# പ്രബുദ്ധകേരളം

1971




ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ
പുറനാട്ടുകര, തൃശ്ശൂർ.




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# പ്രബുദ്ധകേരളം

## അമ്പത്താറാം വാല്യം

## 1971




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!


പത്രാധിപർ: ഈശ്വരാനന്ദസ്വാമികൾ

സഹപത്രാധിപർ: (ജനുവരി – ആഗസ്റ്റ്) സിദ്ധിനാഥാനന്ദസ്വാമികൾ

(സെപ്തംബർ മുതൽ) സ്വപ്രഭാനന്ദസ്വാമികൾ

ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ

പുറനാട്ടുകര, തൃശ്ശൂർ.

വാർഷികവരിസംഖ്യ 6 രൂപ. ഒററപ്രതി 50 പൈസ.

# അനുക്രമണിക

## 1971


| | | | |
|---|---|---|---|
| 1 | അദ്ഭുതാനന്ദസ്വാമികളുടെ ശ്രീ, സ്മൃതികഥ | | 2, 42, 82, 123, 163, 203, 244, 284, 324, 364, 460, 500 |
| 2 | അദ്ധ്യാത്മസാധനകൾ | —ഡോ. എം. അനന്തൻ | — 239 |
| 3 | അദ്വൈതം (കവിത) | —ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട് | — 300 |
| 4 | അനുഭൂതിയും പ്രതിസന്ധിയും | —ഡോ. ആൽബർട്ട് നമ്പ്യാപറമ്പിൽ | — 413 |
| 5 | അമൃതവാണി | | 1, 41, 81, 122, 162, 202, 243, 283, 323, 363, 459, 499 |
| 6 | അസ്വസ്ഥത | —സിദ്ധിനാഥാനന്ദസ്വാമി | — 418 |
| 7 | അസ്വസ്ഥത എന്തുകൊണ്ട് ? | —പി. ആർ. നായർ | — 423 |
| 8 | അസ്വസ്ഥതകളും നിവാരണമാർഗ്ഗങ്ങളും | —പ്രവ്രാജിക ധീരാപ്രാണാ | — 438 |
| 9 | അസ്വസ്ഥതകൾക്ക് ഒരു പോംവഴി | —ഏ. കെ. റഹിമാൻ | — 443 |
| 10 | അസ്വസ്ഥമായ ഭാരതജനത | —ഏ. കരുണാകരമേനോൻ | — 430 |
| 11 | അഹംഭാവി, ഒരു വലിയ. | —രമേശ് | — 77 |
| 12 | ആദർശസ്ത്രീ | —ശ്രീ വിവേകാനന്ദസ്വാമികൾ | — 152 |
| 13 | ആദ്ധ്യാത്മികത – ഹൈന്ദവവീക്ഷണത്തിൽ | —മുദാനന്ദസ്വാമി | — 263 |
| 14 | ആദ്ധ്യാത്മികജീവിതത്തിന്റെ ആവശ്യകത | —സ്വാമി ജ്ഞാനാനന്ദസരസ്വതി | — 392 |
| 15 | ഇളന്നീരും, ഒരു, അല്പം മതവും | —രമേശ് | — 349 |
| 16 | ഈശ്വരനും ബ്രഹ്മവും | — — | — 37 |
| 17 | ഉദ്ധരേദാത്മനാത്മാനം | —സഖ്യാനന്ദസ്വാമി | — 328 |
| 18 | ഉപനിഷത്പ്രവചനം, ഈശാവാസ്യം | —ശ്രീ വിമലാനന്ദസ്വാമികൾ | — 14 |
| 19 | ഉപാസന – സമന്വയം | —ആചാര്യ കാക്കാ കാലേല്ക്കർ | — 28 |
| 20 | ഋഷി, ആചാര്യൻ, അവതാരം | —ശ്രീ ശാരദാനന്ദസ്വാമികൾ | — 471 |
| 21 | ഒരേ ഒരു മാർഗ്ഗം | —ഏ. ജെ. ടോയിൻബി | — 416 |
| 22 | കണാദനും സയൻസും | —പി. ആർ. നായർ | — 306 |
| 23 | കണ്ണൻ കാക്കുക ഞങ്ങളെ (കവിത) | —എം. ആർ. കെ. നായർ, പൊൻകുന്നം | — 348 |
| 24 | കലികാലത്തിലെ സീത | —അമ്പാടി ദേവകിയമ്മ | — 301 |
| 25 | കവിയുടെ ഗുണങ്ങൾ | —ആചാര്യ വിനോബ | — 142 |
| 26 | കാലഘട്ടത്തിന്റെ പ്രവാചകൻ | —എം. കെ. രാജാ | — 339 |
| 27 | കാളിദാസൻ | — കുഞ്ഞിക്കുട്ടിത്തമ്പുരാട്ടി | — 186 |
| 28 | കാളിയമർദ്ദനം (കവിത) | —വി. സി. കൃഷ്ണൻഭട്ടതിരിപ്പാട് | — 109 |
| 29 | കൂപ്പാം (കവിത) | —ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട് | — 20 |
| 30 | കൈലാസദർശനം | —സിദ്ധിനാഥാനന്ദസ്വാമി | — 129 |
| 31 | ക്ഷേത്രോത്സവങ്ങളും മതപ്രസംഗങ്ങളും | —പുത്തേഴത്തു രാമമേനോൻ | — 303 |
| 32 | ഗുരുവും ആചാര്യനും | —ശ്രീ വിമലാനന്ദസ്വാമികൾ | 50, 94, 134, 175, 219, 256, 295, 334, 465, 507 |
| 33 | ഗുരുവും ഒരു, മൂന്നു ശിഷ്യന്മാരും | —പി. ആർ. നായർ | — 99 |
| 34 | ചിദംബരമാഹാത്മ്യം | —ഈ. പി. ഭാസ്കരഗുപ്തൻ | — 237 |
| 35 | ചോളപ്പെരുമാളുടെ നാട്ടിൽ | —ഈ. പി. ഭാസ്കരഗുപ്തൻ | — 147 |

| | | | | | |
|---|---|---|---|---|---|
| 36 | ജഗദംബ ലീലാപടത്തിനുള്ളിൽ | —രമേശ് | — | 114 | 17 |
| 37 | ജനനീജനകന്മാർ | സിദ്ധിനാഥാനന്ദസ്വാമി | — | 45 | |
| 38 | ജയഃ | —സിദ്ധിനാഥാനന്ദസ്വാമി | — | 6 | |
| 39 | ജാഗ്രത ജാഗ്രത (കവിത) — | — | — | 412 | |
| 40 | ജീവകാലം (കവിത) | —ഓ. രാമമേനോൻ | — | 207 | |
| 41 | ജീവത്വം | —സ്വാമി രാമാനന്ദസരസ്വതി | — | 56 | |
| 42 | തക്ഷശില | —വി. ആർ. പരമേശ്വരൻപിള്ള എം. ഏ. | — | 494 | |
| 43 | തത്ത്വവും തത്ത്വവും | —പി. ആർ. നായർ | — | 197 | |
| 44 | തഥാഗതകഥാമൃതം | —പോറം കാരുസ് 35, 155, 199, 279, 533 | | | |
| 45 | തിരുവോണവും മഹാബലിയും | —ഏ. പി. നരേന്ദ്രൻനായർ | — | 344 | |
| 46 | ദൃക്കും ദൃശ്യവും (കവിത) | —ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമി | — | 400 | 10 |
| 47 | ധാർമ്മികമൂല്യങ്ങൾ പൗരസ്ത്യചിന്തയിൽ | —മുദാനന്ദസ്വാമി | — | 289 | |
| 48 | നമ്മുടെ വിദ്യാഭ്യാസം എന്താണ്, എന്തായിരിക്കണം ? | —തുളസീർത്ഥൻ | — | 433 | |
| 49 | നാരദസൂത്രം | —സിദ്ധിനാഥാനന്ദസ്വാമി | — | 208 | 11 |
| 50 | നാളന്ദ | —വി. ആർ. പരമേശ്വരൻപിള്ള എം. ഏ. | — | 527 | |
| 51 | നിത്യശാന്തി | —പണ്ഡിററ് സി. രാമകൃഷ്ണൻനായക്ക് | — | 321 | |
| 52 | പാതിവ്രത്യമെന്നാൽ | —ടി. എം. ത്രിവിക്രമൻനമ്പൂതിരിപ്പാട് | — | 408 | |
| 53 | പാഹി മാം പരമേശ്വരാ (കവിത) | —എം. ആർ. കെ. നായർ, പൊൻകുന്നം | — | 309 | 12 |
| 54 | പുതിയ പുരാണം | —സി. ദാമോദരമേനോൻ, പാണാവള്ളി | — | 448 | |
| 55 | പുനർജ്ജന്മം (കവിത) | —ഒ. രാമമേനോൻ | — | 128 | |
| 56 | പുസ്തകാഭിപ്രായം | 37, 79, 119, 159, 200, 456, 497, 535 | | | |
| 57 | പൊന്നമ്പലമേട്ടിലേയ്ക്ക് (കവിത) | —മലയാലപ്പുഴ ഭാസ്കരസിംഗ് | — | 76 | 13 |
| 58 | പ്രത്യവരോഹം | —ശ്രീ വിമലാനന്ദസ്വാമികൾ | — | 369 | |
| 59 | പ്രാർത്ഥന, ഭക്തി | എഫ്. | — | 387 | |
| 60 | ബാലഗോപാലൻ | ശ്രീ വിവേകാനന്ദസ്വാമികൾ | — | 351 | 14 |
| 61 | ബിംബോപാസന | —കെ. ടി. ദേവദാസ് | — | 402 | |
| 62 | ബ്രഹ്മാനന്ദഃ (കവിത) | —ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട് | — | 153 | |
| 63 | ഭക്തിർവിരക്തിർഭഗവത്പ്രബോധഃ | —വൈശ്രവണത്ത് രാമൻനമ്പൂതിരി | — | 228 | |
| 64 | ഭഗവദിച്ഛ | —സി. ദാമോദരമേനോൻ | — | 310 | 15 |
| 65 | ഭഗവദ്ഗീതയും കർമ്മവും യുദ്ധവും | —പി. ദാമോദരൻപിള്ള | — | 379 | |
| 66 | ഭജേ (കവിത) | —ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട് | — | 338 | |
| 67 | ഭാഗവതത്തിലെ ഈശ്വരതത്ത്വം | —പി. ആർ. നായർ | — | 522 | 16 |
| 68 | ഭാഗവതധർമ്മങ്ങൾ | —സിദ്ധിനാഥാനന്ദസ്വാമി | — | 168 | |
| 69 | ഭാഗവതസന്ദേശം | —സിദ്ധിനാഥാനന്ദസ്വാമി | — | 248 | |
| 70 | ഭാരതീയസംസ്കാരം വിദേശങ്ങളിൽ | —കരകുളം എം. കൃഷ്ണൻപോററി | — | 24 | |
| 71 | ഭാസൻ | —കൊട്ടങ്ങല്ലൂർ കുഞ്ഞിക്കുട്ടിത്തമ്പുരാട്ടി | — | 317 | 17 |
| 72 | മതം ദൈനന്ദിനജീവിതത്തിൽ | —പ്രവ്രാജികാ അജയപ്രാണാ | — | 484 | |
| 73 | മതപ്രവാചകനായ സോറോവാസ്റ്റർ | —ആർ. ആർ. വാരിയർ, അമ്പലപ്പുഴ | — | 22 | |
| 74 | മതമത്സരം | —വിവേകാനന്ദസ്വാമികൾ | — | 182 | |
| 75 | മനഃശുദ്ധി ആർജ്ജിയ്ക്കേണ്ടതെങ്ങനെ ? | —എ. പി. നായർ | — | 276 | 18 |
| 76 | മനോമുകുരം | —സ്വാമി രാമാനന്ദസരസ്വതി | — | 358 | |

77 മാസ്റ്റർമഹാശയനും കുട്ടിയും —എസ്. വി. ഉണ്ണിക്കൃഷ്ണൻ — 145
78 മുക്ത്യുപായം —കെ. ഏ. ഭാസ്കരൻ — 268
79 മുചുകുന്ദസ്തുതി (കവിത) — മുരളി — 27
80 മൂലശ്രുതി (കവിത) —ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട് — 222
81 മൂല്യപ്രകൃതി, മൂല്യജ്ഞാനം —ഡോ. ഏ. ജീ. കൃഷ്ണവാര്യർ — 223
82 മൃത്യുശേഷം —പി. ആർ. നായർ — 260
83 യാജ്ഞവല്ക്യനും മൈത്രേയിയും —വിവേകാനന്ദസ്വാമികൾ — 271
84 യുദ്ധത്തിന്റെ അനിവാര്യത —പുത്തേഴത്തു രാമമേനോൻ — 427
85 രാജയോഗം —കെ. ടി. ദേവദാസ് — 69
86 രാമകൃഷ്ണദേവൻ, ശ്രീ, സാർവ്വലൗകികഗുരു —സി. ദാമോദരമേനോൻ — 103
87 രാമകൃഷ്ണഃ, ശ്രീ. (കവിത) —ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട് — 444
88 രാമകൃഷ്ണാനുസന്ധാനം, ശ്രീ —ശ്രീ ക. ജനാർദ്ദനൻതമ്പാൻ — 476
89 വാർത്തകൾ 40, 80, 121, 161, 201, 242, 282, 322, 362, 458, 498, 538
90 വിധിയും ഈശ്വരകാരുണ്യവും —ശ്രീദാനന്ദസ്വാമി — 385
91 വിരാഡ്രൂപോപാസന —ജീ. ബാലകൃഷ്ണൻനായർ — 180
92 വിവേകാനന്ദന്റെ, സ്വാമി, യോഗസന്ദേശം —കെ. ടി. ദേവദാസ് — 231
93 വിവേകാനന്ദസന്ദേശഹൃദയം — തുളസീതീർത്ഥൻ — 18
94 വിവേകാനന്ദസ്വാമിജിയുടെ സനാതനസന്ദേശം —വി. കൃഷ്ണൻകുട്ടിനായർ — 60
95 വേദാന്തവ്യാകരണം —പി. ആർ. നായർ — 33
96 വൈരാഗ്യം —കെ. രാഘവൻ തിരുമുല്പാട് — 395
97 വൈഷ്ണവഭക്തി, ഭാരതീയകലയിലും സാഹിത്യത്തിലും —വി. എസ്. ശർമ്മ — 490
98 വ്യാസൻ —കെ. ടി. ദേവദാസ് — 139
99 ശബരീശസ്തവം (കവിത) —കുറിച്ചിത്താനം ശങ്കരൻനായർ — 65
100 ശാക്തതന്ത്രം —ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമി — 511
101 ശാന്തിപാഠം (കവിത) —ഒ. രാമൻമേനോൻ — 93
102 ശ്രീഭഗവാനുവാച (കവിത) —ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട് — 531
103 ശ്രീമദ്ഭാഗവതം എന്തിനു നിർമ്മിച്ചു ? —വൈശ്രവണത്തു രാമൻനമ്പൂതിരി — 355
104 ശ്രീ മാതൃദേവീസംഭാഷണങ്ങൾ — — — 505
105 ശ്രുതിഗീത —ധ്രുവൻ — 183
106 സംക്രീഡിതാം (കവിത) —ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട് — 299
107 സന്ന്യാസിയായ ശ്രീചൈതന്യൻ —എസ്. വി. ഉണ്ണിക്കൃഷ്ണൻ — 189
108 സാക്ഷാത്കാരം: വസ്തുതന്ത്രവും പ്രതിഭാതന്ത്രവും —സ്വാമി രാമേശ്വരാനന്ദപുരി — 66
109 സാധകന്മാരോട് —ശ്രീമദ് വീരേശ്വരാനന്ദസ്വാമികൾ — 216
110 സെൻ —മൈത്രാനന്ദസ്വാമി — 110
111 ഹിന്ദുമതത്തിലെ മിസ്റ്റിസിസം —സിദ്ധിനാഥാനന്ദസ്വാമി — 87
112 ഹൃദയേശ്വരൻ —ടി. എം. ത്രിവിക്രമൻ നമ്പൂതിരിപ്പാട് — 517
113 റിപ്പോർട്ട് — 39, 281, 321



പൂർവ്വം സത്യയുഗേ സ്ഥിതം ഖലു നിരാകാരം പരം ബ്രഹ്മ യത്
ത്രേതായാം കില കോസലേഷു യദഭൂദ്‌രാമാത്മനാ പ്രോജ്വലം
സൌന്ദര്യൈകരസം രരാജ രുചിരം കൃഷ്ണാത്മനാ ദ്വാപരേ
തം ദേവം കലികാലകല്മഷനുദം ശ്രീരാമകൃഷ്ണം ഭജേ.



ശരണാഗതദീനാൎത്തപരിത്രാണപരായണേ
സൎവ്വസ്യാൎത്തിഹരേ ദേവി നാരായണി നമോഽസ്തു തേ.




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 56 | 1971 ജനുവരി | ലക്കം 1 |
|---|---|---|

## അമൃതവാണി

ശിഷ്യൻ: ജ്ഞാനവും കർമ്മവും പരസ്പരവിരുദ്ധങ്ങളാണെന്നു് അങ്ങു പറഞ്ഞു; കർമ്മംമുഖേന ബ്രഹ്മജ്ഞാനമോ ദർശനമോ ഉണ്ടാവുകയില്ല എന്നിരിക്കെ രജോഗുണത്തെ കലശലായി ഉദ്ദീപിപ്പിക്കാനുതകുന്ന ഉപദേശങ്ങൾ അങ്ങു് ഇടക്കിടെ തരുന്നതെന്തിനു്?

സ്വാമിജി: ഞാൻ ഈ ലോകം മുഴുവൻ ചുററിക്കണ്ടു. ഈ രാജ്യത്തുള്ളതുപോലെ ഇത്രയധികം താമസപ്രകൃതികളായ ജനങ്ങൾ ഉലകിൽ വേറെങ്ങുമില്ല. പുറത്തു സത്വത്തിന്റെ ഒരു പൂച്ചു്. അകത്തു് കല്ലും മണ്ണും പോലുള്ള ജഡത്വവും. ഇവരെക്കൊണ്ടു ലോകത്തിൽ എന്തു കാര്യം നടക്കും? ഇത്ര നിഷ്ക്രിയരും അലസരുമായ ഒരു ജനതക്കു് എത്ര നാൾ ലോകത്തിൽ ജീവിക്കാനൊക്കും? ആദ്യം പടിഞ്ഞാറൻ നാടുകളിലൊക്കെ ഒന്നു പോയിക്കണ്ടു വന്നിട്ടു് എന്റെ ഈ വാക്കുകളെ എതിർക്കുക. അവരുടെ ജീവിതത്തിൽ എന്തൊരുദ്യമം, എന്തൊരു കർമ്മതല്പരത, എന്തൊരുത്സാഹം, എന്തൊരു രജോഗുണവികാസം! നിങ്ങളുടെ നാട്ടിലെ ആളുകളുടെ ചങ്കിലേ ചോരയെല്ലാം ഉറഞ്ഞുപോയി. ഞരമ്പുകളിൽക്കൂടി ചോര ഒഴുകുന്നില്ല. ശരീരം പക്ഷവാതം പിടിച്ചു തളർന്നുപോയിരിക്കുന്നു. അതുകൊണ്ടു് ഇവരുടെ ഉള്ളിൽ രജോഗുണം വളർത്തി കർമ്മതല്പരതവഴിക്കു് ഇന്നാട്ടുകാരെ ആദ്യം ഐഹികജീവിതസംഗ്രാമത്തിനു് സമർത്ഥരാക്കണമെന്നാണു് എന്റെ ഉദ്ദേശ്യം. ശരീരത്തിൽ ബലം നാസ്തി; ഹൃദയത്തിൽ ഉത്സാഹം നാസ്തി; മസ്തിഷ്കത്തിൽ പ്രതിഭ നാസ്തി. ഉന്തിയും കുലുക്കിയും ഇവരുടെ ഉള്ളിൽ ജീവൻ കൊണ്ടുവരണം. വേദാന്തത്തിലെ അമോഘമന്ത്രങ്ങളുടെ ബലം കൊണ്ടു് ഞാനിവരെ ഉണർത്തും. 'ഉത്തിഷ്ഠത! ജാഗ്രത!' എന്ന അഭയവാണി ഉദ്ഘോഷിക്കുവാനാണു് എന്റെ ജന്മം. ഇക്കാര്യത്തിൽ നിങ്ങളൊക്കെ എന്റെ സഹകാരികളാകുവിൻ. പോകൂ, നാടുതോറും ദേശംതോറും ചെന്നു് സകലമാനപേരേയും ഈ അഭയവാണി കേൾപ്പിക്കുക: 'നിങ്ങൾ നിസ്സീമവീര്യമുടയവർ. അമൃതത്വത്തിന്നവകാശികൾ.' ഈ വിധത്തിൽ ആദ്യം രജോഗുണത്തെ ഉദ്ദീപിപ്പിക്കുക. ആദ്യം ആന്തരശക്തിയെ ഉണർത്തി നാട്ടാരെ സ്വന്തം കാലിൽ നില്ക്കാറാക്കുക. ഉത്തമങ്ങളായ അശനവസനങ്ങൾ, ഉത്കൃഷ്ടഭോഗങ്ങൾ, നേടാൻ ആദ്യം പഠിപ്പിക്കുക. അതിനുശേഷം സർവ്വവിധഭോഗബന്ധത്തിൽനിന്നും എങ്ങനെ മുക്തനാകാമെന്നുള്ളതും പറഞ്ഞുകൊടുക്കണം.

—വിവേകാനന്ദസാഹിത്യസർവ്വസ്വം VI. 173 – 174

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ബേലൂർമഠത്തിലെ പ്രതിഷ്ഠാമഹോത്സവം നടന്നതു് 1898 ഡിസംബർ മാസത്തിലാണു്. പിൽക്കാലത്തൊരിക്കൽ ലാട്ടുമഹാരാജ് അതേക്കുറിച്ചു് പറയുകയുണ്ടായി: ''നോക്കൂ, ആചാര്യനാവണമെങ്കിൽ ആളുകളെ ശരിക്കും മനസ്സിലാക്കാനുള്ള കെല്പു വേണം. ആരേക്കൊണ്ടു് ഏതെല്ലാം ജോലികളെടുപ്പിക്കുവാൻ കഴിയുമെന്നു് നല്ലവണ്ണം അറിഞ്ഞുവെയ്ക്കുവാൻ പററിയില്ലെങ്കിൽ ഒരാശ്രമവും ഭംഗിയായി നടത്തിക്കൊണ്ടുപോകുവാൻ പററുന്നതല്ല. വിവേകാനന്ദനു് പണിയെടുക്കുവാൻ മിടുക്കുള്ള ആളുകളെ കണ്ടാൽ എളുപ്പം മനസ്സിലാക്കുവാൻ കഴിയുമായിരുന്നു. ആക്കൊക്കെ എന്തൊക്കെ ചെയ്യാൻ പററുമെന്നു് അദ്ദേഹം എത്ര അസ്സലായി മനസ്സിലാക്കി വെച്ചിരുന്നു എന്നോ! അതുകൊണ്ടാണു് ഹരിപ്രസന്നനെ മഠത്തിലേയ്ക്കു വരുത്തി മഠം പണി കഴിപ്പിക്കേണ്ട ഭാരം അയാളെ ഏല്പിച്ചുകൊടുത്തതു്. എട്ടുമാസത്തിനകം കുണ്ടും കുഴിയും കുളവുമായി കിടന്നിരുന്ന സ്ഥലത്തു് ഒന്നാംതരമൊരു മഠം പൊന്തിവന്നില്ലേ? ഉത്സവദിവസം സകലരും വന്നു. വിവേകാനന്ദൻതന്നെ അന്നു് പൂജചെയ്തിരുന്നു. ഗുരുദേവൻെറ അസ്ഥി വെച്ചിരുന്ന കുടം തോളിൽ എടുത്തുകൊണ്ടാണു് അവിടേയ്ക്കു കൊണ്ടുവന്നതു്. പൂജ കഴിഞ്ഞപ്പോളദ്ദേഹം എല്ലാവരോടുമായി പറഞ്ഞു, 'ഇന്നിതാ ഈ മഠത്തിൽ ഞാനദ്ദേഹത്തെ (ശ്രീരാമകൃഷ്ണദേവനെ) കൊണ്ടുവന്നിരുത്തിയിരിക്കുന്നു. അദ്ദേഹംതന്നെ നമ്മളെ ഇനി കൊണ്ടുനടന്നുകൊള്ളും. കാണാനില്ലെ, അദ്ദേഹം നടത്തിച്ചതുകൊണ്ടുമാത്രമാണു് നിങ്ങൾക്കൊക്കെ ഇത്രനാളും അനങ്ങാൻതന്നെ പററിയിരുന്നതു്. അദ്ദേഹത്തിനു് ആവശ്യം പവിത്രതയും സരളതയും ഉദാരതയും. ഈ മൂന്നെണ്ണം പാലിക്കുന്നതിൽ നിങ്ങളൊരിക്കലും വീഴ്ച വരുത്തരുതു്. ഇവിടം സകല മതങ്ങളുടെയും സകല ഭാവങ്ങളുടെയും ഐക്യഭൂമിയായിത്തീരേണ്ടതാണെന്നു് പ്രത്യേകം ശ്രദ്ധവെയ്ക്കണം. ഒരാളും മററൊരാളെയോ, ഒന്നു മററൊന്നിനേയോ, താണതായി ഒരിക്കലും കരുതിക്കൂടാ.''

'വിവേകാനന്ദൻ മഠത്തിൽനിന്നു പോയതോടെ എൻെറ മനസ്സ് അവിടെ നില്ലാതായി. ഞാൻ അവിടെ നിന്നിറങ്ങി ഒരു നടകൊടുത്തു.' 'എങ്ങോട്ടേയ്ക്കാണു പോയതു് മഹാരാജ്?' 'എവിടേയ്ക്കാണെന്നോ? ''വസുമതി'' പത്രാധിപരായ ഉപേൻബാബുവിൻെറ വീട്ടിലേയ്ക്കു്. ഉപേൻബാബു എനിയ്ക്കു് അയാളുടെ അച്ചടിശാലയിൽ താമസിക്കുവാൻ ഏർപ്പാടുചെയ്തുതന്നു. ഞാനവിടെ കൂടി.'

'അതു കൊള്ളാം. ഇക്കണ്ട സ്ഥലമൊക്കെ കിടന്നിട്ടു് ഒടുക്കം ആ അച്ചടിശാലയിലേ സ്ഥലം കിട്ടിയുള്ളു താമസിക്കുവാൻ ?'

'ഊം, അതിനെന്താ? അതിനെന്താണിനിയൊരു കുറവു് പറഞ്ഞുകൊണ്ടുവരുന്നതു്? ആ മുദ്രാലയത്തിലെത്ര സുഖമായിട്ടാണെന്നോ ഞാൻ രാത്രി കഴിച്ചുകൂട്ടിയിരുന്നതു്! കടലാസ്സുപെട്ടിയുടെ മീതെ കമ്പിളിയും പുതച്ചുകൊണ്ടങ്ങനെ കിടക്കും.'

'മുദ്രാലയത്തിൽ ഭയങ്കരലഹളയും ബഹളവുമായിരിക്കുകില്ലേ, മഹാരാജ്?'

'അതു കുറച്ചൊക്കെ പിന്നെ ഉണ്ടാവില്ലേ ? പക്ഷേ അതുകൊണ്ടൊന്നും എൻെറ ധ്യാനത്തിനു് യാതൊരു കോട്ടവും വന്നിരുന്നില്ല. പിന്നെ, അവിടത്തെ രണ്ടുനാലാളുകൾ അങ്ങേയററം ശ്രദ്ധയോടെ എൻെറ സകല കാര്യങ്ങളും അന്വേഷിച്ചുവന്നു. ഉപേന്നാണെങ്കിൽ എന്നോടെന്താ ഇഷ്ടം! അതുകൊണ്ടല്ലേ ഞാനവിടെ കൂടിയതു് ?'

'ആ മുദ്രാലയത്തിലെ ആളുകളുമായി അങ്ങു വളരെയടുത്തു പെരുമാറിയിരുന്നതുകൊണ്ടല്ലേ കൊള്ളാവുന്നവരൊക്കെ അങ്ങയുടെ അടുത്തുവരാൻ മടികാണിച്ചിരുന്നതു്? ഒരാളെന്നോടു പറഞ്ഞല്ലോ അവിടുന്നു തീരെ കൊള്ളരുതാത്തവരുമായിട്ടാണു് പെരുമാറിയിരുന്നതെന്നു്.'

'അതെ, അതു ശരിയാണ്. ഞാനവരുടെ കൂടെ വളരെയടുത്തു പെരുമാറിയിരുന്നു. പക്ഷെ, അവരെല്ലാം തീരെ കൊള്ളരുതാത്തവരാണെന്ന് നിങ്ങളെങ്ങനെ കണ്ടുപിടിച്ചു?'

'മഹാരാജ്, ഇതു സകലക്കും അറിയാവുന്ന കാര്യമല്ലെ ? ചാരിത്രഹീനരും കള്ളുകുടിയന്മാരും, ചൂതുകളിക്കാരുമായ ആളുകളെ കൊള്ളരുതാത്തവരെന്നാണ് സാധാരണ പറയുക. അവിടുന്നെന്തിനാണ് അത്തരമാളുകളുടെ കൂടെ പെരുമാറിയിരുന്നത്?'

'എന്നിരുന്നാലും അവരാരും ചതിയന്മാരായിരുന്നില്ല.'

ഭക്തൻ അത്ഭുതപ്പെട്ട് ഇരുന്നുപോയി. അയാ‍ാം തന്റെ ഡയറിയിൽ തുടന്നു കുറിച്ചിരിക്കുകയാണ്: 'ലാട്ടുമഹാരാജിന്റെ ദൃഷ്ടിയിൽ മനുഷ്യർ രണ്ടുതരത്തിലേ ഉള്ളു, കാപട്യമുള്ളവരും കാപട്യമില്ലാത്തവരും. കാപട്യഹീനനായ സരളമനുഷ്യനെ അദ്ദേഹം മടിയിൽ കയററിയിരുത്തി താലോലിക്കും. എന്നാൽ കാപട്യമുള്ളവൻ വിദ്യാസമ്പന്നനായിരുന്നാലും ശരി, അദ്ദേഹം അടുക്കാനനുവദിച്ചിരുന്നില്ല.'

'വസുമതി'പ്രസ്സിന്റെ മാനേജരായ പട്ടോൽ ബാബു ഒരിക്കൽ പറയുകയുണ്ടായി: ''ഒരു ദിവസം അദ്ധരാത്രിസമയത്ത് ലാട്ടുമഹാരാജിന്റെ മുറിയിൽനിന്ന് ഒരലച്ച് കേട്ടു. 'ഓടിപ്പൊക്കോ തെമ്മാടി. എന്ത്? ഒടുവിലെന്നെ ആണോ ഭീഷണിപ്പെടുത്താൻ വന്നിരിക്കുന്നത്! ഞാനേയ് രാമകൃഷ്ണന്റെ കുഞ്ഞാണ്, എന്റെടുത്ത് ഈ അടവുകളൊന്നും എടുക്കേണ്ട.' ഗജ്ജനം കേട്ട് അച്ചടിശാലയിലെ ആളുകളോടിവന്നപ്പോ‍ാം ലാട്ടുമഹാരാജ് മുഷ്ടിചുരുട്ടി പോരിന്നൊരുങ്ങിയിരിക്കുന്നതുപോലെ മുറിയുടെ ഒരു മൂലയിലേയ്ക്ക് തുറിച്ചുനോക്കിക്കൊണ്ടിരിക്കുകയാണ്. ഒരു കമ്പോസിററർ അദ്ദേഹത്തോടു ചോദിച്ചു: 'മഹാരാജ്, ഈ അദ്ധരാത്രി അവിടുന്ന് ആരുടെ നേരെയാണ് ഈ ശൃംഗിയെടുത്ത് ചാടുന്നത്? ഇവിടെങ്ങും ആരെയും കാണാനില്ലല്ലോ.' പക്ഷെ, ലാട്ടുമഹാരാജ് വല്ല മറുപടിയും പറഞ്ഞെങ്കിലല്ലേ വേണ്ടു.''

ഈ സംഭവത്തെപ്പററി പറഞ്ഞുകേട്ട ഒരു പണ്ഡിതൻ അഭിപ്രായപ്പെടുകയുണ്ടായി: ''അറിയാമോ ഇത്തരം സംഭവം ഓരോ സാധകന്റെ ജീവിതത്തിലും കാണാൻ കഴിയും. ബുദ്ധദേവൻ ഗംഭീരതപസ്സിൽ ആമഗ്നനായതോടെ അദ്ദേഹത്തെ അതിൽനിന്നും വ്യതിചലിപ്പിയ്ക്കാൻവേണ്ടി 'മാരൻ' നാനാവിധ പ്രലോഭനങ്ങളും അദ്ദേഹത്തിന്റെ മുമ്പിൽ എടുത്തുകാണിക്കുകയുണ്ടായി. പക്ഷെ ബുദ്ധദേവന് അതുകൊണ്ടൊന്നും യാതൊരു കുലുക്കവുമുണ്ടായില്ല. ഇത്തരം പ്രലോഭനങ്ങളിൽനിന്ന് ക്ഷതം കൂടാതെ പുറത്തു കടക്കാനാവുന്ന വ്യക്തികൾക്കു മാത്രമേ സാധനാമാർഗ്ഗത്തിൽ മഹാസിദ്ധി കൈവരുകയുള്ളു. കേട്ടിട്ടില്ലേ, മുനിമാരുടെ തപസ്സിനെ വിഘ്നപ്പെടുത്തുവാൻവേണ്ടി ഉർവ്വശി, മേനക, രംഭ, ഘൃതാചി തുടങ്ങിയ അപ്സരസ്ത്രീകൾ എത്രമാത്രം പാടുപെട്ടു! അവരെ കണ്ടിട്ട് സാധകന്മാർ മയങ്ങിയങ്ങ് കുടുങ്ങിപ്പോയാൽ ഇന്ദ്രൻ ഉടനെ പൊട്ടിച്ചിരിക്കും. എന്നാൽ, ആക്കാണോ മതിമറന്നുപോകാതെ ഉറച്ചിരിക്കുവാൻ കഴിയുന്നത്, ആ മഹാപുരുഷനെ കണ്ടിട്ട് ഇന്ദ്രൻ കിടുകിടാ വിറയ്ക്കും. നമ്മുടെ പുരാണങ്ങളിലും ഇത്തരം എത്രയോ കഥകളുണ്ട്.''

'വസുമതി' പ്രസ്സ് 1899–ന്റെ അവസാനത്തോടുകൂടി ബീഡൺ ഉദ്യാനത്തിന്റെ അടുത്തുനിന്ന് ഗ്രേ സ്ട്രീററിലേയ്ക്ക് മാററി. ഗ്രേ സ്ട്രീററിലുള്ള കെട്ടിടത്തിൽ ലാട്ടുമഹാരാജ് താമസിച്ചിട്ടില്ല.

രാമകൃഷ്ണമിഷന്റെ ആഴ്ചതോറുമുള്ള സമ്മേളനങ്ങളിൽ ലാട്ടുമഹാരാജ് കഴിയുന്നതും സംബന്ധിച്ചിരുന്നു. ഇത്തരമൊരു സഭയിൽ വേദങ്ങളെ സംബന്ധിച്ച് ഒരു പ്രസംഗംചെയ്യാനായി ബലരാമമന്ദിരത്തിൽ വന്നു കയറിയ ശരച്ചന്ദ്രചക്രവത്തിയോട് ലാട്ടുമഹാരാജ് പറയുകയാണ്: 'ഹേയ് ശരോട്ബാബു, നിങ്ങൾക്ക് വേദങ്ങളെപ്പററി പ്രസംഗിക്കുവാൻ ഇനിയും ധാരാളം സമയം കിട്ടും. പക്ഷേ ഇത്ര നല്ലൊരു മഹാപുരുഷൻ പൊയ്ക്കഴിഞ്ഞാൽ നിങ്ങൾക്ക് എന്നെന്നേയ്ക്കുമായി സങ്കടപ്പെടേണ്ടിവരും. ഇപ്പോ‍ാം തന്നെ പുറപ്പെട്ടോളു ദേവഭോഗിലേയ്ക്ക്. നാഗമഹാശയൻ രോഗം പിടിപെട്ട് കിടപ്പിലാണ്. ഉടനെ പുറപ്പെട്ടോളു–അദ്ദേഹത്തെ ശുശ്രൂ

ഷിച്ച് അനുഗ്രഹീതനായിത്തീരു.' ലാട്ടുമഹാരാജ് പറഞ്ഞതു കേട്ടിട്ട് ശരച്ചന്ദ്രചക്രവത്തി അന്നു രാത്രിതന്നെ ദേവഭോഗിലേയ്ക്കു പുറപ്പെട്ടു. കൃത്യം ഒരു മാസം കഴിഞ്ഞതോടെ നാഗമഹാശയൻ ശരീരമുപേക്ഷിച്ചു. ശരച്ചന്ദ്രചക്രവത്തി ഞങ്ങളോടു പറഞ്ഞു: 'ലാട്ടുമഹാരാജിനു ഭാവി മുൻകൂട്ടി കണ്ടറിയാനുള്ള കെൽപുണ്ടായിരുന്നു. നാഗമഹാശയന്റെ രോഗം ഇനി വിട്ടുമാറില്ലെന്നു് അദ്ദേഹത്തിനു മനസ്സിലാക്കുവാൻ കഴിഞ്ഞു. അതുകൊണ്ടാണു് ഇത്ര നിർബ്ബന്ധിച്ച് എന്നെ യാത്രയാക്കിയതു്.'

നവംബർ-ഡിസംബർ മാസങ്ങളിൽ ലാട്ടുമഹാരാജ് ബേലൂർമഠത്തിലുണ്ടായിരുന്നു. ആയിടെയുണ്ടായൊരു സംഭവം ഹരിപദമഹാരാജിന്റെ ഭാഷയിൽ കേട്ടോളൂ: ''സ്വാമിജി രണ്ടാമത്തെ തവണ വിദേശത്തേയ്ക്കു് പോയതിൽപ്പിന്നെ ലാട്ടുമഹാരാജിനെ ധാരാളമായി ശരത് മഹാരാജിന്റെ കൂടെ ഞങ്ങൾ കാണുക പതിവായിരുന്നു. അന്നൊക്കെ പലപ്പോഴും ശരത് മഹാരാജ് ലാട്ടുമഹാരാജിനേയുംകൊണ്ടു് പ്രസംഗങ്ങൾക്കു് പോകാറുണ്ടു്. ഒരു ദിവസം ഒരു യോഗത്തിൽ ശരത്മഹാരാജ് ഏകദേശം രണ്ടു മണിക്കൂറോളം പ്രസംഗിച്ചു. അദ്ദേഹം വല്ലാതെ ക്ഷീണിച്ചുപോയി. എന്നിട്ടും സഭാസദർ ചോദ്യം ചോദിച്ചുകൊണ്ടേയിരുന്നു. ഇതു കണ്ടിട്ടു ലാട്ടുമഹാരാജ് ഇടയ്ക്കുകയറി വിളിച്ചു പറഞ്ഞു: 'ഏഹേ ശരോട്, മതി മതി, ഇനി നിർത്തു, ഇന്നേയ്ക്കിതൊക്കെ ധാരാളമായി. ഇനിയും എത്ര നേരമാണെന്നു വെച്ചിട്ടാ ഇങ്ങനെ വർത്തമാനം പറയുക?' ലാട്ടുമഹാരാജിന്റെ സംസാരരീതി കണ്ടിട്ടു് സഭാവാസികളിൽ ഒരാൾക്കു് കലശലായ ശുണ്ഠി വന്നു. അയാൾ എന്തോ ഒന്നു രണ്ടു വാക്കു് പറഞ്ഞു. ഉടനെ ലാട്ടുമഹാരാജ് പറഞ്ഞു: 'നിങ്ങൾക്കെല്ലാവക്കും സത്യത്തെ അറിയുന്നതിന്നു് അത്യന്തം ആഗ്രഹമുണ്ടെന്നു് ഞാൻ സമ്മതിച്ചു: പക്ഷെ ഇക്കണ്ട നേരമെല്ലാം ഇങ്ങനെ വിശ്രമമില്ലാതെ സംസാരിച്ചിട്ടു് ഇദ്ദേഹത്തിന്റെ തൊണ്ട പൊട്ടി നാളെ ശബ്ദം വരാതെ ആയാൽ നിങ്ങളാരെങ്കിലും ഉണ്ടാവുമോ അദ്ദേഹത്തെ അപ്പൊ നോക്കാൻ? ആ കഷ്ടപ്പാടും അദ്ദേഹത്തിനു തന്നെയല്ലെ അനുഭവിക്കേണ്ടിവരിക?' സങ്കടത്തോടുകൂടിയുള്ള ലാട്ടുമഹാരാജിന്റെ ഈ വാക്കുകൾ കേട്ടപ്പോൾ അവിടെ കൂടിയിരുന്ന സകലരും മനസ്സിലാക്കി തുടരെ ഇത്രയേറെ ചോദ്യങ്ങൾ ചോദിച്ച് ഒരാളെ വിഷമിപ്പിക്കുന്നതു് ശരിയല്ലെന്നു്.

ഡിസംബർ 9-ാംനു-രാത്രി സ്വാമിജി ആരേയും മുൻകൂട്ടി വിവരമറിയിക്കാതെ ഓറയ്ക്കു പെട്ടെന്നു മഠത്തിൽ വന്നുകയറി. അപ്പോഴവിടെയുണ്ടായിരുന്ന ഒരു ഗൃഹസ്ഥഭക്തൻ അന്നവിടെയുണ്ടായ കോലാഹലം വർണ്ണിക്കുന്നതു് കേട്ടോളൂ: ''ഒരു ദിവസം രാത്രി എല്ലാവരും ഉണ്ണാനിരിക്കുകയാണു്. ഒരു കൂട്ടരുടെ ഊണു കഴിഞ്ഞു് എണീററു. അപ്പോഴേയ്ക്കും തോട്ടക്കാരനോടി വന്നു് പറഞ്ഞു: 'ബാബൂ, ഒരു സായ്പ്പ് വന്നിട്ടുണ്ടു്.' സായ്പെന്നു കേട്ടപ്പോൾ എല്ലാവരും അത്ഭുതപ്പെട്ടു-ഈ രാത്രി ഏതു സായ്പാണപ്പാ വന്നിരിക്കുന്നതു്? ഉം, സ്വാമിജിയുടെ ഏതെങ്കിലും ശിഷ്യനായിരിക്കും - എന്നു കരുതി സായ്പിനെ കൂട്ടിക്കൊണ്ടുവരുന്നതിന്നായി രാഖാൽ മഹാരാജ് ബാബുരാംമഹാരാജിനേയും ഒരു ഭക്തനേയും പറഞ്ഞയച്ചു. അപ്പോഴേയ്ക്കും സായ്പ്പ് പടി ചാടിക്കടന്നു് തോട്ടത്തിനകത്തു് പ്രവേശിച്ചുകഴിഞ്ഞു. വഴിക്കുവെച്ച് ഇരുകൂട്ടരും തമ്മിൽ കണ്ടു. സായ്പുണ്ടു് അപ്പോൾ ഇംഗ്ലീഷു വിട്ടു് ബംഗാളിയിൽ സംസാരിക്കുന്നു! ബാബുരാം മഹാരാജ് സ്വാമിജിയാണെന്നറിഞ്ഞ ഉടനെ ചോദിച്ചു: 'നല്ല ആള്! ഒന്നു് വിവരമറിയിക്കാൻ തോന്നിയില്ലല്ലൊ?' ഏതായാലും സകലരും ഓടിപ്പാഞ്ഞെത്തി സ്വാമിജിയെ കാണാൻ ആർത്തിപിടിച്ച്. ലാട്ടുമഹാരാജിനെ വിവരമറിയിക്കാൻ ഒരു ഭക്തനെ ഗംഗാതീരത്തേയ്ക്കു് (അദ്ദേഹം അവിടെ ഇരുന്നു് ധ്യാനിക്കുകയായിരുന്നു.) പറഞ്ഞയച്ചു. അയാളവിടെച്ചെന്നു് ഉറക്കെ വിളിച്ചുപറഞ്ഞു: 'മഹാരാജ്, സ്വാമിജി വന്നിട്ടുണ്ടു്. വരുന്നേയ് വേഗം, സ്വാമിജിയെ കാണണ്ടേ?' സ്വാമിജി വന്നു എന്ന വിവരം കേട്ടിട്ടും ലാട്ടുമഹാരാജ് യാതൊരു കുലുക്കവും കാണിച്ചില്ല. മാത്രമല്ല, ആ ഭക്തനോടു് പറയുകയാണു്: 'ഇരിക്കു ഹേ, ഇരിക്കു. ഹാ എന്തു് സുഖം, ഇവിടെ ഇരുന്നു് ഇത്ര ആനന്ദപൂർണ്ണമായ ഈ രാത്രിയിൽ ഒന്നു് ധ്യാനിച്ചുനോക്കു.' പോരേ പൂരം! ഇതാണിപ്പൊ കേമായതു്! പാവം, ആ മനുഷ്യൻ!

അയാൾക്കു് എന്താണു് ചെയ്യേണ്ടതെന്നു് അറിയാതെയായി. ലാട്ടുമഹാരാജു് പറഞ്ഞതു് അനുസരിക്കാതിരിക്കാനും നിവൃത്തിയില്ല, അവിടെ സ്വാമിജി പറയുന്നതൊക്കെ കേൾക്കാനും അദ്ദേഹത്തെ കണ്ണുനിറയെ ഒന്നു് കാണാനും മനസ്സിൽ ആർത്തി തള്ളിത്തള്ളിവരുന്നതിനെ അടക്കിനിർത്താനും പററുന്നില്ല. എന്തുചെയ്യും! അപ്പോഴേയ്ക്കും ഭാഗ്യം, സ്വാമിജി ആഹാരമെല്ലാം കഴിഞ്ഞു് ലാട്ടുമഹാരാജിനെ കാണാൻ ഇങ്ങോട്ടു് ഗംഗാതീരത്തേയ്ക്കു് പുറപ്പെട്ടു. രണ്ടുപേരും കണ്ടയുടനെ പരസ്പരം കെട്ടിപ്പിടിച്ചു് സ്നേഹം പ്രകടിപ്പിച്ചു. തമ്മിൽത്തമ്മിൽ കുശലപ്രശ്നങ്ങളൊക്കെ കഴിഞ്ഞതിനുശേഷം സ്വാമിജി ലാട്ടുമഹാരാജിനോടു് പറഞ്ഞു: 'എന്നാലും എടോ, ഞാൻ എത്രനേരമായി വന്നിട്ടു്. സകലരും എന്നെ കാണാൻ വന്നു. താനൊരു മഹാൻമാത്രം ഇവിടെ ആണി തറച്ചിരുത്തിയതുപോലെ ഇരുന്നുകളഞ്ഞില്ലെ ? തനിക്കെന്താ തണ്ടിത്തിരി കൂടിയിട്ടുണ്ടോ ?' ലാട്ടുമഹാരാജു് പറഞ്ഞു: 'ഏയു്. എന്തിനു് തണ്ടു് പിടിക്കണം ? എനിക്കിവിടെ അനങ്ങാതെ അങ്ങനെ ഇരുന്നു് ജപിക്കാൻ തോന്നി. അതുകൊണ്ടു ചടഞ്ഞിരുന്നു എന്നു മാത്രം.' അതു കേട്ടപ്പോൾ സ്വാമിജി പറയുകയാണു്, 'പിന്നൊന്നു്: താൻ മഠത്തിൽ താമസിക്കാറില്ല. അവിടേം ഇവിടേം ഒക്കെ ചുററിക്കറങ്ങി നടക്കുകയാണെന്നു് കേട്ടു! താനെങ്ങനെ കഴിഞ്ഞുകൂടുന്നു ?' ലാട്ടുമഹാരാജു് പറഞ്ഞു: 'അതിനെന്താ ബുദ്ധിമുട്ടു് ? ഉപേൻബാബു സഹായിക്കാറുണ്ടല്ലൊ. യാതൊന്നും കൈയ്യിൽ കിട്ടാത്ത ദിവസമാണെങ്കിൽ അയാളുടെ പീടികയുടെ മുമ്പിൽ ചെന്നുനിന്നാൽ മതി, അയാൾക്കുടനെ കാര്യം മനസ്സിലാവും. എന്തെങ്കിലും ഉടനെ വരുത്തിത്തരും.' അതു കേട്ട ഉടനെ സ്വാമിജി മേലോട്ടു നോക്കി തൊഴുതുകൊണ്ടു പറഞ്ഞു: 'ഗുരുദേവാ, ഉപേന്നു് നല്ലതു വരുത്തണേ.' നിലാവിൽ കുളിച്ചു് ചാഞ്ചാടുന്ന തരംഗപരമ്പരകളെ ചൂണ്ടിക്കാണിച്ചുകൊണ്ടു് അദ്ദേഹം ലാട്ടുമഹാരാജിനോടു് പറഞ്ഞു: 'ദാ ഇക്കാണുന്ന ഈ കാഴ്ചയില്ലെ, ഈജിപ്ററിലെ നീലനദിയിലെ കാഴ്ചയുമായി ഇതിനു് എന്തു് സാദൃശ്യമുണ്ടെന്നോ!' ഇങ്ങനെ ചില കാര്യങ്ങളൊക്കെ സംസാരിച്ചിട്ടു് സ്വാമിജി വിശ്രമിക്കാൻ പോയി. ലാട്ടുമഹാരാജു് ആ ഗംഗാതീരത്തുതന്നെ ഇരുന്നു ധ്യാനിക്കാനും തുടങ്ങി.''

വെളുപ്പിനു നാലുമണിക്കുശേഷം ആ ഭക്തൻ തന്നെ രാഖാൽമഹാരാജിൻെറ എഴുത്തുംകൊണ്ടു് ബലരാമമന്ദിരത്തിലേയ്ക്കു് യാത്രപുറപ്പെട്ടു് വഞ്ചിക്കു കാത്തുനില്ക്കുമ്പോഴും ലാട്ടുമഹാരാജു് ഗംഗാതീരത്തു് അതേ സ്ഥാനത്തിരുന്നു് ധ്യാനിക്കുകയാണു്.

---

നമ്മുടെ കുട്ടികൾക്കു കിട്ടുന്ന വിദ്യാഭ്യാസം വളരെ നിഷേധരൂപത്തിലുള്ളതത്രേ. പള്ളിക്കൂടത്തിൽ പോകുന്ന കുട്ടി ഒരു വസ്തു പഠിക്കുന്നില്ല. എന്നാൽ തൻേറതായതെല്ലാം തട്ടിത്തകർക്കുന്നുണ്ടുതാനും. ഫലം ശ്രദ്ധയുടെ അറുതി; വേദവേദാന്തങ്ങളുടെ മികച്ച സ്വരംതന്നെ ശ്രദ്ധയുടേതാണു്. യമനെ നേരിടാനും ചോദ്യങ്ങൾ ചോദിക്കാനും നചികേതസ്സിനെ ധൈര്യപ്പെടുത്തിയതു് ഈ ശ്രദ്ധയാണു്. ഈ ശ്രദ്ധയിലൂടെയാണു് ലോകം ചലിക്കുന്നതു്. 'അജ്ഞശ്ചാശ്രദ്ദധാനശ്ച സംശയാത്മാ വിനശ്യതി.' അറിവില്ലാത്തവനും ശ്രദ്ധയററവനും സംശയാലുവും നാശമടയുന്നു. ഇതുകൊണ്ടാണു നാം നമ്മുടെ അറുതിയോടു നന്നേ അടുത്തിരിക്കുന്നതു്. ഇന്നത്തെ പ്രതിവിധി വിദ്യാഭ്യാസം പരത്തുകയാണു്. ഒന്നാമത്തേതു് ആത്മജ്ഞാനം. ജടയും ദണ്ഡും കമണ്ഡലുവും ഗിരിഗുഹകളും മററുമല്ല എൻെറ വിവക്ഷിതം. പിന്നെ എന്താണു് ആ വിവക്ഷ? പ്രാപഞ്ചികജീവിതത്തിൽനിന്നു മോചനം നല്കുന്ന അറിവു് സാമാന്യമായ ഭൗതികാഭ്യുദയം കൈവരുത്തുവാൻ പര്യാപ്തമല്ലെ? നിശ്ചയമായും ആണു്. സ്വാതന്ത്ര്യം, വൈരാഗ്യം, ത്യാഗം ഇവയൊക്കെയാണു് ഏററവും ഉയന്ന ആദർശങ്ങൾ. എന്നാൽ 'സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്.' ഈ ധർമ്മത്തിൻെറ ചെറിയൊരു മാത്രമതി വമ്പിച്ച ഭയത്തിൽനിന്നും രക്ഷിക്കാൻ. ഈ അംശത്തിൽ ഭാരതീയരെല്ലാം യോജിക്കുന്നു. ജീവാത്മാവിൽ അപരിമിതമായ ശക്തി ലീനമാണു്. എറുമ്പുമുതൽ സിദ്ധൻവരേയുള്ളവരിലെല്ലാം ഒരേ ആത്മാവാണുള്ളതു്. അതു വ്യക്തമോ അവ്യക്തമോ ആകട്ടെ. നാം വീടുതോറും നടന്നു് ആ ശക്തിയെ വെളിയിലേയ്ക്കു് ആവാഹിയ്ക്കേണ്ടിയിരിക്കുന്നു.

വിവേകാനന്ദസാഹിത്യസർവ്വസ്വം III. 465.

# ജയഃ

**സിദ്ധിനാഥാനന്ദസ്വാമി**

വ്യാസം വസിഷ്ഠനപ്താരം ശക്തേഃ പൗത്രമകല്മഷം
പരാശരാത്മജം വന്ദേ ശുകതാതം തപോനിധിം.

സനാതനധർമ്മത്തിന്റെ പ്രാമാണികഗ്രന്ഥങ്ങൾ വേദങ്ങളും വ്യാസസൂത്രങ്ങളും ഭഗവദ്ഗീതയും ആകുന്നു. സനാതനധർമ്മമാകുന്ന മഹാസൗധത്തിന്റെ മൂലശിലകളാണവ. ഇവയിൽ വേദശിരസ്സായ ഉപനിഷത്തുകളുടെ അർത്ഥനിർണ്ണയം ചെയ്യുകയാണ് വ്യാസസൂത്രങ്ങൾ സാധിക്കുന്നത്. അങ്ങനെ നിർണ്ണീതമായ തത്ത്വങ്ങൾ ദൈനംദിനജീവിതത്തിൽ എങ്ങനെയാണ് നടപ്പിൽ വരുത്തേണ്ടത് എന്നു് ഉപദേശിച്ചു തരുന്ന ഗീത. പ്രസ്ഥാനത്രയമെന്നാണ് ഇവയ്ക്കു പൊതുവേ പറയുന്ന പേർ. ഈ പ്രസ്ഥാനത്രയത്തിൽ ഉപനിഷത്തുകളാണ് മൗലികപ്രമാണം. അവ അനാദിയും അപൗരുഷേയങ്ങളുമായിട്ടാണ് കരുതപ്പെടുന്നത്. ആ നിലയ്ക്കു് സനാതനധർമ്മം അപൗരുഷേയമാകുന്നു. ബുദ്ധമതത്തിനും ക്രിസ്തുമതത്തിനും മുഹമ്മദുമതത്തിനും അതതിന്റെ സ്ഥാപകന്മാരുള്ളതുപോലെ ഹിന്ദുമതത്തിനു് ഒരു സ്ഥാപകനില്ല. അധിഷ്ഠാനഭൂതങ്ങളായ ഏതാനും മഹനീയതത്ത്വങ്ങളാണ് ഹിന്ദുമതത്തിന്റെ അടിസ്ഥാനം. ആ തത്ത്വങ്ങളുടെ മാതൃകകൾ എന്ന നിലയ്ക്കേ വ്യക്തികൾക്ക് അതിൽ സ്ഥാനമുള്ളു.

വസ്തുസ്ഥിതി ഇങ്ങനെയാണെന്നിരുന്നാലും ഹിന്ദുമതത്തിനു് ഒരാചാര്യൻ ഉണ്ടോ എന്നന്വേഷിച്ചുപോയാൽ ആരേയാണ് നാം കണ്ടെത്തുക? വ്യാസനെ. എങ്ങനെ, എന്തുകൊണ്ട്? കൃഷ്ണദ്വൈപായനൻ എന്ന പേരാന്ന മഹാപുരുഷൻ വേദങ്ങളെ വ്യസിച്ചതുകൊണ്ട്, ഒന്നായിരുന്ന വേദരാശിയെ നാലായി പകുത്തു് ചിട്ടപ്പെടുത്തിയതുകൊണ്ട്, വേദവ്യാസൻ എന്ന പ്രസിദ്ധനായിത്തീർന്നു. അങ്ങനെ അതു് പകുത്തു് ഓരോ ശിഷ്യന്മാരെ പഠിപ്പിച്ചതുകൊണ്ടാണ് വേദശാഖകൾ നിലനിന്നു പോന്നതു്. അല്ലെങ്കിൽ വിസ്തൃതികൊണ്ടു പഠിക്കാനാളില്ലാതെ വേദം വിസ്മൃതകോടിയിൽ തള്ളപ്പെട്ടുപോയേനേ. വേദാന്താർത്ഥനിർണ്ണയം ചെയ്യുന്നതിനു് ബ്രഹ്മസൂത്രങ്ങൾ രചിച്ചതു് വ്യാസനാകുന്നു. ഭഗവദ്ഗീത ഉൾക്കൊള്ളുന്ന മഹാഭാരതം രചിച്ചതും വ്യാസൻതന്നെ. ഇപ്രകാരം പ്രസ്ഥാനത്രയത്തിൽ വേദങ്ങൾ വ്യസിക്കയും, സൂത്രങ്ങൾ ഗ്രഥിക്കയും, ഗീത രചിക്കയും ചെയ്ത കൃഷ്ണദ്വൈപായനവ്യാസനാണ് സനാതനധർമ്മത്തിന്റെ പരമാചാര്യൻ.

വേദാധ്യയനത്തിനു് അധികാരം ത്രൈവർണ്ണികന്മാർക്കേ ഉള്ളു, അതും പുരുഷന്മാർക്കുമാത്രം, എന്ന ഒരു നിയമം ഒരു കാലഘട്ടത്തിൽ നിലവിൽ വന്നു. സമുദായശരീരത്തിന്റെ ഭൂരിഭാഗം വരുന്ന അന്ത്യജന്മാരുടേയും സ്ത്രീകളുടേയും നിലയെന്തു്? അവർക്ക് ആദ്ധ്യാത്മികാശ്വാസം നിഷേധിക്കപ്പെടുകയോ? പരാശരപുത്രൻ വേദവ്യാസനായി. അന്തണരും അദ്ദേഹത്തെ ആചാര്യനായി സ്വീകരിച്ചു. പാരാശര്യൻ മത്സ്യഗന്ധിയുടെ മകനുമാണ്. മാതൃവർഗ്ഗത്തെയും മാതൃവംശത്തേയും ആ ഉദാരചരിതനു് വിസ്മരിക്കാനാവുമോ? ഇല്ല. വേദത്തിന്റെ വർണ്ണവും സ്വരവുമെല്ലാം വിപ്രാദികൾ കുത്തകയാക്കി വെച്ചുകൊള്ളട്ടെ; അതിൽനിന്നു കിട്ടുന്ന പരമഫലം സകലർക്കും ലഭ്യമാക്കണമെന്നു തീർച്ചയാക്കി വ്യാസൻ. സ്ത്രീശൂദ്രാദികൾക്കുംകൂടി അദ്ധ്യാത്മതത്ത്വം സുലഭമാക്കുന്നതിനുവേണ്ടി വ്യാസൻ പഞ്ചമവേദമെന്നു പ്രസിദ്ധമായ മഹത്തും ബൃഹത്തുമായ ഒരു ഗ്രന്ഥം നിർമ്മിച്ചു, മഹാഭാരതം.

'ഇതിഹാസപുരാണാഭ്യാം വേദം സമുപബൃംഹയേത്.' ഇതിഹാസങ്ങൾ, പുരാണങ്ങൾ എന്നിവവഴി വേദാർത്ഥത്തെ വിസ്തരിച്ചു വ്യാഖ്യാനിച്ചുകൊടുക്കണം എന്നു് അതിന്റെ ഉദ്ദേശവും വ്യക്തമാക്കി. ശതസഹസ്രം ശ്ലോകങ്ങളെഴുതി വ്യാസൻ അതിനുവേണ്ടി. ഉൾക്കരു

ത്തുകൊണ്ടും വലിപ്പംകൊണ്ടും ലോകത്തിലെ ഏററവും മികച്ച ഗ്രന്ഥമാണ് മഹാഭാരതം.

ധർമ്മേ ചാർത്ഥേ ച കാമേ ച മോക്ഷേ ച ഭരതർഷഭ
യദിഹാസ്തി തദന്യത്ര യന്നേഹാസ്തി ന തത് ക്വചിത്.
(ആദി. 62.53.)

'നാലു പുരുഷാർത്ഥങ്ങളിൽ ഇവിടെ പ്രതിപാദിച്ചിട്ടുള്ളതു് മററിടങ്ങളിലും കണ്ടെന്നു വരാം. എന്നാൽ ഇവിടെ ഇല്ലാത്തതു് എന്തെങ്കിലും എങ്ങും കാണുകയില്ല,' എന്ന ഗ്രന്ഥകാരൻെറ പ്രസ്താവന വസ്തുസ്ഥിതികഥനം മാത്രമാണ്, വികത്ഥനമൊന്നുമല്ല. 'വ്യാസോച്ഛിഷ്ടം ജഗത് സർവ്വം.'' വ്യാസൻെറ വായിൽ നിന്നു വീഴാത്തതായി ഉലകത്തിലൊന്നുമില്ല, എന്ന ചൊല്ലും പതിരററതാണ്. ഒരിക്കൽ ദേവന്മാർ വേദങ്ങളേയും പഞ്ചമവേദത്തെയും തൂക്കിനോക്കിയത്രേ. സരഹസ്യമായ ചതുർവ്വേദങ്ങളെക്കാരം ഭാരം ഭാരതത്തിനാണു കണ്ടതു്. അതിനാൽ, 'തതഃപ്രഭൃതി ലോകേƒസ്മിൻ മഹാഭാരതമുച്യതേ.' (ആദി. 1. 273.) അന്നുമുതൽ ഇതു ലോകത്തിൽ മഹാഭാരതമെന്നു് അറിയപ്പെടാൻ തുടങ്ങി. 'ഭാരതാനാം മഹജ്ജന്മ മഹാഭാരതമുച്യതേ.' (ആദി. 62. 39.) ശകുന്തളാദുഷ്യന്തന്മാരുടെ പുത്രനായ ഭരതൻെറ കുലത്തിൽ പിറന്ന മഹാന്മാരുടെ ജീവിതചരിതത്തെ പ്രസ്താവിക്കുന്നതുകൊണ്ടു് ഇതിനെ മഹാഭാരതമെന്നു പറയുന്നു. 'മഹത്ത്വാദ് ഭാരവത്വാച്ച മഹാഭാരതമുച്യതേ.' (ആദി. 1. 274.) ഗ്രന്ഥത്തിൻെറ മേന്മകൊണ്ടും കനം കൊണ്ടുമാണ് ഇതു മഹാഭാരതം എന്നു പറയപ്പെടുന്നതു്. ഇങ്ങനെ വേദാതിശായിത്വം കൊണ്ടും ഭാരതവംശവിസ്തരണംകൊണ്ടും ഭാരവത്ത്വം കൊണ്ടും മഹാഭാരതമെന്ന അഭിധാനം അന്വർത്ഥം തന്നെ.

ഇതിനു വ്യാസൻ വേറൊരു പേരും കൂടി നല്കിയിട്ടുണ്ടു്: 'ജയോ നാമേതിഹാസോƒയം ശ്രോതവ്യോ വിജിഗീഷുണാ.' (ആദി. 62.20.) വിജയം വേണമെന്നു് ആശിക്കുന്നവൻ ജയം എന്ന പേരാന്ന ഈ ചരിതം കേൾക്കേണ്ടതാകുന്നു. 'ജയോ നാമേതിഹാസോƒയം ശ്രോതവ്യോ ജയമിച്ഛതാ.' എന്നു് (സ്വർഗ്ഗ. 5. 46.) മററിടങ്ങളിലും ഇതേ ആശയവും ഗ്രന്ഥസംജ്ഞയും പലവാറു് ആവർത്തിച്ചിട്ടുണ്ടു്. ഭാരതമെന്നു് ചരിത്രപരമായും മഹാഭാരതമെന്നു് മഹിമയെ അടിസ്ഥാനമാക്കിയും ജയമെന്നു് ലക്ഷ്യത്തെ മുൻനിർത്തിയും വ്യാസൻ നല്കിയ പേരുകളാണിവ. നാരായണനെ സ്മരിച്ചുകൊണ്ടാണു് പിപഠിഷുക്കൾ ഈ ജയകീർത്തനം ആരംഭിക്കുന്നതു്. അതിനാൽ അവക്കും സമ്മതമായ പേരു് ജയമെന്നതാണ്. മാത്രമല്ല, മഹാഭാരതം വേദാർത്ഥോപബൃംഹകമായ ഇതിഹാസമായതും പഞ്ചമവേദമായതും അങ്ങനെ ശാശ്വതമായ ശാസ്ത്രഗ്രന്ഥമായതും ഇതിൻെറ ജയാത്മകത്വംകൊണ്ടാകുന്നു; അല്ലാതെ കൗരവപാണ്ഡവചരിത്രമായതുകൊണ്ടല്ല. ചരിത്രം കാലാധീനമാണ്. അതിൽക്കൂടി വെളിവാക്കപ്പെടുന്ന ജയം കാലാതീതവുമാണ്.

എന്തിൻെറ ജയമാണ് വ്യാസൻ ഭാരതത്തിൽക്കൂടി കീർത്തിക്കുന്നതു്? എന്താണ് ഭാരതേതിഹാസത്തിൻെറ പരമസന്ദേശം?

ധർമ്മ ഏവ ഹതോ ഹന്തി
ധർമ്മോ രക്ഷതി രക്ഷിതഃ
തസ്മാദ് ധർമ്മം ന ത്യജാമി
മാ നോ ധർമോ ഹതോƒവധീത്.
(വന. 313. 128.)

ധർമ്മസുതൻ പറയുന്നതാവിതു്: 'ധർമ്മം കെടുത്താൽ അതു കെടുക്കുന്നവനെ തുലയ്ക്കും; ധർമ്മം പാലിച്ചാൽ അതു പാലിച്ചവനെ തുണയ്ക്കും. അതിനാൽ ഞാൻ ധർമ്മം കൈവിടുകയില്ല. നാം ധർമ്മം തുലച്ചിട്ടു് അതു നമ്മെ തകക്കാൻ ഇടവരാതിരിക്കട്ടെ.' വനവാസത്തിനു പോകുന്ന കുന്തി ധർമ്മപുത്രരോടു് അവസാനമായി ഉപദേശിക്കുന്നതു് ഇതാണ്: 'ധർമ്മേ തേ സ്ഥീയതാം ബുദ്ധിർമനസ്തു മഹദസ്തു തേ.' (ആശ്രമം 17.21.) 'കുരുശ്രേഷ്ഠാ, നിൻെറ ബുദ്ധി ധർമ്മത്തിൽ ഉറയ്ക്കട്ടെ; നിന്മനം മഹത്തുമാകട്ടെ.' ഭീഷ്മർ യുധിഷ്ഠിരനു് ധർമ്മം ഉപദേശിക്കുമ്പോൾ 'നമോ ധർമ്മായ മഹതേ നമഃകൃഷ്ണായ വേധസേ.' (ശാന്തി. 60.6.) ധർമ്മത്തെയും കൃഷ്ണനെയും നമസ്കരിക്കുന്നതു കാണാം. വർണ്ണധർമ്മം, ആശ്രമധർമ്മം, സാമാന്യധർമ്മം, വിശേഷധർമ്മം, സ്ത്രീധർമ്മം, ആപദ്ധർമ്മം, രാജധർമ്മം, മോക്ഷധർമ്മം, എന്നിങ്ങനെ ധർമ്മസ്വരൂപവും അതിനു് സ്ഥലകാലവ്യക്തിഭേദമനുസരിച്ചു് വന്നുചേരുന്ന രൂപഭേദങ്ങളും വിസ്തരിച്ചുവർണ്ണിക്കുന്നുണ്ടു് ഭാരതത്തിൽ.

ഒരുപക്ഷേ 'ധർമ്മം' എന്ന പദമായിരിക്കും ഭാരതത്തിൽ ഏററവുമധികം പ്രയോഗിച്ചിട്ടുള്ള പദങ്ങളിലൊന്നു്. ധർമ്മത്തിനു് സാധ്യവും സാധനവുമെന്നു് രണ്ടു നിലകളുണ്ടു്. സാധ്യമെന്ന നിലയിൽ ധർമ്മവും കൃഷ്ണനും അഭേദമായിട്ടാണു ഭാരതകാരൻ വർണ്ണിക്കുന്നതു്. 'യതോ ധർമ്മസ്തതോ ജയഃ.' എന്നും 'യതഃ കൃഷ്ണസ്തതോ ജയഃ.' (ഭീഷ്മ. 21. 13. 14.) എന്നും ഉള്ളതു് ഭാരതത്തിൽ പലയിടത്തും കാണുന്ന ഒരു പല്ലവിയാണു്. ഇവയിൽ ധർമ്മവും കൃഷ്ണനും ഒന്നായിട്ടാണു് കാണിച്ചിരിക്കുന്നതു്. ധർമ്മത്തിൻെറ പ്രത്യക്ഷരൂപമാണു ശ്രീകൃഷ്ണൻ. മഹാഭാരതത്തിലെ കഥാപാത്രങ്ങളെ ധർമ്മനിഷ്ഠരെന്നും അധർമ്മനിഷ്ഠരെന്നും രണ്ടായി തരംതിരിക്കാം. ധർമ്മനിഷ്ഠരിൽത്തന്നെ സമാനധർമ്മികളോടൊത്തു് വാഴുന്നവരും, വിരുദ്ധധർമ്മികളോടൊത്തു വാഴുമ്പോഴും സ്വധർമ്മനിഷ്ഠ വിടാത്തവരുമുണ്ടു്. ധർമ്മം ഇന്നതാണെന്നറിഞ്ഞിട്ടും അതനുസരിക്കാൻ മനക്കരുത്തില്ലാത്തവരും പരിതഃസ്ഥിതികൾക്കു വശംവദരായി ധർമ്മം അനുസരിക്കാത്തവരുമുണ്ടു്. വിപരീതപരിതഃസ്ഥിതികളെ ഗണിക്കാതെ ധർമ്മമനുഷ്ഠിക്കുന്നവരുമുണ്ടു്. ധർമ്മജാദികൾ ധർമ്മമൂർത്തിയായ ശ്രീകൃഷ്ണൻെറ പദച്ഛായയിൽത്തന്നെ വർത്തിച്ചു് ധർമ്മജയം നേടുന്നു. വിദുരൻ അധർമ്മിഷ്ഠരായ കൗരവന്മാരുടെകൂടെ വസിച്ചിട്ടും ധർമ്മത്തെ ആദരിച്ചും അനുഷ്ഠിച്ചും ഉപദേശിച്ചും ജീവിച്ചു. ശാസനാധികാരമുണ്ടെങ്കിലും ധർമ്മം പുലർത്താമെന്നു യുധിഷ്ഠിരനും, പരതന്ത്രനും ധർമ്മംവിടാതെ ജീവിക്കാമെന്നു് വിദുരനും തെളിയിക്കുന്നു. ജയാർത്ഥിയായ പുത്രൻ വന്നു് ആശിസ്സിനപേക്ഷിച്ചപ്പോൾ, പുത്രവാത്സല്യത്തേയും അതിക്രമിച്ചു് ധർമ്മത്തിൻെറ മഹത്ത്വം ഉദ്ഘോഷിച്ച മഹാമഹിമശാലിനിയാണു് ഗാന്ധാരീദേവി. 'ശൃണു മൂഢ വചോ മഹ്യം യതോ ധർമ്മസ്തതോ ജയഃ.' (ശല്യ. 63.62.) 'എടാ മൂഢ, എൻെറ വാക്കു കേൾക്കുക: ധർമ്മമെവിടെയുണ്ടോ അവിടെയേ ജയമുള്ളു.' 'ത്വത്സമാ നാസ്തി ലോകേƒസ്മിന്നദ്യ സീമന്തിനീ ശുഭേ.' (63. 59.) 'ശുഭേ, ഭവതിക്കു തുല്യയായിട്ടു് ഇന്നു ലോകത്തിലൊരു സ്ത്രീയില്ല.' എന്നാണു് ശ്രീകൃഷ്ണൻ ഗാന്ധാരിയോടു പറയുന്നതു്. ധർമ്മം ഇന്നതാണെന്നറിഞ്ഞിട്ടും പുത്രവാത്സല്യംമൂലം അതനുസരിക്കാൻ കഴിവില്ലാതെപോയ നിർഭാഗ്യവാനാണു് ധൃതരാഷ്ട്രമന്നവൻ. ഇതിലൊക്കെ നിർഭാഗ്യകരമാണു് കർണ്ണൻെറ സ്ഥിതി. ശ്രേഷ്ഠജന്മം ലഭിച്ചിട്ടും ഭാഗ്യവിപര്യയംകൊണ്ടു് പ്രാകൃതന്മാരുടെ ഇടയിൽ വളരാനും അധർമ്മികളുടെകൂടെ വാഴാനും ഇടയായി. ധർമ്മമൂർത്തിയായ ശ്രീകൃഷ്ണൻ ധർമ്മജാദികളുടെ അടുക്കലേയ്ക്കു ക്ഷണിച്ചിട്ടും, സ്വപക്ഷം നാശോന്മുഖമാണെന്നറിഞ്ഞിട്ടും, ചുററുപാടുകളുടെ കെട്ടുപാടു കാരണം കർണ്ണനു് ആ ആഹ്വാനം സ്വീകരിക്കാൻ സാധിച്ചില്ല. കർണ്ണപർവ്വത്തിൽ പോക്കളത്തിലെ ഒരു രംഗം: യുധിഷ്ഠിരൻ കർണ്ണനോടു പോരിനടുത്തു. ആ വില്ലാളിവീരൻ അജാതശത്രുവിനെ നിഷ്പ്രയാസം മടക്കി. യുധിഷ്ഠിരൻ പിൻവാങ്ങാനൊരുങ്ങി. കർണ്ണൻ പിന്നാലെ ഓടി അദ്ദേഹത്തിൻെറ അടുത്തെത്തി. എന്തിനെന്നോ? വ്യാസൻ പറയുന്നു: 'പവിത്രീകർത്തുമാത്മാനം സ്കന്ധേ സംസ്പൃശ്യ പാണിനാ.' (കർണ്ണ. 49.52.) ആ ധർമ്മമൂർത്തിയുടെ തോളിലൊന്നുതൊട്ടു് ആത്മശുദ്ധി നേടാൻ, എന്നു്. പോർക്കളത്തിലാണു് നില. പരാജിതനായ കനിഷ്ഠനെയാണു തേരിടുന്നതു്. ഏതു മാരകരണാങ്കണത്തിലും ധർമ്മത്തെ മനസാ ആദരിക്കാൻ കഴിഞ്ഞ കർണ്ണാ, ഭവാൻ ധന്യൻ! നിണം നിറഞ്ഞ രണാങ്കണത്തിലും ധർമ്മത്തിൻെറ വൈജയന്തി പാറിപറപ്പിച്ച മാമുനേ നമോവാകം!

മാമുനിക്കൊരു മനസ്താപമേ ഉള്ളു: 'ഞാൻ കൈയും പൊക്കി വിളിച്ചുപറയുന്നു, ധർമ്മത്തിൽ നിന്നു് അർത്ഥവും കാമവും കിട്ടുമെന്നു്. എന്നിട്ടും എന്തുകൊണ്ടാണു് ആളുകൾ ധർമ്മത്തെ സേവിക്കാത്തതു്? ഒരിക്കലും കാമത്താലൊ ലോഭത്താലൊ ജീവിതത്തിനുവേണ്ടിപ്പോലുമോ ധർമ്മം കൈവിടരുതു്. ധർമ്മം നിത്യമാണു്. സുഖദുഃഖങ്ങൾ അനിത്യങ്ങളും. ധർമ്മസ്വരൂപമായ ആത്മാവു് നിത്യം; അതിൻെറ ഉപാധിയായ ശരീരം അനിത്യം.' എന്നിങ്ങനെ ഭാരതസാവിത്രിയെന്നു് പ്രസിദ്ധമായ ആ പദ്യങ്ങളിൽ ഭാരതകാരൻ ധർമ്മത്തിൻെറ സർവ്വാതിശായിത്വത്തെ വിളിച്ചുപറയുന്നു. ഈ ധർമ്മജയമാണു് ഭാരതേതിഹാസത്തിൻെറ പരമസന്ദേശം. ധർമ്മസ്വരൂപനായ സർവ്വേശ്വരൻെറ സർവ്വോത്കർഷേണയുള്ള വിജയമാണു് ഭാരതത്തിൻെറ സാരസർവ്വസ്വം.

ധാരണാദ് ധർമമിത്യാഹുർ –
ധർമോ ധാരയതേ പ്രജാഃ
യത് സ്യാദ് ധാരണസംയുക്തം
സ ധർമ്മ ഇതി നിശ്ചയഃ.

(കർണ്ണ. 69. 58.)

ധരിക്കുന്നതെന്തോ അതു ധർമ്മം. ധർമ്മമാണ് ജീവജാലങ്ങളെ നിലനിർത്തുന്നത്. ധാരണസാമർത്ഥ്യമുള്ളതിനെ ധർമ്മമെന്നു പറയുന്നു. ജീവജാലങ്ങളെ സൃഷ്ടിച്ചും പാലിച്ചും പോരുന്നതു് ഈശ്വരനാകയാൽ ഇതിനെല്ലാം ആധാരമായ ഈശ്വരൻതന്നെ പരമധർമ്മം. ആ ധർമ്മസ്വരൂപനെ പ്രാപിക്കാനുള്ള ഉപായവും ധർമ്മത്തിൽ ഉൾപ്പെടുന്നു. എന്തെന്നാൽ, ആ അദ്ധ്യാത്മതൃഷ്ണയില്ലെങ്കിൽ ജീവിതം വ്യർത്ഥമാണല്ലോ. സത്യത്തിൽ നിന്നു പിറന്നതൊന്നും അസത്യമാകാൻ നിവൃത്തിയില്ല. അതിനാൽ ധർമ്മനിഷ്ഠയാണ് ജീവിതത്തെ നിലനിർത്തുന്നതു്. ധർമ്മത്തിന്റെ ഏതു ഭാവമാണ് ഭാരതകാരൻ മുഖ്യമായി ഉപദേശിക്കുന്നതു്?

സഹയജ്ഞാഃ പ്രജാഃ സൃഷ്ട്വാ
പുരോവാച പ്രജാപതിഃ
അനേന പ്രസവിഷ്യധ്വ–
മേഷ വോƒസ്ത്വിഷ്ടകാമധുക്.

(ഗീത. 3. 10.)

'പ്രജാപതി പണ്ടു് പ്രജകളെ യജ്ഞത്തോടൊപ്പം സൃഷ്ടിച്ചിട്ട്, ഇതുകൊണ്ടു പുലർന്നുകൊൾവിൻ; ഇതു നിങ്ങൾക്കു വേണ്ടതൊക്കെ തരും,' എന്നു പറഞ്ഞു. 'യജ്ഞാർത്ഥാത് കർമ്മണോƒന്യത്ര ലോകോƒയം കർമ്മബന്ധനഃ.'(ഗീത.3.9.) യജ്ഞാർത്ഥമായിട്ടല്ലാതെയുള്ള കർമ്മം ഈ ലോകത്തിൽ ബന്ധനഹേതുവായിത്തീരുന്നു. കർമ്മം കൂടാതെ ഒരു പ്രാണിക്കും ജീവിക്കാനാവില്ല. ആ കർമ്മം ബന്ധഹേതുകമാവാതിരിക്കണമെങ്കിൽ അതു് യജ്ഞാർത്ഥമായിട്ടു് ചെയ്യണം. യജ്ഞാർത്ഥമായിട്ടെന്നുവെച്ചാലൊ? 'യജ്ഞോ വൈ വിഷ്ണുഃ' എന്നു മന്ത്രവർണ്ണമുണ്ടു്. അപ്പോൾ യജ്ഞാർത്ഥമായ കർമ്മമെന്നുവെച്ചാൽ ഈശ്വരാർപ്പിതമായ കർമ്മം എന്നർത്ഥം. ഭഗവാൻ പാർത്ഥനോടു് ഉപദേശിച്ചതും അതുതന്നെയാണല്ലോ: 'നീ ചെയ്യുന്നതെന്തും– ഉണ്ണുന്നതും ഹോമം ചെയ്യുന്നതും ദാനം ചെയ്യുന്നതും തപസ്സു ചെയ്യുന്നതും സർവ്വവും – മദർപ്പണമായി ചെയ്യുക.' ആട്ടെ, യജ്ഞവും ജയവും ആയിട്ടെന്തെങ്കിലും ബന്ധമുണ്ടോ? ഉണ്ടു്, യജ്ഞത്തിന്റെ ജയമാണു ഭാരതത്തിലെ പ്രതിപാദ്യം. നേരത്തേ ധർമ്മത്തിന്റെ ജയമെന്നു പറഞ്ഞിട്ടു് ഇപ്പോൾ യജ്ഞത്തിന്റെ ജയമെന്നു പറഞ്ഞാൽ അതെങ്ങനെ പൊരുത്തപ്പെടും? ധർമ്മത്തിന്റെതന്നെ സാധനരൂപമാണ് യജ്ഞം. ഉപായം അന്യൂനമായാലല്ലേ ഉപേയപ്രാപ്തിയുണ്ടാകൂ? യജ്ഞധർമ്മത്തിൽക്കൂടി പരമധർമ്മത്തെ പ്രാപിക്കുന്നു. യജ്ഞധർമ്മമെന്നാൽ ഇവിടെ ഈശ്വരാർപ്പിതകർമ്മവുമാകുന്നു. യജ്ഞമാണ് ഉപായമെന്നു പറയാൻ ജയകർത്താവു് വഴി തരുന്നുണ്ടോ? നോക്കാം.

'ജയ'മെന്നാൽ കടപയാദിസങ്കേതമനുസരിച്ച് പതിനെട്ടു് (18) എന്ന സംഖ്യ കിട്ടും. ഭാരതത്തിൽ പർവ്വങ്ങൾ 18. ഗീതയിൽ 18 അദ്ധ്യായങ്ങൾ; ഭാരതപ്പോരിൽ ഇരുഭാഗത്തും കൂടി പങ്കെടുത്ത അക്ഷൗഹിണികൾ 18. യുദ്ധം 18 ദിവസമാണ് നടന്നതു്. ഭാരതയുദ്ധം കഴിഞ്ഞു 18 വർഷത്തിനുശേഷമാണ് കുന്തിയും ഗാന്ധാരീധൃതരാഷ്ട്രന്മാരും ദാവാഗ്നിദഗ്ദ്ധരാകുന്നതു്.

ഏവം വർഷാണ്യതീതാനി ധൃതരാഷ്ട്രസ്യ ധീമതഃ
വനവാസേ തഥാ ത്രീണി നഗരേ ദശ പഞ്ച ച.

(ആശ്ര. 39.25.)

ഗാന്ധാരീശാപംമൂലം വൃഷ്ണിവംശം നശിക്കുന്നതു് രണ്ടു് 18 ആണ്ടു കൂടുമ്പോഴാണ്. ഇങ്ങനെ ഒട്ടേറെ പതിനെട്ടുകൾ കാണുമ്പോൾ അതു് യാദൃച്ഛികമായി വന്നതല്ല, ബോധപൂർവ്വം പ്രയോഗിച്ചതാണ് എന്നു വേണം കരുതാൻ. എന്നാലെന്തു്? എന്നാൽ അതൊരു രൂപണമായി കരുതാം. എന്തിന്റെ? യജ്ഞത്തിന്റെ. അതെങ്ങനെ?

മുണ്ഡകോപനിഷത്തിൽ യജ്ഞത്തെക്കുറിച്ചു പറയുന്ന ഭാഗത്തു് ഇപ്രകാരം കാണാം: 'അഷ്ടാദശോക്തമവരം യേഷു കർമ്മ.' (1.2.7) യജ്ഞനിർവ്വഹണത്തിനാവശ്യമുള്ള 18 പേരെയാണ് – 16 ഋത്വിക്കുകളേയും യജമാനനേയും പത്നിയേയുമാണ്– ഇവിടെ അഷ്ടാദശംകൊണ്ടു് നിർദ്ദേശിക്കുന്നതു്. അങ്ങനെ 18 എന്നതുകൊണ്ടു് യജ്ഞത്തെ സൂചിപ്പിക്കുന്നു. ആരുടെ യജ്ഞമാണ് ഇവിടെ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നതു്? ധർമ്മനിഷ്ഠന്മാരായവരുടെയെല്ലാം, വിശേഷിച്ചും ധർമ്മപുത്രരുടെ. ധർമ്മജനാകുന്ന

ജീവൻ, പഞ്ചകർമ്മേന്ദ്രിയങ്ങളും പഞ്ചജ്ഞാനേന്ദ്രിയങ്ങളും പഞ്ചപ്രാണങ്ങളും മനസ്സും ബുദ്ധിയും വഴിയായി പരമാത്മാവിനെ ഉദ്ദേശിച്ചു ചെയ്യുന്ന ഒരു മഹായജ്ഞമാണ് ഇവിടെ വിസ്തരിക്കപ്പെട്ടിരിക്കുന്നതു്. സർവ്വസ്വവും ഭഗവദർപ്പണമായിട്ടു് ചെയ്യാനാണല്ലൊ ഗീതാചാര്യൻ ഉപദേശിക്കുന്നതും. 'സ്വകർമ്മണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ.' എന്നു് ഗീത (18.46.) ഉപദേശിക്കുമ്പോഴും ഇതുതന്നെയാണ് വിവക്ഷിതം. സ്വകർമ്മം യജ്ഞാർത്ഥമായിട്ടു് ചെയ്യുമ്പോൾ അതു് അദ്ധ്യാത്മസാധനയായി, സ്വധർമ്മമായി.

ഇത്രയുംകൊണ്ടു് 'ജയ'മെന്നാൽ പരമധാരകമായ പരമാത്മാവെന്നും, തത്പ്രാപകവും തദർപ്പിതവുമായ സ്വധർമ്മാനുഷ്ഠാനമെന്നും വന്നുകൂടി. സാധനരൂപത്തിലും സിദ്ധിരൂപത്തിലുമുള്ള ധർമ്മത്തിൻെറ, യജ്ഞത്തിൻെറ, വിജയമാണ് വിവക്ഷിതം. അപ്പോഴൊരു സംശയം: സാധനയെന്ന നിലയ്ക്കു ഭഗവദർപ്പിതമായ കർമ്മമാണ് ധർമ്മമെന്നു പറയുന്നപക്ഷം, ദൈവാധീനമാണ്, പുരുഷപ്രയത്നമല്ല, പ്രധാനം എന്നു വരികയില്ലേ ? വന്നുകൊള്ളട്ടെ, അതുകൊണ്ടെന്തു്? ദൈവാധീനത്തേയും വിശ്വസിച്ചിരിക്കുന്നതു് ഭോഷത്തമാണെന്നും, അതാണ് ഇന്ത്യയുടെ ഇന്നത്തെ ശോച്യാവസ്ഥയ്ക്കു കാരണമെന്നും ചിലർ പറയുന്നുണ്ടല്ലോ ? ദൈവാധീനത്തിൻേറയും പുരുഷപ്രയത്നത്തിൻേറയും സ്ഥാനവും പരസ്പരബന്ധവും ശരിയായി ഗ്രഹിക്കാതെയുള്ള ഒരു പ്രലപനമാണതു്. നമുക്കു കൗരവന്മാരുടേയും പാണ്ഡവന്മാരുടേയും കഥതന്നെ എടുക്കാം. കൗരവന്മാർ എക്കാലത്തും എല്ലാം സ്വപൗരുഷംകൊണ്ടു് നേടാമെന്നു കരുതി. ഭീഷ്മദ്രോണാദികളായ മഹാരഥന്മാരേവരും അവരുടെ ഭാഗത്തായിരുന്നുതാനും. അവരോരുത്തരും ഒററയ്ക്കു ലോകം വെല്ലാൻ പോന്നവരാണ്. സൈന്യസന്നാഹങ്ങളും കൗരവന്മാർക്കായിരുന്നു കൂടുതൽ. തങ്ങളുടെ പ്രവൃത്തികളുടെ ന്യായ്യാന്യായ്യതയോ ധർമ്മാധർമ്മങ്ങളോ ഒന്നും നോക്കാതെ, സജ്ജനങ്ങളെ ധിക്കരിച്ചും സദുപദേശങ്ങൾ നിന്ദിച്ചും, ശ്രീകൃഷ്ണനെപ്പോലും വെല്ലുവിളിച്ചുംകൊണ്ടാണ് അവർ കാര്യങ്ങൾ നടത്തിപ്പോന്നതു്. അങ്ങനെ അവർ പലതും നേടിയില്ലേ എന്നാണെങ്കിൽ, പലതും നേടി; പക്ഷേ അവസാനം അവരും നശിച്ചു, മററുള്ളവരേയും തുലച്ചു. ഇനി പാണ്ഡവന്മാരുടെ കഥയാണെങ്കിലോ ? അവർ സകലതും ശ്രീകൃഷ്ണൻെറ അനുവാദത്തോടും അനുഗ്രഹത്തോടും കൂടിയാണ് നടത്തിയിരുന്നതു്. എന്നിട്ടും അവർക്ക് പലവിധക്ലേശങ്ങളും അനുഭവപ്പെട്ടിരുന്നില്ലേ ? ഉവ്വ്, പക്ഷേ ഒന്നുണ്ടു്: അവർക്ക് ഏതാപത്തിലും വിഷമഘട്ടത്തിലും ഉള്ളിലൊരു തൃപ്തിയുണ്ടായിരുന്നു. തങ്ങൾ ധർമ്മത്തിനു വേണ്ടിയാണ് ജീവിക്കുന്നതു്, ധർമ്മം തങ്ങളെ രക്ഷിക്കും, എന്ന വിശ്വാസവും അതിൽനിന്നുളവാകുന്ന ആശ്വാസവും അവർക്കെന്നും ഉണ്ടായിരുന്നു. മഹത്തായ ഒരാദർശത്തെ പിൻതുടരുമ്പോൾ വന്നുകൂടുന്ന വിഷമങ്ങൾക്കും വേദനകൾക്കും അടിയിലും ഇടയിലും സംതൃപ്തിയുടെ ഒരു ആന്തരധാരയുണ്ടു്. അതവരെ ധർമ്മനിഷ്ഠരും കർമ്മധീരരും ആക്കുന്നു. ധർമ്മത്തിൻെറ മൂലമെവിടെയെന്നു് അന്വേഷിക്കുമ്പോൾ വേദങ്ങളും വേദജ്ഞന്മാരുടെ നിയമങ്ങളും ചര്യകളും ശിഷ്ടാചാരവും പറഞ്ഞശേഷം 'ആത്മനസ്തുഷ്ടിരേവ ച.' (മനു.2.6) എന്നുകൂടി മനു ചേർക്കുന്നു. ഈ ആത്മതുഷ്ടിയാണ് ധർമ്മനിഷ്ഠനു ലഭിക്കുന്ന ഏററവും വലിയ പ്രതിഫലം. അതു പാണ്ഡവന്മാർക്ക് വേണ്ടുവോളം ഉണ്ടായിരുന്നു. അതാണവരെ ജീവിതായോധനത്തിൽ താങ്ങിനിർത്തിയിരുന്നതു്. ധർമ്മപുത്രതയാണ് പാണ്ഡവന്മാരുടെ യുധി-സ്ഥിരതയ്ക്കു കാരണം. ദുര്യോധനാദികളുടെ നിലയോ ? പരമാധികാരവും രാജഭോഗങ്ങളും അനുഭവിക്കുമ്പോഴും അവർ എരിഞ്ഞുകൊണ്ടാണിരുന്നതു്. അവരുടെ പിതാവും പ്രജ്ഞാചക്ഷുസ്സുമായ ധൃതരാഷ്ട്രരുടെ അനുഭവവും അഭിപ്രായവുമെന്താണ് ? 'ദൈവം പുരുഷകാരേണ ന ശക്യമതിവർത്തിതും.' ദൈവേച്ഛയെ തടയാൻ പുരുഷപ്രയത്നത്തിനു കഴിവില്ല എന്നു് ധൃതരാഷ്ട്രർ അടിക്കടി പറയുന്നുണ്ടു്; സഞ്ജയൻ ഓർമ്മിപ്പിക്കുന്നുമുണ്ടു്.

അങ്ങനെയാണെങ്കിൽ ദൈവത്തെ മാത്രമാശ്രയിച്ചു മിണ്ടാതിരുന്നാൽ മതിയോ ? ദൈവമാണ് സർവ്വവും നടത്തുന്നതു് എന്ന ദൃഢബോധം വന്നാൽ, തനിക്കു പിന്നെ കർത്തവ്യമൊന്നുമില്ല, നിമിത്തമാത്രമാണെന്ന ബോധം

ഉറച്ചുകഴിഞ്ഞാൽ പിന്നെ. പക്ഷേ അതു പരമപദമാണ്. താൻ ഒരു വ്യക്തിയാണെന്ന ബോധമുള്ളിടത്തോളം ഈശ്വരസ്മരണയോടും വിശ്വാസത്തോടും അതിൽനിന്നു കിട്ടുന്ന ആത്മധൈര്യത്തോടുംകൂടി സ്വധർമ്മം അനുഷ്ഠിക്കണം. 'ദാസോ/സ്മി കോസലേന്ദ്രസ്യ' എന്നഭിമാനിക്കുന്ന മാരുതി ദശകന്ധരനോടു പറഞ്ഞതെന്താണ്? 'നിന്നോടെതിരൊരു നൂറുനൂറായിരം രാവണന്മാരൊരുമിച്ചെതിർത്തീടിലും മമ ചെറുവിരല്ക്കു പോരാ, പിന്നെ നീയെന്തു ചെയ്യുന്നിതെന്നോടു കശ്മല?'എന്നല്ലെ? 'യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര പാർത്ഥോ ധനുർധരഃ, തത്ര ശ്രീർവിജയോ ഭൂതിർധ്രുവാ നീതിർമതിർമമ.' കൃഷ്ണന്റെ തുണയോടെ വില്ലുമേന്തി വൈരികളെ വെല്ലാനൊരുമ്പെടുന്ന വിജയനുമാത്രമേ ഐശ്വര്യവും ധർമ്മവും ഉണ്ടാകു. കർമ്മനിഷ്ഠയോ ധർമ്മധീരതയോ ഇല്ലാതെ അലസതയിലും അന്യായത്തിലും മുഴുകിയതാണ് ഭാരതത്തിന്റെ കെടുതിക്കു കാരണം. അതിന്നു വിത്തു പാകിയതു് സത്യനിഷ്ഠയോ ധർമ്മശ്രദ്ധയോ മതതാല്പര്യമോ ഒന്നുമല്ല; പിന്നെയോ, ഇവയെ ചൂഷണം ചെയ്തു് സ്വാർത്ഥം നേടാൻ തക്കം നോക്കുന്ന 'ശകുനി'വർഗ്ഗങ്ങളാണ്. ഇനി, ദൈവാധീനത്തെ വിട്ടു് പൗരുഷത്തിനു് സ്ഥാനമുണ്ടോ? പൗരുഷവും ദൈവം അനുവദിക്കുന്നിടത്തോളം കാലം മാത്രമേ പ്രവർത്തിക്കുന്നുള്ളു. പൗരുഷത്തെ പിടിച്ചാണയിടുന്നവരൊക്കെ ജീവിതസായാഹ്നത്തിൽ ജീവിതാനുഭവങ്ങളുടെ വെളിച്ചത്തിൽ, പരാജയപരമ്പരകളുടെ തിരുമുമ്പിൽ, നൈരാശ്യത്തിന്റെ കൊടുമ്പിരിയിൽ, വിളിച്ചുപറയും തങ്ങൾക്കു തെററിപ്പോയി, സ്വല്പമൊരു സ്വാതന്ത്ര്യബോധം തന്നു് ദൈവം തങ്ങളെ വഞ്ചിച്ചു എന്നു്. ഭീഷ്മർ യുധിഷ്ഠിരനോടു് പറയുന്നതു് നോക്കുക: (ശാന്തി. 177.11.)

യദി വാപ്യുപപദ്യേത പൗരുഷം നാമ കർഹിചിത്
അനാദിഷ്യമാണം തദപി ദൈവമേവാവതിഷ്ഠതേ.

പൗരുഷമെന്നൊന്നു് എപ്പോഴെങ്കിലും കണ്ടുകിട്ടുന്നപക്ഷം ആഴത്തിലന്വേഷിച്ചു ചെന്നാൽ കാണാം ആ പൗരുഷത്തിന്റേയും അടിത്തറ ദൈവത്തിലാണെന്നു്.

ഈശ്വരശക്തിയാണ് നമ്മിലൂടെ പ്രവർത്തിക്കുന്നതെന്ന ബോധത്തോടുകൂടി സർവ്വകർമ്മങ്ങളും ഈശ്വരനിലർപ്പിച്ചുകൊണ്ടു ചെയ്താൽ ജീവിതം വിജയിക്കും; ജീവിതമൊരു യജ്ഞമായി മാറും. ധർമ്മപുത്രരുടെ ധർമ്മയജ്ഞവും അർജ്ജുനന്റെ രണയജ്ഞവും വ്യാസന്റെ ജ്ഞാനയജ്ഞവുമാണ് മഹാഭാരതത്തിൽ കാണുന്നതു്. സ്വകർമ്മം ഭഗവദർപ്പണമായിട്ടു ചെയ്യുന്നവരൊക്കെ യജ്ഞമാണനുഷ്ഠിക്കുന്നതു്. അതിന്റെ ഫലം യജ്ഞസ്വരൂപനെ പ്രാപിക്കുകയുമാണ്. നിരന്തരമായ ധർമ്മബോധമാണ് ഭാരതത്തിന്റേയും സകലശാസ്ത്രങ്ങളുടേയും പരമലക്ഷ്യമെന്നു വ്യാസൻ വ്യക്തമായി പറയുന്നുമുണ്ടു്.

ആലോഡ്യ സർവ്വശാസ്ത്രാണി
വിചാര്യ ച പുനഃ പുനഃ
ഇദമേകം സുനിഷ്പന്നം
ധ്യേയോ നാരായണഃ സദാ. (അനു.109.10.)

സകലശാസ്ത്രങ്ങളും ശ്രദ്ധയോടെ നോക്കിയിട്ടു കിട്ടിയതെന്താണെന്നോ, സദാ ഈശ്വരനെ സ്മരിക്കുകയാണ് മനുഷ്യന്റെ കർത്തവ്യം എന്നുള്ളതാണ്. എന്നാലിക്കാര്യം ഭാരതത്തിൽ താരതമ്യേന കുറവായിട്ടല്ലേ പറഞ്ഞിട്ടുള്ളു? മററു പലതും പറഞ്ഞുവന്ന കൂട്ടത്തിൽ അങ്ങിങ്ങു് ചിലപ്പോഴൊക്കെ പറഞ്ഞിട്ടല്ലേ ഉള്ളു ഈശ്വരകാര്യം? ഒരു നിലയ്ക്കു് നോക്കിയാൽ അതു ശരിയാണ്. പക്ഷേ അതിനു കാരണവുമുണ്ടു്. 'പരോക്ഷപ്രിയാ ഹി ദേവാഃ,' നേരിട്ടു കാര്യം പറയാൻ ദേവന്മാർക്കു് ഇഷ്ടമില്ല, എന്നു പറയുമ്പോലെ ഒരു മാർഗ്ഗമാണ് വ്യാസനും സ്വീകരിക്കുന്നതു്. അർത്ഥത്തിനും കാമത്തിനും അധികാരത്തിനുംവേണ്ടി ഉപയോഗിക്കുന്ന ഉപായത്തിന്റെ ശുദ്ധ്യശുദ്ധികളെക്കുറിച്ചു നോക്കാതെ ജീവിതം മുഴുവൻ പ്രയത്നിച്ചു് പരാജയമടഞ്ഞ കൗരവാദികളുടെ കഥയിൽക്കൂടിയും, ഭഗവത്പ്രപന്നന്മാരായ പാണ്ഡവന്മാർക്കു ലഭിച്ച ആത്മശാന്തിയിലും വിജയത്തിലും കൂടിയും പരോക്ഷമായിട്ടു് വ്യാസൻ ഈശ്വരാശ്രയത്തിന്റെ മഹിമയെ പ്രകീർത്തിക്കുകയാണ് ചെയ്യുന്നതു്. അവിടെയും ഭഗവദ്ഭക്തിയെന്നോ മോക്ഷമെന്നോ ഉള്ള സങ്കേതങ്ങൾ ഉപയോഗിക്കാതെ ധർമ്മമെന്ന അതിവിശാലമായ ആശയത്തിൽക്കൂടിയാണ് അതു സാധിക്കുന്നതു്. അവിടെയും

ഒരു പരോക്ഷത പ്രയോഗിച്ചിട്ടുണ്ട്. 'ധർമ്മാർത്ഥശ്ച കാമശ്ച സ ധർമ്മഃ കിം ന സേവ്യതേ,' ധർമ്മത്തിൽനിന്നു് അർത്ഥവും കാമവും കിട്ടും; എന്നിട്ടും ആളുകൾ എന്തുകൊണ്ടു് അതിനെ സ്വീകരിക്കുന്നില്ല, എന്നു ചോദിക്കുന്നു. സാധാരണമനുഷ്യൻ അർത്ഥകാമങ്ങൾക്കടിമയാണു്. അവ കിട്ടുമെന്നു കേട്ടാൽ അവൻ കണ്ണു തുറക്കും. ആ ഉദ്ദേശത്തോടുകൂടിയാണെങ്കിലും അവൻ ധർമ്മം ആചരിക്കട്ടെ. ക്രമേണ അർത്ഥകാമങ്ങളുടെ അനർത്ഥങ്ങൾ ബോദ്ധ്യപ്പെടുകയും അവയെ വിട്ടു് നിത്യധർമ്മമായ ഈശ്വരനെ തേടുകയും ചെയ്തുകൊള്ളുമെന്ന കാരുണ്യദൃഷ്ടിയാണു് വ്യാസനെ ഈ പരോക്ഷമാർഗ്ഗം സ്വീകരിക്കാൻ പ്രേരിപ്പിച്ചതു്. ഉപായം അന്യൂനമായാൽ ഉപേയം താനേ കൈവരുമല്ലോ. ഈ രീതി തികച്ചും ശരിയായില്ല എന്നു് ഭാഗവതത്തിൽ നാരദൻ വ്യാസനെ കുററപ്പെടുത്തുന്നുണ്ടു്. തികച്ചും ഭഗവത്കീർത്തനപരമായി ഭാഗവതം രചിക്കാൻ ഉപദേശിക്കുകയും ചെയ്യുന്നുണ്ടു്. അവിടെ വ്യാസൻ അപരോക്ഷരീതിതന്നെ സ്വീകരിക്കുന്നു: 'ധർമ്മസ്യ ഹ്യാപവർഗ്ഗ്യസ്യ നാർത്ഥോ ƒർത്ഥായോപകല്പതേ.' മോക്ഷോപായമായ ധർമ്മം ധനാർജ്ജനത്തിനുള്ളതല്ല എന്നു്. അതുപോലെ ആദ്യം പറയുന്നുണ്ടു്, ഭാഗവതത്തിൻേറയും പ്രതിപാദ്യം ധർമ്മംതന്നെയാണെന്നു്; പക്ഷേ അതു് പ്രോജ്ഝിതകൈതവമാണെന്നും. ഭാരതത്തിൽ അല്പം കൈതവത്തോടുകൂടി കാമോപായമാണെന്ന പ്രസ്താവിച്ചുകൊണ്ടു് ധർമ്മം പ്രതിപാദിച്ചു. എന്നാൽ ഇവിടെ കൈതവം തീരെയില്ലാത്ത ധർമ്മം, നിഷ്കാമമായ ധർമ്മമാണു് പ്രതിപാദ്യം. ഭാരതത്തിലെ പരോക്ഷപഥം വിട്ടു് അപരോക്ഷപഥമാണു് ഭാഗവതത്തിൽ സ്വീകരിച്ചിരിക്കുന്നതു്. എന്നിരുന്നാലും പരോക്ഷമാർഗ്ഗം പരാജയമാണെന്നർത്ഥമില്ല. ഭാരതത്തിൻെറ വൈപുല്യംകാരണം അതു് ആദ്യന്തം വായിക്കാനും അതിലെ പാഠങ്ങൾ ഉൾക്കൊള്ളാനും മനുഷ്യനു് വിഷമമായിത്തീർന്നിരിക്കുന്നു. ആദ്യന്തം വായിച്ചു ചിന്തിച്ചു കഴിഞ്ഞാൽ അവസാനം അവശേഷിക്കുന്ന സംസ്കാരമെന്താണു് ? സർവ്വവും ഈശ്വരൻെറ ലീല. ഭാരതപ്പോരിൻെറ പിന്നിൽ പ്രവർത്തിച്ചതു് കപടനാടകസൂത്രധാരനായ കണ്ണൻെറ കൈയ്യുളാണെന്നുഗാന്ധാരി കണ്ടു. ആ കാഴ്ച കൃഷ്ണനെപ്പോലും ശപിക്കാൻ ആ മഹതിയെ ശക്തയാക്കി. പക്ഷേ ആ മായാമാനുഷൻ അതും തൻെറ ഇച്ഛയാണെന്നു പറഞ്ഞു് സ്വീകരിക്കുകയാണുണ്ടായതു്. അന്തര്യാമിരൂപേണ ഗാന്ധാരിയിൽ കുടികൊണ്ടു് ശാപം പൊഴിപ്പിച്ചതും ആ ഭഗവാൻതന്നെയാണല്ലൊ.

ഇപ്രകാരം സാദ്ധ്യരൂപമായ പരമധർമ്മത്തിൻേറയും അതിൻെറ സാധനാരൂപമായ യജ്ഞത്തിൻേറയും സർവ്വോത്കർഷേണയുള്ള വിജയമാണു് ഈ ജയവേദം ഉദ്ഘോഷിക്കുന്നതു്. ഇതുകൊണ്ടു സാധിച്ച വേദോപബൃംഹണവുംകൂടി അല്പമൊന്നാലോചിക്കാം.

ദശോപനിഷത്തുകളിൽ ആദ്യമെണ്ണുന്ന ഈശാവാസ്യോപനിഷത്തിലെ പ്രഥമമന്ത്രം ഇതാണു്:

ഈശാ വാസ്യമിദം സർവ്വം
യത്കിഞ്ച ജഗത്യാം ജഗത്
തേന ത്യക്തേന ഭുഞ്ജീഥാഃ
മാ ഗൃധഃ കസ്യസ്വിദ്ധനം.

'ചരാചരാത്മകമായ ഈ സമസ്തപ്രപഞ്ചവും പരമേശ്വരനാൽ പരിപൂരിതമാണെന്നറിഞ്ഞുകൊൾക. സർവ്വവും അവനായ്ക്കൊണ്ടു് അർപ്പിച്ചുകൊണ്ടു് അനുഭവിച്ചുകൊൾക; ഒന്നിലും കൊതികൊള്ളരുതു്. കാരണം, സർവ്വവും ആ പരമേശ്വരൻെറ വകയല്ലയോ?'

ഗംഗാജലംകൊണ്ടു ഗംഗാപൂജ ചെയ്യും പോലെ ഭഗവാൻ തന്ന സമസ്തധനങ്ങളും ഭഗവാനർപ്പിച്ചുകൊണ്ടു്, ഭഗവാൻ തന്ന സർവ്വശക്തികളും തദീയസേവയ്ക്കായി സമർപ്പിച്ചുകൊണ്ടു്, ജീവിതം നയിക്കുക; എന്നിങ്ങനെയുള്ള മന്ത്രത്തിൻെറ മാറെറാലിയാണു് ശ്രീകൃഷ്ണൻ അർജ്ജുനനു നൽകുന്ന ഈ ഉപദേശത്തിൽ മുഴങ്ങിക്കേൾക്കുന്നതു്:

സർവ്വധർമ്മാൻ പരിത്യജ്യ
മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വപാപേഭ്യോ
മോക്ഷയിഷ്യാമി മാ ശുചഃ. (ഗീത. 18. 66.)

'സർവ്വവും വെടിഞ്ഞു് എന്നെ ശരണമടയുക; ഞാൻ നിന്നെ കരകയററിക്കൊള്ളാം.' ഇതാണു് ഭഗവാൻെറ പ്രതിജ്ഞയും, പാർത്ഥൻെറ പ്രതീക്ഷയും, മനുഷ്യരാശിയുടെ പ്രത്യാശയും.

മഹാഭാരതത്തിൻെറ മുഖ്യസന്ദേശം ഇന്ന താണ്, ഇന്നതുമാത്രമാണ്, എന്നുറപ്പിച്ചു പറയുക പ്രയാസമാകുന്നു. ഭാരതഹൃദയമായ ഗീതയുടേയും വ്യാസകൃതങ്ങളായ ഇതരഗ്രന്ഥങ്ങളുടേയും സ്ഥിതിയും ഏറെക്കുറെ ഇതുതന്നെ ആയിരിക്കും. വർണ്ണാശ്രമധർമ്മങ്ങൾ, രാജനീതി, ദണ്ഡനീതി, രാഷ്ട്രമീമാംസ, അർത്ഥശാസ്ത്രം, ഐഹികാഭ്യുദയം, കാമഭോഗം, കുടുംബബന്ധം, സമുദായബന്ധങ്ങൾ, പുരാതനചരിത്രം, മനുഷ്യജീവിതം, വിവേകം, വൈരാഗ്യം, ദാനധർമ്മങ്ങൾ, അദ്ധ്യാത്മജ്ഞാനം ഇവയിലേതെങ്കിലുമോ ഇതുപോലുള്ള മറേറതെങ്കിലും കാര്യമോ ആണ് ഭാരതത്തിൻെറ മുഖ്യസന്ദേശം എന്നു സ്ഥാപിക്കാൻ സാധിച്ചുവെന്നുവരാം. ഇവയുടെയെല്ലാം നിർവ്വചനങ്ങളും നിരൂപണങ്ങളും ഉപോദ്ബലകങ്ങളായ ആഖ്യാനോപാഖ്യാനങ്ങളും അവയെ പ്രതിനിധീഭവിക്കുന്ന കഥാപുരുഷന്മാരും അതിൽ കണ്ടെന്നുവരാം. ഏതെങ്കിലും ഒരു വിഷയം എടുത്തുകൊണ്ട് ഇതാണ് ഇതിലെ പ്രധാനപ്രതിപാദ്യം എന്നു കരുതി അന്വേഷണം തുടങ്ങിയാൽ ആ വിഷയം മഹാഭാരതമെന്ന മഹാവൃക്ഷത്തിൻെറ തായ്‌വേരും തായ്ത്തടിയുമായിത്തീരുകയും മററെല്ലാം യഥായോഗ്യം അതിൻെറ കമ്പും കൊമ്പും താരും തളിരുമായി മാറുകയും ചെയ്യും. ആക്കെന്തുവേണമെങ്കിലും ആ രത്നാകരത്തിൽനിന്നും നേടാം. നോക്കുന്നവൻെറ വാസനയും അഭിരുചിയും അനുസരിച്ചുള്ള വസ്തുക്കളായിരിക്കും അവൻ കണ്ടെത്തുന്നതെന്നു മാത്രം. നാം ഓരോരുത്തരും ജീവിക്കുന്നതു് അവനവൻേറതായ ചിന്താലോകത്തിലാണല്ലോ. എന്നിരുന്നാലും ഇവിടെ കാണാൻ ശ്രമിച്ച ഈ മാർഗ്ഗം ഇവയെയെല്ലാം ഉൾക്കൊള്ളാൻ കഴിയുന്ന ഒരു വിശാലമാർഗ്ഗമാണെന്നു തോന്നുന്നു. ഉപക്രമോപസംഹാരങ്ങൾ നോക്കിയാൽ ധർമ്മജയമാണ് പ്രതിപാദ്യമെന്നു കാണാവുന്നതാണ്. സങ്കുചിതമായ ഒരു പദവും ഉപയോഗിക്കാതെ സമഗ്രവും സർവ്വാശ്ലേഷിയുമായ ധർമ്മമെന്ന പദമാണ് പരമപദമായും തത്പ്രാപകമായും വ്യാസൻ നിർദ്ദേശിക്കുന്നതു്. ആ ധർമ്മത്തിൻെറ വിവിധതലത്തിലും കാലത്തിലും പരിതഃസ്ഥിതിയിലുംകൂടിയുള്ള പ്രകാശനങ്ങളാണ് മററാദർശങ്ങളിൽക്കൂടി പ്രകടമാകുന്നതു്. 'ധർമ്മോ രക്ഷതി രക്ഷിതഃ' എന്നതാണ് ഭാരതസന്ദേശം. ധർമ്മത്തിൻെറ മൂർത്തി ഭഗവാൻ ശ്രീകൃഷ്ണപരമാത്മാവും ഉപായം യജ്ഞവുമാകുന്നു. അതിനാൽ 'ജയോ നാമേതിഹാസോഽയം ശ്രോതവ്യോ മോക്ഷമിച്ഛതാ.' (സ്വർഗ്ഗ. 5. 51.) പരമപദം പ്രാപിക്കണമെങ്കിൽ ധർമ്മയജ്ഞങ്ങളുടെ വിജയത്തെ വാഴ്ത്തുന്ന ജയചരിതം കീർത്തിക്കണം.

യദി ധർമ്മം യഥാശക്തി
ജന്മപ്രഭൃതി സേവതേ
തതഃ സ പുരുഷോ ഭൂത്വാ
സേവതേ നിയതം സുഖം.

(അനു. 100. 37.)

പിറവിമുതലേ ആവുംപോലെ ധർമ്മം അനുസരിച്ചാൽ അവൻ ആണായി നീണാൾ വാണശേഷം അഴിവില്ലാത്ത ആനന്ദം അനുഭവിക്കും. *

---

* മഹാഭാരതസുവനീർ എന്ന പ്രസിദ്ധീകരണത്തിൽ 68 ജനുവരിയിൽ ഈ ലേഖനം വന്നിട്ടുണ്ട്. ആ പ്രസിദ്ധീകരണം അധികമാരും കണ്ടിട്ടില്ല. അതിനാൽ ഇവിടെ ഉദ്ധരിക്കുന്നു.

---

ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത. ജീവിതമെന്നാൽ വികാസമാണ്, സങ്കോചം മരണവുമത്രേ. സ്വാർത്ഥപരന്നു് നരകത്തിലും സ്ഥാനമില്ല. സ്വയം നരകത്തിൽ പോയും സകലജീവികൾക്കും വേണ്ടി വേദനകൾ സഹിക്കുന്നവൻ, അവരുടെ നന്മയ്ക്കായി ശ്രമിക്കുന്നവൻ, ഈശ്വരസന്താനമാണ്. 'ഇതരേ കൃപണാഃ'. പ്രാണൻ പോകുമ്പോഴും പരമംഗളം ചെയ്യാൻ വെമ്പുന്നവരാണ് ഈശ്വരസന്താനങ്ങൾ. അവരാണ് എൻെറ സോദരർ.

ശ്രീ വിവേകാനന്ദസ്വാമികൾ.

# ഉപനിഷത് പ്രവചനം—ഈശാവാസ്യം

## ശ്രീ വിമലാനന്ദസ്വാമികൾ

ഓം വായുരനിലമമൃതമഥേദം ഭസ്മാന്തം ശരീരം
ഓം ക്രതോ സ്മര കൃതം സ്മര ക്രതോ സ്മര കൃതം സ്മര. 17

വായുഃ = മുൻമന്ത്രത്തിൽ വർണ്ണിച്ചപ്രകാരം **ആജന്മം** സത്യസ്വരൂപസാക്ഷാത്കാരത്തിനു വേണ്ടി ധർമ്മമനുഷ്ഠിച്ചുവന്ന എന്റെ പ്രാണ വായു, അനിലം അമൃതം = സർവ്വാത്മകനായ ഹിരണ്യഗർഭനെ, അമൃതസ്വരൂപനായ ഈശ്വ രനെ, (പ്രതിപദ്യതാം) = പ്രാപിക്കട്ടെ. അഥ = പ്രാണവിയോഗാനന്തരം, ഇദം = അഗ്നി യിൽ ഹോമിച്ച ഈ ശരീരം, ഭസ്മാന്തം = ചാ മ്പലായി ഒടുവിൽ മണ്ണിൽ മറയട്ടെ, ഓം ക്രതോ = പ്രണവം പ്രതീകമാക്കി ഉപാസിച്ചു വന്ന അന്തഃസ്ഥമൂർത്തിയായ പരമേശ്വര, ആദിത്യ രൂപിയും അഗ്നിസ്വരൂപനുമായ ദേവ, സ്മര = അവിടത്തേ ഉപാസകനായ അടിയനേ ഓർക്കേ ണമെ, കൃതം സ്മര = അടിയൻ ഇതുവരെ ധ്യാ നിച്ചതും ബാല്യംമുതൽ അനുഷ്ഠിച്ചതും എല്ലാം സ്വന്തം അഭീഷ്ടലക്ഷ്യപ്രാപ്തിക്കായി നിനപ്പാ നുള്ള സമയം വന്നതിനാൽ അവയും ഓർക്കേ ണമേ!

ഭഗവദ്ഗീത എട്ടാമധ്യായത്തിൽ അന്ത കാലസ്മരണത്തിന്റെ മഹത്ത്വം വിവരിച്ച ശേഷം അതു സാധ്യമാകുവാൻ ആജീവനം സർവ്വകാലവും ഭഗവദനുസ്മരണം വിധിക്കുന്നു. ഇതാണു സത്യധർമ്മന്റെ അനുഷ്ഠാനപദ്ധതി. അഭ്യാസയോഗത്തിൽ പക്വത വന്ന യോഗി അജ്ഞാനാതീതനും സർവ്വധാതാവും അചിന്ത്യ രൂപനും ആദിത്യവർണ്ണനുമായ പരമപുരുഷനെ അചലഭക്തിയും യോഗബലവുംകൊണ്ടു് പ്രാപിക്കുന്നതായി അവിടെ പറയുന്നു. ആദ്യം അനുഷ്ഠിച്ച യജ്ഞാദികർമ്മങ്ങൾമൂലവും ബ്രഹ്മ ചര്യാദ്യാചരണംകൊണ്ടും വിരക്തിയും ഏകാഗ്ര തയും സിദ്ധിച്ച ഉപാസകൻ ദേഹത്യാഗത്തിനു വേണ്ടി ക്രമേണ ഇന്ദ്രിയസംയമം, ഹൃദയത്തിൽ ചിത്തസ്ഥിരീകരണം, പിന്നീടു് മൂർധാവിൽ പ്രാണധാരണം, ഇവ അനുഷ്ഠിച്ചു് യോഗധാര ണയിൽ ഉറച്ചു ഭഗവദ്ധ്യാനപൂർവ്വകം ഓങ്കാര ജപംവഴി പ്രാണനെ ത്യജിക്കുന്ന ക്രമം ഗീത യിൽ നിർദ്ദേശിക്കുന്നു. ഈവിധം ദേഹത്യാഗം പരമഗതി വരുത്തുന്നു എന്നു നിഗമനം ചെയ്യു ന്നു. ഇവിടെയും ഇതുതന്നെ ഉപാസനയുടെ പരമഫലം. ജീവൻ സ്വാന്തഃസ്ഥനായ പര മേശ്വരനോടുതന്നെ ഇതിന്നുവേണ്ടി പ്രാർത്ഥി ക്കുകയാണു് പ്രണവരൂപത്തിൽ ഈശ്വരനെ സംബോധന ചെയ്തിട്ടു് ഈ മന്ത്രം മൂലം ഇവിടെ ചെയ്യുന്ന വിജ്ഞാപനത്താൽ.

മഹാനാരായണോപനിഷത്തിൽ ഈവിധം പഠിക്കുന്നു:

തദേവാഗ്നിസ്തദ്വായുസ്തത്സൂര്യസ്തദു ചന്ദ്രമാഃ
തദേവ ശുക്രമമൃതം തദ്ബ്രഹ്മ തദാപഃ സ പ്രജാപതിഃ.

തീയും കാററും നേരോനും അമ്പിളിയും നക്ഷത്രങ്ങളും അമൃതവും അന്നബ്രഹ്മവും ജലവും പ്രജാപതിയും എല്ലാം അതുതന്നെ എന്നു് ഇവിടെയും, ഏകൻ ബഹുരൂപിയായിത്തീർന്നു എന്നു മററു പല ശ്രുതിവചനങ്ങളിലും, ക്രമ സൃഷ്ടിയായോ വിവർത്തമാത്രമായോ സംഭവി ക്കുന്നതായി പറയുന്ന നാനാത്വം എങ്ങനെ യുക്തമാകും? പ്രപഞ്ചത്തിലെ ഭേദം സ്പഷ്ടമല്ലേ? ആദിത്യനോടും അഗ്നിയോടുമുള്ള പ്രാർത്ഥന എങ്ങനെ ഈശ്വരപ്രാർത്ഥനയാകും? ഉത്തരം: വേദാന്തം സൃഷ്ടിയെപ്പററിയുള്ള ഗവേഷണമല്ല; ആനുഷംഗികമായിവരുന്ന സൃഷ്ടിചിന്ത ഉപ നിഷത്താൽപര്യമല്ല. ശ്രീരാമകൃഷ്ണസൂക്തികൾ പഠിച്ചിട്ടുള്ളവർ, 'ജാലവിദ്യ സത്യമല്ല ജാല ക്കാരൻമാത്രമേ വാസ്തവത്തിലുള്ളു,' എന്ന മൊഴി ഇക്കാലത്തു നോക്കിയിരിക്കണം. 'മായാ വീവ വിജൃംഭയത്യപി മഹായോഗീവ യഃ സ്വേച്ഛയാ,' എന്നു ദക്ഷിണാമൂർത്തിസ്തോത്രം വേദാന്തം പണ്ടേ പ്രകടിപ്പിച്ചു. 'യ ഏകോ ജാലവാനീശത ഈശനീഭിഃ' എന്ന ശ്വേതാ

ശ്വേതരശ്രുതിയിലെ 'ജാലവാൻ' ജാലക്കാരൻ തന്നെ എന്നു സംസ്കൃതവ്യാഖ്യാനക്കാർ നിശ്ശങ്കം പറഞ്ഞിട്ടുമുണ്ട്.

'അമൃത'ശബ്ദം ഈ ഉപനിഷത്തിൽ മൂന്നു തവണ വന്നുകഴിഞ്ഞു. അമൃതൻ, അമൃതത്വം, അമൃതം എന്നിവ നൂറിലധികം പ്രാവശ്യം പ്രധാന ഉപനിഷത്തുകളിൽ ആവർത്തിച്ചു പ്രയോഗിച്ചിട്ടുണ്ട്. അതേപ്പററി ഒരു ടിപ്പണി ആവശ്യം: ആപേക്ഷികമായ അമൃതവും മുഖ്യമായ അമൃതത്വവും ഭിന്നമെന്ന് അതുമൂലം സ്ഫുടമാകണം. ഇളംവയസ്സിൽ ദേവന്മാരുടെ ഭോജനം അമൃതമാണെന്നു മുത്തശ്ശിമാരിൽ നിന്നും കഥ കേട്ടു ധരിച്ചു. ശ്രീസഖിയായ മോഹിനി താൻ ഇഷ്ടപ്പെട്ട ദേവവർഗ്ഗത്തേയും ജാതിനൃശംസരായ അസുരരേയും പന്തി തിരിച്ച് ഇരുത്തി. രണ്ടാമത്തേ കൂട്ടർക്ക് ഒട്ടും കൊടുക്കാതെ ആദ്യത്തേ പേരേ മാത്രം ജരാമൃത്യുഹരമായ പരമഭോജ്യം ഊട്ടി തൃപ്തി നൽകി. അപ്പോൾ രാഹു അസുരവേഷം മാററി ദേവരൂപപ്രച്ഛന്നനായി വിണ്ണവർപന്തിയിൽ കടന്നുകൂടി അമൃതമകത്താക്കാൻ തുടങ്ങിയതു സൂര്യ്യചന്ദ്രന്മാർ ഒററുകൊടുത്തു. അതിൻെറ ഫലമായി ഹരിചക്രം അയാളുടെ തലയ്ക്കു കഴുത്തിൽ സ്ഥാനമില്ലാതെയാക്കി. തൊണ്ടവരെ അമൃതം എത്തിയ തല അമരമായിത്തീന്ന് രാഹു, ഒററുകൊടുത്ത സൂര്യചന്ദ്രന്മാരെ ഇന്നും ഗ്രഹണകാലത്തു ബാധിക്കുന്നു. ഉടൽഭാഗം അമൃതസ്പർശമില്ലാതെ അദൃശ്യമായി. കുട്ടിക്കാലത്തു ഞെട്ടിപ്പിച്ച ഈ കഥ അമൃതമായാലും കളവിൽ അകത്തു കടത്തിയാൽ കഷ്ടത്തിലാകുമെന്നു മനസ്സിലാക്കിത്തന്നു. കുറെക്കൂടി മുതിന്നപ്പോൾ 'അമരം' തുടങ്ങി. 'ശ്രീയും അമൃതവും ലഭിക്കുവാൻ അക്ഷയനെ സേവിക്കുക.' എന്നു കുട്ടികളെ ധീരന്മാരായി സംബോധനചെയ്ത് ഒന്നാം ശ്ലോകത്തിൽ ക്ഷണിക്കുന്നതു കേട്ടു സന്തോഷമായി. 'അക്ഷയൻ' ബുദ്ധനാണെന്നു വളരെ കഴിഞ്ഞുമാത്രമേ ഗവേഷകന്മാരിൽ നിന്നും ഗ്രഹിച്ചുള്ളു. വെറും പച്ചവെള്ളത്തിന്നും അമൃതം എന്നു കോശം പറയുന്നതു പ്രാണികളെ പാനീയമാണു പ്രാണധാരണം ചെയ്യിക്കുന്നത് എന്നതു കാരണമാണെന്ന് അന്നു പിടികിട്ടിയില്ല. 'ഗോക്ഷീരമമൃതം സ്മൃതം' എന്നു വൈദ്യന്മാർ പറയുന്നതു കേട്ട് പാലു കുടിക്കാൻ കൊതി വദ്ധിച്ചു. എത്ര പാലു കുടിക്കുന്നവരും അമൃതന്മാരാകയില്ലെന്നു പിന്നീടു കണ്ടു. രസാത്മകവാക്യം നിർമ്മിക്കുന്ന കവികൾക്കു കാവ്യമാണ് അമൃതമെന്നു വാദം. ഗാനലോലുപന്മാർ നാദാമൃതമത്തരാണ്. സമ്പദൈശ്വര്യ്യസൗന്ദര്യ്യാദികളോ എല്ലാവക്കും അമൃതം. 'അമൃതം ശിശിരേ വഹ്നിരമൃതം പ്രിയദർശനം.' കണ്ണാമൃതവും, നയനാമൃതവും, വചനാമൃതവും മററും അതുവഴി കടന്നുകൂടി. ക്ഷേത്രവും പൂജയും അറിവായപ്പോൾ ചരണാമൃതവും പഞ്ചാമൃതവും ആദരവിൽ തേടാൻ തുടങ്ങി. ലൗകികത്തിൽ നിന്നും വൈദികത്തിലേയ്ക്കു കടക്കാൻ ഇതു് ഇടനാഴിയായിത്തീന്നു.

വൈദികമെല്ലാം പാരത്രികമായ സംഗതികളാണെന്ന ധാരണ അപൂണ്ണമാണെന്നു ക്രമേണ വ്യക്തമായി. ജരാമീമാംസകന്മാക്കു കർമ്മമാണ് അമൃതം: അതിന്നു പ്രമാണവും വേദത്തിലുണ്ട്: 'കർമ്മസു ചാമൃതം' എന്നു മുണ്ഡകം(1.8.). തൈത്തിരീയോപനിഷത്തിൽ 'പ്രജാതിരമൃതം' (3. 10) എന്നു പറയുന്നു. തൈത്തിരീയബ്രാഹ്മണത്തിൽ, 'പ്രജാമനു പ്രജായസേ തദ് ഉ തേ മർത്യ അമൃതം,' (1. 5. 5. 6.) 'ഹേ മർത്യ, മക്കളും മൻമക്കളും വഴിയായി തുടന്നു പിറന്നുകൊണ്ടു പോകയാണു നിൻെറ അമൃതത്വം' എന്നു കാണാം. വംശം നിലനിന്നു തുടന്നു പോയാൽ അതിന്നു കാരണഭൂതനായ മനുഷ്യൻ അമൃതനാണെന്നു പ്രശ്നോപനിഷത്തിൽ(3.11) പറയുന്നു. ഈ 'പ്രജാ – അമൃതത്വ' വാദത്തിൻെറ വേരു ഋഗ്വേദസംഹിതയിൽ അഞ്ചാമത്തു മണ്ഡലത്തിലേ നാലാമത്തു സൂക്തത്തിൽതന്നെ കാണുവാൻ കഴിയും. 'പ്രജാഭിരഗ്നേ അമൃതത്വമശ്യാം' 'അഗ്നിഭഗവാനെ, അവിച്ഛിന്നസന്തതിമൂലം എനിക്കു് അമൃതത്വം കിട്ടേണമേ,' എന്ന്. ആപേക്ഷികമായ, ഔപചാരികമായ, അമൃതത്വത്തിൻെറ പടികൾ ഇത്രയും കൊണ്ടു വ്യക്തമായി. ഇനിയും മുഖ്യമായ അമൃതത്വം വിചാരവിഷയം.

സർവ്വാന്തര്യാമിയും തേജോമയനും അമൃതമയനുമായ പുരുഷനും ശരീരാധിഷ്ഠാനഭൂതനായ പുരുഷനും ഭിന്നമല്ല; ആത്മാവും, അമൃതവും, ബ്രഹ്മവും, ഇതെല്ലാംതന്നെയും പുരുഷൻതന്നെ.

എന്നു ബൃഹദാരണ്യകം മധുബ്രാഹ്മണം തുടങ്ങുന്നു. പുരുഷസൂക്തത്തിൽ, ഈ കാണുന്നതെല്ലാം പുരുഷന്റെ അംശം മാത്രമാണ്; (ത്രിപാദസ്യാമൃതം ദിവി) മുക്കാൽ ഭാഗം പുരുഷൻ അപ്രാകൃതാവസ്ഥയിലുള്ള അമൃതമാണ്, എന്നു പ്രസ്താവിക്കുന്നു. കാലും മുക്കാലും കണക്കല്ല, അമൃതസ്വരൂപിയുടെ അത്യല്പം മാത്രമേ പ്രപഞ്ചരൂപത്തിൽ വിവർത്തമായിട്ടുള്ളു എന്നു താൽപര്യം. ഛാന്ദോഗ്യം 7. 23 – 24 ലെ ഭൂമവിദ്യയിൽ പ്രതിപാദിക്കുന്നു: അല്പത്തിൽ സുഖമില്ല; ഭൂമാവു മാത്രമാണു സുഖം; വേറേ ഒരു വസ്തു കാണുവാനോ കേൾക്കുവാനോ ഉണ്ടെങ്കിൽ അതു് അല്പമാണ്. കാരണം, ഒന്നിലധികം എന്തെങ്കിലുമുള്ളിടത്തു് ഒന്നു മറ്റൊന്നിനെ പരിച്ഛേദിക്കുന്നു. വേറൊന്നു കാണുവാനും കേൾക്കുവാനും അറിയുവാനുമില്ലാത്ത അവസ്ഥ ഏതോ അതുതന്നെയാകുന്നു ഭൂമാ. ഏതാണു ഭൂമാ അതുതന്നെ അമൃതം. അതുതന്നെ സ്വപ്രതിഷ്ഠിതം. അതുതന്നെ ആത്മസ്വരൂപം, സ്വസ്വഭാവം. ഇതാണ് മുഖ്യമായ അമൃതത്വം.

ശ്രീ നാരദമഹർഷി ഭക്തിസൂത്രത്തിൽ ആദ്യംതന്നെ പരമപ്രേമരൂപമായ ഭക്തി അമൃതസ്വരൂപവുംകൂടിയാണെന്നും അതു ലഭിക്കുന്നതുകൊണ്ടു് അമൃതനും ആത്മാരാമനുമായിത്തീരുന്നു എന്നും പറയുന്നു. ആത്മലാഭവും അമൃതത്വവും പരഭക്തിയും വേറെവേറെയല്ല എന്ന് ഇതു സൂചിപ്പിക്കുന്നു. സച്ചിത്സുഖൈകമായ ആത്മസ്വരൂപംതന്നെയാണ് മുഖ്യമായ അമൃതത്വമെന്നുള്ള ഭൂമവിദ്യയിലെ നിഗമനം സർവ്വോപനിഷത്സാരനിർണ്ണയമാണ്. ബ്രഹ്മസംസ്ഥോഽമൃതത്വമേതി – പരബ്രഹ്മനിഷ്ഠൻ അമൃതസ്വരൂപനാകുന്നു എന്നു വേദാർത്ഥസാരം. ഈ തത്ത്വത്തെ അനുവദിക്കുന്ന ഹൃദയസ്പർശിയായ മുണ്ഡകവാക്യങ്ങൾ വിടാൻ തരമില്ല: 'പുരുഷ ഏവേദം വിശ്വം കർമ്മ തപോ ബ്രഹ്മ പരാമൃതം; തദേതദക്ഷരം ബ്രഹ്മ. .... തദേതത്സത്യം തദമൃതം; തദ്വിജ്ഞാനേന പരിപശ്യന്തി ധീരാഃ ആനന്ദരൂപമമൃതം യദ്വിഭാതി. ബ്രഹ്മൈവേദമമൃതം.' ഇത്യാദി പരമപുരുഷനെ ആത്മസ്വരൂപമായി സാക്ഷാത്കരിക്കുന്നതും ഉപാസ്യമായിട്ടുള്ള തദ്ഭാവഭാവനയും അമൃതംതന്നെ.

ജനനമൃതിയുതാനാം സേവയാ ദേവതാനാം
ന ഖലു സുഖലേശഃ സംശയോ നാസ്തി തത്ര
അജനിമമൃതരൂപം സാംബമീശം ഭജന്തേ
യ ഇഹ പരമസൗഖ്യം തേ ഹി ധന്യാ ലഭന്തേ.

പിറപ്പും ചാവുമുള്ള ദേവന്മാരേ സേവിച്ചാൽ നിശ്ചയമായും സുഖലേശമില്ല. നിത്യനും അമൃതസ്വരൂപിയുമായ പരമേശ്വരനെ ഭജിക്കുന്ന ധന്യൻ ഇപ്പോഴുംതന്നെ പരമസൗഖ്യമടയുന്നു എന്നു സഗുണോപാസനയിൽനിന്നുമുള്ള അമൃതത്വം പറയുന്നു. കഠോപനിഷത്തു 4.1–ൽ ചുരുക്കം ചില ധീരന്മാർ ബാഹ്യദൃഷ്ടി മടക്കി ഉള്ളിലേയ്ക്കു് തിരിച്ചു് അമൃതത്വമാശിച്ച പ്രത്യഗാത്മാവിനെ തേടുന്നതായി പറയുന്നു. അമൃതത്വമറിഞ്ഞാൽ അനിത്യവസ്തുക്കളിൽ നിത്യത തേടുന്നില്ല എന്നു് അവിടെ അടുത്ത മന്ത്രത്തിലും കാണാം. കഠം, 6. 14 – 15–ൽ ഉള്ളിലുള്ള കാമങ്ങൾ സർവ്വവും അകലുമ്പോൾ, അവ ഉളവാക്കിത്തീർത്ത വാസനാരൂപമായ ഹൃദയത്തിലെ ഗ്രന്ഥികളും (കുരുക്കുകളും) അഴിയുമ്പോൾ, മർത്യൻ അമൃതനായിത്തീരുന്നു എന്നു സ്പഷ്ടമാക്കുന്നു. പച്ചവെള്ളംമുതൽ പ്രജാമൃതത്വംവരെയുള്ള എല്ലാ അമൃതവും മുഖ്യമായ അമൃതത്വം കൊടുക്കുക ഇല്ല, എന്നു മഹാനാരായണവും കൈവല്യോപനിഷത്തും ഈ മന്ത്രാംശംവഴി ഘോഷിക്കുന്നു:

ന കർമ്മണാ ന പ്രജയാ ധനേന
ത്യാഗേനൈകേ അമൃതത്വമാനശുഃ.

അഗ്നിഹോത്രാദികർമ്മങ്ങൾകൊണ്ടും അവിച്ഛിന്നസന്തതികൊണ്ടും ധനദാനംകൊണ്ടുമല്ല, ഈ ലൗകികവൈദികവ്യവഹാരങ്ങളെ എല്ലാം വിട്ടു് ആത്മമാത്രശരണരായിത്തീരുകയാൽ മാത്രമാണ് ചുരുക്കംപേർ അമൃതത്വം പ്രാപിച്ചിട്ടുള്ളതു്. ഈ മുഖ്യമായ ശാന്തിസമൃദ്ധമായ അമൃതത്വപ്രാപ്തിക്കുള്ള മാർഗ്ഗം ആത്മതത്ത്വാനുസന്ധാനമാണ്. ജ്ഞാനാമൃതം വേദൈകസമധിഗമ്യമാകയാൽ തൈത്തിരീയോപനിഷത്തു് 'ഛന്ദോഭ്യോഽധ്യമൃതാത്'' എന്ന ഭാഗത്തു് വേദം അമൃതമാണ് എന്നും ഗൗണമായി എടുത്തുപറഞ്ഞു.

ഓം അഗ്നേ നയ സുപഥാ രായേ അസ്മാൻ
വിശ്വാനി ദേവ വയുനാനി വിദ്വാൻ
യുയോധ്യസ്മജ്ജുഹുരാണമേനോ
ഭൂയിഷ്ഠാം തേ നമ ഉക്തിം വിധേമ. 18

ഹേ അഗ്നേ ദേവ അസ്മാൻ രായേ സുപഥാ നയ =ഹേ അഗ്നിദേവ, ഞങ്ങളെ സ്വകർമ്മഫലഭോഗാർത്ഥം ശോഭനമായ ഉത്തരമാർഗ്ഗംവഴി നയിച്ചാലും; വിശ്വാനി വയുനാനി വിദ്വാൻ(ത്വം) ജുഹുരാണം ഏനഃ അസ്മത് യുയോധി =ഫലാധികാരികളായ ഞങ്ങളുടെ കർമ്മങ്ങളും ചിന്തകളും അങ്ങ് അറിയുന്നവനാകയാൽ ഞങ്ങളുടെ കുടിലതാമൂലകമായ പാപങ്ങളെ എല്ലാത്തിനേയും എതിർത്തു ഞങ്ങളിൽനിന്നും അകററിയാലും; തേ ഭൂയിഷ്ഠാം നമ ഉക്തിം വിധേമ = അവ്വാറു പാപഹാനിമൂലം ഇഷ്ടപ്രാപ്തിക്കു ഞങ്ങൾ വിശുദ്ധിമൂലം യോഗ്യരായിത്തീരും എന്ന ബോധമുള്ളതുകൊണ്ടു ഞങ്ങൾ ഈ അന്ത്യഘട്ടത്തിൽ അങ്ങയെ യാഗാദികൾകൊണ്ടു പരിചരിക്കുന്നതിന്നു് അശക്തരാകയാൽ ബഹുതരനമസ്കാരവചനം മാത്രം കൊണ്ടെങ്കിലും പരിചരിക്കുവാൻ സമർത്ഥരാകേണമേ.

ഈ മന്ത്രവും ഉപാസകൻ നിത്യപ്രാർത്ഥനയ്ക്കു് ഉപയോഗിക്കുന്നതുതന്നെ. ഋഗ്വേദസംഹിത ആദ്യമണ്ഡലം 189-ാംസൂക്തം ആദ്യമന്ത്രമായും മററും ഇതു മാററമില്ലാതെ കാണുവാൻ കഴിയും. തനി വൈദികപദങ്ങളായ വയുനം, ജുഹുരാണം എന്നീ പദങ്ങൾ ഗൗനിക്കണം. നിരുക്തപ്രകാരം കർമ്മവും ജ്ഞാനവും വയുനശബ്ദാർത്ഥമാണ്. രണ്ടാമത്തേ പദം കുടിലതയും വഞ്ചനയും കാണിക്കുന്നു. ധർമ്മമനുഷ്ഠിക്കാമെന്നും ഈശ്വരനെ ഭജിക്കാമെന്നും പലകുറി ഉറയ്ക്കുകയും പറയുകയും ചെയ്യുന്ന മനുഷ്യൻ അപ്രകാരം പ്രവൃത്തിയിൽ ചെയ്യാതിരിക്കുക തന്നെ ഇവിടെ കുടിലത. ബഹുസാമഗ്രീസാധ്യമായ കർമ്മം പ്രാണവിയോഗാവസരത്തിൽ സാധ്യമല്ലതന്നെ; പ്രണിപാതനമസ്കാരംപോലും ദുഷ്കരമാകും. 'നമോ വൈ യജ്ഞഃ' 'നമസ്കാരം തന്നെ യജ്ഞം' എന്നു് ആപസ്തംബവചനം. അതും പൂർണ്ണമായിത്തീരുവാൻ കരണത്രയസാധ്യമാകണം. 'ന മമ' എന്നു് അർത്ഥം വിവക്ഷിച്ചിട്ടുള്ള നമസ്കാരം ഭഗവത്സമർപ്പണപര്യന്തമാണ്; വെറും 'ഗുഡ് മാർണിംഗി'ന്റെ സമസ്കന്ധമായ 'നമസ്തേ'യല്ല. ഒടുവിൽ അശക്തനു് വിധിച്ച നമോവാകം – നമ ഉക്തി – മാത്രം അപ്പോൾ ശരണം.

ഈ ഉപനിഷത്തിലെ ആദ്യത്തെ ഏഴു മന്ത്രങ്ങൾ ഉപക്രമോപസംഹാരന്യായമനുസരിച്ചു് ആത്മൈക്യസാക്ഷാത്കാരം പ്രതിപാദിക്കുന്നു. ബാക്കി പത്തു മന്ത്രങ്ങൾ അതിലേയ്ക്കു നയിക്കുന്ന വിഹിതകർമ്മത്തെ സ്തുതിക്കുകയും ഉപാസനയെ വർണ്ണിക്കുകയും ചെയ്യുന്നു. ഉപാസനയിലെ ഒടുവിലത്തേ നാലു മന്ത്രങ്ങൾ ചരമേശ്വരപ്രാർത്ഥനയുടെ ഉത്തമമായ വൈദികോദാഹരണങ്ങളായി ഗണിക്കപ്പെടുന്നു. ഓം തത് സത്.

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ
പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ.
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

---

ആസ്തികനും അതേസമയം ദുർബ്ബലചിത്തനും വൃദ്ധനും അന്ധനുമായ ധൃതരാഷ്ട്രമഹാരാജാവിനു് നേരിടേണ്ടിവന്ന ധർമ്മനിഷ്ഠയും പുത്രവാത്സല്യവും തമ്മിലുണ്ടായ ആന്തരസംഘട്ടനം — ഭീഷ്മപിതാമഹന്റെ അതുലമഹിമ — അഭിജാതനായ യുധിഷ്ഠിരന്റെ ഉത്കൃഷ്ടമായ ധർമ്മനിഷ്ഠ – ശൗര്യത്തിലും വീര്യത്തിലും ഭ്രാതൃസ്നേഹത്തിലും ആജ്ഞാനുവർത്തിത്വത്തിലും ഒരുപോലെ മഹോന്നതന്മാരായ നാലു സോദരന്മാരുടെയും ആഭിജാത്യവും ധർമ്മനിരതത്വവും – അതുലധിഷണാസമ്പന്നനും നിരുപമനുമായ കൃഷ്ണന്റെ യഥാർത്ഥസ്വരൂപം – ഇവയിൽനിന്നല്പവും പ്രകാശം കുറയാത്ത മഹതികളുടെ മഹത്ത്വം – മഹാരാജ്ഞി ഗാന്ധാരി, പുത്രവത്സലയായ പൃഥ, സദാനുരക്തയും സർവ്വംസഹയുമായ ദ്രൗപദി – കഴിഞ്ഞ അനേകായിരം സംവത്സരങ്ങളായി ഈ ഇതിഹാസത്തിലെയും രാമായണത്തിലെയും പ്രസ്തുതങ്ങളും വേറുള്ളവയുമായ അനേകശതം കഥാപുരുഷന്മാരാണു് സകല ഭാരതജനതയുടെയും സർവ്വോത്കൃഷ്ടമായ പൈതൃകസമ്പത്തു്.

—വിവേകാനന്ദസ്വാമി – വി. സം. സ. 7. പുറം 36.

# വിവേകാനന്ദസന്ദേശഹൃദയം

തുളസീതീർത്ഥൻ

യുഗാചാര്യനായ സ്വാമിജിയുടെ ജന്മശതാബ്ദി 1963_ൽ ലോകമൊട്ടാകെ ആഘോഷിക്കപ്പെട്ടപ്പോഠം അവിടുത്തെ ബഹുമുഖമായ വ്യക്തിപ്രഭാവത്തെ സ്മരിക്കാനും പ്രകീർത്തിക്കാനും മററൊരസുലഭാവസരംകൂടി കൈവന്നു. ഓരോരുത്തർക്കും ഓരോ മഹിമയായിരുന്നു സ്വാമിജിയിൽ പ്രധാനമായിക്കാണാൻ സാധിച്ചതു്. സഖ്യരാഷ്ട്രസംഘടന സ്വാമിജിയെ ലോകപൗരനായി സ്തുതിച്ചപ്പോഠം, റഷ്യ അവിടുത്തെ ഒരു ഉത്തമസോഷ്യലിസ്റ്റായി ദർശിച്ചു. അമേരിക്കയും ഇംഗ്ലണ്ടും ഫ്രാൻസും സ്വാമിജിയെ ഒരു ശാസ്ത്രജ്ഞനായും സ്വാതന്ത്ര്യപ്രേമിയായും മനുഷ്യസ്നേഹിയായും കാണാൻ ശ്രമിച്ചു. പ്രാസംഗികൻ, സംഘാടകൻ, സഞ്ചാരി, യുക്തിവാദി, രാജ്യസ്നേഹി എന്നീ നിലകളിലും, പുതിയതിന്റേയും പഴയതിന്റേയും, കിഴക്കിന്റേയും പടിഞ്ഞാറിന്റേയും ഇടയ്ക്കുള്ള അമൃതസേതുവായും അവിടുന്നു് ആരാധിക്കപ്പെട്ടു.

സ്വാമിജിയെ നാം സ്മരിക്കുന്നതു് അവതാരമായിട്ടാണു് — നരബ്രഹ്മർഷിയുടെ അവതാരം. (മാതാവായ ഭുവനേശ്വരീദേവി ശിവഭൂതമായിട്ടാണു് വികൃതിക്കുട്ടനായ നരേന്ദ്രനെക്കണ്ടതു് !) ജ്ഞാനിയുടേയും ഭക്തന്റേയും കർമ്മയോഗിയുടേയും ഭാവഗുണങ്ങഠം സ്വാമിജിയിൽ പരിപൂർണ്ണമായും സമന്വയിക്കപ്പെട്ടതായിക്കാണാൻ ഒരു വിഷമവുമില്ല. ചുരുക്കത്തിൽ, സ്വാമിജി എല്ലാ ധീരന്മാരുടേയും പ്രതിഭാശാലികളുടേയും ആദർശപുരുഷനായിരുന്നു — എല്ലാവരും അവരവുക്കുണ്ടാവാനാഗ്രഹിക്കുന്ന ആശയാദർശങ്ങളുടെ മൂർത്തിമത്ഭാവമായിരുന്നു അവിടുന്നു്.

സ്വാമിജി മുൻപറഞ്ഞതെല്ലാമായിരുന്നു, സത്യംതന്നെ; പക്ഷെ ഇവയെല്ലാമപ്പുറവുമായിരുന്നു. സ്വാമിജിയുടെ ബഹുമുഖങ്ങളായ കഴിവുകളെ കോർത്തിണക്കിയിരുന്ന ചരടു് അപ്രമേയമായ ഏതോ ഒരത്ഭുതസിദ്ധിയായിരുന്നു. അതു് അവിടുത്തെ ആത്മസാക്ഷാത്കാരമല്ലാതെ മററൊന്നുമല്ല. സ്വാമിജിയുടെ സന്ദേശവും ആത്മനിഷ്ഠമായ ജീവിതവും വേർതിരിക്കാൻ വയ്യാത്ത ഒരേ സത്യത്തിന്റെ ഭിന്നഭാവങ്ങഠം മാത്രമാണു്. ഭഗവാൻ കൃഷ്ണന്റെ ജീവിതവും ഭഗവദ്ഗീതയുമെന്നപോലെ സ്വാമിജിയുടെ ജീവിതവും സന്ദേശവും പര്യായപദങ്ങളാണു്.

സ്വാമിജിയുടെ ജീവിതത്തെക്കുറിച്ചു് നാമെന്താണു് അറിഞ്ഞിട്ടുള്ളതു് ? സ്വാമിജിയുടെ പ്രതിഭയെപ്പററി ആദ്യമറിഞ്ഞതും പറഞ്ഞതും മഹർഷി ദേവേന്ദ്രനാഥടാഗൂറായിരുന്നു – സ്വാമിജിക്കു് 'യോഗിയുടെ കണ്ണുകളു'ണ്ടെന്നു്. ഒരു കണ്ണുകൊണ്ടുമാത്രം ഈ പ്രപഞ്ചത്തെ കാണുകയും മറേറതുകൊണ്ടു് തന്റെ ഉള്ളിലുള്ള എന്തിനേയോ തിരഞ്ഞു നോക്കുകയും ചെയ്യുന്ന നരനെയാണു് രാമകൃഷ്ണദേവൻ സ്വാമിജിയിൽ പ്രഥമദർശനത്തിലേ കണ്ടറിഞ്ഞതു്. ഭ്രൂമദ്ധ്യത്തിൽ കാണുന്ന പ്രഭ ക്രമേണ വികസിച്ചു് തന്നെ വലയംചെയ്യുമ്പോഠം നിദ്രയിൽ ലയിക്കുകയെന്ന സ്വാമിജിയുടെ നിത്യാനുഭവവും, താൻ സമാധിയിൽ കണ്ട നരബ്രഹ്മർഷിതന്നെയാണു് നരേന്ദ്രൻ എന്ന ശ്രീരാമകൃഷ്ണദേവന്റെ പ്രഖ്യാപനവും വെളിപ്പെടുത്തുന്നതു്, അന്തർമുഖതയും ബ്രഹ്മനിഷ്ഠയും സ്വാമിജിക്കു് സഹജസ്വഭാവമായിരുന്നു എന്നത്രെ. ഈ പ്രപഞ്ചാനുഭവം ഒരു വെറും മങ്ങിയ കാഴ്ചയോ തോന്നലോ മാത്രമാണെന്നും പ്രപഞ്ചാതീതബോധമാണു് സത്യമെന്നും നരേന്ദ്രനു് വലിയ സാധനയൊന്നും കൂടാതെതന്നെ അനുഭവസിദ്ധമായിരുന്നു. ഈ കാണുന്നതെല്ലാം വെറും തോന്നലെന്നോ ? അതിനെക്കുറിച്ചു് ഭഗവാനുമായി സ്വാമിജി മുറയ്ക്കൊരു മല്പിടുത്തംതന്നെ നടത്താതിരുന്നില്ല. ഭഗവാനുമായുള്ള ബന്ധം വേദാന്തസത്യത്തെ ദൃഢീകരിക്കാനേ സഹായിച്ചുള്ളു. ദാരിദ്ര്യമടക്കം സ്വാമിജി അനുഭവിച്ച എല്ലാ പ്രപഞ്ചാ

നഭവങ്ങളും ദേവീദർശനത്തോടെ മാറി മറയുന്ന മിഥ്യാദർശനങ്ങളാണെന്ന് അദ്ദേഹത്തിന് ബോദ്ധ്യപ്പെട്ടു. നിറഞ്ഞ ഈശ്വരബോധമല്ലാതെ വേറൊന്നിൻെറയും സ്പർശമേല്ക്കാത്ത ഭഗവാൻെറ ജീവിതത്താൽ വലയംചെയ്യപ്പെട്ട സ്വാമിജിയുടെ ജീവിതവും സാരാംശത്തിൽ ശുദ്ധ ഭഗവദ്ബോധം നിറഞ്ഞതു മാത്രമായിരുന്നു.

ഈ കാരണംകൊണ്ടുതന്നെ സ്വാമിജിയുടെ സന്ദേശഹൃദയം വേദാന്തമാണെന്ന് കാണാവുന്നതുമാണ്. തങ്ങളുടെ എല്ലാ ചലനങ്ങളിലും ഈശ്വരഭാവത്തെ സാക്ഷാത്കരിക്കുവാൻ മനുഷ്യരെ സഹായിക്കലാണ് തൻെറ ജീവിതാദർശം എന്ന് എത്രയോ സന്ദർഭങ്ങളിൽ അദ്ദേഹം സ്പഷ്ടമായി പ്രഖ്യാപിച്ചിട്ടുണ്ട്. മതമാണ് ഭാരതത്തിൻെറ നട്ടെല്ല്; അതുള്ളതുകൊണ്ട് നാം ജീവിക്കുന്നു; മതമാണ് നമ്മുടെ ജീവിതസംഗീതത്തിൻെറ ശ്രുതി. നാമെല്ലാം അമൃതത്വത്തിൻെറ അരുമക്കിടാങ്ങളാണ്; അതാണ് നമ്മുടെ സവിശേഷത. ഇങ്ങനെയുള്ള നിരവധി സൂക്തങ്ങളും സൂചിപ്പിക്കുന്നതു് വേദാന്തമായിരുന്നു സ്വാമിജിയുടെ സന്ദേശഹൃദയം എന്നത്രെ.

വാസ്തവത്തിൽ എല്ലാ വേദാന്താചാര്യന്മാരും കൃതികളും ഇതുതന്നെയാണ ചെയ്യുന്നതു്: 'ബ്രഹ്മ സത്യം ജഗന്മിഥ്യാ ജീവോ ബ്രഹ്മൈവ നാപരഃ,' എന്നു് നമ്മെ പഠിപ്പിക്കുക. ഈ പ്രപഞ്ചം മാത്രമാണ് സത്യം എന്ന് ഉറച്ച് വിശ്വസിക്കുന്ന നമ്മോട്,'തത്ത്വമസി,' 'അഹം ബ്രഹ്മാസ്മി' തുടങ്ങിയ മഹാവാക്യങ്ങളം ഉപദേശിച്ചാൽ ഫലം 'ആനയും ബ്രഹ്മമായ ഞാൻ തന്നെയാണല്ലോ' എന്ന് ധരിച്ച സന്ന്യാസിശിഷ്യൻെറ തിക്താനുഭവമായിരിക്കും. 'അഥാതോ ബ്രഹ്മജിജ്ഞാസാ,' 'അഥാതോ ഭക്തിം വ്യാഖ്യാസ്യാമഃ' എന്നീ സൂത്രങ്ങളിലെ 'അഥ' ശബ്ദത്തിൻെറ വ്യാപ്തി നമുക്ക് അറിവുള്ളതാണല്ലോ. ജ്ഞാനത്തിനും ഭക്തിക്കും അധികാരിയാവണമെങ്കിൽ ശ്രവണമനനാഭ്യാസങ്ങളം വളരെയേറെ ചെയ്യേതീർക്കേണ്ടതുണ്ട്. അതുപോലെ നമ്മെയും ശരിക്കും അധികാരികളാക്കാൻ സഹായിക്കുന്ന സാധനാപദ്ധതികളാണ് സ്വാമിജിയുടെ സന്ദേശത്തിലെ വർണ്ണനാഭാഗമെന്ന് അനുമാനിക്കുന്നതിൽ തെററില്ല.

മറെറാരു വിധത്തിൽ പറഞ്ഞാൽ, സ്വാമിജിയുടെ സന്ദേശം ലക്ഷ്യമായംഗീകരിച്ചതു് ഈശ്വരസാക്ഷാത്കാരമാണ്, വേദാന്തം വിളംബരം ചെയ്യുന്ന ഭയശോകാദികളിൽനിന്നുള്ള മോക്ഷമാണ്. ഈ ലക്ഷ്യപ്രാപ്തിക്കുള്ള മാർഗ്ഗങ്ങളെപ്പററി ചിന്തിക്കുമ്പോഴാണ് കലാനുസൃതമായ സമീകരണവും സമന്വയവും ആവശ്യമായി വരുന്നതു്. റൊമെയിൻ റോളണ്ട് സ്വാമിജിയിൽ കാണുന്ന സ്വഭാവവൈശിഷ്ട്യമാണ് ഈ സമന്വയബുദ്ധി. ജീവിതലക്ഷ്യമായ ഈശ്വരസാക്ഷാത്കാരത്തിന് ഉതകുന്ന ഈ സമന്വയബുദ്ധിക്ക് നിദാനം സ്വാമിജിയുടേയും അതിലുമേറെ ശ്രീരാമകൃഷ്ണദേവൻേറയും ലോകോത്തരമായ ജീവിതംതന്നെയാണ്. ഭഗവാൻെറ സാധനകളും സാക്ഷാത്കാരവും എല്ലാ വിശ്വാസങ്ങളേയും ദേവീദേവന്മാരേയും സാധനാസമ്പ്രദായങ്ങളേയും സമന്വയിപ്പിച്ചുകൊണ്ടായിരുന്നുവല്ലോ.

സ്വാമിജിയുടെ സന്ദേശത്തെ ലക്ഷ്യമാർഗ്ഗങ്ങളെന്ന ഈ കാഴ്ചപ്പാടിലൂടെ വിലയിരുത്തിയില്ലെങ്കിൽ അതിൽ പലപ്പോഴും പൂർവ്വാപരവൈരുദ്ധ്യം കണ്ടെന്നുവരാം. 'ആദ്യം ഭക്ഷണം, പിന്നെ മതം'; 'പൗരുഷം, അതാണെൻെറ പുതിയ സന്ദേശം'; 'അനാഥ ശിശുക്കൾക്ക് ഭക്ഷണമെത്തിക്കാനോ വിധവകളുടെ കണ്ണുനീരൊപ്പാനോ കഴിയാത്ത ഒരീശ്വരനിലോ മതത്തിലോ ഞാൻ വിശ്വസിക്കുന്നില്ല'; 'ഒഴിഞ്ഞ വയറുകാർക്ക് മതമല്ല വേണ്ടതു്'; 'ഈശ്വരനെ കാണണമെങ്കിൽ മനുഷ്യരെ ശുശ്രൂഷിക്കുക' തുടങ്ങിയവ നാസ്തികൻേറയോ ഭൗതികവാദിയുടേയോ പ്രസ്താവനകളായി വ്യാഖ്യാനിക്കപ്പെടാനിടയുണ്ട്. ജപ്പാൻകാരുടെ സമൃദ്ധി കണ്ടപ്പോഴും അമേരിക്കൻസ്ത്രീകളുടെ സ്വാതന്ത്ര്യം കണ്ടപ്പോഴും സ്വാമിജി നമ്മോടുപദേശിച്ചതു് അവരെ അനുകരിച്ച് മുന്നോട്ടു പോകുവാനാണ്. 'മയപ്പെട്ട ഭൗതികപുരോഗതി' കൈവരിക്കലാണ് നമ്മുടെ ആദ്യത്തെ കർത്തവ്യമായി സ്വാമിജി കാണിച്ചുതന്നതു് !

പക്ഷെ ഇവയ്ക്കെല്ലാമൊരു മറുവശമുണ്ടെന്ന് വിസ്മരിക്കാൻ വയ്യ. ഭാരതാദർശമായ ആത്മസാക്ഷാത്കാരത്തെ ഉറപ്പിച്ചുപറഞ്ഞിട്ടില്ലാത്ത ഒരൊററ പ്രസംഗവും സ്വാമിജി ചെയ്തി

ട്ടില്ലെന്നുള്ളതു് ശ്രദ്ധേയമാണു്. ശക്തിയേയും പരിശ്രമസ്വഭാവത്തേയും ധൈര്യത്തേയും വില മതിച്ചതുതന്നെ പൗരുഷത്തെ സ്വാമിജി ബഹുമാനിച്ചതുകൊണ്ടാണു്. അജ്ഞതയും അടിമത്തവും ദാരിദ്ര്യവും, പൗരുഷത്തിൽകൂടി യേ ഇല്ലാതാക്കാൻ പററു. ത്യാഗത്തെപ്പററി, ക്ഷമയെപ്പററി, ഒരു ദരിദ്രനോ ഭീരുവിനോ ഒന്നും മിണ്ടാൻ അവകാശമില്ലല്ലോ. ഗുണാതീത നാകണമെങ്കിൽ ഒരുവൻ ആദ്യം സദ്ഗുണവാ നാകാതെ പററില്ല. ആത്മബലത്തെപ്പററി വല്ലതും മനസ്സിലാകുമെങ്കിൽ അതു് ശരീരബ ലമുള്ളവന്നായിരിക്കും. അമേരിക്കൻ സ്ത്രീകളെ ശ്ലാഘിച്ചതു് സ്വാമിജി ഭാരതസ്ത്രീത്വാദർശത്തെ – സീതയേയും സാവിത്രിയേയും മാതൃദേവി യേയും – പരമപ്രധാനമായി അംഗീകരിച്ചുകൊ ണ്ടാണെന്നതു് മറക്കാൻ വയ്യ. ദേശകാലാദി സങ്കല്പങ്ങളിൽനിന്നും തികച്ചും മുക്തനായ സ്വാമിജി ഭാരതത്തെ അതിർകടന്നു സ്നേഹിച്ചു വെങ്കിൽ അതിനും കാരണം, ഭാരതമാണു് ലോകത്തിൻെറതന്നെ ആദ്ധ്യാത്മികദീപം എന്ന വസ്തുതയത്രെ.

വിവേകാനന്ദസന്ദേശഹൃദയം ഇതുയു മാണു്: ജീവിതലക്ഷ്യം ഈശ്വരസാക്ഷാത്കാ രമാണു്, ജ്ഞാനലബ്ധിയാണു്. നമ്മുടെ എല്ലാ കഴിവുകളും പരിശ്രമങ്ങളും ഈ ആത്മലാഭത്തി നായിരിക്കണം. ആദ്ധ്യാത്മികതകൂടാതെയുള്ള ജീവിതം നിലനില്ക്കാൻ കെല്പില്ലാത്ത താണു്. കൃഷ്ണനെ കൈയ്വിട്ട വൃഷ്ണിവംശം പോലെ ഈശ്വരസംബോധമില്ലാത്ത വ്യക്തിയും രാഷ്ട്രവും നശിക്കാനേ വഴിയുള്ളു. ഭൗതികസുഖ ഭോഗങ്ങളുടെ സമ്പാദനം ജീവിതലക്ഷ്യമാ യംഗീകരിക്കാതെ ആത്മലാഭത്തിനു് ഈശ്വരാ പ്പ്ണബുദ്ധ്യാ ജീവിക്കാൻ നമ്മെ ഓർമ്മപ്പെടുത്തു കയും പ്രേരിപ്പിക്കയുമാണു് വിവേകാനന്ദ വാണി ചെയ്തുകൊണ്ടിരിക്കുന്നതു്.

---

# കൂപ്പാം

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടു്

തള്ളിത്തെള്ളിയുയന്നിടുന്ന പരമാനന്ദാമൃതാംഭോധിതൻ –
വെള്ളിച്ചാറൊളിവീചിമട്ടിലലറിപ്പൊട്ടിച്ചിരിച്ചങ്ങനെ
തുള്ളിബ്ഭാവസമാധിമഗ്നമതിയായ് മേവുന്ന യോഗീന്ദ്രനെ–
ന്നുള്ളിൽ സ്പഷ്ടതയോടെ രാപ്പകൽ വിളങ്ങേണം ദയാപൂർവ്വകം!

കണ്ണിൻകോണമിളക്കിയും ലളിതമാം മന്ദസ്മിതം ചിന്നിയും,
കന്നിൻനന്ദനതൻ പവിത്രതരമാം സങ്കീർത്തനം പാടിയും,
മന്നിൻതട്ടു കലുക്കിയും, വേജയസ്വർണ്ണധ്വജം നാട്ടിയും,
വിണ്ണിൻകണ്ണു മയക്കിയും മുദിതനായ്ത്തുള്ളും പുരാനാശ്രയം.

നാളീകത്തിൻെറ ചേലും പരിമളവുമെഴും പാദമൂലത്തിൽനിന്നും
ധൂളീജാലങ്ങളം പാററി,ധരണിയെ മുഴവൻ പുണ്യമാം തീർത്ഥമാക്കി,
കാളീപാദാരവിന്ദപ്രണയമധു കുടിച്ചന്ധനായ് എഷ്ടനായി,–
ക്കേളീനൃത്തങ്ങളംവെയ്ക്കും പരമപുരുഷനാം രാമകൃഷ്ണനു കൂപ്പാം.

ശ്വാസത്തിൻവീപ്പിൽനിന്നും മറമൊഴികളതി,ത്തൻപിൽ നീന്തിത്തുടിക്കും–
തൃക്കണ്ണിൻകോണിൽനിന്നും പ്രണയഝരി ചൊരിഞ്ഞോഷ്ഠബിംബത്തിൽനിന്നും
ആനന്ദസ്വച്ഛഹാസം വിതറി, നിഖിലമാം രോമകൂപത്തിൽനിന്നും
സച്ചിദ്ഗന്ധങ്ങളം ചിന്തിസ്സുരുചിരനടനം ചെയ്യമീശന്നു കൂപ്പാം.

കണ്ണിൽക്കാരുണ്യമേന്തി, സ്സ്വരസമധുരമായ്പ്പാടി, മന്ദസ്മിതൗഘം
ചിന്നി, ത്തൃക്കൈകൾകൊട്ടി, ശ്രുതിമുടിതിരയും പുണ്യപാദാംബുജത്തെ
മന്നിൻവക്ഷസ്സിലൂന്നി, സ്സുകൃതനിധികളാം തന്റെ ചങ്ങാതിമാരോ-
ടൊന്നിച്ചാടിക്കളിക്കും പരമപുരുഷനെ സ്വാന്തമേ, നണ്ണിയാലും!

ഭേദാതീതസമാധിവേദിയിൽ വിളങ്ങീടും പ്രഭാപൂരമായ്,
മോക്ഷാരാമസുരദ്രുമങ്ങളിൽ വിരിഞ്ഞീടും സുമസ്തോമമായ്,
പ്രേമാനന്ദപയഃപയോധിയിലുയർന്നീടും മഹാഫേനമായ്
രാരാജിച്ച ഗദാധരന്റെ ശുഭമാം മന്ദസ്മിതത്തെത്തൊഴാം.

ചൈതന്യാമൃതവൃഷ്ടിയായുപനിഷദ്വൃന്ദാവനാന്തത്തിലും,
പൊൽത്താലപ്പൊലിയായ് സ്സമാധിവിധിതൻ തൃക്കണ്ണിലും, ജ്യോത്സ്നയായ്
സാക്ഷാദ്ഭക്തിചകോരിതന്റെ കൊതിയാൽ നീരൂറിടും നാവിലും,
ക്രീഡിക്കുന്ന ഗദാധരന്റെ മധുരോദാരസ്മിതത്തെത്തൊഴാം.

അന്തേവാസികളമ്പരന്നിമയനക്കീടാതെ നോക്കീടവേ,
സന്തോഷത്വരമൂലമാഷ്മഹിയാൾ രോമാഞ്ചമേറ്റീടവേ,
അന്തംവിട്ടു പകച്ചു വാനവകുലം പൂമാരി ചിന്തീടവേ,
ശാന്തോദാരസമാധിമഗ്നമതിയായ്ത്തീരും പുരാനാശ്രയം.

സാശ്ചര്യം പാർഷദൗഘം സ്തിമിതനയനമായ് മൂകമായ് നോക്കിനില്ക്കേ,
നിഷ്പന്ദപ്രാണനായും പരിമളസുഷമാസ്യന്ദിസർവ്വാംഗനായും
ആമീലന്നേത്രനായും സുരുചിരമൃദുലസ്മേരവക്ത്രാബ്ജനായും
ബ്രഹ്മധ്യാനത്തിൽ മുങ്ങിസ്സുസുഖമരുളിടും രാമകൃഷ്ണനു കുപ്പാം.

സദ്ധർമ്മങ്ങളെ മാറ്റുരച്ചു ശരിയായ് ക്കാണിച്ചിടും ചാണയായ്,-
ക്കാമക്രോധമദാദി പങ്കമഖിലം പോക്കും വിയദ്ഗംഗയായ്,
ഭക്തിജ്ഞാനവിരക്തിമുക്തിസുധയെച്ചിന്തുന്ന പൂന്തിങ്കളായ്,-
ശ്ശോഭിക്കുന്നൊരു ദക്ഷിണേശ്വരമഹായോഗിക്കു കുമ്പിട്ടിടാം.

ആർത്തൗഘത്തിന്റെ ദുഃഖച്ചുമടുകളെ വഹിക്കുന്നൊരത്താണിയായും,
ബദ്ധന്മാരെ ക്ഷണത്തിൽ ഭവജലധികടത്തുന്ന വൻകപ്പലായും,
യോഗീന്ദ്രന്മാരെ യോഗത്തുകിലിലുടനുറക്കുന്ന പൂമെത്തയായും
മിന്നും ചന്ദ്രാത്മജൻതൻ ചരണയുഗളിയെസ്സന്തതം കുപ്പിടുന്നേൻ.

ബ്രഹ്മാനന്ദാമൃതൗഘം കിനിയുമമലമാം ചിന്മയൂഖങ്ങൾ ചിന്തി,
ബ്രഹ്മാണ്ഡത്തിന്നകത്തും പുറമെയുമിയലും ധ്വാന്തതാപങ്ങൾ നീക്കി,
വേദാന്താബ്ധിക്കു *വേലാലഹരികളരുളി, ശ്ശാരദാവല്ലഭൻതൻ-
പാദാഗ്രത്തിൽ ത്തിളങ്ങും നഖരശശികളെ ഭക്തിപൂർവ്വം നമിക്കാം.

എണ്ണീടാൻ കഴിയാത്ത നിർവൃതിരസം പൂരിച്ചതായ്, പ്പദ്മജൻ
നണ്ണീടാൻ കൊതിപൂണ്ടതായ്, പ്രണയമോടാത്മീയശിഷ്യവ്രജം
കണ്ണീരാൽ കഴുകിച്ചതായ് വിലസിടും ശ്രീരാമകൃഷ്ണാംഘ്രിയാം-
തണ്ണീർപ്പന്തലിൽ വീതശങ്കമഭയം തേടുന്നതെന്നാണു ഞാൻ ?

---

* വേലാലഹരികൾ = വേലിയേറ്റംകൊണ്ടുള്ള തിരമാലകൾ

# മതപ്രവാചകനായ സോറോവാസ്റ്റർ

ആർ. ആർ. വാരിയർ, അമ്പലപ്പുഴ.

ഒരു ന്യൂനപക്ഷം മാത്രം ഇപ്പോഴും ആചരിച്ചുവരുന്ന ഒരു മതത്തിന്റെ സ്ഥാപകനാണ് സോറോവാസ്റ്റർ. വേദങ്ങൾക്കും ഉപനിഷത്തുകൾക്കും രൂപം നല്കിയ മഹാത്മാക്കളെ ഒഴിവാക്കിയാൽ ഏറ്റവും പുരാതനന്മാരായ ദിവ്യസന്ദേശവാഹകന്മാരിൽ ഒരാളാകുന്നു സോറോവാസ്റ്റർ. ക്രിസ്തുവിനു മുൻപ് ഏഴാം ശതാബ്ദത്തോടടുപ്പിച്ചാണ് അദ്ദേഹം ജീവിച്ചിരുന്നത്. ആര്യന്മാർക്കു പൊതുവേ ഒരു മതമാണുണ്ടായിരുന്നത്. അവരുടെ ഒരു ശാഖ ഇൻഡ്യയിലും, മറ്റൊന്നു പേർഷ്യയിലും മദ്ധ്യഏഷ്യയിലും പ്രചരിച്ചു. പ്രകൃതിദൈവതങ്ങളിൽ, പ്രത്യേകിച്ചും അഗ്നി, ഭൂമി, ആകാശം എന്നിവയിൽ,വിശ്വാസമുൾക്കൊള്ളുന്ന വൈദികമാതൃകയിലുള്ള ഒന്നായിരുന്നു ആ മതം. ചില മർമ്മപദങ്ങളുടെ താരതമ്യംകൊണ്ടു് ഈ രണ്ടു മതങ്ങൾക്കും ആദ്യമുണ്ടായിരുന്ന സാദൃശ്യം നിഷ്പ്രയാസം സ്ഥാപിക്കാവുന്നതാണ്. സംസ്കൃതത്തിലെ 'വേദം' അവെസ്തയിലെ 'വിസ്ത' ആണ്. സംസ്കൃതത്തിലെ ഗീത പാരസീക'ഗാഥ'യും; 'അഥർവ്വൻ' സംസ്കൃതത്തിലും പെഹ്ലെവിയിലും പുരോഹിതനുമാണ്. അനിശ്ചിതമായ ഒരു കാലത്തു് മൂലകുടുംബത്തിന്റെ രണ്ടു ശാഖകളും തമ്മിൽ ഒരു ഭിന്നിപ്പുണ്ടായി. അതിന്റെ ഫലമായി മതഭേദം സംഭവിച്ചു. അതുകൊണ്ടു് ഋഗ്വേദത്തിന്റെ ആദ്യഭാഗങ്ങളിൽ നല്ല അർത്ഥത്തിലുപയോഗിച്ചിട്ടുള്ള 'അസുര'പദത്തോടു തുല്യമായ, സെൻഡ് അവെസ്തയിലെ 'അഹുരൻ' ഇൻഡ്യയിൽ, 'രാക്ഷസ'പര്യായമായി ഭവിക്കയും, വേദങ്ങളിലെ ദേവൻ സോറൊവാസ്ട്രിയന്മാർക്ക് അസുരനായി രൂപാന്തരപ്പെടുകയും ചെയ്തു. സോറൊവാസ്റ്ററുടെ കാലത്തു് പേർഷ്യ തികച്ചും അധഃപതിച്ചുപോയിരുന്നു. അദ്ദേഹം മഹാപ്രവാചകന്മാരിൽ അധികം പേരെയും പോലെതന്നെ മതകർമ്മങ്ങളേയും ആഘോഷങ്ങളേയും മന്ത്രവാദത്തേയും എതിർത്തുകൊണ്ടാണ് സമുദായരംഗത്തിറങ്ങിയതു്.

സോറൊവാസ്റ്ററുടെ ശരിയായ പേരു് സ്പീതാമാസരാത്തുഷ്ട്രാ എന്നായിരുന്നു. അദ്ദേഹം പശ്ചിമപേർഷ്യാക്കാരനായിരുന്നു എങ്കിലും തന്റെ ജന്മോദ്ദേശം നിർവ്വഹിച്ചതു് ജന്മദേശത്തായിരുന്നില്ല, വിദേശത്തായിരുന്നു. ക്രിസ്തു പലസ്തീനിൽനിന്നു് നിഷ്കാസിതനായതുപോലെ സോറൊവാസ്റ്ററും സ്വന്തം ജന്മഭൂമിയിൽനിന്നു് പുറംതള്ളപ്പെട്ടു. അപ്പോൾ 'വിസ്താസ്പ്' എന്ന പേർഷ്യൻ രാജാവിന്റെ ഉപദേഷ്ടാവായിത്തീർന്നു. രാജാധികാരത്തിന്റെ പൂർണ്ണമായ പിൻതുണയോടുകൂടിയാണ് തന്റെ മതം അദ്ദേഹം പ്രചരിപ്പിച്ചതു്. നന്മയുടെ വിളനിലമായ ദൈവത്തിന്റെ കൊടിക്കീഴിൽ തിന്മയുടെ ശക്തികളെ എതിരിടുക എന്ന സിദ്ധാന്തവും ഉത്കൃഷ്ടമായ ഒരു സാന്മാർഗ്ഗിക ജീവിതവുമാണ് ആ മതത്തിന്റെ ജീവൻ. രാജർഷിയായ ജനകനെപ്പോലെ വ്യക്തിപരമായി അദ്ദേഹം ഗൂഢാത്മപ്രതിബോധവാനായ ഒരു യോഗിയായിരുന്നുവെങ്കിലും ശരിയായി നിയമനം ചെയ്യപ്പെടാത്തപക്ഷം ഗൂഢാത്മവിദ്യകൾ മൂലമുണ്ടാകാവുന്ന വിപത്തു് അദ്ദേഹം പൂർണ്ണമായി ഗ്രഹിച്ചിരുന്നു. മനുഷ്യവർഗ്ഗത്തിന്റെ ലക്ഷ്യം, മനുഷ്യവർഗ്ഗത്തിന്റെ ക്ഷേമമായിരിക്കണമെന്നു് അദ്ദേഹം പൂർണ്ണമായി ഗ്രഹിച്ചിരുന്നു. സഹജാതരായ മനുഷ്യരുടെയിടയിൽനിന്നും ഒഴിഞ്ഞുമാറി കഴിയുന്ന ഒരു പൗരോഹിത്യത്തിന്റെ രൂപവത്ക്കരണത്തിനു് അദ്ദേഹം എതിരായിരുന്നു. ഒരു സോറോവാസ്ട്രിയൻ മതപണ്ഡിതൻ പറഞ്ഞിട്ടുള്ളതുപോലെ സാമാന്യജനങ്ങൾക്കു പിടികിട്ടാത്ത വിജ്ഞാനം സമ്പാദിക്കുന്നതു് നിഷ്പ്രയോജനമാണെന്നു് ഈ പ്രവാചകൻ ഊന്നിപ്രസ്താവിച്ചു. അത്തരം വിജ്ഞാനം പലപ്പോഴും മനുഷ്യത്വത്തെതന്നെ

യും, അതിൽനിന്നു രക്ഷപ്പെടാനുള്ള ഉദ്യമത്തിൽ മനുഷ്യരെക്കൊണ്ടു് വിസ്തരിപ്പിച്ചുകളയുന്നു. ഡാറയസ്സിൻെറ സമകാലീനനായിരുന്ന സോറോവാസ്റ്റർ ആ ദശാസന്ധിയിൽ ഒരു മതത്തിന്നധിഷ്ഠാനമാക്കാവുന്ന ഏകമായ സാധ്യപദ്ധതി, പൊതുവിൽ എല്ലാവരും നല്ലപോലെ ജീവിക്കണമെന്ന വിശാലതത്ത്വം മുന്നിട്ടു നില്ക്കുന്നതും, സർവ്വമനുഷ്യരാശിയുടെയും നന്മ ഓരോ മനുഷ്യാത്മാവിൻേറയും നന്മയാണെന്നു് പ്രഖ്യാപനം ചെയ്യുന്നതുമായ ഒന്നാണെന്നു് ഗ്രഹിച്ചിരുന്നു. അതായതു് മതമെന്നതു് മനുഷ്യരാശിക്കു് ജ്ഞാനത്തേയും നിഗൂഢതത്ത്വചിന്തയേയുംകാൾ കൂടുതൽ അർത്ഥവത്തും, എല്ലാക്കാലത്തും അർത്ഥവത്തായിരിക്കുന്നതുമായ എന്തോ ഒന്നാണെന്നും അദ്ദേഹം ധരിച്ചിരുന്നു. 'അവെസ്ത'യിൽനിന്നു് താഴെ ഉദ്ധരിക്കുന്ന രണ്ടു ഭാഗങ്ങളും, ഋഗ്വേദത്തിൽ അഗ്നിക്കും വരുണനുമുള്ള സ്തോത്രങ്ങൾക്കു് തുല്യവും ഒരേ മനോഭാവത്തിൽനിന്നും ഒരേ മതവ്യഗ്രതയുടെ ഉന്നമനത്തിൽനിന്നും ഉദ്ഭൂതവുമാണു്.

എന്നാൽ പുരാതന ഹൈന്ദവവ്യവഹാരങ്ങളിൽനിന്നു് സോറൊവാസ്ട്രീയഗാഥകൾ ഭിന്നമായിരിക്കുന്നതു് മനുഷ്യൻ ഈശ്വരൻെറ പ്രതിരൂപമാണെന്നുള്ള ആശയത്തെ അവ നിഷേധിക്കുന്ന എന്നുള്ളതിലാണു്. 'അയമാത്മാ ബ്രഹ്മ,'(ഈ ആത്മാവു് ബ്രഹ്മമാകുന്നു.) എന്നതായിരുന്നു ഋഷികളുടെ ധ്യാനവിഷയം. എന്നാൽ ആ ഐറേനിയൻ ദീർഘദർശി പൂർണ്ണതയ്ക്കു് അപൂർണ്ണമായ ഒരു പ്രതിരൂപമുണ്ടാവുക സാധ്യമല്ലെന്നു് പരിഗണിച്ചു.

മേൽ സൂചിപ്പിച്ച ഭാഗങ്ങൾ മി: സോറാബ് ജെ. ബുൾസാറാ ഇങ്ങനെ തർജ്ജമചെയ്തിരിക്കുന്നു: 'ആദ്യമായി ചിന്തയെ പ്രവർത്തിപ്പിക്കയും സൗഭാഗ്യത്തെ വെളിച്ചത്തിൻെറ കേന്ദ്രങ്ങളുമായി സങ്കീർണ്ണമാക്കുകയും ചെയ്യവൻ അവൻെറ പരമമായ വിജ്ഞാനംമൂലമായി, നിശ്ചയമായും ധർമ്മമാർഗ്ഗത്തിൻെറ സ്രഷ്ടാവാകുന്നു. ആ വിജ്ഞാനംകൊണ്ടു് പരമോത്കൃഷ്ടമായ മനസ്സും, പരിശുദ്ധമായ സ്നേഹവും നന്മയും അതിൽത്തന്നെ സംരക്ഷിക്കപ്പെടുന്നു. നിത്യനിർവ്വികാരനായ അങ്ങയുടെ പാവനാത്മാവു മൂലം അങ്ങു് ഇവയെ പുരോഗമിപ്പിക്കുന്നു.' യസ്ന. xxxi. 7.

'ഭഗവൻ,അങ്ങയുടെ പാവനാഗ്നി പ്രപഞ്ചത്തിൻെറ ക്രമീകരണത്തിൽ പ്രത്യക്ഷപ്പെടുത്തിയിരിക്കുന്ന ധർമ്മദീക്ഷ അതിൽക്കൂടി പ്രവർത്തിക്കുന്നതിനാൽ മഹത്താണെന്നു് നിശ്ചയമായും ഞാൻ കരുതുന്നു.' യസ്ന xxxiv. 4.

സോറൊവാസ്റ്ററുടെ മതത്തിൽ ദ്വൈതസിദ്ധാന്തമുണ്ടെങ്കിൽ ആ ദ്വൈതം നന്മതിന്മകളെ വ്യവച്ഛേദിച്ചുകൊണ്ടുള്ള ധർമ്മാനുസാരിയായ ദ്വൈതം മാത്രമാണു്. വളരെക്കാലം കഴിഞ്ഞ ശേഷമാണു് ഈ പ്രവാചകൻെറ ഉപദേശത്തെ അതിൻെറ ഇപ്പോഴത്തെ രൂപത്തിൽ രൂപപ്പെടുത്തിയതു്. എങ്കിലും ഈ പുരാതനമതത്തിൻെറ ഒരു സ്വഭാവവിശേഷം ശ്രദ്ധാർഹമായതാണു്. ക്രിസ്തുമതത്തിലും ഇസ്ലാംമതത്തിലുമെന്നപോലെ ഈ മതത്തിലും ഉയിർത്തെഴുന്നേല്പു് എന്ന ആശയം നിബന്ധിക്കുകയും സോറൊവാസ്റ്റർ ആരംഭിച്ച കൃത്യം പൂർത്തിയാക്കാനുള്ള സയോഷ്യന്തിൻെറ അവതാരത്തെ പ്രതീക്ഷിക്കുകയും ചെയ്യുന്നുണ്ടു്. ഈ യുഗത്തിൽ സംഭൃതമായിട്ടുള്ള തിന്മകളെ നശിപ്പിച്ചു് മനുഷ്യവർഗ്ഗത്തെ ഉദ്ധരിക്കാൻ അവതരിക്കുമെന്നു് നമ്മുടെ പുരാണങ്ങളിൽ കാണുന്ന കല്ക്കിയുടെ ആശയത്തോടു ബന്ധപ്പെട്ട ഒരു വിശ്വാസത്തിൽ അവെസ്താമതവും, അതുപോലെതന്നെ യഹൂദന്മാരുടേയും അറബികളുടേയും മതങ്ങളും ഭാഗഭാക്കുകളാവുകയാണു് ചെയ്യുന്നതു്. അഹരമൻ എന്നു സാധാരണമായി തെററിപ്പറയാറുള്ള അംഗ്രമൈന്യവിനു് എതിരായുള്ള സമരം മൂലഗാഥകളിലും, അവയുടെ വികസിതരൂപമായ മിത്രമതത്തിലും ഊന്നിപ്പറഞ്ഞിട്ടുള്ള ദുർവാസനകൾക്കെതിരായുള്ള അവസാനമില്ലാത്ത മത്സരമാണു്. മതത്തിനു നിശ്ചിതമായ ഒരു സാന്മാർഗ്ഗിക സ്വഭാവവും മാർഗ്ഗനിദർശനവും നല്കുകയും അതേ സമയം ഒരു ആദർശമെന്ന നിലയിൽ നന്മയ്ക്കു് യാഥാർത്ഥ്യത്തിൻെറ ഒരു ശാശ്വതാധിഷ്ഠാനം സർവ്വോപരി സമ്മാനിച്ച ഏകദൈവസിദ്ധാന്തം പ്രസംഗിക്കുകയും ചെയ്ത പുരാതനന്മാരിൽ ഒരാളായിരുന്നു അദ്ദേഹമെന്നു് രവീന്ദ്രനാഥ ടാഗൂർ പ്രസ്താവിച്ചിട്ടുണ്ടു്. ഈ പ്രവാചകൻെറ മതം, അനന്തരകാലത്തുണ്ടായ അതിൻെറ തത്ത്വജ്ഞാനപരമായ വികാസങ്ങളോടുകൂടി പല രാജ്യങ്ങളിലും അതിനുശേഷം മിത്രമതം എന്ന

രൂപത്തിലും അനുവർത്തിക്കപ്പെട്ടു. എസീനികളുടേയും യേശുക്രിസ്തുവിൻേറയും വിശുദ്ധപൗലോസിൻെറയും വിശ്വാസത്തിലും ധർമ്മാനുശാസനങ്ങളിലും പ്രവർത്തിച്ചിരിക്കാവുന്ന വിധായകങ്ങളായ പ്രേരണാശക്തികളുടെ കൂട്ടത്തിൽ ഇതും ഇപ്പോൾ അംഗീകരിക്കപ്പെട്ടിട്ടുണ്ട്.

(അവലംബം – പ്രൊഫസർ ഏ. ആർ. വാഡിയയുടെ സൊറൊൊവാസ്റ്റർ എന്ന ജീവചരിത്രഗ്രന്ഥം.)

---

# ഭാരതീയസംസ്കാരം വിദേശങ്ങളിൽ

**കരകുളം എം. കൃഷ്ണൻപോററി**

മാനവസംസ്കാരത്തിൻെറ ഉത്ഭവം, സംരക്ഷണം എന്നിവയുടെ കർത്തൃത്വം ഭാരതത്തിനാണ്. ഇവിടെനിന്നുമാണ് മാനവസംസ്കാരത്തിൻെറ ശിക്ഷണമുണ്ടായിട്ടുള്ളതും. മനുഷ്യരാശിയുടെ ഉത്ഭവസ്ഥാനവും ഭാരതംതന്നെയാകുന്നു. ഭാരതത്തിലെ ജനങ്ങൾ പുറമേയുള്ള രാജ്യങ്ങളിൽ പോയി നമ്മുടെ സംസ്കാരത്തെ പ്രചരിപ്പിച്ചു. പ്രാചീനസംസ്കാരത്തിൻെറ മേരുദണ്ഡം ഇവിടെയാണെന്നുള്ള വസ്തുത വിശ്വചരിത്രകാരന്മാർ വിസ്മരിച്ചിരിക്കുകയാണ്.

**ചൈന:** ചൈനാക്കാരുടെ ഉത്ഭവം ഹിന്ദുക്കളിൽനിന്നാണെന്നു് സർ ഡബ്ല്യിയു. ജോൺസ് പ്രസ്താവിക്കുന്നു. ചൈനയിലെ പ്രസിദ്ധ ചരിത്രകാരനായ 'ഓകാകുശ'ൻെറ അഭിപ്രായം, ചീനയിലെ ലോപാംഗപ്രോവിൻസിൽ പതിനായിരം ഹിന്ദുമതപ്രചാരകന്മാർ താമസിച്ചിരുന്നുവെന്നാണ്. ചീനയിലെ മതഗ്രന്ഥമായ 'ചോകിംഗ്' എന്ന ഗ്രന്ഥത്തിൽ ക്രിസ്തുവിനു് 2900 വർഷംമുമ്പ് ഭാരതത്തിലെ കാശ്മീർ, പഞ്ചാബ് തുടങ്ങിയ രാജ്യങ്ങളിൽനിന്നും കുറെ ഹിന്ദുക്കൾ ചീനാരാജ്യത്തിൽ പ്രവേശിച്ചു വസിച്ചിരുന്നുവെന്നു പ്രസ്താവനകൾ കാണുന്നു. ഇതിൻെറ സൂചനകൾ മഹാഭാരതത്തിലും കാണുന്നുണ്ട്. ആസ്സാം ഭരിച്ചിരുന്ന ഭാസ്കരവർമ്മൻ ചീനാസഞ്ചാരിയായ ഹിയുൺസാങിനു് കാഴ്ചദ്രവ്യം കൊടുത്തിരുന്നതായും, നേഫാരാജ്യം ഭാരതത്തെപ്പോലെ കഴിഞ്ഞിരുന്നതായും ചീനയിലെ വർണ്ണവ്യവസ്ഥ, ധർമ്മവ്യവസ്ഥ, മന്ത്രതന്ത്രാദികൾ, യോഗാസനം തുടങ്ങിയ നടപടിക്രമങ്ങൾ ഭാരതത്തിലെപ്പോലെ ഇരുന്നിരുന്നതായും പ്രസ്താവനകൾ കാണുന്നു.

**ജപ്പാൻ:** ജപ്പാനിലെ ഒരു വിദ്വാനായ 'തകാകസൂൻ' അഭിപ്രായപ്പെടുന്നതു ജപ്പാനിലെ പൂർവ്വികസംസ്കാരങ്ങളെല്ലാം ഭാരതത്തിലെ അനുകരണമായിരുന്നുവെന്നാണ്. ബുദ്ധമതപ്രചാരത്തിനുശേഷമായിരിക്കണം ഹൈന്ദവധർമ്മം ലോപിച്ചുപോയതു്. ബുദ്ധിസേനൻ ഒരു ക്ഷേത്രം ജപ്പാനിൽ നിർമ്മിച്ചതായി ഭരദ്വാജസ്മൃതിയിൽ പ്രസ്താവിക്കുന്നു. ധർമ്മപ്രചരണാർത്ഥം ശിഷ്യന്മാരോടുകൂടി ബുദ്ധിസേനൻ ജപ്പാനിൽ സഞ്ചരിക്കുകയും ചെയ്തിരുന്നു. ജപ്പാൻരാജ്യം ആദ്യമായി ഭരിച്ചിരുന്നതു് ചന്ദ്രവംശരാജാക്കന്മാരായിരുന്നുവെന്നാണ് അനേകം പണ്ഡിതന്മാരുടേയും അഭിപ്രായം. അവിടത്തെ ഉപാസനാപദ്ധതികളെല്ലാം ഭാരതത്തിലേതുപോലെയാണ്. ഭാരതത്തിലെപ്പോലെ ദീപാവലി ആഘോഷവും, പിതൃക്കൾക്കു ശ്രാദ്ധകർമ്മങ്ങളും ജപ്പാനിൽ ആചരിച്ചുവരുന്നുണ്ട്.

**യൂനാൻ:** ബി.സി. 469–നും 399–നും മദ്ധ്യേയുള്ള കാലഘട്ടത്തിൽ ഭാരതീയദാർശനികന്മാർ യൂനാനിൽ സഞ്ചരിച്ചിരുന്നു. ഇൻഡ്യാ ഇൻ ഗ്രീസ് എന്ന പുസ്തകത്തിൽ യൂനാനിലെ പൂർവ്വനിവാസികൾ ക്ഷത്രിയരാണെന്നും, മഗധ, സിന്ധുനദീതീരം എന്നിവിടങ്ങളിലെ നിവാസികളായ ക്ഷത്രിയർ യൂനാനിൽ പ്രവേശിച്ചി

ത്തുന്നുവെന്നും രേഖപ്പെടുത്തിയിരിക്കുന്നു. അവിടത്തെ ഒരു വിദ്വാനായ 'കണ്ണൽ അക്ലാട്ടി'ന്റെ അഭിപ്രായത്തിൽ, എണ്ണായിരം വഷങ്ങൾക്കു മുമ്പ് ഹിന്ദുക്കളുടെ സംസ്കാരം ആ രാജ്യത്തു പ്രചരിച്ചിരുന്നു. യൂനാനിൽ ഭ്രഖനനം ചെയ്തപ്പോൾ ആ രാജ്യനിവാസികൾ പശു, സൂര്യൻ എന്നിവയെ ആരാധിച്ചിരുന്നവരാണെന്നു തെളിഞ്ഞു. അവിടത്തെ രാജ്യഭാഷ സംസ്കൃതമാണ്. സംസ്കൃതപദങ്ങൾ അവിടത്തെ ഭാഷയിൽ കൂടുതലായി ഉപയോഗിച്ചിരുന്നു. ഹിന്ദുദേവന്മാരുടെ നാമങ്ങൾ അല്പവ്യത്യാസത്തോടുകൂടി സ്വീകരിക്കുകയും, ഭാരതത്തിലെ സൂര്യക്ഷേത്രങ്ങളുടെ മാതൃകയിൽ അവിടെ ക്ഷേത്രങ്ങൾ പണിയിക്കുകയും ചെയ്തിരുന്നതായി പറയപ്പെടുന്നുണ്ട്.

**റോമയും സുമേരയും:** റോമിലെ വിവാഹം ഭാരതത്തിലെപ്പോലെ ഹോമവേദിയിൽ പ്രദക്ഷിണം വെച്ചായിരുന്നു. റോമിലെ ശവസംസ്കാരകർമ്മവും ഭാരതത്തിലെപ്പോലെയായിരുന്നു. 'ന്യൂ ലൈററ് ആൻറ് ദി എഷ്യൻഡ് ഈസ്റ്റ്' എന്ന ഗ്രന്ഥത്തിൽ സിസ്ധുസംസ്കാരത്തിന്റേയും സുമേരിയാസംസ്കാരത്തിന്റേയും സൂചനകൾ സ്തോത്രരൂപത്തിലുണ്ട്.

**ഈറാൻ, അഫ്ഗാനിസ്താൻ:** ഈറാൻ രാജ്യത്തിന്റെ സ്ഥാപകന്മാർ ഭാരതീയർതന്നെയാണ്. ''സേന്ദാവേസ്താ'' എന്ന ഗ്രന്ഥത്തിന്റെ പേരു് അഥർവ്വവേദത്തെ ആസ്പദമാക്കിയുള്ളതാണ്. ഈറാനിലെ ജനങ്ങൾ പുനർജന്മവിശ്വാസികളും, പശുവിനേയും അഗ്നിയേയും ഉപാസിക്കുന്നവരുമാണ്. യജ്ഞോപവീതം (പൂണുനൂൽ) ധരിക്കുന്നവരും അവിടെയുണ്ടായിരുന്നു. ഈറാനിലെ സാമൂഹ്യവ്യവസ്ഥ ഇൻഡ്യയിലെ വർണ്ണാശ്രമവ്യവസ്ഥയ്ക്കു തുല്യമായിരുന്നു. ഹീയൂൺസാങ് രേഖപ്പെടുത്തിയിരിക്കുന്നതു് ക്രിസ്താബ്ദം 630-ൽ ക്ഷത്രിയരാജാക്കന്മാർ ഗാന്ധാരദേശം ഭരിച്ചിരുന്നുവെന്നും, വ്യാകരണശാസ്ത്രജ്ഞനായ പാണിനിമഹർഷിയുടെ ജന്മഭൂമി ആഫ്ഗാനിസ്ഥാനായിരുന്നുവെന്നുമാണ്. കാബൂളിൽ പല ക്ഷേത്രങ്ങളും സന്ന്യാസിമഠങ്ങളും നിലനിന്നിരുന്നു.

**ആഫ്റിക്ക:** ഒരു യൂറോപ്യൻ വനിതയായ 'സാരലൈട്ടൻ' ആഫ്റിക്കയിലെ വലിയ വനാന്തർഭാഗത്തുള്ള ഒരു ക്ഷേത്രത്തിൽ പോയിരുന്നതായും, അവിടത്തെ പ്രാചീനഭാഷയിൽ ധാരാളം സംസ്കൃതപദങ്ങൾ ഉപയോഗിച്ചിരുന്നതു് കണ്ടതായും രേഖപ്പെടുത്തിയിരിക്കുന്നു. ഗോപാലകൃഷ്ണനെപ്പോലെ തോന്നിക്കുന്ന ആ ക്ഷേത്രത്തിലെ വിഗ്രഹത്തിൽ പൂജയും ഹോമങ്ങളും നടത്തിവരുന്നതായും പ്രസ്താവനയുണ്ട്. അവിടത്തെ പൂജാരികൾ അഭിഷേകം, ആന കാള മുതലായവയെ പൂജിക്കുക എന്നിവ ഹിന്ദുക്കളെ അനുകരിച്ചു് ചെയ്തിരുന്നു.

**സൈബീരിയ, മംഗോളിയ:** സൈബീരിയായിലെ മഹാകാലവിഗ്രഹത്തെ സംസ്കൃതശ്ലോകങ്ങളാൽ പുകഴ്ത്തുന്നു. അവിടത്തെ ക്ഷേത്രങ്ങളും വിഗ്രഹങ്ങളും ഹിന്ദുക്കളുടേതുപോലെയാണ്. മംഗോളിയാനിവാസികൾ, അവരുടെ ഗൃഹപ്രവേശനദ്വാരങ്ങളിലും, ക്ഷേത്രത്തിലെ പ്രതിമകളുടെ സമീപത്തിലും സ്വസ്തികം,കലശം, ശംഖം, ചക്രം, എന്നീ രൂപങ്ങൾ വരച്ചുവെച്ചിരിക്കുന്നതും കാണാം. കൂടാതെ വിഗ്രഹങ്ങളുടെ സമീപത്തിൽ നെയ്യുകൊണ്ടുള്ള വിളക്കം, ധൂപദീപാദികളും ഉപയോഗിച്ചു് പൂജചെയ്തുവരുകയും ചെയ്യുന്നു.

**ജർമ്മനി:** കഴിഞ്ഞ പത്തൊമ്പതാം ശതാബ്ദത്തിന്റെ ആരംഭത്തിൽ ജീവിച്ചിരുന്ന ജർമ്മനിയിലെ വിദ്വാന്മാരുടെ അഭിപ്രായം ജർമ്മൻ ശബ്ദം 'ശർമ്മണ്യ' എന്നുള്ള ശബ്ദത്തിന്റെ അപഭ്രംശമാണെന്നാണ്. ഭാരതത്തിലെ കുറെ ബ്രാഹ്മണർ പരിവാരങ്ങളോടുകൂടി അവിടെ കുടിയേറിപ്പാർക്കുകയും, ആ രാജ്യത്തിനു് ജർമ്മൻ എന്നു നാമകരണം ചെയ്യുകയും ചെയ്തു. ജർമ്മനിയിലെ വിദ്വാന്മാർ വേദം, ഉപനിഷത്തു്, ഭഗവദ്ഗീത, രാമായണം, ഭാരതീയശാസ്ത്രങ്ങൾ എന്നിവയെ അഭ്യസിക്കുവാൻ വളരെ താല്പര്യം കാണിക്കുകയും, അവിടത്തെ പന്ത്രണ്ടു വിദ്യാലയങ്ങളിൽ ഭാരതീയഭാഷകളും, മററനേകം വിദ്യാലയങ്ങളിൽ യോഗാസനങ്ങളും അഭ്യസിപ്പിക്കുകയും ചെയ്തുവരുന്നു. ജർമ്മനിയിലെ മഹിളമാർ ഭാരതീയസ്ത്രീകളുടെ വേഷവിധാനങ്ങളെ ഇഷ്ടപ്പെടുന്നു.

റഷ്യ: ശ്രീമതി വോളക്കോവയുടെ അഭിപ്രായം റൂസിഭാഷയുടെ മാതാവു് സംസ്കൃതമാണെന്നാണു്. റഷ്യൻഭാഷയ്ക്കു് ബംഗാളി, ഹിന്ദി എന്നീ ഭാഷകളെപ്പോലെ സംസ്കൃതത്തോടു സാദൃശ്യമുണ്ടെന്നാണു് റഷ്യൻ ഭാഷാശാസ്ത്രജ്ഞനായ ലേ. വി. മക്കാറൈക്കിൻെറ അഭിപ്രായം. ഹിന്ദിഭാഷാപഠനം അവിടെ വളരെ താല്പര്യത്തോടെ നടന്നുവരുന്നു. യോഗാസനപഠനം റഷ്യക്കാർ വളരെ ഇഷ്ടപ്പെടുന്നു. സ്വാമി പ്രണവാനന്ദൻെറ യോഗാസനപ്രസംഗങ്ങൾ കേൾക്കാൻ റഷ്യക്കാർ വളരെ താല്പര്യം കാണിക്കുന്നുണ്ടു്. ഗീത, രാമായണം, ഹരിവംശം, ഛാന്ദോഗ്യോപനിഷത്തു്, ബൃഹദാരണ്യകോപനിഷത്തു്, പഞ്ചതന്ത്രം, മുദ്രാരാക്ഷസം മുതലായ ഗ്രന്ഥങ്ങൾ റഷ്യൻഭാഷയിൽ തർജ്ജിമ ചെയ്തു് പ്രചരിപ്പിച്ചുവരുന്നു. രാമചരിതമാനസവും വിശ്വകവി രവീന്ദ്രനാഥടാഗൂറിൻെറ കൃതികളും അവിടെ പ്രചാരത്തിലിരിക്കുന്നു.

അമേരിക്ക: അമേരിക്കയിലെ പ്രസിദ്ധ തത്വജ്ഞാനിയായ വില്യം സ്ററ്യൂവട്ട് പറയുന്നതു് സംസ്കൃതഭാഷയും ഭാരതഭൂമിയും അവരുടെ മാതൃത്വം വഹിക്കുന്നുവെന്നാണു്. 'നമ്മുടെ ദർശനം, ഗണിതശാസ്ത്രം, മതാനുഷ്ഠാനം, ഗ്രാമീണസാമുദായികവ്യവസ്ഥിതി എന്നിത്യാദി ഭാരതഭൂമിയിൽനിന്നും സ്വീകരിച്ചു' വെന്നാണു് അദ്ദേഹത്തിൻെറ അഭിപ്രായം. ഭാരതത്തിലെ സൂര്യവംശരാജാക്കന്മാരാണു് അവിടെ രാജ്യപരിപാലനം പ്രാചീനകാലത്തു നടത്തിവന്നിരുന്നതെന്നും, വിവാഹസമ്പ്രദായങ്ങൾ ഭാരതത്തിലെപ്പോലെയായിരുന്നുവെന്നും അവിടത്തെ പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. മഹാഭാരതം ആദിപർവ്വത്തിൽ ഇതിൻെറ സൂചനകളുണ്ടു്. അനേകം സ്ഥലങ്ങളിൽ സൂര്യക്ഷേത്രങ്ങൾ കാണുന്നുണ്ടു്. അമേരിക്കയിലെ വിദ്വാന്മാർക്കു് ഭാരതീയകലാശാസ്ത്രങ്ങളിലും സാഹിത്യത്തിലും വളരെ താല്പര്യമുണ്ടു്. ഭാരതീയയോഗാസനങ്ങളിലും ആദ്ധ്യാത്മിക വിഷയത്തിലും അമേരിക്കക്കാർക്കുള്ള പ്രതിപത്തി ദിവസവും വർദ്ധിച്ചുവരുന്നതേയുള്ളു.

ടിബററു്: ടിബററിൽ കോസലരാജാവായ പ്രസേനജിത്തിൻെറ പുത്രൻ രാജ്യഭാരം ചെയ്തിരുന്നു. നാഗരലിപിയാണു് അവിടെ പ്രചാരത്തിലിരിക്കുന്നതു്. അവിടെ ഗണേശൻ, ഇന്ദ്രൻ, കാളി, യമൻ, ഗരുഡൻ, എന്നീ ദേവന്മാരെ ഉപാസിക്കുന്നുണ്ടു്. ദീപോത്സവം, വിവാഹം എന്നിവ ഹിന്ദുക്കളുടെ അനുകരണമാണു്.

മലയാ: ഒന്നാംശതകത്തിനു മുമ്പുതന്നെ ഹിന്ദുക്കൾ മലയായിൽ കുടിയേറിപ്പാർത്തിരുന്നു. അവിടത്തെ രാജ്യഭാഷ സംസ്കൃതമായിരുന്നു. എല്ലാ വീടുകളിലും അഗസ്ത്യമഹർഷിയെ പൂജിച്ചിരുന്നു. അവിടത്തെ ധർമ്മാനുഷ്ഠാനങ്ങളെല്ലാം മനുസ്മൃതിയെ ആധാരമാക്കിയായിരുന്നു. ബ്രഹ്മാവു്, വിഷ്ണു, ശിവൻ എന്നീ ത്രിമൂർത്തികളെ പൂജിച്ചുപോന്നു. ഗുരുകുലവിദ്യാഭ്യാസം പ്രചാരത്തിലിരുന്നു.

ജാവാ: "ഇൻറർനേഷൻ ജ്യോഗ്രഫി" എന്ന ഗ്രന്ഥത്തിൽ ഇങ്ങനെ പ്രസ്താവിക്കുന്നു: ജാവാനിവാസികൾ ഹിന്ദുരക്തത്തിൽനിന്നും ജനിച്ചവരാണു്. അവിടെ ബ്രാഹ്മണധർമ്മം പ്രചാരത്തിലിരുന്നു. അഗസ്ത്യനെ ആദരപൂർവ്വം പൂജിക്കുന്നു. രാമായണകഥ വളരെ പ്രചാരത്തിലിരിക്കുകയും, രാമായണകഥയെ അടിസ്ഥാനമാക്കിയുള്ള നാടകങ്ങൾ അഭ്യസിക്കയും ചെയ്യുന്നു. ശിവൻേറയും വിഷ്ണുവിൻേറയും ക്ഷേത്രങ്ങൾ അവിടെ ഇപ്പോഴുമുണ്ടു്.

ബാലിദ്വീപിലും തായിലൻറിലും ഭാരതീയസംസ്കാരത്തിൻെറ പ്രചാരമുണ്ടായിരുന്നു. കൂടാതെ ഭോഗർ ഏഴായിരമെന്ന തമിഴ്ഗ്രന്ഥത്തിൽ ഭോഗമഹർഷി ഭാരതത്തിൽനിന്നും ചൈനാ മുതലായ രാജ്യങ്ങളിൽ സഞ്ചരിച്ചിരുന്നതായി പ്രസ്താവിക്കുന്നുണ്ടു്. ഇപ്രകാരം പൊതുവെ നോക്കുമ്പോൾ ഭാരതീയസംസ്കാരം പ്രാചീനകാലത്തു് ലോകത്തിൻെറ നാനാഭാഗങ്ങളിലും പ്രചരിച്ചിരുന്നതായി അനുമാനിക്കാൻ കഴിയും.

[ഹിന്ദിയിൽനിന്നും പരിഭാഷ]

# മുചുകുന്ദസ്തുതി

**മുരളി**

മഹാപ്രഭോ, നിൻപദഭക്തിയൊന്നേ
കല്പിച്ചുനല്കേണമനന്തമൂർത്തേ,
അതൊന്നു സാധിപ്പതിനാണു മന്നിൽ
മഹാജനങ്ങൾക്കുമതിപ്രയാസം. 1

ഭ്രമിപ്പു നിൻമായയിൽ മുങ്ങുമാണും
പെണ്ണും വെറും തുച്ഛസുഖംനിമിത്തം
പരസ്പരം തേച്ചുമിനുക്കി മിന്നും
പൊതിച്ചൽകണ്ടങ്ങനെ രണ്ടുപേരും. 2

തുച്ഛങ്ങൾ കാമാനുഭവങ്ങളോരോ-
ന്നോർത്തോർത്തുതാനൂഴിയിലെത്രയും നീ
കനിഞ്ഞു നല്കീടിന മർത്ത്യജന്മ-
മാഹാത്മ്യമേ തെല്ലറിവീല കഷ്ടം. 3

ശമം ദമം സത്യമഹിംസ മൗനം
തിതിക്ഷതൊട്ടുള്ളവയഭ്യസിപ്പാൻ
എന്നെന്നുമാവാത്തവിധം പ്രപഞ്ച-
ലാഭങ്ങളെണ്ണിക്കഴിയുന്നു ജന്മം. 4

മനുഷ്യനായിങ്ങു പിറക്കിലെന്തേ
നേടേണ്ടതെന്നോർത്തറിയാനൊരാളും
തുനിഞ്ഞിടാതിങ്ങനെ നീളുമോരോ
നാളും നശിപ്പിയ്ക്കുകയാം ജഗത്തിൽ. 5

അസൂയ ദംഭം ധനലോഭകാമ-
കോപാദിയാം ദുർഗ്ഗുണമൊന്നുപോലും
അകറ്റിടാതോരുടെ മുമ്പിലെമ്മ-
ട്ടണഞ്ഞു നീ മിന്നിടുമംബുജാക്ഷ! 6

സുഖങ്ങൾപോലങ്ങനെ മീതെയെങ്ങും
ദുഃഖങ്ങൾ മിന്നുന്നതു കണ്ടു മന്നിൽ
അനന്തവിഭ്രാന്തിയിൽ വീണു കേറാൻ
വയ്യാതെ മാഴ്കീടുകയാം മനുഷ്യൻ. 7

അതേ – സുഖാഭാസമുയർന്നു ചോട്ടി-
ലപാരദുഃഖം നിറയും ഗൃഹത്തിൽ
പുൽമൂടിടും കണ്ടുകിണറ്റിലോരോ
പശുക്കൾപോലങ്ങനെ വീഴ്വു പാവം ! 8

മൃഗീയമാം തുച്ഛസുഖാവഭാസം
നുകർന്നു സന്തൃപ്തിയണഞ്ഞിടാംഹ
അനന്തസേവാരസമാർന്നിടേണ്ട-
മമൂല്യജന്മം കളയുന്നു മൂഢൻ. 9

കാണുന്നു കേൾക്കുന്നു മുകർന്നിടുന്നു
മുറയ്ക്കു തിന്നുന്നു തലോടിടുന്നു
ഈയഞ്ചിലുംമീതെയൊരാത്മസൗഖ്യം
തേടായ്കിൽ മർത്ത്യന്റെ മഹത്വമെന്താം ? 10

ഈമട്ടവൻ നിൻപദപദ്മസേവാ-
സൗകര്യമേറും നരദേഹമാർന്നും
നിരർത്ഥമാക്കീടുകയാണമൂല്യ-
സുവർണ്ണസന്ദർഭമിതാകമാനം. 11

മറ്റോരെയിങ്ങെന്തിനു ദോഷമീമ-
ട്ടുരപ്പതീയുള്ളവനല്ലി മൂഢൻ!
ഉൾപ്പൂവിലല്ലെങ്ങുമിതേവിധം നീ
ലസിപ്പതായോർത്തറിയായ്കമൂലം. 12

അതാതുപേർക്കുള്ളിലെഴുന്ന ദോഷം
കാണാത്തമട്ടാണഖിലാണ്ഡനാഥൻ
ശരിയ്ക്കഹങ്കാരമതീവസൂക്ഷ്മ-
നിലയ്ക്കു നിർമ്മിച്ചതു മിക്കവർക്കും. 13

ഉൾത്തട്ടിലെങ്ങെങ്കിലുമാഗ്രഹങ്ങ-
ളുയർത്തിടും വാസന വല്ല മട്ടും
ഉണ്ടെങ്കിൽ വേരോടെ പുഴക്കിയെന്നെ
വിശുദ്ധനാക്കീടണമംബുജാക്ഷ. 14

ഇന്നോളമീ ഞാനുമതേവിധം താ-
നായുസ്സു പാഴാക്കുകതന്നെ ചെയ്തു
രാജ്യം ധനം പെൺ പുകൾ മക്കൾ പെട്ടി
കൊട്ടാരമീമാതിരി ചിന്തമൂലം. 15

രാജാവു ഞാനെന്നൊരഹന്തയാർന്നു
പലേതുമീയൂഴിയിൽ നേടി നേടി
ആത്മാവിനെത്തീരെ മറന്നുതന്നെ
വാണേനൊടുങ്ങാത്ത ദുരാശമൂലം. 16

വെറും ഘടം ഭിത്തിയിവയ്ക്കുനേരാം
ദേഹത്തിലീ ഞാൻ നരദേവഭാവം
പുലർത്തിനിന്നുള്ളിലൊളിഞ്ഞിടും നിൻ-
മഹത്വമോർത്തീലൊരുതെല്ലുപോലും. 17

എന്നല്ല ഞാനീരഥമങ്ങുമിങ്ങു-
മോടിച്ചുലഞ്ഞങ്ങനെ നാൾകളെല്ലാം
നിരർത്ഥമായ്ത്തീർത്തു കൃപാനിധേ, നിൻ-
പൂമ്പാദസൗരഭ്യമിതോർത്തിടാതെ. 18

പലേതിനുംവേണ്ടി മുകുന്ദ, നിന്നെ
മറന്നുതൻ ദേഹവിചിന്തമാത്രം
ചെയ്വോനെ നീയന്തകനായ്ക്കടന്നു
പിടിച്ചിടും, പാമ്പെലിയെക്കണക്കെ. 19

പൊൻതേരിലും പട്ടമണിഞ്ഞുമിന്നു–
മാനപ്പുറത്തും പലനാൾ വിളങ്ങി
പേർകൊണ്ട രാജാവുമൊരിക്കൽ മന്നിൽ
മരിക്കിൽ വെണ്ണീർ ക്രമി വിട്ടുമാവാം. 20

സാമന്തർ വാഴ്ത്തും നൃപമൗലി നാടു–
ജയിച്ച വീരൻ ബലമല്ലിതൊന്നും
പെൺമുമ്പിലായാൽ വിഷയാശമൂല–
മിളിച്ചുകാട്ടുന്ന കളിക്കരങ്ങൻ. 21

മുകുന്ദ നിൻതൃപ്പദപങ്കജങ്ങൾ
മുകർന്നിതാ മിന്നിടുമുൾക്കരുന്നിൽ
കടുത്ത കാന്താകനകാശ വീണ്ടും
തഴച്ചിടായ്‌വാൻ തെളിയേണമെന്നിൽ. 22

നിൻതൃക്കഴൽപ്പൂവിതിൽ മുട്ടുവോള–
മെന്തെന്തു ചെയ്തീടിലുമില്ല സൗഖ്യം
അവൻ കുറേക്കൂടിയുമാഗ്രഹങ്ങൾ
വളർത്തി വീണീടുകയാണു വീണ്ടും. 23

ഈ മട്ടലഞ്ഞീടുമൊരാൾക്കു ബന്ധ–
മഴിഞ്ഞിടാൻ കാലമടുത്തിടുമ്പോൾ
സത്സംഗമം നേരിടുമങ്ങുടൻ നീ–
യലിഞ്ഞിടും ഭക്തിയുമന്നുദിക്കും. 24

എനിക്കു രാജ്യാദിവിരക്തി മുൻപ–
താനേകിയൻപാർന്നവിടുന്നിവണ്ണം
പേർകൊണ്ട സമ്രാട്ടുകളും രമിച്ച
വനങ്ങൾ പൂകീടുവതായതിന്നാം. 25

നിൻപാദസേവക്കുതകുന്ന സർവ്വ–
സാമഗ്രിയും നല്കിയലിഞ്ഞിവണ്ണം
അനുഗ്രഹിച്ചീടിന നിൻകടത്തിൽ
മുങ്ങുന്ന ദീവാളി വിരിഞ്ചിപോലും. 26

ഭക്താവതംസങ്ങൾ കൊതിക്കുമീ നിൻ–
പാദാംബുജോപാസനമൊന്നുമാത്രം
വരിപ്പു ഞാൻ നാഥ, മുകുന്ദനാം നീ
കനിഞ്ഞുമീ ബന്ധനമാരു വാങ്ങാൻ ? 27

ഇരുട്ടു തിങ്ങും ഗുഹയിങ്കലോർമ്മി–
ച്ചലിഞ്ഞെഴുന്നള്ളിയുമിപ്രകാരം
ഇന്ദീവരശ്യാമളകോമളൻ നീ–
യല്ലാതെയാരെന്നെയനുഗ്രഹിപ്പാൻ ? 28

അഖണ്ഡമായ്നില്പൊരു നിർഗ്ഗുണത്തെ–
യിവണ്ണമാക്കും ഭജനീയമാക്കി
മിന്നിച്ച വിശ്വൈകമനോജ്ഞരൂപ–
മിതെന്നുമുള്ളിൽ വിലസിച്ചിടേണം. 29

പലവിധവുമധർമ്മം തേടുവോരിന്ദ്രിയങ്ങൾ–
ക്കടിപെടുകിലെവക്കാം സൗഖ്യമീമന്നിലെന്നാൽ
അടിയനടിപണിഞ്ഞേൻ കൃഷ്ണ ഗോവിന്ദ, നീയേ
ഗതിയിനി പരമാനന്ദൈകമൂർത്തേ, നമസ്തേ. 30

---

# ഉപാസന–സമന്വയം

## ആചാര്യ കാക്കാ കാലേല്ക്കർ

'മനുഷ്യന്നു ഭഗവാനെപ്പററിയുള്ള ബോധം ഉളവായി, അതോടൊപ്പം അവൻ ഭഗവാന്റെ രൂപം സങ്കല്പിക്കുകയും, ഭഗവാനെ ധ്യാനിക്കുകയും ഭക്തി പ്രകടിപ്പിക്കുകയും ചെയ്തു.' എന്നാണു് നമ്മുടെ ധാരണ. എന്നാൽ 'ഭഗവാനിൽ ഭക്തിക്കുള്ള വിശപ്പുളവാകയും അദ്ദേഹം മനുഷ്യനെ സൃഷ്ടിച്ചു് അവനിൽ തന്നെക്കുറിച്ചുള്ള ജിജ്ഞാസ ഉളവാക്കുകയും ചെയ്തു; എന്നിട്ടു് അദ്ദേഹം അവനിൽ ധ്യാനത്തിന്റെയും ഭക്തിയുടേയും രൂപം ഏതെല്ലാം പ്രകാരത്തിലാണു് പ്രകടമാവുന്നതു് എന്നു നിരീക്ഷിക്കാൻതുടങ്ങി,' എന്നു പറയുന്നതാവും കൂടുതൽ ശരി എന്നു തോന്നുന്നു. ഭഗവാനും ഭക്തനും തമ്മിലുള്ള സംബന്ധം തികച്ചും മനസ്സിലാക്കണമെങ്കിൽ പ്രേമിയ്ക്കും പ്രേമികക്കും തമ്മിലുള്ള സംബന്ധം മനസ്സിലാക്കണം. അതിൽനിന്നേ ഇരുവർക്കും തമ്മിലുള്ള സംബന്ധവും, ഓരോ ആളും മറേറ ആളെ ലഭിക്കുന്നതിന്നുവേണ്ടി ചെയ്ത സാധനയും, കാണിച്ച സഹനശക്തിയും ശരിക്കു മനസ്സിലാക്കാൻ സാധിക്കൂ.

മനുഷ്യന്റെ മുമ്പിൽ ഭഗവാൻ ഈ വിശ്വത്തിന്റെ രൂപത്തിൽ പ്രകടമായി. പിന്നീടു് മനുഷ്യൻ ഈ വിശ്വത്തെ പ്രകൃതി എന്നു പറഞ്ഞു. ആ വിശ്വത്തിന്റെ പിന്നിലൊളിച്ചിരുന്നു് സ്വയം പ്രകടിപ്പിക്കുന്ന ഭഗവാന്റെ കളി മനസ്സിലാക്കി, വിശ്വത്തിലൊളിഞ്ഞിരുന്നു്

ആ വിശ്വംമുഖേന തന്നെ പ്രകടമാക്കുന്ന ആ 'പ്രേമി'ക്കു് 'വിഷ്ണ' എന്ന പേരു കൊടുത്തു.

വിശ്വത്തിന്നും വിഷ്ണുവിന്നും തമ്മിൽ വലിയ ഭേദമുണ്ടു്; എന്നാലും അഭേദവുമുണ്ടു്. ഈ രഹസ്യം മനസ്സിലാക്കിയ ആൾ വിഷ്ണുസഹസ്രനാമം ആരംഭിച്ചതു് ഈ രണ്ടു നാമങ്ങൾ കൊണ്ടാണു്:

വിശ്വം വിഷ്ണുർവഷട്കാരഃ.

വിശ്വത്തിന്റെ വിശാലതയും, ഭവ്യതയും, ആദ്യന്തവിഹീനതയും സാക്ഷാത്കൃതമാവുന്ന തോടൊപ്പം 'വിഷ്ണു'ശബ്ദത്തിന്റെ ഗംഭീരത മനസ്സിലാവുന്നു; വിശ്വത്തിനോടു് അതിന്നുള്ള ഐക്യം അനുഭവപ്പെടുന്നതോടുകൂടി വിഷ്ണുവിന്റെ നേരെ ഭക്തി ഉളവാകുന്നു; ഭക്തി ഒരു പരമകാവ്യമാണെന്നു് അനുഭവത്തിൽ വരുകയും ചെയ്യുന്നു.

വിഷ്ണുസഹസ്രനാമത്തെപ്പററി ചിന്തിക്കാൻ തുടങ്ങുകയും വിശ്വം, വിഷ്ണ എന്ന രണ്ടു നാമങ്ങളുടെ പൂർണ്ണമായ അർത്ഥം മനസ്സിലാവുകയും ചെയ്തപ്പോൾ പ്രേമം, ഭക്തി, കാവ്യം എന്നീമൂന്നിൻേറയും സാക്ഷാത്കാരം ഉണ്ടായി. ഞാനതിൽ ആനന്ദിക്കാൻ തുടങ്ങി. പിന്നെ മുന്നോട്ടുപോകാൻ ഒട്ടുംതന്നെ താത്പര്യമുണ്ടായിരുന്നില്ല. വിരാട്ടായ വിശ്വവും അതിൽ വ്യാപിച്ചിരിക്കുന്ന വിഷ്ണുവും എവിടെ, അഗ്നിക്കു് ആഹുതി നല്കുമ്പോൾ ചൊല്ലുന്ന ശബ്ദമായ വഷട്കാരം എവിടെ ?

മന്ത്രശാസ്ത്രം മന്ത്രത്തോടൊപ്പം കവചം, ബീജം, കീലകം മുതലായവ വിരചിച്ചു, അതോടുകൂടി വഷട്കാരവും വിരചിച്ചു. ഇങ്ങനെയുള്ള ആ വിചിത്രമായ വൗഷട്, 'അസ്ത്രായഫട്' എന്നീ യജ്ഞമന്ത്രാദികളുടെ പ്രപഞ്ചത്തിൽ പെടുന്നതെന്തിനു് എന്ന തോന്നലും അതിനോടു് ഒരു പ്രകാരത്തിലുള്ള അരുചിയും ഉളവാകാൻ തുടങ്ങി. ആ രുചികേടു് രചനാത്മകമായ രൂപം കൈക്കൊണ്ടു; വഷട്കാരത്തിന്റെ സ്ഥാനത്തു് ഉചിതമെന്നു തോന്നിയ മറെറാരു പദംവെച്ചു് ഞാൻ ആ ശ്ലോകം പൂരിപ്പിച്ചു.

വിഷ്ണുസഹസ്രനാമം ഭീഷ്മാചാര്യരുടേതാണെന്നു കരുതപ്പെടുന്നു. മഹാഭാരതത്തിലാകെ, ശ്രീകൃഷ്ണൻ കഴിഞ്ഞാൽ പിന്നെ ഏററവും ശ്രേഷ്ഠമായ വിഭൂതി എന്റെ അഭിപ്രായത്തിൽ ഭീഷ്മാചാര്യരുടേതാണു്. ആ സ്തോത്രം ഭീഷ്മർ സ്വയം രചിച്ചതാണെന്നു ഞാൻ കരുതുന്നില്ല. എന്നാലും അദ്ദേഹത്തിന്റെ പേരിൽ അറിയപ്പെടുന്ന ആ സ്തോത്രത്തിന്റെ നേരെ ആദരവു തോന്നുകതന്നെ ചെയ്യുന്നു. അതിനാൽ, ഞാൻ മറെറാരു പ്രകാരത്തിൽ ചിന്തിക്കാൻ തുടങ്ങി: ഞാനതു് ഉചിതമായ പദംവെച്ചു പൂരിപ്പിച്ചു. പക്ഷേ മനസ്സു വീണ്ടും ചോദിക്കുന്നു: 'വഷട്കാരശബ്ദം ശരിയായി മനസ്സിലാവാതെ ഞാൻ ബദ്ധപ്പാടു് കാണിച്ചതല്ലേ ?'

അതിനാൽ, വിശ്വം, വിഷ്ണ എന്നിവയുടെ അർത്ഥം വഷട്കാരത്തിൽനിന്നു കണ്ടുപിടിക്കാൻ കഴിയുമോ എന്നു നോക്കാനായി ഞാൻ നിഘണ്ടുവിലും മററു ചില ഗ്രന്ഥങ്ങളിലും 'വൗഷട്' എന്നതിന്റെ ധാത്വർത്ഥം കൊടുത്തിട്ടുള്ളതു പരിശോധിച്ചു. എന്നാൽ, എല്ലാ ഗ്രന്ഥത്തിലും പറഞ്ഞിട്ടുള്ളതു് ഒന്നുതന്നെയാണു്: യജ്ഞത്തിൽ ആഹുതി ചെയ്യുമ്പോൾ ഈ ശബ്ദം ഉച്ചരിക്കുന്നു. ഇതിന്റെ പിന്നിൽ ഒരു ധാതുവും ഇല്ല, അതിന്നു് ഒരു ധാത്വർത്ഥവും ഇല്ല.

ഈ നൈരാശ്യത്തിൽനിന്നു് എനിക്കൊരു മാർഗ്ഗം കണ്ടുകിട്ടി. വഷട് അഥവാ വൗഷട് എന്നതിന്റെ അർത്ഥം – വിശാലവും സാർവ്വഭൗമവും സാർവ്വകാലികവുമായ യജ്ഞത്തിൽ തന്റെ ആഹുതി അർപ്പിക്കുമ്പോഴുണ്ടാവുന്ന ആനന്ദമാണു് ഈ ധ്വനിയിൽ വ്യക്തമാവുന്നതു്. 'വിശ്വവ്യാപകമായ യജ്ഞത്തിൽ ആത്മാർപ്പണമെന്ന ആഹുതിയുടെ ആനന്ദം–ഇതുതന്നെയാണു് വഷട്കാരം. വിശ്വത്തിൻേറയും വിഷ്ണുവിൻേറയും കൂടെ വിശ്വവ്യാപാരമെന്ന രഹസ്യരൂപമായ യജ്ഞത്തിൽ വിശ്വാത്മൈക്യഭാവത്തോടെ, (വിശ്വാത്മൈക്യത്തിന്നുള്ള സാധനയുടെ സിദ്ധിരൂപത്തിലുള്ള) 'എൻേറതല്ല' എന്ന ഭാവനയോടുകൂടി സർവ്വസ്വവും അർപ്പിക്കുകയെന്ന ആത്മയജ്ഞത്തിലുള്ള സംതൃപ്തി – ഇതുതന്നെയാണു് വഷട്കാരം.

ഇപ്പോൾ ഈ മൂന്നു നാമങ്ങളുടെ ത്രികം പരിപൂർണ്ണമായി; ശ്ലോകചരണവും യുക്തമായി തോന്നി.

അവസാനം 'വിനാശം' വന്നുപെട്ടു. തന്റെ സർവ്വസ്വത്തിന്റേയും ആഹുതിയുടെ രൂപത്തിൽ മരണത്തെ ക്ഷണിക്കുന്നതിൽ അമരതയുണ്ട്, വികാസമുണ്ട്. മരണംമുഖേന വികാസം സിദ്ധമാക്കുകയെന്നതാണ് വാസ്തവത്തിൽ വൈരാഗ്യത്തിന്റെ രൂപം. നാളിതുവരെ ആക്കും ഈ വിചാരം മനസ്സിൽ വന്നില്ലെ? ജീവിതത്തെപ്പററിയുള്ള ധ്യാനം അത്രയ്ക്ക് ഏകപക്ഷീയം ആയിരുന്നു എന്നു പറയാം. വിശ്വത്തിനോടൊപ്പം യജ്ഞം; യജ്ഞത്തിന്റെ സാധനാരൂപത്തിലുള്ള ആഹുതി — ഇതുതന്നെയാണ് യഥാർത്ഥമായ അമർത്യത.

മനുഷ്യൻ ഈശ്വരനെ മനസ്സിൽ സങ്കല്പിച്ചു. പിന്നെ ആ ഈശ്വരന്റെ രൂപം മനസ്സിലാക്കുന്നതിന്നായി പലപ്രകാരത്തിലും വൃഥാ പരിശ്രമിച്ചു. ശരിയായ രൂപം മനസ്സിലാവാത്തയാൽ ആ ഈശ്വരന്നു പലതരത്തിലുള്ള രൂപങ്ങൾ നല്കാൻ പരിശ്രമിച്ചു. ആ രൂപങ്ങളെല്ലാം ഏകപക്ഷീയമാണെന്നു തെളിഞ്ഞു. അതിനാൽ, മനുഷ്യൻ ദൈവത്തിന്നു് അനേകായിരം നാമങ്ങൾ നല്കിനോക്കി; അപ്പോഴും അവന്റെ അസന്തോഷം ദൂരീകൃതമായില്ല എന്നു പറഞ്ഞുകൂടാ. നാമം നല്കുമ്പോഴുള്ള സന്തോഷവും അതു പൂർണ്ണമായില്ല എന്നു തോന്നുമ്പോഴുണ്ടാവുന്ന അസന്തോഷവും രണ്ടും ഒരുമിച്ചു പോയിക്കൊണ്ടിരുന്നു. സന്തോഷവും അസന്തോഷവും ഒപ്പം ഉണ്ടാവുക — അതിന്റെ പേരാണ് പ്രേമം. ഭക്തിയിലും ഈ നിലയുണ്ട്.

പ്രേമി, പ്രേമികയെ സ്വന്തമാക്കുന്നതിന്നായി പ്രേമത്തിന്റെ പരമകാഷ്ഠവരെ ചെല്ലുന്നു; പ്രേമികയെ പലപ്രകാരത്തിലും നോക്കുന്നു; പലപ്രകാരത്തിലും മനസ്സിലാക്കുന്നു. അതുപോലെതന്നെ ശരിക്കു് അതേവിധത്തിൽ ഭക്തൻ ഭഗവാനെ വിവിധരൂപത്തിൽ ചിന്തിക്കുന്നു; ആ ചിന്തനത്തിൽനിന്നു ഭഗവാന്നു പുതിയ പുതിയ നാമങ്ങൾ നല്കുന്നു. പുതിയ പുതിയ നാമകരണം പ്രേമത്തിന്റെതന്നെ ഒരു പ്രകാരമാണെന്നു് ഓരോ അമ്മയ്ക്കും അറിയാം. അമ്മയ്ക്കു നാമകരണത്തിൽനിന്നു് ആനന്ദം ഉണ്ടാവുന്നതുപോലെതന്നെ കുട്ടിയും പ്രത്യേകിച്ചൊരു കാരണവുമില്ലാതെ അമ്മയെ വിളിച്ചുകൊണ്ടിരിക്കുന്നു. വിശ്വത്തെ നിരീക്ഷിച്ചു നിരീക്ഷിച്ച് മനുഷ്യൻ, ഏതൊരുവസ്തുവിന്നും നാശമുണ്ടെന്നും ആ നാശത്തിന്നുശേഷമാണ് പുതിയ സൃഷ്ടി ഉണ്ടാവുന്നതു് എന്നും മനസ്സിലാക്കി. അപ്പോൾ വിനാശകാരിയായ രുദ്രന്റെ ശിവസ്വരൂപം അവന്റെ ചിന്തയിൽ വന്നു. ആദ്യം വിഷ്ണുവിനെ എടുത്തു. പിന്നെ ശിവനെ മനസ്സിലാക്കി. ശിവന്നുശേഷം തന്റെ നിർമ്മാണത്തിന്നുള്ള പ്രവൃത്തി ചെയ്യുന്നതിന്നായി ബ്രഹ്മാവും എത്തി. അതിനാൽ ഈശ്വരനെ ധ്യാനിക്കുമ്പോൾ ആദ്യം മനസ്സിൽ വരുന്നതു് വിഷ്ണുവാണ്, പിന്നെ ത്രിപുരാന്തകനായ ശിവനും അതിന്നു ശേഷം സൃഷ്ടികർമ്മം ആരിലാണോ സമർപ്പിക്കപ്പെട്ടിരിക്കുന്നതു് ആ ബ്രഹ്മദേവനും വരുന്നു.

ചിന്താശീലനും ധ്യാനനിഷ്ഠനുമായ മനുഷ്യന്നു ജ്ഞാനം ലഭിക്കുന്നതനുസരിച്ച് അവൻ ഈശ്വരനെ തിരിച്ചറിയാൻ തുടങ്ങുന്നു. എന്നാൽ സാധാരണമനുഷ്യന്നു സമസ്തസൃഷ്ടിയേയും ആകലനം ചെയ്യാൻ കഴിയുന്നതെങ്ങനെ? വനത്തിൽ വസിക്കുന്ന മനുഷ്യൻ ഈശ്വരനെ വനദേവതയെന്നു വിളിക്കും. നദിയുടെ സഹായംകൊണ്ടു കൃഷിചെയ്യുന്ന മനുഷ്യൻ ഗംഗാമാതാവിനെ ഉപാസന ചെയ്യും. ഇങ്ങനെ ഭൂമാതാവു്, ജലദേവത, അഗ്നി, വായുഭഗവാൻ, ആകാശത്തിലെ ദേവന്മാർ എന്നിങ്ങനെ ഓരോ സ്ഥാനത്തുമുള്ള ദേവന്മാരെപ്പററി ചിന്തിച്ച മനുഷ്യന്നു് ഈ എല്ലാദേവന്മാരേയും നിയമബദ്ധരാക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്ന ഏതോ ഒരു ദേവനുണ്ടായിരിക്കണം എന്നു തോന്നി.

ഇതു ബാഹ്യജഗത്തിന്റെ കാര്യമായി. മനുഷ്യൻ അകത്തോട്ടും നോക്കും. അവിടെ നമ്മുടെ വിഭിന്നേന്ദ്രിയങ്ങൾക്കു് പ്രേരണ നല്കുന്നതു് ഒരേ തത്ത്വമാണ്. അതുപോലെ ദേവന്മാക്കും ഒരു അധിപതി ഉണ്ടായിരിക്കണം. ഈ ലോകത്തെ മുഴുവനും നോക്കുന്ന, ഇദം = ഈ വിശ്വം, ദ്രഃ = ദ്രഷ്ടിയിലെടുക്കുന്നവൻ: അതിനാൽ, ആ അധിപതിക്കു് ഇദംദ്രഃ എന്നു പേരുണ്ടായി. ഈ സൃഷ്ടിയുടെമേൽ ദൃഷ്ടി വെയ്ക്കുകയും അതിനെ നിയന്ത്രിക്കുകയും ചെയ്യുന്നവന്റെ പേർ ഇദംദ്രഃ എന്നാകുന്നു. അതിന്നു് ഒരു സംക്ഷിപ്തരൂപമുണ്ടാക്കി ജനങ്ങൾ ഇന്ദ്രൻ എന്നു പറയാൻ തുടങ്ങി. ഈ ഇന്ദ്രൻ സൃഷ്ടി

യിലെ ദേവന്മാരെ നിയമനം ചെയ്യുന്നു; നമ്മുടെ കണ്ണ്, കാതു്, നാക്കു്, കൈയ്, കാല്പ് എന്നിവയും അദ്ദേഹത്തിൻെറ പ്രേരണയേയും അധികാരത്തേയും ആദരിക്കുന്നു. അതിനാൽ, കൈയ്, കാൽ, കണ്ണ്, കാതു് മുതലായവയ്ക്കു് മനുഷ്യൻ ഇന്ദ്രിയം എന്ന പേരു നല്കി.

സ്വാഭാവികരീത്യാ ജനങ്ങൾ ദേവന്മാരുടെ രാജാവിനെ സുരേന്ദ്രനെന്നു വിളിക്കാൻതുടങ്ങി. വിഷ്ണുവിനുശേഷം, ശിവൻ, ശിവനുശേഷം ബ്രഹ്മദേവൻ, അതിനുശേഷം സുരേന്ദ്രൻ ഇങ്ങനെ നമ്മുടെ ധ്യാനം താഴോട്ടിറങ്ങാൻ തുടങ്ങിയപ്പോൾ അതു് അധികമധികം അടുത്തുവന്നു. അപ്പോൾ തേജസ്സും പ്രകാശവും നല്കുന്ന പ്രത്യക്ഷദേവതകൾ സൂര്യനും ചന്ദ്രനുമാണെന്നു് ഓർമ്മ വന്നു. സൂര്യനിൽനിന്നു പൃഥ്വി, പൃഥ്വിയിൽനിന്നു ചന്ദ്രൻ മുതലായവ ഉളവായി. സൂര്യനെപ്പോലെതന്നെയാണു് നക്ഷത്രങ്ങൾ; ചന്ദ്രനെപ്പോലെ മററു ഗ്രഹങ്ങളും. ഇപ്പോൾ ധ്യാനിക്കാനായി, ശക്തി പ്രകടിപ്പിക്കാനായി, സൂര്യചന്ദ്രന്മാരെ ജനങ്ങൾ ഉപയോഗിക്കാൻ തുടങ്ങി. അതിനാൽ, ആ നാമങ്ങളേയും സ്വീകരിക്കണം.

വിശ്വവ്യാപിയും വിശ്വനിയന്താവുമായ വിഷ്ണുവിൽനിന്നാരംഭിച്ചു് താഴോട്ടിറങ്ങിയിറങ്ങി സൂര്യൻ, ചന്ദ്രൻ, അഗ്നിവരെ എത്തി. അഗ്നി സൂര്യനെപ്പോലെ യജ്ഞദേവതയാണു്. പക്ഷെ, സൂര്യചന്ദ്രന്മാരെ നാം ഉണ്ടാക്കുന്നില്ല; പ്രകൃതിയിൽ ഉള്ളതിനെ കേവലം ധ്യാനിക്കുന്നു. പക്ഷെ, അഗ്നിയെ നാം 'അരണി' കൊണ്ടു് ഉത്പാദിപ്പിക്കുന്നു. പിന്നെ അതിൽ ആഹുതി നല്കി അതിനെ ഉപാസന ചെയ്യുന്നു. അതിനാൽ, ഈ അഗ്നിദേവൻ നമ്മുടെ സംസ്കാരത്തിൻെറ പ്രേരകനും രക്ഷകനും ആകുന്നു. നമ്മുടെ പുരുഷാർത്ഥത്തെ ദ്യോതിപ്പിക്കുന്നവനും ആകുന്നു. അതിനെ പൂജിക്കുകയും അതിൽ ആഹുതി ചെയ്കയും വേണം. വൈദിക സംസ്കൃതി മുഴുവനും അഗ്നിയുടെ ഉപാസനയെ ശ്രേഷ്ഠമായിക്കരുതുന്നു. വേദം ആരംഭിക്കുന്നതുതന്നെ 'അഗ്നിമീഡേ പുരോഹിതം' എന്ന മന്ത്രംകൊണ്ടാണു്.

അഗ്നി എന്നു വെച്ചാൽ യജ്ഞധർമ്മത്തിൻെറ പ്രധാനദേവത. അഗ്നിയുടെ ഉപാസനയിൽ നമുക്കു് ആര്യന്മാരുടെ സംസ്കാരത്തിൻെറ പരിസീമ ഉപലബ്ധമാവുന്നുണ്ടു്. കാരണം, അഗ്നി യജ്ഞധർമ്മത്തിൻെറ പ്രതിനിധിയാണു്; ആ ധർമ്മത്തിൻെറ ദീക്ഷയുടെ സാക്ഷിയുമാണു്.

> യജ്ഞേന യജ്ഞം അയജന്ത ദേവാഃ
> താനി ധർമ്മാണി പ്രഥമാനി ആസൻ.

ആര്യന്മാരുടെ പ്രഥമധർമ്മം യജ്ഞധർമ്മം തന്നെ ആയിരുന്നു. ഈ യജ്ഞധർമ്മത്തിൽ മൃഗബലി യഥേഷ്ടം നടത്തപ്പെട്ടിരുന്നു. അവർ അശ്വമേധം, ഗോമേധം എന്നിത്യാദി യജ്ഞങ്ങൾ ചെയ്യാൻ തുടങ്ങി. അനേകായിരം മൃഗങ്ങൾ വധിക്കപ്പെട്ടു. പിന്നീടാണു്, തങ്ങൾ യജ്ഞത്തിനു വളരെ സങ്കുചിതവും വികൃതവുമായ അർത്ഥമാണു് നല്കിയതെന്നു മനുഷ്യനു തോന്നിയതു്. അഗ്നിയും അതിനു നല്കപ്പെടുന്ന ആഹുതിയും ധർമ്മത്തിൻെറ പ്രതീകമാണു്, മൗലികധർമ്മമല്ല. അങ്ങനെ അന്തർമുഖനായതോടെ യജ്ഞധർമ്മത്തിൻെറ രഹസ്യം അവനു മനസ്സിലായി. ഈ ധർമ്മം പ്രചരിപ്പിച്ച ഋഷികളുടെ പ്രതിനിധികൾ ബുദ്ധഭഗവാനും അദ്ദേഹത്തിൻെറ ഒപ്പം അതേ കാര്യം നിർവ്വഹിച്ച മഹാവീരസ്വാമിയും ആയിരുന്നു. ബുദ്ധൻ 'അവേര'ത്തിൻെറ (വൈരത്യാഗത്തിൻെറ) സന്ദേശം നമ്മെ കേൾപ്പിച്ചു; മഹാവീരൻ 'അഹിംസാ പരമോ ധർമ്മഃ' എന്നു് ഉദ്ഘോഷിച്ചു.

ഇങ്ങനെ ഈ വിശ്വത്തിനുള്ളിൽ വിരാജിക്കുന്ന സർവ്വവ്യാപിയായ തത്ത്വത്തോടു ഭക്തി കാണിച്ചുകൊണ്ടും സമുദായത്തിൽ പ്രചലിതമായ ദേവീദേവന്മാരുടെ ഏകത സിദ്ധമാക്കുന്നതിനു പ്രയത്നിച്ചുകൊണ്ടും സാധനയ്ക്കു് ഉത്കർഷം ഉണ്ടായി; മനുഷ്യനു് ഈശ്വരൻെറ സ്ഥാനത്തു യജ്ഞത്തെ കൊണ്ടുവരാൻ സാധിക്കയും ചെയ്തു. യജ്ഞസങ്കല്പം ദൂഷിച്ചുപോയതോടെ മനുഷ്യൻ ധർമ്മത്തെ ഉപാസനചെയ്യാൻ തുടങ്ങി. പുരാതനധർമ്മം പുതിയ പുതിയ രൂപങ്ങൾ കൈക്കൊള്ളാൻ തുടങ്ങി. അതോടുകൂടി സാർവ്വഭൗമമായ ധർമ്മത്തെ ഉപദേശിക്കുന്ന ധർമ്മാത്മാക്കൾ മാത്രം പൂജിക്കപ്പെടാൻ തുടങ്ങി. സർവ്വവ്യാപിയായ ഭഗവാനിൽനിന്നു നാം ബ്രഹ്മാവു്, വിഷ്ണു, മഹേശ്വരൻ ഈ ത്രിമൂർത്തികളിലേയ്ക്കു

വന്നു. ദേവീദേവന്മാരെ ഏകത്ര കൊണ്ടുവന്നു്, ഇന്ദ്രനേയും വരുണനേയും സൂര്യനേയും ഉപാസനചെയ്യാൻ തുടങ്ങി. പിന്നീടു് സൂര്യവംശം, ചന്ദ്രവംശം എന്നു രണ്ടു വംശങ്ങൾ – ക്ഷത്രിയക്കിടയിൽ – ഉണ്ടായി. അങ്ങനെ ക്രമേണ ഋഷികളുടെ വംശജന്മാർ യജ്ഞവും ധർമ്മവും സ്ഥാപിച്ചു ഋഷികളേയും മുനികളേയും മഹാത്മാക്കളേയും പൂജിക്കുന്നതിനെ ഇഷ്ടപ്പെട്ടു

ഇപ്പോൾ ദേവന്മാരിൽനിന്നു ദേവമനുഷ്യൻവരെ എത്തി. പിന്നെ അവർക്കു തോന്നി ധർമ്മാത്മാക്കൾ അസംഖ്യമുണ്ടു്. അതിൽ ആരെ പൂജിക്കും, ആരെ പൂജിക്കാതിരിക്കും? എല്ലാ ഋഷികളും മുനികളും, ധർമ്മകാരന്മാരും, സജ്ജനങ്ങളും മഹാത്മാക്കളും ഈശ്വരന്റെ അവതാരങ്ങളാണു്; ചിലർ ചില പ്രത്യേകം സദ്ഗുണങ്ങളുടെ ഉത്കർഷം എടുത്തുപറഞ്ഞിട്ടുണ്ടു്, മററു ചിലർ ദോഷങ്ങളേയും സങ്കീർണ്ണതകളേയും വൈകൃതങ്ങളെയും ദൂരീകരിക്കാൻ പരിശ്രമിച്ചിട്ടുണ്ടു്. ഇവരെയെല്ലാം നാം ഈശ്വരഭാവത്തോടെ പൂജിക്കണം. പാപത്തെ ത്യജിച്ചവരും, സദ്ധർമ്മങ്ങളെ ഉപാസനചെയ്യുവരും, അഹങ്കാരത്തിൽനിന്നു മുക്തരായവരും എല്ലാം ഭഗവാന്റെ പ്രത്യക്ഷമൂർത്തികളാണു്, പ്രത്യക്ഷഭഗവാനാണു്, പരമാത്മാവാണു് എന്നു ധരിച്ചു്, ആറു ഗുണങ്ങളുടെ ഉത്കർഷമുള്ളവർ ഭഗവാനാണു് എന്നു് ഒരു സാർവ്വഭൗമനിയമം നിർമ്മിക്കപ്പെട്ടു.

ഐശ്വര്യസ്യ സമഗ്രസ്യ വീര്യസ്യ യശസഃ ശ്രിയഃ
ജ്ഞാനവൈരാഗ്യയോശ്ചൈവ ഷണ്ണാം ഭഗ ഇതീരണാ.

ഇങ്ങനെ ഈശ്വരൻതന്നെ മനുഷ്യനു ധ്യാനം, ഉപാസന, ഭക്തി എന്നിവയ്ക്കു പ്രേരണനല്കി. എന്നിട്ടു്, മനുഷ്യനോടു ഭക്തി ആവശ്യപ്പെട്ടു. മനുഷ്യൻ തന്റെ ബുദ്ധിശക്തിക്കനുസരിച്ചും, ഹൃദയവികാസത്തിന്നനുസരിച്ചും ഭഗവാന്റെ നേരെ പ്രേമം കാണിക്കാൻ പല പ്രകാരങ്ങളും നടപ്പാക്കി. ഈ എല്ലാ കാര്യങ്ങളുടേയും ചരിത്രം ഒരു ശ്ലോകത്തിലൊതുക്കണമെന്നു് ഒരു ഭക്തനു തോന്നി. ആ ഭക്തൻ ബുദ്ധന്റേയും മഹാവീരന്റേയും അന്തരീക്ഷത്തിൽ വളന്നവനായിരിക്കാം. അതിനാൽ, അയാൾ യജ്ഞത്തേയും അതിൽ നല്കപ്പെടുന്ന ആഹുതികളേയും അകററിനിർത്തി ഭഗവദ്ഭക്തിയുടെ എല്ലാ പ്രകാരങ്ങളേയും സമന്വയപ്പെടുത്തി. അതിനാൽ സമന്വയകാരിയായ ആ ശ്ലോകത്തിന്നു ഞങ്ങളുടെ പ്രാർത്ഥനയിൽ സ്ഥാനം നല്കപ്പെട്ടു. ഈ ചരിത്രം മുഴുവനും അനുസ്മരിച്ചുകൊണ്ടു് ആ ശ്ലോകം ജ്ഞാനഭക്തിപൂർവ്വം ചൊല്ലുന്നതായാൽ നമ്മുടെ പ്രാർത്ഥന – ഉപാസന – മുഖേന നമുക്കു സന്തോഷം ലഭിക്കും. ആ ശ്ലോകം ഇതാകുന്നു:

വിഷ്ണുർവാ ത്രിപുരാന്തകോ ഭവതു വാ
ബ്രഹ്മാ സുരേന്ദ്രോഽഥ വാ
ഭാനുർവാ ശശലക്ഷണോഽഥ ഭഗവാൻ
ബുദ്ധോഽഥ സിദ്ധോഽഥ വാ
രാഗദ്വേഷവിഷാർത്തിമോഹരഹിതഃ
സത്ത്വാനുകമ്പോദ്യതോ
യഃ സർവ്വൈഃ സഹസംസ്തുതോ ഗുണഗണൈഃ
തസ്മൈ നമഃ സർവ്വദാ.

വിവ: എസ്. വി. കൃഷ്ണവാരിയർ

---

എല്ലാ വഴിക്കും ഈശ്വരനെ പ്രാപിക്കാൻ സാധിക്കും. നിങ്ങളിൽ ചിലർ വണ്ടിയിലും, ചിലർ വഞ്ചിയിലും, ചിലർ ബോട്ടിലും, ചിലർ കാൽനടയായും ഇവിടേയ്ക്കു വരുന്നതു പോലെയാണതു്. ആർക്കു് ഏതാണോ സൗകര്യം, എന്താണോ ഇഷ്ടം, അതനുസരിച്ചു വന്നിരിക്കുന്നു. പക്ഷേ പ്രാപ്യസ്ഥാനം ഒന്നുതന്നെ. ചിലർ നേരത്തെ വന്നു; ചിലർ പിന്നീടു വന്നു; എങ്കിലും എല്ലാവരും എത്തി.

ഉപാധികൾ എത്രകണ്ടു പോകുന്നുവോ അത്രകണ്ടു് ഈശ്വരൻ അടുത്തുവരും. മഴവെള്ളം മലമുകളിൽ തങ്ങിനില്ക്കുകയില്ല. അതു് താണയിടങ്ങളിൽ കെട്ടിനില്ക്കുന്നു. അതുപോലെ ഈശ്വരന്റെ കൃപാവാരി അഹങ്കാരക്കുന്നിൽ തങ്ങിനില്ക്കുകയില്ല. അദ്ദേഹത്തിന്റെ മുമ്പിൽ ഹീനദീനഭാവമാണു വേണ്ടതു്.

ശ്രീരാമകൃഷ്ണവചനാമൃതം മൂന്നാം പുസ്തകം. 584 – 585.

# വേദാന്തവ്യാകരണം

പി. ആർ. നായർ

ഭാഷകൾക്കാണു വ്യാകരണം. വേദാന്തം ഒരു ഭാഷയല്ല. പിന്നെങ്ങനെ? ഇവിടെ രസകരമായ ഒരു പ്രക്രിയയുണ്ട്. അതൊന്നു വീക്ഷിക്കാം.

ഇംഗ്ലീഷിൽ 'പേഴ്സൺ' എന്നു പറയുന്നതിനെ മലയാളത്തിൽ 'പുരുഷൻ' എന്നു വ്യവഹരിക്കുന്നു. സർവ്വനാമങ്ങൾക്കാണു പുരുഷഭേദം. അതു് ഉത്തമപുരുഷൻ (First person), മധ്യമപുരുഷൻ (Second Person), അന്യപുരുഷൻ (Third Person) എന്നു മൂന്നായി തിരിയുന്നു. ഇതിനെ ആത്മചിന്തയിൽ സംഗമിപ്പിക്കാം.

അഹം: 'ഞാൻ' ഉത്തമപുരുഷനാണ്. വ്യക്തിനിഷ്ഠനായ ഞാൻ എവിടെയുമുണ്ട്: ഞാനുണ്ണുന്നു, ഉറങ്ങുന്നു, നടക്കുന്നു എന്നു തുടങ്ങി സ്വയം കർത്തൃകമായ വ്യാപാരം നിർവ്വഹിച്ചുപോരുന്നു. എന്നെ, എനിക്കു്, എന്നോടു്, എന്റെ മുതലായി ചരാചരങ്ങളിൽ ഓരോന്നിനോടും ബന്ധപ്പെടുമ്പോഴും ഒററയ്ക്കു നില്ക്കാൻ കഴിയുന്നതുകൊണ്ടാണ് ഞാൻ ഉത്തമപുരുഷനായതു്.

പുരുഷൻ എന്ന പദം വ്യക്തിയെ കുറിക്കുന്നു. ആണെന്നോ പെണ്ണെന്നോ ഭേദമില്ല. 'ഞാൻ രാമൻ, ഞാൻ സീത,' എന്ന വ്യവഹാരത്തിലെന്നപോലെ എവിടെയും 'ഞാൻ' അലിംഗിയാണ്.

വ്യവഹാരപ്രപഞ്ചത്തിൽ കണക്കില്ലാത്ത വണ്ണം 'ഞാൻ' ഉണ്ടു്; ഓരോന്നും സ്വയം പൂർണ്ണമാണ്. പൂർണ്ണനായ ഞാൻ ഏതു പരാമർശവും സ്വയം സ്വീകരിക്കുന്നു. അന്യനെപ്പററി വിചാരിക്കുമ്പോഴും പറയുമ്പോഴും തന്നെത്തന്നെ സാക്ഷിയാക്കുകയാണ് ഞാൻ ചെയ്യുന്നതു്.

പൂർണ്ണതയിൽ സ്വയം വിശ്വസിക്കുന്നവരാണ് നാമൊക്കെയും. തന്മൂലം ഓരോ വ്യക്തിക്കും തന്നോടുള്ള ആദരമാണ് ഞാനെന്ന വ്യവഹാരത്തെ ബലപ്പെടുത്തുന്നതു്. അതുകൊണ്ടു് ഏതു ദൃഷ്ടിയിലും 'ഞാൻ' ഉത്തമനാണ്; സർവ്വശക്തനുമാണ്.

ത്വം: 'നീ' ഞാൻ എന്നതിന്റെ കൂടെപ്പിറപ്പാകുന്നു. ഞാനെന്ന ഭാവത്തിനു പിന്നിൽ നീയെന്ന ബോധം നില്ക്കുന്നുണ്ടു്. നിന്നെ, നിന്റെ, നിനക്കു് മുതലായ ധാരണകൾ ഞാനെന്നതിന്റെ മറുവശമാണ്. യഥാർത്ഥത്തിൽ 'ഞാനും നീയും' രണ്ടല്ല. 'നീ' എന്നു കല്പിതമാകുന്നതു് വ്യതിരിക്തമായ ഞാൻതന്നെയെന്നു കാണാം. ഒതുങ്ങിനില്ക്കുന്ന ഞാൻ അതേപ്രകാരമുള്ള മററൊരു ഞാൻ എന്നതിനെ നീയെന്നു വിളിക്കുന്നു. 'നീ എന്റെ ബന്ധു, നിന്നെ ഞാനറിയും, നിനക്കെന്നെ മനസ്സിലായോ? നിന്റെ പേർ എന്തു്?' എന്നു തുടങ്ങി എത്ര വേണമെങ്കിലും ഞാൻ ചോദിച്ചു തുടങ്ങും. 'അതെ, ഞാൻ നിന്റെ അനുജൻ; എന്നെ നിനക്കറിയാം, ഞാൻ നിന്നെയുമറിയും, എനിക്കു പേർ ശങ്കരനെന്നു്,' ഇത്യാദി പ്രത്യുക്തികളിൽ 'നീ' എന്ന വ്യക്തി ഞാനെന്ന ഭാവത്തിലാണു വെളിപ്പെടുക. അപ്പോൾ നീയും ഞാനും വ്യവഹാരത്തിലേ വ്യത്യാസപ്പെടുന്നുള്ളുവെന്നു വ്യക്തമാകുന്നു.

ഞാൻ ഒററയ്ക്കു നില്ക്കുമ്പോൾ നീയുടെ എണ്ണം നിരവധിയാണ്. എല്ലാം അലിംഗികൾ. അവയെ നേരിട്ടറിയുമ്പോൾ സ്വയം മറന്നു് നീയെന്നു് വിളിക്കുന്നതാണ് വിക്ഷേപമെന്നു പറയപ്പെടുന്നതു്. അതായതു് ഞാൻ നീയുടെ സ്ഥാനത്തു വരുമ്പോഴും ഞാൻ തന്നെയാണെന്നറിയുന്നില്ല. ഇതിന്നു് ആത്മവിസ്മൃതിയെന്നും പറയാം.

സഃ 'അവൻ' എന്ന അന്യപുരുഷന്റെ കഥയും മറിച്ചല്ല. പ്രസ്തുതനായ ഞാൻ അവൻ, അവൾ അതു് എന്നിങ്ങനെ വ്യവഹാരങ്ങ

ളിൽ കൂടുമ്പോൾ അകന്നകന്നു നില്ക്കുന്ന അനേകം വ്യക്തിഭാവങ്ങളെയാണു കാണുന്നതു്. 'ഞാൻ' എന്നതിനു് തൊട്ടടുത്തു നില്ക്കുന്ന 'നീ' യാണു് അവൻ മുതലായതിനെ മറയ്ക്കുന്നതു്. ഇങ്ങനെ ഉത്തമൻെറയും അന്യൻെറയും ഇടയ്ക്കു നില്ക്കുന്ന നീ മധ്യമനാകുന്നതു് സ്വാഭാവികമാണല്ലോ.

അവൻ എന്ന ഭാവത്തിൻെറ അധിഷ്ഠാനമായ ഞാൻ പരോക്ഷവൎത്തിയും സഗുണനുമാണു്. തന്മൂലം സലിംഗനാവുക സ്വാഭാവികമാകുന്നു. അവൾ, അതു് എന്നിങ്ങനെ രൂപം മാറുന്നതനുസരിച്ചു് യഥാൎത്ഥമായ 'ഞാൻ' നിശ്ശേഷം മറയുന്നു. പ്രപഞ്ചം മൊത്തത്തിൽ 'അവൻെറ' കൂട്ടുകെട്ടിലാണു്. ഞാനും നീയും ഓരോന്നാണു്. എന്നാൽ അവൻ നിരവധിയും. ഭേദബുദ്ധിയിലാണു് അവൻ എന്ന വ്യാപാരം മുഴുവനും.

ഞാൻ എന്നതിലെ 'അഹന്ത' നീ എന്നതിനെ വശപ്പെടുത്തുന്നു. ഞാനും നീയും ചേൎന്നാൽ 'ഞങ്ങളാ'യി. ബലം കൂടുമ്പോൾ 'നമ്മളും'. നീ, ഞാനിനോടു ചേരുകയാണു പതിവു്.

ഇതുപോലെ ഞങ്ങൾ(നമ്മൾ) അവനുൾപ്പെടുന്ന സമൂഹത്തെ വിശേഷിപ്പിക്കുമ്പോൾ അവർ എന്ന വ്യവഹാരമുണ്ടാകുന്നു. ഏകത്വത്തിൽ നാനാത്വമാണു് ഇവിടെയുള്ള സാമാന്യതത്ത്വം.

വാസ്തവത്തിൽ അവർ, ഇവർ മുതലായ പരാമൎശങ്ങൾ ഞാൻ എന്നതിൻെറ തത്ഭേദങ്ങളാണു്. സമ്പൂൎണ്ണമായ ബഹുത്വബോധം ഞങ്ങൾ എന്ന ധാരണയിലവസാനിക്കുന്നു. അഭിമുഖമായി നില്ക്കുന്ന ഞാനിനെ നീയെന്നും, അതിൻെറ ബഹുത്വത്തെ നിങ്ങളെന്നും സംബോധന ചെയ്യുമ്പോൾ ഞാൻ സ്വയം വിസ്മരിക്കുകയാണു്. അവൻ, അവർ മുതലായ തോന്നലുകളിൽ വിസ്മൃതിയുടെ വലയം വളരെ വലുതാകുന്നു. ഓരോന്നിലുമുള്ള മമതയുടെ മണ്ഡലവും ഇപ്രകാരം വളൎന്നു നേടുന്നുണ്ടു്.

ഓരോ വ്യക്തിയുടെയും 'ഞാൻ' സങ്കുചിതമാണു്. ഇതിനെ ഒട്ടൊന്നു ബോധപൂൎവ്വം മററുള്ളവയിലേയ്ക്കു സംക്രമിപ്പിച്ചാൽ പൊതുവായ ഞാൻ മാത്രമാകും. ഇതു സാധിക്കണമെങ്കിൽ ക്ഷുദ്രമായ അഹന്തയും ബന്ധകാരണമായ മമതയും മാറണം. ബന്ധവിച്ഛേദത്തിനു് സ്വയം നിൎണ്ണയമാണുപായം. ഇതിലേയ്ക്കു് ആത്മചിന്ത അപരിത്യാജ്യസാധനമാകുന്നു.

സൎവ്വനാമം ഒന്നേയുള്ളു – ഉത്തമൻ. മധ്യമനും അന്യനും വ്യവഹാരത്തിൽ മാത്രം. അന്യനെ ആദ്യം സംസ്കരിക്കുക. മധ്യമനും ഉത്തമനും ശേഷിക്കും. ലോകത്തെ അഭിമുഖമായി വീക്ഷിക്കണമെന്നൎത്ഥം. മധ്യമനിൽ ഏകവദ്ഭാവം ചെയ്താൽ ഉത്തമനാകും. പൂൎണ്ണനായ ഞാൻ ശേഷിക്കും. 'അഖിലം ഞാനിതെന്ന വഴി' തോന്നിത്തുടങ്ങും.

ഈ അറിവാണു് ആത്മജ്ഞാനം. ഇതിനു തടസ്സമായ അഹന്തയും മമതയും ഒഴിച്ചു നിൎത്തുകയാണു് സാധനയുടെ ലക്ഷ്യം. ഇതു നേടിക്കഴിഞ്ഞാൽ 'ഏകം സദ് വിപ്രാ ബഹുധാ വദന്തി' എന്നതിൻെറ ആശയം സ്പഷ്ടമാകും. ഇതത്രേ വേദാന്തവ്യാകരണം.

---

സൎവ്വസാമ്യമാണു വേദാന്തസദാചാരത്തിൻെറ സാരം. 'വിദ്യാവിനയസമ്പന്നേ........പണ്ഡിതാഃ സമദൎശിനഃ.' ഈ സാമ്യത്തിൽ മനസ്സുറച്ചവൻ ഈ ജന്മംതന്നെ സംസാരത്തെ ജയിച്ചിരിക്കുന്നു. എന്തെന്നാൽ ബ്രഹ്മം സൎവ്വസമവും നിൎദ്ദോഷവുമാണു്.

ദ്രഷ്ടൃലോകമാണു് ദൃശ്യലോകത്തെ നിയന്ത്രിക്കുന്നതു്. ദ്രഷ്ടാവിൽ മാററമുണ്ടാക്കുക, ദൃശ്യം മാറിയേ തീരൂ. നിങ്ങൾ സ്വയം നിൎദ്ദോഷനാകുക; ലോകവും അപ്പോൾ നിൎദ്ദോഷമാകും. നമുക്കു് അയൽവാസികളെ നന്നാക്കുന്നതിൽ ജാഗ്രത കൂടിയും സ്വവിഷയത്തിൽ അതു കുറഞ്ഞുകുറഞ്ഞും വരികയാണു്. നമ്മിൽ മാററമുണ്ടായാൽ ലോകത്തിലും മാററമുണ്ടാകും. നാം നിഷ്കല്മഷരാകുന്നതോടെ ലോകവും നിഷ്കല്മഷമാകും. എന്നിൽത്തന്നെ തിന്മയില്ലാതെ എനിക്കു തിന്മ കാണുക സാധ്യമല്ല. (ദ്രഷ്ടാവു സമദൎശിയാകട്ടെ, ലോകം സമത്വസുന്ദരമായിക്കൊള്ളും.)

വി. സാ. സാ. II. 534.

# തഥാഗതകഥാമൃതം

പോൾ കാരുസ്

**കൃഷിക്കാരൻ**

ഭാരദ്വാജൻ എന്നു പേരായി കൃഷിക്കാരനായ ഒരു ധനികബ്രാഹ്മണൻ ഉണ്ടായിരുന്നു. അയാൾ കൊയ്ത്തു കഴിഞ്ഞു് നന്ദിസൂചകമായ ഉത്സവം ആഘോഷിക്കെ, തഥാഗതൻ ഭിക്ഷാപാത്രവുമെടുത്തു് അന്നഭിക്ഷയ്ക്കായി ആ വഴിയെ വന്നു.

ചില ആളുകൾ അദ്ദേഹത്തെ ആദരിച്ചു; പക്ഷെ, ബ്രാഹ്മണനു് ദേഷ്യം തോന്നി. അയാൾ പറഞ്ഞു: 'ഹേ ശ്രമണ, ഭിക്ഷയെടുക്കുന്നതിനേക്കാൾ താങ്കൾക്കു നല്ലതു പണിയെടുക്കുന്നതാണു്. ഞാൻ വയൽ ഉഴുന്നു, വിത്തു വിതയ്ക്കുന്നു; ഉഴുതു വിതച്ചു കഴിഞ്ഞു് ഞാൻ ഉണ്ണുന്നു. താങ്കളും അമ്മാതിരി ചെയ്യുന്നപക്ഷം തിന്നാനെങ്കിലും ഉണ്ടാകും.'

അതിനു മറുപടിയായി തഥാഗതൻ അരുളി: 'ഹേ ബ്രാഹ്മണ, ഞാനും ഉഴുകയും വിതയ്ക്കുകയും ചെയ്യുന്നു; ഉഴുതു വിതച്ചശേഷമാണു് ഞാനും ഊണു കഴിക്കുന്നതു്.'

'താങ്കളൊരു കൃഷിക്കാരനാണെന്നാണോ അവകാശപ്പെടുന്നതു്?' ബ്രാഹ്മണൻ ചോദിച്ചു: 'താങ്കളുടെ കാളയെവിടെ? വിത്തെവിടെ, കലപ്പയെവിടെ?'

തഥാഗതൻ പറഞ്ഞു: 'വിശ്വാസമാണു് ഞാൻ വിതയ്ക്കുന്ന വിത്തു്. സത്കർമ്മങ്ങളാണു് അതിനെ പോഷിപ്പിക്കുന്ന മഴ. വിവേകവും വിനയവുമാണു് കലപ്പ. എന്റെ മനസ്സാണു് നേർവഴിക്കു നയിക്കുന്ന മൂക്കുകയർ. ധർമ്മമാകുന്ന പിടിയിൽ ഞാൻ പിടിയുറപ്പിക്കുന്നു. ആത്മാർത്ഥതയാണു് ഞാൻ ഉപയോഗിക്കുന്ന ചമ്മട്ടി; ഉത്സാഹമാണു് എന്റെ ഉഴവുകാള. പ്രമാദമാകുന്ന കളകൾ നശിപ്പിക്കാനാണു് ഈ ഉഴവു നടത്തുന്നതു്. അതിൽനിന്നു ലഭിക്കുന്ന വിളവോ, നിർവ്വാണമെന്ന അമൃതഫലവും. അങ്ങനെ സർവ്വദുഃഖങ്ങളും നശിക്കുന്നു.'

അപ്പോൾ ആ ബ്രാഹ്മണൻ ഒരു കനകചഷകത്തിൽ പായസാന്നം പകർന്നു് തഥാഗതന്നു് സമർപ്പിച്ചുകൊണ്ടു പറഞ്ഞു: 'ജഗദ്ഗുരു ഈ പായസാന്നം സ്വീകരിക്കുമാറാകട്ടെ; എന്തെന്നാൽ പൂജ്യനായ ഗൗതമൻ അമൃതഫലം വിളയുന്ന കൃഷി നടത്തുന്നു.'

**ചണ്ഡാലൻ**

ഭഗവാൻ ജേതവനത്തിൽ ജേതവനവിഹാരത്തിൽ പാർത്തുവരവെ, ഭിക്ഷാപാത്രവുമെടുത്തു ഭിക്ഷയ്ക്കായി ഒരു ബ്രാഹ്മണപുരോഹിതന്റെ ഗൃഹത്തിൽ എത്തി. അവിടെയപ്പോൾ വേദിയിൽ ഹോമാഗ്നി ജ്വലിച്ചുകൊണ്ടിരുന്നു. പുരോഹിതൻ പറഞ്ഞു: 'നില്ലവിടെ, ഏയ് മൊട്ടേ, നില്ലവിടെ. ഏയ് നശിച്ച ശ്രമണാ; താനൊരു ചണ്ഡാലനാണു്.'

തഥാഗതൻ ചോദിച്ചു: 'ആരാണു് ചണ്ഡാലൻ? ക്രോധവും ദ്വേഷവും ഉള്ളവനാണു് ചണ്ഡാലൻ. നിഷ്ഠുരനും കപടനുമായവൻ, പ്രമാദത്തെ പുലർത്തുന്നവൻ, വഞ്ചന നിറഞ്ഞവൻ; കലഹപ്രിയൻ, ലോഭി, ദുരാശാപൂർണ്ണൻ, അസൂയാലു, ക്രൂരൻ, നിർലജ്ജൻ, അധർമ്മം ചെയ്യാൻ സങ്കോചമില്ലാത്തവൻ, ഇങ്ങനെയുള്ളവനെയാണു് ചണ്ഡാലനായി കരുതേണ്ടതു്.

ജന്മനാ ആരും ചണ്ഡാലനാകുന്നില്ല; ജന്മനാ ആരും ബ്രാഹ്മണനും ആകുന്നില്ല. കർമ്മം കൊണ്ടു് ഒരുവൻ ചണ്ഡാലനാകുന്നു; കർമ്മം കൊണ്ടുതന്നെ ഒരുവൻ ബ്രാഹ്മണനുമാകുന്നു.'

**കിണററിൻകരയിലെ പെൺകൊടി**

ബുദ്ധന്റെ പ്രിയശിഷ്യൻ ആനന്ദൻ, ഭഗവാന്റെ ആജ്ഞയനുസരിച്ചു് ഒരു കാര്യം സാധി

ക്കാൻ പോകുന്ന അവസരത്തിൽ ഗ്രാമത്തിൽ ഒരു കിണററിനരികേക്കൂടി കടന്നുപോയി. കിണററിൻകരയിൽ കണ്ട, മാതംഗജാതിയിൽ പെട്ട പകതി (പ്രകൃതി) എന്ന പെൺകുട്ടിയോടു് ആനന്ദൻ കുടിക്കാൻ വെള്ളം ആവശ്യപ്പെട്ടു.

പകതി പറഞ്ഞു: 'അല്ലയോ ബ്രാഹ്മണ, ഞാൻ താണ ജാതിയിൽപെട്ട ഒരു ഏഴയാണു്; അതിനാൽ അങ്ങേയ്ക്കു് വെള്ളം തരാൻ നിവൃത്തിയില്ല. എന്നോടു് അങ്ങനെയൊന്നും ആവശ്യപ്പെടരുതേ; അങ്ങനെ ചെയ്താൽ അങ്ങു് അശുദ്ധമാകും; കാരണം ഞാനൊരു താണജാതിക്കാരിയാണു്.'

ആനന്ദൻ മറുപടി പറഞ്ഞു: 'ഞാൻ ചോദിക്കുന്നതു ജാതിയല്ല, വെള്ളമാണു്.' അതു കേട്ടു് മാതംഗമങ്കയുടെ നെഞ്ചകം ആനന്ദംകൊണ്ടു തുള്ളിച്ചാടി. അവൾ ആനന്ദനു് കുടിക്കാൻ വെള്ളം കൊടുത്തു.

ആനന്ദൻ അവൾക്കു് നന്ദിയും പറഞ്ഞു് യാത്രയായി; പക്ഷെ അവൾ അല്പം അകലെയായി അദ്ദേഹത്തെ അനുഗമിച്ചു.

ആനന്ദൻ ഗൗതമശാക്യമുനിയുടെ ശിഷ്യനാണെന്നു കേട്ടു് അവൾ അദ്ദേഹത്തെ സമീപിച്ചു് അറിയിച്ചു: 'പ്രഭോ, എന്നെ സഹായിക്കുക. അങ്ങയുടെ ശിഷ്യൻ ആനന്ദൻ പാക്കുന്നിടത്തു പാക്കാൻ എന്നെയും അനുവദിച്ചാലും; എന്തെന്നാൽ ഞാൻ ആനന്ദനെ സ്നേഹിക്കുന്നു. അദ്ദേഹത്തെ കാണാനും ശുശ്രൂഷിക്കാനും എനിക്കു് അവസരം നൽകിയാലും.'

അവളുടെ ഹൃദയഭാവം മനസ്സിലാക്കി ഭഗവാൻ അരുളി: 'പകതി, നിൻെറ നെഞ്ചകം സ്നേഹംകൊണ്ടു നിറഞ്ഞിരിക്കുന്നു; പക്ഷേ നിൻെറ മനോഭാവം നിനക്കുതന്നെ മനസ്സിലാകുന്നില്ല. ആനന്ദനെയല്ല നീ സ്നേഹിക്കുന്നതു്. പിന്നെയോ, ആനന്ദൻെറ ദയാലുതയെയാണു്. ആകയാൽ, അവൻ നിൻെറ പേരിൽ കാണിച്ച കാരുണ്യവായ്പു് നീ സ്വീകരിക്കുക; എന്നിട്ടു് നിൻെറ എളിയനിലയിൽനിന്നുകൊണ്ടു് മററുള്ളവരുടെ പേരിലും നീയതു് പ്രകാശിപ്പിക്കുക.

ഒരരചൻ തൻെറ അടിമയുടെ പേരിൽ അൻപു പൊഴിക്കുമ്പോൾ അതിൽ വലിയ പുണ്യമുണ്ടു്, നേരുതന്നെ. എന്നാൽ ഒരടിമ, തനിക്കേൽപ്പെടുന്ന മർദ്ദനങ്ങൾ ഗണ്യമാക്കാതെ സമസ്തമാനവരാശിയോടും ദയയും സന്മനസ്സും പുലർത്തുമ്പോൾ അവനിൽ കൂടുതൽ പുണ്യമുണ്ടു്. അവൻ തൻെറ പീഡകരെ വെറുക്കുന്നതു നിർത്തും; അവരുടെ അക്രമങ്ങളെ എതിർക്കാൻ നിവൃത്തിയില്ലാത്തപ്പൊഴും അവരുടെ അഹങ്കാരത്തെയും ധിക്കാരപൂർവ്വമായ പെരുമാററത്തെയും അനുകമ്പയോടെ വീക്ഷിക്കുകയും ചെയ്യും.

പകതി, മാതംഗജാതിയിൽ പിറന്ന നീ ധന്യയാണു്; നീ പ്രഭുക്കന്മാർക്കും പ്രഭ്വികൾക്കും ഒരു മാതൃകയായിരിക്കും. നീയൊരു നീചകുലത്തിൽ പിറന്നവൾ; എന്നിരുന്നാലും ബ്രാഹ്മണർക്കും നിന്നിൽനിന്നും ഒരു പാഠം ഗ്രഹിക്കാം. നീതിയുടെയും ധർമ്മത്തിൻെറയും മാർഗ്ഗത്തിൽ നിന്നും തെററാതിരിക്കുക; എങ്കിൽ നീ സിംഹാസനസ്ഥരായ രാജ്ഞിമാരുടെ രാജകീയ കാന്തിയെ അതിശയിക്കുന്ന കാന്തിയോടുകൂടിയവളായിത്തീരും.

---

എത്ര നാളിങ്ങനെ കാത്തിരിക്കുന്നു ഞാൻ
വ്യർത്ഥമായീടുമോ ജീവിതമീശ്വരാ?
ലോകങ്ങൾക്കെല്ലാമധീശനാണങ്ങുന്നു്,
കേവലം ഞാനൊരു നിസ്സാരജീവിയും;
സാധുവാമെന്നുടെ ചിത്തത്തിലങ്ങയെ
വാഴിക്കുവാനുള്ള മോഹം വൃഥാവിലോ?

കൊള്ളരുതാത്തൊരു പാഴ്ക്കുടിലെങ്കിലും
ആശയോടെൻചിത്തം നോക്കുന്നിതങ്ങയെ;
ഔദ്ധത്യമെന്നതു തോന്നരുതീശ്വരാ,
തെല്ലിട നീയിതിൽ വിശ്രമം കൊള്ളുമോ?
അല്പമെന്നാകിലും വിശ്രമം കൊള്ളുകിൽ
ധന്യമാമെന്നുടെ ജീവിതമീശ്വരാ.

—ശ്രീരാമകൃഷ്ണവചനാമൃതം, ഭാഗം 2. പേജ് 216.

## ഈശ്വരനും ബ്രഹ്മവും

വേദാന്തദർശനത്തിൽ ഈശ്വരന്റെ നിഷ്കൃഷ്ട സ്ഥാനമെന്തെന്നു യൂറോപ്പിൽവെച്ചുണ്ടായ ഒരു ചോദ്യത്തിനു വിവേകാനന്ദസ്വാമികൾ ഈ നിർവ്വചനം നല്കി:

'ഈശ്വരൻ വ്യക്തികളുടെ ആകെത്തുകയാണ്, എങ്കിലും അവിടുന്നു് ഒരു വ്യക്തിയാണ്; മനുഷ്യശരീരം ഒരു ഏകകവും, അതിലെ ഓരോ ജീവാണുവും ഓരോ വ്യക്തിയുമാണല്ലോ – അതുപോലെ. സമഷ്ടി, അഥവാ ആകെക്കൂടിയതു് ഈശ്വരൻ; വ്യഷ്ടി, അഥവാ ഒററ പിരിഞ്ഞതു് ജീവൻ. അതുകൊണ്ടു് ഈശ്വരന്റെ ഉണ്മ ജീവന്റേതിനെ ആശ്രയിക്കുന്നു, ശരീരം ജീവാണുവെ എന്നപോലെ; ഇങ്ങനെ മറിച്ചും. അങ്ങനെ ജീവനും ഈശ്വരനും ഒന്നിച്ചു നിലകൊള്ളുന്ന സത്ത്വങ്ങളാണ്; ഒന്നുള്ളപ്പോൾ മററതു വേണം. കൂടാതെ, നമ്മുടെ ഭൂമിയിലൊഴിച്ചു്, എല്ലാ ഉച്ചതരലോകങ്ങളിലും ദോഷത്തിന്റെ അളവിനെ വളരെക്കവിഞ്ഞതാണ് ഗുണത്തിന്റെ അളവെന്നതുകൊണ്ടു്, ആകെത്തുകയെ (ഈശ്വരനെ) സർവ്വഗുണൻ എന്നു പറയാവുന്നതാണ്. സർവ്വശക്തിത്വവും സർവ്വജ്ഞത്വവും പ്രകടഗുണങ്ങളാണ്, സമഷ്ടി എന്ന വസ്തുതയിൽനിന്നുതന്നെ; അതു തെളിയിക്കാൻ ഒരു യുക്തിയും വേണ്ട. ബ്രഹ്മം ഇവരണ്ടിനും അപ്പുറത്താണ്. അതൊരു ഉപഹിതാവസ്ഥയല്ല. വളരെ ഏകകങ്ങൾകൊണ്ടു സംഘടിതമല്ലാത്ത ഒരേ ഏകമാണതു്. എല്ലാറ്റിലും കൂടെ, അണുജീവിമുതൽ ഈശ്വരൻവരെ, ഓടുന്ന ഏകതത്ത്വം അതാണ്. അണുജീവിമുതൽ ഒന്നിനും അതിനെക്കൂടാതെ നിലവുവയ്യ. എന്തൊക്കെ യഥാർത്ഥമാണോ അതു് ആ തത്ത്വം അഥവാ ബ്രഹ്മം ആണ്. ഞാൻ ബ്രഹ്മമാണെന്നു് വിചാരിക്കുമ്പോൾ ഞാൻ മാത്രം നിലകൊള്ളുന്നു, അതുപോലെ മററുള്ളവയെപ്പററിയും. അതുകൊണ്ടു് ഓരോന്നും ആ തത്ത്വം മുഴുവനാണ്.' -വി. സാ. സ. vii. 475-476.

---

## ഗ്രന്ഥനിരൂപണം

**ആര്യഭാരതം** (ചരിത്രചർച്ച)

**ഗ്രന്ഥകർത്താ: എം. രാമകൃഷ്ണൻനായർ, എം. ഏ. മഹാരാജാസ് കോളേജ്, എറണാകുളം.**

**പേജു് 206.** വില 3ക.

**വിതരണം: എൻ. ബി. എസ്., കോട്ടയം.**

ഇരുളിലാണ്ടുകിടക്കുന്ന ഭാരതത്തിന്റെ ഭൂതകാലചരിത്രത്തിലേയ്ക്കു വെളിച്ചം വീശുന്ന ഒരു വിജ്ഞാനഗ്രന്ഥമാണ് 'ആര്യഭാരതം' എന്ന പേരിൽ ഗ്രന്ഥകാരൻ കൈരളിക്കു സമർപ്പിച്ചിരിക്കുന്നതു്. നവീനചരിത്രകാരന്മാർ, ചരിത്രവസ്തുതയില്ലാത്ത നിലയിൽ, വെറും മിഥ്യയായി തള്ളിക്കളഞ്ഞിട്ടുള്ള പല സംഭവങ്ങളെയും പ്രമാണദൃഷ്ട്യാ പരിശോധിച്ചു് വസ്തുതയായി സമർത്ഥിക്കാനും, ചരിത്രത്തിന്റെ പേരിൽ നവീനന്മാർ ആവിഷ്കരിച്ചിട്ടുള്ള മിഥ്യാകല്പനകളെ സയുക്തികം ഖണ്ഡിക്കാനും ഗ്രന്ഥകാരൻ യത്നിച്ചിട്ടുണ്ടു്.

പാശ്ചാത്യസമ്പ്രദായത്തിൽ ചരിത്രശിക്ഷണം സിദ്ധിച്ച നവീനവിദ്വാന്മാരുടെ മതപ്രകാരം: 'പ്രാചീനഭാരതത്തിനു് ഒരു ചരിത്രമേയില്ല. ഉണ്ടെന്നു പറയുന്നതെല്ലാം സംസ്കൃതവിദ്വാന്മാരുടെ കെട്ടുകഥകളാണ്*.' ഈ വിധി ആദ്യംതന്നെ അവർ എഴുതി. അതിന്നു് പ്രമാണമൊന്നും അവർക്കാവശ്യമില്ല. പാശ്ചാത്യമിഥ്യാഗ്രഹണത്താൽ പ്രതിനിവിഷ്ടമായ സ്വബുദ്ധിയുടെ കല്പനയിൽ കവിഞ്ഞ വല്ല പ്രമാണവുമുണ്ടോ? അങ്ങനെ സ്വകപോലകല്പിതമായി നവീനന്മാർ എഴുതിക്കൂട്ടിയിട്ടുള്ള കുറെ അസംബന്ധങ്ങളാണ് പ്രാചീനഭാരതത്തിന്റെ ചരിത്രമായി നാം ഇത്രകാലവും പഠിച്ചും പഠിപ്പിച്ചും വരുന്നതു്. തന്നിമിത്തം രാഷ്ട്രബലത്തിനു നേരിട്ടിട്ടുള്ള ക്ഷതിയും അതിനെ പരിഹരിച്ചു് ശരിയായ ചരിത്രപഠനത്താൽ രാഷ്ട്രവീര്യം പുനരുത്തേജിപ്പിക്കേണ്ട നമ്മുടെ ധർമ്മവും, വിവേകാനന്ദസ്വാമികൾ അടിക്കടി ഉദ്ബോധിപ്പിക്കുന്നുണ്ടു്:

* ''ആര്യന്മാർ, വിദേശത്തെവിടേയോനിന്നു ഭാരതത്തിൽ കുതിച്ചു കയറി ഏതദ്ദേശീയരായ പൂർവ്വനിവാസികളെയെല്ലാം വെട്ടിക്കൊന്നു വംശച്ഛേദം വരുത്തിയെന്നും, ഭൂമിയെല്ലാം കൈയ്യടക്കി ഇവിടെ വാസമുറപ്പിച്ചുവെന്നും മററും പാശ്ചാത്യവിദ്വാന്മാർ പറയുന്നതെല്ലാം ശുദ്ധമേ പൊളി, വെറും അസംബന്ധപ്രലാപങ്ങൾ! നമ്മുടെ പണ്ഡിതന്മാരും ഇതേററുപാടി നടക്കുന്നതാണു് അത്ഭുതം. എന്നിട്ടു്, ബീഭത്സമായ ഈ പൊളികൾ നമ്മുടെ കുട്ടികളെ പഠിപ്പിക്കുകയും ചെയ്യുന്നു! എന്തൊരു കഷ്ടം!'

*f* ''നമ്മുടെ ധർമ്മനിഷ്ഠയെപ്പററിയോ, തത്ത്വജ്ഞാനത്തെപ്പററിയോ, സദാചാരമര്യാദയെക്കുറിച്ചോ യാതൊന്നുമറിഞ്ഞുകൂടാത്ത വിദേശികൾക്കു് സത്യനിഷ്ഠവും പക്ഷപാതരഹിതവുമായ ഭാരതചരിത്രമെഴുതാൻ എങ്ങനെ കഴിയും? .. ആകയാൽ നമ്മുടെ ഇനിയത്തെ കർത്തവ്യം, ചരിത്രരചനയിൽ ധീരവും സ്വതന്ത്രവുമായ ഒരു വിജ്ഞാനസരണി ആവിഷ്കരിക്കുകയാകുന്നു. നമ്മുടെ വേദങ്ങളും പുരാണേതിഹാസങ്ങളും നാം വഴിപോലെ പഠിക്കണം. എന്നിട്ടു്, ആ അടിസ്ഥാനത്തിൽ പ്രാമാണികവും പ്രമാദരഹിതവും ആത്മവീര്യോത്തേജകവുമായ രാഷ്ട്രചരിത്രം സമബുദ്ധിയോടെ നാം രചിക്കണം. വിസ്മൃതിയിലാണ്ടു നഷ്ടപ്രായമായി കിടക്കുന്ന നമ്മുടെ പ്രാചീനചരിത്രസമ്പത്തിനെ സമുദ്ധരിക്കാനായിരിക്കട്ടെ നിങ്ങളുടെ സർവ്വയത്നവും. ഭാരതത്തിന്റെ ചരിത്രം ഭാരതീയർതന്നെ എഴുതണം. കൈവിട്ടുപോയ തന്റെ ശിശുവിനെ വീണ്ടുകിട്ടുന്നതുവരെ പിതാവു അശ്രാന്തയത്നം ചെയ്യുന്നതെങ്ങനെയോ, അതുപോലെ നിങ്ങളും, ഭാരതത്തിന്റെ പൂർവ്വകാലമഹിമയെ പുനരുദ്ധരിച്ചു് ജനതാബോധത്തിൽ ആവേശമുളവാക്കുന്നതുവരെ ഏകാന്തയത്നം ചെയ്യുവിൻ! അതാണു് ശരിയായ ദേശീയവിദ്യാഭ്യാസം. അതിന്റെ അഭിവൃദ്ധിയിൽവേണം രാഷ്ട്രവീര്യം ഉദ്ബുദ്ധമാകാൻ.''

വിവേകാനന്ദസ്വാമികളുടെ ഈ ഉദ്ബോധനമനുസരിച്ചു ധീരവും സ്വതന്ത്രവുമായൊരു അന്വേഷണസരണിയാണു് ഈ ചരിത്രചർച്ചയിൽ വ്യുത്പന്നമതിയായ ഗ്രന്ഥകാരൻ കൈക്കൊണ്ടിട്ടുള്ളതു്. ഭാരതചരിത്രത്തെ നാലു ഘട്ടങ്ങളായി ഇതിൽ തിരിച്ചിരിക്കുന്നു.

1. സ്വായംഭുവൻ തുടങ്ങിയ ആദിമനുക്കളുടെ യുഗം.

2. വൈവസ്വതയുഗം: ബി. സി. 6000 മുതൽ 3067 – മഹാഭാരതയുദ്ധം വരെയുള്ള കാലം.

3. മഹാഭാരതയുഗം: ബി. സി. 3067 മുതൽ ഏ. ഡി. 1191 – പൃഥ്വീരാജന്റെ കാലംവരെ.

4. പൃഥ്വീരാജൻമുതൽ നാളിതുവരെ.

ഓരോ കാലഘട്ടത്തിലേയും പ്രധാനപ്പെട്ട സംഭവങ്ങളെ ചുരുക്കത്തിൽ സൂചിപ്പിച്ചുകൊണ്ടുപോകുന്ന ഒരു ചരിത്രരചന മാത്രമാണു് ഇതിൽ നിർവ്വഹിച്ചിരിക്കുന്നതു്. മഹാഭാരതയുദ്ധകാലം നിർണ്ണയിക്കാൻ ഇതിഹാസം നൽകുന്ന ജ്യോതിശ്ശാസ്ത്രസംബന്ധമായ പ്രമാണത്തെയും ആശ്രയിച്ചിട്ടുണ്ടു്. ഇതിലേയ്ക്കു പ്രൊ. ശ്രീനിവാസരാഘവന്റെ 'കലിയുഗാദി' എന്ന ജ്യോതിർഗണിതഗ്രന്ഥമാണു് അവലംബം. മഹാഭാരതയുദ്ധത്തിനു മുമ്പുള്ള സംഭവങ്ങളുടെ കാലം ഗണിക്കാൻ പര്യാപ്തമായ തെളിവൊന്നും ലഭിക്കായ്കയാൽ പുരാണവചനങ്ങളെ മാത്രമാണു് ആശ്രയിച്ചിരിക്കുന്നതു്. അതനുസരിച്ചു വൈവസ്വതമനുവിന്റെ കാലം ബി. സി. 6000 എന്നു് ഊഹിച്ചിരിക്കുന്നു. കൂടുതൽ തെളിവു ലഭിക്കുമ്പോൾ ഈ ഊഹത്തിനു് മാററം വന്നുകൂടായ്കയില്ല.

അതിപ്രധാനമായ ചില ചരിത്രവസ്തുതകളെ സയുക്തികം സമർത്ഥിക്കുന്നതിൽ ഗ്രന്ഥകാരൻ നിഷ്കർഷിച്ചിട്ടുണ്ടു്:

(1) 'ആര്യം' എന്നും 'ദ്രാവിഡം' എന്നുമുള്ള വിഭാഗകല്പന, ജാതീയമായോ ഭാഷാപരമായോ, ഭാരതത്തിൽ അറിയപ്പെട്ടിട്ടില്ല. പാശ്ചാത്യരുടെ ആഗമനശേഷം, അവർ കെട്ടിച്ചമച്ച ഒരു മിഥ്യാവാദംമാത്രമാണതു്.

(2) ആര്യന്മാർ ഭാരതത്തിനു പുറമേനിന്നു വന്നവരല്ല, കല്പാദിമുതല്ക്കേ ഭാരതം ജന്മഭൂമിയായി കരുതിവരുന്ന ജനതയാണു്. 'ആര്യ'ശബ്ദം കേവലം സംസ്കാരവാചിയും 'ദ്രാവിഡം' സ്ഥലവാചിയുമാകുന്നു. ദ്രവിഡദേശാധിപതിയായ സത്യവ്രതനാണു് ആര്യന്മാരുടെ വംശശ്രേഷ്ഠനായ വൈവസ്വതമനു, എന്നു ഭാഗവതത്തെ ഉദ്ധരിച്ചു തെളിയിച്ചിരിക്കുന്നു.

(3) മനുവംശജരായ ആര്യഭാരതക്ഷത്രിയർ പല കാലത്തും ഭാരതസീമ കടന്നു് വിദേശങ്ങളെ അധിനിവേശം ചെയ്തിട്ടുണ്ടു്. അതിനു വേണ്ട തെളിവും ഗ്രന്ഥകാരൻ ഹാജരാക്കുന്നു. വിദേശഗമനംചെയ്ത ആ രാജന്യന്മാർ ലൗകികത്തിൽ വ്യവഹരിച്ചുവന്ന വൈദികപ്രാകൃതഭാഷയാണു്, വാസ്തവത്തിൽ, പാശ്ചാത്യർ പറയുന്ന 'മൂല–ഇൻഡോ യൂറോപ്യൻ' ഭാഷ. വൈദികസംസ്കൃതത്തിന്റെ തത്ഭവരൂപങ്ങൾ, പശ്ചിമേഷ്യാ–യൂറോപ്യൻ ഭാഷകളിൽ സംക്രമിക്കാൻ ഇടയായിട്ടുള്ളതു് വിദേശഗമനം ചെയ്ത ഭാരതീയർവഴിയ്ക്കാണു്.

(4) വേദങ്ങൾക്കു വൈവസ്വതമനുവിന്റെ കാലത്തോളമെങ്കിലും പഴക്കമുണ്ടു് (ബി. സി. 6000). നവീന വിദ്വാന്മാർ പറയുംപോലെ ബി. സി. 1000–ൽ എഴുതപ്പെട്ടതല്ല.

ഭാരതത്തിനു പുറത്തു്, ഇറാൻ, ടിബററു്, ചീന, ജപ്പാൻ, ഇന്തോനേഷ്യ, ഇന്തോചീന, ബർമ്മാ തുടങ്ങിയ ദേശങ്ങളിൽ ഭാരതീയസംസ്കാരം സംക്രമിച്ച സാഹചര്യങ്ങളെപ്പററി സവിസ്തരം സമർത്ഥമായി, പ്രതിപാദിക്കുന്നുണ്ടു്. രാഷ്ട്രശ്രേയസ്സിൽ അഭിമാനംകൊള്ളുന്ന ഏതൊരു ഭാരതീയചരിത്രവിദ്യാർത്ഥിയും അവശ്യം പഠിക്കേണ്ട ഒരു ഗ്രന്ഥമാണിതെന്നു നിസ്സംശയം പറയാം. വൈദേശികാശയങ്ങളാൽ ഗ്രസ്തരായ നവീന വിദ്വാന്മാർക്കു് ഒരുപക്ഷേ ഇതിലെ പ്രതിപാദനങ്ങൾ അരോചകമായി തോന്നിയേക്കാം. എന്നാൽ ഭവഭൂതിയുടെ വാക്യം സ്മരിച്ചു് ഗ്രന്ഥകാരനു് സമാധാനിക്കാവുന്നതാണു്:

യേ നാമ കേചിദിഹ നഃ പ്രഥയന്ത്യവജ്ഞാം
ജാനന്തി തേ കിമപി, താൻപ്രതി നൈഷ യത്നഃ!
ഉത്പത്സ്യതേ മമ തു കോ*f*പി സമാനധർമ്മാ
കാലോ ഹ്യയം നിരവധിർവിപുലാ ച പൃഥ്വീ !!

(നമ്മെപ്പററി അവജ്ഞാപൂർവ്വം സംസാരിക്കുന്നവർ അല്പജ്ഞരാണു്. അവർക്കു വേണ്ടിയല്ല എന്റെ ഈ പ്രയത്നം. എനിക്കു തുല്യനായ ഒരാൾ ഉണ്ടാകും. കാലം അനന്തമാണു്; ഭൂമി വിശാലവുമാണല്ലോ.)

– സച്ച്യാനന്ദസ്വാമി.

* Complete Works (Vivekananda) 534, 535

*f* 'Life of Swami Vivekananda.' P. 213, 214.

# റിപ്പോർട്ട്

## 1969 - 1970

### ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ, പുറനാട്ടുകര, തൃശ്ശൂർ.

ഹരിജനങ്ങളുടെ ഉത്കർഷത്തെ മുൻനിർത്തി 1927— ൽ ആരംഭിച്ച ഈ ആശ്രമം 44—ാം വയസ്സിലേയ്ക്ക് കടന്നിരിക്കുകയാണ്. ഇന്ന് അതിന്റെ പ്രവർത്തനമണ്ഡലം വളരെ വിപുലമായിട്ടുണ്ട്. ഏതാനും അനാഥരായ കുട്ടികൾക്കൂടി ഉൾപ്പെടുന്ന ഒരു ഗുരുകുലം, വിദ്യാമന്ദിരം, ഹരിജനക്ഷേമകേന്ദ്രം, ഡിസ്പെൻസറി, ആശുപത്രി, പ്രസിദ്ധീകരണവിഭാഗം, ദുരിതാശ്വാസപ്രവർത്തനങ്ങൾ, മതപ്രചരണപ്രവർത്തനങ്ങൾ, വിജ്ഞാനഭവനം എന്നിവയാണ് ആശ്രമത്തിന്റെ പ്രവർത്തനങ്ങളിൽപ്പെടുന്നതു്.

ആർഷഭാരതത്തിന്റെ സംസ്കാരത്തിനും പാരമ്പര്യത്തിനും ഒത്തവണ്ണം വളരുവാൻ പുതുതലമുറയെ സഹായിക്കുകയാണ് ഗുരുകുലംകൊണ്ടു് ഉദ്ദേശിക്കുന്നതു്. മതസഹിഷ്ണുതയും സാമ്പത്തികവും സാമുദായികവുമായ സമത്വബോധവും സ്വാശ്രയശീലവും അവരിൽ വളർത്തുന്നു. റിപ്പോർട്ടുവർഷത്തിൽ ഗുരുകുലത്തിലും അനാഥാലയത്തിലും കൂടി ആകെ 111 വിദ്യാർത്ഥികൾ ഉണ്ടായിരുന്നു. അതിൽ 12 പേരുടെ സകലചെലവും 5 പേരുടെ ഭാഗികമായ ചെലവും ആശ്രമം വഹിച്ചു.

വിദ്യാമന്ദിരത്തിലെ 1616 വിദ്യാർത്ഥികളിൽ 734 പേർ ഹൈസ്കൂളിലും 882 പേർ ലോവർപ്രൈമറി വിഭാഗത്തിലും പെടുന്നു. പ്രതിദിനം ശരാശരി 434 കുട്ടികൾക്കു് CARE-ന്റെ സഹായത്തോടുകൂടി ഉച്ചഭക്ഷണവും, 'സ്വാമി അന്തരാത്മാനന്ദ മെമ്മോറിയൽ ഫണ്ടി'ന്റെ പലിശ ഇനത്തിൽ കിട്ടിയ 185 രൂപകൊണ്ടു് അർഹരായ നാലു കുട്ടികൾക്കു് സാമ്പത്തികസഹായവും നല്കി. 'ഭാരതീയ വിദ്യാഭവൻ' നടത്തുന്ന സംസ്കൃതക്ലാസ്സുകളും ഇവിടെ നടക്കുന്നുണ്ടു്. അതിൽ ഒക്ടോബർമാസത്തിൽ പരീക്ഷ എഴുതിയ 46 വിദ്യാർത്ഥികളിൽ 45 പേരും, മാർച്ചിൽ എഴുതിയ 83 പേരിൽ 81 പേരും ജയിച്ചു. പലരും പ്രത്യേകയോഗ്യതകളോടെയാണ് പാസ്സായതു്.

ഹരിജനവിദ്യാർത്ഥികൾക്കു് വിദ്യാഭ്യാസസൗകര്യങ്ങൾ ചെയ്തുകൊടുക്കുന്നതിനുപുറമേ അടാട്ടുള്ള ഹരിജനക്ഷേമകേന്ദ്രത്തിലേയ്ക്കു് സാമ്പത്തികസഹായവും ചെയ്യുന്നുണ്ടു്.

11 കിടക്കകളുള്ള ആശുപത്രിയിൽ ഇക്കൊല്ലം 160 പേർക്കു് പ്രവേശനം ലഭിച്ചു. ഡിസ്പെൻസറിയിൽ നിന്നും 17,916 പേർക്കു് ചികിത്സ ലഭിച്ചു; 255 പേർക്കു് ലഘുശസ്ത്രക്രിയ നടത്തിയിട്ടുണ്ടു്. 366 രൂപ 89 പൈസ ദുരിതനിവാരണപ്രവർത്തനത്തിനായി ഉപയോഗിച്ചിട്ടുണ്ടു്.

തൃശ്ശൂർ നഗരവാസികളുടെ സൗകര്യത്തെ ഉദ്ദേശിച്ചു് 1945 – ൽ ആരംഭിച്ച ആശ്രമശാഖയാണ് പൂങ്കുന്നത്തുള്ള വിവേകാനന്ദവിജ്ഞാനഭവനം. 4710 ഗ്രന്ഥങ്ങളുള്ള ഒരു ഗ്രന്ഥാലയം, 3 ദിനപ്പത്രങ്ങൾ, 4 ആഴ്ചപ്പതിപ്പുകൾ, 10 മാസികകൾ എന്നിവയുള്ള ഒരു വായനശാല, വിശാലമായ ഓഡിറേറാറിയം, പ്രാർത്ഥനാമന്ദിരം ഇവയാണ് ഇവിടെയുള്ളതു്. ഇക്കൊല്ലം ഇവിടെ വെച്ചു് 62 പ്രസംഗങ്ങളും ക്ലാസ്സുകളും നടക്കുകയുണ്ടായി.

ഇതിനുപുറമേ, ഭാരതീയ വിദ്യാഭവന്റെ സംസ്കൃതപരീക്ഷകൾക്കുവേണ്ടിയുള്ള ക്ലാസ്സുകളും പ്രഗത്ഭ ആചാര്യന്മാരുടെ സഹായത്തോടെ ഇവിടെവെച്ചു നടത്തുന്നുണ്ടു്. കഴിഞ്ഞവർഷം പരീക്ഷയ്ക്കിരുന്ന 78-ൽ 76 പേരും വിജയം വരിച്ചു. കൂടാതെ കുട്ടികൾക്കുവേണ്ടി പ്രസംഗം, വേദോച്ചാരണം, ഗീതാപാരായണം, സംഗീതം, അഭിനയം, അക്ഷരശ്ലോകം മുതലായവയിൽ മത്സരം നടത്തി വിജയികൾക്കു് പ്രോത്സാഹന സമ്മാനവും കൊടുത്തുവരുന്നു.

ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരുടെ ആശയാദർശങ്ങളുടെ വെളിച്ചത്തിൽ ഹിന്ദുമതപ്രചരണം നടത്തുകയാണ് ആശ്രമത്തിന്റെ പ്രധാന ലക്ഷ്യം. അതനുസരിച്ചു് ഈ വർഷത്തിൽ ഇവിടുത്തെ സന്ന്യാസിമാർ പല സ്ഥലങ്ങളിലായി 30 പ്രസംഗങ്ങളും, തൃശ്ശൂരിലുള്ള കൊളശ്ശേരി ക്ഷേത്രത്തിൽവെച്ചു് 35 ഭാഗവതക്ലാസ്സുകളും നടത്തി. പുറനാട്ടുകര, അടാട്ടു്, പൂങ്കുന്നം എന്നിവിടങ്ങളിൽ നിത്യപൂജയും ഭജനയും നടത്തി. ഗുരുകുലത്തിൽ ആഴ്ചതോറും നടത്തിവരുന്ന ഗീതാക്ലാസ്സുകൾക്കു പുറമേ, ഭക്തരെ ഉദ്ദേശിച്ചു് എല്ലാ മാസവും ഏകദിനാന്തര്യോഗവും, ഡിസംബർമാസത്തിൽ 5 ദിവസം നീണ്ടുനിന്ന വാർഷികാന്തര്യോഗവും നടത്തുകയുണ്ടായി. എല്ലാ അന്തര്യോഗങ്ങളിലും ധാരാളം ഭക്തന്മാർ ഹാജരുണ്ടായിരുന്നു.

ആശ്രമത്തിൻെറ ഏററവും പ്രധാനമായ പ്രവൎത്തനരംഗമാണ് പ്രസിദ്ധീകരണവിഭാഗം. ഇവിടെനിന്നു പുറപ്പെടുന്ന പ്രബുദ്ധകേരളത്തിനു് ഇക്കൊല്ലം 55 വയസ്സു തികഞ്ഞു. പ്രസിദ്ധീകരണവിഭാഗത്തിൽ സ്വന്തമായി പ്രസ്സും ബയൻറിങ്ങ്‌വകുപ്പുമുണ്ടു്. കഴിഞ്ഞവൎഷം 7 പുതിയ പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചു; അഞ്ചെണ്ണം പുനഃപ്രസിദ്ധീകരിക്കുകയും ചെയ്തു.

എന്നാൽ സാമ്പത്തികവൈഷമ്യങ്ങൾ ആശ്രമത്തിൻെറ സാമൂഹ്യസേവനങ്ങൾക്കു് കടിഞ്ഞാണിട്ടുണ്ടു്. സ്കൂളിൽ കൂടുതൽ സൗകര്യപ്രദങ്ങളായ ക്ലാസ്സുമുറികൾ ഉണ്ടാക്കുക, ഗുരുകുലത്തിലെ ജലവിതരണ പദ്ധതി കൂടുതൽ കാര്യക്ഷമമാക്കുക, പൊതുപ്രവൎത്തനങ്ങൾ കൂടുതൽ വിപുലമാക്കുക എന്നീ പരിപാടികൾ നടപ്പിൽ വരുത്താൻ വൈകി. എങ്കിലും സാമ്പത്തികപരാധീനത അനുഭവിക്കുന്നില്ല. ഇക്കാര്യത്തിൽ പൊതുജനങ്ങളുടെ ശ്രദ്ധയെ ഞങ്ങൾ ക്ഷണിക്കുകയും പ്രത്യേകിച്ചും ഭാരതീയസംസ്കാരം നിലനിൎത്താനും പ്രചരിക്കാനും താല്പൎയ്യമുള്ളവരുടെ ഉദാരമായ സഹായസഹകരണങ്ങൾ പ്രതീക്ഷിക്കുകയും ചെയ്യുന്നു.

---

# വാൎത്തകൾ

## ആദ്ധ്യാത്മികാന്തൎയ്യോഗം

കഴിഞ്ഞമാസം 21–ാംനു– വൈകിട്ടു് 16-ാമതു് ആദ്ധ്യാത്മികാന്തര്യോഗം ശ്രീമദ് വിശ്വംഭരാനന്ദസ്വാമികൾ ഉദ്ഘാടനം ചെയ്തു. ഉദ്ഘാടനപ്രസംഗത്തിൽ മനുഷ്യൻ അന്തർമുഖനാകേണ്ടതിൻെറ ആവശ്യകതയെക്കുറിച്ചു സംസാരിച്ചു. തുടൎന്നു് 22-ാംനു- മുതൽ 26-ാംനു- വരെയുള്ള ദിവസങ്ങളിൽ 'ശ്രീരാമകൃഷ്ണദേവനും ആദ്ധ്യാത്മികസാധനകളും' എന്ന വിഷയത്തെക്കുറിച്ചു് ശ്രീമത് തപസ്യാനന്ദസ്വാമികളുടെയും മുണ്ഡകോപനിഷത്തിനെ ആസ്പദമാക്കി ശ്രീമാൻ ജീ. ബാലകൃഷ്ണൻനായരുടെയും പ്രഭാഷണപരമ്പര ഉണ്ടായിരുന്നു. ശ്രീ മൃഡാനന്ദസ്വാമികൾ വചനാമൃതപാരായണവും ശ്രീ സിദ്ധിനാഥാനന്ദസ്വാമികൾ ഭാഗവതപ്രവചനവും നടത്തി. അന്തർയോഗത്തിൽ കേരളത്തിൻെറ അകത്തുനിന്നും പുറത്തുനിന്നുമായി എഴുപത്തഞ്ചോളം ഭക്തജനങ്ങൾ പങ്കെടുത്തിരുന്നു.

ഡിസംബർ 20-ാംനു- ശ്രീശാരദാജയന്തി ആശ്രമത്തിൽവെച്ചു് വിശേഷാൽപൂജ, ഭജന, ലളിതാസഹസ്രനാമാൎച്ചന മുതലായ പരിപാടികളോടുകൂടി കേമമായി ആഘോഷിച്ചു.

ശ്രീശാരദാമന്ദിരത്തിലും പൂജ, ഭജന, ഹോമം മുതലായ പല പരിപാടികളുമുണ്ടായിരുന്നു. $4\frac{1}{2}$ മണിക്കു് ആശ്രമം ഓഡിറേറാറിയത്തിൽ വെച്ചു് ശാരദാജയന്തി സമ്മേളനവും നടത്തപ്പെട്ടു. യോഗത്തിൽ ശ്രീ. ജീ. ബാലകൃഷ്ണൻനായരും കോയമ്പത്തൂർ അവിനാശിലിംഗം ഹോം സയൻസ് കോളേജ് ലക്ചറർ കുമാരി തങ്കമ്മയും മാതൃദേവിയുടെ ജീവിതത്തെയും ഉപദേശങ്ങളേയും പററി ഓരോ പ്രഭാഷണം ചെയ്തു.

## ഏകദിനഅന്തർയോഗം

ഈ മാസത്തെ ഏകദിനഅന്തർയോഗം 10-ാംനു- ഞായറാഴ്ചയാണു്.

പത്തൊൻപതാംതീയതി വിവേകാനന്ദജയന്തിയും ആശ്രമത്തിൽവെച്ചു് ആഘോഷിക്കുന്നതാണു്.

## തിരുവനന്തപുരം ആശ്രമം

മാസംതോറും നടത്തിവരുന്ന അന്തർയോഗം ജനുവരി 10–ാം തീയതി 4 മണിമുതൽ നടത്തപ്പെടുന്നതാണു്.

---



ഉത്തിഷ്ഠത ജാഗ്രത പ്രാപ്യ വരാൻ നിബോധത

# പ്രബുദ്ധകേരളം

| വാല്യം 56 | 1971 ഫെബ്രുവരി | ലക്കം 2 |
|---|---|---|

## അമൃതവാണി

വിവേകിക്കു സ്വാതന്ത്ര്യം വേണം. ഇന്ദ്രിയാർത്ഥങ്ങളെല്ലാം മിത്ഥ്യയാണെന്നും സുഖദുഃഖങ്ങൾക്കു് അവസാനമില്ലെന്നും അയാൾ കാണുന്നു. ലോകത്തിൽ എത്ര ധനവാന്മാരാണു് പുതിയ പുതിയ ഭോഗങ്ങളെ തേടിക്കൊണ്ടിരിക്കുന്നതു്! ഭോഗങ്ങളെല്ലാം പഴകിപ്പോയി. ഇനി പുതിയ ഭോഗങ്ങൾ വേണം. നിങ്ങൾ കാണുന്നില്ലേ, ഇന്ദ്രിയങ്ങളെ ക്ഷണനേരത്തേയ്ക്കു രസിപ്പിക്കാൻ എന്തെന്തു വിഡ്ഢിത്തരങ്ങളാണു് ഓരോ ദിവസവും അവർ കണ്ടുപിടിക്കുന്നതു്? അനുഭവിച്ചാൽ ഉടൻ തിരിച്ചടിയും. ജനങ്ങളിൽ ഭൂരിപക്ഷവും ആട്ടിൻപററംപോലെയാണു്. മുമ്പേ പോയവർ കുഴിയിൽ വീണാലും ബാക്കി എല്ലാവരും ചെന്നു് അതിൽത്തന്നെ വീണു കഴുത്തൊടിക്കും. അതുപോലെ സമുദായപ്രമാണി ഒന്നു ചെയ്താൽ, അതെന്താണെന്നാലോചിക്കാതെ ബാക്കിയുള്ളവരും അതുതന്നെ ചെയ്യും. ലൗകികവിഷയങ്ങളുടെ മിത്ഥ്യാത്വം കണ്ടു തുടങ്ങുമ്പോൾ, ഇപ്രകാരം പ്രകൃതികിങ്കരനായി പ്രകൃതിപ്രവാഹത്തിൽ പെട്ടുപോകുന്നതു് ശരിയല്ലെന്നു് ഒരുവനു തോന്നുന്നു. അതു് അടിമത്തമാണു്. മനുഷ്യൻ രണ്ടു നല്ല വാക്കു കേൾക്കുമ്പോൾ ചിരിക്കുന്നു; രണ്ടു ചീത്ത വാക്കു കേൾക്കുമ്പോൾ കരയാനും തുടങ്ങുന്നു. (അവൻ വാക്കിനു് അടിമയാണു്.) അവൻ ഒരു കഷണം അപ്പത്തിനും, ഒരു വീപ്പു വായുവിനും അടിമയാണു്. വസ്ത്രാലങ്കാരങ്ങൾക്കടിമയാണു്. സ്വദേശാഭിമാനത്തിനും സ്വദേശത്തിനും, പേരിനും പെരുമയ്ക്കും അടിമയാണു്. അവൻ അടിമത്തത്തിന്റെ ഒത്ത നടുക്കാണു്. അവനിലുള്ള യഥാർത്ഥമനുഷ്യനെ ഈ ബന്ധങ്ങൾ കൊണ്ടു് ഉള്ളിൽ കുഴിച്ചുമൂടിയിരിക്കുകയാണു്. മനുഷ്യനെന്നു നിങ്ങൾ പറയുന്നതു് ഒരടിമയാണു്. ഈ ബന്ധത്തെക്കുറിച്ചു് എപ്പോൾ ബോധമുണ്ടാകുന്നുവോ, അപ്പോൾ സ്വതന്ത്രനാകാൻ ആഗ്രഹമുണ്ടാകുന്നു; മോക്ഷേച്ഛ തീവ്രമാകുന്നു. ഒരുവന്റെ തലയിൽ തീക്കനൽ കോരിയിട്ടാൽ അതു കുടഞ്ഞുകളയുവാൻ എത്ര തീവ്രമായി പിടയുന്നുവെന്നു നോക്കൂ. അത്ര തീവ്രമായിരിക്കും താൻ പ്രകൃതിബദ്ധനാണെന്നു ശരിക്കറിയുന്നവന്റെ മോക്ഷപ്രയത്നവും.

വി. സാ. സ. II. 59 – 60.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ശ്രീ ലാട്ടുമഹാരാജ് 1901–ാമാണ്ടിന്റെ ആദ്യഘട്ടത്തിൽ മിക്കവാറും ബേലൂർമഠത്തിൽ ത്തന്നെയാണ് താമസിച്ചിരുന്നത്. ആയിടെ ആണ് മഠം രജിസ്റ്റർ ചെയ്തത്, അതായത് ഫെബ്രുവരി 8–ാംനു. ലാട്ടുമഹാരാജ് ട്രസ്റ്റി ലെ ഒരംഗമായിരിക്കണമെന്ന് ശ്രീ വിവേകാനന്ദസ്വാമികൾ ആഗ്രഹിച്ചിരുന്നു.അപ്പോൾ ലാട്ടുമഹാരാജ് പറഞ്ഞു: 'അയ്യയ്യോ, ആവക കുണ്ടാമണ്ടികളൊന്നും എന്നെക്കൊണ്ട് വയ്യേ വയ്യ. ചങ്ങാതീ, എന്നെ ആ കുടുക്കിലൊന്നും പെടുത്തിക്കളയല്ലേ.' ഉടനെ സ്വാമിജി പറഞ്ഞു: 'താനതിലിരുന്നതുകൊണ്ട് യാതൊരു കുഴപ്പവുമില്ലെടോ. ഒരു കുണ്ടാമണ്ടിയും തന്നെ സ്പർശിക്കില്ല, എന്നാൽ പോരെ! തന്റെ പേരൊന്ന് ദാ ഇതിലെഴുതിയാൽ മതി. അതിന് വിരോധം പറയരുത്.' രാഖാൽ മഹാരാജും ഇക്കാര്യത്തിൽ ലാട്ടുമഹാരാജിനെ വളരെയധികം നിർബ്ബന്ധിക്കുകയുണ്ടായി എന്നാണ് കേട്ടിരിക്കുന്നത്. എന്തൊക്കെയായിട്ടും ലാട്ടുമഹാരാജ് ഒരൊററ വാശിയിന്മേൽ മുറുകെപ്പിടിച്ച് നിന്നതേയുള്ളു: 'എന്നെക്കൊണ്ട് ഇതിലൊന്നും നിൽക്കാൻ ആവില്ല.'

ഇക്കാലത്തുണ്ടായ ചില സംഭവങ്ങൾ ശ്രീ ശുദ്ധാനന്ദസ്വാമികൾ പറഞ്ഞുകേട്ടത് ഇവിടെ പകർത്താം: "ലാട്ടുമഹാരാജിന് സ്വന്തമായി എഴുതാനും വായിക്കാനും തീരെ നിശ്ചയമില്ലെന്നിരുന്നാലും ശാസ്ത്രങ്ങളൊക്കെ കേൾക്കാൻ വലിയ താല്പര്യമായിരുന്നു; അദ്ദേഹം മററാരെക്കൊണ്ടെങ്കിലും വായിപ്പിച്ച് കേൾക്കുക പതിവായിരുന്നു. ഒരു ദിവസത്തെ സംഭവം എനിക്കോർമ്മയുണ്ട്. മഠത്തിൽ അന്ന് ഞങ്ങൾ ഒരു മുറിയിൽ രണ്ടുപേർ വീതമാണ് ഉറങ്ങുക പതിവ്. അർദ്ധരാത്രിയിലും മററും അദ്ദേഹം എഴുന്നേററിരുന്നിട്ട് എന്നെ വിളിച്ചു പറയും: 'ഏയ് സുധീർ, സുധീർ! ആ ഗീതയൊന്ന് ചൊല്ലു.' ഞാനുടനെ ആ കൊടുംരാത്രിയിൽ ഗീത ചൊല്ലിക്കേൾപ്പിക്കും; അല്ലാതെന്താ ചെയ്യുക!"

പിന്നൊന്ന്: ശരത്മഹാരാജ് പറഞ്ഞതാണിത്: "ഒരു ദിവസം മഠത്തിലെ ഒരു സന്ന്യാസി അദ്ദേഹത്തെ കഠോപനിഷത് വായിച്ചുകേൾപ്പിക്കുകയായിരുന്നു. ആ സന്ന്യാസി:

> അംഗുഷ്ഠമാത്രഃ പുരുഷോഽന്തരാത്മാ
> സദാ ജനാനാം ഹൃദയേ സന്നിവിഷ്ടഃ,
> തം സ്വാച്ഛരീരാത് പ്രവൃഹേത്
> മുഞ്ജാദിവേഷീകാം ധൈര്യേണ.

എന്ന മന്ത്രം വായിച്ചു. 'പ്രവൃഹേത് മുഞ്ജാത് ഇവ ഇഷീകാം ധൈര്യേണ.' അതായത് എപ്രകാരമാണോ മുഞ്ജപ്പുല്ലിൽനിന്ന് അകത്തെ ഇളംതണ്ടിനെ മെല്ലെ വേർതിരിച്ചെടുക്കുന്നത് അതേപ്രകാരം ധൈര്യസമന്വിതം അന്തരാത്മാവിനെ ദേഹത്തിൽനിന്ന് വേർപെടുത്തി എടുക്കേണ്ടതാണ്, എന്ന് പറഞ്ഞവസാനിപ്പിച്ചപ്പോൾ വളരെ സന്തോഷത്തോടുകൂടി ലാട്ടു പറയുകയാണ്, 'അതെയതെ, ശരിയാണ് പറയുന്നത്.' എന്ന്. അർത്ഥം സാമാന്യഭാഷയിൽ പറഞ്ഞുകേൾക്കുന്നതിനു മുമ്പായിത്തന്നെ ഇത്തരം വിഷമംപിടിച്ച ഭാഗങ്ങളുടെ സാരംപോലും അദ്ദേഹത്തിന് മനസ്സിലാക്കാൻ കഴിഞ്ഞിരുന്നു. അത്രയ്ക്ക് ഉയർന്ന ഒരു നിലയിലായിരുന്നു അദ്ദേഹം."

ബേലൂർമഠത്തിലായിരിക്കുമ്പോൾ എന്നും രാവിലേയും വൈകുന്നേരവും അദ്ദേഹം സൂര്യഭഗവാനെ നമസ്കരിക്കാറുണ്ടായിരുന്നു. സാധാരണ ഒരു നീണ്ട പ്രണാമമാണ് പതിവ്. അതു കണ്ടിട്ട് ഒരു സതീർത്ഥ്യസന്ന്യാസി ഒരു ദിവസം അല്പം കളിയാക്കുന്ന മട്ടിൽ അദ്ദേഹത്തോടു പറഞ്ഞു: 'ഹേ സന്ന്യാസി, അങ്ങാരെയാണീ നമസ്കാരം അറിയിക്കുന്നത്?' സതീർത്ഥ്യന്റെ ചോദ്യത്തിൽ വ്യംഗ്യം നിഴലിക്കുന്നുണ്ടെന്ന് മനസ്സിലാക്കിയ ലാട്ടുമഹാരാജ് അത്യന്തം ഗൗരവത്തിൽ പറഞ്ഞു: 'ഊം, എന്താത്? പ്രത്യക്ഷദേവതയെ നമസ്കരിക്കുകയല്ലെ ഞാൻ?' സതീർത്ഥ്യൻ വിടാനുള്ള ഭാവ

മല്ല. 'അല്ലല്ലാ, ഇനി പ്രത്യക്ഷദേവത എന്നു പറഞ്ഞു് വേറൊന്നുണ്ടോ? ഞാനിതുവരെ കണ്ടിട്ടില്ലല്ലൊ.' ഉടനെ ലാട്ടുമഹാരാജ് തിരിച്ചടിച്ചു: 'കാണാനില്ലെ? ഹേ, ദാ സാക്ഷാൽ സൂര്യനാരായണൻ നേരെ മുമ്പിൽ നില്ക്കുന്നതു കണ്ടില്ലെ? ഇത്രയും പ്രത്യക്ഷമായിട്ടു് ഇനി ഒരു ദേവതയെ നിങ്ങൾക്കു കിട്ടില്ല. ഞാന ദ്ദേഹത്തെയാണു് നമസ്കരിക്കുന്നതു്, വേറാരേയുമല്ല.' അന്നുതുടങ്ങി ആ സതീർത്ഥ്യൻ ലാട്ടു മഹാരാജിനെ കണ്ടാലുടനെ ചോദിക്കും, 'എടോ, തന്റെ പ്രത്യക്ഷദേവത എങ്ങനിരിക്കുന്നു, വിശേഷമൊന്നുമില്ലല്ലൊ,' എന്നു്.

മഠത്തിലൊരു നിയമം വന്നു, വെളുപ്പിനു് നാലുമണിക്കു് എഴുന്നേററു് എല്ലാവരും ധ്യാനത്തിനിരിക്കണം, എന്നു്. നിയമം വന്നതിന്റെ പിറേറ ദിവസം രാവിലെ മണിയടിച്ചു് സകലരേയും ഉണർത്തലും ഉണ്ടായി. ലാട്ടുമഹാരാജ് പറയുകയാണു്: ''അതേയ്, ആ നിയമമൊന്നും നമുക്കു് പററില്ല. അതുകൊണ്ടു് ആരോടും ഒന്നും മിണ്ടാതെ ഞാൻ ഭാണ്ഡം മുറുക്കി മഠത്തിൽനിന്നു് പോകാൻതന്നെ നിശ്ചയിച്ചു. പിറേറന്നു് രാവിലെ തോൾത്തുമുണ്ടും തോളിലിട്ടു് മുണ്ടും ചുരുട്ടിയെടുത്തു് ഞാൻ പുറപ്പെട്ടപ്പോൾ സ്വാമിജി പറഞ്ഞു: 'താനെവിടേയ്ക്കാണു് ഇപ്പോൾ യാത്ര?' 'കൽക്കത്തയ്ക്കു്.' 'എന്തിനു്?' 'അതേയ്, താൻ വിദേശത്തുനിന്നൊക്കെ തിരിച്ചെത്തിയ ആളാണു്; തനിക്കു് പല നിയമങ്ങളും ഇവിടെ വരുത്താനുണ്ടാവും. എന്നെക്കൊണ്ടു് അതൊന്നും പാലിക്കാൻ പററി എന്നു വരില്ല. മണിയങ്ങടു് കൊട്ടുമ്പോഴേയ്ക്കും മനസ്സു് ധ്യാനത്തിലേയ്ക്കു് വഴുതി ഇറങ്ങട്ടെ എന്നു പറഞ്ഞാലൊന്നും അനുസരിക്കാൻതക്കവണ്ണം അത്ര ഘടികാരതുല്യം ഉയന്നിട്ടില്ല എന്റെ മനസ്സു്. മനസ്സു് എപ്പോഴാണു് ധ്യാനത്തിലിറങ്ങുക എന്നു് ആക്കറിയാം? ഞാനത്രയ്ക്കൊന്നും എത്തിയിട്ടില്ല. നിങ്ങൾക്കൊക്കെ ആയെങ്കിൽ ചെയ്തോളൂ.' അപ്പോൾ സ്വാമിജി പറഞ്ഞു: 'എന്നാൽ താൻ പൊയ്ക്കോളൂ.' പക്ഷെ ഞാൻ പടി കടന്നില്ല, അപ്പോഴേയ്ക്കും സ്വാമിജി എന്നെ തിരിച്ചുവിളിച്ചിട്ടു പറഞ്ഞു: 'ശരി, എന്നാൽ താൻ ഈ നിയമമൊന്നും അനുസരിക്കേണ്ട; അതൊന്നും തന്നെ ഉദ്ദേശിച്ചുള്ളതല്ല. താനിഷ്ടംപോലെ ചെയ്തോളൂ. പുതുതായി വന്നിട്ടുള്ളവക്കുള്ളതാണു് ഈ നിയമങ്ങളെല്ലാം.' 'ശരി' എന്നു പറഞ്ഞു് ഞാൻ അവിടെത്തന്നെ കൂടി.''

''ഒരു ദിവസം ബാബുരാമനു് ശരിക്കു് സമയത്തിനു് എഴുന്നേൽക്കാൻ കഴിഞ്ഞില്ല. വിവരമറിഞ്ഞപ്പോൾ സ്വാമിജി ആരോടൊ പറഞ്ഞു: 'ചെല്ലു, അയാളുടെ ചെവിയിൽ ഈ മണി കിലുക്കിയിട്ടു് വരൂ.' അയാളതു് ചെയ്യാനും! എന്നിട്ടും ബാബുരാമന്റെ ഉറക്കം ഉണന്നാലല്ലെ വേണ്ടു! അപ്പോൾ സ്വാമിജി തന്നെ ചെന്നു് അയാളെ കുലുക്കി വിളിച്ചു് ഒരു വിധം ഉണർത്തി. ചായ കുടിക്കുന്ന സമയത്തു് സ്വാമിജി ബാബുരാമനോടു പറഞ്ഞു: 'ഇതു കേൾക്കൂ, നിങ്ങളൊക്കെയല്ലെ ഈ മഠത്തിന്റെ നടത്തിപ്പുകാരു്; നിങ്ങളാണു് കൂടുതലായും മഠത്തിലെ നിയമങ്ങൾ പാലിക്കേണ്ടതു്. നിയമങ്ങളൊക്കെ ഉണ്ടാക്കി വെച്ചിട്ടു് നിങ്ങൾതന്നെ അതൊന്നും പാലിക്കാനുള്ള ഭാവമില്ലെങ്കിൽ മററുള്ളവർ നിങ്ങളുടെ നിയമങ്ങളെപ്പിന്നെ അനുസരിക്കാൻ മെനക്കെടുമോ? സ്വയം അനുസരിച്ചു കാട്ടിക്കൊടുത്തുകൊണ്ടാണു് മററുള്ളവരെ പഠിപ്പിക്കുക.' സ്വാമിജിയുടെ വായിൽനിന്നു് ഈ വാക്കുകൾ കേൾക്കാനിടവന്നതുകൊണ്ടു് ബാബുരാമൻ പറഞ്ഞു: 'എനിക്കിന്നു് എഴുന്നേൽക്കാൻ കഴിഞ്ഞില്ല; ഞാൻ കാരണം മററുള്ളവക്കൊക്കെ അസൗകര്യത്തിനും ഇടയായി എന്നു മനസ്സിലായി. അതുകൊണ്ടു് നിങ്ങളൊരു കാര്യം ചെയ്യൂ, ഇതിനും ഒരു നിയമം ഉണ്ടാക്കിവെയ്ക്കൂ. എഴുന്നേൽക്കാത്ത ആൾക്കു് ശിക്ഷ നൽകുന്നതാണു്, എന്നു്.' ബാബുരാമൻ ഇതു പറഞ്ഞപ്പോൾ സ്വാമിജിയുടെ മുഖം ഗൗരവം പൂണ്ടു. അദ്ദേഹം പറഞ്ഞു: തനിക്കു് ഞാൻ ശിക്ഷ തരികയോ! കഷ്ടം! ഇങ്ങനൊരു ചിന്ത മനസ്സിൽ വരുത്താൻ തോന്നിയല്ലൊ.' സ്വാമിജിയുടെ കണ്ണിൽ വെള്ളം നിറയുന്നതു കണ്ടപ്പോൾ ബാബുരാമനും കരയാൻ തുടങ്ങി. ഈ വത്തമാനം രാജാമഹാരാജിന്റെ ചെവിയിലെത്തി. അദ്ദേഹത്തിനു് ഇതു കേട്ടതോടെ മനസ്സിനു് വലിയ വിഷമമായി. അദ്ദേഹം ഉടനെ അവിടെ എത്തി. എന്നിട്ടു് പറഞ്ഞു: 'നിങ്ങളെന്തി

നാണ് ഇത്ര പെരുത്ത് കരച്ചിലും പിഴിച്ചിലു മെന്ന് മനസ്സിലാവണില്ല. അന്നുണ്ടാക്കി യതല്ലെ നമ്മളാ നിയമവും — മണിയടിച്ചിട്ടും കിടക്കയിൽ നിന്നെണീക്കാത്ത ആറംക്ക് അന്നത്തെ ദിവസം മഠത്തിൽനിന്ന് ആഹാരം കൊടുക്കുന്നതല്ല എന്ന് — മാധുകരിയെടുത്ത് ഭക്ഷിക്കേണ്ടിവരും.' അതു കേട്ടപ്പോറം ബാബുരാമന് വലിയ സന്തോഷമായി. അയാറം പറഞ്ഞു: 'രാജാ പറയുന്നതു് ശരിക്കു കൊണ്ടു. ഞാൻ ഇന്നു് മാധുകരി എടുത്തോളാം.' കണ്ടില്ലെ — അവരു് തമ്മിൽ എന്തൊരു പൊരുത്തമായിരുന്നു, എന്തു് സ്നേഹവാത്സല്യ മായിരുന്നു! ഒരാറം നിയമം ലംഘിച്ചു എന്നു പറഞ്ഞു് ശിക്ഷയ്ക്കപേക്ഷിക്കുക, പിന്നൊ രാറംക്കു് അതു കേറംക്കേണ്ടതാമസം കണ്ണിൽ വെള്ളം നിറയുക! ഒടുവിൽ മൂന്നാമതൊരാറം ശിക്ഷ കല്പിക്കാൻ. അതു് കേട്ടതോടെ നിയമം ലംഘിച്ച ആറംക്കു് സന്തോഷവും. ഇങ്ങനെ തമ്മിൽത്തമ്മിൽ സ്നേഹവും അടുപ്പവുമി ല്ലെങ്കിൽ ഒരു മഠം നടത്തിക്കൊണ്ടുപോകാ നാവുമോ ? നിങ്ങളുടെയൊക്കെ ഇടയിൽ അത്ര ത്തോളം പോയിട്ടു് സ്നേഹത്തിന്റെ ലേശം പോലും കാണാനുണ്ടോ? നിയമം ലംഘിച്ച ഒരാറം അങ്ങോട്ടു ചെന്നു് ശിക്ഷ ആവശ്യ പ്പെടുമോ നിങ്ങളുടെ കൂട്ടത്തിൽ? അതുമല്ല, ശിക്ഷ കിട്ടിയാൽ സ്വയം ഭാഗ്യവാനാണെന്നു് കരുതാൻ ആരെക്കൊണ്ടെങ്കിലും കഴിയുമോ? ഇന്നത്തെക്കാലത്തു് എന്താണു് കാണുന്നതു് ? ശിക്ഷ എന്ന ശബ്ദം കേറംക്കേണ്ടതാമസം മഠവും വിട്ടു്, കൊടുക്കും ഒരു നട. ഇതൊന്നും നല്ലതിനല്ല! മഠത്തിൽ കഴിയണമെന്നു ണ്ടെങ്കിൽ നിയമങ്ങറം അനുസരിച്ചേ തീരൂ. അവിടെ താമസിച്ചുകൊണ്ടു്, 'ഞാൻ നിയമ മൊന്നും അനുസരിക്കില്ല,' എന്നു പറയുന്നതു് ശരിയല്ല. അതിന്റെ ഫലം സംഘത്തെ തകക്കൽ മാത്രമാവും.''

ഒരിക്കൽ കൽക്കത്തയിലെ ഒരു മഠത്തിൽ നിന്നു് ഒരു സന്ന്യാസിയെ പുറത്താക്കണമെന്ന ഒരു ആലോചനയുണ്ടായി. ഉടനെ ആ സന്ന്യാസി കാശിയിൽ ലാട്ടുമഹാരാജിന്റെ അടുത്തു ചെന്നു് ആ മഠാദ്ധ്യക്ഷനെപ്പററി ഒട്ടന വധി കുററങ്ങറം പറഞ്ഞുകേറംപ്പിക്കുകയു ണ്ടായി. അതു കേട്ടപ്പോറം ലാട്ടുമഹാരാജ് ആ സന്ന്യാസിയെ ഒരുപാടു് ശകാരിച്ചിട്ടു് അദ്ദേഹത്തോടു പറഞ്ഞതാണു് മുകളിൽ പറഞ്ഞ കാര്യങ്ങറം. ലാട്ടുമഹാരാജ് പറഞ്ഞ തനുസരിച്ചു് സന്ന്യാസി വീണ്ടും മഠാദ്ധ്യ ക്ഷന്റെ അടുത്തേയ്ക്കു് തിരിച്ചുപോയി. സ്വന്തം കുററം സമ്മതിക്കുകയും സ്വന്തം ഇഷ്ട പ്രകാരം മഠാദ്ധ്യക്ഷന്റെ അടുത്തുനിന്നു് ശിക്ഷ ചോദിച്ചു് മേടിക്കുകയുമുണ്ടായി. അങ്ങനെ ആ മഠാദ്ധ്യക്ഷനുമായി ആ സന്ന്യാസി വീണ്ടും അടുക്കാനിടയായി.

ലാട്ടുമഹാരാജ് കാശിയിൽവെച്ചു് ഒരി ക്കൽ പറയുകയുണ്ടായി: ''മഠത്തിലെ സന്ന്യാസിമാരൊക്കെ നല്ല ആരോഗ്യമുള്ള ശരീരത്തോടുകൂടിയ മിടുക്കന്മാരായിരിക്കണം എന്നു് സ്വാമിജിക്കു് വലിയ മോഹമായി രുന്നു. അതു കാരണം മഠത്തിലെ എല്ലാവരും 'ഡംബെൽസ്''പ്രയോഗം നടത്തണമെന്നു് അദ്ദേഹം ഒരു ദിവസം പറഞ്ഞു. ഞാനന്നു് മഠത്തിലുണ്ടു്. സ്വാമിജി നിയമം പാസ്സാക്കി, സവ്വരും ഡംബെൽസ്പ്രയോഗം അഭ്യസി ക്കണമെന്നു്. ഞാനതു കേട്ടപ്പോറം പറഞ്ഞു: 'വന്നല്ലൊ ഇനി വേറൊരു പുത്തൻ നിയമം ചങ്ങാതി! എനിക്കുണ്ടോ ഈ പ്രായത്തിൽ ഡംബെൽസ് പ്രയോഗിക്കാനൊക്കുന്നു ഇനി? എനിക്കു് നിങ്ങളുടെ ഡംബെൽസൊന്നും പ്രയോഗിക്കാനൊക്കില്ലാട്ടോ.' സ്വാമിജി വെറുതെയൊന്നു് ചിരിച്ചു.''

ഒരു ദിവസം മഠത്തിൽവെച്ചു് സ്വാമിജി പല രാജ്യങ്ങളിലേയും പൂജാസമ്പ്രദായങ്ങളെ വിവരിച്ചുകൊണ്ടിരിക്കെ ലാട്ടുമഹാരാജ് ചോദിച്ചു: 'അതു ശരി, സഹോദരാ, നിങ്ങ ളെത്ര നാടുകറം ചുററിയടിച്ചു! എന്തെല്ലാം കണ്ടു, എന്തെല്ലാം കേട്ടു ! പക്ഷെ വല്ലയിടത്തും പൃഥ്വീ പൂജ കണ്ടതായി ഓക്കുന്നുണ്ടോ?'

സ്വാമിജി അല്പം വിസ്മയത്തോടെ ചോദിച്ചു:' അതെന്താ അങ്ങനെ ചോദിക്കാൻ?'

ലാട്ടുമഹാരാജ്: 'എന്താണെന്നൊ, ഈ മണ്ണിൽനിന്നല്ലെ സകലതും ഉണ്ടായിട്ടുള്ളതു്. ഭൂമിയിലെ ഐശ്വര്യം മുഴുവനും ഈ മണ്ണിന്റെ മാറു പിളന്നു് ഉണ്ടാക്കിയിട്ടുള്ളതല്ലെ ? ഇതി ന്റെ സമ്പാദ്യത്തിൽനിന്നുതന്നെയല്ലെ എല്ലാ

വരും തിന്നുന്നതും ഉടുക്കുന്നതും അനുഭവിക്കുന്നതും ? ഇതിൻെറ സ്വത്തിനെ അവനവൻെറ വീട്ടിനകത്തു് ശേഖരിച്ചുവെച്ചിട്ടല്ലെ ഓരോരുത്തനും താൻ വലിയവനാണെന്നു് അഭിമാനിക്കുന്നതു് ? അതുകൊണ്ടു ഞാൻ ചോദിച്ചു എന്നുമാത്രം. മാലോകക്കു് ഇക്കണ്ട സമ്പാദ്യമെല്ലാം കിട്ടാനിടയാക്കിയ ആ പൃഥ്വിയെ അവരാരും പൂജിക്കാറില്ലെ?'

സ്വാമിജിയുടെ അടുത്തുതന്നെ ശരത് മഹാരാജ് ഇരിക്കുന്നുണ്ടായിരുന്നു. ലാട്ടുമഹാരാജ് ഇതു പറഞ്ഞപ്പോഠം സ്വാമിജി ശരത് മഹാരാജിനോടു പറയുകയാണ്: 'കണ്ടില്ലെ, ലേട്ടോ, ശരിക്കും പ്ലേറ്റോവിനെപ്പോലെ സംസാരിക്കുന്നതു്!' എന്നിട്ടു് ലാട്ടുമഹാരാജിൻെറ നേരേ തിരിഞ്ഞിട്ടു് പറഞ്ഞു: 'എടോ ഇന്നാട്ടിലൊഴികെ (ഭാരതവഷം) മറ്റൊരിടത്തും വസുമതീപൂജ ഇല്ല.'

എല്ലാവരുടേയും മുമ്പിൽവെച്ചു് ലാട്ടുമഹാരാജ് സ്വാമിജിയോടു് ചോദിച്ചു: 'കൊള്ളാം ചങ്ങാതി, അന്നാട്ടുകാരാരും വസുമതിയെ പൂജിക്കുന്നില്ല. എന്നിട്ടും എത്ര കേമന്മാരായി ? ഇന്നാട്ടുകാരോ വസുമതീപൂജ ചെയ്തിട്ടും ഇത്ര ദരിദ്രരായി കഴിഞ്ഞുകൂടുന്നതെന്തുകൊണ്ടാണു്? അതിനെന്താ കാരണമെന്നു് പറയാൻ പററുമോ?'

സ്വാമിജി മറുപടി പറഞ്ഞു: 'എടോ, നമ്മളു് പൂജിച്ചിട്ടും എന്താണൊരു മെച്ചം ? നമുക്കു് മണ്ണിനോടു് സ്നേഹമുണ്ടോ ? നമ്മളു് ഏറിവന്നാൽ, കുറെ പൂവും തുളസിയും വിതറും, അത്രതന്നെ; പക്ഷെ മനസ്സിനകത്തു് എള്ളോളം ഭക്തിയോ ശ്രദ്ധയോ ഉണ്ടായിട്ടുവേണ്ടേ ? അവരു് മണ്ണിനെ പൂജിക്കുന്നില്ലായിരിക്കും. അതിനോടു് അവക്കുള്ള പ്രതിപത്തി എത്രയാണെന്നോ ? അതിനുവേണ്ടി പ്രാണൻ പുല്ലുപോലെ വലിച്ചെറിയാൻപോലും അവക്കൊരു കൂസലുമില്ല. നമ്മുടെ നാട്ടില് എത്രപേരുണ്ടു് അതിനു് തയ്യാറുള്ളവരു് ? അതുകൊണ്ടാണു് അവരു് നമ്മളേക്കാഠം പുരോഗമിച്ചിട്ടുള്ളതു്.'

സ്വാമിജി ഇത്രയും പറഞ്ഞപ്പോഠം ലാട്ടുമഹാരാജ് മിണ്ടാതിരിപ്പായി. ശരത്മഹാരാജ് സ്വാമിജിയോടു പിന്നേയും പലതും ചോദിച്ചു.

---

# ജനനീജനകന്മാർ

## സിദ്ധിനാഥാനന്ദസ്വാമി

ഓം ത്രേതായാം രാമരൂപായ
ദ്വാപരേ കൃഷ്ണമൂത്തയേ
കലൗ പൂണ്ണാവതാരായ
രാമകൃഷ്ണായ തേ നമഃ.

താമര വികസിച്ചാൽ തേനുണ്ണാൻ വണ്ടുകഠം സ്വയം വന്നുചേന്നുകൊള്ളും എന്നു് ശ്രീരാമകൃഷ്ണൻ പറയാറുണ്ടു്. ശ്രീരാമകൃഷ്ണനാകുന്ന അദ്ധ്യാത്മപദ്മം വികസിച്ചു; നിരവധി ഭക്തഭൃംഗങ്ങഠം പറന്നെത്തി, എത്തിക്കൊണ്ടിരിക്കുന്നു. സാധാരണ താമര ആരേയും വിളിച്ചു വരുത്താറില്ല, മധുപങ്ങഠം താനേ വരികയാണു ചെയ്യുന്നതു്. ഇവിടെയും ഭക്തന്മാർ താനേ വന്നു; പക്ഷേ ശ്രീരാമകൃഷ്ണൻ തൻെറ ഹൃദയകമലത്തിൽ ഭഗവാനെ പ്രതിഷ്ഠിച്ചയുടനെ ഭക്തന്മാക്കുവേണ്ടി കേഴാൻ തുടങ്ങി. സാധനാകാലത്തു് ദേവീദശനത്തിനുവേണ്ടി എന്തു മാത്രം ഉഴറിക്കേണ്ടിവന്നുവോ അതുമാതിരി ശുദ്ധമാനസന്മാരായ ഭക്തന്മാക്കുവേണ്ടിയും കേണു. തനിക്കു ലഭിച്ച അമൂല്യനിധി അന്യക്കും പങ്കുവെച്ചുകൊടുക്കാൻ അദ്ദേഹം വെമ്പൽകൊണ്ടു.

ഒരുവൻ ക്ലേശിച്ചു് വിറകു ശേഖരിച്ചു് തീയ്കൂട്ടിയാൽ പലക്കും ചെന്നിരുന്നു് തീയ് കായാം. ശ്രീരാമകൃഷ്ണൻ ജ്വലിപ്പിച്ച ആ

അദ്ധ്യാത്മജ്യോതിസ്സിൻെറ വെളിച്ചവും ചൂടും നമുക്കും ഏല്ക്കാൻ ശ്രമിക്കാം.

സംസാരതാപതപ്തരായ അനവധിയാളുകൾ ശാന്തിയും സമാധാനവും തേടി ദക്ഷിണേശ്വരത്തു് എത്താറുണ്ടു്. അവർ ചോദിക്കും: 'സ്വാമിൻ, ഞങ്ങൾക്കെന്താണു വഴി ? ഞങ്ങൾക്കു് വഴി വല്ലതുമുണ്ടോ ?' എന്നു്. 'ഉണ്ടു്, വഴി തീർച്ചയായും ഉണ്ടു്. ഭഗവാനെ വിളിച്ചു കേഴുവിൻ. പ്രഭാതത്തിലും പ്രദോഷത്തിലും അമ്മയുടെ തിരുനാമം ജപിക്കുവിൻ. ഒരു മരത്തിൻെറ ചുവട്ടിൽ ചെന്നു് കൈയു് കൊട്ടിയാൽ അതിലിരിക്കുന്ന പക്ഷികൾ പറന്നുപോകുന്നതുപോലെ, കൈയു്കൊണ്ടു് താളം പിടിച്ചുകൊണ്ടു് ഭഗവന്നാമം കീർത്തിച്ചാൽ ഈ ശരീരമരത്തിലെ പാപപ്പക്ഷികൾ പറന്നുപോകും.'

നാമം ജപിക്കുന്നതു്, വിശേഷിച്ചും ഉറക്കെ ജപിക്കുന്നതു്, പലക്കും ആക്ഷേപമായി തോന്നാറുണ്ടു്. അവക്കു് എന്തു വേണ്ടാതനവും ആരോടും എവിടെയും പറയാൻ മടിയില്ല; പക്ഷെ ഭഗവന്നാമം ജപിക്കാൻമാത്രം നാണം! ഈ ആക്ഷേപിക്കുന്നവക്കൊന്നും നമ്മെ തുണയ്ക്കാനാവില്ല എന്നതോർമ്മിക്കണം. അങ്ങനെ ഭഗവാനെക്കുറിച്ചു് ലജ്ജിക്കുന്നവക്കുവേണ്ടി അവരുടെ ലജ്ജ പോകുന്നതുവരെ ഭഗവാൻ കാത്തിരിക്കും.

ഒരുവൻ വിദ്യാഭ്യാസം ചെയ്യുന്നു. താൻ മിടുക്കനാണെന്നു് സ്വയം വിചാരിക്കുന്നു. അകത്തിരുന്നുകൊണ്ടു് ഭഗവാൻ പറയുന്നു, 'അതേ നീ മിടുക്കൻതന്നെ.' അയാൾ പരീക്ഷയൊക്കെ ജയിച്ചു് ഒരു ജഡ്ജിയായി. അപ്പോൾ കരുതുന്നു: 'ഞാനൊരു ജഡ്ജി, ബഹുകേമൻ.' ഭഗവാൻ അകത്തിരുന്നുകൊണ്ടു പറയുന്നു, 'നീയൊരു ജഡ്ജി, നീ കേമൻ.' വയസ്സായി, പെൻഷൻപററി; സ്വയം ചോദിക്കുന്നു, 'ഞാൻ എന്തു നേടി ? എൻെറ ജീവിതംകൊണ്ടു് ഞാനെന്തു ചെയ്തു ?' ഈശ്വരനും ചോദിക്കുന്നു, 'നീ എന്തു നേടി, നിൻെറ ജീവിതംകൊണ്ടു് നീ എന്തു ചെയ്തു ?' ആവൂ ഇനിയെന്തു വഴി? അന്വേഷിക്കുക. കിട്ടും; പോവൂ, ദക്ഷിണേശ്വരത്തിനു്, കാശിയ്ക്കു്, അയോദ്ധ്യയ്ക്കു്, വൃന്ദാവനത്തിനു്. അവിടെ എന്തു കിട്ടും ? രാമകൃഷ്ണനെ, വിശ്വനാഥനെ, ശ്രീരാമനെ, ശ്രീകൃഷ്ണനെ. അതെങ്ങനെ ? സജ്ജനങ്ങളുടെ സമ്പക്കംകൊണ്ടു്.

ശുശ്രൂഷോഃ ശ്രദ്ദധാനസ്യ വാസുദേവകഥാരുചിഃ
സ്യാൻമഹത്സേവയാ വിപ്രാഃ പുണ്യതീർത്ഥ-
നിഷേവണാത്. (ഭാഗ. 1. 3. 16)

പുണ്യതീർത്ഥങ്ങളിൽ പോയാൽ മഹത്തുക്കളെ കാണാനിടയാകും. അവരിൽ വിശ്വാസവും അവർ പറയുന്നതു കേൾക്കാൻ താല്പര്യവുമുണ്ടെങ്കിൽ, ഈശ്വരകഥകളിൽ താല്പര്യമുണ്ടാകും.

നഷ്ടപ്രായേഷ്വഭദ്രേഷു നിത്യം ഭാഗവതസേവയാ
ഭഗവത്യുത്തമശ്ലോകേ ഭക്തിർഭവതി നൈഷ്ഠികീ.
(ഭാഗ 1 - 3 - 18)

അങ്ങനെയുള്ള ഭഗവദ്ഭക്തന്മാരെ നിരന്തരം സേവിച്ചാൽ മനോമാലിന്യങ്ങൾ കുറെയൊക്കെ നീങ്ങും. അപ്പോൾ ശ്രീഭഗവാനിൽ ദൃഢമായ ഭക്തിയുണ്ടാകും. ഇനി, തീർത്ഥസ്ഥാനങ്ങളിൽ പോകാനോ, ഭാഗവതന്മാരെ ശുശ്രൂഷിക്കാനോ ഇടകിട്ടാത്തവരെന്തു ചെയ്യും? ഭഗവന്മഹിമകൾ കീർത്തിക്കുന്ന ഭാഗവതങ്ങൾ അദ്ധ്യയനം ചെയ്യുക. ഉപനിഷത്തുകൾ, ഗീത, ശ്രീമദ്ഭാഗവതം, രാമായണം, ശ്രീരാമകൃഷ്ണവചനാമൃതം ഇവയെല്ലാം ഭഗവത്സ്വരൂപങ്ങളാകുന്നു. ഭഗവാനും ഭക്തനും ഭാഗവതവും ഒന്നുതന്നെയെന്നു് ശ്രീരാമകൃഷ്ണൻെറ അരുളപ്പാടുമുണ്ടു്.

ശ്രീമദ്ഭാഗവതസ്യാഥ ശ്രീമദ്ഭഗവതസ്സദാ
സ്വരൂപമേകമേവാസ്തി സച്ചിദാനന്ദലക്ഷണം.
(ഭാ. മാഹാത്മ്യം 4.3)

ഭാഗവതവും ഭഗവാനും സച്ചിദാനന്ദസ്വരൂപങ്ങളാണു് എന്നു് ഭാഗവതമാഹാത്മ്യത്തിലും കാണാം. ഇത്തരം ഈശ്വരചിന്തകളുമായുള്ള സമ്പക്കംതന്നെ സത്സംഗമാണു്. അതുകൊണ്ടു മനോമലങ്ങൾ നീങ്ങും. ഭഗവാനെ വിളിച്ചു കേഴാനുള്ള ലജ്ജയൊക്കെ നീങ്ങും.

എങ്ങനെ കേണാൽ ഭഗവാൻ വിളി കേൾക്കും ? നെഞ്ചു നൊന്തുനീറി വിളിച്ചാൽ അമ്മയുടൻ ഓടിയെത്തും. കുട്ടി മുററത്തു് അരിയും കറിയുംവെച്ചു് കളിച്ചുകൊണ്ടു് ഇരിക്കുന്നു. അമ്മ അടുക്കളയിലോരോ ജോലിയിലേപ്പെട്ടു കഴിയുന്നു. കുട്ടിക്കു് വിശന്നു തുടങ്ങി. അമ്മയെ വിളിച്ചു. അമ്മ ചെവിയൊന്നോർത്തു; വേല തുടന്നു. കളിച്ചുകൊണ്ടിരിക്കെ ഒരു പാമ്പു് ചീററിക്കൊണ്ടു് പാഞ്ഞു

വരുന്നു, 'അയ്യോ അമ്മേ!' എന്നു് കുട്ടി പ്രാണ ഭയത്തോടെ നിലവിളിക്കുന്നു. അരി വാർത്തു കൊണ്ടിരിക്കുന്ന അമ്മ അതവിടെ ഇട്ടിട്ടു് ഓടിയെത്തി മകനെ വാരിയെടുത്തു് പൊത്തിപ്പിടിച്ചു് മുകരുന്നു. സംസാരത്തിലെ കളികളൊക്കെ മടുത്തു. കാലസർപ്പം വായുംപിളർത്തി വരുന്നു എന്ന ബോധം ഉണർന്നു് അമ്മയെ നീറുന്ന നെഞ്ചോടെ വിളിച്ചാൽ അമ്മയോടി എത്തും. ഇതു് ശ്രീരാമകൃഷ്ണൻ വെറുതെ പറഞ്ഞതല്ല. കരഞ്ഞു കരഞ്ഞു് അമ്മയെ വിളിച്ചു വരുത്തിയ ആളാണു് അദ്ദേഹം. ദക്ഷിണേശ്വരത്തു് ദേവിയുടെ കോവിലിൽ ദീപാരാധനയ്ക്കുള്ള മണിയടിക്കുന്നു. അമ്മയെ കാണാഞ്ഞു് പ്രാണൻ പിടഞ്ഞ ഗദാധരൻ വീണുകിടന്നു് മുഖം നിലത്തിട്ടുരച്ചുകൊണ്ടു് കേഴുന്നു, 'അമ്മേ, അല്പമായ ആയുസ്സിലെ വേറൊരു നാളും പാഴായിപ്പോയല്ലോ! അവിടുത്തെ അടിമലർ കാണാൻ അടിയനിനിയും കഴിഞ്ഞില്ലല്ലോ.' പലനാൾ കേണു. അമ്മയെ കാണാഞ്ഞു് അദ്ദേഹം കേണതിനെക്കുറിച്ചു് അദ്ദേഹത്തിന്റെ അരുൾമൊഴികൾതന്നെ നമുക്ക കേൾക്കാം:

'അമ്മയുടെ ദർശനം ലഭിക്കാഞ്ഞു് അപ്പോൾ നൊന്തുനീറുകയായിരുന്നു. നനച്ച തുണി പിഴിയുമ്പോലെ എന്റെ ഹൃദയം ഞെക്കിപ്പിഴിയുന്നതായി എനിക്കു തോന്നി. വല്ലാത്തൊരു അസ്വസ്ഥത എന്നെ ബാധിച്ചു. ഇജ്ജന്മം എനിക്കു് അമ്മയെ കാണാൻ കഴിയാതെ പോകുമോ എന്നൊരു ഭയം എന്നെ പിടികൂടി. എനിക്കു് ആ വിരഹം പൊറുക്കാൻ വയ്യാതായി. ജീവിതം വ്യർത്ഥമാണെന്നു് എനിക്കു തോന്നി. പെട്ടെന്നു് എന്റെ കണ്ണു് ദേവിയുടെ അറയിൽ സൂക്ഷിച്ചിരിക്കുന്ന വാളിൽ പതിഞ്ഞു. ജീവിതം അവസാനിപ്പിക്കാൻ തീർച്ചപ്പെടുത്തി ഒരു ഭ്രാന്തനെപ്പോലെ ഞാൻ ആ വാൾ ചാടിയെടുത്തു. അപ്പോഴേയ്ക്കും ജഗദീശ്വരി എനിക്കു ദർശനമരുളി. ഞാൻ ബോധംകെട്ടു നിലംപതിച്ചു. പുറമെ എന്തു നടന്നുവെന്നോ, അന്നും പിറേറന്നും എങ്ങനെ കഴിഞ്ഞുവെന്നോ എനിക്കു് അറിഞ്ഞുകൂടാ. എന്നാൽ എന്നുള്ളിൽ അപൂർവ്വമായ ഒരു ആനന്ദധാര അനർഗ്ഗളം പ്രവഹിച്ചുകൊണ്ടിരുന്നു. അമ്മയുടെ സാന്നിദ്ധ്യം എനിക്കു് അനുഭൂതമായി!'

ആളുകൾ ഭാര്യയ്ക്കും മക്കൾക്കുംവേണ്ടി കുടംകുടമായി കണ്ണീർ ചൊരിയുന്നു. എന്നാൽ ഈശ്വരനുവേണ്ടി ആർ കണ്ണീർ പൊഴിക്കുന്നു, എന്നു് പില്ക്കാലം ശ്രീരാമകൃഷ്ണൻ ചോദിക്കാറുണ്ടു്. കണ്ണീരിൽക്കൂടി അമ്മയെ കണ്ട മകനാണിതു പറയുന്നതു്. അതുകൊണ്ടുതന്നെയാണു് അങ്ങനെ ഉറപ്പിച്ചു പറയാൻ കഴിയുന്നതും.

ഇതൊരു ഒററപ്പെട്ട സംഭവമല്ല, അമ്മാതിരി കേണവരുടെ ഒക്കെ അനുഭവമാണു്. പണ്ടൊരിക്കൽ പാഞ്ചാലി അപ്രകാരം കേണുവിളിച്ചു. ദ്യൂതപരാജിതനായ യുധിഷ്ഠിരൻ സർവ്വവും പണയംവെച്ചു്, ഒടുവിൽ പാഞ്ചാലിയെയും പണയംവെച്ചു. ദുര്യോധനന്റെ ആജ്ഞയനുസരിച്ചു് ദുശ്ശാസനൻ പാഞ്ചാലിയെ വലിച്ചിഴച്ചു് സഭയിൽ കൊണ്ടുവന്നു. അവളുടെ തുണിത്തുമ്പിൽ പിടിച്ചുവലിച്ചു. തനിക്കേർപ്പെട്ട ഈ അത്യാപത്തിൽ തന്നെ തുണയ്ക്കാൻ ആരുമില്ല, തന്റെ പ്രാണനാഥന്മാർക്കുകൂടി കഴിവില്ല എന്നു കണ്ടു് കരൾപൊട്ടി അവൾ വിളിച്ചു:

ഹേ കൃഷ്ണ ദ്വാരകാവാസിൻ, ദ്വാരകാനിലയാച്യുത,
പ്രപന്നാം പാഹി ഗോവിന്ദ, അനന്യശരണാഗതാം.

'പ്രഭോ കൃഷ്ണ, അവിടുന്നെവിടെ? ദ്വാരകയിലോ? ഗോവിന്ദ, എനിക്കു വേറാരും ശരണമില്ല. അവിടുന്നു മാത്രമേ എനിക്കു ഗതിയുള്ളു. എന്താണവിടുന്നെന്നെ കാത്തരുളാത്തതു്?' തന്റെ തോഴിയുടെ ഈ ആർത്തനാദം ഭഗവാൻ ദ്വാരകയിൽ കേട്ടു, ഓടിയെത്തി, അവളെ കാത്തുരക്ഷിച്ചു.

ഇതൊരു നിത്യസത്യമാണു്; ഭക്തന്മാരുടെയൊക്കെ അനുഭവമാണു്. 'ഗുരോ, എനിക്കു് ഈശ്വരനെ കാണാൻ എന്താണു വഴി?' എന്നൊരാൾ ഗുരുവിനോടു ചോദിച്ചു. പലതവണ ചോദിച്ചപ്പോൾ ഗുരു ആ ശിഷ്യനെ ഒരു കുളത്തിനടുത്തു് കൂട്ടിക്കൊണ്ടുപോയി. ശിഷ്യനെ വെള്ളത്തിനടിയിൽ കുറച്ചുനേരം താഴ്ത്തിപ്പിടിച്ചു, അവിടെക്കിടന്നു പിടഞ്ഞപ്പോൾ പുറത്തെടുത്തുകൊണ്ടു ചോദിച്ചു: 'നീ വെള്ളത്തിനടിയിലായിരുന്നപ്പോൾ എന്തായിരുന്നു നിന്റെ വിചാരം?' 'ഓ, ഒന്നു ശ്വാസംവിടാൻ കഴിഞ്ഞെങ്കിൽ!' അതുപോലെ ഈശ്വരനുവേണ്ടി പ്രാണൻ പിടയുന്നുവെങ്കിൽ തീർച്ച

യായും ഈശ്വരനെ കാണാൻ കഴിയും എന്നു് ശ്രീരാമകൃഷ്ണൻ നമുക്കു് ഉറപ്പു തരുന്നു.

ഉറപ്പൊക്കെ ശരി, ഈശ്വരനുണ്ടെന്നു് എന്താണു തെളിവു്, എന്നു നാം പിന്നെയും ചോദിക്കും. അതിനു് അദ്ധ്യാത്മചക്ഷുസ്സു് തുറന്ന ആളുടെ ഉത്തരം: 'ഇശ്വരനല്ലാതെ എന്തെങ്കിലുമുണ്ടോ ? ഞാൻ സകലതും ഈശ്വരമയമായിട്ടേ കാണുന്നുള്ളു.' കണ്ണു തുറക്കാത്തവർ അതെങ്ങനെ വിശ്വസിക്കും ? നാം ഗാഢമായി ചിന്തിച്ചാൽ ഇക്കാണുന്നതൊന്നും സത്യമല്ലെന്നു വ്യക്തമാകും. 'ഉള്ളതൊന്നും കണ്ടതില്ല, കണ്ടതൊന്നും ഉള്ളതല്ല.' എന്നറിയാറാകും. എന്തു വിഷയത്തെക്കുറിച്ചു ചിന്തിച്ചാലും ആണ്ടു ചെന്നാൽ നമ്മുടെ ബുദ്ധിക്കു് എത്തും പിടിയും കിട്ടാത്ത എന്തോ ഒന്നിൽ നാം ചെന്നുചേരും. എത്രയോ ചെറിയ കൃഷ്ണമണിയിൽക്കൂടി മാനം മുട്ടുന്ന മഞ്ഞുമാമലയെയും കടുകിൻമണിയെയും 'മനസ്സിലാക്കുന്നു.' സൂചിക്കുഴയിൽക്കൂടി ഒട്ടകത്തെ കോക്കുകയെന്ന അത്ഭുതകൃത്യം നാം പ്രതിനിമിഷം ചെയ്തുകൊണ്ടിരിക്കുന്നു; നാമതിനെക്കുറിച്ചു് ചിന്തിക്കുന്നില്ലെന്നു മാത്രം. ഈ ലോകത്തെ 'മനസ്സിലാക്കുന്ന' മനസ്സു് അതിലും വലുതായിരിക്കണമല്ലൊ. ആ മനസ്സിനെ നിയന്ത്രിക്കുന്ന അവാങ്മനസഗോചരമായ ആത്മവസ്തുവോ?

ലോകത്തിൽ എവിടെയെങ്കിലും ആരെങ്കിലും എപ്പോഴെങ്കിലും ആത്മാർത്ഥമായി ഈശ്വരനുവേണ്ടി ദാഹിച്ചിട്ടുണ്ടെങ്കിൽ ആ ദാഹം ഈശ്വരന്റെ അസ്തിത്വത്തിനുള്ള തെളിവാണു്. കാരണം, ഇല്ലാത്ത വസ്തുവിനുവേണ്ടി നാം ആഗ്രഹിക്കുകയില്ല, ആഗ്രഹിക്കാൻ സാദ്ധ്യമല്ല. പെററുവീണ പശുക്കുട്ടി തള്ളയുടെ അകിടു തേടുന്നു. എന്തുകൊണ്ടു് ? അവിടെ പാൽ ഉള്ളതുകൊണ്ടു്. മുട്ടയിൽനിന്നു പുറത്തുവരുന്ന കോഴിക്കുഞ്ഞു് പാലിനുവേണ്ടി തേടുന്നില്ല. അതിനാൽ മനുഷ്യന്റെ ഈശ്വരാന്വേഷണകൗതുകംതന്നെ ഈശ്വരാസ്തിത്വത്തിനു് തെളിവാകുന്നു.

നരേന്ദ്രൻ ശ്രീരാമകൃഷ്ണനോടു് ഇതേ ചോദ്യം ചോദിച്ചു, 'മഹാശയാ ഈശ്വരനുണ്ടോ ?' എന്നു്. 'ഉണ്ടു കുഞ്ഞേ, ഈശ്വരനുണ്ടു്. ഈശ്വരനെ ഞാൻ കണ്ടിട്ടുണ്ടു്. നിന്നെ കാണുംപോലെ, അല്ല, അതിലും വ്യക്തമായി ഞാൻ കാണുന്നു. വേണമെങ്കിൽ നിനക്കും ഞാൻ കാണിച്ചു തരാം.' നരേന്ദ്രനു് കാണണം. ശ്രീരാമകൃഷ്ണൻ കാണിച്ചുകൊടുത്തു. ജഗദീശ്വരിയുടെ ഉണ്മയെ നിരാകരിച്ചുകൊണ്ടു് സാധനയാരംഭിച്ച നരേന്ദ്രൻ അമ്മയല്ലാതെ വേറൊന്നുമില്ല എന്ന ഉറപ്പിലാണു് ജീവിതസായാഹ്നത്തിൽ എത്തിച്ചേർന്നതു്. ജീവിതം നിർവ്വഹിച്ചതോ ? ഭവതാരിണിയുടെ ആദേശപ്രകാരമുള്ള കർമ്മങ്ങൾ ചെയ്തുകൊണ്ടും. വൈദികഋഷി പാടി:

> വേദാഹമേതം പുരുഷം മഹാന്തം
> ആദിത്യവർണ്ണം തമസഃ പരസ്താത്.

'ഇരുളിനപ്പുറം പൊൻനിറമാന്ന ആ പരമസത്യത്തെ ഞാൻ കണ്ടിട്ടുണ്ടു്,' എന്നു്. വേദവാക്യം സത്യമെന്നു് ശ്രീരാമകൃഷ്ണൻ സ്വജീവിതംകൊണ്ടു് തെളിയിച്ചു. 'അദ്ദേഹത്തിന്റെ ജീവിതം നമ്മെ, ഈശ്വരനെ നേരിൽ കാണാൻ കഴിവുള്ളവരാക്കുന്നു.' എന്നു് മഹാത്മജി പറയുന്നതു് അതുകൊണ്ടാണു്. ശാസ്ത്രസാക്ഷ്യവും ശിഷ്ടാനുഭവവും ഈശ്വരനെ കാണിച്ചുതരുന്നു. ആ അനുഭവം സ്വായത്തമാക്കേണ്ടതു് നമ്മുടെ കടമയത്രെ.

എങ്ങനെയാണു് ലോകത്തിൽ ജീവിക്കേണ്ടതു് എന്ന ചോദ്യത്തിനു് ശ്രീരാമകൃഷ്ണൻ പല ഉപമകളും പറഞ്ഞിട്ടുണ്ടു്:

ഒരു പണക്കാരന്റെ വീട്ടിലെ വേലക്കാരി യജമാനന്റെ കുട്ടികളെ, 'എന്റെ രാമൻ, എന്റെ ഹരി,' എന്നൊക്കെ പറയുന്നു. അവരെ നോക്കിവളർത്തുന്നു. പക്ഷേ അവളുടെ ഉള്ളുക്കുള്ളിൽ അവൾക്കറിയാം അവരാരും തന്റെയല്ല, തന്റെ കുഞ്ഞുങ്ങൾ നാട്ടിൻപുറത്തു് കുടിലിൽ തന്നെയും കാത്തിരിക്കുകയാണു് എന്നു്. അതുപോലെ, ഭാര്യയും മക്കളും തന്റെയെന്നപോലെ അവരെ പോററിക്കൊൾക. പക്ഷേ, അവരാരും തന്റെയല്ല, ഈശ്വരൻ മാത്രമേ തന്റെ സ്വന്തമുള്ളു എന്നു് ഉറപ്പായി അറിഞ്ഞുകൊൾക.

വള്ളം വെള്ളത്തിൽ കിടക്കാം; പക്ഷെ വെള്ളം വള്ളത്തിൽ കയറാൻ അനുവദിക്കരുതു്. ഈശ്വരസ്നേഹമാകുന്ന എണ്ണ കൈയിൽ

പുരട്ടിയിട്ടു് ലോകമാകുന്ന ചക്ക മുറിച്ചാൽ അതിലെ മുളഞ്ഞൊന്നും കൈയിലൊട്ടുകയില്ല. ഒരു പുംശ്ചലി ഗൃഹജോലികൾ ഒക്കെ ചെയ്തു കൊണ്ടിരിക്കും; പക്ഷേ അവളുടെ മനസ്സു മുഴുവൻ തന്റെ കാമുകനിലായിരിക്കും. അതുപോലെ ലൗകികകൃത്യങ്ങൾ ചെയ്തുകൊണ്ടിരിക്കുമ്പോഴും മനസ്സിന്റെ അടിത്തട്ടു് ഈശ്വരനിൽ ഉറപ്പിക്കണം. ഒരു കൈയ്കൊണ്ടു് ജോലികളൊക്കെ ചെയ്യുക. മറേറക്കൈയ് കൊണ്ടു് ഈശ്വരനെ പിടിക്കുക; ജോലികൾ തീർന്നാൽ ഇരുകൈകളും കൂട്ടി ഈശ്വരന്റെ കാലിൽ പിടിക്കുക.

ഗയയിൽ ഒരു പുഴയുണ്ടു്, ഫാല്ഗുനദി. അതിൽ വെള്ളം വളരെ കുറവാണു്. ഒരുകിൽ കൂടി അല്പമൊരു ഒഴുക്കുണ്ടായിരിക്കും. എന്നാൽ മണലല്പം മാന്തിനോക്കിയാൽ നല്ല തെളിനീർ ഒഴുകുന്നതു കാണാം. ഇതേമാതിരി മനസ്സിന്റെ ഉപരിതലത്തിൽ എന്തെല്ലാം വ്യാപാരം നടന്നു കൊണ്ടിരുന്നാലും അടിയിൽക്കൂടി നിരന്തരമായ ഒരു ധ്യാനധാര ഉണ്ടായിരിക്കണം. അതാണു് സാധനയുടെ ഒക്കെ ആവശ്യം. അതു സാധിക്കണം, സാധിക്കാം. അങ്ങനെ മനസ്സു് നിരന്തരമായും സ്വാഭാവികമായും ഈശ്വരനിലേയ്ക്കു് പ്രവഹിച്ചുകൊണ്ടിരുന്നാൽ 'മയാ സന്തുഷ്ടമനസഃ സർവ്വാഃ സുഖമയാ ദിശഃ.' ആ സുകൃതിക്കു് എങ്ങും എപ്പോഴും ആനന്ദംതന്നെ. പിന്നെ എവിടെ വസിച്ചാലും ഈശ്വരനിൽ തന്നെ. ആ ഈശ്വരസ്നേഹം പുരട്ടിയാൽ ലോകത്തിലെ മുളഞ്ഞൊന്നും ഒട്ടുകയില്ല. ലോകമാകുന്ന വീടു വിട്ടുപോകാൻ പായുമ്പോൾ കരച്ചിലും പിഴിച്ചിലും ഉണ്ടാവുകയില്ല. ജീവിതവഞ്ചി മുങ്ങുകയില്ല. ഉപനിഷത്തു പറഞ്ഞു:

ഈശാ വാസ്യമിദം സർവ്വം യത് കിഞ്ച ജഗത്യാം ജഗത്
തേന ത്യക്തേന ഭുഞ്ജീഥാഃ മാ ഗൃധഃ കസ്യ സ്വിദ്ധനം.

ഇക്കാണായതൊക്കെ ഈശ്വരനാൽ പൊതിയപ്പെട്ടിരിക്കുന്നു. സകലതും അവനു സമർപ്പിച്ചുകൊണ്ടു് അവന്റേതെന്നറിഞ്ഞുകൊണ്ടു് അനുഭവിച്ചുകൊള്ളുക. ഈശ്വരന്റെ മുതലിൽ കൊതികൊള്ളരുതു്. ഗംഗാജലമെടുത്തു് ഗംഗയെ അർച്ചിക്കുക. അപ്പോൾ പിന്നെ, 'യാതൊന്നു കാണ്മതതു നാരായണപ്രതിമ, യാതൊന്നു കേൾപ്പതതു നാരായണശ്രുതികൾ.'

ശ്രീരാമകൃഷ്ണന്റെ ജീവിതത്തിന്റെ സന്ദേശമിതാണു്: 'ഹേ മനുഷ്യാ, ഈശ്വരൻ മാത്രമേ സത്യമായുള്ളു. ബാക്കിയൊക്കെ അനിത്യം, രണ്ടു നാളേയ്ക്കു മാത്രം. ഈശ്വരനെ ഉള്ളഴിഞ്ഞു വിളിക്കുവിൻ; അദ്ദേഹം വിളി കേൾക്കും. അങ്ങനെ ജീവിതം സഫലമാക്കിച്ചെയ്യുവിൻ.'

ശ്രീരാമകൃഷ്ണന്റെ ജീവിതസന്ദേശത്തിന്റെ ഒരു തുടർച്ചതന്നെയാണു് ശ്രീമാതൃദേവിയുടെ ജീവിതവും. തന്റെ സന്ദേശം തുടർന്നു പ്രചരിപ്പിക്കണമെന്നു് ശ്രീരാമകൃഷ്ണൻതന്നെ മാതൃദേവിയെ ഭരമേല്പിച്ചിട്ടുണ്ടു്. ഒരിക്കൽ ശ്രീരാമകൃഷ്ണൻ മാതൃദേവിയോടു ചോദിച്ചു: 'ലോകത്തിൽ ആളുകൾ കൃമികളെപ്പോലെ കിടന്നു പൊരിയുന്നതു കാണുന്നില്ലേ? അവക്കു വേണ്ടി ഭവതി ഒന്നും ചെയ്യുകയില്ലേ?' എന്നു്. 'ഞാൻ എന്തു ചെയ്യും? ഞാൻ വെറുമൊരബല.' എന്നായിരുന്നു അതിനു മാതൃദേവി മറുപടി പറഞ്ഞതു്. 'അല്ല, അങ്ങനെയല്ല, ഭവതിക്കു് പലതും ചെയ്യാൻ കഴിയും, ചെയ്യണം.' എന്നു് ശ്രീരാമകൃഷ്ണൻ അന്നു് ദേവിയെ ചുമതലപ്പെടുത്തി. ദേവി ആ കൃത്യം യഥാവിധി നിർവ്വഹിക്കുകയും ചെയ്തു.

ഒരിക്കൽ ഗയയിൽ പോയപ്പോൾ അവിടെ ഒരു സന്ന്യാസിമഠം ദേവി കാണാനിടയായി. അതുമാതിരി, തന്റെ അദ്ധ്യാത്മസന്താനങ്ങൾക്കും ഒരുമിച്ചു താമസിച്ചു്, നിത്യവൃത്തിക്കു ക്ലേശംകൂടാതെ സാധനകളനുഷ്ഠിക്കാൻ ഇടയാകണമെന്നു് ദേവി ആഗ്രഹിച്ചു, അതിനു വേണ്ടി പ്രാർത്ഥിച്ചു. ആ പ്രാർത്ഥനയുടെ ഫലം നാം കാണുന്നു. വിവേകാനന്ദസ്വാമികൾ അമേരിക്കയ്ക്കു പോകാൻ അനുജ്ഞയും അനുഗ്രഹവും തേടി. ദേവി ആ മകനെ അനുഗ്രഹിച്ചയച്ചു. രാമകൃഷ്ണസംഘത്തിൽ പൂജാക്രമങ്ങൾ ആരംഭിച്ചതു ദേവിയാകുന്നു.

സന്ന്യാസിസംഘത്തിനുവേണ്ടി പ്രാർത്ഥിച്ചു; വേദാന്തസന്ദേശം പ്രചരിപ്പിക്കാൻ പ്രചോദനം നല്കി, പൂജാപദ്ധതി നടപ്പിലാക്കി. അതേ, ശ്രീരാമകൃഷ്ണനും ശ്രീശാരദാദേവിയും രാമകൃഷ്ണസംഘത്തിന്റെ ജനകജനനിമാരാകുന്നു.

വൈദികധർമ്മത്തെ ശ്രീരാമകൃഷ്ണൻ പുനർജീവിപ്പിച്ചു. വേദോക്തമായ പ്രവൃത്തിമാർഗ്ഗത്തെയും നിവൃത്തിമാർഗ്ഗത്തെയും സ്വജീവിതംകൊണ്ടും ഉപദേശങ്ങൾകൊണ്ടും പുനഃസ്ഥാപിച്ചു. ശ്രീശാരദാദേവി, 'നിവൃത്തരാഗസ്യ ഗൃഹം തപോവനം' എന്ന തത്ത്വത്തെ സ്വജീവിതത്തിൽക്കൂടി പ്രകാശിപ്പിച്ച് പ്രവൃത്തിമാർഗ്ഗം വ്യക്തമാക്കി. വിവേകാനന്ദസ്വാമികൾ നിവൃത്തിമാർഗ്ഗത്തിനു് മൂർത്തരൂപം കൊടുത്തു. ഈ ത്രിമൂർത്തികൾ ഇപ്രകാരം സനാതനധർമ്മത്തിന്റെ പുനരുദ്ധാരണംവഴി ലോകത്തിനാകമാനം അദ്ധ്യാത്മദീപം പൊഴിച്ചുകൊണ്ടു് വാണരുളുന്നു.

---

# ഗുരുവും ആചാര്യനും

## ശ്രീ വിമലാനന്ദസ്വാമികൾ

ഗുരു എന്ന ഭാവനയുടെ നാനാവശങ്ങളെപ്പററിയുള്ള സപ്രമാണമായ പര്യാലോചനയാണു് ഈ പ്രബന്ധത്തിന്റെ വിഷയം. മനോരാജ്യത്തിലെ മാനത്തുകൂടിപ്പറക്കുന്ന വിചാരങ്ങളെ വിശ്വാസവാക്യങ്ങളിൽ അടക്കി മുമ്പിൽ വെച്ചാൽ അതു് ഒരു പ്രതിപാദനമാകുകയില്ല. ശ്രുതി, യുക്തി, അനുഭവം, ഉദാഹരണം ഇവ കാണിച്ചു സ്ഥാപിക്കുകയാണു് പ്രാചീനപദ്ധതിപ്രകാരമുള്ള പ്രതിപാദനം. ആ രീതിയിൽ വിചാരിക്കുന്തോറും ഗുരുതത്ത്വം ഗുരുതരമായിത്തീരുന്നു; വിചാരം വേണ്ടെന്നുവെച്ചാൽ അതിസുലഭവും. പര്യാലോചനയുടെ സാമാന്യസ്വരൂപം ചോദ്യങ്ങൾ ചോദിച്ചു് ഉത്തരം കണ്ടുപിടിക്കുക എന്നതു തന്നെ.

**സംഗതമായ മൂന്നു ചോദ്യങ്ങൾ:**

ഗുരു ആർക്കു്, എന്തിനു്, ആർ? ഇവിടെ ആർക്കു് എന്നും എന്തിനു് എന്നും നിർണ്ണയിച്ചതിനുശേഷംമാത്രം ആർ എന്നു നിശ്ചയിക്കുക ആയിരിക്കും യുക്തിസംഗതം. എനിക്കു് ഇന്ന വസ്തു ആവശ്യമാണു് എന്നു് അറിവും അനുഭവവും ഉള്ളവൻ സ്വയം ചുററുംനോക്കി വേണ്ടതു നിശ്ചയിക്കുന്നു. എന്റെ മകനു് ഇന്നയിന്ന വസ്തുക്കൾ ആവശ്യമുണ്ടു് എന്നു് മാതാവോ പിതാവോ നിർണ്ണയിക്കുന്നു. പ്രജകൾക്കു് എന്തെല്ലാമാണു് ആവശ്യമെന്നു ഭരണകർത്താക്കൾ തീരുമാനിക്കുന്നു. അന്യർ തീരുമാനിച്ച സംഗതികൾ ചില സമയം സാനന്ദം സ്വീകരിക്കുന്നു; ചിലപ്പോൾ ഗത്യന്തരാഭാവംകൊണ്ടോ, ഭാവിലാഭത്തെപ്പററിയുള്ള സാമാന്യബോധംകൊണ്ടോ, ഭയംകൊണ്ടോ അഥവാ നിശ്ചയിച്ച ആളിലുള്ള വിശ്വാസംകൊണ്ടോ സ്വീകരിക്കുന്നു. ദിഗ്ദേശകാലവ്യുത്പത്തി ഇല്ലാത്ത ബാലനുവേണ്ടി രക്ഷാകർത്താക്കൾ ഗുരുവിനെ നിശ്ചയിക്കുന്നു. എന്തിനുവേണ്ടിയാണു ഗുരു എന്നതു് പിഞ്ചുപൈതലിനു ക്രമേണ ബോദ്ധ്യമാകുന്നു. ബോധം വളർന്നിട്ടുള്ള ഒരു ജിജ്ഞാസു ആയാൽ ചിലപ്പോൾ തനിയെ അഭിവ്യക്തമായ സംഗീതവാസനയോ ആദ്ധ്യാത്മികവാസനയോ മറോ പ്രേരിപ്പിച്ചതിന്റെ ഫലമായി സ്വയം ഒരു ശിക്ഷകനെത്തേടുന്നു. പഠിക്കേണ്ടതു നിയതമായ ശേഷം ആരെയാണു് ആശ്രയിക്കേണ്ടതു് എന്നു് അർത്ഥി തീരുമാനിക്കുന്നു.

**സാദൃശ്യമുള്ള മറെറാരു ഉദാഹരണം:**

ഉദാഹരണങ്ങൾ ബാലന്മാർക്കുപോലും കാര്യം ഗ്രഹിക്കാൻ സഹായകമാണു്. അതുകൊണ്ടു് ഈ പ്രകരണത്തിൽ വളരെ സാമ്യമുള്ള വേറെ മൂന്നു ചോദ്യങ്ങൾ എടുക്കാം. ആർക്കാണു് വൈദ്യസഹായം വേണ്ടതു്? എന്തിനു്? ആരാണു വൈദ്യൻ? ഇത്തരം ചോദ്യങ്ങൾക്കു് ഉത്തരം തരാൻ ആർക്കാണു

പ്രയാസമെന്നു് കേട്ടയുടൻ തോന്നാതിരിക്കു കയില്ല. പരീക്ഷകരാക്കു ചോദ്യങ്ങരാ നിമ്മി ക്കുവാൻ വളരെ കൗശലവും പ്രയത്നവും വേണ്ടി വരും. അറിവിന്നുവേണ്ടി ചോദിക്കുന്ന ചോദ്യ ങ്ങരാ നിരക്ഷരബാലകന്നുപോലും അല്പനേര ത്തിന്നുള്ളിൽ എത്ര വേണമെങ്കിലും പുറപ്പെട്ട വിക്കുവാൻ കഴിയുമെന്നിരുന്നാലും, പല വഷ ങ്ങരാ ശ്രമിച്ചാലും മഹാവിദ്വാന്മാക്കുപോലും അവയിൽ പലതിന്നും സമ്പൂർണ്ണമായ ഉത്തരം പറയുവാൻ സാധിക്കുന്നതല്ല.

ഇതാ ഒരു നിദശനം. ഒരാരാ ചോദിക്കുന്നു: 'നിങ്ങരാ വിധാനസൗധം കണ്ടിട്ടുണ്ടോ?' ഉത്തരം: 'ദിവസം മൂന്നു പ്രാവശ്യമെങ്കിലും ആ വഴി സൈക്കിളിൽ പോകുന്ന ഞാൻ അതു കണ്ടിട്ടില്ലയോ!' ആ മഹാനിലയത്തിൻെറ ബ്രഹ്മാണ്ഡാകൃതിയും ബാഹ്യശില്പവും നിശ്ചയ മായും ദ്രഷ്ടാവിന്നു ചിരപരിചിതംതന്നെ. എന്നാൽ പ്രത്യേകം ഒരു അന്വേഷണം, അതി ന്നുവേണ്ടി ധാരാളം സമയവും പ്രയത്നവും ഉപ യോഗിച്ചു് നടത്തിയില്ലെങ്കിൽ ആ ദശകന്നു് വിധാനസൗധത്തിൽ എത്ര അറകളുണ്ടെന്നും അകത്തെ സംവിധാനം ഏതു പ്രകാരമെന്നും എന്തെല്ലാം വകുപ്പുകരാ അവിടെ പ്രവത്തി ക്കുന്നു എന്നുംമററും ഒട്ടുംതന്നെ അറിവുണ്ടാക യില്ല. ഇതുപോലെതന്നെയാണു് നിത്യവും കണ്ടു ധരിച്ചിട്ടുണ്ടെന്നു നാം അഭിമാനിക്കുന്ന പല സംഗതികളെപ്പററിയും നമുക്കുള്ള സമഗ്ര ബോധം.

രോഗിക്കു രോഗം നീക്കാൻ വൈദ്യൻ എന്ന ഉത്തരം എത്ര സുലഭം! അറിവില്ലാത്ത വന്നു് പറഞ്ഞുകൊടുക്കാൻ ഗുരു എന്ന ഉത്തരവും അതിലും സുലഭം. ആക്കാണു് വൈദ്യ സഹായം വേണ്ടതു്? നിശ്ചയമായും രോഗിക്കു തന്നെ. അന്യർ രോഗമുണ്ടെന്നു പറഞ്ഞതു കൊണ്ടു് ഡോക്ടറെ സമീപിക്കുന്ന മൂഢന്മാരും, വണ്ണവും വണ്ണവും വദ്ധിപ്പിക്കുവാൻ വൈദ്യനെ അനുഗ്രഹിക്കുന്ന ഉദാരന്മാരും, അരോഗദൃഢ ഗാത്രരായിരുന്നിട്ടും മെഡിക്കൽ സർട്ടിഫിക്ക ററിന്നായി ഡോക്ടർമാരെ 'സ്വകാര്യ'മായി കാണുന്നവരും, രോഗികളായിത്തന്നെയാണു് 'ഫയലിൽ' വരുന്നതു്. ജലാശയങ്ങളിൽ വെള്ളം നിശ്ചയമായും ലഭിക്കും. ഏതു പ്രയോ ജനത്തിന്നുവേണ്ടിയാണെന്ന ബോധത്തോടു കൂടിയേ എവിടേയ്ക്കാണു പോകേണ്ടതെന്നു ബുദ്ധിമാന്മാർ നിശ്ചയിക്കുകയുള്ളൂ. യഥാ ശക്തി ന്യായം എവിടെയും പ്രവേശിക്കാതെ ഇരിക്കുകയുമില്ല. ഇങ്ങനെ വൈദ്യനെത്തേടു ന്നതും ഗുരുവിനെത്തേടുന്നതും ആരാണെന്നു നിശ്ചയിച്ചശേഷംമാത്രമേ ഗുരുക്കന്മാരുടേയും വൈദ്യന്മാരുടേയും നൈപുണ്യമോ അഹ തയോ പരീക്ഷിക്കേണ്ടതുള്ളൂ.

എം. ഡി., എം. എസ്., എഫ്. ആർ. സി. എസ്., വൈദ്യകലാനിധി, ആയുർവ്വേ ദാചാര്യൻ, ഹോമിയോബിരുദധാരി, യുനാ നിഹകീം, പ്രകൃതിചികിത്സകൻ ഇവരെല്ലാം രോഗം ചികിത്സിക്കുന്നവരാണു്. പെൻഷൻ ആയിവന്ന കമ്പൗണ്ടരും, ചെമ്പരത്തിവേരു് അരച്ചുകലക്കി കഴിച്ചാൽ വിഷം നീങ്ങുമെന്നു് ഉപദേശിച്ച അയൽപക്കക്കാരി വൃദ്ധയുംകൂടി രോഗനിവാരണത്തിന്നു സഹായമാകും. ഫലി ക്കാതെപോവുക ഇവക്കു് എല്ലാവക്കുംതന്നെ അനുഭവവുമാണു്. എന്നുമാത്രമല്ല, ജനസമ്മ തിയും ഉന്നതബിരുദാവലിയും അധികൃത ത്വവും തുല്യമായവർപോലും പ്രയോഗ ത്തിലും നൈപുണ്യത്തിലും സാഫല്യത്തിലും എപ്പോഴും തുല്യരല്ല. പരുന്തും കൊതുകുമെല്ലാം പറവകരാതന്നെയെന്നു പറഞ്ഞാലും അവാന്തര ഭേദം നിരീക്ഷണത്തിൽ സുസ്പടമാണു്. ഇതേ വിധം ദേശകാലങ്ങരാ അനുസരിച്ചും ആവശ്യ മനുസരിച്ചും അവാന്തരഭേദം നോക്കിയും ഗുരുഭാവനയിലും ന്യൂനാധികതകളും വിഭിന്ന തകളും സമീക്ഷണംകൊണ്ടു് സുവ്യക്തമാകും. സമുദ്രവും സരസ്സും നദിയും ഉറവയും കുളവും കിണറുമെല്ലാം ജലാധാരങ്ങളായാലും അവ യുടെ ഉത്പത്തിയിലും ശുദ്ധിയിലും പ്രയോജ നത്തിലും ഉള്ള വ്യത്യാസം സവ്വസമ്മതമാണു്.

**'ഗുരു'ശബ്ദത്തിൻെറ**
**വ്യുത്പത്തിയും അത്ഥവ്യാപ്തിയും.**

രൂഢിയെപ്പോലെ വ്യുത്പത്തിലഭ്യമായ അത്ഥം പ്രാമാണികമല്ലെന്നിരുന്നാലും അത്ഥ വ്യാപ്തി ഗ്രഹിക്കുന്നതിനു് യൗഗികാത്ഥവും പലപ്പോഴും സഹായിക്കുന്നു. 'ഗിരതി' എന്ന ക്രിയാരൂപവും 'ഗുരു' എന്ന നാമപദവും

സംസ്കൃതത്തിൽ ഒരേ ധാതുവിൽനിന്നും വ്യുത്പന്നങ്ങളാണു്. വൈശേഷികദർശനമനുസരിച്ചു് പതനാനുകൂലമായ ആദ്യവ്യാപാരം ഗുരുത്വമാണു്. ആദ്യവ്യാപാരത്തിനു ശേഷമുള്ള പതനം 'വേഗ'ശബ്ദംകൊണ്ടു് അവർ ബോധിപ്പിക്കുന്നു. ഇന്നത്തെ വിജ്ഞാനത്തിൽ മാധ്യാകർഷണമാണു് ഗുരുത്വം. ഇതിലേശ്ശൊന്നും കടക്കാതെ നാടോടിഭാഷയിൽ പറഞ്ഞാൽ വീഴുന്നതു് ഗുരു. അതുകൊണ്ടു് ഒന്നിനേക്കാൾ ഉയരത്തിലിരിക്കുന്ന മറ്റൊന്നു ഗുരുവാണെന്നു സ്പഷ്ടം. 'ന ശയാനഃ പതത്യധഃ' — നിലത്തു കിടക്കുന്നവൻ എവിടേക്കു വീഴും ? ഭാരമുള്ളതേ വീഴുകയുള്ളു. മുകളിൽ പോയതേ വീഴുകയുള്ളു. വീണാൽ തകർന്നു പൊടിയാകും; ഉയരത്തിൽ എത്തിച്ചേരാൻ വളരെ പ്രയാസവും. പിന്നെ 'ഗുരു', 'ലഘു'വിന്റെ പ്രതിയോഗിയുമാണു്. ഗുരുത്വമില്ലെങ്കിൽ ലഘുത്വവുമില്ല. ലഘുത്വമില്ലാതെ ഗുരുത്വവുമില്ല. വൈദ്യഗ്രന്ഥങ്ങളിൽ വേഗം ദഹിക്കാത്ത ആഹാരപദാർത്ഥത്തെ ഗുരുശബ്ദം കുറിക്കുന്നു. വൃത്തശാസ്ത്രത്തിൽ ദീർഘാക്ഷരം ഗുരു. പഞ്ചാംഗത്തിൽ അഞ്ചാമത്തെ വാരം ഗുരു. പുരാണങ്ങളിൽ ബൃഹസ്പതിയും, ശുക്രനും ഗുരു. നൈതികമോ ധാർമ്മികമോ ആദ്ധ്യാത്മികമോ ആയ ഒരു അർത്ഥബോധം മേൽകാണിച്ച പ്രയോഗങ്ങളിൽ വിവക്ഷിക്കപ്പെടുന്നില്ല. ഈ ലേഖനത്തിനു വിഷയം ആ വിധമായ അർത്ഥം പുഷ്കലമായി ഉൾക്കൊള്ളുന്ന ഗുരുശബ്ദമാണുതാനും. അതു താഴെ പ്രതിപാദിക്കാം.

അദ്ധ്യാത്മരാമായണത്തിലെ ഈ സ്തവം എടുക്കാം:

> ജഗദുത്പത്തിനാശാനാം കാരണായ മഹാത്മനേ
> ത്രൈലോക്യഗുരവേ ƒനാദിഗൃഹസ്ഥായ നമോനമഃ.

ജഗദുത്പത്തിലയങ്ങൾക്കു കാരണനായ, ആദിയില്ലാത്ത — നിത്യനായ, ഗൃഹസ്ഥൻ പരമാത്മാവുതന്നെ. അദ്ദേഹംതന്നെ മൂന്നു ലോകങ്ങൾക്കും ഗുരുദേവനും. അവിടുത്തെ അടികളിൽ അനന്തനമസ്കാരം. ഗുരുശബ്ദത്തിന്റെ രണ്ടു വശങ്ങളുടെയും നിസ്സമാഭ്യധികമായ അർത്ഥം ഇവിടെ പ്രകാശിപ്പിച്ചിരിക്കുന്നു. ജനകത്വവും ജ്ഞാനദാതൃത്വവുമാണു് രണ്ടു ഗുരുത്വപ്രയോജകങ്ങൾ. ഈ വിശ്വപ്രപഞ്ചം മുഴുവൻ കുടുംബമായിട്ടുള്ള മഹാത്മാവുതന്നെയാണല്ലോ അതിന്റെ ഏററവും ഉത്കൃഷ്ടനായ, പരാത്പരതരനായ പിതാവും ഗുരുവും. അവിടെ തുടങ്ങി ഈ ലോകത്തിൽ ജന്മഹേതുഭൂതരായ മാതാപിതാക്കന്മാരും നല്ല വഴി കാട്ടി രക്ഷിക്കുന്ന മുതിർന്നവരുംവരെ, ഉടനീളം പലരെയും ഗുരുശബ്ദത്തിന്റെ അർത്ഥവ്യാപ്തിയിൽ കാണാൻ കഴിയും. പടിപടികളായി അവയെ ഇനിയും നിരൂപിക്കാം, അടിയിൽനിന്നു് മുടിവരെ.

ലൗകികശിക്ഷണത്തെ സംബന്ധിച്ചിടത്തോളം കാവ്യഗുരു, ശില്പഗുരു, വൈദ്യഗുരു, കഥകളിഗുരു, സംഗീതഗുരു, ചിത്രമെഴുത്തുഗുരു, തുന്നൽഗുരു എന്നിപ്രകാരം പലതരം ഗുരുക്കളെപ്പററി ആബാലവൃദ്ധം അറിവുള്ളതാണു്. വൈദികപാരമ്പര്യപ്രകാരം ഉപാദ്ധ്യായൻ, അദ്ധ്യാപകൻ, ആചാര്യൻ, ദേശികൻ എന്നിവർ ഗുരുക്കന്മാരാണു്. പുരാണതന്ത്രാദികളിൽ പ്രസിദ്ധിയുള്ള വിദ്യാഗുരു, ശിക്ഷാഗുരു, കലഗുരു, മഹാഗുരു, സ്വഗുരു, ദീക്ഷാഗുരു, പരമഗുരു, പരാപരഗുരു, പരമേഷ്ഠിഗുരു എന്നീ ഗുരുപദഘടിതമായ സമാസങ്ങൾ കുറിക്കുന്നവരും വ്യവഹാരത്തിലുള്ളവർതന്നെ. ഏതെങ്കിലും വിഷയത്തിൽ അറിവും കൗശലവും കൈയു് വരുത്താൻ സഹായിക്കുന്നവരെയെല്ലാം എടുത്തു പറയുവാൻ ഭാരതീയഭാഷകളിൽ ഗുരുജീ എന്നും ഗുരുനാഥനെന്നും മററും ഇന്നും തത്ഭവരൂപത്തിലോ തത്സമരൂപത്തിലോ പ്രയോഗിക്കാറുണ്ടു്. എല്ലാ ഗുരുക്കന്മാരും വന്ദനീയരാണെന്ന ബോധവും മിക്കവാറും വിദ്യാർത്ഥികൾക്കു് ഏറെക്കുറെ ഇല്ലാതെയുമില്ല. ഗുരുശബ്ദം ഒരു പ്രാചീനഭാഷാസമ്പത്തായതുകൊണ്ടുമാത്രമല്ല അഭ്യർഹിതമായിത്തീർന്നിട്ടുള്ളതു്. ഇളയബുദ്ധികൾ വിനോദസ്വരത്തിൽ ചിലപ്പോൾ ഉച്ചരിച്ചെന്നിരുന്നാലും ഗുരുശബ്ദം ഇന്നും ഭക്തിഗർഭിതവും പവിത്രവും മാന്യവുമാണു്.

**ഗുരുശബ്ദത്തിന്റെ പൂർവ്വകാലപരിചിതമായ അർത്ഥം പരിശോധിക്കുന്ന വഴി.**

അനുഭവംകൊണ്ടും വിവരണംകൊണ്ടും ആദ്യമാദ്യം ഉണ്ടായിരുന്ന പദശക്തി

ഗ്രഹിക്കാൻ കഴിവില്ലാതെ പോകുമ്പോൾ യഥാർത്ഥസ്വരൂപത്തെ മറയ്ക്കുന്ന കല്പനകൾ വ്യവഹാരത്തിൽ വന്നുചേരുന്നതു സാധാരണ അനുഭവമാണ്. ശ്രുതിസ്മൃതിപുരാണങ്ങൾ പരിശോധിച്ച് ഗുരുശബ്ദത്തിൽ ചുററി വളന്ന്, മുൻപു പ്രചരിച്ചിട്ടുള്ള അർത്ഥങ്ങൾ സൂക്ഷ്മതയോടെ ഗ്രഹിക്കാൻ ശ്രമിക്കുന്നതു് ഫലപ്രദമാണ്. കാരണം, വാച്യസ്വരൂപം കാലാന്തരത്തിൽ മാറുമ്പോൾ, പ്രത്യേകിച്ച് ശ്രദ്ധയോടെ നിരീക്ഷിക്കാത്തവക്ക്, വാചകപദങ്ങളുടെ പൂർവ്വചരിത്രം മനസ്സിലാകുകയില്ല. നാരായവും തൂവലും സ്റ്റീൽനിബ്ബും ഫൗണ്ടൻപേനയും ബാൾപെൻസിലും മററും എല്ലാം ലേഖനികൾ തന്നെ. നൂറു വഷത്തിനുള്ളിൽ പിന്നിൽ പിന്നിൽ വന്നവയാണ് ആദ്യത്തെ രണ്ടും നീക്കി ബാക്കിയുള്ളവ. എല്ലാത്തിൻെറയും പ്രയോജനം എഴുതുക എന്നതുതന്നെയാണ്. ലേഖനി എന്നുമാത്രം പറഞ്ഞാൽ കാലഭേദം കൊണ്ടു വന്ന രൂപഭേദം ശബ്ദഗമ്യമാകയില്ല. പ്രാചീനവസ്തുസംരക്ഷണവിദഗ്ദ്ധന്മാർ മനസ്സിലാക്കിക്കൊടുക്കാത്തപക്ഷം നാരായവും തൂവലും എന്തുപയോഗത്തിനാണെന്ന് വരാൻ പോകുന്ന തലമുറകളിലെ വിദ്യാർത്ഥികൾ ധരിക്കുമോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. അതുപോലെ ഗുരുത്വം എന്താണെന്നും ഇന്നത്തെ അനുഭവംകൊണ്ടുമാത്രം പൂണ്ണമായി ഗ്രഹിക്കാൻ കഴിയാത്തതുകൊണ്ട് പ്രാചീനസാഹിത്യഖനികൾ കുഴിച്ചുനോക്കാൻ നാം നിർബദ്ധരായിത്തീരുന്നു.

**പ്രഥമഗുരുദൈവതങ്ങൾ:**

'തായും തന്തൈയും മുൻഅറിതൈവം' എന്ന തമിഴ്ചൊല്ല് ശാസ്ത്രസമ്മതമായ പ്രാരംഭമാണ് സൂചിപ്പിക്കുന്നതു്. ശരണ്യതയും ഹിതൈഷിത്വവും പ്രേമജന്യമായ കൃതജ്ഞതാബോധവും ഇവയിൽനിന്നുമുണ്ടാകുന്ന പൂജ്യതാബുദ്ധിയുമാണ് ഗുരുഭാവനയെ ചുററിവളരുന്ന ധാർമ്മികമൂല്യങ്ങൾ. ഇവ ആദ്യം അങ്കുരിക്കുന്നതു് മാതാപിതാക്കളുമായുള്ള ബന്ധത്തിൽ നിന്നുമാണ്. അനന്തപ്രമാണത്തിലുള്ള അവരുടെ ഒരു ചിത്രമാണ് ഈശ്വരനെ മാതാവായും പിതാവായും സ്തുതിക്കുമ്പോൾ ഉള്ളിൽ നിറഞ്ഞു കാണാറാകുന്നതു്. ഉല്പത്തിക്കും നിലനില്പിന്നും വളച്ച്യ്ക്കും ഫലപ്രാപ്തിക്കും സംരക്ഷണത്തിന്നും സദ്ഗതിക്കും ദുഃഖനിവാരണത്തിനും നിഷ്കാരണമായി നിമിത്തമാകുന്നവരെ എല്ലാം ഗുരുതുല്യം ആദരിക്കുകയും ശുശ്രൂഷിക്കുകയും ചെയ്യുന്നതു് സംസ്കാരസമ്പത്തിയുടെ സൂചകമായി പരക്കെ കരുതുന്നു. ഈ വിധം ഉതകുന്നവരിൽ ശ്രേഷ്ഠതയുള്ളവരെ മഹാനിർവ്വാണതന്ത്രം ഈവിധം പേരു ചൊല്ലി ക്കാട്ടുന്നു: 'മാതാ പിതാ ബ്രഹ്മദാതാ മഹാന്തോ ഗുരവഃ സ്മൃതാഃ.' ഇവരെ മഹാഗുരുക്കന്മാരെന്നു പ്രസ്താവിച്ചപ്പോൾ ഏതാണ്ട് അതുപോലെ കരുതേണ്ട ഉപഗുരുക്കന്മാരും വിവക്ഷാപരിധിയിൽ വരുന്നു. മഹാഗുരുക്കന്മാരിൽ ആദ്യത്തെ ഇരുവരെ ഏതുവിധം കാണണമെന്നു 'ദേവലസ്മൃതി'യിലെ ചില ശ്ലോകങ്ങൾ മൂലം വ്യക്തമാക്കാം:

നാസ്തി മാതൃസമം ദൈവം
നാസ്തി പിത്രാ സമം ഗുരുഃ
തയോഃ പ്രത്യുപകാരോ ഹി
ന കഥഞ്ചന വിദ്യതേ.

സർവ്വാർത്ഥസംഭവോ ദേഹോ
ജനിതഃ പോഷിതോ യതഃ
ന തയോർയാതി നിർവേശഃ
പിത്രോർമർത്ത്യഃ ശതായുഷീ.

അന്യാധീനം കഥം ദൈവം
പ്രകാരൈരഭിരാധ്യതേ
സ്വാധീനം സമതിക്രമ്യ
പിതരം മാതരം ഗുരും.

'അമ്മയ്ക്കു സമമായി ദൈവമില്ല, അച്ഛനെപ്പോലെ ഗുരുവുമില്ല. അവക്കു ചെയ്യുന്ന പ്രത്യുപകാരം ഒരു തരത്തിലും പൂർത്തിയാകുകയില്ല. ഒരു മനുഷ്യൻ ശതവഷജീവിയായാലും സർവ്വപുരുഷാർത്ഥങ്ങളും കൈയ്വരുത്താൻ ഉപകരണമായ ദേഹം ജനിപ്പിച്ചു പോഷിപ്പിച്ച മാതാപിതാക്കന്മാരോടുള്ള ഋണം വീട്ടാൻ ശക്തനാകയില്ല. ഗുരുക്കന്മാരായ അമ്മയച്ഛന്മാരെ കവച്ചുവെച്ചിട്ട് ദേവന്മാരെ എങ്ങനെയാണു പ്രസാദിപ്പിക്കുക? പിതാക്കൾ നമുക്കു സ്വന്തപ്പെട്ടവരും ദേവന്മാർ സ്വവശത്തിലല്ലാതെയുമാണെന്ന് ആക്കാണു ബോദ്ധ്യമില്ലാത്തതു്!' പ്രാചീനഹൃദയത്തിൻെറ ഈ തുടിപ്പ് സ്കാന്ദമഹാപുരാണത്തിൽ കുറെക്കൂടി ഹൃദയസ്പൃക്കായി കാണാൻ കഴിയും.

പിതാ സ്വർഗ്ഗഃ പിതാ ധർമ്മഃ
പിതാ ഹി പരമം തപഃ
പിതരി പ്രീതിമാപന്നേ
സർവ്വാഃ പ്രീണന്തി ദേവതാഃ.

നാസ്തി മാത്രാ സമം തീർത്ഥം
നാസ്തി മാത്രാ സമാ ഗതിഃ
നാസ്തി മാത്രാ സമം ത്രാണം
നാസ്തി മാത്രാ സമാ പ്രപാ.

കുക്ഷൗ സന്ധാരണാദ് ധാത്രീ
ജനനാത് ജനനീ തഥാ
അംഗാനാം വർദ്ധനാദംബാ
വീരസൂത്വേന വീരസൂഃ.

ശിശോഃ ശുശ്രൂഷണാച്ഛക്തിഃ
മാതാ സ്യാന്മാനനാച്ച സാ
സർവ്വേഷാമേവ പാപാനാം
നിഷ്കൃതിഃ പ്രോച്യതേ ബുധൈഃ.

പിത്രോരഭക്തസ്യ പുനർ-
നിഷ്കൃതിർന്നൈവ വിദ്യതേ.

'പിതൃസേവയുടെ ഫലം നിരതിശയസുഖപ്രാപ്തിയാണ്; പിതൃശുശ്രൂഷ ധർമ്മമാണ്. തന്മൂലം തപശ്ചര്യയുടെ ഫലം സിദ്ധിക്കും. പിതാവിനെ പ്രീതിപ്പെടുത്തിയാൽ എല്ലാ ദൈവതങ്ങളും സന്തുഷ്ടരാകും. മാതാവിനു സമമായ തീർത്ഥമില്ല. ഉത്തമലക്ഷ്യപ്രാപ്തിക്കു വേറെ ഉപായവുമില്ല. വെയിലിൽ പൊരിഞ്ഞവന്നു പാനീയശാല ഏതു പ്രകാരമോ അതിലുമധികമാണ് മാതാവിന്റെ ഫലം. അമ്മയെപ്പോലെ രക്ഷാസ്ഥാനം വേറെയില്ല. വയററിനുള്ളിൽ ഗർഭധാരണം ചെയ്യുതുകൊണ്ട് ധാത്രി എന്നും ജനനഹേതുവാകയാൽ ജനനി എന്നും ഓരോ അവയവവും ഉററുവളർത്തിയതുകൊണ്ട് അംബയെന്നും വീരനെ പ്രസവിച്ചതുകൊണ്ട് വീരപ്രസവയെന്നും ശൈശവത്തിൽ ശുശ്രൂഷിച്ചതുകൊണ്ട് ശക്തിയെന്നും എപ്പോഴും മാനനീയയാകയാൽ മാതാവെന്നും അമ്മ വിശേഷിപ്പിക്കപ്പെടുന്നു. വിദ്വാന്മാർ എല്ലാത്തരത്തിലുമുള്ള പാപങ്ങൾക്കും പ്രായശ്ചിത്തം വിധിക്കുന്നുണ്ടെങ്കിലും അച്ഛനമ്മമാരിൽ ഭക്തിഹീനനായവന്നു നിഷ്കൃതിയില്ലെന്നാണ് തീരുമാനിച്ചിരിക്കുന്നതു്.' മനു വിധിച്ചതു് മരുന്നാണെന്നു വേദംതന്നെ ഘോഷിക്കുന്ന സ്ഥിതിക്കു് ഇതേസംബന്ധിച്ച മാനവവചനം കൂടി ഇവിടെക്കാണിക്കുന്നു.

ഉപാധ്യായാത് ദശാചാര്യ
ആചാര്യാണ്ണു ശതം പിതാ
സഹസ്രേണ പിതൄർമാതാ
ഗൗരവേണാതിരിച്യതേ.

വേദാംഗമോ വേദഭാഗമോ ചൊല്ലിക്കുന്ന ബ്രാഹ്മണൻ ഉപാദ്ധ്യായൻ. അദ്ദേഹത്തെക്കാൾ പത്തുഗുണം മഹനീയനാണ് സമഗ്രവേദം അഭ്യസിപ്പിക്കുന്ന ആചാര്യൻ. നൂറു് ആചാര്യന്മാരുടേതിനു തുല്യമാണ് സ്വപിതാവിന്റെ ഗുരുത്വം. പിതാവിനെക്കാൾ ആയിരം മടങ്ങ് അധികമായ ഗുരുവാകുന്നു മാതാവു്. മാതാവിനു് ഈ മഹത്വം കൈയ്‌വരുത്തുന്നതു് പിതാവിന്റെ ഗുണമാണെന്നു വൈദികധർമ്മം വിധിക്കുന്നു. 'പതിസേവാ ഗുരൗ വാസഃ'– പതിശുശ്രൂഷ ഗുരുകുലവാസമാണെന്നു വിധിച്ച മനുവിന്റെ വിവക്ഷ ഇതുതന്നെ. 'പതിർഗ്ഗുരുഃ പതിസ്തീർത്ഥമിതി സ്ത്രീണാം വിദുർബുധാഃ', എന്നു മേൽ ഉദ്ധരിച്ച പുരാണം ഇതു കുറെക്കൂടി വ്യക്തമാക്കി. യുഗളദേവതകളെ സ്മരിക്കുമ്പോഴും ഈ സംഗതി വിസ്മരിച്ചുകാണുന്നില്ല.

നമോ നിഖിലഗീർവ്വാണഗണശ്രേയോവിധായിനേ
നമസ്തേ ത്രിപുരാരാതേ ഭൂയോ ഗൗരീഗുരോർനമഃ.

അഹിർബുധ്‌ന്യസംഹിതയിലെ ഈ നമസ്കാരമന്ത്രത്തിൽ മഹായോഗേശ്വരനായ മഹേശനെ 'ഗൗരീഗുരു' ആയി വർണ്ണിക്കുന്നതു് ബിംബഭൂതമായ ഉദാഹരണമായി വേറെ അനവധി സ്തുതിപദ്യങ്ങളിൽ പ്രതിബിംബിക്കുന്നതു കാണാൻ കഴിയും.

**ആദ്യത്തേതായ ഗുരുശുശ്രൂഷാരൂപമായ തപസ്സ്:**

ആഹാരം, യജ്ഞം, തപസ്സ് എന്നിവ, സാധാരണജനങ്ങൾ രാജസമോ താമസമോ ആയ രീതിയിലാണ് അനുഷ്ഠിക്കുക. ഉത്തമഫലം കാംക്ഷിക്കുന്നവർ സാത്വികമായ രീതിയിൽ ഇവ പാലിക്കണമെന്ന് ശ്രീഭഗവാൻ ഗുണത്രയവിഭാഗയോഗത്തിൽ വിധിക്കുന്ന കൂട്ടത്തിൽ തപസ്സിനെ കായികം, വാചികം, മാനസികം എന്നു മൂന്നു വകയായി പിരിക്കുന്നു. കായികമായ തപസ്സിൽ ഒന്നാമതായി പറയുന്നതു് ദേവദ്വിജഗുരുപ്രാജ്ഞപൂജനമാണ്. മഹാഗുരുക്കന്മാർ മൂന്നും ഇവിടെ ഉദ്ദേശ്യമാണെങ്കിലും മാതാപിതാക്കന്മാരാണ് പ്രധാനമായി കരുതപ്പെടേണ്ടതു്. കാരണം, നേരത്തെ

തന്നെ ക്ഷേത്രജ്ഞാദ്ധ്യായത്തിൽ ജ്ഞാനസാധനങ്ങളിലൊന്നായി *ആചാര്യോപാസനം* ഊന്നിപ്പറഞ്ഞിട്ടുണ്ട്. അതുകൊണ്ട് പിന്നീടു വരുന്ന ഈ പ്രകരണത്തിൽ മാതാപിതാക്കന്മാരെ ശരീരപ്രധാനമായ സേവനംകൊണ്ട് പരിചരിക്കുന്നതു് തപസ്സായിക്കരുതപ്പെടുന്നു എന്നു നിശ്ചയിക്കാം. മാതാപിതാക്കളുടെ ശുശ്രൂഷണം തപോരൂപത്തിൽ അനുഷ്ഠിക്കുന്ന ക്രമം ദിഗ്ദർശനാർഥം മഹാനിർവാണതന്ത്രത്തിൽനിന്നും പ്രമാണമായി ഉദ്ധരിക്കുന്നു:

ആസനം ശയനം വസ്ത്രം
പാനം ഭോജനമേവ ച
തത്തത്സമയമാജ്ഞായ
മാത്രേ പിത്രേ നിയോജയേത്.

ശ്രാവയേത് മൃദുലാം വാണീം
സർവ്വദാ പ്രിയമാചരേത്
പിത്രോരാജ്ഞാനുസാരീ സ്യാത്
സത്പുത്രഃ കുലപാവനഃ.

ഔദ്ധത്യം പരിഹാസം ച
തർജനം പരിഭാഷണം
പിത്രോരഗ്രേ ന കുർവീത
യദീച്ഛേദാത്മനോ ഹിതം.

മാതരം പിതരം വീക്ഷ്യ
നത്വോത്തിഷ്ഠേത് സസംഭ്രമഃ
വിനാഽജ്ഞയാ നോപവിശേത്
സംസ്ഥിതഃ പിതൃശാസനേ.

വിദ്യാധനമദോന്മത്തോ
യഃ കുര്യാത് പിതൃഹേളനം
സ യാതി നരകം ഘോരം
സർവധർമ്മബഹിഷ്കൃതഃ.

മാതരം പിതരം പുത്രം
ദാരാനതിഥിസോദരാൻ
ഹിത്വാ ഗൃഹീ ന ഭുഞ്ജീയാത്
പ്രാണൈഃ കണ്ഠഗതൈരപി.

വഞ്ചയിത്വാ ഗുരൂൻ ബന്ധൂൻ
യോ ഭുംക്തേ സ്വോദരംഭരഃ
ഇഹൈവ ലോകഗർഹ്യോഽസൗ
പരത്ര നരകീ ഭവേത്.

അച്ഛനമ്മമാർക്ക് ഇരിക്കാനും കിടക്കാനും ഉടുക്കാനും വേണ്ടതു സൗകര്യം ഏർപ്പെടുത്തി ഭോജനവും പാനീയവും മററും സമയമറിഞ്ഞു കൃത്യമായി അടുപ്പിച്ചുകൊടുക്കണം. മൃദുവചനങ്ങൾ മാത്രമേ അവരുടെ കാതിൽ വീഴാൻ ഇടയാക്കാവൂ. കുലശുദ്ധിവരുത്തുന്ന ഉത്തമപുത്രൻ സർവദാ അവരുടെ പ്രിയമറിഞ്ഞു വേണ്ടതു നടത്തുകയും അവരുടെ ആജ്ഞ പാലിക്കുകയും ചെയ്യും. *തനിക്കു ഹിതമുണ്ടാകണമെന്നു കാംക്ഷിക്കുന്നവൻ* മാതാപിതാക്കളുടെ സന്നിധിയിൽ ഔദ്ധത്യം കാണിക്കരുതു്, പരിഹാസം പറയരുതു്, അന്യരെ ശകാരിക്കരുതു്, പരനിന്ദചെയ്യരുതു്; പിതൃശാസനം പാലിക്കാൻ കൊതിക്കുന്നവൻ ആദ്യംതന്നെ മാതാപിതാക്കളെക്കണ്ടാൽ ഭക്തിജന്യമായ തിടുക്കത്തോടെ നമസ്കരിച്ച് എഴുന്നേററു നിൽക്കണം. അവരുടെ അനുമതിപ്രകാരം ഇരിക്കണം. കൂടുതൽ പഠിപ്പും ധനം സമ്പാദിക്കുന്നതിനു സാമർത്ഥ്യവും ഉണ്ടെന്നുള്ള ഗർവംകൊണ്ട് ഉന്മത്തനായി അവരെക്കൂട്ടാക്കാത്തവൻ ഒരു പുണ്യകാര്യത്തിനും പററിയവനല്ല. മാത്രമല്ല, അയാളുടെ യാത്ര ഘോരനരകത്തിലേയ്ക്കുതന്നെയാണുതാനും. പ്രാണൻ നിർഗ്ഗമിക്കുവാൻപോകുന്ന അവസ്ഥയിലും വീട്ടുകാരൻ, അമ്മ അച്ഛൻ മകൻ പത്നി അതിഥികൾ സോദരന്മാർ ഇവരെ മാററി നിർത്തി സുഖഭോഗങ്ങൾ അനുഭവിക്കരുതു്. ഗുരുക്കന്മാരെയും ബന്ധുക്കളെയും വഞ്ചിച്ച് വയറു നിറയ്ക്കുന്ന ഉദരംഭരി ഈ ജന്മത്തിൽ ലോകരുടെ പഴിയും പിന്നീടു നരകവും നേടുന്നു.

സ്വപുത്രന്മാർക്കു ഗുരു ആയിത്തീരേണ്ട പിതാവ്, തൻെറ പത്നി തന്നെ ഗുരുവായിക്കാണണമെങ്കിൽ താൻ ഏതുവിധം പെരുമാറണമെന്ന് ഉദ്ധരിച്ച പ്രമാണഗ്രന്ഥം ഈവിധം തുടരുന്നു:

ന ഭാര്യാം താഡയേത് ക്വാപി
മാതൃവത് പരിപാലയേത്
ന ത്യജേദ് ഘോരകഷ്ടേഽപി
യദി സാധ്വീ പതിവ്രതാ.
ധനേന വാസസാ പ്രേമ്ണാ
ശ്രദ്ധയാ മൃദുഭാഷണൈഃ
സതതം തോഷയേദ്ദാരാൻ
നാപ്രിയം ക്വചിദാചരേത്.
സ്ഥിതേഷു സ്വീയദാരേഷു
സ്ത്രിയമന്യാം ന സംസ്പൃശേത്
ദുഷ്ടേന ചേതസാ വിദ്വാൻ
അന്യഥാ നാരകീ ഭവേത്.
വിരളേ ശയനം വാസം
ത്യജേത് പ്രാജ്ഞഃ പരസ്ത്രിയാ
അയുക്തഭാഷണം ചൈവ
സ്ത്രിയം ശൗര്യം ന ദർശയേത്.

ഒരിടത്തും ഭാര്യയ്ക്കു വേദനയുണ്ടാക്കരുതു്. അമ്മയെപ്പോലെ പാലിക്കണം. പതിവ്രതയായ സാധ്വിയെ എത്ര വലിയ കഷ്ടാവസ്ഥയിലും പിരിയരുതു്. ധനം, വസ്ത്രം, പ്രേമം, ശ്രദ്ധ, മൃദുഭാഷണം ഇവകൊണ്ടു് നിരന്തരം തൃപ്തിപ്പെടുത്തണം. അപ്രിയമായതു് ഒരിക്കലും ചെയ്യരുതു്. സ്വപത്നിയുള്ളവൻ പരസ്ത്രീസ്പർശം സർവ്വഥാ വർജ്ജിക്കണം. ആ വിധം വർജ്ജിക്കാത്ത മലിനഹൃദയൻ നരകഭാക് ആയിത്തീരും. അറിവുള്ളവർ വിജനമായിടത്തു് പരസ്ത്രീയോടുകൂടി വാസമോ ശയനമോ ചെയ്യുകയില്ല. സംഭാഷണവും വർജ്ജിക്കും. ഒരിക്കലും സ്വപത്നിയുടെ നേർക്കു് ശൗര്യം കാണിക്കരുതു്. കുലത്തിൽ ഗുരുജനങ്ങൾ ഉണ്ടാകുന്നതിനും സന്തതികൾ ശ്രേഷ്ഠന്മാരായിത്തീരുന്നതിനും വിദ്യാവംശം നിഷ്കളങ്കമായി നിലനില്ക്കുന്നതിനും ഈ വിധമുള്ള കരുതലുകൾ ആവശ്യമെന്നു് ധർമ്മശാസ്ത്രപ്രവർത്തകന്മാർ നിശ്ചയിച്ചിരുന്നു.

---

# ജീവത്വം

**സ്വാമി രാമാനന്ദസരസ്വതി**

തദ്വജ്ജീവത്വം – ബ്രഹ്മണി – തദ്വജ്ജീവത്വം.
യദ്വത്തോയേ ചന്ദ്രദ്വിത്വം
യദ്വന്മുകുരേ പ്രതിബിംബത്വം. (തദ്വ........)
സ്ഥാണൗ യദ്വന്നരരൂപത്വം
ഭാനുകരേ യദ്വത്തോയത്വം. (തദ്വ........)
ശുക്തൗ യദ്വത് രജതമയത്വം
രജ്ജൗ യദ്വത് ഫണിദേഹത്വം. (തദ്വ........)
പരമഹംസഗുരുണാദ്വയവിദ്യാ
ഭണിതാ ധിക്കൃതമായാവിദ്യാ.

ശ്രീ സദാശിവബ്രഹ്മേന്ദ്രർ.

'ജീവത്വം അങ്ങനെയാണു് – ബ്രഹ്മത്തിൽ – ജീവത്വം അങ്ങനെയാണു്.' എങ്ങനെ ?

1. വെള്ളത്തിൽ രണ്ടു ചന്ദ്രന്മാരെങ്ങനെയോ (വെള്ളം ചലിക്കുമ്പോൾ എങ്ങനെ രണ്ടു ചന്ദ്രന്മാർ കാണപ്പെടുന്നുവോ), കണ്ണാടിയിൽ പ്രതിബിംബത്വം എങ്ങനെയോ, അങ്ങനെതന്നെ.

2. തൂണിൽ മനുഷ്യരൂപത്വം എങ്ങനെയോ, സൂര്യകിരണത്തിൽ ജലത്വം (മരുമരീചിക) എങ്ങനെയോ, അങ്ങനെതന്നെയാണു് ബ്രഹ്മത്തിൽ ജീവത്വവും.

3. മുത്തുച്ചിപ്പിയിൽ വെള്ളി എങ്ങനെയോ (വെയിലടിക്കുമ്പോൾ എങ്ങനെ കാണപ്പെടുന്നുവോ), കയറിൽ പാമ്പെങ്ങനെയോ (മന്ദാന്ധകാരത്തിൽ എങ്ങനെ കാണപ്പെടുന്നുവോ), അങ്ങനെ.

4. പരമഹംസഗുരു ഉപദേശിക്കുന്ന അദ്വയവിദ്യ മായാവിദ്യയെ നശിപ്പിക്കുന്നു.

'ഏകമേവാദ്വിതീയം = (ബ്രഹ്മം) രണ്ടാറ ഒന്നുമാത്രമാണു്. അതിവിശിഷ്ടമാണു്,' എന്നാണു് ഛാന്ദോഗ്യോപനിഷത്തുദ്ഘോഷിക്കുന്നതു്. (VI. – 2. 1.) രണ്ടെന്നതില്ലാതെ ഒന്നുമാത്രമായിരിക്കുമ്പോൾ, അതിൽ ഈ ജീവത്വം (നാനാത്വവും പലവിധ പ്രപഞ്ചത്വവും) എങ്ങനെയാണു് കടന്നുകൂടിയതു് ? മുക്കാലങ്ങളിലും നാനാത്വമെന്നതൊരണുമാത്രം പോലും ഇല്ലെന്നാണു് ശാസ്ത്രാചാര്യന്മാർ ശക്തിമത്തായിട്ടു പ്രസ്താവിക്കുന്നതു്. നാം വാസ്തവത്തിൽ ജീവത്വവും, സുഖദുഃഖങ്ങളും, നാനാത്വവും, പ്രപഞ്ചത്വവുമെല്ലാം കാണുകയും അനുഭവിക്കുകയും ചെയ്യുമ്പോൾ, അവയെ എങ്ങനെയാണു് നിരസിക്കുന്നതു് ? ഈ ചോദ്യത്തിനുള്ള ഉത്തരം ശ്രീ സദാശിവബ്രഹ്മേന്ദ്രരുടെ, മേലുദ്ധരിക്കപ്പെട്ട ഗാനത്തിൽ കാണാവുന്നതാണു്.

ചന്ദ്രൻ ഒന്നേ ഉള്ളൂ. അതാടുന്നുമില്ല. എന്നാൽ, കാററടിച്ചലയടിക്കുന്ന വെള്ളത്തിൽ നോക്കുമ്പോൾ എത്രയോ ചന്ദ്രന്മാ-

രെയും അവരെല്ലാമാടുന്നതായും നാം കാണുന്നുണ്ടല്ലോ. കണ്ണാടികളിൽ യാതൊന്നുമില്ല. എങ്കിലും അതിൽ നോക്കുന്ന ആളുടെ പ്രതിരൂപം കാണപ്പെടുന്നുണ്ടല്ലോ. ഒരു തൂണ നില്ക്കുന്നു. ശരിയായ വെളിച്ചമില്ലാതിരിക്കുമ്പോൾ, നോക്കുന്ന ഒരാൾക്ക് അതൊരു മനുഷ്യനായോ, കള്ളനായോ, പിശാചായോ എല്ലാം തോന്നുന്നു. മരുഭൂമിയിൽ വെള്ളത്തിൻെറ കണികപോലുമില്ല. എന്നാൽ നല്ല വെയിൽ അടിക്കുമ്പോൾ അവിടെ വെള്ളം ഉള്ളതായിട്ട യാത്രക്കാർക്ക തോന്നുന്നു (മൃഗതൃഷ്ണ). കുടിക്കുവാൻ നോക്കിയാൽ ഒരു തുള്ളി വെള്ളം പോലും കിട്ടുകയില്ല. നല്ല വെയിലടിക്കുമ്പോൾ മുത്തുച്ചിപ്പിയിൽ വെള്ളി ഉള്ളതായിട്ട തോന്നുന്നു. എന്നാൽ എടുക്കാൻ പോയാൽ വെള്ളിയൊട്ടു കിട്ടുകയുമില്ല. സന്ധ്യാസമയത്തു് നല്ല വെളിച്ചമില്ലാത്തപ്പോൾ ഒരു കയറുകഷണം ഒരു സപ്പമായിട്ട കാണപ്പെടുന്നു. അതു പത്തി ഉയത്തി ആടുന്നതായും തോന്നുന്നു. എന്നാൽ, ഒരു വിളക്ക കൊണ്ടുവന്നു നോക്കുമ്പോൾ അവിടെ കിടക്കുന്നതു് ഒരു കയറിൻകഷണമാണെന്നും സപ്പമല്ലെന്നും ബോദ്ധ്യമാകുന്നു. പരമഹംസഗുരുവിൽനിന്നും പരമമായ അദ്വയവിദ്യോപദേശം ലഭിക്കുമ്പോൾ, ജ്ഞാനോദയമുണ്ടാവുകയും മായയും അവിദ്യയും എല്ലാം താനേ മറഞ്ഞുപോവുകയും ചെയ്യുന്നു. മായയുടെ വിദ്യകളൊന്നും അവിടെ ഫലിക്കുകയില്ല. ഗുരൂപദേശം എങ്ങനെയാണ് ഗ്രഹിക്കേണ്ടതു് എന്നു് താഴെ കാണുന്ന വേറൊരു ഗാനത്തിൽ ആ ജ്ഞാനി വിവരിക്കുന്നുണ്ടു്:

> പരമഹംസഗുരുഭണിതം ഗീതം
> യേ പഠന്തി നിഗമാത്ഥസമേതം
> നഹി രേ നഹി ശങ്കാ — കാചിത്
> നഹി രേ നഹി ശങ്കാ.

പരമഹംസഗുരുക്കന്മാരുടെ പരമോപദേശഗീതങ്ങളെ വേദാത്ഥസഹിതം പഠിക്കുന്നവക്ക സംശയമെന്നതു ലേശംപോലും ഉണ്ടാവുകയില്ല — സംശയം തീരെ ഉണ്ടാവുകയില്ല. (അവരുടെ ഉപദേശം വേദാന്തസാരംതന്നെ.)

ദൃശ്യമായവയെല്ലാംതന്നെ തോന്നൽ മാത്രമാണു്. വാസ്തവത്തിലൊന്നും ഇല്ലതന്നെ. എന്നാൽ കാണുന്ന സമയം അവയെല്ലാം വാസ്തവത്തിലുള്ളവയെപ്പോലെതന്നെ തോന്നുന്നു. യഥാത്ഥജ്ഞാനദീപപ്രകാശത്തിൽ അതൊന്നും മൂന്നു കാലത്തിലുമില്ലാത്തതാണെന്നു ബോദ്ധ്യമാകുന്നു. സ്വപ്നദൃഷ്ടാന്തവും ഈ നിഗമനത്തെ ദൃഢീകരിക്കുന്നു. ഒരു മുറിയിൽ ഒരു കട്ടിലിൽ രാത്രി കതകടച്ചു വിളക്കണച്ചു കിടന്നുറങ്ങുന്ന ആരം പകൽ നല്ല സൂര്യപ്രകാശത്തിൽ കാടും കടലും കാറും കപ്പലും ആകാശവിമാനവും എല്ലാം സ്വപ്നം കാണുന്നു. അമേരിക്കയിലും യൂറോപ്പിലും മററും പോയതായും പലരേയും കണ്ടതായും പല കാര്യങ്ങളും ചെയ്തതായും കാണുന്നു. സ്വഗ്ഗത്തിലും നരകത്തിലും പോയതായും വിവിധസുഖദുഃഖങ്ങളനുഭവിച്ചതായും കാണുന്നു. ചില നിമിഷങ്ങളിൽ പല വഷങ്ങളിലെ സംഭവങ്ങൾ കാണുന്നു. എന്നാൽ, ഉണന്നു നോക്കുമ്പോൾ, ഇതൊന്നുമില്ല. താനെങ്ങും പോയതുമില്ല, ഒന്നും കണ്ടതുമില്ല, അനുഭവിച്ചതുമില്ല. ദൃശ്യമെല്ലാം മിത്ഥ്യ; ദ്രഷ്ടാവു് (കണ്ടവൻ)മാത്രം സത്യം. സവ്വസാക്ഷിയായ ഈ ദ്രഷ്ടാവാണു പരബ്രഹ്മം, ആത്മാ. അതൊന്നുമാത്രമേ മുക്കാലത്തിലും ഉള്ളൂ.

> ബ്രഹ്മ സത്യം ജഗന്മിത്ഥ്യാ
> ജീവോ ബ്രഹ്മൈവ നാപരഃ.

'ബ്രഹ്മം മാത്രം സത്യം. ഈ കാണുന്ന പ്രപഞ്ചം മിത്ഥ്യ. ജീവൻ ബ്രഹ്മംതന്നെയാണു്, വേറൊന്നുമല്ല.' എന്നുള്ളതു് ശ്രീ ആചാര്യസ്വാമികളുടെ പ്രസ്താവനയാണു്. 'ബ്രഹ്മൈവ ജീവഃ സകലം ജഗച്ച.' 'ജീവനും സകലപ്രപഞ്ചവും എല്ലാമായിട്ട തോന്നുന്നതു് ബ്രഹ്മംതന്നെ' എന്നാണു് വിവേകചൂഡാമണി ഉദ്ഘോഷിക്കുന്നതു്.

പരബ്രഹ്മം പരമാനന്ദപരിപൂണ്ണമാണു്, അഖണ്ഡൈകരസമാണു്. 'ആനന്ദം ബ്രഹ്മ' എന്നാണു് ശ്രുതി ഘോഷിക്കുന്നതു്. എന്നാൽ, ജീവൻ ദേശകാലവസ്തുപരിച്ഛിന്നനും കിഞ്ചിജ്ഞനും സ്വല്പശക്തിയും സ്വല്പസുഖിയും അധികദുഃഖിയും മററും ആയിട്ടാണു് കാണപ്പെടുന്നതു്. അജ്ഞാനാവരണംമൂലം സ്വരൂപബോധമില്ലായ്മയാണു് ഇതിനു കാരണം. ഉപാധികളുമായി താനാണെന്നുള്ള തോന്നലും ആ ഉപാധികളോടുള്ള ആസക്തിയുമാണു് ദുഃഖഹേതുവായിരിക്കു

ന്നതു്. തത്ത്വവിചാരം ചെയ്തുനോക്കുമ്പോൾ ഈ ഉപാധികളെല്ലാം മിത്ഥ്യയാണെന്നു മനസ്സിലാകും. സോപാധികനാണെന്നു തോന്നുമ്പോൾ കൂടിയും കിട്ടുന്ന സ്വല്പസുഖം ഉപാധികളിൽ നിന്നല്ല, വിഷയങ്ങളിൽ നിന്നല്ല, കിട്ടുന്നതു്. ആയിരം താമരദളങ്ങൾ ഒന്നിനു മേലൊന്നായിട്ടു് അടുക്കിവെച്ചു് ഒരു മൂർച്ചയുള്ള സൂചി കൊണ്ടവയെ തുളയ്ക്കുകയാണെങ്കിൽ ക്ഷണനേരത്തിനുള്ളിൽ ആ ജോലി തീരുന്നു. ഓരോ ദളത്തേയും തുളയ്ക്കുമ്പോൾ സൂചിക്കു ജോലിയും,ഒരു ദളത്തിൽനിന്നും മറ്റൊന്നിലേയ്ക്കു പോകുന്ന സമയം അതിനു വിശ്രമവും ഉണ്ടു്. എന്നാൽ ഈ വിശ്രമസമയം അതിസൂക്ഷ്മമായിരിക്കുന്നതിനാൽ എത്രയെന്നു കണ്ടുപിടിക്കുവാൻ സാദ്ധ്യമല്ല. അതുപോലെയുള്ള അതിസൂക്ഷ്മമായ സമയത്തേയ്ക്കു് മനസ്സു് വിഷയാസ്വാദത്തിൽനിന്നും വിരമിച്ചു് ഇനിയൊരാഗ്രഹമുയൻന്നുവരുന്നതിനുമുമ്പായി ആത്മാവിൽ ലയിക്കുന്നു. ഉപാധിലയത്തിൽ ആത്മാനന്ദാഖണ്ഡൈകരസസാഗരത്തിന്റെ ഒരു കണികയാണു് മനസ്സിൽ സ്ഫുരിക്കുന്നതു്. ഇതാണു് സുഖമായി നമുക്കനുഭവപ്പെടുന്നതു്. സുഖമുള്ളിടത്തുനിന്നല്ലാതെ അതു ലഭ്യമല്ലല്ലോ. വിഷയങ്ങളിൽ സുഖലേശംപോലും സത്യമായിട്ടില്ല. ഉണ്ടെങ്കിൽ ഒരേ വിഷയം എല്ലാപ്പോഴും എല്ലാവക്കും സുഖപ്രദമായിട്ടിരിക്കണം. അങ്ങനെ അനുഭവപ്പെടുന്നില്ലല്ലോ. ഒരാൾക്കു സുഖം നൽകുന്നതു് മറ്റൊരാൾക്കു ദുഃഖമാണു നൽകുന്നതു്. ഒരാൾക്കുതന്നെ ഒരു സമയത്തു സുഖമായിരിക്കുന്നതു് മറ്റൊരു സമയത്തു ദുഃഖമായിരിക്കുന്നു. ശീതകാലത്തു് അഗ്നി സുഖകാരണമാണെങ്കിലും ഉഷ്ണകാലത്തു് അതുതന്നെ ദുഃഖകാരണമായിരിക്കുന്നു. വിഷയങ്ങളിൽനിന്നല്ല സുഖം കിട്ടുന്നതെന്നുള്ളതിനു് സുഷുപ്തിസുഖം നല്ല തെളിവു തരുന്നുണ്ടു്. ഉറക്കത്തിൽ ഉപാധികളൊന്നുമില്ല. മനസ്സും ഇന്ദ്രിയങ്ങളും ബുദ്ധിയുമെല്ലാമപ്പോൾ ലയിച്ചിരിക്കുന്നു. എന്നാലും നല്ല സുഖമായുറങ്ങി എന്നു് പിന്നീടറിയാറാകുന്നു. ഇങ്ങനെ സുഖം കിട്ടുന്നതു് വിഷയങ്ങളിൽനിന്നല്ലെന്നും ആത്മാവിൽനിന്നാണെന്നും ദൃഢമായിട്ടറിയുമ്പോൾ, പിന്നീടു് സുഖത്തിനായിക്കൊണ്ടു് സാധകൻ ഒരിക്കലും വിഷയങ്ങളുടെ പിന്നാലെ ഓടുകയില്ല. എപ്പോളാണോ ഈ ബോധം ഇളകാത്തവിധം ദൃഢമാകുന്നതു് അപ്പോൾ,

> ഉപാധിരായാതി സ ഏവ ഗച്ഛതി
> സ ഏവ കർമ്മാണി കരോതി ഭുങ്ക്തേ
> സ ഏവ ജീര്യൻ മ്രിയതേ സദാഽഹം
> കുലാദ്രിവന്നിശ്ചല ഏവ സംസ്ഥിതഃ.

'ഉപാധിയാണു് വരുന്നതും പോകുന്നതും (ഉണ്ടാകുന്നതും നശിക്കുന്നതും); അതുതന്നെയാണു കർമ്മങ്ങൾ ചെയ്യുന്നതും അവയുടെ ഫലങ്ങളനുഭവിക്കുന്നതും; ജീർണ്ണിക്കുന്നതും മരിക്കുന്നതും അതുതന്നെ. ഞാൻ കുലപർവ്വതത്തെപ്പോലെ ഒരിക്കലും ചലിക്കാതെ സ്ഥിതി ചെയ്യുന്നതേയുള്ളു.' എന്ന വിവേകചൂഡാമണിയിലെ ആചാര്യസൂക്തം അനുഭവമാകുന്നു.

ബൃഹദാരണ്യകോപനിഷത്തിലെ താഴെ ഉദ്ധരിക്കുന്ന മന്ത്രം ഇവിടെ സ്മരണീയമാണു്.

> ആത്മാനം ചേദ് വിജാനീയാദ്
> അയമസ്മീതി പൂരുഷഃ
> കിമിച്ഛൻ കസ്യ കാമായ
> ശരീരമനുസംജ്വരേത് ? (IV. 11. 12.)

'ഇങ്ങനെ (ഉപനിഷത്തിലെ മുൻമന്ത്രങ്ങളിൽ വിവരിച്ചിരിക്കുന്നമാതിരി 'നേതി, നേതി=ഇതല്ല, ഇതല്ല' എന്ന തത്ത്വാനുസരണം) സവ്വത്തേയും നിഷേധിച്ചശേഷം അനിഷേദ്ധ്യമായി ബാക്കിയിരിക്കുന്ന പരമാത്മതത്ത്വമേതോ സവ്വസാക്ഷിയായ ആ ആത്മാവിനെ ഞാൻ ആത്മാവാണെന്നു് ആർ അറിയുന്നുവോ, അങ്ങനെയുള്ള ആത്മജ്ഞാനിക്കു് എന്തൊരാഗ്രഹമാണു് ഉണ്ടായിരിക്കുക ? (താനൊഴിച്ചു വേറെ യാതൊന്നും ഇല്ലല്ലോ.) ഏതൊരാഗ്രഹം സാധിക്കാനായിക്കൊണ്ടാണു് ശരീരത്തെ ഉപദ്രവിക്കുക ?' താൻതന്നെയായിരിക്കുന്ന ആത്മാവൊഴിച്ചു് ബാക്കി എല്ലാം മിത്ഥ്യയാണു്. അതുകൊണ്ടു് അയാൾക്കു് വേറൊന്നിനെ ആഗ്രഹിക്കുവാനോ അതു സാധിക്കുവാനായിക്കൊണ്ടു് ശരീരത്തെ പീഡിപ്പിക്കുവാനോ ഉള്ള സാദ്ധ്യത ലേശം പോലുമില്ല. ഈ ജ്ഞാനമില്ലാത്തവർ മാത്രമേ ഭാര്യാപുത്രാദികളായ മറ്റുള്ളവർ ഉണ്ടെന്നും അവരുടെ ആഗ്രഹങ്ങളെ പൂരിപ്പിക്കുവാൻ വേണ്ടി വിത്താദികളാവശ്യമുണ്ടെന്നും വിചാ

രിക്കു. അവർ മാത്രമേ ശരീരങ്ങളെ ഇച്ഛിച്ച വിഷയം നേടാനായിട്ട് പീഡിപ്പിക്കുകയുള്ളൂ. എന്നാൽ ആത്മജ്ഞാനിക്കാവട്ടെ, അങ്ങനെ യൊന്നും തീർച്ചയായിട്ടുമില്ല. 'ചേത' എന്ന പ്രത്യയം അങ്ങനെയുള്ള ആത്മജ്ഞാനപ്രാപ്തി അത്യന്തം ദുർല്ലഭമാണെന്നു് കാണിക്കുകയാണു ചെയ്യുന്നതു്.

ഈ അവസ്ഥയെത്തന്നെയാണു് ജീവന്മുക്തി എന്നു പറയുന്നതു്. ശ്രീഭഗവാൻ ഗീതയിൽ അർജ്ജുനനോടിങ്ങനെ ഉപദേശിക്കുന്നു:

ജ്ഞാതും ദ്രഷ്ടും ച തത്ത്വേന
പ്രവേഷ്ടും ച പരന്തപ. (XI.54)

ഈ പരമാത്മത്തെ ശാസ്ത്രാചാര്യോക്തികൾമൂലം നല്ലപോലെ അറിയണം. അറിഞ്ഞതിനെ നേരിട്ടു കാണണം. പിന്നീടതിൽ പ്രവേശിക്കണം. അതായതു് അനുഭവംമൂലം അതായിട്ടൊന്നായിത്തീരണം. ഇതിനു് ശ്രവണമനനനിദിദ്ധ്യാസനാദി സാധന നിഷ്കപടമായും നിരന്തരമായും, സർവ്വദാ സുദീർഘകാലം ചെയ്തേ പറ്റൂ. 'നാന്യഃ പന്ഥാ' വേറേ വഴിയൊന്നുമില്ല. അർജ്ജുനനെ ഇവിടെ 'പരന്തപ' എന്നാണു് ഭഗവാൻ സംബോധന ചെയ്തിരിക്കുന്നതു്. വളരെ യുക്തംതന്നെയാണതു്. പരന്മാരെ (ശത്രുക്കളെ) തപിപ്പിക്കുന്നവനാണു് പരന്തപൻ. കാമക്രോധലോഭമോഹാദി ആന്തരരിപുക്കളെ ഇങ്ങിനിവരാതവണ്ണം ദഹിപ്പിക്കുവാൻ കഴിയുന്ന ഒരു ധീരസാധകനുമാത്രമേ ആത്മസ്വാരാജ്യപ്രാപ്തിയിൽ വിജയം ലഭിക്കൂ.

ജാഗ്രത്സ്വപ്നസുഷുപ്ത്യാദി
പ്രപഞ്ചം യത് പ്രകാശതേ
തദ്ബ്രഹ്മാഹമിതി ജ്ഞാത്വാ
സർവ്വബന്ധൈഃ പ്രമുച്യതേ. 17

ത്രിഷു ധാമസു യദ്ഭോഗ്യം
ഭോക്താ ഭോഗശ്ച യദ്ഭവേത്
തേഭ്യോ വിലക്ഷണഃ സാക്ഷീ
ചിന്മാത്രോഽഹം സദാശിവഃ. 18

കൈവല്യോപനിഷത്തു്.

'ഉണർവ്വു്, സ്വപ്നം, ഉറക്കം മുതലായവയായി പ്രകാശിക്കുന്നതായ ഈ കാണപ്പെടുന്ന പ്രപഞ്ചം പരബ്രഹ്മംതന്നെയാണു്. അതു ഞാൻ തന്നെയാണു്.' ഇങ്ങനെ ശരിയായിട്ടറിയുന്ന ജ്ഞാനി സർവ്വബന്ധങ്ങളിൽനിന്നും വിമുക്തനാകുന്നു.

ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥകളാകുന്ന മൂന്നു ധാമങ്ങളിലും അനുഭവിക്കുന്നവനും, അനുഭവപദാർത്ഥങ്ങളും അനുഭവങ്ങളുമായിട്ടുള്ള എല്ലാത്തിൽനിന്നും വിലക്ഷണനായ (വിഭിന്നനായ) സർവ്വസാക്ഷി ആയ ജ്ഞാനസ്വരൂപനും സദാശിവനും (എപ്പോഴും മംഗളമായിട്ടുള്ളവനും) ഞാൻ തന്നെയാണു്.

ധീരമായ ഈ പ്രസ്താവന പരമാർത്ഥതത്ത്വത്തിൽ ജീവത്വമെന്നതില്ലെന്നും, അദ്വിതീയ ബ്രഹ്മം മാത്രമേ ഉള്ളൂ എന്നും തെളിയിക്കുന്നു.

പരബ്രഹ്മത്തിന്റെ പരമാനുഗ്രഹത്താൽ എല്ലാവരും പരമാനന്ദസാഗരത്തിലാറാടി സുഖിക്കുമാറാകട്ടെ എന്നു് നമുക്കു് നിഷ്കളങ്കമായി പ്രാർത്ഥിക്കാം!

---

ജീവാത്മാവാരാണു്? അഷ്ടപാശബദ്ധനായ ആത്മാവു്. ജീവന്മാർ പലതരം: നിത്യജീവൻ, മുക്തജീവൻ, മുമുക്ഷുജീവൻ, ബദ്ധജീവൻ. നാരദൻ, ശുകദേവൻ തുടങ്ങിയവർ നിത്യജീവന്മാരാണു്. ആവിക്കപ്പലുപോലെയാണവർ. സ്വയം കടൽ താണ്ടുന്നു; അന്യരെയും കടത്തുന്നു........മുമുക്ഷുജീവന്മാർ സംസാരജാലത്തിൽനിന്നും പുറത്തുചാടാൻ പ്രാണൻ കളഞ്ഞു പിടയുന്നു. ഒന്നോ രണ്ടോ പേർക്കു് വലയ്ക്കു പുറത്തു ചാടാൻ കഴിയുന്നു. അങ്ങനെ ചാടിയവർ മുക്തജീവന്മാർ. നിത്യജീവന്മാർ വലയിൽ പെടുന്നേ ഇല്ല. എന്നാൽ ബദ്ധജീവന്മാർക്കു്, സംസാരജീവന്മാർക്കു്, ബോധമേ ഇല്ല. അവർ വലയിൽ കുടുങ്ങിയാണു് കഴിയുന്നതു്. എന്നാലും വലയിൽ പെട്ടു എന്ന സംഗതികൂടി അറിയുന്നില്ല. അവരുടെ മുമ്പിൽവെച്ചു് ഈശ്വരകാര്യങ്ങൾ പറഞ്ഞാൽ അവർ ഉടനെ സ്ഥലം വിടും.

— ശ്രീരാമകൃഷ്ണവചനാമൃതം II. 444.

# വിവേകാനന്ദസ്വാമിജിയുടെ സനാതനസന്ദേശം

## വി. കൃഷ്ണൻകുട്ടി നായർ

അനാദികാലംമുതല്ക്കുതന്നെ നിരവധി സന്ന്യാസിവര്യന്മാർക്കും മതാചാര്യന്മാർക്കും ജന്മമരുളിയിട്ടുള്ള പുണ്യഭൂമിയാണ് ഭാരതം. പാശ്ചാത്യവും പൗരസ്ത്യവുമായ വിരുദ്ധസംസ്കാരങ്ങളുടെ സംഘർഷത്താൽ ആർഷഭാരതാന്തരീക്ഷം പ്രക്ഷുബ്ധമായിരുന്ന ഒരു കാലഘട്ടത്തിലാണ് അഖിലാരാധ്യനായ വിവേകാനന്ദസ്വാമികളുടെ ആവിർഭാവം. ബ്രഹ്മസമാജം, ആര്യസമാജം, തിയസോഫിക്കൽ സൊസൈററി തുടങ്ങിയ സംഘങ്ങളുടെ പ്രവർത്തനംമൂലം സാംസ്കാരികവും, സാമൂഹ്യവും മതപരവുമായ രംഗങ്ങളിൽ പുതിയ ചില ചലനങ്ങൾ ദൃശ്യമായിക്കൊണ്ടിരുന്നുവെന്നുള്ളതു ശരിതന്നെ. എന്നിട്ടും ഭാരതീയചിന്താഗതിയിൽ പാശ്ചാത്യസംസ്കാരം ചെലുത്തിയിരുന്ന സ്വാധീനശക്തിക്ക് പിരിമുറുക്കം കൂടിവന്നതല്ലാതെ കുറവൊന്നും വന്നില്ല. പാശ്ചാത്യസംസ്കാരത്തിൻെറ സ്വാധീനശക്തി ഭീകരമാകാൻ തുടങ്ങിയതോടെ അതിനെ നേരിടാൻ ഭാരതത്തിന്നും തദനുരൂപമായ ഒരു നിലപാട് സ്വീകരിക്കാതിരിക്കുവാൻ നിവൃത്തിയില്ലാതെ വന്നു. അതുകൊണ്ട് ഭാരതത്തെ ആ പുതിയ പന്ഥാവിലൂടെ നയിക്കുവാൻ മഹാനായ ഒരു മാർഗ്ഗദർശിയുടെ ആവശ്യം നേരിട്ടു. ഹൈന്ദവധർമ്മതത്ത്വങ്ങളെ പ്രയോജനകരമാംവിധം പ്രചരിപ്പിക്കുവാൻ പ്രാപ്തനും വിശാലാശയനുമായ ഒരു മതാചാര്യനെയാണ് ഭാരതത്തിന്ന് അന്നു വേണ്ടിയിരുന്നത്. ഉദ്ബുദ്ധഭാരതം, അങ്ങനെയുള്ള ആചാര്യനെ സ്വാമി വിവേകാനന്ദനിൽ കണ്ടെത്തുകയുംചെയ്തു.

ഭാരതത്തിൽ ഉദയംകൊണ്ട ഉജ്ജ്വലമായ പുതുയുഗത്തിൻെറ പുണ്യസന്താനമാണ് സ്വാമിജി. താൻ ഉൾക്കൊണ്ട പാശ്ചാത്യവിദ്യാഭ്യാസം, ഭാരതീയസംസ്കാരത്തെപ്പററി പുനർവിചിന്തനം ചെയ്യുവാൻ സ്വാമിജിയെ പ്രേരിപ്പിച്ചു. വിദ്യാവ്യസനിയായ അദ്ദേഹം ഭാരതത്തിൻെറ വിവിധവിജ്ഞാനശാഖകളിലും പരിനിഷ്ഠിതമായ പരിചയം നേടി. തൻെറ പൂർവ്വികന്മാർ ചിന്തിച്ച് സ്വായത്തമാക്കിയ തത്ത്വങ്ങളെ സാക്ഷാത്കരിക്കുവാൻ സദാ ജാഗരൂകനായിരുന്നു സ്വാമിജി. പാശ്ചാത്യതത്ത്വശാസ്ത്രം അദ്ദേഹത്തിന്ന് സംതൃപ്തിയേകിയില്ല. പ്രശ്നങ്ങളെ ഉപരിപ്ലവമായി സമീപിക്കുവാൻ മാത്രമേ പാശ്ചാത്യതത്ത്വശാസ്ത്രത്തിന്ന് കഴികയുള്ളുവെന്ന് അദ്ദേഹത്തിന്ന് ബോദ്ധ്യപ്പെട്ടു. പാരമാർത്ഥികജ്ഞാനം കൊതിക്കുന്ന അദ്ദേഹത്തിൻെറ വിചാരഗതിയുമായി പാശ്ചാത്യതത്ത്വശാസ്ത്രം പൊരുത്തപ്പെടുകയുണ്ടായില്ല. അതോടൊപ്പം സ്വന്തം രാജ്യത്തിലെ ദുഷിച്ച ആചാരനടപടികളോട് സ്വാമിജിക്ക് അങ്ങേ അററത്തെ എതിർപ്പുമായിരുന്നു. കാരണം, ഭാരതത്തിൻെറ അന്തഃസത്തയെ സമുന്മിഷത്താക്കിത്തീർക്കുന്ന ആദ്ധ്യാത്മികമായ അടിയൊഴുക്കിനെ മറച്ചുവെയ്ക്കുന്ന ബാഹ്യാവരണങ്ങളാണവ. അവയ്ക്കുടിയിൽ ആണ്ടുകിടക്കുന്ന അക്ഷയസമ്പത്തുകളെ തേടിപ്പിടിക്കുവാനായിരുന്നു സ്വാമിജിയുടെ പരിശ്രമം. തൻെറ ഹൃദയത്തെ കുത്തിമുറിക്കുന്ന അനേകം പ്രശ്നങ്ങൾക്ക് ഉത്തരം കണ്ടുപിടിക്കുവാൻ സ്വാമിജി അനേകം ആചാര്യന്മാരേയും പണ്ഡിതന്മാരേയും സമീപിച്ചുനോക്കി. നിരാശയായിരുന്നു ഫലം. സത്യത്തെ മറച്ചുകൊണ്ടിരിക്കുന്ന ഗാഢാന്ധകാരത്തെ കുത്തിപ്പിളക്കുവാൻ പര്യാപ്തമായ പ്രകാശരശ്മി എങ്ങും കണ്ടെത്തിയില്ല. ആസന്നമായ ആത്മസാക്ഷാത്ക്കാരത്തിൻെറ മുന്നോടിയെന്ന നിലയിൽ ഹൃദയവേദനയനുഭവിച്ചിട്ടുള്ള സാധകന്മാരുടെ അനുഭവങ്ങൾ നാം ചരിത്രത്തിൽ വായിച്ചിരിക്കും. തത്ത്വസാക്ഷാത്ക്കാരത്തിൻെറ തൊട്ടുമുമ്പ് ശ്രീബുദ്ധന് ഇത്തരം ഹൃദയാസ്വാസ്ഥ്യം ഉണ്ടായിട്ടുണ്ട്. ക്രിസ്തുദേവനും ഹൃദയമഥനത്തിലൂടെ കഠിനമായ കദനകാകോളം കുടിച്ചതിന്നു

ശേഷമേ ജ്ഞാനാമൃതം ആസ്വദിക്കുവാൻ കഴിഞ്ഞുള്ളു. പ്രവാചകനായ മുഹമ്മദിൻെറ അനുഭവവും ഇതിൽനിന്നു് വ്യത്യസ്തമായിരുന്നില്ല. ശ്രീരാമകൃഷ്ണദേവനും ഇതേ തരത്തിലുള്ള അനുഭവം ഉണ്ടായിക്കൊണ്ടിരുന്നു.

പാരമാർത്ഥികസത്തയെ കണ്ടെത്തുവാനുള്ള ഈ അന്വേഷണത്തിൽ സ്വാമി വിവേകാനന്ദനും വർണ്ണനാതീതമായ അസ്വസ്ഥതയ്ക്കു പാത്രമായി. സ്വതേതന്നെ നരേന്ദ്രൻ അസാധാരണമായ നിലയിൽ ആവേശഭരിതനും മുദുസ്വഭാവനുമായിരുന്നു. തന്മൂലം ശ്രീരാമകൃഷ്ണദേവൻെറ ദർശനം, നരേന്ദ്രനെ വല്ലാതെ വശീകരിച്ചു. ഗുരുദേവൻെറ വചനങ്ങൾ നരേന്ദ്രനെ ആത്മാന്വേഷണത്തിൻെറ അഗാധതയിലേയ്ക്കു് പിന്നേയും പിന്നേയും പിടിച്ചു താഴ്ത്തി. അദ്ദേഹത്തിൻെറ സന്നിധാനത്തിൽ ദിവ്യമായ ഒരു പരിവേഷംതന്നെ വലയം ചെയ്യുന്നതായി സ്വാമിജിക്കു തോന്നിയിരുന്നുവത്രേ. മതം ആചാരങ്ങളുടെ ആകെത്തുകയെന്ന നില മാറി ആത്മസാക്ഷാത്ക്കാരമായി മാറുന്ന അവസ്ഥയാണതു്. മതത്തിന്നു് യാഥാർത്ഥ്യവും ജീവസ്സും നല്കുന്ന അവസ്ഥാന്തരമാണു് ആത്മസക്ഷാത്കാരം. അതിന്നുതകാത്ത മതം അന്തസ്സാരമില്ലാത്ത അനുഷ്ഠാനങ്ങളായി അധഃപതിക്കയേയുള്ളു. മതത്തിന്നു് വിഭാവനം ചെയ്ത നൂതനമായ ഈ ഭാവനയാണു് സ്വാമിജിയുടെ ജീവിതത്തിന്നു് രൂപവും നിറവും കൊടുത്ത വിശിഷ്ടോപാധി.

ഗുരുദേവൻ കൊളുത്തിക്കൊടുത്ത ജ്ഞാനത്തിൻെറ ദീപശിഖയുമേന്തി ശിഷ്യസത്തമനായ സ്വാമിജി ഭാരതത്തിൻെറ ഒരററം മുതൽ മറേറ അററംവരെ ഒരു കൊടുങ്കാററുപോലെ പര്യടനം നടത്തി. ഹൃദയദൗർബ്ബല്യവും അന്ധവിശ്വാസവും കൈയ്‌വെടിയുവാൻ അദ്ദേഹം ജനങ്ങളെ ഉദ്ബോധിപ്പിച്ചു. 'ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യവരാൻ നിബോധത!' ജനങ്ങളോടു് സ്വാമിജി ഉരുവിട്ടിരുന്ന നിരന്തരാഹ്വാനമായിരുന്നു ഇതു്. അദ്ദേഹം അത്യന്തഭാസുരമായ അതീതയുഗത്തെപ്പററി — വേദോപനിഷത്തുകളുടെ പ്രഭാവകാലത്തെപ്പററി— അവരെ ഓർമ്മിപ്പിച്ചു. ശ്രീരാമനും ശ്രീകൃഷ്ണനും ബുദ്ധനും മഹാവീരനും ജീവിച്ചിരുന്ന ആ സുവർണ്ണകാലത്തെപ്പററി സ്വാമിജി ജനങ്ങൾക്കു് ഉദ്ബോധനം നല്കി. അദ്ദേഹത്തെ കാണുകയും സന്ദേശം ശ്രവിക്കുകയും ചെയ്ത ജനങ്ങളെല്ലാം, ഭഗവദ്ഗീതയിലെ അവതാരവാഗ്ദാനത്തിൻെറ പൂർണ്ണീകരണമാണു് അദ്ദേഹമെന്നു് കരുതിയതിൽ അത്ഭുതമില്ല. പ്രായമോ പദവിയോ നോക്കാതെ, സ്ത്രീപുരുഷഭേദമെന്യേ എല്ലാവരേയും അദ്ദേഹം തൻെറ പ്രവർത്തനപരിപാടിയിലേയ്ക്കാകർഷിച്ചു. ആദ്ധ്യാത്മികജീവിതത്തിൽ ആസക്തിയുള്ളവരോടെല്ലാം സ്വാർത്ഥതാല്പര്യം വെടിഞ്ഞു് ലോകസേവനത്തിന്നിറങ്ങുവാൻ അദ്ദേഹം ആഹ്വാനം ചെയ്തു. 'ആത്മനോ മോക്ഷാർത്ഥം ജഗദ്ധിതായ ച.' ഇതായിരുന്നു അദ്ദേഹത്തിൻെറ മുദ്രാവാക്യം.

നിയാമകമായ ഒരു തത്വത്തെ അവലംബിക്കാത്തിടത്തോളം, കാലം മനുഷ്യൻെറ സകല ജീവിതയത്നങ്ങളും വ്യർത്ഥമാവുകയേയുള്ളു. 'വളർച്ചയിലല്ലാതെ പരിഷ്കരണത്തിൽ എനിക്കു് വിശ്വാസമില്ല.' സ്വാമിജി നല്കുന്ന സന്ദേശങ്ങളുടെ പൊരുൾ ഈ കൊച്ചുവാചകത്തിൽ അടങ്ങിയിരിക്കുന്നു. വ്യക്തിയും സമുദായവും ഉചിതമായ രീതിയിൽ വളർന്നുവരണമെന്നാണു് സ്വാമിജി നിഷ്കർഷിക്കുന്നതു്.

വ്യക്തിയേയും സമുദായത്തേയും ഉജ്ജീവിപ്പിച്ചു വളർത്തിയെടുക്കാൻ പര്യാപ്തമായ ശക്തി നമ്മിൽനിന്നുതന്നെ ഉണ്ടാകണം. നമ്മുടെ സകലവിധ പരാധീനതയുടേയും പരാജയത്തിൻേറയും മൂലകാരണം കായികശക്തിയുടേയും ആത്മവിശ്വാസത്തിൻേറയും കുറവാണെന്നു് സ്വാമിജി നിരന്തരം ഉദ്ബോധിപ്പിക്കാറുണ്ടായിരുന്നു. ഈ ആത്മവിശ്വാസവും ശക്തിയും ഉപനിഷത്പഠനംകൊണ്ടു് ഉണ്ടാകേണ്ടതുമാണു്. ഭാരതത്തിൽ പരിപുഷ്ടിയാർന്നിരുന്ന ധാർമ്മികചേതനയുടെ അടിസ്ഥാനം നമ്മുടെ പ്രാക്തനമായ ആദ്ധ്യാത്മികപാരമ്പര്യമായിരുന്നു. നാം ഓരോരുത്തനും വിശ്വസിക്കണം 'ഞാൻ ആത്മാവാണു്, അതു് എനിക്കു് ശക്തിയും വിശ്വാസവും നല്കുന്നു.' എന്നു്. നിത്യജീവിതത്തിൽ പകർത്തുന്നതിനു് സ്വാമിജി നല്കുന്ന വേദാന്തസന്ദേശമാണിതു്. സാമൂഹ്യപ്രവർത്തനങ്ങളോളംതന്നെ മതപരമായ

പ്രവത്തനവും സാമൂഹ്യമായ ഒരു ആവശ്യമായി ത്തീന്നിരിക്കുകയാണിന്നു്. പുതിയ സാമൂഹ്യ ബോധം ഉരുത്തിരിയുന്നതോടൊപ്പം പുതിയ സാമൂഹ്യപുരോഗതിയും ഉണ്ടാകാതെ കഴിയുക യില്ല. അതുകൊണ്ടു് മാറിക്കൊണ്ടിരിക്കുന്ന പരിതഃസ്ഥിതിയുമായി പൊരുത്തപ്പെടണ മെന്നു് സ്വാമിജി ഭാരതീയരെ ഉദ്ബോധി പ്പിച്ചു. ആ പൊരുത്തപ്പെടൽ ഭാരതത്തിൻെറ പരമ്പരായത്തമായ സംസ്കാരസമ്പത്തിന്നു് അനുസൃതമായിരിക്കണമെന്നു മാത്രം. ഇന്ത്യയെ തട്ടിയുണത്തിയ ഒരു ആദ്ധ്യാത്മികാചാര്യനെ യാണു് നാം സ്വാമിജിയിൽ കാണുന്നതു്. ഏതു നിസ്സാരമായ ദൗബ്ബല്യവും അദ്ദേഹ ത്തിന്നു് ദുസ്സഹമായിരുന്നു, 'നായമാത്മാ ബലഹീനേന ലഭ്യഃ'എന്ന അഭിപ്രായക്കാരനാ യിരുന്നു സ്വാമിജി. ആയുധശക്തിയോ കരബ ലമോ അല്ല അദ്ദേഹം വിഭാവനം ചെയ്തിരുന്ന ശക്തി; ആത്മനിഷ്ഠവും ആദ്ധ്യാത്മികവുമായ അജയ്യശക്തിയാണതു്.

പാശ്ചാത്യദേശത്തേയും പൗരസ്ത്യദേശ ത്തേയും പരസ്പരം കൂട്ടിയിണക്കുക ആവശ്യമാ ണെന്നു് സ്വാമിജി ദീഘദശനം ചെയ്തു. പര സ്പരം ഉപകരിക്കുംപടി ഭാരതത്തിൻെറ ആദ്ധ്യാ ത്മികതയും പാശ്ചാത്യരുടെ ഭൗതികപരതയും നിയമിതമായ ഒരു വിനിമയംതന്നെ വേണ മെന്നു് അദ്ദേഹം നിഷ്കർഷിച്ചു. ആദ്ധ്യാത്മിക ഭാവനയിൽ അടിയുറയ്ക്കാത്ത വെറും ഭൗതിക മായ ഐശ്വര്യം യുദ്ധത്തിലവസാനിക്കുകയേ യുള്ളുവെന്നു് സ്വാമിജി പ്രവചിച്ചു. അതു പോലെതന്നെ യാതന അനുഭവിക്കുന്ന ബഹു ഭൂരിപക്ഷം ജനതയെ പുറംതള്ളുന്ന ഏതാനുമാളു കളും അവരുടെ ആചാരപരതയും ഒരു രാജ്യ ത്തിൻെറ പുരോഗതിക്കു തടസ്സമാവുകയേയുള്ളു വെന്നും സ്വാമിജി നമ്മെ ഉദ്ബോധിപ്പിച്ചു. ഭാരതീയർ ഒന്നാമതായി അദ്ധ്യാത്മനിഷ്ഠയുള്ള വരാകുവാൻ പരിശ്രമിക്കണം. അല്ലാതെ അത്ഥമില്ലാത്ത ചില അനുഷ്ഠാനങ്ങൾകൊണ്ടു് തൃപ്തിപ്പെടുകയല്ല വേണ്ടതു്. ഒരു പക്ഷേ അത്തരം ഒരു മാററത്തിനു് അല്പം കാലതാമസം വേണ്ടിവന്നേക്കാമെങ്കിലും അതിന്നു് നാം ആത്മാത്ഥമായി തയ്യാറെടുക്കണമെന്നാണു് സ്വാമിജിയുടെ അഭിമതം.

നമ്മുടെ നാടിൻെറ അധഃപതനത്തിന്നു് ഭാഗികമായ ഒരു കാരണം സമുദായത്തിൽ സ്ത്രീകൾക്കു് അവരഹിക്കുന്നത്ര സ്ഥാനം കൊടു ക്കുന്നില്ലെന്നുള്ളതാണെന്നു് സ്വാമിജിക്കു് അഭിപ്രായമുണ്ടായിരുന്നു. 'യത്ര നാര്യസ്തു പൂജ്യന്തേ രമന്തേ തത്ര ദേവതാഃ' എന്ന സൂതിവ ചനം ഉദ്ധരിച്ചുകൊണ്ടു് അദ്ദേഹം സ്ത്രീകൾക്കു് തുല്യപദവി കൊടുക്കുവാൻ പുരുഷലോക ത്തോടു് ആഹ്വാനം ചെയ്തു. എന്നാൽ ഈ സ്ത്രീകളുടെ പുരോഗമനം സീതയേയും സാവി ത്രിയേയും മാതൃകയാക്കിക്കൊണ്ടു വേണം സാമു ദായികവും ദേശീയവുമായ തലങ്ങളിൽ സാധി തപ്രായമാകുവാൻ. അല്ലാതെ അക്കാര്യത്തിൽ പാശ്ചാത്യസമ്പ്രദായത്തെ ഒരിക്കലും സ്വീക രിച്ചുകൂട എന്നു് സ്വാമിജിക്കു് നിബ്ബന്ധമുണ്ടാ യിരുന്നു. ശരിയായ വിദ്യാഭ്യാസത്തിൻെറ അത്ഭുതശക്തിയിൽ സ്വാമിജിക്കു് അടിയുറച്ച വിശ്വാസമാണുണ്ടായിരുന്നതു്. സാമുദായിക മായ ഏതു് അചികിത്സ്യരോഗത്തിന്നും സ്വാമിജി വിധിച്ചിട്ടുള്ള ഔഷധമാണു് വിദ്യാ ഭ്യാസം. ഉചിതമായ വിദ്യാഭ്യാസം ലഭിച്ചാൽ ഭാരതസ്ത്രീകൾ അവരുടെ സകല പ്രശ്നങ്ങൾക്കും സ്വയം പരിഹാരം കണ്ടുപിടിച്ചുകൊള്ളും.

ആത്മചൈതന്യത്തിൻെറ ശക്തിസമ്പന്ന തയിൽ തികച്ചും വിശ്വാസമുള്ള സ്വാമിജി, ജീവിതത്തിൻെറ ഓരോ തുറയിലും അതു് പരീക്ഷിച്ചുനോക്കി. സവ്വാംഗീണമായ ഉയച്ച് അദ്ദേഹത്തിന്നു് അനുഭവപ്പെടുകയും ചെയ്തു. അക്ഷീണമായ ആത്മവിശ്വാസം വളത്തിക്കൊ ണ്ടുവരുവാനും ജനതയുടെ മോചനത്തിന്നായി അശ്രാന്തം പരിശ്രമിക്കുവാനും അവരുടെ നഷ്ട പ്പെട്ട വ്യക്തിത്വത്തെ തിരിച്ചുകൊടുക്കുവാനും ഉതകുന്ന പ്രബോധനങ്ങളാണു് സ്വാമിജി നമുക്കു് വീണ്ടും വീണ്ടും നല്കുന്നതു്. ജനങ്ങളുടെ അധഃപതിച്ച നിലയ്ക്കു് കാരണം അവരുടെ അജ്ഞതയും ദാരിദ്ര്യവുമാണെന്നു മനസ്സിലാ ക്കിക്കൊണ്ടു് അവയെ ദൂരീകരിച്ചു് ജനസേ വനം നിവ്വഹിക്കുവാൻ സ്വാമിജി ഒരു സംഘ ടന രൂപീകരിച്ചു. വിശക്കുന്നവന്നു് ആഹാരം, നഗ്നന്നു് വസ്ത്രം, രോഗിക്കു് ചികിത്സ,അശര ണന്നു് ആശ്വാസം, അജ്ഞന്നു് അദ്ധ്യയനം, എന്നുവേണ്ട, ചുരുക്കത്തിൽ മനുഷ്യസാദ്ധ്യമായ

സർവ്വവിധ സഹായങ്ങളും പാവങ്ങാംക്കുവേണ്ടി ചെയ്യുക എന്നുള്ളതാണ് കൺമുമ്പിൽ തുറന്നുകിടക്കുന്ന മോക്ഷമാർഗ്ഗമെന്ന് അദ്ദേഹം നമ്മെ ഉദ്ബോധിപ്പിച്ചു. ഇതു വെറും സാമൂഹ്യസേവനമെന്ന ഭാവനയോടെ ചെയ്യുന്ന പ്രവൃത്തിയാകരുതു്. പ്രത്യുത സ്ത്രീപുരുഷഭേദമൊ, ജാതിഭേദമൊ ഇല്ലാതെ ഏവരിലും കുടികൊള്ളുന്ന ഒരേ ഒരു ഈശ്വരന്റെ സമാരാധനയെന്ന ഭാവനയോടെ ചെയ്യുന്ന സേവനമായിരിക്കണം എന്ന് സ്വാമിജിക്കു നിർബ്ബന്ധമുണ്ടായിരുന്നു.

ആരാലും അമേയമായ സംഭാവനയാണ് സ്വാമിജി, മതത്തിന്നു് നല്കിയിട്ടുള്ളതു്. അദ്ദേഹം ഹിന്ദുമതത്തെ പുനരുദ്ധരിച്ചു. മതഗ്രന്ഥങ്ങളുടെ കെട്ടുപിണഞ്ഞ ആശയഗ്രന്ഥികളിൽപോലും ഗുരുദേവന്റെ സഹായത്താൽ തികഞ്ഞ രൂപഭദ്രത സാക്ഷാത്ക്കരിക്കുവാൻ സ്വാമിജിക്കു കഴിഞ്ഞു. ഹിന്ദുമതത്തിൽ പാരമാർത്ഥികസത്യത്തോടുള്ള സമീപനം മനഃശാസ്ത്രപരമാണെന്ന പരമാർത്ഥം സ്വാമിജിയാണ് ആദ്യമായി ലോകത്തിന്നു് കാട്ടിക്കൊടുത്തതു്. മററൊരുവിധത്തിൽ പറഞ്ഞാൽ വ്യത്യസ്ത മതതത്വങ്ങളെല്ലാം, ആരാധകന്മാർ സ്വന്തം കഴിവും ചിത്തവൃത്തിയും അനുസരിച്ചു് വിവിധ കോണുകളിൽനിന്നു് നോക്കിക്കാണുന്ന ഒരേ സത്യത്തിന്റെ വാചാലവ്യാഖ്യാനങ്ങളാണ്. മനുഷ്യജീവിതത്തിന്റെ വിവിധങ്ങളായ അവസ്ഥാവിശേഷങ്ങളിലെന്നപോലെ ആ തത്വങ്ങളിലും പരസ്പരനിഷേധത്തിനൊ വിസംവാദത്തിനൊ പ്രസക്തിയില്ല. പാരമാർത്ഥികസത്യത്തെ പ്രകടിപ്പിക്കാനുള്ള ശ്രമമാണ് ഓരോ മതവും. തെററിൽനിന്നു് ശരിയിലേയ്ക്കല്ല നമ്മുടെ മുന്നേററം; ശരിയിൽനിന്നു് ശരിയിലേയ്ക്കാണ്—അതായതു് അധഃസ്ഥിതമായ സത്യത്തിൽനിന്നു് ഉപരിസ്ഥസത്യത്തിലേയ്ക്കു്. അതുകൊണ്ടു മതത്തെ ചൊല്ലി അന്ധമായ ഒരായോധനത്തിന്നു് തീരെ അവകാശമില്ലെന്നു് മതാനുയായികാം ധരിക്കണം. മതകലഹം മതാന്ധതമൂലമാണുണ്ടാകുന്നതു്. രോഗമെന്ന നിലയ്ക്കു് കണക്കിലെടുത്തു് മതാന്ധതയെ ചികിത്സിച്ചു മാററാവുന്നതാണ്. മതങ്ങളുടെ ഈ സമഞ്ജസമായ സമന്വയമാണ് സ്വാമിജി നല്കുന്ന ഉദ്ബോധനങ്ങളുടെ കാതലായ ഭാഗം.

നിഷേധാത്മകമായ ആശയങ്ങളെ നിരാകരിക്കുക എന്നുള്ളതു് സ്വാമിജിയുടെ സഹജസ്വഭാവമാണ്. പ്രകൃഷ്ടവീര്യത്തിന്റെയും പ്രത്യാശയുടേയും സമുജ്ജ്വലസന്ദേശമാണ് ആ സ്നേഹസമ്പന്നൻ ലോകത്തിന്നു് നല്കിയിട്ടുള്ളതു്. നിഗമനത്തിൽ വന്നുപോയ പാകപ്പിഴയെന്നു് പറഞ്ഞിട്ടുള്ളതല്ലാതെ ഒന്നിനേയും പാപപങ്കിലമെന്നു് സ്വാമിജി മുദ്രയടിച്ചിട്ടില്ല. ഒരു പശു കക്കുകയൊ ഒരു ഭിത്തി നുണ പറയുകയൊ ചെയ്യുന്നില്ല. എങ്കിലും പശു പശുവായും ഭിത്തി ഭിത്തിയായും നിലകൊള്ളുന്നതേയുള്ളു. നേരെ മറിച്ചു് മനുഷ്യനാകട്ടെ ചിലപ്പോം മൃഗത്തിലും കഷ്ടമായി പെരുമാറുന്നു. എന്നാൽ അവനു വേണമെങ്കിൽ ഈശ്വരനെ സാക്ഷാത്ക്കരിക്കുവാൻ സാധിക്കും. അതിന്നു് അവന്നു് ആവശ്യമുള്ളതു് അചഞ്ചലമായ നിശ്ചയദാർഢ്യം മാത്രമാണ്. മനുഷ്യന്റെ ദിവ്യതയെപ്പററി സ്വതസ്സിദ്ധമായ വീറോടുകൂടി സ്വാമിജി പ്രഖ്യാപിക്കുന്നതു് കേംക്കുവാൻ അവസരം ലഭിക്കുക എന്നതു് അവിസ്മരണീയമായ ഒരു അനുഭവമാണ്.

അഖിലക്കും അവസരസമത്വം നല്കുന്നതിനോടു് സ്വാമിജിക്കു് അനുപമമായ അനുഭാവമാണുണ്ടായിരുന്നതു്. ഗുണകർമ്മങ്ങളെ അടിസ്ഥാനമാക്കിയുള്ള വർണ്ണാശ്രമവ്യവസ്ഥ കൈവെടിയണമെന്നു് അദ്ദേഹം ഒരിക്കലും പറഞ്ഞിട്ടില്ല. സമുദായത്തിലെ വിഭാഗീയത സ്വാഭാവികവും ഒഴിച്ചുകൂടാത്തതുമാണെന്നാണ് സ്വാമിജിയുടെ ഉറച്ച വിശ്വാസം. വ്യത്യസ്തദേശങ്ങളിൽ അതു വിഭിന്നരൂപങ്ങളായി കാണുന്നുവെന്ന വ്യത്യാസമേയുള്ളു. മത്സരങ്ങാം ഒഴിവാക്കുവാൻവേണ്ടിമാത്രമാണ് ഭാരതത്തിൽ ജാതിവ്യവസ്ഥ ആവിഷ്ക്കരിക്കപ്പെട്ടതു്. അതു കാലോചിതമായ മാററത്തിനു് വിധേയമാക്കി സമുദായത്തിന്റെ യഥാർത്ഥമായ പുരോഗമനത്തിന്നനുരൂപമാക്കിത്തീർക്കേണ്ടതാവശ്യമാണ്. എല്ലാവരേയും ബ്രാഹ്മണ്യത്തിലേയ്ക്കു മെല്ലെ മെല്ലെ ഉയർത്തി സമത്വം സ്ഥാപിക്കുകയായിരുന്നു ജാതിവ്യവസ്ഥ നടപ്പാക്കിയ പൂർവ്വികന്മാരുടെ ഉന്നം. വ്യക്തി

ജീവിതത്തിലും സാമുദായികജീവിതത്തിലും ഏററവും പ്രാധാന്യമർഹിക്കുന്ന ഒരു ഘടകമാണ് ചിന്തയുടേയും പ്രവൃത്തിയുടേയും യോജിപ്പ്. അലക്ഷ്യവും സാഹസികവുമായ പ്രവർത്തനം അതിൻെറ അധിഷ്ഠാനമായ ചിന്താഗതിയെ തെററിക്കുകയും അതോടെ ദുഃഖപര്യവസായിയായിത്തീരുകയും ചെയ്യും. അതിനാൽ വിചാരവും ആചരണവും പൊരുത്തപ്പെടണം. അത്തരം ഒരു പൊരുത്തപ്പെടൽ ഇല്ലെങ്കിൽ നാം തുലഞ്ഞതുതന്നെ. പുതുലോകത്തിന്നു് സ്വാമിജി നല്കുന്ന വിലപ്പെട്ട ഉപദേശമാണിതു്. അതുപോലെതന്നെ ശാസ്ത്രത്തിന്നും ആദ്ധ്യാത്മികതയ്ക്കും ഉണ്ടായിരിക്കേണ്ട യോജിപ്പിനെപ്പററിയും സ്വാമിജി ഊന്നിപ്പറഞ്ഞിട്ടുണ്ടു്. ആദ്ധ്യാത്മികതയുടെ സഹഭാവമില്ലെങ്കിൽ ശാസ്ത്രം അന്ധമായിത്തീരുകയേയുള്ളു. ആദ്ധ്യാത്മികഭാവനയാണു് നമുക്കു് ഭാവിയെപ്പററി വ്യക്തമായ ദർശനമരുളുന്നതു്. ധൈര്യവും പ്രത്യാശയുംകൊണ്ടു് നമ്മെ കർമ്മകുശലരാക്കുന്നതും അതുതന്നെ.

സ്വന്തം ശക്തിയെ വിസ്മരിച്ചു് അസ്തചേതനരായിത്തീർന്ന ഭാരതജനതയെ ഉദ്ബുദ്ധരാക്കിത്തീർക്കുന്ന സ്വാമിജിയുടെ വീരവാണികളെ സ്മരിക്കുമ്പോൾ, ഭാരതത്തിൻെറ പൂർവ്വസൂരികളായ മഹർഷീശ്വരന്മാരുടെ ബുദ്ധിവൈഭവത്തിൻെറ മൂർത്തീകരണമെന്നോണം അദ്ദേഹം കൺമുമ്പിൽ വന്നുനില്ക്കുന്ന പ്രതീതിയാണു് നമുക്കുണ്ടാകുന്നതു്. ഭാരതത്തിൻെറ ഹൃദയചലനം ഇത്രമാത്രം തൊട്ടറിഞ്ഞിട്ടുള്ള ഒരു മഹാപുരുഷൻ ഇതഃപര്യന്തം ലോകത്തിൽ ഉളവായിട്ടില്ലെന്നു പറഞ്ഞാൽ അതൊട്ടും അത്യുക്തിയാകയില്ല. നമ്മെ ഈശ്വരനിലെത്തിക്കുന്ന ഒരു മതവും മററൊന്നിനേക്കാൾ മേന്മയുററതോ താഴ്ച്ചയാർന്നതോ അല്ല എന്നു് അദ്ദേഹം ലോകത്തെ ഉദ്ബോധിപ്പിച്ചു. നാനാമാർഗ്ഗത്തിലൂടെ ഒഴുകുന്ന നദികളെല്ലാം അവസാനം സമുദ്രത്തിലെത്തിച്ചേരുന്നതുപോലെ എല്ലാ മതങ്ങളും ആത്യന്തികലക്ഷ്യമായ സത്യത്തിൽ പര്യവസാനിക്കുന്നുവെന്ന മതതത്ത്വം, മനസ്സിലാകുന്ന ഭാഷയിൽ, സ്വാമിജി നമുക്കു പറഞ്ഞുതന്നു. അദ്ദേഹം പറയുകയാണു്: 'ഹിന്ദുമതവും, ക്രിസ്തുമതവും, മുഹമ്മദുമതവും എല്ലാം മനുഷ്യനെ പൂർണ്ണതയിലേയ്ക്കു നയിക്കുന്ന മതങ്ങൾതന്നെ. ഞാൻ അവയെയെല്ലാം ഒരുപോലെ ആദരിക്കുന്നു. അതുകൊണ്ടു് ഒന്നിൽ നിന്നു് മററൊന്നിലേയ്ക്കുള്ള മതംമാററത്തിൽ എനിക്കു് തീരെ വിശ്വാസമില്ല. നിങ്ങൾ മണ്ണിൽ വിത്തു പാവുക. ഇവിടെ മണ്ണുണ്ടു്, വെള്ളമുണ്ടു്; പക്ഷെ വിത്തോ, മണ്ണോ, വെള്ളമൊ നിങ്ങൾക്കു് ഒന്നും തരുന്നില്ല. എന്നാൽ അവയിൽ നിന്നുണ്ടായ ചെടിയാകട്ടെ അവയുടെ ഒന്നിൻെറയും പ്രതിച്ഛായ വഹിക്കുന്നതുമില്ല. എങ്കിലും ചെടി നിങ്ങൾക്കു് പ്രയോജനപ്പെടുന്നു. അതുപോലെ ആത്മബീജത്തിൽനിന്നു് ഉദ്ഭിന്നമാകുന്ന ദിവ്യശക്തികൾ നമുക്കു് പ്രയോജനകരമായി അനുഭവപ്പെടുന്നു.' ആരായാലും അവനവൻെറ രീതിക്കു് വളർന്നുവരണമെന്നാണു് സ്വാമിജി അഭിലഷിച്ചതു്. അതാണു് വളർച്ചയുടെ സ്വാഭാവികരൂപവും. സ്വാഭാവികമായ അത്തരം വളർച്ചയ്ക്കുതകുന്ന രൂപത്തിൽ മാർഗ്ഗനിർദ്ദേശം നല്കുകമാത്രമാണു് സ്വാമിജി ലോകത്തിന്നു് നല്കിയ സംഭാവന.

---

**സകലമനുഷ്യരേയും, ഓരോ സ്ത്രീയെയും പുരുഷനെയും, ഈശ്വരനായി കാണുക. വാസ്തവത്തിൽ ആരെയും 'സഹായിക്കാൻ' നിങ്ങൾക്കു കഴിയില്ല, 'സേവനം' ചെയ്യാനേ കഴിയൂ. ജഗദീശ്വരൻെറ സന്താനങ്ങളെ സേവിക്കുക; ജഗദീശ്വരനെത്തന്നെ സേവിക്കുക; ഈശ്വരൻ തൻെറ അനേകായിരം സന്താനങ്ങളിൽ ഒരാളെയെങ്കിലും സേവിക്കാൻ നിങ്ങളെ അനുവദിക്കുന്നുവെങ്കിൽ നിങ്ങൾ അനുഗ്രഹീതനായി. പക്ഷേ, അതിനെപ്പററി ഏറെ അഭിമാനിച്ചുകളയരുതു്. മററുള്ളവക്കു് കിട്ടാത്ത ആ അവകാശം നിങ്ങൾക്കു കിട്ടിയതു നിങ്ങളുടെ അപൂർവ്വസൗഭാഗ്യംകൊണ്ടാണു്. പൂജയുടെ നിലയിൽ വേണം സേവനമനുഷ്ഠിക്കുക. ദീനരും ദരിദ്രരുമുള്ളതു നമ്മുടെ മോക്ഷത്തിന്നു വഴി തെളിക്കാനാണു്. കുഷ്ഠരോഗിയുടെയും ഭ്രാന്തൻെറയും പാപിയുടെയും രൂപത്തിൽ വരുന്നതു് ഈശ്വരൻതന്നെയാണു്. ആ ഈശ്വരനെ സേവിച്ചു മോക്ഷം പ്രാപിക്കുക.**

വിവേകാനന്ദസൂക്തങ്ങൾ, **പേജ്, 37–38.**

# ശബരീശസ്തവം

കുറിച്ചിത്താനം ശങ്കരൻ നായർ

വിളിച്ചിടാം ദുർഗ്ഗയെയമ്മയെന്നായ്
പിതാവുതൻ പത്നികളമ്മമാർതാൻ
വിളിപ്പതെന്തൊന്നലർമാതിനേയെ-
ന്നോർക്കുന്ന ശാസ്താവിനു കൂപ്പിടാം ഞാൻ.

പത്മാദേവിക്കുപോലും മനതളിരിളകും-
മട്ടു ദൈത്യാരി മുന്നം
പത്മാക്ഷീവേഷമുൾക്കൊണ്ടലർശരഹരനെ
വിഭ്രമിപ്പിച്ച നേരം
കെല്പോടുണ്ടായ ബാലൻ ഹരിഹരതനയൻ
ഭൂരിദിവ്യം പുലർത്താ-
നെപ്പോഴും ചിത്തരംഗേ പരിചൊടു കുടികൊ-
ണ്ടീടുവാൻ കൈതൊഴുന്നേൻ. 1

പാലാഴിപ്പൈതലാളും പനിമലമകളും
മാറിമാറിക്കൊടുക്കും
ചേലാളും പോർമുലപ്പാലമിതരുചി കുടി-
ച്ചാത്തവീര്യം കലർന്നോൻ
നീലാംഭോദപ്രകാശൻ നിരുപമകരുണാ-
സാഗരൻ ഭക്തരക്ഷാ-
ലോലൻ പാലിക്ക നിത്യം ശബരിഗിരിയതി-
പ്പള്ളികൊള്ളുന്ന ദേവൻ. 2

പിച്ചിച്ചീന്തിക്കളഞ്ഞാ മഹിഷിയുടെ മഹാ-
ഗാത്രമാമോദമുൾക്കൊ-
ണ്ടച്ഛിന്നം ദേവസംഘം സ്ഥിരവൊടു ചൊരിയും
പുഷ്പവർഷത്തൊടൊപ്പം
സ്വച്ഛശ്രീ ചേർത്തു മുപ്പാരിനുമതുലമഹാ-
ഭവ്യമേകിബ്ഭജിപ്പോർ-
ക്കിച്ഛയ്ക്കൊക്കുന്ന മട്ടിൽ പ്പുരുസുഖമരുളും
ധർമ്മശാസ്താ ജയിപ്പൂ. 3

പീതാംശുശ്രേണി തിങ്ങും നവമണിഖചിതം
ചാരുഹൈമം കിരീടം
കാളിന്ദീഭംഗവൃന്ദം കഴലിണ പണിയും
കേശപാശം സമൃദ്ധം
നീലാശ്മശ്രീ തലോടും തിരുവുടലളിനീ-
ലാഭമാം ക്ഷൗമചേലം
കോലും നിൻദിവ്യരൂപം മമ മനസി ലസി-
ക്കേണമാനന്ദസാന്ദ്രം. 4

പുഷ്യശ്രീ കേളിയാടും പദകമലയുഗം
കണ്ടു വന്ദിച്ചുകൊൾവാ-
നഷ്ടാശാപാശമാളും ജനതതിയമിതാ-
നന്ദസംയുക്തരായി
ദിഷ്ടക്കേടൊക്കെ നീക്കാൻ ഹരിഹരസുതനേ
പാഹിയയ്യപ്പയെന്നീ-
മട്ടായ് നാമങ്ങളോതിശ്ശബരിഗിരിവര-
പ്രസ്ഥമെത്തുന്നു ക്ഷേത്രം. 5

പൂരിക്കും ഭക്തിവായ്പോടകതളിരിൽ നിന-
യ്ക്കുന്നവർക്കീപ്സിതാർത്ഥം
വാരിക്കോരിക്കൊടുക്കും വിരുതുടയ മഹാ-
കല്പവൃക്ഷാഭനായി
സ്സാരോദ്യത് കീർത്തിയോടീശ്ശബരിഗിരിയതിൽ
ഭക്തവൃന്ദത്തിനെല്ലാം
നേരിൽക്കണ്ടീടുവാനായ് വിലസുമൊരു ജഗ-
ന്നായകന്നായ് നമിക്കാം. 6

പൃഥ്വീദേവേന്ദ്രർ നിത്യം വിവിധതരമഹാ-
മന്ത്രജാലം ജപിച്ചി-
ട്ടത്യന്താമോദമർപ്പിപ്പൊരു പദകമലം
ദേവസംസേവ്യമാനം
പ്രാർത്ഥിപ്പോർക്കാർത്തിനാശം ജനിമരണമഹാ-
സിന്ധുപോതം പവിത്രം
ചേർത്തീടുന്നോനജസ്രം ദുരിതനിരയക-
റ്റീടുവാനെന്മനസ്സിൽ. 7

പെണ്ണിൽത്തിങ്ങുന്ന മോഹം സകലവുമകല-
ത്താക്കിയുൾക്കൊണ്ട മോദാ-
ലെണ്ണിക്കൂടാത്ത നാനാകലവികൾ പുലരു-
ന്നൊരു ദിവ്യാപദാനം
വർണ്ണിച്ചും ഭക്തിപൂർവ്വം സ്മിതമധുരമുഖാം-
ഭോജമുൾത്താരിലോർത്തും
മണ്ണിൽത്തങ്ങുന്ന കാലം കഴിവതിനിവനിൽ
ചേർക്കണേ ത്വത്കടാക്ഷം. 8

പേടിപ്പിക്കുന്ന ശബ്ദം പലവുരു വളരെ-
ക്കേട്ടുമങ്ങന്ധകാരം
കൂടും കാടും തടാകം മൃഗതതി വിവിധാ-
കാരമാർന്നുള്ളതെല്ലാം
കൂടും ജിജ്ഞാസയോടൊത്തനവരതമഹോ
കണ്ടു കേട്ടീഷലെന്യേ
കൂടുന്നു നിൻപദത്താരിണയിലണയുവാൻ
ഭക്തരുണ്ടോട്ടസംഖ്യം. 9

പൈദാഹത്താലുഴന്നും ബഹുവിധ ദുരിതാം-
ഭോനിധിത്തള്ളലിൽപ്പെ-
ട്ടാകണ്ഠം മഗ്നരായും മരുവുമഗതികൾ-
ക്കേറെയാരാശ്വാസമേകാൻ

പാരം സമ്മോദമുൾക്കൊണ്ടുചലിതഹൃദയ-
ത്തോടു സംസേവ ചെയ്യും
ധീരന്മാർ ത്വത്ക്കടാക്ഷാമൃതലഹരിയതിൽ
ക്കേളിയാടുന്നിതെന്നും. 10

പൊന്നിൻമേട്ടിങ്കൽ നിത്യം പുതുമ പുലരുമാ
സ്വർണ്ണസിംഹാസനത്തിൽ
കുന്നിക്കും ഭക്തിയോടൊത്തഖിലസുരസമൂ-
ഹങ്ങളാൽ സേവ്യമായി
മന്നിൽക്കൂടുന്ന ഭക്തർക്കഖിലവുമൊരു നോ-
ക്കെത്തുവാൻ ലക്ഷ്യമായി-
ട്ടുന്നിദ്രാണാഭലോലം മഹിതതരമതാം
നിൻപദം ലാലസിപ്പൂ. 11

പോരാ പോരാ മനസ്സിൽപ്പടുതയൊടിതുമ-
ട്ടുള്ളൊരത്യാശ വെച്ചി-
ട്ടാരോടും ദൈന്യമെന്യേ പലപല ചതിവിൽ-
ക്കൂടിയാർജ്ജിച്ച വിത്തം
നേരോക്കിൽക്കാലനെത്തുന്നളവിലൊരു ഫലം
ചെയ്യയില്ലായതിന്നാ-
ലോരേണം സദ്ഗതിക്കായ് ശബരിഗിരിവരാ-
ധീശപാദാബ്ജയുഗ്മം. 12

പൗരോഹിത്യം വരിച്ചും പരധനനിചയ-
ത്തിങ്കലത്യാശ വെച്ചും
ചാരുത്വത്താൽ മദിച്ചും പരിമൃദുലതനു-
സ്പർശനത്തിൽക്കൊതിച്ചും
പാരം പാപിഷ്ഠനായ് വാണിട്ടമൊരു നരനും
നിൻപദാംഭോജമൊന്നും-
ത്താരിൽ ചിന്തിച്ചവെന്നാലവനു കരഗതം
മംഗളം ഭംഗമെന്യേ. 13

പമ്പാതീരത്തിലുദ്യത്പികനികരകളാ-
ലാപഗാനം ശ്രവിച്ചും
തൽപൂവൽമേനി പാണ്ഡ്യേശ്വരനു നയനസൗ-
ഭാഗ്യമേകാൻ കനിഞ്ഞും
ചെമ്പൊൽത്താരമ്പനും വന്നടിപണിയുമൊരാ-
ക്കുമ്രുരൂപം ധരിച്ചും
ശംഭുസ്വാമിക്കു കുഞ്ഞായ് വിലസിയ പരമനേ
നിൻകഴൽക്കായ് നമിക്കാം. 14

പങ്കം പോക്കുന്ന പാദം മഴമുകിൽ തഴുകും
കാന്തി ചിന്തുന്ന ചേലം
തിങ്കൾക്കൊക്കുന്ന വക്ത്രം തിരുമുടി നമിതാ-
തങ്കമാററും കടാക്ഷം
സങ്കല്പിപ്പോർക്കു വായ്ക്കും ശുഭമധികതരം
ശങ്കവിട്ടേകമാറായ്
തങ്കം നിൻരൂപമെങ്കൽ കുടിയരുളിടുവാൻ
നിങ്കഴൽക്കായ് നമിക്കാം. 15

പഞ്ചാസ്യാസനസംസ്ഥിതം കരലസത്
കോദണ്ഡബാണോജ്വലം
മന്ദസ്മേരമുഖാംബുജം മരതക-
ശ്യാമം ജഗന്മോഹനം
നീലക്ഷൗമധരം ജഗത്സ്ഥിതിലയ-
ത്രാണൈകലോലം മഹാ-
ഭൂതേശം ശബരീശമീശകമ-
ലേശാശാസ്പദം ഭാവയേ. 16

---

# സാക്ഷാത്കാരം: വസ്തുതന്ത്രവും പ്രതിഭാതന്ത്രവും

## സ്വാമി രാമേശ്വരാനന്ദപുരി

ഒരു വസ്തുവിന്റെ ജ്ഞാനം അപരോക്ഷമായിട്ടുതന്നെയുണ്ടായാലും അതു പലപ്പോഴും പൂർണ്ണമായിട്ടില്ലെന്നുവരാം. ഒരു രത്നപരീക്ഷകന്റെ കൈയിൽ പുതുതായി ഒരു രത്നം കിട്ടുമ്പോൾ അയാൾക്കു് അതിന്റെ അപരോക്ഷജ്ഞാനമുണ്ടാവുന്നു. ജ്ഞാനമുണ്ടാവുമ്പോൾ വസ്തുരൂപവും ബുദ്ധിവൃത്തിയിലുണ്ടാവുന്നു. അതിന്റെ പ്രതിരൂപവും ഇന്ദ്രിയങ്ങൾ വഴിയായോ നേരിട്ടോ തമ്മിൽ തൊട്ടുചേർന്നിരിക്കുന്നതാണു് അപരോക്ഷജ്ഞാനം. രത്നം കൈയിൽ കിട്ടിയപ്പോൾ രത്നരൂപവും പരീക്ഷകന്റെ ബുദ്ധിവൃത്തിയിലുണ്ടായ രത്നപ്രതിരൂപവും നേത്രേന്ദ്രിയംവഴി അന്യോന്യം ഒന്നിച്ചുചേർന്നിരിക്കയാലാണു് അതു് അപരോക്ഷജ്ഞാനമായതു്. ആ രത്നത്തിന്റെ ഗുണദോഷങ്ങളെല്ലാം ഗ്രഹിച്ചു് അതിന്റെ ഉപയോഗങ്ങളും വിലയും നിർണ്ണയിക്കുവാൻ അത്രമാത്രംകൊണ്ടു് പരീക്ഷകനു് സാധിക്കുന്നില്ല. അതിന്നായി രത്നത്തിന്റെ പല വശങ്ങളെയും വീണ്ടും സൂക്ഷിച്ചുനോക്കുകയും ശാസ്ത്രീയമായ ജ്ഞാനത്തോടു താരതമ്യപ്പെടുത്തി വളരെ ആലോചിക്കുകയും ചെയ്യേണ്ടതായിവരുന്നു. അങ്ങനെയുള്ള പരീക്ഷണങ്ങൾകൊണ്ടു് രത്നത്തിന്റെ എല്ലാ ഗുണദോഷങ്ങളും യോഗ്യതകളും

നിർണ്ണയിക്കുവാൻ അയാൾക്കു സാധിക്കുന്നു. അതു സാധിച്ചാൽ അയാൾ ആ രത്നത്തെ സാക്ഷാത്കരിച്ചുവെന്നു പറയാം. ആ സാക്ഷാത്കാരം അയാൾക്ക് അപരോക്ഷമായ രത്നം നേരിട്ടുതന്നെ നൽകിയതാകയാൽ വസ്തുതന്ത്രമാകുന്നു.

രത്നത്തെ പെട്ടിയിൽ വെച്ചിരിക്കുന്ന ഒരാൾ അതിന്റെ സ്വഭാവം ഒരു രത്നപരീക്ഷകനോടു പറയുന്നുവെന്നു വെയ്ക്കുക. അപ്പോൾ പരീക്ഷകന്ന് രത്നത്തിന്റെ പരോക്ഷജ്ഞാനമാണുണ്ടാവുക: വസ്തുരൂപം പെട്ടിയിലും ബുദ്ധിവൃത്തിയിലുള്ള അതിന്റെ പ്രതിരൂപം പരീക്ഷകന്റെ ശരീരത്തിലുമിരിക്കുന്നതേയുള്ളു. അവയ്ക്ക് ഇന്ദ്രിയങ്ങൾവഴിയായോ നേരിട്ടോ സമ്പർക്കമുണ്ടാവുന്നുമില്ല. പരീക്ഷകൻ ഒരു ധ്യാനയോഗികൂടിയാണെങ്കിൽ പരോക്ഷജ്ഞാനത്തിലുള്ള ആ രത്നപ്രതിരൂപത്തെ ധ്യാനത്തിലുണ്ടാവുന്ന പ്രത്യയപ്രവാഹം കൊണ്ടു പെരുപ്പിച്ചും അടക്കിനിർത്തിയും നിറം കൂട്ടിയും രത്നത്തിന്റെ ഒരു പ്രതിമതന്നെയുണ്ടാക്കി കാണ്മാൻ അയാൾക്കു സാധിക്കും. ധ്യാനമെന്നതു് സമാനാകാരമായ പ്രത്യയപ്രവാഹമാകയാൽ അനേകായിരം പ്രത്യയങ്ങളെ – രത്നപ്രതിരൂപത്തോടുകൂടിയ ബുദ്ധിവൃത്തികളെ - നിമിഷംകൊണ്ടു് നിർമ്മിക്കുവാൻ ധ്യാനത്തിന്നു സാധിക്കുന്നു. ഇങ്ങനെ ധ്യാനംകൊണ്ടു് രത്നപ്രതിമയുണ്ടാക്കി കാണുന്നതാണു് രത്നത്തിന്റെ പ്രതിഭാതന്ത്രമായ സാക്ഷാത്കാരം. പ്രതിഭാതന്ത്രമായ സാക്ഷാത്കാരംകൊണ്ടും രത്നത്തെ സംബന്ധിച്ചുള്ള ചില ഗുണദോഷങ്ങൾ നിർണ്ണയിക്കാമെങ്കിലും അതു വസ്തുതന്ത്രമായ സാക്ഷാത്കാരംകൊണ്ടുണ്ടാവുന്നതു യഥാർത്ഥമായിരിക്കില്ലെന്നതു സ്പഷ്ടമാണു്.

അനാത്മവസ്തുക്കളുടെ വസ്തുതന്ത്രവും പ്രതിഭാതന്ത്രവുമായ സാക്ഷാത്കാരങ്ങളുടെ രീതിതന്നെയാണു് ആത്മസാക്ഷാത്കാരത്തിലും ഘടിപ്പിക്കേണ്ടതു്. എന്നാൽ, അവിടെ സാക്ഷാത്കരിക്കപ്പെടേണ്ടുന്ന പ്രത്യഗാത്മാവു് ഏതൊരാൾക്കും താൻതന്നെയാകയാലും താൻ തനിക്കു പരോക്ഷമാവുക എന്നതു് അസംഭാവ്യമാകയാലും ആത്മാവിനെക്കുറിച്ചു് പരോക്ഷജ്ഞാനമുണ്ടാവാൻ നിവൃത്തിയില്ല. അതിനാൽ, പരോക്ഷവസ്തുക്കളുടെ പ്രതിഭകൾ ചേർന്നുണ്ടാകേണ്ടുന്ന പ്രതിഭാതന്ത്രമായ സാക്ഷാത്കാരവും ആത്മവസ്തുവിനെ സംബന്ധിച്ചുണ്ടാവുകയില്ലെന്നതാണു് വാസ്തവം. എങ്കിലും ആത്മവസ്തുവിനോടു് വളരെ സമീപസ്ഥമായ, അതായതു്, അജ്ഞാനോപാധികൾ വളരെ കുറഞ്ഞ ഉത്കൃഷ്ടങ്ങളായ ചില അനാത്മവസ്തുക്കളുടെ പരോക്ഷജ്ഞാനത്തിൽനിന്നുണ്ടാവുന്ന പ്രാതിഭസാക്ഷാത്കാരം വ്യവഹിതമായി ആത്മസാക്ഷാത്കാരത്തിന്നു് ഉപകരിക്കുന്നതും മററു പലവിധത്തിലും ഉപയോഗപ്രദവുമാകയാൽ അതിനെ ചില ആചാര്യന്മാർ ആകർഷകമാക്കുവാൻ വേണ്ടിയായിരിക്കാം, ആത്മസാക്ഷാത്കാരത്തിന്റെ പങ്ക്തിയിൽ പെടുന്നതായി പ്രതിപാദിച്ചിട്ടുണ്ടു്. ഭാമതീകർത്താവായ വാചസ്പതിമിശ്രൻ വസ്തുതന്ത്രമായ സാക്ഷാത്കാരത്തെക്കുറിച്ചും പരിമളകർത്താവായ അപ്പയ്യദീക്ഷിതർ പ്രതിഭാതന്ത്രമായ സാക്ഷാത്കാരത്തെക്കുറിച്ചും ദൃഷ്ടാന്തപ്രദർശനപൂർവ്വം ചെയ്തിട്ടുള്ള വ്യാഖ്യാനങ്ങളിൽനിന്നു് രണ്ടുവിധം സാക്ഷാത്കാരങ്ങളുടെയും വ്യത്യാസം കുറേക്കൂടി വ്യക്തമാകും. ഭാമതീകാരൻ പറയുന്നു: 'തസ്മാദ്യഥാ ഗാന്ധർവ്വശാസ്ത്രാർത്ഥജ്ഞാനാഭ്യാസാഹിത – സംസ്കാരസഹിതേന ശ്രോത്രേണ ഷഡ്ജാദി

സ്വരഗ്രാമമൂർച്ഛനാഭേദമദ്ധ്യക്ഷേണേക്ഷതേ,

ഏവം വേദാന്താർത്ഥജ്ഞാനാഹിതസംസ്കാരേണ ജീവസ്യ ബ്രഹ്മസ്വഭാവമന്തഃകരണേന.' ഇതിന്റെ താൽപര്യം ഗ്രഹിക്കുവാനായി അല്പം വിവരിക്കാം: സ്വരങ്ങളെ പഠിപ്പിക്കുന്ന ഗാനാചാര്യൻ ഓരോ സ്വരത്തെയും ഉച്ചരിക്കുകയും സ്വരമിന്നതാണെന്നു് പറയുകയും ചെയ്യുന്നു. ശിഷ്യന്മാരും അതേവിധത്തിലുച്ചരിക്കുകയും മനസ്സിലാക്കുകയും ചെയ്യുന്നു. ഇവിടെ ശിഷ്യന്മാർക്കുണ്ടാവുന്നതു് സ്വരങ്ങളുടെ അപരോക്ഷജ്ഞാനമാണു്. അതിൽ സ്വരങ്ങളും ബുദ്ധിവൃത്തിയിലുണ്ടാവുന്ന സ്വരപ്രതിരൂപങ്ങളും ശ്രവണേന്ദ്രിയംവഴി ഒത്തുചേരുന്നുണ്ടു്. എങ്കിലും, പല സ്വരങ്ങളും, ചേർന്നുണ്ടാകുന്ന മൂർച്ഛനകളിലുംമററും സ്വരങ്ങളെ വേർതിരിച്ചറിയുവാൻ അവർക്കു് അപ്പോൾ കഴിയുന്നില്ല.

സ്വരങ്ങൾക്കുതമ്മിലും അപസ്വരങ്ങൾക്കുമുള്ള വൈലക്ഷണ്യങ്ങൾ അധികംപ്രാവശ്യം ഉച്ചരിച്ചും കേട്ടും വേർതിരിച്ചുകാണാനുള്ള അഭ്യാസമുണ്ടായാൽ സ്വരങ്ങൾ എത്ര ജടിലമായവിധത്തിൽ ഉച്ചരിച്ചു കേട്ടാലും തെററാതെ ഗ്രഹിക്കുവാനും ആസ്വദിക്കുവാനുമുള്ള ഒരു തഴക്കം ശ്രവണേന്ദ്രിയത്തിന്നു് സിദ്ധിക്കുന്നു. ശ്രവണേന്ദ്രിയംകൊണ്ടു് അങ്ങനെ ഗ്രഹിക്കുവാൻ സാധിക്കുന്നതുതന്നെയാണു് സ്വരസാക്ഷാത്കാരം. അതുപോലെ, ഒരു വേദാന്തവിദ്യാർത്ഥി ശ്രവണംകൊണ്ടും മനനംകൊണ്ടും തന്നിൽ അനാത്മലക്ഷണം ചേരുന്നില്ലെന്നും പ്രത്യഗാത്മലക്ഷണം മാത്രമേ ചേരുന്നുള്ളൂവെന്നും യുക്തിയുക്തമായി മനസ്സിലാക്കിയാൽ അയാൾക്കു് അപരോക്ഷമായ ആത്മജ്ഞാനമുണ്ടായി. ആ ജ്ഞാനത്തിൽ ആത്മാവും ആത്മാകാരമായ ബുദ്ധിവൃത്തിയും ഇന്ദ്രിയംവഴിയല്ലാതെ നേരിട്ടുതന്നെ തമ്മിൽ ചേർന്നുനിൽക്കുന്നു. എന്നാലും, സന്ദർഭാന്തരങ്ങളിൽ പല അനാത്മവസ്തുക്കളും താനാണെന്നും തൻേറതാണെന്നും ഗ്രഹിക്കാതിരിക്കാൻ അയാൾക്കു് കഴിയുന്നില്ല. ആത്മാവിന്നും അനാത്മവസ്തുക്കൾക്കും തമ്മിലുള്ള വൈലക്ഷണ്യങ്ങളെ തെളിഞ്ഞുകാണുവാൻ വേണ്ടുന്ന ശ്രവണാദികളെ അധികം പ്രാവശ്യം അഭ്യസിച്ചുകൊണ്ടിരുന്നാൽ ഏതു സന്ദർഭത്തിലും പ്രത്യഗാത്മാവായ താൻ അനാത്മാവായ യാതൊന്നുമല്ലെന്നു കാണ്മാനുള്ള തഴക്കം അന്തഃകരണത്തിന്നു സിദ്ധിക്കുന്നു. അന്തഃകരണംകൊണ്ടു് അങ്ങനെ കാണുന്നതുതന്നെയാണു് ആത്മസാക്ഷാത്കാരം. ഇത്രയും കാര്യങ്ങൾ ഗ്രഹിച്ചാലേ മേൽ എഴുതിയ ഭാമതീവാക്യത്തിൻെറ താത്പര്യം കിട്ടുകയുള്ളൂ. ഇവിടെ സ്വരജ്ഞാനത്തെ ദൃഷ്ടാന്തമാക്കിയതു് ആത്മജ്ഞാനം പോലെ അതും ഉണ്ടാകുമ്പോൾതന്നെ അപരോക്ഷമായിരിക്കുന്നതുകൊണ്ടാണെന്നതും ശ്രദ്ധേയമാണു്.

പരോക്ഷമായറിയപ്പെടുന്ന വസ്തുവിൻെറ ധ്യാനംകൊണ്ടു പ്രതിഭാതന്ത്രമായല്ലാതെ, വസ്തുതന്ത്രമായ സാക്ഷാത്കാരമുണ്ടാവില്ലെന്നും ഭാമതീകാരൻ വ്യക്തമാക്കിയിരിക്കുന്നു: ന ഖലു ജ്യോതിഷ്ടോമവാക്യാർത്ഥപ്രത്യയഃ ശതശോ ഽപ്യാവർത്ത്യമാനഃ സാക്ഷാത്കാരപ്രമാണം സ്വവിഷയേ ജനയതി; ഉത്പന്നസ്യാപി താദൃശോ ദൃഷ്ടവ്യഭിചാരേണ പ്രാതിഭത്വാത്.

ജ്യോതിഷ്ടോമവാക്യാർത്ഥം ശ്രോതാവിന്നു് മനസ്സിലാവുന്നതു് പരോക്ഷമായിട്ടാണു്. അതിൻെറ പ്രത്യയത്തെ (പ്രതിരൂപമുള്ള ബുദ്ധിവൃത്തിയെ) ധ്യാനത്തിൽ എത്ര പ്രാവശ്യം ആവർത്തിച്ചാലും വസ്തുതന്ത്രമായ സാക്ഷാത്കാരമുണ്ടാകയില്ല; സാക്ഷാത്കാരസദൃശമായ വല്ലതുമൊന്നുണ്ടായാൽതന്നെ അതു യഥാർത്ഥമാവായ്കയാൽ പ്രാതിഭവുമാണു്, എന്നു സാരം. ആത്മവസ്തുവിനെ സംബന്ധിച്ചും പ്രാതിഭസാക്ഷാത്കാരമുണ്ടാവാമെന്നു് പരിമളകാരൻ കാണിച്ചതിങ്ങനെയാണു്: 'ആവൃത്താദനാവൃത്താദ്വാ ശബ്ദബോധേ ദൃഢേ ജാതേ, തത്പ്രേക്ഷാപ്രവൃത്തഭാവനാപ്രകഷേണൈവ സാക്ഷാത്കാരോത്പത്തിസംഭവാത്, അപ്സരായമാണാ കാചിദമുഷ്യ കന്യകാഽസ്തി തവൈവാർഹേത്യാപ്തവാക്യാത് സകൃത്ശ്രുതവതോഽപി താം ലിപ്സോർഭാവനാപ്രകർഷാത് സാക്ഷാത്കാരോദയാത്.' ഒന്നോ അധികമോ പ്രാവശ്യം വായിക്കുകയോ കേൾക്കുകയോ ചെയ്ത വാക്യങ്ങളിൽനിന്നു് അർത്ഥം വ്യക്തമാകുമ്പോളുണ്ടാകുന്ന ബുദ്ധിവൃത്തിക്കു് ധ്യാനംകൊണ്ടു പ്രകർഷമുണ്ടാക്കിയാൽ സാക്ഷാത്കാരമുണ്ടാവുന്നതാണു്; ദേവസ്ത്രീയെപ്പോലെ സുന്ദരിയായ ഒരു കന്യക ഇന്നാളുടെ മകളായി ഇന്ന ദിക്കിലുണ്ടെന്നു് ആപ്തവാക്യംകൊണ്ടറിഞ്ഞിട്ടു് അവളെ അഭിലഷിക്കുന്ന ഒരു കാമുകൻ ധ്യാനംകൊണ്ടു് ബുദ്ധിവൃത്തിക്കു് പ്രകർഷമുണ്ടാക്കി ആ കന്യകയെ സാക്ഷാത്കരിക്കാറുണ്ടല്ലൊ, അതുപോലെ, എന്നർത്ഥം.

ഈ ദൃഷ്ടാന്തത്തിലെ കാമുകനുണ്ടായ അറിവു പരോക്ഷവും സാക്ഷാത്കാരം പ്രാതിഭവുമാണെന്നതു വളരെ സ്പഷ്ടമാണു്. അവരണ്ടുമുണ്ടാവുന്ന സമയത്തിൽ കന്യക എത്രയോ ദൂരെയുള്ള അവളുടെ വീട്ടിൽ ഇരിക്കുന്നതേയുള്ളൂ. സാക്ഷാത്കരിച്ച ആ കന്യകയെ അല്പസമയം കണ്ടാനന്ദിക്കാമെന്നല്ലാതെ അവളുമായി വിവാഹാദികളിലേപ്പെടുവാൻ കാമുകന്നു് സാധിക്കയില്ല. ദൃഷ്ടാന്തത്തിലെന്നപ്പോലെ പരോക്ഷജ്ഞാനത്തിൽനിന്നു ധ്യാനംകൊണ്ടുണ്ടാവുന്ന ദാർഷ്ടാന്തികമായ ആത്മസാ

ക്ഷാത്കാരവും താത്കാലികമായ ഒരു ആനന്ദാനുഭവത്തെ ഉണ്ടാക്കുമെന്നല്ലാതെ യഥാർത്ഥമായ സംസാരദുഃഖനിവൃത്തി നല്കുകയില്ലെന്ന് ആ ദൃഷ്ടാന്തംകൊണ്ടുതന്നെ വ്യക്തമാക്കപ്പെട്ടിരിക്കുന്നു. വാർത്തികകാരനായ സുരേശ്വരാചാര്യർ സ്പഷ്ടമായിത്തന്നെ പറയുന്നു:

അഭ്യാസോപചിതാ കൃത്സ്നം
ഭാവനാ ചേന്നിവർത്തയേത്
നൈകാന്തികീ നിവൃത്തിഃ സ്യാദ്
ഭാവനാജം ഹി തത്ഫലം.

ധ്യാനം അഭ്യാസംകൊണ്ട് പരിപുഷ്ടമായാലും അതുകൊണ്ടുണ്ടാവുന്ന ദുഃഖനിവൃത്തി സ്ഥിരമോ നിശ്ശേഷമോ ആവുകയില്ല. (നൈഷ്കർമ്മ്യസിദ്ധി. 3. 91.)

താൻ നിർദുഃഖവും നിത്യസുഖവുമായ പ്രത്യഗാത്മാവാണെന്ന് വസ്തുതന്ത്രമായി സാക്ഷാത്കരിച്ചിട്ടുള്ള ആൾക്ക് സംസാരദുഃഖത്തിൻെറ കണികപോലും ഉണ്ടാവുകയില്ല. ദുഃഖമുണ്ടാവുന്നുവെങ്കിൽ സാക്ഷാത്കാരമുണ്ടായിട്ടില്ലെന്നു തീർച്ചയാക്കാം. ആത്മജ്ഞാനമുണ്ടാവുമ്പോൾതന്നെ സംസാരദുഃഖം കുറയുവാൻ തുടങ്ങും. സാക്ഷാത്കാരമാവുമ്പോഴേയ്ക്കും ദുഃഖം നിശ്ശേഷം നീങ്ങുകയും ചെയ്യും. ഭാഷ്യകാരൻ തന്നെ പറയുന്നു: 'യസ്യ തു പൂർവ്വവത് സംസാരിത്വം സ ന ബ്രഹ്മവിത്.'(സൂത്രഭാഷ്യം.1.1.4) പഴയപടി സംസാരദുഃഖം ഉള്ളവൻ ബ്രഹ്മജ്ഞനല്ല.

---

# രാജയോഗം

കെ ടി. ദേവദാസ്

പ്രപഞ്ചമെന്ന മഹോപാധിയിലൂടെ ചൈതന്യം പ്രതിഭാസിക്കുന്നു. പരിമിതവസ്തുക്കളായ ചരാചരങ്ങളിൽ അടങ്ങിയിരിക്കുന്നതിനാൽ ചൈതന്യവസ്തു പരിമിതമാണെന്ന്, ചിലപ്പോൾ ഇല്ലാത്തതാണെന്നുപോലും, നമുക്കു തോന്നുന്നു. അതു് അഖണ്ഡമാണെന്നും നാശരഹിതമാണെന്നും വേദാന്തതത്ത്വദർശനത്തെപ്പോലെതന്നെ അടിസ്ഥാനപരമായി സയൻസും സ്ഥാപിച്ചിട്ടുണ്ട്. ദേവീഭാഗവതത്തിൽ നാരദൻ ഭക്തിഭാഷയിൽ രാമനു പറഞ്ഞുകൊടുത്തതും മറ്റൊന്നല്ല:

ശൃണു രാമ സദാ നിത്യാ ശക്തിരാദ്യാ സനാതനീ;
സർവ്വകാമപ്രദാ ദേവീ പൂജിതാ ദുഃഖനാശിനീ;
കാരണം സർവ്വജന്തൂനാം ബ്രഹ്മാദീനാം രഘൂദ്വഹ,
തസ്യാഃ ശക്തിം വിനാ കോഽപി സ്പന്ദിതും ന
ക്ഷമോ ഭവേത്.
അസംഖ്യാതാനി നാമാനി തസ്യാ ബ്രഹ്മാദിഭിഃ കില.

കാലത്രയത്തിലും നാശമേശാത്ത ഒരു ശാശ്വതശക്തി പ്രപഞ്ചത്തിന്നുമുമ്പുതന്നെ ഉണ്ട്. അതിനെ ആരാധിച്ചാൽ സകലദുഃഖങ്ങളും നീങ്ങും; എല്ലാ അഭീഷ്ടവും സിദ്ധിക്കും. ബ്രഹ്മാവുമുതൽ എല്ലാ ജീവികൾക്കും കാരണം അതാണ്. അതിൻെറ ശക്തിയില്ലെങ്കിൽ ഒന്നിനും ഇളകുക സാധ്യമല്ല. ആ ശക്തിക്കു ബ്രഹ്മം തുടങ്ങി അനേകം പേരുകൾ ഉണ്ട്.

ശക്തിയുടെ പിരിവുകളാണ് പ്രപഞ്ച (അപരാശക്തി)മായതെന്നും ജീവചൈതന്യ (പരാശക്തി)മായി ജഗത്തിനെ ധരിച്ചു നിലനിർത്തുന്നതെന്നും ഭഗവദ്ഗീതയിൽ കാണാം. 'സർവ്വശക്തിമയോ ഹ്യാത്മാ' എന്നു ശ്രുതിയും.

ഈ മഹാശക്തിയുമായി ഐക്യം പ്രാപിച്ചാൽ ശാശ്വതമായ ആത്മാനന്ദം ലഭിക്കുമെന്നും അതാണ് ജീവിതത്തിൻെറ പരമലക്ഷ്യമെന്നും യോഗാചാര്യന്മാർ സിദ്ധാന്തിക്കുന്നു. ആ ലക്ഷ്യപ്രാപ്തിയോടുകൂടി, 'ഞാൻ ഇന്ദ്രിയഗോചരമായതൊന്നുമല്ല, ബോധരൂപനാണ്,' എന്ന് ശങ്കരാചാര്യരോടൊപ്പം ('ഹസ്താമലകം') നമ്മെപ്പോലുള്ള അല്പബുദ്ധികൾക്കും പ്രഖ്യാപിക്കുവാൻ കഴിയുന്നതാണ്. ഒരു പഴയ സംസ്കൃതോല്ലേഖം ഇതിലേയ്ക്കു വഴി തുറന്നിടുന്നതു കാണാം; ശരീരം രഥവും ഇന്ദ്രിയങ്ങൾ കുതിര

കളും ബുദ്ധി തേരാളിയുമാകുന്ന വിചാരരമണീയമായ ആ ഉപമയിൽ. ഓട്ടമുള്ള ഇന്ദ്രിയാശ്വങ്ങളെ കെട്ടിയിട്ട ജഡശരീരരഥത്തെ ബുദ്ധി സാരഥിയാണ് നയിക്കുന്നത്. അതുകൊണ്ട് കുതിരക്കാരനെ കുതിരകൾ അനുസരിക്കേണ്ടതുണ്ട്. ജീവിതപ്പന്തയത്തിൽ വിജയിക്കുവാൻ വണ്ടി സുശക്തമാവണമെന്നുമാത്രമല്ല കുതിരകൾക്കും കുതിരക്കാരനും ബലം, നിയന്ത്രണം, മാർഗ്ഗനിശ്ചയം, ധർമ്മാധീനത, ലക്ഷ്യബോധം എന്നിവ വേണ്ടത്ര ഉണ്ടായിരിക്കണം. മാനവധർമ്മശാസ്ത്രത്തിൽ ഇപ്രകാരം അനുശാസിച്ചു കാണുന്നു:

വശേ കൃത്വേന്ദ്രിയഗ്രാമം സംയമ്യ ച മനസ്തഥാ
സർവ്വാൻ സംസാധയേദർത്ഥാനക്ഷിണ്വൻ യോഗതസ്തനും.

ഇന്ദ്രിയങ്ങളെ നിലയ്ക്കു നിർത്തിക്കൊണ്ടും മനസ്സിനെ ഒതുക്കി നിർത്തിയും ശരീരത്തെ ക്ഷീണിപ്പിക്കാതെ എല്ലാ പുരുഷാർത്ഥങ്ങളെയും സമ്പാദിക്കുക, എന്നർത്ഥം.

മഹാപ്രപഞ്ചംപോലും മനസ്സിന്റെ വെറുമൊരു സങ്കല്പസൃഷ്ടിയാണെന്ന ആർഷമതം മനശ്ശക്തിയുടെ മഹത്ത്വത്തെ വിളിച്ചോതുന്നു. സർവ്വധനവും സിദ്ധികളും നൽകുന്ന ഒരേ ദേവൻ മനസ്സാണെന്നും അതിനെ ജയിക്കാതെയുള്ള പരിശ്രമമത്രയും വിഫലമാണെന്നും വാസിഷ്ഠത്തിൽ പറഞ്ഞതു സാധാരണ ദിനചര്യ മുതൽ ബഹിരാകാശയാത്രവരെ എല്ലാ കർമ്മങ്ങൾക്കും ബാധകമാകുന്നു:

ഏക ഏവ മനോ ദേവോ ജ്ഞേയസ്സർവ്വാർത്ഥസിദ്ധിദഃ
അന്യത്ര വിഫലഃ ക്ലേശഃ സർവ്വേഷാം തജ്ജയം വിനാ.

വിഷയഭടന്മാരോടൊപ്പം ഇന്ദ്രിയാശ്വങ്ങൾ വലിച്ചുനീക്കുന്ന മനസ്സിന്റെ ഗതി മാററി, അതിനെ ചൈതന്യസത്തയിൽ, പരമാത്മാവിൽ, തിരിച്ചെത്തിക്കുവാനുള്ള വഴിയാകുന്നു രാജയോഗം. പ്രാപഞ്ചികകാര്യാന്തരത്തിൽ വ്യാപരിച്ചു ശീലിച്ച മനസ്സിനെ അനുഭവവിഷയമായിട്ടില്ലാത്ത ആത്മവസ്തുവിലേയ്ക്കു നയിക്കുക എളുപ്പമല്ല. ധ്യാനത്തിൽ മുഴകി ഉണർന്നുവന്ന ഋഷിമാർ, ബുദ്ധൻ, ക്രിസ്തു, നബി, ശങ്കരൻ, രാമകൃഷ്ണൻ, വിവേകാനന്ദൻ എന്നിങ്ങനെ ലോകത്തെങ്ങുമുള്ള ആത്മജ്ഞാനികൾ, തങ്ങളുടെ മനസ്സിനു സമരസപരിപൂർണ്ണമായ സ്വാതന്ത്ര്യം നേടിക്കൊടുത്തതു് ഈ യോഗത്തിന്റെ അഭ്യാസംകൊണ്ടു മാത്രമാകുന്നു. കഠോപനിഷത്തു പറഞ്ഞു, പ്രവചനംകൊണ്ടോ വേലകൊണ്ടോ കണക്കററ ശാസ്ത്രാഭ്യാസംകൊണ്ടോ ഈ ആത്മാവിനെ കിട്ടില്ല, നിരന്തരധ്യാനംകൊണ്ടുമാത്രമേ അതു നേടാനാവൂ, എന്നു്. സ്വാമി വിവേകാനന്ദനും പറഞ്ഞു: 'ഈ അറിവുണ്ടാകുവാൻ ധ്യാനമെന്നറിയപ്പെടുന്ന ഒരേഒരു വഴി മാത്രമേയുള്ളു.'

ഈ വഴിയിൽ വിശ്വാസത്തിന്റെ പ്രശ്നമേ ഉത്ഭവിക്കുന്നില്ല. സത്യത്തിന്നു് ഒന്നിന്റെ താങ്ങും ഒരാളുടെ സാക്ഷ്യപത്രവും ആവശ്യമില്ലാത്തതിനാൽ, ധ്യാനത്തിൽ ഉണർന്ന യോഗി അനുഭവിക്കുന്നതൊന്നും കാലാഗ്നിയിൽ വെന്തു വെണ്ണീറാവുന്നില്ല. രാജയോഗപഠനം സുദൃഢമായ അഭ്യാസംകൊണ്ടു് മനസ്സിനെ ആത്മാവിൽ, അഖണ്ഡചൈതന്യത്തിൽ, അനുസന്ധാനംചെയ്യുന്നതിനു മാത്രമാണു് പ്രാധാന്യം കല്പിക്കുന്നതു്. ആ മാർഗ്ഗത്തിൽ നീങ്ങുമ്പോൾ മനസ്സിനും ശരീരത്തിനും വേർപിരിയാത്ത ബന്ധം ഉണ്ടെന്നു് അറിയാറാകും. ശരീരാരോഗ്യപരിരക്ഷണം അത്രകണ്ടു് അപ്രധാനമല്ലാതായിത്തീരും. അതിന്നു് അമിതപ്രാധാന്യവും ഇല്ലാതാവും. ശരീരമനസ്സുകളെ നിയന്ത്രിക്കുവാൻ ചില ശാരീരികസഹായങ്ങൾ ചിലപ്പോൾ വേണ്ടിവന്നേയ്ക്കാം.

മുൻചൊന്നപോലെ, മനസ്സു്, ഇന്ദ്രിയങ്ങൾ, ശരീരം എന്നിവ അപരാപ്രകൃതിയിൽ പെടുന്ന, ജഡവിഷയങ്ങളാകുന്നു. ഇവയെ പ്രകാശവസ്തുവായ ആത്മാവിൽ, പരാശക്തിയിൽ, യോജിപ്പിക്കുക എളുപ്പമല്ല. അതിന്നാവശ്യമായ ആശയും അടിസ്ഥാനപരമായ ആലോചനയും ഒരു വ്യക്തിയിൽ ഉണ്ടാവുന്നതു തന്നെ പ്രയാസകരമാണു്. അതു നേടാൻ പണിപ്പെടുക എന്നതു് അതിലും അപൂർവ്വമാകുന്നു. ഈ ചിന്തയുടെ അന്തിമാവസ്ഥ പ്രകൃതിവിജയമാണെന്നു പറയാൻ കാരണം ഇപ്പോൾ വ്യക്തമാവും. 'സർവ്വവേദാന്തസാരസംഗ്രഹ'ത്തിൽ, ആത്മപ്രകാശം ബുദ്ധിയെയും ബുദ്ധിപ്രകാശം മനസ്സിനെയും, മനഃപ്രകാശം ഇന്ദ്രിയങ്ങളെയും, ഇന്ദ്രിയപ്രകാശം ശരീരത്തേയും ചേഷ്ടിപ്പിക്കുന്നു, പ്രവർത്തിപ്പിക്കുന്നു എന്നും ആത്മപ്രകാശത്തിന്റെ നിഴലിൽ

മററെല്ലാം പ്രകാശിതങ്ങളാവുന്നതിനാലാണ്‌ അനാത്മാവു്, ജഡവിഷയങ്ങൾ, ആത്മാവെന്ന തോന്നിപ്പോവുന്നതെന്നും പറഞ്ഞിട്ടുണ്ടു്:

ആത്മാഭാസം തതോ ബുദ്ധിർബുദ്ധ്യാഭാസം തതോ മനഃ
അക്ഷാണി മന ആഭാസാന്യക്ഷാഭാസമിദം വപുഃ
തത ഏവാത്മനോ ബുദ്ധിർദ്ദേഹാക്ഷാദാവനാത്മനി.

മററൊന്നിനാലും പ്രകാശിപ്പിക്കപ്പെടാതെ വിളങ്ങുന്ന ആത്മാവിൻെറ പ്രകാശത്തിൽ മനസ്സു ലയിച്ചുണ്ടാവുന്ന ശാന്താന്തരീക്ഷത്തിൽ നേടാവുന്ന അനുഭവങ്ങളിൽ ആനന്ദസ്ഫുരണങ്ങളും അവയുടെ പാരമ്യത്തിൽ അഖണ്ഡസച്ചിദാനന്ദാനുഭവവും ലഭിക്കുന്നു. സർവ്വോപരി പ്രകാശിക്കുന്ന നിത്യവും ആനന്ദസ്വരൂപവുമായ ആത്മാവിനു് അന്വർത്ഥമായ രാജനാമം നല്കപ്പെട്ടു. നമ്മുടെ അല്പവ്യക്തിത്വത്തെ, വ്യതിരിക്തമായ ഉണ്മയെ, ബുദ്ധിയിൽനിന്നു് ഇങ്ങോട്ടു് എല്ലാററിനെയും, അതിനോടു് യോജിപ്പിക്കുന്ന മാർഗ്ഗം രാജയോഗം എന്നു് അറിയപ്പെടുന്നു. 'യോഗശാസ്ത്രം' ഇപ്രകാരം അഭിപ്രായപ്പെട്ടിരിക്കുന്നു:

രാജന്തം ദീപ്യമാനന്തം പരമാത്മാനമവ്യയം
പ്രാപയേദ്ദേഹിനം യസ്തു രാജയോഗസ്സ കീർത്യതേ.

ദേഹിയെ രാജിച്ചുകൊണ്ടിരിക്കുന്ന, അതായതു് പ്രദീപ്തമായിരിക്കുന്ന, പരമാത്മാവിൽ ചേർക്കുന്നതേതോ അതു് രാജയോഗം.

രാജയോഗം സാംഖ്യദർശനാധിഷ്ഠിതമാകുന്നു. സാംഖ്യമതാനുസാരം, പുരുഷൻ (ആത്മാവു്) മാത്രമാകുന്നു ഭൗതികമല്ലാത്തതു്; മനസ്സു് ഭൗതികവസ്തുവാണു്, സൂക്ഷ്മതമമാണെന്നുമാത്രം. മനസ്സിൻെറ ഘടകങ്ങൾതന്നെയാണു് തന്മാത്രകൾ എന്നറിയപ്പെടുന്ന സൂക്ഷ്മവസ്തു. ബുദ്ധിയ്ക്കും സ്ഥൂലവസ്തുക്കൾക്കും തമ്മിൽ ജാഡ്യത്തിൻെറ മാത്രാവ്യത്യാസം മാത്രമേ ഉള്ളു എന്നു സാംഖ്യന്മാർ കരുതി. പുരുഷൻ ഭൗതികലോകത്തെ പിടികൂടാൻ ഉപയോഗിക്കുന്ന ഒരു ഉപകരണമാണു് മനസ്സു്. പുറമേയ്ക്കു വ്യാപരിച്ചുകൊണ്ടിരിക്കുന്ന അതിനെ ഉള്ളിലോട്ടു വ്യാപരിപ്പിക്കുന്ന ഉപായങ്ങളും വഴികളുമാണു് യോഗികൾ കാണിച്ചുതരുന്നതു്.

കണ്ണുകൊണ്ടല്ല, അതുകൊണ്ടുമാത്രമല്ല, നാം കാണുന്നതു്; അതിന്നപ്പുറം ബുദ്ധികേന്ദ്രം പ്രവർത്തിക്കണം കാഴ്ച കിട്ടുവാൻ. അതുപോലെ തന്നെയാണു് മററെല്ലാ ഇന്ദ്രിയഗോചരത്വത്തിൻെറയും നില. ഇതിന്നൊക്കെ ഉടയവനായി വാണരുളുന്ന പുരുഷൻ. യോഗിയുടെ ഉററവൻ ഈ ഉടയവനാകുന്നു. ആ പരമതത്ത്വത്തോടു മനസ്സിനെ ചേർക്കുന്ന യോഗി സായുജ്യമുക്തി പ്രാപിക്കുന്നു എന്നു ഗീത.

ഈ സായുജ്യസ്വാതന്ത്ര്യാനന്ദം യോഗം കൊണ്ടല്ലാതെ ലഭിക്കില്ലെന്നു കൂർമ്മം, ഗാരുഡം മുതലായ പുരാണങ്ങളിലും വാസിഷ്ഠത്തിലും ഉറപ്പിച്ചു പ്രസ്താവിച്ചിട്ടുണ്ടു്.

പഴയ ശൈലിയിൽ പറഞ്ഞാൽ, അന്തഃകരണത്തിൽ (മനസ്സിൽ) അഹംബുദ്ധ്യാ പ്രതിബിംബിക്കുന്ന ആത്മപ്രതിച്ഛായയെ, ജീവാത്മാവിനെ, മഠാകാശാവസ്ഥയിൽനിന്നു് (ചെറിയൊരിടത്തു കുടുങ്ങിപ്പോയ അവസ്ഥ) വിമോചിപ്പിക്കുവാൻ ഉപാധികളായ ദേഹം, മനസ്സു മുതലായവയിൽനിന്നു് അതിനെ വേർപെടുത്തണം. അപ്പോൾ പ്രതിബിംബമെന്നൊന്നില്ലാതാവുന്നു. എന്തുണ്ടോ അതുമാത്രം ബാക്കിയാവുന്നു. ഇതാണു നിർവ്വാണം. യോഗവിദ്യ ഇതിന്നപ്പുറം ചെന്നു ജീവാത്മാവിനെ അഖണ്ഡചിദാകാശത്തിൽ സ്വതന്ത്രമായ പക്ഷിയെപ്പോലെ വിഹരിക്കുവാൻ സഹായിക്കുന്നു. മനസ്സിനെ ഹൃദയത്തിൽ നിരോധിച്ചു് സംസാരവിഷയങ്ങളിൽ ഓടാൻ വിടാതെ ലയമനുഭവിക്കുകയാണു് ഇതിന്നുള്ള വഴി എന്നു്, ബ്രഹ്മബിന്ദൂപനിഷത്തിൽ പറയുന്നു; കാരണം, നിത്യനിർവ്വിഷയമായ മനസ്സിന്നാണു മുക്തി. മനശ്ശാസ്ത്രത്തിൽ 'സബ്ലിമേഷൻ' എന്നറിയപ്പെടുന്ന പ്രക്രിയയുടെ അവസാനഘട്ടംവരെ ഇതു പോകുന്നു.

ഇതിന്നു ചില അനുഷ്ഠാനങ്ങൾ അത്യാവശ്യങ്ങളാകുന്നു. ശരീരത്തെയും മനസ്സിനെയും പീഡിപ്പിക്കുകയോ ശോഷിപ്പിക്കുകയോ ചെയ്യുന്ന ഭക്ഷ്യപേയാദികൾ കഴിക്കരുതു്, പ്രവൃത്തികളിൽ ഏർപ്പെടരുതു്, ചിന്തയിൽ കുടുങ്ങരുതു്. ഭഗവദ് ഗീതയിൽ വ്യക്തമായി അതു പറഞ്ഞിട്ടുണ്ടു്.

ചരകനും സുശ്രുതനും ക്ലപ്തവും മിതവുമായ ഭക്ഷണം വിധിക്കുന്നു. മഹാഭാരതത്തിൽ (ശാന്തി, 70) എല്ലാററിലും മിതത്വം പാലിച്ചു ജീവിതം ആസ്വദിക്കുന്ന വിധം ഭംഗിയായി

വിവരിച്ചിട്ടുണ്ടു്. അനാരോഗ്യം, അനായുഷ്യം, അതിഭോജനം മുതലായവ പരിവജ്ജ്യങ്ങളാണെന്നു മനു. 'കപിലഗീത'യിലും ഇതു വിസ്തരിച്ചു കാണുന്നുണ്ടു്.

യുക്താഹാരവിഹാരസ്യ യുക്തചേഷ്ടസ്യ കമ്മസു
യുക്തസ്വപ്നാവബോധസ്യ യോഗോ ഭവതി ദുഃഖഹാ.

യുക്തമായ ദിനചയ്യ ശീലിക്കുന്നവനു് യോഗം ദുഃഖങ്ങളെ നീക്കുന്നു എന്നത്ഥം.

രാജയോഗത്തിൻെറ അഷ്ടാംഗങ്ങൾ ജീവിതത്തിൻെറ എല്ലാ മണ്ഡലങ്ങളെയും സമതുലിതമാക്കുവാൻ ഉപകരിക്കുന്നു: യമം, നിയമം,ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നിവയാണു് അവ. യമനിയമങ്ങൾ മോസസിൻെറ പത്തു കല്പനകൾ പോലെയാണു്. ഇവയിൽ അഞ്ചെണ്ണം ചേത്തു് മനു സാമസികധമ്മം (അഹിംസ, സത്യം, അസ്തേയം, ശൗചം, ഇന്ദ്രിയനിഗ്രഹം) പ്രഖ്യാപിച്ചു. കൺഫ്യൂഷ്യസിൻെറ അഞ്ചു് 'വൃ — ചാങ്ങ്'' ഇവിടെ ഓക്കാം: സേവനം, സത്യം, മയ്യാദ, അറിവു്, വിശ്വസ്തത എന്നിവ. അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചയ്യം, അപരിഗ്രഹം എന്നീ യമങ്ങൾ യോഗമാഗ്ഗത്തിൽ ചരിക്കുന്നവരെ നിലയ്ക്കു നിത്തുവാനും പററാത്ത പണിക്കു പോകാതാക്കുവാനും ആവശ്യമാണു്. ശൗചം, സന്തോഷം, തപസ്സു്, സ്വാധ്യായം, ഈശ്വരപ്രണിധാനം എന്നിവയാണു് നിയമങ്ങൾ. ശൗചം എന്നതു ശരീരമനസ്സുകളുടെ ശുദ്ധി കാത്തുസൂക്ഷിക്കലാണു്. മനശ്ചാഞ്ചല്യം ഇല്ലാതെ സുഖദുഃഖദ്വന്ദ്വങ്ങളെ സഹിക്കുന്നതാണു് തപസ്സുകൊണ്ടു് ലളിതമായി അത്ഥമാക്കുന്നതു്. മോക്ഷശാസ്ത്രപരിശീലനം, ജപം മുതലായവ സ്വാധ്യായമാകുന്നു. ഈശ്വരനു സവ്വകമ്മങ്ങളും സമപ്പിക്കുന്നതാണു് ഈശ്വരപ്രണിധാനം. യോഗത്തിൽ ഇവയെല്ലാം പ്രവൃത്തിപരമായി അത്ഥം നല്ലാതെ ലക്ഷ്യാത്ഥം കൊടുക്കുന്നതായിരിക്കും കൂടുതൽ യുക്തം.

സ്ഥിരവും സുഖവുമായ ഇരിപ്പു് ആസനമാകുന്നു. പത്മാസനം, സിദ്ധാസനം മുതലായ പ്രസിദ്ധങ്ങളായ ചില ആസനങ്ങൾ പരിശീലിച്ചാൽ ധ്യാനാവസ്ഥിതനാവാൻ എളുപ്പമാവും. പ്രാണായാമത്തിൻെറ അഭ്യാസത്തിനു യാജ്ഞവല്ക്യൻ ഗാർഗിക്കു നല്കിയ ഉപദേശം ശങ്കരാചായ്യർ ഉദ്ധരിക്കുകയുണ്ടായി:

ആസനാനി സമഭ്യസ്യ വാഞ്ഛിതാനി യഥാവിധി
പ്രാണായാമം തതോ ഗാഗ്ഗി ജിതാസനഗതോഭ്യസേത്.

വസിഷ്ഠനും മററും പ്രാണായാമമാഹാത്മ്യം സോദാഹരണം വിവരിച്ചിട്ടുണ്ടെങ്കിലും, യുക്തമല്ലാത്ത രീതിയിൽ അതു് അഭ്യസിച്ചാൽ സകല രോഗങ്ങളെയും ക്ഷണിച്ചുവരുത്തുമെന്ന 'ഹഠയോഗപ്രദീപിക'യിലെ അഭിപ്രായം ശ്രദ്ധേയമാണു്:

പ്രാണായാമേന യുക്തേന സവ്വരോഗക്ഷയോ ഭവേത്,
അയുക്താഭ്യാസയോഗേന സവ്വരോഗസമുദ്ഭവഃ.

യുക്തമായ കുംഭകം ഭാവസമാധിയിലും ധ്യാനമൂർച്ഛയിലും താനേ വന്നുചേരുമെന്ന ശ്രീരാമകൃഷ്ണവചനം അനുഭവത്തിൽ മനസ്സിലാവും. വിലപ്പെട്ട സമയം ആസനപ്രാണായാമാദികൾക്കുവേണ്ടി ചിലവഴിച്ചു ശരീരചിന്ത വദ്ധിപ്പിക്കാതെ ആ സമയം ധ്യാനത്തിന്നുപയുക്തമാക്കാം. എപ്പോഴും ചലിച്ചുകൊണ്ടിരിക്കുന്ന പ്രാണൻെറ പിന്നാലെ പോവാതെ അന്തഃകരണത്തെ സുസ്ഥിരമാക്കുവാൻ നേരെയങ്ങു ശ്രമിക്കുന്നേടത്തോളം ലക്ഷ്യപ്രാപ്തി സുകരമാവും. പ്രാണായാമം പലപ്പോഴും ശരീരത്തെ ക്ഷീണിപ്പിക്കുകയോ ചൂടു പിടിപ്പിക്കുകയോ മനസ്സിനെ അസ്വസ്ഥമാക്കുകയോ ചെയ്യുന്നു. അതു ഭ്രാന്തുവരെ ചെന്നെത്താറുമുണ്ടു്. ആസനങ്ങൾ, പ്രാണായാമം, ഹഠയോഗാഭ്യാസങ്ങൾ എന്നിവ ശരീരത്തിനു സാത്വികങ്ങളായ വ്യായാമങ്ങളായി കരുതാമെങ്കിലും ഹ്രസ്വമായ നരജീവിതത്തിൽ യോഗാദശം സാക്ഷാത്ക്കരിക്കുവാൻ തുനിയുന്നവർ അവയുടെ പിമ്പേ കുതിക്കേണ്ടതില്ല. ചമത്ക്കാരസിദ്ധികൾക്കുവേണ്ടി അവയ്ക്കു കണക്കററ പ്രാധാന്യം കൊടുത്തവർ ആദ്ധ്യാത്മികമായി നശിക്കുകയേ ചെയ്തിട്ടുള്ളു.

ഹേമചന്ദ്രാചായ്യൻ 'യോഗശാസ്ത്ര'ത്തിൽ ശാന്തബുദ്ധിയായിരുന്നു മനസ്സിൽനിന്നു വിഷയങ്ങളെ ദൂരീകരിച്ചു ചാഞ്ചല്യമില്ലാതെ അതിനെ ധ്യാനത്തിന്നു നിത്തണമെന്നു ഉപദേശിച്ചു.

ഇന്ദ്രിയൈസ്സ സമാകൃഷ്യ വിഷയേഭ്യഃ പ്രശാന്തധീഃ
ധമ്മധ്യാനകൃതേ തസ്മാന്മനഃ കുവ്വീത നിശ്ചലം.

ഭഗവദ്ഗീതയുടെ ആറാം അദ്ധ്യായം മുഴുവൻ ഈ വിഷയവിസ്താരമാകുന്നു. ധ്യാനയോഗ വിവരണാവസരത്തിൽ ഗീതാകാരൻ ഇന്ദ്രിയ വിഷയകർമ്മാദികളിൽ ആസക്തി ഇല്ലാതായി ചഞ്ചലമനസ്സനല്ലാതായ ഒരാളെ യോഗാരൂഢനെന്നു വിളിക്കാമെന്നു വിവരിച്ചിട്ടുണ്ട്. മനസ്സിനെ ജയിച്ചവനു് മനസ്സ് ബന്ധുവാകുന്നു. അത്തരക്കാരനു സുഖദുഃഖങ്ങളും, മാനാപമാനങ്ങളും, ശീതോഷ്ണങ്ങളും എന്നിവ തുല്യങ്ങളാകുന്നു. ഇന്ദ്രിയങ്ങളുടെമേൽ നിയന്ത്രണം, ചിത്തത്തിന്റെ സ്ഥിരത, വസ്തുമൂല്യസമാനത മുതലായവ യോഗിയുടെ ഗുണങ്ങളും ആകുന്നു. വാസനകളെ ത്യജിച്ച് യമനിയമങ്ങളെ പാലിച്ച് തനിച്ചിരുന്നു ധ്യാനിക്കുന്നവനും സമത്വസിദ്ധി കൈയ്‌വരും. അത്തരക്കാരനു് ആഹാരം, ഉറക്കം, ഉണർവ്വ് എന്നിവയിലെല്ലാം ചിട്ടയുണ്ടാകും. തന്റെ ഉള്ളിലെ വിചാരരംഗവും ലോകരംഗവും യോഗിയുടെ വ്യക്തിത്വത്തിന്റെ കാതലിനെ ഒരു തരത്തിലും വികലമാക്കുകയില്ല. ആത്മാവിൽ ലയം പ്രാപിച്ചാൽ ഇപ്രകാരം വ്യക്തിഭാവവും അതിന്റെ ചങ്ങലകളും പിരിഞ്ഞുപോകും.

**അസംയതാത്മനാ യോഗോ ദുഷ്പ്രാപ ഇതി മേ മതിഃ**
**വശ്യാത്മനാ തു യതതാ ശക്യോഽവാപ്തുമുപായതഃ.**

അതായതു് മനസ്സിനെ സ്വാധീനിക്കാതെ യോഗാഭ്യാസം എളുപ്പമാവില്ല; മനസ്സിനെ ബുദ്ധികൊണ്ട് വശീകരിച്ച പ്രയത്നശാലിക്ക് സമത്വരൂപമായ യോഗത്തിന്റെ സ്ഥിരത ഉണ്ടാകുന്നു.

ഓടിനടക്കുന്ന മനസ്സിനെ ഏകാഗ്രമാക്കുവാൻ ഇടതടവില്ലാത്ത ആത്മവിചിന്തനം ഒഴിച്ചുകൂടാത്തതാകുന്നു. സാധകൻ ശ്രദ്ധാലുവാണെങ്കിൽ തന്നിൽത്തന്നെ സകലചരാചരങ്ങളും, താൻ മഹാപ്രപഞ്ചത്തിലും, കുടികൊള്ളുന്നതായി കാണുന്ന ഭാവപരകോടിയിലെത്തും. ഈ ശുഭമാർഗ്ഗത്തിൽ കുറച്ചു സഞ്ചരിച്ചവർക്കുപോലും അധോഗതി ഉണ്ടാവില്ല എന്നു ശ്രീകൃഷ്ണൻ പ്രഖ്യാപിച്ചിട്ടുണ്ട്.

അങ്ങനെ, അഷ്ടാംഗയോഗത്തിൽ പ്രത്യാഹാരംമുതൽ സമാധിവരെയുള്ള നാലംഗങ്ങൾക്കു പ്രാധാന്യം നല്കാം. പരിശുദ്ധമായ ഒരിടത്തു് അധികം ഉയർന്നതോ താഴ്ന്നതോ അല്ലാത്തൊരു ഇരിപ്പിടത്തിൽ, ദേഹം കഴുത്തു് തല എന്നിവയെ നേരെ നിർത്തി നിശ്ചലനായിരുന്നു് ദൃഷ്ടിയെ നാസാഗ്രത്തിലോ ഭ്രൂമദ്ധ്യത്തിലോ ഹൃദയകേന്ദ്രത്തിലോ ഉറപ്പിച്ച് ആത്മപരായണനായി ധ്യാനം പരിശീലിക്കണം. യഥാവിധി മനസ്സ് നിയതമായി ആത്മാവിൽ സ്ഥിരമാകുവാൻ കുറച്ചു കാലം പിടിക്കും. ബാല്യത്തിൽത്തന്നെ അഭ്യസിക്കുവാൻ ഭാഗ്യം സിദ്ധിച്ചവർക്ക് ഇവിടെ പ്രതിപാദിച്ചതെല്ലാം അനുഭവവേദ്യമായിരിക്കും. ഗീതയിൽ പറഞ്ഞതുപോലെ, അങ്ങനെ പ്രയത്നിക്കുന്ന യോഗിയുടെ സ്ഥിതി കാററടങ്ങിയ സ്ഥലത്തു് എരിയുന്ന നിശ്ചലദീപത്തിന്റേതുപോലെയാണ്.

വിഷയങ്ങളെയും ഇന്ദ്രിയങ്ങളെയും വലിച്ചെറിഞ്ഞു ബുദ്ധിയോഗം സാധിക്കുവാൻ മനസ്സ് എളുപ്പം ഒരുമ്പെടുന്നതല്ല. ഈ വലിച്ചെറിയലാണു പ്രത്യാഹാരം. യാജ്ഞവല്ക്യസംഹിതയിൽ ഇതിന്റെ നിർവ്വചനം, ഇന്ദ്രിയങ്ങളും വിഷയങ്ങളിൽ സഞ്ചരിക്കവെ അവയെ ബലം പ്രയോഗിച്ചു തിരിച്ചെടുക്കൽ എന്നാകുന്നു:

ഇന്ദ്രിയാണാം വിചരതാം വിഷയേഷു സ്വഭാവതഃ
ബലാദാഹരണം തേഷാം പ്രത്യാഹാരഃ സ ഉച്യതേ.

ഹിപ്പോട്ടിസത്തിലും ഒരുതരം പ്രത്യാഹാരമാണു് പ്രയുക്തമാകുന്നതു്. പക്ഷേ നിയന്ത്രണമേതും സ്വേച്ഛയാ നടന്നില്ലെങ്കിൽ, ബലാല്ക്കാരേണ ചുമത്തുന്നതായാൽ, മനസ്സിനു ദോഷം ചെയ്യുന്നതാണ്. അതുകൊണ്ടാണു് സെയിൻറ് അഗസ്റ്റീൻ പ്രാർത്ഥിച്ചതു്: 'ദൈവമേ, എന്നെ ബ്രഹ്മചാരിയാക്കിയാലും; പക്ഷേ സമയമായിട്ടില്ല.' ശരീരമനസ്സുകളെ സ്വയം കൂടുതൽ കൂടുതലായി നിയന്ത്രിക്കുകയല്ലാതെ ശരിയായ അനുഭവവും അറിവുമില്ലാത്ത ഗുരുക്കന്മാരുടെ ആവശ്യാനുസാരം അങ്ങനെ ചെയ്യരുതു്. പ്രത്യാഹാരം സാധിക്കുവാൻ വിവേകാനന്ദസ്വാമി നിർദ്ദേശിച്ച ഉപായം പ്രയോഗയോഗ്യമാണ്; ആസനസ്ഥനായി മനസ്സിനെയങ്ങു കടിഞ്ഞാണില്ലാതെ ഓടിച്ചാടുവാൻ അനുവദിക്കുക; കുറച്ചു നാളുകൊണ്ട് ഓട്ടവും ചാട്ടവും തീർന്നു് അടങ്ങി ശാന്തമാവുന്നതു കാണാം. പിന്നെയങ്ങോട്ട് എളുപ്പമാണ്.

ചിത്തം ഒരു പ്രത്യേകസ്ഥാനത്തുമാത്രം വ്യാപരിക്കുന്നതിനു ധാരണയെന്നു പറയുന്നു.

'ദേശബന്ധശ്ചിത്തസ്യ ധാരണാ', എന്നു പതഞ്ജലി. നാഭിചക്രം, ഹൃദയപദ്മം, ഭ്രൂമദ്ധ്യം, മൂദ്ധാവ് മുതലായ സ്ഥാനങ്ങളിൽ മനസ്സിനെ സ്ഥിരമായി നിത്തുന്നതിനാൽ ഇതിനെ ലക്ഷ്യയോഗം എന്നും വിളിക്കുന്നു. എപ്രകാരം വെളിച്ചത്തെ ചെവിയിലൂടെ കാണുക അസാദ്ധ്യമാണോ, അതുപോലെ ആത്മപ്രകാശം ശുദ്ധമോ കേന്ദ്രീകൃതമോ അല്ലാത്ത അന്തഃകരണത്തിലൂടെ ദശ്നീയമല്ല. നാഭിചക്രത്തിൽ ദൃഷ്ടി ഉറപ്പിച്ചു ധ്യാനിക്കുന്നതിനേക്കാറം ഉത്തമമാണ് ഹൃദയപദ്മത്തിൽ അങ്ങനെ ചെയ്യുന്നത്. അതിലും ഉത്തമമാണ് ഭ്രൂമദ്ധ്യമായ ആജ്ഞാചക്രം എന്നു കാണുന്നു. തേജോബിന്ദൂപനിഷത്തു് ഇതിനെ അമൃതസ്ഥാനമെന്നും ബ്രഹ്മപുരമെന്നും വിളിക്കുന്നു. ഉത്തമസാധകന്മാരിൽ ചിലർ മൂദ്ധാവിൽ സഹസ്രാരപത്മത്തിൽ ധാരണചെയ്തു മഹാബോധപ്രകാശം എളുപ്പം അനുഭവിക്കുന്നു. ധാരണ സാധിച്ചാൽ സിരാപടലങ്ങറം ശാന്തമാവുകയും ശബ്ദം മധുരമാവുകയും ചെയ്യുന്നതു് അനുഭവസിദ്ധമാണ്.

'തത്ര പ്രത്യയൈകതാനതാ ധ്യാനം' എന്നു പതഞ്ജലി. ലക്ഷ്യയോഗത്തിൻെറ നൈരന്തര്യമാണ് ധ്യാനം. മനസ്സൂന്നിയ സ്ഥാനത്തു് തേജോരശ്മികറം, പ്രകാശഗോളങ്ങറം, ആന്തരനാദം, സ്വഗ്ഗീയസ്പശം, ദിവ്യരസം മുതലായവയിൽ ഏതിൻെറയെങ്കിലും അനുഭവം ക്രമേണ ഉണ്ടാവുന്നതാണ്. ഇവയെ ദേശാവസ്ഥിതം എന്നു വിളിക്കുന്നു. നാം ആകാശത്തിൽ നോക്കുമ്പോറം പലതും കാണാറുള്ളതുപോലെയാണ് ചിദാകാശത്തിൽ ഇതൊക്കെ പ്രത്യക്ഷപ്പെടുന്നതു്. ഈവക ബോധവികാസചിഹ്നങ്ങറം സ്ഫുരിച്ചു കാണുമ്പോഴും യോഗതല്പരൻ മനസ്സിനെ ചലിപ്പിക്കാതെ അവിച്ഛിന്ന തൈലധാരപോലെ ബ്രഹ്മജ്യോതിസ്സിലേയ്ക്കു തിരിച്ചുവിടേണ്ടതാണ്. ഈ അവസ്ഥയാകുന്നു ധ്യാനം. 'ശിവയോഗപ്രദീപിക' ദേശാവസ്ഥിതത്തെ താരകയോഗം എന്നു വിളിക്കുന്നു. ഈ അവസ്ഥയിലെ അനുഭവങ്ങറം മനസ്സിനെ ആകർഷിച്ചു ബ്രഹ്മാനന്ദപ്രാപ്തിക്കു സഹായകമാകുന്നു എന്നു് ശ്വേതാശ്വതരോപനിഷത്തിൽ വ്യക്തമാക്കിയിട്ടുണ്ട്.

നീഹാരധൂമാക്കാനലാനിലാനാം<br>
ഖദ്യോതവിദ്യുത്സ്ഫടികശശീനാം<br>
ഏതാനി രൂപാണി പുരസ്സരാണി<br>
ബ്രഹ്മണ്യഭിവ്യക്തികരാണി യോഗേ.

മനസ്സാകുന്ന മത്തഗജത്തെ ഒതുക്കി ബ്രഹ്മലയം കൈയ്വരുത്തുവാൻ നാദാദികറം എങ്ങനെ സഹായകമാകുമെന്നു് യോഗബിന്ദൂപനിഷത്തിൽ പറഞ്ഞിട്ടുണ്ട്. പതഞ്ജലിയും ഇതിനോടു് യോജിക്കുന്നു. 'യോഗതാരാവലി' യിൽ ശങ്കരാചാര്യരും മനോലയസാധനങ്ങളുടെ പ്രാധാന്യം സമ്മതിച്ചിട്ടുണ്ട്.

രാജയോഗത്തിൻെറ എട്ടു് അംഗങ്ങളും മനുഷ്യൻെറ വ്യക്തിത്വത്തെ ഏററവും ഉയന്ന ശുദ്ധവും സുശക്തവുമായ നിലയിൽ എത്തിക്കുവാൻ ഉദ്ദേശിക്കപ്പെട്ടവയാകുന്നു. ആഹാരവിഹാരാദികറം ക്രമീകരിച്ചു് പ്രത്യാഹാരംമുതൽ ധ്യാനംവരെ മനസ്സുവെച്ചു ചെയ്യേണ്ട സാധനകളാണ്. ചിലർ കണ്ണടച്ചും (അമ) മററു ചിലർ കണ്ണുകറം പകുതി തുറന്നും (പ്രതിപത്തു്) വേറെ ചലർ കണ്ണുകറം മിഴിച്ചും (പൂണ്ണിമ) ധ്യാനിക്കാറുണ്ട്. ഈ സമ്പ്രദായങ്ങറം വ്യക്തികളെ ആശ്രയിച്ചു നില്ക്കുന്നു. ശാംഭവീമുദ്ര പരിശീലിച്ചവർ പൂണ്ണിമാദൃഷ്ടിയിൽ, ശ്രീരാമകൃഷ്ണനെപ്പോലെ, സമാധിയിൽ ലയിക്കാറുണ്ട്. ഇതു ശ്രമകരമാണ്. ധാരണ, ധ്യാനം, സമാധി എന്നീ മൂന്നിനെയും ചേത്തു സംയമം എന്നു വിളിക്കുന്നു.

ധ്യാനവിസ്മൃതിയാകുന്നു സമാധിയെന്നു മണ്ഡലബ്രാഹ്മണോപനിഷത്തിൽ പറഞ്ഞിരിക്കുന്നു. ധ്യാതാവും ധ്യാനവും ധ്യേയവുമില്ലാത്ത, അവയുടെ ഭേദം ഇല്ലാത്ത, എല്ലാം ആത്മസത്തയായി അനുഭവിക്കുന്ന, അവസ്ഥയാകുന്നു സമാധി.വിവിധയോഗഗ്രന്ഥങ്ങളിൽ കാണുന്ന സമാധിഭേദങ്ങളും ജ്ഞാനഭൂമിഭേദങ്ങളും ജ്ഞാനിഭേദങ്ങളും മനഃസ്ഥിതിയുടെ താരതമ്യം കണക്കിലെടുത്തു വിവരിക്കപ്പെട്ടവയാണ്. മനോലയക്രമത്തിൽ ഇവയെല്ലാം ഉറംപ്പെടുന്നു. ശബ്ദം, പ്രകാശം മുതലായ മനോലയഹേതുക്കളെ അനുഭവിക്കുന്ന സ്ഥിതി നാദയോഗം, സമ്പ്രജ്ഞാതസമാധി, സവികല്പസമാധി എന്നൊക്കെ അറിയപ്പെടുന്നു. അങ്ങനെ വദ്ധിച്ചുവരുന്ന യോഗാഗ്നിയിൽ പ്രാണമനോബീജങ്ങളെ ഇട്ടു വറുത്തു്

അവയില്ലാതാവുന്ന അവസ്ഥയാണ് തുര്യ്യഭൂമി, അസമ്പ്രജ്ഞാതസമാധി, നിർബ്ബീജസമാധി, നിർവ്വികല്പസമാധി. അതാണു മോക്ഷം, സ്വാതന്ത്ര്യം.

ശുഭേച്ഛാ, വിചാരണാ (സാരാസാരവിവേകം) തനുമാനസാ (സൂക്ഷ്മമനസ്സത) എന്നീ ആദ്യത്തെ മൂന്നു യോഗഭൂമികൾ സാധകാവസ്ഥയിൽ കടന്നുപോകുന്നവയാണ്. സത്വാപത്തി എന്ന നാലാമത്തെ ഭൂമിയിലാണ് സമ്പ്രജ്ഞാതസമാധി ഉണ്ടാവുന്നതു്. ബ്രഹ്മവിത്തായ യോഗിക്ക് ഈ അവസ്ഥയിൽ സിദ്ധികൾ ലഭിക്കുന്നു. സംയമജേതാവായ യോഗിയുടേതാണ് പ്രജ്ഞാലോകം. നാനാവിധസംയമങ്ങൾ പരിശീലിച്ചു നേടാവുന്ന സിദ്ധികൾ പാതഞ്ജലയോഗസൂത്രത്തിൽ കാണാം. സിദ്ധികളിലൊന്നും സംസക്തിയില്ലാത്ത അവസ്ഥയാണ് അഞ്ചാമത്തെ ഭൂമിയായ അസംസക്തി. ആ ദശയിലെത്തിയ യോഗി ബ്രഹ്മവിദ്വരൻ എന്നു് അറിയപ്പെടുന്നു. യാതൊരു പദാർത്ഥചിന്തയുമില്ലാതെ സമാധിയിൽ ആണ്ടുകിടക്കുന്ന യോഗി പദാർത്ഥാഭാവനാ എന്ന ആറാം ഭൂമിയിൽ നിലകൊള്ളുന്നു. തുര്യ്യഗാ എന്ന ഏഴാം ഭൂമിയിലെത്തിയ ബ്രഹ്മവിദ്വരിഷ്ഠനായ യോഗി കടലിൽ ഉപ്പുപാവ അലിഞ്ഞലിഞ്ഞില്ലാതാവുംപോലെ അഖണ്ഡസച്ചിദാനന്ദത്തിൽ വിലയം പ്രാപിക്കുന്നു. അവസാനത്തെ മൂന്നു് അസമ്പ്രജ്ഞാനഭൂമികളിൽ ഇരിക്കുന്നവരാണ് ജീവന്മുക്തന്മാർ. ശരീരത്തിനു താങ്ങുവാനാവാത്തതിനാൽ, നിർവ്വികല്പസമാധിയിൽ ചില നിമിഷങ്ങളോ മണിക്കൂറുകളോ അല്ലാതെ ചെലവാക്കുവാൻ മഹായോഗികൾക്കുപോലും പ്രയാസമാണ്. ശ്രീരാമകൃഷ്ണൻ ആ അവസ്ഥയിൽ മാസങ്ങൾതന്നെ ആണ്ടുകിടന്നു എന്ന ചരിത്രദൃഷ്ടാന്തം ആ വഴിക്കു പോകുവാൻ നമ്മെ ധൈര്യപ്പെടുത്തുന്നു.

പതഞ്ജലി കൈവല്യത്തെ നിർവ്വചിച്ചതു് ഇങ്ങനെയാണ്: 'പുരുഷാർത്ഥശൂന്യാനാം ഗുണാനാം പ്രതിപ്രസവഃ കൈവല്യം സ്വരൂപപ്രതിഷ്ഠാ വാ ചിതിശക്തേരിതി.' ഗുണങ്ങളുടെ അഥവാ മൂല്യങ്ങളുടെ തിരിച്ചിടൽ, പുരുഷനു് കർമ്മം ചെയ്യുവാൻ ഒരു ഹേതുവുമില്ലാതാവൽ, അഥവാ ജ്ഞാനശക്തിയുടെ സ്വന്തം രൂപത്തിലുള്ള പ്രതിഷ്ഠ ആകുന്നു കൈവല്യം. സമാധിയുടെ പാരമ്യത്തിലുണ്ടാവുന്ന പരിണാമാന്തമാണ് അതു്. ഇതുതന്നെ വേറൊരു വിധത്തിൽ ജീവിതാവസാനം എന്ന അവസരത്തെസ്സംബന്ധിച്ച ഗീതയിൽ വിവരിക്കപ്പെട്ടിട്ടുണ്ട്:

> കവിം പുരാണമനുശാസിതാര-
> മണോരണീയാംസമനുസ്മരേദ്യഃ
> സർവ്വസ്യ ധാതാരമചിന്ത്യരൂപ-
> മാദിത്യവർണ്ണം തമസഃ പരസ്താത്.
>
> പ്രയാണകാലേ മനസാചലേന
> ഭക്ത്യാ യുക്തോ യോഗബലേന ചൈവ
> ഭ്രുവോർമ്മധ്യേ പ്രാണമാവേശ്യ സമ്യക്
> സ തം പരം പുരുഷമുപൈതി ദിവ്യം.

മനസ്സിളകാതെ ഭക്തിയിൽ ലയിച്ച് യോഗബലംകൊണ്ടു് ഭ്രൂമദ്ധ്യത്തിൽ പ്രാണനെ ഉറപ്പിച്ചുനിർത്തി മരണസമയത്തു് പരമപുരുഷസ്മരണയുളവാക്കി ദിവ്യനായ പരമപുരുഷനെത്തന്നെ ഉത്തമസാധകൻ പ്രാപിക്കുന്നു എന്നർത്ഥം. എപ്പോഴാണ്ജീവിതത്തിൽ മരണസമയമല്ലാത്തതു് ?

ഈ യോഗവിദ്യ അധികാരികളായ എല്ലാവർക്കും പരിശീലിക്കാവുന്നതാണ്; ജന്മവാസനയാലോ ശ്രമപ്പെട്ടാലോ ആർക്കും അതിന്നധികാരിയാവാം. ശങ്കരാചാര്യർ 'വിവേകചൂഡാമണി'യിൽ ചോദിക്കുകയുണ്ടായി, മനസ്സിന്റെ അഖണ്ഡാകാരവൃത്തികൊണ്ടു് അവനവനിൽത്തന്നെ ബ്രഹ്മാനന്ദരസം ആസ്വദിക്കാമെന്നിരിക്കെ, ശൂന്യങ്ങളായ ഇതരഭ്രമങ്ങൾകൊണ്ടു് എന്തു പ്രയോജനം, എന്നു് – 'ശൂന്യൈഃ കിമന്യൈർഭ്രമൈഃ.' ഈ പരമരസാസ്വാദംസാധിക്കുവാനുള്ള ശാസ്ത്രമാർഗ്ഗമാണ് രാജയോഗം. വിദ്യകളിൽവെച്ച് ശ്രേഷ്ഠവും അതിഗൂഢവും പരിശുദ്ധവും നേരിട്ടു് അനുഭവിച്ചു് അറിയാവുന്നതും ധാർമ്മികവും എളുപ്പത്തിൽ അനുഷ്ഠിക്കാവുന്നതും ആകുന്നു രാജയോഗം എന്നു ഭഗവദ്ഗീതയിൽ ശ്രീകൃഷ്ണൻ അരുൾ ചെയ്യുന്നു:

> രാജവിദ്യാ രാജഗുഹ്യം പവിത്രമിദമുത്തമം
> പ്രത്യക്ഷാവഗമം ധർമ്മ്യം സുസുഖം കർത്തുമവ്യയം.

---

# പൊന്നമ്പലമേട്ടിലേയ്ക്കു്

മലയാലപ്പുഴ ഭാസ്കരസിംഗ്

അലമാലകളാൽ ചേലിൽ ചോലകൾ
ചേലകൾ ഞൊറിയും നീലവനത്തിൽ,
നിറകുടമേന്തിയ നീരദകന്യകൾ
നിരയായ്നീങ്ങും ഗിരിതാഴ്വരയിൽ,
തരുവൃന്ദാരകസന്ദോഹം മലർ–
മാരികൾ ചൊരിയും കാനനനടുവിൽ,
കുസുമസ്മേരകൾ, പാടലകിസലയ–
മധുരാധരിമാർ പാറുംചികുരകൾ,
പാദപലംബികൾ, ലതികാവനിതകൾ
സ്വാഗതമരുളും വിപിനാന്തത്തിൽ,
താരപ്പൂനിരയണിയായ്ത്തിരുകി–
ശ്ശാരദനീരദവസനവിതാനം,
തീക്കമനന്തപ്പന്തലിൽ, വിപിന–
ശ്രീനവവധുപോലരുളും ഭുവിൽ,
അംഘമകലുന്നൊരു മാംഘസ്നാനം
ചെയ്യാ,തിരമലർ ചൂടും ഭൂവിൽ,
പുലിയും, പാമ്പും, മാനും, മയിലും
മേളിച്ചമരുന്നൊരു ഗഹനത്തിൽ,
മുനിവാടങ്ങളിൽ മാധവമാസം
സൂനോപായനമേകും ഭുവിൽ,
ചന്ദനശാഖികൾ തണലു തരുന്നൊരു
നന്ദനസുന്ദരവനമദ്ധ്യത്തിൽ,
മിഴിനീർപ്പുഴതൻ മറുകരയിൽ മദ–
മോഹമഹോദധിതന്നെതിർകരയിൽ,
കാന്താരാപഗതന്നക്കരെ, നഗ–
ദന്താവലവരനെഴുന്നള്ളിടും
മാമലനാടിൻ ഹാടകമകുടം
പോലൊരു 'പൊന്നമ്പല'മുണ്ടവിടെ.
പുലരികൾ കുങ്കുമമണിയുവതായ്വിധു–
പാലഭിഷേകംനിശി ചൊരിയുവതായ്.
ലളിതലതാതതി തളിരും മലരും
കലരും തോരണഗണമണിയുവതായ്,
കൃതമാലാവലി കാഞ്ചനമാലകൾ
അതിമോഹനമനുദിനമണിയുവതായ്,

ആഗമകാരണ,നഖിലേശ്വരനരു–
ളുന്നവിടാശ്രിതജനമന്ദാരം.
എത്ര വിദൂരം താവകധാമം!
എത്ര ഗഭീരം ഗോപുരവാതിൽ!
എത്തുവതെങ്ങനെ നിന്നുപകണ്ഠം!
കാണുവതെങ്ങനെ ഹാ! മണികണ്ഠം!

ധനുമാസപ്പുതുപുലരി തുറന്നു
നിന്മണിഗോപുരവിതതകവാടം!
വാസരസുന്ദരി തിരികളൊരായിര–
മിട്ടു കൊളുത്തീ ദിനമണിദീപം.
വനധുനിവല്ലകി മീട്ടീ കോകില–
ബലഹരിരാഗാലാപമുയർന്നു.
കമലിനി താലപ്പൊലികളെടുത്തു
കീചകശംഖധ്വനികൾ മുഴങ്ങീ
നയനോല്ലസുമമാരികൾ ചൊരിയാൻ
വാനവനാരികൾ വാനിലണഞ്ഞു.

ഞങ്ങൾ വരുന്നു കരുണാകര! തവ
കാഞ്ചനവിഗ്രഹകാന്തികൾ കാണാൻ
തനു തളരുന്നൊരു കഠിനതപസ്യയിൽ
മനമിടറുന്നൊരു വ്രതരീതികളിൽ,
നാളുകൾ നീക്കിത്തിരുവടി നിൻപദ–
നാളീകങ്ങളിൽ വീണു വണങ്ങാൻ
ഞങ്ങൾ വരുന്നു കാൽനടയായ് നി–
ന്നമ്പലനടയിൽ പുണ്യവനത്തിൽ
തവ പദധൂളികളണിയാൻ, കരിമല–
കയറാൻ പിന്നിട്ടഗ്നിപരീക്ഷകൾ,
മദലവപാംസുലമായ പദങ്ങൾ
വ്രതവാഹിനിയിൽ കഴുകിക്കഴുകി
ഭോഗമഹാബ്ധിയെ നിൻ പദരതിയാം
തരണിയിലേറിത്തരണംചെയ്യാൻ
ഞങ്ങൾക്കരുളുക കരുണാധാമൻ
തവ ദർശനമതുലാർത്തിഹരം.
ത്യാഗത്തിന്നിരുമുടിയും പേറി
ദുർഗ്ഗമമായതകാനനമാർഗ്ഗം
താണ്ടി വരുന്നു കാൽനടയായ്ത്തവ–
കാവിൽക്കരുണാസാഗര, ഞങ്ങൾ.

ഇനിയും കടവുകളുണ്ടു കടക്കാൻ
അനവധി മലകളുമുണ്ടു കരേറാൻ
തനു തളരുന്നു കാൽ കുഴയുന്നു
ചൊരിയുക കാരുണി ദീനദയാലോ!

പുണ്യതരംഗിണി പമ്പയിലും, നിൻ–
വർണ്ണ്യകഥാമൃതമാം തടിനിയിലും
മുങ്ങിയകന്നു ദുർഗ്ഗമമാർഗ്ഗ–
ക്ലമവും, കല്മഷമയകർദമവും
അന്തിയിലെത്തി തവ സന്നിധിയിൽ
നിൻതിരുദർശനമരുളുക ദേവ!

ചാരുഘനോന്നതപടികളിറങ്ങി
ദ്യോവിൽ വരുന്നൊരു പാർവ്വണശശിപോൽ
ചാരുസ്മിതരുചി ചുണ്ടിലിണങ്ങി
വരു വരു ഹരിഹരസുത വേഗം നിൻ-
കോവിൽപ്പടികളൊരോന്നുമിറങ്ങി
സവിധേ മരുവിന ഭക്തർക്കിടയിൽ.

സുരലോകസുഖാകാംക്ഷയുമില്ല
കമനീകാഞ്ചനവാഞ്ഛയുമില്ല;
നിൻചരണങ്ങളിൽ വീണതുനിമിഷം
നിൻതനു കാണാൻ മാത്രം മോഹം.
അരുളുക ദർശനമഖിലാണ്ഡേശ,
ശരണം ശരണം ശബരിഗിരീശ.

---

# ഒരു വലിയ 'അഹംഭാവി'

**രമേശ്**

ആനന്ദചിന്മയ ഹരേ ഗോപികാരമണ,
ഞാനെന്ന ഭാവമതു തോന്നായ്കവേണമിഹ
തോന്നുന്നതാകിലഖിലം ഞാനിതെന്ന വഴി
തോന്നേണമേ വരദ നാരായണായ നമഃ.

എഴുത്തച്ഛൻ തന്റെ 'ഹരിനാമകീർത്തനം' ഭക്തിപൂർണ്ണവുമായ ശബ്ദത്തിൽ പാടുകയാണ്: 'ഭഗവൻ ഞാനെന്ന ഭാവം എന്നിലുണ്ടാകരുത്, അഥവാ ഉണ്ടായാൽ അഖിലം ഞാനാണെന്ന ഭാവമായിരിക്കണം.' 'അഹ'ങ്കാരം സങ്കുചിതമാകുമ്പോൾ ആത്മാവിനു ബന്ധനവും, അതു ശരീരമനോബുദ്ധ്യാദികളിൽനിന്നകന്നു്, നാമരൂപങ്ങളുടെ പരിധികളെ കടക്കുമ്പോൾ മോക്ഷവും സംഭവിക്കുന്നു. അഹംഭാവിയാകുന്നെങ്കിൽ ഏററവും വലിയ അഹംഭാവി ആകണം. ഒരുവൻ ജ്ഞാനമാർഗ്ഗത്തിലൂടെയാണു് ആ പടിയിലേയ്ക്കു് കടക്കുന്നതെങ്കിൽ, ഈശാവാസ്യോപനിഷത്തിൽ പറയുന്നതുപോലെ, സർവ്വഭൂതങ്ങളെയുമാത്മാവിലും ആത്മാവിനെ സർവ്വഭൂതങ്ങളിലും കാണുന്നു. അവനു് ഈ ലോകത്തിൽ പിന്നെ നിന്ദ്യമായിട്ടൊന്നുമില്ല. അവൻ പിന്നെ ശോകമോഹങ്ങൾക്കധീനനുമല്ല. ഭക്തിമാർഗ്ഗത്തിലൂടെയാണു് ഈ വലിയ 'അഹം'ഭാവത്തിന്റെ പടിയിലെത്തുന്നതെങ്കിലോ, അവൻ എല്ലാററിലും — തന്നിൽത്തന്നെയും — തന്റെ ഇഷ്ടദേവനെ കാണുന്നു. അവന്റെ മനോവാക്കായങ്ങളെല്ലാം ഭഗവദർപ്പിതമാണു്, അവന്റെ സർവ്വകർമ്മങ്ങളും ഭഗവാന്റെ പ്രാണസ്പന്ദനത്തിന്റെ പരിണതഫലമാണു്. അവന്റെ ഉച്ഛ്വാസനിശ്വാസങ്ങൾപോലും ഇഷ്ടദേവന്റെ സുഖസൗകര്യങ്ങൾക്കുവേണ്ടിയാണു്. എന്നാൽ പലരും അങ്ങനെയുള്ള ഭക്തന്മാരെക്കുറിച്ചു് തെററായി ധരിക്കാറുണ്ടു്: അയാൾ ജോലി ഒന്നും ചെയ്യാതെ കണ്ണീരും പൊഴിച്ചു് ആടിപ്പാടി അലസജീവിതം നയിക്കുന്ന ഒരു ജീവിയാണെന്നു്, അയാൾക്കു് കാൽക്കാശിനു പിടിപ്പില്ലെന്നു്. എന്നാൽ ഇത്തരം ധാരണക്കാർക്കു തെററിപ്പോയി. ഭഗവദ്ഭക്തന്മാർക്കുമാത്രമേ അസാദ്ധ്യമായതേതും സാദ്ധ്യമാക്കാനൊക്കൂ. ശ്രീരാമകൃഷ്ണദേവന്റെ ഭാഷയിൽ പറഞ്ഞാൽ, അവനറിയാം താനാകുന്ന പൂജ്യത്തിനു് വിലനല്കുന്ന ഒന്നു്, തന്റെ പിന്നിലുണ്ടു് എന്നു്; അതുകൊണ്ടു താൻ സംഖ്യാതീതനാണു്, വെറും പൂജ്യമല്ല, എന്നു്. 'പ്രാണപ്രയാണവേളയിൽ ഭഗവന്നാമം ഉച്ചരിക്കുന്നവനു് മുക്തി കിട്ടുന്നു; പിന്നെ അവിടുത്തെ പാദദാസനായ എനിക്കു് സാധിക്കാത്തതായിട്ടെന്തുള്ളു? ഏതു് അഹങ്കാരദശാസ്യനും എന്റെ ചെറുവിരലിനോടു് എതിരിടുവാൻ പോന്നവനല്ല.' എന്നു് അമ്മാതിരി ഭക്തന്മാർക്കു് കൂസലുകൂടാതെ പറയാം.

അങ്ങനെയൊരു വലിയ 'അഹം'കാരിയെ നമുക്കു കാണാൻ കഴിയും, അദ്ധ്യാത്മരാമായണത്തിലെ സുന്ദരകാണ്ഡത്തിൽ. അതു സാക്ഷാൽ ഹനുമാനല്ലാതെ മററാരുമല്ല. ആ വലിയ 'അഹം'കാരം സുന്ദരമാണു്. ആ സൗന്ദര്യമാണു് ആ കാണ്ഡത്തേയും ഗ്രന്ഥത്തേയും സുന്ദരമാക്കുന്നതും. മാത്രമല്ല, അതു് അനുവാചകനെ പോലും സുന്ദരനും ശക്തനുമാക്കുന്നു.

രാമനാമം കേൾക്കുമ്പോൾ കൈയ്ക്കൂപ്പി കണ്ണീർ വാക്കുന്ന സ്വഭാവമാണ് ഹനുമാന്റേതു്. ആ കണ്ണീർ, അതുല്യമായ ആത്മവിശ്വാസം, ധൈര്യം, വീര്യം, ശൗര്യം, നീതിനിപുണത, വിനയം എന്നിവയെല്ലാം അലിഞ്ഞുചേൎന്ന പൂരിതലായിനിയാണ്.

സമുദ്രതരണത്തിനു് ഒരുമ്പെടുമ്പോൾത്തന്നെ ഹനുമാനു് നല്ല ഉറപ്പുണ്ടു് താൻ ലങ്കയിൽ ചെല്ലുമെന്നും, സീതയെ കണ്ടെത്തുമെന്നും. അതിനു കാരണം തന്റെ ശക്തിയും സാമൎത്ഥ്യവുമല്ല, തന്റെ ഇഷ്ടദേവനാകുന്ന രാമനാണ്. ആ ഭക്താഗ്രണി പറയുന്നു:

'പ്രണതജനബഹുജനനമരണഹരനാമകം
പ്രാണപ്രയാണകാലേ നിരൂപിപ്പവൻ
ജനിമരണജലനിധിയെ വിരവൊടു കടക്കമ–
ജ്ജന്മനാ കിം പുനസ്തസ്യ ദൂതോഽസ്മ്യഹം.

അതിനും പുറമേ, രാമന്റെ ആ കാമകോമളകളേബരം എന്റെ ഹൃദയത്തിലും അവിടുത്തെ മുദ്രമോതിരം എന്റെ ശിരസ്സിലും ഉണ്ടു്. അതിൽ കൂടുതലെന്തു വേണം വിജയത്തിനു്!' ഈ ധൈൎയ്യവും ഭഗവദ്ഭക്തിയിൽനിന്നുടലെടുത്ത ആത്മവിശ്വാസവുംകൊണ്ടാണ്, 'ശതകയോജനാവിസ്തൃതമായ ലവണജലനിധി'യെ ഒററക്കുതിക്കു തരണം ചെയ്യുന്നതും, വേണ്ടിവന്നപ്പോൾ തന്റെ ശരീരത്തെ 'അമ്പതുയോജനാപരിമിതി'യിൽ വളൎത്തിയതും, കടുകുമണിയിലധികം ചെറുതാക്കിയതും, രാവണന്റെ മുമ്പിൽ മടക്കിവെച്ച വാലുകൊണ്ടു് ഉന്നതമായ സിംഹാസനം നിൎമ്മിച്ചു് അതിലിരുന്നു്, 'അകതളിരിലറിവു കുറയുന്നവൎക്കുള്ളജ്ഞാനമൊക്കെ നീക്കേണം ബുധജനം' എന്നു പറഞ്ഞു് ഉപദേശം കൊടുക്കുന്നതും,

'നിനവു തവ മനസി പെരുതെത്രയും നന്നു നീ
നിന്നോടെതിരൊരു നൂറുനൂറായിരം
രജനിചരകുലപതികളായു് ഞെളിഞ്ഞുള്ളോരു
രാവണന്മാരൊരുമിച്ചെതിൎത്തീടിലും
നിയതമിതു മമ ചെറുവിരൽക്കു പോരാ പിന്നെ
നീയെന്തു ചെയ്യുന്നതെന്നോടു കശ്മല!'

എന്നു് കളിയാക്കി വെല്ലുവിളിക്കുന്നതും, 'അംഘ്രിപാതേന ഛായാഗ്രഹണിയെ കൊല്ലുന്നതും, 'വാമമുഷ്ടിപ്രഹരം'കൊണ്ടു് പതിച്ചു് ചോരയും വമിച്ചു് കിടക്കുന്ന ലങ്കാലക്ഷ്മിയെക്കൊണ്ടു്, 'കണ്ടേനെടോ തവ ബാഹുബലം സഖേ' എന്നു പറയിക്കുന്നതും. ആ ഹനുമാൻ സുഗ്രീവസചിവനല്ല, പ്രത്യുത, രാമൻ എന്ന സൎവ്വാത്മാവാണ്.

രാമഭക്തൻ രാമനെപ്പോലെതന്നെ, വീരൻ മാത്രമല്ല, നീതിനിപുണനും, കാൎയ്യാകാൎയ്യവിവരമുള്ളവനും ആയിരിക്കണമെന്നു് നിഷ്കൎഷയുണ്ടു്, ഹനുമാനു്. അതാണു് തന്നെ വളരെനേരം 'കുരങ്ങു കളിപ്പിച്ച' സുരസയുടെ ഉള്ളിൽ കൂടി കടന്നു് പുറത്തു വന്നപ്പോൾ അവളെ അമ്മയായിക്കരുതി, അതിവിനയപൂൎവ്വം,

'ശരണമിഹ ചരണസരസിജയുഗളമേവ തേ
ശാന്തേ ശരണ്യേ! നമസ്തേ നമോസ്തു തേ.'

എന്നു് സ്തുതിക്കുവാൻ പ്രേരിപ്പിക്കുന്നതു്. എതിൎക്കുന്നവരെ തകൎക്കുവാൻ മാത്രമല്ല ഹനുമാനു് കഴിയുന്നതു്; സ്ഥാനമാനങ്ങൾ കൊടുത്തു് സല്ക്കരിക്കുമ്പോൾ അതിനെ വിനയപൂൎവ്വം തിരസ്കരിക്കുവാനും കഴിയും. 'അമൃതസമജലവുമതിമധുരമധുപൂരവുമാൎദ്രപകാങ്ങളും' ഭക്ഷിച്ചു് സാദവും ദാഹവും തീൎത്തു് പോയാലും എന്നു് മൈനാകപൎവ്വതം ക്ഷണിക്കുമ്പോൾ,

'അലമലമിതരുതരുതു രാമകാൎയ്യാൎത്ഥമാ –
യാശുപോകും വിധൗ പാൎക്കരുതെങ്ങുമേ;
പെരുവഴിയിലശനശയനങ്ങൾ ചെയ്യെന്നതും
പേൎത്തു മറെറാന്നു ഭാവിക്കയെന്നുള്ളതും,
അനുചിതമിതറിക രഘുകുലതിലകകാൎയ്യങ്ങ –
ളുമ്പോടു സാധിച്ചൊഴിഞ്ഞതരുതൊന്നുമേ.'

എന്നു പറഞ്ഞു് ഒഴിഞ്ഞുമാറി, പൎവ്വതത്തെ പാണിസ്പൎശംകൊണ്ടു് അനുഗ്രഹിച്ചു പോകുന്ന ഹനുമാന്റെ കൎത്തവ്യബോധം ഒരു യഥാൎത്ഥ ഭക്തനല്ലാതെ മററാൎക്കാണു കിട്ടുക !

ത്രിലോകനാഥനായ രാമൻ, മഹൎഷിമാരാൽ പൂജിതനായ രാമൻ, വിനയത്തിന്റെ മൂൎത്തിമദ്ഭാവംകൂടിയാണ്. 'ഉരസിജവുമുരുതുടകളാൽ മറച്ചാധിപൂണ്ടുത്തമാംഗം താഴ്ത്തി വേപഥുഗാത്രിയായു്' ഇരിക്കുന്ന സീതയുടെ 'ചരണനളിനാന്തികേ വീണു്' നമസ്കരിച്ചു് അകലെമാറി കുരുവിപ്പക്ഷിയെപ്പോലെ ഒതുങ്ങി നില്ക്കുന്ന, ഹനുമാൻ ആ ഭഗവാന്റെ വിനയത്തെപ്പോലും കവച്ചുവെയ്ക്കുന്നു! വ്യക്തി 'പൂജ്യ'വും ഭഗവാൻ 'ഒന്നും' ആണെങ്കിൽ ഭക്തൻ എന്ന സംഖ്യ രണ്ടും ചേൎന്നതാണല്ലൊ. അന്നി

ലക്ഷ്യ് ഭക്തൻ ഭഗവാനെ കവച്ചുവെയ്ക്കുന്നില്ലെങ്കിലല്ലെ അത്ഭുതപ്പെടുവാനുള്ളു.

നശ്വരങ്ങളായ ധനത്തിലും, സ്ഥാനമാനങ്ങളിലും ബന്ധുമിത്രാദികളിലും, സ്വന്തം ശരീരത്തിലും, ആരോഗ്യത്തിലും അഹങ്കരിക്കുന്നു, മനുഷ്യൻ. അതിലും എത്രയോ നല്ലതാണ് ലോകനാഥനായ ഭഗവാന്റെ അഹത്താൽ അനുപ്രാണിതനായിട്ടുണ്ടാകുന്ന അഹംഭാവം.

പൂജ്യം ഒരായിരം ചേർന്നാലും വെറും പൂജ്യം. എന്നാൽ ഒന്ന് മുമ്പിലുണ്ടെങ്കിലൊ പൂർണ്ണമായി. ഭൗതികപുരോഗതിയിൽ അഹങ്കരിച്ച് സ്വയം വിലകെടുന്ന പൂജ്യങ്ങളാണ് രാവണനെപ്പോലുള്ളവർ. ഹനുമാനാകട്ടെ ഭഗവാനാകുന്ന 'ഒന്നി'നെ മുൻനിർത്തി സ്വയം അമൂല്യനെന്ന് അഭിമാനിക്കുന്നവനാണ്, ഭക്തനാണ്. ഹനുമാനെപ്പോലെയുള്ള ഒരു യഥാർത്ഥഭക്തനുമാത്രമേ, മദമത്തനായ ദശകന്ധരനെ പുല്ലുപോലെ വെല്ലാനും തല്ലാനും കഴിയൂ, അങ്ങനെയുള്ള ഭക്തന്മാർക്ക്,

'യാതൊന്നു കാണ്മതതു നാരായണപ്രതിമ
യാതൊന്നു കേൾപ്പതതു നാരായണശ്രുതികൾ
യാതൊന്നു ചെയ്‌വതതു നാരായണാർച്ചനകൾ
യാതൊന്നതൊക്കെ ഹരിനാരായണായ നമഃ'.

അവരാണ് ലോകത്തിന്റെ കെടാവിളക്കുകൾ.

---

# BOOK REVIEW

Sages, Saints and Arunachala Ramana. Author: Bhagavan Priya Ma F. Taleyarkhan. Published by Orient Longman's Ltd., 36 A Mount Road, Madras 2. Foreword by Dr. S. Radhakrishnan and Introduction by Sri Prakasa. Pages 275 + 15. Price Rs. 15.

In these pages Mrs. Feroza Taleyarkhan gives us a very fascinating account of her life-story, which is more or less the story of her quest for spiritual enrichment. Mrs. Taleyarkhan was born in and later married into a very affluent aristocratic Parsi family, and naturally she was moving in very high social circles. But from childhood on she was yearning for something very much higher than what her rich home or high society life could give. She was yearning for the life of the spirit; this created difficulties and differences with her own people including her husband and her son. This yearning for the life of the spirit brought her into touch with many saints and sages and persons of spiritual disposition. Of these, the two spiritual figures who have greatly influenced Mrs. Taleyarkhan's life and thoughts are Maharshi Ramana and Anandamayi Ma.

Maharshi Ramana was to her much more than a saint or sage. He was to her God Himself in flesh and blood, born to remove human misery. She sincerely believes that it was as a result of her prayers and penances at Buddha Gaya for ten long years,that ultimately she was blessed with the Darsan of her Bhagavan, at whose holy feet she took refuge. She had the good fortune to sit at his feet serving him with single-minded devotion for over thirty years. Such a teacher who by his glorious smile calmed the depressed souls of those around him and inspired them with hope, light and joy, is rare to find. Even today, she says, she remains bound to his feet with bonds of love in all plenitude, grace and majesty.

Love, she says, has been the keynote of her very existence. It is a stepping stone to heaven. Real poverty, according to her, is not the poverty of material wealth, but the lack of love for fellow-beings, the lack of kindness. Mrs. Taleyarkhan's love for Bhagavan Ramana himself was prompted, not because he was a Jivanmukta, but because he was the very embodiment of love in its purest and noblest aspects, which emanating as it did from the realisation of the oneness of Self, he liberally showered on all alike. As a recipient of Bhagavan's abundant love and grace even on her first visit to him,

she was convinced that God can be love and only love and nothing but love. Mrs. Taleyarkhan was not merely a recipient, but was also a giver of love in abundance, because she says life is not meant to be stored, but to be given in love. She loved all and came to the succour of those who were in distress, physical or spiritual, of which we get plenty of instances in the book.

She too like others had to face disappointments and frustrations; but she has, as Sri Prakasa says in his beautiful introduction, borne them all with courage and fortitude and always maintained her poise and equilibrium. Her unswerving faith in Bhagavan Ramana has helped her to face all obstacles and difficulties, unruffled and unaffected. Though her Guru's Mahasamadhi has created a void in her eventful life, his holy and loving name, which is ever on her lips, still sustains her.

Besides saints and sages, the author has also come into touch with persons from all walks of life, about some of whom we get very interesting sketches in the book. On the whole the book makes very interesting reading, and is instructive too.

– A. Karunakara Menon.

# വാർത്തകൾ

ശ്രീ വിവേകാനന്ദസ്വാമികളുടെ 109_ാമത്തെ ജന്മദിനം ജനുവരി 19-ാംനു- ചൊവ്വാഴ്ച, വേദപാരായണം, ശിവസഹസ്രനാമാർച്ചന, സാഹിത്യസർവ്വസ്വപാരായണം, ഭജന, പ്രഭാഷണം മുതലായ പരിപാടികളോടെ ആഘോഷിച്ചു. ഈ ആഘോഷത്തോടനുബന്ധിച്ച് 24 – 1 _ 1971-ൽ നടത്തപ്പെട്ട ചർച്ചായോഗത്തിൽ ഇരുനൂറിലധികം പേർ പങ്കെടുത്തിരുന്നു. ചർച്ചായോഗത്തിൽ ശ്രീ മൈത്രാനന്ദസ്വാമികൾ 'മതം വിവേകാനന്ദദൃഷ്ടിയിൽ' എന്ന വിഷയത്തെ പുരസ്കരിച്ച് സുദീർഘമായ ഒരു പ്രബന്ധം അവതരിപ്പിച്ചു. 'അനുഭൂതിയാണു മതം', 'ഓരോ മനുഷ്യനിലും നിലീനമായിരിക്കുന്ന ദിവ്യത്വത്തിന്റെ സാക്ഷാത്കാരമാണു മതം'. അതു് വെളിയിൽനിന്നു വരേണ്ടതല്ല, മറിച്ചു് അവനവനിൽനിന്നുതന്നെ വരേണ്ടതാണു്. ഈ ദിവ്യത്വസാക്ഷാത്കാരത്തിനു് മാനവരാശിക്കുമുഴുവൻ അവരുടെ രുചിഭേദമനുസരിച്ചു സ്വീകാര്യമാകുന്ന ഒരു പദ്ധതി ശ്രീ വിവേകാനന്ദസ്വാമികൾ നിർദ്ദേശിച്ചതും പരാമർശിക്കുകയുണ്ടായി. അതായതു്, കർമ്മ – ഭക്തി _ രാജ – ജ്ഞാനയോഗങ്ങളിൽ ഏതെങ്കിലുമോ ചിലതോ എല്ലാമോ കൈക്കൊണ്ടു് ഓരോരുവനും ഈ ദിവ്യത്വം സാക്ഷാത്കരിക്കുക എന്നതു്. യുക്ത്യനുഭവങ്ങൾക്കു നിരക്കാത്ത, ശാസ്ത്രനിരീക്ഷണങ്ങൾക്കു കടകവിരുദ്ധമായ, മതം സ്വീകാര്യമല്ലെന്നും യഥാർത്ഥമതവും സയൻസും ഒത്തിണങ്ങിപ്പോകുന്നതാണെന്നും മറ്റുമുള്ള സ്വാമിജിയുടെ നിർദ്ദേശങ്ങൾ മതവിശ്വാസികൾക്കു കൂടുതൽ പ്രചോദനമരുളുന്ന വിധത്തിൽ ചർച്ചായോഗത്തിൽ പങ്കെടുത്ത പ്രസംഗകന്മാർ വിവരിക്കുകയുണ്ടായി. ശ്രീ കെ. കെ. ഉണ്ണി ബി. എ. ബി. എൽ. അവർകളാണു് ചർച്ചായോഗം നിയന്ത്രിച്ചതു്. ശ്രീ ടി. ശിവരാമമേനോൻ, റിട്ടയർഡു് ഡി. മജിസ്ട്രേട്ടു്; ശ്രീ ഐ. എം. വേലായുധൻ ബി. എ. ബി. ടി., ശ്രീ കെ. പി. ദേവസ്സി ബി. എ.ബി. എൽ., ശ്രീ പി. ടി. നരേന്ദ്രമേനോൻ ബി. എ. ബി. എൽ. , ശ്രീ സി. ഡി. ജോസ് ബി. എ. ബി. ടി. , ശ്രീ പി. എ. ഹരിദാസ്, പുറനാട്ടുകര എന്നിവർ ചർച്ചായോഗത്തിൽ പങ്കെടുത്തു് സാരഗർഭങ്ങളായ പ്രസംഗങ്ങൾ നടത്തി. ചർച്ചായോഗം ഒരു വലിയ വിജയമായിരുന്നു. ചർച്ചായോഗത്തിൽ പങ്കെടുത്ത ഇരുനൂറിലധികം ആളുകളിൽനിന്നു്, ദീപാത് ദീപാന്തരമിവ, മറ്റുള്ളവർ പ്രചോദനം ഉൾക്കൊള്ളുമെന്നു വിശ്വസിക്കാം.

## ശ്രീരാമകൃഷ്ണജയന്തി

ശ്രീരാമകൃഷ്ണപരമഹംസദേവന്റെ 136 _ ാം ജന്മദിനം ഈ മാസം (ഫെബ്രുവരി) 27 – ാംനു-വിവിധപരിപാടികളോടെ ആശ്രമത്തിൽവെച്ചു് ആഘോഷിക്കുന്നതാണു്.

## അന്തര്യോഗം: തൃശ്ശൂർ

ജനുവരിമാസത്തിലെ അന്തര്യോഗം പത്താംതീയതി നടന്നു.

ഫെബ്രുവരിമാസത്തിലെ ഏകദിനഅന്തര്യോഗം 14 – ാം തീയതി പതിവുപരിപാടികളോടെ നടത്തപ്പെട്ടു. ഇതിൽ സാധാരണ പങ്കെടുക്കുന്നവർ കൂടുതൽ ആളുകളെ പങ്കെടുപ്പിച്ചു് ആദ്ധ്യാത്മികവിഷയപ്രചാരണത്തിൽ പങ്കാളികളാകാൻ താല്പര്യപ്പെടുന്നു.

## തിരുവനന്തപുരം

ഈ ഫെബ്രുവരിമാസത്തിലെ അന്തര്യോഗം 14 – 2 – 1971 – ൽ നെട്ടയം ആശ്രമത്തിൽ വെച്ചു് പതിവുപോലെ നടക്കുന്നതാണു്.




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

വാല്യം 56 | 1971 മാർച്ച് | ലക്കം 3

## അമൃതവാണി

ഈശ്വരപ്രാപ്തിക്കു പഠിപ്പോ പാണ്ഡിത്യമോ വേണ്ടേ വേണ്ട. ഒരു മഹാത്മാവ് എന്നോടൊരിക്കൽ പറയുകയുണ്ടായി: 'അന്യരെ കൊല്ലുവാൻ വാളും പരിചയുമെല്ലാം വേണം. ആത്മഹത്യയ്ക്കു് ഒരു സൂചി മതി. അതുപോലെ, മററുള്ളവരെ പഠിപ്പിക്കാൻ മികച്ച ബുദ്ധിയും പാണ്ഡിത്യവും വേണം. ആത്മജ്ഞാനത്തിനു് അതൊന്നും വേണ്ട.' നിങ്ങൾ പരിശുദ്ധരാണെങ്കിൽ ഈശ്വരനെ പ്രാപിക്കും. 'ഹൃദയശുദ്ധിയുള്ളവർ ധന്യന്മാർ, എന്തെന്നാൽ അവർ ഈശ്വരനെ കാണും.' ഹൃദയശുദ്ധിയില്ലെങ്കിൽ, ലോകത്തിലുള്ള സകല വിദ്യകളും അറിയാമെങ്കിലും അതു നിങ്ങൾക്കുതകുകയേ ഇല്ല. നിങ്ങൾ സദാ ഗ്രന്ഥപാരായണത്തിൽ മുഴുകിയിരുന്നാലും വലിയ പ്രയോജനമില്ല. ഹൃദയമാണു് ലക്ഷ്യത്തിലെത്തുന്നതു്. ഹൃദയത്തെ അനുസരിക്കുക. നിർമ്മലഹൃദയം ബുദ്ധിയെയും കടന്നു കാണുന്നു, അന്തഃപ്രബുദ്ധമാകുന്നു. യുക്തിക്കു ദർശിക്കാനാവാത്ത തത്ത്വത്തെ ഹൃദയം സാക്ഷാത്ക്കരിക്കുന്നു. അതുകൊണ്ടു നിർമ്മലഹൃദയവും ബുദ്ധിയും തമ്മിൽ പിണങ്ങുമ്പോഴെല്ലാം നിർമ്മലഹൃദയത്തോടു ചേർന്നു നില്ക്കുക, ഹൃദയചോദനം യുക്തിഹീനമായി തോന്നിയാൽത്തന്നെയും. യുക്തിയെ അനുസരിക്കുമ്പോൾ ഉണ്ടാകുന്നതിനേക്കാൾ കുറഞ്ഞ തെററുകളേ നിങ്ങൾക്കു പററൂ. പരോപകാരം ചെയ്യാൻ ഹൃദയത്തിൽ പ്രേരണയുണ്ടാകുമ്പോൾ, അതു ന്യായമല്ലെന്നു് നിങ്ങളുടെ തലച്ചോറു് ഉപദേശിച്ചേക്കാം. എന്നാലും ഹൃദയത്തെ അനുസരിക്കുക; ബുദ്ധിയെ പിൻതുടരുന്നതിനേക്കാൾ കുറച്ചു തെററേ ചെയ്യുന്നുള്ളൂ എന്നു നിങ്ങൾക്കു കാണാം. ശുദ്ധഹൃദയമാണു് സത്യത്തെ പ്രതിഫലിപ്പിക്കുന്ന ഏററവും നല്ല കണ്ണാടി. ഈ സാധനകളെല്ലാം ഹൃദയശുദ്ധീകരണത്തിനു വേണ്ടിയത്രേ. അതു ശുദ്ധമായാലുടനെ സത്യമെല്ലാം അതിൽ ഒരു ഞൊടിക്കുള്ളിൽ മിന്നിപ്രകാശിക്കുന്നു. നിങ്ങൾ വേണ്ടത്ര ഹൃദയശുദ്ധി ഉള്ളവരാണെങ്കിൽ പ്രപഞ്ചരഹസ്യങ്ങളെല്ലാം ഉള്ളിൽ പ്രകാശിക്കും.

(വി. സാ. സ. ഭാഗം II, പേജ് 64, 65)

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

1901–ലെ ശ്രീ ദുർഗ്ഗാപൂജക്കാലത്തു് ലാട്ടുമഹാരാജിനെ മഠത്തിൽ കാണുകയുണ്ടായി. അത്തവണ മഠത്തിൽ പ്രതിമയിലാണു് പൂജ നടന്നതു്. അതുവരെ മഠത്തിൽ പൂജ നടന്നുവന്നിരുന്നതു് ഘടവും പടവും (കുടവും വസ്ത്രവും) പ്രതിഷ്ഠിച്ചിട്ടാണു്. ഈ സംഭവത്തെപ്പററി ലാട്ടുമഹാരാജ് ഒരു ഭക്തനോടൊരിക്കൽ പറയുകയുണ്ടായി: 'ദേവീദേവന്മാരെ തെല്ലും മാനിക്കാത്ത ഒരാളല്ലായിരുന്നോ നമ്മുടെ വിവേകാനന്ദൻ? ആ വിവേകാനന്ദൻതന്നെ ശരീരം ഉപേക്ഷിച്ചു പോകുംമുമ്പു പ്രതിമ വരുത്തി മഠത്തിൽവെച്ചു പൂജനടത്തി, അപ്പോഴൊ? ഭഗവാൻെറ ലീലയുടെ പോക്കു് നോക്കൂ! എടോ, ഈ പ്രതിമാപൂജ എന്നു പറയുന്നതു് വെറും തമാശയാണെന്നു് കരുതിയോ? എന്നാലങ്ങനെയല്ല. അതിന്നകത്തും സത്യവസ്തു ആവാഹിച്ചു് സ്ഥാപിക്കപ്പെടും; അതിനെ ആധാരമാക്കി സാധനാമാർഗ്ഗത്തിൽക്കൂടി മുമ്പോട്ടു് പോകാം. ഇതൊക്കെ അറിഞ്ഞിട്ടല്ലെ വിവേകാനന്ദൻ മഠത്തിൽവെച്ചു് പൂജ നടത്താൻ ഏപ്പാടു ചെയ്തതു്? അത്തവണ സ്വാമിജി ശ്രീ മാതൃദേവിയെ മഠത്തിലേയ്ക്കു് കൂട്ടിക്കൊണ്ടു വന്നു. തൊട്ടടുത്തുള്ള ഉദ്യാനഗൃഹത്തിലാണു് അമ്മ താമസിച്ചതു്. അമ്മ പറഞ്ഞതനുസരിച്ചു് പൂജയുടെ ഒരു അംഗമായ മൃഗബലി വേണ്ടെന്നു വെച്ചു. പൂജ തുടങ്ങിയാൽ അമ്മ മഠത്തിലേയ്ക്കു വരും, പൂജ തീന്നാൽ തിരികെ താമസിക്കുന്നേടത്തേയ്ക്കു് പോവുകയും ചെയ്യും. ശരത്തിൻെറ ജ്യേഷ്ഠനാണു് അത്തവണ പൂജ ചെയ്തതു്. എന്തായിരുന്നു ബഹളവും തിരക്കും! എത്ര ആളുകളാണു് മഠത്തിൽ പ്രസാദം കഴിച്ചതു്!'

1902–ലെ ശിവരാത്രിനാരം ലാട്ടുമഹാരാജ് മഠത്തിലുണ്ടായിരുന്നു. അന്നു് ഈ ഗ്രന്ഥകാരനും മോക്ഷദാസമാദ്ധ്യായിയും നിവാരൺദത്തും അദ്ദേഹത്തോടൊപ്പം കല്യാണേശ്വരം ശിവക്ഷേത്രത്തിൽ പൂജ അപ്പിക്കാൻ പോയി. അവിടെ കാണാനിടയായ ഒരു ഭക്തനോടു് അദ്ദേഹം പറയുന്നതു് കേട്ടു: 'ഏയ്! താൻ വളരെയധികം കഴങ്ങുന്നുണ്ടെന്നു കേട്ടല്ലൊ. എന്തെങ്കിലും വല്ലതും തിന്നോളൂ.'

അപ്പോറം ആ ഭക്തൻ പറഞ്ഞു: 'പൂജ ചെയ്യാതെ ഞാനൊന്നും കഴിക്കില്ല.'

ലാട്ടുമഹാരാജ്: അങ്ങനത്തെ പിടിവാശി ശരിയല്ല. എന്നിട്ടു പിന്നെ ഈ വാശിയിന്മേൽ മുറുക്കിപ്പിടിക്കാനുള്ള ബദ്ധപ്പാടിൽ മനസ്സു് തളന്നു കഴഞ്ഞു വീണാലോ?

ഭക്തൻ: അതെങ്ങനെയാണു്, മഹാരാജ്?

ലാട്ടുമഹാരാജ്: എടോ, അത്തരം ദുവ്വാശി അനാവശ്യമാണു്. ഭക്തിയോടുകൂടി ഞാൻ പൂജ ചെയ്യും എന്നൊരു വാശി വേണമെങ്കിൽ പിടിച്ചോളൂ. അല്ലെങ്കിലെന്തു വരുമെന്നോ—പൂജയുടെ കാര്യമൊക്കെ രണ്ടാം തരമാക്കിത്തള്ളി ഒടുക്കം അഹാരം കഴിക്കില്ല എന്ന വാശിയെ വലുതാക്കിക്കൊണ്ടുവന്നു നിത്തിയിട്ടു് അതുമാത്രം ബാക്കിയാവും. അങ്ങനെയൊരു വ്രതം കൊണ്ടെന്താ ഒരു ഗുണം? മനസ്സിൻെറ ശ്രദ്ധ മുഴുവനും തിരിഞ്ഞുനില്ക്കുന്നതു് ആഹാരത്തിൻെറ നേരെ. ആ നിലയ്ക്കു് ഭക്തിയോടുകൂടിയ പൂജ നടത്താൻ പിന്നെ ശ്രദ്ധ ഉണ്ടാകുമോ? മനസ്സു് ശാന്തമായിരിക്കണം, എങ്കിലേ ഭക്തി ഉദയം ചെയ്യുകയുള്ളു.

ഇതേ വിഷയത്തെപ്പററി ഇനിയും ഒന്നു രണ്ടു സന്ദർഭങ്ങളിൽ അദ്ദേഹം പറഞ്ഞതു് ഓമ്മ വരുന്നു. ഒരിക്കൽ നകുലേശ്വർശിവനെ ഭജിക്കാൻ പോയ ഒരു ഭക്തൻ ഭക്ഷണം കഴിക്കാഞ്ഞതിനാൽ തളന്നു് മോഹാലസ്യത്തിൻെറ അടുത്തുവരെ എത്തി, എന്നിട്ടും ഉപവാസം നിത്താൻ കൂട്ടാക്കിയില്ല. അതു കണ്ടിട്ടു് ലാട്ടുമഹാരാജ് അദ്ദേഹത്തോടു് പറഞ്ഞു: ''ഏയ്! പല്ലിറുമ്മി വിമ്മിഷ്ടപ്പെട്ടു് ഇങ്ങനെ ഈ ദേഹത്തെ ഇട്ടു് ദ്രോഹിക്കണോ? അങ്ങനെ ചെയ്താലേ ധമ്മലാഭം ഉണ്ടാവൂ, അല്ലെ? എടോ, ഈ ധമ്മം ധമ്മം എന്നു പറയുന്നതു് അങ്ങനെയുള്ളൊരു സാധനമൊന്നുമല്ല. ധമ്മം ആനന്ദത്തിൻെറ ഏപ്പാടാണു്. ആനന്ദം തെല്ലും നക

രാൻ പററിയില്ല എന്നു വരട്ടെ, ഈ ഉപവാസമൊക്കെ വെറുതേയാ, വെറുതെ! വിശന്നു പൊരിഞ്ഞിട്ടു് ദേഹം കുഴഞ്ഞു വീണ ഒരു വശത്തു്, മനസ്സാണെങ്കിലോ അസ്വസ്ഥത കൊണ്ടു നിറഞ്ഞും — ആ സ്ഥിതിയിൽ പൂജ ചെയ്യാലുണ്ടോ അതു് നേരെയാവാൻ പോണൂ? പൂജ ചെയ്യാൻതന്നെ ആരിരിക്കുന്നു അവിടെ? വേണ്ടതിലധികം തിന്നാലും മനസ്സിൻെറ ചഞ്ചലത വദ്ധിക്കും. അതുകൊണ്ടാണു് നമ്മുടെ ഋഷിമാർ മനസ്സിനെ പ്രശാന്തമാക്കി ഇഷ്ടദേവതയിൽ ഉറപ്പിച്ചുനിത്താനുള്ള മാർഗ്ഗമായി ആഹാരം കഴിവതും കുറച്ചു് കഴിക്കാൻ നിർദ്ദേശിച്ചിരിക്കുന്നതു്. എന്നിട്ടു് ഞാനിപ്പോ എന്താ കാണുന്നതിവിടെ, അതല്ലെ പൂരം! സകലതും തിരിച്ചാംമറിച്ചു് മനസ്സിലാക്കിവെച്ചിരിക്കുന്നു. എന്നിട്ടു് ശരീരത്തിനേയും മനസ്സിനേയും ഇട്ടു് ചതച്ചരച്ചു് ഇല്ലാതാക്കിയിട്ടു് അതാണു ധമ്മമെന്നും പറഞ്ഞു് നടക്കുന്നു! കൊള്ളാം! അദ്ദേഹം എന്താണു് പറയാറെന്നോ? 'സ്വല്പം വല്ലതും ആഹാരം വയററിന്നകത്താക്കിയിട്ടു പൂജ ചെയ്യുതുകൊണ്ടു യാതൊരു ദോഷവും വരാനില്ല,' എന്നാണു്.''

ഒരിക്കൽ സ്വാമിജി ലാട്ടുമഹാരാജിനോടു് പറയുകയുണ്ടായി: 'എടോ, നോക്കിക്കോളൂ, ഞാനിപ്പോഠം ഈ കാട്ടിക്കൂട്ടുന്നതിൻെറയൊക്കെ ശരിയായ താല്പര്യം കുറേക്കഴിയുമ്പോഴാണെടോ നിങ്ങറംക്കൊക്കെ മനസ്സിലാവുക. ഇതൊക്കെ വെറും തുടക്കമല്ലെ ആയിട്ടുള്ളു. യൂറോപ്പിലേയും അമേരിക്കയിലേയും ആളുകഠം അദ്ദേഹത്തിൻെറ പേരു് മാനിക്കാൻ തുടങ്ങിക്കഴിഞ്ഞു. ഒരു ഇരുപതു കൊല്ലമങ്ങട്ടു്കഴിയട്ടെ, കാണാമപ്പോഠം ആ നാട്ടുകാരൊക്കെ നമ്മുടെ ഗുരുദേവൻെറ ഉപദേശങ്ങളെ അങ്ങനെതന്നെ സ്വീകരിക്കുന്നതു്. ഇന്നിപ്പൊ രണ്ടു നാലു ആളുകളല്ലെ അരിച്ചരിച്ചു് ഇങ്ങോട്ടെത്തുന്നുള്ളു — അന്നു് കണ്ടോളു കൂട്ടംകൂട്ടമായി ആളുകളു് തള്ളിത്തള്ളി വരുന്നതു്. അപ്പൊ നിങ്ങറംക്കൊക്കെ ബോദ്ധ്യമാവും ഈ വിവേകാനന്ദൻ എന്താണു ചെയ്തുവെച്ചിട്ടു പോയതെന്നു്.'

സ്വാമിജി ഇതു പറഞ്ഞതു് കേട്ടപ്പോഠം ലാട്ടുമഹാരാജു് പറഞ്ഞു: 'സഹോദരാ, അല്ലെങ്കിലും നിങ്ങളിപ്പൊ പുത്തനായിട്ടു് വല്ലതും ചെയ്തിട്ടുണ്ടോ അതിനു്? ശങ്കരാചാര്യരും ബുദ്ധദേവനും മററും ചെയ്തുവെച്ചതുതന്നെ നിങ്ങളൊന്നു പകത്തിയെഴുതി എന്നല്ലേയുള്ളു? അതിൽക്കൂടുതൽ സ്വന്തമായി വല്ലതും ചെയ്യാൻ കഴിഞ്ഞിട്ടുണ്ടോ?'

ഉടനെ സ്വാമിജി പറഞ്ഞു: 'ശരിതന്നെ. താൻ പറഞ്ഞതു് എത്ര കുറിക്കു് കൊണ്ടു, പ്ലേറേറാ! ഞാൻ വെറുമൊരു പുത്തൻ പകപ്പെടുത്തിട്ടേയുള്ളു.' ഇത്രയും പറഞ്ഞിട്ടു് സ്വാമിജി നമ്മുടെ പ്രാചീനാചാര്യന്മാരെ ഉദ്ദേശിച്ചു് നമസ്കരിച്ചു.

മഠത്തിൽവെച്ചൊരിക്കൽ സ്വാമിജി ബാബുരാമ്മഹാരാജിനോടു പറയുകയുണ്ടായി: ''കേട്ടോ ബാബുരാമ,സ്വന്തമായി ശിഷ്യന്മാരെ ഉണ്ടാക്കാനൊന്നും പുറപ്പെടരുതു്. ഒടുവിൽ ഓരോരുത്തൻേറയും ശിഷ്യഗണങ്ങഠം തമ്മിൽ വഴക്കിനും വക്കാണത്തിനും ഇടവന്നിട്ടു് സകലതും മണ്ണടിയും. ഇനിമുതൽ 'രാജാ' (ശ്രീ ബ്രഹ്മാനന്ദസ്വാമികഠം)ക്കു് മാത്രമേ സകലക്കും മന്ത്രദീക്ഷ കൊടുക്കാൻ അധികാരമുള്ളു. നമ്മളിൽ പിന്നാരും ആക്കും മന്ത്രോപദേശം കൊടുക്കരുതു്.'' ഇതു പറയുന്ന സമയത്തു് ലാട്ടുമഹാരാജും അവിടെ ഉണ്ടായിരുന്നു. അതുകൊണ്ടു് തന്നെയായിരിക്കാം അദ്ദേഹം പിൽക്കാലത്തു് ഒരുത്തക്കും മന്ത്രദീക്ഷ കൊടുക്കാൻ തുനിയാതിരുന്നതും.

കാശ്മീരിൽവെച്ചൊരിക്കൽ സ്വാമിജി ലാട്ടുമഹാരാജിനു് ഒന്നാന്തരമൊരു കാശ്മീർ പട്ടുസാൽവ സമ്മാനിക്കുകയുണ്ടായി. അതും തോളിലിട്ടുകൊണ്ടൊരു ദിവസം അദ്ദേഹം ഉച്ചനേരത്തു് കല്ക്കത്തയിൽ ബീഡൻതെരുവിലുള്ള ശരച്ചന്ദ്രചക്രവത്തിയുടെ വീട്ടിൽ ചെന്നു. സാൽവ കണ്ടിട്ടു് ശരത്ബാബു പറഞ്ഞു: 'ഹഃ, എന്തൊരു രസികൻ സാൽവ!' ഇതു കേട്ടു പാതി കേറംക്കാത്തപാതി ലാട്ടുമഹാരാജു് തൻെറ തോളിൽനിന്നു് സാൽവയെടുത്തു ശരച്ചന്ദ്രബാബുവിനെ പുതപ്പിച്ചിട്ടു പറഞ്ഞു: 'ദാ, തനിക്കിതു് മേലൊന്നു് ഇട്ടാൽകൊള്ളാമെന്ന മോഹമുണ്ടായിരുന്നതും തീന്നു. എൻെറ ദേഹത്തു് ഇതൊന്നും ശോഭിക്കില്ല. ആ സന്ന്യാസി സഹോദരൻെറ സ്നേഹത്തോടുകൂടിയ സമ്മാനമല്ലെ എന്നു കരുതി അതൊന്നു് തോളിലിട്ടു

എന്നേയുള്ളു.' ശരത്ബാബു ലജ്ജകൊണ്ടു് ഇല്ലാതെയായി. കുറച്ചു കഴിഞ്ഞപ്പോൾ, 'മഹാരാജ്, എന്റെ ഗുരു അങ്ങേയ്ക്കു് തന്ന സാധനം ഞാൻ തിരിച്ചുമേടിക്കുകയോ?' എന്നും പറഞ്ഞു് ആ സാൽവ തിരികെക്കൊടുത്തു. കേട്ടു കേംപ്പിച്ചു് ഈ വത്തമാനം സ്വാമിജിയുടെ ചെവിയിലും എത്തി. അദ്ദേഹം ശരത്ബാബുവിനോടു് പറഞ്ഞു: 'കഷ്ടം! അതു് തന്ന ഉടനെ മേടിച്ചോളായിരുന്നില്ലെ? അയാളാണെങ്കിൽ ഒരു തന്നിഷ്ടക്കാരൻ. ഒന്നിനോടും പ്രത്യേകിച്ചൊരു ആസ്ഥയുമില്ലാത്തൊരു മനുഷ്യൻ. ഇനി നോക്കിക്കോളൂ അതു് വല്ലവക്കും കൊണ്ടു സമ്മാനിക്കും. നിന്റെ കൈയ്യിലായിരുന്നെങ്കിൽ അതവിടെ ഇരുന്നേനെ.'

1902 ജൂലായ് 4-ാംനു- സ്വാമിജി മഹാസമാധി അടഞ്ഞു. അന്നു് ബലരാമബാബുവിന്റെ വീട്ടിലായിരുന്നു ലാട്ടുമഹാരാജ്. ഈ വാത്ത കേട്ടതും പിറേറന്നു് വെളുപ്പിനു് അദ്ദേഹം അവിടം വിട്ടു് ദർജിപാറയിലുള്ള നയനചാന്ദ്ദത്തിന്റെ വീട്ടിലേയ്ക്കു് പോയി. സ്വാമിജിക്കു് സുഖക്കേടായിരുന്നപ്പോൾ രണ്ടു നാലു ദിവസം മഠത്തിൽചെന്നു് തങ്ങുകയുണ്ടായി. എന്നിട്ടും സ്വാമിജിയുടെ മഹാപ്രസ്ഥാനത്തെക്കുറിച്ചുള്ള വാത്ത കേട്ടിട്ടു് മഠത്തിൽ പോകാതിരുന്നതിന്നു് കാരണം മനസ്സിലാകുന്നില്ല. ഇങ്ങനെ അപ്പപ്പോഴത്തെ തോന്നലനുസരിച്ചുള്ള പെരുമാററം കണ്ടിട്ടു് അത്ഭുതം തോന്നിയ ഒരു ഭക്തൻ അദ്ദേഹത്തോടു് ചോദിച്ചു: 'മഹാരാജ്, സകലരും മഠത്തിലെത്തിയല്ലൊ. അങ്ങൊരാളേ ഇല്ലാതിരുന്നുള്ളു. ആളുകളെന്തൊക്കെയോ പറയുന്നുണ്ടു്!'

'പറയട്ടെടോ പറയട്ടെ; പറഞ്ഞുങ്ങടു് മതിയാവട്ടെ. ഇനിയുമിനിയും ഈ കാര്യം കുത്തിപ്പൊന്തിച്ചിട്ടു് സങ്കടം ഇരട്ടിപ്പിക്കാനൊ? വിവേകാനന്ദനു് എന്നോടു് എത്രമാത്രമായിരുന്ന സ്നേഹമെന്നു് ഈ കൂട്ടക്കു് വല്ലതുമറിയോ? എന്തൊരു സ്നേഹമാണപ്പാ എനിക്കു കിട്ടിയിരുന്നതു്! ഓഹ്! അദ്ദേഹത്തിന്റെ (ഗുരുദേവന്റെ) കഴിഞ്ഞിട്ടു് പിന്നെ ഏററവും അധികം സ്നേഹം എനിക്കു കിട്ടിയിട്ടുള്ളതു് വിവേകാനന്ദനിൽ നിന്നാണു്. അയാളും പോയില്ലെ എന്നെന്നേയ്ക്കുമായിട്ടു്!' ഈ വാക്കുകളിൽ മുററിനിന്ന ഹൃദയവേദന മനസ്സിലാക്കിയ ചോദ്യകത്താവിന്റെ കണ്ണുകളും നിറഞ്ഞു.

ഈ വഷം അധികാംശവും ലാട്ടുമഹാരാജ് ഹരമോഹൻബാബുവിന്റെ വീട്ടിൽത്തന്നെയാണു് കഴിച്ചുകൂട്ടിയതു്. ഹരമോഹൻബാബു വലിയൊരു പരോപകാരി ആയിരുന്നു. മററുള്ളവരെ സഹായിക്കാൻ പുറപ്പെട്ടിട്ടു് സ്വയം അദ്ദേഹം കടക്കാരനായിത്തീരുകപോലും ഉണ്ടായിട്ടുണ്ടു്. റോഡിൽക്കൂടി നടക്കുമ്പോൾ വിശന്നു വലഞ്ഞു് തെണ്ടിത്തിരിയുന്ന വല്ല കൊടിച്ചിപ്പട്ടികളോ പൂച്ചക്കുഞ്ഞുങ്ങളൊ തന്റെ പിന്നാലെ പതുങ്ങിപ്പതുങ്ങി വരുന്നതു കണ്ടാലുടനെ അദ്ദേഹം അടുത്തുള്ള കടയിൽനിന്നു് തിന്നാനെന്തെങ്കിലും വാങ്ങിച്ചു് അവയ്ക്കു് കൊടുക്കും. ധമ്മപ്രചാരണത്തിലുള്ള അതീവ താല്പര്യം കാരണം അദ്ദേഹം ധമ്മഗ്രന്ഥങ്ങൾ അവയുടെ യഥാത്ഥവില കൊടുത്തു് മേടിച്ചിട്ടു് നിസ്സാരവിലയ്ക്കു് പലക്കും വില്ക്കും. ഇതിൽ വില്പനയേക്കാൾ കൂടുതൽ വെറുതെ കൊടുക്കലാണു് പക്ഷെ അധികം നടക്കാറു്. ഈവക കാരണങ്ങളാൽ അവസാനകാലത്തു് പണം ചെലവിനു് മതിയാവാതെ ഹരമോഹൻബാബുവിനു് വളരെയധികം ക്ലേശിക്കേണ്ടിവന്നു.

വിഹാരിബാബു 'വസുമതി' മാസികയിൽ പരമ്പരയായി എഴുതിയിരുന്നതു് ചുരുക്കി ഞങ്ങളോടു പറഞ്ഞതാണു്: ''ഒരു ദിവസം ഓരോന്നു് പറഞ്ഞിരിക്കുന്ന കൂട്ടത്തിൽ മതപ്രചാരണം ഏതുവിധത്തിൽ ചെയ്യുന്നതാണു ശരി എന്ന ഒരു പ്രശ്നം ആരോ എടുത്തിട്ടു. തൽസമയം അവിടെ ഹരമോഹൻബാബു, വിഹാരിബാബു, ഗിരീൻബാബു എന്നിവരാണുണ്ടായിരുന്നതു്. ഹരമോഹൻബാബുവിനോടും ഗിരീൻബാബുവിനോടുമാണു് സംസാരിച്ചുകൊണ്ടിരുന്നതു്. അവരുടെ രണ്ടുപേരുടേയും അഭിപ്രായത്തിൽ പ്രസംഗങ്ങൾവഴിയാണു് മതം പ്രചരിപ്പിക്കേണ്ടതു് എന്ന ചിന്താഗതി കണ്ടിട്ടു് ലാട്ടുമഹാരാജ് അവരോടു് പറഞ്ഞു: 'ഏയ് ഗിരീൻബാബു, എന്താ ഹേ ഈ പറയുന്നതു്? ഠം ഠം എന്നു ചെണ്ടകൊട്ടിഘോഷിച്ചതുകൊണ്ടു് മതം പ്രചരിപ്പിക്കലായി എന്നൊ? ഒരാളങ്ങടു് പറയുമ്പോഴേയ്ക്കും മറെറാരാൾ ഒററക്കുതിക്കു് ചാടി

വാരിയെടുത്തു് കൊണ്ടോടാൻ തക്കവണ്ണം ബാഹ്യമായ വല്ല സാധനവുമാണോ ഈ മതം എന്നു പറയുന്നതു് ? മതം എന്നു പറയുന്നതു് അനുഭൂതിയാണു്. ഈ നാവിട്ടടിക്കലിന്റേയും കൂക്കിവിളിയുടേയും ഇടയിൽക്കൂടിയൊന്നും അനുഭൂതി ഉണ്ടാകാൻ പോകുന്നില്ല. എത്രത്തോളം കൂക്കിവിളിക്കുന്നുവോ അത്രത്തോളം ആളുകൾ ബഹിർമുഖന്മാരായിത്തീരുകയേയുള്ളു. അന്തർമുഖന്മാരായില്ലെങ്കിലൊ മതമൊട്ടുണ്ടാകുന്നുമില്ല. നിങ്ങളൊക്കെ കണ്ടിട്ടുള്ളതല്ലെ, ഹേ, പത്തുപതിനഞ്ചു കൊല്ലംമുമ്പു്—എന്തിനു്, ഇരുപതു് എന്നുതന്നെ വെച്ചോളൂ — നമ്മുടെ ഈ കല്ക്കത്താ പട്ടണത്തിൽ മതപ്രചാരണത്തിന്റെ എന്തു് കൂറൻ തിരമാലകളാണു് ഇടവും വലവും കിടന്നു് ആർത്തലച്ചിരുന്നതു്! ഓർമ്മയുണ്ടല്ലൊ ഇല്ലെ ? ഓരോ പാതമുക്കിലും പാതിരിമാർ കൂട്ടംകൂടി നിന്നുകൊണ്ടല്ലെ പൊടിതകർപ്പൻ പ്രസംഗങ്ങൾ അടിച്ചുവിടാറു്! ഇനി സമുദായത്തിനകത്താണെങ്കിലൊ ബ്രഹ്മഭക്തന്മാരുടെ വക ചൂടുപിടിച്ച പ്രസംഗധോരണികൾ! പിന്നെ, എങ്ങു നോക്കിയാലും ഹരിസഭകളുടെ കീർത്തനങ്ങളും ഭജനകളുംതന്നെ രാപകൽ. അന്നത്തെ കാലത്തെ സ്ഥിതിയൊന്നാലോചിച്ചു നോക്കൂ. ഒരു ദിവസം കമ്പനി ഉദ്യാനത്തിൽ വെച്ചു് കേശബ്ചന്ദ്രസേനന്റെ പ്രസംഗമാണെന്നുവെച്ചാൽ അടുത്ത ദിവസം അതേ ഉദ്യാനത്തിൽ അതേസ്ഥലത്തുവെച്ചുതന്നെ ക്രിസ്ത്യൻ റവ. കാളീകൃഷ്ണബാനർജിയുടെ പ്രസംഗമായിരിക്കും. ആളുകൾ ആ രണ്ടു പേരുടെ പ്രസംഗങ്ങളും കേൾക്കും. പിന്നത്തെ ദിവസം കൃഷ്ണാനന്ദസ്വാമിയുടെ വരവാണു്. അദ്ദേഹവും ഒരു പ്രസംഗം നടത്തിയിട്ടു പോകും. ആളുകൾ അതും കേട്ടു. ഒരു കൂട്ടരു് ഹിന്ദുധർമ്മത്തെ പഴിച്ചുകൊണ്ടു് വായിൽ തോന്നിയ ചീത്തയൊക്കെ പറഞ്ഞു, വേറൊരു കൂട്ടരു് അതേ ധർമ്മത്തെ സ്തുതിച്ചുസ്തുതിച്ചു് ആകാശത്തു കൊണ്ടുപോയി പ്രതിഷ്ഠിച്ചു. അപ്പോഴേയ്ക്കും എത്തി ശശധർ പണ്ഡിററു്. അദ്ദേഹത്തിന്റെ കൂട്ടരു് മതത്തിനു് പുത്തനൊരു വ്യാഖ്യാനംതന്നെ അങ്ങടു് കൊടുത്തു, പോരെ ? എന്തായിരുന്നു മേളം! എന്തു് വീറോടെയാണു് മതം പ്രചരിപ്പിച്ചിരുന്നതു്! എന്നിട്ടു്, ഇതെല്ലാം കഴിഞ്ഞു് ഒടുവിലിപ്പോൾ എന്തു് ശേഷിപ്പുണ്ടു് ? സമ്മേളനങ്ങൾ വിളിച്ചുകൂട്ടി തകർപ്പൻ പ്രസംഗങ്ങളടിച്ച അക്കൂട്ടരുടെ ആരുടെയെങ്കിലും സംഘത്തിനു് വളർച്ചയുണ്ടായോ ? ഇല്ല. തപസ്സുചെയ്തിട്ടു് ഭഗവാനെ നേരിൽ കണ്ടറിഞ്ഞതിനു ശേഷം ത്യാഗമാർഗ്ഗത്തിൽക്കൂടി മുമ്പോട്ടു സഞ്ചരിച്ച ആളുകളുടേയോ ? അന്നു് നമ്മളു് കണ്ട ആളും കൂട്ടവുമൊക്കെ എവിടെപ്പോയി, ഹേ ? അന്നത്തെ മാതിരിയുള്ള ഉശിരും വീറുമൊക്കെ ഇന്നവർക്കു് കാണാനുണ്ടോ ? അന്നെന്തായിരുന്നു ബഹളം—കുട്ടികളും വയസ്സന്മാരും ചെറുപ്പക്കാരും സകലരും മതത്തെച്ചൊല്ലി വാദപ്രതിവാദങ്ങളും കോലാഹലങ്ങളും തന്നെ, അടിപിടിബഹളം, കൂക്കിവിളി, പ്രസംഗം — എന്നു വേണ്ടാ, ഇല്ലാത്തതൊന്നുമില്ല. എന്നിട്ടു്, ഇപ്പൊ എവിടെപ്പോയി അതെല്ലാം ? അതേയു്, ഒരു കാര്യം നിങ്ങളെല്ലാവരും മനസ്സിൽ വെച്ചാൽ തരക്കേടില്ല — അതായതു് ഉള്ളിൽ പൊരുളില്ലാത്ത പൊള്ളവർത്തമാനംകൊണ്ടു് കാര്യമൊന്നും നേടാൻ പോകുന്നില്ല. ഉള്ളിൽ വേണ്ടതു് ത്യാഗം, വൈരാഗ്യം, പ്രേമം — ഇതു് വേണമെന്നുവെച്ചാൽ വേണമെന്നുതന്നെ അർത്ഥം. എങ്കിലേ ആളുകളു് വിശ്വസിക്കൂ. ഭഗവാന്റെ ചക്രംതന്നെ അങ്ങനെയാണു്. നിങ്ങളു് നേരിൽ കണ്ടറിഞ്ഞതാണല്ലൊ — അല്ലേ ? സ്വാമിജി സ്വയം നല്ല ദൃഢത വരുത്തിയതിന്നു ശേഷം ജനങ്ങൾക്കു് ഉപദേശം നൽകാനുള്ള ആദേശംനേടിയിട്ടല്ലെ അതിന്നു് തുനിഞ്ഞതു്? കണ്ടില്ലേ ഠപ്പെന്നു് സകലരുംഅതങ്ങനെതന്നെ യങ്ങടു് വിഴുങ്ങിക്കളയുന്നതു്! സ്വാമിജിയുടെ ഒരൊററ പ്രസംഗത്തിന്റെ ഫലംകൊണ്ടല്ലെ ലോകത്തിന്റെ മുഴുവൻ ദൃഷ്ടിയും അദ്ദേഹത്തിന്റെ നേരെ തിരിഞ്ഞുപോയതു് ? ആ ഒരു പ്രസംഗത്തിന്നുമുമ്പു് ആരെങ്കിലും അറിഞ്ഞിരുന്നുവോ സ്വാമിജിയെ ? അതോടെ മൂടി ഒരൊററ നീങ്ങലു്! അതുവരെ ഒരുത്തനും സങ്കല്പിക്കാൻ കൂടി സാധിക്കാത്ത കാര്യമൊക്കെയങ്ങടു് സംഭവിച്ചു.''

പിന്നൊരിക്കലും ഹരമോഹൻബാബുവിന്റെ വീട്ടിൽവെച്ചുതന്നെ സംഭാഷണമദ്ധ്യേ ഈ വിഷയം വന്നു. അപ്പോഴവിടെ ഹരമോഹൻബാബു, ഡോക്ടർ നിതായ്ഹാൽദാർ, സുരേശ്ചന്ദ്രദത്ത് എന്നിവരുണ്ടായിരുന്നു. ലാട്ടുമഹാരാജു് അന്നു് പറയുകയുണ്ടായി:

'പ്രസംഗംവഴിയായുണ്ടാകുന്നതിനേക്കാരം എത്രയോ അധികം ഗുണം സദ്ഗ്രന്ഥപാരായണം മൂലം ഉണ്ടാവും. എന്താണെന്നോ, പ്രസംഗിക്കുന്ന നേരത്തു് പ്രാസംഗികനുമായി ശ്രോതാവിനു് സ്വല്പനേരത്തെ ഒരു ബന്ധമല്ലേ ഉണ്ടാകുന്നുള്ളൂ; എന്നാൽ ഗ്രന്ഥത്തിലാകട്ടെ ലേഖകനുമായി പാഠകനുള്ള സമ്പക്കം അതിലും എത്രയോ കൂടുതൽ ഘനിഷ്ഠവും ദീഘനേരം നീണ്ടുനില്ക്കുന്നതുമാണ്. സത്കഥാപാരായണംവഴിയായി സജ്ജനസംസഗ്ഗത്തിന്റെ ഫലമാണ് കിട്ടുക എന്നു് അദ്ദേഹം (ഗുരുദേവൻ) എല്ലാവരോടും പറയാറുണ്ട്.' ഇതു് സുരേശ് ബാബു സ്വന്തം ഭാഷയിൽ പറഞ്ഞതു് അങ്ങനെതന്നെ പകർത്തിയതാണ്.

ബലരാമമന്ദിരത്തിൽവെച്ചും ഇതേ വിഷയത്തെസംബന്ധിച്ചു് ലാട്ടുമഹാരാജ് ഒരു സന്ന്യാസിയോടു് പറഞ്ഞ വാക്കുകളും ഇതേ സന്ദർഭത്തിൽ കുറിക്കാം: ''ഞാനീയിടെ പുത്തനൊരു ഏപ്പാടാണ് എങ്ങും കാണുന്നതു്. ആത്മലാഭം ഉണ്ടാവുംമുമ്പേതന്നെ നിങ്ങളൊക്കെ ആളുകളെ മതം പഠിപ്പിക്കാനിറങ്ങിപ്പുറപ്പെടുകയായി. എന്നിട്ടു് ഈ മതം ആരുണ്ടു് സ്വീകരിക്കാൻ എന്നാണ് എന്റെ ചോദ്യം. പുസ്തകം വായിച്ചാൽ മതതത്ത്വം മനസ്സിലായി എന്നു് കരുതിയിട്ടാണോ? മതം എന്നു പറയുന്നതു് അനുഭൂതി നേടാനുള്ളതാണ്. ആദ്യം ആത്മലാഭത്തിനുവേണ്ടി കിണഞ്ഞു് പരിശ്രമിക്കൂ. അനന്തരം ഭഗവാന്റെ ആജ്ഞ ലഭിച്ചാൽ പ്രചാരണത്തിന്നിറങ്ങിക്കോളൂ. മുദ്ര കുത്താതെ പ്രചാരണത്തിനു പുറപ്പെട്ടാൽ ആളുകള് നിങ്ങള് പറയുന്നതൊന്നും കൂട്ടാക്കുകയില്ല. അദ്ദേഹമൊരു കഥ പറയാറുണ്ട്: 'കാമാർപുക്കുറിൽ ഹാൽദാർപുക്കുർ എന്നൊരു കുളമുണ്ടു്. കുളത്തിന്റെ വക്കത്തെല്ലാം എന്നും വെളുപ്പിനു് ചിലർ മലവിസർജ്ജനത്തിനിരിക്കും. വെളുപ്പിനു് കുളിക്കാൻ വരുന്നവർ വായിൽ തോന്നിയ ചീത്തയൊക്കെ പറയും. പക്ഷെ മലവിസർജ്ജനത്തിനു വരുന്നവരോ ഇതൊന്നും അറിഞ്ഞതായ യാതൊരു ഭാവവുമില്ലാതെ പിറ്റെ ദിവസവും ഇരുട്ടിൽ വന്നു് കാര്യം കഴിക്കും. പൊറുതികെട്ട നാട്ടുകാർ കമ്പനിയിൽ ചെന്നു് ആവലാതി ബോധിപ്പിച്ചു. അവരൊരു ശിപായിയെ പറഞ്ഞയച്ചു. ശിപായി ഒരൊററ നോട്ടീസ് ഒട്ടിച്ചതോടെ സകല ഉപദ്രവവും ഒററയടിക്കു് നിന്നു.' അദ്ദേഹം പിന്നെയും പറയാറുണ്ട്: 'പ്രചാരണം! അതൊക്കെ അഹങ്കാരംകൊണ്ടു ചെയ്യുന്നതാണ്. മനുഷ്യൻ വെറുമൊരു നിസ്സാരജീവി. അദ്ദേഹത്തിനുവേണ്ട പ്രചാരണം അദ്ദേഹം സ്വയം ചെയ്തോളും. അദ്ദേഹമല്ലേ സൂര്യചന്ദ്രന്മാരെ സൃഷ്ടിച്ചിട്ടു് ഈ ജഗത്തിനെ മുഴുവൻ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്നതു്? പ്രചാരണം അത്ര എളുപ്പമുള്ളൊരു കായ്യമാണോ? അദ്ദേഹത്തിന്റെ പ്രകാശം മനുഷ്യന്റെ ഹൃദയത്തിലേയ്ക്കു് ഇറങ്ങിച്ചെന്നാൽപ്പിന്നെ ആ വ്യക്തിക്കു് അദ്ദേഹത്തിന്റെ പ്രചാരണത്തിനു വേണ്ട ശക്തിയും കൈയ്യോടെ കിട്ടുകയായി. നിങ്ങളുടെ ഉള്ളിലും അദ്ദേഹത്തിന്റെ പ്രകാശം വന്നു നിറഞ്ഞുകഴിഞ്ഞാൽ നിങ്ങരം പറയുന്നതും ആളുകരം സ്വീകരിക്കാൻ തയ്യാറാകും.''

കാശിയിൽവെച്ചു് ഒരു ദിവസം അദ്ദേഹം ഒരു ഭക്തനോടു് പറഞ്ഞതുംകൂടി ഇവിടെ ചേക്കുന്നു: ''ആദ്യംതന്നെ അവനവന്റെ സ്വഭാവം വേണ്ടുംവണ്ണം പടുത്തുയത്തു. നിങ്ങളുടെ സ്വഭാവം പരിശോധിച്ചിട്ടു് ആളുകരം നിങ്ങളുടെ ചുററും വന്നു് കൂടട്ടെ, അതിന്നുശേഷം പ്രചാരണത്തിന്നിറങ്ങിക്കോളൂ. ഇപ്പോരം നിങ്ങള് പറയുന്നതു് കേരംക്കാൻ വല്ലവക്കും ആഗ്രഹമുണ്ടെന്നു് വിചാരിക്കുന്നുണ്ടോ? ആക്കമില്ല, ഒരൊററ ജീവിക്കുപോലുമില്ല. നിങ്ങളെന്താ, പിന്നെ, ആളുകളെ മെക്കട്ടു് കേറി അങ്ങോട്ടു് തല്ലിക്കേരംപ്പിക്കുകയല്ലെ നിങ്ങരംക്കു് പറയാനുള്ളതൊക്കെ? ഇതിനകം നിങ്ങളുടെ പിടിവാശിയൊക്കെ അവരു് മനസ്സിലാക്കിക്കഴിഞ്ഞു. അതുകൊണ്ടിനി നിങ്ങള് പറയുന്നതൊന്നും അപ്പടി കൈയു് നീട്ടി മേടിക്കാൻ അവരെ കിട്ടില്ല, നോക്കിക്കോളൂ. പക്ഷെ ഇനി എന്നാണോ അവക്കു് മനസ്സിലാവുക നിങ്ങരംക്ക സ്വന്തമായൊന്നും നേടാനല്ല അവരുടെ ശ്രേയസ്സിനെ ഉദ്ദേശിച്ചുമാത്രമാണ് നിങ്ങളീക്കണ്ട പ്രസംഗമൊക്കെ നടത്തിവരുന്നതെന്നു്, അന്നു് നിങ്ങളു് എന്തെങ്കിലും പറയാൻ വായു് തുറക്കേണ്ട താമസം അതു് താഴെ വീഴുംമുമ്പു് അവരു് വാരിക്കൊണ്ടോടുകയായി. അപ്പോഴേ നിങ്ങളുടെ പ്രചാരണംകൊണ്ടു് അവക്കു് ഗുണം കിട്ടു

കയുള്ളു. അദ്ദേഹം പറയാറുണ്ട്: 'വിളക്കു് കത്തിച്ചാലുടനെ പാററകൾ എവിടെ നിന്നാണെന്നറിഞ്ഞില്ല പാഞ്ഞടുക്കുകയായി, ആരും പോയി വിളിക്കുകയൊന്നും വേണ്ട. ഇന്ന സമയത്തു് ലെക്ചറുണ്ടാവും എന്നു പറഞ്ഞു് വിവരം അറിയിക്കുകയും വേണ്ട. ശക്തി നേടിക്കഴിഞ്ഞാൽ മനുഷ്യനു് താനേവരും ഒരു ആകർഷണം — തുരുതുരെ ആളുകൾ വന്നു തള്ളിക്കയറില്ലെ ചുററും! കാന്തം ഇരുമ്പിൻറടുത്തു് ചെന്നു് പറയാറുണ്ടോ വല്ലപ്പോഴും "വരു ഇരുമ്പേ, നീ എൻറടുത്തേയ്ക്കൊന്നു് വരു," എന്നു്! അതവിടെ പറയേണ്ട സന്ദർഭംതന്നെ വരുന്നില്ല. കാന്തക്കല്ലിൻെറ ആകർഷണത്തിന്നു് വഴങ്ങി ഇരുമ്പിൻതുണ്ടു് തന്നത്താനറിയാതെ നീങ്ങി നീങ്ങി നീങ്ങി അടുത്തെത്തും. അതുപോലെ തന്നെ ഇതും, അല്ലാതെന്താ!'

---

# ഹിന്ദുമതത്തിലെ മിസ്റ്റിസിസം

**സിദ്ധിനാഥാനന്ദസ്വാമി**

തവ തത്ത്വം ന ജാനാമി കീദൃശോഽസി മഹേശ്വര,
യാദൃശോഽസി മഹാദേവ താദൃശായ നമോ നമഃ

മിസ്റ്റിസിസം എന്ന പദം ഭാരതീയമല്ല; പദം സൂചിപ്പിക്കുന്ന അവസ്ഥ, മാനവരാശിയുടെ പൊതുമുതലായതുകൊണ്ടു് പദാർത്ഥം ഭാരതത്തിലും കണ്ടെത്താം; അതിനു് സ്വദേശീയമായ ഒരു നാമവും കാണും. അതു തേടും മുമ്പു് ഈ പദത്തിൻെറ പൊരുൾ എന്താണെന്നു് നോക്കാം. മിസ്റ്റിക്കുകളുടെ അഭിപ്രായങ്ങൾ, മനോവാസനകൾ, ചിന്താഗതികൾ, വികാരങ്ങൾ ഇവയെല്ലാണു് മിസ്റ്റിസിസം എന്നു പറയുന്നതു്. ഈ അർത്ഥത്തിൽ ഇംഗ്ലീഷിൽ ഈ പദം ഉപയോഗിക്കാൻ തുടങ്ങിയതു് 1736 — ലാണെന്നു് നിഘണ്ടുവിൽ കാണുന്നു. ആരാണു് 'മിസ്റ്റിക്' എന്ന ചോദ്യം ഉടൻ വരും. 'മിസ്റ്ററി' അറിവുള്ളവൻ എന്നാണതിനർത്ഥം. 'മിസ്റ്ററി' എന്താണു്? 'മിസ്റ്റീരിയം' (Mysterium) എന്ന ലത്തീൻ പദത്തിൽ നിന്നും ആംഗലഭാഷയുടെ മദ്ധ്യകാലഘട്ടത്തിൽ നടപ്പിൽ വന്ന ഒരു പദമാണതു്. ജർമ്മനിലും സമാനാർത്ഥമായ ഒരു ധാതുവുണ്ടു്. 'കണ്ണടയ്ക്കുക' 'വായ് പൂട്ടുക' എന്നൊക്കെയാണതിനർത്ഥം. ദിവ്യമായ വെളിപാടുകൊണ്ടു് മാത്രം ലഭിക്കുന്ന അറിവു് എന്നാണു് ദൈവവിജ്ഞാനത്തിൽ അതിന്നു് വന്നുചേർന്നിട്ടുള്ള പൊരുൾ. അതു് പലപ്പോഴും മാനവയുക്തിക്കു് അതീതവും അജ്ഞാതവും ആയിരിക്കും. ഇന്ദ്രിയാതീതമായ അറിവാണതു്. സമാന്യബുദ്ധിക്കു് അഗ്രാഹ്യമായതുകൊണ്ടു് അതു് സാമാന്യ ജനങ്ങൾക്കു് അപ്രാപ്യമായി; ചുരുക്കം പേർക്കു മാത്രം അറിവുള്ളതായി. അതിനാൽ അതിനു് 'രഹസ്യം, രഹസ്യവിദ്യ, ഗുപ്തവിദ്യ' എന്നൊക്കെ അർത്ഥം വന്നു. ഈ വിദ്യ അറിവുള്ളവരുടെ ഭാവം, ഭാഷണം, ജീവിതരീതി ഇവ കണ്ടു് അവയെ അറിയാൻ കഴിവില്ലാത്തവർ ഇവരെ കപടന്മാരെന്നും അലസന്മാരെന്നും മററും വിശേഷിപ്പിക്കാൻ തുടങ്ങി. അങ്ങനെ അതിനു് കാപട്യമെന്നും ആലസ്യമെന്നുമെല്ലാം അർത്ഥം കിട്ടി. ഇന്ദ്രിയാതീതമായ ദൈവവിജ്ഞാനം എന്നതു മുതൽ, വ്യക്തികളുടെ രഹസ്യമെന്നും കാപട്യമെന്നുംവരെ അതിനു് അർത്ഥം വന്നുചേർന്നിട്ടുണ്ടു്; പോരാ, ഒരുതരം അപ്പത്തിനും പായസത്തിനുംകൂടി 'മിസ്റ്ററി' എന്നു പേരുണ്ടു്. പോരേ 'മിസ്റ്ററി'യുടെ ദുർദ്ദശ! അനധികാരികളുടെ കൈയ്യിൽ ഉത്കൃഷ്ടങ്ങളായ ആദർശങ്ങൾക്കു് വന്നുചേരുന്ന വിധിവൈപരീത്യം ഈ ഒരു പദത്തിൻെറ ചരിത്രം ആലോചിച്ചാൽതന്നെ കണ്ടെത്താവുന്നതാണു്. അപ്പോൾ മൗലികമായി ലഭിക്കുന്ന അർത്ഥം: വെളിപാടുവഴി ലഭിക്കുന്ന അതീന്ദ്രിയജ്ഞാനം മിസ്റ്ററി; 'മിസ്റ്ററി'

നേടിയവൻ 'മിസ്റ്റിക്'; മിസ്റ്റിക്കിന്റെ അവസ്ഥയെക്കുറിച്ചുള്ള സിദ്ധാന്തം 'മിസ്റ്റിസിസം.' ധ്യാനപരമായ കണ്ണടയ്ക്കലും വായ് പൂട്ടലും മിസ്റ്റിക്കിന്റെ സാധനകളുടെ ബാഹ്യചിഹ്നങ്ങളാണ്; ഇന്ദ്രിയങ്ങളെ അടക്കി ഉള്ളിലേയ്ക്കു നോക്കുക എന്ന പ്രക്രിയയാണ് ഇതുകൊണ്ട് സൂചിപ്പിക്കുന്നത്.

മിസ്റ്റിസിസം ആദ്ധ്യാത്മികമായ അനുഭൂതിയാകുന്നു; അനുഭൂതി എന്ന നിലയിൽ അത് സാർവ്വലൗകികമാണ്; അതിന് കാലികമോ, ദേശീയമോ, ആയ വിഭാഗീയത ഇല്ല. സുഷുപ്തിക്ക് പുരാതനകാലങ്ങളിലോ ആധുനികകാലത്തോ, ഏഷ്യയിലോ യൂറോപ്പിലോ, വ്യത്യാസമില്ലല്ലോ. അപ്പോൾ അനുഭൂതി എന്ന നിലയിൽ മിസ്റ്റിസിസത്തെ ഹൈന്ദവമെന്നോ ക്രൈസ്തവമെന്നോ മാഹമ്മദമെന്നോ പറയുന്നതിൽ അർത്ഥമില്ല. ആ വിഭജനം അർത്ഥവത്താകുന്നത് ആ അനുഭൂതി സമ്പാദിക്കാൻ ഓരോ ജനതയും ഏർപ്പെടുത്തിയിട്ടുള്ള സാധനാക്രമത്തിലും അനുഭൂതിയെക്കുറിച്ചുള്ള വർണ്ണനയിലുമാണ്; മുഖ്യമായും സാധനയിൽ, കുറെയൊക്കെ അനുഭൂതിവർണ്ണനയിലും.

ഇന്ദ്രിയാതീതമായ ആദ്ധ്യാത്മികാനുഭൂതിയും അതിനുള്ള ഉപായങ്ങളുമാണ് മിസ്റ്റിസിസത്തിന്റെ ഉള്ളടക്കമെന്ന് പ്രസ്താവിച്ചുവല്ലോ. ഈ അവസ്ഥയ്ക്ക്, അനുഭൂതിക്ക്, ചിന്തകന്മാർ ഉപദേശിച്ചുപോരുന്ന പദം സമാധി, നിർവ്വാണം, കൈവല്യം, മോക്ഷം എന്നിവയാണ്; യോഗമെന്ന് ഉപായങ്ങൾക്കും. ഇവയിൽ 'സമാധി' എന്ന പദമാണ് ഇതരാപേക്ഷയാ കൂടുതൽ സർവ്വസമ്മതമായിട്ടുള്ളത്. വിഭിന്നജനതകളുടെ സാഹചര്യഭേദംകൊണ്ട് ഒരേ ലക്ഷ്യത്തിലേയ്ക്ക് പലരും പല മാർഗ്ഗങ്ങളാണ് കണ്ടെത്തിയിട്ടുള്ളത്; എന്നിരിക്കിലും, ആ മാർഗ്ഗങ്ങൾക്ക തമ്മിലും മൗലികമായി വലിയ അന്തരം കാണുകയില്ല. കാരണം, ലക്ഷ്യപ്രാപ്തിക്ക് അപരിത്യാജ്യമായ സാധന മനോനിഗ്രഹമാകുന്നു; സർവ്വവിധ സാധനകളുടേയും പ്രയോജനം മനോനിഗ്രഹമാണ്. 'സർവ്വേ മനോനിഗ്രഹലക്ഷണാന്താഃ പരോ ഹി യോഗോ മനസഃ സമാധിഃ,' എന്നത്രെ ഭാഗവതകാരൻ പറയുന്നത്. അതുപോലെ, അനുഭൂതിയെക്കുറിച്ചുള്ള വർണ്ണനകളിലും ആശ്ചര്യകരമായ സാദൃശ്യം കാണാം.

ആഫ്രിക്കയിലെ ചില മതക്കാരുടെ വിശ്വാസപ്രകാരം ഈ ലോകജീവിതമാണത്രെ ഏറ്റവും വിശിഷ്ടമായ അവസ്ഥാവിശേഷം. ലോകമതങ്ങളൊന്നും അത് സമ്മതിക്കുന്നില്ല. ഭൗതികജീവിതത്തെ പരമപദമായി കരുതുന്ന ആളുകളെ ബാലന്മാരെന്നും പശുപ്രായരെന്നും പ്രാകൃതരെന്നുമാണ് ഭാരതീയചിന്തകന്മാർ എണ്ണുന്നത്. പൂർണ്ണമായ ഒരു പൂർവ്വപദത്തിൽ നിന്നുമുള്ള പതനമാണ് ഐഹികജീവിതം എന്നത്രെ മിക്ക മതങ്ങളും പ്രഖ്യാപിക്കുന്നത്. ആ നിലയ്ക്ക് പൂർവ്വസ്ഥിതി വീണ്ടെടുക്കാനുള്ള ഒരു വെമ്പൽ സ്വാഭാവികമായിരിക്കുമല്ലോ. സ്വസ്ഥാനത്തു് ചെന്നാലേ ശാന്തിയും വിശ്രമവുമുള്ളൂ. 'ഒന്നായ നിന്നെയിഹ രണ്ടെന്നു കണ്ടളവിലുണ്ടായ' ഇണ്ടലാണ് ലോകത്തിൽ കാണുന്ന സകലവിരഹവേദനകളും. ആ വിരഹത്തിന് പരിഹാരം ഐക്യത്തിലാകുന്നു. മാതൃഗർഭത്തിൽ വളർന്നുവരുന്ന ശിശുവിന് സ്വന്തം വ്യക്തിത്വം കൈവരുംവരെ അത് മാതാവിന്റെ അംശമാണ്. മാതാവിന് അപ്പോൾ വേദനയൊന്നുമില്ല. ശിശു വളർന്ന് വേറെയാകാൻ തുടങ്ങി, അമ്മയ്ക്ക് വേദനയും ആരംഭിച്ചു. വേദനയോടെ ഇരുവരും പിരിഞ്ഞു. ആ വേദനയ്ക്ക് ശാന്തിലഭിക്കുന്നത്, അമ്മ ശിശുവിനെ മാറോടു ചേർത്തണയ്ക്കുമ്പോൾ, ആവുന്നതും ഇരുവരും ഐക്യം പ്രാപിക്കുമ്പോൾ, മാത്രമാണ്. ലോകത്തിൽ സ്നേഹരൂപേണ പ്രകാശിക്കുന്ന ശക്തിവിശേഷമെല്ലാം, അച്ഛനും മക്കളും തമ്മിൽ, ഭാര്യയും ഭർത്താവും തമ്മിൽ, സുഹൃത്തുക്കൾ തമ്മിൽ, എന്നുവേണ്ട സർവ്വവിധ ആകർഷണങ്ങളും, ഈ ഐക്യപ്രാപ്തിക്കായുള്ള പ്രയത്നത്തിന്റെ പ്രകാശനമാണ്. മാത്രമല്ല, ജഡങ്ങളായ ഗ്രഹങ്ങൾ തമ്മിലുള്ള ആകർഷണംപോലും ആ ഐക്യത്തിനുവേണ്ടിയുള്ള യത്നമാകുന്നു. കാരണം, ഒന്നായിരുന്ന ആദിമരൂപം; ഒന്നാണ് അനേകമായത്; അനേകത്തിലും ഏകത്വമുണ്ട്. ഏകം സത്യം, നിത്യം; അനേകം ചഞ്ചലം, അനിത്യം.

ആദ്ധ്യാത്മികമായ അനുഭൂതി അദ്വൈതമാണ്, ദ്വൈതാതീതമാണ്. അതിനാൽ അത്

അവർണ്ണ്യമാകുന്നു. 'ശാന്തോ/യമാത്മാ.' നിശ്ശബ്ദമാണതു് എന്നത്രെ അതിനെക്കുറിച്ചു പറയാവുന്ന ഏററവും അടുത്തെത്തുന്ന വർണ്ണനം. അവാങ്മനസഗോചരമാണതു്. അതിനെ ഗ്രഹിക്കാനാകാതെ വാക്കും മനസ്സും മടുത്തു മടങ്ങുന്നു; 'യതോ വാചോ നിവത്തന്തേ അപ്രാപ്യ മനസാ സഹ' എന്നാണു് ഉപനിഷത്തു് ഘോഷിക്കുന്നതു്. മനസ്സിന്റെ പരിധിക്കപ്പുറമുള്ള കാര്യത്തെക്കുറിച്ചു് മനസ്സെങ്ങനെ ഗ്രഹിക്കും? മനസ്സിനു് പിടികിട്ടാത്തതു് വാക്കെങ്ങനെ വർണ്ണിക്കും? 'അവിജ്ഞാതം വിജാനതാം വിജ്ഞാതമവിജാനതാം.' 'അറിഞ്ഞെന്നു കരുതുന്നവർ അറിഞ്ഞിട്ടില്ല, അറിയാനാവില്ല എന്നു കരുതുന്നവർ അറിഞ്ഞിട്ടുണ്ടു്.' എന്നാണൊരു ഉപനിഷത്തു് പ്രസ്താവിക്കുന്നതു്. 'മൂകാസ്വാദനവത്.' 'മൂകൻ പാല്പായസം കുടിച്ചപോലെ,' എന്നത്രെ നാരദമഹർഷിയുടെ പ്രഖ്യാപനം. പരമസത്ത അദ്വൈതമെന്നു് സിദ്ധാന്തപരമായി അംഗീകരിക്കാത്ത സാധകന്മാർപോലും സിദ്ധന്മാരാകുമ്പോൾ മൂകരായിപ്പോകുന്നു! അദ്വൈതത്തിനു് സമ്മതംമൂളുന്നു. തങ്ങളുടെ ദ്വൈതവിവർജ്ജിതമായ അനുഭവത്തെക്കുറിച്ചു് അദ്വൈതഭാഷയിൽ വർണ്ണിച്ച ചില സിദ്ധന്മാരെ, ആ നില മനസ്സിലാക്കാൻ കഴിവില്ലാത്തവരും, അദ്വൈതപാരമ്പര്യമില്ലാത്തവരുമായ ജനതകൾ ഉന്മത്തരെന്നോ പ്രേതബാധിതരെന്നോ ദൈവവിദ്വേഷികളെന്നോ ഒക്കെ കരുതിയിരുന്നു. ആ സിദ്ധന്മാർക്കു് പാമരന്മാരുടെ പീഡനം ഏല്ക്കേണ്ടതായും വന്നിട്ടുണ്ടു്. ഭാരതം അദ്ധ്യാത്മമണ്ഡലത്തിൽ ചിരപരിചയം നേടിയിട്ടുള്ളതുകൊണ്ടു് അവയെ വിലയിരുത്താനുള്ള മാനദണ്ഡങ്ങളും പ്രമാണഗ്രന്ഥങ്ങളും ധാരാളം സമ്പാദിച്ചുവെച്ചു. തന്മൂലം ഈശ്വരാവിഷ്ടപുരുഷന്മാർക്കു് പീഡനമേല്ക്കേണ്ട ദുർദ്ദശ ഇവിടെ ഉണ്ടാകാറില്ല. ഈ അവസ്ഥ ബുദ്ധിപരമായി മനസ്സിലാക്കുന്നതിനുപോലും ചില യോഗ്യതകൾ വേണം. സമാനാനുഭൂതിയുള്ളവക്കേ അതു ശരിക്കു ഗ്രഹിക്കാനൊക്കൂ. ആ ലക്ഷ്യം പ്രാപിക്കുന്നതിനുവേണ്ടി സാധനകൾ അനുഷ്ഠിക്കുന്നവക്കും അതു കുറെയൊക്കെ മനസ്സിലാക്കാൻ കഴിഞ്ഞെന്നുവരാം. ദൃശ്യപദാത്ഥങ്ങൾ മാത്രമാണു് സത്യമെന്നു കരുതുന്ന വിശകലനകുശലന്മാരായ വിമർശനപടുക്കൾ, അതീന്ദ്രിയജ്ഞാനസമ്പന്നരായ സിദ്ധന്മാരുടെ അലൗകികാനുഭൂതികളെ അവഹേളിക്കുന്നതു് അദ്ഭുതാവഹമല്ല: പരിതാപകരമാണെന്നിരുന്നാലും.

ദേഹഭിന്നമായി ഒരു ജീവനുണ്ടെന്നും സ്വരൂപേണ ആ ജീവൻ സ്വതന്ത്രനാണെന്നും ബന്ധനം ആനുഷംഗികമെന്നും വേദാന്തികൾ സിദ്ധാന്തിക്കുന്നു. ഇതു് ഏറെക്കുറെ എല്ലാ ഭാരതീയസമ്പ്രദായങ്ങളും സ്വീകരിച്ചിട്ടുണ്ടു്. ജീവൻ അഥവാ ആത്മാവു് സ്വരൂപേണ സ്വതന്ത്രനല്ലെങ്കിൽ സ്വാതന്ത്ര്യം നേടാനാവില്ല; എന്തെന്നാൽ, ഒന്നിൻേറയും സ്വരൂപം മാററുക സാദ്ധ്യമല്ല. മാററാൻ സാധിച്ചാൽ അതു് അതല്ലാതായിത്തീരും. അപ്പോൾ ആത്മാവു് സ്വതേ മുക്തമാണു്; ബന്ധനമാണു് വന്നും പോയുമിരിക്കുന്നതു്. അതുകൊണ്ടാണു് ബന്ധനം നീക്കാൻ സാധിക്കുന്നതും. സ്വതന്ത്രമായ ആത്മാവിനു് എങ്ങനെ ബന്ധനം ഏപ്പെട്ടു എന്ന ചോദ്യത്തിനു് പലരും പല ഉത്തരങ്ങളാണു് നല്കുന്നതു്. ജീവന്റെ അവിദ്യകൊണ്ടെന്നു ചിലർ; കർമ്മഫലംകൊണ്ടെന്നു ചിലർ; ഈശ്വരസങ്കല്പമെന്നു ചിലർ. ഉത്തരമെന്തായാലും അതൊന്നുംതന്നെ നമുക്കു തികച്ചും തൃപ്തികരമല്ല. ആത്മാവു് എങ്ങനെ ബദ്ധനായി എന്നതിനു് ശരിയായ ഉത്തരം 'നിശ്ചയമില്ല' എന്നാണു്. അക്കാര്യം നേരേ പറഞ്ഞാൽ പറയുന്നവക്കും കേൾക്കുന്നവക്കും തൃപ്തിയാകാത്തതുകൊണ്ടു് അതുതന്നെ ഭംഗ്യന്തരേണ പറയുന്നു എന്നുമാത്രം. എന്നാൽ സ്വാതന്ത്ര്യമാണു് സ്വരൂപമെന്നും ബന്ധനം ആഗമാപായിയെന്നും എങ്ങനെ നിശ്ചയിക്കാം? അതിനു വഴിയുണ്ടു്. സ്വാതന്ത്ര്യത്തിനുള്ള ദാഹം തന്നെയാണു് അതിനുള്ള ആദ്യത്തെ തെളിവു്. ഇല്ലാത്ത ഒന്നിനുവേണ്ടി ആഗ്രഹം തോന്നുക സ്വാഭാവികമല്ല. പശുക്കുട്ടി പിറന്നാലുടനെ തള്ളയുടെ അകിടു തേടുന്നു, കോഴിക്കുഞ്ഞു് തേടുന്നില്ല. പിന്നത്തെ തെളിവു് ദാഹം തീന്നവരുടെ, അതായതു് സിദ്ധപുരുഷന്മാരുടെ, അനുഭൂതി. അതു് ശരിയാണെന്നതിനു് പ്രമാണമായി ശാസ്ത്രങ്ങളുണ്ടു്. അങ്ങനെ മുക്തിയുടെ സത്യതയ്ക്കും സാദ്ധ്യതയ്ക്കും ശാസ്ത്രങ്ങളും ശിഷ്ടാനുഭവവും നമ്മുടെ സ്വാതന്ത്ര്യദാഹവും തെളിവു തരുന്നു.

മനുഷ്യന്റെ സകലവിധ നന്മകാംക്കും തിന്മകാംക്കും അവന്റെ മനസ്സാണ് കാരണം. ബന്ധവും മുക്തിയും മനസ്സിൽത്തന്നെ. ചപലമായ മനസ്സാണ് ബന്ധം ഉണ്ടാക്കുന്നതു്. ചാപല്യമാണ് മനസ്സ് എന്നുതന്നെ പറയാം. അതു് അതിശക്തമാണ്. ഹിമാലയപർവ്വതംമുതൽ കടുകുമണിവരെ സർവ്വവും നാം 'മനസ്സിൽ' ആക്കുന്നു. സമസ്ത പ്രപഞ്ചവും അതിനാൽ മനസ്സിൽത്തന്നെ. ആ മനസ്സിനെ നിയന്ത്രിക്കുകയാണ് ആത്മപ്രകാശനത്തിനുള്ള ഉപായം. മനോനിഗ്രഹം അത്ര എളുപ്പമുള്ള കാര്യമല്ല. മനസ്സിനെ മക്കടനോടു് ഉപമിക്കാറുണ്ടു്. സ്വതേ ചപലം. പ്രമാദമാകുന്ന മദിരാപാനത്താൽ മത്തുപിടിച്ചു; അസൂയയാകുന്ന തേളിന്റെ കുത്തു കൊണ്ടു; അഹങ്കാരമാകുന്ന പിശാചു പിടികൂടി; വിഷയാശയാകുന്ന ഭൂതവും ബാധിച്ചു. പോരേ പൊല്ലാപ്പ്? ഈ മക്കടനെയാണ് അടക്കി നിർത്തേണ്ടതു്. കാററിനെ പിടിച്ചു കെട്ടുംപോലെ ദുഷ്കരമാണല്ലോ മനോനിഗ്രഹം എന്ന് അജ്ജുനൻ ശ്രീകൃഷ്ണനോടു പറയുന്നു. അതു ശരിതന്നെയെന്നും എന്നാൽ അസാദ്ധ്യമല്ലെന്നും, അഭ്യാസംകൊണ്ടും വൈരാഗ്യംകൊണ്ടും സാധിക്കാവുന്നതാണെന്നും ശ്രീകൃഷ്ണൻ അതിനു് ഉത്തരവും നല്കുന്നു.

മനോനിഗ്രഹത്തിനും ആത്മലാഭത്തിനുമായി നിരവധി മാർഗ്ഗങ്ങളുണ്ടെങ്കിലും മുഖ്യമായി നാലെണ്ണമാണ് ഭാരതീയാചാര്യന്മാർ നിർദ്ദേശിച്ചിട്ടുള്ളതു്. അവ, ജ്ഞാനയോഗം, ഭക്തിയോഗം, രാജയോഗം, കർമ്മയോഗം എന്നിവയാകുന്നു. ഇവയിൽ രാജയോഗമാണ് സമാധിലാഭത്തിനുള്ള ഏററവും ഋജുവായ മാർഗ്ഗം. ഓരോ മാർഗ്ഗത്തിനും അതതിന്റേതായ യോഗ്യതകാം അഥവാ അർഹതകാം വേണം. ചില ആചാരാനുഷ്ഠാനങ്ങാം എല്ലാ സാധകന്മാക്കും പൊതുവേ വേണ്ടതുമുണ്ടു്. രാജയോഗം, ദേശകാലഭേദമോ വർഗ്ഗവിശ്വാസഭേദമോ കൂടാതെ ആക്കും അനുസരിക്കാവുന്ന ആദ്ധ്യാത്മികപദ്ധതിയത്രേ. ആസ്തികനും നാസ്തികനും അതു് അഭ്യസിക്കാവുന്നതാകുന്നു. അതിനു് അഷ്ടാംഗയോഗമെന്നും ഒരുപേരുണ്ടു്; യമം, നിയമം ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നിവയാണ് അതിന്റെ എട്ടു് അംഗങ്ങാം. അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം, എന്നീ സദാചാരങ്ങാംക്കു് യമമെന്നു പറയുന്നു; ശൗചം, സന്തോഷം, തപസ്സ്, സ്വാദ്ധ്യായം, ഈശ്വരപ്രണിധാനം, ഇവയെ നിയമമെന്നും. ബാഹ്യവും ആഭ്യന്തരവുമായ ശുദ്ധിയ്ക്കു് അവശ്യം അനുഷ്ഠേയങ്ങളായ യമനിയമങ്ങാം രാജയോഗത്തിനെന്നപോലെ ഇതരയോഗാനുഷ്ഠാനങ്ങാംക്കും അനപേക്ഷണീയങ്ങളാകുന്നു. അഭ്യാസത്തിനു് സ്ഥിരമായ ഒരാസനം പരിശീലിക്കണം. പദ്മാസനം, സ്വസ്തികാസനം ഇങ്ങനെ പലേ ആസനങ്ങളുള്ളവയിൽ ഏതെങ്കിലും ശീലിക്കാം; 'സ്ഥിരസുഖമാസനം' എന്നാണ് അതിനു് പൊതുവേയുള്ള നിയമം. ക്ലേശംകൂടാതെ കുറെനേരം ഇരിക്കാൻ സാധിക്കുന്ന ഒരാസനമായിരിക്കണമെന്നു മാത്രം. അതിൽ ശ്രദ്ധിക്കാനുള്ള മറെറാരു കാര്യം, ശരീരം, കണ്ഠം, ശിരസ്സ് ഇവ ഒരേ നിലയിൽ ഇരിക്കണമെന്നുള്ളതാണ്; വളഞ്ഞും ചെരിഞ്ഞുമൊന്നും ഇരിക്കാൻ പാടില്ല. അടുത്തതു് പ്രാണായാമം; ശ്വാസോച്ഛ്വാസത്തിന്റെ നിയന്ത്രണം. പൂരകം, കുംഭകം, രേചകം എന്നു മൂന്നു തരമുണ്ടു് പ്രാണായാമം. അഷ്ടാംഗയോഗാനുഷ്ഠാനത്തിൽ ഏററവും ശ്രദ്ധിച്ചു ചെയ്യേണ്ട ഒരനുഷ്ഠാനമാണിതു്. സിദ്ധനായ ഒരു ഗുരുവിന്റെ നേരിട്ടുള്ള മേൽനോട്ടത്തിലല്ലാതെ പ്രാണായാമം പരിശീലിച്ചുകൂടാ. ഏതെങ്കിലും പുസ്തകം വായിച്ച് പ്രാണായാമം ശീലിച്ച് ചിത്തഭ്രമം പിടിപെട്ടിട്ടുള്ള ആളുകാം പലരുമുണ്ടു്. അതിനാൽ ഇക്കാര്യത്തിൽ ശാസ്ത്രം പ്രത്യേകമായ മുന്നറിയിപ്പു നല്കുന്നു. യമാദികളായ പൂർവ്വാംഗങ്ങളിൽ ദൃഢത വന്നവനു മാത്രമേ ഇതു് നിർബ്ബാധം അനുസരിക്കാൻ സാധിക്കൂ. പ്രത്യാഹാരമെന്നാൽ വിഷയാഭിമുഖം പായുന്ന കണ്ണ്, കാതു് മുതലായ ഇന്ദ്രിയങ്ങളെ അവിടെ നിന്നും പിൻവലിച്ച് ആത്മാഭിമുഖമാക്കാനുള്ള പ്രയത്നം. ധ്യേയവിഷയത്തിൽ മനസ്സിന്റെ സ്ഥിരീകരണമാണ് ധാരണ; മനോവൃത്തി തുടന്നു നില്ക്കുന്നതു ധ്യാനം; വൃത്തിനിരോധം സമാധിയും. എന്തെങ്കിലും നാമവും രൂപവും കൂടാതെ ധ്യാനിക്കുക മനസ്സിനു പ്രയാസമാകുന്നു. അതിനാൽ സാധകനു് അഭീഷ്ടമായ ഏതെങ്കിലും ഈശ്വരരൂപമോ ദീപമോ മന്ത്രമോ ധ്യേയവിഷയമാക്കാവുന്നതാണ്.

ധാരണ, ധ്യാനം, സമാധി ഈ മൂന്നിനുംകൂടി ഒന്നിച്ച് സംയമം എന്നു പേരുണ്ട്. ഇവയു തമ്മിൽ തരതമഭേദമേയുള്ളു. മനോവൃത്തി നിരുദ്ധമായാൽ പിന്നത്തെ അവസ്ഥയെന്താണ് ? 'തദാ ദ്രഷ്ടുഃ സ്വരൂപേ അവസ്ഥാനം' എന്നാണ് യോഗാചാര്യനായ പതഞ്ജലി മഹർഷി പ്രസ്താവിക്കുന്നത്. അപ്പോൾ ആത്മാവ് സ്വസ്വരൂപത്തിൽ നിലകൊള്ളുന്നു. അത് അനുഭൂതിയാണ്; വിവരിക്കാനുള്ള ഉപകരണമായ മനസ്സ് അവിടെ പ്രവർത്തിക്കുന്നില്ല; അതിനാൽ ആ അവസ്ഥ അനുഭവിച്ചറിയുക മാത്രമേ നിവൃത്തിയുള്ളു. അതാണതിലെ 'മിസ്റ്ററി.' സത്– ചിത്– ആനന്ദം ഇവയാണ് സർവ്വേശ്വരന്റെ സ്വരൂപലക്ഷണമായി ശാസ്ത്രങ്ങൾ നിർദ്ദേശിക്കുന്നത്. ഇവ മൂന്നല്ല, ഒന്നു തന്നെ; ഒന്നിന്റെതന്നെ മൂന്നു വീക്ഷണം മാത്രം. 'സത്' എന്നും അതിനെ നിർദ്ദേശിക്കും. സമാധിയിൽ സാധകൻ 'സത്'സ്വരൂപത്തിൽ എത്തിച്ചേരുന്നു.

മനുഷ്യനു മുഖ്യമായി നാലു ഘടകങ്ങളുണ്ട്: ബുദ്ധി, മനസ്സ്, ഹൃദയം, കരചരണാദി ഇന്ദ്രിയങ്ങൾ. ഇവയിൽ മനസ്സിൽക്കൂടി ജീവിതലക്ഷ്യം പ്രാപിക്കുന്നതിനെക്കുറിച്ച് സംക്ഷേപമായി പറഞ്ഞു. ഇനി ബുദ്ധിയുടെ മാർഗ്ഗം അല്പമൊന്നു നോക്കാം: കാരണം തേടുകയാണ് ബുദ്ധിയുടെ സ്വഭാവം. പ്രപഞ്ചത്തെ മുഴുവൻ താനെന്നും തന്നിൽനിന്നന്യമായവ എന്നും രണ്ടായി വിഭജിക്കാം. ഈ ദൃശ്യപ്രപഞ്ചം എങ്ങനെയുണ്ടായി, എന്തിനുണ്ടായി, ആരുണ്ടാക്കി ? ഞാനാര്, എവിടെനിന്നു വന്നു, എങ്ങോട്ടു പോകുന്നു ? ഞാനും ഈ പ്രപഞ്ചവും തമ്മിൽ എന്താണു ബന്ധം ? കാരണം കൂടാതെ കാര്യമില്ല. കാര്യമായ പ്രപഞ്ചത്തിനും ഒരു കാരണം കൂടിയേ കഴിയൂ. ചഞ്ചലവും ജഡവുമായ പ്രപഞ്ചത്തിന്റെ കാരണം ശാശ്വതവും ചേതനവുമായ ഒന്നായിരിക്കണം. അപരിമിതമെന്നു തോന്നുന്ന പ്രപഞ്ചത്തിന്റെ കാരണം അപരിമിതം, അനന്തം, ആവാതെ തരമില്ല. അനന്തം പൂർണ്ണമാവണം. പ്രപഞ്ചമോ ? നാമരൂപങ്ങൾ; നമ്മുടെ ഇന്ദ്രിയങ്ങൾ തരുന്ന വൃത്തിജ്ഞാനത്തിനപ്പുറം പ്രപഞ്ചത്തെക്കുറിച്ചു നമുക്കൊന്നും അറിയാൻ കഴിയുകയില്ല. അതിനാൽ അത് എന്നും അജ്ഞാതമത്രെ. ഇന്ദ്രിയങ്ങൾക്ക് ഗോചരമാണ്; ചിന്തിക്കുമ്പോൾ അനിർവ്വചനീയം; സുഷുപ്തിയിലും സമാധിയിലും നിരസ്തവും. അനിർവ്വചനീയമായ ഇതിനെ മായയെന്നു പറയുന്നു. പ്രപഞ്ചപ്രതിഭാസത്തിന്റെ പശ്ചാത്തലമായി ഒരു പരമാർത്ഥം ഉണ്ട്. അതു പൂർണ്ണം, ഭൂമാവ്, ബ്രഹ്മം, പരമാത്മാവ് എന്നെല്ലാം പറയപ്പെടുന്നു. ഇനി, ആരാണു 'ഞാൻ' ? ശരീരമോ ഇന്ദ്രിയങ്ങളോ മനസ്സോ അല്ല ഞാൻ; അവ 'എന്റെ'യാണ്; അതിനാൽ അവയിൽനിന്നും ഭിന്നനാകുന്നു. ജാഗ്രത്തും സ്വപ്നവും സുഷുപ്തിയും എന്റെ അവസ്ഥകളാണ്, അവയെ ഞാൻ അനുഭവിക്കുന്നു; ഞാൻ അവയുടെ സാക്ഷിയാണ്. എനിക്കു് എന്റെ അത്യന്തനാശത്തെക്കുറിച്ച് ചിന്തിക്കാൻ സാദ്ധ്യമല്ല; ജന്മത്തിനുമുമ്പും മരണത്തിനുശേഷവും ഉള്ള അവസ്ഥയെക്കുറിച്ചു ചിന്തിക്കുമ്പോഴും 'ഞാൻ' അവിടെ ഉണ്ട്. അങ്ങനെ 'ഞാൻ' ദേഹാദികൾക്കതീതനും ജാഗ്രദാദി അവസ്ഥകളുടെ സാക്ഷിയും നിത്യനും ആകുന്നു. എന്റെയും പ്രപഞ്ചത്തിന്റെയും ആദികാരണം ഒന്നുതന്നെ. നാമരൂപോപാധികൾ നീങ്ങിയാൽ സത്യം ഒന്നുമാത്രം; ഉത്തമസാധാരണഘടകം ആത്മാവു മാത്രം. 'അഹം ബ്രഹ്മാസ്മി' എന്നാണ് ആ അവസ്ഥയെക്കുറിച്ചുള്ള ശാസ്ത്രനിർദ്ദേശം. അതിന്റെ അപരോക്ഷാനുഭൂതിയാണ് സമാധി, ശരിയായ മിസ്റ്റിസിസം. സത്യവസ്തുവിന്റെ അപരോക്ഷജ്ഞാനമാണ് ജ്ഞാനസാധകന്റെ ലക്ഷ്യം. ഇതിനു് ചില നിഷ്കൃഷ്ടമായ അർഹതകൾ കൂടിയേ കഴിയൂ. തത്ത്വചിന്ത ബുദ്ധിയുടെ വ്യാപാരംകൊണ്ട് കുറെയൊക്കെ സാധിക്കാമെങ്കിലും സത്യസാക്ഷാത്ക്കാരം സാധന കൂടാതെ ലഭിക്കുന്നതല്ല. ഭാരതീയതത്ത്വചിന്ത അദ്ധ്യാത്മജീവിതത്തിൽനിന്നും അഭിന്നമാണ്. വിവേകം, വൈരാഗ്യം, ശമാദിഷട്ക സമ്പത്തി, മുമുക്ഷുത്വം ഇവയാണ് ജ്ഞാനസാധകനു് ഉണ്ടായിരിക്കേണ്ട യോഗ്യതകൾ. സാധനചതുഷ്ടയം എന്നാണതിനു മൊത്തത്തിലുള്ള പേര്. ഇവയുടെ നാമനിർദ്ദേശംകൊണ്ടുമാത്രം തല്ക്കാലം തൃപ്തിപ്പെടട്ടെ. സാധനചതുഷ്ടയ സമ്പന്നനായ സാധകൻ വേദാന്തതത്ത്വങ്ങളുടെ ശ്രവണ മനന നിദിദ്ധ്യാസനങ്ങൾ കൊണ്ട് ആത്മസാക്ഷാത്കാരം സാധിക്കുന്നു.

അടുത്തതായി നമുക്ക് ഹൃദയത്തിലേയ്ക്ക് കടക്കാം. 'ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശേ അർജ്ജുന തിഷ്ഠതി' എന്നാണ് ഗീതാവചനം. ഹൃദയം ഈശ്വരന്റെ ആവാസമാണ്. ഹൃദയം വികാരത്തിന്റെ, സ്നേഹത്തിന്റെ, ഇരിപ്പിടവുമാണ്. അതെ, സച്ചിദാനന്ദസ്വരൂപനായ ഈശ്വരന്റെ ആനന്ദസ്വരൂപം സ്നേഹമയമായ ഹൃദയത്തിൽ പ്രകാശിക്കുന്നു. ഈശ്വരന്റെ ആനന്ദാംശമാണ് ലോകത്തിൽ കാണുന്ന സമസ്തസ്നേഹഭാവങ്ങളും. ദുഃഖദുരിതപൂരിതമായ ജീവിതം ജീവനാർഹമാകുന്നത് ഈ ആനന്ദത്തിന്റെ അല്പമായ സ്ഫുരണം ഇടയ്ക്കൊക്കെ ലഭിയ്ക്കുന്നതുകൊണ്ടത്രേ. ആ സ്നേഹത്തെ സാധാരണയായി നശ്വരങ്ങളായ വിഷയങ്ങളിലാണ് ഉറപ്പിച്ചിരിക്കുന്നത്. അതിന്റെ ഫലമോ ? ഇഷ്ടവിയോഗം, അനിഷ്ടപ്രാപ്തി, ആധിവ്യാധികൾ, ജരാമരണങ്ങൾ ഇങ്ങനെയുള്ള ദുഃഖപരമ്പര. ഇതിൽനിന്നും മനസ്സിലാകും 'അനിത്യമസുഖം ലോകം' എന്നു്. അതിനുള്ള പരിഹാരവും ഗീതാചാര്യൻതന്നെ അരുളിച്ചെയ്തിട്ടുണ്ട്. 'ഇമം പ്രാപ്യ ഭജസ്വ മാം.' അനിത്യവും ദുഃഖപ്രദവുമായ ലോകത്തിൽ അതിലെ ക്ലേശങ്ങൾക്ക് അടിപെട്ടുപോകാതെ ജീവിതം നയിക്കണമെങ്കിൽ ഈശ്വരനെ ഭജിക്കുക, എന്നു്. ഈശ്വരനോടുള്ള പരമപ്രേമമാണ് ഭക്തി. ഭക്തി നിഷ്കാമവും ഏകാന്തവുമായാൽ ആനന്ദസ്വരൂപനായ സർവ്വേശ്വരനെ സ്വഹൃദയത്തിൽ സാക്ഷാത്കരിക്കാം. 'യഥാ ഗംഗാംഭസോഽംബുധൗ' വാനോർപുഴ ആഴിയിലേയ്ക്ക് ഒഴുകുംപോലെ ഈശ്വരമഹിമയാൽ ആകൃഷ്ടനായി ഹൃദയം ദ്രവിച്ച് മനസ്സ് അനർഗ്ഗളം തദീയപാദപദ്മത്തിലേയ്ക്ക് പ്രവഹിച്ചാൽ ഭക്തൻ ഭഗവത്പദത്തിലെത്തുന്നു. അവൻ ഭഗവന്മയനായിത്തീരുന്നു. ഇതരരാഗവിസ്മാരകവും ആനന്ദപൂർണ്ണവുമായ ആ അവസ്ഥ വാചാമഗോചരമത്രേ.

മറെറാരു മാർഗ്ഗം നേരത്തെ സൂചിപ്പിച്ചതു് കരചരണാദികളിൽക്കൂടിയുള്ള സമീപനമാകുന്നു. കരചരണാദികൾ കർമ്മേന്ദ്രിയങ്ങളാണ്. കർമ്മം കൂടാതെ ജീവിതം സാദ്ധ്യമല്ല. പക്ഷേ കേവലം വികാരപ്രേരിതങ്ങളായ കർമ്മങ്ങൾ പലവിധ ക്ലേശങ്ങൾക്കും കാരണമാകുന്നു. അതിനാൽ കർമ്മങ്ങളെ തരം തിരിക്കുകയും നിയന്ത്രിക്കുകയും ചെയ്യേണ്ടതുണ്ട്. ആദ്യം തന്നെ വിഹിതകർമ്മങ്ങളെന്നും നിഷിദ്ധകർമ്മങ്ങളെന്നും രണ്ടായി തിരിക്കാം. ഇവയിൽ അസത്യഭാഷണം, മദ്യപാനം മുതലായവ നിഷിദ്ധകർമ്മങ്ങളാണ്; അവ ഒരു കാലവും ചെയ്തുകൂടാ. ലൗകികാഭ്യുദയത്തിനുപോലും അവ അനുകൂലങ്ങളല്ല. വിഹിതകർമ്മമെന്നാൽ ഐഹികവും പാരത്രികവുമായ ശ്രേയസ്സുകൾക്ക് ഉതകുന്നവയെന്ന് ശാസ്ത്രങ്ങൾ വിധിച്ചിട്ടുള്ളവയാണ്. അവ കാമ്യമെന്നും നിഷ്കാമമെന്നും വിഭജിക്കപ്പെട്ടിരിക്കുന്നു. കാമ്യകർമ്മം ഇഹത്തിലും സ്വർഗ്ഗാദികളിലും ഭോഗത്തിനു് ഉതകുന്നവയാണ്; ആത്യന്തികശ്രേയസ്സിനു് ഉതകുന്നതല്ല. കാമ്യകർമ്മംകൊണ്ടു കിട്ടുന്ന ഭോഗം നശ്വരവും രോഗഹേതുകവുമത്രേ. ആ വക കർമ്മങ്ങൾകൊണ്ട് ഭോക്തൃത്വബുദ്ധിയും കർത്തൃത്വബുദ്ധിയും ദൃഢമാകുന്നു ഭോക്തൃത്വബുദ്ധി വർദ്ധിച്ചാൽ അഹങ്കരിക്കും. കർത്തൃത്വബുദ്ധിയും അഹങ്കാരത്തെ വളർത്തും, മത്സരത്തിനു് ഇടയാക്കും. ഈവക കാരണങ്ങളാൽ ഭോഗത്തിനുവേണ്ടിയുള്ളതും കർത്തൃത്വഭോക്തൃത്വബുദ്ധിയിൽ ദൃഢമായിട്ടുള്ളതുമായ കർമ്മം കൂടുതൽ ക്ലേശങ്ങൾക്കും ബന്ധനത്തിനും കാരണമാകും. കർമ്മത്തെ എങ്ങനെ ബന്ധമോചകമാക്കാം ? അതിനുള്ള ഉപായമാണ് 'യോഗഃ കർമ്മസു കൗശലം.' എന്നതിൽക്കൂടി ഗീതാചാര്യനുപദേശിക്കുന്നതു്. ഈ കർമ്മകുശലത പലതരത്തിലാവാം; ഇതരയോഗങ്ങളുടെ സഹകാരി എന്ന നിലയ്ക്കും, സ്വന്തം നിലയ്ക്കും. സ്വന്തനിലയ്ക്ക്: ശാസ്ത്രത്തിൽ വിധിച്ചിട്ടുള്ളതുകൊണ്ടും സ്വധർമ്മമായതുകൊണ്ടും മാത്രം കർമ്മം അനുഷ്ഠിക്കുക. ഇതു് കൂടുതൽ കർമ്മവാസനകളേയോ പുണ്യപാപങ്ങളേയോ ഉത്പാദിപ്പിക്കുന്നില്ല. അനപേക്ഷിതമായി വന്നു ചേരുന്ന ഭോഗവും ദുഃഖവും അനുഭവിച്ച് പുണ്യപാപങ്ങളിൽനിന്നു മുക്തനായിത്തീരുന്നു. ഫലനിരപേക്ഷമായി സ്വധർമ്മം അനുഷ്ഠിക്കുന്നതുകൊണ്ടു് പ്രാരബ്ധകർമ്മവും നശിക്കുന്നു. കർമ്മം നശിച്ചാൽ ജ്ഞാനം ലഭിക്കാം. അവിദ്യാമൂലമുണ്ടായ കാമത്താൽ പ്രേരിതനായി ജീവൻ കർമ്മങ്ങൾ അനുഷ്ഠിച്ചതുകൊണ്ടാണ് അജ്ഞാനബന്ധനം ഏർപ്പെ

ട്ടതു്. കർമ്മം തീരുമ്പോരം പടിപടിയായി കാമവും അവിദ്യയും നശിക്കുന്നു, മോക്ഷം ലഭിക്കുന്നു. ഇനി, കർമ്മം ഇതരയോഗങ്ങളുടെ സഹകാരി എന്ന നിലയിൽ: വിഹിതകർമ്മം വഴിപോലെ അനുഷ്ഠിച്ചാൽ മനസ്സ് രാഗദ്വേഷങ്ങളിൽനിന്നും വിമുക്തമാകും. അങ്ങനെ ശുദ്ധമായ മനസ്സ് ജ്ഞാനസാധനസ്സു് അർഹമായിത്തീരുന്നു. വിഹിതമായ സ്വധർമ്മം ഈശ്വരനു സമർപ്പിച്ചനുഷ്ഠിച്ചാൽ അതു ഭഗവത് കൈങ്കര്യമായി. അഷ്ടാംഗയോഗസാധകനും സ്വസാധനസ്സു് അനുകൂലമായ കർമ്മങ്ങളിൽമാത്രം ഏർപ്പെടാൻ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ടു്. ആഹാരം, വിഹാരം, വികാരം, വിചാരം, ഇവയെല്ലാം ഹിതവും മിതവുമായി നിയന്ത്രിച്ചാൽ മാത്രമേ ഏതു മാർഗ്ഗത്തിലും ഫലപ്രാപ്തിയുണ്ടാകൂ. അദ്ധ്യാത്മസാധന സഫലമാകണമെങ്കിൽ ജീവിതം അതിനായി സമർപ്പിക്കണം. അതിനു സാധിക്കാത്തവർക്കോ? 'സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്.' എത്രകണ്ടു സാധിക്കുന്നുവോ അത്രയും നല്ലതു്.

സിദ്ധൻെറ ലക്ഷണവും പെരുമാററവും എങ്ങനെയിരിക്കും എന്നാണിനി നോക്കാനുള്ളതു്. സമാധിയിൽ എന്താണനുഭവിക്കുന്നതു് എന്നു വർണ്ണിക്കാവതല്ല; അതു് അനുഭവവേദ്യം മാത്രമാണു്. അങ്ങനെയുള്ളവരുടെ മുഖഭാവങ്ങളെക്കുറിച്ചു് ശാസ്ത്രങ്ങളും ദൃക്സാക്ഷികളും വർണ്ണിക്കുന്നുണ്ടു്. അവർ കൃതകൃത്യരും, ശാന്തരും, പ്രസന്നരുമായി കാണപ്പെടുന്നു. സമാധിയിൽനിന്നും ഉണൎന്നാൽ,വ്യുത്ഥാനദശയിൽ, അവൎക്കു് ഈ പ്രപഞ്ചം എങ്ങനെ കാണപ്പെടുന്നു? ആത്മനിഷ്ഠനു് ആത്മഭിന്നമായി പ്രപഞ്ചവുമില്ല, യാതൊന്നുമില്ല. എങ്ങും താൻമാത്രം. 'സൎവ്വാ സുഖമയാ ദിശഃ.' അവൻ എങ്ങും ആനന്ദപൂൎണ്ണൻ. അവൻെറ ശരീരത്തെക്കുറിച്ചുപോലും അവൻ ബോധവാനായിരിക്കുകയില്ല. 'വാസോ യഥാ പരികൃതം മദിരാമദാന്ധഃ.' ഉടുതുണി അരയിലിരുന്നാലും അഴിഞ്ഞുപോയാലും മദിരാമത്തൻ അറിയാത്തതുപോലെ ജീവന്മുക്തൻെറ ശരീരം തുടൎന്നാലും പതിച്ചാലും ആ സുകൃതി അതറിയുന്നില്ല. അവൻ കൃതകൃത്യൻ, ആനന്ദപൂൎണ്ണൻ, ബ്രഹ്മഭൂതൻ. അവൻെറ ജീവിതം സഫലം; അവൻെറ കുലം പവിത്രം, അവൻെറ അമ്മ സംതൃപ്ത, അവൻ പിറന്ന പാരിടം പവിത്രം. *

കുലം പവിത്രം ജനനീ കൃതാൎത്ഥാ
വസുന്ധരാ പുണ്യവതീ ച തേന
അപാരസച്ചിത് സുഖസാഗരേഽസ്മിൻ
ലീനം പരേ ബ്രഹ്മണി യസ്യ ചേതഃ.

* ആലുവായിലെ എസ്. എച്ച്. ലീഗ് നടത്തുന്ന 'മതവും ചിന്തയും' എന്ന മാസികയിൽ 1970 ഒക്ടോബറിൽ ഈ ലേഖനം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. പ്രബുദ്ധകേരളവരിക്കാരിൽ അധികമാരും അതു കണ്ടിരിക്കാൻ ഇടയില്ലാത്തതിനാൽ ഇതിൽ പ്രസിദ്ധപ്പെടുത്തുന്നു.

---

# ശാന്തിപാഠം

ഒ. രാമൻമേനോൻ

ആശയാം പാശമാകെയകററുക
ആശ മർത്ത്യൎക്കു സംസാരബന്ധനം.
കേശവൻപദം നിത്യം നമിക്കുക
ക്ലേശനാശനനേകിടും സത്പദം.
രാഗരോഷങ്ങരം മിത്രാരിഭാവങ്ങ –
ളാകവേ മറക്കേണം ബുധജനം.
ബന്ധുവൈരാദി ഭാവങ്ങരം സംസാര –
ബന്ധനങ്ങൾക്കു കാരണമായ്‌വരും.
സ്ഥാനമാനങ്ങരം പുത്രകളത്രങ്ങരം
വേനൽതൊട്ടാറ് ഋതുക്കളെപ്പോലവേ
കാലചക്രം തിരിഞ്ഞുപോകും വിധൗ
കാണെ മാറിമറഞ്ഞുപോകും ദൃഢം.
നശ്വരങ്ങളാം വസ്തുക്കരം കൊണ്ടെങ്ങാൻ
ശാശ്വതസുഖം നേടുക സാധ്യമോ?
നിത്യനെത്തന്നെ നിത്യം നമിക്കുക
നിത്യശാന്തിക്കിതൊന്നു മാത്രം മതി.
സന്തതാഭീഷ്ടദായകൻ കേശവൻ
ബന്ധുവായവൎക്കുണ്ടോ ഭവഭയം ?

# ഗുരുവും ആചാര്യനും

**ശ്രീ വിമലാനന്ദസ്വാമികൾ**

## ഉപനിഷത്സമ്മതമായ ശുദ്ധിത്രയം

ബൃഹദാരണ്യകോപനിഷത്ത് നാലാമദ്ധ്യായം ഈവിധം ആരംഭിക്കുന്നു: ജനകമഹാരാജാവ് ദർശനാർത്ഥികളെ പ്രതീക്ഷിച്ചുകൊണ്ട് സഭയിൽ സന്നിധാനം ചെയ്യുന്നു. യാജ്ഞവല്ക്യമഹർഷി അവിടെ വന്നുചേർന്നു. വന്ന കാര്യം എന്തായിരിക്കുമെന്ന് സമ്രാട്ട് ചോദിച്ചതിന് ഉത്തരമായി മഹർഷി പറയുന്നു: 'അങ്ങയുടെ അടുത്ത് പലേ ആചാര്യന്മാരും വരുന്നുണ്ടല്ലോ. അവരിൽനിന്നും അങ്ങു കേട്ടിരിക്കുന്നത് അറിയാമെന്നു വിചാരിച്ചാണ്.' അതിന്നു രാജർഷി ഇങ്ങനെ വിഷയം ഉദ്ഘാടനം ചെയ്തു: 'ശിലീനന്റെ സന്തതിയിൽപെട്ട ജിത്വാ എന്ന ഒരാചാര്യൻ വാക്തത്ത്വംതന്നെയാണു ബ്രഹ്മമെന്ന് അഭിപ്രായപ്പെടുകയുണ്ടായി.' താല്കാലികമായി ഉദ്ധരിച്ച ഈ പൂർവ്വപക്ഷം സ്വീകരിച്ചുകൊണ്ട് മുനി ഇങ്ങനെ അരുളി: 'യഥാ മാതൃമാൻ പിതൃമാനാചാര്യവാൻ ബ്രൂയാത് തഥാ തച്ഛൈലിനിരബ്രവീത്.' 'പ്രശംസാർഹരായ അമ്മ, അച്ഛൻ, ആചാര്യൻ ഇവരുടെ സംബന്ധമുണ്ടായിട്ടുള്ള ഒരുവൻ പറയുന്നപ്രകാരം തന്നെയാണ് ശൈലിനി പറഞ്ഞിട്ടുള്ളത്.' ഈ വാക്യാംശം പിന്നീടും ആവർത്തിക്കപ്പെട്ടുന്നുണ്ട്. ഭാഷ്യകാരൻ അതിന്റെ താല്പര്യം ഇങ്ങനെ വ്യക്തമാക്കുന്നു: 'ആദ്യമായി സുസംസ്കൃതയായ അമ്മ വിശിഷ്ടപരിശീലനം പുത്രനു കൊടുക്കുന്നു. അനന്തരം ഉത്തമനായ പിതാവ് യോഗ്യമായതെല്ലാം അഭ്യസിപ്പിക്കുന്നു; മേൽ ശ്രേഷ്ഠനായ ആചാര്യൻ ഉപനയനംമുതൽ സമാവർത്തനംവരെ പ്രശസ്തമായ ആചരണവും ജ്ഞാനവും സമ്പാദിച്ചുകൊടുക്കുന്നു. ഈ വിധം ഉയർന്ന് ആചാര്യത്വത്തിൽ എത്തിയിട്ടുള്ള ആരും പ്രാമാണ്യമില്ലാത്ത ഒരു വാക്കും ഉരയ്ക്കുകയില്ല.' കഠോപനിഷത്തിൽ (1.17.) 'ത്രിണാചികേതസ്ത്രിഭിരേത്യ സന്ധിം' എന്ന ഇടത്തും മഹാഗുരുക്കന്മാർ മൂവരുടെ സംബന്ധംതന്നെയാണ് അർത്ഥമാക്കേണ്ടതു്. ഗുരുവായ ഹാരിദ്രുമതഗൗതമൻ വിദ്യാഗ്രഹണാർത്ഥം തന്നെ സമീപിച്ച ജാബാലനോട്, 'നിന്റെ ഗോത്രമെന്ത്?' എന്നു ചോദിച്ച സംഗതി ഛാന്ദോഗ്യശ്രുതി പ്രസ്താവിക്കുന്നതും ഈ തത്ത്വം സ്ഫുടമാക്കുന്നു. ഇപ്രകാരം മാതൃപിതൃബന്ധത്തിൽ നാമ്പെടുത്ത ഗുരുഭാവന മാത്രമേ ആചാര്യകരണം മൂലം തഴച്ചുവളർന്ന് ത്രിലോകീഗുരുവായ പരമേശ്വരസംബന്ധത്തിൽ അവസാനിക്കുകയുള്ളു എന്ന തത്ത്വം സുഗ്രാഹ്യമാക്കുന്നതിലേയ്ക്കായി ഗുരുഭാവനയുടെ ആദ്യത്തെപ്പടി ഇത്രയും വിവരിച്ചു. ഇനിയും അതിനുമേലുള്ള തലത്തിലേയ്ക്കു പ്രവേശിക്കാം.

## വിദ്യാപ്രദാനം ചെയ്യുന്ന ആചാര്യൻ

സന്തതിവംശവും വിദ്യാവംശവും ഒന്നുപോലെ പ്രാധാന്യമുള്ളവയാണെന്ന് ഇതുവരെയുള്ള വിവരണത്തിൽ നിഴലിപ്പിച്ചുകഴിഞ്ഞു. മാതൃപിതൃജന്യമായ സംസ്കാരമാണ് ആചാര്യന്റെ ഉദ്ബോധനത്തിന്നു കളം ഒരുക്കുന്നതെന്നും ഉപനിഷദ്വാക്യം മൂലമായിത്തന്നെ സൂചിപ്പിച്ചു. ഈ രണ്ടു വിധത്തിലുമുള്ള വംശങ്ങളും മുകളിൽനിന്നും കീഴിലേയ്ക്കു വളരുന്ന വൃക്ഷങ്ങളാണ്; പുരുഷോത്തമയോഗത്തിൽ ശ്രീകൃഷ്ണൻ പഠിപ്പിച്ച പ്രവാഹനിത്യമായ അവ്യയാശ്വത്ഥംപോലെയാണ്. സാധാരണ പാദപങ്ങൾ വേരുവഴി കുടിക്കുന്ന രസം ഇലവരെ വലിച്ചെടുത്ത് ഹൃഷ്ടപുഷ്ടമായി ശോഭിക്കുന്നു. വംശവൃക്ഷമാകട്ടെ ഗീതയിലെ അശ്വത്ഥം പോലെ ബീജത്തിൽനിന്നും ഗ്രഹിച്ച രസം ഉൾക്കൊണ്ട് കീഴ്ക്കാമ്പാടായി വളരുന്നു. ലോകത്തിലുള്ള സർവ്വനിർമ്മിതവസ്തുക്കളും മുമ്പുള്ളവയുടെ മാതൃകയിൽനിന്നും വന്നിട്ടുള്ളവയാണ്.

> നാബീജം ജായതേ കിഞ്ചിത്
> ന ബീജേന വിനാ ഫലം
> ബീജാദ് ബീജം പ്രഭവതി
> ബീജാദേവ ഫലം സ്മൃതം.

എന്നുള്ള ശാന്തിപൎവ്വത്തിലെ നിഗമനം ഉത്പന്നമായ സൎവ്വവസ്തുക്കളിലും അന്വയിക്കും. കെട്ടുമരം പരിണമിച്ച് പായ്ക്കപ്പലും തീക്കപ്പലും വിദ്യുച്ചാലിതസമുദ്രയാനവും ആയി. ആദ്യമാദ്യമുള്ള ചിന്തകളും യന്ത്രങ്ങളും പിന്നീടുള്ളവയ്ക്കു മാതൃകയും പ്രചോദനവും ആയിത്തീരുന്നു. ഈ നിയമം സൎവ്വത്ര സംബന്ധിക്കും. 'ആചാര്യഃ പൂൎവ്വരൂപം അന്തേവാസ്യുത്തരരൂപം വിദ്യാ സന്ധിഃ.' എന്ന തൈത്തിരീയശ്രുതി വാക്യം കീഴോട്ടൊഴുകുന്ന ജ്ഞാനസ്രോതസ്സിനെ സൂചിപ്പിക്കുന്നു. കുഴൽ തുറന്നാൽ വരുന്ന വെള്ളം ശേഖരിക്കണമെങ്കിൽ പാത്രം അതിന്റെ മുകളിൽ പിടിച്ചതുകൊണ്ടു പ്രയോജനമില്ല. ജ്ഞാനപ്രാപ്തി അഭിലഷിക്കുന്നവൻ ജ്ഞാനപ്രദനിലും ജ്ഞാനസാധനങ്ങളിലും ആദരവും ശ്രദ്ധയും പുലൎത്തേണ്ടതു് ആവശ്യമാണ്. ഇങ്ങനെയുള്ള പ്രകരണത്തിലാണ് മനുധൎമ്മശാസ്ത്രത്തിലെ വിധി സാൎത്ഥകമാകുന്നതു്:

അല്പം വാ ബഹു വാ യസ്യ ശ്രുതസ്യോപകരോതി യഃ
തമപീഹ ഗുരും വിദ്യാത് ശ്രുതോപക്രിയയാ തയാ,
ലൗകികം വൈദികം വാപി തഥാദ്ധ്യാത്മികമേവ ച
ആദദീത യതോ ജ്ഞാനം തം പൂൎവ്വമഭിവാദയേത്.

ഏറെയായാലും കുറഞ്ഞായാലും ജ്ഞാനാൎജ്ജനത്തിന്നു് ആരാണോ ഉപകരിക്കുന്നതു് അവരേയും അത്രയും അനുഗ്രഹിച്ചതിലേയ്ക്കുവേണ്ടി ഗുരുവാണെന്നു് അറിയണം. ലൗകികമോ വൈദികമോ ആദ്ധ്യാത്മികമോ ആയ ജ്ഞാനം ആരിൽനിന്നു വാങ്ങുന്നുവോ ആ ഉത്തമന്റെ ആദ്യംതന്നെ നമസ്കരിക്കണം. ഇപ്രകാരമാണ് പലരും ഉപഗുരുക്കന്മാരായിത്തീരുന്നതു്.

തീൎത്ഥേ തീൎത്ഥേ നിൎമ്മലം ബ്രഹ്മവൃന്ദം
വൃന്ദേ വൃന്ദേ തത്ത്വചിന്താനുവാദഃ
വാദേ വാദേ ജായതേ തത്ത്വബോധഃ
ബോധേ ബോധേ ഭാസതേ ചന്ദ്രചൂഡഃ.

ഓരോ ഗുരുസന്നിധിയിലും നൈൎമ്മല്യമുള്ള ജ്ഞാനികളുടെ സമൂഹം കാണാൻ കഴിയും. അതിൽ ഓരോന്നിലും ഓരോ പ്രയോജനത്തിന്നായി തത്ത്വചിന്ത ആവൎത്തിക്കുന്നതുമുണ്ടാകും. ഓരോ ആവൎത്തനത്തിലും തത്ത്വബോധം സിദ്ധിക്കും. തത്ത്വബോധം അടിയ്ക്കടി ദൃഢമാകുമ്പോൾ പരമേശ്വരൻ പ്രകാശിക്കും. 'ന ഹ്യേകസ്മാത് ഗുരോൎജ്ഞാനം ശിക്ഷിതം സ്യാത് സുപുഷ്കലം.' (ഭാഗവതം) ഒരേ ഗുരുവിൽനിന്നുമാത്രം ഗ്രഹിക്കുന്ന ജ്ഞാനം ദൃഢവും പുഷ്കലവും ആയിരിക്കുകയില്ല – എന്ന കാരണത്താലാണ് സത്സംഗം ആവൎത്തിക്കാൻ പുരാണങ്ങൾ ഉപദേശിക്കുന്നതു്. ഗുരുഗീതയിലും ഇതു് അനുമോദിക്കുന്നു.'മധുലുബ്ധോ യഥാ ഭൃംഗഃ പുഷ്പാത് പുഷ്പാന്തരം വ്രജേത്, ജ്ഞാനലുബ്ധസ്തഥാ ശിഷ്യോ ഗുരോൎഗുൎവ്വന്തരം വ്രജേത്.'

## ഗുരുവും ആചാര്യനും

വേദങ്ങളിൽ ആചാര്യശബ്ദമാണ് സാധാരണയായി കാണാറുള്ളതു്. ഉപനിഷത്തുകളിൽ ആപേക്ഷികമായി നവീനമെന്നു ഗവേഷകന്മാർ പറയുന്ന മുണ്ഡകത്തിലും ശ്വേതാശ്വതരത്തിലും ഓരോ പ്രാവശ്യം ഗുരുശബ്ദം പ്രയോഗിച്ചുകാണുന്നുണ്ട്. ഛാന്ദോഗ്യത്തിൽ സാധാരണമായി ആചാര്യശബ്ദംതന്നെയാണ് പ്രയോഗിക്കുന്നതെങ്കിലും ഗുരുശബ്ദവും പ്രക്ഷിപ്തമെന്നു ഗവേഷകന്മാർ ഊഹിക്കുന്ന അദ്ധ്യായത്തിൽ ഒരിക്കൽ വരുന്നുണ്ട്. അതിപ്രാമാണികങ്ങളായ മററു് ഉപനിഷത്തുകളിൽ ആചാൎയ്യശബ്ദം മാത്രമാണ് പ്രകരണത്തിൽ കാണാറുള്ളതു്. ഗുരുശബ്ദത്തിന്റെ പ്രചുരപ്രയോഗവും ആഴത്തിലും അകലത്തിലുമുള്ള അൎത്ഥവികാസവും സ്മൃതികളിലാണെന്നു് ഇതിൽനിന്നും അനുമാനിക്കാം. ദൎശനങ്ങളും പുരാണങ്ങളും തന്ത്രങ്ങളുമെല്ലാം സ്മൃതികൾതന്നെ ആയിട്ടാണ് അഭിയുക്തന്മാർ അംഗീകരിക്കുന്നതു്. ഗുരുവെന്നും ആചാര്യനെന്നുമുള്ള പദങ്ങൾ സമാനാൎത്ഥകമായി പ്രയോഗിക്കുക എന്നതു് അധികം പ്രചാരത്തിൽ വന്നതു് കാലാന്തരത്തിലാണെന്നു് ഇതുകൊണ്ടു വിചാരിക്കണം. ആദ്യം അൎത്ഥവ്യാപ്തി പെട്ടിയ്ക്കുള്ളിൽ പെട്ടിവെച്ചതുപോലെയോ ജില്ലയും താലൂക്കുംപോലെയോ ആയിരുന്നു എന്നാണു പ്രാചീനസാഹിത്യം തെളിയിക്കുന്നതു്. അതായതു് ആചാര്യൻ ഗുരുവാണ്. ഗുരുക്കന്മാരെല്ലാം ആചാര്യന്മാർകൂടി ആയിരിക്കണമെന്നില്ല. ഈ രണ്ടു പദങ്ങൾക്കും സമവ്യാപ്തിയില്ല. കാരണം ഹിതൈഷികളെല്ലാം ഗുരുസ്ഥാനം അൎഹിക്കുന്നവരാണ് എങ്കിലും എല്ലാവരും ആചാര്യന്മാരല്ല.

ബ്രഹ്മോപദേശമാരഭ്യ യാവദ്വേദാന്തദൎശനം
ഏകേന വക്ഷ്യതേ യേന സ മഹാഗുരുരുച്യതേ.

ബ്രഹ്മോപദേശംമുതൽ വേദാന്തദശ്നം വരെ ഒരാംതന്നെയാണ് അഭ്യസിപ്പിക്കുന്നതെങ്കിൽ അദ്ദേഹത്തെ മഹാഗുരു എന്നു പറയുന്നു എന്നു ദേവലസ്മൃതി രേഖപ്പെടുത്തുന്നു. ഇവിടെ 'ബ്രഹ്മ'ശബ്ദം സാവിത്രീമന്ത്രത്തെയും ഗുരുപദം ആചാര്യ്യനേയുമാണ് വിവക്ഷിക്കുന്നതു്. സവ്വശാസ്ത്രപ്രവീണനും ശതാധികഗ്രന്ഥപ്രണേതാവും അഗാധബുദ്ധിമാനുമായ ശ്രീമദ് അപ്പയ്യദീക്ഷിതർ തന്റെ പിതാവായ ശ്രീരംഗരാജാദ്ധ്വരിയിൽനിന്നുമാണ് സവ്വശാസ്ത്രങ്ങളും അഭ്യസിച്ചതെന്നു് സ്വകൃതിയിൽ ഒരിടത്തു് ഉല്ലേഖനം ചെയ്യുന്നു. ആ വിധമുള്ള മഹാഗുരുവിനെ സ്വപിതാവായുംകൂടി ലഭിക്കാനുള്ള ഭാഗ്യം വളരെ ചുരുക്കംപേക്കുമാത്രമുള്ളതാണ്. ധമ്മശാസ്ത്രങ്ങളിൽ ജ്ഞാനദാതൃത്വം ഗുരുവിനും ആചാര്യനും സമമായി പ്രസ്താവിക്കുന്നുണ്ടെങ്കിലും സാങ്കേതികമായ വിഭിന്നതയും സ്മരിക്കാതിരിക്കുന്നില്ല.

**ഉപനീയ തു യഃ ശിഷ്യം വേദമദ്ധ്യാപയേദ് ദ്വിജഃ**
**സകല്പം സരഹസ്യം ച തമാചാര്യം പ്രചക്ഷതേ.**

ഉപനയനം കഴിച്ചു് ശിഷ്യനെ വേദാദ്ധ്യയനം ചെയ്യിച്ചു് വേദവിധികരം മനസ്സിലാക്കിക്കൊടുത്തു് ബ്രഹ്മവിദ്യാരൂപമായ വേദരഹസ്യം ഗ്രഹിപ്പിക്കുന്ന ദ്വിജനെ ആചാര്യനെന്നു പറയുന്നു എന്നു് മനുവും,

**സ ഗുരുഃ ക്രിയാഃ കൃത്വാ വേദമസ്മൈ പ്രയച്ഛതി**
**ഉപനീയ തു തദ്വേദം ആചാര്യഃ സ ഉദാഹൃതഃ.**

വിധിപ്രകാരമുള്ള കൃത്യം ചെയ്യിച്ചു് ഗായത്രി ഉപദേശിക്കുന്നതു് ഗുരുവും ഉപനയിച്ചു് വേദാദ്ധ്യയനം ചെയ്യിക്കുന്നതു് ആചാര്യ്യനുമാണെന്നു യാജ്ഞവല്ക്യനും സ്മരിക്കുന്നു. ഗായത്രി ഉപദേശിച്ചു് വേദാരംഭത്തിന്നു് അഹ്നാകുന്നതു് ഗുരുവും ഉപനയനത്തിന്നുശേഷം വേദാദ്ധ്യയനം ചെയ്യിക്കുന്നതു് ആചാര്യ്യനുമാണെന്നുള്ള മതം ഇവിടെ സ്ഫുടമാകുന്നു. ഇങ്ങനെ ഗായത്രി ഉപദേശം പിതൃധമ്മമായിത്തീരുന്നു.

ചര് ധാതുവിൽനിന്നും സിദ്ധിക്കുന്ന ആചാര്യശബ്ദത്തിന്റെ യൗഗികാർത്ഥം തന്നിലേയ്ക്കു് അന്തേവാസിയെ വരുത്തുന്നയാരം എന്നോ ശിഷ്യൻ പോയി വരിക്കുന്ന ആരം എന്നോ പറയാവുന്നതാണ്. ഗുരുവിന്നു് ആചാര്യ്യത്വംകൂടി ഉണ്ടാകാമെങ്കിലും ഗുരുകലനിവ്വാഹകത്വം ആചാര്യ്യനുള്ളതാണ്. ആചാര്യ്യകുലമെന്നാണ് ഉപനിഷത്തുകളിൽ കാണുന്നതു്; ഗുരുകുലമെന്നല്ല. ആചാര്യ്യന്റെ പത്നിയെ വിവക്ഷിക്കുമ്പോരം 'ആചാര്യാനീ' എന്ന പദവും സ്വയം ആചാര്യവൃത്തിയനുഷ്ഠിക്കുന്ന വിദുഷിയെക്കുറിക്കുമ്പോരം 'ആചാര്യാ' എന്ന മറെറാരു പദവും വ്യുത്പാദിപ്പിക്കുന്ന പാണിനിമഹഷി സ്ത്രീകരംക്ക മാതൃഭാവത്തിൽ ഗുരുത്വം നൽകുന്നപോലെ ആചാര്യ്യരൂപത്തിലും മേന്മ കാണിക്കാതിരിക്കുന്നില്ല. കാലക്രമത്തിൽ ഗുരുപദവും ആചാര്യ്യപദവും ഒരേ അത്ഥത്തിൽ വ്യവഹരിക്കാൻ തുടങ്ങിയപ്പോരം വ്യത്യാസങ്ങരം പലതും ദൃഷ്ടിയിൽ പെടാതെയായി. ഈയിടെ സന്ന്യാസിമാർ മാത്രമാണ് ഗുരുക്കന്മാരും ആചാര്യ്യന്മാരുമെന്ന തെററിദ്ധാരണ ആക്കെങ്കിലുമുണ്ടെങ്കിൽ അതു് പാശ്ചാത്യദേശങ്ങളിൽനിന്നു വന്ന പാതിരിമാർ ധാരാളം പള്ളിക്കൂടങ്ങരം ഉണ്ടാക്കി പഠിപ്പിച്ചു തുടങ്ങിയ ശേഷമാണ്. വൈദികധമ്മത്തിൽ അദ്ധ്യാപനം ഗൃഹസ്ഥാശ്രമിയായ ബ്രാഹ്മണന്റെ വിഹിതവൃത്തിയായിരുന്നു. ഈ സംഗതി ശാണ്ഡില്യസ്മൃതിയിൽ ഈവിധം നിണ്ണയിക്കുന്നു:

**ഗൃഹസ്ഥ ഏവ സവ്വേഭ്യോ ധമ്മം ബ്രൂയാന്മഹാമതിഃ**
**പരിവ്രാഡപി വാ ബ്രൂയാത് സവ്വശ്രേഷ്ഠോ**
**ഗൃഹാശ്രമീ.**

മഹാമനസ്സനായ ഗൃഹസ്ഥൻതന്നെയാണ് എല്ലാവക്കും ധമ്മോപദേശം ചെയ്യേണ്ടതു്. പരിവ്രാജകനും ഇതു നിവ്വഹിക്കുവാൻ അഹതയുണ്ടെങ്കിലും ഈ വിഷയത്തിൽ സവ്വശ്രേഷ്ഠൻ ഗൃഹസ്ഥാശ്രമിതന്നെ. ഈ നിണ്ണയത്തിന്നുള്ള കാരണം തിരോഹിതമല്ല. പരിവ്രാജകൻ ജ്ഞാനയോഗപരായണനാണ്. ഭഗവദേകശരണനാകയാൽ സമ്പൂണ്ണം അപരിഗ്രഹശീലനാണ്. ധമ്മോപദേശത്തിനുള്ള പ്രധാനസാമഗ്രി ഗുരുകുലമാണ്. ഗുരുകുലനിവ്വഹണം ഗൃഹസ്ഥനായ ആചാര്യ്യനാണ് സുകരമാകുന്നതു്. എങ്കിലും സൽക്കാരലാഭപൂജകരം കാംക്ഷിക്കാതെ കേവലം ശിഷ്യാനുഗ്രഹബുദ്ധ്യാ പരിവ്രാജകരായ തത്ത്വദശികരം സമ്പ്രദായസംരക്ഷണാത്ഥം പരമധമ്മമായ ഭഗവത്പ്രാപ്തിമാഗ്ഗം ഉപദേശിക്കുന്നതു് ശാസ്ത്രവിഹിതവും പ്രസിദ്ധവുമാണെന്നു് ഉദ്ധൃതപ്രമാണ

ത്തിലെ മൂന്നാം പാദം വ്യക്തമാക്കുന്നു. ഇന്നും വിദ്യാഭ്യാസസ്ഥാപനങ്ങൾ അത്യധികഭൂരിപക്ഷവും ഗൃഹസ്ഥാശ്രമികൾതന്നെയാണു നിർവ്വഹിക്കുന്നതു് എന്നു പറയേണ്ടതില്ലല്ലോ.

ഗുരുകുലങ്ങളിൽ ഉപവേദങ്ങളും ധർമ്മശാസ്ത്രങ്ങളും മററും അഭ്യസിപ്പിച്ചിരുന്നവരേയും ആചാര്യപദംകൊണ്ടുതന്നെയാണു് അഭിധാനം ചെയ്തിരുന്നതു്. ധനുർവ്വേദം പഠിപ്പിച്ചിരുന്ന കൃപദ്രോണാദികളും ആയുർവ്വേദോപദേഷ്ടാക്കളായ സുശ്രുതാദികളും വ്യാകരണത്രിമുനികളും (പാണിനി, കാത്യായനൻ, പതഞ്ജലി) നാട്യശാസ്ത്രകാരനായ ഭരതമുനിയും മററുമെല്ലാം സമ്പൂജ്യരായ ആചാര്യന്മാർതന്നെയാണു്. ഭക്ത്യാചാര്യന്മാരിൽനിന്നും വേദാന്താചാര്യന്മാരിൽനിന്നും അവർക്കുള്ള വിഭിന്നത ഇനിമേൽ വ്യക്തമാകും.

പ്രാസംഗികമായ ഒരു വസ്തുത ഇവിടെ വിസ്മരണാർഹമല്ല. ഇന്നു മാസ്റ്ററന്മാരും സാറന്മാരും ഗുരുക്കന്മാരായിഗണിക്കപ്പെടുന്നതുപോലെ 'പ്രൊഫസറ'ന്മാരെ കുറിക്കുന്നതിനു് ആചാര്യപദം കൈകാര്യം ചെയ്തുകാണുന്നു. ജ്ഞാനദാതൃത്വം ഏതാണ്ടു തുല്യംതന്നെ; ഗുരുവിനെപ്പോലെയോ ആചാര്യനെപ്പോലെയോ അവർ വിദ്യാർത്ഥികൾക്കു് വന്ദനീയരുമാകണം. എങ്കിലും സുവ്യക്തമായ വിഭിന്നതകൾ മറക്കാവുന്നതല്ല. നാരായവും ഫൗണ്ടൻപെന്നുംപോലെ പ്രയോജനം സമമായാലും സ്വരൂപവും സ്വഭാവവും വ്യത്യസ്തമാണു്. ഇന്നത്തെ പ്രൊഫസറുപാദ്ധ്യായർ ആരെ എപ്പോൾ എന്തു് എങ്ങനെ പഠിപ്പിക്കണമെന്നു തീരുമാനിക്കാൻ സ്വാതന്ത്ര്യമുള്ളവരല്ല. വിദ്യാർത്ഥികൾ അവരുടെ അന്തേവാസികളല്ല. ഒരേ കാലഘട്ടത്തിന്നുള്ളിൽ വിവിധവിഷയങ്ങൾ പ്രതിദിനം പലരിൽനിന്നും ഗ്രഹിക്കുന്ന ശിഷ്യന്മാർ ബഹുമുഖമായ അഭിജ്ഞത സമ്പാദിക്കുന്നുണ്ടെങ്കിലും സ്വഭാവരൂപീകരണവിഷയത്തിൽ ഒരു പ്രൊഫസറേയും അനുസരിക്കുകയോ അനുഗമിക്കുകയോ ചെയ്യാൻ ബാദ്ധ്യസ്ഥരല്ല. വേതനബദ്ധരാകയാൽ ശുശ്രൂഷയ്ക്കും ദക്ഷിണയ്ക്കും പ്രൊഫസറന്മാർക്കു് അധികാരവുമില്ല. പഠിക്കുന്ന വിദ്യയുടെ സ്വരൂപവും രീതിയും വിഭിന്നമായിരിക്കുന്നതു് കാലാനുഗതമായ പരിണാമംതന്നെയെന്നു കരുതാം.

## പ്രാചീനാചാര്യന്മാരെപ്പററിയുള്ള സാമാന്യദർശനം

വേദം വിധിക്കുന്നതും വേദജ്ഞന്മാർ ആചരിക്കുന്നതും ആ വിധമുള്ളവരിൽനിന്നും കേട്ടു് ഓർമ്മവെച്ചു വരുന്നതലമുറകളെ പഠിപ്പിക്കുന്നതുമാണു് വൈദികധർമ്മം. 'വിദ്യയാ അമൃതം അശ്നുതേ' എന്നതാണു വേദവിദ്യയുടെ പരമമായ ലക്ഷ്യം. ധർമ്മംകൊണ്ടു് എന്തു പ്രയോജനം? ഈ ചോദ്യത്തിനു ശംഖസ്മൃതിയിൽ നൽകിയിരിക്കുന്ന ഉത്തരം:

അമാർഗ്ഗേണ പ്രവൃത്താനാം വ്യാകുലേന്ദ്രിയചേതസാം
നിവർതകം ധർമ്മശാസ്ത്രം വ്യാധീനാമിവ ഭേഷജം.

ഇന്ദ്രിയങ്ങളും മനസ്സും വശപ്പെടാതെ മര്യാദവിട്ടു ജീവിച്ചു് കഷ്ടപ്പെടുന്നവർക്കു് രോഗത്തിന്നു ചികിത്സ എന്നതുപോലെ ധർമ്മശാസ്ത്രമാണു് നിവൃത്തിമാർഗ്ഗം. മരുന്നുകൊണ്ടു് രണ്ടു പ്രയോജനമാണുള്ളതു്. നോവുണ്ടാക്കിയ ദീനം നീക്കുകയും സ്വതേയുള്ള ആരോഗ്യം സംരക്ഷിക്കുകയും. അതുപോലെ ധർമ്മത്തിനും രണ്ടു പ്രയോജനമുണ്ടു്. ഒന്നാമതു് അധർമ്മസ്പർശം പരിഹരിക്കുക. രണ്ടാമതായി, ആത്മശുദ്ധി നിലനിർത്തുക. ഒരു ഉദാഹരണം എടുക്കാം. ഒരാൾ ഈശ്വരോപാസനയോ ഗുരുസേവയോ അനുഷ്ഠിച്ചുകൊണ്ടിരിക്കുന്നു എന്നു വിചാരിക്കുക. ആ സമയം കഴിയുന്നതുവരെ അധർമ്മം അയാളെ സ്പർശിക്കുകയില്ല. ഒരു അധർമ്മകാര്യവും അതോടൊപ്പംതന്നെ ചെയ്യുവാൻ അയാൾക്കു സാദ്ധ്യമല്ല. അതേ സമയം ഈ ധർമ്മകർമ്മത്തിൽനിന്നും സിദ്ധിച്ച സംസ്കാരം ആത്മശുദ്ധി വദ്ധിപ്പിക്കുകയും ചെയ്യുന്നു. ആ വിധം ക്രമപ്രവൃദ്ധമായ – ധർമ്മജന്യമായ – ആത്മശുദ്ധി പരമപുരുഷാർത്ഥത്തിൽ അവസാനിക്കുന്നു. എല്ലാ ധർമ്മാചരണങ്ങളും ഈവിധം ഭേഷജമായിത്തീരുന്നു. ഇതാണു് ധർമ്മത്തിന്റെ മഹത്ത്വം. ആചാര്യൻ ധർമ്മമാകുന്ന തോണിയുടെ വള്ളക്കാരനാണു്; ധർമ്മം കടത്തിവിടുന്ന തോണിയും. 'ആചാര്യഃ പ്ലാവയിതാ ജ്ഞാനം പ്ലവഃ.' ആചാര്യപദത്തിന്റെ സ്വാർത്ഥനിർവ്വചനമിതാണു്.

ആപ്നോതി ഹി ശാസ്ത്രാണി
ആചാരേ സ്ഥാപയത്യപി
സ്വയമാചരതേ ചാപി
തസ്മാദാചാര്യ ഉച്യതേ.

ഹിതബോധകങ്ങളായ വേദാദിശാസ്ത്രങ്ങളെ പഠിച്ചു ഗ്രഹിച്ചു സ്മരിച്ച് ഉറപ്പിക്കുകയും ശിഷ്യനിലേയ്ക്ക് സംക്രമിപ്പിക്കുകയും ശിഷ്യനെ ശിഷ്ടാചാരമാർഗ്ഗത്തിൽ നിലനിർത്തുകയും സ്വയം ശിഷ്ടാചാരം പാലിക്കുകയും ചെയ്യുന്ന ആളാണ് ആചാര്യൻ. രൂഢിലഭ്യമായ ഈ അർത്ഥത്തിൽനിന്നും മുഖ്യാചാര്യൻ ധർമ്മജ്ഞനും ധർമ്മസ്ഥാപകനും ആണെന്നും മററു വിദ്യകളും ശില്പങ്ങളും പഠിപ്പിക്കുന്നവരെ ആചാര്യനെന്നു പറയുന്നതു് ഗൗണപ്രയോഗമാണെന്നും സിദ്ധിക്കുന്നു. ആങ്പൂർവ്വകമായ ചര്ധാതുവിൽനിന്നാണ് ആചാരം ആചരണം ആചാര്യൻ എന്നീ പദങ്ങൾ സിദ്ധിക്കുന്നതു് എന്നുംകൂടി ഓർക്കുമ്പോൾ ഈ വസ്തുത ഉറപ്പാകും.

അധികാരമില്ലാത്തവൻ ശിഷ്യനല്ല, ശിഷ്യനല്ലാത്തവനെ പഠിപ്പിക്കുകയുമില്ല എന്ന് ആചാര്യമൂഷി ദൃഢപ്പെടുത്തുന്ന പല സ്മൃതി വചനങ്ങളും കാണാൻ കഴിയുമെങ്കിലും ഒരു ആചാര്യനു് ഉണ്ടായിരിക്കേണ്ട കാരുണ്യാദി ഗുണങ്ങളെയും ശാസ്ത്രങ്ങൾ വിധിക്കുകതന്നെ ചെയ്യുന്നു. ബ്രഹ്മവൈവർത്തപുരാണത്തിലെ ഒരു ശ്ലോകം മാതൃകയ്ക്കായി കൊടുക്കുന്നു.

ഗുരുഃ പുത്രസമം സ്നേഹം ശിഷ്യേഷു ന കരിഷ്യതി
ലഭതേ ബ്രഹ്മഹത്യാം ച ഭുംക്തേ കൃതാ ച നാശിഷം.

'ശിഷ്യനിൽ പുത്രനിർവിശേഷമായ വാത്സല്യമില്ലാത്ത ഗുരു ബ്രഹ്മഹത്യാതുല്യമായ പാപം സമ്പാദിക്കുന്നു. മാത്രമല്ല, താൻ പ്രയോഗിക്കുന്ന ആശീർവ്വചനങ്ങൾ ഭോക്താവിനു പററാതെയും പോകുന്നു.' പരസ്പരം അഭിമാനം അത്യാവശ്യമാണെന്നു ഭരദ്വാജസംഹിത വിധിക്കുന്നു.

ഗുരുണാ യോഽഭിമന്യേത ഗുരും വാ യോഽഭിമന്യതേ
താവുഭൗ പരമാം സിദ്ധിം നിയമാദുപഗച്ഛതഃ.

'ഇവൻ എന്റെ ശിഷ്യനാകയാൽ ഇവനെ ഞാൻ അവശ്യം രക്ഷിക്കണം എന്ന ബോധം ഗുരുവിനോ, ഇദ്ദേഹംതന്നെയാണ് എന്റെ ഗുരു എന്ന ബോധം ശിഷ്യനോ ഉള്ള പക്ഷം രണ്ടുപേർക്കും പരമസാഫല്യം ലഭിക്കും.' ശിഷ്യപദത്തിന്റെ പര്യായമായ 'ഛാത്ര' ശബ്ദത്തിന്റെ വ്യുത്പത്തി പതഞ്ജലി വ്യാകരണ മഹാഭാഷ്യത്തിൽ കാട്ടുന്നതു് ഈ വിധമാണ്: ഛത്രത്തിന്റെ (കുടയുടെ) കീഴിൽ വെയിലിൽനിന്നും മഴയിൽനിന്നും രക്ഷതേടുന്നതുപോലെ ഗുരുവിനെ രക്ഷിക്കുകയോ ഗുരുവിനാൽ രക്ഷിക്കപ്പെടുകയോ ചെയ്യുന്നവൻ 'ഛാത്രൻ.'

ഇതു മാത്രമല്ല, നിമിത്തമുള്ളപ്പോൾ ഗുരുവിന്റെ സ്വീകരണത്തിനും ത്യാഗത്തിനുമുള്ള സ്വാതന്ത്ര്യംപോലും ശിഷ്യനു ശാസ്ത്രം നിഷേധിക്കുന്നില്ല.

ജ്ഞാനഹീനോ ഗുരുസ്ത്യാജ്യഃ
മിഥ്യാവാദവിഡംബകഃ
സ്വവിശ്രാന്തിം ന ജാനാതി
പരശാന്തിം കരോതി കിം ?
ശിലായാഃ കിം പരം ജ്ഞാനം
ശിലാസംഘപ്രതാരണേ
സ്വയം തത്ത്വം ന ജാനാതി
പരം നിസ്താരയേത് കഥം ?
നാധ്യാപയതി നാധീതേ
പതനീയേഷു വർത്തതേ
ഇത്യേതൈർലക്ഷണൈർയുക്ത-
സ്ത്യക്തവ്യോ വ്രതിനാ ഗുരുഃ.
ഗുരോരപ്യവലിപ്തസ്യ
കാര്യാകാര്യമജാനതഃ
ഉത്പഥപ്രതിപന്നസ്യ
പരിത്യാഗോ വിധീയതേ.

മിഥ്യാവാദംകൊണ്ടു് കബളിപ്പിക്കുന്ന ജ്ഞാനഹീനനെ ഗുരുവാക്കി വെച്ചുകൊണ്ടിരിക്കരുതു്. ചിത്തവിശ്രാന്തിയാണ് ജ്ഞാനഫലം. അതു് തനിക്കില്ലാത്തവൻ അന്യർക്ക് ശാന്തികൊടുക്കുമോ? കല്ലുകഷണങ്ങളെ മറുകര കടത്തുവാൻ മറെറാരു കല്ലുകഷണത്തിനു് കൂടുതൽ അറിവുണ്ടോ? നീന്തൽ അറിയാത്തവൻ നദിയിൽ മുങ്ങുന്ന മറെറാരുവനെ കരകയററിവിടുന്നതു് ഏതു വിധമാണ്? എന്നു ഗുരുഗീത ചോദിക്കുന്നു. ആരെയും പഠിപ്പിക്കുകയുമില്ല, തനിയെ പഠിക്കുകയുമില്ല, പതനമുണ്ടാകുന്ന സംഗതികൾ ചെയ്യുകയും ചെയ്യും; ഈ വിധമുള്ള ലക്ഷണക്കാരനെ വിദ്യാവ്രതം പാലിക്കുന്നവൻ തള്ളുകതന്നേ വേണം. ചെയ്യാൻ യോഗ്യമായതും അല്ലാത്തതും തിരിച്ചറിയാതെ വഴിതെററിയ ഗർവ്വിഷ്ഠൻ ഗുരു ആയാലും വിട്ടു് അകലുകതന്നെ വേണം എന്നു മഹാഭാരതവും പറയുന്നു.

വർണ്ണധർമ്മത്തെ ആസ്പദമാക്കിയുള്ള പൂജ്യത പോലും ഗുണത്താൽ മാത്രം ശ്രേഷ്ഠതയുള്ളവരുടെ വിഷയത്തിൽ ചില ധർമ്മശാസ്ത്രങ്ങൾ അയച്ചുവിടാതെയിരിക്കുന്നില്ല. അതിന്നും ചില സ്മൃതിവചനങ്ങൾ:

പഞ്ചേന്ദ്രിയാർണ്ണവം ഘോരം
യദി ശൂദ്രോഽപി തീർണ്ണവാൻ
തസ്മൈ ദാനം പ്രദാതവ്യം
അപ്രമേയം യുധിഷ്ഠിര !
ജ്യായാംസമപി ശീലേന
വിഹീനം നൈവ പൂജ്യതേ
അപി ശൂദ്രം ച ധർമ്മജ്ഞം
സദ്വൃത്തമഭിപൂജയേത്.

സർവ്വാനർത്ഥങ്ങൾക്കും ബീജമായ ഇന്ദ്രിയപരാധീനതയിൽനിന്നും ഒരു ശൂദ്രൻതന്നെ രക്ഷ നേടാൻ സമർത്ഥനായാൽ, ഹേ യുധിഷ്ഠിര, അയാൾ അപ്രമേയമായ ദാനത്തിന്നു് അർഹനായിത്തീരുന്നു. വർണ്ണംകൊണ്ടു പ്രശസ്യതരനായാലും ശീലമില്ലാത്തവനെ പൂജിക്കുന്നില്ല. സദ്വൃത്തനും ധർമ്മജ്ഞനുമായ ശൂദ്രനെ സന്തോഷത്തോടെ പൂജിക്കുകതന്നെ വേണം. ഇവ രണ്ടും ശാന്തിപർവ്വത്തിൽ കാണുന്ന ഭീഷ്മവചനങ്ങളാണു്. ഭാഗവതവ്യാഖ്യാനത്തിൽ (iii. 10. 16) വിജയധ്വജാചാര്യർ മറ്റൊരു സ്മൃതിവചനംകൊണ്ടു് ഈ വിധം പറയുന്നു:

യഥാ വിപ്രകുലേ മൂർഖോ
മൂർഖ ഇത്യഭിധീയതേ
വിദ്യായോഗ്യത്വതഃ ശൂദ്രോ
ന മൂർഖോ മൂർഖവദ്ഭവേൻ.

ബ്രാഹ്മണകുലത്തിൽ ജനിച്ച അജ്ഞനെ അജ്ഞനെന്നുതന്നെയാണു പറയുക. അജ്ഞനെപ്പോലെ കഴിയുന്ന ശൂദ്രനും അതുപോലെ വിദ്യായോഗ്യതയുള്ളപ്പോൾ അജ്ഞനാകുകയില്ല. ശാണ്ഡില്യസംഹിതയിൽ ഭഗവദ്ഭക്തിസമൃദ്ധനായ ജാതിഹീനനെപ്പറ്റി ഈ വിധം വിധിക്കുന്നു:

അപരീക്ഷ്യ വയോ വന്ദ്യാ
നാരായണപരായണാഃ
അപി സ്യുർഹീനജന്മാനോ
മാന്യാ നിഘ്നേന ചേതസാ.

നാരായണപരായണന്മാരെ വയസ്സു നോക്കിയല്ല വന്ദിക്കേണ്ടതു്. അവർ ഹീനജന്മമുള്ളവരായാലും നമ്മുടെ മനസ്സു് അവർക്കു് അധീനമാക്കി അവരെ മാനിക്കണം.

---

# ഒരു ഗുരുവും മൂന്നു ശിഷ്യന്മാരും

**പി. ആർ. നായർ**

ധൗമ്യൻ എന്നൊരു ഋഷിയുണ്ടായിരുന്നു. ആപോദൻ എന്നും അദ്ദേഹത്തിനു പേരുണ്ടു്. അപോദന്റെ മകൻ എന്നാണതിന്റെ അർത്ഥം. വെള്ളം മാത്രം കുടിച്ചു ജീവിച്ചവനത്രേ അപോദൻ. അത്ര വലിയ ത്യാഗിയും തപസ്വിയുമായി ജീവിച്ച ദിവ്യനായ പിതാവിന്റെ അനുഗ്രഹപാത്രമായിരുന്നു ധൗമ്യൻ. അദ്ദേഹത്തിന്റെ ആശ്രമത്തിൽ ആരുണി, ഉപമന്യു, വേദൻ എന്നു മൂന്നു ശിഷ്യന്മാർ താമസിച്ചിരുന്നു. ഗുരുനാഥന്റെ ഹിതമറിഞ്ഞു സേവിച്ചിരുന്ന മൂന്നാളുടെയും വിദ്യോപലബ്ധിയുടെ ചരിത്രം കേൾക്കേണ്ടതാണു്.

ഇന്നത്തെ വിദ്യാഭ്യാസരീതിയുമായി ഈ കഥയ്ക്കു ബന്ധമില്ല. ഒന്നാമതു് ഉത്തമനായ ആചാര്യനും അർഹതയുള്ള ശിഷ്യന്മാരും ഇന്നു വിരളമാണു്. രണ്ടാമതു്, ഗുരുവിനെ പ്രീണിപ്പിച്ചു് വിദ്യയഭ്യസിക്കുന്ന കാലമല്ലിതു്. മൂന്നാമതു്, ഗുരുഭക്തിയോ ഗുരുത്വമെന്നോ പറയുന്നതു് ഒരുതരം മൂഢവിശ്വാസമാണെന്നു് പലരും ധരിച്ചവരായിരിക്കുന്നു. ഭാരതസംസ്കാരത്തിന്റെ നെല്ലിപ്പലകയായ ഗുരുശിഷ്യബന്ധം പാടേ തകർന്നിരിക്കുന്നു. എങ്കിലും അന്നത്തെ ആളുകൾ 'അധീതവേദാഗമതത്ത്വഭാഗ'രായതെങ്ങനെയെന്നറിവാൻ ഈ കഥകൾ സഹായകങ്ങളാകുന്നു.

ഒരു നാരം ധൗമ്യൻ ആരുണിയെ വിളിച്ചു പറഞ്ഞു: 'നീ വയലിൽചെന്നു വരമ്പു കെട്ടിയിട്ടു വരിക.' വെള്ളം കയറി വിള നശിക്കാതിരിക്കുമാറു് മട കെട്ടുവാനാണാജ്ഞാപിച്ചതു്. ഇതൊക്കെ വിദ്യാൎത്ഥി ചെയ്യണോ? പഠിക്കാൻ വന്നവൻ പാടത്തു പണിയെടുക്കണോ? ഇങ്ങനെ ചോദിക്കാനിടയുണ്ടു്. അന്നു് ശിഷ്യൻ ഗുരുഗൃഹത്തിലെ അന്തേവാസിയാണു്. വീട്ടുകാൎയ്യങ്ങരം വഴിയാംവണ്ണം നോക്കേണ്ട ചുമതലയുണ്ടു്. പഴയ ഗുരുകുലങ്ങളിൽ അതായിരുന്നു നിയമം.

ശിഷ്യൻ വയലിലെത്തി. വരമ്പു മുറിഞ്ഞിരിക്കുന്നു. ശക്തിയായ പ്രവാഹം. തടഞ്ഞാൽ നില്ക്കുന്ന മട്ടല്ല. താമസിച്ചാൽ പ്രവാഹം വൎദ്ധിക്കും. എന്താണു പോംവഴി?

ധൗമ്യൻ യോഗബലംകൊണ്ടു് ഒഴുക്കിന്റെ വേഗം വൎദ്ധിപ്പിച്ചതായിരുന്നു. ആരുണിക്കതറിഞ്ഞുകൂടാ. അയാരം വല്ലാതെ വിഷമിച്ചു. തന്റെ ശരീരംതന്നെ വരമ്പാക്കി വിടവടച്ചുകളയാമെന്നു് അവൻ തീരുമാനിച്ചു. മൃതശരീരംപോലെ അവൻ മടയിൽ വീണു കഴിഞ്ഞു. നിമിഷങ്ങരംക്കകം ഒഴുക്കു നിലച്ചു. എന്നാൽ അവിടെനിന്നെഴുന്നേററുകൂടാ. എഴുന്നേററാൽ വെള്ളം ഒഴുകിക്കൂടും. വിള നശിക്കും. ഊണും ഉറക്കവുമുപേക്ഷിച്ചു് വളരെദിവസം അവനു് അവിടെ കിടക്കേണ്ടിവന്നു.

ഒരു ദിവസം ധൗമ്യൻ അന്വേഷിച്ചു: 'നമ്മുടെ ആരുണിയെവിടെ? അവനെ കാണ്മാനില്ലല്ലോ. അന്നൊരിക്കൽ വരമ്പുകെട്ടാൻ പറഞ്ഞയച്ചതാണു്; മടങ്ങി വന്നില്ലേ?' 'ഇല്ല.' എന്നായിരുന്നു ഉത്തരം.

ഗുരു അമ്പരന്നില്ല. 'നമുക്കങ്ങോട്ടു പോകാം. വരുവിൻ.' എല്ലാവരും വയലിലേയ്ക്കു നടന്നു.

നോക്കു. എന്തൊരാത്മവിശ്വാസമാണു്! ഗുരുവിന്റെ കല്പന പാലിക്കാൻ പുറപ്പെട്ടവൻ മടങ്ങി വന്നാലും ഇല്ലെങ്കിലും മററുള്ളവൎക്കു് ആവലാതിയില്ല. ഇവൎക്കു് സ്നേഹവികാരങ്ങളില്ലെന്നല്ല ഗ്രഹിക്കേണ്ടതു്. രക്ഷിക്കാനും ശിക്ഷിക്കാനുമുള്ള വൈഭവം ഗുരുനാഥനുള്ളപ്പോരം ആരു് ആരെപ്പററി ക്ലേശിക്കണം! ആരുണിക്കു് ആപത്തുണ്ടാകയില്ലെന്നുറപ്പുണ്ടു്. തത്കാലം ഗുരുവിനെ പിൻതുടരേണ്ട കാൎയ്യമേ അവൎക്കുള്ളു.

'കുഞ്ഞേ, മകനേ, ആരുണീ! നീ എവിടെ? വരു, മകനേ!' ഗുരുനാഥൻ ഉറക്കെ വിളിച്ചു. ആരുണി മടയിൽനിന്നെഴുന്നേററു് ഗുരുവിന്റെ പാദങ്ങളിൽ വീണു വണങ്ങി. ചെയ്തതെല്ലാം ചുരുക്കത്തിൽ പറഞ്ഞു. 'ഇനി എന്താണു വേണ്ട'തെന്നന്വേഷിച്ചു.

''മകനെ, വരമ്പു പൊളിച്ചിറങ്ങിയ നിനക്കു് ഇതുതന്നെ യശസ്സായി. നിന്നെ എല്ലാവരും 'ഉദ്ദാലക'നെന്നു വിളിക്കും. നീ എന്റെ ആജ്ഞ അക്ഷരംപ്രതി പാലിച്ചിരിക്കുന്നു. നിനക്കു ശ്രേയസ്സുണ്ടാകും. വേദശാസ്ത്രങ്ങരം നിനക്കു വെളിവാകും. എല്ലാം തനിയെ പ്രകാശിക്കും.''

ശിഷ്യൻ ധന്യനായി. സകല വിദ്യയും അവന്റെ ബുദ്ധിയിൽത്തെളിഞ്ഞു. ഉദ്ദാലകൻ പൂൎണ്ണകാമനായി. ഗുരുവിന്റെ അനുജ്ഞയോടെ സ്വദേശമായ പാഞ്ചാലരാജ്യത്തേയ്ക്കു മടങ്ങി.

ഗുരുശുശ്രൂഷകൊണ്ടുമാത്രം ഐഹികവും ആമുഷ്മികവും നേടുവാൻ ഉദ്ദാലകനു കഴിഞ്ഞു. എല്ലാ ഐശ്വൎയ്യങ്ങളും അദ്ദേഹത്തിനു ലഭിച്ചു. ഇത്തരം ഗുരുവും ശിഷ്യനും ഇന്നുണ്ടോ? ഈ മാതിരിവിശ്വാസം നവീനവിദ്യാഭ്യാസമുറയിൽ പകരുന്നുണ്ടോ? ഇല്ലെന്നു തീൎച്ച.

പിന്നീടൊരിക്കൽ ആപോദൻ ഉപമന്യുവിനോടു പറഞ്ഞു: 'കുഞ്ഞേ, പശുക്കളെ മേച്ചു വരു.'

ചിലൎക്കു് നീരസം തോന്നിയേക്കും— വിദ്യാൎത്ഥികളേക്കൊണ്ടു വിടുപണിയെടുപ്പിക്കുന്ന സമ്പ്രദായം! അഭിമാനത്തിന്റെ 'പ്രശ്ന'മുണ്ടിതിൽ.

എന്നാൽ ഉപമന്യു തലകുനിച്ചു. പശുക്കളെയുംകൊണ്ടു കാട്ടിലേയ്ക്കു് കടന്നു. അന്തിയോളം കാലികളുടെ പിമ്പേ നടക്കണം. അവയെ തല്ലരുതു്; ക്ലേശിപ്പിക്കരുതു്. കാട്ടുജന്തുക്കരം ആക്രമിക്കയുമരുതു്.

തന്റെ കാൎയ്യമോ? ആഹാരത്തിനു വകയില്ല. വിശപ്പും ദാഹവുമുണ്ടു്. വനത്തിൽ ഭക്ഷണം കിട്ടുകയില്ലെന്നറിയാം. ആശ്രമത്തിൽനിന്നു് ഒന്നും കൊടുത്തയച്ചിട്ടില്ല. എങ്കിലും

അവന്നു് ക്ഷീണം തോന്നിയില്ല. പതിവായി കാലി മേച്ചുപോന്നു.

ഒരുദിവസം ഗുരു ഉപമന്യുവിനോടു ചോദിച്ചു: 'കുട്ടീ, നീ നല്ല തടിയനായിരിക്കുന്നു. എങ്ങനെയാണു നിത്യവൃത്തി ? കാട്ടിൽ വല്ലതും കിട്ടാനുണ്ടോ ?'

ഉപമന്യു പറഞ്ഞു: 'ഗുരുദേവ, ഞാൻ അടുത്തുള്ള ഗ്രാമങ്ങളിൽനിന്നു ഭിക്ഷയെടുക്കും. അതുകൊണ്ടു വയറുപോററും.' ഗുരു വിലക്കി: 'പാടില്ല, മേലാൽ എനിക്കു നിവേദിക്കാതെ ഭിക്ഷാന്നം കഴിക്കരുതു്.' ശിഷ്യൻ സമ്പാദിക്കുന്ന ഭിക്ഷാന്നംപോലും ഗുരുവിന്നു നിവേദിക്കണമെന്നായിരുന്നു അന്നത്തെ നിയമം. സ്വതന്ത്രമായ സമ്പദ്വിനിയോഗം ബ്രഹ്മചാരിക്കു വിഹിതമായിരുന്നില്ല.

പിറേറന്നാൾ ഭിക്ഷ കിട്ടിയ അന്നം ശിഷ്യൻ ഗുരുവിൻെറ മുൻപാകെ വെച്ചു വണങ്ങി.

ഒരുതരം പിരിവാണല്ലോ ഭിക്ഷ. ആചാര്യന്നു നിവേദിക്കാത്ത ഭിക്ഷ പാപമാണു്. അന്യൻെറ മുതൽ സ്വീകരിക്കരുതെന്നുള്ള ധർമ്മാനുശാസനമാണിതിൻെറ അടിസ്ഥാനതത്ത്വം.

ധൗമ്യൻ ഭിക്ഷ മുഴുവനും സ്വന്തമാക്കി. 'ശരി; നിനക്കു പോകാം.' അന്തിയോളം പട്ടിണി നടന്നു് അവൻ മനഃക്ലേശമില്ലാതെ പോയുറങ്ങി.

ഉപമന്യു കാട്ടിൽ പോകാറുണ്ടു്. ഭിക്ഷയെടുക്കാറുമുണ്ടു്. കിട്ടുന്നതത്രയും ഗുരുവിന്നു നല്കി സംതൃപ്തനാകാറുമുണ്ടു്. അവന്നു് ക്ഷീണമൊന്നും കണ്ടില്ല. ഒരു ദിവസം ഗുരുനാഥൻ ചോദിച്ചു: 'എടാ, നീയിപ്പോൾ എങ്ങനെയാണു് നിത്യവൃത്തി കഴിക്കുന്നതു്?'

'ആദ്യം കിട്ടുന്നതു് അവിടുത്തേയ്ക്കു സമർപ്പിക്കും. വീണ്ടും കിട്ടുന്നതുകൊണ്ടു് ഞാൻ ജീവിക്കും.' അവൻ നേരു പറഞ്ഞു.

'നീ എനിക്കുവേണ്ടി ആദ്യം ഭിക്ഷയെടുക്കുന്നു. പിന്നീടു് സ്വകാര്യത്തിനുവേണ്ടി ഇരന്നുനടക്കുന്നു. ഇതു ശരിയല്ല. ഇതുമൂലം മററു ഭിക്ഷോപജീവികൾ വലയും. ഇന്നുമുതൻ ഈ തൊഴിൽ അവസാനിപ്പിക്കുക.'

ശിഷ്യൻ നമ്രശിരസ്സായി. പതിവുപോലെ പൈക്കളെ മേച്ചുപോന്നു. കുറേനാൾ കഴിഞ്ഞു് ഗുരു ചോദിച്ചു; 'നീ ഇപ്പോഴും തടിയനായിരിക്കുന്നു. നിനക്കു് ഭക്ഷണത്തിനെന്താണു മാർഗ്ഗം? പറയു, എങ്ങനെയാണു കാലക്ഷേപം ?'

'പശുവിനെ കറന്നു കുടിക്കുന്നു.' ഇതായിരുന്നു ശിഷ്യൻെറ ഉത്തരം.

'നിന്നോടു് പശുക്കളെ മേയ്ക്കാനല്ലാതെ കറന്നുകുടിക്കാൻ പറഞ്ഞിട്ടില്ല. മേലിൽ അതും ചെയ്യരുതു്.'

ക്ഷീരപാനം മുടങ്ങി. കാര്യങ്ങൾ പതിവുപോലെ നടന്നു. ഉപമന്യുവിനു് ക്ഷീണമേയില്ല. വീണ്ടും ഗുരുനാഥൻ അന്വേഷിച്ചു: 'നിനക്കിപ്പോൾ ഭിക്ഷയില്ല; പാലും കിട്ടുന്നില്ല. എന്നിട്ടും തടിച്ചുകൊഴുത്തിരിക്കുന്നു. പറയൂ; എങ്ങനെയാണു നിത്യവൃത്തി നടത്തുന്നതു് ?'

'സ്വാമിൻ, പൈക്കുട്ടികൾ മുലകുടിക്കുമ്പോൾ അവയുടെ വായിൽനിന്നൂറുന്ന പതതിന്നാണെൻെറ ഉപജീവനം.'

'കൊള്ളാം, നിന്നോടുള്ള അനുകമ്പമൂലം അവ കണക്കിലേറെ പത തരുന്നുണ്ടാവും. അതു് അവയുടെ ഭക്ഷണത്തിൽ കുറവുണ്ടാക്കും. പാടില്ല. അതും വിലക്കിയിരിക്കുന്നു.'

ഉപമന്യു നമസ്കരിച്ചു പിൻവാങ്ങി. അവൻെറ ജീവിതമാർഗ്ഗങ്ങൾ അടഞ്ഞു. പട്ടിണികൊണ്ടു തളർന്നു. അസഹ്യമായ വിശപ്പു്. കാട്ടിൽക്കണ്ട എരിക്കില പറിച്ചുതിന്നു. അതിൻെറ തീക്ഷ്ണത അവൻെറ കാഴ്ചയെ ബാധിച്ചു. അവൻ കുരുടനായി. തപ്പിത്തടഞ്ഞു് കാലികളേയുംകൊണ്ടു മടങ്ങുന്നവഴി പാവം പൊട്ടക്കിണററിൽ വീണുപോയി!

കഷ്ടംതന്നെ! ഗുരുവിൻെറ കല്പന കേട്ടു കേട്ടു് ശിഷ്യൻ കണ്ണുപൊട്ടനായി! കുഴിയിൽ വീണു! എന്തു ക്രൂരതയാണിതു്! നമുക്കു് ആപോദനോടു കോപം തോന്നാം.

ഉപമന്യു മടങ്ങിയില്ല. ആചാര്യൻ അന്വേഷണമായി. അവൻ പിണങ്ങിപ്പോയതാവുമെന്നു് പലരും വിചാരിച്ചു. അവനെ അന്വേഷിച്ചു് ഗുരുവും ശിഷ്യന്മാരും കാട്ടിലെത്തി: 'കുഞ്ഞേ, മകനേ, ഉപമന്യോ, നിൻെറ ഗുരു

നാഥനാണ് വിളിക്കുന്നതു്. വരൂ,' ഈ ആഹ്വാനം വനമദ്ധ്യത്തിൽ പ്രതിധ്വനിച്ചു.

'ഗുരോ, ഞാനീ പൊട്ടക്കിണററിലാണ്. എനിക്കു കണ്ണു കണ്ടുകൂടാ.' ഉപമന്യു വിളിച്ചു പറഞ്ഞു.

'എന്തുപററി ?'

'എരിക്കില തിന്നു; കുരുടനായി.'

ഗുരു പറഞ്ഞു: 'മകനേ, ഭയപ്പെടേണ്ട; അശ്വിനീദേവകളെ ധ്യാനിക്കൂ. അവർ നിനക്കു കാഴ്ച നൽകും.'

അവൻ ദിവ്യമന്ത്രങ്ങളെക്കൊണ്ടു് അശ്വിനികളെ ഉപാസിച്ചു. അത്ഥപുഷ്കലവും ആത്മാഭിവ്യഞ്ജകവുമായ വേദമന്ത്രങ്ങരം പരിസരശുദ്ധിയോടെ അവിടെ മുഴങ്ങി. അതാ ദേവവൈദ്യന്മാർ സന്നിഹിതരായി. അവർ ദിവ്യമായ പലഹാരം ഉപമന്യുവിനു നൽകി. അതു ഭക്ഷിച്ചുകൊള്ളുവാൻ നിദ്ദേശിച്ചു.

'ഭഗവാന്മാർ ക്ഷമിക്കണം, അടിയനു് ഇതിൻെറ മഹത്ത്വം അറിയായ്കയല്ല. ഗുരുവിനു നിവേദിക്കാതെ ഒന്നും സ്വീകരിക്കരുതെന്നാണു കല്പന. അതുകൊണ്ടു് ഈ അപ്പം ആദ്യമായി അദ്ദേഹത്തിനു നൽകണം.' ഇതായിരുന്നു ഉപമന്യുവിൻെറ മറുപടി.

അശ്വിനികരം ഉപദേശിച്ചു: 'പണ്ടു് നിൻെറ ഗുരുവും ഇതേ പ്രകാരം ഞങ്ങളെ സ്മരിച്ചതാണ്. അന്നു ഞങ്ങരം ഈ അപ്പംതന്നെ അദ്ദേഹത്തിനു കൊടുത്തു. സ്വന്തം ഗുരുവിനു നിവേദിക്കാതെയാണല്ലോ അതദ്ദേഹം കഴിച്ചതു്. നിനക്കും അപ്രകാരമായിക്കൂടെ ?'

മറുപടി വിചിത്രമായിരുന്നു: 'ദേവകളേ, പറഞ്ഞതു ശരിയാവാം. അദ്ദേഹമതു ചെയ്തിരിക്കും. എനിക്കാകട്ടെ, ഗുരുനാഥനു നിവേദിക്കാതെ ഇതു സ്വീകരിപ്പാൻ പാടില്ല. സദയം ക്ഷമിക്കൂ.'

ദൃഢനിശ്ചയനായ ഉപമന്യുവിനെ ദേവന്മാർ അനുഗ്രഹിച്ചു; 'കുഞ്ഞേ, ഞങ്ങരം സന്തുഷ്ടരായി. നിൻെറ ഉപാധ്യായൻെറ പല്ലുകരം കാരിരുമ്പുപോലെ കട്ടപ്പമുള്ളവയാണ്. നിൻെറ പല്ലുകരം സ്വണ്ണവണ്ണം തേടും. നിനക്കു കാഴ്ച്ചവീണ്ടുകിട്ടും, എല്ലാ മംഗളവുമുണ്ടാകും.'

ലബ്ധചക്ഷുസ്സായ ശിഷ്യൻ ഗുരുവിനെ വണങ്ങി. അദ്ദേഹം സന്തോഷിച്ചു. 'മകനേ, നീ ഭാഗ്യവാൻ! എല്ലാ ശ്രേയസ്സും നിനക്കുണ്ടാകും. വേദവിദ്യകരം നിന്നിൽ പ്രകാശിക്കും.' ഉപമന്യു സവ്വാനുഗ്രഹഭൂഷിതനായി അവിടെനിന്നും വിടവാങ്ങി.

ഒരു പരീക്ഷയായിരുന്നു ഇതു്. ഇന്നു് കടലാസ്സിലെഴുതുന്നതാണല്ലോ പരീക്ഷ. ശതമാനത്തിലാണു ജയാപജയം. അന്നാകട്ടെ നൂററുക്കു നൂറും യോഗ്യത നേടണം. എങ്കിലേ ബിരുദമാകൂ. പരീക്ഷിക്കാനറിയുന്ന ഗുരുവും വിധേയനാകുന്ന ശിഷ്യനും സമപ്രധാനമായിരുന്ന മണ്ഡലം അന്നുണ്ടായിരുന്നു. മറിച്ചായപ്പോരം വേദശാസ്ത്രങ്ങളും ധമ്മനീതിയും ധ്വസ്തമായി. ഇതിലത്ഭുതമില്ല. പ്രാക്തനസംസ്കാരത്തിൻെറ മൂലഘടകം കണ്ടെത്തുകയാണിന്നത്തെ ആവശ്യം.

ധൗമ്യൻ ഒരു ദിവസം വേദനോടു പറഞ്ഞു: 'മകനേ, നീ കുറെ നാരംകൂടി എന്നോടൊത്തു കഴിയുക. എന്നെ നിരന്തരം ശുശ്രൂഷിക്കുക. എന്നാൽ എല്ലാ വിദ്യയും നിനക്കധീനമാകും.'

അയാരം ഗുരുനാഥൻെറ സേവപിടിച്ചു് അവിടെ കൂടിയെന്നല്ല ഇതിനത്ഥം. നിയമേന ക്ലേശിക്കയായിരുന്നു അവൻെറ അനുഭവം. കാളയെപ്പോലെ നുകം ചുമന്നും ഭാരം വലിച്ചും ദിനംകഴിക്കുക! എന്നുമെന്നും പുതിയ പരീക്ഷണങ്ങരം! ഉത്തരവുകരം! ഒക്കെയും കൃത്യമായി പാലിക്കണം. മറുത്തുപറയുക അസാദ്ധ്യം; അനിഷ്ടവുമാണ്. വിശപ്പും ദാഹവും, തണുപ്പും ചൂടും സഹിച്ചുസഹിച്ചു് വളരെക്കാലം അന്തേവാസിയായിക്കഴിഞ്ഞു. ഗുരുകുലക്ലിഷ്ടനായ വേദൻ യഥാകാലം അന്വത്ഥസംജ്ഞനായി. ഒരു സാധാരണ ശിഷ്യൻെറ നിലയിൽ അയാരം ദീഘജീവിതത്തിൻെറ അടിത്തറ പാകി.

ഇവിടെ മൂന്നു ശിഷ്യന്മാരുടെയും അനുഭവങ്ങരം വിലയിരുത്തേണ്ടതുണ്ടു്. ആരുണിയുടെയും ഉപമന്യുവിൻെറയും ജ്ഞാനവിജ്ഞാനങ്ങരം ഗുരുപ്രസാദംമുഖേന സദ്യോജാതങ്ങളാണ്. വേദൻെറ വിദ്യ, അദ്ധ്യയനംകൊണ്ടു നിവൃത്തവും. ഗുരുവിലുള്ള വിശ്വാസവും ഭക്തി

യുമാണ് ആരുണിയുടെ സമ്പത്ത്. അല്പംകൂടി ഉയന്ന 'ബുദ്ധിജീവി'യാണ് ഉപമന്യു.പടിപ്പടിയായിട്ടാണവൻെറ വളച്ച്. കൗശലത്തിൻെറ ഏടകം അവനെ കഷ്ടതകളിലേയ്ക്ക് നീക്കി. ഗൂഢമായ അഹന്തയാണവൻെറ ജീവിതത്തെ പോഷിപ്പിച്ചത്. കാലവും കർമ്മവും ആ മാർഗ്ഗത്തിൽ വിലങ്ങടിച്ചു. പരീക്ഷയുടെ ഓരോ ഘട്ടത്തിലും തീവ്രമായ ആഘാതമേററ് അഹന്തയുടെ വേരുകരം പറിഞ്ഞു. അന്ധതയിൽ പതിച്ചുപോയ ഉപമന്യു മുക്തനാകുന്നത് ദേവതകളെ സ്തുതിക്കുമ്പോഴാണ്. ബുദ്ധിജീവിയെ സമുദ്ധരിക്കുകയാണു വിഷമം. വേദൻ ഗുരുവിൻെറ അന്തേവാസിയായി വളരെനാരം കഴിച്ചു. ക്രമദീക്ഷയായിരുന്നു അവൻേറത്. ആചാര്യോപദേശത്തിന്നനുകൂലമായ സേവാഭാവമാണവനെ രക്ഷിച്ചത്,

ശിഷ്യരെല്ലാം തുല്യനിലയിലല്ല വരുന്നത്. ജാതിയോ ധനമോ വ്യക്തിവൈശിഷ്ട്യം കുറിക്കുന്നില്ല. എന്നാൽ പരിസരശക്തി നിശ്ശേഷം നിഷേധിക്കുന്നത് അബദ്ധമാണ്. സ്വായത്തസിദ്ധിയായ വേദനു കക്കശപരീക്ഷകരം വേണ്ട. മററു രണ്ടുപേക്കും അതു വേണം. സംസ്കാരബലമാണ് മൂന്നു പേരെയും വേർതിരിച്ചതെന്നും ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. വേദനെയാണ് ഗുരുപാരമ്പര്യത്തിൻെറ തുടച്ചയായി നാം കാണുന്നത്. അയാളുടെ ശിഷ്യത്വം സ്വീകരിച്ച ഉത്തങ്കൻെറ കഥ കൂടുതൽ സങ്കേതവിശിഷ്ടമാണ്.

---

# ശ്രീരാമകൃഷ്ണദേവൻ സാർവ്വലൗകികഗുരു

**സി. ദാമോദരമേനോൻ**

'ശിഷ്യപ്രസിദ്ധിർ യശസേ ഗുരൂണാം,' (ശിഷ്യന്മാരുടെ പേരും പെരുമയും ഗുരുക്കന്മാരുടെ യശസ്സിനു കാരണമായിത്തീരുന്നു) എന്ന ആപ്തവാക്യം അനുസ്മരിക്കുമ്പോരം നരേന്ദ്രനാഥദത്ത് എന്ന ഒരു യുവാവിനെ വിശ്വവിഖ്യാതനായ വിവേകാനന്ദസ്വാമികളാക്കി വളത്തിയെടുത്ത ശ്രീരാമകൃഷ്ണദേവനെപ്പോലെ മഹായശസ്വിയായ ഒരു ഗുരുപ്രവരൻ ആരുണ്ട് എന്നു സാഭിമാനം ചോദിക്കുവാൻ ഒട്ടും സംശയിക്കേണ്ടതില്ല. ശിഷ്യപ്രമുഖനായ വിവേകാനന്ദസ്വാമിജിപോലും സാർവ്വലൗകികദൃഷ്ടിയിൽ ഒരു യുഗപ്രവത്തകൻ എന്ന സമുന്നതനിലയിലേയ്ക്കു വളന്നിരിക്കെ, അതിനു വഴിവെച്ച ഗുരുവിൻെറ പെരുമയുടെ നഖവിസ്തൃതിപോലും എങ്ങനെ നമ്മുടെ കൊച്ചുകാലടികളാൽ അളക്കുവാൻ സാധിക്കും ? വിവേകാനന്ദസ്വാമികരം ലോകത്തിൻെറ ദൃഷ്ടിയിൽ എത്രകണ്ടു വളന്നിട്ടുണ്ടോ ആ വളച്ചയ്ക്കു വളമൊരുക്കിക്കൊടുത്ത തൻെറ കൈകളിൽ ജീവിതത്തെ ആമലകീസമാനം എടുത്തുവെച്ച് പരിശോധിച്ച് വിലയിരുത്തിയ സ്ഥിതപ്രജ്ഞനായിരുന്നു ശ്രീരാമകൃഷ്ണദേവൻ.

എന്താണു ജീവിതം? അറിവിൻേറയും അനുഷ്ഠാനത്തിൻേറയും ആകെത്തുകയാണത്. അറിവ് ഭ്രമരഹിതവും അനുഷ്ഠാനം അനവദ്യവും ആയാൽ മാത്രമേ അനുഭവം സുഖമയമാകൂ. അനുഭവം നന്നായാൽ ജീവിതവും നന്നായി. എന്നാൽ ജന്തുധർമ്മമാത്രപരായണന്മാരായ മനുഷ്യരിൽ അധികംപേരും അറിവിൽ ആഭിമുഖ്യമില്ലാത്തവരാണ്. അവർ അന്യരുടെ അറിവിനേയും അനുഷ്ഠാനങ്ങളേയും ആശ്രയിച്ചു പുലന്നുപോരുന്നവരുമാണ്. എന്നാൽ, അന്യക്കുവേണ്ടി അറിയുക എന്ന കൃത്യത്തിൽ മുഴുകിമാത്രം കഴിയുന്ന ചുരുക്കം ചില ലോകാനുഗ്രഹതല്പരന്മാരുണ്ട്. അവർ സാംസാരികവ്യവഹാരങ്ങളെ ഏകാന്തതയിലെ ഏകതാനതയിൽ ഇരുന്നു് അഭിവീക്ഷിക്കുന്നവരായിരിക്കും. എങ്കിലും അവരുടെ ജീവിതം മററുള്ളവക്കു മാർഗ്ഗദശകമാണ്. അത്തരക്കാരാണ് യഥാത്ഥഗുരുക്കന്മാർ. അവരുടെ ആദശങ്ങളേയും ഉപദേശങ്ങളേയും പ്രമാണമാക്കിയാണ് ഏതുകാലത്തും ലോകം പുലന്നുപോന്നിട്ടുള്ളത്. ശ്രീരാമകൃഷ്ണദേവൻ അത്തരം മാർഗ്ഗ

ദശികളിൽ ഒരാളായിരുന്നു. അതിനാൽ അദ്ദേഹം ലോകാചാര്യൻ എന്ന നിലയിലും ഉപരി ലോകഗുരു എന്ന നിലയിലേയ്ക്കു് എത്തിയിട്ടുള്ള മഹാപുരുഷനായിരുന്നു.

'അധിഗതതത്ത്വഃ ശിഷ്യഹിതായോദ്യതഃ സതതം' എന്നാണു ശ്രീശങ്കരാചാര്യർ ഗുരുവിനെ നിർവ്വചിച്ചിട്ടുള്ളതു്. കൂടാതെ, ഗുരുപ്രശസ്തിദ്യോതകങ്ങളായ പലേ പദ്യങ്ങളും നമുക്കുണ്ടു്. എന്നാൽ അവയിലെല്ലാം ഉപരിയായി ഗുരുവിന്റെ സർവ്വാതിശായിത്വം വെളിപ്പെടുന്നതു്, 'ശിവേ രുഷ്ടേ ഗുരുസ്ത്രാതാ ഗുരൗ രുഷ്ടേ ന കശ്ചന.' എന്ന പദ്യശകലത്തിലാണെന്നു നമുക്കു കാണാം. ഈശ്വരൻ കോപിച്ചാൽ ഈശ്വരപ്രസാദകരങ്ങളായ ഉപായങ്ങൾകൊണ്ടു് ശിഷ്യനെ രക്ഷിക്കാൻ ഗുരുവിനു കരുത്തുണ്ടു്. ഗുരു രുഷ്ടനായാൽ പിന്നെ ഒരിടത്തും രക്ഷയില്ല.

ശരിയായ ലക്ഷ്യബോധമില്ലാത്തിടത്തോളം കാലം മനുഷ്യനു ശാന്തമായ ജീവിതനിർവ്വഹണം ദുർഘടമായിരിക്കെ, അവനെ ലക്ഷ്യബോധമുള്ളവനാക്കിത്തീർക്കുവാൻ ഒരു ഉപദേഷ്ടാവു് അതായതു് ഗുരു ഉണ്ടായേ പററൂ. കാരണം, മനുഷ്യൻ സമൂഹജീവിയാകയാൽ സ്വന്തം അറിവും അനുഷ്ഠാനവുംകൊണ്ടു മാത്രം അവനു ജീവിക്കുവാൻ സാധിക്കുന്നതല്ല; അന്യൻേറതിനെ ആശ്രയിച്ചു് ജീവിക്കേണ്ടിവരുന്നു. ഈ അന്യാശ്രയത്വം മനുഷ്യനു കിട്ടിയിട്ടുള്ള ഒരു ഉർവ്വശീശാപമാണു്. അതാണു് അവനെ കുടുംബമായും സമുദായമായും രാഷ്ട്രമായും കൂട്ടജീവിതത്തിനു പ്രേരിപ്പിക്കുന്നതു്. സമൂഹജീവിതത്തിൽ മനുഷ്യനെ നയിക്കുവാൻ ഒരു നേതാവു്, മാർഗ്ഗദർശി, ആവശ്യമാണു്. ആ ആവശ്യം, ഇന്നത്തെ നേതാക്കന്മാരാകട്ടെ ഉപദേഷ്ടാക്കളാകട്ടെ നിർവ്വഹിക്കുന്നില്ലെന്നുള്ളതാണു് ഏതു ചെറിയ തുറകളിലും അനുഭവപ്പെട്ടുകൊണ്ടിരിക്കുന്ന അസംതൃപ്തിക്കും അശാന്തിക്കും കാരണം. ഈ അസംതൃപ്തിയെ അകററി നിർത്തി സമുദായത്തെ സ്വാസ്ഥ്യത്തിലേയ്ക്കും ഉത്ക്കർഷത്തിലേയ്ക്കും നയിക്കുന്നതിനു മനുഷ്യഹൃദയത്തിന്റെ ശുദ്ധിയും വികാസവുമാണാവശ്യം. അതു സാധിക്കുവാൻ രാഷ്ട്രീയനേതാക്കൾക്കൊ സമുദായോദ്ധാരകന്മാർക്കൊ സാധിക്കുന്നതല്ല. കാരണം, ഭരണപരിഷ്കാരവും സാമുദായികപരിവർത്തനവും കൊണ്ടുമാത്രം ലോകത്തിൽ ശാന്തിയും പുരോഗതിയുമുണ്ടാവുകയില്ല. ഹൃദയത്തെ ശുദ്ധീകരിക്കാൻ സാധിക്കാത്ത ഏതു പരിഷ്കാരംകൊണ്ടും താൽക്കാലികാശ്വാസം മാത്രമേ ലഭിക്കൂ. മനുഷ്യഹൃദയത്തിൽ വേരൂന്നിയിട്ടുള്ള സ്വാർത്ഥവും വിദ്വേഷവും വേരോടെ പിഴുതെറിയണം. അതിനു മനുഷ്യനെ സഹായിക്കാൻ ഒരേയൊരു ശക്തിയേയുള്ളു — ധർമ്മബോധം. ഇന്നു് ഉത്തരോത്തരം ക്ഷയിച്ചുകൊണ്ടിരിക്കുന്ന ധർമ്മബോധം ഉയർന്നെഴുനേല്ക്കാതെ ലോകത്തിനു രക്ഷയില്ല. ആ ഉയിർത്തെഴുനേൽപ്പ്, ഇന്നോളം ഉണ്ടായിട്ടുള്ള ലോകഗുരുക്കന്മാരുടെ ഉപദേശങ്ങളുംകൊണ്ടു കൊണ്ടു് ജീവിതം മുന്നോട്ടുപോയാലേ സാധ്യമാകൂ. ലോകഗുരുക്കന്മാർ ഏററിയകൂറും പഴമയുടെ പ്രവക്താക്കളായി നിന്നിട്ടുള്ളതല്ലാതെ പുതുമയുടെ സംവാദദാതാക്കളായിത്തീർന്നിട്ടില്ലെന്നുള്ളതാണു് വാസ്തവം. ബുദ്ധനും ക്രിസ്തുവും മുഹമ്മദും ശങ്കരാചാര്യരും എന്നു വേണ്ട ഒന്നൊന്നര ശതാബ്ദത്തിനു മുമ്പുവരെ ജീവിച്ചിരുന്ന എല്ലാ ധർമ്മാചാര്യന്മാരും ഇതിൽനിന്നു വ്യത്യസ്തരായിരുന്നില്ല. അതോർക്കുമ്പോഴാണു് സർവ്വജനാദൃതനും സാർവ്വജനീനനുമായ ഒരു ലോകഗുരുവിന്റെ അഭാവം മനുഷ്യലോകത്തെ വല്ലാതെ അലട്ടിക്കൊണ്ടിരിക്കുന്നതായി നമുക്കു തോന്നുക. എന്നാൽ ആ രിക്തതയെ ദൂരീകരിക്കുവാൻ, താൻ അനുഷ്ഠിച്ചുപോന്ന ജീവിതാദർശങ്ങളിലൂടേയും ഉപദേശങ്ങളിലൂടേയും ഒരാചാര്യൻ നമുക്കു മാർഗ്ഗനിർദ്ദേശം നല്കാൻ സന്നദ്ധതയോടെ അദൃശ്യരൂപിയായി ഇന്നും നമ്മുടെ ബോധമണ്ഡലത്തിൽ ഉദിച്ചുനിൽപുണ്ടു് — ശ്രീരാമകൃഷ്ണദേവൻ. നാം അദ്ദേഹത്തെ ഗുരുവായി അംഗീകരിക്കുകയേ വേണ്ടു. യുക്തിവാദികളിൽവെച്ചു് യുക്തിവാദിയായിരുന്ന വിവേകാനന്ദസ്വാമികളുടെ നിരീക്ഷണപരീക്ഷണങ്ങളെപ്പോലും അതിജീവിക്കുകമാത്രമല്ല അദ്ദേഹത്തെ, നിയതിയാൽ തന്നിൽ നിക്ഷിപ്തമായ ലോകോദ്ധാരണകൃത്യത്തെ നിർവ്വഹിക്കുവാനുള്ള നിയുക്തശിഷ്യനാക്കുകകൂടി ചെയ്ത അദ്ധ്യാത്മശക്തിസമ്പന്നനാണു ശ്രീരാമകൃഷ്ണപരമഹംസൻ. ഇത്രത്തോളമെങ്കിലും മുൻധാരണയോടുകൂടിവേണം നാം ശ്രീരാമകൃഷ്ണ

ദേവനെ സാർവ്വലൗകികഗുരുവെന്ന നിലയിൽ സമീപിക്കുവാൻ.

## ആജന്മാചാര്യൻ

ശ്രീരാമകൃഷ്ണദേവൻ പഴമയുടെ സന്താനമാണെങ്കിലും പുതുമയുടെ പിതാവാണ്. ഇന്നലെയേയും നാളെയേയും കൂട്ടിയിണക്കുന്ന ഇന്നിന്റെ കണ്ണിയാണദ്ദേഹം. ഈശ്വരൻ ഉണ്ടെന്നുള്ളതിനും മതാനുഷ്ഠാനങ്ങൾ അന്ധവിശ്വാസങ്ങളല്ലെന്നുള്ളതിനും തെളിവാവശ്യപ്പെടുന്നവർക്ക് അനവാപ്തകാമന്മാരായി അദ്ദേഹത്തിന്റെ അടുക്കൽനിന്നു തിരിച്ചുപോകേണ്ടിവന്നിട്ടില്ല. മതങ്ങൾ മാർഗ്ഗങ്ങൾ മാത്രമാണെന്നു കണ്ടറിഞ്ഞ അദ്ദേഹത്തിന്റെ വാക്കുകൾ ഏതു മതവിഭാഗക്കാർക്കും സ്വീകാര്യങ്ങളാകയാൽ സാർവ്വലൗകികങ്ങളാണെന്നു പറയേണ്ടതില്ലല്ലൊ. ഭാരതീയമായ അഥവാ പൗരസ്ത്യമായ മതങ്ങൾക്കെല്ലാമുണ്ട് ഒരു പൊതുലക്ഷ്യം. അഭയം, മോക്ഷം, നിശ്ശേഷദുരിതദ്ധ്വംസനം, നിർവ്വാണം എന്നീ വാക്കുകൾകൊണ്ടു പരാമർശിക്കപ്പെടുന്നതെല്ലാം ഒന്നു തന്നെയെന്നുള്ള മതസിദ്ധാന്തങ്ങളുടെ മർമ്മം തൊട്ടറിഞ്ഞ ഭവരോഗനിവാരകനാണദ്ദേഹം. ഭൗതികനിലകളിൽ മേന്മ വേണമെന്നുള്ള അഭിലാഷം മനുഷ്യസാധാരണമാണെന്നു ശ്രീരാമകൃഷ്ണദേവനും സമ്മതിക്കുന്നുണ്ട്. ദുഃഖമയമായ ഐഹികജീവിതത്തിൽനിന്നും അജ്ഞാനാന്ധകാരത്തിൽനിന്നും വിമുക്തി നേടണമെന്നുള്ള അഭിലാഷം, താൻപ്രമാണിത്തമുള്ളവർ ഘനക്ഷയം വിചാരിച്ച് പുറത്തു പറയാൻ മടിക്കുമെങ്കിലും അത്തരം അഭിലാഷവും ജീവസഹജമാകയാൽ തെററല്ലെന്നാണ് ഗുരുദേവമതം. ആദ്യത്തേത് കർമ്മംകൊണ്ടും രണ്ടാമത്തേത് ജ്ഞാനംകൊണ്ടും സാധിക്കാവുന്നതേയുള്ളു താനും. ഭക്തിയുടെ പൂ വിരിക്കപ്പെട്ടിട്ടുള്ള ഈ കർമ്മജ്ഞാനമാർഗ്ഗങ്ങൾ ഈശ്വരസാക്ഷാത്ക്കാരജന്യമായ ആത്യന്തികസുഖത്തിലേയ്ക്കു മനുഷ്യനെ നയിക്കുന്നു. ഉപനിഷദുക്തമായ സനാതനധർമ്മത്തിന്റെ ലക്ഷ്യവും അതുതന്നെയെന്നു ഗുരുദേവൻ നമ്മെ ഉദ്ബോധിപ്പിക്കുന്നു. ഭാരതീയമായ ആഷ്സനാതനസംസ്കാരത്തെ പുതുക്കുവാനുള്ള ആവേശം, വിവേകാനന്ദസ്വാമികളിൽ ഉണർത്തിവിട്ട പരമഹംസർ ഏതാനും ഭക്തശിഷ്യന്മാരുടെ മാത്രമല്ല ലോകത്തിന്റെതന്നെ ഗുരുവാണ്. ഭാരതസംസ്കാരതരുവിൽ അതിന്റെ സഹജസൗരഭ്യത്തോടുകൂടി വിടന്നു വിലസുന്ന ഒരു ദിവ്യകുസുമമാണ് ആ യതിവര്യൻ.

ശ്രീരാമകൃഷ്ണദേവനെ ലോകഗുരുവാക്കിത്തീർക്കുന്ന പ്രത്യേകതകൾ എന്തെന്നു നമുക്കു പരിശോധിച്ചുനോക്കാം. ഭൗതികവിദ്യാഭ്യാസത്തെ വയററുപിഴപ്പിനുള്ള പഠിപ്പെന്നു പറഞ്ഞു വിദ്യാലയം ബഹിഷ്ക്കരിച്ച ഗദാധരൻ എങ്ങനെ ലോകഗുരുവായിത്തീർന്നുവെന്നുള്ളതു വലിയ ഒരത്ഭുതംതന്നെയാണ്. അല്ലെങ്കിൽത്തന്നെ അദ്ദേഹത്തിൽ അത്ഭുതമല്ലാത്തതെന്തുണ്ട്? സാധനാമാർഗ്ഗങ്ങളിൽ ഗുരുക്കളായി വരിക്കപ്പെട്ട തോതാപുരിയും ഭൈരവിബ്രാഹ്മണിയും ശിഷ്യനിൽനിന്നു പലതും പഠിച്ചതിനുശേഷമാണ് തങ്ങളുടെ ഗുരുപദം വെച്ചൊഴിഞ്ഞത് എന്നു ശ്രീരാമകൃഷ്ണചരിതം വായിച്ചിട്ടുള്ളവരെ പറഞ്ഞറിയിക്കേണ്ടുന്ന ആവശ്യമില്ല. വേദോപനിഷത്തുകളിലും ഇതിഹാസപുരാണങ്ങളിലും വിവരിച്ചിട്ടുള്ള ആദ്ധ്യാത്മികചര്യകളും സാക്ഷാത്ക്കാരങ്ങളുമാണ് അദ്ദേഹം പ്രതിനിധാനം ചെയ്യുന്നത്. എങ്ങനെ അദ്ദേഹത്തിനു് ഇതെല്ലാം സാധിച്ചു? പാരമാത്ഥികവിഷയത്തിൽ ജന്മനാ ഉൽക്കാഴ്ചയുണ്ടായിരുന്ന അദ്ദേഹത്തിനു് അതു വളർത്തിയെടുക്കുവാനുള്ള സാഹചര്യം ലഭിച്ചു. ലോകചിന്ത നിശ്ശേഷം വെടിഞ്ഞു് ജഗന്മാതാവിന്റെ സപര്യയിൽ കരണത്രയം സമപ്പിച്ച ആ യുവസാധകൻ ജഗന്മാതാവിന്റെ മുമ്പിൽ അമ്മയെ കാണുവാൻ വേണ്ടി വാവിട്ടു കരയുന്ന ഒരു കുട്ടിയായി മാറി. അമ്മയെ കണ്ടില്ലെങ്കിൽ തൽക്ഷണം പ്രാണൻ വെടിയുമെന്ന നിലയിലേയ്ക്കു മകന്റെ മാതൃദർശനൗത്സുക്യം ചെന്നെത്തിയാലത്തെ കഥ എന്താണ്! തന്റെ മകൻ അപായത്തിലേയ്ക്കു കുതിക്കുന്നതു കാണുമ്പോൾ ഏതു മാതാവാണ് ഓടിച്ചെന്നെടുക്കാത്തത്! മുട്ടിച്ചുകൂടാത്തതുകൊണ്ടുമാത്രം ദശനം നല്കാത്ത ജഗദംബിക ഗത്യന്തരമില്ലാതെ ശ്രീരാമകൃഷ്ണനു ദശനം കൊടുത്തു.

## സാധനാമാർഗ്ഗങ്ങൾ

എന്തായാലും മററാരുടേയും സഹായംകൂടാതെ സ്വന്തം ഹൃദയപ്രേരണയനുസരിച്ച് നിഷ്ഠ

ളങ്കമായ ഭക്തിവിശ്വാസമൊന്നുകൊണ്ടു മാത്രമാണു് ശ്രീരാമകൃഷ്ണദേവൻ ഇഷ്ടദേവതയെ നേരിൽ കണ്ടതു്. അതുകൊണ്ടും ഗുരുദേവൻ തൃപ്തനായില്ല. വിവിധ സാധകന്മാർ വിവിധ രീതിയിൽ സാക്ഷാത്ക്കരിക്കുന്ന പരമതത്ത്വത്തിന്റെ പലേ തരത്തിലുള്ള അനുഭവം സമ്പാദിക്കുവാനായി പിന്നത്തെ ശ്രമം. ജഗദംബയുടെ അനുഗ്രഹംമൂലം അതതു സാധനാമാൎഗ്ഗങ്ങളിൽ നയിക്കുവാൻ തക്ക ദേശികശ്രേഷ്ഠന്മാരെ അദ്ദേഹത്തിനു ലഭിച്ചു. വിവിധ ഭാവത്തിലുള്ള ഹിന്ദുദൈവതങ്ങളുടെ സ്വാനുഭവം ഉണ്ടായതിനെ തുടൎന്നു ക്രിസ്തുദേവന്റേയും, മുഹമ്മദുനബിയുടേയും ദൎശനം അദ്ദേഹത്തിനു കിട്ടി. ബുദ്ധമതം പരമാത്മബോധത്തെയാണു കുറിക്കുന്നതെന്ന തത്ത്വവും സാധനയിലൂടെ അദ്ദേഹം സാക്ഷാത്ക്കരിച്ചു. വിവിധമതങ്ങൾ ഒരേയൊരു ഈശ്വരനെ പ്രാപിക്കുവാനുള്ള വഴികളാണെന്നു് അനുഭവപ്പെടുത്തിയിട്ടുള്ളവർ ലോകത്തിൽ എവിടെയെങ്കിലും ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണു്. സ്വന്തം മോക്ഷത്തിനു പുറമേ ലോകഹിതത്തിനായി ഇത്രയും അറിവും അനുഭവജ്ഞാനവും നേടിയെടുത്തതിനുശേഷമേ അതെല്ലാം യോഗ്യത തികഞ്ഞ ജിജ്ഞാസുക്കളിലേയ്ക്കു പകരണമെന്ന തോന്നൽ ശ്രീരാമകൃഷ്ണദേവനുണ്ടായുള്ളൂ. അതും ദൈവികപ്രേരണയനുസരിച്ചു്. ആദ്ധ്യാത്മികകാൎയ്യങ്ങളിൽ മാൎഗ്ഗനിൎദ്ദേശം തേടി പലരും സമീപിക്കുമെന്നു താന്ത്രികസാധനയുടെ അവസാനഘട്ടത്തിൽ ജഗദംബിക, ശ്രീരാമകൃഷ്ണപരമഹംസനു സൂചനകൊടുത്തിരുന്നു. തനിക്കു ലഭിച്ച വിശിഷ്ടഭോജ്യം മക്കൾക്കു പങ്കുവെയ്ക്കാൻ വെമ്പൽകൊള്ളുന്ന ഒരമ്മയേക്കാൾ ഉത്ക്കണ്ഠാകുലനായിട്ടാണദ്ദേഹം യോഗ്യരായ ജിജ്ഞാസുക്കളെ പ്രതീക്ഷിച്ചു് ദിവസങ്ങൾ തള്ളിനീക്കിയതു്. സന്ന്യാസിമാരും മുമുക്ഷുക്കളും നിരവധി പണ്ഡിതന്മാരും ദക്ഷിണേശ്വരത്തിൽ ഗുരുമഹാരാജിനെ സമീപിക്കാറുണ്ടായിരുന്നു. ആ തിരുമുഖത്തുനിന്നും ഉതിൎന്നുവീഴുന്ന വാഗ് വൈഖരികൾ ശ്രദ്ധിച്ചു് ആനന്ദപുളകമണിഞ്ഞിട്ടുള്ളവരാണവരെല്ലാം. കാലം പിന്നേയും കഴിഞ്ഞു. എന്നിട്ടും തന്നിൽ നിക്ഷിപ്തമായിരിക്കുന്ന ലോകകാര്യം നിൎവ്വഹിക്കുന്നതിനു നിയുക്തനായ ശിഷ്യസത്തമൻ വരുന്നതിനു ശ്രീരാമകൃഷ്ണദേവനു പിന്നേയും കാത്തിരിക്കേണ്ടിവന്നു. അവസാനം ആ ശിഷ്യസത്തമൻ എത്തിച്ചേൎന്നു. ആ ഗുരുശിഷ്യസമാഗമത്തിന്റെ പിന്നിൽ ശ്രദ്ധേയമായ ഒരു നീണ്ട ചരിത്രമുണ്ടു്. ആ ചരിത്രം കുറഞ്ഞൊന്നു പറയേണ്ടതുണ്ടു്. കാരണം, ആ സമാഗമത്തിനു കളമൊരുക്കിയ സാഹചര്യം അത്ര അസാധാരണമാണു്. സ്കോട്ടിഷ്ചൎച്ച് കോളേജിലെ പ്രിൻസിപ്പളായിരുന്ന പ്രൊഫസർ വില്യംഹെയ്സ്റ്റി, നരേന്ദ്രനടക്കമുള്ള വിദ്യാൎത്ഥികൾക്കു വേഡ്സ്വൎത്തിന്റെ കവിത വിവരിച്ചുകൊടുക്കുകയായിരുന്നു. പ്രകൃതിസൗന്ദര്യം വീക്ഷിക്കുമ്പോൾ മഹാകവിയായ വേഡ്സ്വൎത്തിനു ഉണ്ടാകാറുള്ള ഭാവസമാധി പ്രൊഫസറുടെ പരാമൎശത്തിനു വിഷയമായി. തികഞ്ഞ ചിത്തശുദ്ധിയും ധ്യേയവസ്തുവിൽ പരമമായ ഏകാഗ്രതയും ഉള്ളവൎക്കു് ആ വിധം മനോലയം ഉണ്ടാകുമെന്നും പ്രൊഫസർ കൂട്ടിചേൎത്തു. നരേന്ദ്രനടക്കമുള്ള വിദ്യാൎത്ഥികളുടെ മുഖത്തു പ്രകടമായ സംശയഭാവം കണ്ടു് പ്രൊ. ഹെയ്സ്റ്റി ദക്ഷിണേശ്വരത്തു ശ്രീരാമകൃഷ്ണപരമഹംസൻ എന്നൊരാളുണ്ടെന്നും അദ്ദേഹത്തിനു് അതുപോലെ ഭാവസമാധി ഉണ്ടാകാറുണ്ടെന്നും സംശയമുള്ളവൎക്കു് അവിടെ ചെന്നാൽ കാര്യം നേരിൽ കണ്ടു മനസ്സിലാക്കാമെന്നും ക്ലാസ്സിൽ പ്രസ്താവിച്ചു. അങ്ങനെയാണു് നരേന്ദ്രനാഥൻ തന്റെ ഭാവിഗുരുവിനെപ്പററി ആദ്യമായി കേട്ടതു്. അല്പദിവസത്തിനുള്ളിൽ, ശ്രീരാമകൃഷ്ണഭക്തനായിരുന്ന സുരേന്ദ്രനാഥന്റെ ഗൃഹത്തിൽവെച്ചു് തന്റെ ഭാവിഗുരുവിനെ ആദ്യമായി കാണുവാനും നരേന്ദ്രനു കഴിഞ്ഞു. നരേന്ദ്രനാഥന്റെ ഗാനം ശ്രവിച്ച മാത്രയിൽ ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനായിത്തീരുകയും പിന്നീടു് ബോധതലത്തിലേക്കിറങ്ങി വന്നപ്പോൾ ഭാവിശിഷ്യന്റെ യോഗ്യത ഗ്രഹിച്ചു് അവനെ ദക്ഷിണേശ്വരത്തിലേയ്ക്കു ക്ഷണിക്കുകയും ചെയ്തു. ക്രിസ്ത്വബ്ദം 1881-ന്റെ അവസാനഘട്ടത്തിലാണു് ഈ കേൾവിയും കാഴ്ചയും നടന്നതെങ്കിലും 1882-ലാണു നരേന്ദ്രനാഥൻ ദക്ഷിണേശ്വരത്തു ചെന്നു പരമഹംസനെ ദൎശിച്ചതു്. അഞ്ചുകൊല്ലം തികച്ചു് ആ ഗുരുശിഷ്യന്മാൎക്കു് ഒരുമിച്ചിരിക്കാൻ കഴിഞ്ഞില്ല. അതിനുള്ളിൽ തന്നെ ദേവി തന്നിൽ വിന്യസിച്ച അക്ഷയ

സമ്പത്തു് ആ ഗുരു, ശിഷ്യനെ ഏല്പിച്ച് 1886 ആയപ്പോഴേയ്ക്കും കൃതകൃത്യതയോടെ നിത്യധാമത്തിൽ ലയിച്ചു.

നരേന്ദ്രൻ ആദ്യമായി ദക്ഷിണേശ്വരത്തു വന്നപ്പോഴും ആ പാട്ടുകാരൻ പയ്യനെപ്പററിയുള്ള ഓർമ്മ ഗുരുദേവനുണ്ടായിരുന്നു. ഗുരുദേവൻ ആവശ്യപ്പെട്ടതനുസരിച്ച് നരേന്ദ്രൻ ബ്രഹ്മസമാജക്കാരുടെ ഒരു പ്രസിദ്ധകീർത്തനം പാടി.

ചിത്തമേ, നീ വരു പോകാം നമു-
ക്കൊത്തു നിജഗൃഹം പൂകാം.
സംസാരമാകുമീ ദേശം – നമു-
ക്കാശാതീതക്ക വിദേശം.
മേവിട്ടമാറാടലോടെ–നമ്മൾ
മേവിടുന്നെന്തിനിവിടെ ?....

പാട്ടു കേട്ടു് ശ്രീരാമകൃഷ്ണദേവൻ ഭാവനിമഗ്നനായി. പാട്ടു തീർന്നപ്പോൾ ഗുരുദേവൻ ഭാവാവേശത്തോടെ നരനെ തഴുകിക്കൊണ്ടു ചോദിച്ചു. 'നീ വരാനിത്ര താമസിച്ചതെന്താണു വത്സ ? നിന്നെ കാത്തുകൊണ്ടു ഞാനെത്ര ദിവസമായി കഴിയുന്നു ? വിഷയാസക്തരുമായി സംസാരിച്ച് എൻെറ വായ് വരളുന്നു കുഞ്ഞേ.' നരേന്ദ്രൻ മുമ്പു ദേവേന്ദ്രനാഥടാഗോറിനോടു ചോദിച്ച ചോദ്യം, 'അങ്ങു് ഈശ്വരനെ കണ്ടിട്ടുണ്ടോ ?' എന്ന ചോദ്യം, പരമഹംസനോടും ചോദിച്ചു. 'ഉവ്വ് കുഞ്ഞേ, നിന്നെ കാണുന്നതിലും വ്യക്തമായി ഞാൻ ഈശ്വരനെ കണ്ടിട്ടുണ്ട്. നിന്നോടു് സംസാരിക്കുന്നതുപോലെ ഈശ്വരനോടു സംസാരിക്കുവാനും കഴിയും.' എന്ന ഉത്തരം നരേന്ദ്രനാഥനെ ആശാഭരിതനാക്കിത്തീർത്തു.

## ശ്രദ്ധേയമായ ഗുരുശിഷ്യബന്ധം

ആ ഗുരുശിഷ്യബന്ധം വളർന്നു. 1881–ൽ തന്നെ ദക്ഷിണേശ്വരത്തിലെ യോഗിവര്യനെപ്പററി അന്നത്തെ ആളുകൾ കുറച്ചൊക്കെ അറിയുവാനും കേൾക്കുവാനും തുടങ്ങിയിരുന്നു. ശിഷ്യപ്രസിദ്ധിമൂലം ഗുരുവിൻെറ കീർത്തി പിൽക്കാലത്തു് ലോകമാകെ പരന്നിട്ടുമുണ്ട്. എന്നിട്ടും ആ ഗുരുവിനെപ്പററിയും ശിഷ്യനെപ്പററിയും വേണ്ടത്ര ഗ്രഹിക്കാത്തവരും ഗ്രഹിക്കാൻ ആഗ്രഹിക്കാത്തവരും ഇന്നും ധാരാളമുണ്ട്. വാസ്തവത്തിൽ, ആ ഗുരുശിഷ്യബന്ധത്തിൽ നിന്നുണ്ടായ സംഭവപരമ്പരകൾ പശ്ചിമാർദ്ധഗോളത്തിൽ മുട്ടി മുഴങ്ങിയപ്പോൾ മാത്രമേ പൂർവ്വാർദ്ധഗോളം, അപരാധബോധത്തോടെ സ്വന്തം മോഹനിദ്രയിൽ നിന്നുണർന്നുള്ളു. അമേരിക്കയിലെ മതമഹാസമ്മേളനം വിവേകാനന്ദസ്വാമികളെ പ്രശസ്തിയിലേയ്ക്കുയർത്തിയപ്പോൾ മാത്രമേ ആ ഗുരുശിഷ്യബന്ധത്തെ ഏഷ്യയെന്നല്ല ഭാരതംപോലും വേണ്ടത്ര ശ്രദ്ധിക്കാൻ തുടങ്ങിയുള്ളു എന്നു താല്പര്യം.

## ജ്ഞാനിയും ഭക്തനും

ശ്രീരാമകൃഷ്ണദേവൻ പരമാത്മസത്യം സാക്ഷാത്ക്കരിച്ച ഒരു മഹായോഗിയായിരുന്നു. അതിനാൽ അദ്ദേഹത്തിൻെറ ഓരോ വാക്കും ആത്മസാക്ഷാത്ക്കാരത്തിൻെറ പ്രതിദ്ധ്വനിയാണ്. സാക്ഷാത്ക്കാരജന്യമായ സ്വഭാവമഹത്ത്വത്തിൻെറ മുമ്പിൽ വാദവും വൈദുഷ്യവും വിലപ്പെട്ടതായി കരുതിയില്ല അദ്ദേഹം. ജ്ഞാനിയേക്കാൾ ഭക്തനെയാണ് ആ ജീവിതം നമുക്കു് അനുഭവപ്പെടുത്തിത്തന്നിട്ടുള്ളതു്. ഭഗവാനും ഭക്തനും രണ്ടെന്നുള്ള ഭാവം, എല്ലാം ഒന്നെന്നറിഞ്ഞശേഷവും അദ്ദേഹം പുലർത്തിപ്പോന്നു. എന്തിനു വേണ്ടി ? ഭക്തിയെ കൈവെടിയാതിരിക്കുവാൻ. ഭഗവാനും ഭക്തനും എന്നുള്ള ബോധത്തിൽ മാത്രമേ പ്രേമഭക്തികൾക്കു പ്രസക്തിയുള്ളു. ഭഗവത്പ്രേമം ശ്രീരാമകൃഷ്ണനെ സംബന്ധിച്ചിടത്തോളം അപരിത്യാജ്യമായിത്തീർന്നു. മുൻപറഞ്ഞ ദ്വൈതഭാവനയിൽനിന്നു് ഉടലെടുത്ത പ്രേമാസ്വാദനമായിരുന്നു ആത്മസാക്ഷാത്കാരത്തേക്കാൾ ശ്രീരാമകൃഷ്ണദേവൻ ജീവിതധ്യേയമായി കരുതിയതു്. അതായിരിക്കണം അദ്ദേഹം നിരന്തരം നിർവൃതിയിൽ ലയിച്ചുകൊണ്ടിരുന്നതിനു കാരണം. ശുദ്ധിയും മുദുതയും ഭക്തിയും ഒന്നിക്കുമ്പോൾ അത്തരം ഭാവാവേശം ഉണ്ടാകാതെ കഴികയില്ല. അതുകൊണ്ടു് എന്തുണ്ടായി ? പഠിപ്പില്ലാത്തവർക്കും അദ്ദേഹം അഭിഗമ്യനായിത്തീർന്നുവെന്നു മാത്രമല്ല പ്രചണ്ഡമതികളായ പ്രതിഭാശാലികളെപ്പോലും ജിജ്ഞാസാഭരിതരാക്കി മുമ്പിൽ അണിനിരത്തുവാനും സാധിച്ചു. അങ്ങനെ പണ്ഡിതന്മാരും പാമരന്മാരും അടങ്ങുന്ന ഒരു വലിയ വിഭാഗം ജനങ്ങൾക്കു് ആരാദ്ധ്യനായിത്തീർന്ന ജഗദ്ഗുരുവാണ് ശ്രീരാമകൃഷ്ണദേവൻ.

'വേദാഹമേതം പുരുഷം മഹാന്തം ആദിത്യവണ്ണം തമസഃ പരസ്താത്.' എന്നു സധൈര്യം അവകാശപ്പെട്ടിരുന്ന ഋഷിപരമ്പരയിൽ നമ്മുടെ കാലത്തോട് ഏററവും അടുത്തുമുട്ടി നിൽക്കുന്ന അത്യാധുനികാചാര്യനത്രെ ശ്രീരാമകൃഷ്ണദേവൻ. ജീവിതമാർഗ്ഗത്തിൽ – അതു കർമ്മത്തിൻേറതായാലും ഭക്തിയുടേതായാലും – ചരിക്കുന്നവക്ക് ഒരു ഗുരു അപരിത്യാജ്യനാണ്. ജീവിതമാർഗ്ഗത്തിലേതിലായാലും ഗുരുവിൻെറ സ്ഥാനത്തിനു നിർണ്ണായകമായ സ്ഥാനമുണ്ട്. തൻെറ ജീവിതലക്ഷ്യമായ ഈശ്വരസാക്ഷാത്കാരം സാധിക്കുമോ എന്ന് സാധകന് അറിയണം. 'ഞാൻ ഈശ്വരനെ കണ്ടിട്ടുണ്ട്. നിന്നെ കാണുന്നതുപോലെ. നിനക്കു കാട്ടിത്തരികയും ചെയ്യാം.' എന്നു പതറാതെ പറഞ്ഞു വാഗ്ദാനം നിറവേററിക്കൊടുക്കുന്നവനാണ് ശരിയായ ഗുരു. ശ്രീരാമകൃഷ്ണനെപ്പോലെ ആ വാഗ്ദാനം നിറവേററിയ ലോകഗുരു ആരുണ്ട്? മതാചാര്യന്മാരുടെ പേരിനോടെല്ലാം ജഗദ്ഗുരു എന്നുകൂടി നാം കൂട്ടിച്ചേർക്കാറുണ്ട്. എന്നാൽ മിക്ക ആചാര്യന്മാരെ സംബന്ധിച്ചിടത്തോളവും ആ വിശേഷണം, സ്വരൂപശോഭയിൽ കവിഞ്ഞ മററു യാതൊരു പ്രയോജനവും ചെയ്യുന്നില്ല. ബുദ്ധദേവനുശേഷം ഒരു ജഗദ്ഗുരുവിനെ ലോകം കണ്ടിട്ടുണ്ടെങ്കിൽ അതു ശ്രീരാമകൃഷ്ണപരമഹംസൻ മാത്രമാണ്.

## സുലളിതമായ സൂക്തങ്ങൾ

പഠിപ്പും പാണ്ഡിത്യവും ഇല്ലാത്ത വെറും ഒരു സാധാരണക്കാരനായിരുന്ന ശ്രീരാമകൃഷ്ണദേവൻ ജന്മനാ സിദ്ധിച്ച ഉൾക്കാഴ്ചയെ വളത്തിയെടുത്ത് ഈശ്വരനെ സാകാരനായും നിരാകാരനായും സാക്ഷാത്കരിച്ചു. അതോടെ, അദ്ദേഹത്തിൽ പരാവിദ്യ സ്വയം പ്രകടമായി. പാണ്ഡിത്യത്തിൻെറ ആടോപമില്ലാത്ത ആ തിരുവായ്മൊഴികളുടെ വൈശദ്യത്തിൽ ഗഹനങ്ങളായ ആദ്ധ്യാത്മികതത്ത്വങ്ങൾ അലിഞ്ഞുചേരുകയാണ് ചെയ്യുന്നതു്. ഇത്ര ലളിതമായ രീതിയിൽ ഈശ്വരസത്തയെ വെളിപ്പെടുത്തുവാൻ ആക്കു കഴിയും? ഈശ്വരനിൽ മനമൂന്നിക്കൊണ്ടു നമ്മുടെ പ്രവത്തനേന്ദ്രിയങ്ങളെ ഏതു വഴിക്കു വ്യാപരിപ്പിച്ചാലും വിരോധമില്ല. ഒരു കൈയ് തൂണിൽ മുറുകെപ്പിടിച്ചുകൊണ്ടു നിങ്ങൾക്കു എന്തഭ്യാസവും കാണിക്കാം. ആ പിടി വിടരുതെന്നുമാത്രം. ഈശ്വരനെ മുൻനിത്തി ചെയ്യുന്ന കമ്മങ്ങളേ വിലപ്പോകയുള്ളൂ. ഒന്നു് എന്ന അക്കത്തെ മുൻനിത്തി എത്ര പൂജ്യങ്ങളിട്ടാലും അതിനെല്ലാം തക്കവിലയുണ്ട്. ഒന്നു മാച്ചുകളഞ്ഞാലൊ? പൂജ്യങ്ങൾ വിലകെട്ടവയായി. കളിയിൽ മുഴുകിയിരിക്കുന്ന ശിശുവിനു കളിക്കോപ്പിലും കളിയിലുമാണ് ശ്രദ്ധ. അമ്മയെ കാണണമെന്നോ അമ്മിഞ്ഞ കുടിക്കണമെന്നോ അവനു ചിന്തതന്നെയില്ല. എന്നാൽ അമ്മയെ അകലത്തിൽപോലും കൺവെട്ടത്തു കണ്ടാലൊ? കളിക്കോപ്പ് വലിച്ചെറിഞ്ഞു് അമ്മയെക്കൊണ്ടെടുപ്പിക്കുവാനും അമ്മിഞ്ഞ കുടിക്കുവാനുംവേണ്ടി കരയുകയായി. അതുപോലെ ഈശ്വരൻെറ ക്ഷണികദശനം പോലും ഭോഗൈശ്വരങ്ങളാകുന്ന കളിക്കോപ്പുകളെ കൈവെടിഞ്ഞു് മനുഷ്യനെ ഈശ്വരാഭിമുഖനാക്കാൻ പ്രേരിപ്പിക്കുന്നു. ഇങ്ങനെ സാമാന്യജനങ്ങൾക്കുപോലും എളുപ്പത്തിൽ മനസ്സിലാകുന്ന രീതിയിലാണു ശ്രീരാമകൃഷ്ണസൂക്തങ്ങളുടെ പോക്കു്. കാവ്യഭംഗിയും ലാളിത്യവും കൂടിച്ചേന്നു അവയുടെ മാധുര്യം അനുഭവിച്ചുതന്നെയറിയണം.

## സേവനം ഈശ്വരാരാധനം

പാവങ്ങളോടു ദയ എന്ന ആശയം ശ്രീരാമകൃഷ്ണദേവനെ ശുണ്ഠിപിടിപ്പിച്ചിട്ടുണ്ട്. പാവങ്ങളോടു ദയ കാണിക്കുന്നുവെന്ന ബോധം മനുഷ്യരിൽ ഭേദബുദ്ധിക്കു വഴിവെയ്ക്കുന്നു. അതിനാൽ മനുഷ്യനെ സേവിക്കുന്നു എന്ന ഭാവനയാണു വേണ്ടതെന്നു ശ്രീരാമകൃഷ്ണദേവൻ ഉപദേശിക്കുന്നു. മാനവസേവയിലൂടെ ഈശ്വരസേവ എന്ന ആശയം കൈയിൽ കിട്ടിയപ്പോൾ വിവേകാനന്ദസ്വാമികൾ ആഹ്ലാദം കൊണ്ടു തുള്ളിച്ചാടി. ഗുരുദേവൻ ഒരു പുതിയ വഴി തൻെറ മുമ്പിൽ തുറന്നിട്ടിരിക്കുന്നുവെന്നും ആ വഴിയിലൂടെ സഞ്ചരിച്ചു് താൻ ലോകത്തിൻെറ മുഖച്ഛായതന്നെ മാററുമെന്നും വിവേകാനന്ദസ്വാമികൾ സഹോദരസന്ന്യസിമാരുടെ മുമ്പിൽ പ്രഖ്യാപിച്ച കഥ പ്രസിദ്ധമാണല്ലൊ. മാനവസേവയിലൂടെ ഈശ്വരസേവ എന്ന ചെറുവാക്യത്തിൽ അന്തർഹിതമായ അത്ഥം, നരനെ നാരായണനെന്ന ബോധ

ത്തോടുകൂടി സേവിക്കുകയെന്ന അദ്വൈതദർശനത്തിന്റേയും ഭക്തിയുടേയും സാധനയിലേയ്ക്കാണു വിരൽചൂണ്ടുന്നതു്. കാന്താരമദ്ധ്യത്തിലിരുന്നു മഹർഷിമാർ നടത്തിയിരുന്ന ഈശ്വരസേവ സമുദായമദ്ധ്യത്തിൽ വെച്ചുള്ള മാനവസേവകൊണ്ടു സാധിക്കാമെന്ന ഗുരുസന്ദേശം ശിഷ്യനു് ഒരു പുതുവെളിച്ചമാണു നല്കിയതു്.

അഹേതുകകൃപാസിന്ധുവായ ശ്രീരാമകൃഷ്ണദേവന്റെ ലളിതമായ ഉപദേശം മാനവജാതിക്കാകമാനം വിലപ്പെട്ടതാണു്. സർവ്വലോകസമ്മാന്യമായ സന്ദേശമാണു് ശ്രീരാമകൃഷ്ണദേവൻ മാനവരാശിയുടെ മുമ്പിൽ വെച്ചിട്ടുള്ളതു്. ഈശ്വരവിശ്വാസത്തിൽ ഊന്നിനിന്നുകൊണ്ടു് ജഗദ്ധിതത്തിനായി പ്രവർത്തിക്കുക എന്ന സന്ദേശം ആരേയും ആരിൽ നിന്നും വേർതിരിച്ചു നിർത്തുന്നില്ല. പ്രത്യുത പരസ്പരം സമാശ്ലിഷ്ടരായി ഒന്നോടെ ഉയരുന്നതിനുള്ള ഉദ്ബോധനമാണതു്.

ശ്രേയോനിധാനമായ ആ ഗുരുചരണങ്ങളെ പിന്തുടർന്നു ജീവിതം ധന്യമാക്കിത്തീർക്കുന്നതിനുള്ള പ്രചോദനം ഉളവാകത്തക്കവണ്ണം നമ്മളിൽ ശ്രീരാമകൃഷ്ണഗുരുദേവൻ അനുഗ്രഹാശിസ്സുകൾ ചൊരിയുമാറാകട്ടെ.

---

# കാളിയമർദ്ദനം

## വി. സി. കൃഷ്ണൻ ഭട്ടതിരിപ്പാടു്

ഉജ്ജീവിതരാം ഗോഗോപാലക –
രുല്പലമാല കൊരുക്കുമ്പോൾ
കടുവിഷമിയലിന കാളിന്ദീജല –
മിളകിപ്പതനിര പെരുകുമ്പോൾ
നീളും കാളിയപത്തികൾമേലേ
കാലുകളൂന്നിക്കാർവർണ്ണൻ,
പരിചൊടു കാളിയമർദ്ദനനർത്തന –
മാടുകയായി മുകിൽവർണ്ണൻ.
ചെന്തളിർ ചൂടിന പവിഴച്ചുണ്ടിനു
മന്ദസ്മിതമൊരു മലരായി.
പീലികൾ ചേർത്തിട്ടഴകൊടു കെട്ടിയ
പീലിത്തിരുമുടിയിളകുന്നു.
സ്വേദം കിനിയും ഫാലതലത്തിൽ
ഗോപിക്കുറികൾ മായുന്നു.
വെള്ളത്തുള്ളികള, ളകത്തുമ്പിൽ
വെള്ളിയലുക്കുകൾ തൂക്കുന്നു.
നൂപുരനിനദം 'ഝിലുഝില'മിട്ടു
'ധിമധിമി' കൊട്ടീ കല്ലോലം.
നീളെ വിരുത്തിയ ഫണപംക്തികളിൽ
കാലുകളൂന്നിക്കാർവർണ്ണൻ
പരിചൊടു കാളിയമർദ്ദനനർത്തന–
മാടുകയായിഹ മുകിൽവർണ്ണൻ.
ഊററം കൂട്ടും ഫണിവരനനിശം
ചീററുകയായി വിഷജ്വാല
കനലൊളി ചിതറും കണ്ണുകൾ രത്ന –
ക്കല്ലുകൾ പോലെ വിളങ്ങുന്നു.
ഉണ്ണിക്കാലുകൾ മസ്തകസീമനി
കുന്നുകണക്കു പതിക്കുമ്പോൾ
ചോരത്തുള്ളികൾ തുപ്പുകയായി
ധീരതകോലും ഫണിരാജൻ.
രുധിരം കലരും കൊടുവിഷമയ്യോ !
തുരുതുരെയുണ്ടു വമിക്കുന്നു !
പൊന്തിയ പത്തികൾ താഴുന്നു; യഹി –
തന്നുടെ നാവുകൾ നീളുന്നു.
വാലാലരിയെ കാലിൽ ചുററിയ
ചുററുകളോരോന്നഴിയുന്നു.
നീളെ വിരുത്തിയ ഫണപംക്തികളിൽ
ക്കാലുകളൂന്നിക്കാർവർണ്ണൻ
പരിചൊടു കാളിയമർദ്ദനനർത്തന–
മാടുകയായിഹ മുകിൽവർണ്ണൻ.
അഴകൊടു നീലത്തഴകൾ പിടിച്ചു
പുഴവക്കത്തഥ മരനിരകൾ
അംബരചാരികൾ കൈകളിലേന്തിയ
വെൺചാമരമായ് മുകിൽനിരകൾ
കണ്ണനെ ഗരുഡൻ കുട ചൂടിച്ചു
വിണ്ണിൽ വിരുത്തിയ പൊൻചിറകാൽ
പിടയും ഫണിയെ പകയൊടു നോക്കീ –
ട്ടമറുന്നുണ്ടു ഖഗരാജൻ.
നീളെ വിരുത്തിയ ഫണപംക്തികളിൽ
കാലുകളൂന്നിക്കാർവർണ്ണൻ
പരിചൊടു കാളിയമർദ്ദനനർത്തന –
മാടുകയായിഹ മുകിൽവർണ്ണൻ.

---

# 'സെൻ'

**മൈത്രാനന്ദസ്വാമി**

സനാതനധമ്മത്തിൻെറ ഒരു വിപ്ലവ സന്താനമാണല്ലൊ ബുദ്ധമതം. സ്വദേശത്തെ ധാമ്മികവിപ്ലവത്താൽ ജ്ഞാനസ്നാനം ചെയ്തു ശുദ്ധീകരിച്ച ബുദ്ധധമ്മത്തിൻെറ വിപ്ലവ വിത്തുകഠം ഏഷ്യയുടെ നാനാ ഭാഗങ്ങളിലും ചിന്നിച്ചിതറുകയുണ്ടായി. അവയിൽ പലതും ചൈനയിൽ ചെന്നു വീണു. ആ മണ്ണിൽ അവ മുളച്ചു, പൊടിച്ചു, ചെടിയായി. ആ ചെടി ജപ്പാനിൽ പറിച്ചുനടപ്പെട്ടു. അതു പൂത്തു. ആ പുഷ്പമാണത്രെ 'സെൻ' അഥവാ 'സെൻ ബുദ്ധിസം.'

ബൗദ്ധൻെറ 'ധ്യാൻ' ചീനൻെറ നാക്കിൽ 'ചാൻ' ആയി. ജപ്പാൻകാരൻെറ മുഖത്തിലതു 'സെൻ'നും.

തഥാഗതൻ ഗതനായിട്ട് ഒരായിരം വഷം കഴിഞ്ഞപ്പോഴാണ് ബോധിധമ്മൻ 'നിർവാണ' വിത്തു ചൈനയിലെ മണ്ണിൽ പാവിയതു്. ഒരു നൂററാണ്ടുകൂടി കഴിഞ്ഞു. ക്രിസ്താബ്ദം 713–ൽ തത്ത്വജ്ഞാനിയും മതപണ്ഡിതനുമായ ഹ്യൂനൈൻ എന്നൊരു ചീനഭിക്ഷു അതിനെ അയൽപക്കമായ ജപ്പാനിലേയ്ക്കു കടത്തി. 'സെൻ' ഒരു മതസമ്പ്രദായമായി. ആയിരമാണ്ടിൽ കൂടുതൽ വിദേശവാസം ചെയ്തിട്ടും ഭാരതീയമുഖച്ഛായ സ്പഷ്ടമായി 'സെന്നി'ൽ കാണുമ്പോഠം നമുക്കു് ആശ്ചര്യവും സന്തോഷവും തോന്നും.

പരിനിവ്വാണത്തിന്നു് അല്പം മുമ്പൊരു ദിവസം വൃദ്ധനായ ബുദ്ധദേവൻ ശിഷ്യന്മാരെയെല്ലാം അരികെ വിളിച്ചു. പുഷ്പാലംകൃതമായ പ്രസംഗപീഠത്തിൽ ബുദ്ധദേവൻ ഉപവിഷ്ടനായി. ഒരുപക്ഷെ അന്ത്യസന്ദേശമായിരിക്കാമെന്നുപോലും അവക്കു തോന്നിയ ഉപദേശം കേഠക്കാൻ കൊതിച്ചുകൊണ്ടു ശിഷ്യർ കാതും കരളും കൂപ്പിച്ചിരിപ്പായി. ശാന്തഗംഭീരനായി മുനി, ഇരുന്നിടത്തുനിന്നും എഴുന്നേററു് രണ്ടടി മുന്നോട്ടു വന്നു. കുനിഞ്ഞു് താഴേനിന്നും ഒരു പൂവെടുത്തു. സ്വന്തം കൺകഠവരെ അതുയർത്തിപ്പിടിച്ചു. പൂ താഴെയിട്ടു വീണ്ടും സ്വസ്ഥാനത്തു പോയിരുന്നു. ശിഷ്യർ അന്യരന്യം പരസ്പരം നോക്കി. കൂട്ടത്തിലുണ്ടായിരുന്ന മഹാകാശ്യപൻ ഗുരുമുഖത്തു നോക്കി മന്ദഹസിച്ചു. തഥാഗതനും മന്ദസ്മിതം തൂകി. അന്നിമിഷത്തിലാണ് 'സെൻ' പിറവി പൂണ്ടതു് എന്നൊരു ഐതിഹ്യമുണ്ടു്.

'ഗുരോസ്തു മൗനം വ്യാഖ്യാനം ശിഷ്യാസ്തു ഛിന്നസംശയാഃ.' (ഗുരുവിൻെറ മൗനത്തിലൂടെയുള്ള വ്യാഖ്യാനംകൊണ്ടു ശിഷ്യന്മാർ ഛിന്നസംശയരായി.) എന്നു നിത്യം സ്മരിക്കുന്ന ഹിന്ദുവിന്നു് ഇതു വിശ്വസനീയമായ ഒരൈതിഹ്യംതന്നെ. മൗനവ്യാഖ്യാനത്തിലൂടെ ജ്ഞാനദാനം നമ്മുടെ ധമ്മത്തിൽ പരമ്പരാഗതമായി അംഗീകരിക്കപ്പെട്ടിട്ടുള്ളതാണല്ലൊ.

'സെന്നി'ൻെറ പൊരുഠം അതിഗഹനമെന്നും വാഗതീതമെന്നും ദൃഢമായി വിശ്വസിക്കുന്ന വ്യാഖ്യാതാക്കഠം അസ്പഷ്ടശൈലിയിലൂടെ ദുർഗ്രാഹ്യരീതിയിൽ വ്യാഖ്യാനങ്ങഠം എഴുതിനിറച്ചു. 'സെൻ' ആക്കും എത്തും പിടിയും കിട്ടാത്തതായി. ബൗദ്ധധമ്മം 'നിവ്വാണ'ത്തെ ലക്ഷ്യമാക്കിയിട്ടുള്ളതാണെങ്കിൽ, സെന്നിലെ 'സതോറി' (സാക്ഷാൽക്കാരം) നിവ്വാണവുമായി ബന്ധമില്ലാത്തതത്രെ ! സത്തയെ സമീപിക്കുന്നതിന്നു് ഒരു പുത്തൻപദ്ധതിയും ഒരു പുതിയ ഉഠംക്കാഴ്ചയും നൽകുന്നുവെന്നേ 'സെൻ' അവകാശപ്പെടുന്നുള്ളു. ഈശ്വരനും, ആത്മാവും, നിവ്വാണവുമൊന്നുമില്ല. (ബലേ, ഭേഷ് !) പൊരുഠം ദുർഗ്രാഹ്യം, വ്യാഖ്യാനം അസ്പഷ്ടം. (അതങ്ങനെതന്നേയാ വേണ്ടതു് !) സാധനാപദ്ധതിയിൽ പഴഞ്ചത്തം ലേശവുമില്ല. (ആവൂ,

വളരെ സമാധാനം !!!) പിക്കാസോവിൻെറ യുഗത്തിൽ ജീവിക്കുന്ന നമുക്കു് മുഖം നഷ്ട പ്പെടാതെ, അതായതു്, ലജ്ജ കൂടാതേയും അയിത്തം കൂടാതേയും ചെന്നു കയറാവുന്ന ഒരു നവീന സമ്പ്രദായം ! അങ്ങനെ കരുതി പാശ്ചാത്യലോകത്തിലെ ബുദ്ധിജീവികഠം പടല പടലയായി സെന്നിസ്റ്ററുകളായി മാറുന്നുവത്രെ !

'സെൻ' വാഗതീതവും അതിഗഹനവു മെന്നു മുമ്പു പറഞ്ഞതിനെ സൂചിപ്പിക്കുന്ന ഒരു പഴങ്കഥയുണ്ടു്. ഒരു ഗ്രാമീണൻ ഒരു നാടു തെണ്ടൽ കഴിച്ചു മടങ്ങിയെത്തി. അങ്ങു മറു നാട്ടിൽ കണ്ട ഒരു 'മുങ്കാണാ'പ്പഴത്തെപ്പററി നാട്ടുകാരോടു വിവരിക്കാനാരംഭിച്ചു. അവ രാരും കണ്ടതും കേട്ടതുമല്ലാത്തതിനെ അവക്കു പറഞ്ഞു മനസ്സിലാക്കാൻ അയാഠം വിഷ മിച്ചു. ഗ്രാമീണൻ ചുററും കൂടിയവരോടു ചോദിച്ചു: 'ആപ്പിഠം പഴം നിങ്ങഠം കണ്ടിട്ടു ണ്ടല്ലൊ ?'

ഗ്രാമീണർ: 'ഉവ്വു്'.

'ഓറഞ്ചോ ?'

'ഓഹോ.'

'മാമ്പഴം എന്തെന്നു അറിയുമല്ലൊ ?'

'അറിയുംന്നു്'.

'വാഴപ്പഴം ?'

'അറിയും, അറിയും.' ശ്രോതാക്കഠം അക്ഷ മരായി. ഗ്രാമീണൻ ഒന്നു നിത്തി, മേലും കീഴും നോക്കി, തലയും ചൊറിഞ്ഞു്, ''ശരി, ഈ 'മുങ്കാണാപ്പഴം' അവയെപ്പോലെ ഒന്നും അല്ല.'' ഇത്രയുംപറഞ്ഞു് അയാഠം വിവരണം നിത്തി.

'ശ്രുതയസ്ത്വയി ഹി ഫലന്ത്യതന്നിരസനേന.' (നീയല്ലാത്തതിനെയെല്ലാം നിരസിക്കുന്നതു കൊണ്ടേ ശ്രുതികഠം നിന്നിൽ പ്രയോജനപ്പെടു ന്നുള്ളു.) 'നേതി', 'നേതി' (ഇതല്ല ഇതല്ല), 'യതോ വാചോ നിവത്തന്തേ അപ്രാപ്യ മന സാ സഹ' (പ്രാപിക്കാനാവാതെ മനസ്സോടു കൂടി വാക്കുകഠം പിൻമടങ്ങുന്നതു യാതൊന്നിൽ നിന്നോ) 'സ വൈ ന ദേവാസുരമത്ത്യതി ര്യങ്ങ് ന സ്ത്രീ ന ഷണ്ഡോ ന പുമാൻ ന ജന്തുഃ, നായം ഗുണഃ കമ്മ ന സന്ന ചാസൻ നിഷേധ ശേഷോ......' (ദേവനോ, അസുരനോ, മനു ഷ്യനോ, തിര്യക്കോ, സ്ത്രീയോ, പുരുഷനോ, ഷണ്ഡനോ ജന്തുവോ, ഗുണമോ, കമ്മമോ, സത്തോ, അസത്തോ ഒന്നുമല്ലവൻ, നിഷേധ ശേഷൻ – എല്ലാം നിഷേധിച്ചാൽ ബാക്കി യുള്ളതു് അവനാണു്...) എന്നെല്ലാം കേട്ടു തഴ മ്പിച്ച കാതുകഠംക്കു് വാഗതീതം മാത്രമല്ല, മനോ/തീതം കൂടിയും ആകാമായിരുന്നു സെൻ എന്നും, 'നിഷേധശേഷ'ത്തിൽ അവസാനി പ്പിക്കാതെ 'ജയതാദശേഷഃ' എന്നുംകൂടി കൂട്ടി യിരുന്നുവെങ്കിൽ നല്ല 'ക്ഷ'യാകുമായിരുന്നു വെന്നും നേരിയ ഒരഭിപ്രായവ്യത്യാസം മാത്രമേ തോന്നുകയുള്ളൂ. 'യദ്ദതേ ന നിഷേ ധസിദ്ധിഃ' (യാതൊന്നില്ലെങ്കിൽ നിഷേധ ത്തിനുപോലും നിലനിൽപ്പില്ല) എന്നൊന്നു് ഉച്ചത്തിൽ ചിലർ വിളിച്ചു കൂവിയെന്നും വരാം.

പ്രശ്നങ്ങഠംക്കുത്തരവും, അറിവും പുറമേ തേടുകയല്ല, തന്നുള്ളത്തിൽ തിരയുകയാണു വേണ്ടതു് എന്നു 'സെൻ' നിർദ്ദേശിക്കുന്നു. പത്മ ജൻ പത്മനാളത്തിൽ തിരഞ്ഞുകാണാഞ്ഞു് തപഃ തപഃ എന്ന അശരീരി കേട്ടു്, ആയിര മാണ്ടു് ഉള്ളോട്ടു നോക്കി പരം പൊരുളിനെ കണ്ടെത്തി എന്ന പഴമ്പുരാണം പറഞ്ഞതും ഇതുതന്നെയാണു്.

പ്രശ്നങ്ങളുടെ ഉറവിടത്തിൽ അവയ്ക്കു് ഉത്തരം കാണാമെന്നു 'സെൻ'. (ഈയിടെയല്ലേ രമണമഹഷിയും നമ്മോടു ഇതുതന്നെ പറ ഞ്ഞതു് ?) അതുകൊണ്ടു പുറത്തേയ്ക്കല്ല, അക ത്തേയ്ക്കു നോക്കുവാൻ 'സെൻ' പ്രോത്സാഹി പ്പിക്കുന്നു. കാഠകത്തിലെ,

പരാഞ്ചി ഖാനി വ്യതൃണത് സ്വയംഭൂഃ, തസ്മാത്
പരാങ് പശ്യതി നാന്തരാത്മൻ, കശ്ചിദ്ധീരഃ
പ്രത്യഗാത്മാനമൈക്ഷദാവൃത്തചക്ഷുരമൃതത്വമിച്ഛൻ.

''പുറം നോക്കി'കളായാണു് പരേശൻ പഞ്ചേ ന്ദ്രിയങ്ങളെ സൃഷ്ടിച്ചതു്. അവയെ 'അകം നോക്കി'കളാക്കി മാററി, ഉള്ളിലിരിക്കുംപരം പൊരുളിനെ പാക്കുന്നു അല്പം ചില മാമുനി കഠം.'' എന്നതിൻെറ ഒരു മാറെറാലിയല്ലെ കേഠംക്കുന്നതു് ?

മനം വേണ്ടപോലെ നൊന്താൽ മറുപടി ഉടനടി കിട്ടുമെന്നും, വാഗ്രൂപം കൊള്ളുന്ന പാണ്ഡിത്യമല്ല, മറിച്ചു് ഈ നോവുതോന്നൽ ആണു് പ്രധാനമെന്നും 'സെൻ' സിദ്ധാന്തി

ക്കന്നു. 'കേഴക, കേഴക...കേഴവോക്കാത്മദ നാണു ദൈവം' എന്നും, പാണ്ഡിത്യത്തിന്നു പൂമുഖംവരെ പോകാം, എന്നാൽ പ്രേമത്തിന്നു അന്തഃപുരത്തിലും അടുക്കളയിലും കയറിച്ചെല്ലാമെന്നുമുള്ള ശ്രീരാമകൃഷ്ണവാണികളും സ്മരിച്ചു പോകില്ലേ ?

ബുദ്ധിക്കസെത്തിനേക്കാരം പ്രേമിയുടെ ഉരംക്കാഴ്ചയെയാണ് 'സെൻ' മതിക്കുന്നതു്. വ്യഥാവാദത്തിൽനിന്നൊഴിഞ്ഞു്, ശബ്ദജാലബദ്ധനാകാതെ, മനനധ്യാനാദികരംകൊണ്ടു ശിക്ഷിതവും സ്വനിയന്ത്രിതവുമായ മനസ്സു വേണം 'സതോറി' (സെന്നിലെ സാക്ഷാത്ക്കാരം) ഉണ്ടാകണമെങ്കിൽ. സവ്വവിധമുള്ള അനുഭവങ്ങളെക്കുറിച്ചും തികച്ചും പുത്തനായ ഒരു കാഴ്ചപ്പാടുണ്ടാകലാണത്രെ ഈ 'സതോറി.' പ്രബുദ്ധത ഈ 'സതോറി'യിൽനിന്നും ഭിന്നമത്രെ! ജന്മമെടുത്താലുണ്ടാകുന്ന താപങ്ങളിൽനിന്നും മുക്തി നേടിത്തരുന്ന നിവ്വാണമെന്ന സത്യസാക്ഷാത്ക്കാരമാണല്ലൊ ബുദ്ധൻ തേടിയതും നേടിയതും! ബുദ്ധന്റെ ആ പ്രബുദ്ധതയോടു് സദൃശമെങ്കിലും സമമല്ലത്രെ 'സതോറി'. സംസാരചക്രത്തിൽനിന്നും മോചനം നേടുക എന്ന ലക്ഷ്യമില്ലത്രെ സെന്നിനു്. പിന്നേയൊ? ദൃശ്യത്തെക്കുറിച്ചു് ഒരു നൂതനവീക്ഷണത്തിനും, സത്തയിലോട്ടു ധ്യാനപരമായ ഒരു സമീപനത്തിനും മാത്രമേ സെന്നിൽ പ്രസക്തിയുള്ളുവത്രെ. 'അഭയേ ഭയദശിനഃ' എന്ന ഗൗഡപാദപരിഹാസം എത്ര കുറിക്കുകൊള്ളുന്നു! 'നിവ്വാണ'ത്തിൽ മായം ചേക്കാനുള്ള ഒരു വൃഥാശ്രമമല്ലെ 'സതോറി'ക്കു് ഇത്തരം വ്യാഖ്യാനംകൊടുക്കൽ ? കാക്കക്കൂട്ടിൽ വിരിഞ്ഞു എന്നതുകൊണ്ടു കുയിൽ കുയിലല്ലാതെ കാക്കയാകുമോ ? 'സെന്നി'ൽ വിരിഞ്ഞ നിവ്വാണത്തെ 'സതോറി' എന്നൊക്കെ പേരിട്ടു വിളിച്ചാലും എങ്ങനെയെല്ലാം വ്യാഖ്യാനിച്ചാലും ഫലത്തിൽ അതു നിർവാണം നേടിത്തരുന്ന മുക്തിമാർഗ്ഗംതന്നെ എന്നേ സെൻമതം പഠിക്കുന്ന ഒരു ഹിന്ദുവിന്നു തോന്നുകയുള്ളു.

അലൻ ഡബ്ല്യു. വാററസ് എന്ന സെൻമതപണ്ഡിതൻ 'സതോറി' നിർവാണംതന്നെ എന്നും, 'സെൻ' ഒരു മോക്ഷമാർഗ്ഗമെന്നും തീത്തുപറയുന്നുണ്ടു്. സെന്നിന്റെ ഒരു അന്തർധാര എല്ലാ മതങ്ങളിലും ഉണ്ടെന്നും അദ്ദേഹത്തിന്നു വാദമുണ്ടു്.' ''സെൻ' ഇംഗ്ലീഷുസാഹിത്യത്തിലും പൗരസ്ത്യേതിഹാസപുരാണങ്ങളിലും'' എന്നൊരു വിശിഷ്ടഗ്രന്ഥം ആർ.എച്ച്. ബ്ലൈത്ത് എന്നൊരു മഹാൻ എഴുതിയിട്ടുണ്ടു്. ഭാരതീയക്കു രസാവഹമായിരിക്കും ആ പുസ്തകം. എന്നാൽ ഇവിടെയൊന്നും കിട്ടാനില്ല. ജപ്പാനിലാണതു് പ്രസിദ്ധം ചെയ്തിട്ടുള്ളതു്.

'സതോറി' എന്ന അനുഭൂതി ഉരംക്കൊള്ളാൻ ഒരുവനെ അഹനാക്കുന്ന ശിക്ഷണസമ്പ്രദായങ്ങരം ഉണ്ടു്. 'മോൺഡോ' എന്നും 'കൊയാൺ' എന്നും പറയപ്പെടുന്ന ഗുരുശിഷ്യസംവാദരൂപത്തിലുള്ള ബോധനങ്ങളാണവ. ഉപനിഷത്തുകളിലും വേദാന്തപ്രകരണങ്ങളിലും സാധാരണ കണ്ടുവരുന്നതുതന്നെ. ദീക്ഷിതരല്ലാത്തവക്കു്—അതായതു്, ഗുരുമുഖത്തിൽനിന്നും അത്ഥം ഗ്രഹിക്കാത്തവക്കു്— വിഡ്ഢിത്തം പുലമ്പുന്നവെന്നോ അഥവാ നിരത്ഥകങ്ങളായ സമസ്യകളെന്നോ തോന്നിപ്പോകും ഈ ചോദ്യോത്തരങ്ങരം കേട്ടാൽ.

'ഇന്നലെ രാത്രി ഒരു മരക്കുതിര മോങ്ങുകയും, മൺപാവ നൃത്തം തുള്ളുകയും ചെയ്തു.'

'രണ്ടു കൈകരം ചേത്തടിച്ചാൽ ശബ്ദമുണ്ടു്; ഒരു കൈകൊണ്ടുള്ള ശബ്ദം ശ്രവിക്കൂ!'

'ഒരു കൈകൊണ്ടുള്ള ശബ്ദം കേട്ടിട്ടുണ്ടെങ്കിൽ എന്നെക്കൂടി കേരംപ്പിക്കൂ!'

ഇങ്ങനെ പോകുന്നു 'മോൺഡോ'വിന്റെ രീതി. ഉപനിഷത്തുകളിലും നമ്മുടെ ശാസ്ത്രങ്ങളിലും ഇത്തരം വിഡ്ഢിത്തമെന്നു തോന്നുന്നതൊന്നും കാണുകയില്ല എന്നു പറയാൻ ഒരുങ്ങേണ്ട. മററു പദങ്ങളിൽനിന്നും ചോത്തിയെടുത്തു തനിച്ചാക്കിയാൽ ശരിക്കും 'മോൺഡോ' ആകാവുന്ന ചിലതു് അവയിലുണ്ടു്. ഉദാഹരണമായി, 'അജസ്യ വാത്താം സഖേ കീത്തയ' (സഖാവേ, പിറക്കാത്തവന്റെ ചരിത്രം പറയൂ,) 'അരൂപായോരുരൂപായ' (രൂപമില്ലാത്ത ബഹുരൂപിയെന്നും) 'അനീഹന്റെ ഈഹ' (കമ്മം ചെയ്യാത്തവന്റെ കമ്മങ്ങരം) എന്നും മററും ഉള്ളവ നമുക്കു പുരാണങ്ങളിൽ സുപരിചിതങ്ങളാണല്ലൊ. കൂടാതെ,'ശയാനോ യാതി സവ്വതഃ' (കിടന്നുകൊണ്ടു് എല്ലായിടത്തും പോകുന്നു), 'തദേജതി തന്നൈജതി തദ്ദൂരേ തദന്തികേ' (അതിളകുന്നു, ഇളകുന്നില്ല, അതു ദൂരെ എന്നാലും സമീപം),'തദന്തരസ്യ സവ്വസ്യ

തദു സർവ്വസ്യാസ്യ ബാഹ്യതഃ' (അതു് എല്ലാററിൻേറയും ഉള്ളിൽ, അതെല്ലാററിൻേറയും പുറത്തും) 'അണോരണീയാൻ മഹതോ മഹീയാൻ' (അണുവിനേക്കാാം അണു, മഹത്തായതിനേക്കാാം മഹത്തു്) എന്നിങ്ങനെ പരസ്പര വിരുദ്ധങ്ങളെന്നു തോന്നുമാറുള്ള ഉപനിഷദ് വാക്യങ്ങരം കേരംക്കുമ്പോരം, അപരിചിതനു 'മോൺഡോ' കേട്ടാലത്തെപ്പോലെ തോന്നുമല്ലോ.

'കൊയാൺ' ഒരു സമസ്യയോ വാക്കുകളെക്കൊണ്ടുള്ള കളിയോ എന്നു തോന്നിയേക്കാം. ശിഷ്യൻ ചുഴിഞ്ഞാലോചിച്ചു നോക്കേണ്ട ചില ചൊല്ലുകളാണവ. സംശയം ഉളവാക്കി, സംശയത്തെ അതിൻെറ പാരമൃത്തിലെത്തിക്കുക എന്ന ലക്ഷ്യമാണീ 'കൊയാൺ' ചൊല്ലുകരം ചെയ്യുന്നതത്രെ! ഗുരുശിഷ്യസംവാദരൂപത്തിലുള്ള 'കൊയാൺ'ൻെറ ഒരു മാതൃക കേരംക്കു.

ശിഷ്യൻ: സത്യനിഷ്ഠയ്ക്കു യോഗ്യമായ മനസ്സു് എങ്ങനെയിരിക്കും ?

ഗുരു: നിഷ്ഠാവാനൊരു സത്യവുമില്ല, യോഗ്യമാക്കേണ്ടതായ മനസ്സുമില്ല.

ശിഷ്യൻ: യോഗ്യമാക്കേണ്ട മനസ്സും നിഷ്ഠ നേടേണ്ട സത്യവുമില്ലെങ്കിൽ എന്തിന്നായി 'സെൻ' പഠിക്കുന്നവരും സത്യനിഷ്ഠയിൽ ശിക്ഷ നേടുന്നവരുമായ ഈ ഭിക്ഷുക്കരം അങ്ങേയ്ക്കു ചുററും ദിവസവും കൂടുന്നു ?

ഗുരു: ഒരിഞ്ചുപോലും സ്ഥലം നൽകാനില്ല എനിക്കു്. പിന്നെങ്ങനെ ഭിക്ഷുക്കളെ ഞാൻ ശേഖരിച്ചുകൂട്ടുന്നു ? എനിക്കു നാക്കില്ല; പിന്നെ, എങ്ങനെ ഞാൻ അന്യനെ അരികെ വിളിക്കാനാണു് ?

ശിഷ്യൻ: ഇത്തരം നുണ മുഖത്തു നോക്കി പറയുകയോ ?

ഗുരു: അന്യരെ ഉപദേശിക്കാൻ നാക്കില്ലാത്ത ഞാൻ എങ്ങനെ നുണ പറയാനാണു് ?

ശിഷ്യൻ: അങ്ങയുടെ പേച്ചു് എനിക്കു മനസ്സിലാകുന്നില്ല.

ഗുരു: എനിക്കുതന്നേയും അതു മനസ്സിലായിട്ടില്ല.

എന്താ കൊള്ളാമോ 'കൊയാൺ' ? ഇത്തരം ചോദ്യോത്തരങ്ങരം നമുക്കില്ല എന്നു തോന്നുന്നുണ്ടോ ? യമുന കടക്കാൻ കടത്തില്ലാതെ ഗോപികരം നില്ക്കുമ്പോരം വ്യാസൻ അവിടെ വരികയും, ഗോപികരം അവരുടെ വിഷമം പറഞ്ഞപ്പോരം അതിനുത്തരം പറയാതെ വിശപ്പിന്നാഹാരം ചോദിക്കുകയും, കൊടുത്തതെല്ലാം തിന്നു്, 'ഞാനൊന്നും തിന്നില്ലെങ്കിൽ യമുന വഴി തരട്ടെ'യെന്നു പറഞ്ഞപ്പോരം യമുന വഴി വിട്ടുകൊടുക്കുകയും ചെയ്തതായ കഥ ഒരു 'കൊയാൺ' ആയെഴുതുവാൻ പററിയതാണു്. ഇത്തരം ചിലതു് നമ്മുടെ പുരാണങ്ങളിലും മററും അങ്ങിങ്ങു കാണാം.

'സെൻ' മതത്തിൻെറ തായ്‌വേരോട്ടന്നതു് ബുദ്ധമതത്തിലും 'ടാഒാ' മതത്തിലുമാണു്. 'യസ്യാമതം തസ്യ മതം, മതം യസ്യ ന വേദ സഃ' എന്നതു് കേനോപനിഷത്തിലെ മാത്രമല്ല 'ടാഒാ'വിൻേറയും ഒരു മന്ത്രമാണു്, യാതൊരു മാററവുമില്ലാതെ. 'ടാഒാ' സൂത്രകർത്താവു ലാഒസെ എന്നൊരു ചീനനാണു്, ബുദ്ധൻെറ സമകാലീനൻ.

'സെൻ' മററു മതങ്ങളെപ്പോലെ ഒരു മതമല്ല; തത്വചിന്തയല്ല. ആസ്തികമല്ല, നാസ്തികമല്ല; ഏകദൈവമോ ബഹുദൈവങ്ങളോ ഇല്ല. അതിൻേറതായ വേദമോ ശാസ്ത്രങ്ങളോ ഇല്ല. ഏതെങ്കിലും സിദ്ധാന്തത്തേയോ സിദ്ധാന്തങ്ങളേയോ പഠിപ്പിക്കുന്നില്ല, പ്രചരിപ്പിക്കുന്നുമില്ല. നിഷേധകവുമല്ല.

ശബ്ദജാലത്തിൽനിന്നും യുക്തിയിൽനിന്നും മനസ്സിനെ മോചിപ്പിക്കുന്നതിനുള്ള ഒരു ശ്രമമാണതു്. സമാധിപ്രധാനമാണു്. സംശയം ചോദിക്കുവാനുള്ള സെന്നിൻെറ മാർഗ്ഗം സംശയത്തെ പുറകോട്ടു പുറകോട്ടു് അങ്ങേയററത്തേയ്ക്കു് ഉന്തിത്തള്ളുകയാണു്. വാഗതീതമായ, സർഗ്ഗാത്മകമായ ഒരു അനുഭൂതിയാണു് 'സെൻ'.

മതമാത്സര്യമോ, മാർഗ്ഗംചേർക്കലോ ഇല്ല സെന്നിൽ. സ്വമതവിശ്വാസങ്ങളെ കൈയ്‌വിടാതെ ആർക്കും ഒരു അന്വേഷണയാത്ര നടത്താം സെന്നിലൂടെ. അതിലൂടെ പോകുന്ന പോക്കിൽ സ്വസ്വരൂപവും ഒന്നന്വേഷിക്കാം വേണമെന്നുണ്ടെങ്കിൽ. ഒരു പക്ഷെ കൂടുതൽ ഗാഢമായ ഒരു സമാധ്യനുഭൂതി ലഭിച്ചുവെന്നും വരാം.

# ജഗദംബ – ലീലാപടത്തിനുള്ളിൽ

രമേശ്

കാലാദിയായ മുരന്നുലാലെ നെയ്യുമൊരു
ലീലാപടം വേതി മെയ്—
മേലാകെ മൂടമതിനാലാരുമുള്ളതറി—
വീലാഗമാന്തനിലയേ!

(പരബ്രഹ്മസത്തയിൽ വാസമുറപ്പിച്ചിരിക്കുന്ന അമ്മേ, അവിടുന്ന് ദേശകാലനിമിത്തങ്ങളാകുന്ന ദുർബ്ബലമായ നൂലുകൊണ്ടു് നെയ്ത വസ്ത്രത്താൽ ശരീരം മൂടിയിരിക്കുന്നു. അതുകൊണ്ടു് സത്യമെന്തെന്നു് ആർക്കും പിടികിട്ടുന്നില്ല.)

—ജനനീനവരത്നമഞ്ജരി. ശ്ലോകം 5.

ശ്രീനാരായണഗുരുദേവൻ ജഗജ്ജനനിയെ സ്തുതിക്കുവാനുപയോഗിക്കുന്ന ഈ ശ്ലോകാർദ്ധം, ശ്രീശാരദാദേവിയുടെ രൂപഭാവങ്ങളുടെ ഒരു തൂലികാചിത്രമായിത്തോന്നുന്നു. രൂപത്തിൽ, ദേവി തികച്ചുമൊരു ഗ്രാമീണസ്ത്രീ. ശരീരം വസ്ത്രാവൃതം. മുഖം ലജ്ജാവനമ്രം. എല്ലാവരുടെയും ദൃഷ്ടിയിൽനിന്നകന്നു് ആളകന്ന പ്രദേശത്താണു് താമസം. അടുത്തവർക്കുമാത്രം ആ മന്ദസ്മിതാസ്യം കാണാം; ശാന്തി അനുഭവിക്കാം! ഭാവത്തിലും അമ്മ സാധാരണക്കാരുടെ ദൃഷ്ടിയിൽ വെറുമൊരു സാധാരണക്കാരിയാണു്. കാലദേശങ്ങൾ, ബന്ധുമിത്രങ്ങൾ, സുഖദുഃഖങ്ങൾ എന്നീ നൂലുകൊണ്ടു നെയ്തെടുത്ത കുടുംബജീവിതമാകുന്ന മൂടുപടംകൊണ്ടു് മൂടിയാണു് ദേവി ഇരിക്കുന്നതു്. ആ മൂടുപടത്തിന്റെ നൂലുകളുടെയും ദുർബ്ബലമാണെന്നു് അറിയാത്ത മനുഷ്യനു് അതിനുള്ളിലിരിക്കുന്ന ജ്ഞാനസ്വരൂപിണിയും ജ്ഞാനദായിനിയും ആയ ജഗജ്ജനനിയെ അറിയുക സാദ്ധ്യമല്ല. ആ ലീലാപടത്തിലെ വർണ്ണചിത്രങ്ങളെ മാത്രം വർണ്ണിക്കുകയോ വൈരൂപ്യങ്ങളെ മാത്രം വിമർശിക്കുകയോ ചെയ്യുന്ന മനുഷ്യൻ, വാസ്തവത്തിൽ അറിയേണ്ടതല്ല അറിഞ്ഞതും, വർണ്ണിച്ചതും, വിമർശിച്ചതും.

ആരാണീ ശാരദാദേവി ? അദ്വൈതാനുഭൂതിയുടെ അപാരതയെ സ്ത്രീത്വമാകുന്ന ലീലാപടംകൊണ്ടു് മൂടി പരിമിതയെപ്പോലെ തോന്നിപ്പിക്കുന്ന വ്യക്തിവിശേഷം എന്നേ പറയുവാനൊക്കൂ, ദേവിയെക്കുറിച്ചു്. ലീലാപടമാകുന്ന മൂടുപടത്തെയും അതിന്റെ ദുർബ്ബലതയെയും അറിഞ്ഞാൽ മാത്രമേ അമ്മയുടെ യഥാർത്ഥരൂപം അറിയാനൊക്കൂ.

ജനനംമുതൽ മഹാസമാധിവരെയുള്ള സാധാരണത്വമാണു് ആ മൂടുപടം. മാതാപിതാക്കൾക്കു് ഇഷ്ടപ്പെട്ടിരുന്ന ഒരു പെൺകുട്ടി എന്നതിൽ കവിഞ്ഞൊന്നുമില്ല, ബാല്യത്തെ സംബന്ധിച്ചടത്തോളം. സാധാരണ പെൺകുട്ടികൾക്കുള്ളതുപോലെ ആഭരണക്കൊതിപോലും ഉണ്ടായിരുന്നു. വലുതായപ്പോൾ ഭർത്താവിനോടൊത്തുകഴിഞ്ഞു. വിധവയായപ്പോൾ ബന്ധുക്കളുടെ കൂടെ ജീവിച്ചു. ബന്ധുക്കളിൽ ചിലരോടുള്ള മമതയാണെങ്കിൽ അതിഭയങ്കരം! ചില ബന്ധുക്കൾ മരിച്ചപ്പോൾ 'എന്റെ വലതു കൈയ് പോയി, ജീവിതസാധ്യത്തിന്റെ മൂലക്കല്ലടർന്നു. ഇനി ജീവിച്ചിട്ടു് കാര്യമില്ല.' എന്നെല്ലാം പറഞ്ഞു് മുറവിളി കൂട്ടുകപോലും ചെയ്യുന്നുണ്ടു് ചിലപ്പോൾ. ബന്ധുക്കൾ തമ്മിൽ വഴക്കടിക്കുമ്പോൾ, 'ഇങ്ങനെയൊരു കുടുംബത്തിൽ വന്നു പിറക്കേണ്ടിവന്നല്ലോ,' എന്നു പറഞ്ഞു് പരിതപിക്കുന്നു. മഹാസമാധിയോടടുത്തു് രോഗാവസ്ഥയിൽ പല കാര്യങ്ങൾക്കും ശാഠ്യം പിടിക്കുന്നു. ഇതെല്ലാം വെച്ചുനോക്കുമ്പോൾ ശ്രീശാരദാദേവിയെ എങ്ങനെയാണു് ജഗദംബയായോ അദ്വൈതാനുഭൂതി നേടിയ ജീവന്മുക്തയായോ കണക്കാക്കുക ? സാധാരണ ആർക്കും തോന്നാവുന്ന ഒരു സംശയം, അഥവാ ചോദിക്കാവുന്ന ഒരു ചോദ്യം മാത്രമാണതു്.

അഗാധവും വിശാലവുമായ ജലാശയം പായൽപ്പടപ്പുകൊണ്ടു മൂടിക്കിടക്കുമ്പോൾ, പച്ച വിരിച്ച പാടമാണെന്നു് നാം ചില

പ്പോരം തെററിദ്ധരിക്കാറുണ്ട്. അകലെ നിന്ന ങ്ങനെയൊരു നിഗമനത്തിലെത്തിയാൽ അതു് ഒരു വിഡ്ഢിത്തം മാത്രമാണ്. ശ്രീശാരദാദേവി യെക്കുറിച്ച് തെററായി ധരിച്ചിട്ടുള്ളവരും ഇതു പോലെ അബദ്ധത്തിൽ ചാടുന്നു. മേൽ വിവ രിച്ച ലോകസാധാരണമായ പ്രകൃതി, അത്യ ഗാധമായ അദ്വൈതാനുഭൂതിയുടെ ഒരു കവചം മാത്രമായിരുന്നു. ജഗദംബ സ്വയം നിർമ്മിച്ച, മുമുക്ഷുത്വമാകുന്ന അംഗുലീസ്പർശനംകൊണ്ടു് പൊട്ടിയകലുന്ന, മായാമറ മാത്രമായിരുന്നു അതു്. അതിനുള്ളിലായിരുന്നു യഥാർത്ഥശാരദാ ദേവി കുടികൊണ്ടതു്.

ഒരു വ്യക്തിയുടെ ഹൃദയമിടിപ്പ് മനസ്സി ലാക്കുന്നതു് ഹൃദയം പിടിച്ചു ഞെക്കി നോക്കി യല്ല; ശരീരചലനത്തെ നോക്കിയുമല്ല; നാഡീ സ്പന്ദനമാണ് അതിന്റെ മാനദണ്ഡം. അതു പോലെ വ്യക്തിയുടെ വ്യക്തിത്വത്തെ അറിയു ന്നതു് ഉള്ളിൽ കടന്നു നോക്കിയോ, വല്ലപ്പോഴു മുണ്ടാകുന്ന പ്രവർത്തനങ്ങളിൽനിന്നോ അല്ല; പ്രത്യുത, നാഡീചലനംപോലെ നിരന്തരം പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന സ്വഭാവവിശേഷ ത്തെ അടിസ്ഥാനമാക്കിയാണ് — അതിനെ വെളിവാക്കുന്ന വാക്കുകളിൽനിന്നും പ്രവർത്തന ങ്ങളിൽനിന്നുമാണ്. നാഡീസ്പന്ദനം ഹൃദയ സ്പന്ദനത്തെയെന്നപോലെ, ശ്രീശാരദാദേവി യുടെ അദ്വൈതാനുഭൂതിയെ വെളിവാക്കുന്ന തായിരുന്നു ആ ജീവിതത്തിലെ ഓരോ വാക്കും പ്രവൃത്തിയും.

ദാരിദ്ര്യംകൊണ്ടു് കൊള്ളയും കൊലയും ജീവിതവൃത്തിയായി സ്വീകരിച്ച ഒരു മുസ്ലീമാ യിരുന്നു അമ്ജദ്. മതംകൊണ്ടു് 'മ്ലേച്ഛ'നും പ്രവർത്തനംകൊണ്ടു് ഭീകരനുമായ അയാളോടു് സംസാരിക്കുവാൻപോലും ആരും ധൈര്യപ്പെട്ടി രുന്നില്ല—വിശേഷിച്ചും ബ്രാഹ്മണർ. ഒരു ദിവ സം അയാരം കുറച്ചു വാഴപ്പഴം കൊണ്ടുവന്നു, ശ്രീരാ മകൃഷ്ണനു നിവേദിക്കാൻ. എല്ലാവരാലും വെറുക്ക പ്പെടുന്ന തന്റെ ഉപഹാരം ദേവി സ്വീകരി ക്കുമോ എന്നു് അയാരംക്കു് സംശയം ഉണ്ടായി രുന്നു; എങ്കിലും സ്വീകരിക്കണമെന്നു് അപേ ക്ഷിച്ചു. അമ്മ യാതൊരു വൈമനസ്യവും കൂടാതെ, സസന്തോഷം, അതു ഭഗവാനു നിവേ ദിച്ചു. അന്നു് ബ്രാഹ്മണരുടെ വരാന്തയിലോ മുററത്തു പോലുമോ ഒരു മുസ്ലീമിനു് കയറിക്കൂ ടായിരുന്നു. എന്നാൽ ദേവി അയാളെ വിളിച്ചു വരാന്തയിൽ ഇരുത്തി. ഊണു കൊടുക്കുവാൻ വീട്ടിലുള്ള ഒരു സ്ത്രീയെ വിളിച്ചു് ചട്ടം കെട്ടി. ഒരു മുസ്ലീമിനെ വരാന്തയിൽ ഇരു ത്തിയതുതന്നെ കടന്ന കൈയ്യ്. പോരാത്ത തിനു്, ഒരു ബ്രാഹ്മണസ്ത്രീ വിളമ്പികൊടുക്കേ ണ്ടിവരികയും! അതു് അവക്കു് ഒട്ടും പിടി ച്ചില്ല. എങ്കിലും അമർഷം ഉള്ളിൽ ഒതുക്കി വെച്ചു് വിളമ്പുവാൻ ആരംഭിച്ചു. മര്യാദയ്ക്കു വിളമ്പിക്കൊടുക്കുന്നതിനു പകരം അവർ വിഭ വങ്ങരം ഇലയിലേയ്ക്കു് എറിഞ്ഞുകൊടുക്കുക യാണ് ചെയ്തതു്. മര്യാദയ്ക്കു വിളമ്പിയാൽ താനും ഭ്രഷ്ടയായെങ്കിലോ എന്നായിരുന്നു അവ രുടെ ഭയം! ഇതു കണ്ടുനിന്നിരുന്ന ശാരദാ ദേവി പെട്ടെന്നു് ആ വിഭവങ്ങരം വാങ്ങി സസ്നേഹം വിളമ്പിക്കൊടുത്തു. 'ഇങ്ങനെ എറി ഞ്ഞുകൊടുത്താൽ എങ്ങനെയാണ് ഒരാരം ആഹാരം കഴിക്കുക! ഈ അംജദും എന്റെ മകനാണ്. ശരത്തും ഈ അംജദും തമ്മിൽ എനിക്കു് യാതൊരു വ്യത്യാസവും ഇല്ല. ഇരു വരും എന്റെ കുട്ടികരം.' ഇതായിരുന്നു അമ്മ യുടെ അഭിപ്രായം. പരമസാത്വികനും ശ്രീരാമ കൃഷ്ണശിഷ്യനുമായ സന്ന്യാസിശ്രേഷ്ഠനായി രുന്ന ശ്രീ ശരത്മഹാരാജ്. അദ്ദേഹവും കൊള്ള ക്കാരനായ അംജദും തമ്മിൽ തനിക്കു് ഒരു വ്യത്യാസവും ഇല്ലെന്നു പറയണമെങ്കിൽ അദ്വൈതസത്യത്തെ സാക്ഷാത്കരിച്ച ഒരാരം ക്കല്ലാതെ ആക്കാണു കഴിയുക ? സ്വന്തം പെററ മ്മയിൽനിന്നുപോലും അംജദ് ഇത്രയധികം സ്നേഹം അനുഭവിച്ചിട്ടില്ല; അയാരം മററാരേയും ഇത്രയധികം ബഹുമാനിച്ചിട്ടുമില്ല. പിന്നീടു് അയാരം കൂടെക്കൂടെ ദേവീദർശനം നടത്തി വളരെ നല്ല ഒരു ആളായിത്തീരുകയും ചെയ്തു. 'തുള സിയും തകരയും തമ്മിൽ, ഗംഗാജലവും ഓട വെള്ളവും തമ്മിൽ വ്യത്യാസം കാണുകയില്ല, ബ്രഹ്മജ്ഞാനി.' എന്നു് ശ്രീരാമകൃഷ്ണദേവൻ പറയാറുള്ളതു് ദേവി ഇവിടെ പ്രയോഗത്തിൽ കാണിച്ചു.

വീട്ടിലുള്ള സ്ത്രീകരംക്കുവേണ്ടി നല്ല കുറെ വസ്ത്രങ്ങരം വാങ്ങിച്ചു കൊണ്ടുവരാൻ ദേവി ഒരു ശിഷ്യനെ നിയോഗിച്ചു. വിദേശവസ്ത്ര

ങ്ങളും വസ്തുക്കളും ബഹിഷ്ക്കരിക്കുന്ന കാലമായിരുന്നു അത്. അതുകൊണ്ട് ശിഷ്യൻ, തരത്തിൽ താണതെങ്കിലും, സ്വദേശിവസ്ത്രമാണ് വാങ്ങിച്ചത്. ആ വസ്ത്രം സ്വീകരിക്കുന്ന അമ്മയ്ക്കു തീരെ ഇഷ്ടപ്പെട്ടതുമില്ല. താണതരം വസ്ത്രം വാങ്ങിക്കാനുള്ള കാരണം അറിഞ്ഞപ്പോൾ ശിഷ്യനോട് അമ്മ പറയുകയാണ്, 'എന്ത്, വിദേശികളും എന്റെ കുട്ടികളല്ലേ! എനിക്കു മനുഷ്യരെ വിദേശികളെന്നും സ്വദേശികളെന്നും വേർതിരിച്ചു നിർത്തുക സാദ്ധ്യമല്ല.' ദ്വൈതമണ്ഡലത്തിലല്ലേ സ്വദേശവും വിദേശവും ഉള്ളു! ജീവന്മുക്തന്മാർക്കുണ്ടോ കാലദേശപരിധികൾ!!

ഒരിക്കൽ ഒരു പിച്ചക്കാരി അമ്മയെ സമീപിച്ചു. അവൾ പാടി. അമ്മ പാട്ട് ശ്രദ്ധിച്ചുകേട്ടു. അത് വളരെ ഇഷ്ടപ്പെടുകയും ചെയ്തു. ഒരു ദിവസം അവൾ ഒരു പേരയ്ക്ക കൊണ്ടുവന്നു. അന്നു പിച്ച കിട്ടിയതിൽ ഏററവും നല്ല വസ്തുവായിരുന്നു അവൾക്കത്. അത് അമ്മയ്ക്ക് നിവേദിക്കുവാൻ അവൾക്കൊരാഗ്രഹം. തന്റെ ഈ എളിയ തിരുമുൽക്കാഴ്ച അമ്മ സ്വീകരിച്ചില്ലെങ്കിലോ എന്ന് അവൾക്ക് ഭയമുണ്ടായിരുന്നു. അതു മനസ്സിലാക്കിയ ദേവി പറഞ്ഞു: 'എന്റെ മകളുടെ സമ്മാനം ഞാൻ സ്വീകരിക്കാതിരിക്കുകയോ!' അമ്മ പേരയ്ക്ക സ്വീകരിച്ചു. തനിക്കു കിട്ടിയതിലെ ഏററവും നല്ല സാധനമെന്ന് അമ്മ അതിനെ വാഴ്ത്തുകയും ചെയ്തു. ഏഴു രൂപ പ്രതിമാസം വരുമാനമുണ്ടായിരുന്ന കാലത്ത്, ഒരു ദിവസം ഒരു മാർവാറിയുടെ സംഭാവനയായ പതിനായിരം രൂപ സ്വീകരിക്കണമെന്ന് കേണപേക്ഷിച്ചപ്പോൾ അതു നിരസിച്ച ആളാണ് ഈ പേരയ്ക്ക ഒരു നിധി പോലെ സ്വീകരിച്ചത്. അമ്മയുടെ അനുഗ്രഹത്തിന് പാത്രീഭൂതയായ ആ മകളുടെ കണ്ണുകളിൽനിന്ന് ആനന്ദാശ്രു കവിഞ്ഞൊഴുകി. ആ ശരീരം സ്നേഹത്തിന്റെ അമൃതധാരയിൽപ്പെട്ട് കോൾമയിർക്കൊണ്ടു. പണമില്ലാത്തവരെ പട്ടിയെപ്പോലെ ആട്ടിയോടിക്കുകയും, പണക്കാരെ പൂവിട്ടു പൂജിക്കുകയും, പണം സംസ്കാരത്തിന്റേയും ഭക്തിയുടേയും മാനദണ്ഡമായിക്കരുതുകയും ചെയ്യുന്ന ഈ ലോകത്തിൽ, ഒരു പക്ഷേ അവൾ ആദ്യമായിട്ടായിരിക്കാം ഇത്രയും സ്നേഹവും വാത്സല്യവും അനുഭവിച്ചത്. ഇക്കഥ വായിക്കുമ്പോഴെല്ലാം മനസ്സിൽ പ്രതിഫലിക്കുന്ന മൂന്നു ചിത്രങ്ങളുണ്ട്. ഒന്ന്, രാജകീയവിഭവങ്ങൾക്കു വില കല്പിക്കാതെ, കല്ലും നെല്ലും നിറഞ്ഞ അവൽ, 'മാറത്തെ വിയർപ്പു വെള്ളംകൊണ്ടു നാറും സതീത്ഥ്യനെ മാറത്തുണ്മയോടു ചേർത്തു ഗാഢഗാഢം പുണർന്ന'ശേഷം കൈക്കലാക്കി ഒരു പിടി വാരി വേഗം വായിലാക്കുന്ന ശ്രീകൃഷ്ണഭഗവാൻ. രണ്ട്, 'രാമച്ചവിശറി പനിനീരിൽ മുക്കി തോഴിയെക്കൊ-ണ്ടോമൽകൈവള കിലുങ്ങെയൊട്ടു വീശിച്ചു' 'കാളിമകാളും നഭസ്സെയുമ്മവെയ്ക്കും വെൺമണോജ്ഞമാളിക'യിൽ വാസകസജ്ജികയായി കാത്തിരുന്ന വാസവദത്തയുടെ ക്ഷണം സ്വീകരിക്കാതെ, അങ്ങു ചുടുകാട്ടിൽ വികലാംഗയായി മലവാഴത്തടിപോലെ മലർന്നു കിടന്ന്, പാണൽച്ചവറുകൊണ്ടു വീശി കാക്കയെ ആട്ടിയോടിക്കുന്ന തോഴിയുടെ പരിചരണവും സ്വീകരിച്ച്, കിടക്കുന്ന വാസവദത്തയുടെ അടുക്കൽ സാന്ത്വനംചെയ്തു മുക്തിയരുളുന്ന ആനന്ദൻ എന്ന ബുദ്ധഭിക്ഷു; പിന്നത്തെ ചിത്രം ക്രിസ്തുനാഥന്റേതാണ്. അവിടുന്ന് ഒരു പള്ളിയിലിരിക്കുമ്പോൾ ധനികന്മാർ പണം വാരിക്കോരി കാണിക്കയർപ്പിക്കുന്നതു കണ്ടു. പക്ഷേ അദ്ദേഹം അതിൽ സന്തോഷിച്ചില്ല. ഒടുവിൽ പരമദരിദ്രയായ ഒരു വിധവ ഒരു ചില്ലിക്കാശ് നേർച്ചയിട്ടു. അതു കണ്ട ക്രിസ്തുനാഥൻ സന്തോഷംകൊണ്ടു. അവിടുന്നു പറഞ്ഞു, ആ വിധവയുടെ കൊച്ചുകാശിന് അവിടെ ആകെ വീണ പണത്തേക്കാൾ വിലയുണ്ടെന്ന്. കാരണം അവക്ക് ആകെയുണ്ടായിരുന്ന സമ്പാദ്യമായിരുന്നു അത്; വിനയത്തിന്റേയും ആത്മാർത്ഥതയുടെയും പ്രതീകം. ധനികന്മാർ ഇട്ട വൻതുക ആകെയുള്ള സ്വത്തിന്റെ ലക്ഷത്തിലൊരംശവും അഹങ്കാരത്തിന്റെ പ്രകടനവുമായിരുന്നു.

അമ്മയുടെ ഈ സമദർശനം മനുഷ്യരിൽ മാത്രം ഒതുങ്ങിനിന്നില്ല. ഒരിക്കൽ ഒരു അന്തേവാസി ഒരു പൂച്ചയെ തല്ലി. അമ്മയ്ക്ക് അതു തീരെ സഹിച്ചില്ല. ഉപദ്രവിച്ച ആളിനോട് വളരെ സങ്കടത്തോടെ പറഞ്ഞു: 'അരുത്. അതിനെ ഉപദ്രവിക്കരുത്. അതിനെ ഉപദ്രവിച്ചാൽ എന്നെത്തന്നെയാണ് ഉപദ്രവിക്കു

ന്നതു്. അതിലും ഞാൻതന്നെയാണുള്ളതു്.' അന്തേവാസി ലജ്ജിച്ചുപോയി. പിന്നീടു് അദ്ദേഹം ജീവികളെ ഉപദ്രവിയ്ക്കാതിരിക്കാൻ ശ്രദ്ധിച്ചു. 'സമോഽഹം സർവ്വഭൂതേഷു' (ഞാൻ എല്ലാ പ്രാണികളിലും തുല്യനാകുന്നു.) എന്ന ഭഗവദ്വചനം അന്വർത്ഥമാക്കുകയാണു് അമ്മ ഇവിടെ ചെയ്യുതു്.

ഈ സംഭവങ്ങളിൽനിന്നെല്ലാം ഒരു കാര്യം വ്യക്തമാകുന്നു: ശ്രീശാരദാദേവി, ഒരു സമൂഹത്തിന്റേയോ സംഘടനയുടേയോ രാഷ്ട്രത്തിന്റേയോ, അതല്ലെങ്കിൽ മനുഷ്യവർഗ്ഗത്തിന്റെ മാത്രമോ ജനനിയല്ല, പ്രത്യുത, സർവ്വപ്രപഞ്ചത്തിന്റെയും ജനനിയാണു്. ജനനി എന്നു പറയുമ്പോൾ ഒരു തെററിദ്ധാരണയ്ക്കിടയുണ്ടു്: മററുള്ളവരാൽ ജനനി എന്നു് അംഗീകരിക്കപ്പെടുകയും, സ്വയം അങ്ങനെ അഭിമാനം കൊള്ളുകയും ചെയ്യുന്ന ആരു് എങ്ങനെയാണു് അദ്വൈതജ്ഞാനിയാവുക ? ജനനീസങ്കല്പം ജനകനെക്കൂടി സങ്കല്പിക്കുവാൻ ഇടയാക്കുന്നു. അതു ദ്വൈതമല്ലാതെ മറെറന്താണു് ? നിത്യശുദ്ധബുദ്ധമുക്തസ്വരൂപമായ ബ്രഹ്മമാണു് താനെന്നുള്ള അറിവും അനുഭൂതിയുമല്ലേ അദ്വൈതജ്ഞാനം ? അതെ. അതിനു തർക്കമില്ല. നിർഗ്ഗുണവും നിരാകാരവുമായ പരബ്രഹ്മസത്തയിൽ പ്രപഞ്ചം ഉള്ളതായി തോന്നുമ്പോൾ, ആ പ്രപഞ്ചത്തിന്റെ നിലനില്പിനെ സഹായിക്കുന്ന മഹാമായയെ നാം ജഗദംബയെന്നു വിളിക്കുന്നു. അപ്പോൾ അജ്ഞാനംകൊണ്ടു് നാം, ആ ശക്തിവിശേഷത്തിൽനിന്നു ഭിന്നമാണെന്നു കരുതുന്നു; ആ ജനനിയെ നമ്മിൽ നിന്നന്യമാണെന്നും. നമ്മിൽനിന്നന്യമല്ലെന്നു് അറിയുമ്പോൾ നാം തന്നെ ജഗജ്ജനനിയായി നമുക്കനുഭവപ്പെടും. അപ്പോൾ, ജഗജ്ജനനി ജഗത്പിതാവിൽ നിന്നന്യമല്ലെന്നും, രണ്ടും ഒന്നുതന്നെ ആണെന്നും അറിയുന്നു. അവിടെ, 'മായയും മായാവിയും മായാ'വിനോദനും, മായയെ നീക്കി സായുജ്യം നല്കുമാര്യനും,' ഒന്നാണെന്നറിയുന്നു, അനുഭവിക്കുന്നു. ഇതു് അദ്വൈതജ്ഞാനമല്ലെങ്കിൽ മറെറന്താണു് ? ഈ പരമസത്യം അറിഞ്ഞ ആളിനു മാത്രമേ, താൻ മനുഷ്യരുടെ മാത്രമല്ല സർവ്വജീവജാലങ്ങളുടേയും ജനനിയാണെന്നു് ആധികാരികമായി പ്രഖ്യാപിയ്ക്കാൻ സാധിക്കു; മററു ജീവികളുടെ വേദന സ്വന്തം വേദനയായി അനുഭവിയ്ക്കാൻ പററു. ഇതിനും പുറമേ അദ്വൈതാനുഭൂതിയെക്കുറിച്ചു് അമ്മ വ്യക്തമായി സംസാരിക്കുന്നുമുണ്ടു് ചിലയിടങ്ങളിൽ. അമ്മ പറയുന്നു: 'ഈശ്വരൻ ഉണ്ടു് എന്നുപോലും ആ അവസ്ഥയിൽ സാധകനു് തോന്നുന്നില്ല. ജ്ഞാനം ലഭിച്ചുകഴിഞ്ഞാൽ ഈശ്വരനും മററു ദേവതകളുമെല്ലാം വെറും മായയാണെന്നു് അനുഭവപ്പെടും. കാലത്തിനനുസരിച്ചു് എല്ലാം പ്രത്യക്ഷപ്പെടുകയും, കാലത്തിനനുസരിച്ചു് എല്ലാം മാറുകയും ചെയ്യുന്നു. ഈശ്വരനും മററു വസ്തുക്കളുമെല്ലാം മറയുന്നു.' പൂർണ്ണമായ അദ്വൈതാനുഭൂതി കൈവന്ന ഒരാളിനല്ലാതെ ഇത്ര ഉറച്ച ശബ്ദത്തിൽ പറയുവാനാവില്ല എന്നു സ്പഷ്ടം.

എന്നാൽ പിന്നെ എന്തുകൊണ്ടാണു ദേവി ഗാർഹസ്ഥ്യമാകുന്ന ലീലാപടം ചാർത്തി കഴിഞ്ഞുകൂടിയതു് ? 'ഈശ്വരദർശനം മാത്രമാണു ജീവിതലക്ഷ്യം. സംസാരത്തിൽ വസിക്കുന്നവർ പതിനാറിൽ പതിനഞ്ചു ഭാഗം മനസ്സും ഈശ്വരനിൽ നിർത്തണം. ജ്ഞാനം ഉണ്ടായശേഷം ലോകത്തിൽ വാഴാം.' എന്നു് ശ്രീരാമകൃഷ്ണദേവൻ പറഞ്ഞതു് എത്രമാത്രം പ്രായോഗികമാണെന്നും, എങ്ങനെ പ്രവൃത്തിപഥത്തിൽ കൊണ്ടുവരാമെന്നും സംസാരത്തിൽ വസിക്കുന്നവരെ മനസ്സിലാക്കുവാൻ ഈ ലീലാപടം ആവശ്യമായിരുന്നു. ഒരു കുടുംബജീവിതം എന്ന നിലയ്ക്കു് നോക്കിയാൽ സാമ്പത്തികമായി തകന്ന ഒരു കുടുംബം, ഭർത്താവു് ഭ്രാന്തനാണെന്നു പറഞ്ഞു് അയല്ക്കാരിൽനിന്നു വരുന്ന കുത്തുവാക്കും കളിയാക്കലും, വൈധവ്യം, കാട്ടിൽ നില്ക്കുന്ന ഇലകൾ പറിച്ചു വേവിച്ചാൽ അതിനു കൂട്ടാനുള്ള ഉപ്പു വാങ്ങാൻപോലും കഴിവില്ലാത്ത കൊടുംപട്ടിണി, അപവാദശരങ്ങൾ, പണക്കൊതിയന്മാരും സ്നേഹവിഹീനന്മാരുമായ സഹോദരങ്ങൾ, ബന്ധുക്കളുടെ കൃതഘ്നത, കുടുംബകലഹം ഇങ്ങനെ പലതുമായിരുന്നു ദേവിയുടെ മുതൽക്കൂട്ടു്. എന്നാൽ ഇങ്ങനെയുള്ള സാഹചര്യത്തിൽ കഴിയുമ്പോഴും അവിടുത്തെ മനസ്സു് ഭഗവത്പാദങ്ങളിൽ മാത്രമായിരുന്നു. ഒരു ഗൃഹസ്ഥൻ എല്ലാ ദുരിതങ്ങൾക്കുമിടയിൽ എങ്ങനെയാണു് ഭഗവത്

സ്മരണ നിലനിർത്തേണ്ടതു് എന്നതിനു് ഇതിൽ കവിഞ്ഞ ഒരു ദൃഷ്ടാന്തം ഒരുപക്ഷേ ലോക ചരിത്രത്തിൽ വേറെ ഉണ്ടാവില്ല. അതു പോലെ, 'അദ്വൈതം മടിയിൽ സൂക്ഷിച്ചു കൊണ്ടു് സംസാരത്തിൽ വസിച്ചാൽ സംസാരം നിങ്ങളെ പിടിക്കുകയില്ല' എന്ന ശ്രീരാമകൃഷ്ണവചനാമൃതത്തിന്റെ പ്രായോഗികത അദ്വൈതികൾക്കു് കാണിച്ചുകൊടുക്കുവാനും ഈ ലീലാപടം അവശ്യം ആവശ്യമായിരുന്നു.

ഒരിക്കൽ നാഗമഹാശയൻ അമ്മയെ കാണാൻ ചെന്നു. അമ്മ അപ്പോൾ അകത്തായിരുന്നു. അമ്മയെ കാണാത്ത സങ്കടംകൊണ്ടു് ആ ഭക്താഗ്രണി പടിയിൽ നെററി ഇടിച്ചു് കരയാൻ തുടങ്ങി. നെററി പൊട്ടി ചോര ഒഴുകി. അദ്ദേഹം ഏതാണ്ടു് അബോധാവസ്ഥയിലേക്കു് നീങ്ങിത്തുടങ്ങി. ഈ വിവരം അമ്മ അറിഞ്ഞു. അന്നു് സാധാരണ നിലയിൽ പുരുഷന്മാർക്കു് സന്ദർശനാനുവാദം ഉണ്ടായിരുന്നില്ല. പക്ഷേ നാഗമഹാശയനെ ഉടനെ അകത്തു കൊണ്ടുവരുവാൻ ആജ്ഞാപിച്ചു. ആ ഭക്തശിരോമണി അമ്മയുടെ മുഖം കണ്ടു, നമസ്കരിച്ചു, ആനന്ദനിർവൃതി അനുഭവിച്ചു. സാക്ഷാൽ ജഗജ്ജനനിയെ ആ ലീലാപടത്തിനുള്ളിൽ അദ്ദേഹം ദർശിക്കുകയും ചെയ്തു. അത്രയും ഭക്തിയും നിഷ്കളങ്കതയും ഉണ്ടെങ്കിൽ ''മൃദുതൂലാലെ നെയ്തമൊരു ലീലാപടം'' പൊട്ടിയകലും. അകന്നാൽ മാത്രം നമുക്കു് അമ്മയെ അറിയാം. അമ്മയെ അറിഞ്ഞാൽ നാം നമ്മെത്തന്നെയും അറിയുന്നു.

ശ്രീ നാരായണഗുരുദേവൻ ജനനീനവരത്നമഞ്ജരിയിൽ 6-ാംശ്ലോകത്തിന്റെ ഉത്തരാർദ്ധത്തിൽ പറയുന്നതാണു് ലീലാപടത്തിനുള്ളിലെ അമ്മയുടെ സ്വരൂപം:

നീ നാമരൂപമതിൽ നാനാവിധപ്രകൃതി–
മാനായി നിന്നറിയുമീ–
ഞാനായതും ഭവതി ഹേ നാദരൂപിണിയ–
ഹോ! നാടകം നിഖിലവും.

(മാറിമാറി വരുന്ന അനേകം നാമരൂപങ്ങളുടെ സങ്കല്പങ്ങളിൽ പെട്ടു്, അവയ്ക്കൊത്തു് പലവിധ സ്വഭാവങ്ങൾ കൈക്കൊണ്ടു് കഴിയുന്ന അഹങ്കാരം – ഞാനെന്ന ഭാവം – ആയതും അവിടുന്നുതന്നെ. പരബ്രഹ്മസത്തയിൽ ശബ്ദരൂപത്തിൽ പൊന്തിയ നീയാണു് ഇതെല്ലാം കാണിക്കുന്നതു്. ഈ പ്രപഞ്ചം മുഴുവൻ നിന്റെ ഒരു നാടകംമാത്രം!)

ജനനീം ശാരദാം ദേവീം രാമകൃഷ്ണം ജഗദ്ഗുരും
പാദപദ്മേ തയോഃ ശ്രിത്വാ പ്രണമാമി മുഹുർമുഹുഃ.

---

'നോക്കൂ സോദരാ, ഈശ്വരസ്നേഹമില്ലാത്തതിനു കാരണം വിശ്വാസരാഹിത്യമാണു്. നിശ്ചയദാർഢ്യമില്ലാത്തതുകൊണ്ടാണു് വിശ്വാസമില്ലാതെ വരുന്നതു്. പവിത്രവും സത്യവുമായ ജ്ഞാനം അന്വേഷിക്കായ്കയാണു്, അതായതു് ആത്മാവിന്റെ പ്രകാശത്തിൽ താല്പര്യമില്ലായ്കയാണു്, നിശ്ചയദാർഢ്യം ഉണ്ടാവാതിരിക്കാൻ കാരണം. ചുരുക്കത്തിൽ: വിശ്വാസമില്ലെങ്കിൽ നിങ്ങൾക്കു സ്നേഹിക്കാനാവില്ല; നിശ്ചയദൃഢതയില്ലെങ്കിൽ വിശ്വാസം ഉണ്ടാവില്ല. നിശ്ചയദാർഢ്യത്തിലെത്തണമെങ്കിൽ നിങ്ങളുടെ മുമ്പിലുള്ള കാര്യത്തെക്കുറിച്ചു് പൂർണ്ണവും നിഷ്കൃഷ്ടവുമായ അറിവു് സമ്പാദിക്കണം. ധ്യാനത്തിൽക്കൂടിയും, ദൈവവാണിയുടെ അദ്ധ്യയനംകൊണ്ടും, സ്വാനുഭവത്തിന്റെ നിരീക്ഷണത്താലും നിങ്ങൾ സ്വഹൃദയത്തിൽ ഒരു തൃഷ്ണ, ഒരു ആർത്തി – അഥവാ ചിലർ പറയുംപോലെ ഒരു ആശ്ചര്യബോധം – ഉണർത്തണം. ആ തൃഷ്ണ കാര്യങ്ങൾ കൂടുതൽ സൂക്ഷ്മമായും പൂർണ്ണമായും ഗ്രഹിക്കാനുള്ള, അവയുടെ സ്വഭാവത്തിലേയ്ക്കു കൂടുതൽ ആഴത്തിൽ പ്രവേശിക്കാനുള്ള, അശാമ്യമായ ആശ നിങ്ങളിൽ വളർത്തും.'

–സാധകൻ സഞ്ചാരം തുടരുന്നു. പുറം – 41.

# പുസ്തകാഭിപ്രായം

**നവകോമള.** (കവിതാസമാഹാരം)

**മലയാലപ്പുഴ ഭാസ്കരസിംഗ്**

**പ്രസാധിക. കെ. എസ്സ്. ദേവകി അന്തർജ്ജനം,**
കലാകുഞ്ജം.

വിതരണം: നരസിംഹവിലാസം ബുക്ക ഡെപ്പോ, തുറവൂർ. വില 1. 50.

വികാരം വൃത്തനിബദ്ധമായപ്പോഴാണല്ലൊ ആദികാവ്യം രൂപംപൂണ്ടതു്. അങ്ങനെ സാഹിതിയുടെ പ്രാഗ്രൂപം പദ്യാത്മകമായതായിരിക്കണം എഴുത്തുകാരും വായനക്കാരും അതിലേയ്ക്കു് ആദികാലം മുതല്ക്കേ ആകൃഷ്ടരായിക്കൊണ്ടിരുന്നതിനു കാരണം. അതിനുതക്ക തലയെടുപ്പു് നമ്മുടെ കാവ്യശാഖയ്ക്കു വന്നിട്ടുണ്ടുതാനും. ആ വളർച്ചയ്ക്കു വളം വെച്ചുകൊടുത്തവർ കവികളേക്കാൾ കൂടുതൽ നിരൂപകന്മാരും ആസ്വാദനതല്പരരായ എണ്ണമററ സഹൃദയരുമാണെന്നു പറഞ്ഞാൽ തെററില്ല. അചുംബിതങ്ങളായ അനവദ്യാശയങ്ങളെ ഹൃദ്യമായ രീതിയിൽ ആവിഷ്കരിച്ചുകാണുമ്പോൾ ആസ്വദിക്കാത്ത സഹൃദയർ ആരുണ്ടു് ? അവരുടെ ആസ്വാദനം കവിക്കു കിട്ടുന്ന പ്രചോദനത്തിന്റെ പൂച്ചെണ്ടുമായിരിക്കും. കാര്യാന്തരവ്യഗ്രതകൊണ്ടോ കരുതിക്കൂട്ടിയൊ കാണാമറയിൽ കടന്നുപോകുന്ന സഹൃദയന്മാരെ മാടിവിളിച്ചു് കാവ്യത്തിന്റെ വിരുന്നുശാലയിൽ കടത്തിയിരുത്തി സല്ക്കരിക്കാൻ തക്ക നിരൂപകന്മാരും ഉണ്ടായിരുന്നു. എന്നുവെച്ചു് കവിതാരംഗം അന്നു് കുററംപറച്ചിലിന്റേയും അവഹേളനത്തിന്റേയും കുത്തരങ്ങായിരുന്നിട്ടില്ലെന്നു് ആരും ധരിക്കരുതു്. പൊതുവേ വിമലവും വിഭൂതിസമൃദ്ധവുമായിരുന്നുവെന്നേ വിവക്ഷയുള്ളു.

ഇന്നാകട്ടെ ഒരു സ്തംഭനാവസ്ഥയാണു നമുക്കു് അനുഭവപ്പെടുന്നതു്. ഈ സ്തംഭനാവസ്ഥയ്ക്കു കാരണക്കാർ കവികളും നിരൂപകന്മാരും ആണുതാനും. കേട്ടുതഴമ്പിച്ചതും പാടിപ്പതിഞ്ഞതുമായ കാവ്യസങ്കേതങ്ങൾ ആളുകൾക്കു രസിക്കാതായതിൽ കുററമില്ല. പയററിപ്പഴകിയ കളരിയിൽ വേണ്ട കാലത്തു 'ചുവടുമാററം' ആവശ്യമാണല്ലൊ. വാസ്തവത്തിൽ കാലത്തിന്റെ ആവശ്യമായി വരുന്ന മാററമാണതു്. ആരായാലും അതിനു വഴങ്ങിയേ മതിയാവൂ. പക്ഷെ, എഴുതിത്തെളിഞ്ഞ കവികളിലെ യാഥാസ്ഥിതികവിഭാഗം കാലികമായ മാററത്തിനു വഴങ്ങാൻ കൂട്ടാക്കുന്നില്ലെന്നുള്ളതാണു യാഥാർത്ഥ്യം. അവർ, തങ്ങളുടെ പഴയ കൃതികളിലെ വ്യംഗ്യഭംഗിയും രസികത്വവും നൊട്ടിനുണച്ചുകൊണ്ടു് പുതുമയെ കുററംപറച്ചിൽ തൊഴിലാക്കിയിരിക്കുകയാണു്. കളരിയിൽ ഇളംതലമുറ 'ചുവടുമാററം' നടത്തുന്നുണ്ടു്. പക്ഷെ ആ ചുവടുമാററം കളരിക്കു പുറത്തു് അല്ലെങ്കിൽ ആശാന്റെ നെഞ്ഞത്തു് എന്ന പരുവത്തിലായെന്നേയുള്ളു. ശേഷിച്ച — വിരലിലെണ്ണാവുന്ന – ഒരു ന്യൂനപക്ഷമാണു് ഇന്നു പുതുമ ഉൾക്കൊണ്ടുകൊണ്ടു് ഒട്ടെങ്കിലും ഹൃദ്യമായ രീതിയിൽ കവിത ചമയ്ക്കുന്നതു്. അതും ചിലപ്പോൾ അത്യാധുനികതയുടെ ലഹരി തലയ്ക്കു പിടിച്ചു് ലക്കില്ലാതെ പാളി പോകുന്നുമുണ്ടു്. ഇതാണു് ഇന്നത്തെ കവിതാരംഗത്തിലെ സ്തംഭനാവസ്ഥയുടെ സ്വരൂപം.

പരിവർത്തനത്തിന്റെ അന്തരാളഘട്ടത്തിൽ സ്വാഭാവികമായും സംജാതമാകുന്ന ഇത്തരം സ്തംഭിതത്വവും അനിശ്ചിതത്വവും ലോകരംഗത്തിലെന്നപോലെ കലാരംഗത്തും കുറച്ചുകാലത്തേയ്ക്കെങ്കിലും ഒഴിച്ചുനിർത്തുക സാദ്ധ്യമല്ലായിരിക്കാം. ഒരു കാലയളവിനുള്ളിൽ എല്ലാം താനേ ശരിപ്പെടുമെന്ന പ്രതീക്ഷയാണോ നിരൂപകന്മാർക്കും സഹൃദയന്മാർക്കും ഉള്ളതെന്നു തോന്നിപ്പോകും അവരുടെ ഇന്നത്തെ മട്ടു കണ്ടാൽ. കവിതാശാഖയോടുള്ള സമീപനത്തിൽ ഇരുകൂട്ടരിലും കാണാം എന്തെന്നില്ലാത്ത ഒരു ഉദാസീനത. ഉത്തരവാദപ്പെട്ടവരുടെ ഈ ഉദാസീനത നമ്മുടെ കാവ്യകലയെ എവിടെ കൊണ്ടുചെന്നെത്തിക്കുമെന്നു് ആർക്കറിയാം ? കവിതയുടെ മണിത്തേരൊലിക്കു സിനിമാഗാനങ്ങളുടെ തെരുവീഥിയിൽതന്നെ ഒതുങ്ങി നില്ക്കേണ്ടിവന്നേക്കുമോ ? ഇല്ലെന്നാണു് 'നവകോമള' പോലുള്ള കൃതികൾ ഉറപ്പുതരുന്നതു്. എന്തെന്നാൽ, കാലഹരണപ്പെട്ടതെങ്കിലും അഭിജാതമായ ഒരു കാവ്യസംസ്കാരം നവകോമളയിൽ ഉടനീളം കളിയാടുന്നുണ്ടു്. കാലഹരണദോഷം രൂപത്തിലും ഭാവത്തിലും കാണാം മിക്ക പദ്യങ്ങളിലും. കാലംതന്നെ കൈയ്യൊഴിഞ്ഞ കാവ്യമൂല്യങ്ങളെ കടും സംസ്കൃതത്തിന്റെ കാക്കിയുടുപ്പിടുവിച്ചു് കനപ്പിച്ചു നിർത്തിയാലുണ്ടോ ടെർലിനുടുപ്പിന്റെ ജനാധിപത്യയുഗത്തിൽ വിലപ്പോകുന്നു !

ആശയഗാംഭീര്യവും പദസമ്പത്തും വേണ്ടുവോളം കൈയ്മുതലായുള്ള ശ്രീ ഭാസ്കരസിംഗ് ആവിഷ്കരണത്തിലും രചനയിലും എന്തേ ഇത്ര ഉദാസീനനാകാൻ ചിലേടങ്ങളിൽ ? സംസ്കൃതപക്ഷപാതം അഭികാമ്യമെങ്കിലും ഔചിത്യദീക്ഷയെ തട്ടിമാററിക്കൊണ്ടുള്ള അതിന്റെ തള്ളിക്കയററം, ആശംസകനായ കെ. കെ. വാദ്ധ്യാർ നർമ്മരീത്യാ പറഞ്ഞതുപോലെ, നവകോമളയുടെ പ്രിയതരമായ ഒരിടം മാത്രമല്ല പലേടവും കാർക്കശ്യവത്താക്കിത്തീർത്തു എന്നു പറയാതെ വയ്യ.

കർക്കശങ്ങളായ ആവക 'ഗ്രന്ഥഗ്രന്ഥി'കളുടെ ചുരുളു നിവർത്തി കവിതയുടെ സംവേദനക്ഷമത കണ്ടുപിടിക്കാൻ മെനക്കെടുന്ന സഹൃദയന്മാർ എത്രയുണ്ട് ഇന്ന് അനുവാചകലോകത്തിൽ ? കഴിവുററ കവികൾ അങ്ങനെ സ്വയംകൃതാനർത്ഥം വരുത്തിവെയ്ക്കുന്നതു മനസ്സിലാക്കാം. കഴിവുററവർ അപ്രകാരം ചെയ്യുന്നതു വായനക്കാരെ പേററി പിടിപ്പിക്കാനേ പ്രയോജനപ്പെടൂ. നവകോമളയുടെ കർത്താവു് കഴിവുററൊരു കവിയാണ്. ശ്രീ സിദ്ധിന് അനുവാചകരെ അകററി നിർത്താനും തഴുകി നിർത്താനും ഉള്ള കരവിരുതു് ഉണ്ട്. ആദ്യത്തേതിന് ഇതിലെ നവകോമള, തിരുമുമ്പിൽ, സംഹാരതാണ്ഡവം, ധർമ്മനീതി എന്നീ കവിതകളും രണ്ടാമത്തേതിന് 'സുതാലോകം' 'സംഭവാമി യുഗേ യുഗേ' 'ഭവതരണം' എന്നീ കവിതകളും ഉദാഹരണമാണ്. ഇതു നിഷ്കൃഷ്ടമായ ഒരു തരംതിരിവാണെന്നു ഞാൻ അവകാശപ്പെടുന്നില്ല.

ശൃംഖലായിതമായ പദസംഹിതയിൽ തങ്ങിനില്ക്കുന്ന അന്വയസമാപ്തി, അപ്രസിദ്ധമായ സംസ്കൃതപദങ്ങളുടെ നിഗുംഭനം, സർവ്വോപരി ശബ്ദാലങ്കാരജടിലമായ പദാടോപത്തിൻെറ മന്ദ്രനിർഘോഷം ഇവയെല്ലാം കൂടിച്ചേർന്നപ്പോൾ 'നവകോമളയ്ക്ക്' നവ്യതയും കോമളിമയും തെല്ലു നഷ്ടപ്പെട്ടിട്ടില്ലേ എന്ന് ആർക്കും തോന്നാം. കവിതന്നെ മുഖവുരയിൽ അങ്ങനെ ശങ്കിച്ചിട്ടുമുണ്ട്. വാക്കുകളുടെ തിക്കിത്തിരക്കലിൽ ആശയസ്ഫുടതയ്ക്കു മങ്ങലേററിട്ടുണ്ട്. 'ഒരു മുഴക്കം മാത്രമേ ശ്രുതിഗോചരമാകുന്നുള്ളു. സൂക്ഷ്മമായ ധ്വനി അലച്ചുയോ പാട്ടോ എന്നു വ്യക്തമല്ല,' എന്നു പരമഭാഗവതനായ ഓട്ടൂർ അവതാരികയിൽ അഭിപ്രായപ്പെട്ടതും അതുകൊണ്ടാകാം. ശ്രീ ഹർഷൻ നൈഷധീയചരിതത്തിൽ 'ഗ്രന്ഥഗ്രന്ഥിരപി ക്വചിത് ........' എന്ന് അവകാശപ്പെട്ടിട്ടുള്ളതുപോലെ നവകോമളാകാരനായ ഭാസ്കരസിംഹും മനഃപൂർവ്വം തൻെറ കവിതയെ സാധാരണക്കാർക്ക് അനഭിഗമ്യയാക്കിത്തീർക്കാൻ ഒട്ടൊക്കെ കൃത്രിമം കാണിച്ചിട്ടുണ്ട്.

ആടും മയൂരസന്ദോഹം — തേടുന്ന ഘനകേശിനി
ചിരകാലം പ്രതീക്ഷിച്ച — സാരംഗത്തിൻ പ്രഹർഷിണി
ചഞ്ചലാശ്രിതമാം വിഷ്ണ — പദസേവ തുടങ്ങിനാൾ
കഞ്ജനാഭാങ്ജനാഭ്യോ — നാരിപ്പൂൺപധമണ്ണയായ്.

ഇത്യാദിവരികളിലെ കാവ്യചമല്ക്കാരമാസ്വദിക്കുന്നതിന് സാധാരണ വായനക്കാരനു തെല്ലുനേരം വേണ്ടിവരും. ചഞ്ചലാശ്രിതമാം വിഷ്ണപദത്തിൻെറ ശ്ലേഷാർത്ഥം മനസ്സിലാക്കണം. ഹരിണവാചിയായി പ്രചാരമാന്ന സാരംഗപദം ചാതകവാചിയെന്ന് ഉറപ്പു വരുത്തണം. നാരിപ്പൂൺപ് ആരെന്നു കണ്ടുപിടിക്കണം. ആടും മയൂരസന്ദോഹം അവളെ തേടുന്നതെന്തിനെന്നറിയണം. ഇങ്ങനെ പലവിധ അറിവിൻേറയും പടി കടന്നുവേണം നവകോമളയുടെ സമീപമെത്താൻ. കൃത്രിമത്വം കാണിച്ചിട്ടില്ലാത്തിടത്തു കവിതയുടെ ചടുലമായ ശാലീനഗതിയും നമുക്കു കാണാം. നോക്കുക —

'ചതിയും ദൂതവും ധർമ്മനീതിയെ പ്രതിയാക്കവേ
അഹങ്കാരാധികാരങ്ങൾ അലർസായകദാസരായ്
മനസ്വിനിമടിക്കുത്തിൽ മടിയാതെ പിടിച്ചനാൾ
ശാന്തിതൻ ധന്യസന്ദേശം വന്ധ്യമെന്നു വിധിച്ചനാൾ
ധർമ്മസംസ്ഥാപനത്തിന്നായ് നിർമ്മമൻ നിഖിലാ-
ധിപൻ
സംഭവിച്ചു; കുരുക്ഷേത്രസംഗ്രാമോലംബണകാരണൻ.'

അധർമ്മത്തിൻെറ ഇന്നത്തെ ജൈത്രയാത്രയിൽ 'സാ തവരാ ക്വ ഗതാ ഹരേ ?' എന്ന ധാർമ്മികരോഷത്തോടുകൂടിയുള്ള കവിയുടെ ഹൃദയരോദനം ഈ വരികളിൽ അനുരണനം ചെയ്യുന്നതു ശ്രദ്ധാലുക്കൾക്കു കേൾക്കാം:

'മാമലനാടിൻ കഥകൾ പറയവേ — മാധുരിയിത്തിരി വാക്കിൽ കുറഞ്ഞുപോം
മാനം മറന്നൊരീ നാടിൻചരിത്രങ്ങൾ — മാനസം നോവാതെ മേലെനിക്കോതുവാൻ.'

ഇത്ര അയത്നസിദ്ധമായ രചനാപാടവം സ്വായത്തമായിരിക്കെ ഈ യുവകവി എന്തിന് കരുതിക്കൂട്ടി തൻെറ കാവ്യകോമളയെ കർക്കശകഞ്ചുകം അണിയിച്ചു ?

ഇത്രയും ചെറിയ ഒരു പുസ്തകത്തിന് ഒരു ശുദ്ധിപത്രം കൂടാതെ കഴിക്കേണ്ടതായിരുന്നു, കഠിനപദങ്ങൾക്കു ചുവട്ടെഴുത്തു കൊടുക്കാമായിരുന്നു. ഭാവനാസമ്പന്നനായ ഈ യുവകവി ഭാവിക്ക് ഒരു വാഗ്ദാനമാണെന്നുള്ള ശുഭപ്രതീക്ഷയാണ് നിർദ്ദേശങ്ങൾക്കു പ്രേരകം. കവിക്കു ഭാവുകം.

സി. ദാമോദരമേനോൻ.

## ഗീതയും ക്രൈസ്തവചിന്തയും.

ഗ്രന്ഥകർത്താവു്: റവറൻഡ് ഫാദർ ആൻറണി മഞ്ഞളി, ആൻറണീസ് ചർച്ച്, അമ്മാടം, തൃശ്ശൂർഡിസ്ട്രിക്ട്.

പ്രബുദ്ധകേരളംപ്രസ്സിൽ അച്ചടിച്ച് ഗ്രന്ഥകാരൻതന്നെ പ്രസിദ്ധം ചെയ്യുന്നതു്. ശ്രീ സിദ്ധിനാഥാനന്ദസ്വാമിജിയുടെ മുഖവുരയോടും തൃശ്ശൂർ ബിഷപ്പ് ഡോക്ടർ കുണ്ടുകുളത്തിൻെറ അവതാരികയോടുംകൂടിയതു്.

പുറം 112+14. വില: 1 രൂ. 75 പ.

ഒരു ക്രൈസ്തവപുരോഹിതൻ ഒരു യഥാർത്ഥ ജിജ്ഞാസുവിൻെറ നിലയിൽ വിനയത്തോടും ശ്രദ്ധയോടും കൂടി ശ്രീമദ്ഭഗവദ്ഗീതയെ മനസ്സിലാക്കാൻ ചെയ്ത ശ്രമത്തിൻെറ ഫലമാണ് ഈ ചെറുപുസ്തകം. ഗീതയെ മനസ്സിലാക്കാൻ ശ്രമിക്കുന്നതോടൊപ്പം രണ്ടു മഹാഗ്രന്ഥങ്ങളുടെ ഒരേകദേശതാരതമ്യപഠനത്തിനും

അദ്ദേഹം ഈ ഗ്രന്ഥത്തിൽ ശ്രമിച്ചിട്ടുണ്ട്. തീർച്ചയായും ഇതു നേർവഴിക്കുള്ള ഒരു കാൽവെയ്പാണ്.

ഒരു വശത്തു് തനി നാസ്തികത്വം; മറുവശത്തു് അന്ധമായ മതഭ്രാന്തു്. ഇതിന്റെ രണ്ടിന്റേയും ഇടയ്ക്കു പെട്ടു ഞെരുങ്ങി നേർവഴി കാണാതെ ഉഴലുകയാണു് മനുഷ്യരാശി ഇന്നു്. മതത്തേയും ഈശ്വരനേയും അപ്പാടെ നിഷേധിക്കുന്നവരും, തന്റെ മതം മാത്രം ശരി, മററുള്ളതെല്ലാം അബദ്ധജടിലം എന്നു പറഞ്ഞു് മതത്തിന്റെ പേരിൽ വാളെടുക്കുന്നവരും ഒരുപോലെ ആപൽക്കാരികളാണ്. മതത്തേയും ഈശ്വരനേയും അകററിനിർത്തിക്കൊണ്ടു സമുദായസൗധം കെട്ടിപ്പടുക്കാനുള്ള ശ്രമങ്ങൾ, അവ എത്ര ആകർഷകമായ മുദ്രാവാക്യങ്ങൾ ഉൾക്കൊള്ളുന്നവയായാൽപോലും, വിജയിക്കുകയില്ല. അന്ധമായ മതഭ്രാന്തിന്റേയും ഗതി അതുതന്നെ. ഏകമായ പരമസത്യത്തെ പലരും പല വീക്ഷണകോണുകളിൽക്കൂടി കാണാൻ ശ്രമിക്കുന്നു, അതിനു് അവർ പല പേരുകളും നല്കുന്നു. എങ്കിലും ആ സത്യം എപ്പോഴും ഒന്നു മാത്രമാണു്, പലതാവുകയില്ല. മതങ്ങളെല്ലാംതന്നെ ഏകമായ ആ പരമസത്യത്തെ പ്രാപിക്കാനുള്ള അത്രയും മാർഗ്ഗങ്ങൾ മാത്രമാണു്. മാർഗ്ഗങ്ങളുടെ ഈ വൈവിദ്ധ്യം ഓരോ ജനസമൂഹത്തിനും അതിന്റെ മനസ്സിന്റെ വളർച്ചയ്ക്കനുസരിച്ചും രുചിഭേദമനുസരിച്ചും ഓരോരോ മാർഗ്ഗം സ്വീകരിക്കുന്നതിനുള്ള സ്വാതന്ത്ര്യം നല്കുന്നു. അതു തീർച്ചയായും വലിയൊരനുഗ്രഹമാണു്. അല്പം ചിന്തിക്കുന്നവർക്കു മനസ്സിലാകും, മതത്തിന്റെ പേരിൽ ഇന്നു നടക്കുന്ന കലഹമെല്ലാം, അരി കളഞ്ഞു് ഉമിക്കുവേണ്ടി കലഹിക്കുന്നതുപോലെ നിരർത്ഥകമാണെന്നു്. അവനവന്റെ മാർഗ്ഗത്തിൽ ഉറച്ചു നില്ക്കുകയും അതേ സമയം അന്യമാർഗ്ഗങ്ങളെ ദ്വേഷിക്കാതിരിക്കുകയും ചെയ്യാൽ അതുതന്നെ വലിയൊരു കാര്യമാണു്. ആ നിലയ്ക്കു് ഇതരമാർഗ്ഗങ്ങളെ മനസ്സിലാക്കാനും ആദരിക്കാനുമുള്ള സംരംഭങ്ങൾ, അതേതുഭാഗത്തുനിന്നായാലും, അത്യന്തം ശ്ലാഘനീയമാണു്; അതുകൊണ്ടേ സാർവ്വത്രികമായ സാഹോദര്യം ലോകത്തിൽ പടുത്തുയർത്തുവാൻ സാധിക്കുകയുള്ളു.

ഫാദർ ആൻറണി മഞ്ഞളിയുടെ തികച്ചും സ്വാഗതാർഹമായ ഈ പുതിയ സംരംഭം അതിലേയ്ക്കു വഴി തെളിയിക്കുമെന്നു നമുക്കാശിക്കാം. ഗീതയായാലും ബൈബിളായാലും കൊറാനായാലും എല്ലാംതന്നെ അനന്തമായ ഒരു മഹാഗ്രന്ഥത്തിന്റെ ഏതാനും പുറങ്ങൾ മാത്രമാണു്. എണ്ണമററ പുറങ്ങൾ ഇനിയും തുറക്കാനിരിക്കുന്നതേയുള്ളു. എല്ലാം സ്വീകരിക്കാൻ നാം തയ്യാറാവണം. മതകാര്യങ്ങളിൽ അതുപോലെ വിശാലവും യുക്തിയുക്തവും ശാസ്ത്രീയവുമായ ഒരു വീക്ഷണഗതി വളർത്തിയാൽ മാത്രമേ നാസ്തികത്വത്തിന്റേയും മതഭ്രാന്തിന്റേയും വെല്ലുവിളികളെ നമുക്കു നേരിടുവാൻ സാധിക്കുകയുള്ളു.

വിഷയത്തിനൊത്തവണ്ണം പ്രൗഢവും അതേ സമയം സുന്ദരവുമായിട്ടുണ്ടു് ഇതിലെ ഭാഷാശൈലി എന്നു പറഞ്ഞുകൊള്ളട്ടെ. ധീരമായ ഈ കാൽവെപ്പിനു് ഫാദർ ആൻറണിയെ ഈയുള്ളവൻ ആത്മാർത്ഥമായി അഭിനന്ദിക്കുന്നു.

എ. കരുണാകരമേനോൻ.

---

# വാർത്തകം

## ഏകദിന അന്തർയോഗം

ഈ മാസത്തെ ഏകദിന അന്തർയോഗം 14-ാംനു- ഞായറാഴ്ചയാണു്.

## തിരുവനന്തപുരം ആശ്രമം

മാസംതോറും നടത്തിവരുന്ന അന്തർയോഗം മാർച്ച് 14-ാം തീയതി 4 മണി മുതൽ നടത്തപ്പെടുന്നതാണു്.

---



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം


| വാല്യം 56 | 1971 ഏപ്രിൽ | ലക്കം 4 |
|---|---|---|


## അമൃതവാണി

മതങ്ങൾക്കൊന്നിനും വെവ്വേറെ നിലനില്ക്കാനാവില്ല. അവ നിലനില്ക്കുകയായാലും നശിക്കുകയായാലും കൂട്ടത്തോടെയായിരിക്കും; ഈ വാസ്തവം മനസ്സിലാക്കി വിഭിന്നരൂപങ്ങളായ മതസമ്പ്രദായങ്ങൾക്കു് പരസ്പരം സാഹോദര്യമുണ്ടാകണം, അന്യോന്യാദരവും ബഹുമാനവും നിമിത്തമായ സഹോദരഭാവം. അതല്ലാതെ നിർഭാഗ്യവശാൽ ഇപ്പോൾ പരക്കെ പലരിലും കണ്ടുവരുന്ന വിധം വമ്പും ഡംഭും നിറഞ്ഞു് ഔദാര്യം കുറഞ്ഞ സൗമനസ്യപ്രകടനമായാൽപ്പോരാ. സഹോദരഭാവമാണു സർവ്വോപരി വേണ്ടതു്. ഒരുവശത്തു മാനസികവ്യാപാരങ്ങളുടെ നിരീക്ഷണപരീക്ഷണഫലമായി പ്രകാശിക്കുന്നവയും, എന്നിട്ടും മതമെന്ന പേരിനു് ഇതിന്നേ അർഹതയുള്ളൂ എന്നു നിർഭാഗ്യവശാൽ സിദ്ധാന്തിക്കുന്നവയുമായ മതസമ്പ്രദായങ്ങളും, മറുവശത്തു്, ഭൂമിയിൽ അടിയുറച്ചുനില്ക്കുന്നവയെങ്കിലും പരലോകരഹസ്യങ്ങളിലേക്കു് തല പൊക്കി നോക്കുന്ന – അതായതു് ഭൗതികപ്രകൃതിശാസ്ത്രങ്ങൾ എന്നു പറയപ്പെടുന്ന– മതപ്രകാശനങ്ങളും തമ്മിലാണു് ഈ സൗഹാർദ്ദം സർവ്വോപരി ഉണ്ടാകേണ്ടതു്.

ഈ സൗഹാർദ്ദമുണ്ടാകുവാൻ ഇരുകക്ഷികളും വിട്ടുവീഴ്ചകൾ ചെയ്യേണ്ടിവരും; അതു ചിലപ്പോൾ വളരെ അധികമാണെന്നു തോന്നാം; എന്നല്ല, ചിലപ്പോൾ അതുകൊണ്ടു വേദനയുമുണ്ടാകാം. എന്നാൽ ആ ത്യാഗംനിമിത്തം ഇരുകക്ഷികൾക്കും നന്മ വർദ്ധിച്ചതായും സത്യപഥത്തിൽ പുരോഗതി സിദ്ധിച്ചതായും കാണാം. ഒടുക്കം, ദേശകാലപരിധിക്കുള്ളിലുള്ള ജ്ഞാനം ദേശകാലങ്ങൾ രണ്ടും അതിക്രമിച്ചു, ഇന്ദ്രിയമനസ്സുകൾക്കപ്രാപ്യമായ, ജ്ഞാനത്തോടു ചേർന്നു് ഏകീഭവിക്കും. അതു് അഖണ്ഡമാണു്, അനന്തം, ഏകം, അദ്വിതീയം.

—വിവേകാനന്ദസാഹിത്യസർവ്വസ്വം, രണ്ടാംഭാഗം, പുറം 87 – 88.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

സുമാർ ആറു മാസക്കാലം തുടച്ച്യായി ഹരമോഹൻബാബുവിൻെറ വീട്ടിൽ താമസിച്ചതിനുശേഷം ലാട്ടു മഹാരാജ് പെട്ടെന്നൊരു ദിവസം അവിടെ നിന്നിറങ്ങി രാമചന്ദ്ര ദത്തൻെറ വീട്ടിൽച്ചെന്നു കയറി. അവിടെ ചെന്നപ്പോഴുണ്ട് അമ്മ (രാമചന്ദ്രദത്തൻെറ ഭാര്യ) മരണശയ്യയിൽ കിടക്കുന്ന കാഴ്ചയാണ് കൺമുമ്പിൽ. ഉടനെ അവിടെ താമസമാക്കി. ഒന്നൊന്നരമാസക്കാലം അവിടെ താമസിക്കുകയുണ്ടായി. രാമ്ബാബുവിൻെറ മദ്ധ്യമ പുത്രി പറയുകയാണ്: ''അച്ഛൻെറ മരണത്തിനുമുമ്പ് ലാട്ടുദാദാ എത്ര കാര്യമായാണോ അച്ഛനെ ശുശ്രൂഷിച്ചതു് അതേ ശുഷ്കാന്തിയോടെ അമ്മയേയും അവസാനകാലത്തു് പരിചരിച്ചു. അദ്ദേഹം കാളീദാദാ (യോഗവിനോദസ്വാമി)യോടൊപ്പം രാത്രി മുഴവൻ ഉറക്കമിളച്ചിരിക്കും, അമ്മയെ ശുശ്രൂഷിക്കാൻ. ഞങ്ങളാരെങ്കിലും രാത്രി വൈകുന്നതുവരെയെങ്ങാനും ഉറങ്ങാതിരിക്കുന്നതു കണ്ടാൽ ഉടനെ അദ്ദേഹം പറയും: 'അല്ലാ, രാത്രി ഉറങ്ങാതിരിക്കാനാണോ ഭാവം? ചെല്ല വേഗം, ഊം, പോയിക്കിടന്നുറങ്ങ്, വേഗമാവട്ടെ. എന്നിട്ടിനി രാത്രി മുഴവൻ ഈ കുത്തിപ്പിടിച്ചിരുന്നിട്ട് വല്ല സുഖക്കേടും വരുത്തിവെച്ചോളൂ.' അമ്മ മരിച്ചതിന്നുശേഷം ഞങ്ങളുടെ വീട്ടിലേയ്ക്ക് അധികം വരാതെയായി. ഞങ്ങളും അഞ്ചുപേരും അഞ്ചു ദിക്കിലുമായി. അമ്മ മരിച്ചപ്പോഠം ഞങ്ങഠം വീട്ടിൽ വളത്തിയിരുന്ന മൈനയെ അദ്ദേഹം കൂട് തുറന്നു് വിട്ടു.'' ഈ മൈനയെപ്പററി ഒരു കഥയുണ്ട്. അന്നു് രാമ്ബാബു ജീവിച്ചിരിപ്പുണ്ട്. ഒരിക്കൽ ആ പക്ഷി പറന്നുപോയി. ലാട്ടുമഹാരാജ് ഈ വിവരം അറിഞ്ഞിരുന്നില്ല. ഒരു ദിവസം അദ്ദേഹം കാശാരീപാഡ വഴിപോവുകയാണ്; ദാ ഒരു വരാന്തയിൽ നിന്നു് പക്ഷി തുടങ്ങി വിളിക്കാൻ: 'ലാട്ടുദാദാ, ലാട്ടുദാദാ.' പക്ഷിയുടെ നീട്ടി നീട്ടിയുള്ള വിളി കേട്ടപ്പോഴെ, 'ഓഹോ, രാമ്ബാബുവിൻെറ പക്ഷിയാണ് കൂട്ടിൽനിന്നു് പുറത്തു കടന്നു് പറന്നിവിടെ എത്തിയിരിക്കുന്നതു്,' എന്നു ലാട്ടുമഹാരാജ് മനസ്സിലാക്കി. ഉടനെ അകത്തു കയറി പക്ഷിയെ ആവശ്യപ്പെട്ടു; പക്ഷെ ആ വീട്ടുടമസ്ഥൻ അതിനെ കൊടുക്കാൻ കൂട്ടാക്കിയില്ല. ലാട്ടു മഹാരാജ് ഉടനെ രാമ്ബാബുവിൻെറ വീട്ടിൽ ച്ചെന്നു് വിവരം പറഞ്ഞു. രാമ്ബാബു നേരിട്ട്ചെന്നു് പക്ഷിയെ ചോദിച്ചു. അഞ്ചുരൂപ കൊടുക്കേണ്ടിവന്നു അതിനെ കിട്ടാൻ.

ഈ വഷം ശ്രീദുർഗ്ഗാപൂജയ്ക്കുശേഷം അദ്ദേഹം വീണ്ടും തീർത്ഥാടനത്തിനു പുറപ്പെട്ടു. ഇത്തവണ അദ്ദേഹത്തോടൊപ്പം നിവാരൺദത്തു്, നന്ദലാൽ ബ്രഹ്മചാരി, പൂർണ്ണചന്ദ്രമുഖോപാദ്ധ്യായൻ (പട്ടോൽബാബു) രാജകുമാർ ബന്ദ്യോപാദ്ധ്യായൻ എന്നിവരാണ് പോയതു്. പട്ടോൽ ബാബുവും രാജകുമാറും കൂടിയാണ് യാത്രയുടെ ചെലവെല്ലാം വഹിച്ചതു്. വഴിക്കുവെച്ചൊരിക്കൽ ഒരു ബ്രഹ്മചാരി അകാരണമായി ക്ഷോഭിക്കുന്നതു കണ്ടിട്ട് ലാട്ടുമഹാരാജ് അദ്ദേഹത്തെ ഉപദേശിച്ചു: 'നോക്കൂ! ബ്രഹ്മചാരിയായിട്ടു പിന്നെ ശുണ്ഠിയെടുക്കുന്നതു് ശരിയല്ല. കാമക്രോധലോഭങ്ങളെ ദമനം ചെയ്യുന്നതിന്നു വേണ്ടിയാണ് ബ്രഹ്മചര്യവ്രതം സ്വീകരിക്കുന്നതുതന്നെ. എന്നിട്ട് നിങ്ങളെന്താ കാണിക്കുന്നതു്? ബ്രഹ്മചാരിയായിട്ടു ശപിക്കുകയും പഴിക്കുകയും ചെയ്യുകയോ? ശേയ്, ഇതു് നല്ലതല്ല. ശപിക്കുകയും മററും ചെയ്തു് ഇനിയൊരാഠക്കു് ദോഷം വരാൻ ഇടം കൊടുക്കാൻ പാടുണ്ടോ? അന്യക്കു് നല്ലതു് വരണമെന്നു് ആഗ്രഹമില്ലാത്തൊരുവനു് ധർമ്മമാർഗ്ഗത്തിൽ മേൽഗതിയുണ്ടാവില്ല.'

ഒരിടയ്ക്കു് ഒരാറുമാസക്കാലം ലാട്ടുമഹാരാജിനു് ഉറക്കമില്ലായ്മമൂലം കഠിനമായി കഷ്ടപ്പെടേണ്ടി വന്നു. ഈ രോഗത്തിനു് അന്നൊക്കെ ഔഷധം എന്തായിരുന്നുവെന്നോ, ഗിരീശ്ബാബുവിൻെറ കഥ പറയൽ. ലാട്ടു മഹാരാജ് പറയുകയാണ്: 'നാലഞ്ചുദിവസം

അടപ്പിച്ച് ഉറങ്ങാൻ പററിയില്ലെങ്കിൽ ഞാൻ പതുക്കെ ഇറങ്ങും ഗിരീശ്ബാബുവിൻെറ വീട്ടിലേയ്ക്ക് — കഥ കേൾക്കാൻ. കഥ കേട്ട് കിടന്ന കിടന്ന് ഞാൻ മയങ്ങിപ്പോകും. ഞാൻ ഉറക്കം പിടിച്ചു എന്നു കണ്ടാൽ ഗിരീശ് ബാബു നടക്കാനിറങ്ങും.'

ഏതാണ്ട് ഒമ്പതു് സംവത്സരക്കാലം തുടർച്ചയായി ലാട്ടുമഹാരാജ് ബലരാമബാബുവിൻെറ വീട്ടിൽ താമസിച്ചു എന്ന് മുമ്പു പറഞ്ഞിട്ടുണ്ട്. ഇക്കാലമത്രയും അദ്ദേഹം ഏതു വിധത്തിലാണ് അവിടെ കഴിച്ചുകൂട്ടിയതെന്നു വിഹാരിബാബുവിൻെറ ഈ വാക്കുകളിൽ നിന്ന് മനസ്സിലാക്കാം: ''ശാസ്ത്രത്തിൽ പറഞ്ഞിട്ടുണ്ട്, ജ്ഞാനി ഏകാന്തത്തിൽ വസിക്കണമെന്ന്, ഹിമാലയത്തിലായാലും വേണ്ടില്ല കൽക്കത്താപട്ടണത്തിൻെറ ഒത്ത നടുവിലായാലും വേണ്ടില്ല — അവനവൻെറ മനസ്സിൻെറ ഉള്ളിൽ. ഹിമാലയത്തിൽച്ചെന്നിരുന്നുകൊണ്ടു കൽക്കത്തയെപ്പററി സ്വപ്നം കണ്ടാൽ അതു് ഹിമാലയവാസമായില്ല, അതു് കൽക്കത്താവാസമാണ്. കാശിയിലാണ് ശരീരമിരിക്കുന്നതു്, പക്ഷെ മനസ്സോ കൽക്കത്തയിലെ കുഞ്ഞുങ്ങളുടെ ചുററും കിടന്ന് തത്തിക്കളിക്കുകയായിരിക്കും. ഇതു് കാശീവാസമല്ല, കൽക്കത്താവാസമാണ്. ലാട്ടുമഹാരാജ് ആളുകൾ തിങ്ങിപ്പാർക്കുന്ന കൽക്കത്താനഗരിയുടെ മദ്ധ്യത്തിൽ താമസിച്ചിട്ടും ഏകാന്തതയിലാണ് കഴിഞ്ഞുകൂടിയിരുന്നതു്. ഗംഗാതീരത്തു് കാശീമിത്രൻെറ കടവിൻെറ വടക്കുഭാഗത്തുള്ള ഗോഘാട്ടിലായിരിക്കും ചില ദിവസം; ബീഡൻ ഉദ്യാനത്തിലെ ബെഞ്ചിന്മേലായിരിയ്ക്കും വേറൊരു ദിവസം; അല്ലെങ്കിൽ 'വസുമതി' അച്ചുകൂടത്തിലെ വീഞ്ഞപ്പെട്ടിക്കുമുകളിലായിരിക്കും ഇനിയൊരുദിവസം — എവിടെയായാലെന്താ രാപകൽ ധ്യാനത്തിൽ മുഴുകിയാണിരിപ്പു്. ഇതിനെ ഏകാന്തത എന്നല്ലാതെ വേറെങ്ങനെയാ വിശേഷിപ്പിക്കുക ? ഈ രീതിയിൽ അല്പം ചില ദിവസങ്ങളല്ല എത്ര വർഷങ്ങളാണ് അദ്ദേഹം നയിച്ചതു് ! കൽക്കത്തയിൽ താമസിക്കുന്നതിൻെറ താല്പര്യം ഗുരുസ്ഥാനത്തുനിന്ന് അഞ്ചു നാഴികയ്ക്കുള്ളിൽ കഴിയുക എന്നതേയുള്ളു. അദ്ദേഹമൊരിക്കൽ കാശിയിൽവെച്ചു പറഞ്ഞു: 'അവിടെ (ദക്ഷിണേശ്വരത്തു്) കാളീമാതാവുണ്ട്, വിഷ്ണു ഉണ്ട്, പഞ്ചുണ്ട് ശിവന്മാരുണ്ട്, ഗംഗയും ഉണ്ട്. ഗുരുമഹാരാജ് സ്വയം എത്രയെത്ര സാധനകളാണ് അവിടെവെച്ച് അനുഷ്ഠിച്ചിട്ടുള്ളതു്, എത്ര സന്ന്യാസിമാരാണ് അവിടെ വന്നിട്ടുള്ളതു്, എത്ര ഭക്തന്മാർ അവിടെവെച്ച് സാധനകൾ ചെയ്തിട്ടുണ്ട്. അങ്ങനെയൊരു സ്ഥലത്തെ തീർത്ഥസ്ഥാനം എന്നല്ലാതെ എന്താ പറയുക?' ദക്ഷിണേശ്വരത്തെ ഈ ദൃഷ്ടിയിൽക്കൂടി കാണുന്ന ആൾ കൽക്കത്താനഗരത്തെ ഗുരുസ്ഥാനത്തിന് അഞ്ചു നാഴികയ്ക്കകം എന്നു പറയുന്നതിൽ എന്താണ് തെററു് ? 'അവിടെ ശരിക്കും ഒരു തീർത്ഥാടകനെപ്പോലെ നിഷ്ഠയോടുകൂടി ജപധ്യാനാദികൾ, സത്കഥാകീർത്തനം ഇതൊക്കെ ചെയ്തുകൊണ്ട് അദ്ദേഹം കഴിഞ്ഞുകൂടി.''

ബലരാമമന്ദിരത്തിൽ താമസിക്കുമ്പോഴും അദ്ദേഹം അധികസമയവും ഏകാകിയായിത്തന്നെയാണ് കഴിഞ്ഞുവന്നതു്. രാവിലേയും സന്ധ്യകഴിഞ്ഞും ഭക്തന്മാരുമായി പല കാര്യങ്ങളെക്കുറിച്ചും സംസാരിച്ചുകൊണ്ടിരിക്കും. ഇത്തരം വേളകളിൽ അദ്ദേഹം ആളുതന്നെ ഒന്നു മാറും. വല്ലാത്തൊരു വാചാലതതന്നെയായിരിക്കും — ഒരിക്കൽ വായ്തുറന്ന് പറയാനങ്ങു തുടങ്ങിയാൽപിന്നെ നിർത്തലില്ല. മററുയാർക്ക് മിണ്ടാനുംകൂടി ഇടംകൊടുക്കില്ല. എന്നാൽ സംസാരിക്കാനുള്ള പ്രതിപത്തി ഇല്ലാത്ത ദിവസമാണെങ്കിലൊ പിന്നത്തെ കാര്യം പറയേണ്ടാ — ഒരായിരം ചോദ്യം ചോദിച്ചോളൂ, ഒരക്ഷരം മിണ്ടാതെ അവിടെ കുത്തിയിരിക്കും. അപ്പോളദ്ദേഹത്തെ കാണുന്ന ഒരാൾ വിചാരിക്കും ഇദ്ദേഹം എന്തൊരു മൂഢനും മുരട്ടുസ്വഭാവക്കാരനുമായ സന്ന്യാസിയാണെന്ന്. പക്ഷെ സംസാരിക്കുന്ന നേരത്തു് ചെന്നുകണ്ടെങ്കിലൊ നാമാരായാലും പറയും ഈ ലാട്ടുമഹാരാജിനേപ്പോലെ ഉള്ളു തുറന്ന് പെരുമാറുന്ന സന്ന്യാസിയെ ഇനി വേറെ കാണാൻ പ്രയാസമാണെന്ന്. അവനവനിൽ മുഴുകി ആനന്ദമഗ്നനായി കഴിയുന്ന നേരത്തു് ലാട്ടുമഹാരാജ് അത്യന്തം ഗൗരവക്കാരനാണ്, സംശയമില്ല. പക്ഷെ ആ പടച്ചട്ട ഭേദിച്ച് അദ്ദേഹവുമായി ഒന്നു സംസാരിക്കാൻ കഴിഞ്ഞാലൊ അതോടെ ആ വ്യക്തിക്ക് ലാട്ടുമഹാരാജിൻെറ ആന്തരപ്രീതിയിലും

അപാരകാരുണ്യത്തിലും മുങ്ങിക്കുതിരാനുള്ള സൗഭാഗ്യംകൈയ്‌വരികയുംചെയ്യും.ബലരാമ് മന്ദിരത്തിൽവെച്ച് നന്ദലാൽ ബ്രഹ്മചാരി ഒരു ദിവസം ലാട്ടുമഹാരാജിനോടു പറഞ്ഞു: ''മഹാരാജ്, അങ്ങയേപ്പോലുള്ളൊരു മഹാത്മാവ് ഇത്തരം കൂട്ടുകെട്ടിൽ ('വസുമതി' അച്ചുകൂടത്തിലെ ജോലിക്കാരുടെ) പെടുന്നതു് ശരിയല്ല.'' ഉടനെ ലാട്ടുമഹാരാജ് പറഞ്ഞു: 'ഏതുകൊള്ളരുതാത്തവനാണ് ഇന്നുവരെ മഹാത്മാവായിത്തീർന്നിട്ടുള്ളതു് ? നിങ്ങള് പഹയന്മാരു് എൻെറടുത്തുവന്ന് തുടങ്ങി സ്തുതിഗീതം പാടാൻ. ഏയ്, മനുഷ്യാ, ഞാൻ മഹാത്മാവുമല്ല ഒരു ചുക്കുമല്ല. നിങ്ങളീ കാശിനു് കൊള്ളില്ലാത്തവരു് ആരെയാണ് മഹാത്മാവെന്നു് കരുതുന്നതു്?' ബ്രഹ്മചാരി ഉറക്കെ ചിരിച്ചിട്ട് പറഞ്ഞു: 'അറിയാം മഹാരാജ്, അസ്സലായിട്ടറിയാം. ദരിദ്രന്മാരുടെ ചങ്ങാതിയാണ് മഹാത്മാവ്.' ലാട്ടുമഹാരാജ് പറഞ്ഞു: 'ഏതു് വങ്കനാണപ്പാ ദരിദ്രരുടെ ബന്ധുവാകാൻ പാറുക ? ഭഗവാൻ ഒരാളല്ലാതെ ദരിദ്രക്ക് വേറൊരു ബന്ധുവുണ്ടെങ്കിലല്ലെ വേണ്ടു ? അദ്ദേഹം മാത്രമാണ് ജീവൻെറ ഉററ ചങ്ങാതി. അദ്ദേഹത്തിനു മാത്രമേ ജീവൻെറ സങ്കടം കണ്ടറിയാനുള്ള കെൽപുള്ളു; വേറെ ആക്കു മനസ്സിലാവും?' ബ്രഹ്മചാരി: 'സാധുസന്ന്യാസിമാക്കും ഭഗവാൻെറ ഭക്തന്മാക്കും — ഇവക്കും ജീവന്മാരുടെ വേദന മനസ്സിലാവും, മഹാരാജ്! ദേ നമ്മുടെ സ്വാമിജി, പരമഹംസദേവൻ, യേശു, ബുദ്ധൻ ചൈതന്യദേവൻ, എന്തിനാ ഇത്രയൊക്കെ വിസ്തരിക്കുന്നതു് അങ്ങേയ്ക്കും ജീവൻെറ സങ്കടം മനസ്സാൽ അറിയാനുള്ള ശക്തിയുണ്ടു്.'

ലാട്ടുമഹാരാജ്: പോ വേഗം ഇവിടന്ന്, ഊം, വേഗം പോവൂ.പഹയൻ വന്നു നില്ക്കണതു് കണ്ടില്ലെ സ്തുതിഗീതം പാടാൻ, ഉം!

ഇതൊക്കെ പറഞ്ഞു് വായ്‌നിറയെ ശകാരിച്ചെങ്കിലും അന്ന് ലാട്ടുമഹാരാജിൻെറ വായിൽനിന്ന് താഴെ പറയുന്ന വാക്കുകളും പുറത്തു വരികയുണ്ടായി: ''സ്വയം ദാരിദ്ര്യമനുഭവിച്ചവനേ ദരിദ്രരെ സ്നേഹിക്കാനുള്ള കഴിവുണ്ടാകുകയുള്ളു. സ്വന്തമായി വലിയ ആളാണെന്ന് അഭിമാനിക്കുന്നവന് പാവപ്പെട്ടവരുടെ സങ്കടം മനസ്സിലാക്കാനുള്ള കഴിവുണ്ടോ? സ്വയം ദുഃഖമനുഭവിക്കാത്തവന്ന് വേറൊരുത്തൻെറ മനോവേദന മനസ്സിലാവുകയേ ഇല്ല. അതുകൊണ്ടാണ് വിവേകാനന്ദൻ, നമ്മുടെ ഹരി (തുരീയാനന്ദസ്വാമികൾ)യോടു് പറഞ്ഞതു്: 'നോക്കൂ, സന്ന്യസിച്ചിട്ട് പിന്നൊന്നും നേടാൻ കഴിഞ്ഞിട്ടില്ലെങ്കിലും ഹൃദയം ഒട്ടൊന്ന് വികസിച്ചു കിട്ടിയിട്ടുണ്ട് ഏതായാലും,' എന്ന്.'' അദ്ദേഹം തുടന്നു: ''പണക്കാരനായിരുന്നിട്ടും ആരിലാണോ ദാനഭാവം ഉണന്നുവശായിട്ടുള്ളതു് ആ മനുഷ്യനും ദരിദ്രരുടെ ദുഃഖം മനസ്സിലാക്കിയിട്ടുണ്ട് എന്ന് പറയാം. അതുകൊണ്ടാണ് തൻെറ പണമൊക്കെ മററുള്ളവക്കുവേണ്ടി ചെലവഴിക്കാനുള്ള ആഗ്രഹം അയാളിൽ മുളച്ചുപൊങ്ങുന്നതു്. ഈ ലോകത്തിൽ ഐശ്വര്യം വാരിക്കോരിത്തന്നിട്ട് വാസ്തവത്തിൽ ഭഗവാൻ മനുഷ്യനെ പരീക്ഷിക്കുകയാണ്. മനുഷ്യൻ നടത്തുന്ന പരീക്ഷയിൽ എളുപ്പം ജയിക്കാൻ കഴിയും; ചതിപ്രയോഗത്തിനും സ്ഥാനമുണ്ട്. പക്ഷെ ഭഗവാൻെറ പരീക്ഷ എത്രയോ കഠോരമാണ്. അതിൽ ജയിച്ചുകിട്ടാൻ വലിയ ആളുകളെ സംബന്ധിച്ചേടത്തോളം അന്ത്യന്തം പ്രയാസമാണ്. നിങ്ങളിതു് കണ്ടിട്ടുള്ളതല്ലെ — ഭഗവാൻ ഒരാൾക്ക് പണം ഇഷ്ടംപോലെ കൊടുക്കും, എന്നിട്ട് ജീവിതാവസാനംവരെ ഒരു പൈസപോലും ഒരാൾക്ക് ദാനം ചെയ്യാൻ തോന്നാതിരിക്കത്തക്കവിധത്തിൽ അയാളെ മായകൊണ്ടങ്ങട്ട് മൂടിക്കെട്ടി വിസ്മൃതിയിൽ മുക്കിനിത്തും. ഇനി, വേറൊരാൾക്ക് ദാനംചെയ്യാൻ എന്തൊരിഷ്ടമാണെന്ന് പറഞ്ഞാൽ തീരില്ല, പക്ഷെ അയാൾക്ക് ധനം കല്പിച്ച് കൊടുത്തിട്ടുണ്ടാവുകയുമില്ല. ആക്കാണോ ഭഗവാൻ കുന്നുകുന്നായി പണവും അതു് കോരിക്കോരി ദാനംചെയ്യാനുള്ള മനഃസ്ഥിതിയും ഒരേ സമയത്തു കൊടുത്തിട്ടുള്ളതു്, ആ ആൾക്ക് ദയ എന്നു പറയുന്നതു് ഉണ്ടെന്ന് അറിഞ്ഞോളൂ. പണവും സ്വത്തും ഉണ്ടായാൽത്തന്നെ അഹങ്കാരം വന്നടിയുകയായി. അഹങ്കാരം എത്രയ്ക്കുണ്ടോ അത്രയും ദൂരെയായിരിക്കും അയാൾ ഭഗവാനിൽനിന്ന്. ഭഗവാനിൽനിന്ന് മനസ്സ് അകലുന്തോറും അയാളുടെ ദാരിദ്ര്യം അധികരിച്ചുവരികയും ചെയ്യും. പണത്തിൻെറ തുകനോക്കി ഒരാളുടെ ദാരിദ്ര്യത്തിൻെറ അളവെടുക്കരുതു്. ജീവൻെറ ദാരി

ദ്ര്യത്തെ അളക്കേണ്ടതു് ഭഗവാനെ അടിസ്ഥാനമാക്കി വേണം. ഭഗവാൻെറ അടുത്തേയ്ക്കു് ആത്തിയോടും ആഗ്രഹത്തോടുംകൂടി എത്രമാത്രം നീങ്ങി അടുക്കുവാൻ കഴിയുന്നുവോ അത്ര മാത്രം ധനികനായിരിക്കും അയാശ, അത്ര മാത്രം സുഖിയുമായിരിക്കും അയാശ. അതുപോലെ ഭഗവാനെ മറക്കുന്നേടത്തോളം ഒരാശ ദരിദ്രനമായിരിക്കും, ദുഃഖിയും.''

അടുത്തിരുന്നിരുന്ന ഒരു ഭക്തൻ ഉടനെ ചോദിച്ചു: 'മഹാരാജു്, ഭഗവാനെ അടിസ്ഥാനമാക്കി സുഖദുഃഖങ്ങളുടെ കായ്യമൊക്കെ അവിടുന്നു് എത്ര ഭംഗിയായി പറഞ്ഞുതന്നു, വളരെ കേമമായി. പക്ഷേ ഈ ലോകത്തു് സവ്വരുടേയും സുഖവും ദുഃഖവും പണത്തെച്ചൊല്ലിയാണെന്നാണു് ഞങ്ങളെല്ലായിടത്തും കാണുന്നതു്. ഈ പ്രപഞ്ചത്തിൽ പണമില്ലാത്ത ആശക്കു് ജീവിതത്തിൽ സുഖം എന്നു പറയുന്നതുമില്ല, ശാന്തി എന്നു പറയുന്നതുമില്ല—ആകെ ഒന്നുള്ളതു് ദുഃഖത്തിൻെറ ഒരു തീരാഭാരം, മരിക്കാതെ മരിക്കുന്നൊരു സ്ഥിതി— ഇതാണു് ഞങ്ങശക്കിന്നുവരെയുള്ള അനുഭവം. ഇനി പണമുള്ളാളുടെ കഥയോ അയാശക്കു് സുഖമുണ്ടു്, ശാന്തിയുണ്ടു്, എന്തിനു് ഇഹവും പരവും എല്ലാം ഉണ്ടു്.'

ലാട്ടുമഹാരാജു് അതിനു് നല്ലൊരുത്തരം കൊടുത്തു; ''ഇതു് കേശക്കൂ! പണം മാത്രമുണ്ടായാൽ ധമ്മമായി എങ്കിൽ, സുഖമായി എങ്കിൽ, ശാന്തിയായി എങ്കിൽ, കല്ക്കത്താനഗരിയിലെ വലിയ വലിയ ആളുകളൊക്കെ എന്നോ സുഖികളാവേണ്ടതായിരുന്നു, എത്രയോ മുമ്പെ ധമ്മാത്മതല്പരരാവേണ്ടതായിരുന്നു! വേണ്ടാ, ഇത്രത്തോളമൊന്നുമില്ലെങ്കിലും ജീവിതത്തിൽ ശാന്തിയെങ്കിലും സമ്പാദിക്കേണ്ടതായിരുന്നു. എന്നിട്ടോ സംഭവിക്കുന്നതെന്താണൊടുവിൽ, അവരുടെ അശാന്തി പാവങ്ങളുടെ കുടിലുകളിലുള്ളതിനേക്കാശ അല്പമെങ്കിലും കുറവാണെന്നാണോ വിചാരം? ഒന്നറിഞ്ഞോളു, ഹേ, പണം കൊടുത്താൽ കൂററൻ കൂററൻ കെട്ടിടങ്ങളും, വേലക്കാരും വേലക്കാരികളും, സ്വത്തും പറമ്പും ഒക്കെ സമ്പാദിച്ചങ്ങനെ കൂടാമെന്നല്ലാതെ സുഖം, ശാന്തി, ധമ്മം ഇതൊന്നും, എൻെറ കുട്ടരെ, പണംകൊണ്ടു് സമ്പാദിക്കാം എന്നു് ചിന്തിക്കുകയേ വേണ്ടാ. ഇതു മൂന്നും അന്തർഭാഗത്തെ കായ്യങ്ങളാണു്. അവിടത്തെ ഇല്ലായ്മ നികത്താതെ ഒരുവനും സുഖിയാവാൻ പററുമെന്നു് തെററിദ്ധരിക്കുകയേ വേണ്ടാ. ഭഗവാനെ കിട്ടാതെ അന്തർഭാഗത്തെ ശൂന്യതയൊട്ടു് നീങ്ങുകയുമില്ല. അതുകൊണ്ടാണു് സുഖദുഃഖങ്ങളെ ഭഗവാനുമായി കൂട്ടിയിണക്കണമെന്നു് പറയുന്നതു്; പ്രത്യക്ഷസംയോജനം സാധിച്ചില്ലെങ്കിലും അതേപ്പററി യാതൊരു സംശയത്തിന്നും ഇടം നൽകാത്തവിധത്തിലുള്ളൊരു യോഗം സാധിച്ചെടുക്കേണ്ടതാണു്.''

ഒരു ഭക്തൻ ലാട്ടുമഹാരാജിനോടു്: 'മഹാരാജു്, അവിടുന്നു് ഭിക്ഷയാചിച്ചു് കിട്ടുന്നതൊക്കെ ഞങ്ങശക്കുവേണ്ടി ചെലവുചെയ്യുകയാണു്. അവിടത്തെ അത്യാവശ്യത്തിന്നുള്ളതുപോലും എടുത്തുവെയ്ക്കുന്നില്ല. സാധുസന്ന്യാസിമാക്കു് ഞങ്ങളങ്ങോട്ടാണു് വല്ലതുമൊക്കെ തരേണ്ടതു്, ഇതിപ്പൊ നേരെമറിച്ചായി, അവിടുന്നു് ഞങ്ങളെ ഇങ്ങോട്ടു് പാലിക്കുകയാണു് ചെയ്യുന്നതു്. ഞങ്ങശക്കുവേണ്ടി ഭിക്ഷ യാചിച്ചിട്ടു് ഞങ്ങളെ അപരാധികളാക്കിത്തീക്കുന്നതെന്തിനാണു് മഹാരാജു് ?'

ലാട്ടുമഹാരാജു്: തനിക്കെന്താണു് വേണ്ടതെന്നു് ഒന്നു് തെളിച്ചു പറഞ്ഞുകൂടെ ?

ഭക്തൻ: അതോ, അവിടുന്നിനിമേൽ ഭിക്ഷയാചിക്കാൻ പോകരുതു്, അതാണു് ഞങ്ങശക്കു് വേണ്ടതു്.

ലാട്ടുമഹാരാജു്: സന്ന്യാസി ഭിക്ഷയെടുത്തേതീരൂ, അതു് നിങ്ങശക്കു് അറിയാമല്ലൊ. എന്നിട്ടു പിന്നെ എന്തിനാണു് എന്നോടിതൊക്കെ പറയുന്നതു് ?

ഭക്തൻ: ഹൊ, മനസ്സിനെന്തൊരു വേദന, മഹാരാജു്! ഞാനതു തുറന്നു പറഞ്ഞു എന്നേ ഉള്ളു.

ലാട്ടുമഹാരാജു്: എന്തിനു് ? ഇതു് നല്ല പൂരം! തനിക്കെന്താണിത്ര വേദന ?

ഭക്തൻ: ഞങ്ങളുടെ വേദനയോ, മഹാരാജു്! (ഇത്രയും പറഞ്ഞപ്പോഴെയ്ക്കും അദ്ദേഹത്തിൻെറ കണ്ണുകശ നിറഞ്ഞു, അല്പംകഴിഞ്ഞു് വീണ്ടും പറഞ്ഞു) ഞങ്ങശക്കുവേണ്ടി ഭിക്ഷ യാചിക്കാൻ പോയിട്ടല്ലെ അങ്ങേയ്ക്കു കേശക്കാൻ കൊള്ളില്ലാത്ത അസഭ്യങ്ങളൊക്കെ കേശക്കേ

ണ്ടിവന്നതു്? ഞങ്ങൾക്കു് സഹിക്കാനാവുന്നില്ല, മഹാരാജ്!

ലാട്ടുമഹാരാജ്: ഇതു് നല്ല കൂത്തു്! എന്താണു് നടന്ന സംഗതി എന്നുതന്നെ മനസ്സിലാവുന്നില്ല.

ഭക്തൻ: ഇന്നലെ എവിടേയ്ക്കാണു് ഭിക്ഷയെടുക്കാൻ പോയതു്, മഹാരാജ്? ഞങ്ങളു് കാരണമല്ലെ ഇന്നലെ ആ കേൾക്കാൻ കൊള്ളില്ലാത്ത വാക്കുകളൊക്കെ കേൾക്കേണ്ടിവന്നതു്?

ലാട്ടുമഹാരാജ്: ആരാണു് തന്നോടീ കഥയൊക്കെ കൊളുത്തിത്തന്നതു്?

ഭക്തൻ: ഇന്നലെ നടന്നതൊക്കെ മഹാരാജ് (ശ്രീ ബ്രഹ്മാനന്ദസ്വാമികൾ) പറഞ്ഞറിഞ്ഞതാണു്. ആ പീടികക്കാരൻ എന്തെല്ലാം അസഭ്യങ്ങളാണു് അങ്ങയെക്കുറിച്ചു് വിളിച്ചു പറഞ്ഞതു്! ഞങ്ങൾക്കുവേണ്ടിമാത്രമല്ലെ അങ്ങു് ഇതൊക്കെ അനുഭവിച്ചതു്! ഞങ്ങളു് ചിലരൊക്കെക്കൂടി ഒരു കാര്യം തീരുമാനിച്ചു് ഉറപ്പിച്ചിട്ടുണ്ടു് — അങ്ങയെ ഇനി ഭിക്ഷയെടുക്കാൻ ഞങ്ങളു് സമ്മതിക്കില്ല — അങ്ങേയ്ക്കു് ആവശ്യമുള്ളതൊക്കെ ഞങ്ങളെല്ലാവരുംകൂടി വരിപിരിച്ചു് മേടിച്ചുതരും.

ലാട്ടുമഹാരാജ്: ഓ, അതപ്പൊപ്പിന്നെ ഭിക്ഷയാവില്ല, അല്ലെ?

ഇതു കേട്ടപ്പോൾ ഭക്തന്റെ മുഖം വാടി. അതു കണ്ടതായ ഭാവം പോലുമില്ലാതെ ലാട്ടുമഹാരാജ് തുടന്നു: 'ഇതു് നോക്കൂ! അതേയ്, സന്ന്യാസിക്കു് ഒരു ധർമ്മമുണ്ടു് — ആ സന്ന്യാസിധർമ്മം പാലിക്കാനുംകൂടി നിങ്ങളെന്നെ സമ്മതിക്കില്ല എന്നു് തോന്നുന്നു! ഏതോ ചിലരുടെ അഭിമാനത്തെ ബാധിക്കുമെന്നു് കരുതി സന്ന്യാസി തന്റെ ധർമ്മം ഉപേക്ഷിക്കണമെന്നോ, നിങ്ങളെന്താ, ഹേ, ഈ പറയുന്നതു്?'

ഭക്തൻ: സന്ന്യാസിക്കു് ഈ ഭിക്ഷതെണ്ടലു് മാത്രമേയുള്ളോ ഒരു ധർമ്മം, മഹാരാജ്?

ലാട്ടുമഹാരാജ്: അല്ല. സന്ന്യാസിയുടെ ധർമ്മം ഭഗവാനെ ആശ്രയിക്കുകയും ഭക്തന്മാരെ പാലിക്കുകയും ചെയ്യുക, അതാണു്. ഗുരുവിനും ഭക്തക്കും വേണ്ടി ഭിക്ഷ യാചിക്കുന്നതു് സന്ന്യാസിക്കു് കഷ്ടപ്പാടായി ഒട്ടും തോന്നില്ല.

ഭക്തൻ: മഹാരാജ്, ഈ കണ്ണുപൊട്ടച്ചീത്ത കേട്ടിട്ടും സന്ന്യാസി ഭക്തപാലനം ചെയ്യോളണം എന്നാണോ? ഹൊ, എനിക്കിതൊന്നും ഒരു പിടിയും കിട്ടുന്നില്ല.

ലാട്ടുമഹാരാജ്: അദ്ദേഹം പറയാറുണ്ടു്, 'ഭിക്ഷ യാചിക്കാൻ ചെന്നാൽ ഒരാൾ ചീത്ത പറഞ്ഞു എന്നു വരും, വേറൊരാൾ പൈസ തന്നു എന്നും വരും, എല്ലാം മേടിച്ചു കൊണ്ടു പോരണം' എന്നു്.

ഭക്തൻ: മഹാരാജ്! ആ മനുഷ്യൻ അങ്ങയെ എന്തെല്ലാം പുലഭ്യം പറഞ്ഞു; എന്നിട്ടും ആ മനുഷ്യന്റെ മുമ്പിൽ തന്നെ ചെന്നുനിന്നു് അങ്ങു് കൈയു് നീട്ടിയപ്പോഴൊ! എന്തു പറഞ്ഞിട്ടാണു് അതൊടുക്കം മേടിച്ചതു്, മഹാരാജ്?

ലാട്ടുമഹാരാജ്: ഞാൻ പറഞ്ഞു, 'ഹേ ചങ്ങാതി, നിങ്ങളീ പറഞ്ഞതൊക്കെ തികച്ചും സത്യമാണു്. എനിക്കാണെങ്കിൽ ജടയില്ല, ശൂലമില്ല, മേലൊന്നും ചാരം വാരിത്തേച്ചിട്ടില്ല, രുദ്രാക്ഷമാലയുമില്ല. പിന്നെ സുഖക്കേടു് മാററാനുള്ള ശെപ്പിടിവിദ്യയും എനിക്കറിയില്ല; കൈയു്നോക്കി ഭാവി പറയാനും വശമില്ല; ഏലസ്സു് ജപിച്ചെഴുതി കെട്ടിത്തരാനും എനിക്കറിഞ്ഞുകൂടാ. വേറൊരാൾക്കു് ദോഷം വരുത്തിത്തരണമെന്നു പറഞ്ഞു് ആരും എൻറടുത്തു് വരാറും പതിവില്ല. എല്ലാവരും സുഖികളായിരിക്കട്ടെ എന്നാണു് എന്റെ ആഗ്രഹം.' ഞാൻ പിന്നേയും പറഞ്ഞു: 'പക്ഷെ ഒന്നു് മനസ്സിലാക്കിക്കോളൂ: നിങ്ങൾക്കു് ഒന്നും തരാൻ മനസ്സില്ലെങ്കിൽ, എന്നെ വിശ്വാസമില്ലെങ്കിൽ, എനിക്കു് വല്ലതും എടുത്തുകൊണ്ടുത്തരാൻ മെനക്കെടുകയും വേണ്ടാ. ഗുരുദേവൻ വിചാരിച്ചാൽ എനിക്കു് ഭിക്ഷ കിട്ടാനുള്ളതു് കിട്ടിക്കോളും. അദ്ദേഹം വേണമെന്നു് വിചാരിച്ചില്ലെങ്കിൽ നിങ്ങളുടെ ഹൃദയം തുറക്കുമെന്നു് വിചാരിക്കുന്നുണ്ടോ? നിങ്ങളല്ലാ, ഹേ, ഈ ദാനമൊക്കെ യഥാർത്ഥത്തിൽ ചെയ്യുന്ന ആൾ. ദാനത്തിന്റെ ഉടമ അദ്ദേഹമാണു്,' എന്നു്.

ഭക്തൻ (ആവേശത്തോടെ): ഓഹു്, കൂടുതലൊന്നും എനിക്കിനി കേൾക്കേണ്ടാ, മഹാരാജ്! മതി, മതി, ഒന്നു് നിർത്തണേ. ഞങ്ങളുടെ അപേക്ഷ അങ്ങേയ്ക്കിനി സ്വീകരിക്കാതെ

യാതൊരു പോംവഴിയുമില്ല. ഞങ്ങള് അങ്ങയുടെ ഭക്തരല്ലെ, ഞങ്ങളുടെ സേവനം അവിടുന്നു് സ്വീകരിക്കാതെ പററില്ല'

ലാട്ടമഹാരാജു്: ഇതു് കേംക്കൂ ! സന്ന്യാസിയിൽ ഇങ്ങനെ നിബ്ബന്ധം ചെലുത്തരുതു്. ശാസ്ത്രവിധി അനുസരിച്ചു് സന്ന്യാസി ഭിക്ഷ യാചിച്ചുകൊള്ളണം. എനിക്കു് ആ വിധി അനുസരിച്ചു് ജീവിക്കേണ്ടതുണ്ടു്.

ഭക്തൻ: അങ്ങനെയാണെങ്കിൽ ഭക്തനുള്ള വിധിയോ, അയാം സന്ന്യാസിയെ പരിചരിക്കേണ്ടതാണു് എന്നാണു്, അപ്പോഴോ? ആ വിധിയനുസരിച്ചു് ഞങ്ങളും നടക്കും.

ഇതുകേട്ടപ്പോം ലാട്ട മഹാരാജു് ഉറക്കെ ചിരിച്ചുപോയി. അദ്ദേഹം പറഞ്ഞു: 'ഹെടോ! വളരെ ഭേഷായിട്ടു് വത്തമാനം പറയാൻ വശമാക്കി വെച്ചിട്ടുണ്ടല്ലൊ. ആരാണിങ്ങനെയൊക്കെ പറയാൻ പഠിപ്പിച്ചതന്നതു് ?'

ഭക്തൻ: അങ്ങയുടെ ഒരു സഹോദരസന്ന്യാസിതന്നെ.

ലാട്ടമഹാരാജു്: ങ്ു അ ആ, അങ്ങനെ വരട്ടെ !! അതാണു് തനിക്കിത്ര വീറു് ! ഇപ്പൊ മനസ്സിലായി. ശരി ! എന്നാലങ്ങനെയാവട്ടെ ! അയാളുടെ വാക്കനുസരിച്ചുതന്നെ നടക്കട്ടെ എന്നാലു്. നിങ്ങള് തരുന്ന പണം ഞാനിനി മേടിച്ചോളാം. രാജ (ശ്രീ ബ്രഹ്മാനന്ദസ്വാമികം)ക്കു് എല്ലാ വശങ്ങളേയും പററി ചിന്തിക്കണമല്ലൊ. മഠത്തിൻെറ സൽപേരു് നിലനിത്തേണ്ടതും അയാളുടെ ചുമതലതന്നെ. അതുകൊണ്ടാണു് രാജാ നിങ്ങളിൽക്കൂടി ഈ അപേക്ഷ എൻെറ അടുത്തേയ്ക്കു് എത്തിച്ചതു്. അയാള് പറഞ്ഞതങ്ങു് കേട്ടേക്കാം, അല്ലെ ?

അതുമുതൽ ലാട്ടമഹാരാജു് ഭക്തന്മാരിൽ നിന്നു് വല്ലതുമൊക്കെ സ്വീകരിച്ചിരുന്നെങ്കിലും സ്വന്തം അത്യാവശ്യത്തിൽക്കവിഞ്ഞു് ഒരു സാധനം തൊടാൻ പോലും കൂട്ടാക്കിയിരുന്നില്ല. അദ്ദേഹം പറയും: 'ശരിയായ ഒരു സന്ന്യാസിയുടെ ഷട്ടിനു് പോക്കററു് കാണില്ല,'എന്നു്. അതിൻെറതാല്പര്യമെന്തെന്നന്വേഷിച്ചപ്പോം അദ്ദേഹം പറയുകയുണ്ടായി: 'ങ്ഏ, അതു് മനസ്സിലായില്ലെ ? ഷട്ടിനു് പോക്കററുണ്ടെങ്കിൽ എന്തെങ്കിലുമൊക്കെ ഒരുക്കൂട്ടിവെയ്ക്കാനുള്ള ഒരു സ്വഭാവം വരികയായി, വേറൊന്നുമില്ലെങ്കിൽ നാലഞ്ചു് അടയ്ക്കാക്കഷണമെങ്കിലും അതിൽ കാണും. സന്ന്യാസി അതുപോലും സൂക്ഷിച്ചു വെച്ചുകൂടാ.'

---

# പുനർജന്മം

**ഒ. രാമമേനോൻ**

സുഖമില്ല; സുഖമെല്ലാം മരുമരീചികപോലെ
അകലത്തു കണ്ടിടുന്ന ചലച്ചിത്രസമൂഹങ്ങം;
സുഖദുഃഖഭയാദികളിട ചേരുന്ന സംസാരേ
സുഖം മാത്രം വേർതിരിച്ചു ലഭിക്കാനങ്ങെളുതാമോ?
രാഘവരാമനെപ്പോലെ നര,നാരിപ്പാരിടത്തിൽ ?
ആയനഘനവനുളവായ സങ്കടത്തിനളവുണ്ടോ ?
സീതയെപ്പോലൊരു നാരീരത്നമെങ്ങാനുളവായോ ?
കാതരാക്ഷിക്ക നേരിട്ട യാതനകംക്കതിരുണ്ടോ?
പാത്ഥലത്തിലാക്കുമില്ല പരിപൂണ്ണസുഖമോത്താൽ
ആത്തിമാത്രം കൈവിടാതെ മരണത്തിൽ മറയുന്നു.
ആത്തിമൂലം പുനരെങ്ങോ ജനിക്കുന്നു; മരിക്കുന്നു
ആത്തിയത്രെ പുനർജന്മബീജമെന്നു ധരിക്കേണം.
മതിമതി,യിനി ജന്മം മതിമതി സുഖദുഃഖം
മതിചൂഡ ഭവത്പാദരതിയൊന്നേയിനിവേണ്ടു.
നമസ്തേ യോഗിവര്യായ നമസ്തേ ഭോഗിഭൂഷായ
നമസ്തേ പാവ്വതീശായ നമസ്തേ കാലകാലായ.
കാലമങ്ങു ഗമിക്കുന്നു കാലനുമിങ്ങടുക്കുന്നു,
കാലുകളും തളരുന്നു കാലകാല ഭഗവാനെ !
അറിയാതെ ചെയ്തുപോയോരപരാധങ്ങളെയെല്ലാം
പൊറുത്തെന്നെ പദതാരിലണയ്ക്കേണം കരുണാബ്ധേ !

---

# കൈലാസദർശനം

**സിദ്ധിനാഥാനന്ദസ്വാമി**

ത്വത്പാദാംബുജമർച്ചയാമി പരമം
ത്വാം ചിന്തയാമ്യന്വഹം
ത്വാമീശം ശരണം വ്രജാമി വചസാ
ത്വാമേവ യാചേ വിഭോ
വീക്ഷാം മേ ദിശ ചാക്ഷുഷീം സകരുണാം
ദിവ്യൈശ്ചിരം പ്രാർത്ഥിതാം
ശംഭോ, ലോകഗുരോ, മദീയമനസഃ
സൗഖ്യോപദേശം കുരു.

ശിവരാത്രി ഭാരതത്തിലെവിടെയും ആചരിക്കപ്പെടുന്ന ഒരു വ്രതമാണ്. ശിവപൂജയ്ക്കു വേണ്ടി വ്രതം ആചരിക്കുന്ന രാത്രിയത്രെ ശിവരാത്രി. കുംഭമാസത്തിലെ കൃഷ്ണപക്ഷ ചതുർദ്ദശി നാളിലാണ് അതാചരിച്ചുപോരുന്നതു്. ജീവിതത്തെ ആദ്യന്തം ഒരു വ്രതമായിട്ടാണ് ഹിന്ദുക്കൾ ചിട്ടപ്പെടുത്തിയിട്ടുള്ളതു്. പുരുഷായുസ്സ് നൂറുവർഷമെന്ന് കണക്കാക്കി ഒരു ശതവത്സരപദ്ധതി ആചാര്യന്മാർ നിശ്ചയിച്ചിട്ടുണ്ട്. ആദ്യത്തെ ഭാഗം ധർമ്മാധ്യയനത്തിനും രണ്ടാം ഭാഗം ധർമ്മാഭ്യസനത്തിനും അർത്ഥാർജ്ജനത്തിനും ധാർമ്മികഭോഗാനുഭവത്തിനും നിശ്ചയിച്ചിരിക്കുന്നു. ജീവിതത്തിൻെറ പകുതിക്കുശേഷമുള്ള ഭാഗം തീവ്രമായ തപസ്സിനും ഈശ്വരാന്വേഷണത്തിനും വേണ്ടി വിനിയോഗിക്കണം. ജീവിതലക്ഷ്യം ഈശ്വരപ്രാപ്തിയാണ്. അതു സാധിക്കണമെങ്കിൽ ജീവിതത്തിന് ക്രമവും നിയന്ത്രണവും കൂടിയേ കഴിയൂ. ചില അടുക്കും ചിട്ടയും ഇല്ലാതെ ജിവിതം സാദ്ധ്യമല്ല. നമുക്കു സമ്മതമായാലും അല്ലെങ്കിലും ഒരിക്കൽ ഏവരും ഇവിടെ നിന്നും വിടവാങ്ങണം. മരണമെന്ന അനിവാര്യാനുഭവത്തിന് നാം തയ്യാറാവണം. മരണത്തെ സമചിത്തതയോടെ നേരിടണമെങ്കിൽ കാലേക്കൂട്ടി ഒരുക്കങ്ങൾ ചെയ്യേണ്ടതുണ്ട്. കാലൻെറ വരവ് ഏതു നിമിഷവുമാകാം. അതിനാൽ ആ അതിഥിയെ സ്വാഗതം ചെയ്യാൻ ഏതു നിമിഷവും തയ്യാറായി വേണം നാം ഇരിക്കാൻ. കാലനെ നേരിടണമെങ്കിൽ കാലകാലൻെറ തുണ വേണം. കാലകാലനെ നിനയ്ക്കാനുള്ള പ്രത്യേകദിവസമാകുന്നു ശിവരാത്രി.

വ്രതാനുഷ്ഠാനം മതത്തിൻെറ പ്രായോഗികവശമാണ്. എല്ലാ മതങ്ങളും അതിൻെറ ആവശ്യകത അംഗീകരിച്ചിട്ടുണ്ട്. കരണങ്ങളെയും മനസ്സിനെയും നിയന്ത്രിച്ച് ഈശ്വരചിന്ത ചെയ്യുകയത്രേ വ്രതത്തിൻെറ ലക്ഷ്യം. മനസ്സിൻെറ സ്വാഭാവികമായ വിഷയാഭിനിവേശത്തെ തടുത്തുനിർത്തുന്നതിന്, ഉപവാസം, ജാഗരണം, സത്കഥാശ്രവണം, സത്സംഗം എന്നിവ അപരിത്യാജ്യങ്ങളാകുന്നു. കരണനിരോധമോ കായശോഷണമോ അല്ല ലക്ഷ്യം; അതു് വ്രതത്തിൻെറ നിഷേധാംശം മാത്രമേ ആകുന്നുള്ളു; സാധകഭാവം ഈശ്വരഭജനമാണ്.

ശ്രുതിസ്മൃതിഭ്യാം വിഹിതാ വ്രതാദയഃ
പുനന്തി പാപം ന ലുനന്തി വാസനാം
അനന്തസേവാ തു നികൃന്തതി ദ്വയീ—
മിതി പ്രഭോ ത്വത്പുരുഷാ ബഭാഷിരേ.

വ്രതാനുഷ്ഠാനം പാപപരിഹാരത്തിനു് തുണയ്ക്കുന്നു; വാസനയെ നശിപ്പിക്കുന്നില്ല. വാസന നശിക്കാൻ ഈശ്വരചിന്ത കൂടിയേ കഴിയൂ.

സമ്പൂർണ്ണം ഈശ്വരാർപ്പിതമായ ഒരു ജീവിതത്തിനു സ്വയം സന്നദ്ധനാകുന്നതിന് വ്യക്തി അനുശീലിച്ചുപോരുന്ന വ്രതങ്ങളാണ് ശിവരാത്രി, ഏകാദശി, ചാതുർമാസ്യം മുതലായവ. ശിവരാത്രി എന്ന പേരുകൊണ്ടുതന്നെ ആ വ്രതം പ്രാധാന്യേന രാത്രിയിലാണ് അനുഷ്ഠിക്കേണ്ടതു് എന്നു വ്യക്തമാകുന്നു.

നിശി ഭ്രമന്തി ഭൂതാനി ശക്തയഃ ശൂലഭൃദ്യതഃ
അതസ്തസ്യാം ചതുർദ്ദശ്യാം സത്യാം തത്—
പൂജനം ഭവേത്.
—സ്കന്ദപുരാണം

ശൂലപാണിയായ ശിവനും കിങ്കരന്മാരും സഞ്ചരിക്കുന്നതു് രാത്രിയിലാണു്; അതിനാൽ ചതുർദ്ദശിനാളിൽ അവരെ പൂജിക്കേണ്ടതാകുന്നു. ശിവരാത്രിനാളിൽ ഉപവാസം, ജാഗരണം, പൂജ ഇവ അനുഷ്ഠിക്കേണ്ടതാണു്.

ഏവം ദ്വാദശവർഷാണി ശിവരാത്രിമുപോഷകഃ
യോ മാം ജാഗരയതേ രാത്രിം മനുജഃ സ്വർഗ്ഗാരോഹേത്
ശിവം ച പൂജയിത്വാ യോ ജാഗർതി ചതുർദ്ദശീം
മാതുഃ പയോധരരസം ന പിബേത് സ കദാചന.
അജ്ഞാനന്നപി നിഷ്പാപോ നിഷാദോ ഗണതാം ഗതഃ.
–സ്കന്ദപുരാണം

പന്ത്രണ്ടു സംവത്സരം ശിവരാത്രിനാളിൽ ഉപവാസമിരിക്കുകയും, രാത്രിയിൽ കീർത്തനങ്ങൾ പാടിയും ശിവപൂജ ചെയ്തും ജാഗരണം അനുഷ്ഠിക്കുകയും, ചെയ്യുന്നവൻ സംസാരമുക്തനായി ശിവപദം പ്രാപിക്കുന്നു. അറിയാതെപോലും ശിവരാത്രിനാളിൽ ഉറക്കമിളയ്ക്കുകയും ശിവലിംഗത്തിന്മേൽ വില്വദളം പൊഴിയ്ക്കുകയും വെള്ളമൊഴിക്കുകയും ചെയ്തവർപോലും പാപമുക്തരായി ശിവപാർഷദരായിത്തീർന്നു എന്നു് ഗരുഡപുരാണം, അഗ്നിപുരാണം, സ്കന്ദപുരാണം മുതലായ ഗ്രന്ഥങ്ങളിൽ കാണാം. അറിയാതെ ചെയ്ത പൂജയ്ക്കുപോലും ഇത്ര മഹത്ത്വമുണ്ടെങ്കിൽ അറിഞ്ഞുകൊണ്ടു് ഭക്തിപൂർവ്വം ചെയ്യുന്ന പൂജയുടെ ഫലം അനന്തമാകുമല്ലൊ എന്നു കാണിക്കാൻ വേണ്ടിയത്രെ ഈ മാഹാത്മ്യകഥ പറയുന്നതു്. ഗരുഡപുരാണത്തിലെ കഥയുടെ ചുരുക്കമിതാണു്: പണ്ടു് ആബുമലയിൽ സുന്ദരസേനകൻ എന്നു പേരായി ഒരു നിഷാദരാജാവുണ്ടായിരുന്നു. അയാൾ ഒരു ദിവസം തന്റെ നായുമൊരുമിച്ചു വേട്ടയ്ക്കു പോയി. അന്നു് ഒരു മൃഗത്തേയും കൊല്ലാൻ കഴിഞ്ഞില്ല. വിശന്നും ദാഹിച്ചും തളന്ന അവൻ അന്നു രാത്രി ഒരു കുളക്കരയിൽ ഉറക്കമില്ലാതെ കഴിച്ചുകൂട്ടി. അവിടെ ഒരു വില്വമരത്തിന്റെ ചുവട്ടിൽ ശിവലിംഗം പ്രതിഷ്ഠിക്കപ്പെട്ടിരുന്നു. നിഷാദരാജൻ അക്കഥയൊന്നും അറിയാതെ വില്വമരത്തിൽനിന്നും ഇല പറിച്ചു താഴെയിട്ടുകൊണ്ടിരുന്നു. പൊടിയടക്കാൻവേണ്ടി കുളത്തിൽനിന്നും വെള്ളം കോരി അവിടെയൊക്കെ തളിച്ചു. ആവനാഴിയിൽനിന്നും താഴെ വീണ അമ്പെടുക്കാൻ കുമ്പിട്ടു. ഇലകൊണ്ടു് ശിവലിംഗത്തിൽ പൂജയും ജലം കൊണ്ടു് അഭിഷേകവും നടന്നു; കുനിഞ്ഞപ്പോൾ കുമ്പിടുകയുമായി. രാത്രി ഉറങ്ങിയില്ല; രാവും പകലും പട്ടിണിയും. ശിവരാത്രിയിൽ അനുഷ്ഠിക്കേണ്ട കൃത്യങ്ങളെല്ലാം അറിയാതെ അവൻ ചെയ്തു. അവൻ മരിയ്ക്കാറായപ്പോൾ യമകിങ്കരരെത്തി. ശിവപാർഷദന്മാർ വന്നു് അവരെ തുരത്തി. അവനേയും അവന്റെ നായേയും ശിവലോകത്തിലേയ്ക്കു കൊണ്ടുപോയി. അവൻ ശിവകിങ്കരനായിത്തീർന്നു.

'ഏവമജ്ഞാനതഃ പുണ്യം
ജ്ഞാനാത് പുണ്യമഥാക്ഷയം.'–ഗരുഡ.1.124.11

അല്പസ്വല്പമാററങ്ങളോടെ ഈ ശിവരാത്രിമാഹാത്മ്യകഥ ഇതരപുരാണങ്ങളിലും കാണാവുന്നതാണു്. ഇത്തരം മാഹാത്മ്യകഥകളൊക്കെ ആളുകളുടെ ശ്രദ്ധ ആകർഷിക്കാനും അവരെ ഭക്തിപൂർവ്വം വ്രതം അനുഷ്ഠിക്കുവാൻ പ്രേരിപ്പിക്കുന്നതിനും വേണ്ടിയാകുന്നു. 'രോചനാർത്ഥാ ഫലശ്രുതിഃ.' ശാസ്ത്രങ്ങൾ ഫലശ്രുതി ചൊല്ലുന്നതു് തത്ത്വത്തിൽ അഭിരുചിയുണ്ടാക്കാൻ വേണ്ടിയത്രെ. സശ്രദ്ധമായ ഉപവാസവും ജാഗരണവും പൂജയുമാണു് കർത്തവ്യം. ഉപവാസമെന്നാൽ കേവലം അനശനമോ അല്പാശനമോ അല്ല; മനസാ ശിവസമീപം വസിക്കുകയാണു്. ജാഗരണമെന്നാൽ വിഷയവാസനകളാകുന്ന അന്ധകാരത്തിൽനിന്നും അകന്നു് ശിവധ്യാനമാകുന്ന അദ്ധ്യാത്മപ്രകാശത്തിലുള്ള ജാഗരണമാകുന്നു. പൂജ നിരന്തരമായ ശിവസ്മരണവും. അങ്ങനെ അവ മൂന്നും ഒരേ ലക്ഷ്യത്തിന്റെ വിവിധഭാവങ്ങൾമാത്രം; ബാധകവും സാധകവുമായ സാധനകളിൽകൂടി ശിവപദം പ്രാപിക്കുകയാണു് ശിവരാത്രിവ്രതത്തിന്റെ പരമഫലം.

ശിവൻ കൈലാസവാസിയാണു്. കൈലാസം എന്നാൽ 'കില ആസം' 'അങ്ങനെയായിരുന്നു ഞാൻ.' എന്നർത്ഥം; അതായതു്, പണ്ടു്, ആദിയിൽ, ഞാൻ ശിവനായിരുന്നു. അദ്വൈതമായ ആത്മാവുമാത്രമേ ആദിയിൽ ഉണ്ടായിരുന്നുള്ളു. ഇപ്പൊഴോ? 'കില ആസ' 'അങ്ങനെ ആയിരുന്നുപോൽ' 'പണ്ടങ്ങനെയായിരുന്നു.' എന്നൊരോർമ്മമാത്രമേ ഇപ്പോഴുള്ളു. കാരണം, ഇപ്പോൾ നാനാത്വത്തിൽ, സംസാരത്തിൽ, ആണു് നില. അപ്പോൾ

കൈലാസത്തിൻെറ നിലയോ? 'ജഗതഃ പിതരൗ വന്ദേ പാർവ്വതീപരമേശ്വരൗ.' അദ്വൈതമായ ആത്മതത്ത്വം ലോകപിതാക്കളായി, പ്രകൃതിപുരുഷന്മാരായി, കാണപ്പെടുന്നു. ആദ്യം കാണുന്ന രൂപം അർദ്ധനാരീശ്വരനായിട്ടാണ്. പ്രകൃതിയിലെ പ്രാകൃതരൂപങ്ങളിൽ ഇന്നും സ്ത്രീപുരുഷഘടകങ്ങൾ ഒന്നിച്ചുതന്നെ കാണാം. പിന്നെ പ്രകൃതിയും പുരുഷനും പിരിഞ്ഞു എങ്കിലും ഒന്നിച്ചുതന്നെയാണിരുപ്പ്. ശിവൻ ത്ര്യംബകനാണ്, മുക്കണ്ണനാണ്. ത്രയീ എന്നാൽ വേദം, അംബകം കണ്ണ്. ജ്ഞാനമാണ് ശിവൻെറ മൂന്നു കണ്ണുകളും. ചന്ദ്രചൂഡനാണു ശിവൻ. ചന്ദ്രന് വെളിച്ചം കിട്ടുന്നതു് സൂര്യനിൽനിന്നത്രെ. ചന്ദ്രൻ മനസ്സിൻെറ ദേവതയുമാണ്. ശിവൻെറ നേത്രങ്ങളാകുന്ന ജ്ഞാനസൂര്യനിൽനിന്നും മനസ്സാകുന്ന ചന്ദ്രന് പ്രകാശം ലഭിക്കുന്നു. ശിവൻ മനസ്സിൽ പ്രതിഫലിക്കുമ്പോൾ, മനസ്സ് അഹംകാരംകൊള്ളുന്നു. അഹംകാരം കൊടുമ്പിരിക്കൊള്ളുമ്പോൾ ജട പിടിക്കും. ശിവൻ ജടാജൂടനാണല്ലൊ. ജടയ്ക്കുള്ളിൽ ജലമുണ്ട്, ഗംഗ. ജലം കർമ്മത്തിൻെറ പ്രതിനിധിയാണ്. അഹംകാരത്തിൽനിന്നും കർമ്മകലാപങ്ങൾ വളരുന്നു. ശിവൻ നാഗഭൂഷണനും ഭസിതഭൂഷിതനുമാണ്. കർമ്മങ്ങളിലധികവും വിഷംനിറഞ്ഞ വിഷയങ്ങൾക്കുവേണ്ടിയത്രെ. വിഷയങ്ങളിൽ വിഷം പതിയിരിക്കുന്നുണ്ട്. വിഷയങ്ങൾ ചുട്ടെരിച്ച ഭസ്മം, തപഃഫലമായ വിഭൂതി, ശിവന് ഭൂഷണമാകുന്നു. ദിഗംബരനാണ് ശിവൻ പലപ്പൊഴും. സർവ്വവ്യാപിയായ ശിവനെ ആവരണം ചെയ്യാൻ ആകാശമല്ലാതെ മറ്റൊന്നിനു സാധിക്കും? ആകാശത്തിനുംതന്നെ സാദ്ധ്യമല്ല. ആടയെന്തെങ്കിലും അണിയുന്ന പക്ഷം ആനത്തോൽ, സ്ഥൂലപ്രകൃതിയുടെ പുറംതോൽ, അതുകൊണ്ട് ഒന്നു ചുററും. പക്ഷേ, ആത്മാനന്ദത്തിൽ നൃത്തം വെയ്ക്കുമ്പോൾ ആവരണമെല്ലാം മറയും. അദ്വൈതത്തിൽ നിന്നും ആത്മാവ് താഴോട്ടു വരുമ്പോൾ ശിവനും ജീവനും വേറേ വേറേ ആയി മാറുന്നു. ആത്മബോധം വിടാതെ പ്രകൃതിയുടെ സാക്ഷിയായി വാഴുന്നു പരമശിവൻ; പ്രകൃതിക്ക് അധീനനായി ക്ലേശിയ്ക്കുന്നു ജീവൻ. പാശമുക്തൻ ശിവൻ; പാശബദ്ധൻ ജീവൻ; ശിവനു് പ്രകൃതിയും സന്താനങ്ങളും ഭൂഷണം; ജീവനു് അവ ബന്ധഹേതുക്കളും.

ഈ ലോകപിതാക്കളുടെ, ത്രിഗുണാത്മികയായ പ്രകൃതിയുടേയും നിർവ്വികാരനായ ശിവൻെറയും, കുടുംബത്തെ ഒന്നു പരിചയപ്പെടാം. 'ത്രിലോകീഗൃഹസ്ഥായ തസ്മൈ നമസ്തേ.' പാർവ്വതി പർവ്വതപുത്രിയാണ്, അചലയാണ്. പ്രകൃതി ജഡമാണല്ലൊ. ശിവസാമീപ്യത്താൽ പ്രകൃതി ശക്തിപൂർണ്ണയായിത്തീരുന്നു. സമസ്ത പ്രപഞ്ചവും അവരുടെ കുടുംബമത്രെ. അവരുടെ ആദ്യത്തെ സന്തതി ഗണപതി. ഗണപതി വിഘ്നേശ്വരനാണ്. വിഘ്നേശ്വരനെന്നാൽ വിഘ്നങ്ങൾ വരുത്തുന്നവനും തീർക്കുന്നവനുമാകുന്നു. ഗണപതി പ്രണവസ്വരൂപനാണ്. സംസ്കൃതത്തിൽ ഓം എന്നെഴുതിയാൽ ഗണപതിയുടെ ചിത്രമായി. അതെ, ഗണപതി പ്രണവസ്വരൂപനാകുന്നു; പ്രണവം വേദത്തിൻെറ സാരം, അതായതു്, ആത്മജ്ഞാനവും. പാർവ്വതീപരമേശ്വരന്മാരുടെ പ്രഥമപുത്രൻ ആത്മജ്ഞാനിയാവണമല്ലൊ. പ്രകൃതിഘടകങ്ങളിൽ ഏററവും സൂക്ഷ്മമായതു് സത്ത്വഗുണമാകുന്നു. സത്ത്വഗുണത്തിൽ ശിവൻ സന്നിധാനം ചെയ്താൽ രൂപം കൊള്ളുന്നതു് ഓംകാരപ്പൊരുളായ ഗണപതിയാണ്. ആത്മജ്ഞാനം കാമകർമ്മകുശലന്മാർക്ക് വിഘ്നകാരിയാകുന്നു. അവയുടെ വിഘ്നം തന്നെയാണ് അവയിൽനിന്നുള്ള മോചനം നേടാൻ ഒരുവനെ സഹായിക്കുന്നതും. അതിനാൽ ഗണപതി വിഘ്നേശ്വരനാണ്; കാമവിഘ്നം വരുത്തി, ജ്ഞാനവിഘ്നംതീർക്കുന്ന ദേവനാണ്.

പാർവ്വതീപരമേശ്വരന്മാരുടെ രണ്ടാമത്തെ മകൻ സുബ്രഹ്മണ്യൻ. 'തപോ വേദാശ്ച വിപ്രാശ്ച ജ്ഞാനം ച ബ്രഹ്മസംജ്ഞിതം, തേഭ്യോ ഹിതത്വാത് ബ്രഹ്മണ്യഃ.' തപസ്സ്, വേദം, വിപ്രൻ, ജ്ഞാനം എന്നെല്ലാം ബ്രഹ്മശബ്ദത്തിന്നു് അർത്ഥമുണ്ട്. അവയിൽ ശ്രദ്ധയും ഭക്തിയും ഉള്ളവൻ ബ്രഹ്മണ്യൻ. ശിവൻെറ ദ്വിതീയപുത്രൻ സു–ബ്രഹ്മണ്യനത്രെ.മാത്രമല്ല, അദ്ദേഹം ദേവസേനാനിയുമാകുന്നു. പ്രകൃതിമാതാവിൻെറ രജോഗുണത്തിൽനിന്നും ജനിച്ച വിശിഷ്ടസന്താനമാണ് സുബ്രഹ്മണ്യൻ. സത്കർമ്മകുശലനാണ്; ദേവന്മാരെ തുണയ്ക്കുന്നുണ്ടല്ലൊ.

ബാക്കിയുള്ളവരൊക്കെയും തമോഗുണസന്തതികഠം. അവക്കു കൈയ്യും കണക്കുമില്ല. ഭൂതപ്രേതപിശാചാദികളും, സിംഹവും കാളയും മയിലും എലിയും ആനയും പാമ്പും എല്ലാം ആ അച്ഛനമ്മമാരുടെ സന്തതികളത്രെ. അച്ഛനമ്മമാരുടെ മുമ്പിൽ അവർ ശാന്തമായും സമാധാനമായും കഴിയുന്നു; കൈലാസത്തിൽനിന്നു പോന്നാലോ, അവർ പരസ്പരം തല്ലാനും കൊല്ലാനും തിന്നാനും നോക്കും.

നീലകണ്ഠനാണ് ശിവൻ. പാലാഴി കടഞ്ഞപ്പോഠം പൊന്തിവന്ന കാളകൂടം പാനം ചെയ്തതു് കണ്ഠത്തിൽ സൂക്ഷിച്ചിരിക്കുകയാണ്. കാലകാലനു് ഹാലാഹലവും ഭൂഷണം. നീലകണ്ഠനാകാനുള്ള കാരണം ഒരു കവി ഊഹിക്കുന്നു:

അത്തും വാഞ്ഛതി വാഹനം ഗണപതേർ–
ഭൂഷാഭുജംഗഃ ക്ഷുധാ
തം വാഹോ/പി ഷഡാനനസ്യ, ഗിരിജാ–
വാഹോ/പി നാഗാനനം;
ഗൗരീ ജഹ്നുസുതാമസൂയതി കലാ–
നാഥം ലലാടാനലോ
നിർവ്വിണ്ണഃ സ പപൗ കുടുംബകലഹാ–
ദീശോ/പി ഹാലാഹലം.

ഈശ്വരൻ മനുഷ്യനെ സ്വന്തരൂപത്തിൽ തീർത്തു എന്നു ക്രൈസ്തമതം പറയുന്നുണ്ടെങ്കിലും വാസ്തവം തിരിച്ചാണെന്നു് തോന്നുന്നു; പലപ്പോഴും മനുഷ്യൻ അവന്റെ ഈശ്വരനെ തന്റെ രൂപത്തിൽ ഭാവനചെയ്യുകയാണ് പതിവു്. കുടുംബകലഹംകൊണ്ടു് ആളുകഠം ആത്മഹത്യ ചെയ്യാൻ വിഷം കഴിക്കാറുണ്ടല്ലൊ; ശിവനും അതൊന്നു് ശ്രമിച്ചുനോക്കിയതാണെന്നത്രെ ആ കവിയുടെ ഭാവന. കാലകാലനു് വിഷവും ഭൂഷണമാണെന്ന കാര്യം വിസ്മരിച്ചെന്നു മാത്രം. കലഹകാരണം ഏതായാലും അല്പം നേരമ്പോക്കുള്ളതാണ്.

ശിവനു് രണ്ടു ഭാര്യമാരുണ്ടു്, ഗംഗയും പാർവ്വതിയും. അവർതമ്മിൽ എപ്പോഴും വഴക്കും വക്കാണവും ആണ്. പാർവ്വതിയുടെ വാഹനമായ സിംഹത്തിനു് ആനത്തലയനായ പാർവ്വതീപുത്രനെ പ്രാതലിനു കിട്ടിയാൽകൊള്ളാമെന്നൊരാശ. ഗണപതിയുടെ വാഹനം ഒരെലി. ശിവന്റെ പാമ്പു് എലിയെ പിടിക്കുവാൻ തക്കം നോക്കുന്നു. സുബ്രഹ്മണ്യന്റെ വാഹനമായ മയിൽ പാമ്പിനെ കൊത്തിത്തിന്നാനും ഒരുങ്ങുന്നു. ചന്ദ്രനും നെററിയിലെ അഗ്നിയും തമ്മിൽ സദാ അസൂയ. ആകപ്പാടെ വല്ലാത്ത സൈ്വരക്കേടു തോന്നി മടുത്തിട്ടാണത്രേ ശിവൻ വിഷം കുടിച്ചതു്. ആത്മസ്വരൂപനായ ശിവനു് വിഷവും സ്വ–രൂപംതന്നെ. പാമ്പിനു് സ്വന്തം വിഷംകൊണ്ടു് ആപത്തൊന്നും വരാറില്ലല്ലൊ.

ഭാഗവതത്തിൽ രുദ്രനെ ബ്രഹ്മാവിന്റെ പുത്രനായിട്ടു് വർണ്ണിച്ചിട്ടുണ്ടു്. ബ്രഹ്മാവു് സനകാദികളെ സൃഷ്ടിച്ചു; അവരോടു് പ്രജാഭിവൃദ്ധി വരുത്താൻ ആവശ്യപ്പെട്ടു. അവർ നിവൃത്തിനിരതരും മോക്ഷേച്ഛുക്കളും വാസുദേവപരായണരും ആയിരുന്നതുകൊണ്ടു് അച്ഛന്റെ ആജ്ഞ അനുസരിച്ചില്ല. ബ്രഹ്മാവിനു് അസഹ്യമായ കോപം വന്നു. കോപം അടക്കാൻ നോക്കിയെങ്കിലും അതു് ഭ്രൂമദ്ധ്യത്തിൽകൂടി നീലലോഹിതനായ ഒരു ശിശുവിന്റെ രൂപത്തിൽ പുറത്തു വന്നു. സദ്യോജാതൻ രോദനം ചെയ്തു; അതിനാൽ രുദ്രനായി. രുദ്രനു് സ്ഥാനങ്ങഠം കല്പിച്ചു: ഭാര്യമാരെ നല്കി; എന്നിട്ടു് പ്രജാസൃഷ്ടി ചെയ്യാൻ പിതാവു് കല്പന കൊടുത്തു. അതനുസരിച്ചു് രുദ്രൻ തനിക്കു് സദൃശരായ സന്താനങ്ങളെ സൃഷ്ടിച്ചു. ആ സന്താനങ്ങഠം ലോകമെല്ലാം വിഴുങ്ങാൻ തുടങ്ങി. ബ്രഹ്മാവിനേയും വിഴുങ്ങിക്കളയുമോ എന്നു് സംശയമായി. ഭയം പൂണ്ട ബ്രഹ്മാവു് രുദ്രനോടു് സൃഷ്ടി നിർത്താനും സർവ്വഭൂതസുഖാവഹമായ തപസ്സു് ആചരിക്കാനും ആജ്ഞാപിച്ചു. അതനുസരിച്ചു് അച്ഛനെ വലംവെച്ചു് വണങ്ങി രുദ്രൻ തപസ്സിനുപോയി. അച്ഛന്റെ ആജ്ഞയെ സ്വയം തിരസ്കരിക്കാതെതന്നെ പൂർവ്വജന്മാരുടെ ത്യാഗപഥത്തെ പിന്തുടരാൻ ഈ ത്യാഗീശ്വരനു് സാധിച്ചു.

തന്റെ ആജ്ഞ ധിക്കരിച്ചതിൽ സനകാദികളോടു് ബ്രഹ്മാവിനു് നീരസം തോന്നിയെങ്കിലും അവർ സ്വീകരിച്ച മാർഗ്ഗം ശ്രേയസ്കരമായതുകൊണ്ടു് ഉള്ളാലെ അച്ഛനു് അവരെ അനുഗ്രഹിക്കാതെ വയ്യ. അടക്കിയ കോപത്തിന്റെയും മറഞ്ഞുകിടക്കുന്ന ത്യാഗത്തിന്റെയും മൂർത്തിയാണ് രുദ്രൻ. ത്യാഗമൂർത്തി ബ്രഹ്മസൃഷ്ടിയെ നിരസിക്കുന്നതിൽ അത്ഭുതമില്ലല്ലൊ. സൃഷ്ടിക്കു പററിയില്ലെങ്കിൽപിന്നെ ശിവനു് സ്വഭാവത്തിനു് ഉതകുന്ന സ്വധർമ്മ

മെന്താണ്? സംഹാരകൃത്യം. അങ്ങനെ ശ്രീ പരമേശ്വരൻ സംഹാരരുദ്രനായിത്തീന്നു. നിവൃത്തിനിഷ്ഠനും ത്യാഗീശ്വരനുമാണല്ലൊ ശിവൻ. ബ്രഹ്മസൃഷ്ടിയിൽപെട്ട് സംസാരത്തിൽ കുടുങ്ങി വലയുന്നവരെല്ലാം ശിവന്റെ അടുത്തേയ്ക്ക് ഓടുന്നു. ലോകം വെറുത്തവരും ലോകത്താൽ വെറുക്കപ്പെട്ടവരും മററാരും ഇല്ലാത്തവരും എല്ലാം പാർവ്വതീപരമേശ്വരന്മാരുടെ അടുത്തെത്തുന്നു: അവിടെ അവക്ക് ശിവവും ശാന്തിയും ലഭിക്കുന്നു.

കാമനേയും കാലനേയും കൊന്നു ശിവൻ. ബ്രഹ്മാവിന്റെ സൃഷ്ടിക്കുള്ള മുഖ്യഘടകങ്ങൾ ഇവയാണല്ലൊ. ത്യാഗിയ്ക്ക് അവർ ശത്രുക്കളും. മരണത്തെ ദേഹാഭിമാനികൾക്കൊക്കെ ഭയമാണ്; വിഷയികൾക്കൊക്കെ പ്രിയനാണ് മാരൻ. ആത്മാരാമനായ ശിവൻ അവരെ ഇരുവരേയും ഭസ്മമാക്കി. മാത്രമല്ല, ആത്മാനന്ദം കൊണ്ട് നൃത്തം ചെയ്യുന്നതു് ശ്മശാനത്തിലാണുതാനും. ഭൗതികമായ സർവ്വവും ചാമ്പലാകുന്ന ഇടമാണ് ചുടുകാട്. അതെ, ലൗകികമായതെല്ലാം ഭസ്മമായാലേ ആത്മനിഷ്ഠ ഉറയ്ക്കു. അപ്പൊഴേ ജീവന് ശിവനായി ആനന്ദനൃത്തം ചെയ്യാൻ സാധിയ്ക്കു. സർവ്വവും ചുട്ടു നശിപ്പിയ്ക്കുന്ന അഗ്നിയ്ക്ക് ചാരത്തെ നശിപ്പിക്കുവാൻ സാദ്ധ്യമല്ല. മറെറല്ലാം നശിച്ചാലും നശിക്കാതെ അവശേഷിക്കുന്ന ഭൗതികവസ്തു ചാരം മാത്രമത്രെ. അതു് അശേഷശേഷനായ ശിവന്റെ ഭൗതിക പ്രതിനിധിയാകുന്നു. അതുകൊണ്ടുതന്നെയാണ് ശിവൻ ഭസിതഭൂഷിതനായതും. അദ്വൈതമായ കൈലാസപദത്തിൽനിന്നും ജീവൻ പശുപ്രായനായി സംസാരത്തിൽ കിടന്നുഴലുന്നു. സംസാരസന്താപത്താൽ അശരണനായി ശ്രീദക്ഷിണാമൂർത്തിയായ പരമശിവനെ ശരണമടയുന്നു. ജീവപശു സംസാരപാശം അറുത്തു തരാൻ പശുപതിയെ ശരണം പ്രാപിക്കുന്നു. ശ്രീഗുരു മൗനംകൊണ്ടു് അവാങ്മനസഗോചരമായ ആത്മതത്ത്വം ഉപദേശിക്കുന്നു. ജീവൻ ഗതശോകനും ശിവരൂപനും ആയിത്തീരുകയും ചെയ്യുന്നു.

> അശനം ഗരളം ഫണീ കലാപോ
> വസനം ചർമ്മ ച വാഹനം മഹോക്ഷഃ
> മമ ദാസ്യസി കിം കിമസ്തി ശംഭോ
> തവ പാദാംബുജഭക്തിമേവ ദേഹി.

'ശംഭോ, അങ്ങേയ്ക്ക് ആഹാരത്തിന് വിഷം; ഭൂഷണത്തിന് നാഗം; ധരിക്കാൻ ഗജചർമ്മം;വാഹനമോ വൃഷഭവും. എനിക്കെന്താണ് അവിടുന്ന് തരുക ? അവിടുത്തെ കൈയ്‌വശം എന്തുണ്ടു് ? പ്രഭോ, അടിയന് അവിടുത്തെ അടിമലരിൽ തീവ്രമായ ഭക്തിമാത്രം അരുളിയാലും.' എന്നാണ് ശ്രീ ശങ്കരാചാര്യസ്വാമികൾ പ്രാർത്ഥിച്ചതു്.

ഉപവാസവും ജാഗരണവും പൂജയുമെല്ലാം ഭസിതഭൂഷിതനും നാഗഭൂഷണനും കാമനാശനനും കാലകാലനും ശ്മശാനവാസിയും ആനന്ദസ്വരൂപനും ആയ ശ്രീശിവനെ പ്രാപിച്ച് ജീവിതം സഫലമാക്കാനുള്ള സാധനകളാകുന്നു.

> കാലന്റെ വരവിനു നാളേതെന്നറിയാമോ ?
> കാലുനാഴികപോലും കാലങ്ങൾ കളയാതെ
> കാലകാലനെ ഭജിച്ചീടുക നിരന്തരം.

നിരന്തരമായ ശിവരാത്രിപൂജയാണ് കാളരാത്രിയുടെ കരാളത അകററാനുള്ള ഉപായം. കാലനെ നിർഭയം നേരിടാൻ നമ്മെ സമർത്ഥരാക്കുന്നതു് കാലകാലസ്മരണമാകുന്നു. നിരന്തരമായ ശിവസ്മരണമത്രെ ജീവന്റെ പരമമായ കർത്തവ്യം.

> കരചരണകൃതം വാക്കായജം കർമ്മജം വാ
> ശ്രവണനയനജം വാ മാനസം വാപരാധം
> വിഹിതമവിഹിതം വാ സർവ്വമേതത് ക്ഷമസ്വ
> ശിവ ശിവ കരുണാബ്ധേ ശ്രീ മഹാദേവ ശംഭോ.

---

> മഹേശ്വരേ വാ മഹതാമധീശ്വരേ
> ജനാർദ്ദനേ വാ ജഗദന്തരാത്മനി
> ന വസ്തുഭേദപ്രതിപത്തിരസ്തി മേ
> തഥാപി ഭാവസ്തരുണേന്ദുശേഖരേ.

# ഗുരുവും ആചാര്യനും

ശ്രീ വിമലാനന്ദസ്വാമികൾ

**ബുദ്ധിശുദ്ധി, ആചാര്യന്റെയും ശിഷ്യന്റെയും ലക്ഷ്യം**

ശ്രിയം പ്രദുഗ്ധേ വിപദോ രുണദ്ധി
യശാംസി സൂതേ മലിനം പ്രമാർഷ്ടി
സംസ്കാരശൗചേന പരം പുനീതേ
ശുദ്ധാ ഹി ബുദ്ധിഃ കില കാമധേനുഃ.

ജ്ഞാനാമൃതം വേണ്ടതുപോലെ പകരുന്നു: ആപത്തുകളെ നേരത്തെ തടയുന്നു; ധർമ്മാചരണംകൊണ്ടുണ്ടാകുന്ന സത്കീർത്തി ഉത്ഭവിപ്പിക്കുന്നു. കരണത്രയത്തിലുള്ള മലിനത നീക്കുന്നു. ദുർഗ്ഗുണങ്ങൾ പോകുന്നതിനും സദ്ഗുണങ്ങൾ വരുന്നതിന്നും കാരണമായ സംസ്കാരരൂപമായ ശുചീകരണംകൊണ്ട് അന്തഃകരണത്തിൽ പവിത്രത വളർത്തി പരമാത്മതത്ത്വത്തെ പ്രകാശിപ്പിക്കുന്നു. ഇവയെല്ലാം മൂലമായ ബുദ്ധിശുദ്ധി കാമധേനു തന്നെയല്ലേ? 'നഹി ജ്ഞാനേന സദൃശം പവിത്രമിഹ വിദ്യതേ.' എന്ന ഗീതാവചനമായിരിക്കാം മഹാകവിയെ ആചാര്യകൃത്യം എന്തെന്ന് ഈവിധം ഭംഗിയായി പ്രകാശിപ്പിക്കുവാൻ പ്രേരിപ്പിച്ചതു്. അവധാനപൂർവ്വം ആചാര്യോപദേശം ശ്രവിക്കുന്നതിൽ ഔത്സുക്യം, കേട്ടതു വേണ്ടതുപോലെ ഗ്രഹിക്കാനുള്ള സാമർത്ഥ്യം, ഗ്രഹിച്ചതു സന്ദർഭംപോലെ ഓർമ്മിക്കാനുള്ള കഴിവ്, അവസരമറിഞ്ഞു് വിടാനും ചേർക്കാനുമുള്ള ശക്തി, അറിവുകൊണ്ട് പ്രയോജനം എന്താണെന്നുള്ള ബോധം, വസ്തുവിന്റെ യഥാർത്ഥസ്വരൂപം എന്തെന്നുള്ള നിശ്ചയം ഇവയെല്ലാം ബുദ്ധിയിൽ വളരേണ്ട ഗുണങ്ങളാണ്. അതു സംസർഗ്ഗാനുരൂപമായി വദ്ധിക്കുകയും ക്ഷയിക്കുകയും ചെയ്യാറുണ്ട്. സ്കാന്ദപുരാണത്തിൽ പറയുന്നു:

**ബുദ്ധിശ്ച ഹീയതേ പുംസാം**
**നീചൈഃ സഹ സമാഗമാത്**
**മധ്യമൈർമധ്യതാം യാതി**
**ശ്രേഷ്ഠതാം യാതി ചോത്തമൈഃ.**

നീചന്മാരുടെ കൂട്ടുകെട്ടുകൊണ്ട് ബുദ്ധി കുറയുന്നു. ഇടത്തരക്കാരുടെ സംസർഗ്ഗം ഇടത്തരം ബുദ്ധിയുണ്ടാക്കുന്നു. ഉത്തമസംസർഗ്ഗംകൊണ്ട് ബുദ്ധി ശ്രേഷ്ഠമായിത്തീരുന്നു. ഈ ഉത്തമസംസർഗ്ഗവും സന്നിധിയും പ്രദാനം ചെയ്യുക എന്നുള്ളതു് ആചാര്യന്റെ പ്രഥമപ്രയോജനമാണ്. പക്ഷേ മണലുകൊണ്ട് കയറുപിരിക്കാൻ ഏതു മഹാചാര്യനും സാധ്യമല്ല. ചാണക്യൻ ചോദിക്കുന്നതു് അനുഭവമായിരിക്കണം.

യസ്യ നാസ്തി സ്വയം പ്രജ്ഞാ
ശാസ്ത്രം തസ്യ കരോതി കിം?
ലോചനാഭ്യാം വിഹീനസ്യ
ദർപ്പണഃ കിം കരിഷ്യതി?

സ്വയം ബോധശക്തിയില്ലാത്തവനുവേണ്ടി ശാസ്ത്രത്തിന്ന് എന്താണ് ചെയ്യാൻ കഴിയുക? കണ്ണാടി കിട്ടിയാൽ കുരുടൻ എന്തു ചെയ്യും? എങ്കിലും വാത്സല്യപൂർവ്വം ആചാര്യൻ സ്വകൃത്യം നിർവ്വഹിക്കുന്നു എന്നു ഭവഭൂതി വർണ്ണിക്കുന്നു:

**വിതരതി ഗുരുഃ പ്രാജ്ഞേ വിദ്യാം**
**യഥൈവ തഥാ ജഡേ**
**ന ഖലു തയോർജ്ഞാനേ ശക്തിം**
**കരോത്യപഹന്തി വാ.**
**ഭവതി ഹി പുനർഭൂയാൻ ഭേദഃ**
**ഫലംപ്രതി തദ്യഥാ**
**പ്രഭവതി ശുചിർബിംബഗ്രാഹേ**
**മണിർന മൃദാദയഃ.**

ഗുരു ബുദ്ധിശാലിക്കും ബുദ്ധിഹീനനും ഒരേ പ്രകാരംതന്നെ വിദ്യാദാനം ചെയ്യുന്നു. തീർച്ചയായും അവരിൽ ജ്ഞാനശക്തി ഉണ്ടാക്കുവാനോ പ്രതിബന്ധിക്കുവാനോ ഗുരു ശക്തനാകുന്നില്ല. ആചാര്യപ്രയത്നത്തിന്റെ ഫലവും ഇവരിൽ രണ്ടു പ്രകാരം തന്നെ. നിർമ്മലമായ കണ്ണാടി പ്രതിബിംബം പിടിക്കുന്നു. കല്ലിന്നും മരത്തിന്നും അതു പററുകയില്ല. മനുഷ്യനെ സംബന്ധിച്ചേടത്തോളം ഉദാഹരണം

സമ്പൂൎണ്ണം സമമല്ലെങ്കിലും കഴിവുകളെ സംബന്ധിച്ചേടത്തോളം വ്യക്തികൾ തമ്മിൽ അന്തരം വളരെയുണ്ടെന്നതു് അനുഭവവേദ്യമാണ്. ഒരുവനെക്കൊണ്ടു സാധിച്ചതോ, ഒരു ദേശകാലസാമഗ്രികൊണ്ടു സാധിച്ചതോ പിന്നീടു് എല്ലാവൎക്കും സാധിക്കും എന്നുള്ള പ്രൗഢിവാദം അലസന്മാരെ ഉണൎത്താൻ ചിലപ്പോൾ സഹായിച്ചേക്കാമെന്നല്ലാതെ വസ്തുനിഷ്ഠമായ ചിന്തനത്തിന്നു് സഹായകമല്ല.

തക്ക പാണ്ഡിത്യം ഒന്നുകൊണ്ടു മാത്രം ആചാര്യത്വം ശോഭിക്കുകയില്ല. ചില പണ്ഡിതന്മാൎക്കു് ഉള്ളിൽ ഉറച്ച വിദ്യാസമ്പത്തിയുണ്ടു്. മററുചിലൎക്കു് അറിയാവുന്നതു് അന്യരിലേയ്ക്കു വിശിഷ്ടമായ രീതിയിൽ സംക്രമിപ്പിക്കുവാനുള്ള നൈപുണ്യമുണ്ടു്. രണ്ടും പൂൎത്തിയായിട്ടും ആരിലാണോ കാണുന്നതു് അവനാണു് ശിക്ഷകന്മാരിൽ ആദ്യസ്ഥാനമൎഹിക്കുന്നവൻ. ഈ സംഗതി കാവ്യമയമായി മഹാകവി വൎണ്ണിക്കുന്നു.

ശ്ലിഷ്ടാഃ ക്രിയാ കസ്യചിദാത്മസംസ്ഥാ
സംക്രാന്തിരന്യസ്യ വിശേഷയുക്താ
യസ്യോഭയം സാധു സ ശിക്ഷകാണാം
ധുരി പ്രതിഷ്ഠാപയിതവ്യ ഏവ.

ഇപ്രകാരമുള്ളവരുടെ സമ്പൎക്കത്താൽ മൂർഖൻ പ്രവീണനായിത്തീരുന്നു എന്നു പറയുന്നതു് കാര്യത്തിൽ പരഗ്രന്ഥങ്ങളിലെ പദാവലിമൂലം ഹൃദയം നിറയ്ക്കുകയാലല്ല, ഇതിനു മുമ്പു കാണിച്ചവിധം ബുദ്ധ്യുത്കൎഷം കൈയു് വരുത്തുക മൂലമാണു്.

**ആചാര്യത്വത്തിൻെറ രണ്ടു പശ്ചാത്തലങ്ങൾ**

ഈ വിഷയം ആനുഷംഗികമായ ഒരു പീഠികയോടുകൂടി വിവരിക്കേണ്ടതാണു്. അച്ചടി കണ്ടുപിടിച്ചതിനുശേഷം വിദ്യാഭ്യാസം വളരെ വേഗത്തിൽ ജനതയിൽ പരന്നു. ഒരക്ഷരത്തിനുപോലും മറെറാരു പ്രതിയിൽ നിന്നും വ്യത്യാസമില്ലാതെ ഏകരൂപത്തിൽ സംവിധാനം ചെയ്തിട്ടുള്ള ലക്ഷോപലക്ഷം പഴയതും പുതിയതുമായ ഗ്രന്ഥങ്ങൾ വൎഷംതോറും സാൎവ്വജനീനമായ വിദ്യാഭ്യാസത്തിനു് അധികമധികം ആനുകൂല്യങ്ങൾ നിൎമ്മിച്ചു. ഭക്ഷ്യപദാൎത്ഥങ്ങൾപോലെതന്നെ പല തരത്തിലുള്ള ജ്ഞാനവും വിജ്ഞാനവും ക്രയവിക്രയം ചെയ്യുന്നതിനുള്ള വിപുലമായ സൗകൎയ്യം ദിനേ ദിനേ പല പ്രകാരത്തിലും വൎദ്ധിക്കുവാൻ തുടങ്ങി. ധനസ്ഥിതിയും ബുദ്ധിസാമൎത്ഥ്യവും സമയവുമുള്ളവൎക്കു് ലോകത്തിൽ ഏതു ഭാഗത്തും പോയി ഏതുതരം വിദ്യയും ആൎജ്ജിക്കുന്നതിനു വഴി തുറന്നു. അധ്യാപകനിൽ നിന്നും ശ്രവണം ചെയ്യുന്നതുപോലെതന്നെ നേരിട്ടു് മനസ്സിലാക്കാൻ സഹായിക്കുന്ന തരത്തിൽ പ്രത്യേകിച്ചു തയ്യാറാക്കപ്പെട്ട ടേപ് റിക്കാർഡുകളും ഡിക്ററാഫോണുകളും സന്ദേഹത്തിനു് ഇടയില്ലാത്തപ്രകാരം പടിപടിയായി സൎവ്വവും വിവരിക്കുന്ന സചിത്രപാഠ്യപുസ്തകങ്ങളും പ്രൗഢവിഷയങ്ങളെ എളുതായി ഗ്രഹിപ്പിക്കുന്ന വിശദീകരണങ്ങളും തജ്ജ്ഞമകളും മററും പലേ നിൎമ്മാണകേന്ദ്രങ്ങളിൽ നിന്നും പ്രസിദ്ധീകരണശാലകളിൽ നിന്നും ഗ്രന്ഥാലയങ്ങളിൽനിന്നും സുലഭമായി ലഭിക്കാവുന്ന ഇക്കാലത്തു് ഗുരുഗതമാണു് വിദ്യ എന്ന പ്രാചീനനിയമത്തിനുള്ള ദൃഢത വളരെ കുറവായിട്ടുണ്ടു്. ഈ ചുററുപാടിൽ വളൎന്നിട്ടുള്ള നമുക്കു് മത്സ്യങ്ങൾക്കു് എന്തുകൊണ്ടു് ആകാശത്തിൽ പറക്കാൻ സാദ്ധ്യമല്ല എന്നു പക്ഷികൾക്കു തോന്നിയേക്കാവുന്നതുപോലെ ആചാൎയ്യനും ഗുരുവിന്നുമെല്ലാം ഇത്രയധികം പ്രാധാന്യം എന്തുകൊണ്ടു കൊടുക്കണം എന്നു തോന്നിയേക്കാൻ വഴിയുണ്ടു്. എന്നാൽ രചനകളെല്ലാം സ്മൃതിഫലകത്തിൽമാത്രം പകൎത്തി രക്ഷിക്കേണ്ടിയിരുന്ന ചുററുപാടും, ഓരോ ഗ്രന്ഥവും ഓലയിലോ ഭൂൎജ്ജപത്രത്തിലോ അക്ഷരംപ്രതി പകൎത്തേണ്ടിയിരുന്ന ഏകവ്യവസ്ഥയേപ്പററിയും, അതിലേയ്ക്കു കഴിവും സന്നദ്ധതയുമുള്ള വ്യക്തികളുടെ കുറവിനെപ്പററിയും, നിത്യവും അനുഭവമായിരുന്ന പൂൎവ്വകാലം ആലോചിച്ചു നോക്കുമ്പോൾ അന്നു സ്മരണയിൽമാത്രമോ, ചുരുക്കം ചില കൈയെഴുത്തുപ്രതികളിൽ മാത്രമോ സംരക്ഷിക്കാൻ കഴിഞ്ഞിരുന്ന വിദ്യയുടെ മഹത്ത്വവും അതിനു സഹായമായിരുന്ന വിദ്യാനിധികളായ ആചാൎയ്യന്മാരുടെ പരമമായ ഉത്കൎഷവും ഏതാണ്ടു് ഗ്രഹിക്കുവാൻ കഴിയും.

ജ്ഞാനജനകങ്ങളായ വാക്യങ്ങളെ ഏട്ടിലാക്കി ഭാവിസന്താനങ്ങൾക്കായി സംരക്ഷി

ക്കുന്ന രീതി അശോകന്റെ ശിലാശാസനങ്ങൾക്കുശേഷം മാത്രമാണ് ഭാരതത്തിൽ പ്രചരിച്ചിട്ടുള്ളതെന്ന് ഗവേഷകന്മാർ പറയുന്നു. ഏതായാലും ആയിരത്തിലധികം വർഷം കാലപ്പഴക്കമുണ്ടെന്ന് സസാക്ഷികമായി തീരുമാനിക്കാൻ കഴിയുന്ന കൈയെഴുത്തുപ്രതികൾ ഒരു പെട്ടകത്തിൽ കൊള്ളാവുന്നയത്രതന്നെ ഇന്നുകാണാൻ കഴിയുമോ എന്നു സംശയമാണ്. വേദരാശിയും തദനുജീവികളായ ഇതരശാസ്ത്രങ്ങളും മനസ്സിൽ ധരിച്ചു സംരക്ഷിച്ചു വന്നവയാണ്. 'ഇതി ശുശ്രുമ പൂർവ്വേഷാം യേ നസ്തദ് വ്യാചചക്ഷിരേ.' എന്നു വേദംതന്നെ വിദ്യാദാനക്രമം ഘോഷിക്കുന്നു. അതിനുള്ള മാർഗ്ഗം അനുവചനം മാത്രമായിരുന്നു. മുൻപുള്ളവർ നമ്മൾക്കു വിവരിച്ച് തന്നിരിക്കുന്നത് ഞങ്ങൾ ഇപ്രകാരം കേട്ടിട്ടുണ്ട് എന്ന് മേൽ ഉദ്ധരിച്ച തലവകാരഉപനിഷത്തിലെ മന്ത്രാർദ്ധം പരമ്പരാക്രമമായി ലഭിച്ച വിദ്യയെപ്പററി വർണ്ണിച്ചിരിക്കുന്നു. ശ്രുതി എന്നു വേദത്തിനു പേരു വന്നതു് ഇപ്രകാരം ആചാര്യന്റെ ഉച്ചാരണം കേട്ട് ഉച്ചരിച്ച് പഠിച്ചിട്ടുള്ളതുകൊണ്ടു തന്നെയാണ്. ഇങ്ങനെ പഠിക്കുന്ന ക്രമത്തിനു് അനുവചനമെന്നും ചൊല്ലിപ്പഠിക്കുന്നയാളിനു് അനൂചാനൻ എന്നും പറയുന്നു. യാജ്ഞവല്ക്യ ശിക്ഷയിൽ വേദാഭ്യാസത്തെപ്പററി പറയുന്നതു് പ്രത്യേകിച്ച് ശ്രദ്ധാർഹമാണ്.

പഞ്ച വിദ്യാം ന ഗൃഹ്ണന്തി
ചണ്ഡാ സ്തബ്ധാശ്ച യേ നരാഃ
അലസാ രോഗിണശ്ചൈവ
യേഷാം ച വിസ്മൃതം മനഃ.
അഹേരിവ ഗണാദ്ഭീതഃ
സമ്മാനാത് നരകാദിവ
രാക്ഷസീഭ്യ ഇവ സ്ത്രീഭ്യഃ
സ വിദ്യാമധിഗച്ഛതി.
ന ഭോജനവിളംബീ സ്യാത്
ന ച നാരീനിബന്ധനഃ
സുദൂരമപി വിദ്യാർത്ഥം
വ്രജേത് ഗരുഡഹംസവത്.
സുഖാർത്ഥീ ചേത് ത്യജേത് വിദ്യാം
വിദ്യാർത്ഥീ ചേത്ത്യജേത് സുഖം
സുഖാർത്ഥിനഃ കുതോ വിദ്യാ
കുതോ വിദ്യാർത്ഥിനഃ സുഖം ?
ഗുണിതാ ശതശോ വിദ്യാ
സഹസ്രാവർത്തിതാ പുനഃ
ആഗമിഷ്യതി ജിഹ്വാഗ്രേ
സ്ഥലം നിമ്നമിവോദകം.
ശതേന ഗുണിതാ യാതി
സഹസ്രേണ ച തിഷ്ഠതി
ശതാനാം ച സഹസ്രേണ
പ്രേത്യ ചേഹ ച തിഷ്ഠതി.
ജലമഭ്യാസയോഗേന
ശൈലാനാം കുരുതേ ക്ഷയം
കക്ശാനാം മൃദുസ്പർശം
കിമഭ്യാസാത് ന സാദ്ധ്യതേ ?
യഥാ പിപീലികാഭിശ്ച
ക്രിയതേ പാംസുസഞ്ചയം
ന ചാത്ര ബലസാമർത്ഥ്യം
ഉദ്യമസ്തത്ര കാരണം.
അഞ്ജനസ്യ ക്ഷയം ദൃഷ്ട്വാ
വല്മീകസ്യ തു സംചയം
അവന്ധ്യം ദിവസം കുര്യാത്
ദാനാധ്യയനകർമ്മസു.
ഹയാനാമിവ ജാത്യാനാം
അർദ്ധരാത്രാർധശായിനാം
നഹി വിദ്യാർത്ഥിനാം നിദ്രാ
ചിരം നേത്രേഷു തിഷ്ഠതി.
യഥാ ഖനൻ ഖനിത്രേണ
നരോ വാര്യധിഗച്ഛതി
തഥാ ഗുരുഗതാം വിദ്യാം
ശുശ്രൂഷുരധിഗച്ഛതി.
ശുശ്രൂഷാരഹിതാ വിദ്യാ
അപി മേധാഗുണൈർയുതാ
വന്ധ്യേവ യുവതീ തസ്യ
ന വിദ്യാ ഫലിനീ ഭവേത്.
ഗുരുശുശ്രൂഷയാ വിദ്യാ
പുഷ്കലേന ധനേന വാ
അഥവാ വിദ്യയാ വിദ്യാ
ചതുർത്ഥം നോപലഭ്യതേ.
യത് കിഞ്ചിദ് വാങ്മയം ലോകേ
സർവ്വമത്ര പ്രതിഷ്ഠിതം
കരോതി തത് പ്രദാനം യത്
തസ്മാത് ബ്രഹ്മമയോ ഗുരുഃ.
യുക്തിയുക്തം വചോ ഗ്രാഹ്യം
ന ഗ്രാഹ്യം ഗുരുഗൗരവാത്
സർവ്വശാസ്ത്രരഹസ്യം തത്
യാജ്ഞവല്ക്യേന ഭാഷിതം.

വിദ്യ ഉൾക്കൊള്ളുവാൻ അഞ്ചു കൂട്ടർക്കു സാദ്ധ്യമല്ല – കോപക്കാരൻ, വിനയമില്ലാത്തവൻ, മടിയൻ, രോഗി, മനസ്സിൽ പതിയാതെ കേൾക്കുന്നതു് എല്ലാം ചോർന്നുപോകുന്ന സ്വഭാവക്കാരൻ, എന്നിവർ. പാമ്പിനെ ഭയപ്പെടുന്നതുപോലെ ജനക്കൂട്ടത്തിൽനിന്നും അകലെപ്പോകുന്നവൻ, അന്യരുടെ പ്രശംസ നരകം

പോലെ വെറുക്കുന്നവൻ, രാക്ഷസികളെക്കണ്ടു് ഓടുന്നതുപോലെ ലൈംഗികബന്ധത്തിൽ നിന്നും അകലുന്നവൻ – ഇത്തരക്കാക്കു വിദ്യയു ണ്ടാവും. ഉണ്ണാനിരുന്നാൽ എഴുന്നേല്ക്കാൻ അമാന്തിക്കരുതു്, സ്ത്രീസംബന്ധം വിടണം, ഗരുഡനും ഹംസവും എത്ര ദൂരം വേണമെങ്കിലും പോകുന്നതുപോലെ വിദ്യ സമ്പാദിക്കുവാൻ എത്രദൂരം വേണമെങ്കിലും യാത്രചെയ്യാൻ സന്നദ്ധനായിരിക്കണം. സുഖിക്കാനാണു് ഉദ്ദേശമെങ്കിൽ ജ്ഞാനാർജനം വിട്ടേയ്ക്കുക. ജ്ഞാനാർജനത്തിനാണു കൊതിയെങ്കിൽ സുഖിത്വം വിട്ടേയ്ക്കുക. സുഖക്കൊതിയനു വിദ്യയെവിടെ ? വിദ്യാർത്ഥിക്കു സുഖമെവിടെ ? നൂറു നൂറു പ്രാവശ്യംആവർത്തിക്കുക,പിന്നെയും ആയിരം മടങ്ങു് ആവർത്തിക്കുക. അപ്പോൾ ഉപരിതലത്തിൽ നിന്നും കീഴ്ഭാഗത്തേയ്ക്കു വെള്ളം ഊറി വരുന്നതുപോലെ അവിച്ഛിന്നമായി വിദ്യ നാവിൽ സ്ഫുരിക്കും. നൂറു പ്രാവശ്യം വീതം ആവർത്തിച്ചാൽ വിദ്യ ഓർമ്മയിൽ വരും. ആയിരം വീതം ആയാൽ ഉറച്ചുനില്ക്കും. നൂറായിരം തവണ അഭ്യസിച്ചാൽ ഈ ജന്മത്തിലും മറുജന്മത്തിലും വിട്ടുപിരിയാതെ നിലനില്ക്കും. നദീജലം പിന്നെയും പിന്നെയും ഉരുമ്മുന്നതുകൊണ്ടു് പർവ്വതങ്ങളെ കുറച്ചു കുറച്ചു് ഇല്ലാതെയാക്കുന്നു. കർക്കശമായ പാറകളെ മിനുസപ്പെടുത്തുന്നു. അഭ്യാസംകൊണ്ടു് എന്താണു് സാധിക്കാത്തതു് ? പിന്നെയും കാണുന്നില്ലേ എറുമ്പുകൾ മണ്ണുകൂട്ടി പുററുണ്ടാക്കുന്നതു് ? അതിനു ബലവും സാമർത്ഥ്യവുമൊന്നുമല്ല, വിടാപ്രയത്നമാണു് ആവശ്യം. അജ്ഞനം ക്രമേണ തനിയെ മാഞ്ഞുപോകും. പുററു ക്രമേണ വളർന്നുവരും. ഇതു മനസ്സിലാക്കി ഒരു നാളും വെറുതെ പോകാതെ എന്തെങ്കിലും കഴിയുന്ന ഉപകാരവും അദ്ധ്യയനവും സത്കർമ്മവും സദാ ചെയ്യണം. മേത്തരം കുതിര മുഴുവൻ കിടക്കാതെ രാത്രിയുടെ പകുതി അല്പം ചാഞ്ഞു് ഉറക്കം കഴിക്കും. വിദ്യ വേണമെന്നു് ആഗ്രഹിക്കുന്നവൻെറ കണ്ണുകളിൽ ഉറക്കം ഏറേ നേരം കുടികൊള്ളുകയില്ല. വെള്ളം വേണ്ടവൻ മൺവെട്ടി എടുത്തു് നിലം കുഴിക്കുന്നതുപോലെ ഗുരുവിൽനിന്നും വിദ്യ സമ്പാദിക്കാൻ ആഗ്രഹിക്കുന്നവൻ ശുശ്രൂഷാധർമ്മം ഉപായമായി അവലംബിക്കുന്നു. വിധിപ്രകാരമുള്ള ഗുരുസേവകൂടാതെ സമ്പാദിച്ച വിദ്യ പ്രസവിക്കാത്ത യുവതിയെപ്പോലെയാണു്. എത്ര തന്നെ ബുദ്ധിമാനായാലും അപ്രകാരം ലഭിച്ച വിദ്യ ബീജാങ്കുരന്യായേന വിദ്യാവംശം സ്ഥാപിക്കുന്നതിനു ഫലകരമല്ല. വിദ്യ വേണമോ, മൂന്നുമാർഗ്ഗമാണു് അതിനുള്ളതു്. ഒന്നാമതു് ശുശ്രൂഷ, രണ്ടാമതു പുഷ്കലമായ ഗുരുദക്ഷിണ, മൂന്നാമതു പഠിപ്പിച്ച ഗുരുവിനു മറെറാരുവിദ്യ പഠിപ്പിച്ചുകൊടുക്കാൻ സമർത്ഥനായിരിക്കുക – നാലാമതായി വേറൊന്നു കാണാനില്ല. ലോകത്തിൽ വചനലഭ്യമായ ജ്ഞാനം മുഴുവൻ ഗുരുവിലാണു് സ്ഥിതിചെയ്യുന്നതു്. അദ്ദേഹം അതു പകർന്നു തരുന്നതുകൊണ്ടു് ബ്രഹ്മസ്വരൂപിതന്നെയാണു്. വചനം യുക്തിക്കു ചേർന്നതായതുകൊണ്ടു് ഗ്രഹിക്കാൻ യോഗ്യമാണു്. ഗുരുവിൻെറ മഹത്ത്വംകൊണ്ടല്ല. സർവ്വശാസ്ത്രരഹസ്യമായ ഈ സംഗതി യാജ്ഞവല്ക്യൻ പ്രകാശിപ്പിച്ചിരിക്കുന്നു. വിദ്യ സമ്പാദിക്കുന്നതിനുള്ള അച്ചടക്കനിയമങ്ങളും ബഹുവർഷവ്യാപിയായ സുദൃഢപ്രയത്നവും തൽഫലമായി സിദ്ധിച്ച അമോഘവൈദുഷ്യവും യാജ്ഞവല്ക്യവചനങ്ങൾ സ്ഫുടമായി ചിത്രീകരിക്കുന്നു.

വേദാന്തവചനത്തിനുള്ള രീതി മഹർഷി പറയുന്നതു് ഈ വിധമാണു്. വേദാദ്ധ്യയനം ചെയ്യുമ്പോൾ തെളിഞ്ഞ മനസ്സായിരിക്കണം; കരങ്ങൾ ചലിക്കാതെ തുടയ്ക്കുമേൽ ധരിച്ചിരിക്കണം; ഗുരുവിൻെറ അനുമതി വാങ്ങി ആരംഭിക്കണം; പാഠം തുടങ്ങിയാൽ മറെറാന്നിലേയ്ക്കു മനസ്സു് പോകരുതു്. പ്രണവം, വ്യാഹൃതികൾ, സാവിത്രി ഇവ ഉച്ചരിച്ചശേഷം വേദാന്ത വചനം തുടങ്ങണം. ആദി മുതൽ അവസാനം വരെ സമമായി വർണ്ണങ്ങൾ ഉച്ചരിക്കണം. ആമ അംഗങ്ങൾ അതിൻെറ ഉള്ളിലേയ്ക്കു് ഒതുക്കുന്നതുപോലെ എല്ലാ ചേഷ്ടകളും അടക്കി ദൃഷ്ടി ഒരുമുഖപ്പെടുത്തി മനോദൃഢതയോടെ നിർഭയമായി പ്രശാന്തനായി വർണ്ണങ്ങൾ ഉച്ചരിക്കണം. സ്വരഭ്രംശം വേദഫലം പൂർത്തിയാക്കുകയില്ല. വായു് വളരെപ്പൊളിച്ചു് നാവും ചുണ്ടും നീട്ടി അവ്യക്തമായി മൂക്കിൽക്കൂടിയോ ഗദ്ഗദമായോ തടഞ്ഞു തടഞ്ഞു് ഒരിക്കലും വർണ്ണങ്ങൾ പുറപ്പെടുവിക്കരുതു്, ശങ്കിച്ചും ഭയന്നും ഉച്ചതകൊണ്ടു് വ്യക്തമല്ലാതെയും ഉച്ചാരണസ്ഥാനം

തെററിച്ചും സമമല്ലാതെ സ്ഥാനങ്ങളിൽ തട്ടിച്ചും മററും ഉച്ചരിക്കുന്നതു കേട്ടതന്നെയാണ്. ഇത്രയും വിസ്തരിച്ചതുകൊണ്ട് വായ്പാഠം മാത്രമാണ് വേദാഭ്യാസമെന്ന വിചാരിച്ചുപോകരുത്.

ജ്ഞാതവ്യശ്ച തദൈവാർഥോ വേദാനാം കർമ്മസി- പാഠമാത്രാവസായീ തു പങ്കേ ഗൗരിവ സീദതി. [ദ്ധയേ

കർമ്മസിദ്ധിക്കായി വേദാർത്ഥവും മനസ്സിലാക്കതന്നെ വേണം. വായ്പാഠംകൊണ്ടുമാത്രം തൃപ്തനാകുന്നവൻ ചെളിക്കണ്ടിൽ താഴ്ന്ന പശുവിനെപ്പോലെ നശിക്കാനും ഉയരാനും കഴിയാതെ വിഷമിക്കും എന്ന യാജ്ഞവല്ക്യൻ ഓർമ്മിപ്പിക്കുന്നു. ദക്ഷസ്മൃതിയിൽ പ്രസ്തുത സംഗതി വ്യക്തമാക്കുന്നതു് ഈ വിധമാണ്:

വേദാഭ്യാസോ ഹി വിപ്രാണാം പരമം തപ ഉച്യതേ
ബ്രഹ്മയജ്ഞഃ സ വിജ്ഞേയഃ ഷഡംഗസഹിതസ്തു സഃ.
വേദസ്വീകരണം പൂർവ്വം വിചാരോഽഭ്യസനം ജപഃ
തദ്ദാനം ചൈവ ശിഷ്യേഭ്യോ വേദാഭ്യാസോ ഹി
[പഞ്ചധാ.

ബ്രഹ്മവർച്ചസ്വികളായ ദ്വിജന്മാർക്ക് വേദാഭ്യാസംതന്നെയാണ് ഏററവും ഉയന്ന തപസ്സ്; അംഗങ്ങളോടുകൂടി വേദം അഭ്യസിക്കുന്നതിന്ന ബ്രഹ്മയജ്ഞം എന്ന പറയുന്നു. വേദാഭ്യാസത്തിന്നു് അഞ്ചു പടികളാണ് ഉള്ളതു്. ഒന്നാമതായി ഗുരുമുഖത്തിൽനിന്നും നിർദോഷമായി വേദാക്ഷരഗ്രഹണം. രണ്ടാമതു് അർത്ഥവിചാരം, അനന്തരം ആവർത്തനം, പിന്നീടു ശുദ്ധമായി ഉറച്ച വേദഭാഗം ശ്രദ്ധയോടുകൂടി ജപിക്കുക, അഞ്ചാമതായി താൻ പഠിച്ച പ്രകാരം ശിഷ്യന്മാരെ പഠിപ്പിക്കുക.

നവീനവിദ്യാഭ്യാസസമ്പ്രദായത്തെപ്പററിയും പ്രാചീനാചാര്യസമ്പ്രദായത്തെപ്പററിയും പീഠികാരൂപത്തിൽ വിവരിച്ച ഈ പശ്ചാത്തലം നമ്മൾ മനസ്സിൽ വെച്ചുകൊണ്ടു് ഏകദേശം രണ്ടായിരം വർഷമെങ്കിലും പഴക്കമുള്ള മനുവചനങ്ങൾ പര്യാലോചിക്കുന്നതു് ഉപനിഷത്തുകളിൽ വരുന്ന ആചാര്യന്മാരുടെ മഹത്വം ധരിക്കാൻ പ്രയോജനപ്പെടും. മനുസ്മൃതിയിൽ:

വിപ്രാണാം ജ്ഞാനതോ ജ്യൈഷ്ഠ്യം
ക്ഷത്രിയാണാം തു വീര്യതഃ
വൈശ്യാനാം ധാന്യധനതഃ
ശൂദ്രാണാമേവ ജന്മതഃ.

യഥാ കാഷ്ഠമയോ ഹസ്തീ
യഥാ ചർമ്മമയോ മൃഗഃ
യശ്ച വിപ്രോഽനധീയാനഃ
ത്രയസ്തേ നാമ ബിഭ്രതി.
തപോവിശേഷൈർവിവിധൈഃ
വ്രതൈശ്ച വിധിചോദിതൈഃ
വേദഃ കൃത്സ്നോഽധിഗന്തവ്യഃ
സരഹസ്യോ ദ്വിജന്മനാ.
യോഽനധീത്യ ദ്വിജോ വേദ-
മന്യത്ര കുരുതേ ശ്രമം
സ ജീവന്നേവ ശൂദ്രത്വ-
മാശു ഗച്ഛതി സാന്വയഃ.

വിപ്രന്മാരുടെ കൂട്ടത്തിൽ മുതിന്നവരെ തീരുമാനിക്കുന്നതു് ജ്ഞാനം കൊണ്ടാണ്; ക്ഷത്രിയരിൽ വീര്യാധിക്യമുള്ളവൻ ശ്രേഷ്ഠൻ; വൈശ്യന്മാരിൽ പൂജ്യൻ ധനധാന്യമധികമുള്ളവനാണ്; മുമ്പേ ജനിച്ചവൻ മാത്രമാണ് ശൂദ്രരിൽ ജ്യേഷ്ഠൻ. മരആനയും തോൽ തയ്ച്ചു് ഉണ്ടാക്കിയ മാനും വേദാദ്ധ്യയനമില്ലാത്ത ബ്രാഹ്മണനും അതതു പേരുമാത്രം വഹിക്കുന്ന 'ഡമ്മി'കളാണ്. ദ്വിജൻ വിശിഷ്ടതപസ്സ് അവലംബിച്ചു് വിധിപ്രകാരമുള്ള പലതരം വ്രതങ്ങൾ പാലിച്ചു് ബ്രഹ്മവിദ്യാരൂപമായ വേദരഹസ്യമുൾപ്പെടെ സമ്പൂർണ്ണമായി വേദം സ്വന്തമാക്കണം. വേദാദ്ധ്യയനം ചെയ്യാതെ മററു കാര്യങ്ങളിൽ പരിശ്രമിക്കുന്ന ദ്വിജൻ *അതേജന്മത്തിൽത്തന്നെ സകുടുംബം തടവി*ല്ലാതെ ശൂദ്രത്വം പ്രാപിക്കുന്നു. ബ്രാഹ്മണ്യം എത്രമാത്രം ദുഷ്പ്രാപവും അമോഘവും ശ്രേഷ്ഠവുമാണെന്നു് ഈവിധം സൂചിപ്പിച്ചിട്ടു് തത്പ്രാപ്തിക്കും സംരക്ഷണത്തിന്നും വേണ്ടി മാർഗ്ഗം നിർദ്ദേശിക്കുന്നു.

കാമാത് മാതാ പിതാ ചൈവ
യദുത്പാദയതോ മിഥഃ
സംഭൂതിം തസ്യ താം വിദ്യാത്
യദ് യോനാവഭിജായതേ.
ആചാര്യസ്ത്വസ്യ യാം ജാതിം
വിധിവദ് വേദപാരഗഃ
ഉത്പാദയതി സാവിത്ര്യാ
സാ സത്യാ സാഽജരാമരാ.
ഉത്പാദകബ്രഹ്മദാത്രോർ-
ഗരീയാൻ ബ്രഹ്മദഃ പിതാ
ബ്രഹ്മജന്മ ഹി വിപ്രസ്യ
പ്രേത്യ ചേഹ ച ശാശ്വതം.
യ ആവൃണോത്യവിതഥം
ബ്രഹ്മണാ ശ്രവണാവുഭൌ

സ മാതാ സ പിതാ ജ്ഞേയഃ
തം ദ്രുഹ്യേത് ന കദാചന.
ഉപാധ്യായാത് ദശാചാര്യ
ആചാര്യാത്തു ശതം പിതാ
സഹസ്രേണ പിതൃർമാതാ
ഗൗരവേണാതിരിച്യതേ.

മാതാപിതാക്കൾ പരസ്പരാഭിലാഷംമൂലം സന്താനോത്പത്തിക്കു ഹേതുവായിത്തീരുന്നു. പ്രാണികൾ ഗർഭം നിമിത്തം ലോകത്തിൽ ജനിക്കുന്നു. വേദപാരംഗതനായ ആചാര്യൻ വിധിപ്രകാരം അധികൃതജീവന്നു് സാവിത്രീമന്ത്രോപദേശംമൂലം കൊടുക്കുന്ന രണ്ടാമത്തെ ജന്മമാണു് സത്യവും ജരാമരണഭയവജ്ജിതവുമായിട്ടുള്ളതു്. ജനകനായ പിതാവു്, വേദോപദേശംകൊണ്ടു് ബ്രാഹ്മണ്യം നല്കുന്ന ആചാര്യൻ, ഇവരിരുവരിൽ ആചാര്യനാണധികം ഗുരുത്വം അൎഹിക്കുന്നതു്. കാരണം, പിതൃദത്തമായ ശരീരം നശിക്കുന്നു. ജ്ഞാനംമൂലം ആചാര്യനിൽനിന്നും ലഭിച്ച ബ്രഹ്മജന്മം ഇഹത്തിലും പരത്തിലും ശാശ്വതമാണു്. ബ്രഹ്മസ്വരൂപമായ ത്രയീവിദ്യകൊണ്ടു് കാതുനിറയ്ക്കുന്ന ആചാര്യൻ എന്നെന്നേയ്ക്കും സാഫല്യം നൽകുന്നതു കാരണം, ആ ഉപകാരംമൂലം, അദ്ദേഹം പിതാവും മാതാവും തന്നെയാണെന്നു് അറിയണം. ഒരിക്കലും അദ്ദേഹത്തിന്നു് ദ്രോഹം ചെയ്യരുതു്.

---

# വ്യാസൻ

**കെ. ടി. ദേവദാസ്**

ഭാരതം എന്ന ത്ര്യക്ഷരി അനശ്വരവും അവിസ്മരണീയവുമാണെങ്കിൽ അതിൽനിന്നു് വേർതിരിച്ചു നിർത്താനാവാത്ത വ്യാസൻ എന്ന ഗുരുനാമം കാലത്തിൻെറ കെട്ടുപാടിൽപ്പെട്ടു് വിസ്മൃതമാവില്ല. എല്ലാ ശാസ്ത്രമണ്ഡലത്തിലും സുശോഭിക്കുന്നതെന്നും, സർവ്വജന്തുക്കളെയും ഇഷ്ടപ്പെടുന്ന മനുഷ്യരെ സംസാരബന്ധനത്തിൽ നിന്നു മോചിപ്പിക്കുന്നതെന്നും അക്ഷരാർത്ഥമുള്ളതാണു് ഭാരതം:

ഭാ ഭാതി സർവ്വശാസ്ത്രേഷു
രതിഃ സർവ്വേഷു ജന്തുഷു
താരണം സർവ്വലോകേഷു
തേന ഭാരത ഉച്യതേ.

ലോകജനത ചരിത്രാതീതകാലത്തു് ഏതൊരു പവിത്രഗംഗാതടത്തിൽ പ്രബലപ്പെട്ടു സംസ്കാരവികസനം സാധിച്ചുവോ, അവരുടെ ഇതിഹാസത്തെ അവിടെവെച്ചു് തലമുറകളുടെ വളർച്ചയും വീഴ്ചയും നേരിൽക്കണ്ട വ്യാസൻ കാവ്യച്ഛമയത്തിൽ സർവ്വാകർഷകമാക്കി. ജനജീവിതത്തെപ്പററി അദ്ദേഹം ഉപജ്ഞാനം ചെയ്ത സിദ്ധാന്തം വെറുതെ സിദ്ധാന്തപരമായി വ്യാഖ്യാനിക്കുവാൻ ഉപയോഗപ്പെടുത്താനുള്ളതല്ല. ജീവിതത്തിൽ അതു് അന്വയിച്ചു ഫലിപ്പിക്കുവാൻ യത്നിക്കുമ്പോൾ ധർമ്മം സമുദ്ധരിക്കപ്പെടുന്നു.

വേദാഹമേതം പുരുഷം മഹാന്തം
ആദിത്യവർണ്ണം തമസഃ പരസ്താത്.

എന്നു ഋഷിമാർ എടുത്തുപറഞ്ഞ ഇരുളിന്നപ്പുറം ആദിത്യവർണ്ണമാനു് ഒളിചിതറുന്ന പരമസത്യത്തിലേയ്ക്കു് വഴി തെളിയിച്ചു് ധർമ്മസന്ദേശം പ്രബോധിപ്പിച്ച ഗുരുവരനാണു് വ്യാസൻ. അതികായന്മാരുടെ സാഹസികതാമേദുരമായ ഒരു പ്രാചീനയുഗത്തിലെ സാംസ്കാരികപ്രതിഭാസങ്ങളുടെ കോശഗ്രന്ഥമായ മഹാഭാരതത്തിൽ, ഐശ്വരശക്തിയാൽ നാനാകർമ്മനിർവ്വഹണത്തിന്നു നിയുക്തരായ ഒരു ജനാവലിയുടെ ജീവിതകുസുമങ്ങൾ വ്യാസകവിയുടെ കറുത്ത കാലുകളുടെ ചവിട്ടേററു പൊട്ടിവിടൎന്നു നാനാവർണ്ണഗന്ധങ്ങൾ പരത്തി നിരന്നുനില്ക്കുന്നതിൻെറ ഓരത്തിലൂടെ അവയ്ക്കു് വാട്ടം തട്ടാതെ കാത്തു കുതിച്ചുപായുന്ന ഒരു കാട്ടരുവിയുണ്ടു് — ധർമ്മം.

സത്യധർമ്മങ്ങളുടെ പ്രവാചകനായ ആ ചിരഞ്ജീവി ഇന്നും പ്രാർത്ഥിക്കുന്നുണ്ടു്:

സർവ്വേfപി സുഖിനഃ സന്തു
സർവ്വേ സന്തു നിരാമയാഃ
സർവ്വേ ഭദ്രാണി പശ്യന്തു
മാ കശ്ചിദ് ദുഃഖഭാഗ് ഭവേത്.

ഒരു കള്ളച്ചിരിയോടെ അദ്ദേഹം നമ്മുടെ മുമ്പിൽ വന്നു നിൽപുണ്ട്, ഈ വരികളിലൂടെ:

വിരൂപോ ഹി ജടീ ചാപി
ദുർവ്വർണ്ണഃ പുരുഷഃ കൃശഃ
സുഗന്ധേതരഗന്ധശ്ച
സർവ്വേഷാം ദൃഷ്പ്രധർഷണഃ.

താൻ വിരൂപനും മുടി ജടപിടിച്ചവനും മോശമായ തൊലിനിറത്തോടുകൂടിയവനും മെലിഞ്ഞവനും നാറുന്നവനുമൊക്കെയാണെന്ന് സ്വയം പറഞ്ഞുകൊണ്ടാണ് അദ്ദേഹത്തിന്റെ വരവ്. പക്ഷേ നമുക്ക് അദ്ദേഹത്തെ വീണ്ടും വീണ്ടും കാണാൻ മോഹമുണ്ടാകുന്നു. ഹസ്തദാനം ചെയ്തു് സ്വീകരിക്കാൻ പററില്ല, നമസ്കരിച്ചാലും പോരാ: സാഷ്ടാംഗപ്രണാമത്തോടെ അദ്ദേഹത്തിനു് നാം വരവേൽപു നല്കുക.

സ്കന്ദപുരാണത്തിൽ വ്യാസാവതാരത്തിന്റെ മൂലകഥയുണ്ട്. കൃതയുഗത്തിൽനിന്ന് ദ്വാപരയുഗത്തിലെത്തിയപ്പോഴേയ്ക്കും ജനങ്ങളുടെ ആദ്ധ്യാത്മികജ്ഞാനം തുടക്കത്തിലേതിന്റെ പകുതി മാത്രമേ ഉണ്ടായിരുന്നുള്ളൂ. ആ ജ്ഞാനശിഷ്ടം ഗൗതമമഹർഷിയുടെ ശാപം മൂലം നശിച്ചു.

നമ്മുടെ ആദിഗോത്രസ്ഥാപകന്മാരായ ഋഷിജനാവലിക്ക് ഒരു ദശകത്തിലേറെ നീണ്ടുനിന്ന ക്ഷാമം നിമിത്തം കഷ്ടപ്പെടേണ്ടിവന്നു. ഗൗതമാശ്രമത്തിലെത്തിയ അവരെ സ്വീകരിച്ച മുനി യോഗബലംകൊണ്ട് മഴ പെയ്യിച്ചു സമൃദ്ധി വിളയിച്ചു. പിന്നീട്, അവിടെ വന്നെത്തിയവരുടെ നാടുകളിലും മഴപെയ്തു, ക്ഷാമം തീർന്നു. നാട്ടിലേയ്ക്കു തിരിച്ചുപോവാൻ അതിഥികൾ ഉത്സുകരായി. പക്ഷേ അവരെ വിട്ടുപിരിയുവാൻ വിമനസ്സായ ഗൗതമന്റെ നിർബ്ബന്ധത്തിനു വഴങ്ങി അവർ കുഴങ്ങി.

അതേ സമയത്തു്, പരമേശ്വരപത്നിമാരായ പാർവ്വതിയും ഗംഗയും കൈലാസത്തിൽ മത്സരിയ്ക്കുന്നുണ്ടായിരുന്നു. തലയിലേറിയിരുന്ന ഗംഗയോ ഭർത്താവിന്റെ അർദ്ധശരീരം പങ്കിട്ടെടുത്ത പാർവ്വതിയോ വഴങ്ങിയില്ല. ഗംഗയെ തലയിൽനിന്ന് ഇറക്കുമെന്നു തീരുമാനിച്ച പാർവ്വതി പുത്രനായ വിഘ്നേശ്വരനെ ഇപ്പണി ഏൽപ്പിച്ചു. ബ്രഹ്മചാരിയുടെ വേഷമെടുത്ത് അയാൾ ഗൗതമന്റെ അതിഥികളായ മുനിമാരുടെ മുമ്പിൽച്ചെന്ന് ഒരു പൊടിക്കൈയ് പ്രയോഗിച്ചു: ''നിങ്ങളുടെ യോഗശക്തി കൊണ്ട് ഒരു ചാവാളിപ്പശുവിനെ സൃഷ്ടിച്ച് അതിനെ ആശ്രമദേശത്ത് മേയാൻ വിടുക. ഗൗതമൻ അതിനെ ആട്ടിപ്പുറത്താക്കുന്നതിനു മുമ്പ് അതു ചത്തു വീഴും. 'ഗോവധപാപം കളയാൻ ശിവശിരസ്സിൽനിന്നു ഗംഗയെ ഇറക്കിക്കൊണ്ടുവരണം,' എന്ന് ആവശ്യപ്പെട്ട് നിങ്ങൾക്ക് സ്ഥലം വിടാം.''

വിഘ്നേശ്വരനിർദ്ദേശം മുനിമാർ പിടിച്ചു. സംഭവം നടന്നപ്പോൾ ആശ്ചര്യവും സങ്കടവും ഉണ്ടായ ഗൗതമൻ സ്വയം വാസ്തവം മനസ്സിലാക്കി, കുസൃതിക്കാരായ ആ മുനിമാരുടെ ജ്ഞാനം നശിക്കട്ടെ എന്നു ശപിച്ചു; സ്വന്തം പാപപ്രക്ഷാളനത്തിന് ഗംഗയെ താഴോട്ട് ഒഴുക്കി. അങ്ങനെ ഗോദാവരി – ഗോവിനെ പുനരുജ്ജീവിപ്പിച്ചവൾ – പ്രവഹിച്ചു.

ഗൗതമശാപം ബാധിച്ചു ജ്ഞാനം നഷ്ടപ്പെട്ടതിനാൽ നമ്മുടെ ആദിഗോത്രങ്ങൾ ഇരുളിലാണ്ടു. വേദജ്ഞാനം തിരോഭൂതമായി. മാനവദുരവസ്ഥ കണ്ട ബ്രഹ്മാദിദേവന്മാർ മാമുനിമാരുടെ അറിവുകേടകററി ജ്ഞാനത്തെ പ്രകാശിപ്പിയ്ക്കുവാൻ നാരായണനോടു പ്രാർത്ഥിച്ചു.

വിഷ്ണു തന്റെ മകനായി ജനിയ്ക്കണമെന്ന് ആശിച്ചു തപസ്സിലാണ്ട പരാശരനെയും പ്രാർത്ഥനാഗ്രസ്തരായ ദേവഗണത്തെയും ഒരേ സമയം പ്രീതിപ്പെടുത്താൻ ഉറച്ച വിഷ്ണു സത്യവതിയുടെയും പരാശരന്റെയും മകനായി ഒരു ദ്വീപിൽ ആഷാഢപൗർണ്ണമിനാൾ ജനിച്ചു. കുട്ടി ദ്വൈപായനൻ – ദ്വീപിൽ പിറന്നവൻ – എന്നു വിളിക്കപ്പെട്ടു. അമ്മയ്ക്കു തന്നെ എപ്പോൾ കാണണമോ അപ്പോൾ വരാമെന്നു പറഞ്ഞു കൃഷ്ണ–കറുത്ത–ദ്വൈപായനൻ സുമേരുപർവ്വതത്തിലേയ്ക്കു നടന്നു. അദ്ദേഹത്തിനു് ബാദരായണൻ എന്ന് മറെറാരു പേരുമുണ്ട്.

രാമകഥ അറിമുഖപ്പെട്ട യുഗത്തിൽ ജീവിച്ച വസിഷ്ഠൻെറ പ്രപൗത്രനാണ് വ്യാസൻ: അദ്വൈതവേദാന്തത്തിൻെറ പ്രചാരകന്മാരുടെ നാലാം പരമ്പരയിൽപ്പെട്ട ശക്തിയുടെ പൗത്രനും, ധർമ്മജ്ഞാനഗരിഷ്ഠനായ പരാശരൻെറ പുത്രനും, ജന്മനാ അനുത്തമജ്ഞാനിയായ ശുകൻെറ പിതാവും ആണ് വ്യാസൻ.

സുനീൽകുമാർ ചാററർജിയുടെ അഭിപ്രായത്തിൽ, ക്രി.മു. 3102–ൽ നടന്ന മഹാഭാരതയുദ്ധത്തേക്കാൾ മുമ്പ് വ്യാസൻ ജനിച്ചു. അങ്ങിങ്ങായി ഓളം തുള്ളിയൊഴുകുന്ന ജലാശയം പോലെ പരപ്പേറിയ വേദങ്ങളെ നാലാക്കി പ്രസാധനം ചെയ്ത കൃഷ്ണൻ വേദവ്യാസനായി. ഋക്, യജുസ്സ്, സാമം, അഥർവ്വം എന്നു നാലു വിഭാഗങ്ങൾക്ക് 24, 101, 1000, 12 എന്നിങ്ങനെ ശാഖകളുമുണ്ട്. വേദതത്ത്വാർത്ഥനിർണ്ണയത്തിന്നായി അദ്ദേഹം ബ്രഹ്മസൂത്രം നിർമ്മിച്ചു. വേദസന്ദേശം ജനസാമാന്യത്തിനു സുഗ്രഹമാകുവാൻ പതിനെട്ടു പുരാണങ്ങളും പഞ്ചമവേദമെന്നു പ്രകീർത്തിതമായ മഹാഭാരതവും അദ്ദേഹം ചമച്ചു. അല്പബുദ്ധികളും അല്പായുസ്സുകളുമായ അനന്തരതലമുറകൾക്ക് കൈയിലെ നെല്ലിക്കപോലെ ജ്ഞാനം തെളിച്ചുകാട്ടുവാൻ ആ ഗുരുവരൻ ഇതൊക്കെ വിരചിച്ചു. അദ്ദേഹം ബാക്കി വെച്ചതാണ് മറെറല്ലാം– 'വ്യാസോച്ഛിഷ്ടം ജഗത്സർവ്വം.'

ഒരു മഹാജ്ഞാനിയ്ക്കുണ്ടാവുന്ന സ്വപ്രത്യയസ്ഥൈര്യവും ആത്മവിശ്വാസവും അങ്ങേയററം പ്രകടമാണ് മഹാഭാരതത്തിൽ. അതിൻെറ ആരംഭത്തിൽത്തന്നെ വ്യാസൻ അഭിപ്രായപ്പെടുന്നു, ഇതിൽ ഉപദേശിച്ചേടത്തോളമേ മററു ഗ്രന്ഥങ്ങളിൽ കാണാനാകൂ, ഇതിൽ പറഞ്ഞതാകെ മറെറാരിടത്തു് ഉണ്ടാവുകയില്ല, എന്ന്. ഏകദേശം ഒന്നരലക്ഷം ചതുഷ്പദികളിൽ അസംഖ്യേയങ്ങളായ ആഖ്യാനോപാഖ്യാനങ്ങളിൽ എണ്ണിത്തിട്ടപ്പെടുത്താൻ എളുപ്പമല്ലാത്ത കഥാപാത്രങ്ങളിലൂടെ ജീവിതപ്രതിബിംബനവും വിമർശനവും തത്ത്വദർശനവും സിദ്ധാന്തങ്ങളും അടക്കംചെയ്ത ആ കവിവരേണ്യൻ മാനവമാനസപരിമിതികൾക്ക് അപ്പുറം ഒരു അതിമാനുഷനായി നില്ക്കുമ്പോൾ, ആധുനികമനുഷ്യൻെറ പരിമിതമതിത്വം അദ്ദേഹത്തെ അനേകം ഗ്രന്ഥകർത്താക്കളായി കണക്കാക്കി സ്വന്തം അപകർഷതാബോധത്തിൽനിന്നു വിടുതിനേടിയെന്നു വിചാരിക്കാറുണ്ട്. ആധുനികകവിയുടെ ലഘിഷ്ഠത അദ്ദേഹത്തിന്നു മുമ്പിൽ അത്രയും വ്യക്തമായി കാണപ്പെടുന്നു.

സത്യം, ധർമ്മം, കാലം, ജീവിതം എന്നു നാലു കോണുകളുള്ള ഒരു ഇതിഹാസമാണ് മഹാഭാരതം. ഇന്ത്യയുടെ ആത്മാവിൻെറ കൈയ്കാലുകളായി ഇവ. പാരാശര്യവ്യാസൻ കൊരുത്ത 'യതോ ധർമ്മസ്തതോ ജയഃ' എന്ന ആദിമമായ മുദ്രാവാക്യം ഇന്നത്തെ അസമീക്ഷ്യകാരികളുടെ കോലാഹലങ്ങൾക്കുമേലും ഉയൎന്നു കേൾക്കാം. അദ്ദേഹം നല്കിയ ധർമ്മം എന്ന ദ്വ്യക്ഷരീമന്ത്രം അവൈദികരായ ബുദ്ധനും ജിനനും ദർശനാന്തരങ്ങളും ചോരാചാര്യന്മാർ പോലും കൈവെടിഞ്ഞില്ല. അദ്ദേഹത്തിൻെറ 'ധർമ്മേ മതിർഭവതു സതതോത്ഥിതാനാം' എന്ന ഉപദേശം ചെവിക്കൊള്ളുന്നവരാണ് എവിടെയും ആസ്തിക്യബോധമുള്ളവർ.

ദൈവായത്തമായ നരജീവിതം കാലയളവിൽ ധർമ്മാധർമ്മപഥങ്ങളിലൂടെ മാറി മാറി നീങ്ങിക്കൊണ്ടിരിക്കുന്നതു് ഏതോ ഒരു അനിർവ്വചനീയമായ പദ്ധതിയനുസരിച്ചാണെന്ന ബോധം വളർത്തുന്നു ഭാരതപാരായണം. ധർമ്മം എന്ന കേന്ദ്രബിന്ദുവിനെ ചുററി ജീവജാലങ്ങളും മനസ്സുള്ള മനുഷ്യരും മനുഷ്യരിലെ എല്ലാ തരക്കാരും എങ്ങനെ വിശ്വപ്രസ്ഥാനപഥത്തിൽ എപ്രകാരം പരിക്രമണം ചെയ്യുന്നു എന്നു നാം അതിൽ കാണുന്നു.

നമ്മെപ്പോലുള്ള ക്ഷുദ്രശരീരബദ്ധരായവരെ രാജകീയസുഖം അനുഭവിയ്ക്കുവാൻ പ്രാപ്തരാക്കുന്നതിന്ന് വ്യാസഗുരു തിടുക്കപ്പെടുന്നതിനെക്കുറിച്ച് അനുശാസനപർവ്വത്തിൽ ഒരു കഥയുണ്ട്. അദ്ദേഹം ഒരു ദിവസം നടന്നു പോകുമ്പോൾ ഒരു പുഴു വഴിമുറിച്ചു കടക്കുകയായിരുന്നു. തൊട്ടടുത്തെത്തിയ വണ്ടി കയറി ച്ചാവാതിരിക്കാൻ അതു് ഓടുകയായിരുന്നു. വ്യാസൻ അതിനോടു് ചോദിച്ചു, തനിയ്ക്കെന്തുകൊണ്ടു് ആ ശരീരം ഉപേക്ഷിച്ചുകൂടാ എന്ന്. എല്ലാ ജീവിതസുഖവും അനുഭവിക്കാൻവേണ്ടി

താനതിനെ സംരക്ഷിയ്ക്കുമെന്നായിരുന്നു പുഴുവിൻെറ മറുപടി. പൂർവ്വജന്മസ്മരണ ഉണ്ടായ പുഴു താൻ പണക്കാരനും പിശുക്കനുമായ ഒരു കൃഷിക്കാരനായിരുന്നു എന്നും പിശുക്ക് പുനർജ്ജന്മത്തിൽ തന്നെ പുഴുവാക്കിയെന്നും അറിഞ്ഞു. ഒരു രാജകീയശരീരവും സർവ്വസുഖങ്ങളും നല്കാം എന്ന് വ്യാസൻ പറഞ്ഞുവെങ്കിലും ആ ക്ഷുദ്രശരീരത്തിൽത്തന്നെ വേണം ഭോഗ്യാനുഭവമെല്ലാം എന്ന് പുഴു ശഠിച്ചു. നിർബ്ബന്ധപൂർവ്വം അതിന്നു മനുഷ്യശരീരം നല്കിയ വ്യാസൻ അതിനെ രാജാവാക്കി വാഴിച്ചു.

അവതാരധർമ്മം പൂർത്തിയാക്കിയ വ്യാസൻ ബദരിയിലേയ്ക്കു പോയി. ആ ചിരഞ്ജീവിയെ തേടി അങ്ങോട്ടു നാം പോകണമോ?

---

# കവിയുടെ ഗുണങ്ങൾ

**ആചാര്യ വിനോബ**

ഒരു മാന്യൻ ചോദിക്കുന്നു: 'നമ്മുടെ ഇടയിൽ പണ്ടത്തേപ്പോലെ കവികളില്ലാതിരിക്കാൻ കാരണമെന്ത്?' അതിന്നു മറുപടിയായി നാലുവാക്ക് എഴുതുകയാണ്.

ഇന്ന് എന്തുകൊണ്ടാണ് കവികളില്ലാത്തത്? കവിക്കാവശ്യമായ ഗുണങ്ങൾ ഇല്ല, അതുകൊണ്ടുതന്നെ. കവിയാവുന്നതിന് ഏതെല്ലാം ഗുണങ്ങളാണ് ആവശ്യമായിട്ടുള്ളത്? അതിനെപ്പററി അല്പം ചിന്തിക്കാം.

കവി എന്നു പറഞ്ഞാൽ മനസ്സിൻെറ സ്വാമി, യജമാനൻ. മനസ്സിനെ ജയിക്കാത്തവന് ഈശ്വരൻെറ സൃഷ്ടിയുടെ രഹസ്യം മനസ്സിലാക്കുക സാദ്ധ്യമല്ല. സൃഷ്ടിയുടെ പേരുതന്നെ കാവ്യം എന്നാണ്. മനസ്സിനെ ജയിക്കാതിരിക്കുന്നേടത്തോളം കാലം, രാഗദ്വേഷങ്ങൾ ശാന്തമാവാതിരിക്കുന്നേടത്തോളം കാലം, മനുഷ്യൻ ഇന്ദ്രിയങ്ങളുടെ അടിമയായിരിക്കും. ഇന്ദ്രിയങ്ങളുടെ അടിമയായവന് ഈശ്വരൻെറ സൃഷ്ടി എങ്ങനെ ദൃശ്യമാവും? അവൻ തുച്ഛമായ വിഷയസുഖങ്ങളിൽ നിമഗ്നനായിരിക്കും. ഈശ്വരൻെറ സൃഷ്ടി വിഷയസുഖങ്ങൾക്കും അപ്പുറമാണ്. അതിനാൽ, സൃഷ്ടിയെ ദർശിക്കാതെ അഥവാ ആ ദർശനമുണ്ടാവാതെ കവിയാവുക സാദ്ധ്യമല്ല. സൂരദാസൻെറ കണ്ണുകൾ അദ്ദേഹത്തിൻെറ ഇച്ഛയ്ക്കെതിരായി വിഷയങ്ങളുടെ നേരെ പാഞ്ഞുപോയിരുന്നു. ആ കണ്ണുകൾ പൊട്ടിച്ച് അന്ധനായിത്തീർന്നപ്പോഴാണ് അദ്ദേഹത്തിന്നു കാവ്യത്തിൻെറ ദർശനമുണ്ടായത്. കുട്ടിയായ ധ്രുവൻ ഘോരമായ തപശ്ചര്യകൊണ്ട് ഇന്ദ്രിയങ്ങളെ സ്വാധീനമാക്കിയപ്പോൾ ഭഗവാൻ തൻെറ കാവ്യമയമായ ശംഖുകൊണ്ട് കുമാരൻെറ കപോലങ്ങളെ സ്പർശിച്ചു. അതോടുകൂടി അജ്ഞനായിരുന്ന ആ ബാലൻെറ മുഖത്തുനിന്ന് സാക്ഷാൽ വേദവാണിയുടെ രഹസ്യം വ്യക്തമാക്കുന്ന അത്ഭുതകരമായ കാവ്യം പുറത്തുവന്നു. തുക്കാറാം ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ് എന്നിവയെ പൂർണ്ണരൂപേണ ഭംഗമാക്കിയപ്പോൾ മഹാരാഷ്ട്രക്കാർക്ക് 'അഭംഗ-വാണി' ലഭിച്ചു. മനോനിഗ്രഹത്തിനുള്ള പ്രയത്നത്തിൽ ശരീരത്തിൽ ചിതൽപ്പുററുകൾ പൊന്തിയപ്പോൾ അതിൽനിന്ന് ആദികാവ്യം ഉദ്ഭൂതമായി. ഇന്ന് നാം ഇന്ദ്രിയസേവനത്തിൻെറ കൈയിൽ അകപ്പെട്ടിരിക്കയാണ്. അതിനാൽ, ഇന്നു നമ്മുടെ ഇടയിൽ കവികൾ ഇല്ലാതായിരിക്കുന്നു.

സമുദ്രം എല്ലാ നദികളെയും തൻെറ ഉദരത്തിൽ ഒതുക്കുന്നതുപോലെ തൻെറ പ്രേമം കൊണ്ടു ബ്രഹ്മാണ്ഡത്തെ ആകമാനം മൂടാൻ പര്യാപ്തമായ, വ്യാപകമായ ബുദ്ധി കവിക്കുണ്ടായിരിക്കണം. കല്ലിൽ ഈശ്വരനെ ദർശിക്കുക എന്നതു കവിയുടെ പ്രവൃത്തിയാകുന്നു. അതിന്നു വ്യാപകമായ പ്രേമം വേണം. ജ്ഞാനേശ്വര മഹാരാജിന്നു പോത്തിൻെറ ഒച്ചയിൽപോലും

വേദം ശ്രവിക്കാൻ സാധിച്ചു; അതിനാൽ, അദ്ദേഹം കവിയാണ്. വർഷം ആരംഭിച്ച ഉടനെ തവളകൾ ശബ്ദിക്കുന്നതു കണ്ടു് വസിഷ്ഠനു്, പരമാത്മാവിൻെറ കൃപാവർഷത്താൽ സന്തുഷ്ടരായിത്തീൎന്ന സത്പുരുഷന്മാർ ആ തവളകളുടെ രൂപത്തിൽ ആനന്ദോദ്ഗാരം പ്രകടമാക്കുകയാണു് എന്നു തോന്നി; അദ്ദേഹം ഭക്തിഭാവത്തോടെ ആ തവളകളെ സ്തുതിച്ചു. ആ സ്തുതി ഋഗ്വേദത്തിൽ 'മണ്ഡൂകസ്തുതി' എന്ന പേരിൽ സംഗ്രഹിച്ചിട്ടുണ്ടു്. തൻെറ പ്രേമവൃത്തിയുടെ നിറം കലർത്തിയിട്ടാണു് കവി സൃഷ്ടിയുടെ നേരെ നോക്കുന്നതു്. അതിനാൽ, അദ്ദേഹത്തിൻെറ ഹൃദയം സൃഷ്ടിദൎശനം കൊണ്ടു് നൃത്തം വെയ്ക്കുന്നു. മാതൃഹൃദയത്തിൽ തൻെറ സന്താനങ്ങളുടെ നേരെ വാത്സല്യമുണ്ടായിരിക്കും. അതിനാൽ കുട്ടിയെ കാണുമ്പോഴേയ്ക്കും അമ്മയുടെ സ്തനങ്ങൾ ചുരക്കുന്നു; പിന്നെ ആ പാലു് തടുത്തുനിൎത്തുക സാദ്ധ്യമല്ല. അതുപോലെതന്നെ എല്ലാ ചരാചരങ്ങളുടെയും നേരെ കവി പ്രേമപൂൎവ്വം വീക്ഷിക്കുന്നു. കവിഹൃദയം പ്രേമപൂൎണ്ണമായിരിക്കും. അതിനാൽ സൃഷ്ടിയെ ദൎശിക്കുമ്പോഴേയ്ക്കുതന്നെ അയാൾ ഉന്മത്തനായിത്തീരുന്നു. അയാളുടെ വാണിയിൽനിന്നു കാവ്യധാര പൊട്ടിപ്പുറപ്പെടുന്നു. അയാൾക്കതു് തടുത്തുനിൎത്തുക സാദ്ധ്യമല്ല. നമ്മളിൽ അത്തരം വ്യാപകമായ പ്രേമം ഉണ്ടായിരിക്കണം; ഉദാരബുദ്ധിയുണ്ടായാൽ പോരാ. ഇന്നു നമ്മുടെ പ്രേമം പുത്ര-കളത്ര-ഗൃഹാദികൾക്കപ്പുറം പോകുന്നില്ല. പിന്നെ എങ്ങനെയാണു്,

'ചെടികളും പുല്ലും പുഴക്കളും കൂടിത്തൻകുടുംബക്കാർ'

എന്ന കാവ്യം നമ്മുടെ മനസ്സിൽ ഉദ്ഭൂതമാവുന്നതു്?

കവി സൃഷ്ടിയെ ആകമാനം ആത്മികപ്രേമം എന്ന പുതപ്പുകൊണ്ടു് മൂടണം. അതുപോലെതന്നെ അയാൾ സൃഷ്ടിയുടെ വൈഭവങ്ങൾകൊണ്ടു തൻെറ ആത്മാവിനേയും അലങ്കരിക്കണം. ചെടികളിലും പുല്ലിലും പുഴക്കളിലും കൂടി ആത്മാവിനെ ദൎശിക്കണം; ആത്മാവിൽ അവയുടെ അനുഭൂതി ഉളവാകുകയും വേണം. വിശ്വം ആത്മരൂപമാണു് എന്നനുഭവപ്പെട്ടാൽ പോരാ, ആത്മാവു വിശ്വരൂപമാണു് എന്നു കാണാനും കവിക്കു കഴിയണം. പൂൎണ്ണചന്ദ്രനെ കണ്ടു് അയാളുടെ ഹൃദയസമുദ്രത്തിൽ വേലിയേററം ഉണ്ടാവണം. എന്നാൽ, പൂൎണ്ണിമയുടെ അഭാവത്തിൽ അയാളുടെ ഹൃദയത്തിൽ വേലിയിറക്കമുണ്ടാവരുതു്. അമാവാസ്യരാത്രിയിൽ കാർമേഘങ്ങളാൽ ആകാശം ആവൃതമായിരിക്കുമ്പോഴും അയാൾക്കു ചന്ദ്രദൎശനത്തിൻെറ ആനന്ദം ലബ്ധമാവണം. ബാഹ്യജഗത്തിൽ മാത്രം ആനന്ദം കാണുന്ന ആൾ കവിയല്ല. കവി ആത്മനിഷ്ഠനാണു്, സ്വയംഭൂവാണു്. പാമരലോകം വിഷയസുഖത്തിൽ ആടിക്കൊണ്ടിരിക്കുന്നു. കവിയാകട്ടെ ആത്മാനന്ദത്തിൽ നീന്തിക്കളിക്കുന്നു. സാധാരണജനങ്ങൾക്കു ഭോജനത്തിൻെറ ആനന്ദം ലഭിക്കുന്നു; കവിക്കു് ആനന്ദത്തിൻെറ ഭോജനമാണു് ലഭിക്കുന്നതു്. കവി സംയമനത്തിൻെറ സംയമനമാണു്; അതിനാൽ സ്വാതന്ത്ര്യത്തിൻെറ സ്വാതന്ത്ര്യവുമാണു്. ടെനിസൺ ഒഴുകുന്ന നദിയിൽ ആത്മാവിൻെറ അമരത്വം ദൎശിച്ചു; കാരണം, അമരത്വത്തിൻെറ നിർഝരിയെ അയാൾ തൻെറ ആത്മാവിൽ ദൎശിച്ചു. കവി വിശ്വസമ്രാട്ടാണു്. കാരണം അയാൾ ഹൃദയസമ്രാട്ടാണു്. കവിക്കു ജാഗ്രദവസ്ഥയിൽ മഹാവിഷ്ണുവിൻെറ യോഗനിദ്രയിലെ സ്വപ്നങ്ങളുടെ ജ്ഞാനം ഉണ്ടാവുന്നു; സ്വപ്നത്തിൽ ജാഗരൂകനായ നാരായണൻെറ ജഗദ്രചന ദൎശിക്കാനും സാധിക്കുന്നു. കവിയുടെ ഹൃദയത്തിൽ സൃഷ്ടിയുടെ എല്ലാ വൈഭവങ്ങളും സഞ്ചിതമായിരിക്കുന്നുണ്ടു്. നമ്മുടെ ഹൃദയത്തിലാകട്ടെ വിശപ്പിൻെറ വിജ്ഞാനമാണുള്ളതു്; അതിനാൽ മുഖത്തുനിന്നു പുറപ്പെടുന്നതു ഭിക്ഷയുടെ ഭാഷയാണു്. ഞാൻ സ്വതന്ത്രനാണു് അഥവാ മനുഷ്യനാണു് എന്ന ബോധംപോലും ഉളവാകാത്ത ദിക്കിൽ ആത്മനിഷ്ഠമായ കാവ്യപ്രതിഭയെ എങ്ങനെ പ്രതീക്ഷിക്കും ?

കവിയ്ക്കു ലോകഹൃദയത്തെ യഥാവത് സംപ്രകാശിതമാക്കാനുള്ള സാമൎത്ഥ്യം ഉണ്ടായിരിക്കണം. ഇതു് എല്ലാവരും സമ്മതിക്കുന്നുണ്ടു്; എന്നാൽ, ഈ സാമൎത്ഥ്യത്തിന്നാധാരമായിട്ടുള്ളതു സത്യനിഷ്ഠയാണെന്ന ബോധം ആൎക്കും ഉണ്ടാവുന്നില്ല. സത്യപൂതമായ വാണിയിൽനിന്നു് അമോഘമായ വീര്യം ഉളവാകുന്നു.

'സത്യമേ പറയൂ,' എന്നീവിധത്തിലുള്ള നൈഷ്ഠികമായ സത്യാചരണത്തിന്റെ ഫലമായി 'പറഞ്ഞതു സത്യമായിത്തീരും,' എന്ന അദ്ഭുതകരമായ സാമത്ഥ്യം പ്രകടമാവുന്നു. ഭവഭൂതി ഋഷിമാരുടെ കാവ്യകൗശലം വണ്ണിച്ചിട്ടുള്ളതു് ഇപ്രകാരമാണ്: 'ഋഷി ആദ്യം പറയുന്നു; പിന്നീടതിൽ അത്ഥം പ്രവിഷ്ടമാവുകയും ചെയ്യുന്നു.' ഇതിന്റെ കാരണം ഋഷിമാരുടെ സത്യനിഷ്ഠയാണ്.

സമൂലോ വാ ഏഷ പരിശുഷ്യതി യോഽനൃതമഭിവദതി തസ്മാന്നാഹ്മമൃനൃതം വക്തും.

അസത്യം പറയുന്നവൻ വേരോടെ ശുഷ്കമായിത്തീരുന്നു. അതിനാൽ, ഞാൻ അസത്യം പറയരുതു്.' പ്രശ്നോപനിഷത്തിൽ ഋഷി ഇത്തരത്തിലുള്ള ആശയമാണ് പ്രദശിപ്പിച്ചിട്ടുള്ളതു്. ജാജ്വല്യമാനമായ സത്യനിഷ്ഠയിൽനിന്നു് കാവ്യം ജനിക്കുന്നു. വാല്മീകി ആദ്യം രാമായണമെഴുതി; പിന്നീടു് രാമൻ ആചരിച്ചു. വാല്മീകി സത്യമൂത്തിയായിരുന്നു; അതിനാൽ രാമന്നു് അദ്ദേഹത്തിന്റെ കാവ്യം സത്യമാക്കുകതന്നെ വേണ്ടിവന്നു. വാല്മീകിയുടെ രാമൻ എങ്ങനെയുള്ളവനായിരുന്നു?

ദ്വിശരം നാഭിസംധത്തേ രാമോ ദ്വിർന്നാഭിഭാഷതേ.

രാമൻ രണ്ടാമതൊരു ശരം അയയ്ക്കുകയില്ല, രണ്ടാമതൊരു വാക്കു് പറയുകയും ഇല്ല. ആദികവിയുടെ കാവ്യപ്രതിഭയുടെ ആധാരം സത്യമായിരുന്നു. അതിനാൽ, അദ്ദേഹത്തിന്റെ ലലാടത്തിൽ അമരത്വം രേഖപ്പെടുത്തപ്പെട്ടു. സൃഷ്ടിയുടെ ഗൂഢരഹസ്യം അഥവാ സമുദായഹൃദയത്തിന്റെ സൂക്ഷ്മഭാവനകൾ വ്യക്തമാക്കിക്കാണിക്കുന്നതിന്നുള്ള സാമത്ഥ്യം വേണമെങ്കിൽ സത്യപൂതമായ വാക്കു് ഉച്ചരിക്കണം. മനോഹരമായി വണ്ണിക്കുന്നതിന്നുള്ള ശക്തി ഒരു സിദ്ധിയാണ്. കവി വാചാസിദ്ധനാണ്. കാരണം കവിയുടെ വാക്കു് പരിശുദ്ധമാണ്. നമ്മുടെ വാക്കു് അത്ര പരിശുദ്ധമല്ല. അസത്യത്തെ നാം ഉപയോഗപ്പെടുത്തുന്നു. എന്നു മാത്രമല്ല സത്യം നമുക്കു് അരോചകമായിത്തോന്നുകയും ചെയ്യുന്നു. ഇതാണ് നമ്മുടെ ദയനീയസ്ഥിതി. അതിനാൽ, കവികൾ ഉണ്ടാവുന്നില്ല.

കവിയുടെ ദൃഷ്ടി എപ്പോഴും അനശ്വരതയിലേയ്ക്കായിരിക്കണം. അനന്തമായ കാലത്തിലേയ്ക്കു ദൃഷ്ടിവെയ്ക്കാതെ ഭവിതവ്യതയുടെ പത്തിനീക്കപ്പെടുകയില്ല. പ്രത്യക്ഷത്തിൽ അന്ധമായ ബുദ്ധിക്കു സനാതനസത്യം ഗോചരമാവുകയില്ല. സോക്രട്ടീസിനെ വിഷപാനം ചെയ്യിച്ച തക്കം അദ്ദേഹത്തിന്നു മത്ത്യരൂപത്തിൽ കാണപ്പെട്ടു. 'മനുഷ്യൻ മത്ത്യനാണ്, സോക്രട്ടീസ് മനുഷ്യനമാണ്. അതിനാൽ സോക്രട്ടീസ് മത്ത്യനാണ്.' ഇതിന്നപ്പുറം സങ്കല്പിക്കാൻ ആ നിസ്സഹായതക്കത്തിന്നു സാധിച്ചില്ല. എന്നാൽ, വിഷപാനത്തിന്നു മുമ്പായി ആത്മാവിന്റെ അമരതയെപ്പററി പ്രവചനം നടത്തിയ സോക്രട്ടീസിന്നു് എല്ലാററിന്നും അപ്പുറത്തുള്ള ഭാവിയെ സ്പഷ്ടമായി കാണാൻ കഴിഞ്ഞിരുന്നു. ഭവിതവ്യതയുടെ ഉദരത്തിൽ സത്യത്തിന്റെ വിജയം ഒളിഞ്ഞിരിക്കുന്നതായി അദ്ദേഹം കണ്ടിരുന്നു. ആ കാരണത്താൽ അദ്ദേഹം വത്തമാനത്തിന്റെ കാര്യത്തിൽ നിശ്ചിന്തനായിരുന്നു. ഇത്തരം ഉദാസീനവൃത്തി മനസ്സിൽ കളിയാടാതെ കവിഹൃദയം ഉണ്ടാവുക സാധ്യമല്ല. ലോകത്തിലെ എല്ലാ രസങ്ങളും കരുണരസത്തിന്നടിമപ്പെട്ടിരിക്കമെന്ന സംഗതി സമുദായത്തിന്റെ ഹൃദയത്തിൽ അങ്കിതമാക്കാൻ ഭവഭൂതി പല പ്രകാരത്തിലും പ്രയത്നിച്ചിട്ടുണ്ട്. എന്നാൽ, താത്കാലികവിഷയങ്ങളിൽ ലോലുപമായ സമുദായത്തിന്നു് അതു സഹിക്കാൻ സാധിച്ചില്ല. അതിനാൽ, സമുദായം ഭവഭൂതിയെ പുറംതള്ളി. പക്ഷേ, കവി തന്റെ ഭാഷ ഉപേക്ഷിച്ചില്ല. കാരണം, അദ്ദേഹത്തിന്നു ശാശ്വതകാലത്തിൽ വിശ്വാസമുണ്ടായിരുന്നു. നമുക്കു ശാശ്വതകാലത്തിന്മേൽ കണ്ണുവെച്ചുകൊണ്ടിരിക്കാൻ ധൈര്യമുണ്ടാവുന്നില്ല. എല്ലാ ഭാഗത്തുനിന്നും വളയപ്പെട്ട മാൻകിടാവു് നൈരാശ്യം നിമിത്തം എങ്ങോട്ടും നോക്കാതെ പെട്ടെന്നൊരിടത്തു് ഇരിക്കുന്നു (വീഴുന്നു എന്നു പറയുന്നതാവും ശരി); അതുപോലെ നമ്മുടെ വിഷയത്രസ്തമായ ബുദ്ധിക്കു ഭാവിയിലേയ്ക്കു് എത്തിനോക്കാൻ കഴിയുന്നില്ല. 'നാളത്തെക്കായ്യം ആക്കറിയാം? ഇന്നു കിട്ടിയതൊക്കെ അനുഭവിച്ചേക്കാം.' ഇത്തരം ഭയഭീതമായ വൃത്തിയിൽനിന്നു കാവ്യത്തെ ആശിക്കുക സാധ്യമല്ല.

ഈശാവാസ്യോപനിഷത്തിലെ താഴെ എഴുതുന്ന മന്ത്രത്തിൽ കവിക്കു് കൊടുത്തിട്ടുള്ള അത്ഥം ഇതാണു്:

കവിർമ്മനീഷീ പരിഭൂഃ സ്വയംഭൂർ യാഥാതഥ്യതോ
അത്ഥാൻ വ്യദധാത് ശാശ്വതീഭ്യഃസമാഭ്യഃ.

അത്ഥം: കവി 1 മനസ്സിന്റെ സ്വാമി; 2. വിശ്വപ്രേമംകൊണ്ടു(ഹൃദയം) നിറഞ്ഞവൻ; 3. ആത്മനിഷ്ഠൻ; 4. യഥാത്ഥഭാഷി; 5. ശാശ്വതകാലത്തിന്റെ മേൽ ദൃഷ്ടി വെയ്ക്കുന്നവൻ ആകുന്നു.

[മനനത്തിന്നായി ഞാൻ സൂചിപ്പിക്കുന്ന അത്ഥം താഴെ കൊടുക്കുന്നു:

1. മനസ്സിന്റെ സ്വാമിത്വം = ബ്രഹ്മചര്യം 2. വിശ്വപ്രേമം = അഹിംസ. 3. ആത്മനിഷ്ഠ = അസ്തേയം 4. യഥാത്ഥഭാഷിത്വം = സത്യം. 5. ശാശ്വതകാലത്തിന്മേൽ ദൃഷ്ടി = അപരിഗ്രഹം.]

---

# മാസ്റ്റർ മഹാശയനും കുട്ടിയും

## എസ്സ്. വി. ഉണ്ണികൃഷ്ണൻ

മാസ്റ്റർ മഹാശയൻ ധ്യാനത്തിൽ മുഴുകിയിരിക്കുകയായിരുന്നു. അപ്പോഴാണു് ഒരു ബാലൻ വന്നു് അദ്ദേഹത്തെ നമസ്കരിച്ചതു്. 'ഇരിക്കു കുട്ടീ,' അദ്ദേഹം പറഞ്ഞു, 'ഞാൻ എന്റെ അമ്മയുമായി സംസാരിക്കുകയാണു്.' അമ്മ എന്ന വാക്കു് ബാലന്റെ മനസ്സിൽ വലിയ ആഘാതമേല്പിച്ചു. അതേ കെട്ടിടത്തിൽവെച്ചാണു് ഏതാനുംകൊല്ലം മുമ്പു് മുകുന്ദൻ എന്ന ആ കുട്ടിയുടെ അമ്മ മരിച്ചതു്. കനത്ത സങ്കടത്തോടെ കുട്ടി നിലത്തു കിടന്നു കരഞ്ഞുതുടങ്ങി. മാസ്റ്റർ കുട്ടിയെ ആശ്വസിപ്പിക്കാൻ ശ്രമിച്ചു. കുട്ടി അദ്ദേഹത്തിന്റെ കഴലിണ പിടിച്ചു കെഞ്ചി: 'മഹാശയാ, അങ്ങയുടെ കാളീമാതാവിനോടു് എന്നേയും അനുഗ്രഹിക്കാൻ പറയണേ.' മാസ്റ്റർ മിണ്ടാതെനിന്നു. വീണ്ടും വീണ്ടും ബാലൻ കരഞ്ഞു കെഞ്ചിയപ്പോഴം അദ്ദേഹം പതുക്കെ പറഞ്ഞു: 'ഞാൻ അമ്മയോടു് പറഞ്ഞുനോക്കാം.' കുട്ടി വേഗം വീട്ടിൽ പോയി തന്റെ ഭജനമുറിയിൽ കടന്നു് വാതിലടച്ചിരുന്നു പ്രാത്ഥിച്ചുതുടങ്ങി. സമയം സന്ധ്യയായി, രാത്രിയായി. പത്തുമണിക്കു് ദേവി സൗന്ദര്യപ്രകാശം പൊഴിച്ചുകൊണ്ടു് പ്രത്യക്ഷപ്പെട്ടു പറഞ്ഞു: 'ഞാനെന്നും നിന്നെ സ്നേഹിച്ചിട്ടുണ്ടു്; എന്നും നിന്നെ സ്നേഹിക്കുകയും ചെയ്യും.' അമ്മ കൺമറഞ്ഞു.

പിറ്റേന്നു് നേരം പുലന്ന ഉടനെ മുകന്ദൻ മാസ്റ്റർ മഹാശയന്റെ മുറിക്കു മുമ്പിലെത്തി. വാതിൽ തുറക്കാൻ ശങ്കിച്ചുനില്ക്കേ അദ്ദേഹം തന്നെ അകത്തുനിന്നു് വാതിൽ തുറന്നു. തന്റെ അനുഭവം മറച്ചുവെച്ചുകൊണ്ടു് മുകുന്ദൻ ചോദിച്ചു: 'മഹാശയാ, അമ്മ എന്തെങ്കിലും പറഞ്ഞോ എന്റെ കാര്യത്തിൽ?'

'കള്ളച്ചെറുക്കാ!' എന്നായിരുന്നു മാസ്റ്ററുടെ ഉത്തരം.

'എന്താണങ്ങനെ പറയുന്നതു്?'

'നീയെന്നെ പരീക്ഷിക്കുകയാണോ? ഇന്നലെ രാത്രി പത്തുമണിക്കു് അമ്മ നിന്നോടു പറഞ്ഞതിൽ ഞാനെന്തെങ്കിലും കൂട്ടിച്ചേക്കേണ്ടതായിട്ടുണ്ടോ?'

കുട്ടി പ്രേമവിവശനായി അദ്ദേഹത്തിന്റെ കാല്ക്കൽ വീണു.

'ഞാനല്ല നിന്റെ ഗുരു,' അദ്ദേഹം പറഞ്ഞു. 'നിന്റെ ഗുരു അല്പം കഴിഞ്ഞെത്തും. അദ്ദേഹത്തിന്റെ കീഴിൽ നിന്റെ ഭക്തി ജ്ഞാനമായി വളരും.'

നിത്യേന മുകുന്ദൻ അദ്ദേഹത്തെ കാണാൻ പോയിത്തുടങ്ങി. മാസ്റ്ററുടെ വാക്കുകളിലെ ദിവ്യാമൃതം എത്ര രുചിച്ചിട്ടും കുട്ടിക്കു് മതിയായില്ല.

ഒരു ദിവസം മുകുന്ദൻ ഒരു ചെമ്പകമാല കൊണ്ടുചെന്നു. പക്ഷേ അദ്ദേഹം അതു് കഴുത്തിലിടാൻ സമ്മതിച്ചില്ല. വളരെ നിർബ്ബന്ധിച്ചപ്പോൾ പറഞ്ഞു: 'ശരി, നാം രണ്ടു പേരും അമ്മയുടെ ഭക്തന്മാരാകകൊണ്ടു് അമ്മയ്ക്കുള്ള ഉപഹാരമെന്ന നിലയിൽ അതു് ശരീരമാകുന്ന ഈ ക്ഷേത്രത്തിലണിയിച്ചോളൂ.' അഹങ്കാരം അവിടെകണികാണാനുണ്ടായിരുന്നില്ല.

പിറേറന്നു് അവർ നാലുനാഴിക അകലെയുള്ള ദക്ഷിണേശ്വരത്തേയ്ക്കു പോയി. മാസ്റ്റർ മഹാശയൻ ദേവിയെ വന്ദിച്ചു് പ്രേമോദ്രേകത്തോടെ നാമം ജപിക്കാൻ തുടങ്ങി. അവർ അമ്പലവളപ്പിൽ ചുററി നടന്നു. മാസ്റ്റർ ഉറക്കെ നാമം ചൊല്ലിക്കൊണ്ടേയിരുന്നു. പരമപ്രേമമായിരുന്നു അദ്ദേഹത്തിൻെറ ആദർശം. ആ ജീവിതത്തിൽ മുഴുവൻ പ്രേമം മുററിനിന്നു. അദ്ദേഹം എല്ലാററിലും പൂർണ്ണതയും പരിശുദ്ധിയും ദർശിച്ചു. ഉപദേശരൂപേണ എന്തെങ്കിലും പറഞ്ഞാൽ അവസാനം അദ്ദേഹം ഇതും കൂടി ചേർക്കും: 'എൻെറ ഗുരുദേവൻ അങ്ങനെയാണെനിക്കു പറഞ്ഞുതന്നതു്.' എല്ലാം ഗുരുദേവൻെറ, ചിന്തകൾ പോലും സ്വന്തമല്ല — അതായിരുന്നു അദ്ദേഹത്തിൻെറ അവസ്ഥ.

ഒരിക്കൽ അവർ ഒന്നിച്ചു നടക്കുകയായിരുന്നു. അപ്പോൾ അഹങ്കാരിയായ ഒരു പരിചയക്കാരൻ വന്നു് വർത്തമാനം പറഞ്ഞു് അവരെ ശ്വാസം മുട്ടിക്കാൻ തുടങ്ങി. മാസ്റ്റർ മുകുന്ദൻെറ ചെവിയിൽ മന്ത്രിച്ചു: 'ഇയാൾ നിന്നെ ബുദ്ധിമുട്ടിക്കുന്നു, അല്ലേ? ഞാൻ അമ്മയോടു പറഞ്ഞിട്ടുണ്ടു്. അമ്മ പറയുന്നു, ആ ചുവന്ന കെട്ടിടത്തിൻെറ മുമ്പിലെത്തിയാൽ അയാൾ ഒരു പ്രധാനകാര്യം ഓർമ്മിച്ചു് നമ്മെ വിട്ടുപൊയ്ക്കൊള്ളുമെന്നു്.' പറഞ്ഞപടി അവിടെ എത്തിയ ഉടനെ അയാൾ പറഞ്ഞിരുന്നതു മുഴുവനാക്കാതെ നിർത്തി യാത്രപോലും പറയാതെ വിട്ടുപോയി.

ഒരു ദിവസം മുകുന്ദൻ ഹൗറാ സ്റ്റേഷനു ടുത്തു നടക്കുകയായിരുന്നു. ചിലർ ഉറക്കെ കൊട്ടിയാർത്തു് നാമസങ്കീർത്തനം ചെയ്യുന്നതു കണ്ടു് കുട്ടി അവരെ ഉള്ളിൽ വിമർശിച്ചു: 'ഇങ്ങനെ ഭക്തിഭാവനയില്ലാതെ നാമസങ്കീർത്തനം ചെയ്തിട്ടെന്തു കാര്യം?' പെട്ടെന്നു് മാസ്റ്റർ അവിടെ വന്നു. 'വിവരമുള്ളവരോ ഇല്ലാത്തവരോ ആവട്ടെ, അമ്മയുടെ നാമം പാടുന്നതു കേൾക്കാൻ എന്തൊരു രസം, അല്ലേ?' അദ്ദേഹം കുട്ടിയുടെ വിചാരം അറിഞ്ഞുകൊണ്ടെന്നപോലെ ചോദിച്ചു.

'നിനക്കു് ബയോസ്കോപ്പു കാണാൻ താല്പര്യമുണ്ടോ?' വേറൊരുദിവസം മാസ്റ്റർ ചോദിച്ചു. അക്കാലത്തു് സിനിമയ്ക്കുതായിരുന്നു പേർ. മാസ്റ്ററുടെകൂടെകുറേനേരം കഴിക്കാമല്ലോ എന്നു വിചാരിച്ചു് കുട്ടി സമ്മതിച്ചു. അവർ നടന്നു് കൽക്കത്താ സർവ്വകലാശാലയ്ക്കു മുമ്പിലുള്ള തോട്ടത്തിലെത്തി. അവിടത്തെ ജലാശയത്തിന്നരികിൽ ഒരു ബെഞ്ചു ചൂണ്ടിക്കാണിച്ചു് മാസ്റ്റർ പറഞ്ഞു:

'നമുക്കിവിടെ അല്പനേരമിരിക്കാം. ജലപ്പരപ്പു കാണുന്നേടത്തൊക്കെ അല്പനേരമിരുന്നു ധ്യാനിക്കാൻ എൻെറ ഗുരുദേവൻ എന്നോടു പറഞ്ഞിട്ടുണ്ടു്. ജലാശയത്തിൻെറ ശാന്തമായ പരപ്പു് ഈശ്വരൻെറ അനന്തമായ ശാന്തതയെ കുറിക്കുന്നു. എല്ലാം ജലത്തിൽ പ്രതിബിംബിക്കുന്നതുപോലെ പ്രപഞ്ചം മുഴുവൻ വിരാട്ടിൻെറ മനസ്സിൽ പ്രതിബിംബിക്കുന്നു. എൻെറ ഗുരുദേവൻ പലതവണ ഇങ്ങനെ പറഞ്ഞുതന്നിട്ടുണ്ടു്.'

അവർ അകത്തു പോയി. അവിടെ ഒരു പ്രസംഗം നടന്നുകൊണ്ടിരുന്നു. മുഷിപ്പൻ പ്രസംഗം. ഇടയ്ക്കു് മായാദീപത്തിൽ ചില ചിത്രങ്ങളും കാണിച്ചിരുന്നു. അതും വിരസം. കുട്ടിയുടെ ചിന്ത മനസ്സിലാക്കിയ മാസ്റ്റർ പറഞ്ഞു:

'ഈ ബയോസ്കോപ്പു് നിനക്കിഷ്ടമായില്ല, അല്ലേ? ഞാൻ അക്കാര്യം അമ്മയോടു പറഞ്ഞിട്ടുണ്ടു്. അമ്മ നമ്മോടു സഹതപിക്കുന്നു. അമ്മ പറയുന്നു, ഇപ്പോൾ വിളക്കുകളണയും; നമ്മൾ പുറത്തുകടന്നേ പിന്നെ അവ കത്തൂ.'

അതോടെ ഹാളിൽ ഇരുട്ടായി. പ്രൊഫസ്സർ പെട്ടെന്നു് പ്രസംഗം നിർത്തി അമ്പരന്നു നിന്നു. രണ്ടുപേരും വേഗം പുറത്തുകടന്നു. വീണ്ടും വിളക്കുകൾ കത്തി.

'ഞാൻ വേറൊരു ബയോസ്കോപ്പു കാണിച്ചുതരാം. അതു നിനക്കിഷ്ടമാവും,' മാസ്റ്റർ

പറഞ്ഞു. അവർ പുറത്തു് പാതവക്കിൽ നില്ക്കുകയായിരുന്നു. അദ്ദേഹം മുകുന്ദൻെറ മാറിൽ ഹൃദയത്തിന്നു മുകളിലായി മെല്ലെ തട്ടി.

സിനിമയിൽ ശബ്ദം നിന്നാലെന്നപോലെ പ്രപഞ്ചം മുഴവൻ നിശ്ശബ്ദമായി. വാഹനങ്ങരം നിശ്ശബ്ദമായൊഴകി. ആളുകരം പാവകളെപ്പോലെ നീങ്ങി. കുട്ടിക്കു മുന്നിലുള്ള കാഴ്ചകരം മാത്രമല്ല, ഇരുവശത്തും പിന്നിലുമുള്ള കാഴ്ചകളും കാണാമെന്നായി. ചാരത്തിൽ പൊതിഞ്ഞ തീക്കനലിൻെറ പ്രകാശം പോലെ പ്രപഞ്ചത്തിലെ എല്ലാ വസ്തുക്കളും പ്രകാശത്തിൽ പൊതിഞ്ഞുനിന്നു. കുട്ടിക്കു് തൻെറ ശരീരം ഒരു നിഴൽപോലെ തോന്നി. പരിചയക്കാർ പലരും കടന്നുപോയി. അവക്കു് തങ്ങളുടെ ചങ്ങാതിയെ തിരിച്ചറിയാൻ കഴിഞ്ഞില്ല.

ഈ കാഴ്ച മുകുന്ദനെ അത്യധികം ആനന്ദിപ്പിച്ചു. മാസ്റ്റർ വീണ്ടും മെല്ലെയൊന്നു തട്ടിയപ്പോരം എല്ലാം പഴയപടിയായി. ശബ്ദങ്ങരം വീണ്ടും ഉയന്നു. ഒരു സുഖസ്വപ്നത്തിൽനിന്നു് തട്ടിയുണത്തിയപോലെ കുട്ടി വീഴാൻ പോയി. ആനന്ദമധു കൈയിൽ നിന്നകററപ്പെട്ടു.

'ഈ സിനിമ നന്നു്, അല്ലേ ?' മാസ്റ്റർ പുഞ്ചിരി തൂകി. കുട്ടി അദ്ദേഹത്തിൻെറ കാൽ തൊട്ടു വന്ദിക്കാൻ തുനിഞ്ഞു. 'അരുതു്,' അദ്ദേഹം പറഞ്ഞു, 'ഈശ്വരൻ നിൻെറ ശരീരക്ഷേത്രത്തിലുമുണ്ടു്. നിൻെറ കൈയ്കളിലൂടെ എൻെറ കാലു തൊടാൻ ഞാൻ അമ്മയെ സമ്മതിക്കില്ല.' അവർ നടന്നകലുന്നതു് ആരെങ്കിലും ശ്രദ്ധിച്ചെങ്കിൽ മധുമത്തരാണെന്നു വിചാരിച്ചേനെ.

മുകുന്ദൻ പില്ക്കാലത്തു് പരമഹംസയോഗാനന്ദസ്വാമികരം എന്ന പേരിൽ വിഖ്യാതനായി. അദ്ദേഹത്തിൻെറ 'ഒരു യോഗിയുടെ ആത്മകഥ' സാധകന്മാക്കു് അത്യന്തം ഉത്തേജനമേകും.

---

# ചോളപ്പെരുമാളുടെ നാട്ടിൽ

**ഇ. പി. ഭാസ്കരഗുപ്തൻ**

ദൈനംദിനജീവിതത്തിൻെറ ഉന്തുംതള്ളുമേററു് സമനില തെററിയ മാനവമാനസം ക്ഷേത്രാന്തരീക്ഷത്തിൽ പിടിച്ചുനിന്നു് പൂവ്വസ്ഥിതിയെ പ്രാപിക്കുവാൻ പരിശ്രമിക്കുന്നു. തീത്ഥാടനം ഒരന്തർയോഗമാണു്; അഥവാ ആവണം. പക്ഷെ ആ സദുദ്ദ്യമത്തേയും ശാസ്ത്രീയമായി സമീപിക്കേണ്ടതാണു്. കാശി ഒരു വൃത്തികെട്ട പട്ടണം മാത്രമാണെന്നു് അവിടെ നിന്നും മടങ്ങി വന്ന അമേരിക്കൻ സഞ്ചാരികരം പണ്ഡിററു്നെഹറുവിനോടു് അഭിപ്രായപ്പെടുകയുണ്ടായി. ബുദ്ധഭഗവാൻ തൻെറ പ്രഥമപ്രഭാഷണം നടത്തുവാൻ കാശിയിലേയ്ക്കു് പദയാത്രയായി വരുന്ന രംഗം സങ്കല്പിച്ചുകൊണ്ടായിരുന്നു അവർ വാരാണസിയിലേയ്ക്കു് പോകേണ്ടിയിരുന്നതു് എന്നു് പണ്ഡിററു്ജി അവരോടു് പ്രതിവചിച്ചു. ദശനം ചെയ്‌വാൻ പോകുന്ന ക്ഷേത്രത്തെ സംബന്ധിച്ചു് ഒരു മാനസികപശ്ചാത്തലം സൃഷ്ടിച്ചാണു് നാം യാത്രയാരംഭിക്കേണ്ടതു്. ഏതെങ്കിലും മഹാത്മാവിൻേറയോ മഹാത്മാക്കളുടെയോ ജീവിതസംഭവങ്ങളുമായി ഓരോ ക്ഷേത്രചരിത്രവും ബന്ധപ്പെട്ടിരിക്കും. മഹാപുരുഷന്മാരുടെ സാന്നിധ്യമത്രെ ക്ഷേത്രങ്ങളെ പുണ്യക്ഷേത്രങ്ങളാക്കി മാററുന്നതു്. വസുദേവരുടെ യാഗത്തിന്നു് വന്ന മഹാമുനികളെ സ്വാഗതം ചെയ്തുകൊണ്ടു ശ്രീകൃഷ്ണഭഗവാൻ പറയുന്നതിതാണു്:

> ന ഹ്യമ്മയാനി തീത്ഥാനി ന ദേവാ മൃച്ഛിലാമയാഃ
> തേ പുനന്ത്യുരുകാലേന ദശനാദേവ സാധവഃ.
>
> —ഭാഗവതം, ദശമസ്കന്ധം

(ജലാശയങ്ങരം മാത്രമേ തീത്ഥങ്ങളാകയുള്ളു എന്നില്ല; മണ്ണുകൊണ്ടോ കല്ലുകൊണ്ടോ നിമ്മി

തങ്ങളായ പ്രതിമകഠം മാത്രമേ ദേവന്മാരാക യുള്ളു എന്നുമില്ല. അവ – തീർത്ഥങ്ങളും ദേവ പ്രതിമകളും – ദീർഘകാലോപാസനകൊണ്ടു മാത്രം വിശുദ്ധിയേകുന്നു; സജ്ജനങ്ങളാകട്ടെ കേവലദർശനത്താൽത്തന്നെ ശുദ്ധീകരിക്കുന്നു.) സത്സംഗം സാധിക്കുന്നു എന്നതാണു് ക്ഷേത്ര യാത്രയുടെ ഗുണവശം. ഈ അഭിപ്രായത്തി ൻെറ വെളിച്ചത്തിൽ നടത്തിയ ഒരു തീർത്ഥ യാത്രയുടെ ലഘുവിവരണമാണു് ഈ ലേഖനം.

പാലക്കാട്ടു് റെയിൽവെസ്റ്റേഷനിൽ നിന്നു് തഞ്ചാവൂർക്കുള്ള ടിക്കററുമെടുത്തു് ഞങ്ങഠം ഉച്ചതിരിഞ്ഞു് ആറുമണിക്കു പുറപ്പെ ടുന്ന വണ്ടിയിൽ കയറി. ആദ്യം മെല്ലെയെ ങ്കിലും ക്രമേണ വണ്ടി ഇരമ്പിപ്പാഞ്ഞുതുടങ്ങി. നേരം ഇരുണ്ടു. ആ നിതാന്താന്ധകാരത്തിൽ ഏകാന്തമായ വൈദ്യുതദീപംകൊണ്ടു് കളഭ ക്കുറി തൊട്ടു് ജ്ഞാനഘനമായി നിന്നരുളിയ പഴനിമലയ്ക്കു് വിദൂരനമസ്കാരമർപ്പിച്ചുകൊണ്ടു് യാത്ര തുടന്നു. നട്ടപ്പാതിരക്കാണു് ദിണ്ടിക്ക ലിലെത്തിയതു്. അവിടെവെച്ചാണു് വണ്ടി മാറിക്കയറേണ്ടതു്. ചൈത്രമാസത്തിലെ 'അള കർ' ഉത്സവമായതുകൊണ്ടു് മധുരയിൽനിന്നും വണ്ടിയിൽ വല്ലാത്ത ജനത്തിരക്കുണ്ടായിരുന്നു. ഇറങ്ങുന്നവരും കയറുന്നവരും തമ്മിലുള്ള ബല പരീക്ഷ ഒരു ഗുസ്തിമത്സരത്തിൻെറ പ്രതീതി യാണുളവാക്കിയതു്. നിന്നും ഇരുന്നും നേരം തള്ളിനീക്കി. ത്രിശ്ശിനാപ്പള്ളിയിൽ എത്തിയ പ്പോഠം വണ്ടിയിൽ തിരക്കു കുറഞ്ഞിരുന്നു. അതിരാവിലെ ആറു മണിക്കു് തഞ്ചാവൂരിൽ വണ്ടിയിറങ്ങി. 'രാജാസ് റെസ്റ്റ്ഹൌസി'ൽ ഒരു മുറിയെടുത്തു പ്രഭാതകൃത്യങ്ങഠം നിവ്വഹി ച്ചശേഷം ഞങ്ങഠം ബൃഹദേശ്വരദർശനത്തിന്നു പുറപ്പെട്ടു.

**ബൃഹദേശ്വരക്ഷേത്രം**

വിജയാലയൻേറയും അനന്തരഗാമിക ളായ ചോളരാജാക്കന്മാരുടേയും തലസ്ഥാന മായിരുന്നു (ക്രി. പി. 9–12 നൂററാണ്ടുകഠം) തഞ്ചാവൂർ. രാജരാജേന്ദ്രന്മാരുടെ കാലമാ യിരുന്നുവല്ലോ ചോളന്മാരുടെ സുവണ്ണയുഗം. കേരളം, പാണ്ഡ്യം, സിംഹളം, മൈസൂർ, കലിംഗം മുതലായ പ്രദേശങ്ങഠം കീഴടക്കിയ രാജരാജൻ (ക്രി. പി. 985–1012) സാഹിത്യാ ദികലകളെ പ്രോത്സാഹിപ്പിച്ചതോടൊപ്പം ക്ഷേത്രനിമ്മാണത്തിലും അതീവ താല്പയ്യം പ്രദർശിപ്പിച്ചു. രാജരാജമാഹാത്മ്യത്തെ വിളം ബരപ്പെടുത്തിക്കൊണ്ടു് ബൃഹദേശ്വരക്ഷേത്രം ഇന്നും ലോകത്തിൻെറ നാനാഭാഗത്തുനിന്നുമുള്ള സന്ദർശകരെ ആകഷിച്ചുകൊണ്ടു് പ്രൗഢഗംഭീ രമായി തലയുയർത്തി നിൽക്കുന്നു. കിഴക്കോട്ട ഭിമുഖമായി നില്ക്കുന്ന ക്ഷേത്രത്തിൻെറ പൂവ്വ ഗോപുരമാണു് ആദ്യമായി സന്ദർശകൻെറ കണ്ണഞ്ചിക്കുന്നതു്. ആ ഉത്തുംഗഗോപുരത്തിൽ സൗമ്യവും സുന്ദരവും, ഘോരവും രൗദ്രവുമായ എത്രയോ ശില്പമാതൃകകഠം ദൃശ്യമാകുന്നു. ഭാര തത്തിൻെറ മൺമറഞ്ഞ മഹിമയെ അനുസ്മ രിപ്പിച്ചു് ശോകരസാർദ്രമായ ഒരവ്യക്താനു ഭൂതിയാണു് ആ ഭീമാകാരഗോപുരം സന്ദർശ കന്നു് നൽകുന്നതു്. വീണ്ടും മറെറാരു ചെറിയ ഗോപുരം കടന്നു വേണം ഉള്ളിലോട്ടു പ്രവേശി ക്കുവാൻ. ചെറിയ ഗോപുരത്തിലുള്ള അലങ്കാ രങ്ങളും ആകഷകങ്ങളാണു്. ശിവപാവ്വതീ സ്വയംവരം, മാക്കണ്ഡേയൻ വരിച്ച അഭയ ദാനം, അജ്ജുനൻെറ പാശുപതാസ്ത്രലാഭം എന്നിവ അവിടെ കൊത്തിവെച്ചിരിക്കുന്നു. പിന്നീടു് ചില ക്ഷേത്രമുററങ്ങഠംക്കു് മുന്നി ലൂടെ നടന്നു് നാം നന്ദിമണ്ഡപത്തിലെത്തുക യായി. ഒററക്കല്ലിൽ കൊത്തിയ നന്ദിപ്രതി മയ്ക്കു് പന്ത്രണ്ടു് അടിയിൽ അധികം ഉയരം കാണും. വലത്തു ഭാഗത്തേയ്ക്കു് കൈയ്കാലു കഠം ഒതുക്കിച്ചുരുക്കിവെച്ച തലയുയർത്തിക്കിട ക്കുന്ന പ്രൗഢഗംഭീരനായ ആ നന്ദി വലിപ്പ ത്തിൽ ഒരു ലോകറിക്കാർഡുതന്നെയാണു് ഇന്നിതുവരെ പുലർത്തിവരുന്നതു്. വെള്ളക്കാ രായ ഒരു യുവമിഥുനവും ഞങ്ങളോടൊപ്പം ആ കലാരൂപത്തെ ആസ്വദിച്ചാരാധിച്ചു് പ്രദ ക്ഷിണം ചെയ്യുന്നു. കാലത്തിൻെറ കൈയ് വിരലുകഠം നന്ദിയുടെ ഒരു വശത്തു് ഒരു നേരിയ വിള്ളലുണ്ടാക്കിയിരിക്കുന്നു. നന്ദി തുടരെത്തുടരെ വളന്നുവെന്നും പരമശിവൻ കാൽവിരലൂന്നി വളച്ചയെ തടഞ്ഞപ്പോളാണു് വിള്ളലുണ്ടായതെന്നുമാണു് ഐതിഹ്യം. നന്ദി മണ്ഡപത്തേയും കടന്നു് കുറെ പടികഠം കയ റിയാൽ നാം ബൃഹദേശ്വരക്ഷേത്രത്തിൻെറ പ്രവേശനദ്വാരത്തിലെത്തുകയായി.

ബൃഹദേശ്വരക്ഷേത്രം കരിങ്കല്ലുകൊണ്ടാണു നിർമ്മിച്ചിരിക്കുന്നതു്. സമീപപ്രദേശങ്ങളിലൊന്നും സുലഭമല്ലാത്തതുകൊണ്ടു്, കല്ലുകൾ കൊണ്ടുവരുവാൻ വളരെ വിഷമിച്ചിരിക്കണം. പിൽക്കാലത്തുണ്ടായ തമിഴ്ക്ഷേത്രങ്ങളിൽ ഗോപുരം വലുതും, 'വിമാനം' (ശ്രീകോവിൽ) ചെറുതുമാണു്. എന്നാൽ ആദിചോളശില്പകലയുടെ മാനദണ്ഡമനുസരിച്ചു് വിമാനവും ഗോപുരത്തെപ്പോലെ ഉത്തുംഗമായിരിക്കും. ബൃഹദേശ്വരവിമാനത്തിനു് 200 അടി ഉയരമുണ്ടു്.നാലമ്പലമുററത്തിൻെറ വലിപ്പം 500 + 250 അടിയാണു്. വിമാനത്തിൻെറ ശിഖരശിലയ്ക്കു മാത്രം 80 ടൺ തൂക്കം വരുമത്രെ. നാലുമൈൽ ദൂരെ ശരപ്പാലം എന്നു പേരുള്ള ഒരു ഗ്രാമത്തിൽനിന്നു തുടങ്ങി ചെരിച്ചു നിരത്തി ഉയർത്തിയ പലകകൾവഴി വലിച്ചു കയററിയാണത്രെ ആ ശിലാശില്പത്തെ ഇന്നത്തെ അഗ്രിമസ്ഥാനത്തേയ്ക്കാരോഹണം ചെയ്യിച്ചതു്. ശിവൻ, വിഷ്ണു, ദുർഗ്ഗ, ഗണേശൻ, ശ്രീദേവി,ഭൂദേവി,ലക്ഷ്മി, വിശ്വാനുഗ്രഹമൂർത്തി, ഭിക്ഷാടനൻ, വീരഭദ്രൻ, ദക്ഷിണാമൂർത്തി, നടേശൻ, ദ്വാരപാലകന്മാർ, അർദ്ധനാരീശ്വരൻ, ഗംഗാധരൻ, ചന്ദ്രശേഖരൻ, സരസ്വതി, മഹിഷാസുരമർദ്ദിനി, ഭൈരവൻ, ഋഷഭവാഹനൻ, വരാഹം മുതലായ എണ്ണമററ രൂപങ്ങൾ കോവിൽചുമരിൽ വിലസുന്നു. വടക്കു ഭാഗത്തു് ത്രിപുരാന്തകശിവൻെറ കടന്നാക്രമണമാണു് ചിത്രണം ചെയ്യിരിക്കുന്നതു്. ബ്രഹ്മാവു് സാരഥ്യം വഹിക്കുന്ന രഥത്തിൽ ത്രിപുരാന്തകൻ ഉപവിഷ്ടനായിരിക്കുന്നു. ഒരു വലിയ വേലു് കരത്തിലേന്തിയ സ്കന്ദനും, മൂഷികവാഹനനായ ഗണേശനും ഒപ്പമുണ്ടു്. ആ അതിഘോരാക്രമണത്തിനു മുന്നിൽ അസുരപ്പട ചൂളിപ്പോവുന്നു. ചോളരുടെ വീരരസൗത്സുക്യത്തെ ആ കലാശില്പം വിളിച്ചോതുന്നു. ശ്രീകോവിലിലെ ഭീമാകാരമായ ശിവലിംഗം ആ പടക്കുററൻ നന്ദിക്കൊത്ത യജമാനൻ തന്നെയത്രെ.

രാജരാജൻെറ പ്രതാപകാലത്താണു് ഈ ക്ഷേത്രം സന്ദർശിക്കുന്നതെങ്കിൽ എന്തെല്ലാം ഉല്ലാസപ്രദങ്ങളായ വിലാസങ്ങളായിരിക്കും നാമവിടെ കാണുക! 'ചോളക്ഷേത്രങ്ങൾ' എന്ന ലഘുലേഖ ഒരേകദേശരൂപം നൽകുന്നുണ്ടു്. 'സുകുമാരകലകൾക്കു് ക്ഷേത്രത്തിൽ വളരെയധികം പ്രോത്സാഹനം ലഭിച്ചു. ക്ഷേത്രത്തിലെ ഇരുളടഞ്ഞ നടവഴികളിലുള്ള വാസ്തുശില്പങ്ങളും, ചിത്രങ്ങളും, ഗ്രന്ഥാക്ഷരത്തിലും തമിഴിലുമുള്ള എഴുത്തുകളും രാജരാജകാലഘട്ടത്തിൽ വിളങ്ങിയ കലാസൗഭാഗ്യത്തിൻെറ ഒരു പാർശ്വവീക്ഷണം നല്കുന്നു. നൃത്തത്തിനും സംഗീതത്തിനും അതീവ പ്രാധാന്യം ലഭിച്ചു. സായംസന്ധ്യയിലെ ദീപാരാധന കാണുവാനായി മണ്ഡപത്തിൽ സമ്മേളിച്ചിരുന്ന നഗരവാസികൾക്കു് പ്രതിദിനം ഒരു സംഗീതസായാഹ്നവും നൃത്തോത്സവവും സമ്മാനിക്കപ്പെട്ടു. ബ്രഹ്മഘോഷം ശ്രുതിലയത്തിൽ മുഴങ്ങി. പാചകർ, ഉദ്യാനപാലകർ, മാലാകാരന്മാർ, ആട്ടക്കാർ, പാട്ടുകാർ, ആശാന്മാർ, വാദ്യക്കാർ, ചിത്രലേഖകർ, ദാരുശില്പികൾ, സ്തുതിഗായകർ– ഈ ജീവനക്കാർക്കെല്ലാം ഭൂദാനം നൽകിയ വിവരങ്ങൾ കരിങ്കല്ലിൽ കൊത്തിവെച്ചിരിക്കുന്നു. ഒരു ചെറിയ ഉദാഹരണം പറയാം: നാനൂറു് ക്ഷേത്രനർത്തകികൾക്കു് താമസിക്കുവാൻ രാജരാജൻ രണ്ടു് നീണ്ട തെരുവുകൾതന്നെ നിർമ്മിച്ചു. ക്ഷേത്രത്തിനു് പതിനാറായിരം കലം നെല്ലു് കിട്ടുന്ന ഭൂസ്വത്തു് നീക്കിവെച്ചു. പുറമെ വെള്ളി, സ്വർണ്ണം, എന്നിത്യാദി അദ്ദേഹം ചെയ്ത ദാനധർമ്മങ്ങളുടെ കഥ ഉദാരതയുടെ പാരമ്യത്തെ പ്രസ്ഫുരിപ്പിക്കുന്ന കണക്കുകളാകുന്നു.'

പ്രധാനക്ഷേത്രത്തിൻെറ തെക്കുകിഴക്കെ മൂലയിൽ 'കറുവർ' എന്ന സിദ്ധൻെറ പ്രതിഷ്ഠയുണ്ടു്. രാജരാജചോളൻെറ ഗുരുവായിരുന്ന 'കറുവർ' തമിഴകത്തെ പതിനെട്ടു സിദ്ധന്മാരിൽ ഒരാളായിരുന്നു. പ്രശാന്തവും ജ്ഞാനഘനാഭവുമായ ആ വിഗ്രഹം ശ്രീമദ്‌വിവേകാനന്ദസ്വാമിയുടെ ധ്യാനരൂപത്തെ അനുസ്മരിപ്പിക്കും. ആ ഉപക്ഷേത്രമണ്ഡപത്തിൽ ഉപവിഷ്ടനായിരുന്ന ഒരു വയോധികനോടു് (അദ്ദേഹം തമിഴനായ ഒരു പെൻഷൻഡ് പോസ്റ്റ്മാസ്റ്ററാണു്) കൂടുതൽ വിവരങ്ങൾ ഞങ്ങൾ ചോദിച്ചു മനസ്സിലാക്കി. ഏതെങ്കിലും ഒരു പ്രത്യേക കാര്യം കറുവരോടു് പ്രാർത്ഥിച്ചു് പിന്നിലുള്ള മരത്തിനു ചുവട്ടിൽപോയി കാത്തുനില്ക്കുക; അപ്പോൾ ഒരു ഗൗളിയുടെ ശബ്ദം കേൾക്കു

കയോ, ഗൗളിയെ കാണുകയോ ചെയ്താൽ പ്രാർത്ഥിച്ച കാര്യം സാധിക്കുമെന്നതിന്റെ ഒരു സൂചനയായി അതിനെ കണക്കാക്കാം. ബി. എസ്സ്സി. പരീക്ഷയ്ക്ക് എഴുതിക്കൊണ്ടിരുന്ന തന്റെ പുത്രിയുടെ വിജയത്തിനുവേണ്ടി പ്രാർത്ഥിക്കുകയായിരുന്നു അദ്ദേഹം. പക്ഷെ ഗൗളി കനിയുന്നതു കണ്ടില്ല. ഞങ്ങളും സന്താനങ്ങളുടെ ആയുരാരോഗ്യസൗഖ്യത്തിനുവേണ്ടി പ്രാർത്ഥിച്ചു. പക്ഷെ ഗൗളിയുടെ പ്രതികരണം വീണ്ടും നിരാശാജനകമായിരുന്നു അടുത്തുള്ള സുബ്രഹ്മണ്യൻകോവിലിന്റെ കോലായിൽ കയറിയപ്പോൾ ഗൗളി ശബ്ദിച്ചു. എന്റെ സഹധർമ്മിണി വ്യാഖ്യാനിച്ചു—കുട്ടികളുടെ ഗുണത്തിനു പഴനിയിൽ പോയി സുബ്രഹ്മണ്യദർശനം കഴിക്കണം എന്നാണിതിന്റെ അർത്ഥം. ശരിയായിരിക്കാം. മുൻപറഞ്ഞ വയോധികന്റെ നിർദ്ദേശമനുസരിച്ച് ഒരച്ചനയും എഴുന്നെള്ളിപ്പും കാണുവാൻ ഞങ്ങൾ കുറച്ചുകൂടി അവിടെ തങ്ങിനിന്നു. ബ്രഹ്മാവും വിഷ്ണുവും തമ്മിലുള്ള തക്കവും ശിവൻ അതു് പറഞ്ഞു തീർത്തതും മറ്റുമുള്ള കഥയെ പുരസ്സരിച്ചുള്ള ശിവസ്തോത്രം രുദ്രാക്ഷം ധരിച്ച ഒരു ഭക്തൻ ഭാവലയത്തിൽ ആലപിക്കുന്നതു കണ്ടു. ക്ഷേത്രവളപ്പിൽ ഇന്ത്യാ ഗവമ്മേണ്ടിന്റെ പുരാവസ്തുവകുപ്പിന്റെ ഒരാപ്പീസുണ്ടു്. അവിടെനിന്നു് ചോളശില്പകലയെ സംബന്ധിച്ച് ഒരു പുസ്തകം വാങ്ങി. കഴിഞ്ഞ കൊല്ലം നാല്പതിനായിരത്തോളം രൂപ ആ ക്ഷേത്രം ജീർണ്ണോദ്ധാരണം ചെയ്യാൻ തങ്ങൾ ചെലവാക്കിയിട്ടുണ്ടെന്നു് അവിടെ ഇരുന്നിരുന്ന ഉദ്യോഗസ്ഥൻ ഞങ്ങളോടു പറഞ്ഞു. ശില്പകലാമൂല്യമുള്ള കാര്യങ്ങൾക്കാണു് അല്ലാതെ മതകാര്യങ്ങൾക്കല്ല ആ സംഖ്യ ചെലവാക്കിയതെന്നു് പ്രസ്താവിച്ച് തന്റെ വകുപ്പിന്റെ മതേതരവീക്ഷണത്തെ ആ ഉദ്യോഗസ്ഥൻ സംശയാതീതമായി സുവ്യക്തമാക്കി. ചെരുപ്പ സൂക്ഷിപ്പുകാരനു് കൊടുക്കേണ്ട 'ദക്ഷിണ'യും കൊടുത്തു് ഭാരതപ്പുഴയുടെ മഹിമയേയും അനുസ്മരിച്ചുകൊണ്ടു് ആ മഹാക്ഷേത്രത്തിന്റെ മുന്നിൽനിന്നും ഞങ്ങൾ യാത്രതിരിച്ചു.

## ത്യാഗരാജസമാധി

തഞ്ചാവൂരിന്റെ അന്തരീക്ഷം സംഗീതസമ്രാട്ടായ ശ്രീ ത്യാഗരാജസ്വാമികളുടെ തിരുമുഖത്തുനിന്നു് കിനിഞ്ഞുവന്ന നാദസ്രോതസ്സിനാൽ പരിപൂതമാക്കപ്പെട്ടതാണു്. തഞ്ചാവൂരിൽനിന്നു് സുമാർ പത്തു കിലോമീററർ ദൂരെ തിരുവൈയാറിൽ കാവേരിയുടെ കൈവഴിക്കരികെയാണു് ആ രാമഭക്തന്റെ പുണ്യസമാധി.

തിരുവാരൂരിൽ ജനിച്ച ത്യാഗരാജനു് പ്രസ്തുതസ്ഥലത്തെ ക്ഷേത്രമൂർത്തിയുടെ പേരു തന്നെയാണു് ലഭിച്ചതു്. വളരെ ചെറുപ്പത്തിൽത്തന്നെ അദ്ദേഹം സംഗീതവിദ്വാനായി. ഒരു ദിവസം അഗ്രഹാരത്തിലെ തിണ്ണയിലിരിമ്പോൾ ഒരു കാഷായവസ്ത്രധാരി ആ വഴിക്കു വന്നു്, 'നീ സംഗീതവിദ്യ സ്വായത്തമാക്കി, പക്ഷെ രാമതപസ്സു ചെയ്തിട്ടില്ല,' എന്നു് പറഞ്ഞു. തുടന്നു് രാമനാമം ആറുകോടി പ്രാവശ്യം ഉരുവിടുകയെന്ന സുദീർഘതപസ്സ് ത്യാഗരാജനാരംഭിച്ചു. അതിന്റെ പരിസമാപ്തിയിലും രാമദർശനം ലഭിക്കാതെ ആ സാധകന്റെ മനം നൊന്തുരുകുമ്പോഴാണു് പെട്ടെന്നു് ജടാവല്ക്കലവിഭൂഷണനായ സാകേതനാഥന്റെ സമ്യഗ്ദർശനം ലഭിച്ചതു്. ആ അനുഗ്രഹീതനിമിഷം മുതൽ ത്യാഗരാജൻ ഉത്തുംഗമായ ഭാവാവസ്ഥയിലേയ്ക്കുയന്നു് കീർത്തനഹാരങ്ങളണിയിച്ചു് തന്റെ ഇഷ്ടദേവതയെ ആരാധിക്കുന്ന സനാതനയജ്ഞത്തിൽ വ്യാപൃതനായി. വീട്ടിലെ സ്വത്തുക്കൾ ഭാഗിച്ചപ്പോൾ ഭാഗപത്രപ്രകാരം ത്യാഗരാജനു് ലഭിച്ചതു് രാമവിഗ്രഹം മാത്രമത്രെ. ത്യാഗരാജന്റെ ജ്യേഷ്ഠൻ ഒരു നാട്ടുകാര്യസ്ഥനായിരുന്നു. ഈ കോപ്രാട്ടിയൊന്നും അയാൾക്കു പിടിച്ചില്ല. സഹോദരന്റെ രാമവിഗ്രഹം അയാൾ കുളത്തിലേയ്ക്കെറിഞ്ഞു. കണ്ണീരുമൊലിപ്പിച്ചു് നാവിൽ സ്തുതികീർത്തനങ്ങളുമായി ആ രാമദാസൻ ദിവസങ്ങൾ നീണ്ടുനിന്ന അന്വേഷണമാരംഭിച്ചു. ഒരു ദിവസം അതാ രാമവിഗ്രഹം.... (കണ്ടുകൊണ്ടിനേൻ ശ്രീരാമുനിനെ....)മറെറാരു കീർത്തനം നാവിൽ നിന്നും നിർഗ്ഗളിച്ചു. ത്യാഗരാജന്റെ യശസ്സ് ദിഗന്തങ്ങളിൽ വ്യാപിച്ചു, അതു തഞ്ചാവൂർ രാജാവിന്റെ ചെവിയിലുമെത്തി. രാജദൂതന്മാർ ത്യാഗരാജനെ സമീപിച്ചു. കൊട്ടാരത്തിൽ ഒരു കലവറക്കാര്യസ്ഥത കരസ്ഥമാക്കുവാൻ ശ്രമിച്ചുകൊണ്ടിരുന്ന ജ്യേഷ്ഠൻ ക്ഷണം

സ്വീകരിക്കുവാൻ ത്യാഗരാജനെ നിബ്ബന്ധിച്ചു. ആദ്യം രാജസ്തുതി പാടണമെന്നു് കേട്ടപ്പോഠം, രഘുരാജൻെറ സ്തുതി മാത്രം പാടിപ്പരിചയിച്ച നാവിന്നു് അതിന്നു കഴിവില്ലെന്നു് പറഞ്ഞു് ത്യാഗരാജൻ ദൂതന്മാരെ മടക്കി. ആ മഹാഭക്തൻെറ സമാധിസുഗന്ധമേല്ക്കുവാനാണു് ഞങ്ങഠം തിരുവൈയാറിലേയ്ക്കു പോയിരുന്നതു്.

സായാഹ്നസൂര്യൻെറ സൗമ്യകിരണങ്ങളാൽ താലോലിക്കപ്പെട്ട നെൽപ്പാടങ്ങളിലൂടെ ബസ്സു് തഞ്ചാവൂരിൽനിന്നും തിരുവൈയാറിലേയ്ക്കു് കുതിച്ചുകൊണ്ടിരുന്നു. കാവേരി പലേ കൈയ്‌വഴികളായിട്ടാണു് ഇവിടെ ഒഴുകുന്നതു്. പുഴക്കരയിലുള്ള സംസ്കൃതകോളേജും സംഗീതവിദ്യാലയവും കഴിഞ്ഞാണു് സമാധിമണ്ഡപം സ്ഥിതിചെയ്യുന്നതു്. ശ്രീകോവിലിൽ ത്യാഗരാജൻെറ ഒരു വിഗ്രഹം പ്രതിഷ്ഠിച്ചതിന്നടുത്തു് അദ്ദേഹമുപയോഗിച്ച സാധനങ്ങഠം സൂക്ഷിച്ചിരുന്നു. ശ്രീകോവിലിന്നു മുന്നിലാണു് വാല്മീകിമണ്ഡപം സ്ഥിതിചെയ്യുന്നതു്. അവിടെ പലേ ചിത്രങ്ങളും കാൻവാസിൽ വരച്ചു തൂക്കിയിട്ടുണ്ടു്. ശ്രീ വാല്മീകിയും ശ്രീനാരദനും പകൎന്നുകൊടുക്കുന്ന നാമധാരയിൽ ത്യാഗരാജൻ മുങ്ങിക്കുളിക്കുന്നതാണു് ഒരു ചിത്രം. മണ്ഡപമുററത്തുനിന്നും കാവേരിയിലേയ്ക്കു് വെട്ടിപ്പടുത്തിറക്കിയ പടവുകളുണ്ടു്. കാവേരിയിൽ മുങ്ങിക്കുളിച്ചശേഷം ലഭിച്ച ത്യാഗരാജദൎശനം ഒരസുലഭാനുഭവംതന്നെ. ശാന്തിസുധ മനസ്സിൻെറ ആഴങ്ങളിലേയ്ക്കു് കിനിഞ്ഞിറങ്ങുന്നതായി തോന്നി. പുഴയുടെ മറുകരയിൽ നെല്പാടങ്ങളും അതിന്നു നടുവിൽ ഒരു കൊച്ചുകോവിലും കണ്ടു. സന്ധ്യാവേളയിൽ ആ നദീഘട്ടത്തിൽനിന്നും നോക്കിക്കൊണ്ടിരുന്നപ്പോഠം പലേ വിചാരങ്ങളും മനസ്സിൽ കൂടി കടന്നുപോയി. തഞ്ചാവൂർ രാജാവിൻെറ അരമനയിൽ സ്തുതിപാടിക്കിട്ടുന്ന ചില്ലിക്കാശിൻെറ കിലുകിലാശബ്ദസുഖമോ രാമനാമസങ്കീൎത്തനാനന്ദമോ ഏതാണു് ഹേ മനസ്സേ, നിനക്കു വേണ്ടതു്, നിനക്കു നിധിയോ ആവശ്യം അതോ രാമസന്നിധിയോ, എന്നൎത്ഥം വരുന്ന 'നിധിജാല സുഖ്മാ, രാമുനി സേവൈ സുഖ്മാ.......' എന്ന കീൎത്തനശില്പം ആ കാണുന്ന കൊച്ചുകോവിലിൻെറ തിണ്ണയിലിരുന്നാണോ ആദ്യം ആലപിക്കപ്പെട്ടതു്? കൈയിലുള്ള താളങ്ങഠം തട്ടി, തംബുരു മീട്ടി ഈ കാവേരിക്കരയിൽനിന്നല്ലേ ആ ഗായകഗുഹൻ നാമനൗകയും തുഴഞ്ഞു് തൻെറ ജീവിതജാഹ്നവിയുടെ അക്കരയണഞ്ഞതു്? കാവേരീപുളിനത്തിലെ മണൽത്തരികളേ, ആ രാമഗായകൻെറ പാദസ്പൎശമേററു് ഇന്നും നിങ്ങഠം പുളകിതരാണെന്നോ?

സമാധിമണ്ഡപസ്ഥാപനത്തിനു് കാരണമായ ഒരു വിസ്മയനീയസംഭവം ശ്രീ ത്യാഗരാജസമാധിയിലെ അച്ചൻ ഞങ്ങളോടു് പറയുകയുണ്ടായി. (ത്യാഗരാജൻെറ കാലം കഴിഞ്ഞു് നാലാമത്തെ പരമ്പരയിലുള്ള കുടുംബാംഗമാണു് അദ്ദേഹമെന്നവകാശപ്പെട്ടു.) വിദ്യാസുന്ദരി ബാംഗളൂർ നാഗരത്നം എന്ന സംഗീതവിദുഷിയാണു് മണ്ഡപം സ്ഥാപിച്ചതു്. അപ്രജയായ ആ മഹിള ഒരു ധനികയായിരുന്നു. വളരെ വിശ്വസ്തയായ ഒരു കുടുംബാംഗം(സ്വത്തവകാശി) അവൾക്കു് പാലിൽ വിഷംചേൎത്തു കൊടുക്കുവാൻ ശ്രമിക്കയും, അജ്ഞാതമായ ഒരന്തഃപ്രേരണയാൽ ആ പാനീയത്തെ അവർ നിഷേധിക്കുകയും ചെയ്തു. അന്നു രാത്രിയിൽ ത്യാഗരാജസ്വാമി സ്വപ്നത്തിൽ ദൎശനം നൽകി പകലത്തെ സംഭവത്തിൻെറ യഥാൎത്ഥചരിത്രം വ്യക്തമാക്കി: 'എൻെറ സമാധി കാടുപിടിച്ചു കിടക്കുന്നു. അവിടെ ഒരു മണ്ഡപം പണിയലാണു് ഇനി നിൻെറ ശേഷിച്ച കൃത്യം.' എന്ന ആദേശവും നൽകി. അപ്രകാരമാണു് ബി. എൻ. ആർ. ട്രസ്റ്റു് (ബാങ്കളൂർ നാഗരത്നം ട്രസ്റ്റു്) രൂപീകൃതമായതും കുററിക്കാടുകഠം നിറഞ്ഞു നിന്ന ആ സ്ഥലം വെട്ടിത്തെളിയിച്ചു് ഇന്നു കാണുന്ന സമാധിമണ്ഡപം അവിടെ സ്ഥാപിതമായതും. 1921–ലാണു് ഇപ്രകാരം സംഭവിച്ചതു്. 1928–ൽ മൃതിയടഞ്ഞ വിദ്യാസുന്ദരിയുടെ ഒരു പ്രതിമയും സമാധിക്കെതിരായി സ്ഥാപിച്ചിട്ടുണ്ടു്.

അച്ചനെക്കൊണ്ടു് ഒരു ത്യാഗരാജസഹസ്രനാമാൎച്ചന കഴിപ്പിച്ചു് ഞങ്ങഠം പുറത്തുവന്നപ്പോഠം നേരം നല്ലവണ്ണം ഇരുട്ടായിരുന്നു. ക്ഷണികങ്ങളും നശ്വരങ്ങളുമായ സുഖങ്ങഠംക്കു വേണ്ടി നാം പെടുന്ന പാടും അതിനിടയിൽ ഒരജ്ഞാതഹസ്തം നമ്മുടെ പരിപാടികളെ വെട്ടിത്തിരുത്തുന്നതും മററും മററും ആലോചിച്ചുകൊണ്ടു് തിരുവൈയാറിൽനിന്നും തഞ്ചാവൂരിലേയ്ക്കു മടങ്ങി.

---

# ആദർശസ്ത്രീ

**വിവേകാനന്ദസ്വാമികൾ**

ബ്രൂക്‌ലിനിൽ 1895 ജനുവരി ഇരുപതാം തീയതി 'സ്ത്രീത്വത്തിന്റെ ആദർശങ്ങൾ — ഹൈന്ദവം, മാഹമ്മദം, ക്രൈസ്തവം' എന്ന വിഷയത്തെ പുരസ്സരിച്ച് ചെയ്ത പ്രസംഗം 'സ്റ്റാൻഡേർഡ് യൂണിയൻ' പത്രത്തിൽ ജനുവരി ഇരുപത്തിയൊന്നാം തീയതി ഇപ്രകാരം റിപ്പോർട്ടു ചെയ്യപ്പെട്ടിരുന്നു:

പാശ്ചാത്യദേശത്ത് ഭാര്യയാണ് ആദർശസ്ത്രീ, പൗരസ്ത്യദേശത്തു മാതാവും. ഉമയുടേയും ശിവന്റേയും കഥ ഹിന്ദുസന്ന്യാസിയായ സ്വാമിവിവേകാനന്ദൻ പൗച്ച് സൗധത്തിൽ വെച്ച് ഒരു വമ്പിച്ച സദസ്സിനോടു പ്രസംഗിക്കുന്നു. മാതൃകാസ്ത്രീ—എല്ലാ ആദർശങ്ങളുടേയും സമ്മിളിതമൂർത്തി—ഒരു പക്ഷേ സർവ്വദോഷങ്ങൾക്കും പരിഹാരം. ബ്രൂക്‌ലിനിൽ സന്മാർഗ്ഗസഭയുടെ ആഭിമുഖ്യത്തിൽ ക്ലിന്റൺ തെരുവിലെ പൗച്ച് സൗധത്തിൽവെച്ച് —'സ്ത്രീത്വത്തിന്റെ ആദർശങ്ങൾ—ഹൈന്ദവം, മാഹമ്മദം ക്രൈസ്തവം' എന്ന വിഷയത്തെക്കുറിച്ച് പ്രശസ്ത ഹിന്ദുസന്ന്യാസി സ്വാമി വിവേകാനന്ദൻ നടത്തുന്ന മൂന്നു പ്രസംഗങ്ങളിൽ ആദ്യത്തേതു കേൾക്കാൻ ഇന്നലെ വൈകുന്നേരം സന്നിഹിതരായ വമ്പിച്ച സദസ്സിനെ അദ്ദേഹം കുറച്ചൊന്നു നിരാശമാക്കി.

പ്രസംഗം വിരസമായിരുന്നു എന്ന് അതിനർത്ഥമല്ല. അതല്ല സംഗതി, വിഷയവുമായി അകന്ന ബന്ധം മാത്രമുള്ള വിഷയങ്ങളിലേയ്ക്ക് സ്വാമി വിവേകാനന്ദൻ പലപ്പോഴും ചംക്രമണം ചെയ്യുന്നതായിത്തോന്നി; തന്മൂലം ശ്രോതാക്കൾ പകച്ചു, അവർക്ക് ചിന്താക്കുഴപ്പമുണ്ടായി. എന്നിരുന്നാലും നമ്മുടേതിൽനിന്നും തികച്ചും വ്യത്യസ്തമായ ഒരു ജനതയുടെ ആചാരങ്ങളെയും സ്ഥിതിഗതികളേയും സംബന്ധിച്ച് അനേകം ഉജ്ജ്വലചിത്രങ്ങളും അനേകം ഉത്കൃഷ്ടസത്യങ്ങളും അനേകം സുന്ദരചിന്തകളും ഉൾക്കൊണ്ട ആ പ്രസംഗം കേൾക്കാൻ ആ പൗരസ്ത്യപ്രവാചകന്റെ, തത്ത്വചിന്തകന്റെ, കാല്ക്കൽ ഇന്നലെ രാത്രി ചെലവഴിച്ച രണ്ടു മണിക്കൂർ സമയത്തെക്കുറിച്ച് ആർക്കും പശ്ചാത്തപിക്കാനാവില്ല. സന്മാർഗ്ഗസഭയുടെ അദ്ധ്യക്ഷനായ ഡോക്ടർ ജെയിൻസ് സ്വാമി വിവേകാനന്ദനെ സഭയ്ക്കു പരിചയപ്പെടുത്തിയശേഷം സ്വാമി ഈ വിധം പറഞ്ഞു:

'ഏതു ജനതയെക്കുറിച്ചും നാം വിലമതിയ്ക്കുന്നതിനു് ആ ജനതയുടെ ഏഴച്ചേരികളിലെ ആളുകളല്ല മാനദണ്ഡം. ലോകത്തിലെ സകല ആപ്പിൾ മരങ്ങളുടെയും മൂട്ടിൽ വീണുകിടക്കുന്ന, ചീഞ്ഞ, പുഴതിന്ന പഴങ്ങൾ ശേഖരിച്ച് ഓരോ മരത്തെക്കുറിച്ചും ഓരോ ഗ്രന്ഥം രചിക്കാം; എന്നാലും ആആപ്പിൾമരത്തിന്റെ മനോഹരതയേയും സാദ്ധ്യതയേയും കുറിച്ച് യാതൊന്നും അറിയാൻ കഴിയാതെയുമിരിക്കാം. ഒരു ജനതയെ മതിയ്ക്കുന്നതു് അതിലെ ഉന്നതരേയും ഉത്തമരേയും നോക്കിയായിരിക്കണം — പതിതർ എങ്ങും ഒരേ വർഗ്ഗമാണ്. അതിനാൽ ഒരാചാരത്തിന്റെ മേന്മ നിശ്ചയിയ്ക്കുന്നതു് അതിന്റെ ഉത്തമഫലത്തെ, ആദർശത്തെ, മുൻനിർത്തിയാവണമെന്നതു് ഉചിതം മാത്രമല്ല, ന്യായവും യുക്തവുമാണ്.'

---

സന്തുഷ്ടോ ഭാര്യയാ ഭർത്താ
ഭർത്രാ ഭാര്യാ തഥൈവ ച
യസ്മിന്നേവ കുലേ നിത്യം
കല്യാണം തത്ര വൈ ധ്രുവം. മനു. 3. 60

# ബ്രഹ്മാനന്ദഃ

ഓട്ടൂർ, ഉണ്ണിനമ്പൂതിരിപ്പാട്

അങ്കന്യസ്തശ്രീകരം സ്വസ്തികസ്ഥം
നിഷ്പന്ദാങ്ഗം സുപ്രസന്നാസ്യപദ്മം
മീലന്നേത്രം നിർഗളത്കാന്തിപൂരം
ബ്രഹ്മാനന്ദം നിത്യയുക്തം പ്രപദ്യേ. 1

കൈയ്കരം മടിയിൽവെച്ച്, ഉടലനങ്ങാതെ, മുഖം തെളിഞ്ഞ്, മിഴികരം ചിമ്പി, കാന്തി ഒഴുകിക്കൊണ്ട് സ്വസ്തികാസനത്തിലിരിക്കുന്ന നിത്യാരൂഢനായ ബ്രഹ്മാനന്ദനെ ഞാൻ ശരണം പ്രാപിക്കുന്നു.

വിശ്വാചാര്യം രാമകൃഷ്ണീയസംഘ–
സ്യാദ്യാധ്യക്ഷം തസ്യ ജീവാതുഭൂതം
ബ്രഹ്മാനന്ദാസ്വാദനിർല്ലീനചിത്തം
ബ്രഹ്മാനന്ദസ്വാമിനം സംശ്രയേഽഹം. 2

ലോകാചാര്യനും, രാമകൃഷ്ണസംഘത്തിന്റെ ആദ്യത്തെ അധ്യക്ഷനും, അതിന്റെ പ്രാണനും, ബ്രഹ്മാനന്ദാസ്വാദനത്തിൽ മനസ്സാണ്ടവനുമായ ബ്രഹ്മാനന്ദസ്വാമിയെ ഞാനാശ്രയിക്കുന്നു.

ബ്രഹ്മജ്യോതിഃ പുണ്യചാരിത്രഗന്ധം
ചൈകൈകസ്മാദ്രോമകൂപാദ്വമന്തം
കാരുണ്യാബ്ധൗ ഭക്തിസിന്ധൗ ച മഗ്നം
ബ്രഹ്മാനന്ദം വിശ്വപൂജ്യം നിഷേവേ. 3

ഓരോ രോമകൂപത്തിൽനിന്നും ബ്രഹ്മതേജസ്സിനെയും പുണ്യമായ ചാരിത്രഗന്ധത്തെയും ചിന്തി, കാരുണ്യക്കടലിലും ഭക്തിസമുദ്രത്തിലും മുഴുകി, ലോകപൂജ്യനായിരിക്കുന്ന ബ്രഹ്മാനന്ദനെ ഞാൻ സേവിക്കുന്നു.

ആത്മാരാമം പൂർണ്ണകാമം പ്രശാന്തം
യോഗാദീനാം സമ്പദാം പൂർണ്ണകുംഭം
കൈവല്യാനന്ദാർത്ഥിനാം കല്പവൃക്ഷം
ബ്രഹ്മാനന്ദം ദേശികേന്ദ്രം പ്രപദ്യേ. 4

ആത്മാരാമനും പൂർണ്ണകാമനും പരമശാന്തനും യോഗം മുതലായ സമ്പത്തുകളുടെ പൂർണ്ണകുംഭവും മുക്ത്യാനന്ദം യാചിക്കുന്നവർക്ക് കല്പവൃക്ഷവും ഗുരുക്കന്മാരിൽ അഗ്രേസരനുമായ ബ്രഹ്മാനന്ദനെ ഞാൻ ശരണം പ്രാപിക്കുന്നു

തേജസ്തീർത്ഥസ്നാതവക്ത്രേന്ദുബിംബം
മൈത്രീമാധ്വീമഗ്നശുദ്ധാന്തരങ്ഗം
സീദച്ഛീർഷന്യസ്തഹസ്താരവിന്ദം
ബ്രഹ്മാനന്ദം ബ്രഹ്മപുത്രം സ്മരാമി. 5

തേജസ്സാകുന്ന തീർത്ഥത്തിൽ കുളിച്ച മുഖപ്പൂന്തിങ്കളോടും, സ്നേഹമാകുന്ന പൂന്തേനിൽ മുങ്ങിയ ശുദ്ധചിത്തത്തോടും, ദുഃഖിതന്മാരുടെ ശിരസ്സിലർപ്പിച്ച തൃക്കൈത്തണ്ടലരോടും കൂടിയ ബ്രഹ്മപുത്രനായ ബ്രഹ്മാനന്ദനെ ഞാനോർക്കുന്നു.

ബ്രഹ്മാനുഭൂതേർവിഷയേ നരേന്ദ്രസ്–
സ്വസ്മാദപി ശ്രേഷ്ഠതരം പ്രകീർത്യ
യം മാനയാമാസ, നമാമ്യഹം തം
പശ്ചാന്മഹാരാജ ഇതി പ്രസിദ്ധം. 6

ബ്രഹ്മാനുഭൂതിയുടെ കാര്യത്തിൽ തന്നെക്കാരം മേലെയാണെന്നു പറഞ്ഞു നരേന്ദ്രൻ യാതൊരാളെയാണോ മാനിച്ചതു്, പിന്നീട് മഹാരാജനെന്നു പ്രസിദ്ധനായിത്തീർന്ന അദ്ദേഹത്തെ ഞാൻ നമസ്കരിക്കുന്നു.

ഗദാധരസ്യ പ്രിയശിഷ്യവര്യം
നരേന്ദ്രനാഥസ്യ സതീർത്ഥ്യമുഖ്യം
സമസ്തലോകസ്യ ഗുരുപ്രധാനം
ഭജേ മഹാരാജശുഭാഭിധാനം. 7

ശ്രീരാമകൃഷ്ണന്റെ പ്രിയശിഷ്യരിൽ ശ്രേഷ്ഠനും, വിവേകാനന്ദന്റെ സതീർത്ഥ്യരിൽ മുഖ്യനും, സർവ്വലോകത്തിന്റെ ആചാര്യന്മാരിൽ പ്രധാനനുമായ മഹാരാജനെന്ന തിരുനാമമെഴുന്നവനെ ഞാൻ ഭജിക്കുന്നു.

ഗദാധരസ്യാങ്കതലേ ശയാനം
നരേന്ദ്രനാഥേന ഗൃഹീതഹസ്തം
അസംഖ്യശിഷ്യാർച്ചിതപാദപദ്മം
ഭജാമി രാഖാലമഹായതീന്ദ്രം. 8

ഗദാധരന്റെ മടിത്തട്ടിൽ കിടക്കുന്നവനും, നരേന്ദ്രനാഥന്റെ കൈകോർത്തു പിടിക്കുന്നവനും, എണ്ണമററ ശിഷ്യരാൽ പൂജിക്കപ്പെട്ട പാദാരവിന്ദങ്ങരം കോലുന്നവനുമായ രാഖാൽ എന്ന മഹായതീന്ദ്രനെ ഞാൻ ഭജിക്കുന്നു.

ചന്ദ്രാശിശോർമാനസദിവ്യപുത്രം
കൃഷ്ണസ്യ വൃന്ദാവനകേളിമിത്രം
സംവിത്സദാനന്ദസമാധിമഗ്നം
രാഖാലചന്ദ്രം ഹൃദി ഭാവയാമി. 9

ശ്രീരാമകൃഷ്ണന്റെ ദിവ്യനായ മാനസപുത്രനും, ശ്രീകൃഷ്ണന്റെ വൃന്ദാവനലീലയിലെ തോഴനും, സച്ചിദാനന്ദസമാധിയിൽ മഗ്നനുമായ രാഖാലചന്ദ്രനെ ഞാൻ നെഞ്ചിൽ ഭാവന ചെയ്യുന്നു.

സംവിന്നഭോവർത്മനി രാജമാനം
മോഹാന്ധകാരം പ്രസഭം ഗ്രസന്തം

നിശ്ശ്രേയസാനന്ദസുധാം കിരന്തം
രാഖാലചന്ദ്രം സതതം നിഷേവേ. 10

ചിദാകാശമാർഗ്ഗത്തിൽ വിളങ്ങുന്നവനും, അജ്ഞാനാന്ധകാരത്തെ ബലാൽകാരേണ പിഴുതെറിയുന്നവനും, മോക്ഷാനന്ദാമൃതത്തെ പൊഴിക്കുന്നവനുമായ രാഖാലചന്ദ്രനെ ഞാനെപ്പോഴും സേവിക്കുന്നു.

സദ്യഃ പ്രജാതപൃഥുകസ്യ യഥാ തഥൈവ
ശോണാ ഭവന്ത്യവയവാസ്സകലാശ്ച യസ്യ
ദിവ്യാനുരാഗമഹസാ മുദ്ഗളീകൃതം ത-
മന്തർബഹിശ്ച ഭഗവത്തനയം ഭജാമി. 11

അപ്പോൾപിറന്ന കുഞ്ഞിന്റെ എന്ന മാതിരി യാതൊരുവന്റെ സർവ്വാംഗങ്ങളും അരുണവർണ്ണങ്ങളാണോ ദിവ്യാനുരാഗത്തിന്റെ വൈഭവത്താൽ അകത്തും പുറത്തും മുദ്ഗളനായിച്ചമഞ്ഞിരിക്കുന്ന ആ ഭഗവത്സുതനെ ഞാൻ ഭജിക്കുന്നു.

ദോരന്തരം കടിതടം കരപദ്മമംസ-
മങ്കം ച നൈജമധിരോപ്യ സഹസ്രകൃത്വഃ
ധാത്രീവ വത്സലതയാ സമലാളയദ്യം
ശ്രീരാമകൃഷ്ണഭഗവാംസ്തമനുസ്മരാമി. 12

ശ്രീരാമകൃഷ്ണൻ ധാത്രിയെപ്പോലെ വാത്സല്യപൂർവ്വം യാതൊരുവനെയാണോ തന്റെ മാറത്തും ഒക്കത്തും കൈയിലും തോളത്തും മടിയിലും കേററി ആയിരം തവണ താലോലിച്ചിരുന്നത്, അദ്ദേഹത്തെ ഞാൻ അനുസ്മരിക്കുന്നു.

വിജ്ഞാനപക്ഷബലതഃ പ്രകൃതേഃ പരസ്താ-
ദത്യുന്നതേ വിപുലവിഷ്ണുപദപ്രദേശേ
സ്വൈരം സദാപി ഡയമാനമമേയവീര്യ-
മാരാധയേ പരമഹംസസുതം സുപർണ്ണം. 13

വിജ്ഞാനമാകുന്ന ചിറകിന്റെ കരുത്തുകൊണ്ട് പ്രകൃതിയുടെ അപ്പുറത്ത് അത്യുന്നതവും വിശാലവുമായ വിഷ്ണുപദപ്രദേശത്ത് സ്വച്ഛന്ദം സദാ പറന്നുകൊണ്ടിരിക്കുന്ന അളക്കാനാവാത്ത ഓജസ്സേഴുന്ന പരമഹംസസന്താനമായ പക്ഷിയെ ഞാനാരാധിക്കുന്നു.

വാഗ്വൈഖരീഭിരിതരേ ഗുരവഃ കദാപി
യന്നേശതേ, തദതിദുഷ്കരമാത്മബുദ്ധേഃ
ഉന്മീലനം സുലളിതേന മുനിവ്രതേന
സംസാധയന്തമുപയാമി മഹാനുഭാവം. 14

മററു ഗുരുക്കന്മാർക്ക് വാഗ്വൈഖരികളെക്കൊണ്ട് ഒരിക്കലും സാധിക്കാത്ത ആത്മബോധത്തിന്റെ അതിദുഷ്കരമായ ഉന്മീലനം ബഹുലളിതമായ മൗനംകൊണ്ടു സാധിക്കുന്ന മഹാനുഭാവനെ ഞാനുപസദിക്കുന്നു.

സർവ്വക്രിയാവിധിഷു സാക്ഷിതയൈവ വൃത്ത്വാ
ബ്രഹ്മേവ യോ നിയമയദ്വ്യവഹാരമാർഗം
തം തുംഗതുര്യ്യപദവീമനിശാധിരൂഢം
രാഖാലചന്ദ്രമമിതൗജസമർച്ചയാമി. 15

ബ്രഹ്മത്തെപ്പോലെ യാതൊരുവൻ എല്ലാ കർമ്മാനുഷ്ഠാനങ്ങളിലും സാക്ഷി മാത്രമായി വർത്തിച്ചു ലോകവ്യവഹാരങ്ങളെ നിയന്ത്രിച്ചിരുന്നുവോ, ഉയർന്ന തുരീയാവസ്ഥയിൽ സദാ ആരൂഢനും അപരിമിതവീര്യനുമായ ആ രാഖാലചന്ദ്രനെ ഞാനർച്ചിയ്ക്കുന്നു.

യോ വക്തി മൗനകലയൈവ ഹിതോപദേശം
യോ ദൃക്പിധാനവിധിനൈവ സമം വിചഷ്ടേ
യശ്ചാചരത്യഖിലധർമ്മമനീഹയൈവ
തം ശാരദാരമണദാ[illegible] ഭുജം ഭജാമി. 16

യാതൊരുവൻ മിണ്ടാതെ വേണ്ടതുപദേശിച്ചുതരുന്നുവോ, യാതൊരുവൻ കൺചിമ്പിത്തന്നെ എല്ലാം കാണുന്നുവോ, യാതൊരുവൻ അനങ്ങാതെതന്നെ സർവ്വധർമ്മങ്ങളുമനുഷ്ഠിക്കുന്നുവോ, ആ ശ്രീരാമകൃഷ്ണന്റെ ദായാദനെ ഞാൻ ഭജിയ്ക്കുന്നു.

വന്ദേ ശശ്വദപിഗളിതഭവം
സ്വാത്മലാഭേന പൂർണ്ണം
സ്വേച്ഛാമാത്രാത് സകല ജഗതാം
മംഗളായാവതീർണ്ണം
സംസാരാബ്ധേർ വ്യസനലഹരീ-
പീഡിതാനാം ശരണ്യം
ബ്രഹ്മാനന്ദം നിഖിലഭഗവത്-
പാർഷദാനാം വരേണ്യം. 17

സംസാരം എന്നെന്നേയ്ക്കും ഒഴിഞ്ഞുമാറി, സ്വാത്മലാഭംകൊണ്ടു കൃതാർത്ഥനായി, തന്റെ ഇച്ഛകൊണ്ടു മാത്രം സകലലോകങ്ങളുടെയും മംഗളത്തിനുവേണ്ടി അവതരിച്ച്, ഭവസാഗരത്തിന്റെ ദുഃഖകല്ലോലങ്ങളേററു കുഴങ്ങിയവർക്ക് ശരണ്യനായി വർത്തിയ്ക്കുന്ന ഭഗവാന്റെ സർവ്വപാർഷദന്മാരിലും വെച്ചു ശ്രേഷ്ഠനായ ബ്രഹ്മാനന്ദനെ ഞാൻ വന്ദിയ്ക്കുന്നു.

ഭക്ത്യാ വന്ദേ ജനിമൃതിമഹാ-
വാരിധേഃ കർണ്ണധാരം
മന്ത്രോച്ചാരൈർവിഹിതസുമനോ-
മണ്ഡലീകർണ്ണധാരം
ചന്ദ്രാസൂനോശ്ചിരഭൃതതപ-
സ്സമ്പദാം രക്ഷിതാരം
ബ്രഹ്മാനന്ദം നരകജയിനഃ
പാർഷദസ്യാവതാരം. 18

ജനനമരണരൂപമായ പെരുങ്കടൽ കടത്തുന്ന കപ്പിത്താനായി, മന്ത്രോപദേശംകൊണ്ടു സജ്ജനസമൂഹത്തിന്റെ കർണ്ണങ്ങളിൽ ധാരയിടുന്നവനായി, ശ്രീരാമകൃഷ്ണൻ നെടുനാൾ ചെയ്തു ശേഖരിച്ച തപോധനത്തിന്റെ രക്ഷിതാവായി, ശ്രീകൃഷ്ണപാർഷദന്റെ അവതാരമായിരിയ്ക്കുന്ന ബ്രഹ്മാനന്ദനെ ഞാൻ ഭക്തിയോടെ തൊഴുന്നു.

സന്താപാർത്തം വ്യഥിതമനസാം
സന്നിധാനേന സദ്യ-
സ്സംസാരാർത്തം വിഗതരജസാം
കേവലേനേക്ഷണേന,

ദായാദാഗ്ര്യം ത്രിഭുവനഗുരോ
രാമകൃഷ്ണസ്യ സാക്ഷാദ്–
ബ്രഹ്മാനന്ദം പ്രണയപരമാ–
നന്ദമത്തം സ്മരാമി. 19

സാന്നിദ്ധ്യംകൊണ്ടു പെട്ടെന്നു തപ്തഹൃദയന്മാരുടെ സങ്കടത്തെ തീൎക്കുന്നവനും, വെറും നോട്ടംകൊണ്ടു് നിർമലന്മാരുടെ സംസാരത്തെ ഹരിക്കുന്നവനും ത്രിലോകീഗുരുവായ ശ്രീരാമകൃഷ്ണന്റെ ദായാദമുഖ്യനും, പ്രണയപരമാനന്ദമത്തനുമായ സാക്ഷാൽ ബ്രഹ്മാനന്ദനെ ഞാൻ സ്മരിക്കുന്നു.

കർണ്ണാവിഷ്ടഃ കഥചിദപി നൃണാം
യസ്തതോ നാപയാതി,
സ്വാന്താരൂഢസ്സപദി കദനം
ദേഹിനാം യോ നിഹന്തി,
ദൃഷ്ട്യാം ഭാതസ്സഫലജനുഷോ
മാനുഷാൻ യോ വിധത്തേ,
ബ്രഹ്മാനന്ദം നിഗമമൃഗിത–
ശ്രീപദം തം പ്രപദ്യേ. 20

യാതൊരുവൻ മനുഷ്യരുടെ ചെവിയിലേക്കു കടന്നാൽ പിന്നെ അവിടെനിന്നു് ഒരിക്കലും അകന്നു പോവില്ലയോ, യാതൊരുവൻ കരളിൽ കയറിയാൽ പെട്ടെന്നു പ്രാണികളുടെ ദുഃഖത്തെ നശിപ്പിക്കുന്നുവോ, യാതൊരുവൻ കണ്ണിൽപ്പെട്ടാൽ മർത്ത്യരെ സഫലജന്മാക്കളാക്കുന്നുവോ, വേദമാരായുന്ന തൃക്കാലടികളോടുകൂടിയ ആ ബ്രഹ്മാനന്ദനെ ഞാനാശ്രയിക്കുന്നു.

ദീക്ഷാമന്ത്രൈശ്ചരണരജസാ
പാണിപദ്മാഭിമർശൈ–
രിച്ഛാശക്ത്യാ മധുരവചസാ
കേവലൈർദൃഷ്ടിപാതൈഃ
സാന്നിദ്ധ്യേനാപ്യഖിലമനുജാം–
സ്താരയന്തം പുനന്തം
ബ്രഹ്മാനന്ദം സകലജഗതാം
സദ്ഗുരും സംശ്രയാമി. 21

മന്ത്രോപദേശംകൊണ്ടും പാദരേണുകൊണ്ടും പാണിസ്പർശംകൊണ്ടും സങ്കല്പശക്തികൊണ്ടും മധുരവാക്കുകൊണ്ടും വെറും നോട്ടംകൊണ്ടും സാന്നിദ്ധ്യമാത്രംകൊണ്ടും സകലജനങ്ങളെയും കരകേററുകയും ശുദ്ധീകരിക്കുകയും ചെയ്യുന്ന സർവ്വലോകഗുരുവായ ബ്രഹ്മാനന്ദനെ ഞാൻ ശരണം പ്രാപിക്കുന്നു.

---

# തഥാഗതകഥാമൃതം

**പോൾ കാരുസ്**

## ശാന്തികരൻ

ഒരണക്കെട്ടിനെ സംബന്ധിച്ച തൎക്കത്തിന്മേൽ രണ്ടു രാജ്യങ്ങൾ തമ്മിൽ യുദ്ധം പൊട്ടിപ്പുറപ്പെടും എന്ന ദിക്കായി. രാജാക്കന്മാരും സേനകളും യുദ്ധത്തിനു സന്നദ്ധരായി നില്ക്കുന്നതു കണ്ടു് ബുദ്ധൻ അവരുടെ തൎക്കകാരണം തന്നെ പറഞ്ഞു കേൾപ്പിക്കാൻ ആവശ്യപ്പെട്ടു. ഇരുഭാഗത്തേയും പരാതികൾ കേട്ട ശേഷം അദ്ദേഹം പറഞ്ഞു: 'നിങ്ങളുടെ പ്രജകളിൽ ചിലൎക്കു് അണക്കെട്ടുകൊണ്ടു് പ്രയോജനമുണ്ടെന്നു് എനിക്കു മനസ്സിലായി; ആളുകൾക്കുള്ള പ്രയോജനത്തിൽനിന്നന്യമായി അണക്കെട്ടുകൊണ്ടു് തന്നിഷ്ടമായ പ്രയോജനം എന്തെങ്കിലുമുണ്ടോ ?'

'തന്നിഷ്ടമായി യാതൊരു പ്രയോജനവുമില്ല.' എന്നായിരുന്നു മറുപടി. തഥാഗതൻ തുടൎന്നു: 'ആട്ടെ, നിങ്ങൾ യുദ്ധത്തിന്നു പുറപ്പെട്ടാൽ നിങ്ങളുടെ ആളുകളിൽ പലരും കൊല്ലപ്പെടുമെന്ന കാൎയ്യം തീൎച്ചയല്ലേ ? അല്ലയോ അരചരേ, നിങ്ങളുടെയും ജീവിതം നഷ്ടപ്പെടാൻ ഇടയായെന്നു വരുകയില്ലേ ?'

അവർ പറഞ്ഞു: 'അതെ, അനേകമാളുകൾ കൊല്ലപ്പെടുമെന്ന കാൎയ്യം തീൎച്ചയാണു്; ഞങ്ങളുടെ ജീവനും അപകടത്തിലായേക്കും.'

'എന്തായാലും,' ബുദ്ധൻ ചോദിച്ചു, 'ആളുകളുടെ രക്തത്തിനു് ഒരു മൺകൂനയേക്കാൾ വില കുറവാണോ ?'

'അല്ല,' രാജാക്കന്മാർ പറഞ്ഞു, 'മനുഷ്യരുടെ ജീവൻ, വിശേഷിച്ചും രാജാക്കന്മാരുടെ ജീവൻ, വിലമതിക്കാനാവാത്തതാണു്.'

അതു കേട്ടപ്പോൾ തഥാഗതൻ ഇങ്ങനെ പറഞ്ഞവസാനിപ്പിച്ചു: 'വിലതീരാത്തതിനെ

വിലയില്ലാത്തതിനു് പണയപ്പെടുത്താനാണോ നിങ്ങൾ ഒരുമ്പെടുന്നതു് ?'

രണ്ടു രാജാക്കന്മാരുടെയും കോപം ശമിച്ചു; അവർ സമാധാനമായി ഒരൊത്തുതീർപ്പിൽ എത്തി.

## പട്ടിണി കിടക്കുന്ന പട്ടി

സ്വപ്രജകളെ വല്ലാതെ പീഡിപ്പിക്കുന്ന ഒരു വലിയ രാജാവുണ്ടായിരുന്നു. പ്രജകൾ അദ്ദേഹത്തെ വെറുത്തുപോന്നു. എങ്കിലും തഥാഗതൻ സ്വരാജ്യത്തു സമാഗതനായപ്പോൾ അദ്ദേഹത്തെ സന്ദർശിക്കാൻ രാജാവു് അതിയായി ആഗ്രഹിച്ചു. അതിനാൽ അരചൻ തഥാഗതൻ പാർക്കുന്നിടത്തു ചെന്നു് ഈവിധം ചോദിച്ചു: 'അല്ലയോ ശാക്യമുനേ, രാജാവിന്റെ മനസ്സു മറെറാരു വഴിക്കു തിരിക്കുകയും അതേസമയം ശ്രേയസ്കരമായിത്തീരുകയും ചെയ്യുന്ന ഒരു പാഠം അങ്ങേയ്ക്കു് രാജാവിനെ പഠിപ്പിക്കാൻ കഴിയുമോ ?'

ബുദ്ധഭഗവാനരുളി: ''പട്ടിണിയിൽപെട്ട ഒരു പട്ടിയുടെ കഥ ഞാൻ അങ്ങയോടു പറയാം:

നിഷ്ഠുരനായ ഒരേകാധിപതിയുണ്ടായിരുന്നു. ദേവേന്ദ്രൻ ഒരു നായാട്ടുകാരന്റെ രൂപത്തിൽ, വലിയ ഒരു പട്ടിയുടെ രൂപം പൂണ്ട മാതലിയോടൊരുമിച്ചു് ഭൂമിയിലെത്തി. നായാട്ടുകാരനും നായും കൊട്ടാരത്തിലെത്തി. നായു് അതിഭയങ്കരമായി കുരയ്ക്കാൻ തുടങ്ങി. കുരയുടെ ഒച്ചകൊണ്ടു് കൊട്ടാരവും മററു കെട്ടിടങ്ങളും അടിത്തറവരെ വിറച്ചു. ഭീകരനായ വ്യാധനെ ഏകാധിപതി സ്വസമക്ഷംവരുത്തി നായു് ഭയാനകമായി കുരയ്ക്കാനുള്ള കാരണമെന്തെന്നന്വേഷിച്ചു. വ്യാധൻ പറഞ്ഞു: 'പട്ടിക്കു് വിശക്കുന്നു.' പേടി പിടിച്ച രാജാവു് അതിനു് ആഹാരം കൊടുക്കാൻ കല്പനയായി. കൊട്ടാരത്തിലെ അടുക്കളയിൽ പാകംചെയ്ത ആഹാരമെല്ലാം നായുടെ വയററിലായി: എന്നിട്ടുമതു് അശുഭസൂചകമായി പിന്നെയും കുര തുടന്നു. കൂടുതൽ ആഹാരം കൊണ്ടുവരാൻ ചട്ടംകെട്ടി; കൊട്ടാരത്തിലെ കലവറയൊക്കെ കാലിയായി; പക്ഷെ എല്ലാം വെറുതെ. അപ്പോൾ ആ സ്വേച്ഛാപ്രഭു പൊറുതിമുട്ടി ചോദിച്ചു: 'ആ ശനിപിടിച്ച പട്ടിയുടെ പശിയടക്കാൻ ഒന്നുകൊണ്ടും സാദ്ധ്യമല്ലേ ?' 'അല്ല,' വ്യാധൻ മറുപടി പറഞ്ഞു, 'അവന്റെ വൈരികളുടെയെല്ലാം ഇറച്ചികൊണ്ടല്ലാതെ ഒന്നുകൊണ്ടും അടങ്ങുകയില്ല.' 'ആരൊക്കെയാണു് അവന്റെ വൈരികൾ ?' പ്രഭു സോദ്വേഗം അന്വേഷിച്ചു. വ്യാധൻ മറുപടി നൽകി: 'നാട്ടിൽ വിശന്നു വലയുന്ന ആളുകൾ ഉള്ളിടത്തോളംകാലം നായു് കുരച്ചുകൊണ്ടിരിക്കും; ആളുകളെ പീഡിപ്പിക്കുകയും അനീതി കാണിക്കുകയും ചെയ്യുന്നവരാണു് അവന്റെ വൈരികൾ.' ആ ജനമർദ്ദകൻ തന്റെ ദുഷ്പ്രവൃത്തികൾ ഓർത്തു് പശ്ചാത്താപപരവശനായി. തന്റെ ജീവിതത്തിൽ ആദ്യമായി അയാൾ ധർമ്മോപദേശങ്ങൾ ശ്രദ്ധിക്കാൻ തുടങ്ങി.''

കഥ പറഞ്ഞവസാനിപ്പിച്ചശേഷം തഥാഗതൻ, അപ്പൊഴേയ്ക്കും വിളറിപ്പോയ രാജാവിനെ സംബോധനചെയ്തുകൊണ്ടു പറഞ്ഞു: 'പ്രബലന്മാരുടെ അദ്ധ്യാത്മശ്രോത്രങ്ങളെ സജീവങ്ങളാക്കാൻ തഥാഗതനു സാധിക്കും. ഹേ രാജൻ, അങ്ങു് നായുടെ കുര കേൾക്കുമ്പോൾ ബുദ്ധന്റെ ഉപദേശം സ്മരിക്കുക; എന്നാൽ അങ്ങേക്കിനിയും ആ ക്രൂരസത്വത്തെ സാന്ത്വനപ്പെടുത്താൻ സാധിക്കും.''

## ദുഷ്പ്രഭു

ബ്രഹ്മദത്തൻ എന്ന രാജാവു് ഒരു സുന്ദരസ്ത്രീയെ കാണാനിടയായി. വ്യാപാരിയായ ഒരു ബ്രാഹ്മണന്റെ ഭാര്യയായിരുന്നു അവൾ. രാജാവു് അവളെ കണ്ടു മോഹിതനായി. രഹസ്യമായി ഒരു രത്നം വ്യാപാരിയുടെ വണ്ടിയിൽ ഇടാൻ രാജാവു് ഏർപ്പാടുചെയ്തു. രത്നം കാണാതെയായി, തെരയാൻ തുടങ്ങി, കണ്ടുപിടിച്ചു. കളവിനു വ്യാപാരിയെ ബന്ധനത്തിലാക്കി. പ്രതിയുടെ വാദം അനുകമ്പയോടെ ശ്രദ്ധിച്ചതായി അരചൻ ഭാവിച്ചു; വലിയ സഹതാപത്തോടെയെന്നോണം വ്യാപാരിയെ വധശിക്ഷയ്ക്കു വിധിച്ചു; അയാളുടെ ഭാര്യയെ കൊട്ടാരത്തിലെ അന്തഃപുരത്തിലേയ്ക്കും അയച്ചു.

ബ്രഹ്മദത്തനും വധശിക്ഷ കാണാൻ പോയി, എന്തെന്നാൽ ഇമ്മാതിരി കാഴ്ചകൾ അയാൾക്കു് സന്തോഷകരങ്ങളായിരുന്നു. എന്നാൽ, വിധിഹതനായ ആ മനുഷ്യൻ ഗാഢ

മായ അനുകമ്പയോടെ തൻെറ നിന്ദ്യനായ ന്യായാധിപൻെറ നേക്കു നോക്കിയപ്പോഠം, അരചൻെറ കാമാന്ധമായ മനസ്സിൽ ബുദ്ധൻെറ വിജ്ഞാനദീപത്തിൻെറ ഒളി മിന്നി. ആരാച്ചാർ മാരകപ്രഹരത്തിനായി കരവാളം ഉയർത്തിയപ്പോഠം അതിൻെറ ദുരന്തം അരചൻ സ്വന്തം മനസ്സിൽ അനുഭവിച്ചു; താൻതന്നെയാണു് കൊലക്കളത്തിൽ നില്ക്കുന്നതെന്നു് രാജാവിനു തോന്നി. 'ആരാച്ചാരേ, നില്ലു്!' ബ്രഹ്മദത്തൻ മുറവിളികൂട്ടി, 'രാജാവിനെയാണു നീ കൊല്ലുന്നതു്!' പക്ഷെ നേരം വൈകിപ്പോയി. ആരാച്ചാർ തൻെറ ക്രൂരകൃത്യം നടത്തിക്കഴിഞ്ഞു.

രാജാവു ബോധംകെട്ടു നിലംപതിച്ചു; അതിൽനിന്നും ഉണർന്നപ്പോഠം അയാഠംക്കു് ഒരു മാററം സംഭവിച്ചിരുന്നു. അയാഠം പഴയ നിഷ്ഠുരനായ ദുഷ്പ്രഭു അല്ലാതായിത്തീൎന്നു; അന്നുമുതൽ അയാഠം പവിത്രവും ധാൎമ്മികവുമായ ഒരു ജീവിതം നയിച്ചു. ആ ബ്രാഹ്മണൻെറ മഹത്ത്വം രാജാവിൻെറ ഉള്ളിൽ പതിഞ്ഞു എന്നാളുകഠം പറഞ്ഞു.

കൊലയും കൊള്ളയും നടത്തുവോരേ, കേഠംക്കുവിൻ! പ്രമാദമാകുന്ന മൂടുപടം നിങ്ങളുടെ കണ്ണുകളെ മൂടിയിരിക്കുന്നു. കാൎയ്യങ്ങളുടെ ശരിയായ രൂപം കാണാൻ കഴിഞ്ഞാൽ—പുറമെ കാണപ്പെടുംപോലെയല്ല,യഥാൎത്ഥരൂപത്തിൽ—നിങ്ങഠം സ്വന്തം ആത്മാക്കളിൽ ദ്രോഹമോ വേദനയോ ഏല്പിക്കുകയില്ല. സ്വന്തം ദുഷ്കൎമ്മത്തിനു് പ്രായശ്ചിത്തം ചെയ്യേണ്ടിവരുമെന്നു് നിങ്ങഠം കാണുന്നില്ല. വിതച്ചതു കൊയ്യാതെ നിവൃത്തിയില്ല.

**വാസവദത്ത**

മഥുരയിൽ വാസവദത്തയെന്നു പേരാൎന്ന ഒരു വാരനാരിയുണ്ടായിരുന്നു. ബുദ്ധൻെറ ശിഷ്യന്മാരിൽ ഒരുവനും ദീൎഘകായനും സുമുഖനും യുവാവുമായ ഉപഗുപ്തനെ അവഠം കാണാനിടയായി. അവഠം ഉപഗുപ്തനിൽ അത്യന്തം അനുരക്തയായിത്തീൎന്നു. അവഠം ആ യുവാവിനു ഒരു നിമന്ത്രണം അയച്ചു. പക്ഷെ അയാഠം മറുപടി പറഞ്ഞു: 'ഉപഗുപ്തനു് വാസവദത്തയെ സന്ദൎശിക്കാനുള്ള സമയം ആയിട്ടില്ല.'

ഈ മറുപടി കേട്ടു് വേശ്യ വിസ്മിതയായി; അവഠം വീണ്ടും ഇങ്ങനെ സന്ദേശമയച്ചു: 'വാസവദത്തയ്ക്കു് ഉപഗുപ്തനിൽനിന്നും വേണ്ടതു് സ്നേഹമാണു്, സ്വൎണ്ണമല്ല.' എന്നിട്ടും ഉപഗുപ്തൻ വീണ്ടും അതേ ഗൂഢാൎത്ഥമായ മറുപടി പറഞ്ഞയയ്ക്കുകയല്ലാതെ പോയില്ല.

ഏതാനും മാസങ്ങഠംക്കുശേഷം വാസവദത്ത അവിടത്തെ വ്യവസായപ്രമാണിയുമായി രഹസ്യമായ പ്രണയബന്ധത്തിലേപ്പെട്ടു. ആ അവസരത്തിൽ ധനികനായ ഒരു വൎത്തകൻ മഥുരയിലെത്തി; അയാഠം വാസവദത്തയിൽ അനുരക്തനായിത്തീൎന്നു. അയാളുടെ പണം കണ്ടും, മറേറ കാമുകൻെറ കാലുഷ്യം ഭയന്നും അവഠം വ്യവസായപ്രമാണിയുടെ കഥ കഴിക്കാൻ ഏൎപ്പാടു ചെയ്തു; അയാളുടെ പിണം വളക്കുഴിയിൽ കുഴിച്ചിട്ടു.

തങ്ങളുടെ പ്രമാണിയെ കാണാതായപ്പോഠം അയാളുടെ സ്വജനങ്ങളും സുഹൃത്തുക്കളും അന്വേഷണമാരംഭിച്ചു; അവർ അയാളുടെ ശവം കണ്ടെത്തി. വാസവദത്തയെ ഒരു ന്യായാധിപൻ വിസ്തരിച്ചു; അവളുടെ കൈയും കാലും കാതും മൂക്കും അറുത്തു് അവളെ ചുടുകാട്ടിൽ തള്ളാൻ വിധിയുമായി.

വാസവദത്ത രാഗപരവശയായ ഒരു കാമിനിയായിരുന്നെങ്കിലും അവഠം തൻെറ പരിചാരികകളോടു കാരുണ്യത്തോടെയാണു പെരുമാറിയിരുന്നതു്. അവരിലൊരുവഠം തൻെറ സ്വാമിനിയോടുള്ള സ്നേഹത്താൽ ഈ യാതനാവസരത്തിൽ വാസവദത്തയെ ശുശ്രൂഷിക്കുകയും കാക്കകളെ ആട്ടിയോടിക്കുകയും ചെയ്തുകൊണ്ടിരുന്നു.

വാസവദത്തയെ സന്ദൎശിക്കാനുള്ള സമയം സമാഗതമായെന്നു് ഉപഗുപ്തൻ തീൎച്ചയാക്കി.

അദ്ദേഹം വരുന്നതു കണ്ടപ്പോഠം തൻെറ അറുത്ത അവയവങ്ങഠം പെറുക്കി തുണിക്കീഴിൽ ഒളിച്ചുവെയ്ക്കാൻ വാസവദത്ത പരിചാരികയോടു പറഞ്ഞു; എന്നിട്ടവഠം അദ്ദേഹത്തെ സാദരം അഭിവാദനം ചെയ്തു. പക്ഷെ പരിഭവത്തോടെ ഇങ്ങനെ പറഞ്ഞു: 'ഒരു കാലത്തു് എൻെറ ഈ ശരീരം സരസിജംപോലെ സുരഭിലമായിരുന്നു, ഞാനെൻെറ പ്രേമം അവി

ടേസ്റ്റു് കാഴ്ചവെച്ചു. അക്കാലത്തു ഞാൻ മുത്തു കരംകൊണ്ടും മോടിയാന്ന ആടകരംകൊണ്ടും അലംകൃതയായിരുന്നു. ഇപ്പോരം ആരാച്ചാർ എന്നെ വെട്ടിനുറുക്കിയിരിക്കുന്നു. ചോരയും മലവുംകൊണ്ടു് മലിനയാണു് ഞാൻ.'

അനിയത്തി,' ആ യുവാവു പറഞ്ഞു, 'ഭോഗത്തിനായിട്ടല്ല ഞാൻ നിൻെറ അടുത്തു വന്നിരിക്കുന്നതു്. നിനക്കു നഷ്ടപ്പെട്ടതിലും വിശിഷ്ടമായ ഒരു സൗന്ദര്യം നിനക്കു് വീണ്ടെടുത്തുതരാനാണു് ഞാൻ വന്നതു്. തഥാഗതൻ ഭൂമിയിൽ സഞ്ചരിക്കുന്നതും അദ്ദേഹം തൻെറ അദ്ഭുതകരമായ സന്ദേശം ജനങ്ങരംക്കു് ഉപദേശിക്കുന്നതും ഞാനെൻെറ കണ്ണുകൊണ്ടു കണ്ടിട്ടുണ്ടു്. എന്നാൽ പ്രലോഭനങ്ങളാൽ ചൂഴപ്പെട്ടും, വികാരത്താൽ മോഹിതയായും, ഭോഗങ്ങരംക്കായി ആത്തിപൂണ്ടും പാത്തിരുന്ന കാലത്തു് നീ ധാമ്മികോപദേശങ്ങരം ചെവിക്കൊള്ളുമായിരുന്നില്ല. നീ തഥാഗതൻെറ ഉപദേശങ്ങരം കേരംക്കുമായിരുന്നില്ല; എന്തെന്നാൽ നിൻെറ നെഞ്ചകം ചഞ്ചലമായിരുന്നു; ക്ഷണഭംഗുരമായ മോഹനതയുടെ കപടതയിലാണു് നീ നിൻെറ വിശ്വാസം അപ്പിച്ചിരുന്നതു്.

ഒരു മോഹനരൂപത്തിൻെറ ആകഷ്കത്വം വഞ്ചകമാണു്; അതു് വേഗം പ്രലോഭനങ്ങളിലേയ്ക്കു നയിക്കും. നിനക്കതു് തടുക്കാൻ കഴിഞ്ഞില്ല. എന്നാൽ ഒരിക്കലും ഒളിമങ്ങാത്ത ഒരു മോഹനതയുണ്ടു്; നീ ഞങ്ങളുടെ പ്രഭുവിൻെറ, ബുദ്ധൻെറ, സന്ദേശം ശ്രവിക്കുമെങ്കിൽ, ചപലമായ ലോകത്തിലെ പാപമയങ്ങളായ ഭോഗങ്ങളുടെ നടുവിൽ നീ കണ്ടെത്താൻ കൊതിച്ചിരുന്ന ആ ശാന്തി കണ്ടെത്തുന്നതായിരിക്കും.'

വാസവദത്ത ശാന്തയായി; ആദ്ധ്യാത്മികമായ ഒരു സുഖം അവളുടെ ശാരീരികവേദനയുടെ യാതനയെ ശമിപ്പിച്ചു;എന്തെന്നാൽ കഠിനയാതനകളുള്ളിടത്തു ഗാഢമായ ആനന്ദവുമുണ്ടു്.

ബുദ്ധനിലും ധമ്മത്തിലും സംഘത്തിലും ശരണം പ്രാപിച്ചു് അവരം തൻെറ ദുഷ്ടത്തിൻെറ ശിക്ഷയ്ക്കു് സഭക്തികം കീഴ്പെട്ടു് മരണം വരിച്ചു.

## ജാംബൂനദത്തിലെ വിവാഹമഹോത്സവം

ജാംബൂനദത്തിൽ ഒരാളുണ്ടായിരുന്നു; അയാളുടെ വിവാഹം നടത്താൻ നിശ്ചയിച്ചു. അതിൻെറ തലേന്നു് അയാരംക്കൊരാഗ്രഹം: 'ഭഗവാൻ ബുദ്ധൻ വിവാഹാവസരത്തിൽ സന്നിഹിതനായെങ്കിൽ!'

തഥാഗതൻ അയാളുടെ വീട്ടിനടുത്തുകൂടി വന്നു, അയാളെ കണ്ടു; വരൻെറ ഉള്ളിലെ നിശ്ശബ്ദമായ ആഗ്രഹം മനസ്സിലാക്കി ഭഗവാൻ ഗൃഹത്തിൽ പ്രവേശിക്കാൻ സമ്മതിച്ചു.

അനുയായികളായ അനേകം ഭിക്ഷുക്കളോടൊരുമിച്ചു് ആ പുണ്യചരിതൻ സമാഗതനായപ്പോരം ആതിഥേയൻ തൻെറ ഒരുക്കം പരിമിതമെങ്കിലും, അവരെ തന്നാലാവുന്നത്ര ഭംഗിയായി സ്വാഗതം ചെയ്തുകൊണ്ടു പറഞ്ഞു: 'പ്രഭോ, അങ്ങും അനുയായികളും യഥേഷ്ടം ആഹാരം കഴിച്ചാലും.'

ആ പുണ്യാത്മാക്കരം ആഹാരം കഴിച്ചിട്ടും ഭോജ്യപേയങ്ങരംക്കു് കുറവൊന്നും കണ്ടില്ല. അപ്പോരം ആതിഥേയൻ സ്വയം നിനച്ചു: 'ഇതെന്തൊരദ്ഭുതം! എൻെറ സകല ബന്ധുക്കരംക്കും വേണ്ടത്ര ഉണ്ടായിരുന്നിരിക്കണം. അവരെയെല്ലാം ക്ഷണിക്കാമായിരുന്നു.'

ആതിഥേയൻെറ മനസ്സിൽക്കൂടി ഈ ചിന്ത കടന്നുപോയപ്പോരം അയാളുടെ സകലബന്ധുക്കളും സുഹൃത്തുക്കളും അവിടെയെത്തി. വീട്ടിലെ ഭക്ഷണമുറി ചെറുതായിരുന്നെങ്കിലും അവക്കെല്ലാം ഇരിക്കാൻ വേണ്ടുവോളം ഇടം അതിലുണ്ടായിരുന്നു. അവരെല്ലാം ഇരുന്നു, ഊണു കഴിച്ചു; എന്നിട്ടും മിച്ചമുണ്ടായിരുന്നു.

ഉല്ലാസഭരിതരായ അനേകം അതിഥികളെ കണ്ടു തഥാഗതൻ പ്രീതനായി; ധമ്മത്തിൻെറ സന്തുഷ്ടിയെ പ്രഖ്യാപിച്ചുകൊണ്ടു്, സത്യവചസ്സുകളാൽ അദ്ദേഹം അവരെ ഉത്തേജിപ്പിക്കുകയും സന്തോഷിപ്പിക്കുകയും ചെയ്തു: 'പരസ്പരം രാഗബദ്ധങ്ങളായ രണ്ടു ഹൃദയങ്ങളെ കൂട്ടിയിണക്കുന്ന വിവാഹബന്ധമാണു് മർത്ത്യനു് ഭാവന ചെയ്യാവുന്നതിൽ ഏററവും വലിയ സുഖം. എന്നാൽ ഇതിലും മഹത്തായ ഒരു സുഖം ഉണ്ടു്: സത്യാശ്ലേഷമാണതു്. മൃത്യു ഭാര്യയെയും ഭത്താവിനെയും വേർപെടുത്തും;

എന്നാൽ സത്യത്തെ വേട്ടവനെ മൃത്യു ഒരിക്കലും ബാധിക്കുകയില്ല.

അതിനാൽ സത്യത്തെ വേൾക്കുക; സത്യവും പാവനവുമായ പരിണയത്തിൽ ജീവിക്കുക. സ്വഭാര്യയെ സ്നേഹിക്കുകയും ശാശ്വതമായ ഐക്യം ആഗ്രഹിക്കുകയും ചെയ്യുന്ന പുരുഷൻ സത്യസദൃശം അവളിൽ ദൃഢരാഗനായിരിക്കണം; എന്നാലവൾ അവനെ ആശ്രയിക്കും, ആദരിക്കും, പരിചരിക്കും. അതുപോലെ സ്വഭർത്താവിനെ സ്നേഹിക്കുകയും അനശ്വരമായ ഐക്യം അഭിലഷിക്കുകയും ചെയ്യുന്ന സ്ത്രീ സത്യസദൃശം അവനിൽ ദൃഢനിഷ്ഠയായിരിക്കണം; എന്നാലവൻ തന്റെ വിശ്വാസം അവളിലർപ്പിക്കും, അവളെ സംരക്ഷിക്കും. ഉണ്മയിൽ ഞാൻ പറയുന്നു, അവരുടെ സന്താനങ്ങൾ മാതാപിതാക്കളെപ്പോലെ ആയിത്തീരും; അവരുടെ സൗഖ്യത്തിനു് സാക്ഷിഭൂതരും ആയിത്തീരും.

ആരും ഏകാകിയാവാതിരിക്കട്ടെ; ഏവരും പവിത്രപ്രേമത്തോടെ സത്യത്തെ പരിണയിക്കട്ടെ. അന്തകരനായ മാരൻ നിങ്ങളുടെ ദൃശ്യസ്വരൂപത്തെ വേർപിരിക്കാൻ വരുമ്പോൾ, നിങ്ങൾ സത്യത്തിൽ തുടന്നു വാഴും; നിങ്ങൾ അമൃതത്വത്തിനു് അർഹരായിത്തീരും, എന്തെന്നാൽ സത്യം ശാശ്വതമാകുന്നു.'

ധാർമ്മികജീവിതത്തിന്റെ മാധുര്യം മനസ്സിലാക്കാതെയോ, അദ്ധ്യാത്മജീവിതത്തിൽ ദൃഢത സമ്പാദിക്കാതെയോ ആരും അതിഥികളുടെ കൂട്ടത്തിൽ ഉണ്ടായിരുന്നില്ല. അവർ ബുദ്ധനിലും ധർമ്മത്തിലും സംഘത്തിലും ശരണം പ്രാപിച്ചു.

---

# പുസ്തകാഭിപ്രായം

**വിചാരധാര:**

ഗ്രന്ഥകർത്താ: മാധവസദാശിവഗോൾവാൾക്കർ

വിവർത്തനം: എം.

ജയഭാരത് പബ്ലിക്കേഷൻസ്, കോഴിക്കോട്ടു്.

പേജ്: 608+38 വില: 12 രൂപ.

ഭാരതം സ്വതന്ത്രമായിട്ടു് കാൽനൂററാണ്ടോളമാകാറായി. ഭാരതീയാദർശങ്ങളിൽ, ആദ്ധ്യാത്മികതയുടെ പശ്ചാത്തലത്തിൽ കാര്യങ്ങൾ നോക്കിക്കാണേണ്ടതിന്റെ ആവശ്യകതയിൽ, അടിയുറച്ചു വിശ്വസിച്ചിരുന്ന മഹാത്മജിയുടെ നേതൃത്വത്തിൽ ഭാരതീയപാരമ്പര്യത്തിന്നനുസരിച്ച ഒരു ധാർമ്മികസമരത്തിലൂടെ ഭൗതികശക്തികേന്ദ്രമായിരുന്ന പാശ്ചാത്യസാമ്രാജ്യത്തെ അടിയറവു പറയിച്ചു് ഭാരതം സ്വാതന്ത്ര്യം വീണ്ടെടുത്തപ്പോൾ സ്വന്തം പ്രതീക്ഷകൾക്കൊത്തു വളരാനും ആശകളെയും ആദർശങ്ങളെയും സാക്ഷാത്കരിക്കാനുമുള്ള ഒരു സന്ദർഭം കിട്ടിയതായി വിശ്വസിച്ചു് ജനങ്ങൾ ആശ്വാസംകൊണ്ടു. ഒരു കാലത്തു് ലോകത്തിലെമ്പാടും വഴിഞ്ഞൊഴുകിയിരുന്ന ആദ്ധ്യാത്മികതയുടെ നിത്യപ്രവാഹം വീണ്ടും പുനരുജ്ജീവിതമാകുമെന്നും ലോകസംസ്കാരത്തിന്റെ മുതൽക്കൂട്ടിലേക്കു് തന്റെ സംഭാവനയായി ശാന്തിയും സമാധാനവും പൂർവ്വാധികം ഊർജ്ജസ്വലതയോടെ നൽകുവാൻ ഭാരതം ശക്തമാകുമെന്നും ജനങ്ങൾ പ്രതീക്ഷിച്ചു. തനതായ വ്യക്തിത്വത്തിലടിയുറച്ചു നിന്നുകൊണ്ടു്, ലോകസമാധാനം സ്ഥാപിക്കുന്നതിൽ അതിപ്രധാനമായ പങ്കു വഹിക്കുന്ന ആർഷഭൂമിയുടെ പുനരുത്ഥാനത്തെ സ്വപ്നം കണ്ടുകൊണ്ടാണു് ഏതാണ്ടു് രണ്ടു പന്തീരാണ്ടുകൾക്കു മുമ്പു് സ്വാതന്ത്ര്യദിനത്തെ മിക്ക ഭാരതീയരും അഭിവാദ്യം ചെയ്തതു്.

എന്നാൽ ഭാരതത്തിന്റെ ഭാഗ്യചക്രം തിരിക്കുന്ന നേതാക്കന്മാരുടെ പാശ്ചാത്യപരിഷ്കാരഭ്രമത്തിന്റെയും പ്രീണനനയത്തിന്റെയും ഫലമായി ജനങ്ങളുടെ ആശകളും പ്രതീക്ഷകളും സൂര്യോദയത്തിൽ ഹിമംപോലെ ക്രമേണ നിരാശയിൽ അപ്രത്യക്ഷമാകുകയാണു് ചെയ്തതു്. ഭാരതത്തിന്നു് പ്രത്യേകമായുള്ള സംസ്കാരത്തെയും ജീവിതദർശനത്തെയും അവഗണിച്ചുകൊണ്ടു് മതേതരത്വത്തിന്റെ പേരിൽ വൈദേശികമതങ്ങൾക്കും വൈദേശികസംസ്കാരങ്ങൾക്കും എല്ലാ ആനുകൂല്യങ്ങളും സംരക്ഷണവും അവർ നൽകി. വൈദേശികഭരണംകൊണ്ടു് അർദ്ധപ്രാണമായി കിടന്നിരുന്ന ഭാരതീയസംസ്കാരത്തെ, തങ്ങളുടെ സ്ഥാനമാനങ്ങൾ നിലനിർത്തുവാൻ വെമ്പൽകൊള്ളുന്ന നേതാക്കന്മാർ, വർഗ്ഗീയതയുടെ മുദ്ര കുത്തി നിർദ്ദാക്ഷിണ്യം കഴിച്ചുമൂടുവാനുള്ള ശ്രമമാണു് ചെയ്തുവന്നിരുന്നതു്. സാംസ്കാരികമായ ഉയർച്ചയാണു് ഒരു രാഷ്ട്രത്തിന്റെ ഉയർച്ചയെന്നും ജനങ്ങളുടെ ജീവിതത്തിലുള്ള സന്തുഷ്ടിയും സമൃദ്ധിയുമാണു് സംസ്കാരത്തിന്റെ ലക്ഷണമെന്നും ഉള്ളതു മറന്നു് അവർ

ഭൗതികഭാരതത്തെ അഭിവൃദ്ധിപ്പെടുത്താനുള്ള ശ്രമത്തിൽ മാത്രമാണ് ഏർപ്പെട്ടതു്. മതമാണ ഭാരതത്തിന്റെ ജീവശക്തിയെന്നും ആദ്ധ്യാത്മികതയാണ് ഭാരതത്തിന്റെ നട്ടെല്ലെന്നും വിവേകാനന്ദസ്വാമികളെപ്പോലെയുള്ള ആചാര്യന്മാർ വീണ്ടും വീണ്ടും ഉദ്ബോധിപ്പിച്ചിട്ടുള്ളതെല്ലാം അവർ അവഗണിച്ചു. രാഷ്ട്രീയത്തെ ജീവിതശക്തിയായും ഭൗതികാഭിവൃദ്ധിയെ നട്ടെല്ലായും കണക്കാക്കിക്കൊണ്ടുള്ള അവരുടെ പ്രയാണം ഇന്നു് എല്ലായിടത്തും കലഹങ്ങളും കലാപങ്ങളും അശാന്തിയും അസമാധാനവും സൃഷ്ടിച്ചിരിക്കയാണ്. വിജ്ഞാനസമ്പാദനമോ സ്വഭാവരൂപീകരണമോ അച്ചടക്കത്തോടുകൂടിയുള്ള ജീവിതരീതിയോ തങ്ങളുടെ ശ്രദ്ധയിൽ പെടേണ്ട കാര്യങ്ങളാണെന്ന ബോധം വിദ്യാർത്ഥികളുടെ ഇടയിൽപോലും ഉണ്ടാകുന്നില്ല. മതേതരത്വത്തിന്റെ പേരിൽ സാന്മാർഗ്ഗികജീവിതത്തിന്റെ അടിത്തറതന്നെ അവർ പൊളിച്ചുമാററിയിരിക്കയാണ്. ലളിതമായ ജീവിതം, ഉന്നതമായ ചിന്ത എന്ന ആദർശം തീരെ വിസ്മരിച്ചു് ജീവിതാവശ്യങ്ങൾ എത്രയും വർദ്ധിപ്പിച്ചു് ജീവിതനിലവാരം ഉയർത്തിയതിന്റെ ഫലമായി സമരത്തിന്നും സത്യാഗ്രഹത്തിനും അനദ്ധ്യായം കൊടുക്കാതെ നിവൃത്തിയില്ലാത്ത ഒരു നിലയിൽ നാം എത്തിയിരിക്കുന്നു. ഇങ്ങനെ ഭാരതത്തിന്റെ പാരമ്പര്യത്തിന്നനുസൃതമല്ലാത്ത ഒരു മാർഗ്ഗത്തിൽക്കൂടി ഇത്രയുംദൂരം പോന്നതിന്റെ ഫലങ്ങൾ ഇന്നു വിചാരശീലരായ ജനങ്ങളെ ഇരുത്തിച്ചിന്തിപ്പിക്കുവാൻ തുടങ്ങിയിരിക്കുന്നു.

ഇതിന്നൊരു പരിഹാരം കാണുവാൻ ഏതു നിലയിലുള്ള പരിവർത്തനമാണ് ഇവിടെ വരുത്തേണ്ടതു് എന്നറിയണമെങ്കിൽ അവശ്യം വായിച്ചിരിക്കേണ്ട ഒരു ഗ്രന്ഥമാണ് വിചാരധാര. യുഗയുഗാന്തരങ്ങളായി ചരിത്രാതീതകാലംമുതൽതന്നെ വളർന്നു വികാസം പ്രാപിച്ച ഭാരതീയസംസ്കാരത്തിന്റെയും ആദ്ധ്യാത്മികചിന്താപ്രവാഹത്തിന്റെയും ലോകോത്തരമായ മഹിമാതിശയത്തിൽ വിശ്വസിക്കയും അഭിമാനം കൊള്ളുകയും ചെയ്യുന്ന ഒരു യഥാർത്ഥഭാരതീയന്റെ ആത്മാർത്ഥത നിറഞ്ഞ ആശയങ്ങളുടെയും അഭിപ്രായങ്ങളുടെയും ഒരു പ്രവാഹമാണിതിൽ നാം കാണുന്നതു്. പാശ്ചാത്യപരിഷ്കാരത്തിന്റെ കണ്ണഞ്ചിക്കുന്ന പ്രഭാവലയത്താൽ സമ്മോഹിതരായിട്ടുള്ളവരുടെയും, അതുപോലെ അനർഘമായ ഭാരതസംസ്കാരത്തെപ്പററി പഠിക്കുവാനോ അറിവാനോ ശ്രദ്ധ ചെലുത്തിയിട്ടില്ലാത്ത അലസന്മാരായ വിജ്ഞംമന്യന്മാരുടെയും, നിർദ്ദയമായ നിരൂപണത്തിന്നു പലപ്പോഴം പാത്രമാകാറുണ്ടെങ്കിലും മാതൃഭൂമിയുടെ ഐക്യത്തിലും ദൃഢതയിലും പൂർണ്ണമായി വിശ്വസിക്കുന്നതും ദേശീയബോധത്തിലധിഷ്ഠിതവും ലോകത്തിന്നു മുഴുവൻ മാർഗദർശകമാകുവാൻ പര്യാപ്തവുമായ ഒരു സ്വതന്ത്രഭാരതത്തെ വളർത്തിയെടുക്കുക എന്ന ആദർശത്തിലുറച്ചുനില്ക്കുന്നതുമായ ഒരു സംഘടനയുടെ പ്രവർത്തനങ്ങളെ നയിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്ന ഒരാചാര്യന്റെ ദേശാഭിമാനോജ്വലങ്ങളും ആവേശജനകങ്ങളും വിജ്ഞാനപ്രദങ്ങളുമായ നിർഭയവാണികളാണ് വിചാരധാരയിലൂടെ നമുക്കു കേൾക്കുവാൻ സാധിക്കുന്നതു്.

ഇന്നു് 'ഗുരുജി' എന്ന പേരിലറിയപ്പെടുന്ന ശ്രീ ഗോൾവാൾക്കർ പല സ്ഥലങ്ങളിലും പല കാലങ്ങളിലുമായി ചെയ്തിട്ടുള്ള പ്രസംഗങ്ങളിൽനിന്നെടുത്തിട്ടുള്ള ആശയരത്നങ്ങളെ അനുസ്യൂതമായ ഒരു ചരടിലിണക്കി ക്കോർത്തു് ഒരു മനോഹരഹാരമാക്കി പൊതുജനങ്ങൾക്കു സമർപ്പിക്കയാണ് ഇതിന്റെ പ്രസാധകന്മാർ ചെയ്യുന്നതു്. ഇംഗ്ലീഷിൽ ആദ്യമായി പ്രസിദ്ധപ്പെടുത്തിയ 'ബഞ്ച് ഓഫ് തോട്സ്' എന്ന പുസ്തകത്തിന്നു് ഇന്നു് പല ഭാഷകളിലും വിവർത്തനമുണ്ടായിട്ടുണ്ടു്. മലയാളത്തിലുള്ള ഈ വിവർത്തനം മനോഹരവും ലളിതവുമായ ശൈലിയിൽതന്നെ നിർവ്വഹിക്കപ്പെട്ടിരിക്കുന്നു. ദൗത്യം, രാഷ്ട്രവും അതിന്റെ പ്രശ്നങ്ങളും, വൈഭവത്തിലേയ്ക്കുള്ള മാർഗ്ഗം, വ്യക്തിനിർമ്മാണം എന്ന നാലു ഭാഗങ്ങളോടുകൂടിയ ഗ്രന്ഥത്തെ വീണ്ടും 23 ഉപഖണ്ഡങ്ങളായി തിരിച്ചു് ഓരോ വിഷയവും വിശദമായി വിശകലനം ചെയ്യുന്നു. സാർവ്വലൗകികസംസ്കാരത്തിലേയ്ക്കു് ഹിന്ദുധർമ്മം നൽകിയിട്ടുള്ള സംഭാവനയെന്താണെന്നും അതിന്റെ പുനരുജ്ജീവനം എങ്ങനെ സകലർക്കും ശ്രേയസ്കരമായിത്തീരുമെന്നും ഇതിൽ യുക്തിയുക്തം വിവരിക്കുന്നു. ധാർമ്മികവും സാംസ്കാരികവുമായ വിഷയങ്ങളുടെ പ്രതിപാദനത്തിൽ വിവേകാനന്ദവാണികളുടെ പ്രതിധ്വനിഎപ്പോഴും മുഴങ്ങിക്കേൾക്കാം. ആധുനികലോകത്തിന്റെ മുമ്പിൽ ഭാരതസംസ്കാരത്തിന്റെ പ്രാധാന്യം മറ നീക്കി പ്രകാശിപ്പിച്ചതു് വിവേകാനന്ദസ്വാമികളാണല്ലൊ. അദ്ദേഹത്തിന്റെ സന്ദേശം ചെവിക്കൊള്ളുന്നതുകൊണ്ടേ ഭാരതത്തിന്നു് തനതായ വ്യക്തിത്വം വീണ്ടെടുക്കുവാൻ കഴികയുള്ളുവെന്നു് വിചാരധാരയിൽ വ്യക്തമാക്കുന്നുണ്ടു്. അജയ്യമായ ശാരീരികശക്തി, അനവദ്യമായ ചാരിത്ര്യശുദ്ധി, അചഞ്ചലമായ വിവേചനാശീലം, അപ്രധൃഷ്യമായ നിർഭയത്വവും ഈശ്വരഭക്തിയും, മുതലായ ഗുണങ്ങൾ ജനതയിൽ വളർത്തിയെടുത്താൽ മാത്രമേ സുശക്തവും സുശോഭനവുമായ ഒരു ഭാരതത്തെ വിഭാവനം ചെയ്യുവാൻ കഴികയുള്ളു; അതുകൊണ്ടു് നമ്മുടെ ആദ്ധ്യാത്മികപാരമ്പര്യത്തിൽ സാഭിമാനം അടിയുറച്ചു നിന്നുകൊണ്ടു് ലോകത്തിൽ വരുന്ന പുതിയ മാററങ്ങളോടു് നാമും ഇണങ്ങിച്ചേരുവാൻ ശ്രമിക്കുകയാണ് വേണ്ടതു്. അതിന്നുള്ള മാർഗ്ഗമാണ് ഈ ഗ്രന്ഥത്തിൽ വിവരിക്കുന്നതു്.

നമ്മുടെ ആദ്ധ്യാത്മികപാരമ്പര്യത്തിൽ വലിയ ബഹുമാനമില്ലാത്തതിനാൽ ഭൗതികമായ രീതിയിൽ പ്രധാനമായി ചിന്തിക്കുന്ന നേതാക്കന്മാരുടെ ആഹ്വാനങ്ങൾ കേട്ടു് ചിന്താക്കുഴപ്പത്തിൽ പെടുകയും ചില പ്പോൾ അപഥസഞ്ചാരത്തിന്നു വശംവദരാകയും ചെയ്യുന്ന യുവതലമുറയിൽ, ദേശീയൈക്യബോധം വളർത്തി

യഥാർത്ഥഭാരതീയതത്വത്തിൻെറ ആവേശം പകൎന്നുകൊടുക്കുവാൻ പററിയ ഒരു വിശിഷ്ടഗ്രന്ഥമാണു് വിചാരധാര. ഓരോ ഭാരതീയനും ഇതു വായിച്ചു പഠിക്കുകയും ഓരോ ഗൃഹത്തിലും വാങ്ങി സൂക്ഷിക്കുകയും ചെയ്യുകയാണെങ്കിൽ ഇന്നത്തെ പല അസ്വാസ്ഥ്യങ്ങൾക്കും പരിഹാരമുണ്ടാകുന്നതാണു്. ഇതിൻെറ പ്രസിദ്ധീകരണത്തിൽ ജയഭാരത പ്രസിദ്ധീകരണക്കാർ എല്ലാ അഭിനന്ദനങ്ങളും അൎഹിക്കുന്നു.

വ്യ്യ്ം.

# വാൎത്തകൾ

## ശ്രീരാമകൃഷ്ണജയന്തി 1971

ശ്രീരാമകൃഷ്ണദേവൻെറ 135–ാമത്തെ ജന്മദിനം ആശ്രമക്ഷേത്രത്തിൽവെച്ചു് ഫെബ്രുവരി 27-ാം തീയതി സാഘോഷം കൊണ്ടാടി.

പ്രഭാതത്തിൽ 5 മണിക്കു് വേദപാരായണത്തോടും, ശ്രീരാമകൃഷ്ണസുപ്രഭാതത്തോടും കൂടിയാണു് ജയന്തി ഉത്സവം സമാരംഭിച്ചതു്. മംഗളാരതിക്കും, നാമജപത്തിനുംശേഷം 6 മുതൽ 6. 45 വരെ പി. ജി. സി. പണിക്കരുടെ ഭക്തിസംവൎദ്ധകമായ ഹരിനാമകീൎത്തനാലാപവും, തുടൎന്നു് വിശേഷാൽ പൂജ, പ്രാൎത്ഥന, ശ്രീരാമകൃഷ്ണസഹസ്രനാമപാരായണം, ഹോമം ഇവയും നടന്നു. അനന്തരം ശ്രീ സിദ്ധിനാഥാനന്ദസ്വാമികളുടെ പ്രഭാഷണം, ഗുരുകുലവിദ്യാൎത്ഥികളുടെ ഭജന, ആരതി എന്നിവയോടുകൂടി രാവിലത്തെ പരിപാടികൾ അവസാനിച്ചു.

ഉച്ചതിരിഞ്ഞു് 4. 45 നു് ശ്രീരാമകൃഷ്ണദേവൻെറ ജീവിതത്തെയും സന്ദേശങ്ങളേയും കുറിച്ചു് ഡാക്ടർ ആർ. കേശവൻനായർ സാരഗൎഭമായ ഒരു പ്രഭാഷണംചെയ്തു. ദീപാരാധനയ്ക്കുശേഷം മാസ്റ്റർ ടി. ഉണ്ണികൃഷ്ണൻ & പാർട്ടിയുടെ പാട്ടുകച്ചേരിയും ഉണ്ടായിരുന്നു. രാവിലെ മുതലുള്ള എല്ലാ പരിപാടികളിലും ധാരാളം ഭക്തജനങ്ങൾ ശ്രദ്ധാപൂൎവ്വം പങ്കെടുത്തിരുന്നു.

## ആദ്ധ്യാത്മികാന്തർയോഗവും ശ്രീ ശങ്കരജയന്തിമഹോത്സവവും

ഇക്കൊല്ലത്തെ ആദ്ധ്യാത്മികാന്തർയോഗവും, ശ്രീശങ്കര–രാമകൃഷ്ണ-ജയന്തിമഹോത്സവവും ഏപ്രിൽ 28-ാംനു- മുതൽ മേയ് 3–ാം തീയതി വരെയുള്ള ദിവസങ്ങളിൽ നടത്തുന്നതിനു് നിശ്ചയിച്ചിരിക്കുന്നു. അതിനു് എല്ലാ ഭക്തജനങ്ങളേയും ജിജ്ഞാസുക്കളേയും ഞങ്ങൾ ക്ഷണിച്ചുകൊള്ളുന്നു.

അന്തൎയ്യോഗത്തിൽ പങ്കുകൊള്ളാനാഗ്രഹിക്കുന്നവർ 28–ാംനു- പകൽ 4 മണിയോടുകൂടി ആശ്രമത്തിൽ എത്തിച്ചേരേണ്ടതും വിവരം മുൻകൂട്ടി ആശ്രമാധിപതിയെ അറിയിക്കേണ്ടതുമാണു്. ഓരോരുത്തരും ഭക്ഷണച്ചെലവിനും മററുമായി 25 രൂപാ വീതം ആപ്പീസിൽ കൊടുക്കേണ്ടതാകുന്നു.

ഇക്കൊല്ലത്തെ ആഘോഷങ്ങളുടെ പ്രത്യേകത തദവസരത്തിൽ ശ്രീരാമകൃഷ്ണമഠങ്ങളുടെയും മിഷൻെറയും പ്രസിഡണ്ടു് **ശ്രീമദ് വീരേശ്വരാനന്ദസ്വാമികൾ** ആശ്രമത്തിൽ സന്നിധാനം ചെയ്യുന്നു എന്നുള്ളതാണു്. സ്വാമിജിയെ ദൎശിക്കുന്നതിനും അദ്ദേഹത്തിൽനിന്നു് ആദ്ധ്യാത്മികപ്രചോദനം നേടുന്നതിനും ഭക്തജനങ്ങൾക്കു് അവസരം ലഭിക്കുന്നതായിരിക്കും.

ആശ്രമത്തിൽ പണിയാനുദ്ദേശിക്കുന്ന ക്ഷേത്രത്തിൻെറ ശിലാസ്ഥാപനകൎമ്മം ശ്രീശങ്കരജയന്തിദിനത്തിൽ (ഏപ്രിൽ 29–ാംനു- കാലത്തു്) നിൎവ്വഹിക്കാമെന്നു് സ്വാമിജി സദയം സമ്മതിച്ചിട്ടുണ്ടു്.

എല്ലാ സജ്ജനങ്ങളുടേയും സാന്നിധ്യവും സഹായസഹകരണങ്ങളും പ്രതീക്ഷിക്കുന്നു.

എന്നു്,
ഗണാനന്ദസ്വാമി
ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം, കാലടി.

## ഏകദിനാന്തർയോഗം, തൃശ്ശൂർ

ഈ മാസത്തെ ഏകദിന അന്തൎയ്യോഗം 11-ാംനു- ഞായറാഴ്ചയാകുന്നു.

## തിരുവനന്തപുരം ആശ്രമം

മാസംതോറും നടത്തിവരുന്ന അന്തർയോഗം ഏപ്രിൽ 11–ാം തീയതി 4 മണിമുതൽ നടത്തപ്പെടുന്നതാണു്.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

വാല്യം 56 | 1971 മെയ് | ലക്കം 5

## അമൃതവാണി

മനുഷ്യഭാഷ എന്നു പറയുന്നതു് ഉള്ളിലിരിക്കുന്ന തത്ത്വം പ്രകാശിപ്പിക്കാനുള്ള യത്നമാണു്. അവ്യക്തങ്ങളായ വർണ്ണങ്ങൾ പുറപ്പെടുവിക്കുന്ന ശിശു പരമതത്ത്വം പ്രകാശിപ്പിക്കാൻ ശ്രമിക്കയാണെന്നു ദൃഢബോധം എനിക്കുണ്ടു്. പ്രകാശിപ്പിക്കാനുള്ള അവയവപൂർത്തിയോ ഉപകരണസാമഗ്രിയോ അതിനില്ലെന്നു മാത്രം. അത്യുന്നതനായ തത്ത്വജ്ഞന്റെ ഭാഷയ്ക്കും ശിശുവിന്റെ പ്രലപനത്തിനും തമ്മിൽ മാത്രയിലല്ലാതെ വസ്തുവിൽ വ്യത്യാസമില്ല. അതുപോലെ വളരെ പ്രസന്നവും ചിട്ടപ്പെടുത്തിയതും മിതവുമെന്നു നിങ്ങൾ പറയുന്ന ആധുനികഭാഷയ്ക്കും, അസ്പഷ്ടവും ദുരൂഹവും ചരിത്രാത്മകവുമായ പൗരാണികഭാഷയ്ക്കും തമ്മിലും മാത്രാവ്യത്യാസമേ ഉള്ളൂ. അവയിലെല്ലാം വെളിപ്പെടാൻ പണിപ്പെടുന്ന മട്ടിലുള്ള മഹത്തായ ആശയം അടങ്ങിയിട്ടുണ്ടു്; പഴയ പുരാണകഥകൾക്കുള്ളിൽ പലപ്പോഴും തത്ത്വപ്പൊൻകട്ടകൾ കാണാം. ആധുനികന്മാരുടെ ലളിതകോമളപദങ്ങൾക്കുള്ളിലാവട്ടെ പലപ്പോഴും ചപ്പും ചവറുമായിരിക്കും എന്നു പറയേണ്ടിവന്നതിൽ ഞാൻ വ്യസനിക്കുന്നു. അതുകൊണ്ടു്, വല്ലൊരു സംഗതിയും പൗരാണികഭാഷയിലാണു പറഞ്ഞിരിക്കുന്നതെന്നോ, അതു് ആധുനികനായ ഇന്ന മഹാന്റെയോ മഹതിയുടെയോ അഭിപ്രായങ്ങൾക്കു യോജിച്ചിരിക്കുന്നില്ലെന്നോ വെച്ചു് അതിനെ നാം നിരസിക്കണമെന്നില്ല. പ്രവാചകന്മാർ പറഞ്ഞ കഥകളെ വിശ്വസിക്കണമെന്നു മിക്ക മതങ്ങളും പറയുന്നതുകൊണ്ടു് അവ പരിഹാസപാത്രങ്ങളാകണമെങ്കിൽ ഈ ആധുനികന്മാർ അധികം പരിഹാസ്യരാകണം. ഇന്നു് ആരെങ്കിലും മോസസ്സിനെയോ ബുദ്ധനെയോ കൃസ്തുവിനെയോ പ്രമാണമായി പറഞ്ഞാൽ അതു പരിഹാസ്യമായി. എന്നാൽ അയാൾ ഹക്സിലിയുടെയോ ടിൻഡാളിന്റെയോ ഡാർവിന്റെയോ പേരു പറയട്ടെ; ഉപ്പു കൂട്ടാതെ അതങ്ങു വിഴുങ്ങും. 'ഹക്സിലി അങ്ങനെ പറഞ്ഞിട്ടുണ്ടു് !' ഇതു പലക്കും തികച്ചും സമ്മതമായി. നമുക്കു് അന്ധവിശ്വാസങ്ങൾ ഉള്ളതന്നെ ! അന്നു് അന്ധവിശ്വാസം മതത്തിന്റെ പേരിലായിരുന്നു; ഇന്നു ശാസ്ത്രത്തിന്റെ പേരിൽ. അന്നത്തെ അന്ധവിശ്വാസംവഴിക്കു നമുക്കു കൈയ്ക്കു് വന്നതു ചൈതന്യപ്രദങ്ങളായ, ആത്മബോധകങ്ങളായ, ആശയങ്ങളായിരുന്നു; ഇന്നത്തെ അന്ധവിശ്വാസത്തിൽക്കൂടി കൈയ്ക്കുവരുന്നതു കാമവും ലോഭവും. ആ അന്ധവിശ്വാസം ഈശ്വരാരാധനയായിരുന്നു; ഈ അന്ധവിശ്വാസമോ മലിനമായ ധനത്തിന്റെ, മാനത്തിന്റെ, മദത്തിന്റെ, ആരാധന: ഇതത്രേ വ്യത്യാസം.

—വിവേകാനന്ദസാഹിത്യസർവ്വസ്വം രണ്ടാംഭാഗം, പേജ് 94–95.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

സന്ന്യാസിയെന്ന നിലയ്ക്ക് ദാനം സ്വീകരിക്കുന്നതിൽ ശ്രീ ലാട്ടുമഹാരാജ് എത്രമാത്രം വിവേചനം പാലിച്ചിരുന്നു എന്നുള്ളത് ഇനി പറയാൻ പോകുന്ന സംഭവത്തിൽനിന്ന് നമുക്ക് മനസ്സിലാക്കാം: ഒരു ദിവസം എൻറെ ലിയിൽ താമസിക്കുന്ന ഒരു ഭക്തൻെറ വീട്ടിൽ അദ്ദേഹം ഭിക്ഷ യാചിക്കാൻ ചെന്നു. പക്ഷെ ആ മനുഷ്യൻ നല്കിയ ഭിക്ഷ സ്വീകരിക്കാൻ ലാട്ടുമഹാരാജ് വൈമനസ്യം കാണിച്ചു. അദ്ദേഹത്തിൻെറ ഈ പ്രവൃത്തി കണ്ട് വിസ്മിതനായ പട്ടോൽ ബാബു കുതൂഹലത്തോടുകൂടി ചോദിച്ചു: 'പക്ഷെ, മഹാരാജ്, ഭിക്ഷ യാചിക്കാൻ വേണ്ടി വന്നിട്ടിപ്പൊ എന്താ ഭിക്ഷ തിരിച്ചു കൊടുക്കുന്നത് ?'

ലാട്ടുമഹാരാജ്: എടോ, അയാളിപ്പോൾ തലയ്ക്ക് യാതൊരു വെളിവുമില്ലാതെ ഇരിക്കുന്ന ഇരിപ്പാണ്. അങ്ങനെയൊരവസ്ഥയിലിരിക്കുന്ന ഒരാളുടെ കൈയ്യിൽനിന്ന് ദാനം മേടിച്ചുകൂടാ.

'അതെന്താ, മഹാരാജ് ?'

'എൻെറ മനുഷ്യാ, തലയ്ക്ക് ഒരിത്തിരി വെളിവില്ലാതെ ഇരിക്കുന്ന ഈ നേരത്ത് ഒരു പക്ഷെ അയാൾ വാരിക്കോരിത്തന്നു എന്നു വരും; എന്നിട്ട് ലഹരി പതുക്കെ ഇറങ്ങി തലയ്ക്ക് വെളിവ് വീഴമ്പോ അയാൾ കരുതും ശെടാ, ഇവരെന്നെ പററിച്ചുകളഞ്ഞില്ലെ, എന്ന്. വേണ്ടാ, വേണ്ടാ, ഇങ്ങനെ വന്നേയ്ക്കാനിടയുള്ളേടത്തുനിന്ന് ഒരു കാലത്തും ദാനം സ്വീകരിച്ചുകൂടാ, മനസ്സിലായോ ?'

പട്ടോൽ ബാബു: മഹാരാജ് അങ്ങ് ഇത്രവളരെ കൂലങ്കഷമായി ചിന്തിച്ച് വിവേചനം ചെയ്തിട്ടാണോ ഇനിയൊരുത്തൻെറ കൈയ്യിൽനിന്ന് പണം വാങ്ങുക പതിവ് ?

ലാട്ടുമഹാരാജ്: എന്താണെന്നോ ? ആരെങ്കിലും അതീവശ്രദ്ധയോടുകൂടി ദാനം നൽകുകയാണെന്നു വരട്ടെ, അത് സസന്തോഷം കൈയ് നീട്ടി മേടിക്കാൻ ഞാനെന്നും തയ്യാറാണ്. പക്ഷെ യാതൊരു വിലയുമില്ലാതെ വലിച്ചെറിഞ്ഞു തരുന്ന ദാനം സന്ന്യാസി മേടിച്ചുകൂടാ. അശ്രദ്ധയോടുകൂടിയ ദാനം കൊടുക്കുന്നവനും മേടിക്കുന്നവനും, രണ്ടുപേക്കും, ദോഷമേ വരുത്തിവെയ്ക്കൂ.

പിന്നൊരു ദിവസം ഈ പുസ്തകത്തിൻെറ കർത്താവുതന്നെ കുറച്ച് പണം ലാട്ടുമഹാരാജിൻെറ കാൽക്കൽവെച്ച് നമസ്കരിച്ച് ഒരു ഭാഗത്ത് ഒതുങ്ങി മാറിനിന്നു. ലാട്ടുമഹാരാജ് അയാളോട് പറഞ്ഞു: 'അതേയ്, ഇങ്ങോട്ട് നോക്കൂ ! എനിക്കിപ്പൊ തൽക്കാലം പണമൊന്നും ആവശ്യമില്ല. ഈ പണം നിങ്ങളുടെ വശം തന്നെ ഇരിക്കട്ടെ. തനിക്കിത് താമസിയാതെ ആവശ്യം വരും. ഇതിവിടെനിന്ന് എടുത്തുകൊണ്ടു പോകു.' ഗ്രന്ഥകാരൻ പിന്നേയും പിന്നേയും കെഞ്ചി പറഞ്ഞുനോക്കി: 'ഇല്ല, മഹാരാജ്, അത് പററില്ല. ഞാനീ പണം തൊടില്ല,' എന്നൊക്കെ. അപ്പോൾ ലാട്ടുമഹാരാജ് പറയുകയാണ്, 'ഇത് കേൾക്കൂ, രണ്ടു നാല് ദിവസത്തിനുള്ളിൽത്തന്നെ നിങ്ങൾക്കിത് ആവശ്യമായി വരും, ഇല്ലെങ്കിൽ നോക്കിക്കോളൂ,' എന്ന്. ഗത്യന്തരമില്ലാതെ അതവിടെനിന്ന് എടുത്തു. അത്ഭുതം എന്നല്ലാതെ എന്താ പറയേണ്ടത് ! മൂന്നു ദിവസം തികയും മുമ്പ് ഈ ഗ്രന്ഥകാരൻ അത്യധികം കുഴപ്പം പിടിച്ച ഒരു കുരുക്കിൽ ചെന്നു വീഴാനിടയായി — ആ പണമാണ് തത്സമയത്ത് അയാളെ ആ കുഴപ്പത്തിൽനിന്ന് രക്ഷിച്ചത്.

പട്ടോൽ ബാബു കാശിയിൽവെച്ചുണ്ടായ ഒരു സംഭവം ഒരിക്കൽ വിവരിക്കുകയുണ്ടായി. ഒരു ദിവസം ലാട്ടുമഹാരാജിൻെറ പാപ്പിടത്തിൽനിന്ന് (കെട്ടിടം പണിയാനായി കരുതിവെച്ചിരുന്ന) ആശ്രമം വക 500 രൂപ കളവ് പോയി. പണമെടുത്ത ആളെ ലാട്ടുമഹാരാജിന് മനസ്സിലായിട്ടുമുണ്ട്. എന്നിരുന്നാലും അദ്ദേഹം ആ മനുഷ്യനോട് അതേപ്പററി യാതൊന്നും മിണ്ടിയില്ല. ഈ വിവരമെല്ലാം

കേട്ടറിഞ്ഞു് കൽക്കത്തായിൽനിന്നു് ഒരു ഭക്തൻ താമസിയാതെ കാശിയിലെത്തി. കള്ളനെപിടിച്ചു് പോലീസിലേല്പിക്കാൻപറഞ്ഞു് അദ്ദേഹം ലാട്ടുമഹാരാജിന്റെ അടുത്തു് നിർബ്ബന്ധം പിടിക്കാൻ തുടങ്ങി. അപ്പോൾ ലാട്ടുമഹാരാജ് പറയുകയാണു്:'കാര്യമൊക്കെ ശരി. ആ പാവം ലോഭം സഹിക്കാൻ വയ്യാതെ പണം തട്ടിയെടുത്തതാണെന്നൊക്കെ ഞാൻ സമ്മതിച്ചു. പക്ഷെ ഞാൻ ആശ്രയം കൊടുത്തിട്ടുള്ള ഒരാളെ പോലീസിലേല്പിച്ചാൽ അതു് ശരിയാവുമോ ?'

ബലരാമമന്ദിരത്തിൽവെച്ചു് ഒരു ദിവസം കള്ളു കുടിച്ചു് തലയ്ക്കു് ലക്കില്ലാത്ത ഒരു മനുഷ്യൻ ലാട്ടുമഹാരാജിന്റെ അടുത്തു ചെന്നു് ഒരു ഭക്തനെക്കുറിച്ചു് വായിൽ തോന്നിയ അസഭ്യങ്ങളൊക്കെ വിളിച്ചുപറയാൻ തുടങ്ങി. അതു് കേട്ടതോടെ ആ ഭക്തന്റെ ബന്ധുക്കളും സ്നേഹിതന്മാരുമായി അവിടെ ഇരുന്നിരുന്ന ചിലർ ശുണ്ഠിയെടുത്തു് ആ കുടിയനെ ഇപ്പോൾതന്നെ തല്ലി ശരിപ്പെടുത്തിയേക്കാമെന്നും പറഞ്ഞു് പാഞ്ഞടുത്തു. അതു കണ്ടിട്ടു് ലാട്ടുമഹാരാജ് ആ ഭക്തന്മാരോടു് പറഞ്ഞു: 'ഇതു് നല്ല കൂത്തു തന്നെ ! കഷ്ടം, കഷ്ടം ! ഈ മനുഷ്യൻ കള്ളു് വയററിലാക്കിയിട്ടാണു് തലയ്ക്കു് ലക്കു് തെററി ഈ തോന്ന്യാസങ്ങളൊക്കെ വിളിച്ചു പറഞ്ഞതു്. പക്ഷെ നിങ്ങളോ, മഹാമോശം, കള്ളു് അകത്താക്കാതെതന്നെ ഇങ്ങനെ വിറളി പിടിച്ചു് അയാളെ അതേ ഭാഷയിൽ പുലഭ്യം പറയാൻ തുടങ്ങിയാൽ!! ഇതിലിപ്പൊ ആരാണു് ആദ്യം അടങ്ങേണ്ടതെന്നൊന്നു് പറയൂ. ഇയാളെ നിങ്ങൾക്കിനി തല്ലിച്ചതയ്ക്കണം പോലും. കള്ളുതന്നെ ഇവനെ ഒരു മാതിരി നശിപ്പിച്ചില്ലാതാക്കിയിരിക്കയാണു്; ഇനി ഈ ചെകിട്ടത്തു് രണ്ടെണ്ണംകൊടുത്താൽ ഓഹ്, രണ്ടു് പൊട്ടിക്കാൻ കഴിഞ്ഞല്ലൊ എന്നു് സമാധാനിക്കാറാവും അല്ലേ ? നല്ല ഒന്നാംതരം പെട പൊതിരെ കിട്ടിയിട്ടു ഇപ്പോത്തന്നെ ചത്തപോലെയാണു്. ഇനി നിങ്ങളുടെ കൈയ്യിന്റെ തരിപ്പു് തീക്കാൻവേണ്ടി രണ്ടുംകൂടി പൊട്ടിക്കണോ ?'

ലാട്ടുമഹാരാജ് സന്ന്യസിക്കുന്നതിനു മുമ്പുംപിമ്പും ഒരേപോലെ സ്ത്രീകളുടെ സംസർഗ്ഗം കഴിവതും കൂടാതെ കഴിക്കാൻ വളരെയധികം ശ്രദ്ധിച്ചിരുന്നു. ബലരാമമന്ദിരത്തിൽവെച്ചു് ഒരൊററ ഭക്തസ്ത്രീയോടുപോലും ഒരക്ഷരം മിണ്ടാൻതന്നെ അദ്ദേഹം കൂട്ടാക്കിയിരുന്നില്ല. കാശിയിൽ പക്ഷെ ഈ നിയമത്തിനു് അയവു കണ്ടിരുന്നു. ഒരു ദിവസം ഒരു ഭക്ത (അവർ ശ്രീമാതൃദേവിയുടെ സേവികയുമായിരുന്നു.) ബലരാമമന്ദിരത്തിൽ ലാട്ടുമഹാരാജിന്റെ അടുത്തേയ്ക്കു് ചെന്നു. എന്നിട്ടു് അദ്ദേഹത്തോടു് ശ്രീ ഗുരുമഹാരാജിനെപ്പററിയുള്ള കഥകൾ പറഞ്ഞു കൊടുക്കാൻ അപേക്ഷിച്ചു. ലാട്ടുമഹാരാജ് അവരോടു് പറഞ്ഞു: 'ഏയ്, സാധിക്കില്ല. ഉള്ളിലേയ്ക്കു് പൊയ്ക്കോളൂ, അവിടെ ശ്രീമാതൃദേവിയുടെ അടുത്തുചെന്നു് ഗുരുദേവന്റെ കഥകൾ പറഞ്ഞുതരാൻ ആവശ്യപ്പെട്ടോളൂ.' ആ ഭക്തയ്ക്കു് വലിയ സങ്കടമായി. അവർ പറഞ്ഞു: 'അങ്ങയുടെ മുഖത്തുനിന്നുതന്നെ കേൾക്കാൻ കൊതിച്ചുവന്നതല്ലേ ഞാൻ, അവിടുന്നെന്തെങ്കിലും കുറച്ചു് പറഞ്ഞുതരൂ.' ലാട്ടുമഹാരാജ് പിന്നേയും പറഞ്ഞു: 'അമ്മയുടെ അടുത്തേയ്ക്കു് ചെല്ലൂ. അമ്മ നിങ്ങളുടെ മോഹം സാധിച്ചുതരും.' ഇതു് പറഞ്ഞിട്ടും ആ സ്ത്രീ ഇരുന്നിടത്തുനിന്നും അനങ്ങിയില്ല. അപ്പോൾ വലിയ ഗൗരവസ്വരത്തിൽ പിന്നേയും ആ സ്ത്രീയോടു് മാതൃദേവിയുടെ അടുത്തേയ്ക്കു് ചെല്ലാൻ ലാട്ടുമഹാരാജ് പറഞ്ഞു. എന്നിട്ടും ആ സ്ത്രീക്കു് ഒരു കുലുക്കവുമില്ല. ഒന്നാലോചിച്ചു നോക്കൂ – ലാട്ടുമഹാരാജ്, വ്യക്തമായ സ്വരത്തിൽ മൂന്നു പ്രാവശ്യം എഴുന്നേററു് പോകാൻ പറഞ്ഞിട്ടും ആ സ്ത്രീ അവിടെനിന്നെണീക്കാൻ വിസമ്മതിച്ചു എന്നു പറഞ്ഞാൽ! അപ്പോൾ ലാട്ടുമഹാരാജ് അവരോടു് പറഞ്ഞു: 'നിങ്ങളെന്തൊരുതരം ഭക്തയാണപ്പാ! ഇതു് നല്ല പൂരം! മൂന്നു പ്രാവശ്യം ഞാൻ നല്ല ഭാഷയിൽ പറഞ്ഞില്ലെ നിങ്ങളോടു് ഇവിടെനിന്നു് എണീററു് പോവാൻ ? എന്നിട്ടെന്താ യാതൊരു കൂസലുംകൂടാതെ അവിടെ ചടഞ്ഞിരിക്കുന്നതു്? എഴുന്നേററുപോകൂ അവിടുന്നു്, ചെല്ലൂ വേഗം അമ്മയുടെ അടുത്തേയ്ക്കു്.' അപ്പോൾ ആ സ്ത്രീ വിഷണ്ണതയോടുകൂടി പറഞ്ഞു: 'ശ്രീ ഗുരുമഹാരാജിന്റെ കഥകേൾക്കാൻ വേണ്ടി ശരത്മഹാരാജാണു് എന്നെ അങ്ങയുടെ അടുത്തേയ്ക്കു് അയച്ചതു്. എന്നിട്ടു് അങ്ങെന്താ ഒന്നും പറഞ്ഞുതരാത്തതു് ? ഞാനിത്രമാത്രം

അധഃപതിച്ചവളാണോ?' ലാട്ടുമഹാരാജ് എന്താണ് ധരിച്ചതെന്നു് മനസ്സിലായില്ല. അദ്ദേഹം പെട്ടെന്നു് ആ സ്ത്രീയോടായി പറഞ്ഞു: 'ശരോട് നിങ്ങളെ എന്തുകൊണ്ടാണ് ഇങ്ങോട്ടയച്ചതെന്നു് എനിക്കു് മനസ്സിലായില്ലല്ലൊ. ഞാൻ ചെന്നു് ബ്രഹ്മാനന്ദസ്വാമിയോടു് പറയട്ടെ സകലതും. അദ്ദേഹം കല്പിച്ചാൽ ഞാൻ നിങ്ങളെ ഗുരുദേവന്റെ കഥകൾ കേൾപ്പിച്ചു തരാം. കല്പന കിട്ടിയില്ലെങ്കിലോ ഒററ അക്ഷരം ഞാൻ മിണ്ടില്ല, ഇപ്പൊത്തന്നെ പറഞ്ഞേക്കാം.'

അടുത്തുതന്നെ ഇരുന്നിരുന്ന ഈ ഗ്രന്ഥകാരന്റെ നേരെതിരിഞ്ഞു് അദ്ദേഹം വിളിച്ചു: 'നടക്കെടോ! ഞാൻ രാഖാലിന്റെ അടുത്തൊന്നു് പോയി നോക്കട്ടെ! ഇവരിവിടെ ഇരിക്കട്ടെ അത്രയുംനേരം.' ഞങ്ങൾ രാഖാൽമഹാരാജിന്റെ മുറിയിലേയ്ക്കു് കടന്നതും അദ്ദേഹം ചോദിച്ചു: 'ങ് ഏ, ഇതെന്താ ലാട്ടു? ഇന്നെന്താ ഞാൻ വിളിക്കാതെതന്നെ വന്നിരിക്കുന്നതു്? അല്ലെങ്കിൽ ചിലപ്പോൾ വിളിച്ചാലുംകൂടി അനങ്ങണതു് കാണാറില്ലല്ലൊ.'

ലാട്ടുമഹാരാജ്: ഇതു് കണ്ടില്ലെ, രാജാ? ആ സ്ത്രീ ഞാനിരിക്കുന്നേടത്തു് വന്നു കയറിയിട്ടു സൈ്വരംകെടുത്തിയിട്ടു് യാതൊരു ശരണവുമില്ല. എത്ര പ്രാവശ്യം ഞാൻ പറഞ്ഞുന്നോ അവിടുന്നൊന്നു് എണീററു് അമ്മയുടെ അടുത്തേയ്ക്കു് പോവാൻ. ആ സ്ത്രീക്കൊരു കുലുക്കം വേണ്ടെ? ആ ഒരു ഇരിപ്പു്. ഒടുക്കം പൊറുതി മുട്ടി ഞാൻ തന്നെ എണീററു് നിങ്ങളുടെ അടുത്തേയ്ക്കു് വന്നതാണ്.

അപ്പോഴേയ്ക്കും ആ സ്ത്രീയും രാഖാൽമഹാരാജിന്റെ അടുത്തുവന്നു് നിലയുറപ്പിച്ചു കഴിഞ്ഞിരുന്നു. അതു കണ്ടിട്ടു് രാഖാൽമഹാരാജ് അവരോടു് പറഞ്ഞു: 'അവിടെ ലാട്ടു ഇരിക്കുന്നേടത്തേയ്ക്കു കയറിച്ചെന്നു, അല്ലെ? അതെന്തിനാതു്? ശരത് പറഞ്ഞയച്ചതാണ്, അല്ലെ? ശരത് പറഞ്ഞു എന്നും പറഞ്ഞു് ഇയാളെ ഇങ്ങനെ ഇട്ടു് വെറുതെ വിറളിപിടിപ്പിക്കുന്നതിന്റെ ആവശ്യം? അങ്ങനെ ചെയ്താൽ അതു് നിങ്ങളെത്തന്നെയാണ് തിരിച്ചടിക്കുക, നിങ്ങൾക്കതുകൊണ്ടു് വലിയ ദോഷമുണ്ടാകും എന്നു മാത്രം.' അതിൽപിന്നെ ആ സ്ത്രീ ബലരാമമന്ദിരത്തിലേയ്ക്കു് കാലെടുത്തു് കുത്തിയിട്ടില്ല, ലാട്ടുമഹാരാജിന്റെ മുമ്പിലും പോയിട്ടില്ല. ഈ സംഭവത്തിനുശേഷം പരമഹംസദേവന്റെ ശിഷ്യന്മാരിൽ ചിലർ ലാട്ടുമഹാരാജിനെ സ്ത്രീവിദ്വേഷി എന്നു് വിളിക്കാറുണ്ടു്! പക്ഷെ അതു് ശരിയല്ല, അദ്ദേഹമൊരിക്കലും സ്ത്രീവിദ്വേഷിയായിരുന്നില്ല; ആദ്യമൊന്നും സ്ത്രീകളുമായി അത്ര അടുത്തു് ഇടപെടാൻ പോയിരുന്നില്ലെന്നു മാത്രം. സ്ത്രീകളോടു് അദ്ദേഹത്തിനു് അങ്ങേ അററത്തെ കനിവായിരുന്നു. രണ്ടുനാലു് ദൃഷ്ടാന്തങ്ങൾ ഇതിനു് തെളിവായി ഇവിടെ കാണിക്കാം. ബാഗ്ബസാറിലെ ഒരു ഭക്തയോടു് അദ്ദേഹമൊരിക്കൽ പറയുകയാണ്: 'നിങ്ങളൊക്കെ അമ്മയായ ഭൂമീദേവിയെപ്പോലെ എന്തും സഹിക്കുന്ന കൂട്ടരാണ്—ഭഗവാൻ അത്തരമൊരു ഗുണവിശേഷം നിങ്ങളുടെയൊക്കെ ഉള്ളിൽ കുടിയിരുത്തിയിട്ടുണ്ടു്. അതില്ലാന്നുവരട്ടെ, സ്ത്രീ എന്നൊരു വർഗ്ഗം തന്നെ ഇല്ലായിരുന്നു എന്നിരിക്കട്ടെ, എന്നാൽ കാണാമായിരുന്നു ഈ സംസാരത്തിൽ ഇല്ലാ ഇല്ലാ ഇല്ലാ എന്ന മുറവിളിയും ആവലാതിയും വേവലാതിയുംകൊണ്ടു് പുരുഷന്മാർ ഭ്രാന്തുപിടിച്ചു് എങ്ങും കിടന്നോടി നടക്കുന്നതു്. നിങ്ങൾ സ്ത്രീകളാണ് അവരെ ഒരു വിധം സംരക്ഷിച്ചുകൊണ്ടു പോരുന്നതു്.'

ബലരാമമന്ദിരത്തിൽവെച്ചു് അദ്ദേഹം ഒരു ഭക്തനോടു് പറഞ്ഞു: 'നോക്കു, സ്ത്രീകളുടെ മേൽ കൈവെച്ചു പോകരുതു്, മനസ്സിലായോ? അവരു് എന്തുമാത്രമാണ് കടിച്ചു ചവച്ചു് സഹിച്ചുപോരുന്നതെന്നു് നിങ്ങളെപ്പോലുള്ളവക്കു് വല്ലതും മനസ്സിലാവ്ണ്ണ്ടോ? നിങ്ങൾക്കു് മനസ്സിലാവ്ല്ല, എങ്ങനേയാ? ഇനി ഇതിന്റെ മീതെ നിങ്ങളുടെ വക അടിയും തൊഴിയും വലിച്ചിഴയ്ക്കലുംകൂടിയാവുമ്പൊ എന്തായിരിക്കും അവരുടെ സ്ഥിതി! അവരെങ്ങോട്ടു് ഇറങ്ങിപ്പോകമെന്നു് പറയൂ. അവർ ദേവിയുടെ അംശമാണ്. ദേവിയെ സന്തോഷിപ്പിച്ചു് നിർത്തിയില്ലെങ്കിൽ ഭഗവാൻ പ്രസാദിക്കില്ല. അവരു് സന്തോഷിച്ചാലേ നിങ്ങൾക്കും ഗുണം വരു, നിങ്ങൾക്കും മേൽഗതിയുണ്ടാകൂ. അവരുടെ കണ്ണിൽ ഒരിററു് വെള്ളം പൊടിയാൻ ഇടവരു

ത്തിയാൽ അതോടെ നിങ്ങളുടെ ഗതി കീഴ്പ്പോട്ടായി എന്നോർത്തോളൂ. നിങ്ങൾക്കറിയില്ലെ, സീതയുടെ കണ്ണുനീരല്ലെ രാവണന്റെ സർവ്വനാശത്തിനു് വഴി വെച്ചതു് ?'

ഒരിക്കലദ്ദേഹം പറയുകയാണു്: 'സ്ത്രീ ദുർബ്ബലയാണു്, ദുർബ്ബലയാണു് എന്നു് നിങ്ങളിങ്ങനെ ഉരുവിടുന്നുണ്ടല്ലൊ. സ്ത്രീ പക്ഷെ, അത്ര ദുർബ്ബലയൊന്നുമല്ല വാസ്തവത്തിൽ. അവർ മഹാമായയുടെ അംശമാണു്. അവരുടെ മായയ്ക്കു മുമ്പിൽ നിങ്ങളു് പുരുഷന്മാർക്കു് നട്ടനിവർത്തി നിൽക്കാനാവുമെന്നുതന്നെ കരുതുന്നുണ്ടോ ?'

സ്ത്രീ മായാവിനിയാണെന്ന കാര്യം വിശദീകരിച്ചുകൊണ്ടു് അദ്ദേഹം പലപ്പോഴും പറയാറുള്ളൊരു കാര്യം: 'സന്ന്യാസി വളരെ സൂക്ഷിച്ചിരിക്കണം! കാമിനിയുടെ മോഹവല അതിഭയങ്കരമായ ബന്ധനത്തിനു് കാരണമായിത്തീരും. ഇതിലെങ്ങാനും കുടുങ്ങിപ്പോയി എന്നു വരട്ടെ, കഴിഞ്ഞു, അതോടെ ഭഗവാന്റെ നേരെയുള്ള പോക്കവസാനിച്ചു. ഈ സംസാരത്തിൽത്തന്നെ അരഞ്ഞൊട്ടിക്കിടന്നു് നരകിക്കേണ്ടി വരും. സ്ത്രീയുള്ളിടത്താണു് കുഴപ്പം സകലതും. സ്ത്രീശരീരത്തിനകത്തു് ആറു് ശത്രുക്കളാണു് കിലുകിലുന്നു് കിടന്നു് തത്തിക്കളിക്കുന്നതു്. ജീവൻ അതു് കാണേണ്ട താമസം മതിമറന്നങ്ങടു് നില്പായി. ശ്രദ്ധിച്ചോളൂ, വളരെയധികം സൂക്ഷിച്ചിരുന്നോളൂ, അവരാ മായാവല ഒരു വീശലങ്ങടു് വീശിയാൽപ്പിന്നെ ഒരു ജന്തുവിനും യാതൊരു രക്ഷയുമില്ല. അവരുടെ ആ മായാക്കെണിയിൽ ജീവൻ തന്നത്താനറിയാതെ കുടുങ്ങിപ്പോവും. വേശ്യകൾ എന്തുഭംഗിയായിട്ടാണു് അണിഞ്ഞൊരുങ്ങിനില്ക്കുക ! ആരെങ്കിലും ഒരു പത്തു വാര അകലേക്കൂടി ഒന്നു് പോയാൽ മതി ഉടനെ തങ്ങളുടെ മായാവല നിവർത്തി കൊടുത്തു ഒരേറു്, അതിൽ കുടുക്കി എടുക്കാൻ. അവരുടെ ഈ മായ ഇന്ദ്രിയങ്ങളെ ആകമാനം ചഞ്ചലമാക്കിത്തീർക്കും. അവർക്കു് മോഹിനീശക്തിയുണ്ടു്. അതിനാലാണു് പുരുഷന്മാരെ വശത്താക്കാനുള്ള കെൽപ്പു് അവർക്കു് ഉണ്ടാകുന്നതു്. അതേയ് കള്ളു് കുടിച്ചാൽ ലഹരി കയറില്ലെ, അതേപോലെ സ്ത്രീകളെ കാണുമ്പോഴും ലഹരി കയറും. അതുകൊണ്ടു് അവരുടെ നേരെ നോക്കുക പോലും അരുതു്.'

സംസാരികളായ ഗൃഹസ്ഥഭക്തന്മാരേക്കാൾ കൂടുതൽ കർക്കശമായി സന്ന്യാസിമാരോടു് സ്ത്രീകളിൽനിന്നു് കഴിവതും അകന്നു നില്ക്കാൻ ലാട്ടുമഹാരാജ് ശാസിച്ചിരുന്നു. ഒരു സന്ന്യാസി വളരെ ഭക്തിയുള്ള ഒരു സ്ത്രീയുമായി അടുത്തു പെരുമാറുന്നതു കണ്ടിട്ടു് അദ്ദേഹം പറഞ്ഞു: ''നോക്കൂ, അദ്ദേഹം പറയാറുണ്ടു്, 'സ്ത്രീകളുടെ കുടുക്കിൽപ്പെട്ടിട്ടു് എത്രയെത്ര വലിയ സാധുസന്ന്യാസിമാരാണെന്നോ നശിച്ചു താറുമാറായിപ്പോയിട്ടുള്ളതു് ! ആദ്യമൊക്കെ അവരു് വലിയ ഭക്തിയും ധർമ്മവുമൊക്കെ കാണിക്കും, എന്നിട്ടൊടുവിൽ സന്ന്യാസിയുടെ സർവ്വനാശം വരുത്തിയിട്ടേ പക്ഷെ അടങ്ങൂ. അങ്ങനെ ഏഴു കടലും ചാടിക്കടന്നു് അക്കര പററാൻ കഴിഞ്ഞ സന്ന്യാസിക്കു് ഒടുക്കം പശുവിൻകുളമ്പുകൊണ്ടുണ്ടായ ഒരു കൊച്ചുകുണ്ടിൽ മുങ്ങിച്ചാകേണ്ടിവരിക എന്നു വന്നാൽ!! ഒരു സ്ത്രീ അതീവ ഭക്തിയുള്ളവൾ തന്നെ ആയിരുന്നാലും ശരി അവരുമായി കൂടുതൽ അടുപ്പത്തിൽ പെരുമാറാൻ പോകരുതു്.' എന്നു്.'' പിന്നെ ലാട്ടുമഹാരാജ് പലപ്പോഴും പറയാറുള്ള ശ്രീ ഗുരുമഹാരാജിന്റെ ചില വാചകങ്ങളാണിവ: ''ഇതു് നോക്കൂ, സർപ്പത്തെ കണ്ടാൽ ആളുകൾ സാധാരണ പറയും, 'അമ്മേ, ആ മുഖംമൂടി വെച്ചിട്ടു് വാലിങ്ങോട്ടു് കാണിച്ചു് പിടിക്കണേ' എന്നു്. അതുപോലെ യുവതിയായ പരസ്ത്രീയെ കണ്ടാലുടനെ 'അമ്മേ' എന്നു വിളിച്ചു് നമസ്കരിക്കണം, അവരുടെ മുഖത്തു് നോക്കരുതു്, പാദങ്ങളിലായിരിക്കണം ദൃഷ്ടി. അങ്ങനെ ആയാൽപ്പിന്നെ മായയിൽ മുഗ്ദ്ധനായിപ്പോകുമെന്നു് പേടിക്കുകയേ വേണ്ട. ലക്ഷ്മണൻ ഒരിക്കലും സീതാദേവിയുടെ മുഖത്തു് നോക്കിയിരുന്നില്ല, അതറിയില്ലേ? എപ്പോഴും കാലാണു് കണ്ടിരുന്നതു്.''

ഇങ്ങനെ സ്ത്രീകളെ സംബന്ധിച്ച അദ്ദേഹത്തിന്റെ നിലപാടു് ഏററവും വ്യക്തവും ദൃഢവുമായിരുന്നു. പലരും സംശയിക്കുന്നപോലെ അദ്ദേഹം സ്ത്രീവിദ്വേഷി ആയിരുന്നില്ലെങ്കിലും ഭക്തന്മാർ സ്ത്രീകളുമായി ഇടപെടുന്നതിനെക്കുറിച്ചു് വളരെ ഉറച്ച ചില അഭിപ്രായങ്ങൾ അദ്ദേഹത്തിനുണ്ടായിരുന്നു. ഒരു ദിവസം ഈ വിഷയത്തെക്കുറിച്ചു് സംസാ

രിക്കുന്നതിന്നിടയ്ക്കു് ഒരു ഭക്തൻ അദ്ദേഹത്തോടു് ചോദിച്ചു: 'മഹാരാജ്, അങ്ങു് സകലരോടും സ്ത്രീകളിൽനിന്നു് കഴിവതും അകന്നു് പെരുമാറാൻ ഉപദേശിക്കുന്നുണ്ടല്ലൊ. അങ്ങനെയാണെങ്കിൽ ഞങ്ങളു് ഗൃഹസ്ഥന്മാൎക്കു് എന്താണൊരു ഗതി? വീട്ടിൽ സ്ത്രീകളില്ലെങ്കിൽ ഞങ്ങളുടെ കാൎയ്യമാകെ കുഴപ്പത്തിലാവുമല്ലൊ.'

ലാട്ടുമഹാരാജ്: അതു കൊള്ളാം, സന്ന്യാസിയുടെ ധൎമ്മവും സംസാരിയുടെ ധർമ്മവും തമ്മിൽ കൂട്ടിക്കുഴയ്ക്കുന്നതെന്താ? സംസാരികൾക്കു് സ്ത്രീകളുടെ കൂട്ടുകെട്ടുകൊണ്ടു് യാതൊരു ദോഷവും വരാനില്ല. പക്ഷെ സന്ന്യാസിക്കുള്ള നിയമം അതികഠിനമാണ്. അദ്ദേഹം പറയാറുണ്ടു്. 'സന്ന്യാസിയെ സംബന്ധിച്ചേടത്തോളം സ്ത്രീ എന്നു പറയുന്നതു്, അതിസൌന്ദൎയ്യവതിയായൊരു യുവതിയുടെ ശരീരത്തിനു് ദുൎഗ്ഗന്ധമുള്ളതുപോലെയാണു്. ഈ ചീത്തമണം കാരണം അവളുടെ രൂപസൌന്ദൎയ്യം വ്യൎത്ഥമായ്പ്പോവുകയേയുള്ളു. സന്ന്യാസിയുടെ കണ്ണിൽ സ്ത്രീ കാളസൎപ്പമാണു്. അവരുടെ ഒരൊററ നിഃശ്വാസത്തിൽ നൂറു കണക്കിനു് കൊലകൊമ്പന്മാരായ സന്ന്യാസിമാർ അധഃപതിച്ചു് മണ്ണടിഞ്ഞുപോയിട്ടുണ്ടു്,' എന്നു്.

ഭക്തൻ: മഹാരാജ്, അയ്യയ്യോ! അങ്ങയുടെ ഈ വാക്കുകൾ കേട്ടിട്ടു് ഞങ്ങളുടെ ദേഹത്തൊക്കെ പനിപിടിച്ച പോലൊരു വിഷമം. കല്യാണം കഴിച്ചു് ഈ സംസാരത്തിൽ ഇറങ്ങിപ്പോയി എന്നൊരു കാരണത്താൽ ഞങ്ങൾക്കിനി മേൽഗതിക്കുള്ള ആശയ്ക്കേ വഴിയില്ലെന്നൊ! ഞങ്ങളുത്രമാത്രം അങ്ങട്ടു് അധഃപതിച്ചോ?

ലാട്ടുമഹാരാജ്: ശ്ശെ, അങ്ങനെയൊന്നുമല്ല, നിങ്ങളൊക്കെ ഗൃഹസ്ഥന്മാരല്ലെ? ഗൃഹസ്ഥധൎമ്മം പാലിച്ചുകൊണ്ടുതന്നെ മുമ്പോട്ടു് പൊയ്ക്കോളു; എങ്കിലേ നിങ്ങൾക്കു് ഗുണം വരൂ. നിങ്ങളോടദ്ദേഹം വിദ്യാകുടുംബം പുലൎത്തിക്കൊണ്ടുപോവാനാണു് നിൎദ്ദേശിച്ചിരിക്കുന്നതു്. ആ പ്പറഞ്ഞപടി നേരെ നടന്നോളു, അപ്പോൾ കാണാം സ്ത്രീകളുടെകൂടെ താമസിച്ചിട്ടും നിങ്ങൾക്കു് വസ്തുലാഭം കൈയ്‌വരുന്നതു്.

'ഇതെന്താണീനിയൊരു വിദ്യാകുടുംബം, മഹാരാജ്?'

''അതോ, ഏതു കുടുംബത്തിലാണോ സ്ത്രീകളും കുട്ടികളും വയസ്സന്മാരും സൎവ്വരും ഭഗവല്ലാഭത്തിനുവേണ്ടി പരിശ്രമിക്കുന്നതു് അതാണു് വിദ്യാകുടുംബം. അദ്ദേഹം പറയാറുണ്ടു്: 'ലോകത്തിൽ വിദ്യാസ്ത്രീയുമുണ്ടു്, അവിദ്യാസ്ത്രീയുമുണ്ടു്: വിദ്യാസ്ത്രീ ഒരുവനെ ഭഗവാൻെറ അടുത്തേയ്ക്കു് കൊണ്ടുപോകും, അവിദ്യാസ്ത്രീ ഭഗവാനെ വിസ്മരിപ്പിക്കും. വിദ്യാസ്ത്രീയെ പിടിച്ചോളു, അപ്പോൾ നിങ്ങളിൽ ജ്ഞാനം, ഭക്തി, പ്രേമം, വൈരാഗ്യം ഇവയൊക്കെ ഉന്തിത്തള്ളിക്കയറി വരുന്നതു കാണാം.''

'പക്ഷെ, മഹാരാജ്, ഇതെങ്ങനെ തിരിച്ചറിയാനാണു്; വിദ്യാസ്ത്രീ ഏതാണു്, അവിദ്യാസ്ത്രീ ഏതാണു് എന്നു്?'

'അടടാ! അതിപ്പൊ കേമമായി. ഏയ്, ഞാൻ പറഞ്ഞു തരാം. വിദ്യാസ്ത്രീയായുള്ളവൾക്കു് കാമം ക്രോധം ഇവയൊക്കെ തീരെ കുറവായിരിക്കും; ഉറക്കവും കുറയും. അവൾ ഭൎത്താവിൻെറ തല നേരെ നില്ക്കാൻ സഹായിക്കുന്നവളാണു്. വിദ്യാസ്ത്രീയിൽ സ്നേഹം, ദയ, ഭക്തി, ലജ്ജ എന്നീ ഗുണങ്ങൾ തിളങ്ങി പ്രകാശിക്കുന്നതു കാണാം. അവൾ സകലരേയും പരിചരിക്കും വാത്സല്യഭാവത്തിൽ. ഭൎത്താവിനു് ഈശ്വരനിൽ ഭക്തിവിശ്വാസങ്ങൾ ഉണ്ടായി വളരുന്നതിന്നുവേണ്ടി ആരുമാരുമറിയാതെ ഒളിച്ചൊളിച്ചു് പ്രാൎത്ഥിക്കും. വളരെ പിടിച്ചേ വീട്ടുചെലവുകൾ ചെയ്യുകയുള്ളു; എന്താ, അല്ലെങ്കിൽ ഭൎത്താവിനു് അതുമൂലം കഷ്ടപ്പാടിനു് ഇടയാവില്ലെ? വിദ്യാസ്ത്രീയാണെങ്കിൽ ശരിക്കും ഭൎത്താവിനു് നേരത്തിനു് നേരത്തിനു് പൂജയ്ക്കുള്ള സൎവ്വസാധനങ്ങളും തക്ക സമയത്തു് ഒരുക്കിവെച്ചു കഴിഞ്ഞിട്ടുണ്ടായിരിക്കും; വീട്ടിൽ ബ്രാഹ്മണരേയും ശ്രേഷ്ഠന്മാരായ മഹാത്മാക്കളേയും വിളിച്ചു സൽക്കരിക്കും; അതോടൊപ്പം ആരേയും അറിയിക്കാതെ ഭൎത്താവിൻെറ ശ്രേയസ്സിന്നുവേണ്ടി പ്രാൎത്ഥിക്കുകയും ചെയ്യും.'

'എൻെറീശ്വരാ, ഇത്തരമൊരു സ്ത്രീയെ കൂട്ടാളിയായിക്കിട്ടാനുള്ള ഭാഗ്യം എത്ര പേൎക്കുണ്ടാകും, മഹാരാജ്?'

'കർമ്മത്തിൽ വേണ്ടത്ര ഉശിരുള്ളവന്ന് താനേ കിട്ടിക്കോളും ഇത്തരമൊരു ഭാര്യയെ. എന്നാൽ കർമ്മമില്ലാത്തവനോ ഇവിടെക്കിടന്ന് അരിച്ചരിച്ച് നരകിക്കുകതന്നെ, നരകിക്കുക. അവരുടെ തലയിൽ അവിദ്യാസ്ത്രീ വന്നു പെട്ടും.'

'മഹാരാജ്, അവിദ്യാസ്ത്രീ ഒരാളുടെ തലയിൽ വന്ന് പെട്ടുകഴിഞ്ഞു, എന്നുവെച്ചാലൊ? എന്തു ചെയ്യും അതൊന്ന് കുടഞ്ഞുകളഞ്ഞ് സ്വതന്ത്രനാവാൻ ?'

''ഭഗവാൻെറ അടുത്ത് നിത്യനിരന്തര പ്രാർത്ഥന അറിയിക്കുകതന്നെ, അല്ലാതെന്താ! ഇങ്ങനെ പ്രാർത്ഥിക്കണം,'അല്ലയോ ഭഗവാനേ, ഞങ്ങൾക്ക് സദ്ബുദ്ധി നൽകി അനുഗ്രഹിക്കണേ. ഞങ്ങളുടെയുടെ അവിദ്യാമായയിൽ കുടുങ്ങിപ്പോകാതെ കാത്തരുളേണമേ,'എന്ന്.''

---

# ഭാഗവതധർമ്മങ്ങൾ

**സിദ്ധിനാഥാനന്ദസ്വാമി**

കൃഷ്ണായ വാസുദേവായ ദേവകീനന്ദനായ ച
നന്ദഗോപകുമാരായ ഗോവിന്ദായ നമോ നമഃ.

ഇതിഹാസപുരാണങ്ങളുടെ ലക്ഷ്യം ആഖ്യാനോപാഖ്യാനങ്ങൾ വഴിക്കും ധർമ്മചർച്ചകളിൽക്കൂടിയും തത്ത്വനിർണ്ണയംകൊണ്ടും ഉപനിഷത് തത്ത്വങ്ങളെ സുഗമവും സരസവുമാക്കി ജനങ്ങളുടെ ഇടയിൽ പ്രചരിപ്പിക്കുകയാകുന്നു. അതിന്നു പൗരാണികന്മാർ സ്വീകരിച്ചിരിക്കുന്ന രീതി, സംഗീതവും സാഹിത്യവും സംയോജിപ്പിച്ചുകൊണ്ടുള്ള ഒരു മോഹനകലാരൂപമാണ്. സപ്താഹപാരായണം തുടങ്ങിയ ഭജനഗാനമേളകളിൽക്കൂടി അതിൻെറ പ്രചാരണം സാധിക്കുന്നു. ജീവേശ്വരബന്ധം എന്ന 'സാഹിത്യ'ത്തിൻെറ ആദ്ധ്യാത്മികനിർവ്വചനത്തെ സർവ്വഥാ അന്വർത്ഥമാക്കുന്ന ഭഗവത്പരങ്ങളായ കഥകളും കീർത്തനങ്ങളുമാണ് പുരാണപുരുഷന്മാർ സ്വീകരിച്ച സാഹിത്യസമ്പ്രദായം. ഗ്രന്ഥങ്ങൾ ദുർല്ലഭങ്ങളായിരുന്ന പുരാതനകാലങ്ങളിലും ഇമ്മാതിരി ധാർമ്മിക പ്രബോധനങ്ങളുടെ പ്രചുരപ്രചാരണത്തിനായി ഒരുകൂട്ടം ആളുകൾ നിയുക്തരായിരുന്നു. പുരാണപ്രവചനമായിരുന്നു അവരുടെ കുലധർമ്മം. അവരാണ് സൂതന്മാർ. ഭാഗവതം, രാമായണം തുടങ്ങിയ വിശിഷ്ടഗ്രന്ഥങ്ങൾ പഠിച്ചും കീർത്തിച്ചും നിലനിർത്തിപ്പോന്നത് അവരാണ്. രോമഹർഷണപുത്രനും ഉഗ്രശ്രവസ്സ് എന്നു പേരാർന്നവനും ആയ സൂതനാണ് ഭാഗവതകാഥികൻ. നൈമിശാരണ്യത്തിൽ കലിമലമോചനത്തിനായി സത്രം ദീക്ഷിച്ചിരുന്ന ശൗനകാദിമഹർഷിമാരുടെ അപേക്ഷയനുസരിച്ചാണ് സൂതൻ ഭാഗവതം കീർത്തിക്കുന്നത്. വിപ്രശാപഗ്രസ്തനായ പരീക്ഷിത്തിനു വ്യാസപുത്രനായ ശ്രീശുകൻ ഗംഗാതീരത്തിൽവെച്ച് ഭാഗവതം ഉപദേശിക്കുമ്പോൾ ഉഗ്രശ്രവസ്സ് അവിടെ സന്നിഹിതനായിരുന്നു. പരീക്ഷിത് ശുകസംവാദമാണ് ശ്രീമദ്ഭാഗവതം. ഉപക്രമോപസംഹാരങ്ങൾ സൂതവാക്യങ്ങളും.

'നിത്യസത്യം ഒന്നു മാത്രം; അതിന്ന് പേരു പലതും.' എന്ന വൈദികതത്ത്വംതന്നെയാണ് ഭാഗവതത്തിൻേറയും പ്രതിപാദ്യം. സൃഷ്ടികർമ്മത്തിൽ ഏർപ്പെടുന്നതിന്ന് ആജ്ഞപ്തനായ ബ്രഹ്മാവ്, തനിക്ക് കർമ്മബന്ധനം വരാതിരിക്കാൻ ഭഗവദുപദേശം വേണമെന്നപേക്ഷിച്ചപ്പോൾ ഭഗവാനരുളിയ വാണി ഈ വേദസാരമാണ്:

അഹമേവാസമേവാഗ്രേ നാന്യദ്യത്സദസത്പരം
പശ്ചാദഹം യദേതച്ച യോഽവശിഷ്യേത സോഽസ്മ്യഹം.
[ഭാഗ. 2.9.32.]

'സൃഷ്ടിയ്ക്കു മുമ്പും സൃഷ്ടിസമയത്തും പ്രളയകാലത്തും ഞാൻ മാത്രമേ ഉള്ളൂ.' പൊരുളൊന്ന് പേർ പലത്, എന്ന വൈദികവാണിയുടെ തന്നെ മറെറാരു രൂപം. പരീക്ഷിത്തിന്ന് ശ്രീ

ശുകൻ നല്കുന്ന അവസാനത്തെ ഉപദേശമിതാണ്:

അഹം ബ്രഹ്മ പരം ധാമ ബ്രഹ്മാഹം പരമം പദം
ഏവം സമീക്ഷന്നാത്മാനമാത്മന്യാധായ നിഷ്കളേ
ദശന്തം തക്ഷകം പാദേ ലേലിഹാനം വിഷാനനൈഃ
ന ദ്രക്ഷ്യസി ശരീരം ച വിശ്വം ച പൃഥഗാത്മനഃ.

[ഭാഗ. 12.5.10-11.]

"ഞാൻ ബ്രഹ്മമാകുന്നു," എന്ന് ദൃഢമായി ഉറച്ച് മനസ്സ് ആ ബ്രഹ്മത്തിൽ സ്ഥിരമാക്കിയാൽ വിഷം മുത്തുകടിക്കുന്ന തക്ഷകനേയും കടിയേല്ക്കുന്ന ശരീരത്തേയും പ്രപഞ്ചത്തേയും ആത്മഭിന്നമായി കാണുകയില്ല." അതിനു പരീക്ഷിത്തിന്റെ മറുപടി, 'പ്രവിഷ്ടോ ബ്രഹ്മ നിർവ്വാണമഭയം ദർശിതം ത്വയാ', 'ശ്രീഗുരോ, അവിടുന്ന് കരുണാപുരസ്സരം കാണിച്ചുതന്ന അഭയപ്രദമായ ബ്രഹ്മാനന്ദത്തിൽ ഞാൻ പ്രവേശിച്ചിരിക്കുന്നു.' എന്നാണ്. ഭാഗവതത്തിലെ ഉപസംഹാരവും അതേ ബ്രഹ്മസത്യതയും ജഗന്മിഥ്യാത്വവുംതന്നെ.

പുരാണവക്താവായ സൂതന്റെ ഉപസംഹാരവാക്യങ്ങളിൽ ഇങ്ങനെ കാണാം:

അത്ര സങ്കീർത്തിതഃ സാക്ഷാത്സർവ്വപാപഹരോ ഹരിഃ
നാരായണോ ഹൃഷീകേശോ ഭഗവാൻസാത്വതാംപതിഃ.
അത്ര ബ്രഹ്മ പരം ഗുഹ്യം ജഗതഃപ്രഭവാപ്യയം
ജ്ഞാനം ചതദുപാഖ്യാനം പ്രോക്തംവിജ്ഞാനസംയുതം

[ഭാഗ. 12.12. 3-4.]

സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്ക് അധിഷ്ഠാനഭൂതനും സർവ്വപാപഹരനും ആയ ശ്രീനാരായണനെന്ന പരബ്രഹ്മവും ആ പരംപൊരുളിന്റെ സാക്ഷാത്കാരവും അതു സാധിക്കാനുള്ള ഉപായങ്ങളുമാണ് ഈ പുരാണതിലകത്തിൽ പ്രസ്താവിച്ചിട്ടുള്ളത്. ഇപ്രകാരം ശ്രീമദ്ഭാഗവതത്തിന്റെ പ്രതിപാദ്യം വേദവേദ്യനായ പരംപൊരുൾതന്നെ. വേദാർത്ഥവിസ്തരണമാണ് ഭാഗവതത്തിന്റെ ലക്ഷ്യം. കാരണം, അഭയപദമായ ബ്രഹ്മജ്ഞാനംകൊണ്ടു മാത്രമേ മരണഭയവും സംസാരക്ലേശങ്ങളും നിശ്ശേഷം നശിക്കുകയുള്ളൂ. പരീക്ഷിത്തിന്റെ അപേക്ഷയും ആവശ്യവുംഅതായിരുന്നുവല്ലോ.

ജീവിതം ആഹാരവിഹാരങ്ങൾകൊണ്ടു സംതൃപ്തമായിരിക്കുന്ന കാലത്തോളം ഗഹനങ്ങളായ തത്ത്വങ്ങളിൽ താല്പര്യം തോന്നുകയില്ല. മനസ്സിനേയും ജീവിതത്തെയും മഥിക്കുന്ന ചുററുപാടുകളും അനുഭവങ്ങളും ഉണ്ടാകുമ്പോൾ മാത്രമേ കണ്ണു തെളിയൂ; ജീവിതത്തിന്റെ അർത്ഥത്തേയും ലക്ഷ്യത്തേയും കുറിച്ച് ആലോചിക്കൂ. ആപത്തുകളാണ് പലപ്പോഴും അതിനു തുണയ്ക്കുന്ന സുഹൃത്തുക്കൾ. ഇഷ്ടവിയോഗം, അനിഷ്ടപ്രാപ്തി, രോഗം, മരണം, അത്യാഹിതങ്ങൾ തുടങ്ങിയ അവസരങ്ങളാണ് മനുഷ്യനെ തത്ത്വാന്വേഷിയാക്കുന്നത്. പരീക്ഷിത്തിനു അതിനുള്ള സാഹചര്യം ഒരുക്കിക്കൊടുത്തതു വിപ്രശാപമാണ്. മനുഷ്യനു ജരാരോഗമരണങ്ങൾ ഇല്ലായിരുന്നെങ്കിൽ ഈശ്വരനെ തേടുമോ എന്ന കാര്യം സംശയമാകുന്നു. ദേവന്മാർ അസുരന്മാരുടെ ആക്രമണംകൊണ്ടു നിസ്സഹായരാകുമ്പോൾ മാത്രമേ ഭഗവാനെ ശരണം പ്രാപിക്കാറുള്ളൂ. അസുരന്മാരാവട്ടെ, തങ്ങളുടെ ക്രൂരകൃത്യങ്ങൾക്ക് കരുത്തുകൂട്ടാൻ വേണ്ട വരം നേടാൻ മാത്രമാണ് ഈശ്വരനെ പ്രസാദിപ്പിക്കാൻ യത്നിക്കാറുള്ളത്. സാധാരണനിലയിൽ അസുരന്മാർക്കോ ദേവന്മാർക്കോ ഈശ്വരന്റെ ആവശ്യം തോന്നാറില്ല. മനുഷ്യന്റെ നിലയും ഏറെക്കുറെ അതുതന്നെയാണ്. പക്ഷേ ഭഗവാൻതന്നെ കനിഞ്ഞു മനുഷ്യനു ഈശ്വരസഹായംകൂടാതെ ജീവിതം അസാദ്ധ്യമാക്കിത്തീർക്കുന്ന ചില ചുററുപാടുകൾ ഉണ്ടാക്കിവെച്ചിട്ടുണ്ട്. പുരുഷപ്രയത്നം ഫലപ്രദമല്ലാതെ വരുമ്പോൾ ഈശ്വരനെ തേടുന്നു. അഹംകാരത്തിലെ 'കാരം' തകരുമ്പോൾ അഹംബോധം തെളിയുന്നു. 'മരിച്ചുകൊണ്ടിരിക്കുന്ന മനുഷ്യന്റെ കർത്തവ്യം എന്താണ്?' എന്നായിരുന്നു പരീക്ഷിത്തിന്റെ ചോദ്യം. അതിനുത്തരം, 'നിരന്തരം ശ്രീഹരിയെ സ്മരിക്കണം, നിനയ്ക്കണം, കീർത്തിക്കണം.' എന്നാണ് ശ്രീശുകൻ അരുളിയതു. പരീക്ഷിത്തിന്റെ നിരന്തരചിന്തനമാണ് ശ്രീമദ്ഭാഗവതം. സകല മനുഷ്യരും മരിച്ചുകൊണ്ടിരിക്കുന്നവരാകയാൽ നമ്മുടേയും കർത്തവ്യം അതുതന്നെ, ഹരിസ്മരണംതന്നെ. 'ഹരിസ്മൃതിഃ സർവ്വവിപദ്വിമോക്ഷിണീ.' അതിനു സുലഭമായ മാർഗ്ഗം ഭാഗവതാദിശാസ്ത്രങ്ങളുടെ ശ്രവണകീർത്തനങ്ങളാകുന്നു. ഏകമായ ആത്മവസ്തുവിനെ പ്രതിപാദിക്കുകയാണ് വേദങ്ങളുടേയും വേദാർത്ഥോപബൃംഹണമായ ഭാഗവതത്തിന്റേയും ലക്ഷ്യമെന്നു പറ

യുകയുണ്ടായി. ആ സത്യവസ്തുവിനു് പുരാണ കത്താവു് കൊടുത്തിരിക്കുന്ന പേർ 'ആശ്രയം' എന്നാകുന്നു. ആ ആശ്രയത്തെ വെളിവാക്കുന്നതിനായി സഗ്ഗം, വിസഗ്ഗം തുടങ്ങി ഒമ്പതുതരം ഭഗവല്ലീലകളെ ഭാഗവതം വണ്ണിക്കുന്നു. അവയുടെ എല്ലാം ഉദ്ദേശം, 'ദശമസ്യ വിശുദ്ധ്യത്ഥം നവാനാമിഹ വണ്ണനം'പത്താമത്തേതായആശ്രയത്തെ പ്രാപിക്കുന്നതിനുവേണ്ട മനഃശുദ്ധി നേടിത്തരലാണു്. ആശ്രയത്തിനു തൊട്ടുമുമ്പു് വരുന്നതു് മുക്തിയാകുന്നു; മുക്തിയിൽക്കൂടിയാണല്ലോ ആശ്രയത്തിലെത്തുന്നതു്. ആ മുക്തിയാണു് ഏകാദശസ്കന്ധത്തിലെ പ്രതിപാദ്യം. മുക്തിക്കു് മുഖ്യോപായമായി ഭാഗവതം നിർദ്ദേശിക്കുന്നതു് ഭക്തിയാകുന്നു. ജ്ഞാനത്തിനും സമാനസ്ഥാനം നല്കുന്നുണ്ടു്. യോഗത്തിനും കമ്മത്തിനും യഥാഹ്മായ സ്ഥാനം അനുവദിക്കുന്നുമുണ്ടു്.

ശ്രീമദ്ഭാഗവതത്തിലെ മകുടമാണിക്യമാണു് ഏകാദശസ്കന്ധം. അതിൽ ആകെയുള്ള മുപ്പത്തിയൊന്നു് അദ്ധ്യായങ്ങളിൽ 23 അദ്ധ്യായങ്ങരം ശ്രീഭഗവാൻ ഉദ്ധവനു് ആത്മതത്തോപദേശം ചെയ്യുന്നതാണു്. ഭാരതത്തിൽ പാത്ഥസാരഥി പാത്ഥനെ നിമിത്തമാക്കിക്കൊണ്ടു് ഭഗവദ്ഗീത ഉപദേശിക്കുന്നതുപോലെ, ഇവിടെ ഉദ്ധവനെ നിമിത്തമാക്കി ശ്രീഭഗവാൻ അരുളുന്ന മറെറാരു ഭഗവദ്ഗീതയാണു് നമുക്കു ലഭിക്കുന്നതു്. ഗീത, അജ്ജുനവിഷാദയോഗത്തോടെയാണു് ആരംഭിക്കുന്നതു്. ഏകാദശസ്കന്ധവും ഒരു വിഷാദയോഗത്തിൻെറ ചുററുപാടുകളോടെതന്നെ തുടങ്ങുന്നു. കൗരവപാണ്ഡവസേനകളുടെ സംഹാരമായിരുന്നു അജ്ജുനവിഷാദത്തിനു കാരണം. ഇവിടെ വിപ്രശാപം മൂലം യദുകുലത്തിനു് വരാൻ പോകുന്ന വിനാശമാണു് പശ്ചാത്തലം. ഭാഗവതം ആരംഭിച്ചതു് ഒരു ശാപകഥയോടെയാണു്; ഏകാദശത്തിൽ ഇതാ വീണ്ടും ഒരു ശാപകഥ. ശപിക്കുന്ന ഋഷികളും അതു വിവരിക്കുന്ന കവികളും, ഈ വാഗ്വജ്രത്തെ എന്തിനു വേണ്ടിയാണുപയോഗിക്കുന്നതു്? ശാപപ്രയോക്താക്കരം മഹഷിമാരാണു്, ശമധനന്മാരാണു്, ദിവ്യശക്തിസമ്പന്നരാണു്. സാധാരണക്കാരുടെ ശാപത്തിനു് ശക്തിയില്ലല്ലോ. ജിതേന്ദ്രിയന്മാരും തപോധനന്മാരുമായ മാമുനിമാർ ഈവിധം ശാപം പൊഴിക്കാൻ എന്താണു കാരണം? പെട്ടെന്നുണ്ടാകുന്ന ക്ഷോഭംകൊണ്ടു് ആത്മനിയന്ത്രണം വിട്ടു്, അവർ ശപിക്കുകയാണോ അതോ ബോധപൂവ്വം അപ്രകാരം ചെയ്യുകയാണോ? രണ്ടു തരത്തിലുള്ള ശാപങ്ങളും കാണുന്നുണ്ടു്. ശപിക്കുന്നതിനുതന്നെ ചില ചടങ്ങുകളും കാണാം. പരീക്ഷിത്തിനെ ശപിച്ച ശമീകപുത്രൻ ശൃംഗി 'കൗശിക്യാപ ഉപസ്പൃശ്യ വാഗ്വജ്രം വിസസജ്ജ ഹ.' കൗശികീനദിയിലിറങ്ങി കാലും മുഖവും കഴുകി ദേഹശുദ്ധിവരുത്തിയിട്ടാണു് വാഗ്വജ്രം വിസജ്ജിക്കുന്നതു്. ഇങ്ങനെ ഒരു ചിട്ട വെച്ചിരിക്കുന്നതുകൊണ്ടു് ശാപദാതാവിനു് വീണ്ടുവിചാരത്തിനു് അല്പം സമയം കിട്ടും. സമയം കിട്ടിയാലും അധികമാരും പിന്മാററില്ല. ക്ഷോഭവിവശരായിട്ടോ ബോധപൂവ്വമോ എങ്ങനെയായാലും ശാപദാതാക്കരം സ്വപ്രയോജനത്തിനു വേണ്ടിയല്ല അങ്ങനെ ചെയ്യുന്നതു്. ലോകരക്ഷാകരനായ ഈശ്വരൻ തൻെറ ധമ്മസ്ഥാപനലീലയ്ക്കു് അവരെ ഉപകരണങ്ങളാക്കുകയത്രെ ചെയ്യുന്നതു്. കാരണം, ആ മുനിമാരുടെ ഉള്ളിൽ പഴയ വ്യക്തികളില്ല; അന്തര്യാമിയായ സവ്വേശ്വരൻെറ ഉപകരണമായി അവർ പ്രവത്തിക്കുന്നുവെന്നേ ഉള്ളൂ. അതിനാൽ ശപിക്കുന്ന ഋഷികരം അധികമൊന്നും പശ്ചാത്തപിക്കുന്നതായി കാണാറില്ല. കോപം വന്നു് സ്വാത്ഥത്തിനായി ശപിക്കുകയാണെങ്കിൽ കോപം ശമിക്കുമ്പോരം പശ്ചാത്താപം തോന്നേണ്ടതാണു്. അങ്ങനെ കാണുന്നില്ല; കാരണം, അവക്കറിയാം തങ്ങരം ഈശ്വരോപകരണങ്ങരം മാത്രമാണു് എന്നു്. ദുഷ്ടശിക്ഷയ്ക്കും ധമ്മരക്ഷയ്ക്കും വേണ്ടിയാണു് ശാപങ്ങരം ഉപയോഗിക്കാറുള്ളതു്. അതുകൊണ്ടു് ലോകത്തിനും ശാപമേല്ക്കുന്നവക്കും നന്മയാണു് ഉണ്ടാവാറുള്ളതും. ശൃംഗിയുടെ ശാപംകൊണ്ടു് പരീക്ഷിത്തിനു് ഏഴുനാരംകൊണ്ടു് മുക്തി കിട്ടി; നമുക്കു് ഭാഗവതവും ലഭിച്ചു. ആ ശാപമില്ലായിരുന്നെങ്കിൽ പരീക്ഷിത്തിനു് എത്ര ജന്മം വേണ്ടിവരുമായിരുന്നു മോക്ഷം പ്രാപിക്കാൻ എന്നു പറയാനാവില്ല. ശാപത്തിനിരയാകുന്നവരുടെ കമ്മത്തെ ത്വരിപ്പിച്ചു് ഈശ്വരപാദത്തിൽ എത്തിക്കുന്നതായിട്ടാണു് മിക്ക ശാപങ്ങളിലും കാണുന്നതു്. മഹഷിമാരാരെ

കിലും ശപിക്കം; ആ ശാപം സഫലമാക്കാൻ അവതാരപുരുഷന്മാരാരെങ്കിലും വരും; അവക്ക മോക്ഷവും നല്ലം. വൈകുണ്ഠത്തിലെ പാഷ ദന്മാരായ ജയവിജയന്മാക്ക് സനകാദികരം നല്കിയ ശാപമാണ്, വരാഹാവതാരം, നൃസിംഹാവതാരം, രാമാവതാരം, കൃഷ്ണാവതാരം ഈ അവതാരങ്ങരംക്കൊക്കെ കളമൊരുക്കിയതു്.

പുരാണകത്താക്കരം ഈവക ശാപങ്ങളെ ജനങ്ങരംക്ക വിവേകവൈരാഗ്യങ്ങരം ഉളവാക്കാനുള്ള അവസരങ്ങളായി ഉപയോഗിക്കുന്നു. അദ്ധ്യാത്മശാസ്ത്രങ്ങളുടെ പ്രയോജനം അതാണു താനും. 'വിവേകവിജ്ഞാനവിവൃദ്ധയേ നൃണാം വചോ വിഭൂതീഃ' മനുക്കളുടേയും മന്നവന്മാരുടേയും എല്ലാം കഥകരം ഭാഗവതത്തിൽ വണ്ണിച്ചതു്, ജനങ്ങളെ ലൗകികജീവിതത്തിൻെറ നശ്വരത ബോധിപ്പിച്ച് അവരെ ഈശ്വര ഭജനത്തിനു് പ്രേരിപ്പിക്കുന്നതിനുവേണ്ടിയാകുന്നു എന്നു് ഭാഗവതകാരൻ ആ ലക്ഷ്യം വ്യക്തമായി പ്രതിപാദിക്കുന്നുണ്ടുതാനും.

ഏകാദശത്തിലെ ശാപകഥനവും അതേ ഉദ്ദേശത്തോടുകൂടിയാകുന്നു. ശപ്തരായ യദുകുമാരന്മാക്ക് സദ്യോമുക്തിയും നമുക്ക് വസുദേവ നാരദസംവാദരൂപമായ ഭാഗവതധമ്മങ്ങളും ഭഗവദുദ്ധവസംവാദരൂപമായ ഭഗവദ്ഗീതയും ലഭിക്കുന്നു. കുരുക്ഷേത്രയുദ്ധത്തിൽ പരസൈനികായുസ്സ് ഭഗവാൻ സ്വകടാക്ഷത്താൽ അപഹരിച്ച് അവക്കെല്ലാം മുക്തി നല്കി. ഭൂഭാരം ഒട്ടുമുക്കാലും തീൻു. പക്ഷേ അല്പം ബാക്കിയുണ്ടു്. തൻെറ ലീലാസഹചരന്മാരായ യാദവന്മാർ ഇനിയും ബലശാലികളായി വത്തിക്കുന്നു. താൻ പോയശേഷം അവർ ഇവിടെ തുടന്നാൽ അവക്കും ക്ലേശം, ഒരുപക്ഷേ ലോകത്തിനും ആപത്തു്. ശ്രീകൃഷ്ണൻെറ സ്വജനങ്ങളായിരുന്നവർ ഭഗവാനെ പിരിഞ്ഞെങ്ങനെ ജീവിക്കും ? ഭഗവാൻെറ നിയന്ത്രണം വിട്ടാൽ അവർതന്നെ ഐശ്വയ്യമദമത്തരായി ലോകോപദ്രവകാരികളായിത്തീന്നെങ്കിലോ ? താൻ പോകുംമുമ്പ് അവക്കും മുക്തി നല്കണമെന്നു് ഭഗവാൻ നിശ്ചയിച്ചു. ശ്രീരാമാവതാരത്തിലും ഇമ്മാതിരി ഒരു സവ്വമുക്തിദാനം ഉണ്ടു്. തന്നെ കണ്ടുകൊണ്ടു ദേഹം ഉപേക്ഷിക്കാൻ യാദവന്മാക്ക് ഒരവസരം ഉണ്ടാക്കുകയായിരുന്നു ഈ ശാപംകൊണ്ടു് എന്നു വേണം കരുതാൻ. പിന്നെ, എത്ര ഉയന്ന നിലയിലുള്ളവക്കും ഇഹലോകത്തിൽ സ്ഥിരസുഖം സാദ്ധ്യമല്ല എന്നുള്ളതു് വ്യക്തമാക്കുകയും വേണമല്ലൊ.

ത്രിലോകമനോരമമായ സ്വമൂത്തിയാൽ ധ്യാനിക്കുന്നവരുടെ ചിത്തത്തേയും ഗീതാദി അരുളപ്പാടുകരംകൊണ്ടു് അവയെ മനനം ചെയ്യുന്നവരുടെ മനസ്സിനേയും തന്നിലേയ്ക്കു് ആകഷിക്കുകയും, സ്വചരിതങ്ങളും ലീലകളും കീർത്തിക്കാൻ വ്യാസാദികരംക്കു് ആന്തരപ്രേരണ നല്കി ആ വാങ്മയമൂത്തികളിൽക്കൂടി ഭാവി ലോകം സംസാരമോചനം നേടിക്കൊള്ളും എന്നു് സങ്കല്പിക്കുകയും, ചെയ്തുകൊണ്ടു് ശ്രീഭഗവാൻ തൻെറ അവതാരലീല അവസാനിപ്പിക്കുവാൻ തീച്ചയാക്കി.

ബിഭ്രദ്വപുഃ സകലസുന്ദരസന്നിവേശം
കമ്മാചരൻ ഭുവി സുമംഗളമാപ്തകാമഃ
ആസ്ഥായ ധാമ രമമാണ ഉദാരകീത്തിഃ
സംഹത്തുമൈച്ഛത കുലം സ്ഥിതകൃത്യശേഷഃ.

(ഭാഗ. 11. 1. 10)

വിശ്വാമിത്രാദികളായ ചില മഹഷിമാർ വന്നു ഭഗവാനെ വന്ദിച്ചു. അവർ മടങ്ങിപ്പോകുമ്പോരം പിണ്ഡാരകമെന്ന തീത്ഥസ്ഥാനത്തിലെത്തി.അവിടെ കളിച്ചുകൊണ്ടിരുന്ന യദുകുമാരന്മാർ ജാംബവതീപുത്രനായ സാംബനെ ഗർഭിണീവേഷം ധരിപ്പിച്ച് മാമുനിമാരുടെ അടുക്കൽ കൊണ്ടുവന്നു നിത്തി അഭിവാദ്യം ചെയ്തശേഷം, അവരം പ്രസവിച്ചുണ്ടാകുന്ന കുട്ടി ആണോ പെണ്ണോ എന്തായിരിക്കുമെന്നു് ചോദിച്ചു. യാദവന്മാരുടെ അവിനയം കണ്ടു കോപം പൂണ്ട മഹഷിമാർ പറഞ്ഞു,'ജനയിഷ്യതി വോ മന്ദാ മുസലം കുലനാശനം','മൂഢന്മാരെ, ഇവരം പെററുണ്ടാകുന്നതു് നിങ്ങളുടെ കുലനാശത്തിനു് കാരണമായിത്തീരുന്ന ഒരിരുമ്പുലക്കയായിരിക്കും.' മഹഷിമാർ പോയി. ഉണ്ണികരംക്കു ഭയമായി. വേഷം അഴിച്ചു. അതാ ഒരിരുമ്പുലക്ക ! അവർ ഉഗ്രസേനനോടു പറഞ്ഞു. രാകിപ്പൊടിച്ച് കടലിൽ കലക്കാൻ ഉഗ്രസേനൻ ആജ്ഞ നല്കി. അവരങ്ങനെ ചെയ്തു. കൃഷ്ണനോടു് ആരുമൊന്നും പറഞ്ഞില്ല; സവ്വജ്ഞൻ അറിഞ്ഞതായിട്ടൊട്ടു ഭാവിക്കുകയോ കുലനാശത്തെ തടയാൻ മാഗ്ഗമാലോചിക്കുകയോ ചെയ്തില്ല.

യദുകുമാരന്മാരെ ശപിച്ച ഋഷിമാരുടെ കൂട്ടത്തിൽ നാരദമഹർഷിയും ഉണ്ടായിരുന്നു. മഹർഷിക്കു മനസ്സിലായി ശ്രീകൃഷ്ണൻ തന്റെ മാനവലീല അവസാനിപ്പിക്കാൻ തീർച്ചയാക്കിയിരിക്കുന്നുവെന്നു്. തനിക്കേപ്പെട്ട ദക്ഷശാപത്തേയും കാലകന്യാശാപത്തേയും അകററിനിർത്തിക്കൊണ്ടു് നാരദൻ കുറെ നാൾ ദ്വാരകയിൽ താമസമാക്കി, കൃഷ്ണോപാസനലാലസനായിട്ടു്.

കോ നു രാജന്നിന്ദ്രിയവാൻ മുകുന്ദചരണാംബുജം
ന ഭജേത് സർവ്വതോമൃത്യുരുപാസ്യമമരോത്തമൈഃ.
(ഭാഗ. 11. 2. 2)

ഇക്കഥ പറഞ്ഞിട്ടു് ശ്രീശുകൻ പരീക്ഷിത്തിനോടു ചോദിക്കുകയാണു്: 'മരണം ചുററിനും വന്നു വളഞ്ഞിരിക്കെ, ദേവന്മാർപോലും വണങ്ങിപ്പോരുന്ന മുകുന്ദപാദപദ്മം ആരു തന്നെ ഭജിക്കയില്ല ?' നാരദന്റെ സമാഗമം വസുദേവർക്കു് ഒരപൂർവ്വാവസരം നല്കി. നാരദന്റെ ദർശനംകൊണ്ടുതന്നെ താൻ തൃപ്തനാണു് എന്നിരുന്നാലും,

ബ്രഹ്മൻ തഥാപി പൃച്ഛാമോ ധർമ്മാൻ ഭാഗവതാംസ്തവ
യാൻ ശ്രുത്വാ ശ്രദ്ധയാ മർത്ത്യോ മുച്യതേ, സർവ്വതോ
[ഭാഗ. 11. 2. 7] ഭയാത്.

സർവ്വഭയനാശകമായ ഭാഗവതധർമ്മങ്ങൾ ഉപദേശിച്ചുതരണം എന്നു് വസുദേവൻ അപേക്ഷിച്ചു. ശ്രീകൃഷ്ണപിതാവു് നാരദമഹർഷിയോടു് ഭാഗവതതത്ത്വം ഉപദേശിച്ചുകൊടുക്കാൻ അപേക്ഷിക്കുന്നു. ശ്രീകൃഷ്ണനെ മകനായിട്ടല്ലാതെ സർവ്വേശ്വരനായിട്ടു് കാണാൻ വസുദേവർക്കു് വിഷമമുണ്ടു്. മകനെത്ര കേമനായാലും അച്ഛനു് മകൻ എന്ന ഭാവന മാററാൻ പ്രയാസമായിരിക്കും. പിന്നെ, മകന്റെ മഹിമ മഹർഷിയിൽനിന്നു കേൾക്കണമെന്നും ആഗ്രഹം ഉണ്ടായിരുന്നിരിക്കാം. ശ്രീകൃഷ്ണനെ സംബന്ധിച്ചാണെങ്കിൽ, വരാൻ പോകുന്ന കുലസംഹാരം താങ്ങാനുള്ള മനക്കരുത്തു് എങ്ങനെയെങ്കിലും അച്ഛനു് ഉണ്ടാക്കിക്കൊടുക്കണം എന്ന വിചാരവും ഉണ്ടായിരുന്നിരിക്കണം. അതു് നാരദമഹർഷിയിൽക്കൂടിയായാലാവും അച്ഛനു് കൂടുതൽ സമ്മതം എന്നും തോന്നിയിരിക്കാം. ശ്രീഭഗവാന്റെ അച്ഛനായാലും മക്കളായാലും ഭൗതികോത്കർഷങ്ങളെല്ലാംനശ്വരങ്ങൾതന്നെ. വസുദേവരെ അനുമോദിച്ചുകൊണ്ടു് നാരദൻ വിദേഹരാജനായ നിമിയും ഋഷഭപുത്രന്മാരായ നവയോഗികളും തമ്മിൽ നടന്ന സംവാദം പറഞ്ഞുകേൾപ്പിച്ചു: മനുവംശജനായ ഋഷഭനു് നൂറു് പുത്രന്മാർ. മൂത്ത പുത്രൻ ഭരതൻ. ഒമ്പതു പേർ നവദ്വീപപതികളായി. എൺപത്തൊന്നു പേർ കർമ്മമാർഗ്ഗപ്രവർത്തകരായ ബ്രാഹ്മണർ. ബാക്കി ഒമ്പതു പേർ ആത്മവിദ്യാവിശാരദന്മാർ, ആത്മാരാമന്മാർ. നവയോഗികളെന്നും ആർഷഭന്മാരെന്നും ജായന്തേയന്മാരെന്നും അവരെ പറയുന്നു.

കവി, ഹരി, അന്തരിക്ഷൻ, പ്രബുദ്ധൻ, പിപ്പലായനൻ, ആവിർഹോത്രൻ, ദ്രമിളൻ, ചമസൻ, കരഭാജനൻ എന്നീ നവയോഗികൾ ഒരു നാൾ വിദേഹരാജാവിന്റെ യാഗശാലയിലെത്തി. രാജാവും സദസ്യരും അവരെ യഥോചിതം സ്വീകരിച്ചിരുത്തി. രാജാവു് സാദരം അപേക്ഷിച്ചു:

ദുർല്ലഭോ മാനുഷോ ദേഹോ ദേഹിനാം ക്ഷണഭംഗുരഃ
തത്രാപി ദുർല്ലഭം മന്യേ വൈകുണ്ഠപ്രിയദർശനം.
അത ആത്യന്തികം ക്ഷേമം പൃച്ഛാമോ ഭവതോഽനഘാഃ
സംസാരേഽസ്മിൻ ക്ഷണാർദ്ധോഽപി സത്സംഗഃ
ശേവധിർ നൃണാം.
ധർമ്മാൻ ഭാഗവതാൻ ബ്രൂത യദി നഃ ശ്രുതയേ ക്ഷമം
യൈഃ പ്രസന്നഃ പ്രപന്നായ ദാസ്യത്യാത്മാനമപ്യജഃ.
(ഭാഗ. 11. 2. 29–31)

മാനവജന്മം ദുർല്ലഭം: ലഭിച്ചാലും ക്ഷണഭംഗുരം. ജനിച്ചാൽ ഭഗവദ് ഭക്തന്മാരെ കണ്ടുകിട്ടുന്നതു് അതിലും ദുർല്ലഭം. ലോകത്തിൽ അത്യല്പമായ സത്സംഗംപോലും അനന്തഫലദായകമാണു്. അതിനാൽ ശരണാഗതന്മാർക്കു് ശ്രീഭഗവാൻ സ്വപദം നല്കിയനുഗ്രഹിക്കാൻ ഉതകുന്ന ഭാഗവതധർമ്മങ്ങൾ ഉപദേശിച്ചുതന്നാലും.

രാജാവിന്റെ ഈ ചോദ്യത്തിനുത്തരമായി കവിയെന്ന യോഗീശ്വരൻ അരുൾ ചെയ്തു:

മന്യേഽ കുതശ്ചിദ് ഭയമച്യുതസ്യ പാദാംബുജോ–
പാസനമത്ര നിത്യം
ഉദ്വിഗ്നബുദ്ധേരസദാത്മഭാവാദ് വിശ്വാത്മനാ യത്ര
നിവർത്തതേ ഭീഃ. (ഭാഗ. 11. 2. 33)

നശ്വരങ്ങളായ ദേഹാദികളെ താനെന്നഭിമാനിക്കുകനിമിത്തം അതിന്റെ പാലനപോഷണങ്ങളിൽ വ്യഗ്രനും അതിന്റെ ക്ലേശ

നാശങ്ങളിൽ വിഷണ്ണനമായി അനുനിമിഷം പേടിച്ച് നടുങ്ങിക്കൊണ്ടിരിക്കുന്നവന് ആ വക ഭയങ്ങൾ നിശ്ശേഷം നീങ്ങാനുള്ള ഒരേയൊരു വഴി ഭക്തരക്ഷകനായ ശ്രീഭഗവാൻെറ പാദപദ്മങ്ങളെ നിരന്തരം ഉപാസിക്കുകയാകുന്നു. നാം ചെയ്യുന്ന സർവ്വകർമ്മങ്ങളും ഭഗവദർപ്പണമായിട്ടുവേണം ചെയ്യാൻ; അങ്ങനെ ചെയ്താൽ കണ്ണുകെട്ടി ഓടിയാലും അപകടമൊന്നും വരികയില്ല, എന്നിങ്ങനെ ഭാഗവതധർമ്മങ്ങളുടെ സാരസർവ്വസ്വം കവീശ്വരൻ വർണ്ണിച്ചു. സാധനാനൈരന്തര്യം, അനർഗ്ഗളവും അവിച്ഛിന്നവുമായ ഈശ്വരസ്മരണം, ആണ് ഈശ്വരപാദത്തിലെത്തിക്കുന്നതു്. നിരന്തരം ജഡം സ്പർശിച്ചുകൊണ്ടിരിക്കുന്ന നാം, ഭഗവന്നാമഗുണങ്ങളുടെ ശ്രവണകീർത്തനസ്മരണമാകുന്ന ത്രിവേണീതീർത്ഥത്തിൽ സർവ്വദാ സ്നാനം ചെയ്തുകൊണ്ടിരിക്കണം. ഇപ്രകാരം അച്യുതപാദഭജനം നടത്തുന്ന ഭാഗവതന് ഭക്തിയും വിഷയവിരക്തിയും ഈശ്വരപ്രാപ്തിയും ഉണ്ടാകും എന്നു പറഞ്ഞവസാനിപ്പിച്ചു കവി. അതു കേട്ടു നിമി ഭാഗവതൻെറ ലക്ഷണങ്ങൾ ചോദിക്കുന്നു.

'ഭഗവദ്ഭക്തൻെറ ധർമ്മവും സ്വഭാവവും ആചരണവും സംഭാഷണവും എന്തു്? ഭാഗവതനെ എന്തു ലക്ഷണങ്ങൾകൊണ്ടു തിരിച്ചറിയാം?' ഹരിയെന്ന യോഗീശ്വരനാണതിന് ഉത്തരം പറയുന്നതു്: സർവ്വജീവജാലങ്ങളിലും ഭഗവദ്ഭാവം കാണുന്നവനും സർവ്വഭൂതമൈത്രനും ഹർഷരോഷവിമുക്തനും നിരന്തരം ഹരിസ്മരണം ചെയ്യുന്നവനുമാണ് ഭാഗവതപ്രധാനൻ.

> വിസൃജതി ഹൃദയം ന യസ്യ സാക്ഷാ—
> ദ്ധരിരവശാഭിഹിതോഽപ്യഘൌഘനാശഃ
> പ്രണയരശനയാ ധൃതാംഘ്രിപദ്മഃ
> സ ഭവതി ഭാഗവതപ്രധാന ഉക്തഃ.
>
> (ഭാഗ. 11. 2. 55.)

സ്വഭക്തൻ ആപത്തിൽപെട്ട് അവശനായിരിക്കുമ്പോഴും ഭക്തിസൂത്രത്താൽ ബദ്ധനായിട്ടു ശ്രീഹരി ആരുടെ ഹൃദയത്തിൽ വിടാതെ വാണരുളുന്നുവോ അവൻതന്നെ ഭാഗവതപ്രധാനൻ.

മായയുടെ ലക്ഷണം പറഞ്ഞു കൊടുക്കണം എന്നായിരുന്നു രാജാവിൻെറ അടുത്തഅപേക്ഷ. അന്തരിക്ഷനാണതിനു മറുപടി പറയുന്നതു്:

> ഏഷാ മായാ ഭഗവതഃ സർഗ്ഗസ്ഥിത്യന്തകാരിണീ
> ത്രിവർണാ വർണിതാസ്മാഭിഃ കിം ഭൂയഃ ശ്രോതുമിച്ഛസി? (ഭാഗ. 11. 3. 16)

മായ അനിർവ്വചനീയം. സൃഷ്ട്യാദികാര്യരൂപേണ മാത്രമേ അതിനെ വർണ്ണിക്കാനാവൂ. ത്രിഗുണാത്മികയും പ്രപഞ്ചത്തിൻെറ സൃഷ്ടിസ്ഥിതിലയങ്ങൾക്ക് ഹേതുഭൂതയും ആയ ഈശ്വരശക്തിയത്രെ മായ. അതു കേട്ട നിമിരാജൻ ചോദിക്കുന്നു:

'സ്ഥൂലശരീരത്തിൽ അഭിമാനിച്ചും ആത്മനിയന്ത്രണം ഇല്ലാതെയും കഴിയുന്ന ജനങ്ങൾക്ക് മായയെ കടക്കാനുള്ള എളുതായ ഉപായം പറഞ്ഞുതന്നാലും.' പ്രബുദ്ധൻ ഉത്തരമരുളി:

> ശ്രവണം കീർത്തനം ധ്യാനം ഹരേരത്ഭുതകർമ്മണഃ
> ജന്മകർമ്മഗുണാനാം ച തദർഥേഽഖിലചേഷ്ടിതം.
>
> (ഭാഗ. 11. 3. 27)

സമസ്തകർമ്മങ്ങളും ഭഗവത്പ്രീതിക്കായ്ക്കൊണ്ടു ചെയ്യുക. ഭഗവത്കഥകളും നാമങ്ങളും കേൾക്കുക, കീർത്തിക്കുക. ഭഗവദ്രൂപം ധ്യാനിക്കുക. ഭക്തന്മാരുമൊരുമിച്ച് ഭഗവന്മഹിമകൾ പാടുക. ഇപ്രകാരം നിരന്തരം നാരായണസ്തുതിയിൽ മുഴുകിയാൽ മായയെ തരണം ചെയ്യാം.

രാജാവു ചോദിച്ചു: 'നാരായണനെന്ന പരബ്രഹ്മത്തിൻെറ സ്വരൂപമെന്താണ്?'

പിപ്പലായനൻ പറഞ്ഞു.

> സ്ഥിത്യുദ്ഭവപ്രളയഹേതുരഹേതുരസ്യ
> യത് സ്വപ്നജാഗരസുഷുപ്തിഷു സദ്ബഹിശ്ച
> ദേഹേന്ദ്രിയാസുഹൃദയാനി ചരന്തി യേന
> സഞ്ജീവിതാനി തദവേഹി പരം നരേന്ദ്ര.
>
> (ഭാഗ. 11. 3. 35.)

പ്രപഞ്ചത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരകർത്താവും പ്രപഞ്ചാതീതനും അവസ്ഥാത്രയത്തിലും അനുവർത്തിക്കുന്നവനും അവസ്ഥാത്രയാതീതനും ദേഹേന്ദ്രിയാദികളുടെ ചേതയിതാവുമാണ് ശ്രീനാരായണൻ. ശ്രീനാരായണൻെറ പാദപദ്മഭജനംകൊണ്ട് മനോമാലിന്യങ്ങൾ നീങ്ങുമ്പോൾ ആത്മതത്ത്വം പ്രകാശിക്കും.

മനോമാലിന്യങ്ങൾ നീങ്ങാനുള്ള കർമ്മയോഗത്തെക്കുറിച്ചായിരുന്നു രാജാവിൻെറ അടുത്ത ചോദ്യം.

അതിന് ആവിർഹോത്രൻ മറുപടി പറയുന്നു:

കർമ്മയോഗം വൈദികമെന്നും താന്ത്രികമെന്നും രണ്ടുവിധം.

വേദോക്തമേവ കുർവ്വാണോ നിസ്സംഗോഽർപ്പിതമീശ്വരേ
നൈഷ്കർമ്മ്യം ലഭതേ സിദ്ധിം രോചനാർത്ഥാ

(ഭാഗ. 11. 3. 46) ഫലശ്രുതിഃ.

വേദവിഹിതകർമ്മങ്ങൾ നിഷ്കാമമായും ഈശ്വരാർപ്പിതമായും അനുഷ്ഠിച്ചാൽ മുക്തി കിട്ടും. താന്ത്രികവിധിയനുസരിച്ച് ഗുരുവിൽ നിന്നും ദീക്ഷ സ്വീകരിച്ച് വിവിധോപചാരങ്ങളോടുകൂടി വിഗ്രഹാദികളിൽ തന്മയനായി ഭഗവാനെ ആരാധിക്കുന്നതുകൊണ്ടും മുക്തി ലഭിക്കുന്നതാണ്.

ശ്രീഭഗവാൻ സ്വേച്ഛയാ സ്വീകരിച്ചുകഴിഞ്ഞതും നിലവിലുള്ളതും സ്വീകരിക്കാൻ പോകുന്നതുമായ ലീലാവതാരങ്ങളെക്കുറിച്ച് ഉപദേശിച്ചു കൊടുക്കണമെന്നായിരുന്നു രാജാവിന്റെ പിന്നത്തെ അപേക്ഷ.

ദ്രുമിളൻ അതിനുത്തരം നല്കി :

അനന്തന്റെ ലീലകളെ ആർക്കും അളക്കാനാവില്ല; അതിനു ശ്രമിക്കുന്നവൻ അറിവില്ലാത്തവനാണ്. ഒരുപക്ഷേ ഊഴിയിലുള്ള പൂഴിയെല്ലാം എണ്ണിത്തിട്ടപ്പെടുത്താൻ കഴിഞ്ഞേയ്ക്കാം; എന്നാലും സർവ്വേശ്വരന്റെ മഹിമകളെ ആർക്കും നിർണ്ണയിക്കാനാവില്ല. എന്നിരുന്നാലും, വിരാട്പുരുഷൻ, ബ്രഹ്മാവ്, രുദ്രൻ, ധർമൻ, നരനാരായണന്മാർ തുടങ്ങിയ ഭഗവന്മൂർത്തികളെക്കുറിച്ച് അദ്ദേഹം സംഗ്രഹമായി വർണ്ണിച്ചു.

ശ്രീഹരിയെ ഭജിക്കാത്ത കാമാസക്തന്മാരുടെ ഗതിയെന്താവും എന്നു ചോദിച്ചു രാജാവ്.

അതിനു ചമസൻ മറുപടി പറഞ്ഞു:

ഹരികഥ കേൾക്കാൻ അവസരം കിട്ടാത്ത സ്ത്രീകളും ശൂദ്രരും അനുകമ്പാർഹരാണ്. അതിനവസരം കിട്ടിയിട്ടും ഹരിഭജനം ചെയ്യാത്തവർ കൃതഘ്നന്മാരാകുന്നു. അവർ നരകത്തിൽ പതിയ്ക്കും.

ഏത ആത്മഹനോഽശാന്താ അജ്ഞാനേ ജ്ഞാനമാനിനഃ
സീദന്ത്യകൃതകൃത്യാ വൈ കാലധ്വസ്തമനോരഥാഃ.

(ഭാഗ. 11. 5. 17)

അവർ ആത്മഘാതികളാണ്. അജ്ഞാനത്തെ ജ്ഞാനമെന്നു കരുതി അശാന്തരായി കഴിയുന്ന അവർ പ്രതീക്ഷകളെല്ലാം തകർന്നു നിരാശരായി കേഴും.

ഓരോ കാലത്തു് ഏതു രൂപത്തിലും വർണ്ണത്തിലും നാമത്തിലുമാണ് ഭഗവാൻ ആവിർഭവിക്കുന്നതു് ? യഥാകാലം എങ്ങനെയാണ് ആരാധിക്കേണ്ടതു്, എന്നായിരുന്നു നിമിയുടെ പിന്നത്തെ ചോദ്യം.

കരഭാജനനാണ് അതിനുത്തരം പറയുന്നതു്:

കൃതം ത്രേതാ ദ്വാപരം ച കലിരിത്യേഷു കേശവഃ
നാനാവർണ്ണാഭിധാകാരോ നാനൈവ വിധിനേജ്യതേ.

(ഭാഗ. 11. 5. 20)

കൃതാദിയുഗങ്ങളിൽ ഭഗവാൻ നാനാവർണ്ണനാമരൂപങ്ങളിൽ ആവിർഭവിക്കുന്നു; കാലഭേദമനുസരിച്ച് പൂജാക്രമങ്ങൾക്കും ഭേദമുണ്ട്. തുടർന്ന് ഓരോ യുഗത്തിലേയും ആവിർഭാവക്രമങ്ങളെ വർണ്ണിക്കുന്നു. അവസാനമായി നവയോഗികളിലെ നവമനായ കരഭാജനൻ ഇപ്രകാരം ഉപസംഹരിക്കുന്നു:

സ്വപാദമൂലം ഭജതഃ പ്രിയസ്യ ത്യക്താന്യഭാവസ്യ
ഹരിഃ പരേശഃ
വികർമ്മ യച്ചോത്പതിതം കഥഞ്ചിദ് ധുനോതി സർവ്വം
ഹൃദി സന്നിവിഷ്ടഃ.

(ഭാഗ. 11. 5. 42)

അനന്യഭക്തിയോടെ തന്നെ ഭജിക്കുന്നവന്റെ ഉൾക്കാമ്പിൽ വാണരുളി ശ്രീഹരി സ്വഭക്തനെ പ്രാരബ്ധവശാൽ എന്തെങ്കിലും പാപം ഏർപ്പെട്ടാലും അതിനെയെല്ലാം നീക്കി അനുഗ്രഹിക്കുന്നു.

മിഥിലാധിപൻ യോഗീശ്വരന്മാരെ പൂജിച്ചു. അവർ അനുഗ്രഹിച്ചു യാത്ര പറഞ്ഞു. രാജാവ് അവരുടെ ഉപദേശപ്രകാരം ജീവിച്ച് പരമഗതിയടഞ്ഞു. നാരദൻ ദേവകീവസുദേവന്മാരോട് ഉപദേശിച്ചു: 'ശ്രീകൃഷ്ണനെ പുത്രനായി ലഭിച്ച നിങ്ങൾ ഭാഗ്യവാന്മാരാണ്. കൃഷ്ണനെ പുത്രനെന്നു കരുതാതെ സർവ്വേശ്വരനെന്നറിഞ്ഞാലും.' നാരദവാക്യം കേട്ട് ദേവകീവസുദേവന്മാർ മോഹമുക്തരും വിസ്മിതരുമായി.

# ഗുരുവും ആചാര്യനും

ശ്രീ വിമലാനന്ദസ്വാമികൾ

**സങ്കീർണ്ണത്വംമൂലം വരുന്ന വിരോധം പരിഹരിക്കുന്ന രീതി:**

വായ്മൊഴിവഴിയായിമാത്രം വിദ്യോപദേശം നടത്തിവന്നിരുന്ന കാലത്ത് അത്യന്തം ശ്രദ്ധയോടുകൂടി സ്വീകരിച്ച അമൃതവചനങ്ങളുടെ ഗ്രന്ഥസന്ദർഭത്തിൽവന്ന ആവർത്തനം പിന്നെയും പിന്നെയും ഉറപ്പുണ്ടാക്കുന്നതിനുവേണ്ടി അതേപടി പകർത്തുക എന്നതു പതിവായി. അങ്ങനെ 'ജാമിത' അഥവാ ആമ്രേഡനം രചനാദോഷമായി കരുതപ്പെട്ടിരുന്നില്ല. 'മാതൃസഹസ്രേഭ്യോƒപി ഹിതൈഷിണീ ശ്രുതിഃ,' ആയിരം അമ്മമാർക്കാൾ ഹിതാനുശാസനം ചെയ്യുന്ന വേദം, സന്താനങ്ങൾ വഴി തെററാതെ ഉത്തമരീതിയിൽ ഉയരാൻ വേണ്ടി ഒരേകാര്യം ആവർത്തിച്ചു പറയുകയാണെന്നുള്ള ശ്രദ്ധയോടെ ഭക്തിപൂർവം ഗ്രഹിച്ചുവന്നു. ഇന്നു കടലാസ്സിൽ ഡ്രാഫ്ററ് ഉണ്ടാക്കി പരിശോധിച്ച തിരുത്തി പകർത്തി ഇഷ്ടംപോലെ ആനുപൂർവ്വി മാററുന്ന സൗകര്യം അനുവചനംമൂലം ഗ്രഹിക്കുന്ന ശബ്ദരാശിയിൽ വരുത്തുവാൻ സാധ്യമല്ല. എഴുതിസൂക്ഷിക്കുന്ന കാലം വന്നപ്പോൾ അവയെപ്പററിയുള്ള പൂജ്യതാബോധം അതിന്നു സാഹസം കൊടുത്തിട്ടുമില്ല. ആ വിധം ഒരു പ്രകരണത്തിൽ മറെറാരു പ്രകരണത്തിലെ ആശയങ്ങളും ചില സമയം അതേപടി ഗ്രഹിച്ചു സംരക്ഷിച്ചുവന്നു. വിവക്ഷയെന്തെന്നു വക്താവിനോടു ചോദിക്കാൻ കഴിയാതെ വരുമ്പോൾ വാക്യനിയമങ്ങൾമൂലം മാത്രം താല്പര്യം ഗ്രഹിക്കേണ്ടതായി വരുന്നു. 'ഗുണപ്രധാനഭാവേന സർവ്വത്ര സർവോപദേശഃ,' അതായതു് സങ്കീർണ്ണമായി പറയുന്നിടത്തു് ഒന്നു പ്രധാനം മറെറാന്നു് അപ്രധാനം എന്ന നിയമംകൊണ്ടു് വിരോധം പരിഹരിക്കപ്പെടുകയും ചെയ്തുവന്നു.

മേൽ ഉദ്ധരിച്ച ശ്ലോകങ്ങൾകൊണ്ടു് ആചാര്യൻ മാതാപിതാക്കളെക്കാൾ ശ്രേഷ്ഠനാണെന്നു് ആചാര്യപ്രകരണത്തിൽ സ്ഥാപിച്ചു. എന്നാൽ മാതാവിന്റെ മഹത്ത്വം വർണ്ണിക്കുന്ന ഘട്ടത്തിൽ വിശേഷത ചൂണ്ടിക്കാണിക്കേണ്ടി വന്നതിന്റെ കാരണം മേൽ കാണിച്ച ഉദ്ധരണത്തിലെ ഒടുവിലത്തെ ശ്ലോകം വ്യക്തമാക്കുന്നു. ഈ വിധമാണു് അതിന്റെ ഭാവം — വൃത്യർത്ഥം വേദഭാഗമോ വേദാംഗമോ അഭ്യസിപ്പിക്കുന്ന ഉപാധ്യായനേക്കാൾ സമഗ്രവേദം അഭ്യസിപ്പിക്കുന്ന ആചാര്യനു പത്തു ഗുണം അധികം ഗൗരവമുണ്ടു്: നൂറു് ആചാര്യന്മാൎക്കു് തുല്യനാണു് സ്വപിതാവു്; മാതാവാകട്ടെ ആയിരം പിതാക്കന്മാരിലുമധികം ഗുരുത്വം അർഹിക്കുന്നു. ആചാര്യന്റെ അത്യുത്കർഷം തെററിദ്ധരിച്ചു് സ്വമാതാപിതാക്കളിൽ അപകർഷബുദ്ധി വർജ്ജിക്കുന്നതിനായി മനുധർമ്മശാസ്ത്രം മേൽപറഞ്ഞ വിധം വിധിച്ചതാണു്. ശ്രുതിസ്മൃതികളിൽ ആചാര്യൻ ദേവതാതുല്യം സംപൂജ്യനാണെന്നു വിധിക്കുന്നതു് ('ആചാര്യദേവോ ഭവ.' എന്ന തൈത്തിരീയശ്രുതി സുപ്രസിദ്ധമാണു്.) ശാസ്ത്രരൂപമായ തോണി ഗുരുരൂപിയായ കർണ്ണധാരനെക്കൂടാതെ തനിയെ താണ്ടുവാൻ അസാദ്ധ്യമായിരുന്നതുകൊണ്ടു മാത്രമല്ല അതിലുമധികമായി ആചാര്യനിൽ പ്രതീക്ഷിക്കപ്പെട്ടിരുന്ന സ്വപ്രകാശവും പരപ്രകാശവുമായ ജ്ഞാനദീപ്തികൊണ്ടും കൂടിയാണു് എന്നു നിശ്ചയിക്കണം. വിചാരജന്യമായ വിഷയപരിജ്ഞാനം മാത്രമല്ല, ശൈശവം തുടങ്ങി പൂർവ്വാചാര്യന്മാരെ അനുകരിക്കുകയും അവരുടെ നിർദ്ദേശപ്രകാരം ആചരിക്കുകയും ചെയ്തതിന്റെ ഫലമായി സിദ്ധിച്ച സ്വാനുഭവവുംകൂടിയാണു് ഈ ജ്ഞാനശക്തി അവരിൽ മഹത്ത്വം ഉണ്ടാക്കിത്തീർത്തതു്. ഇതിനു ചില ഉദാഹരണങ്ങൾ ഉപനിഷത്തുകളിൽനിന്നും ഉദ്ധരിക്കാം.

**ഗുരുവും ശാസ്ത്രവും**
**നാണയത്തിന്റെ ഇരുമുഖങ്ങൾപോലെ**

'ആചാര്യവാൻ പുരുഷോ വേദ', പല സന്ദർഭങ്ങളിലും ഉദ്ധരിച്ച് പരിചിതമായിത്തീർന്നിട്ടുള്ള ഈ ശ്രുതിവാക്യം ഛാന്ദോഗ്യത്തിൽ വരുന്ന പ്രകരണം ഇതാണ്: കൊള്ളക്കാർ ഗാന്ധാരദേശത്തുകാരനായ ഒരുവനെ കണ്ണുകൾ മൂടിക്കെട്ടി കൈയ്യും ബന്ധിച്ച് കാട്ടിൽ തള്ളിവിട്ടിട്ട് പോയി. അവശനായ ആ ദിക്കുകെട്ട മനുഷ്യൻ ഏറെ നേരം പരിവേദിച്ചു. യാദൃച്ഛികമായി അവിടെ എത്തിയ ഒരു ദയാലു കെട്ടുകൾ അഴിച്ച് ആ ആളിനെ സ്വതന്ത്രനാക്കി. തന്റെ നാട്ടിലേയ്ക്കുള്ള വഴി പലരോടും ചോദിച്ച് കഷ്ടപ്പെട്ട് ആ ഖിന്നൻ ഒടുവിൽ സ്വഗൃഹത്തിലെത്തി. ആചാര്യൻ അന്ധകാരത്തെ അകററി അന്ധംകരണബന്ധനത്തിൽ നിന്നും ശിഷ്യനെ മുക്തനാക്കി ലക്ഷ്യപ്രാപ്തിക്കു സഹായിക്കുന്നതും ഈ വിധമാണെന്നു വിശദപ്പെടുത്തുവാനാണ് ഈ കഥ അവതരിപ്പിക്കുന്നത്. കണ്ണു തുറപ്പിക്കുക, കെട്ടഴിക്കുക, ഇതാണ് ആചാര്യകൃത്യം. അഹേതുക കൃപാസിന്ധുവായ ഗുരുവിനു ശിഷ്യന്റെ ബാക്കി കെട്ടുകളെല്ലാം അഴിച്ചു തന്നിലേയ്ക്കു മുറുക്കിക്കെട്ടുക എന്നതു് ഒരിക്കലും ഉദ്ദേശ്യമല്ല. രണ്ടാം തരക്കാരെപ്പററിയാണ് അവ്വാചീനമായ ഉപനിഷത്തുകൾ പറയുന്നതു്:

ഗുരവോ ബഹവഃ സന്തി ശിഷ്യവിത്താപഹാരകാഃ
ദുർലഭഃ സ ഗുരുർലോകേ ശിഷ്യഹൃത്താപഹാരകഃ.
സന്ന്യാസിനാം പണ്ഡിതശാസ്ത്രിണാം ച
പാണ്ഡിത്യമസ്തീഹ പരോപദേശേ
സ്വയം ന കുവ്വന്തി വിധിം ന സന്ധ്യാം
ഭവന്തു ലോകാഃ ഖലു സാവധാനാഃ.

ശിഷ്യന്മാരുടെ വിത്തം അപഹരിക്കുന്ന ഗുരുക്കന്മാർ വളരെയുണ്ടെങ്കിലും അവരുടെ ഹൃത്താപമകററുന്നവർ നന്നേക്കുറവാണ്. സന്ന്യാസിമാരും പണ്ഡിതശാസ്ത്രിമാരും പരോപദേശനിപുണരാണ്. സ്വയം വിധിയും സന്ധ്യയും പാലിക്കാത്തവരെപ്പററി ലോകർക്ക് ജാഗ്രത വേണമെന്ന് ഭവസന്താരണോപനിഷത്തിൽ പറയുന്നു.

യോഗകുണ്ഡലീ എന്ന നാമധേയത്തിൽ നൂററിയെട്ട് ഉപനിഷത്സമാഹാരത്തിൽ ഒരു ഉപനിഷത്തു് ഉണ്ട്. അതിലെ ഒരു ശ്ലോകാർദ്ധം ഇങ്ങനെ പറയുന്നു:

ശാസ്ത്രം വിനാഽപി സംബോദ്ധും
ഗുരവോഽപി ന ശക്നുയുഃ.

ശാസ്ത്രംകൂടാതെയും ബോധനം ഗുരുക്കന്മാർക്കും സാദ്ധ്യമല്ല. ജ്ഞാനമെല്ലാം നിങ്ങളുടെ ഉള്ളിലാണ്. അവിടെ നിന്നു പുറത്തെടുക്കുക. ഗ്രന്ഥങ്ങൾ ദൂരെ വീശി എറിയുക എന്നുള്ള ഉപദേശം ഇപ്പോൾ ഉണ്ടായ ഒരു പുതുവെളിച്ചമല്ല.

'ബഹുശാസ്ത്രകഥാകന്ഥരോമന്ഥേന വൃഥൈവ കിം
അന്വേഷ്ടവ്യഃ പ്രയത്നേന മാരുതേ ജ്യോതിരാന്തരം.'
'ഗ്രന്ഥമഭ്യസ്യ മേധാവീ ജ്ഞാനവിജ്ഞാനതത്പരഃ
പലാലമിവ ധാന്യാർഥീ ത്യജേത് ഗ്രന്ഥമശേഷതഃ.'

എന്നു് മുക്തികോപനിഷത്തും ബ്രഹ്മബിന്ദൂപനിഷത്തും പണ്ടേതന്നെ ഉപദേശിച്ചിട്ടുണ്ട്. പക്ഷേ ധാന്യം പാററി എടുത്തശേഷമേ പതിരു കളയാൻ ഉപനിഷത്തു് ഉപദേശിക്കുന്നുള്ളു. അപ്പോൾ പുസ്തകം വായിച്ചതുകൊണ്ട് യാതൊരു പ്രയോജനവും ഇല്ലയോ, എന്നു ചോദിച്ചതിനു് ഉത്തരമായി അടുത്തകാലത്തെ ഒരു പ്രസിദ്ധ അദ്ധ്യാത്മഗുരു ശിഷ്യനു നൽകിയ ഉത്തരം ഇതാണ്: 'പുസ്തകം വായിച്ചതിന്റെ ഫലമായിട്ടല്ലേ നിങ്ങൾ സംശയം ശമിപ്പിക്കാൻ ഇവിടെ വന്നിരിക്കുന്നതു് ?' പുസ്തകങ്ങൾ ഒന്നും ഇല്ലായിരുന്നെങ്കിൽ ഈശ്വരചിന്തയ്ക്കു് അത്രയും തടസ്സം കുറവായിരുന്നു എന്നു വിധിച്ച മറെറാരു ആധുനിക ആചാര്യഗുരു, 'വിശ്രമസമയം ഓരോ നിമിഷവും ഞാൻ പുസ്തകാലയത്തിൽ കഴിക്കുന്നു.' എന്നും എഴുതിയിട്ടുണ്ട്. ശാസ്ത്രവിധി തള്ളിക്കളഞ്ഞു് സ്വേച്ഛാചാരിയായി നടക്കുന്നവനു് സിദ്ധിയും സുഖവും മേൽഗതിയുമില്ല. ആകയാൽ കാര്യവും അകാര്യവും വിവേചിക്കാൻ ശാസ്ത്രപ്രമാണം അവലംബിച്ചേ തീരൂ എന്നു ശ്രീഭഗവാൻ ദൈവാസുരസമ്പദ്വിഭാഗയോഗത്തിന്റെ ഒടുവിൽ പറയുന്നു. ഒരു നാണയത്തിന്റെ ഇരുമുഖങ്ങൾപോലെയാണ് ഗുരുവും ശാസ്ത്രവും എന്ന തത്ത്വം ദൃഢപ്പെടുത്തുന്നതിനു തന്നെയാണ് ശ്രീശങ്കരഭഗവത്പാദർ 'ശാസ്ത്രസ്യ ഗുരുവാക്യസ്യ സത്യബുദ്ധ്യാവധാരണാ – സാ ശ്രദ്ധാ' എന്നു ശ്രദ്ധയെ നിർവ്വചിക്കുന്നതു്.

മനോവൃത്തിരൂപമായ ജ്ഞാനം തനിയേ ഉള്ളിൽ മുളയ്ക്കുന്നതാണെന്ന വാദവും പെട്ടിയിൽ സാമാനം നിറയ്ക്കുന്നതുപോലെ പുറമേനിന്നും മനസ്സിൽ വാരിക്കൂട്ടുകയാണ് അതു് എന്ന അഭിപ്രായവും രണ്ടും ഏകപക്ഷപാതികളാണ്. ആദ്യത്തേതിന്നു് അക്ബർചക്രവർത്തിയുടെ പരീക്ഷണം ഉല്ലേഖയോഗ്യമാണ്; രണ്ടാമത്തേതു് ജഡബുദ്ധികളെ ശിക്ഷണം ചെയ്യിക്കുന്നവർക്കു് നിത്യാനുഭവവുമാണ്.

അക്ബർ പാദഷായുടെ സഭയിൽ മൗലവിമാരും രാജപണ്ഡിതന്മാരുംകൂടി പ്രചണ്ഡവാദം നടത്തുകയായിരുന്നു: ഈശ്വരൻെറ ഭാഷ അറബിയാണ് — അല്ല — സംസ്കൃതമാണ്. കോലാഹലം രാജശാസനംകൊണ്ടു് ശമിക്കുന്നില്ലെന്നു കണ്ടു് ബുദ്ധിമാനായ ചക്രവർത്തി ഒരു പരീക്ഷണം വിധിച്ചു. വേണ്ട സാമഗ്രികളോടു കൂടിയ ഒരു നിർമ്മാനുഷഗൃഹത്തിൽ മൗനം ദീക്ഷിക്കുന്ന ഒരു ധാത്രിയുടെ ശുശ്രൂഷയിൽ സദ്യോജാതനായ ഒരു ശിശുവിനെ അകററി വളർത്താനാജ്ഞാപിച്ചു. പത്തു വർഷം കാത്തുകഴിഞ്ഞശേഷം ബാലനെ സഭയിൽ കൊണ്ടുവന്നപ്പോൾ ഊമയായിപരിഭ്രമിച്ച ഒരു പ്രാണിയെയാണ് മൗലവിമാരും പണ്ഡിതന്മാരും കണ്ടതു്. പക്ഷേ ഈശ്വരൻെറ ഭാഷ അശബ്ദമാണെന്നു ചിലർക്കെങ്കിലും ധാരണ വന്നിരിക്കാം. മാതാപിതാക്കൾ, ചുററുമുള്ളവർ, ആപ്തന്മാർ ഇവരുടെ ആരുടെയും സംബന്ധമില്ലാതെ ജ്ഞാനം മുളയ്ക്കുന്നതും ഏതാണ്ടു് ഇപ്രകാരമാണ്. ശാസ്ത്രോപജീവ്യമായ യാതൊരു ജ്ഞാനഹേതുവുമില്ലാതെ സർവ്വജ്ഞത്വസിദ്ധിയും ഇതോടു സമയോഗക്ഷേമം തന്നെ. സംസ്കൃതം മാത്രമാണ് ബോധജനകമെന്ന വിശ്വാസവും യുക്തിസംഗതമല്ല എന്നതു് വിസ്മരിക്കാതിരിക്കാൻ വേണ്ടിയാണ് ശാസ്ത്രോപജീവ്യമെന്നു് എടുത്തു പറഞ്ഞതു്. ആചാര്യകുലവാസക്ലേശം ചിരകാലം സഹിച്ചു് ബുദ്ധിവൈശാരദ്യം സമ്പാദിക്കാതെതന്നെ പരമപുരുഷാർത്ഥം സാധിച്ചിട്ടുള്ള ലോകപൂജ്യരായ മഹാസിദ്ധന്മാർക്കൂടിയും അവർ ജനിച്ച ചുററുപാടിൽനിന്നും പരമ്പരയാ അറിഞ്ഞിട്ടുള്ള ശാസ്ത്രപ്രതിപാദിതതത്ത്വങ്ങളുടെ പ്രാഥമികബോധത്തെ അവലംബിച്ചാണ് സാധനമാർഗ്ഗത്തിൽ മുഴുകി സിദ്ധി സമ്പാദിച്ചിട്ടുള്ളതു്. പാതഞ്ജലസൂത്രവ്യാസഭാഷ്യത്തിൽ 'യോഗാദ് യോഗഃ പ്രവർത്തതേ.' എന്നു പറയുന്നതിൻെറ അർത്ഥം താൻ അതുവരെ അഭ്യസിച്ച ഉപായം മേൽ എന്താണ് ചെയ്യേണ്ടതു് എന്ന അറിവു് കൈയ്‌വരുത്തും എന്നാണ്. ജന്മാന്തരസിദ്ധമായ സംസ്കാരബീജം സാമഗ്രീസാമീപ്യംകൊണ്ടു് ഉദ്ബുദ്ധമാകുമ്പോൾ സ്വയംസിദ്ധരായ പ്രാതിഭജ്ഞാനികളും ആജന്മസിദ്ധന്മാരും കാണാറാകുന്നു എന്നാണ് ശാസ്ത്രീയനിർണ്ണയം. സാത്വികശ്രദ്ധ എന്നതു് അന്തഃകരണത്തിൻെറ എത്തിച്ചേർന്നിട്ടുള്ള അവസ്ഥയെ ആസ്പദമാക്കി നിലകൊള്ളുന്നു.

''ഉദ്ധരേദാത്മനാത്മാനം'' എന്ന മൂലതത്ത്വം സാമഗ്രീസംബന്ധത്തെ നിഷേധിക്കുന്നില്ല. ഗുരു ശാസ്ത്രങ്ങളുടെ പരമപ്രയോജനം അവഗണിക്കുന്നില്ല. ഉപനിഷദ്‌വാക്യങ്ങൾ പലതും ഇതു വ്യക്തമാക്കുന്നു. മന് ധാതുവിൽ നിന്നും ത്രൽ പ്രത്യയം ചേർത്തു് വ്യുത്പാദിപ്പിക്കുമ്പോൾ 'മന്ത്ര'ശബ്ദത്തിന്നു് മനനത്തിന്നുള്ള ഉപകരണമെന്നു് അർത്ഥം വരുന്നു. ജഡവസ്തുക്കൾക്കുള്ള രൂപരസഗന്ധാദികളെപ്പററി ധ്യാനിക്കാൻ അധികം പ്രയാസമില്ല എങ്കിലും സൂക്ഷ്മവസ്തുക്കളുടെ പരിചിന്തനത്തിന്നു് അവലംബം 'ശബ്ദ'മാണ്. ജ്ഞാനജനകമായ ശബ്ദങ്ങൾ പുറമേനിന്നും വരുകതന്നെ വേണം.' 'അനന്യപ്രോക്തേഗതിരത്ര നാസ്തി അണീയാൻ ഹ്യതർക്യമണുപ്രമാണാത്,' അതിസൂക്ഷ്മവും അതർക്യവും ആയ അതീന്ദ്രിയബോധം ഗുരുപ്രോക്തമായ ഉപായംമൂലമല്ലാതെ എത്തിച്ചേരാവുന്നതല്ല എന്നു കഠശ്രുതിയിൽ നചികേതസ്സിനോടു് ബ്രഹ്മവിദ്യാചാര്യനായ യമധർമ്മൻ പറയുന്നതു് തത്ത്വം മാത്രമാണ്. 'നാവേദവിദ് മനുതേ തം ബൃഹന്തം' 'വേദ ഏവ പരംജ്യോതിഃ' 'യദ് വേദേഷൂക്തം തദ്വിദ്വാംസ ഉപജീവന്തി' 'വേദമനുബ്രവീത സർവ്വമായുഃ' ഇത്യാദി വേദവാക്യങ്ങൾ പൗരുഷേയരചനകളെപ്പോലെ വക്തൃപ്രശംസാപരങ്ങളല്ല. ഛാന്ദോഗ്യശ്രുതിയിൽ മറെറാരു ഖണ്ഡികയിൽ പ്രസ്തുതസംഗതി ഈവിധം നിഗമനം ചെയ്യുന്നു: 'യദ്യപ്യസ്മാ ഇമാമദ്ഭിഃ പരിഗൃഹീതാം ധനസ്യ പൂർണ്ണാം ദദ്യാദ് ഏതദേവ തതോ ഭൂയഃ' വിദ്യാലാഭംകൊണ്ടു സന്തുഷ്ടനായ ശിഷ്യൻ ആചാര്യ

ദക്ഷിണയായി സമുദ്രപരിവേഷ്ടിതവും ഭോഗോപകരണസമ്പൂർണ്ണവുമായ ഭൂമണ്ഡലം തന്നെ ദാനം ചെയ്താലും ആചാര്യനിൽനിന്നും ലഭിച്ച ബ്രഹ്മവിദ്യ അതിലും അനർഘമാണ്. ആചാര്യസഹായത്തോടുകൂടി സ്വായത്തമാക്കിയ വിദ്യമാത്രമേ നിർദോഷവും ഫലഭൂയിഷ്ഠവും ആകയുള്ളു. —'ആചാര്യാദ്ധ്യേവ വിദ്യാ വിദിതാ സാധിഷ്ഠം പ്രാപത്',—എന്നതു് ഉദ്ധൃത ശ്രുതിയിലെ മറെറാരു വാക്യമാണ്. പുസ്തകം തനിയെ വായിച്ചോ റേഡിയോ കേട്ടോ, ജയിച്ചവരുടെ പഴയ നോട്ടു നോക്കിയോ ഗ്രഹിക്കാൻ കഴിയുന്നതിലും വളരെ അധികം സമ്പൂർണ്ണവും സുവിമൃഷ്ടവും സന്ദേഹലേശശൂന്യവുമായ അറിവ് ഉത്തമശിക്ഷകനിൽനിന്നുമാത്രമേ സാദ്ധ്യമാകൂ എന്നതു് ഇന്നും പരക്കെയുള്ള അനുഭവമാണല്ലോ. ആ വിധമുള്ള ആനുകൂല്യം വേണ്ടത്ര ഇല്ലാത്തതു ദൗർഭാഗ്യംതന്നെ.

**കഴിഞ്ഞതും വരുന്നതുമായുള്ള സംബന്ധം**

ഗുരു ആർക്കു്? എന്തിന്നു്? ആർ? എന്ന ചോദ്യങ്ങളോടുകൂടി ആരംഭിച്ച വിഷയം ഇത്രയുംകൊണ്ടു് അധികഭാഗം മുന്നോട്ടു വന്നുകഴിഞ്ഞു. ബാലകനു ഗുരു വേണമെന്നു് ആദ്യം തന്നെ സിദ്ധിച്ചു. മാതാപിതാക്കന്മാരും ആചാര്യനും ബാലകൻെറ ശരീരമനസ്സുകളെ ദോഷമകററി പുഷ്ടിപ്പെടുത്തുന്നു.

യേ ബാലഭാവേ ന പഠന്തി വിദ്യാം
കാമാതുരാ യൗവനനഷ്ടചിത്താഃ
തേ വൃദ്ധഭാവേ പരിഭൂയമാനാഃ
ദഹന്തി ഗാത്രം ശിശിരേ യഥാബ്ജം.

കുട്ടിക്കാലത്തു് നേരേ പഠിക്കയില്ല; യൗവനാവസ്ഥയിൽ കാമാതുരതമൂലം മനോബലം നശിപ്പിക്കും. ഇങ്ങനെ കഴിയുന്നവർ വൃദ്ധാവസ്ഥയിൽ സർവ്വരുടേയും അനാദരവിന്നു പാത്രീഭൂതരായിത്തീരുന്നു; ഇതു് മഞ്ഞുകാലം വരുമ്പോൾ താമരപ്പൂക്കൾ വരണ്ടു കരിയുന്നതുപോലെയാണ്. ബാല്യവിദ്യാഭ്യാസത്തിൻെറ മഹത്ത്വം പറയുന്ന ഈ ശ്ലോകംമൂലം വിദ്യാവൃദ്ധന്മാർ ആർക്കാണു ഗുരു വേണ്ടതെന്ന പ്രശ്നത്തിനുള്ള ഒന്നാമത്തെ ഉത്തരം കൊടുത്തിരിക്കുന്നു.

അനിത്യാനി ശരീരാണി വിഭവോ നൈവ ശാശ്വതഃ
നിത്യം സന്നിഹിതോ മൃത്യുഃ കർത്തവ്യോ ധർമ്മസംഗ്രഹഃ.

ശരീരം നിത്യമല്ല; സുഖസാമഗ്രികൾ ശാശ്വതമല്ല; മരണം ഏതുദിവസവും അടുത്തുതന്നെയുണ്ടു്. ആകയാൽ ധർമ്മം മുതൽക്കൂട്ടുകയാണു് കർത്തവ്യം എന്ന പുരാണവചനത്തിൽ അടങ്ങിയിരിക്കുന്ന തത്ത്വം ആലോചിക്കുവാൻ ശക്തി വന്നിട്ടുള്ള തരുണനോടു് ധർമ്മാർജ്ജനത്തിന്നു പ്രയത്നിക്കുവാൻ ഉപദേശിക്കുന്നു. ബാലന്മാരെയും യുവാക്കന്മാരെയും സംബന്ധിക്കുന്ന ഈ രണ്ടു പടികളും അതേ സംബന്ധിച്ച പ്രമാണങ്ങളോടും ഉദാഹരണങ്ങളോടുംകൂടി ഇതുവരെ വിവരിച്ചു. ത്രിവർഗ്ഗം എന്നു പറയപ്പെടുന്ന ധർമ്മാർത്ഥകാമങ്ങൾ സമ്പാദിക്കാൻ മുതിരുന്ന ഏതൊരുവനും ഗുരു ആവശ്യമാണെന്നു് ഇത്രയുംകൊണ്ടു് തിട്ടമായി. ഗുരു എന്തിനു് എന്നും അതുകൊണ്ടുതന്നെ നിർണ്ണയിക്കപ്പെട്ടു. ഗുരുക്കന്മാരുടെ സാമാന്യരൂപവും വിവരിച്ചു. ഇനിയും ഗുരുശബ്ദത്തിൻെറ പരമതാല്പര്യത്തെപ്പററിയാണു് നിരൂപിക്കുന്നതു്.

**ഗുരുപദത്തിൻെറ പരമതാല്പര്യം**

ഏതൊന്നിൻെറ പ്രേരണയാലാണോ പുരുഷൻ പ്രവർത്തിക്കുന്നതു് അതു് പുരുഷാർത്ഥം എന്നു പറയുന്നു. ഇന്ദ്രിയങ്ങളും വിഷയങ്ങളും പരസ്പരം സംബന്ധിക്കുമ്പോൾ ഉണ്ടാകുന്ന സുഖവിശേഷമാണു് കാമം. വേണമെന്നു വിചാരിക്കുന്നതെല്ലാം കാമമാകുകയില്ല. അങ്ങനെ നിർവ്വചിച്ചാൽ അർത്ഥവും മോക്ഷവും എല്ലാം കാമംതന്നെയായിത്തീരും. കാമിത സുഖത്തിനു ധനം വേണം. ധനം യശസ്സു് ബലം പുണ്യം മുതലായവ 'അർത്ഥ'മാണു്. പുരുഷാർത്ഥപദഘടകമായ 'അർത്ഥ'വും ധർമ്മാർത്ഥകാമരൂപമായ ത്രിവർഗ്ഗത്തിൽ പെടുന്ന 'അർത്ഥ'വും രണ്ടാണു്. രണ്ടാമത്തേതാണു് ധനാദികൾ. പുരുഷാർത്ഥമെന്നതു് ഉപായരൂപമോ ഫലരൂപമോ ആകാം. ഉപായരൂപമായവയല്ല,അതായതു് മറെറാരു ഇച്ഛയ്ക്കുവേണ്ടി ഇച്ഛിക്കുന്നവയല്ല, കാമവും മോക്ഷവും. അർത്ഥവും ധർമ്മവും അവയുടെ ഫലത്തിലുള്ള കൊതികൊണ്ടു് ഉപായരൂപമായി കാംക്ഷിക്കുന്നവയാണു്. അവ ഉപായങ്ങൾ അല്ലെങ്കിൽ സാധനങ്ങൾ മാത്രമാണു്. അതുകൊണ്ടുതന്നെ അവ ഗൗണമായ പുരുഷാർത്ഥങ്ങളുമാണു്. പഞ്ചേന്ദ്രിയങ്ങളും മനസ്സും ഹൃദയവും വിഷയ

ങ്ങളിൽ ഇരുപ്പ് ഉറപ്പിക്കുമ്പോൾ ഒരു പ്രീതി അനുഭവമാകുന്നു, അതാണു കാമം. ഇതു പ്രവൃത്തിയുടെ ശ്രേഷ്ഠഫലമാണ് എന്ന് വിവരിച്ചു മഹാഭാരതത്തിൽ കാമത്തിൻെറ സ്വരൂപം നിശ്ചയിച്ചിരിക്കുന്നു. നിത്യനിരതിശയാനന്ദ സ്വരൂപസ്ഥിതിയും നിശ്ശേഷദുഃഖനിവൃത്തിയും മോക്ഷസ്വരൂപമാണ്. മോക്ഷം മുഖ്യപുരുഷാർത്ഥം മാത്രമല്ല പരമപുരുഷാർത്ഥവുംകൂടിയാണ്. മോക്ഷം പരമമാകുന്നതു് നിത്യത കൊണ്ടാണ്; കാമം മുഖ്യമായാലും നിത്യമല്ല. അതുകാരണം അവ്വാചീനപുരുഷാത്ഥം മാത്രമാണ്. ഇപ്രകാരം വണ്ണിച്ച ധമ്മാത്ഥകാമമോക്ഷങ്ങൾക്കുള്ള ഉപായം ഗ്രഹിപ്പിക്കുക എന്നുള്ളതാണ് ഗുരുവിൻെറയും ശാസ്ത്രത്തിൻെറയും പ്രയോജനം.

ഇന്നു വിശ്വവിദ്യാലയങ്ങളിൽവരെ ഗുരുക്കന്മാർ പഠിപ്പിക്കുന്നതു് ഏറിയ കൂറും അത്ഥകാമങ്ങൾ മാത്രമാണ്. അത്ഥശാസ്ത്രവും കാമശാസ്ത്രവും മുൻകാലങ്ങളിലും ചച്ചാവിഷയങ്ങൾ ആകാതെ ഇരുന്നിട്ടില്ല. ഗുരു എന്തിനാണ് എന്ന ചോദ്യം പരിഹരിച്ചാൽ ആരെന്നു നിണ്ണയമാകും എന്ന് നേരത്തെ സൂചിപ്പിക്കാനുള്ള കാരണം ഇത്രയുംകൊണ്ടു് സ്പഷ്ടമാകും. പാടലീപുത്രനിവാസിയായിരുന്ന ചാണക്യനും കാഞ്ചീപുരവാസ്തവ്യനായിരുന്ന വാത്സ്യായനനും അത്ഥശാസ്ത്രവും കാമശാസ്ത്രവും വളരെ സൂക്ഷ്മബുദ്ധിയോടെ ക്രോഡീകരിച്ചു. അവയിൽ ധമ്മശാസ്ത്രവും മോക്ഷശാസ്ത്രവും പൂവ്വപക്ഷമായി ചിലപ്പോൾ ഖണ്ഡിക്കാതെയും ഇരുന്നിട്ടില്ല. അതതു തന്ത്രങ്ങളുടെ ആചാര്യന്മാർ അവ അഭ്യസിക്കുന്നവക്ക് ഗുരുനാഥന്മാർതന്നെ ആയിരുന്നു. പശുപ്രായരായ മനുഷ്യരുടെ അന്തഃകരണം വിവേകശക്തിയില്ലാതെ അതിനിന്ദ്യമായ തുച്ഛഭോഗങ്ങൾ കൊണ്ടു് സംതൃപ്തമാണ്. അവക്ക് വിവേകസാമത്ഥ്യമുളവാക്കുവാൻവേണ്ടി വാത്സ്യായനാചാര്യൻ കാമപാരമ്യം വാദിച്ചു. കാമ്യസുഖങ്ങളിൽ രുചി തുടങ്ങിയാൽ സ്വതേതന്നെ അത്ഥതൃഷ്ണ വളന്നുകൊള്ളും. അതിന്നു വേണ്ട വഴി പ്രായോഗികവും യുക്തിപൂവ്വകവുമായി കൗടില്യൻെറ അത്ഥശാസ്ത്രത്തിൽ പ്രതിപാദിച്ചു. അത്ഥം ആജ്ജിക്കാതെ എങ്ങനെ വിഷയജന്യമായ സുഖം സൂക്ഷ്മവും ഉത്കൃഷ്ടവും ആക്കാൻ സാധ്യമാകും ? അത്ഥാജ്ജനവും കാമപ്രേരണയും ലോഭം വദ്ധിപ്പിക്കുന്നു. 'ലോഭാവിഷ്ടോ നരോ വിത്തം വീക്ഷതേ ന സ ചാപദം, ദുഗ്ധം പശ്യതി മാജ്ജാരോ യഥാ ന ലഗുഡാഹതിം.' അപ്പോൾ പൂച്ച പാലു മാത്രമേ കാണുന്നുള്ളു തടികൊണ്ടു് പെട കിട്ടുന്നതു കാണുന്നില്ല എന്ന ന്യായം ഉദിക്കുന്നു. ധമ്മഹീനൻെറ അത്ഥസമാജ്ജനം പരപീഡാകരവും ആത്മഹാനിഹേതുവുമാണെന്നു് പ്രത്യക്ഷമാകുന്നു. അതുകൊണ്ടു് വ്യാസവസിഷ്ഠാദി ധമ്മാചാര്യന്മാർ ധമ്മശാസ്ത്രങ്ങളിൽ സംയമവും പരസ്പരഹിതൈഷിത്വവും അവശ്യമാണെന്നു അനവധി പ്രമാണങ്ങളും ഉദാഹരണങ്ങളും കൊണ്ടു് പ്രതിപാദിച്ചു. ഭവരോഗചികിത്സയ്ക്കുള്ള പ്രധാന ഔഷധം ഈ വിധം ധമ്മം ആയിത്തീരുകയാൽ 'വിദ്യാസ്ഥാനം' എന്ന ശാസ്ത്രഗ്രന്ഥങ്ങളിൽ ഘോഷിക്കുന്ന 'സിലബസ്' മുഴുവൻ പ്രായേണ ധമ്മപ്രധാനമായിത്തീന്നു. ഗുരു എന്നും ആചാര്യനെന്നും പറയുമ്പോൾ ധമ്മപ്രധാനമായ അത്ഥം രൂഢമൂലമായിത്തീരുകയും ചെയ്തു.

---

ധമ്മശ്ശ്രുതോ വാ ദൃഷ്ടോ വാ കഥിതോ വാ കൃതോഽപി വാ
അനുമോദിതോ വാ രാജേന്ദ്ര പുനാതീഹ സദാ നരം.
ധമ്മഃ പിതാ ച മാതാ ച ധമ്മോഽഥ സുഹൃദസ്തഥാ
ധമ്മോ ഭ്രാതാ സഖാ ചൈവ ധമ്മസ്സ്വാമീ പരന്തപ.
ധമ്മാദത്ഥശ്ച കാമശ്ച ധമ്മാദ് ഭോഗാസ്സുഖാനി ച
ധമ്മാദൈശ്വയ്യമേവാഗ്ര്യം ധമ്മാത് സ്വഗ്ഗഗതിഃ പരാ.
ധമ്മോഽയം സേവിത ശ്ശുദ്ധസ്ത്രായതേ മഹതോ ഭയാത്
ദ്വിജത്വം ദേവതാത്വം ച ധമ്മഃ പ്രാപയതേ നരം. (മഹാഭാ. അശ്വ. 101, 30–33)

# വിരാഡ്രൂപോപാസന

ജി. ബാലകൃഷ്ണൻനായർ

## വിരാഡ്രൂപോപാസനയുടെ പ്രത്യേകത

സത്യം ഒന്നേയുള്ളൂ. അതു് സർവ്വത്ര ഇടതിങ്ങി നിറഞ്ഞിരിക്കുന്നു. ഇവിടെ പലതായിക്കാണുന്നതൊക്കെ ആ സത്യത്തിന്റെ രൂപഭേദങ്ങൾ മാത്രമാണു്. ഈ വസ്തുതത്ത്വം മനസ്സിനെ പൂർണ്ണമായി നിയന്ത്രണത്തിലാക്കിവേണം കണ്ടെത്താൻ. മനസ്സിനെ പൂർണ്ണമായി നിയന്ത്രിച്ചു് ഏകാഗ്രപ്പെടുത്താനുള്ള ഉപായങ്ങളാണു് ഉപാസനകൾ. ശാസ്ത്രം ഇതിനായി പ്രണവോപാസന, വിരാഡ്രൂപോപാസന, സഗുണദേവതോപാസന, നിർഗ്ഗുണോപാസന എന്നിങ്ങനെ പല ഉപാസനാമാർഗ്ഗങ്ങളും നിർദ്ദേശിക്കുന്നു. ഇക്കൂട്ടത്തിൽ ലോകകാര്യങ്ങളിൽ ഏർപ്പെടുമ്പോഴും നിരന്തരം ബോധപൂർവ്വം അഭ്യസിക്കാവുന്ന ഒന്നാണു് വിരാഡ്രൂപോപാസന. പ്രണവോപാസനയോ, സഗുണദേവതോപാസനയോ, നിർഗ്ഗുണോപാസനയോ ഏകാന്തമായി അഭ്യസിക്കുന്നവർക്കു ലോകകാര്യങ്ങളിലേർപ്പെടുമ്പോൾ വിരാഡ്രൂപോപാസന അവയിലേതിനോടും കൂട്ടിച്ചേർക്കാവുന്നതാണു്. അദ്വൈതസത്യസാക്ഷാത്കാരം അചിരേണ നേടാൻ ഒരു സാധകനെ ഇതു് അത്യന്തം സഹായിക്കും.

## വിരാഡ്രൂപത്തിന്റെ ശാസ്ത്രീയത

പ്രപഞ്ചത്തെ മുഴുവൻ ജഗദീശ്വരന്റെ ഏകശരീരമായും അതിൽ വേറുവേറായപോലെ കാണുന്ന ഘടകങ്ങളെ ആ ശരീരത്തിന്റെ അവയവങ്ങളായും കാണുകയെന്നതാണല്ലോ വിരാഡ്രൂപകല്പന. പ്രപഞ്ചഘടകങ്ങൾക്കൊന്നിനും സ്വാതന്ത്ര്യമില്ലെന്നും അവയെല്ലാം പരസ്പരം കോർത്തിണക്കപ്പെട്ടിരിക്കുകയാണെന്നും തെളിഞ്ഞാൽ ഈ കല്പന ശാസ്ത്രീയമാണെന്നു കാണാൻ കഴിയും. പ്രപഞ്ചഘടകങ്ങളെല്ലാം പരസ്പരം ആശ്രയിച്ചു നിൽക്കുന്നവയാണെന്നു് ഐൻസ്റ്റീന്റെ സാപേക്ഷസിദ്ധാന്തം ആധുനികശാസ്ത്രത്തിനു് തെളിയിച്ചുകൊടുത്തിട്ടുണ്ടു്. ആധുനികശാസ്ത്രത്തിന്റെ ഗണിതപരമായ കണക്കുകൂട്ടലൊന്നും കൂടാതെതന്നെ പ്രപഞ്ചഘടകങ്ങളെല്ലാം പരസ്പരം ആശ്രയിച്ചു നിൽക്കുന്നവയാണെന്നു് കണ്ണു തുറന്നു നോക്കാൻ കഴിവുള്ള ആർക്കും വെളിപ്പെട്ടു കിട്ടും. ആകാശത്തിൽ പൊന്തിനിന്നു ചലിക്കുകയാണു് എല്ലാ പ്രപഞ്ചദൃശ്യങ്ങളും. ആകാശത്തെ വിട്ടു് സ്വതന്ത്രമാവാൻ നിലനില്പിന്റെ പുറമേ കാണപ്പെടുന്ന ഒരു ഘടകത്തിനും സാദ്ധ്യമല്ല. അപ്പോൾ എല്ലാ പ്രപഞ്ചഘടകങ്ങളും ആകാശത്തിന്റെ അവയവങ്ങളാണു്. ആകാശം എവിടെയാണു് നിലനിൽക്കുന്നതു്? ഈ ചോദ്യത്തിന്റെ ഉത്തരം ലളിതമാണു്. ആകാശത്തെ ഉണ്ടെന്നനുഭവിക്കുന്ന ബോധസത്തയിലാണതു നിലനിൽക്കുന്നതു്. നിലനിൽപ്പു് അഥവാ ഉണ്മയുടെ അനുഭവം ബോധത്തിന്റെ സ്വരൂപമാണു്. ശൂന്യജഡാകൃതിയായ ആകാശത്തിനു് സ്വയം ഉണ്മ അനുഭവിക്കാൻ കഴിവില്ല. അതുകൊണ്ടു് ബോധത്തിൽ മാത്രമേ ആകാശത്തിന്റെ ഉണ്മ പ്രകാശിക്കുകയുള്ളൂ. ഉണ്മ ബോധത്തിന്റെ സ്വരൂപമായതുകൊണ്ടു് അതിനു് നിലനിൽക്കാൻ മറ്റൊന്നിനെ ആശ്രയിക്കേണ്ടതായും ഇല്ല. ചുരുക്കത്തിൽ ബോധത്തിനുമാത്രം സ്വതന്ത്രമായി നിലനിൽക്കാം. അതേയവസരത്തിൽ തന്നോടു ചേരുന്ന ആകാശംതുടങ്ങിയ ജഡദൃശ്യങ്ങളെ നിലനിർത്തുകയും ചെയ്യാം. പക്ഷെ ബോധം കൈയ്‌വിട്ടാൽ ഈ ദൃശ്യങ്ങൾ ഇല്ലാതാകും. ഇങ്ങനെ സ്വതന്ത്രമായ ബോധവസ്തു വേണമെന്നുവെച്ചു് കൊണ്ടുനടക്കുന്നവയാണു് ആകാശംമുതൽ പ്രപഞ്ചമായിക്കാണപ്പെടുന്ന എല്ലാം. കുറേക്കൂടി ഉപരിതലത്തിലേയ്ക്കു് കടന്നു നോക്കിയാലും ഇവിടെ ഒന്നിനും സ്വാതന്ത്ര്യ

മില്ലെന്നു കാണാൻ കഴിയും. പഞ്ചഭൂതസംഘാതത്തിൽ ഏതിനെങ്കിലും സ്വാതന്ത്ര്യമുണ്ടോ? ആകാശത്തെ വിട്ടിട്ട് വായുവിനോ, വായുവിനെ വിട്ടിട്ടു തേജസ്സിനോ, തേജസ്സിനെ വിട്ടിട്ട് ജലത്തിനോ, ജലത്തെ വിട്ടിട്ട് ഭൂമിക്കോ നിൽക്കാൻ കഴിയുമോ? ജലം തേജസ്സിലാണ് രൂപം കൊണ്ടിരിക്കുന്നതെന്ന് ഇന്ന് ആധുനികശാസ്ത്രത്തിനുതന്നെ തെളിഞ്ഞിട്ടുണ്ട്. പഞ്ചഭൂതമഹാസമുദ്രത്തിൽ ഉണ്ടായി മറയുന്ന കുമിളകളാണ് മറ്റെല്ലാ ജീവജാലങ്ങളും. അപ്പോൾ ആകാശംമുതൽ ഇങ്ങോട്ടെല്ലാം ഒരു ചങ്ങലപോലെ തൊടുത്തു നിൽക്കുകയാണ്. ഇവയെ മുഴുവൻ കൊണ്ടു നടക്കുന്നത് ഒരേ ഒരു ബോധവസ്തുവും. ബോധവസ്തുവിനു വേണമെങ്കിൽ ഇവയെ വെടിയാം. വെടിഞ്ഞാൽ ആകാശം മുതലിങ്ങോട്ടുള്ളവയുടെ ഉണ്മ അതോടെ തീരും. ബോധം അഖണ്ഡാദ്വയരൂപം കൈക്കൊണ്ടു് തെളിഞ്ഞു വിളങ്ങുകയും ചെയ്യും. പലതവണ പരീക്ഷിച്ചു ബോദ്ധ്യപ്പെട്ടിട്ടുള്ള വസ്തുസ്ഥിതിയാണിതു്. അങ്ങനെയാണെങ്കിൽ പ്രപഞ്ചമാകെ ഒരുമിച്ച് ബോധസ്വരൂപനായ ഈശ്വരന്റെ ഒരൊററ ശരീരമാണെന്നു കരുതുന്നതിനേക്കാൾ ശാസ്ത്രീയമായ സിദ്ധാന്തം മററെന്തുണ്ടു്? ഇക്കാര്യമാണ് ഭഗവാൻ ഗീതയിൽ ഇങ്ങനെ വെളിപ്പെടുത്തിയിരിക്കുന്നതു്:

മയാ തതമിദം സർവ്വം ജഗദവ്യക്തമൂർത്തിനാ
മത്സ്ഥാനി സർവ്വഭൂതാനി ന ചാഹം തേഷ്വവസ്ഥിതഃ.
(ഗീത. 9. 4)

'ഞാനീ ജഗത്തു മുഴുവൻ നിറഞ്ഞുനിൽക്കുന്നു. പക്ഷെ ഇന്ദ്രിയങ്ങൾകൊണ്ടു് ഗ്രഹിക്കാൻ കഴിയാത്തവിധം എന്റെ സ്ഥിതി അവ്യക്തമാണ്. സകല പ്രപഞ്ചദൃശ്യങ്ങളും എന്നിൽ സ്ഥിതിചെയ്യുന്നു. ഞാനവയിൽ ഒതുങ്ങിനിൽക്കുന്നവനല്ല.' പ്രപഞ്ചദൃശ്യങ്ങളെല്ലാം മാഞ്ഞുമറഞ്ഞാലും ഭഗവാനു് സ്വതന്ത്രമായി നിലനിൽക്കാൻ കഴിയുമെന്നു താത്പര്യം.

## എല്ലാ കർമ്മവും ഈശ്വരപൂജ

വസ്തു ഒന്നേയുള്ളൂ. പലതു കാണുന്നതൊക്കെ ആ വസ്തുവിലെ വെറും കാഴ്ചകൾ. ഈ വസ്തുതത്വം അറിഞ്ഞു് അനുഭവതലത്തിലെത്തുന്നതാണ് ജ്ഞാനം. ജ്ഞാനലാഭത്തോടെ ഒരാൾ മുക്തനായി ഭവിക്കുന്നു. ഈ മോക്ഷം നേടിയെടുക്കാനുള്ള ഉപായങ്ങളാണ് ഉപാസനകളെല്ലാം. പ്രപഞ്ചം ജഗദീശ്വരന്റെ ശരീരമാണെന്നു് ശാസ്ത്രീയമായി ഗ്രഹിക്കുന്നതോടെ പ്രപഞ്ചത്തിൽ എന്തു കണ്ടാലും ഉടനേ ആ ശരീരത്തിന്റെ ഉടമസ്ഥനായ ഈശ്വരനെ സ്മരിക്കാൻ കഴിയും. തല്ക്കാലം അവ്യക്തമൂർത്തിയും സാക്ഷാത്കാരവേളയിൽ സൂര്യതുല്യം തെളിയുന്നവനുമാണ് അഖണ്ഡാനന്ദസ്വരൂപനായ ജഗദീശ്വരൻ. പക്ഷെ തല്ക്കാലം അവ്യക്തമൂർത്തിയായതുകൊണ്ടു് അദ്ദേഹത്തിൽ നേരിട്ടുള്ള ഭക്തി അസാദ്ധ്യമായിരിക്കുന്നു. അതുകൊണ്ടു് ഭഗവാന്റെ ഒരു സ്ഥൂലരൂപം അംഗീകരിച്ചേ ഭജിക്കാൻ പററൂ. ഭാഗവതത്തിൽ ശുകബ്രഹ്മർഷി പരീക്ഷിത്തിനോടു് നിർദ്ദേശിക്കുന്നതു നോക്കുക:

യാവന്ന ജായേത പരാവരേഽസ്മിൻ
വിശ്വേശ്വരേ ദ്രഷ്ടരി ഭക്തിയോഗഃ
താവത്സ്ഥവീയഃ പുരുഷസ്യ രൂപം
ക്രിയാവസാനേ പ്രയതഃ സ്മരേത.
(ഭാഗ. 2. 2. 14.)

ജഗദീശ്വരനും ജഗത്തിന്റെ മുഴുവൻ ദ്രഷ്ടാവുമായി വിളങ്ങുന്ന പരമാത്മാവിൽ നേരിട്ടു ഭക്തിയുളവാകാതിരിക്കുന്നിടത്തോളം കാലം, കർമ്മങ്ങൾ ചെയ്തുതീർന്നാൽ ആ പുരുഷന്റെ സ്ഥൂലരൂപം മനസ്സംയമപൂർവ്വം സ്മരിക്കേണ്ടതാണ്. പ്രപഞ്ചത്തെ മുഴുവൻ ഈശ്വരശരീരമായി കാണുമെങ്കിൽ ദൈനംദിനകർമ്മങ്ങളെല്ലാം ആ ഈശ്വരന്റെ ആരാധനയായി മാറുന്നതുമാണ്. ഇതിനുള്ള ഒരെളുപ്പവഴിയായിട്ടാണ് വേദവും പുരാണവും വിരാഡ്രൂപോപാസന നിർദ്ദേശിച്ചിരിക്കുന്നതു്.

## അഷ്ടമൂർത്തി ശിവൻ

വേദാന്തശാസ്ത്രത്തിൽ പ്രസിദ്ധി നേടിയിട്ടുള്ള അഷ്ടമൂർത്തിയായ ശിവന്റെ ഉപാസന ഈ വിരാഡ്രൂപോപാസനയുടെ ഒരു ചുരുക്കിയ പതിപ്പാണ്. ദക്ഷിണാമൂർത്ത്യുപനിഷത്തിൽ ശ്രീശങ്കരഭഗവത്പാദർ അഷ്ടമൂർത്ത്യുപാസന വിവരിക്കുന്നതു നോക്കുക:

ഭൂരംഭാംസ്യനലോഽനിലോംബരമഹ –
ർന്നാഥോ ഹിമാംശുഃ പുമാൻ
ഇത്യാഭാതി ചരാചരാത്മകമിദം
യസ്യൈവ മൂർത്ത്യഷ്ടകം

നാന്യത് കിഞ്ചന വിദ്യതേ വിമൃശതാം
യസ്മാത് പരസ്മാദ് വിഭോഃ
തസ്മൈ ശ്രീ ഗുരുമൂർത്തയേ നമ ഇദം
ശ്രീദക്ഷിണാമൂർത്തയേ.

ഭൂമി, വെള്ളം, തേജസ്സ്, വായു, ആകാശം എന്നീ പഞ്ചഭൂതങ്ങളും, സൂര്യൻ, ചന്ദ്രൻ, അഹംതത്ത്വം ഇവയും കൂടിച്ചേർന്നതാണ് എട്ടായി പ്പിരിഞ്ഞു കാണുന്ന ശിവശരീരം. കണ്ണു തുറന്നു കാണുന്നയാൾക്ക് ഇവിടെ എട്ടായിപ്പിരിയുന്ന ഈ ജഗദീശ്വരശരീരത്തിനപ്പുറം മറെറാന്നും കാണ്മാനില്ല. അതുകൊണ്ട് അഷ്ടമൂർത്തിയും ഗുരുമൂർത്തിയുമായ ഈ ദക്ഷിണാമൂർത്തിക്കു നമസ്കാരം. മഹാകവി കാളിദാസൻ സുപ്രസിദ്ധമായ ശാകുന്തളം നാടകത്തിന്റെ ആരംഭത്തിൽ ഈ അഷ്ടമൂർത്തിയായ ശിവനെയാണല്ലോ ഉപാസിച്ചിരിക്കുന്നത്.

**ഏകതത്ത്വാഭ്യാസം**

വസ്തു ഒന്നാണെന്നറിയുന്നതുവരെ മനസ്സിലെ വാസനാപിശാചുക്കൾ ഒടുങ്ങിക്കിട്ടുന്നതല്ല. വസിഷ്ഠൻ രാമനോടു പറയുന്നു:

താവന്നിശീഥവേതാളാഃ
വല്ഗന്തി ഹൃദി വാസനാഃ
ഏകതത്ത്വദൃഢാഭ്യാസാത്
യാവന്ന വിജിതം മനഃ.

വസ്തു ഒന്നേയുള്ളു എന്ന ഏകതത്ത്വദൃഢാഭ്യാസംകൊണ്ട് മനസ്സിനെ ജയിക്കണം. അതു സാധിക്കുന്നതുവരെ അജ്ഞാനപിശാചുക്കളായ വാസനകൾ ഹൃദയത്തിൽ ചുററിക്കറങ്ങിക്കൊണ്ടേയിരിക്കും. ആത്മതത്ത്വം തെളിയുന്നതുവരെ വ്യവഹാരവേളകളിൽപോലും ഏകതത്ത്വദൃഢാഭ്യാസത്തിനു വഴി തെളിയിക്കുന്ന ഒരു മാർഗ്ഗമാണ് വിരാഡ്രൂപോപാസന. ജഗത്തായിക്കാണുന്ന ജഡദൃശ്യങ്ങളുടെയൊക്കെ പ്രധാനപ്രയോജനം അവയുടെ ഉടമസ്ഥനായ ഈശ്വരനെ ഓർമ്മിപ്പിക്കുകയാണ്.

---

# മതമത്സരം

## വിവേകാനന്ദസ്വാമികൾ

[ഡെട്രോയ്ററ് ഫ്രീ പ്രസ്സ് പത്രത്തിന്റെ റിപ്പോർട്ടർ സ്വാമിജിയുമായി ഒരു കൂടിക്കാഴ്ച നടത്തി: ആ റിപ്പോർട്ട് 1894 ഫെബ്രുവരി 15-ാം തീയതിയിലെ പത്രത്തിൽ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. അതിലെ ചില ഭാഗങ്ങളാണ് ചുവടേ ചേർക്കുന്നത്.]

സംഭാഷണം സ്വാഭാവികമായും മതവിഷയങ്ങളിലേയ്ക്കു തിരിഞ്ഞു; ശ്രദ്ധേയങ്ങളായ പലേ കാര്യങ്ങളുടേയും കൂട്ടത്തിൽ സ്വാമിജി പറഞ്ഞു:

'മതത്തെയും വിശ്വാസപ്രമാണങ്ങളെയും ഞാൻ വെവ്വേറെ കാണുന്നു. ഒരേ ലക്ഷ്യത്തിലേയ്ക്കുള്ള ഒരേ പ്രയത്നമാണ് നിലവിലുള്ള എല്ലാ വിശ്വാസങ്ങളിലും കുടികൊള്ളുന്നത് എന്നു കണ്ട് അവയെ എല്ലാം സ്വീകരിക്കുകയാണ് മതം. വിശ്വാസപ്രമാണം വിരുദ്ധവും മത്സരയുക്തവുമായ ഒന്നാണ്. വിഭിന്ന ജനതകൾ ഉള്ളതുകൊണ്ട് വിഭിന്നവിശ്വാസപ്രമാണങ്ങളുമുണ്ട്; വിശ്വാസപ്രമാണം രാഷ്ട്രത്തിന്റെ താല്പര്യങ്ങൾക്ക് പൊരുത്തപ്പെടുത്തിയിരിക്കും; ആളുകൾക്ക് ആവശ്യമുള്ളതു് അതു നല്കുകയും ചെയ്യും. ലോകം ഭൗതികമായും ബുദ്ധിപരമായും ആദ്ധ്യാത്മികമായും കണക്കററ സ്വഭാവത്തോടുകൂടിയ ആളുകളെക്കൊണ്ടു നിറഞ്ഞതാകയാൽ, അവർ തങ്ങൾക്ക് ഏററവും ഉതകുന്ന ശിഷ്ടവും ശ്രേഷ്ഠവുമായ ധാർമ്മികനിയമത്തിന്റെ സത്തയിൽ വിശ്വാസം അർപ്പിക്കുന്നു. അവയുടെ അടിയിലുള്ള മനോഹരമായ തത്ത്വത്തിന്റെ സത്യതകൊണ്ട് മതം ഈ നാനാരൂപങ്ങളെ അംഗീകരിക്കുന്നു; അംഗീകരിക്കുന്നതിൽ സന്തോഷം കൊള്ളുന്നു. പല വഴിക്കും ഒരേ ലക്ഷ്യത്തിലെത്തിച്ചേരുന്നു; എന്റെ മാർഗ്ഗം ഒരുപക്ഷെ എന്റെ പടിഞ്ഞാ

റൻ അയൽക്കാരന്റെ പ്രകൃതത്തിനു പിടിച്ചില്ലെന്നു വരാം; അയാളുടെ ആ വഴി എന്റെ മനോഭാവത്തിനും തത്ത്വചിന്തയ്ക്കും സ്വീകാര്യമായില്ലെന്നും വരാം. ഞാൻ ഹിന്ദുമതത്തിൽ പെട്ടവനാകുന്നു. ഹിന്ദുമതത്തിലെ ഒരു വിഭാഗമായ ബുദ്ധസമ്പ്രദായത്തിൽ പെട്ടവരുടെ വിശ്വാസം അതല്ല. ഞങ്ങളൊരിക്കലും മതപ്രചാരണത്തിൽ ഏർപ്പെടുന്നില്ല. ഞങ്ങളുടെ മതതത്ത്വങ്ങൾ ആരുടെ മേലും അടിച്ചേല്പിക്കാൻ ഞങ്ങൾ ഒരുമ്പെടുന്നില്ല. ഞങ്ങളുടെ മതത്തിന്റെ മൗലികതത്ത്വം അത്തരം പ്രവൃത്തിയെ നിരോധിക്കുന്നു. നിങ്ങൾ ഇവിടെ നിന്നും എങ്ങോട്ടെങ്കിലും അയയ്ക്കുന്ന മതപ്രചാരകർക്കെതിരെ ഞങ്ങളൊന്നും പറയുന്നുമില്ല. ഭൂമിയുടെ ഏററവും നടുക്കുള്ള ഉള്ളറവരെ അവർ പ്രവേശിക്കുന്നതു ഞങ്ങളേവരും സ്വാഗതം ചെയ്യുന്നു. ഞങ്ങളുടെ അടുക്കൽ അനേകംപേർ വരുന്നു; എന്നാൽ ഞങ്ങൾ അവരെ കിട്ടാൻ വേണ്ടി പാടുപെടുന്നില്ല. ഞങ്ങളുടെ ചിന്താമാർഗ്ഗത്തിലേയ്ക്കു് ആളുകളെ ചേർക്കാൻ വേണ്ടി പ്രയത്നിക്കുന്ന പ്രചാരകർ ഞങ്ങൾക്കില്ല. ഞങ്ങളുടെ പ്രയത്നമൊന്നും കൂടാതെ ഹിന്ദുമതം ലോകമെങ്ങും പരക്കുന്നുണ്ടു്: ക്രസ്ത്യൻ സയൻസ്, തിയോസഫി, എഡ്വിൻ ആർനോൾഡിന്റെ പൗരസ്ത്യദീപം എന്നീ രൂപങ്ങളിലൊക്കെ ആ പ്രകാശനം ആവിർഭവിക്കുന്നു. മിക്ക മതങ്ങളേക്കാളും പുരാതനമാണു് ഞങ്ങളുടെ മതം; ക്രസ്തീയസമ്പ്രദായം – ഞാനതിനെ മതമെന്നു വിളിക്കുകയില്ല, അതിലെ വിദ്വേഷാംശങ്ങൾ കാരണം – നേരിട്ടു ഹിന്ദുമതത്തിൽ നിന്നും വന്നിട്ടുള്ളതാണു്. അതു് മൂലത്തിൽ നിന്നും അകന്നു് പൊട്ടിയുയന്ന വലിയ മുളകളിലൊന്നാണു്. കത്തോലിക്കാമതത്തിന്റെ എല്ലാ ചടങ്ങുകളും ഞങ്ങളിൽനിന്നും എടുത്തവയാണു്; കുമ്പസാരക്കൂടു്, വിശുദ്ധന്മാരിലുള്ള വിശ്വാസം തുടങ്ങിയവയെല്ലാം. സമഗ്രമായ ഈ സാദൃശ്യം കാണുകയും കത്തോലിക്കാമതത്തിന്റെ ഉദ്ഭവത്തെ സംബന്ധിച്ച സത്യം അംഗീകരിക്കുകയും ചെയ്ത ഒരു കത്തോലിക്കാ വൈദികൻ സ്ഥാനഭ്രഷ്ടനാക്കപ്പെട്ടു; എന്തെന്നാൽ, താൻ നേരിൽ കണ്ടതും സത്യമെന്നു് തനിക്കു തീർച്ചപ്പെട്ടവയും ആയ കാര്യങ്ങളെ വിവരിച്ചുകൊണ്ടു് ഒരു പുസ്തകം പ്രസിദ്ധപ്പെടുത്താൻ അയാൾക്കു് ചങ്കുറമുണ്ടായി.'

'നിങ്ങളുടെ മതത്തിൽ അജ്ഞേയവാദികളെ അംഗീകരിക്കുന്നുണ്ടോ ?' എന്നൊരു ചോദ്യം ഉയന്നു.

''ഉവ്വു്, തത്ത്വചിന്തയിൽ അജ്ഞേയവാദികളെ അംഗീകരിക്കുന്നുണ്ടു്; പിന്നെ നിങ്ങൾ അവിശ്വാസികൾ എന്നു വിളിക്കുന്നവരേയും. ഒരു സിദ്ധപുരുഷനായി ഞങ്ങൾ കരുതുന്ന ബുദ്ധനോടു് അദ്ദേഹത്തിന്റെ അനുയായികളിലൊരാൾ, 'ഈശ്വരൻ ഉണ്ടോ ?' എന്നു ചോദിച്ചപ്പോൾ, 'ഞാനെപ്പോഴാണു് നിങ്ങളോടു് ഈശ്വരനെക്കുറിച്ചു സംസാരിച്ചിട്ടുള്ളതു് ? ഇതു ഞാൻ പറയാം, നല്ലവരാകുവിൻ, നല്ലതു ചെയ്യുവിൻ.' എന്നാണു് അദ്ദേഹം ഉത്തരം നൽകിയതു്. തത്ത്വചിന്തയിൽ അജ്ഞേയവാദികളായവർ – ഞങ്ങളിൽ അത്തരക്കാർ അനേകമുണ്ടു് – പ്രകൃതിയിലെ സകലതിനും അധിഷ്ഠാനമായി നിലകൊള്ളുന്ന മഹത്തായ സദാചാരനീതിയിലും പരമമായ പൂർണ്ണതയിലും വിശ്വസിക്കുന്നു. എല്ലാ ജനങ്ങളും അംഗീകരിച്ചിട്ടുള്ള വിശ്വാസപ്രമാണങ്ങൾ മഹത്തായ ഭാവിയിൽ മാനവരാശി സാധിക്കാനിരിക്കുന്ന ആത്മാവിന്റെ അനന്തതയുടെ സാക്ഷാത്കാരത്തിനു വേണ്ടിയുള്ള പ്രയത്നങ്ങൾ മാത്രമാകുന്നു.''

'മതപ്രചാരണം നടത്തുന്നതു് നിങ്ങളുടെ മതത്തിന്റെ അന്തസ്സിനു് ചേരാത്തതാണോ?'

ഇതിനു മറുപടിയായി ആ പൗരസ്ത്യസന്ദർശകൻ ഒരു ചെറു പുസ്തകമെടുത്തു്, അനേകം ശ്രദ്ധേയങ്ങളായ രാജശാസനങ്ങളിൽ ഒന്നു നിർദ്ദേശിച്ചു.

അദ്ദേഹം പറഞ്ഞു: 'ഇതു് ബി.സി. ഇരുനൂറാമാണ്ടിൽ എഴുതപ്പെട്ടതാണു്; നിങ്ങളുടെ ആ ചോദ്യത്തിനു് എനിക്കുതരാൻ കഴിയുന്ന ഉത്തമമായ ഉത്തരം ഇതായിരിക്കും.'

ശ്രുതിമധുരമാമ്മാറു് വ്യക്തവും യഥായോഗ്യം നിയന്ത്രിതവുമായ സ്വരത്തിൽ അദ്ദേഹം വായിച്ചു: 'ദേവാനാം പ്രിയനായ അരചൻ പ്രിയദർശി, സകല സമ്പ്രദായികളേയും ഭിക്ഷുക്കളേയും ഗൃഹസ്ഥരേയും ആദരിക്കുന്നു.

അരചൻ അവരെ ദാനമാനങ്ങൾകൊണ്ടു് സന്തോഷിപ്പിക്കുന്നു; എന്നാൽ അപരിത്യാജ്യങ്ങളായ സദാചാരങ്ങളുടെ പരിപാലനത്തിനുള്ള പ്രയത്നത്തോളം അദ്ദേഹം ദാനമാനങ്ങളെ വിലമതിക്കുന്നില്ല. മൗലികങ്ങളായ സദ്ധർമ്മങ്ങളുടെ നിലനില്പു് വിഭിന്നസമുദായങ്ങളിൽ വിഭിന്നമാണു് എന്നതു് വാസ്തവംതന്നെ; എന്നിരുന്നാലും പൊതുവായ ഒരു അടിസ്ഥാനമുണ്ടു്. അതു് സൗമ്യത, വാക്കിൽ നിയന്ത്രണം, സദാചാരം എന്നിവയാണു്. ഇങ്ങനെ ഒരുവൻ തന്റെ സംഘത്തെ ഉയർത്തിക്കാണിക്കുകയും മററുള്ളവരുടേതിനെ നിന്ദിക്കുകയും അരുതു്; നേരേമറിച്ചു് ഓരോ അവസരത്തിലും യഥാർഹമായ ആദരം അവയ്ക്കു നല്കണം. ഇതിനായി ശ്രമിക്കുന്നതുകൊണ്ടു് ഒരുവൻ തന്റെ സംഘത്തിന്റെ ശ്രേയസ്സു് വളർത്തുന്നു; അതേസമയം അന്യരെ സേവിക്കുകയും ചെയ്യുന്നു. മറിച്ചു പ്രവർത്തിച്ചാൽ ഒരുവൻ തന്റെ സമുദായത്തെ സേവിക്കുന്നില്ല; തന്റെ സമുദായത്തോടുള്ള അതിയായ മമതമൂലവും അതിനെ വളർത്തണമെന്ന വിചാരത്താലും അന്യരെ നിന്ദിക്കുന്നതാരോ അവൻ തന്റെ സമുദായത്തിനു് പരുപരുത്ത പ്രഹരം ഏല്പിക്കുകയാണു് ചെയ്യുന്നതു്. അതിനാൽ അനുരഞ്ജനംതന്നെ പുണ്യകരം; അതുവഴി ഏവരും മററുള്ളവരുടെ വിശ്വാസങ്ങളെ ധരിക്കുകയും ധരിക്കാൻ ഇഷ്ടപ്പെടുകയും ചെയ്യും. ഈ ഉദ്ദേശത്തോടുകൂടിയാണു് ഈ ശാസനം ലേഖനം ചെയ്യപ്പെട്ടിട്ടുള്ളതു് — അതായതു്, സകല ജനങ്ങളും, അവരുടെ വിധി എന്തായിരുന്നാലും, പരസ്പരം ആദരിക്കുകയും ഓരോന്നിലുമുള്ള മൗലികങ്ങളായ സദ്ധർമ്മങ്ങളെ വളർത്താൻ പ്രോത്സാഹിപ്പിക്കപ്പെടുകയും വേണമെന്നുദ്ദേശിച്ചു്. ഈ ഉദ്ദേശത്തോടുകൂടി വേണം മതോപദേഷ്ടാക്കളും മേലധികാരികളും മററു കർമ്മചാരികളും പ്രവർത്തിക്കാൻ.'

ഈ ശ്രദ്ധേയമായ ഭാഗം വായിച്ചതിനുശേഷം സ്വാമി വിവേകാനന്ദൻ പറയുകയുണ്ടായി, ഈ ശിലാലേഖനം കൊത്തിവെയ്ക്കാൻ ഹേതുഭൂതനായ അതേ മഹാനായ മന്നൻ യുദ്ധത്തിലേപ്പെടുന്നതിനെ നിരോധിച്ചിരുന്നു; എന്തെന്നാൽ യുദ്ധംമൂലം വന്നുകൂടുന്ന ഭയാനക വിപത്തുകൾ മഹനീയവും സാർവ്വലൗകികവുമായ സർവ്വസദ്ധർമ്മങ്ങൾക്കും വിപരീതമായതുകൊണ്ടു്. 'ഇക്കാരണത്താൽ' സന്ദർശകൻ തുടന്നു, 'ഇൻഡ്യയ്ക്കു് ഭൗതികമായി കഷ്ടനഷ്ടങ്ങൾ സഹിക്കേണ്ടതായ്‌വന്നു. മൃഗീയശക്തിയും രക്തവൃഷ്ടിയും ഇതരജനതകളെ പുരോഗമിപ്പിച്ചപ്പോൾ ഇൻഡ്യ അമ്മാതിരി ശക്തിപ്രകടനത്തിനു് എതിരായി നിലകൊള്ളുകയാണു ചെയ്തതു്; വ്യക്തികൾക്കെന്നപോലെ ജനതകൾക്കും ബാധകമായ പ്രബലാതിജീവനം എന്ന നിയമത്തിനു വിധേയമായി ഇൻഡ്യ ഭൗതികദൃഷ്ട്യാ ലോകശക്തികളുടെ പിന്നണിയിൽ പെട്ടുപോയി.'

'പത്തൊമ്പതാം ശതകത്തിലെ അനുപേക്ഷണീയങ്ങളായ പ്രായോഗികാവശ്യങ്ങൾ വളർത്തുന്നതിനു് മഹത്തായ കരുത്തു് വേണ്ട മത്സരമഗ്നമായ പാശ്ചാത്യരാജ്യങ്ങളിൽ, ശാന്തമായ ഇന്ത്യയിൽ നിലവിലുള്ള ഈ മനോഭാവം കണ്ടെത്തുക അസാദ്ധ്യമായ ഒരു കാര്യമല്ലേ ?'

ആ പൗരസ്ത്യസോദരന്റെ മുഖത്തുടെ ഒരു മന്ദഹാസം കടന്നുപോയി; അദ്ദേഹത്തിന്റെ ഉജ്ജ്വലനേത്രങ്ങൾ തിളങ്ങി.

'പഞ്ചാസ്യന്റെ പരാക്രമവും അജത്തിന്റെ സൗമ്യതയും സംയോജിപ്പിക്കാൻ സാധ്യമല്ലേ ?' അദ്ദേഹം ചോദിച്ചു. ഭാവിയിൽ ഒരു പക്ഷേ പ്രാചിയുടേയും പ്രതീചിയുടേയും സംയോഗം സംഭവിച്ചേക്കുമെന്നും ആ സംയോഗം അദ്ഭുതാവഹങ്ങളായ ഫലങ്ങൾ ഉളവാക്കുമെന്നും അദ്ദേഹം തുടന്നു പറയുകയുണ്ടായി. പാശ്ചാത്യജനത സ്ത്രീകളോടു കാണിക്കുന്ന ആദരവും സൗമ്യമായ പെരുമാററവും പാശ്ചാത്യരുടെ സ്വഭാവത്തിന്റെ ശോഭനവശത്തെയാണു സൂചിപ്പിക്കുന്നതു്.

ആസന്നമൃത്യുവായ ബുദ്ധനെപ്പോലെ അദ്ദേഹവും പറയുന്നു: 'സ്വപ്രയത്നത്താൽ സ്വന്തം മുക്തി നേടുവിൻ. എനിക്കു നിങ്ങളെ തുണയ്ക്കാനാവില്ല. ഒരു മനുഷ്യനും നിങ്ങളെ തുണയ്ക്കാനാവില്ല. സ്വയം തുണയ്ക്കുവിൻ.' അദ്ദേഹത്തിന്റെ മുദ്രാവാക്യം പരസ്പരൈക്യവും ശാന്തിയുമാണു്, അല്ലാതെ വിരോധമല്ല.

മതസമ്പ്രദായങ്ങാം തമ്മിൽ നടത്തുന്ന പരസ്പരദൂഷണത്തെ സംബന്ധിച്ച് അദ്ദേഹം ഈയിടെ പറഞ്ഞ ഒരു കഥയാണ് താഴെ ചേർക്കുന്നതു്:

''ഒരു കിണററിൽ ഒരു തവള പാത്തിരുന്നു. വളരെക്കാലമായി അതവിടെത്തന്നെയാണ പാത്തുപോന്നതു്. അതു പിറന്നതും വളന്നതും അവിടെത്തന്നെ; എന്നിട്ടുമതു് ഒരു ചെറിയ കുഞ്ഞുമാക്കാൻ മാത്രം. അതിൻെറ കണ്ണു പോയോ ഇല്ലയോ എന്നു പറയാൻ പരിണാമവാദികാം അവിടെ ഉണ്ടായിരുന്നില്ല, നിശ്ചയം; എന്നിരുന്നാലും നമ്മുടെ കഥയുടെ ആവശ്യത്തിനു് അതിനു കണ്ണുണ്ടായിരുന്നു എന്നുതന്നെ നാം കരുതണം. നാാംതോറും അതു് വെള്ളത്തിലെ കൃമികളേയും അണുക്കളേയും തിന്നൊടുക്കി. അണുസംഹാരത്തിൽ അതു പ്രദശിപ്പിച്ച ഉത്സാഹം നമ്മുടെ ആധുനികരായ അണുശാസ്ത്രപടുക്കാംക്കു് കിട്ടിയിരുന്നെങ്കിൽ അവക്കതു് അഭിമാനാഹമായേനെ. അങ്ങനെയതു കഴിഞ്ഞുപോന്നു; അതല്പം മെഴുത്തു, കൊഴുത്തു — ഒരു പക്ഷേ എൻെറയത്ര. അങ്ങനെയിരിക്കെ, ഒരു നാാം കടലിൽ പാക്കുന്ന ഒരു തവള വന്നു് ആ കിണററിൽ വീണു.

'നീ എവിടന്നു വരുന്നു ?'

'കടലിൽ നിന്നു്.'

'കടലോ ? അതിനെന്തു വലിപ്പമുണ്ടു് ? അതെൻെറ കിണറിനോളം വലുതാണോ ?' എന്നിട്ടതു് കിണററിൻെറ ഒരു വശത്തുനിന്നും മറുവശത്തേയ്ക്കു് ഒരു ചാട്ടം.

'ചങ്ങാതീ,' കടൽത്തവള ചോദിക്കുന്നു, 'കടലിനെ നിങ്ങളെങ്ങനെയാണു് നിങ്ങളുടെ കിണറുമായി തുലനപ്പെടുത്തുന്നതു് ?'

കൂപമണ്ഡൂകം അപ്പോാം ഒരു കുതി കുതിച്ചുകൊണ്ടു് ചോദിച്ചു, 'നിൻെറ കടൽ ഇത്രയും വലുതാണോ ?'

'കടലിനെ കിണറിനോടു തുലനപ്പെടുത്തുന്ന നീ എന്തൊരസംബന്ധമാണു പുലമ്പുന്നതു് ?'

'ശരി, കൊള്ളാം,' കൂപഭേകം മൊഴിഞ്ഞു, 'എൻെറ കിണറിനേക്കാാം വലുതായിട്ടൊന്നുമുണ്ടാവുക സാദ്ധ്യമല്ല. ഇവനൊരു നുണയൻ; അതിനാലിവനെ അടിച്ചു പുറത്താക്കുവിൻ.'

എക്കാലവുമുണ്ടായിരുന്ന കുഴപ്പമിതാണു്.

ഞാനൊരു ഹിന്ദു. ഞാനെൻെറ കൊച്ചു കിണററിൽ വസിക്കുന്നു, എൻെറ കിണറാണു് ആകെയുള്ള ലോകമെന്നു നിനച്ചുകൊണ്ടു്. ക്രിസ്ത്യാനി അയാളുടെ ചെറുകിണററിൽ പാക്കുന്നു; അയാാംക്കു് അയാളുടെ കിണറാണു് ലോകമാസകലം. മുഹമ്മദീയൻ തൻെറ കിണററിലിരുന്നുകൊണ്ടു നിനയ്ക്കുന്നു അതാണു് ലോകമാകെ എന്നു്. നമ്മുടെ ഈ കൊച്ചു ലോകത്തിൻെറ വേലികളെ തകക്കാൻ നിങ്ങാം ചെയ്യുന്ന മഹത്തായ പ്രയത്നത്തിനു് അമേരിക്കക്കാരായ നിങ്ങാംക്കു ഞാൻ നന്ദി പറയേണ്ടതുണ്ടു്. ആ ഉദ്ദേശം ഭാവിയിൽ സഫലമാക്കാൻ സവ്വേശ്വരൻ നിങ്ങളെ തുണയ്ക്കുമെന്നു് ഞാൻ വിശ്വസിക്കുന്നു.''

---

## സനാതനധർമ്മഃ

അഹിംസാ സത്യമസ്തേയം ആനൃശംസ്യം ദമഃ ശമഃ
ആജ്ജവം ചൈവ രാജേന്ദ്ര നിശ്ചിതം ധമ്മലക്ഷണം.
ബ്രഹ്മചര്യം തപഃ ക്ഷാന്തിർമധുമാംസസ്യ വജ്ജനം
മര്യാദായാം സ്ഥിതിശ്ചൈവ ശമഃ ശൗചസ്യ ലക്ഷണം.
ബാല്യേ വിദ്യാം നിഷേവേത യൗവനേ ദാരസംഗ്രഹം
വാർധകേ മൗനമാതിഷ്ഠേത് സവ്വദാ ധമ്മമാചരേത്.
ബ്രാഹ്മണാൻ നാവമന്യേത ഗുരൂൻ പരിവദേന്ന ച
യതീനാമനുകൂലസ്സ്യാദ് ഏഷ ധമ്മഃ സനാതനഃ.

(മഹാഭാ. അശ്വ. 113. 2. 5)

# കാളിദാസൻ

**കുഞ്ഞിക്കുട്ടിത്തമ്പുരാട്ടി**

ഭാരതീയകവികുടുംബത്തിൽ കുലഗുരുസ്ഥാനം അലങ്കരിക്കുന്ന മഹാകവി കാളിദാസന്റെ ജനനകാലവും ജന്മദേശവും ഇന്നും വിവാദാസ്പദവും അജ്ഞാതവുമായിത്തന്നെ ഇരിക്കുന്നു. കാളിദാസൻ ബാല്യത്തിൽ വിഡ്ഢിയായിരുന്നുവെന്നും, പരാശക്തിയുടെ ഉപാസനയും അനുഗ്രഹവുംകൊണ്ടു് അദ്ദേഹത്തിന്നു് അസാമാന്യമായ കവിത്വശക്തിയും അപാര പാണ്ഡിത്യവും ലഭിച്ചു എന്നും, അന്നുമുതൽ അദ്ദേഹം 'കാളിദാസൻ' എന്ന പേരിൽ പ്രസിദ്ധനായി എന്നും ഉള്ള കഥ പ്രചുരപ്രചാരമുള്ളതാണു്. തപസ്വിയായ ഒരു ബ്രാഹ്മണനു് ഒരു ഗന്ധർവ്വസ്ത്രീയിൽ ജനിച്ച പുത്രനാണു് കാളിദാസൻ എന്നും അച്ഛനമ്മമാരാൽ പരിത്യക്തനായ അദ്ദേഹത്തെ ആട്ടിടയന്മാർ എടുത്തു വളർത്തി എന്നും ഒരു കഥയുണ്ടു്. ഒരിക്കൽ താനിരിക്കുന്ന കൊമ്പുവെട്ടുന്ന വിഡ്ഢ്യാംപറമ്പനായ അദ്ദേഹത്തെ ചില രസികന്മാർ പണ്ഡിതവേഷം ധരിപ്പിച്ചു് ഒരു വിദുഷിയായ കന്യകയെക്കൊണ്ടു് വരണമാല്യം ഇടുവിച്ചു എന്നുമുള്ള ഒരു കഥ വേറേയുമുണ്ടു്.

കാളിദാസൻ വിക്രമാദിത്യസദസ്സിലെ നവരത്നങ്ങളിൽ ഒന്നായിരുന്നു എന്നും പറയപ്പെടുന്നു.

അതു ശരിയെങ്കിൽ എ.ഡി. 400–നു് മുമ്പാണു് മഹാകവി ജീവിച്ചിരുന്നതു്. ചില ചരിത്രകാരന്മാരുടെ അഭിപ്രായം ബി.സി. 500–ാമാണ്ടിനടുത്തു് ജീവിച്ചിരുന്ന അഗ്നിപണ്ണന്റെ സമകാലീനനാണെന്നാണു്. മററു ചിലർ പറയുന്നു 10–ാം നൂററാണ്ടിൽ ജീവിച്ചിരുന്ന ധാരരാജാവു് ഭോജന്റെ സമകാലീനനായിരുന്നുവെന്നു്. കൂടാതെ 6–ാം നൂററാണ്ടിൽ ജീവിച്ചിരുന്ന ബാണനൻ തന്റെ ഹർഷചരിതത്തിൽ പറയുന്ന,

> നിർഗതാസു ന വാ കസ്യ
> കാളിദാസസ്യ സൂക്തിഷു
> പ്രീതിർമ്മധുരസാർദ്രാസു
> മഞ്ജരീഷു ഇവ ജായതേ.

എന്നതു് പരിശോധിക്കുമ്പോൾ മുമ്പു പറഞ്ഞതെല്ലാം തിരുത്തേണ്ടിവരുന്നു. കാളിദാസൻ കുന്തളേശ്വരരാജധാനിയിലെ ഒരു രാജപ്രതിനിധിയായിരുന്നു. 'കുന്തളേശ്വരദൗത്യം' എന്ന ഗ്രന്ഥത്തിൽനിന്നും അതു് വ്യക്തമാണു്. ഏതായാലും ബി.സി. 800 തുടങ്ങി എ.ഡി. 1200 വരെ കാളിദാസന്റെ കാലഘട്ടം ആന്ദോളനം ചെയ്യുകയാണു്. വിക്രമാബ്ദം ആരംഭിച്ചു എന്നു് വിശ്വസിക്കുന്ന ബി.സി. 57–ൽ ആണു് അദ്ദേഹത്തിന്റെ കാലഘട്ടം എന്നു് ഉറപ്പിച്ചു പറയുന്നവരുമുണ്ടു്.

ഒരു കാര്യം വ്യക്തമാണു്: 'കാളിദാസൻ' എന്ന ഒരു മഹാകവി ഉണ്ടായിരുന്നു. അദ്ദേഹം ശംഖചക്രഗദാപദ്മങ്ങളോടുകൂടി ജനിച്ച ഒരു അവതാരപുരുഷനായിരുന്നില്ല. ഭാവിശ്രേയഃ പിശുനശകുനങ്ങളുടെ ഇടയിൽ ഇടതടവില്ലാതെ മല്ലിട്ടു് അവസാനം വിജയശ്രീലാളിതനായ ഒരു യുഗപുരുഷനായിരുന്നു അദ്ദേഹം. തന്റെ അയോഗ്യതയെ – അജ്ഞതയെ – അനുനിമിഷം ഭർത്സിക്കുന്ന തന്റെ ഭാര്യയെ പ്രീതിപ്പെടുത്താൻവേണ്ടി അദ്ദേഹം വിദ്യാസ്വരൂപിണിയെ ശരണം പ്രാപിച്ചു. പഴയ ഉജ്ജയനിയിൽ ഇന്നും കാണാം ആ കാളീക്ഷേത്രം. ഉയിർത്തെഴുന്നേററ ആ കവിത്വത്തോടു് ആ വിദുഷി ചോദിച്ചുവത്രെ, 'അസ്തി കശ്ചിദ് വാഗർഥഃ ?' ഈ ചോദ്യം കേട്ട കാളിദാസൻ ഓരോ വാക്കിനും ഓരോ കാവ്യം രചിച്ചുകൊണ്ടാണു് ഉത്തരം പറഞ്ഞതു്.

പഞ്ചമഹാകാവ്യങ്ങളിൽപെടുന്ന കുമാരസംഭവത്തിലെ 'അസ്ത്യുത്തരസ്യാം ദിശി...മാനദണ്ഡഃ' എന്നും, ആദ്യത്തെ സന്ദേശകാവ്യമായ

മേഘസന്ദേശത്തിലെ 'കശ്ചിത് കാന്താവിരഹ ഗുരുണാ' എന്നും, വിശേഷോത്തരമഹാകാവ്യമായ രഘുവംശത്തിലെ 'വാഗർത്ഥാവിവ സംപൃക്തൗ' എന്നും ഉള്ള കാവ്യത്രയഭാസ്സരജ്യോതിസ്സിന്റെ മുമ്പിൽ ആ വിദുഷി നിർജ്ജീവമായ ഒരു കൊച്ചുതാരമായി തിരോധാനം ചെയ്തു.

മഹാകവിയുടെ സാമൂഹ്യജീവിതത്തെ പററിയോ, മൂലകുടുംബത്തെപററിയോ കപോലകല്പിതങ്ങളായ കഥകളല്ലാതെ വ്യക്തമായ രേഖകാം ഒന്നുംതന്നെ ഇല്ല. വാല്മീകിയും വ്യാസനും കഴിഞ്ഞാൽ സർവ്വസമ്മതനായ ഒരു കവിയായി നാം കാണുന്നതു് കാളിദാസനെയാണ്. കാളിദാസന്റെ ശൈലി തലമുറകളായി നിലനിന്നു വരികയാണ്. കാളിദാസനു് മുമ്പും പിമ്പും വലിയ ഒരു വിടവു് പ്രത്യക്ഷമായി കാണാൻ കഴിയും. കാളിദാസനിർമ്മിതങ്ങളായ കാവ്യങ്ങാംക്കുശേഷം സമശീർഷമായ മറെറാരു കാവ്യം ഉണ്ടായിട്ടില്ല എന്നതു നിസ്തക്കമാണ്.

പുരാ കവീനാം ഗണനാപ്രസംഗേ
കനിഷ്ഠികാധിഷ്ഠിതകാളിദാസാ
അദ്യാപി തത്തുല്യകവേരഭാവാത്
അനാമികാ സാർത്ഥകനാമധേയാ.

കവികുലശിരോമണിയായ കാളിദാസൻ നാടകസാമ്രാജ്യത്തിലും സാർവ്വഭൗമൻതന്നെയായിരുന്നു. ശാകുന്തളം, മാളവികാഗ്നിമിത്രം, വിക്രമോർവ്വശീയം എന്നിവയാണ് സുപ്രസിദ്ധിയാർജ്ജിച്ചിട്ടുള്ളവ. സ്വർഗ്ഗത്തിലുള്ളവരും ഭൂമിയിലുള്ളവരും ആ മഹാകവിക്കു് ഒന്നുപോലെ കാവ്യശില്പത്തിനു് പ്രേരണ നല്കിയിട്ടുണ്ടു്. നാട്ടിലായാലും, കാട്ടിലായാലും, ചരമായാലും, അചരമായാലും എല്ലാംതന്നെ ആ കവിയുടെ ചിന്താവിഷയങ്ങളായിരുന്നു. ഏതു വസ്തുവിനേയും സുസൂക്ഷ്മം പരിശോധിച്ചു് അതിന്റെ അന്തഃസത്ത കണ്ടുപിടിച്ചു് ആത്മാവിൽ ഇറങ്ങിച്ചെല്ലത്തക്കവിധത്തിൽ കലാകുശലതയോടെ പ്രതിപാദിക്കുവാനുള്ള പ്രാഗത്ഭ്യം അദ്ദേഹത്തിനു് ജന്മസിദ്ധമാണ്. ശാകുന്തളത്തിലെ 'അംഗേ കൃഷ്ണമൃഗസ്യ വാമനയനം കണ്ഡൂയമാനാം മൃഗീം' എന്നുള്ളതു് മാത്രം മതി കവിയുടെ നർമ്മബോധം എത്രയും ആഴത്തിൽ അടിയുറച്ചു് ആണ്ടിരുന്നെന്നു് മനസ്സിലാക്കാൻ. അദ്ദേഹത്തിന്റെ ലോകപരിജ്ഞാനം പരിമിതിയില്ലാത്തതായിരുന്നു എന്നു് തെളിയിക്കാൻ നിരവധി ശ്ലോകങ്ങളുണ്ടെങ്കിലും മാളവികാഗ്നിമിത്രത്തിലെ 'പുരാണമിത്യേവ' എന്ന നാലു പാദം വായിക്കുമ്പോാം വർത്തമാന കാലത്തെ ഒരു കവിയാണോ എന്നു് തന്നെ തോന്നും. സാക്ഷാൽ ശക്തിസ്വരൂപിണിയുടെ അനുഗ്രഹാശിസ്സുകളോടെ രംഗപ്രവേശം ചെയ്ത കഥാപുരുഷൻ കവികുലഗുരുവായി സമകാലീനന്മാരാൽ അഭിഷിക്തനായതിൽ അത്ഭുതപ്പെടാനൊന്നുമില്ല.

ഭോജപ്രബന്ധത്തിൽ കാളിദാസനെ പററി പല കഥകളും പറയുന്നുണ്ടു്. അവയെല്ലാം കൂടി സംഗ്രഹിച്ചെടുത്താൽ ഒരു കാര്യം വ്യക്തമാകും: അദ്ദേഹം ഭോജരാജന്റെ കവിസേവകന്മാരിൽ അദ്വിതീയനായിരുന്നു; മഹാരാജാവിന്റെ ഇഷ്ടതോഴനായിരുന്നു, എന്നു്. സപ്രേമം കലാകമലകളാൽ ആശ്ലിഷ്ടനായിതന്നെയായിരുന്നു അദ്ദേഹത്തിന്റെ ജീവിതസരണി നീങ്ങിയിരുന്നതു്. വിക്രമോർവ്വശീയത്തിൽ 'സംഗതം ശ്രീസരസ്വത്യോഃ ഭൂതയേ'സ്തു സതാം സദാ' എന്നു് ഉദ്ഘോഷിക്കുന്ന കവി രാജകീയമായ സുഖസൗകര്യങ്ങളോടുകൂടി ജീവിച്ചിരുന്നു എന്നു് അനുമാനിക്കാം. കുടുംബജീവിതത്തെക്കുറിച്ചും പ്രത്യേകിച്ചും ബാലകേളിലാളനകളെക്കുറിച്ചും കൂടെക്കൂടെ പ്രതിപാദിക്കുന്നതുകൊണ്ടു് സുദീർഘവും ആശാസ്യവുമായ ഒരു ഗാർഹികജീവിതം അദ്ദേഹത്തിനു് ലഭിച്ചിരുന്നുവെന്നു് ഊഹിക്കാവുന്നതാണ്.

'ഉപമാ കാളിദാസസ്യ' എന്ന വാക്യം കൊണ്ടു് ഉപമാപ്രയോഗത്തിൽ അദ്ദേഹം അനുപമനായിരുന്നു എന്നു് മനസ്സിലാക്കാം. അദ്ദേഹത്തിന്റെ രഘുവംശം, കുമാരസംഭവം, മേഘസന്ദേശം എന്ന കാവ്യങ്ങളിലും വിക്രമോർവശീയം, മാളവികാഗ്നിമിത്രം, ശാകുന്തളം തുടങ്ങിയ നാടകങ്ങളിലും ശ്യാമളാദണ്ഡകം, സുഭാഷിതാവലി, സുഭാഷിതരത്നാകരം, തുടങ്ങിയ കൃതികളിലും എല്ലാംതന്നെ ഉപമകളുടേയും ലോകതത്ത്വങ്ങളുടെയും അനന്തമായ പ്രവാഹം പ്രകടമായി കാണാം. രഘുവംശത്തിലെ 'സഞ്ചാരിണീ ദീപശിഖേവ

രാത്രൗ' എന്ന ശ്ലോകം അദ്ദേഹത്തിനു് 'ദീപശിഖാകാളിദാസഃ' എന്ന പേർ ഉണ്ടാക്കിക്കൊടുത്തു. കുമാരസംഭവത്തിലെ 'ശൈലാധിരാജതനയാ ന യയൗ ന തസ്ഥൗ' എന്ന ശ്ലോകം അദ്ദേഹത്തെ യുഗപ്രഭാവനാക്കിത്തീർത്തു. മേഘസന്ദേശം ഒരിക്കൽ വായിക്കുകയും വല്ലപ്പോഴും ഇഷ്ടവിരഹം അനുഭവിക്കുകയും ചെയ്തിട്ടുള്ള വർക്കു് തോന്നാവുന്നതാണു് അപ്രകാരം ഒരു കാവ്യം രചിപ്പാൻ.

അക്കാലത്തെ കൊട്ടാരകവികളുടെ ഉല്ലാസങ്ങളിൽ അതിപ്രധാനമായിരുന്നു സമസ്യാപൂരണം. കാളിദാസൻ പൂരിപ്പിക്കുന്ന സമസ്യകളിൽ അധികവും സ്ഥായിയായ രസം ശൃംഗാരമായിരിക്കും. വിക്രമാദിത്യസദസ്സിൽ ചമൽക്കാരത്തോടുകൂടി അദ്ദേഹം പൂരിപ്പിച്ച സമസ്യകൾ നിരവധിയാണു്. ഒരു വേശ്യാസ്ത്രീക്കുവേണ്ടി പഴം കക്കാൻ പോയ കഥയും അതിനെ തുടന്നു് പൂരിപ്പിച്ച സമസ്യയും പ്രസിദ്ധമാണു്. അതുപോലെതന്നെ നൈസർഗ്ഗികമായ മാനസികവ്യാപാരങ്ങളും ധാർമ്മികമൂല്യങ്ങളും ആ പൂരണങ്ങളിൽ പ്രശോഭിച്ചു കാണാം. ഒരിക്കൽ 'ന ബോധയാമാസ പതിം പതിവ്രതാ.' എന്ന സമസ്യ പൂരിപ്പിച്ച അവസരത്തിൽ ശ്രുതിമധുരമായ ആ കണ്ഠത്തിൽനിന്നും ഉണ്ടായ അനർഗ്ഗളമായ ധാര ഇങ്ങനെയായിരുന്നു:

സുതം പതന്തം പ്രസമീക്ഷ്യ പാവകേ
ന ബോധയാമാസ പതിം പതിവ്രതാ
തദാഭവത് തത്പതിഭക്തിഗൗരവാത്
ഹുതാശനോ ചന്ദനപങ്കശീതളഃ.

അദ്ദേഹത്തിൻെറ അവസാനദശയെ പററി അഭിപ്രായൈക്യമുണ്ടു്. അതിനു് ഉപോദ്ബലകമായ ഒരു കഥയും ഉണ്ടു്. മഹാരാജാവു് ഏതോ ദുർമ്മന്ത്രവിധേയനായി മഹാകവിയെ ഒരിക്കൽ ഭ്രഷ്ടനാക്കി. അനന്തരം ആത്മമിത്രത്തെ കാണാത്തതുകൊണ്ടു് ഹൃദയം നൊന്ത രാജാവു് സുഹൃത്തിൻെറ വാസസ്ഥലം കണ്ടു പിടിക്കുന്നതിനു് ഒരു സമസ്യ പ്രസിദ്ധം ചെയ്തു.

'കുസുമേ കുസുമോത്പത്തിഃ ശ്രൂയതേ ന ച ദൃശ്യതേ.'

ഈ സമസ്യ പൂരിപ്പിക്കുന്ന ആൾക്കു് രാജ്യത്തിൻെറ പകുതി കൊടുക്കുന്നതാണു് എന്നു് വിളംബരം ചെയ്തു. കാളിദാസൻ വസിച്ചിരുന്ന ദാസീഗൃഹത്തിലെ വേശ്യ രാജ്യലോഭം ഹേതുവായി അദ്ദേഹത്തെക്കൊണ്ടു് ആ സമസ്യ പൂരിപ്പിച്ചു, 'ബാലേ തവ മുഖാംഭോജേ ദൃഷ്ടമിന്ദീവരദ്വയം.' എന്നു്. സമ്മാനേച്ഛയോടുകൂടി രാജധാനിയിൽ ഓടിയെത്തിയ അവളുടെ ആ പൂരണം കാളിദാസൻേറതുമാത്രമാണെന്നു് സർവ്വക്കും നിഷ്പ്രയാസം മനസ്സിലായി. ഉടനെതന്നെ വേശ്യാലയത്തിലേയ്ക്കു് രാജകീയമായ ആഡംബരത്തോടുകൂടി എഴുന്നള്ളിയ ഭോജരാജാവിനു് കാളിദാസനെ കാണുവാൻ സാധിച്ചില്ല. കാരണം, ലോഭാഭിഭൂതയായ ആ വേശ്യാസ്ത്രീ അദ്ദേഹത്തിൻെറ ജീവൻകൂടി അപായപ്പെടുത്തിയിട്ടാണു് രാജസദസ്സിൽ ഹാജരായതു്. ഏതായാലും ഒരു കാര്യം വ്യക്തമത്രെ: വിശ്വവ്യാപകമായ വ്യക്തിത്വവും അനശ്വരമായ കീർത്തിയും സമ്പാദിക്കുവാൻ കഴിഞ്ഞ പുണ്യാത്മാവായിരുന്നു അദ്ദേഹം. സുപ്രസിദ്ധസാഹിത്യകാരനായ അരവിന്ദഘോഷിൻെറ ആസ്വാദനങ്ങൾ ഇങ്ങനെയാണു്: 'അദ്ദേഹം താൻ ജീവിച്ചിരുന്ന യുഗത്തിലെ വിദ്യയുടെ ഒരു ആകെത്തുകയായിരുന്നു. ധനാഢ്യനും ഉന്നതപ്രഭുവും ഉന്നതസമുദായജീവിയും, തൻെറ പ്രവർത്തനരംഗവും അന്നത്തെ സമുന്നതവിലാസകേന്ദ്രവുമായ തലസ്ഥാനനഗരിയിലെ സുഖഭോഗങ്ങളുമായി അടുത്തു പരിചയമുള്ളവനുമായിരുന്നു: കലയുമായി വൈകാരികബന്ധത്തിൽതന്നെ ഏർപ്പെട്ടിരുന്നതു കൂടാതെ ശാസ്ത്രം നിയമം മുതലായവയിൽ വിദഗ്ദ്ധനുമായിരുന്നു. അദ്ദേഹം അന്നത്തെ സമൂർത്തമായ തത്ത്വചിന്തയിൽ അപാരപണ്ഡിതനായിരുന്നു. ഷേക്സ്പീയറെപ്പോലെ തന്നെ അദ്ദേഹത്തിൻേറയും പ്രധാനകൃത്യം അടുത്തു കഴിഞ്ഞ ഭൂതകാലത്തെ വർത്തമാനകാലവുമായി ബന്ധിപ്പിക്കയായിരുന്നു. ചിലപ്പോഴൊക്കെ അദ്ദേഹം ഭവിതവ്യതയെപ്പററി വർത്തമാനത്തെ അറിയിക്കുകയും പതിവുണ്ടു്. ഷേക്സ്പീയറേപ്പോലെതന്നെ മതത്തിൽ മാത്രം ഗാഢമായി അടിയുറച്ചു നില്ക്കുന്നതിൽ അദ്ദേഹം വൈമനസ്യം കാണിച്ചു. താത്ത്വികമായി ഒരു വേദാന്തി, ഔപചാരികമായി ഒരു ശൈവൻ, എന്നാൽ ഇവയെല്ലാം ദേശകാലത്തിനു

നസൃതമായി യാഥാസ്ഥികരൂപമെന്ന നിലയ്ക്കു താൻ സ്വീകരിച്ചു എന്നല്ലാതെ ആഭ്യന്തരമായ ഒരു മതാഭിലാഷം സാധിക്കുന്നതിനുള്ള ഉപാധിയായി സ്വീകരിക്കുകയുണ്ടായില്ല. അദ്ദേഹത്തിൻെറ കവിതകളിൽ ജീവിതാദർശങ്ങളും ചിന്തകളും ധാരാളം കണ്ടേയ്ക്കാം. എന്നാൽ അവയെല്ലാം സൗന്ദര്യത്തിൻെറ ഒരു ഭാഗം മാത്രം; അഥവാ തറവാടിത്തത്തിൻേറയും ഔന്നത്യത്തിൻേറയും ഭാവനാചിത്രം വരയ്ക്കുവാനുള്ള പരിശ്രമം മാത്രമാണ്. ഐന്ദ്രിയവൈകാരികപ്രകടനത്തിൽ അദ്ദേഹത്തിന് കിടനില്ക്കത്തക്ക മററൊരു കവി ഉണ്ടായിട്ടുണ്ടോ എന്ന് സംശയമാണ്. വിശിഷ്യ ഭാവനയിലെന്നപോലെ പ്രയോഗത്തിലും അദ്ദേഹം ഒരു യഥാർത്ഥകലാകാരൻ തന്നെയായിരുന്നു, ഭാഷാശബ്ദശാസ്ത്രത്തെ പരിപൂർണ്ണമായും സ്വാധീനമാക്കിയ ഒരു യുഗപുരുഷൻതന്നെയായിരുന്നു അദ്ദേഹം.

---

# സംന്യാസിയായ ശ്രീചൈതന്യൻ

**എസ്. വി. ഉണ്ണികൃഷ്ണൻ**

പ്രേമമൂർത്തിയായ ശ്രീ ചൈതന്യനെ, സങ്കീർത്തനത്തിൽ എല്ലാം മറന്ന് രാധാകൃഷ്ണന്മാരെ മാത്രം സ്വപ്നം കണ്ട് നൃത്തം വെയ്ക്കുന്ന ശ്രീചൈതന്യനെ, എല്ലാവർക്കുമറിയാം. എന്നാൽ സന്ന്യാസിയായ ശ്രീചൈതന്യനെ കുറിച്ച് അറിയുന്നവർ കുറയും.

ഇരുപത്തിനാലു വയസ്സ് ഏകദേശമായപ്പോഴാണ് ചൈതന്യൻ സന്ന്യാസം സ്വീകരിച്ചതു്. അന്നദ്ദേഹത്തിൻെറ ആദ്യപത്നി മരിച്ച് രണ്ടാം വിവാഹം കഴിഞ്ഞിരുന്നു. ബാല്യത്തിലും കൗമാരത്തിലും അദ്ദേഹം തൻെറ മഹിമയും യഥാർത്ഥസ്വരൂപവും പലക്കും വെളിപ്പെടുത്തിക്കൊടുത്തിട്ടുണ്ട്. ഏതാനും കൊല്ലം മുമ്പ് അദ്ദേഹം വൈഷ്ണവസമ്പ്രദായം സ്വീകരിച്ചിരുന്നു. ഉപാസനയ്ക്കുള്ള ഏററവും നല്ല വഴിയായി അദ്ദേഹം നിർദ്ദേശിച്ചതു് എല്ലാവരും ചേർന്നുള്ള നാമസങ്കീർത്തനമായിരുന്നു. സങ്കീർത്തനത്തിന്നായി 'ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ, ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ!' എന്ന മഹാമന്ത്രം അദ്ദേഹം പ്രചരിപ്പിച്ചു. സന്ന്യാസമെടുക്കാനുള്ള സാഹചര്യം പ്രത്യേകമാണ്. അദ്ദേഹത്തിൻെറ അച്ഛൻ നേരത്തെ മരിച്ചു. ജീവിച്ചിരിപ്പുള്ള ഒരേയൊരു ജ്യേഷ്ഠൻ സന്ന്യാസിയായി നാടുവിട്ടു. അങ്ങനെ അമ്മ ശചിക്ക് ആകെക്കൂടിയുള്ള സ്വത്തു് ശ്രീ ചൈതന്യൻ മാത്രം. അദ്ദേഹം അക്കാലത്തു് നവദ്വീപത്തിലെ പ്രസിദ്ധനായ വ്യാകരണപണ്ഡിതനും ആചാര്യനുമായിരുന്നു. വിശ്വംഭരൻ എന്നായിരുന്നു അന്നത്തെ പേർ. എന്നാൽ അടുത്ത കാലത്തായി ഭഗവദ്ഭജനത്തിലും സങ്കീർത്തനത്തിലും മുഴുകി അദ്ദേഹത്തിന്ന് പഠിപ്പിക്കുന്നതിലുള്ള താല്പര്യം കുറഞ്ഞിരുന്നു. ഒരു ദിവസം വിശ്വംഭരൻ ഭാവാവസ്ഥയിൽ ഗോപസ്ത്രീകളുടെ പ്രേമോന്മാദത്തെപ്പററി ചിന്തിച്ചു ചിന്തിച്ചു, 'ഗോപി, ഗോപി' എന്ന് ഉരുവിട്ടുകൊണ്ട് ഒരിടത്തിരിക്കുകയായിരുന്നു. അന്നേരം അദ്ദേഹത്തെ കാണാൻ വന്ന ഒരു വിദ്യാർത്ഥി ഗോപീനാമം ഉരുവിട്ടതുകൊണ്ട് ഫലമില്ലെന്നും കൃഷ്ണനാമമാണ് ജപിക്കേണ്ടതെന്നും അദ്ദേഹത്തോട് പറഞ്ഞു. ഭാവാവസ്ഥയിൽ തടസ്സം വന്നതു കാരണം വിശ്വംഭരന്ന് കലശലായ ദേഷ്യം വന്നു. പണ്ടുതന്നെ അദ്ദേഹം അത്യന്തം കോപശീലനായിരുന്നു. ഒരു വടിയെടുത്തു് അദ്ദേഹം ശിഷ്യൻെറ നേക്കുത്തു. അയാൾ ഒരു വിധം ഓടി രക്ഷപ്പെട്ടു. വിശ്വംഭരൻ ശാന്തനായി. പക്ഷേ വിദ്യാർത്ഥി തൻെറ കൂട്ടുകാരോട് ആവലാതിപ്പെട്ടു. അവർ ഈ സംഭവത്തെപ്പററി അപവാദങ്ങൾ പറഞ്ഞു പരത്തുകയും ഇനി ഇങ്ങനെ വല്ലതുമുണ്ടായാൽ

കാണിച്ചുകൊടുക്കാമെന്നു് ഭീഷണി മുഴക്കുകയും ചെയ്തു. ഈ കാര്യങ്ങൾ വിശ്വംഭരനെ വേദനിപ്പിച്ചു. അദ്ദേഹം കൂട്ടുകാരോടു പറഞ്ഞു:'ഒരാൾ ചുമ ശമിക്കുന്നതിന്നായി തിപ്പലി തിന്നു. അതുകൊണ്ടു് ചുമ വർദ്ധിച്ചതേയുള്ളു.' ആത്മസുഹൃത്തായ നിത്യാനന്ദനോടു് അദ്ദേഹം പറഞ്ഞു: 'ഈ ലോകത്തെ പാപത്തിൽനിന്നും ദുർഗ്ഗതിയിൽനിന്നും ഉദ്ധരിക്കാനാണു് ഞാൻ വന്നിട്ടുള്ളതു്. എന്നാലിപ്പോൾ ഞാൻ കാരണം ആളുകൾ കൂടുതൽ ലൗകികബന്ധനത്തിൽ കുടുങ്ങുന്നതായി കാണുന്നു, എന്നെ പ്രഹരിക്കാൻ തീർച്ചയാക്കിയ വിദ്യാർത്ഥികൾ തങ്ങളെത്തന്നെ എന്നെന്നേയ്ക്കുമായി ബന്ധിക്കാൻ ഒരു ചങ്ങല തീർക്കുകയാണു് വാസ്തവത്തിൽ ചെയ്യുന്നതു്. നാളെ ഞാൻ തല മുണ്ഡനം ചെയ്തു് കാവി ചുററി എന്നെ അടിക്കുമെന്നു പറയുന്നവരുടെ വീട്ടിൽ പോയി ഭിക്ഷ യാചിക്കും. അതുകൊണ്ടേ അവർക്കു് മോചനം കിട്ടൂ. ലോകത്തിന്റെ രക്ഷയോർത്തു് എന്നെ തടയരുതു്; ഞാൻ വന്നതെന്തിനാണെന്നു് നിനക്കറിയാമല്ലോ!'

അങ്ങനെയാണു് അദ്ദേഹം സന്ന്യാസം സ്വീകരിച്ചതു്. സന്ന്യാസിയായതിൽപ്പിന്നെ ആ സമ്പ്രദായത്തിലെ ചിട്ടകളും നിയമങ്ങളും ഒട്ടും തെററാതെ പാലിക്കണമെന്നു് അദ്ദേഹത്തിന്നു് നിർബ്ബന്ധമായിരുന്നു. എങ്ങനെയാണു് അദ്ദേഹം അതു പാലിച്ചതെന്നു നോക്കാം.

സന്ന്യാസമെടുത്തതിൽപ്പിന്നെ ശ്രീ ചൈതന്യൻ ജീവിതത്തിന്റെ അധികഭാഗവും ചെലവഴിച്ചതു് പുരിയിലായിരുന്നു. അവിടെനിന്നു് ഒരു തവണ ദക്ഷിണേന്ത്യയിലെ തീർത്ഥസ്ഥാനങ്ങൾ സന്ദർശിക്കുന്നതിന്നും ഒരു തവണ വൃന്ദാവനത്തിലേയ്ക്കും പോയി. ഒന്നു രണ്ടുതവണ ബംഗാളിലും പോയിട്ടുണ്ടു്. പുരിയിൽ താമസിച്ച കാലം മുഴുവൻ അദ്ദേഹം വളരെ നേരത്തെ എഴുന്നേററു് പ്രകാശത്തിനുമുമ്പു് ജഗന്നാഥദർശനത്തിന്നു പോകും. അദ്ദേഹത്തിനു് ഹരിദാസ് എന്നു പേരായി ഒരു മുസ്ലീം ഭക്തനുണ്ടായിരുന്നു. ആ ഭക്തൻ നിത്യേന മൂന്നു ലക്ഷം തവണ കൃഷ്ണനാമം ജപിക്കാറുണ്ടു്. എന്നാൽ മുസ്ലീമായി ജനിച്ചതുകൊണ്ടു് ജഗന്നാഥക്ഷേത്രത്തിൽ പോവില്ല. ശ്രീചൈതന്യന്റെ മഹാസമാധിക്കു കുറച്ചു മുമ്പായി ഹരിദാസ് ഗുരുനാഥനോടു യാത്ര പറഞ്ഞു ജീവൻ വെടിഞ്ഞു. ഈ ഭക്തന്റെ മരണംവരെ ശ്രീചൈതന്യൻ അമ്പലത്തിൽനിന്നു നേരെ അദ്ദേഹത്തിന്റെ വീട്ടിൽ പോയി അവിടെ കുറച്ചുനേരം ആനന്ദമഗ്നനായി കഴിക്കും. പിന്നെ താമസസ്ഥലത്തു മടങ്ങി വന്നു് വളരെ നേരം കൃഷ്ണനാമം ജപിക്കും. ദിവസേന ഒരു ലക്ഷം തവണയെങ്കിലും കൃഷ്ണനാമംജപിക്കാത്തവരുടെ കൈയിൽനിന്നു് അദ്ദേഹം ഭിക്ഷ സ്വീകരിക്കുകകൂടിയില്ല. ഭക്ഷണം വളരെ ലളിതമായിരുന്നു. തനിക്കും രണ്ടു പരിചാരകർക്കും കൂടിയുള്ള നിത്യച്ചെലവു് വളരെ ചെറിയൊരു സംഖ്യയിൽ കവിയാൻ പാടില്ലെന്നായിരുന്നു നിയമം. പുറമേനിന്നു് ഭിക്ഷ സ്വീകരിക്കുകയാണെങ്കിലും ഈ നിയമം പാലിക്കണമെന്നു് അദ്ദേഹം നിഷ്കർഷിച്ചു. ഒരിക്കൽ അദ്ദേഹത്തിന്റെ ആചാര്യൻ കേശവഭാരതിയുടെ ഒരു സതീർത്ഥ്യൻ – രാമചന്ദ്രൻ – പുരിയിൽ വന്നു. അദ്ദേഹം ശ്രീചൈതന്യന്റെ അനുയായികൾ തീററക്കൊതിയന്മാരാണെന്നാക്ഷേപിക്കാൻ തുടങ്ങി. ഒരിക്കൽ ശ്രീചൈതന്യന്റെ മുറിയിൽ ഉറുമ്പുകളെ കണ്ടു് അദ്ദേഹം പറഞ്ഞു: 'ഇന്നലെ രാത്രി ഈ മുറിയിൽ മധുരപലഹാരങ്ങൾ വെച്ചിരിക്കണം. അതുകൊണ്ടാണു് ഈ ഉറുമ്പുകൾ. ഈ തീററക്കൊതിയൻസന്ന്യാസിമാർ എന്തൊരു കൂട്ടരാണപ്പാ!' ശ്രീചൈതന്യൻ ഞെട്ടി. തനിക്കു പാകംചെയ്യുന്ന ഭക്ഷണം അത്യല്പമാക്കി കുറയ്ക്കാൻ ഉടനെ കല്പിച്ചു. മുമ്പേ അദ്ദേഹം മിതാഹാരിയായിരുന്നു. ഇപ്പോൾ അല്പാഹാരിയായി. അതു പോരെന്നു സുഹൃത്തുക്കൾ നിർബ്ബന്ധിച്ചപ്പോൾ അദ്ദേഹം ഭക്ഷണത്തിന്റെ അളവു് അല്പം വർദ്ധിപ്പിച്ചു. എന്നാലും അതു് ആവശ്യത്തിൽ പകുതിയേ ഉണ്ടായിരുന്നുള്ളൂ. പകൽ മുഴുവൻ സങ്കീർത്തനത്തിലും ആനന്ദനൃത്തത്തിലുമായി കഴിയും. രാത്രി രാധാകൃഷ്ണന്മാരുടെ പ്രേമത്തെക്കുറിച്ചു് ചർച്ചചെയ്യുന്നതു കേൾക്കുകയോ ഭാവമാധുര്യത്തിൽ മുഴുകി കഴിച്ചുകൂട്ടുകയോ ചെയ്യും. ഒരു ചെറിയ മുറിയിൽ നിലത്തു് വാഴത്തണ്ടുകൊണ്ടുള്ള ഒരു പായിലാണു് കിടക്കുക. ഭക്ഷണം കുറഞ്ഞതുകൊണ്ടും പ്രേമോന്മാദം

നിമിത്തവും ശരീരം ശോഷിച്ചപ്പോഠം അതിൽ കിടക്കുന്നതു് വേദനാജനകമായി. ഇതു കണ്ടു് ജഗദാനന്ദൻ എന്ന അനുയായി അദ്ദേഹത്തിന്നു് ഒരു പഞ്ഞിമെത്തയും തലയിണയും ഉണ്ടാക്കിച്ചു. എല്ലാം കാവിമുക്കിയിരുന്നു. ശ്രീ ചൈതന്യന്നു് ഇതൊട്ടും രസിച്ചില്ല. ജഗദാനന്ദനാണു് ഉണ്ടാക്കിച്ചതെന്നറിഞ്ഞു് അധികം ദേഷ്യപ്പെടാതെ പരിചാരകനോടു് അതെടുത്തു മാററാൻ പറഞ്ഞു. അതു് ജഗദാനന്ദനെ വേദനിപ്പിക്കുമെന്നു പറഞ്ഞു ഒരാഠം. അപ്പോഠം ചൈതന്യമഹാപ്രഭു പറഞ്ഞു: 'എന്നാലൊരു കട്ടിലുംകൂടി കൊണ്ടുവരൂ. ഞാൻ സന്ന്യാസിയാണു്; ഭൂമിയാണു് എന്റെ കിടക്ക. ഞാൻ മെത്തയും തലയിണയുമുപയോഗിക്കുന്നതു് അത്യന്തം അനുചിതമാവും.' അതെടുത്തു മാറേറണ്ടിവന്നു. അവസാനം പഴയപായിൽ മുണ്ടു വിരിച്ചുകിടക്കാൻ അദ്ദേഹം സമ്മതിച്ചു.

വേറൊരിക്കൽ ജഗദാനന്ദൻ ബംഗാളിൽനിന്നു് കുറച്ചു മേത്തരം ചന്ദനതൈലം കൊണ്ടുവന്നു് പരിചാരകൻ ഗോവിന്ദനോടു് അതു് ശ്രീ ചൈതന്യന്റെ ശരീരത്തിൽ പുരട്ടിത്തിരുമ്മാൻ പറഞ്ഞു. ശ്രീ ചൈതന്യൻ പറഞ്ഞു. 'സന്ന്യാസി ശരീരത്തിൽ എണ്ണതേയ്ക്കാൻ പാടില്ല. പോരാത്തതിനു്, ഇതു് സുഗന്ധതൈലവും. ഇതു ജഗന്നാഥക്ഷേത്രത്തിൽ വിളക്കുവെയ്ക്കാൻ കൊടുക്കൂ. ജഗദാനന്ദന്റെ പ്രയത്നം പാഴാവുകയുമില്ല.' ജഗദാനന്ദൻ ഒന്നും പറഞ്ഞില്ല. എന്നാൽ കുറച്ചു ദിവസങ്ങഠംക്കുശേഷം വീണ്ടും ഗോവിന്ദനോടു് അതു് അദ്ദേഹത്തിന്റെ മേൽ പുരട്ടാൻ പറഞ്ഞു. ഇത്തവണ ശ്രീ ചൈതന്യൻ ദേഷ്യത്തോടെ പറഞ്ഞു: 'എന്നാലിനി ഒരു ഉഴിച്ചിലുകാരനെക്കൂടി നിയമിക്കുക. ലൗകികസുഖങ്ങഠം അനുഭവിക്കാനാണോ ഞാൻ സന്ന്യാസമെടുത്തിരിക്കുന്നതു് ? ഞാൻ നശിക്കുമെന്നുതന്നെയല്ല ജനങ്ങഠം പരിഹസിക്കുക കൂടി വേണം! സുഗന്ധതൈലം പുരട്ടിനടന്നാൽ എന്റെ സന്ന്യാസത്തെപ്പററി അവരെന്തു പറയും ?'

ദക്ഷിണേന്ത്യയിലെ തീൎത്ഥയാത്ര കഴിഞ്ഞു വന്നപ്പോഴേയ്ക്കു് മഹാപ്രഭു ഒറീസ്സയിലാകെ വളരെ പ്രസിദ്ധനായിക്കഴിഞ്ഞിരുന്നു. മഹാപണ്ഡിതനായ സാൎവ്വഭൗമനെ വാദത്തിൽ തോല്പിച്ചു് സ്വഭക്തനാക്കിയതാണു് പ്രധാന കാരണം. ഒറീസ്സാരാജാവു് പ്രതാപരുദ്രന്നു് അദ്ദേഹത്തെ കാണാനാഗ്രഹമുണ്ടായി. അദ്ദേഹം സാൎവ്വഭൗമനോടപേക്ഷിച്ചു. സാൎവ്വഭൗമൻ മഹാപ്രഭുവിനോടു പറഞ്ഞു. മഹാപ്രഭു പറഞ്ഞു, 'സന്ന്യാസിയ്ക്കു് രാജാവിനേയും സ്ത്രീകളേയും കാണുന്നതു് വിഷപാനത്തിനു തുല്യമാണു്.' അദ്ദേഹം സമ്മതിച്ചില്ല. വീണ്ടുമപേക്ഷിച്ചപ്പോഠം, ഇങ്ങനെ നിൎബ്ബന്ധിക്കുകയാണെങ്കിൽ താൻ പുരി വിട്ടു പോകയാണെന്നു് അദ്ദേഹം പറഞ്ഞു. രഥയാത്ര അടുത്ത സമയമായിരുന്നു. ആ സമയത്തു് മഹാപ്രഭു രഥത്തിന്നു മുമ്പിൽ നൃത്തം വെയ്ക്കുമെന്നും അപ്പോഠം അദ്ദേഹത്തെ യഥേഷ്ടം കാണാമെന്നും സൗൎവ്വഭൗമൻ രാജാവിനെ സമാധാനിപ്പിച്ചു. മഹാപ്രഭു തന്നെ കാണാൻ കൂട്ടാക്കിയില്ലെങ്കിൽ താൻ രാജ്യമുപേക്ഷിച്ചു് പിച്ചക്കാരനായിത്തീരുമെന്നാണു രാജാവു് മറുപടി പറഞ്ഞതു്. പലരും ശ്രീ ചൈതന്യനോടു് ഇക്കാര്യത്തിലപേക്ഷിച്ചതിന്റെ ഫലമായി അദ്ദേഹം രാജാവിന്റെ പുത്രനെ കാണാൻ സമ്മതിച്ചു. അതു് രാജാവിനെ കാണുന്നതിന്നു തുല്യമാണല്ലോ. രാജകുമാരൻ വന്നപ്പോഠം മഹാപ്രഭു അദ്ദേഹത്തെ ആശ്ലേഷിച്ചു. രഥയാത്രയ്ക്കുശേഷം മഹാപ്രഭു ഒരിടത്തു് ഭാവസമാധിയിലാണ്ടു കിടക്കവെ രാജാവു് ഭാഗവതശ്ലോകങ്ങഠം ഉരുവിട്ടുകൊണ്ടു് അദ്ദേഹത്തിന്റെ കാലുതിരുമ്മാൻ തുടങ്ങി. ശ്ലോകങ്ങഠം കേട്ടുണൎന്ന ശ്രീ ചൈതന്യൻ, ദാസ്യം യാചിച്ച രാജാവിനെ പുണരുകയും ആറു കൈയുള്ള വിഷ്ണുവായി അദ്ദേഹത്തിന്നു് ദൎശനം കൊടുക്കുകയും ചെയ്തു.

രാജാവു് തന്റെ ദാസ്യം യാചിച്ചുവെങ്കിലും ശ്രീ ചൈതന്യൻ അദ്ദേഹത്തിൽനിന്നു് യാതൊന്നും പകരം ചോദിക്കാൻ ഇഷ്ടപ്പെട്ടില്ല. അദ്ദേഹത്തിന്റെ ഉററ സുഹൃത്തായിരുന്ന രാമാനന്ദന്റെ അനുജൻ ഗോപീനാഥൻ രാജാവിന്റെ ധനം ദുരുപയോഗപ്പെടുത്തിയതിന്നു വധശിക്ഷയ്ക്കു വിധിക്കപ്പെട്ടു. പലരും വന്നു് ശ്രീചൈതന്യനോടു പറഞ്ഞു: അദ്ദേഹം യാതൊരു ഭാവഭേദവും കാണിച്ചില്ല. ഗോപീനാഥന്റെ ബന്ധുക്കളെ തടവിലാക്കിയ കൂട്ടത്തിൽ രാമാനന്ദനും പെട്ടിരിക്കും എന്നൊരാഠം

പറഞ്ഞു. മഹാപ്രഭു പറഞ്ഞു:'ഞാനെന്തു ചെയ്യും? രാജാവിന്നു് തന്റെ ധനം നശിപ്പിക്കാൻ അനുവദിക്കാനാവുമോ ?' അടുത്ത അനുയായികരം വീണ്ടും ശ്രീ ചൈതന്യന്റെ അടുത്തുവന്നു് ഇക്കാര്യത്തിൽ ഇടപെടാനപേക്ഷിച്ചു. ഗോപീനാഥനും ബന്ധുക്കളും മരിക്കാനധികം താമസമില്ല. അദ്ദേഹം പറഞ്ഞു: 'ഞാനൊരു പിച്ചക്കാരൻ. അഞ്ചുകാശു വിലയില്ലാത്ത ഈ സന്ന്യാസിക്കു് രാജാവു് രണ്ടു ലക്ഷം പണത്തിന്റെ മുതൽ ദാനമായി കൊടുക്കുമെന്നു് നിങ്ങരം വിചാരിക്കുന്നുണ്ടോ ? എനിക്കൊന്നും ചെയ്യാനാവില്ല. ഗോപീനാഥനെ രക്ഷിക്കണമെന്നുണ്ടെങ്കിൽ ജഗന്നാഥനോടു് പ്രാത്ഥിക്കു: അവിടുത്തേയ്ക്കു് എന്തും സാധിക്കും.' വീണ്ടും ഓരോരുത്തർ വന്നു തുടങ്ങിയപ്പോരം അദ്ദേഹം പറഞ്ഞു: 'സന്ന്യാസി വിജനത്തിൽ വസിക്കണം. ഈ ലൗകികചച്ച എന്നെ വല്ലാതെ അസുഖപ്പെടുത്തുന്നു. ഞാനിവിടം വിട്ടുപോകുന്നതാവും നല്ലതു്.' അങ്ങനെ ചെയ്യാതിരിക്കാൻ എല്ലാവരും ചേന്നു് അദ്ദേഹത്തെ പ്രേരിപ്പിച്ചു. രാജഗുരുവായ കാശീമിശ്രൻ ഗോപീനാഥന്റെ കായ്യത്തിൽ ശ്രീ ചൈതന്യന്റെ പ്രതികരണം രാജാവിനെ അറിയിച്ചു. രാജാവു് ഉടനെ ആ സംഖ്യ എഴുതിത്തള്ളുകയും ഗോപീനാഥനെ ഇരട്ടി ശമ്പളത്തിൽ നിയമിക്കുകയും ചെയ്തു. രാജാവിൽനിന്നും ഇങ്ങനെയൊരു ഉപകാരം സ്വീകരിക്കേണ്ടിവന്നതിൽ മഹാപ്രഭു സങ്കടപ്പെട്ടു. കരമൊഴിവാക്കിയതു് അദ്ദേഹമറിയണ്ട എന്നു് രാജാവു പറഞ്ഞു എന്നു കേട്ടു് അദ്ദേഹം സമാധാനിച്ചു.

ആദശപാലനത്തിൽ അദ്ദേഹം കഠോരചിത്തനായിരുന്നു. ഒരു ദിവസം ഒരു ഭക്തൻ അദ്ദേഹത്തെ ഭിക്ഷയ്ക്കു ക്ഷണിച്ചു. അദ്ദേഹത്തിന്നു് ഏററവും നല്ല അരികൊണ്ടു് ചോറു വെച്ചുകൊടുക്കണമെന്നു കരുതി ആതിഥേയൻ ചൈതന്യന്റെ ഒരു ഭക്തനായ 'ചെറിയ' ഹരിദാസിനോടു് (മുസ്ലിം ഭക്തനല്ല) മാധവി എന്നു പേരായ ഒരു ഭക്തയിൽനിന്നു് അരി വാങ്ങിക്കൊണ്ടുവരാൻ പറഞ്ഞു. മാധവി പ്രായം ചെന്ന സ്ത്രീ; മഹാപ്രഭുവിന്റെ ഉററ ഭക്തയും. അരി ഒന്നാംതരമായിരുന്നു. അതെവിടെനിന്നു കിട്ടി എന്നു ചോദിച്ചു മഹാപ്രഭു. മാധവിയിൽനിന്നാണു് എന്നറിഞ്ഞപ്പോരം ആരാണു് വാങ്ങിക്കൊണ്ടുവന്നതെന്നായി. ഹരിദാസനാണു് പോയതെന്നു് ആതിഥേയൻ പറഞ്ഞു. അരി ഒന്നാംതരമാണെന്നു പറഞ്ഞു് അദ്ദേഹം നിശ്ശബ്ദം ഭക്ഷിച്ചു; മടങ്ങിയെത്തിയപ്പോരം ഗോവിന്ദനോടു പറഞ്ഞു, ഹരിദാസനെ തന്റെ അടുക്കൽ വരാൻ അനുവദിക്കരുതെന്നു്.

ഹരിദാസൻ ഞെട്ടിപ്പോയി. ശിക്ഷയുടെ കാരണമറിയാതെ അയാരം ഉപവസിക്കാൻ തുടങ്ങി. മൂന്നു ദിവസം കഴിഞ്ഞപ്പോരം മററനുയായികരം മഹാപ്രഭുവിനോടു് വിവരം പറഞ്ഞു. അദ്ദേഹം കക്ശനായി പറഞ്ഞു: 'സ്ത്രീകളോടു സംസാരിക്കുന്ന വൈരാഗിയുടെ മുഖം എനിക്കു കാണാൻ വയ്യ. ഇന്ദ്രിയങ്ങളെ നിയന്ത്രിക്കാൻ വിഷമം: ദാരുമയമായ പെൺകോലം കൂടി മതി സന്ന്യാസിയുടെ മനസ്സിളക്കാൻ. മക്കടവൈരാഗികരം പുറമേ കാവി ചുററുകയും സ്ത്രീകളോടു സംസാരിച്ചു് തങ്ങളുടെ കാമവാസന സാധിക്കുകയും ചെയ്യുന്നു.' ഇത്രയും പറഞ്ഞു് അദ്ദേഹം ഇരുന്ന സ്ഥലത്തുനിന്നു് എഴുന്നേററു പോയി.

അടുത്ത ദിവസം അവർ വീണ്ടും മഹാപ്രഭുവിനോടപേക്ഷിച്ചു, ഹരിദാസന്നു് മാപ്പുകൊടുക്കാൻ. നേരത്തെ പറഞ്ഞതുതന്നെ ആവത്തിച്ചു് അദ്ദേഹം പറഞ്ഞു: 'ഇനി ഇക്കാര്യം കേരംക്കുകയാണെങ്കിൽ നിങ്ങരം എന്നെ ഇവിടെ കാണില്ല.'

പിറേറദിവസം വന്നതു് അദ്ദേഹത്തിന്റെ ആചാര്യന്റെ സതീത്ഥ്യനായ പരമാനന്ദപുരിയായിരുന്നു. മഹാപ്രഭു അദ്ദേഹത്തെ അത്യന്തം മാനിച്ചിരുന്നതുകൊണ്ടു് അദ്ദേഹത്തിന്റെ വാക്കു പാഴാവില്ലെന്നു് എല്ലാവരും ആശിച്ചു. പക്ഷേ മഹാപ്രഭു പറഞ്ഞു: 'അങ്ങും മറെറല്ലാ വൈഷ്ണവരും ഇവിടെ നിവസിച്ചാലും. എനിക്കു് ആലാരംനാഥത്തിലേയ്ക്കു പോകാൻ അനുമതി തരിക. ഗോവിന്ദൻ മാത്രം അനുചരനായി ഞാനവിടെ പാത്തുകൊള്ളാം.' അദ്ദേഹം പരമാനന്ദപുരിയെ നമസ്കരിച്ചു് ഗോവിന്ദനെ വിളിച്ചു പുറപ്പെട്ടു. വളരെ വിഷമിച്ചു് അവർ അദ്ദേഹത്തെ പിന്തിരിപ്പിച്ചു.

ഇതും പരാജയപ്പെട്ടപ്പോരം അനുയായികരം ഹരിദാസനോടു് ഉപവാസം നിത്തി

നല്ല സമയം കാത്തിരിക്കാൻ പറഞ്ഞു. രാവിലെ നേരത്തെ ശ്രീചൈതന്യൻ ക്ഷേത്ര ദശ്നനത്തിന്ന പോകുമ്പോഠ ദൂരെനിന്ന കണ്ടു് തൃപ്തിയടഞ്ഞു ഹരിദാസൻ. മററുള്ളവക്കിതു് വലിയൊരു പാഠമായി; അവർ സ്വപ്നത്തിൽ പോലും സ്ത്രീകളോട്ട് സംസാരിക്കാതായി.

ഒരു കൊല്ലം കഴിഞ്ഞു. മഹാപ്രഭുവിൻെറ തീരുമാനത്തിൽ മാററമില്ല. ഒരു ദിവസം അതിരാവിലെ അദ്ദേഹത്തിൻെറ വാതിൽ തുറക്കുന്നതിന്ന മുമ്പ് ഹരിദാസൻ അവിടെ വന്ന നമസ്കരിച്ചു് നിശ്ശബ്ദം യാത്ര പറഞ്ഞു് പ്രയാഗസ്സ പോയി. അവിടെ അയാഠ ത്രിവേണിയിൽ പ്രാണത്യാഗം ചെയ്തു. വിവര മറിഞ്ഞു് ശ്രീചൈതന്യൻ പറഞ്ഞു: 'സ്വകമ്മ ഫലഭുക് പുമാൻ. സ്ത്രീയുടെ മുഖത്തു നോക്കിയ തിന്നുള്ള ശിക്ഷയാണിതു്.'

ഈ സംഭവം ഓമ്മിപ്പിച്ചു് ഒരിക്കൽ ശ്രീരാമകൃഷ്ണൻ ഒരു യുവഭക്തനെ കഠിനമായി ശാസിക്കുകയുണ്ടായി: 'സാധോ, സൂക്ഷിച്ചോളൂ. ഭക്തയാണെങ്കിലും സ്ത്രീസംഗം നാശത്തിലെത്തിക്കും.' 'സാധോ, സൂക്ഷിച്ചോളൂ.' എന്ന വാക്കുകഠ വളരെനേരം ചെവിയിൽ മുഴങ്ങി എന്നു് മാസ്റ്റർ മഹാശയൻ കുറിക്കുന്നു.

ശ്രീകൃഷ്ണനെമാത്രം ആശ്രയിക്കുക, ജീവൻ നിലനിത്താൻ വേണ്ടതുമാത്രം ലോകത്തിൽ നിന്നു് സ്വീകരിക്കുക, തന്നെ സമ്പൂണ്ണം ശ്രീകൃഷ്ണനപ്പിക്കുക, പ്രേമോന്മാദമനുഭവിക്കുക ഇതായിരുന്നു മഹാപ്രഭുവിൻെറ ആദശം.

---

# ശ്രുതിഗീത

## ധ്രുവൻ

[ശ്രീമദ്ഭാഗവതം ദശമസ്കന്ധം 87–ാം അദ്ധ്യായത്തിൽ ശ്രുതിദേവതകഠ, യോഗനിദ്രചെയ്യുരുളുന്ന ശ്രീഭഗവാനെ സ്തുതിക്കുന്ന ഭാഗം.]

പരീക്ഷിത് ചോദിച്ചു : ബ്രഹ്മൻ, അനിദ്ദേശ്യവും നിർഗ്ഗുണവും കാര്യകാരണങ്ങഠക്കു് അതീതവുമായ ബ്രഹ്മത്തെ ഗുണവിഷയകമായ വേദം എങ്ങനെ ശരിയായി ബോധിപ്പിക്കുന്നു ?

ശ്രീശുകൻ അരുളി : ജീവന്മാക്കു് വിഷയ ഭോഗത്തിനും ധമ്മകമ്മാനുഷ്ഠാനങ്ങഠക്കും ലോകാന്തരഗതിയ്ക്കും സംസാരമോചനത്തിനും വേണ്ടി സവ്വേശ്വരൻ ബുദ്ധി, ഇന്ദ്രിയങ്ങഠ, മനസ്സ്, പ്രാണൻ എന്നീ ഉപാധികളെ സൃഷ്ടിച്ചു. ബ്രഹ്മപ്രതിപാദകമായ ഉപനിഷത്തു പൂവ്വികന്മാർ പണ്ടേയ്ക്കു പണ്ടേ വിശ്വസിച്ചും ആദരിച്ചും പോന്നിട്ടുള്ളതാകുന്നു. സവ്വവും വെടിഞ്ഞു് ശ്രദ്ധാപൂവ്വം അതിനെ ഗ്രഹിക്കുന്നവൻ ബ്രഹ്മപദം പ്രാപിയ്ക്കും. ഇക്കാര്യത്തിൽ നാരദമഹഷിയും നാരായണമഹഷിയും തമ്മിൽ നടന്ന ഒരു സംവാദം ഞാൻ അങ്ങയോടു് പറയാം. ഭഗവത്പ്രിയനായ നാരദൻ ലോകങ്ങളിൽ ചുററിസഞ്ചരിയ്ക്കെ ഒരു നാഠ പുരാണഷിയായ നാരായണ മഹഷിയെ കാണാൻ ബദരിയിൽ അദ്ദേഹത്തിൻെറ ആശ്രമത്തിൽ ചെന്നു. ഈ ഭാരതവഷത്തിൽ ജനങ്ങഠക്കു് ക്ഷേമവും സ്വസ്ഥിയും ഉണ്ടാവണമെന്ന സങ്കല്പത്തോടെ നാരായണ മഹഷി ധമ്മജ്ഞാനശമസമ്പന്നനായി കല്പകാലംമുതൽ തപസ്സിൽ ഏപ്പെട്ടിരിക്കുകയാണല്ലൊ. അവിടെ കലാപഗ്രാമവാസികളായ മഹഷിമാരാൽ ചൂഴപ്പെട്ടു വാഴുന്ന നാരായണ മഹഷിയെ ചെന്നുകണ്ടു നമസ്കരിച്ചുകൊണ്ടു് നാരദൻ, ഹേ രാജൻ, അങ്ങിപ്പോഠ എന്നോടു ചോദിച്ച അതേ ചോദ്യംതന്നെ ചോദിച്ചു. അപ്പോഠ മഹഷിമാർ കേഠക്കെ നാരായണ മഹഷി നാരദനോടു്, പണ്ടു് ജനലോക വാസികളായ സനകാദികഠ ഇതേ ചോദ്യം

ചോദിച്ചപ്പോഠം അതിനുത്തരമായി ബ്രഹ്മാവു് പറഞ്ഞ സമാധാനം ഈവിധം പറഞ്ഞു കേഠംപ്പിച്ചു: അല്ലയോ ബ്രഹ്മപുത്രനായ നാരദ, പണ്ടു്, ജനലോകത്തിൽവെച്ചു് ബ്രഹ്മാവിൻെറ മാനസപുത്രന്മാരും നൈഷ്ഠികബ്രഹ്മചാരികളും ജനലോകവാസികളുമായ സനകാദികഠം പരസ്പരം ബ്രഹ്മചച്ച നടത്തി. അങ്ങു് ശ്വേതദ്വീപാധിപതിയായ ബ്രഹ്മപുത്രനെ കാണാനായി അങ്ങോട്ടു പോയിരുന്ന അവസരത്തിലാണു് ഈ ബ്രഹ്മവാദം നടന്നതു്. അങ്ങിപ്പോഠം എന്നോടു ചോദിച്ച, വേദങ്ങളുടെ ബ്രഹ്മബോധകത്വത്തെ സംബന്ധിയ്ക്കുന്ന, ഈ ചോദ്യം അവിടെ ഉന്നയിയ്ക്കുകയുണ്ടായി. അവരേവരും ഒരുപോലെ വേദാദ്ധ്യയനവും തപസ്സും സൗശീല്യവും സമദൃഷ്ടിയും ഉള്ളവരെങ്കിലും, അവരിൽ ഒരാഠം പ്രവചനം നടത്തി; മററുള്ളവർ കേട്ടുകൊണ്ടിരുന്നു. പള്ളിക്കുറുപ്പുകൊള്ളുന്ന ചക്രവത്തിയെ പ്രഭാതത്തിൽ ബന്ദികഠം വന്നു് ചക്രവത്തിയുടെ പരാക്രമങ്ങളെ വണ്ണിയ്ക്കുന്ന ശോഭനഗാനങ്ങഠം കീത്തിച്ചു് ഉണത്തുംപോലെ സ്വസൃഷ്ടമായ സമസ്തപ്രപഞ്ചത്തേയും സ്വശക്തികളേയും തന്നുള്ളിലൊതുക്കി യോഗനിദ്ര ചെയ്യുന്ന പരമേശ്വരനെ പ്രളയാന്തത്തിൽ ശ്രുതിദേവതകഠം വന്നു് ഈശ്വരസ്വരൂപബോധകങ്ങളായ വേദവാക്യങ്ങഠം കീത്തിച്ചു് പള്ളിക്കുറുപ്പുണത്തി:

അല്ലയോ അജിത, അവിടുന്നു് സവ്വോത്കഷേണ വത്തിച്ചാലും. ജീവന്മാക്കു് ദോഷത്തെ ചെയ്യുന്ന ഗുണങ്ങളോടുകൂടിയ പ്രകൃതിയെ ഹനിച്ചാലും. എന്തെന്നാൽ അവിടുന്നു സവ്വൈശ്വര്യപരിപൂണ്ണനല്ലൊ. ചരാചരാത്മകമായ സവ്വജീവജാലങ്ങളുടേയും സമസ്തശക്തികളേയും ഉണത്തുന്നവനല്ലൊ അവിടുന്നു്. ചിലപ്പോഠം പ്രകൃതിയോടു് ചേന്നും ചിലപ്പോഠം പ്രകൃതിയിൽനിന്നു് വിട്ടു് ആത്മരൂപേണയും അങ്ങു് വത്തിക്കുന്നുവെന്നു് വേദങ്ങളായ ഞങ്ങഠംക്കറിയാം. ഇക്കാണായ സമസ്തവും ബ്രഹ്മം തന്നെ. അവസാനം അവശേഷിക്കുന്നതും ബ്രഹ്മം മാത്രം. ഘടാദി പദാത്ഥങ്ങളുടെ ഉത്പത്തിയും ലയവും മൃത്തിൽ ആയിരിക്കുംപോലെ പ്രപഞ്ചത്തിൻെറ ഉദയാസ്തമയങ്ങഠം വികാരരഹിതനായ അങ്ങയിലാകുന്നു. മന്ത്രദ്രഷ്ടാക്കളായ മഹഷിമാർ തങ്ങളുടെ മനസ്സിൻെറയും വാക്കുകളുടേയും പര്യവസാനം അങ്ങയിൽ കണ്ടെത്തി. മനുഷ്യർ കാൽകുത്തുന്നതു് കല്ലിലോ പുല്ലിലോ എവിടെയായാലും അതു് ഭൂമിയിലല്ലാതെ വരികയില്ലല്ലൊ. അല്ലയോ മായാപതേ, സകലജനങ്ങളുടേയും മനോമാലിന്യങ്ങളെ നീക്കുന്നതിനു് സമത്ഥമായ അങ്ങയുടെ കഥാമൃതത്തിൽ മുങ്ങി ചില വിവേകികഠം താപമുക്തരായി. അങ്ങനെ ഇരിയ്ക്കെ, ഏതൊരുവൻ ആത്മബോധംകൊണ്ടു് രാഗദ്വേഷങ്ങഠം വെടിഞ്ഞു് ജരാമരണഭയങ്ങളിൽനിന്നും മുക്തരായി നിത്യാനന്ദമൂത്തിയായ അങ്ങയുടെ സ്വരൂപത്തെ ഭജിക്കുന്നുവോ അവർ താപമുക്തരാകും എന്നു പറയേണ്ടതുണ്ടോ? മനുഷ്യർ അങ്ങയെ ഭജിക്കുന്നുവെങ്കിൽ അവർ ജീവിക്കുന്നുവെന്നു പറയാം; അല്ലാത്തപക്ഷം അവർ ഊതാനുപയോഗിക്കുന്ന ഉലകഠംപോലെ മാത്രം. മഹത്തത്ത്വം അഹങ്കാരതത്ത്വം തുടങ്ങിയവ അങ്ങയുടെ അനുഗ്രഹത്താലാണല്ലൊ പ്രപഞ്ചത്തേയും മനുഷ്യരേയും സൃഷ്ടിക്കാൻ സമത്ഥങ്ങളായതു്. മനുഷ്യരിൽ അന്നമയാദി കോശങ്ങളിലും അങ്ങുതന്നെ തത്തദ്രൂപേണ നിലകൊള്ളുന്നു. അന്നമയാദികോശങ്ങളെ നിഷേധിക്കുമ്പോഠം അവസാനം അവയുടേയും സാക്ഷിയായും സ്ഥൂലസൂക്ഷ്മവസ്തുക്കഠംക്കെല്ലാം അതീതനായും അവശേഷിക്കുന്ന പരമസത്യവും അവിടുന്നുതന്നെ. ആഷസമ്പ്രദായത്തെ അനുസരിക്കുന്നവരിൽ സ്ഥൂലദൃഷ്ടികളായവർ ഉദരത്തിൽ, മണിപൂരകത്തിൽ, അങ്ങയെ ധ്യാനിക്കുന്നു. ആരുണികഠം എന്ന മുനികളാകട്ടെ, നാഡീകേന്ദ്രമായ ഹൃദയഗുഹയിലാണു് അങ്ങയെ ധ്യാനിക്കുന്നതു്. അവിടെനിന്നും അങ്ങയുടെ ശ്രേഷ്ഠസ്ഥാനമായ സുഷുമ്ന ശിരസിലേയ്ക്കു് വ്യാപിച്ചിരിക്കുന്നു. തദ്വാരാ മൂദ്ധാവിൽ ബ്രഹ്മരന്ധ്രത്തിൽ എത്തിച്ചേന്നാൽ പിന്നെ സംസാരപാതം ഇല്ല. അവിടുന്നു് സ്വകൃതങ്ങളായ നാനായോനികളിൽ പ്രവേശിച്ചവനെപ്പോലെ നിലകൊണ്ടു്, പല തരത്തിലുള്ള ഇന്ധനങ്ങളിൽ പലമാതിരി തിളങ്ങുന്ന തീയ്പോലെ, ഉപാധികളെ അനുസരിച്ചു് ഏറിയും കുറഞ്ഞും വിളങ്ങുന്നു.

അസത്യങ്ങളായ ആ ഉപാധികളിൽ സത്യമായും സമമായും ഏകരസമായും വിളങ്ങുന്നതു് അങ്ങു് മാത്രം. നിഷ്കാമകർമ്മത്താൽ ശുദ്ധചിത്തരായവർ അങ്ങയെ അറിയുന്നു. സ്വകർമ്മകൃതമായ ശരീരങ്ങളിൽ അകത്തും പുറത്തും വർത്തിക്കുന്ന ജീവാത്മാവിനെ സമസ്തശക്തിധരനായ അങ്ങയുടെ അംശമെന്നു പറയുന്നു. അറിവുള്ളവർ ജീവൻെറ യഥാർത്ഥസ്വരൂപം അറിയുന്നു. വേദോക്തകർമ്മങ്ങളുടെയെല്ലാം സമർപ്പണസ്ഥാനവും സംസാരമോചനസ്ഥാനവും ആണു് അവിടുത്തെ അടിമലർ എന്നു് വിശ്വസിച്ചു് ആളുകൾ അങ്ങയെ ഉപാസിക്കുന്നു. സർവ്വേശ്വര, ദുർജ്ഞേയമായ അവിടുത്തെ തത്ത്വം ബോധിപ്പിക്കുന്നതിനുവേണ്ടി മൂർത്തിയെടുത്ത അങ്ങയുടെ ചരിതാമൃതവാരിധിയിൽ മുങ്ങി ഇതരശ്രമങ്ങളെല്ലാം വെടിഞ്ഞ ചിലർ, അങ്ങയുടെ പാദകമലത്തിൽ വിഹരിക്കുന്ന ഹംസശ്രേഷ്ഠന്മാരുടെ സംസർഗ്ഗംമൂലം ഗൃഹാദികളെ വെടിയുന്നു; എന്നു മാത്രമല്ല, അവർ കൈവല്യം പോലും അഭിലഷിക്കുന്നുമില്ല. അങ്ങയെ അനുസരിക്കാൻ ഉതകുന്ന ഈ ശരീരം, ആത്മാവിനെപ്പോലെയും സുഹൃത്തിനെപ്പോലെയും പ്രിയനെപ്പോലെയും സ്വാധീനമായിരിക്കെ, ഹിതമാചരിക്കാൻ മുന്നോട്ടു വരുന്നവനും പ്രിയനും ആത്മസ്വരൂപനുമായ അങ്ങയിൽ മനുഷ്യർ ആനന്ദിക്കുന്നില്ല, കഷ്ടം! അസത്തായ ശരീരാദികളെ ലാളിക്കുകയാൽ ആത്മഘാതികളായ അവർ സംസാരവാസനമൂലം വീണ്ടും നീചയോനികളിൽ ജനിച്ചു് ഭയങ്കരമായ സംസാരത്തിൽ കിടന്നു നട്ടം തിരിയുന്നു. പ്രാണേന്ദ്രിയമനസ്സുകളെ അടക്കി ദൃഢയോഗയുക്തരായ മാമുനിമാർ തങ്ങളുടെ ഹൃദയത്തിൽ ധ്യാനിച്ചുപോരുന്ന അങ്ങയെ വൈരികളും നിരന്തരസ്മരണമൂലം പ്രാപിക്കുന്നു. അങ്ങയുടെ ഉരഗഭോഗസദൃശമായ ഭുജദണ്ഡങ്ങൾകൊണ്ടുള്ള ആലിംഗനസുഖത്തെ അഭിലഷിക്കുന്ന അംഗനകളും അങ്ങയുടെ ചരണാരവിന്ദമകരന്ദത്തെ ആസ്വദിക്കുന്ന സമദർശികളായ ഞങ്ങളും – ശ്രുതിദേവതകളും – അങ്ങേയ്ക്കു തുല്യരാകുന്നു. അനാദിയായ അങ്ങയെ അനന്തരജാതരും മൃത്യുഗ്രസ്തരുമായവരിൽ ആർ നേരായറിയുന്നു? അങ്ങയിൽനിന്നു് ബ്രഹ്മാവും ബ്രഹ്മാവിൽനിന്നു് ആദ്ധ്യാത്മികന്മാരും ആധിദൈവികരുമായ ദേവസമൂഹവും ഉണ്ടായി. സൃഷ്ടിയെ മുഴവൻ സംഹരിച്ചു് യോഗനിദ്ര ചെയ്യുമ്പോൾ സ്ഥൂലമോ സൂക്ഷ്മമോ ആയി യാതൊന്നുമില്ല; കാലവുമില്ല, ശാസ്ത്രവുമില്ല. അസത്തിനു് ജനനമുണ്ടെന്നും സത്തിനു് മൃതിയുണ്ടെന്നും ആത്മാവിനു നാനാത്വമുണ്ടെന്നും കർമ്മഫലം നിത്യമെന്നും കരുതുന്നവർ ഭ്രമംമൂലം അപ്രകാരം ഉപദേശിക്കുന്നതാകുന്നു. പുരുഷൻ ത്രിഗുണമയനാണെന്നു കരുതുന്നതും അങ്ങയെ അറിയായ്ക കൊണ്ടു് ചെയ്യുന്നതാണു്. ത്രിഗുണാതീതനും ജ്ഞാനസ്വരൂപനുമായ അങ്ങയിൽ അജ്ഞാനത്തിനു സ്ഥാനമില്ല. മനഃകല്പിതവും ത്രിഗുണമയവും അസത്തുമായ ഈ ലോകം, മനുഷ്യൻ ഉൾപ്പെടെ സർവ്വവും, അങ്ങയുടെ ഉണ്മകൊണ്ടു് സത്തെന്നപോലെ ശോഭിക്കുന്നു. ആത്മജ്ഞാനികൾ, ഇതെല്ലാം ആത്മാവിൽനിന്നും അഭിന്നമാകയാൽ സത്തെന്നുതന്നെ സ്വീകരിക്കുന്നു. കനകം കുണ്ഡലാദികളായി രൂപാന്തരപ്പെടുമ്പോഴും കനകത്വം നശിക്കാത്തതിനാൽ അതിനെ ഏവരും സ്വീകരിക്കുന്നു. അങ്ങു കൃതമായ പ്രപഞ്ചവും ജീവരൂപേണ അനുപ്രവേശിച്ച ആത്മാവും ആത്മാവിൽനിന്നും അഭിന്നമെന്നു് നിശ്ചയിക്കപ്പെട്ടിരിക്കുന്നു. സർവ്വഭൂതാത്മാവായിട്ടു് അങ്ങയെ ആരാധിക്കുന്നവർ സംസാരക്ലേശങ്ങളെ അറിയാതെ മൃത്യുവിൻെറ മസ്തകത്തിൽ കാൽ കുത്തി അങ്ങയിൽ എത്തിച്ചേരുന്നു. അങ്ങയിൽ ആഭിമുഖ്യമില്ലാത്തവരെ, അവർ വിദ്വാന്മാരായിരുന്നാൽപോലും, അങ്ങു വിധിനിഷേധങ്ങൾകൊണ്ടു്, മൃഗങ്ങളെ എന്നപോലെ ബന്ധിക്കുന്നു. അങ്ങയുടെ ഭക്തന്മാർ തങ്ങളേയും അന്യരേയും പവിത്രരാക്കുന്നു; അങ്ങയിൽ വിമുഖരായവർ പവിത്രരാകുന്നില്ല. ഇന്ദ്രിയരഹിതനും സ്വയംപ്രകാശനും സർവ്വപ്രാണികളുടേയും ഇന്ദ്രിയപ്രേരകനുമാണവിടുന്നു്. അവിദ്യാവശഗരായ ദേവന്മാരും ലോകസ്രഷ്ടാക്കളും, സാമന്തന്മാർ സമ്രാട്ടിനെന്നപോലെ അങ്ങേയ്ക്കു് ഉപഹാരം അർപ്പിയ്ക്കുന്നു; വിധേയന്മാർ നല്കുന്ന ഉപഹാരങ്ങളെ അങ്ങു് അനുഭവിക്കുകയും ചെയ്യുന്നു. ആരു് ഏതു കാര്യത്തിനു് അധികാരപ്പെടുത്തപ്പെട്ടിരിക്കുന്നുവോ അവൻ അതു് അങ്ങയെ ഭയപ്പെട്ടുകൊണ്ടു് ചെയ്തുപോരുന്നു. അല്ലയോ മുക്തനായുള്ളോവേ, മായാതീതനായ അങ്ങു് മായയോടൊത്തു്

വിഹരിയ്ക്കണമെന്നു് സങ്കല്പിയ്ക്കുമ്പോരം അങ്ങയുടെ ഈക്ഷണത്താൽ, മായയിൽ മയങ്ങിക്കിടന്നിരുന്ന ജീവന്മാർ സ്വസ്വകർമ്മങ്ങളോടുകൂടി ഉണന്നു് സ്ഥിരങ്ങളൊ ചരങ്ങളൊ ആയ ശരീരങ്ങളെ പ്രാപിക്കുന്നു. ആകാശതുല്യനും ശൂന്യസദൃശനും ഇന്ദ്രിയഗോചരനും പരമേശ്വരനുമായ അങ്ങേയ്ക്കു് സ്വകീയനൊ പരകീയനൊ ആയിട്ടാരുമില്ല. അല്ലയോ നിത്യനായുള്ളോവേ, ജീവാത്മാക്കരം അസംഖ്യങ്ങളും നിത്യരും സർവ്വഗതരുമാണെങ്കിൽ അവർ അങ്ങേയ്ക്കു് സമന്മാരാകും, തന്മൂലം അങ്ങേയ്ക്കു് അധീനരായിരിക്കുകയില്ല, എന്നു പറയുന്ന പക്ഷം അതു ശരിയല്ല; വിധേയരാവാം. എങ്ങനെയെന്നാൽ, ആരിൽനിന്നും ഏവരും ജനിച്ചുവോ, ആരു് തുടന്നു് സകലരിലും നിലകൊള്ളുന്നുവോ, ആരു് അന്വേഷിക്കുന്നവക്കു് അവരുടെ അജ്ഞാനംമൂലം അറിയപ്പെടാതിരിയ്ക്കുന്നുവോ, അവൻ സകലരുടേയും നിയന്താവായി നിലകൊള്ളും. പ്രകൃതിയും പുരുഷനും ജന്മരഹിതരാകയാൽ ജീവാത്മാക്കരം അവരിലാരിൽ നിന്നു് ജനിയ്ക്കുന്നുവെന്നു കരുതിയാലും യോജിക്കയില്ല.കാററും വെള്ളവും കൂടിച്ചേന്നു നീപ്പോളകളുണ്ടാകുന്നതുപോലെ പ്രകൃതിപുരുഷന്മാരുടെ ചേച്ചയിൽനിന്നും പ്രാണികരം ഉണ്ടാകുന്നു. ഉപാധിരഹിതനായ അങ്ങയിൽ ഈ പ്രാണികരം, നാനാപുഷ്പങ്ങളിലെ രസം തേനിൽ ഒന്നാകുംപോലെയും, പലേ പുഴകരം ആഴിയിൽ ലയിയ്ക്കുംപോലെയും, പ്രളയകാലത്തിൽ അങ്ങയിൽ ലയിയ്ക്കുന്നു. അങ്ങയുടെ മായകൊണ്ടാണു് ഭവഭയം ഉണ്ടാകുന്നതു് എന്നറിവുള്ള വിവേകികരം ഉത്തരോത്തരം വദ്ധിക്കുന്ന ഭക്തി നിത്യമുക്തനായ അങ്ങയിൽ വളർത്തുന്നു. അങ്ങയെ സേവിക്കുന്നവക്കു്ഭവഭയം എവിടെ? അങ്ങയെ ആശ്രയിയ്ക്കാത്തവക്കു് ത്രിധാരകാലരൂപമായ അങ്ങയുടെ ഭ്രൂഭംഗംകൊണ്ടു് വീണ്ടും വീണ്ടും ഭയം ഏപ്പെടുന്നു. അല്ലയോ ജന്മരഹിതനായുള്ളോവെ, ഗുരുചരണത്തെ ആശ്രയിക്കാതെ അതിചപലമായ മനോവാജിയെ അടക്കിനിത്താൻ ഒരുങ്ങുന്നവർ, അവർ ഇന്ദ്രിയങ്ങളേയും പ്രാണങ്ങളേയും അടക്കിയവരാണെങ്കിൽപ്പോലും, കടലിൽ കപ്പിത്താനില്ലാത്ത കപ്പലിൽപ്പെട്ട കച്ചവടക്കാരെപ്പോലെ, കണക്കില്ലാത്ത വ്യസനങ്ങളിൽപ്പെട്ടു് ക്ലേശം മാത്രം അനുഭവിയ്ക്കുന്നവരായിത്തീരുന്നു. ഭജിയ്ക്കുന്നവന്റെ ആത്മാവുതന്നെ സർവ്വാനന്ദപ്രദനായ അങ്ങു് ആയിരിയ്ക്കെ, കളത്രപുത്രവിത്താദികരംകൊണ്ടു് എന്തു പ്രയോജനം ? സത്യമായ അങ്ങയെ അറിയാതെ രതിസുഖത്തിനായി മിഥുനീഭൂതരായി സഞ്ചരിക്കുന്നവരെ നശ്വരവും സാരഹീനവുമായ സംസാരത്തിൽ എന്തൊരു വസ്തുവാണു സുഖിപ്പിക്കുക ? അങ്ങയുടെ അടിമലർ അകക്കാമ്പിൽ ധരിയ്ക്കുന്ന പുണ്യപാദോദകരായ ഋഷികരം നിരഹങ്കാരരായി ഭൂമിയിൽ വിശിഷ്ടതീത്ഥങ്ങളെ സേവിച്ചുകൊണ്ടു് വാഴുന്നു. നിത്യാനന്ദസ്വരൂപനായ അങ്ങയിൽ ഒരിക്കലെങ്കിലും മനസ്സു നിത്തിയവർപോലും മനുഷ്യന്റെ കരുത്തു മുഴുവൻ കാന്നുകളയുന്ന ഗൃഹത്തിൽ ആസക്തരായിരിയ്ക്കുകയില്ല. സത്തായ അങ്ങയിൽനിന്നും ഉണ്ടായ ഈ ജഗത്തു് സത്താണു് എന്നു പറഞ്ഞാൽ അതു് യുക്തിയുക്തമല്ല. മാവിൽനിന്നുണ്ടായ മാങ്ങ മാവല്ലല്ലൊ. കയറിൽ കാണുന്ന പാമ്പു് സത്യമല്ല; വ്യാജനാണയംകൊണ്ടു വ്യാപാരം . നടക്കാമെന്നിരുന്നാലും നാണയം വ്യാജംതന്നെ. പരമ്പരയാ അന്ധമായിട്ടു് ആളുകരം ആ നാണയംസ്വീകരിയ്ക്കുംപോലെ ലോകം വ്യാവഹാരികകാര്യങ്ങരംക്കു് ഉതകുന്നുണ്ടെന്നു തോന്നിയാലും അതു സത്യമായിക്കൊള്ളണമെന്നില്ല. അങ്ങയുടെ വാക്കാകുന്ന വേദം കർമ്മാസക്തന്മാരെ ഭ്രമിപ്പിക്കുന്നു. ഈ പ്രപഞ്ചം സൃഷ്ടിയ്ക്കുമുമ്പോ പ്രളയത്തിനുശേഷമോ ഇല്ലാത്തതാകയാൽ അന്തരാളത്തിൽ ഏകരസനായ അങ്ങയിൽ കല്പിതമാകുന്നു എന്നു് നിണ്ണയിയ്ക്കപ്പെട്ടിരിയ്ക്കുന്നു, കടകകുണ്ഡലാദിനാമരൂപങ്ങരം സ്വപ്നത്തിൽ എന്നപോലെ അങ്ങയിൽ കല്പിതമാകുന്നു. മനോവിലസിതമായ ഇതിനെ സത്യമെന്നു കരുതുന്നവർ അറിവില്ലാത്തവരാണു്. ആത്മാവു മായമൂലം അവിദ്യയുമായി ഒത്തു കളിയ്ക്കുമ്പോരം ഗുണങ്ങളുളവാകുന്നു: അനന്തരം അവയുമായി സാരൂപ്യം പ്രാപിച്ചു് ആനന്ദം നശിച്ചു് ജരാമരണങ്ങരംക്കു് അധീനനായിത്തീരുന്നു. അങ്ങാകട്ടെ, ഐശ്വയ്യയുക്തനായി, പാമ്പു തോൽ ഉരിഞ്ഞുകളയുംപോലെ മായയെ വെടിഞ്ഞു് അണിമാദൈ്യശ്വയ്യങ്ങളോടുകൂടി അപരിമേയനായി സ്വമഹിമയിൽ പ്രകാശിക്കുകയും ചെയ്യുന്നു. അല്ലയോ ഭഗവൻ,

ഹൃദയത്തിലെ കാമമൂലങ്ങൾ ഉന്മൂലനം ചെയ്യാത്ത യതികൾ, അങ്ങ് അവരുടെ ഉള്ളിലിരുന്നാലും അങ്ങയെ പ്രാപിക്കുന്നില്ല. അങ്ങ് വിസ്മൃതമായ കണ്ഠമണിപോലെ അവരിൽ വർത്തിക്കുന്നു. ഇന്ദ്രിയതർപ്പണം ആഗ്രഹിക്കുന്ന യോഗികൾക്ക് ഇരുവശത്തുനിന്നും അസുഖമുണ്ട്: അന്തകൻ അവരെ വിട്ടു പിരിയുകയില്ല; ഉദ്ദിഷ്ടസ്ഥാനത്ത് ഉറയ്ക്കായ്കയാൽ അങ്ങയെയൊട്ടു പ്രാപിക്കുന്നുമില്ല. അല്ലയോ ഗുണനിധേ, അങ്ങയെ അറിഞ്ഞവൻ, കർമ്മഫലദാതാവായ അങ്ങ് അരുളുന്ന സുഖദുഃഖങ്ങളെ അറിയുന്നില്ല. ദേഹാഭിമാനികളെ ബാധിക്കുന്ന വിധിനിഷേധശാസനങ്ങളും അവനെ ബാധിക്കുന്നില്ല. അനുയുഗം അവിടുന്നു ചെയ്തുവന്നിട്ടുള്ള ഉപദേശങ്ങളെ നിരന്തരം ശ്രവിക്കുന്നവർക്കും അങ്ങ് അപവർഗ്ഗപ്രദനാകുന്നു. സ്വർഗ്ഗാധിപന്മാർക്കും അങ്ങയുടെ അതിരറിഞ്ഞുകൂടാ. അനന്തനാകയാൽ അങ്ങേയ്ക്കും അങ്ങയുടെ അന്തം അറിയില്ല. അങ്ങയുടെ ഉള്ളിൽ അനന്തബ്രഹ്മാണ്ഡങ്ങൾ ആകാശത്തിൽ പൊടിപടലംപോലെ കാലചക്രത്തിൽപ്പെട്ട് ഒരുമിച്ചങ്ങനെ കറങ്ങിക്കൊണ്ടിരിക്കുന്നു! അതിനാൽ ശ്രുതികൾ അങ്ങയെ ബോധിപ്പിക്കുന്നതു്, അങ്ങയിൽനിന്നന്യങ്ങളായവയെ എല്ലാം നിഷേധിച്ചുകൊണ്ടാണ്. വേദങ്ങൾ അങ്ങയിലെത്തി വിശ്രമിക്കുന്നു.

നാരായണമഹർഷി അരുളി: ഇപ്രകാരം ബ്രഹ്മപുത്രന്മാരായ സനകാദികൾ ആത്മാനുശാസനം ശ്രവിച്ച് ആത്മജ്ഞാനികളായി ഉപദേഷ്ടാവായ സനന്ദനനെ പൂജിച്ചു. ഇപ്രകാരം സർവ്വവേദങ്ങളുടേയും പുരാണങ്ങളുടേയും ഉപനിഷത്തുകളുടേയും സാരം വ്യോമചാരികളായ പൂർവ്വമഹാത്മാക്കളാൽ സമുദ്ധരിക്കപ്പെട്ടിരിക്കുന്നു. അല്ലയോ ബ്രഹ്മപുത്ര, അങ്ങും കാമഹരമായ ഈ ആത്മാനുശാസനം സശ്രദ്ധം ഗ്രഹിച്ചു ഭൂമിയിൽ സഞ്ചരിച്ചാലും.

---

# തത്ത്വവും തത്ത്വവും

**പി. ആർ. നായർ**

തത്ത്വം, തത്ത്വം എന്നു രണ്ടു തരത്തിൽ എഴുതിക്കാണുന്നു. ഏതാണു ശരി? ഒരു ജിജ്ഞാസു ചോദിക്കയുണ്ടായി.

രണ്ടും രണ്ടർത്ഥത്തിൽ ശരിയാണ്. എങ്ങനെയെന്നു നോക്കാം.

'തത്' എന്നാൽ അതു് എന്നർത്ഥം. 'തത്ത്വം' 'അതി'ന്റെ അവസ്ഥയാണ്. പ്രപഞ്ചതത്ത്വമെന്നാൽ പ്രപഞ്ചം അതായിരിക്കുന്ന അവസ്ഥതന്നെ. ആ 'അതു്' എന്താണെന്നു മാത്രം പിടികിട്ടുന്നില്ല. അനിർവചനീയമത്രേ 'അതു്'.

സംസ്കൃതത്തിൽ സർവ്വനാമപദങ്ങൾക്ക് അർത്ഥം പറയുമ്പോൾ പ്രസിദ്ധമായ ഒരു വ്യവഹാരമുണ്ട്.

> ഇദമസ്തു സന്നികൃഷ്ടം
> സമീപതരവർത്തി ചൈതദോ രൂപമ്,
> അദസസ്തു വിപ്രകൃഷ്ടം
> തദിതി പരോക്ഷേ വിജാനീയാത്.

'ഇദം' എന്നതുകൊണ്ട് അടുത്തുള്ളതിനെ (ഇതു്, ഇവൻ, ഇവൾ) പരാമർശിക്കാം. വളരെ അടുത്തതിനെ 'ഏതത്' എന്ന ശബ്ദംകൊണ്ടു പറയുന്നു. ഏതത് പുസ്തകം, ഏഷ ബാലഃ, ഏഷാ ബാലികാ ഇത്യാദി.) അദശ്ശബ്ദത്തിനു് ഇതെന്നും അതെന്നുമർത്ഥം പറയും. പരാമൃഷ്ടമായ ഒന്നിനെ ചൂണ്ടിക്കാട്ടുകയാണ് അദഃ, അസൌ എന്നിവയുടെ ഉപയോഗം. അവിടെ വസ്തുക്കൾ ഒട്ടകന്ന നിലയിലാണു വിധേയമാവുക. 'തത്'പദം പരോക്ഷവസ്തുവിനെ കുറിക്കുന്നു. അക്ഷങ്ങൾക്ക് (ഇന്ദ്രിയങ്ങൾക്ക്) പരമായതേതോ അതാണു പരോക്ഷം. കാണുക, കേൾക്കുക, തൊടുക, രുചി

ക്കക, മണക്കക എന്നീ വൃത്തികൾക്കതീതമായി വന്നാൽ 'അതു്'' (തത്) എന്നല്ലേ പറയാനാവൂ ? അപ്പോൾ, ഇന്ദ്രിയാൎത്ഥജന്യമായ അനുഭവത്തിന്നപ്പുറമുള്ളതാണു് 'തത്'. അതിന്റെ അവസ്ഥയെന്തു പറഞ്ഞാൽ ഇന്ദ്രിയബന്ധമില്ലാത്ത വസ്തുസ്ഥിതിയെന്നു കിട്ടുന്നു.

തത്ത്വം സാമാന്യബോധമല്ല. നമ്മിലെ പരോക്ഷഭാവത്തെയാണതു കുറിക്കുക. അതാകട്ടെ, അന്തഃകരണവൃത്തികൾക്കപ്പുറവുമാണു്. മനസ്സും ബുദ്ധിയും അതിനെ സാക്ഷാത്കരിക്കുമ്പോൾ മാത്രമേ തത്ത്വം വെളിവാകുന്നുള്ളു. ആ നിലയ്ക്കു് അതു് ആത്മഭാവമാണെന്നു വരുന്നു. അതിനെ അറിയുക അല്ലെങ്കിൽ ബോദ്ധ്യപ്പെടുകയാണു് തത്ത്വജ്ഞാനം. ആത്മാവെന്നു് വ്യപദേശിക്കപ്പെടുന്ന അനിൎവ്വചനീയവസ്തുവാണു് തത്. അതിന്റെ അവ്യക്തവും സൂക്ഷ്മവും സ്ഥിരവും ശാന്തവുമായ ഭാവമാണു് തത്ത്വം. പ്രപഞ്ചവേദികൾ ഇതിനെത്തന്നെ അനുസന്ധാനംചെയ്യുന്നു. അവരുടെ ബോധമണ്ഡലത്തിൽ തെളിയുന്ന വെളിവാണു് തത്ത്വാത്മകനായ ഈശ്വരൻ.

തത്, ത്വം എന്നിവ സന്ധി ചേരുമ്പോൾ തത്ത്വമെന്നുതന്നെ എഴുതാം. രണ്ടും വേർ തിരിഞ്ഞാൽ ദ്വൈതമായി. 'അതു് നീ' എന്നു വാച്യാൎത്ഥം. മേൽ വിവരിച്ച അനിർവചനീയവസ്തു നീ തന്നെയെന്നു് സാധകനെ ബോധ്യപ്പെടുത്തുകയാണിവിടെ. ' അതു് ' എന്ന പരോക്ഷം 'നീ'യെന്ന പ്രത്യക്ഷമാണെന്നുകൂടി സിദ്ധാന്തിക്കുന്നു. 'നീ' (ത്വം) എപ്പോഴും പ്രത്യക്ഷമാണല്ലോ. ബാഹ്യമോ ആഭ്യന്തരമോ ആയ ഇന്ദ്രിയവൃത്തികൊണ്ടുണ്ടാകുന്ന അനുഭവമാണതിന്റെ രൂപം. അപരോക്ഷാനുഭൂതിയാണു് തത്ത്വത്തിന്റെ യഥാതഥമായ അൎത്ഥവും.

നമ്മുടെ വ്യവഹാരത്തിൽ മൂന്നുതരം വൃത്തികളുണ്ടു്. അഹംബുദ്ധി, ത്വംബുദ്ധി, തദ്ബുദ്ധി. ഞാൻ എന്ന ആത്മഭാവത്തിനും അതു് എന്ന അനാത്മഭാവത്തിനുമിടയിൽ നീ എന്ന അന്യഭാവം സുലഭമാണു്. ഇതു് പ്രാപഞ്ചികന്മാൎക്കു് ആത്മാവിൽനിന്നുള്ള അകൽച്ചയെ കുറിയ്ക്കുന്നു. അതിനെ ചുരുക്കി എടുക്കുകയാണു് ആത്മസാധന. തത്പദവാച്യമായതിനെ ത്വംപദവാച്യമായറിഞ്ഞാൽ പോരാ, അഹം പദവാച്യമായി ബോധിക്കതന്നെ വേണം. എങ്കിലേ അപരോക്ഷാനുഭൂതിയുണ്ടാകൂ. 'തത്'' 'ത്വം' ആയി മാറുന്നതുവരെ കണ്ണും കാതും കരളുമെല്ലാം അവിടവിടെ ചുററിപ്പററി നടക്കുന്നു. 'തത്ത്വ'മെന്നറിയുമ്പോൾ തിരിച്ചിലവസാനിക്കുമെങ്കിലും അഹംഭാവത്തിലെത്താൻ വീണ്ടും അനുസന്ധാനമാവശ്യമാണു്.

ത്വം വാസ്തവത്തിൽ അഹം എന്നതിന്റെ വ്യവഹാരഭേദമാണു്. വ്യക്തിഗതമായ അഹം വേറിട്ടു നില്ക്കുമ്പോൾമാത്രമേ ആ ഭാവമുണ്ടാകൂ. സമഷ്ടിദശയിൽ ത്വം നശിക്കുന്നു; അഹം മാത്രമാകുന്നു. ഇവിടെ അറിവു് പരാകാഷ്ഠയിലെത്തുന്നു. അതുകൊണ്ടു് അതു്, നീ, ഞാൻ എന്നു് പ്രതിലോമമായി ആത്മഭാവത്തിലേയ്ക്കു വരികയാണു് സാധനയുടെ ക്രമം. ഇതിന്നു് പ്രതിബന്ധമായ ഇന്ദ്രിയബോധം പൂൎണ്ണമായും വേർപെടുത്തുകയാണു് 'തത്ത്വ'ജ്ഞാനമെന്നു ചുരുക്കം.

'ഉണ്ടു്', തെളിയുന്നു, പ്രിയപ്പെടുന്നു.' ഈ മൂന്നനുഭവം സാൎവ്വത്രികമാണു്. അതുണ്ടു്, അതു നീ തന്നെയെന്നു വിളങ്ങുന്നു. 'അതു ഞാനാകുന്നു' എന്ന ആനന്ദമയമായ സ്ഥിതിയിലെത്തുന്നു. ഇതിൽ രണ്ടാമത്തെ നിലയാണു് 'തത്ത്വ'മെന്ന തത്ത്വം.

ഇനി ഈ പദങ്ങളുടെ വ്യത്യാസം സംഗ്രഹിക്കാം. തത്ത്വം ആത്മാവിലെ സദ്ഭാവവും തത്ത്വം ആത്മജഗത്തുകളുടെ ദ്വൈധീഭാവവുമാണു്. നാമരൂപങ്ങളിലെ ഭേദമനുസരിച്ചു് പ്രപഞ്ചത്തോടു ബന്ധപ്പെടുന്നവൎക്കു് തത്ത്വജ്ഞാനവും സാധകാവസ്ഥയിൽ പുരോഗമിക്കുന്നവൎക്കു് തത്ത്വജ്ഞാനവും ലക്ഷ്യമാണു്. ഇതുകൊണ്ടാണു് രണ്ടും രണ്ടൎത്ഥത്തിൽ ശരിയെന്നു മുൻകൂട്ടി പറഞ്ഞുവെച്ചതു്.

---

# തഥാഗതകഥാമൃതം

പോൾ കാരുസ്

## രോഗിയായ ഭിക്ഷു

ഒരു വൃദ്ധനായ ഭിക്ഷുവിന് രോഗം ബാധിച്ചു; ആൾ പരുഷപ്രകൃതിക്കാരൻ. രോഗം അറപ്പുണ്ടാക്കുന്ന ഒരു തരം രോഗവും. അതു കാണുകയോ മണമേല്ക്കുകയോ ചെയ്താൽ മനം മറിയും; അതിനാൽ ആരും ഈ കഷ്ടപ്പാടിൽ അയാളെ സഹായിക്കുകയോ അടുത്തു ചെല്ലുകയോ ചെയ്തിരുന്നില്ല. ഈ നിർഭാഗ്യവാൻ കിടക്കുന്ന വിഹാരത്തിൽ വിശ്വവന്ദ്യനായ തഥാഗതൻ വരാനിടയായി. രോഗിയുടെ സ്ഥിതിയെപ്പററി കേട്ട് അദ്ദേഹം ചൂടുവെള്ളം ഉണ്ടാക്കാൻ ആജ്ഞാപിച്ചു; സ്വന്തം കൈയ്കൊണ്ട് രോഗിയുടെ വ്രണങ്ങൾ കഴുകി വൃത്തിയാക്കാൻ മുറിയിലെത്തി; ശിഷ്യന്മാരോടിപ്രകാരം പറഞ്ഞു: 'തഥാഗതൻ ഈ ലോകത്തിൽ വന്നിരിക്കുന്നതു് പാവങ്ങളെ തുണയ്ക്കാനും, അരക്ഷിതരെ രക്ഷിക്കാനും, ധർമ്മത്തിൽ വിശ്വസിക്കുകയോ അവിശ്വസിക്കുകയോ ചെയ്യുന്നവരോ ആരായാലും വേണ്ടില്ല രോഗഗ്രസ്തരെങ്കിൽ അവരെ പരിചരിക്കാനും അന്ധനു കാഴ്ച കൊടുക്കാനും, മൂഢമനസ്സുകൾക്കു വെളിച്ചം നല്കാനും അനാഥരുടെയും വൃദ്ധന്മാരുടെയും അവകാശങ്ങൾക്കുവേണ്ടി നിലകൊള്ളുന്നതിനും ഇപ്രകാരം ചെയ്ത് മററാളുകൾക്ക് ഒരു മാതൃക കാണിച്ചുകൊടുക്കുന്നതിനും വേണ്ടിയാണ്. അതാണ് തഥാഗതൻെറ പരമോദ്ദേശ്യം; അങ്ങനെ അദ്ദേഹം പുഴകൾ ആഴിയിൽ ലയിക്കും പോലെ, ജീവിതത്തിൻെറ പരമപദം പ്രാപിക്കുന്നു.'

ബുദ്ധൻ അവിടെ വിശ്രമിച്ചിരുന്ന കാലമത്രയും അദ്ദേഹം ദിവസവും ആ രോഗിയായ ഭിക്ഷുവിനെ ശുശ്രൂഷിച്ചിരുന്നു. ആ നഗരത്തിലെ ഭരണാധിപൻ ഒരുനാൾ ബുദ്ധനെ വണങ്ങുന്നതിനു വന്നുചേർന്നു. പ്രഭു വിഹാരത്തിൽ ചെയ്തുപോന്ന സേവനത്തെക്കുറിച്ചു കേട്ട ഭരണാധിപൻ അദ്ദേഹത്തോട് ആ രോഗിഭിക്ഷുവിൻെറ പൂർവ്വജന്മത്തെക്കുറിച്ചു ചോദിച്ചു. ബുദ്ധൻ അരുളി: 'പണ്ടുകാലത്തു് നിഷ്ഠുരനായ ഒരു രാജാവുണ്ടായിരുന്നു; അയാൾ തൻെറ പ്രജകളിൽനിന്നു കിട്ടാവുന്നതൊക്കെ തട്ടിയെടുത്തു. ഉദ്യോഗസ്ഥന്മാരിൽ ഒരുവനോട് പ്രമാണിയായ ഒരാളെ ചാട്ടവാറുകൊണ്ടടിക്കാൻ ആജ്ഞാപിച്ചു. താൻ മററുള്ളവരിൽ ഏല്പിക്കുന്ന വേദനയെക്കുറിച്ചൊന്നും ആലോചിക്കാതെ ഉദ്യോഗസ്ഥൻ ആജ്ഞ അനുസരിച്ചു. എങ്കിലും അരചൻെറ അരിശത്തിന് ഇരയായവൻ കാരുണ്യത്തിനുവേണ്ടി കേണപ്പോൾ അയാൾക്ക് അലിവു തോന്നി; ചാട്ട മെല്ലെയേ പിന്നെ പ്രയോഗിച്ചുള്ളൂ. ആ രാജാവാണ് ദേവദത്തനായിട്ടു വന്നു പിറന്നത്. അനുയായികളെല്ലാം അയാളെ ഉപേക്ഷിച്ചു, കാരണം, അവർക്ക് അയാളുടെ ക്രൂരത കാണാൻ സമ്മതമില്ലാതായി. അയാൾ തികഞ്ഞ പശ്ചാത്താപത്തോടെ പരിതാപകരമായ വിധത്തിൽ മരണമടഞ്ഞു. ആ ഉദ്യോഗസ്ഥനാണ് രോഗിയായ ഭിക്ഷു; വിഹാരത്തിലെ സഹോദരന്മാരെയൊക്കെ വെറുപ്പിക്കുകകാരണം അയാൾ രോഗംകൊണ്ടു വലയുന്ന അവസരത്തിൽ യാതൊരു തുണയുമില്ലാതെ ഉപേക്ഷിക്കപ്പെട്ടു. അന്യായമായി അടിക്കപ്പെടുകയും കാരുണ്യത്തിനുവേണ്ടി കേഴുകയും ചെയ്ത പ്രമാണിയായ ആൾ ബോധിസത്വനായിരുന്നു; അദ്ദേഹം തഥാഗതനായി ജന്മമെടുത്തിരിക്കുന്നു. തൻെറ പേരിൽ കാരുണ്യം കാണിച്ച ആ ഹതഭാഗ്യനായ ഉദ്യോഗസ്ഥനെ സഹായിക്കേണ്ടതിപ്പോൾ തഥാഗതൻെറ മുറയാണ്.'

അനന്തരം ആ സർവ്വലോകനമസ്കൃതൻ ഈ വിധം മൊഴിഞ്ഞു: 'സൗമ്യരിൽ പീഡയേല്പി

ക്കുകയോ നിരപരാധരുടെ പേരിൽ വൃഥാ ദോഷാരോപണം നടത്തുകയോ ചെയ്യുന്നവൻ 10 അത്യാപത്തുകളിൽ ഒന്നിനു് അധീനനായിത്തീരുന്നതാണു്. എന്നാൽ ക്ഷമയോടെ സഹിക്കാൻ ശീലിച്ചവൻ പവിത്രനായിത്തീരും; കഷ്ടതകൾ നീക്കാനുള്ള ഉപകരണമായി അവൻ തെരഞ്ഞെടുക്കപ്പെടുകയും ചെയ്യും'

ഈ അരുൾമൊഴികൾ കേട്ട രോഗിയായ ഭിക്ഷു ബുദ്ധൻെറ നേക്കു തിരിഞ്ഞു് തൻെറ പരുഷപ്രകൃതം ഏററുപറയുകയും പശ്ചാത്തപിക്കുകയും പ്രമാദമുക്തമായ ഹൃദയത്തോടെ പ്രഭുവിനെ വന്ദിക്കുകയും ചെയ്തു.

---

# പുസ്തകാഭിപ്രായം

## കന്യാകുമാരിമുതൽ കപിലവാസ്തുവരെ.

ഗ്രന്ഥകർത്താ:

സാധുശീലൻ കെ. പരമേശ്വരൻപിള്ള

പ്രസാധകർ: ജയഭാരത് പബ്ലിക്കേഷൻസ്, കോഴിക്കോട് – 2

പേജ്: 312+xvi. വില 5 രൂപ

മലയാളസാഹിത്യത്തിൽ യാത്രാവിവരണഗ്രന്ഥങ്ങൾ ഒട്ടും കുറവല്ല. പക്ഷെ എല്ലാം സാഹിത്യലക്ഷ്യത്തെ സാക്ഷാത്കരിക്കുവാൻ സഹായിക്കുന്നവയാണെന്നു പറയുക വയ്യ. അനുവാചകന്മാരുടെ ഹൃദയങ്ങളിൽ പ്രയോജനപ്രദമായ പുതിയ വിജ്ഞാനം പകർന്നുകൊടുക്കുവാൻ കഴിവുററ പുസ്തകങ്ങളുടെ പ്രകാശനംകൊണ്ടേ ഗ്രന്ഥകർത്താവിനു കൃതാർത്ഥത നേടുവാൻ കഴിയുകയുള്ളു. ദേശസഞ്ചാരംതന്നെ ഒരു തീർത്ഥാടനമായി കരുതുന്നവരാണു് യഥാർത്ഥഭാരതീയർ. പണ്ടുകാലത്തു വിനോദത്തിനുമാത്രം വേണ്ടിയുള്ള 'ടൂറിസ'ത്തിന്നു് ഇവിടെ സ്ഥാനമുണ്ടായിരുന്നില്ല. ആദ്ധ്യാത്മികത ഭാരതത്തിൻെറ ജീവനാഡിയായിരുന്നതുകൊണ്ടു് ഭാരതത്തിലെ ഏതൊരു ടൂറിസ്റ്റ്കേന്ദ്രവും ഒരു തീർത്ഥസ്ഥാനം കൂടിയായിരുന്നു. ഭാരതീയസംസ്കാരം ശരിയായ നിലയിൽ ഉൾക്കൊണ്ടിട്ടുള്ള ഒരു ദേശസ്നേഹിക്കുമാത്രമേ ഈ വീക്ഷണഗതിയോടുകൂടി ദേശസഞ്ചാരം നടത്തുവാനും പ്രയോജനപ്രദമായ വിധത്തിൽ യാത്രാവിവരണം എഴുതുവാനും കഴിയുകയുള്ളു. ആ വിധത്തിൽ ഏവരുടെയും ഹൃദയത്തെ ആകർഷിക്കുവാൻ കഴിയുന്ന ഒരു സാഹിത്യഗ്രന്ഥമാണു് 'കന്യാകുമാരിമുതൽ കപിലവാസ്തുവരെ' എന്നുള്ളതു്.

'ഈ ഭൂമണ്ഡലത്തിൽ അനുഗ്രഹീതമായ പുണ്യഭൂമിയെന്നവകാശപ്പെടാവുന്ന ഒരു രാജ്യമുണ്ടെങ്കിൽ, മനുഷ്യരാശിക്കു് സൗമ്യത ഔദാര്യം പരിശുദ്ധി ശാന്തി എന്നിവയിലേയ്ക്കു് ഏററവും അടുത്തെത്തുവാൻ കഴിഞ്ഞ ഒരു രാജ്യമുണ്ടെങ്കിൽ, അന്തർദൃഷ്ടിയുടേതും ആദ്ധ്യാത്മികതയുടേതുമായ ഒരു രാജ്യമുണ്ടെങ്കിൽ, അതു ഭാരതമാണു്.' എന്നു് വിവേകാനന്ദസ്വാമികൾ ഉറപ്പിച്ചു പറഞ്ഞിട്ടുണ്ടു്. ശ്രീരാമകൃഷ്ണവിവേകാനന്ദന്മാർക്കും ടാഗോറിന്നും ഗാന്ധിജിക്കും ജന്മം നൽകിയ ആ രാജ്യത്തെ അതേ നിലയിൽ നോക്കിക്കാണാനാഗ്രഹിച്ചു് ഇന്ത്യയിലെത്തിയ, ജപ്പാനിലെ ഒരു പ്രൊഫസറായ ശ്രീ നിഷിമുറയോടൊപ്പം ഗ്രന്ഥകാരൻ നടത്തിയ ഒരു പരിക്രമണത്തിൻെറ കഥയാണു് ഈ ഗ്രന്ഥത്തിൽ. ഭാരതത്തിൻെറ നാലു് അതിർത്തികളെയും സ്പർശിച്ചുകൊണ്ടുള്ള ഈ പഠനപ്രദക്ഷിണത്തിൽ പ്രധാനപ്പെട്ട സ്ഥലങ്ങളൊന്നുംതന്നെ വിട്ടുകളഞ്ഞിട്ടില്ല. മാത്രമല്ല, ഓരോസ്ഥലത്തു ചെല്ലുമ്പോഴും തീർത്ഥസ്നാനവും നടത്തി ചുററുമുള്ള സുന്ദരദൃശ്യങ്ങളും കണ്ടു് തൃപ്തിപ്പെട്ടു് മടങ്ങുകയല്ല ഗ്രന്ഥകാരൻ ചെയ്യുന്നതു്; ഓരോ സ്ഥലത്തിൻെറയും ഐതിഹാസികമായും ചരിത്രപരമായുമുള്ള മാഹാത്മ്യത്തെയും സ്ഥിതിഗതികളെയും പററി മനസ്സിലാക്കുകയും പഠിക്കുകയും ചെയ്യുന്ന, ജിജ്ഞാസയും ശ്രദ്ധയും തികഞ്ഞ ഒരു ഗവേഷകനായിട്ടാണു് ഗ്രന്ഥകാരനെ നാം കാണുന്നതു്. മതപരമായുംസാംസ്കാരികമായും പൗരാണികകാലംമുതല്ക്കു പ്രാധാന്യമുള്ള മഥുര, അയോദ്ധ്യ, കാശി, ഗയ, സാരനാഥം, ഹരിദ്വാരം മുതലായ തീർത്ഥസ്ഥാനങ്ങളും, പല കാരണങ്ങളാലും ആധുനികകാലത്തു് പ്രാധാന്യം നേടിയിട്ടുള്ള പുതുശ്ശേരി, വാർദ്ധ, ശാന്തിനികേതനം, ദക്ഷിണേശ്വരം, കമാർപുക്കൂർ മുതലായ സ്ഥലങ്ങളും ഭക്തിപൂർണ്ണമായ ഹൃദയത്തോടുകൂടിയാണു് ലേഖകൻ സമീപിക്കുന്നതു്. പക്ഷെ പുരാതനകാലത്തു് ഭാരതസംസ്കാരത്തിൻെറ നാഡീകേന്ദ്രങ്ങളായിരുന്ന ആവക പുണ്യതീർത്ഥങ്ങളുടെ ഇന്നത്തെ സ്ഥിതി അദ്ദേഹത്തെ ശോകാകുലഹൃദയനാക്കിത്തീർക്കുന്നു. ഏതൊരു ഭാരതീയനും ഗാഢഗാഢം ചിന്തിക്കേണ്ടതും എന്നാൽ ഇന്നു് മിക്കപേരുടെയും ചിന്താമണ്ഡലത്തിൽ പ്രവേശിക്കാത്തതുമായ ഒരുസ്ഥിതിവിശേഷമാണതു്. ഭാരതത്തിൻെറ ലോകോത്തരമായ സംസ്കാരത്തിലും പാരമ്പര്യത്തിലും അഭിമാനം കൊള്ളുന്ന ഒരു ദേശഭക്തനു് ആ

സംസ്കാരത്തെ വളർത്തിയെടുക്കുവാൻ സഹായിച്ച പവിത്രസ്ഥാനങ്ങൾ ഇന്നു് സന്ദർശിക്കുമ്പോഴുണ്ടാകുന്ന ഭാവവികാരങ്ങൾ സ്വാനുഭവത്തെ മുൻനിർത്തി വളരെ തന്മയത്വത്തോടുകൂടി ലേഖകൻ വിവരിക്കുന്നു.

ആദ്ധ്യാത്മികമായിട്ടു മാത്രമല്ല ഭൗതികമായിട്ടുകൂടി അതിസമൃദ്ധവും അത്യുന്നതവുമായ നിലയിൽ വർത്തിച്ചിരുന്ന ഭാരതത്തിലെ പ്രധാനകേന്ദ്രങ്ങളെ എല്ലാം നശിപ്പിക്കുന്നതിനും കൊള്ളയടിക്കുന്നതിനും വേണ്ടി അസൂയാകലുഷിതരും ധനലോഭികളുമായ ആക്രമണകാരികൾ ചെയ്തിട്ടുള്ള അതിനീചങ്ങളും നിർദ്ദയങ്ങളും ക്രൂരങ്ങളുമായ പൈശാചികപ്രവൃത്തികളെപ്പററി വായിക്കുമ്പോൾ ഏതൊരുവൻെറ ഹൃദയവും വികാരവിജൃംഭിതമായിത്തീരുന്നു. ഹിന്ദുക്കളുടെ പരമാരാധ്യരായ അവതാരപുരുഷന്മാരുടെ ജന്മസ്ഥലങ്ങളിൽ സ്ഥിതിചെയ്തിരുന്ന അത്യന്തസുന്ദരങ്ങളായ കലാസൃഷ്ടികളെക്കൊണ്ടു് പ്രശോഭിതങ്ങളായിരുന്ന, മഹോന്നത ക്ഷേത്രങ്ങളുടെ സ്ഥാനത്തു് ഇന്നു നാം കാണുന്നതു് ഹൈന്ദവസംസ്കാരത്തെയും മതത്തെയും പാടേ വിപാടനം ചെയ്യുവാൻ വേണ്ടി അന്യമതസ്ഥർ ചെയ്തിട്ടുള്ള മനുഷ്യത്വഹീനങ്ങളായ ആക്രമണങ്ങളുടെ അവശിഷ്ടങ്ങളും അവരുടെ ദേവാലയങ്ങളുമാണു്. ചുരുക്കത്തിൽ ഹിന്ദുക്കളുടെ ദേശാഭിമാനവും സ്വധർമ്മാഭിമാനവും ചോദ്യം ചെയ്യപ്പെടുന്ന ഈവക സംഭവങ്ങളിലേയ്ക്കു് ഗ്രന്ഥകാരൻ സമർത്ഥമായ വിധത്തിൽ വിരൽ ചൂണ്ടുന്നു. ഇങ്ങനെ ഭാരതത്തിലെ പ്രധാനപ്പെട്ട പുണ്യസ്ഥലങ്ങളുടെയെല്ലാം പൗരാണികമഹത്ത്വത്തെയും ഇന്നത്തെ ശോചനീയാവസ്ഥയെയും അതിനുള്ള കാരണങ്ങളെയും പററി ചുരുക്കത്തിൽ പ്രതിപാദിക്കുന്ന ഒരു ചെറിയ ചരിത്രപുസ്തകവുംകൂടിയാണു് ഈ യാത്രാവിവരണ ഗ്രന്ഥം. സ്വന്തം സംസ്കാരത്തെ പുനരുദ്ധരിക്കുന്ന വിഷയത്തിൽ സ്വതന്ത്രഭാരതത്തിലെ ഭരണാധികാരികളുടെ അനാസ്ഥയെയും ഔദാസീന്യത്തെയും അപലപിക്കുവാനും ലേഖകൻ വിസ്മരിക്കുന്നില്ല.

ഭാരതസംസ്കാരത്തെ പുനരുദ്ധരിക്കുവാനും പ്രചരിപ്പിക്കുവാനുമുള്ള പരിശ്രമംകൊണ്ടു് പ്രസിദ്ധനായിട്ടുള്ള സാധുശീലൻെറ ഈ പുതിയ പ്രസിദ്ധീകരണം സർവ്വഥാ സ്വാഗതാർഹമായിട്ടുണ്ടു്. ഋജുവും സരളവുമായ ഭാഷാരീതിയും വിഷയങ്ങളുടെ വിശദമായ വിവരണങ്ങളും ഗ്രന്ഥത്തെ കൂടുതൽ ആകർഷകമാക്കിയിരിക്കുന്നു. അച്ചടിപ്പിശകുകൊണ്ടോ അശ്രദ്ധകൊണ്ടോ കടന്നുകൂടിയിട്ടുള്ള 'ആസ്തിക്യരായ ഹിന്ദുജനത' 'സ്വദേശസംസ്കൃതസംശുദ്ധം' (പേജ് 23) മുതലായ ചില പ്രയോഗങ്ങൾ അടുത്ത പതിപ്പിൽ മാററാവുന്നതേ ഉള്ളു. മലയാളികൾക്കേവക്കും പ്രയോജനപ്രദമായ വിധത്തിൽ രസമായി വായിച്ചു പോകാവുന്ന ഒരു നല്ല പുസ്തകമാണു് ഇതു് എന്നു പറയുന്നതിൽ ഞങ്ങൾക്കു സന്തോഷമുണ്ടു്. ഇനിയും വിജ്ഞാനപ്രദങ്ങളായ ഗ്രന്ഥങ്ങൾ കൈരളിക്കു കാഴ്ചവെയ്ക്കുന്നതിന്നു് ശ്രീപരമേശ്വരൻപിള്ളയെ ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ.

എം.

## ശ്രീപാർവ്വതീസ്വയംവരം

ഗ്രന്ഥകാരൻ ശ്രീ: ടി. ശങ്കരൻനമ്പിടി, ഗുരുവായൂർ.

ശ്രീപാർവ്വതീസ്വയംവരം എന്ന ചെറുപുസ്തകം അഭിപ്രായത്തിനയച്ചതു കൈപ്പററി. ഗ്രന്ഥകാരനു് ഞങ്ങളുടെ അനുമോദനങ്ങൾ. പണ്ഡിതനും ഭക്തനും ആയ ഗ്രന്ഥകാരൻെറ ഈദൃശപ്രവർത്തനങ്ങൾക്കു് ഭാവുകം ആശംസിക്കുന്നു.

പി. കെ. പി.

---

# വാർത്തകൾ

### അന്തർയോഗം, തൃശ്ശൂർ

ഈ മാസത്തെ ആദ്ധ്യാത്മികാന്തർയോഗം 9–ാംനു- ആയിരിക്കുന്നതാണു്.

### തിരുവനന്തപുരം ആശ്രമം

പതിവായുള്ള അന്തർയോഗം ഈ മാസം 9–ാംനു- നാലുമണിമുതൽ നടത്തപ്പെടുന്നതാണു്.

---




**ഉത്തിഷ്ഠത ജാഗ്രത പ്രാപ്യ വരാൻ നിബോധത**

# പ്രബുദ്ധകേരളം

വാല്യം 56 | 1971 ജൂൺ | ലക്കം 6

## അമൃതവാണി

ഈ ജ്ഞാനംകൊണ്ടു് ഉപയോഗമെന്തു്? ഇതിന്റെ ഫലവും പ്രയോജനവും എന്തു്? ഈ കാലത്തു് ഏതൊന്നിനെയും അതിന്റെ പ്രയോജനംകൊണ്ടാണു് അളക്കുന്നതു്; അതുകൊണ്ടു് എത്ര പണം കിട്ടും എന്നാണു് നോക്കുന്നതു്. സത്യത്തെ ധനംകൊണ്ടോ പ്രയോജനംകൊണ്ടോ വേണം വിലമതിക്കാൻ എന്നു പറയാൻ ആർക്കു് എന്തവകാശം? പ്രയോജനമൊന്നും ഇല്ലെന്നിരിക്കട്ടെ, എന്നാൽ അതിന്റെ സത്യത കുറഞ്ഞുപോകുമോ? പ്രയോജനമല്ല സത്യത്തിന്റെ മാനദണ്ഡം. ഈ സംഗതിയിലാവട്ടെ പരമപ്രയോജനമുണ്ടുതാനും. എല്ലാവരും ആനന്ദത്തെയാണല്ലൊ തേടുന്നതു്. അധികം പേരും അതു് അനിത്യക്ഷണികവസ്തുക്കളിൽനിന്നു കിട്ടാനാണു നോക്കുന്നതു്. ഇന്ദ്രിയങ്ങൾ ഒരു കാലത്തും ആനന്ദപ്രദങ്ങളായിരുന്നിട്ടില്ല. ഇന്ദ്രിയങ്ങളിലോ ഇന്ദ്രിയാർത്ഥങ്ങളിലോ ആനന്ദമനുഭവിച്ച ഒരു മനുഷ്യനും ഉണ്ടായിട്ടില്ല; ആനന്ദം ആത്മാവിലേ ഉള്ളു. ആത്മാനന്ദം അനുഭവിക്കുന്നതാണു് മനുഷ്യനു പരമപ്രയോജനം. രണ്ടാമതു്, അജ്ഞാനമാണു് സർവ്വദുഃഖങ്ങൾക്കും കാരണം. 'അപരിമിതം ചിരിക്കും, കരയും; അപരിമിതം പരിമിതമാണു്,' എന്നു വിചാരിക്കുന്നതത്രെ അടിസ്ഥാനമായ അജ്ഞാനം. അജ്ഞാനങ്ങൾക്കെല്ലാററിനും മൂലമായിട്ടുള്ളതു് അമൃതവും നിത്യശുദ്ധവും പൂർണ്ണാത്മാവുമായ നാം ക്ഷുദ്രദേഹങ്ങളും ക്ഷുദ്രമനസ്സുകളുമാണെന്നു വിചാരിക്കുന്നതാകുന്നു. ഇതാണു് സർവ്വസ്വാർത്ഥത്തിനും വിളനിലം. ഞാൻ ദേഹമാണെന്നു വിചാരിക്കുമ്പൊഴേയ്ക്കു് അതിനെ നിലനിർത്തണം, മററു ശരീരങ്ങളെ നശിപ്പിച്ചും അതിനെ രക്ഷിക്കണം, സുഖിപ്പിക്കണം എന്ന തോന്നലുണ്ടാകുന്നു. അപ്പോൾ ഞാൻ വേറേ, നിങ്ങൾ വേറേ. ഈ ഭേദഭാവന വരുന്നതോടെ സർവ്വദ്രോഹങ്ങൾക്കും വാതിൽ തുറക്കുന്നു, സർവ്വകഷ്ടപ്പാടുകൾക്കും വഴി തെളിയുന്നു. ഇന്നുള്ള മനുഷ്യരിൽ നന്നെ ചെറിയൊരു ഭാഗമെങ്കിലും ഈ ക്ഷുദ്രസങ്കുചിതസ്വാർത്ഥബുദ്ധിയെ ത്യജിക്കുമെങ്കിൽ ഈ ഭൂമി തന്നെ നാളെ സ്വർഗ്ഗമായി മാറും. ഭൗതികശാസ്ത്രപുരോഗതികൊണ്ടും യന്ത്രംകൊണ്ടും മാത്രം അതൊരിക്കലും ഉണ്ടാവുകയില്ല. അവ കത്തുന്ന തീയിൽ ഒഴിക്കുന്ന എണ്ണപോലെ ദുഃഖത്തെ പ്രോജ്ജ്വലിപ്പിക്കുകയേ ഉള്ളു. ആത്മജ്ഞാനരഹിതമായ ഭൗതികജ്ഞാനം കത്തുന്ന തീയിൽ തള്ളുന്ന വിറകാണു്. അതു സ്വാർത്ഥമതികളുടെ കൈയ്യിൽ പരസ്വാപഹരണത്തിനു് ഒരായുധംകൂടി കൊടുക്കുകയാണു്. അന്യനുവേണ്ടി സ്വന്തജീവിതം ത്യജിക്കുന്നതിനുപകരം തനിക്കുവേണ്ടി പരജീവിതം അപഹരിക്കാൻ അവരെ സഹായിക്കുകയാണു്.

—വിവേകാനന്ദസാഹിത്യസർവ്വസ്വം, രണ്ടാംഭാഗം, 110 – 112.

# അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ആഹിരീത്തോലായിൽ വസിക്കുന്ന രാജകുമാർബന്ദ്യോപാദ്ധ്യായൻ ഒരു ദിവസം ലാട്ടുമഹാരാജിനോട് അത്യന്തം വിനയത്തോടുകൂടി ചോദിച്ചു; 'മഹാരാജ്', ഞങ്ങളെപ്പോലുള്ള സംസാരകീടങ്ങൾക്ക് എന്തെങ്കിലും ഒരു മേൽഗതിയുണ്ടാകാമെന്ന ആശയ്ക്കു വല്ല വഴിയുമുണ്ടോ ? ഞങ്ങളെന്നുമെന്നും ഈ സംസാരകൂപത്തിലെ ചളിക്കുണ്ടിൽക്കിടന്നിങ്ങനെ പുളഞ്ഞു മറിയണമെന്നോ ? ഞങ്ങൾക്ക് ഒരിത്തിരിയെങ്കിലും ഉന്നതിയുണ്ടാകാൻവേണ്ടി അങ്ങയെപ്പോലുള്ളവർക്ക് ലേശമൊരു കൃപയൊന്ന് കാണിച്ചുകൂടെ ?'

അതു കേട്ടിട്ട് ലാട്ടുമഹാരാജ് പറഞ്ഞു: 'ഇത് നോക്കൂ, ഒരു മനുഷ്യന് ഇനിയൊരു മനുഷ്യന്റെ നേരെ കൃപകാണിക്കാൻ പററില്ല. കൃപ കാണിക്കാൻ അഹ്തയുള്ളവർ രണ്ടു പേരാണ്– ഒന്നു് ഗുരുസച്ചിദാനന്ദവും മറേറത് ഗുരുവിന്റെ ഗുരുവായ സച്ചിദാനന്ദവും. നിങ്ങൾക്കൊരു സദ്ഗുരുവിനെ കിട്ടിക്കഴിഞ്ഞില്ലെ, എന്നിട്ടും എന്തിനാണിങ്ങനെ കിടന്ന് വേവലാതിപ്പെടുന്നത് ? വാസസ്ഥാനം ഉറപ്പിച്ചുകഴിഞ്ഞില്ലെ, ഇനിയൊക്കെ വേണ്ടതു് വേണ്ടനേരത്തു് വന്നുചേന്നോളും.'

രാജകുമാർബാബു: വേണ്ടതു് വേണ്ട സമയത്തു് വന്നോളും എന്ന വിശ്വാസമൊക്കെയുണ്ടു്. പക്ഷെ അതു് ഈ ജീവിതത്തിൽത്തന്നെ നടക്കുമോ എന്നേ സംശയമുള്ളു.

ലാട്ടുമഹാരാജ്: അത്തരം സംശയങ്ങളൊന്നും വരാൻതന്നെ ഇടംകൊടുക്കരുതു്. സംശയവും ഇടയിളക്കവും വന്നു കയറിയാൽ അതോടെ വിശ്വാസം മറുവശത്തുകൂടി ഇറങ്ങിപോകും.

രാ.ബാ: ഈ സംശയമില്ലെ, മഹാരാജ്, അതു തന്നത്താനങ്ങു വന്നു് കയറുകയാണു്. ഗുരുവാക്യമുണ്ടു്, അതാണെങ്കിലോ പാലിക്കാനൊക്കുന്നില്ല, അതുട്ടങ്ങടു് കീഴ്പ്പോട്ടേയ്ക്കു് നിരങ്ങി വീണുകഴിഞ്ഞു ഞാൻ. ചിലപ്പോഴൊക്കെ എനിക്കു് തോന്നും ഈ ജീവിതം ഈ രീതിയിലങ്ങടു് മുമ്പോട്ടു് നീട്ടി വലിച്ചതുകൊണ്ടു് എന്താണൊരു പ്രയോജനം എന്നു്; ഈ ഉറകൊണ്ടു് വല്ല ഗുണവുമുണ്ടോ ?

ലാട്ടുമ: എന്തിനാ ഹേ, ഇങ്ങനെ കിടന്നു് പരിഭ്രമിക്കുന്നതു് ? പറയണ കേട്ടാൽ തോന്നും ജീവിതത്തിന്റെ ഉദ്ദേശമെന്താണെന്നൊക്കെ നല്ലവണ്ണം മനസ്സിലാക്കി എല്ലാം വേണ്ടവിധത്തിൽ തിട്ടപ്പെടുത്തി വെച്ചു കഴിഞ്ഞു എന്നു്. പക്ഷെ ഒന്നു മനസ്സിലാക്കി വെച്ചോളൂ, ഭഗവാന്റെ സാമ്രാജ്യത്തിൽ ഒരൊററ ജീവിതവും വെറുതെ പോവില്ലെന്നു്. ശശി ഇതിനു് നല്ലൊരു മറുപടി കൊടുത്തിട്ടുണ്ടു്. നിങ്ങളെപ്പോലെതന്നെ ഒരാളൊരിക്കൽ ശശി (രാമകൃഷ്ണാനന്ദസ്വാമികൾ)യോടു് ഇതേ കാര്യംതന്നെ പറഞ്ഞു. അതിനു് ശശി കൊടുത്ത മറുപടി എന്താണെന്നു കേൾക്കണോ, ങ്ആ! ശശി പറയുകയാണു് – ഒരാളങ്ങനെ നടന്നുപോവുകയാണു്, വഴിക്കുവെച്ചൊരു തോടിന്റെ വക്കത്തെത്തി. ഈ തോടു് കടക്കാതെ ഇനി മുന്നോട്ടു് പോകാൻ വഴിയില്ല. ചാടിക്കടന്നുകളയാമെന്നുവെച്ചു് ആ മനുഷ്യൻ വന്നവഴി തിരികെ പിന്നോട്ടു് നടക്കാനാരംഭിച്ചു. ഈ പിന്നിലേയ്ക്കു് നടന്ന ദൂരം മുഴുവൻ ഓടിയെത്തിയതിനുശേഷം ഒരൊററ കുതിക്കു് തോടിന്റെ അപ്പുറത്തെത്തി. ഇതിലിപ്പൊൾ ഈ പിന്നോട്ടുള്ള പോക്കു് അയാൾക്കു് കൂടാതെ കഴിക്കാൻ പററുമോ? അയാൾക്കത്രയും പിന്നിലേയ്ക്കുതന്നെ വന്നവഴി നടക്കേണ്ടി വന്നില്ലെ ? ദേ, അതുപോലെയാണിവിടേയും. ഒരു ജീവിതത്തിൽ ഒരു പക്ഷെ അയാൾക്കു് പിന്നോട്ടു് മാറേണ്ട കളിയാകും കളിക്കേണ്ടി വരിക; എങ്കിലും അടുത്ത ജീവിതത്തിൽ അതു മുഴവൻ ഒരൊററ പാച്ചിലിൽ മറികടന്നു് അപ്പുറത്തെത്തുകയും ചെയ്യും. അങ്ങനെ നോക്കുമ്പോൾ ഒരൊററ ജീവിതവും വൃഥാവിലായി

എന്നു വരില്ല; കണ്ടോ? ഒന്നോർമ്മവെച്ചാൽ മതി — ഭഗവാനെ മുമ്പിൽ നിർത്തിയിട്ടു വേണം ഓരോ അടിയും മുമ്പോട്ടുവെയ്ക്കാൻ, അതുതന്നെ. അദ്ദേഹം ഓരോ നേരത്തും ഏതെല്ലാം വിധത്തിലാണോ വേണ്ടതു് അങ്ങനെയെല്ലാം കൊണ്ടുപൊയ്ക്കോളും. അദ്ദേഹത്തിനു ജീവന്റെ ഭൂതകാലവും ഭാവിയും വർത്തമാനകാലവും ഒരേ സമയത്തു് കാണാനുള്ള കഴിവുണ്ടു്; അതുകൊണ്ടു് അദ്ദേഹത്തിന്റെ ഇഷ്ടത്തിനു് അവനവനെ വിട്ടുകൊടുത്താൽമതി, അതാണു് ഏററവും ഉത്തമം.

ഇത്തരത്തിലാണു് ലാട്ടുമഹാരാജ് തന്റെ ഭക്തന്മാർക്കു് ധൈര്യം നൽകിയിരുന്നതു്, ഉത്സാഹവും ആത്മവിശ്വാസവും പകർത്തിക്കൊടുത്തിരുന്നതു്. അദ്ദേഹം പറഞ്ഞിരുന്നതു് ഇങ്ങനെയാണു്: 'നിങ്ങളു് പിടിച്ചാലും വേണ്ടില്ല, പിടിച്ചില്ലെങ്കിലും വേണ്ടില്ല; ഭഗവാൻ നിങ്ങളെ പിടിച്ചുകൊണ്ടേയിരിക്കും. കുതറിമാറാൻ ശ്രമിച്ചാലും വിടില്ല, ആ പിടി അയയുകയുമില്ല; അത്രയ്ക്കു് ദയയാണു് അദ്ദേഹത്തിനു്!' അങ്ങേയററത്തെ ശുഭാപ്തിവിശ്വാസിയായിരുന്നു ലാട്ടുമഹാരാജ്. അദ്ദേഹം സർവ്വരോടും പറയും: 'ഭഗവാനെ കാണാൻ കിട്ടാത്തതുകൊണ്ടു് അദ്ദേഹത്തെ പിടിക്കാനൊക്കുന്നില്ലെങ്കിൽ ഒരു കാര്യം ചെയ്യു — ഭഗവാനെ പിടിച്ചിട്ടുണ്ടെന്നു് തോന്നുന്ന ഭക്തന്മാരെ വിടാതെ പിടിച്ചോളു. ഭക്തനായൊരു മഹാപുരുഷനെ പിടിച്ചാൽ ഭഗവാനെ പിടിച്ചതിനു് തുല്യമായി. ഗുരുദേവനേയും സ്വാമിജിയേയും കണ്ടിട്ടില്ലെ, അവരുടെ ആദർശത്തെ മുമ്പിൽ നിർത്തിക്കൊണ്ടു് നടന്നോളു മുന്നോട്ടു്, നിങ്ങൾക്കതുവഴി ഗുണമേ വരു.'

ഇതു കേട്ടിട്ടു് വിഹാരിബാബു ഒരിക്കൽ ലാട്ടുമഹാരാജിനോടു് ചോദിച്ചു: 'ഗുരുദേവനും സ്വാമിജിയും സകലർക്കും സകലതിനും ആദർശമാകാൻ പററുമോ മഹാരാജ്?'

ലാട്ടുമഹാരാജ്: ങ്ഉം, എന്താ പററാതിരിക്കാൻ? അദ്ദേഹം (ഗുരുദേവൻ) എല്ലാററിനും ആദർശമായിരുന്നില്ലേ? അദ്ദേഹം ഒരേ സമയത്തു് ആദർശഗൃഹസ്ഥനും, ആദർശസന്ന്യാസിയും, ആദർശഗുരുവും, ആദർശശിഷ്യനുമായിരുന്നു. എല്ലാ മതങ്ങൾക്കും എല്ലാ മാർഗ്ഗങ്ങൾക്കും ആദർശമായിരുന്നു. അദ്ദേഹം ശാക്തന്മാർക്കു് ആദർശമായിരുന്നു — തന്ത്രശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ള സകല സാധനകളും അനുഷ്ഠിച്ചു് അവയിലൊക്കെ അദ്ദേഹം സിദ്ധി കൈയ്വരുത്തുകയുണ്ടായി. അദ്ദേഹം വൈഷ്ണവർക്കും ആദർശമാണു് — ഇങ്ങനെയൊരു ഹരിഭക്തി ഞാൻ വേറൊരിടത്തും കണ്ടിട്ടില്ല; അദ്ദേഹം ഹരിയേയും ഭജിച്ചു് പ്രത്യക്ഷപ്പെടുത്തിയിട്ടുണ്ടു്. അദ്ദേഹം ശൈവന്മാർക്കും ആദർശമാണു് — എന്താണെന്നോ, അദ്ദേഹം ശിവനെ സാക്ഷാത്കരിക്കുകയുണ്ടായി. അദ്ദേഹം രാമഭക്തനു് ആദർശമാകുന്നു — എന്താണെന്നോ, സീതയേയും രാമനേയും അദ്ദേഹം സാക്ഷാത്കരിച്ചു. വേദാന്തസാധകനും അദ്ദേഹം ആദർശമത്രെ; എന്തുകൊണ്ടാണെന്നോ, വേദാന്തസാധനയുടെ പരമ(ഫല)മായ നിർവ്വികല്പസമാധിയും മൂന്നു് ദിവസത്തിനുള്ളിൽ അദ്ദേഹം പ്രാപിക്കുകയുണ്ടായി. ഇതൊന്നും പോരാതെ അദ്ദേഹം ക്രിസ്ത്യാനികൾക്കും മുസൽമാന്മാർക്കുംകൂടി ആദർശമാണു് — എന്താ കാരണം, അദ്ദേഹം യേശുക്രിസ്തുവിനേയും മഹമ്മദിനേയും ദർശിച്ചിട്ടുണ്ടു്. അദ്ദേഹം എല്ലാത്തിനും ആദർശമാണു്, എന്തെന്നാൽ സകല മതങ്ങളുമനുസരിച്ചുള്ള സാധനകളും അനുഷ്ഠിച്ചു് അദ്ദേഹം സിദ്ധി നേടിയിട്ടുണ്ടു്.

ബലരാമമന്ദിരത്തിലും കാശിയിലും താമസിച്ചിരുന്ന കാലത്തൊക്കെ ലാട്ടുമഹാരാജ് ഇതേരീതിയിൽ ശ്രീ ഗുരുമഹാരാജിന്റെ മാഹാത്മ്യത്തെക്കുറിച്ചുള്ള ബോധം ഭക്തജനങ്ങളിൽ സുവിദിതമാക്കുവാൻ കിണഞ്ഞു പരിശ്രമിച്ചിരുന്നു. എന്നാൽ അതിലത്ഭുതമെന്താണെന്നോ? ഗുരുദേവനെ സകല വിഷയങ്ങളിലും ആദർശമായി കണക്കാക്കുമ്പോഴും ഒരിക്കലുമദ്ദേഹം ഒരു പ്രത്യേകമതസമ്പ്രദായത്തോടും ഇടുങ്ങിയ മനോഭാവമോ വിദ്വേഷമോ പുലർത്തിയിരുന്നില്ല. നനാസമ്പ്രദായങ്ങളോടും വളരെയേറെ വിശാലമായൊരു ഭാവമാണു് അദ്ദേഹത്തിനുണ്ടായിരുന്നതു്; എന്തിനേറെ, ഓരോന്നിന്റേയും വിഭിന്ന ആചാരാനുഷ്ഠാനങ്ങളേപ്പോലും ശ്രദ്ധാപൂർവ്വം അദ്ദേഹം വീക്ഷിക്കുകകൂടി ചെയ്തിരുന്നു. ഞങ്ങളു് കണ്ടിട്ടുള്ളതാണു് അദ്ദേഹം ക്രിസ്തുമസ്സ്ദിനത്തിൽ ക്രിസ്തുഭഗവാനു് റൊട്ടിയും മാംസവും നിവേദിക്കുന്നതു്. അതു

പോലെ ദുഃഖവെള്ളിയാഴ്ച സ്വയം ക്രിസ്തുവിൻെറ പടത്തിൽ മാലയണിയിക്കുന്നതും. മുസൽമാന്മാരുടെ വിശേഷദിവസങ്ങളായ ഈദ്ദ് മുഹറം എന്നീ ദിനങ്ങളിൽ അവരുടെ പള്ളിയിലേയ്ക്ക് പൂജാസാമാനങ്ങൾ എത്തിച്ചുകൊടുക്കും. മുഹമ്മദിൻെറ ജന്മദിനത്തിൽ അദ്ദേഹം പ്രവാചകനെ ഉദ്ദേശിച്ച് ഹൃദയാത്മനാ ഭക്തിയും ശ്രദ്ധയും സമർപ്പിക്കും. ഭാരതത്തിൽ അന്ന് നിലവിലുണ്ടായിരുന്ന, എന്നാൽ അത്രയൊന്നും പേരുപെററതല്ലാത്ത പല മത സമ്പ്രദായക്കാരുടെ അനുഷ്ഠാനങ്ങൾക്കനുസരിച്ചുപോലും അദ്ദേഹം പൂജാദ്രവ്യങ്ങൾ അതാതിടത്തേയ്ക്ക് എത്തിച്ചുകൊടുക്കുന്നതും അവിടങ്ങളിൽനിന്നു വരുന്ന പ്രസാദം എല്ലാവരുടേയുമൊപ്പം സന്തോഷത്തോടുകൂടി ഭക്ഷിക്കുന്നതും ഞങ്ങൾ പലപ്പോഴും കണ്ടിട്ടുണ്ട്. അദ്ദേഹം സ്വയം ശിവപൂജയും ചെയ്യാറുണ്ട്; പിന്നെ ദീപാവലിദിവസം ലക്ഷ്മീമൂർത്തി വന്നാൽ അവിടേയും പൂജ നടത്തും. ഏതെങ്കിലും ധർമ്മമന്ദിരത്തിൽ പോയാലും ഒന്നുമില്ലെങ്കിൽ അവിടത്തെ പൂജയ്ക്കുവേണ്ടിയെങ്കിലും അല്പം വല്ലതും കൊടുത്തേ അദ്ദേഹം സ്ഥലം വിടുകയുള്ളു. എല്ലാ ദേവീദേവന്മാരോടും ഉദാരമനോഭാവവും ശ്രദ്ധയും ഭക്തിയും പുലർത്തിയിരുന്നെങ്കിലും തൻെറ ഇഷ്ടദേവനും ഗുരുവുമായ പരമഹംസദേവനുവേണ്ടി മാത്രമാണ് അദ്ദേഹം സത്യത്തിൽ ജീവിച്ചിരുന്നതുതന്നെ.

ഗയയിൽ ഹിന്ദു–മുസ്ലീം ലഹള മുറുകിപ്പിടിച്ചിരിക്കുന്ന കാലം. ഒരു ഭക്തനൊരുദിവസം ബലരാമമന്ദിരത്തിൽവെച്ച് ലാട്ടുമഹാരാജിനോട് ചോദിച്ചു: 'മഹാരാജ്, മുസൽമാന്മാരുടെ ഈ മതഭ്രാന്തിൻെറ പേരിൽ ഈ കണ്ട കൊലയൊക്കെ നടന്നപ്പോഴോ ?'

ഇതു കേട്ടപ്പോൾ ലാട്ടുമഹാരാജ് പറഞ്ഞു: ''അതെന്താ മതഭ്രാന്തെന്ന് പറയുന്നത് ? ഇത് വെറും മതഭ്രാന്താണോ ശരിക്ക് ? തൻെറ മതം അനുശാസിക്കുന്നതനുസരിച്ച് ചെയ്താൽ അതിനെ മതഭ്രാന്തെന്നാണോ പറയുക ? – അതിനെ നിഷ്ഠ എന്നാണ് വിളിക്കുക. അദ്ദേഹം (ഗുരുദേവൻ) പറയാറുണ്ട്, 'സ്വന്തം ധർമ്മത്തിൽ നിഷ്ഠപാലിക്കുന്നവൻ അപരൻെറ ധർമ്മത്തെ ദ്വേഷിക്കില്ല,' എന്ന്.''

ഭക്തൻ: അവരു് പക്ഷെ നമ്മുടെ മതവിശ്വാസത്തെ വ്രണപ്പെടുത്താൻവേണ്ടി മാത്രമല്ലേ നമ്മുടെ തെരുവിൽവെച്ച് ആടിനേയും പശുവിനേയും വെട്ടുന്നത് ?

ലാട്ടുമഹാരാജ്: കഷ്ടം, കഷ്ടം! എൻെറ മനുഷ്യാ! ആക്കെങ്കിലും ആരുടെയെങ്കിലും മതത്തെ വ്രണപ്പെടുത്താനോ മററൊ ഒക്കുമോ, അല്ലെങ്കിലും ? ഇത് കേമായി, തോന്നുമ്പോഴേയ്ക്കും വന്ന് വ്രണപ്പെടുത്താൻ തരപ്പെടത്തക്ക വണ്ണം ഈ മതം മതം എന്നു പറയുന്നത് എടുത്തു പെരുമാറാവുന്ന വല്ല ബാഹ്യവസ്തുവുമാണോ ? നിങ്ങളൊക്കെ മതമെന്നതുകൊണ്ട് ഉദ്ദേശിക്കുന്നത് പുറമേയുള്ള (ആചാരങ്ങൾ മാത്രം ഉൾക്കൊള്ളുന്ന) എന്തോ ഒരേർപ്പാടാണെന്നാണ്; അതുകൊണ്ടല്ലേ ഈ കുഴപ്പമെല്ലാം?

ഭക്തൻ: മഹാരാജ്, മതം ബാഹ്യമായ ഏർപ്പാടല്ലെന്നുവരികിൽ യാഗയജ്ഞങ്ങൾ, പൂജ, ഭജന, വാരം, വ്രതം എന്നൊക്കെ പറയുന്നതെന്താ പിന്നെ ? ഇതൊക്കെ ആചാരപരങ്ങളല്ലെ ? ഈവക സംഗതികളും അവർ തടസ്സപ്പെടുത്താൻ വന്നാൽ അപ്പോഴും അവിടുന്ന് പറയുമോ അവർ നമ്മുടെ മതത്തെ ധ്വംസിക്കുവാനുദ്ദേശിച്ചല്ല അപ്രകാരം ചെയ്യുന്നതെന്ന് ?

ലാട്ടുമഹാരാജ്: ഇതു കേൾക്കൂ! ധർമ്മം ബാഹ്യമായ ഒരേർപ്പാടാണെന്ന് നിങ്ങളെത്രകാലം കരുതുന്നുവോ അത്രയുംകാലം ഈ വക ലഹളകളും കോലാഹലങ്ങളും ഉണ്ടായിക്കൊണ്ടേ ഇരിക്കും. പിന്നെ, ഒന്ന് നല്ല പോലെ മനസ്സിൽ ഉറച്ചിരുന്നോട്ടെ – അതായത്, നിങ്ങളിന്ന് മതമെന്നും പറഞ്ഞ് ഈ തമ്മിൽത്തല്ലി വഴക്കടിച്ച് ചാകാൻ പോകുന്നുണ്ടല്ലൊ, അതല്ല യഥാർത്ഥധർമ്മം അഥവാ മതം. അത് ഒരു തരിപോലും കഴമ്പില്ലാത്ത വെറും പുറംതൊണ്ടാണ് മതത്തിൻെറ. നിങ്ങള് മതത്തിൻെറ ഉദ്ദേശ്യംതന്നെ വിസ്മരിച്ചുകളഞ്ഞിരിക്കുകയാണ്. അതും ഒരർത്ഥത്തിൽ കൊള്ളാം– എന്താണെന്നുവെച്ചാൽ ഇതിൽ നിന്നാരംഭിച്ചിട്ടാണ് ക്രമേണ തേജസ്സും നിഷ്ഠയും രൂപംകൊണ്ടുവരിക. ഇപ്പൊ എന്താ കാണുന്നത്, സകല മതങ്ങളും തേജസ്സററ് ഉണങ്ങിവരണ്ട് തൊണ്ടു മാത്രമായിത്തീന്നിരിക്കുന്നു.

കുറച്ചു നേരം മിണ്ടാതിരുന്നതിനുശേഷം അദ്ദേഹം വീണ്ടുമാരംഭിച്ചു; ''പക്ഷെ ഒരു കാര്യം

നിങ്ങൾ സൂക്ഷിച്ചിട്ടുണ്ടോ?ഈമുസൽമാന്മാർക്ക് അവരുടെ മതത്തിനോട് എന്താ ഒരു സ്നേഹം, ഓഹ്! എത്ര തിരക്ക പിടിച്ച പണിയായാലെന്താ അതങ്ങനെ യാതൊരു ക്ലേശവുംകൂടാതെ അവിടെ വിട്ടിട്ട് നമസ്കാരത്തിന് സമയമായാൽ ചെന്നിരിക്കുമല്ലൊ അവർ! എത്ര പെരുത്താളുകൾ ഒരുമിച്ചിരുന്നിട്ടാണ് അവരു് വേദപുസ്തകം വായിക്കുക! നിങ്ങളൊക്കെ കാണാറുള്ളതല്ലേ അതു് ? എന്നിട്ട്, നിങ്ങളുടെ സമുദായത്തിൽ ഈവക കാര്യങ്ങൾക്ക് എന്തെങ്കിലും വല്ല ഏപ്പാടുമുണ്ടോ ? ഉണ്ടോ, പറയൂ. ശ്രീ ചൈതന്യമഹാപ്രഭു രാവിലേയും വൈകുന്നേരവും എല്ലാവരും ചേർന്ന് ഒന്നായിരുന്നുകൊണ്ടു ഹരിനാമം കീർത്തിക്കണമെന്ന എത്ര സുന്ദരമായ ഒരേപ്പാട് ആരംഭിച്ചുവെച്ചിട്ടാണ് പോയതു്! എത്ര ആളുകളുണ്ടെന്നാണ് ഞാൻ ചോദിക്കുന്നതു് അതനുസരിച്ച് ഇന്നും പ്രവർത്തിക്കുന്നവരായിട്ട് ? അവരുടെ ഇടയിൽ കണ്ടിട്ടില്ലെ ഏഴ വയസ്സ് ആയി ആയില്ല എന്നാവുമ്പോഴേയ്ക്കും സകല കുട്ടികളേയും ഖുറാൻ വായിക്കാൻ പഠിപ്പിക്കുകയായി. നിങ്ങളുടെ ഇടയിൽ ആ സ്ഥാനത്ത് എന്തു നിഷ്ഠയാണുള്ളതു് ? ബ്രാഹ്മണരൊരുവരൊഴികെ വേറെ ആരെങ്കിലും കുട്ടിക്കാലത്തുതന്നെ ഈശ്വരഭജനം പഠിപ്പിക്കുക എന്നൊരു സമ്പ്രദായം കൊണ്ടു നടക്കുന്നുണ്ടോ, പറയൂ. അവരെ നോക്കൂ; കുട്ടിയായാലും കിഴവനായാലും സർവ്വരും ഒരു ദിക്കിലൊത്തുചേർന്ന് ഒരു സമയത്ത് ഒരേ ഈണത്തിൽ ഈശ്വരഭജനം ചെയ്യും. നിങ്ങളുടെ ഇടയിൽ എവിടെ നടക്കുന്നു ഇങ്ങനെ കുറേപേർ ഒരുമിച്ചിരുന്നുള്ള ഈശ്വരോപാസന? നിങ്ങളു് മതമൊക്കെ വയസ്സുകാലത്തേയ്ക്ക് നീട്ടിവെച്ചിരിക്കുകയാണ്. പക്ഷെ അതു് ശരിയല്ല. വയസ്സുകാലത്ത് ഈശ്വരനിലേയ്ക്ക് മനസ്സ് ചെല്ലാൻ വലിയ വിഷമമാണ്. എന്താണെന്നോ, വയസ്സേറുംതോറും മനസ്സ് കെട്ടുറപ്പ് കുറഞ്ഞു കുറഞ്ഞു വന്ന് അയഞ്ഞു കുഴയും. അതിനാൽ ഈശ്വരഭജനത്തിന്റേയും ഉപാസനയുടേയും ഇടയിലേയ്ക്ക് നൂറായിരം അലപലാദിചിന്തകളും നൂലാമാലകളും നുഴഞ്ഞു നുഴഞ്ഞ് കയറിവരും .ചെറുവയസ്സിലാണെങ്കിലോ മനസ്സ് നേർത്ത് മിനുത്ത് മാർദ്ദവമേറിയതായിരിക്കും, അത്യന്തം സരളവുമായിരിക്കും. അതിനാൽ തത്സമയം ഈശ്വരഭജനത്തിന്നിറങ്ങിയാൽ വലിയ ഉശിരായിരിക്കും, വീറു കൂടും. കണ്ടില്ലെ, ധ്രുവൻ അഞ്ചു വയസ്സുള്ള ഒരു ഇളംകുഞ്ഞല്ലായിരുന്നോ? എന്നിട്ടും ഭഗവാനെ നേരിൽ കണ്ടിട്ടല്ലേ അടങ്ങിയുള്ളു! ഇന്നത്തെ അഞ്ചു വയസ്സുള്ളൊരു കുട്ടിക്ക് 'രാമ' എന്ന് ജപിക്കാൻതന്നെ പഠിപ്പിച്ചുകൊടുക്കാറുണ്ടോ വല്ലവരും ? അത്രമാത്രം അജ്ഞാനമാണ് സമുദായത്തെ വന്നുബാധിച്ചിരിക്കുന്നതു്.''

മുസൽമാന്മാരുടെ കൈകൊണ്ടുണ്ടാകുന്ന കൂട്ടക്കൊലയെ ഇത്രയും മനോവിശാലതയോടെ വീക്ഷിക്കാൻ കഴിയുന്നൊരാൾ ഒരു കൃസ്ത്യാനിയെ കൃസ്തുമാഹാത്മ്യത്തിൽ ആണ്ടുമുങ്ങിക്കുതിന്ന് ജീവിക്കാനുപദേശിച്ചാൽ അതിൽ അത്ഭുതപ്പെടാനെന്തിരിക്കുന്നു ? കാശിയിലെ സോനാർപൂരിലുള്ളൊരു വീട്ടിൽ വെച്ചുണ്ടായ ഒരു സംഭവം ശ്രീ വിഭൂതിഭൂഷൺ മിത്ര ഒരിടത്ത് വിവരിച്ചിരിക്കുന്നതു് അതേപടി ഇവിടെ പകർത്താം: ''ഒരു ദിവസം സന്ധ്യാസമയത്ത് ഡാക്ടർ ഡീമെലോ (അദ്ദേഹം മായാവതിയിലാണ് താമസിച്ചിരുന്നതു്) അദ്ദേഹത്തെ കാണാനായി വന്നു. ലാട്ടുമഹാരാജ് എന്തോ ചിന്തയിൽ മുഴുകി ഇരുന്നു കൊണ്ടു് തന്നത്താൻ പറയാൻ തുടങ്ങി; 'അതേയ് ! നിരാകാരനാണല്ലൊ അദ്ദേഹം, അതേ സമയം സാകാരനുമാണ്.' ലാട്ടുമഹാരാജിന്റെ അടുത്തേയ്ക്ക് വരുമ്പോൾ ശരിക്കും ഈ സംശയം മനസ്സിൽ വെച്ചുകൊണ്ടാണ് ഡീമെലോ വന്നതു്. അതിനാൽ അദ്ദേഹമുടനെ ലാട്ടുമഹാരാജിനോട് ചോദിച്ചു: 'ഭഗവാൻ സാകാരനാണെങ്കിൽ അദ്ദേഹത്തെ തീർച്ച്യായും കാണാനൊക്കും എന്നതിൽ സംശയിക്കാനില്ലല്ലൊ, ഉവ്വോ ?' ഉടനെ വന്നു ലാട്ടുമഹാരാജിന്റെ മറുപടി: ''പിന്നെന്താ ? കാണാൻ പററാതെ എന്താ ? ഞാൻ വെറും നേരമ്പോക്ക് പറയുകയാണെന്ന് വിചാരിച്ചുവോ ? അദ്ദേഹം എന്താ പറഞ്ഞതെന്നറിയാമോ — 'മനുഷ്യനെ കാണുന്ന അതേവിധം ഭഗവാനേയും കാണാനൊക്കും; ഭഗവാനുമായി സംസാരിക്കാനുമൊക്കും.'' വിഭൂതിഭൂഷൺ എന്നിട്ടെഴുതിയിരിക്കുകയാണ്: 'ഓഹ്, ഇതു് പറയുമ്പോഴത്തെ അദ്ദേഹത്തിന്റെ ശൗര്യം

ഒന്നു് കാണണം ! പറഞ്ഞാലൊന്നും നിങ്ങാം ക്കതു് മനസ്സിലാവില്ല, അതു് കണ്ടാലേ മനസ്സിലാവൂ.'

''സംഭാഷണമദ്ധ്യേ ധ്യാനധാരണകളെ ക്കുറിച്ചുള്ള ചര്‍ച്ച വന്നു. സായ്പു് അദ്ദേഹത്തോടു് ചോദിച്ചു: 'മഹാരാജ്, ഞാൻ മായാവതിയിലായിരുന്ന കാലത്തു് യേശുക്രിസ്തുവിൻെറ പടം മുമ്പിൽവെച്ചുകൊണ്ടാണു് ധ്യാനിക്കുക പതിവു്. ഒരു ദിവസം ഞാൻ നോക്കുമ്പോഴുണ്ടു് ആ രൂപം അനങ്ങുന്നു, ജീവനുള്ളതുപോലെ. ആ മൂര്‍ത്തി ഒരു ഭാഗത്തേയ്ക്കു് നടന്നു നീങ്ങി, അപ്പോഴ് അതേസ്ഥാനത്തു് ഗുരുദേവൻെറ രൂപമുണ്ടു് നില്ക്കുന്നു. ആ രൂപവും പതുക്കെ ഒരു വശത്തേയ്ക്കു് നടന്നുനീങ്ങി, അവിടെ അപ്പോഴേയ്ക്കും കാണാറായി ബുദ്ധമൂര്‍ത്തി. ആ രൂപവും നടന്നുമാറി, പിന്നെ കണ്ടതു് സ്വാമിജിയുടെ മൂര്‍ത്തി. അതും പോയി, പിന്നൊരു മൂര്‍ത്തി ഞാൻ കണ്ടു, അതിനു് നീണ്ട താടിയും മററുമുണ്ടു്, പക്ഷെ എനിക്കതാരാണെന്നു് മനസ്സിലായില്ല. ഇതൊക്കെ, മഹാരാജ്, മനസ്സിൻെറ വല്ല വികൃതിത്തരവുമായിരിക്കുമോ അതോ വേറെ വല്ലതുമോ ?'

എല്ലാം കേട്ടു കഴിഞ്ഞപ്പോഴ് ലാട്ടുമഹാരാജ് പറഞ്ഞു: 'മനസ്സിൻെറ വികൃതിത്തരമാവണമെന്തിനാ ? ഇതിങ്ങനെയൊക്കെ നടക്കും. ശരിയാണു് നിങ്ങളുടെ പോക്കു്, ഇങ്ങനെതന്നെ പൊയ്ക്കോളു മുമ്പോട്ടു്, വിട്ടുകളയേണ്ടാ. ഒരു മഹാപുരുഷനെ കാണാൻ ഭാഗ്യമുണ്ടായ ഒരാഴക്കു് മററു് പല മഹാപുരുഷന്മാരേയും കാണാൻ സംഗതി വരും. അദ്ദേഹം (ഗുരുദേവൻ) സാധനാകാലത്തു് വളരെയേറെ മഹാപുരുഷന്മാരേയും, ഋഷിമാരേയും ദേവതകളേയും കാണുക പതിവായിരുന്നു.' അപ്പോഴ് ഡീമെലോ പറഞ്ഞു: 'ചിലപ്പോഴൊക്കെ ഇല്ലെ എന്തൊരു വിഷമമാണെന്നോ, ആരെയാണു് ധ്യാനിക്കേണ്ടതെന്നു് തീരുമാനിക്കാൻ പററാത്തൊരു മട്ടു്.' അപ്പോഴ് മഹാരാജ് പറഞ്ഞു: 'ആരെയാണു് നിങ്ങാംക്കേററവുമധികം ഇഷ്ടം ?' ഡീമെലോ പറഞ്ഞു: 'യേശുവിനേയും ഗുരുമഹാരാജിനേയും – രണ്ടു രൂപങ്ങളേയും എനിക്കൊപ്പമാണു് ഇഷ്ടം.' ലാട്ടുമഹാരാജ് വീണ്ടും ചോദിച്ചു: 'ഇക്കാലം മുഴുവൻ തുടച്ചയായി ഒരിത്തിരിപോലും ഏററക്കുറച്ചിൽ കൂടാതെ ഇഷ്ടം തോന്നിയിട്ടുള്ളതു് ഇവരിൽ ആരോടാണു് ?' ഇതു കേട്ടപ്പോഴ് അദ്ദേഹത്തിൻെറ കുടുംബകഥ മുഴുവൻ പതുക്കെ വര്‍ണ്ണിക്കാൻ തുടങ്ങി. എല്ലാം കേട്ടു കഴിഞ്ഞതിനുശേഷം ലാട്ടുമഹാരാജ് പറഞ്ഞവസാനിപ്പിച്ചു: 'ശരി, ഒരു കാര്യം ചെയ്യൂ; യേശുവിനെതന്നെ മുറുകെ പിടിച്ചോളൂ; അങ്ങേയററത്തെ വിശ്വാസത്തോടുകൂടി അദ്ദേഹത്തെത്തന്നെ ഉപാസിച്ചോളൂ. അതുകൊണ്ടു് നിങ്ങാംക്കു് സര്‍വ്വവും കിട്ടും.' ലാട്ടുമഹാരാജിൻെറ വായിൽ നിന്നു് ഇത്രയും വിശാലമായ ആശയം കേട്ടിട്ടു് ഡീമെലോ പല കാര്യങ്ങളും അദ്ദേഹത്തോടു് തുറന്നുപറയുകയുണ്ടായി.''

---

## ജീവകാലം

ഓ. രാമൻമേനോൻ

മന്നിൽ വന്നു പിറന്ന കണക്കിനു്
പിന്നിലായിയെഴുപതു വത്സരം.
എന്തു ചെയ്യു ഞാനെന്നതോക്കും വിധൗ
ഹന്ത ! വെന്തുരുകുന്നിതെൻ മാനസം.
വീടിനു ബന്ധുമിത്രാദികഠംക്കുമായ്
പാടുപെട്ടതൊട്ടേറയും നിഷ്ഫലം.
നാടകമീയുലകമെന്നോർക്കാതെ
പാടുപെട്ടാൽ ഗതിയിതു നിര്‍ണ്ണയം.
എന്തുകൊണ്ടിങ്ങു വന്നുചേരുന്നു നാം
എന്തുകൊണ്ടീയുലകം വിടുന്നു നാം ?
ചന്തം ചിന്തിതം നിൻ കളിയൊക്കയും.
നന്ദനന്ദന, പാഹി മാം, പാഹി മാം.
കൃഷ്ണ, കൃഷ്ണാ, കൃപാനിധേ, കേശവ !
വൃഷ്ണിവംശശിഖാമണേ പാലയ.
തൃഷ്ണയൊക്കെയകന്നു മമ ഹൃദി
കൃഷ്ണരൂപം തെളിഞ്ഞു വിളങ്ങണം.
സജ്ജനസഹവാസം ലഭിക്കാനും
സൽക്കഥകഠം ശ്രവിച്ചു രസിക്കാനും
ത്വൽപദപ്രേമവാരിയിൽ മുങ്ങാനും
ത്വൽകടാക്ഷമതൊന്നേ കൊതിപ്പു ഞാൻ..

# നാരദസൂത്രം

## സിദ്ധിനാഥാനന്ദസ്വാമി

ശ്രീഹരിയുടെ പുകഠം പാടുന്ന ഭാഗവതകാരൻ ഭഗവാൻെറ പല ലീലകളും വൎണ്ണിക്കുന്നുണ്ടു്. അക്കൂട്ടത്തിൽ അനേകം ഭക്തന്മാരുടേയും ഭക്തന്മാരെ ദ്രോഹിക്കുന്നവരെന്നു് പ്രത്യക്ഷത്തിൽ തോന്നുമെങ്കിലും 'വൈരഭാവേന' ഹരിഭജനം ചെയ്യുന്ന പ്രച്ഛന്നഭക്തന്മാരുടേയും കഥകഠം വരുന്നുണ്ടു്. ഭക്തന്മാരിൽ പ്രഥമഗണനീയൻ പ്രഹ്ലാദനാകുന്നു. പ്രഹ്ലാദൻ നാരദമാമുനിയുടെ ശിഷ്യനാണു്; വ്യാസൻെറ ചിന്താസന്താനവും. നാരദൻതന്നെയാണു് പ്രഹ്ളാദൻെറ കഥ യുധിഷ്ഠിരനെ പറഞ്ഞു കേഠപ്പിക്കുന്നതും. നാരദനിൽക്കൂടി വ്യാസൻ പറയുന്നു:

യസ്മിൻ മഹദ്ഗുണാ രാജൻ ഗൃഹ്യന്തേ കവിഭിർമ്മുഹുഃ
ന തേഽധുനാപിധീയന്തേ യഥാ ഭഗവതീശ്വരേ.
(ഭാഗ. 7. 4. 34)

സൎവ്വേശ്വരൻെറ ഗുണഗണങ്ങഠം എണ്ണിയാലൊടുങ്ങുകയില്ല എന്നു് വ്യാസൻ അടിക്കടി പറയാറുണ്ടു്. അതുപോലെതന്നെ അസംഖ്യങ്ങളാണു് പ്രഹ്ലാദൻേറയും മഹദ്ഗുണങ്ങഠം. കവികഠം പലരും പലവാറു പാടിയിട്ടും ആൎക്കും തൃപ്തി വന്നിട്ടില്ലാത്ത ഒരു ചരിത്രമാണു് പ്രഹ്ലാദൻേറതു്.

യം സാധുഗാഥാസദസി രിപവോഽപി സുരാ നൃപ,
പ്രതിമാനം പ്രകുൎവ്വന്തി കിമുതാന്യേ ഭവാദൃശാഃ.
(ഭാഗ. 7. 4. 35)

സജ്ജനങ്ങളെക്കുറിച്ചുള്ള ചൎച്ച വരുമ്പോഠം അസുരന്മാരുടെ ജന്മശത്രുക്കളായ ദേവന്മാർപോലും ഉത്തമോദാഹരണമായിട്ടെണ്ണുന്നതു് പ്രഹ്ലാദനെയാണു്.

ഒരു നാഠം ബ്രഹ്മാവിൻെറ മാനസപുത്രന്മാരായ സനകാദികഠം ആകാശമാൎഗ്ഗേണ പൊയ്ക്കൊണ്ടിരിക്കെ അവർ വൈകുണ്ഠസമീപമെത്തി. മുത്തച്ഛനെ ഒന്നു കണ്ടു വണങ്ങിപ്പൊയ്ക്കളയാം എന്നു തോന്നി ഉണ്ണികഠംക്കു്. സ്വച്ഛന്ദഗതികളായ അവർ അകത്തേയ്ക്കു കടക്കാൻ ഒരുമ്പെട്ടു. വേത്രധാരികളായ ദ്വാരപാലന്മാർ ദിഗംബരന്മാരായ ഇവരെ കണ്ടു ശിശുക്കളെന്നു കരുതി തടഞ്ഞു. മുനിമാൎക്കു കോപം വന്നു, ശപിച്ചു:

അശപൻ കുപിതാ ഏവം യുവാം വാസം ന ചാൎഹഥഃ
രജസ്തമോഭ്യാം രഹിതേ പാദമൂലേ മധുദ്വിഷഃ
പാപിഷ്ഠാമാസുരീം യോനിം ബാലിശൌ യാതമാശ്വതഃ.
(ഭാഗ. 7. 1. 37)

'ശുദ്ധസത്വസ്വരൂപിയായ വൈകുണ്ഠനാഥൻെറ പാദമൂലത്തിൽ വസിക്കാൻ വിഷമസ്വഭാവന്മാരായ നിങ്ങഠംക്കൎഹതയില്ല. അതുകൊണ്ടു് നിങ്ങഠം അസുരന്മാരായിപ്പോകട്ടെ.' ശപിച്ചുകഴിഞ്ഞപ്പോഠം സനകാദികഠംക്കു് അല്പം കടന്നുപോയി എന്നു തോന്നി. ഭഗവാനെഴുന്നള്ളി പാൎഷദന്മാരെ ആശ്വസിപ്പിച്ചു. 'നിങ്ങഠം പേടിക്കണ്ട; ബ്രഹ്മശാപം തടുക്കാനെനിക്കു് കഴിയുമെങ്കിലും ഞാനതു ചെയ്യുന്നില്ല.' എന്നരുളി, മൂന്നു ജന്മംകൊണ്ടു് അവൎക്കു വീണ്ടും വൈകുണ്ഠവാസം ലഭിക്കും എന്നു് ഉറപ്പുകൊടുത്തു പറഞ്ഞയച്ചു.

ഏതത് പുരൈവ നിൎദിഷ്ടം രമയാ ക്രുദ്ധയാ യദാ
പുരാപവാരിതാ ദ്വാരി വിശന്തീ മയ്യുപാരതേ.
(ഭാഗ. 3. 16. 30)

പണ്ടൊരിക്കൽ മഹാവിഷ്ണു പള്ളിക്കുറിപ്പുകൊണ്ടിരിക്കെ, ലക്ഷ്മി അകത്തു കടക്കാൻ വന്നപ്പോഠം അവർ തടഞ്ഞു; അന്നു് ലക്ഷ്മീദേവി മനസ്സിൽ കണ്ടതാണു് ഇവൎക്കീ ദുൎഗ്ഗതി.

വൈകുണ്ഠമെന്നാൽ പുനരാവൃത്തിരഹിതമായ സ്ഥാനം എന്നാണൎത്ഥം. അവിടെ എത്തിയാലും പിന്നെയും പതനമോ ? അവരെ ശപിക്കാൻ സനകാദികഠം പറഞ്ഞ കാരണം അവൎക്കു് വിഷമബുദ്ധി – സമദൃഷ്ടിയില്ലായ്മ – ഉണ്ടു്, അതാണെന്നാകുന്നു. സമബുദ്ധിയില്ലായ്മ സനകാദികളേയും ബാധിച്ചുവല്ലോ ഇവിടെ. ദ്വാസ്ഥന്മാരുടെ കൎത്തവ്യം സ്വാമിയെ കാത്തു രക്ഷിക്കുകയാണു്. അവർ അവരുടെ സ്വധൎമ്മം

നിർവ്വഹിച്ചതേ ഉള്ളൂ; സനകാദികളുടെ മഹിമ അറിയാൻ കഴിഞ്ഞില്ല എന്നു വേണമെങ്കിൽ അവരെ കുററപ്പെടുത്താം. സർവ്വജ്ഞന്മാരായ സനകാദികൾക്കു് കോപം വരാനും അവർ ശപിക്കാനും എന്താണു് കാരണം ? ലക്ഷ്മിയുടെ കോപമാണതിനു കാരണം എന്നു് വിഷ്ണുഭഗവാൻതന്നെ പറയുന്നുണ്ടു്. വിപ്രശാപം തടുക്കാൻ തനിക്കാവുമെങ്കിലും താനതിപ്പോൾ ചെയ്യുകയില്ല എന്നും അദ്ദേഹം പറയുകയുണ്ടായി. എന്താണതിനു കാരണം ?

ഭേദബുദ്ധി നിശ്ശേഷം നീങ്ങാത്തിടത്തോളം കാലം, വൈകുണ്ഠത്തിൽ പോയാലും, സാലോക്യവും സാമീപ്യവും സാരൂപ്യവും ലഭിച്ചാലും, ഭയം നിശ്ശേഷം നീങ്ങുകയില്ല. ഭക്തനെന്നും ഭഗവാനെന്നും ഉള്ള ഭേദം വൈകുണ്ഠത്തിലുമുണ്ടു്. 'ഉദരമന്തരം കുരുതേ അഥ തസ്യ ഭയം ഭവതി.' അല്പമെങ്കിലും ഭേദബുദ്ധിയുണ്ടെങ്കിൽ ഭയം വിട്ടുപോവുകയില്ല എന്നു് ഉപനിഷത്തു് പറയുന്നു. ഭേദബുദ്ധി പോയാൽ, സായുജ്യം കിട്ടിയാൽ, പിന്നെ പോക്കുമില്ല വരവുമില്ല, ഭയവുമില്ല.

ഭൃത്യന്മാരുടെ കൃത്യനിർവ്വഹണത്തിൽ അവർക്കേർപ്പെട്ട ഈ ദണ്ഡം എന്തുകൊണ്ടു് ഭഗവാൻ തടഞ്ഞില്ല ? ഭഗവദിച്ഛ എന്നേ അതിനുത്തരമുള്ളൂ. യോഗനിദ്രയാരംഭിച്ചിട്ടു കുറെയേറെയായി. ഇനിയൊരു ചെറിയ ലീല വേണം എന്നു് ഭഗവാനു തോന്നിയിരിക്കണം. അതിനൊരു ചെറിയ കാരണവും ഉണ്ടായിരിക്കാം.

ഭഗവാന്റെ പ്രിയഭക്തനായ നാരദൻ ഭഗവദ്ഭക്തിയേക്കുറിച്ചു് ഒരു ശാസ്ത്രമെഴുതി. എഴുതിയെഴുതി വന്നപ്പോൾ, അന്നുവരെയുള്ള ഭക്തന്മാരാരും ആ വർണ്ണനയനുസരിച്ചു് ഉത്തമഭക്തന്മാരാകാൻ അർഹരല്ല. നാരദൻ പറഞ്ഞു: 'സാ തസ്മിൻ പരമപ്രേമരൂപാ.' ഈശ്വരനോടുള്ള പരമപ്രേമമാണു് ഭക്തി. 'യല്ലബ്ധ്വാ പുമാൻ സിദ്ധോ ഭവതി, അമൃതോ ഭവതി, തൃപ്തോ ഭവതി.' ഭക്തിയുണ്ടായാൽ പിന്നൊന്നും വേണ്ടതില്ല; അവൻ തൃപ്തനാകുന്നു; അമരനായു് ത്തീരുന്നു. അതു സ്വയംഫലരൂപമാകുന്നു. അതിനുള്ള ഉപായം: 'ലോകേഽപി ഭഗവദ്ഗുണശ്രവണകീർത്തനാത്.' ഓരോ ലോകകാര്യങ്ങളിൽ ഏർപ്പെട്ടിരിക്കുന്നവർക്കും ഭഗവാന്റെ ഗുണഗണങ്ങൾ കേൾക്കുന്നതുകൊണ്ടും കീർത്തിക്കുന്നതുകൊണ്ടും ഭക്തിയുണ്ടാകും. 'മുഖ്യതസ്തു മഹത്കൃപയൈവ ഭഗവത്കൃപാലേശാദ്വാ.' ഭക്തിയ്ക്കു മുഖ്യോപായം മഹത്തുക്കളുടെ കൃപയോ, ഭഗവത്കൃപയോ ആണു്. 'കണ്ഠാവരോധരോമാഞ്ചാശ്രുഭിഃ പരസ്പരം ലപമാനാഃ പാവയന്തി കുലാനി പൃഥിവീം ച.' പ്രേമസ്വരൂപിയായ ഭഗവാന്റെ മഹിമകൾ ഭക്തന്മാർ ഒരുമിച്ചിരുന്നു പാടുമ്പോൾ അവരുടെ തൊണ്ടയിടറുന്നു, മെയ്യു് പുളകംകൊള്ളുന്നു; ആനന്ദബാഷ്പം പൊഴിയുന്നു. അവർ കുലത്തേയും ഉലകത്തേയും പാവനമാക്കുന്നു. 'സർവ്വദാ സർവ്വഭാവേന നിശ്ചിന്തൈഃ ഭഗവാനേവ ഭജനീയഃ.' നിരന്തരം ഭഗവച്ചിന്തതന്നെ ചെയ്യണം.

ശാസ്ത്രമെല്ലാമെഴുതി പൂർവ്വന്മാരായ ഭക്തന്മാരേക്കുറിച്ചു് ആലോചിച്ചു. 'കുമാര, വ്യാസ, ശുക, ശാണ്ഡില്യ, ഗർഗ, വിഷ്ണു, കൗണ്ഡിന്യ, ശേഷോ ദ്ധവാ രുണി, ബലി, ഹനുമദ് വിഭീഷണാദയോ ഭക്ത്യാചാര്യാഃ.' ഇവരാരും തന്റെ നിർവ്വചനമനുസരിച്ചുള്ള ഉത്തമഭക്തന്മാരാണെന്നു പറഞ്ഞുകൂടാ. നാരദനുണ്ടാക്കിയ ഭക്തന്മാരുടെ ഈ പട്ടികയിൽ പ്രഹ്ളാദന്റെ പേർ ഇല്ലെന്നുള്ളതും പ്രത്യേകം ശ്രദ്ധേയമാണു്. അവരിലാരെങ്കിലും ഉത്തമഭക്തരായിരുന്നെങ്കിൽത്തന്നെ ആ ഭക്തി പരീക്ഷിക്കാനും പരിശോധിക്കാനും സന്ദർഭം ഉണ്ടായിട്ടില്ല. ഇനിയെന്തു വഴി ? ഭഗവാനോടുതന്നെ പറയുക. നാരദനു ഭഗവാനോടു പറയുവാനൊട്ടു പ്രയാസവുമില്ല; കാരണം, 'ആഹൂത ഇവ മേ ശീഘ്രം ദർശനം യാതി ചേതസി.' ഒന്നു മെല്ലെ വിളിക്കുകയേ വേണ്ടു, ഭഗവാൻ ഹൃത്കമലത്തിൽ വിളങ്ങും. തന്റെ കാര്യം അറിയിച്ചു. ഭഗവാനും ആ ഭക്തനും കൂടി ഒരു ഉത്തമഭക്തനെ ലോകത്തിനു സമ്മാനിക്കാൻ തീർച്ചയാക്കി. ഭഗവാനതിന്റെ കളമൊരുക്കാൻ വേണ്ടിയാവണം ജയവിജയന്മാരെ അസുരകുലത്തിലേയ്ക്കയച്ചതു്.

ജയവിജയന്മാർ ദിതിയുടെ പുത്രന്മാരായി ഹിരണ്യകശിപുവും ഹിരണ്യാക്ഷനുമായി വന്നു പിറന്നു. ദൈത്യന്മാരും ദാനവന്മാരും അവരെ കുമ്പിട്ടിരുന്നു. ഹിരണ്യകശിപു — കശിപു

വെന്നാൽ ആഹാരം, വേഷഭൂഷ, കിടക്ക എന്നൊക്കെ അർത്ഥമുണ്ടു്; ഹിരണ്യമെന്നാൽ സ്വർണ്ണവും. ജ്യേഷ്ഠനു് സ്വർണ്ണം സമ്പാദിക്കുകയും വേണം, അതുവഴിയുള്ള ഭോഗങ്ങൾ അനുഭവിക്കുകയും വേണം. അനിയനോ ? അക്ഷമെന്നാൽ ഇന്ദ്രിയം; അവന്റെ നോട്ടമെല്ലാം എങ്ങനെയാണു് സ്വർണ്ണം സമ്പാദിക്കേണ്ടതു് എന്നാണു്. അങ്ങനെ ഈ അണ്ണൻതമ്പിമാർ കാമലോഭങ്ങളുടെ പ്രതിനിധികളാകുന്നു.

പണ്ടു പ്രളയജലത്തിൽ താണുപോയ ഭൂമിയെ ഭഗവാൻ സൂകരരൂപമെടുത്തു് ഉയർത്തിക്കൊണ്ടുവരവേ ഹിരണ്യാക്ഷൻ ചെന്നെതിർത്തു. കൊടിയ പോരിനുശേഷം അവൻ കൊല്ലപ്പെട്ടു. അണ്ണനു് അരിശം മുഴുത്തു. വിഷ്ണുവിന്റെ ആരാധകന്മാരായ അന്തണരെയും സജ്ജനങ്ങളെയുമെല്ലാം കൊല്ലാൻ അവൻ കല്പന കൊടുത്തു. ദേവന്മാരൊക്കെ ഓടിയൊളിച്ചു.

ഹിരണ്യകശിപു അജയ്യനും അമരനുമാകാൻ വേണ്ട ശക്തി നേടുന്നതിന്നു് മന്ദരപർവ്വതത്തിൽ പോയി തീവ്രതപസ്സുചെയ്തു. പ്രസന്നനായ ബ്രഹ്മാവിൽനിന്നും വേണ്ടുന്ന വരം മേടിച്ചു. വരബലോജ്ജിതനായ അവൻ ത്രിലോകങ്ങളേയും പീഡിപ്പിക്കാൻ തുടങ്ങി. പൊറുതിമുട്ടിയ ദേവന്മാർ വൈകുണ്ഠനാഥനെ സങ്കടമുണർത്തിച്ചു. പോംവഴി ഉണ്ടാക്കാമെന്നു പറഞ്ഞു് അദ്ദേഹം അവരെ ആശ്വസിപ്പിച്ചു.

ഹിരണ്യകശിപുവിനു് നാലു പുത്രന്മാരുണ്ടായി, പ്രഹ്ലാദൻ, അനുഹ്ലാദൻ, സംഹ്ലാദൻ, ഹ്ലാദൻ എന്നിങ്ങനെ. അവരിൽ ഗുണംകൊണ്ടും പ്രായംകൊണ്ടും ശ്രേഷ്ഠൻ പ്രഹ്ലാദനാണു്.

ഗുണൈരലമസംഖ്യേയൈർ –
മാഹാത്മ്യം തസ്യ സൂച്യതേ
വാസുദേവേ ഭഗവതി
യസ്യ നൈസർഗ്ഗികീ രതിഃ.
ന്യസ്തക്രീഡനകോ ബാലോ
ജഡവത് തന്മനസ്തയാ
കൃഷ്ണഗ്രഹഗൃഹീതാത്മാ
ന വേദ ജഗദീദൃശം.
ആസീനഃ പര്യടന്നശ്നൻ –
ശയാനഃ പ്രപിബൻ ബ്രുവൻ
നാനുസന്ധത്ത ഏതാനി
ഗോവിന്ദപരിരംഭിതഃ.
ക്വചിദ് രുദതി വൈകുണ്ഠ –
ചിന്താശബളചേതനഃ
ക്വചിദ്ധസതി തച്ചിന്താ –
ഹ്ളാദ ഉദ്ഗായതി ക്വചിത്.
നദതി ക്വചിദുത്കണ്ഠോ
വിലജ്ജോ നൃത്യതി ക്വചിത്
ക്വചിത് തദ്ഭാവനായുക്ത –
സ്തന്മയോഽനുചകാര ഹ.
ക്വചിദുത്പുളകസ്തൂഷ്ണീ –
മാസ്തേ സംസ്പർശനിർവൃതഃ
അസ്പന്ദപ്രണയാനന്ദ –
സലിലാമീലിതേക്ഷണഃ.

(ഭാഗ. 7. 4. 36–41)

നാരദൻ മുഖേന വ്യാസൻ പറയുന്നു: ''പ്രഹ്ലാദന്റെ ഗുണഗണങ്ങൾക്കു കണക്കും കൈയ്യുമില്ല. അവയിലല്പം സൂചിപ്പിക്കാൻ മാത്രമേ സാധിക്കുകയുള്ളു. പ്രഹ്ലാദകുമാരനു് ഭഗവദ്ഭക്തി ജന്മസിദ്ധമാകുന്നു. ഇതരബാലന്മാരെപ്പോലെ കുട്ടിക്കളികളൊന്നുമില്ല. കണ്ണനേയും നിനച്ചു് കണ്ണുമടച്ചു് മരംപോലെ അനങ്ങാതെയിരിക്കും. അവന്റെ മനസ്സിനെ കൃഷ്ണനാകുന്ന ഒരു ഭൂതം കയറി ബാധിച്ചിരിക്കുന്നു. ഇക്കാണുന്ന പ്രപഞ്ചമൊന്നും അവൻ കാണുന്നില്ല. കണ്ണനവനെ മാറോടണച്ചു് പൊത്തിപ്പിടിച്ചിരിക്കുകയാണു്. ഇരിക്കുമ്പോഴും നടക്കുമ്പോഴും ഉണ്ണുമ്പോഴും ഉറങ്ങുമ്പോഴും പുറമെയുള്ള ഇതൊന്നുമറിയുന്നില്ല. അരനിമിഷം കണ്ണനെ വിസ്മരിച്ചു പോയാൽ വ്യാകുലനായി 'ശ്രീഹരേ' എന്നു വിളിച്ചു് ഉച്ചത്തിൽ കരയുകയായി. അപ്പോഴേയ്ക്കും കണ്ണൻ ഓടിയെത്തും; പ്രഹ്ലാദൻ ആനന്ദംകൊണ്ടു പൊട്ടിച്ചിരിക്കും. കൃഷ്ണാനന്ദ മുകുന്ദമുരാരേ രാഘവ മാധവ ഗോവിന്ദ' എന്നിങ്ങനെ ആനന്ദഗാനം പൊഴിക്കും. ആനന്ദം അടക്കാനാവാതെ ആർത്തുവിളിക്കും. ആനന്ദംകൊണ്ടു് തുള്ളിച്ചാടും. തന്മയനായിട്ടു് ഹിരണ്യാക്ഷവധം മുതലായ ഭഗവല്ലീലകൾ അനുകരിക്കും. പിന്നെ ചിലപ്പോൾ ഭഗവാന്റെ പരിരംഭണംകൊണ്ടു് നിർവൃതിയാന്നു് പുളകം പൂണ്ടു് തെല്ലടഞ്ഞ മിഴികളിൽനിന്നു് ആനന്ദവാരിയും പൊഴിച്ചുകൊണ്ടു് അനങ്ങാതെ മിണ്ടാതെ ഇരിക്കും.''

പ്രഹ്ലാദനു് ഈ വാസന എങ്ങനെയുണ്ടായി ? ഈ ചോദ്യം പ്രഹ്ലാദന്റെ കൂട്ടുകാർ ചോദിക്കുകയുണ്ടായി. അതിനു് പ്രഹ്ലാദൻ നല്കിയ ഉത്തരമിതാണു്: ''ഞങ്ങളുടെ താതൻ തപസ്സിനായി മന്ദരപർവ്വതത്തിലേയ്ക്കു പോയ

തക്കം നോക്കി ദേവന്മാർ പെരുമ്പടയുമായി വന്നു ദൈത്യന്മാരെ തോല്പിച്ചോടിച്ചു: എല്ലാവരും പ്രാണനും കൊണ്ടോടി. ദേവന്മാർ വന്നു സർവ്വവും കൊള്ളയടിച്ചു. ഇന്ദ്രൻ വന്നു രാജമഹിഷിയായ എന്റെ അമ്മയെ പിടിച്ചു് വലിച്ചിഴച്ചു കൊണ്ടുപോയി. ഉടയവരും ഉററവരും ആരുമില്ലാതെ അമ്മ വാവിട്ടു നിലവിളിച്ചു. അപ്പോൾ നാരദമഹർഷി യാദൃച്ഛികമായി ആ വഴിക്കു വന്നു. അമ്മയെ വേഗം വിടാൻ ദേവർഷി ആവശ്യപ്പെട്ടു. 'ഇവളുടെ വയററിൽ ആ അരക്കന്റെ വിത്തുണ്ടു്. ഇവൾ പ്രസവിച്ചു കഴിഞ്ഞാൽ ആ കുട്ടിയെ കൊല്ലണം. അതുകൊണ്ടു് പ്രസവം കഴിഞ്ഞിട്ടു വിട്ടയയ്ക്കാം.' എന്നായി ദേവേന്ദ്രൻ. 'ഇല്ലില്ല, ഇവളുടെ അകത്തുള്ള കുട്ടിയെ കൊല്ലാൻ അങ്ങേയ്ക്കാവില്ല. അവൻ മഹാഭാഗവതനാണു്. അതുകൊണ്ടു് ഇവളെ വേഗം വിടൂ.' ദേവർഷിയുടെ വാക്കിനെ മാനിച്ചു് ദേവേന്ദ്രൻ അമ്മയെ വിട്ടു. അനന്തരം മഹർഷി അമ്മയെ ആശ്രമത്തിൽ കൂട്ടിക്കൊണ്ടുപോയി താമസിപ്പിച്ചു. 'നിന്റെ ഭർത്താവു മടങ്ങിവരുംവരെ നിർഭയം ഇവിടെ താമസിച്ചുകൊള്ളുക.' എന്നു പറഞ്ഞു് അമ്മയെ സമാധാനിപ്പിച്ചു. സ്വഗർഭത്തിന്റെ ക്ഷേമത്തിനും മഹർഷിയുടെ അനുഗ്രഹത്തിനുമായി അമ്മ പരമഭക്തിയോടെ മഹർഷിയെ ശുശ്രൂഷിച്ചു. കാരുണികനായ ദേവർഷി അമ്മയ്ക്കു് ഭഗവദ്ഭക്തിയും ആത്മജ്ഞാനവും ഉപദേശിച്ചു. അന്നു് അമ്മയുടെ വയററിൽ കിടന്ന എന്നെയുംകൂടി കരുതിയാണു് മഹർഷി സദ്ധർമ്മങ്ങൾ ഉപദേശിച്ചതു്. കാലം വളരെ കഴിഞ്ഞതുകൊണ്ടു് അമ്മ അതു മിക്കതും മറന്നുപോയി. മഹർഷിയുടെ അനുഗ്രഹം മൂലം എനിക്കതെല്ലാം ഓർമ്മയുണ്ടു്.''

സാധാരണയായി നാരദമഹർഷി ഒരിടത്തു് അധികസമയം ഇരിക്കാറില്ല. ദക്ഷപുത്രന്മാരെ സന്ന്യസിപ്പിച്ചതിൽ കോപമാന്ന ദക്ഷൻ ശപിച്ചു:

തന്തുകൃന്തന യന്നസ്ത്വമഭദ്രമചരഃ പുനഃ
തസ്മാല്ലോകേഷു തേ മൂഢ ന ഭവേദ് ഭ്രമതഃ പദം.
(ഭാഗ. 6. 5. 43)

'കുലനാശകനായ നിനക്കു് ഇരിക്കപ്പൊറുതി ഇല്ലാതെ പോകട്ടെ.' ഇതുകൂടാതെ വേറെ ഒരു ശാപവും നാരദനേററിട്ടുണ്ടു്. ദുർഭഗയെന്നു പേരായ കാലപുത്രി പലയിടത്തും വരനെ തേടി നടന്നു് നിരാശയായിരിക്കുമ്പോൾ നാരദനെ കണ്ടു. കാമമോഹിതയായ അവൾ ബ്രഹ്മപുത്രനായ നാരദനെ പതിയായ്‌വരിച്ചു. മാമുനി നിരസിച്ചു. അവൾ ശപിച്ചു: 'സ്ഥാതും മർഹസി നൈകത്ര മദ്യാച്ഞാവിമുഖോ മുനേ.' (ഭാഗ. 4. 27. 22.) 'എന്റെ അപേക്ഷ നിരസിക്കുക കാരണം അങ്ങേയ്ക്കു് എങ്ങും തങ്ങാനിടവരാതെ പോകട്ടെ.' നാരദൻ ഭഗവത്കാര്യങ്ങൾ ലോകത്തിൽ പ്രചരിപ്പിക്കാൻ ഇതൊരു സൗകര്യമാകുമല്ലോ എന്നു കരുതി അതു സ്വാഗതം ചെയ്തു. അദ്ദേഹത്തിനു വേണമെങ്കിൽ ഈ ശാപത്തെ വിഫലമാക്കിച്ചെയ്യാൻ കഴിയുമായിരുന്നു. ഒന്നു രണ്ടു തവണ അതു നീക്കിനിർത്തുകയുമുണ്ടായി. അതിലൊരു സന്ദർഭം, ശ്രീകൃഷ്ണഭഗവാന്റെ സ്വർഗ്ഗാരോഹണത്തിനു മുമ്പു് ദ്വാരകയിലാണു്. 'അവാത്സീന്നാരദോഽഭീക്ഷ്ണം കൃഷ്ണദർശനലാലസഃ.' (ഭാഗ. 11. 2.1) ഭഗവാനെ കാണാനുള്ള ആകാംക്ഷകൊണ്ടു് ദ്വാരകയിൽ കുറെക്കാലം തുടരെ പാർത്തു. ഭഗവത്സന്നിധിയിൽ അല്പന്മാരുടെ ശാപത്തിനു് വിലയില്ലതാനും. പിന്നെയൊരു സന്ദർഭം പ്രഹ്ലാദന്റെ അമ്മ കയാധുവിനെ കാത്തുരക്ഷിച്ചപ്പോളാണു്. ഹിരണ്യകശിപു നൂറു ദിവ്യസംവത്സരം തപസ്സുചെയ്തശേഷമാണു മടങ്ങിയെത്തിയതു്. ഭർത്താവു മടങ്ങി വരുന്നതുവരെ പ്രസവിക്കരുതെന്നായിരുന്നു കയാധുവിന്റെ ആഗ്രഹവും. ഇച്ഛാപ്രസൂതി നാരദന്റെ അനുഗ്രഹംകൊണ്ടു് കയാധുവിനു ലഭിച്ചു. നാരദൻ വളരെക്കാലം കയാധുവിനും ഉള്ളിൽക്കിടന്ന ശിശുവിനും ഭാഗവതധർമ്മം ഉപദേശിച്ചു. ഗർഭിണികളുടെ മനസ്സു് ഈശ്വരചിന്തയിൽ വ്യാപൃതമായാൽ സന്താനങ്ങൾക്കു സദ്വാസനകൾ ഉണ്ടാകും എന്നു് പ്രഹ്ളാദന്റെ ചരിത്രത്തിൽനിന്നും കാണാവുന്നതാണു്.

ദേവേന്ദ്രനോടു് നാരദൻതന്നെ പറഞ്ഞു കയാധുവിന്റെ ഉള്ളിൽക്കിടക്കുന്ന ശിശു, പരമഭാഗവതനാണു് എന്നു്. നാരദഭക്തിസൂത്രത്തിൽ മഹർഷി ഭക്തിസാധന പറയുന്ന കൂട്ടത്തിൽ പറഞ്ഞു, 'മുഖ്യതസ്തു മഹത്കൃപയൈവ, ഭഗവത്കൃപാലേശാദ് വാ.' 'മുഖ്യമായും വേണ്ടതു് മഹത്കൃപയാണു്; ഭഗവത്കൃപ അല്പം

കിട്ടിയാലും മതി,' എന്നു്. ഭഗവത്കൃപ അല്പം കിട്ടുന്നതിനുപോലും മഹത്കൃപയാണു് ഉപായം. ഇവിടെയിതാ ശ്രീഭഗവാൻ നാരദനു്, ഭഗവത്കൃപ വേണ്ടുവോളമുള്ള ഒരു ഭാഗവതനെ കൊടുത്തിരിക്കുന്നു. എന്തിനു് ? നാരദനു് തന്റെ ശാസ്ത്രം ഉപയോഗിക്കാനും, അതിന്റെ സത്യത തെളിയിക്കാനും; അങ്ങനെ ആ അസുരകുമാരനെ അനുഗ്രഹിച്ചു് നാരദപ്രോക്തമായ പരമപ്രേമത്തിന്റെ ഒരു മകുടോദാഹരണത്തെ വാർത്തെടുക്കാനും. അതുകൊണ്ടു്, തന്റെ ശാസ്ത്രത്തിനു് വ്യാഖ്യാനരൂപമായി ഒരു ഭക്തോത്തംസത്തെ വാർത്തെടുക്കാനാണു് നാരദമഹർഷി, തനിക്കേറ്റ ശാപങ്ങളെ അവഗണിച്ചു് ദീർഘകാലം ഒരിടത്തു് താമസമാക്കിയതു്.

നാസ്തി തേഷു ജാതിവിദ്യാരൂപകുലധനക്രിയാദിഭേദഃ.
(നാ. സൂ. 73)

ഭക്തന്മാർ ഇന്ന ജാതിയിലോ കുലത്തിലോ മാത്രമേ പിറക്കുകയുള്ളു എന്നോ, വിദ്യയോ, രൂപമോ, കുലമാഹാത്മ്യമോ, ധനമോ, ജോലിയോ ഉണ്ടെങ്കിലേ ഭക്തിയുണ്ടാകൂ എന്നോ യാതൊരു നിയമവുമില്ല,എന്നു് നാരദമാമുനിയരുളി. അതു ശരിയാണെന്നു് തെളിയിക്കാൻ വേണ്ടിയല്ലേ ദൈത്യാധിപനായ ഹിരണ്യകശിപുവിന്റെ പുത്രനെ ഭാഗവതദീക്ഷയ്ക്കായി നാരദൻ തെരഞ്ഞെടുത്തതു് ? ഗുരു ഉപദേശിച്ച പാഠം സ്മരിച്ചുകൊണ്ടു് പ്രഹ്ളാദൻ നരസിംഹമൂർത്തിയെ സ്മരിക്കുന്ന അവസരത്തിൽ പറയുന്നു:

വിപ്രാദ് ദ്വിഷഡ്ഗുണയുതാദരവിന്ദനാഭ-
പാദാരവിന്ദവിമുഖാത് ശ്വപചം വരിഷ്ഠം
മന്യേ, തദർപ്പിതമനോവചനേഹിതാർഥ-
പ്രാണം, പുനാതി സ കുലം ന തു ഭൂരിമാനഃ.
(ഭാഗ.7.9.10.)

'ധനാഭിജനരൂപതപഃ, ശ്രുതൗജസ്തേജഃ പ്രഭാവ, ബല, പൗരുഷ ബുദ്ധി, യോഗ'ങ്ങളാകുന്ന ഗുണങ്ങളെല്ലാം തികഞ്ഞവനെങ്കിലും ശ്രീപദ്മനാഭന്റെ പാദാരവിന്ദങ്ങളിൽ ഭക്തിയില്ലാത്ത ഒരു വിപ്രനേക്കാൾ, തന്റെ മനസ്സും വാക്കും പ്രവൃത്തിയും ധനവും ജീവനും ഭഗവാനിലർപ്പിച്ച ശ്വപചനാണു് ശ്രേഷ്ഠനെന്നു ഞാൻ കരുതുന്നു. ആ ശ്വപചൻ കുലത്തെ ഉദ്ധരിക്കുന്നു; അഹങ്കാരിയായ വിപ്രൻ കുലത്തെ കെടുത്തുന്നു.'

ഹിരണ്യകശിപു പുത്രനെ വിദ്യാഭ്യാസത്തിനായി ഗുരുകുലത്തിലാക്കി. ശുക്രപുത്രന്മാരായ ശണ്ഡാമർക്കന്മാരാണു് രാജകുമാരന്മാരുടെ ആചാര്യന്മാർ. ഇതരദൈത്യബാലന്മാരോടൊരുമിച്ചു് പ്രഹ്ളാദനും ആചാര്യൻ ചൊല്ലിക്കൊടുത്തതു കേട്ടു പഠിച്ചു. പക്ഷേ അതൊന്നും ശരിയാണെന്നു് പ്രഹ്ളാദനു് ഒട്ടും തോന്നിയില്ല. 'ന സാധു മനസാ മേനേ സ്വപരാസദ്ഗ്രഹാശ്രയം' (ഭാഗ. 7.5.3.) കാരണം, അവർ പഠിപ്പിച്ചതൊക്കെ, രാജനീതിയും ദണ്ഡനീതിയും സാമദാനഭേദദണ്ഡങ്ങളുമെല്ലാം, സ്വാർഥപ്രതിഷ്ഠിതമായിരുന്നു.

ഒരു ദിവസം ഹിരണ്യകശിപു മകനെ മടിയിലെടുത്തു് വെച്ചുകൊണ്ടു്, 'പപ്രച്ഛ കഥ്യതാം വത്സ, മന്യതേ സാധു യദ് ഭവാൻ' (ഭാഗ. 7.5.4.) ചോദിച്ചു: 'കുഞ്ഞേ നിനക്കു് നല്ലതെന്നു തോന്നുന്നതു് എന്തെങ്കിലുമൊന്നു പറയൂ, കേൾക്കട്ടെ.' പ്രഹ്ളാദൻ പറഞ്ഞു:

തത് സാധുമന്യേഽസുരവര്യ ദേഹിനാം
സദാ സമുദ്വിഗ്നധിയാമസദ്ഗ്രഹാത്
ഹിത്വാത്മപാതം ഗൃഹമന്ധകൂപം
വനം ഗതോ യദ്ധരിമാശ്രയേത. (ഭാഗ.7.5.5.)

'താനെന്നും തന്റേതെന്നുമുള്ള തെററായ വിചാരംമൂലം ഏതു നേരവും പേടിച്ചു വിറച്ചുകൊണ്ടിരിക്കുന്ന മനുഷ്യനു് ശ്രേയസ്കരമായിട്ടെനിക്കു തോന്നുന്നതു്, അല്ലയോ അച്ഛാ, ഇതാണു്: അതായതു്, ആത്മാവിനെ നശിപ്പിക്കാനിടയാക്കുന്ന വീടെന്നു പറയുന്ന പൊട്ടക്കിണറിനെ വിട്ടു കാട്ടിൽ പോയി ശ്രീഹരിയെ ഭജിക്കുകയെന്നതു്; അതാണു് വേണ്ടതു്.'

സ്വശത്രുവായ വിഷ്ണുവിനെ പുത്രൻ വാഴ്ത്തുന്നതു കേട്ടു് അരക്കൻ ആചാര്യന്മാരെ ശകാരിച്ചു. വേഷംമാറി നടക്കുന്ന വിഷ്ണുപക്ഷീയരായ ദ്വിജന്മാരുടെ ദുരുപദേശങ്ങളൊന്നും കുട്ടി കേൾക്കാനിടവരാതെ ഭദ്രമായി കാത്തുകൊള്ളണം എന്നൊരു താക്കീതും കൊടുത്തു മകനെ ഗുരുകുലത്തിലേയ്ക്കയച്ചു. ആചാര്യന്മാർ പ്രഹ്ളാദനെ ഗൃഹത്തിൽ കൊണ്ടുപോയി അനുനയത്തോടെ ചോദിച്ചു. 'വത്സ, പ്രഹ്ളാദ, നീ നല്ല കുട്ടിയല്ലേ, നേരു പറയണം. കുട്ടികൾക്കുണ്ടാവാനിടയില്ലാത്ത ഈ ബുദ്ധി നിനക്കെവിടുന്നു കിട്ടി? നിന്റെ ബുദ്ധി സ്വതേതന്നെ ഇങ്ങനെ തലതിരിഞ്ഞതോ, അതോ വേറാരെങ്കിലും പറഞ്ഞു തിരിച്ചതോ ?'

മായാമോഹിതബുദ്ധികളും രാഗദ്വേഷയുക്തരുമായ അവരോട് ഉള്ളതു പറഞ്ഞാലും അവക്കു മനസ്സിലാവുകയില്ല എന്നു് നിശ്ചയമുണ്ടായിരുന്നിട്ടും പ്രഹ്ലാദൻ ഇങ്ങനെ പറഞ്ഞു: 'യഥാ ഭ്രാമ്യതയോ ബ്രഹ്മൻ സ്വയമാകർഷസന്നിധൗ, തഥാ മേ ഭിദ്യതേ ചേതശ്ചക്രപാണേർയദൃച്ഛയാ.' (ഭാഗ. 7.5.14.)

'അല്ലയോ ബ്രാഹ്മണ, എപ്രകാരം ഇരുമ്പുശകലം കാന്തത്തിനടുത്തേയ്ക്കു സ്വയം പാഞ്ഞുചെല്ലുന്നുവോ, അതു മാതിരി എന്റെ ചിത്തം, സ്വയമേവ ചക്രായുധന്റെ ചേവടികളിലേയ്ക്കു പാഞ്ഞു പോകുന്നു.'

ഇതു കേട്ട ആചാര്യന്മാർ കണ്ണുരുട്ടിയും വടിയോങ്ങിയും പ്രഹ്ലാദനെ പേടിപ്പിക്കാൻ നോക്കി. രാജകുമാരന്മാർ അറിഞ്ഞിരിക്കേണ്ട നീതികളും ഉപായങ്ങളുമെല്ലാം പഠിപ്പിച്ചു. എന്നിട്ടു് അച്ഛന്റെ അടുക്കൽ കൊണ്ടുപോയി. പ്രഹ്ലാദൻ പിതാവിന്റെ അടി പണിഞ്ഞു. അച്ഛൻ മകനെ ആശീർവദിച്ചു് പിടിച്ചെഴുന്നേൽപ്പിച്ചു് നിറുകയിൽ മുകർന്നു് ആനന്ദബാഷ്പംകൊണ്ടു് മകനെ അഭിഷേകംചെയ്തു് സന്തോഷത്തോടുകൂടി ചോദിച്ചു:

പ്രഹ്ലാദാനൂച്യതാം താത, സ്വധീതം കിഞ്ചിദുത്തമം;
കാലേനൈതാവതായുഷ്മൻ യദശിക്ഷദ്ഗുരോർ ഭവാൻ.
(ഭാഗ. 7.5.22)

'വത്സ, പ്രഹ്ലാദ, നീ വിദ്യാഭ്യാസം തുടങ്ങിയിട്ടു് കുറേ നാളായല്ലോ. ഇത്രയും നാളുകൊണ്ടു് ഗുരുക്കന്മാരുടെ അടുത്തുനിന്നും നീ പഠിച്ചതിൽ, ഉത്തമമായിട്ടുള്ളതു് അല്പമെന്തെങ്കിലും പറയൂ.'

ശണ്ഡാമർക്കന്മാരുടെ അടുക്കൽനിന്നു പഠിച്ചതിൽനിന്നും ഉത്തമമായിട്ടൊന്നും പ്രഹ്ലാദൻ കണ്ടില്ല. അതുകൊണ്ടു് സാക്ഷാൽ ഗുരുവായ നാരദമുനി പഠിപ്പിച്ചതിൽനിന്നും ഉത്തമമായിട്ടുള്ള ഒരു പാഠം പ്രഹ്ലാദൻ ചൊല്ലി:

ശ്രവണം കീർത്തനം വിഷ്ണോഃ സ്മരണം പാദസേവനം
അർച്ചനം വന്ദനം ദാസ്യം സഖ്യമാത്മനിവേദനം.
(ഭാഗ. 7. 5. 23)

'ഹരികഥാശ്രവണം, ഭഗവന്നാമകീർത്തനം, ഹരിചരണസ്മരണം, പാദസേവനം, അർച്ചനം, വന്ദനം, ദാസ്യം, സൗഹൃദം, സർവ്വസ്വസമർപ്പണം എന്നിങ്ങനെ നവവിധമായ ഭക്തിസാധനകൾ ഭഗവാനിൽ സമർപ്പിച്ചുകൊണ്ടു് അനുഷ്ഠിക്കണം എന്നതാണു് ഞാൻ പഠിച്ചിട്ടുള്ളതിൽ ഏററവും ഉത്തമമായിട്ടുള്ളതു്.'

'സർവ്വദാ സർവ്വഭാവേന നിശ്ചിന്തൈഃ ഭഗവാനേവ ഭജനീയഃ,' (നാ. സൂ. 80) അനന്യചിന്തയോടെ സർവ്വസമയവും ഭഗവാനെത്തന്നെ നിനയ്ക്കണം. ലൗകിക ക്ലേശങ്ങളിൽനിന്നും ആത്യന്തികമായ മോചനം നേടണമെങ്കിൽ ഇതു മാത്രമേ ഉപായമുള്ളു. സംസാരരോഗത്തിനു് സംസാരത്തിൽ മറുമരുന്നില്ല: അതിനെ വിസ്മരിക്കുകയും സർവ്വേശ്വരനെ സ്മരിക്കുകയും മാത്രമേ വഴിയുള്ളു. ഭവരോഗത്തിനു് ഭേഷജം ഭഗവാൻ മാത്രം. ആ അപൂർവ്വ വൈദ്യനെ കണ്ടെത്തണമെങ്കിൽ ഒന്നുകിൽ തല പുകഞ്ഞാലോചിക്കണം, ജഗത്തിന്റെ അനിത്യതയും ഈശ്വരന്റെ സത്യതയും. അല്ലെങ്കിൽ നെഞ്ചു നൊന്തു നിനയ്ക്കണം; തൊണ്ട തുറന്നു വിളിക്കണം. നിമിഷാർദ്ധം പോലും വ്യർത്ഥമാക്കിയാൽ അത്രയും ക്ലേശം തന്നെ. നിരന്തരസ്മരണയും ചിന്തയും ധ്യാനവും മാത്രമേ അതിനു ശരിയായ പ്രതിവിധിയുള്ളു. വേറെ എന്തെങ്കിലും ഉണ്ടെന്നു് ആരെങ്കിലും എവിടെയെങ്കിലും പറയുന്നുണ്ടെങ്കിൽ അതു് അബദ്ധപ്രലപനമാണു്, അസത്യകഥനമാണു്. നിരന്തരമായ ഈശ്വരചിന്തയ്ക്കു് സുഗമമായ മാർഗ്ഗമാണു് നാരദമാമുനിയും വ്യാസദേവനും പ്രഹ്ലാദകുമാരനും ഉപദേശിക്കുന്നതു്.

ആനന്ദഘനവിഗ്രഹനായ ശ്രീഹരിയുടെ അലൗകികങ്ങളും ഇതരരാഗവിസ്മാരകങ്ങളുമായ ലീലാകഥകൾ എത്ര കേട്ടാലും മതിവരികയില്ല; ഭക്തന്മാർക്കു് വർണ്ണിച്ചാലും മതിയാവുകയില്ല. 'നൈഷാതിദുസ്സഹാ ക്ഷുന്മാം ത്യക്തോദമപി ബാധതേ, പിബന്തം ത്വന്മുഖാംഭോജച്യുതം ഹരികഥാമൃതം.' (ഭാഗ. 10. 1. 13) 'ജലപാനംപോലും ചെയ്യാതെ കഥാശ്രവണം ചെയ്തുകൊണ്ടിരിക്കുന്ന എന്നെ വിശപ്പോ ദാഹമോ യാതൊന്നും ബാധിക്കുന്നില്ല.' എന്നാണു് പരീക്ഷിത് പറഞ്ഞതു്.

ഭക്തിസാധനകളിൽ ഏററവും സുലഭമായതാണു് കീർത്തനം, ഭഗവാന്റെ ഗുണങ്ങളും നാമങ്ങളും കീർത്തിക്കുകയെന്നുള്ളതു്. ഭഗവാന്റെ അവതാരമൂർത്തികളെ കുറിക്കുന്ന രാമ

കൃഷ്ണാദി നാമങ്ങളോ, ഭക്തവാത്സല്യാദികളെ കാണിക്കുന്ന പാൎത്ഥസാരഥ്യാദി നാമങ്ങളോ, അലൗകികമഹിമകളെ സൂചിപ്പിക്കുന്ന ത്രിവിക്രമാദി നാമങ്ങളോ, മഹിമകളെ വാഴ്ത്തുന്ന കീൎത്തനങ്ങളോ, ലീലകളെ വൎണ്ണിക്കുന്ന ഭാഗവതാദി ഗ്രന്ഥങ്ങളോ, ഏതും ഭഗവത്കീൎത്തനമാണ്. നാമം ജപിക്കാൻ സ്ഥലകാലപാത്രങ്ങളൊന്നും നോക്കണ്ട. മററു സഹായങ്ങളൊന്നും വേണ്ട. നാമമുണ്ട്, നാവുമുണ്ട്; ജപിക്കാനുള്ള മനം മാത്രം വേണം.

ഹരേർനാമ ഹരേർനാമ ഹരേർനാമൈവ കേവലം
കലൗ നാസ്ത്യേവ നാസ്ത്യേവ നാസ്ത്യേവ ഗതിരന്യഥാ.

കലികാലത്തിനു് ഏററവും പററിയ ഭക്തിസാധന ഭഗവന്നാമകീൎത്തനമാകുന്നു.

സൗന്ദര്യോത്തരതോഽപി സുന്ദരതരമായിരിക്കുന്ന ഭഗവദ്രൂപം ഹൃത്കമലത്തിൽ സൎവ്വദാ സ്മരിക്കണം. വാല്മീകിമുനിയുടെ ആശ്രമത്തിൽ ചെന്നു് ശ്രീരാമചന്ദ്രൻ ചോദിച്ചു: 'യാതൊരിടത്തു സുഖേന വസിക്കാവൂ സീതയോടുംകൂടിയെന്നരുൾ ചെയ്യണം.' അതിനു്, 'ഭക്ത്യാ ഭവാനെ ഭജിക്കുന്നവരുടെ ചിത്തസരോജം ഭവാനിരുന്നീടുവാനുത്തമമായ് വിളങ്ങീടുന്ന മന്ദിരം.' എന്നാണ് മാമുനി ഉത്തരം പറഞ്ഞതു്. ആ മന്ദിരത്തിൽ ഭഗവാനെ പ്രതിഷ്ഠിക്കണം. പല്ലുവേദനയുള്ള മനുഷ്യൻ തന്റെ ജോലികളൊക്കെ ചെയ്യുന്നുണ്ടാവും: ആ ജോലികൾക്കിടയിലും പല്ലുവേദന ഓൎമ്മിക്കുന്നുമുണ്ടാകും. ഏതെല്ലാം ജോലിയിലേർപ്പെട്ടിരുന്നാലും മനസ്സിന്റെ ഒരംശംകൊണ്ടു് ഈശ്വരചിന്ത ചെയ്യണം; ശീലിച്ചാൽ സാധിക്കും. ജോലി തീർന്നാൽ പൂൎണ്ണമനസ്സാലെ ഈശ്വരനെ ധ്യാനിക്കണം.

ഭഗവാന്റെ പാദസേവനം അക്ഷരാൎത്ഥത്തിൽ അവതാരപുരുഷന്മാരെ കണ്ടെത്താൻ കഴിയുന്നവൎക്കേ സാധിക്കൂ. പിന്നെ നമുക്കെങ്ങനെ അതു സാധിക്കും? ക്ഷേത്രങ്ങളിലെ വിഗ്രഹങ്ങൾ ഭഗവാന്റെ അൎച്ചാവതാരങ്ങളാകുന്നു. ക്ഷേത്രം വൃത്തിയാക്കൽ, പൂജയ്ക്കു വേണ്ട കൈങ്കൎയ്യം ചെയ്യൽ ഇതൊക്കെ ഭഗവത്പാദസേവനമാകും. അതുപോലെതന്നെ ഭഗവാന്റെ ജീവത്പാദുകകളാണ് ഭക്തന്മാർ. അവരുടെ സേവനവും ഭഗവത്പാദസേവനമാകുന്നു.

ഭഗവാനെ വിഗ്രഹത്തിലോ, ചിത്രത്തിലോ, ജലത്തിലോ ആവാഹിച്ച് സൎവ്വവിധമായ ആചാരോപചാരങ്ങളോടും കൂടി പൂജിക്കുന്നതു് അൎച്ചനം. ഇതിനു് ആളും അൎത്ഥവും ആവശ്യമുണ്ടു്. സ്വശക്തിയ്ക്കനുസരിച്ച് ചെയ്താൽ മതിയാകും; ശ്രദ്ധയോടും ഭക്തിയോടും കൂടി വേണം ചെയ്യാൻ എന്നു മാത്രം.

തന്റെ വിനയവും വിധേയത്വവും സൂചിപ്പിക്കുന്ന നമസ്കാരമാണ് വന്ദനം. ഗുരുഭൂതന്മാരേയും ക്ഷേത്രത്തിലെ വിഗ്രഹങ്ങളേയും ഭക്തിയോടും വിശ്വാസത്തോടും കൂടി നമസ്കരിക്കണം. 'തന്റേതായിട്ടൊന്നുമില്ല, ഈ ശരീരവുംകൂടി ഈശ്വരന്റേതാണ്,' എന്ന തത്ത്വം ബോധിപ്പിക്കാൻവേണ്ടിയാണ് ദണ്ഡനമസ്കാരം ചെയ്യുന്നതു്.

'ഈശ്വരൻ പ്രഭു, ഞാൻ ദാസൻ' 'എന്റെ ധൎമ്മം ഈശ്വരകൈങ്കൎയ്യം.' ഭഗവത്പ്രീതികരങ്ങളായ കൎമ്മങ്ങൾ ചെയ്യുകയാണ് ഒരു ഭക്തന്റെ ധൎമ്മം.

'ചെയ്യുന്നതൊക്കെ, – ഉണ്ണുന്നതും യജിക്കുന്നതും ദാനം ചെയ്യുന്നതും തപസ്സാചരിക്കുന്നതുമെല്ലാം – എന്നിലൎപ്പിച്ചു ചെയ്യുക,' എന്നാണ് ഗീതയിൽ ഭഗവാന്റെ ആജ്ഞ.

സഖാക്കൾ തമ്മിലുള്ള മൈത്രിയാണ് സഖ്യം: യഥാൎത്ഥസുഹൃത്തുക്കൾക്കു് പരസ്പരം പൂൎണ്ണവിശ്വാസവും സ്വാതന്ത്ര്യവും ഉണ്ടായിരിക്കും. 'ഗതിർഭൎത്താ പ്രഭുഃ സാക്ഷീ നിവാസഃ ശരണം സുഹൃത്.' ജീവന്റെ ലക്ഷ്യവും രക്ഷകനും നിയാമകനും അന്തര്യാമിയും ആധാരവും, ആശ്രയവും സുഹൃത്തും ഈശ്വരനാകുന്നു. ഏതു് അവസ്ഥയിലും നമ്മെ കൈയ്‌വിടാതെ കാക്കുന്ന ഉത്തമസുഹൃത്താണീശ്വരൻ എന്ന ദൃഢമായ ബോധം ഉണ്ടായിരിക്കണം.

ഭക്തിമാൎഗ്ഗത്തിന്റെ പരമപദമാണ് ആത്മനിവേദനം. തന്റെ സൎവ്വസ്വവും ഭഗവാനായിട്ട് സമൎപ്പിക്കണം. തന്റേതായിട്ടൊന്നുമില്ല; ഭഗവാൻ മാത്രം തന്റെ സൎവ്വസ്വവും. ഈ പ്രപത്തിയാണ് ഭക്തിസാധനയുടെയെല്ലാം സമ്പൂർത്തി. ശ്രവണംമുതലുള്ള ഓരോ സാധനയിൽക്കൂടിയും ഭക്തൻ ഭഗവാനോടു കൂടുതൽ കൂടുതൽ അടുക്കുന്നു; ദാസനായപ്പോൾ ഭക്തനും

ഭഗവാനും വളരെ അടുത്തു. സഖാക്കളായപ്പോഠം വ്യത്യാസം വളരെക്കുറഞ്ഞു. ആത്മനിവേദനം കഴിഞ്ഞപ്പോഠം, ഭക്തൻ ഭഗവാനിൽ ലയിച്ചു. പിന്നെ ഭക്തശരീരം ഭഗവദ്വിഗ്രഹമാണ്.

വിഷാദമഗ്നനായ അജ്ജുനൻ ഇതികത്തവ്യതാമൂഢനായി, 'ശാധി മാം ത്വാം പ്രപന്നം' എന്ന് ശരണമടഞ്ഞപ്പോഠം ഭഗവാൻ ഗീതോപദേശം ചെയ്തു; 'മാമേകം ശരണം വ്രജ, അഹം ത്വാ സവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ.' 'എന്നെത്തന്നെ നീ ശരണമടയുക, നിന്നെ ഞാൻ സകല ദുരിതങ്ങളിൽനിന്നും കരയകററിക്കൊള്ളാം, പേടിക്കണ്ട.' എന്ന് അഭയദാനം അരുളി.

ഹിതകരമായതു് പറഞ്ഞിട്ടു കേഠക്കാത്ത ജ്യേഷ്ഠനെ ഉപേക്ഷിച്ചു് വിഭീഷണൻ ശ്രീരാമനെ ശരണം പ്രാപിച്ചു. 'സകൃദേവ പ്രപന്നായ തവാസ്മീതി ച വാദിനേ, അഭയം സവ്വഭൂതേഭ്യോ ദദാമ്യേതദ് വ്രതം മമ.' ''പ്രഭോ, ഞാന വിട്ടത്തെ,' എന്നൊരിക്കൽ പറഞ്ഞു് എന്നെ ശരണം പ്രാപിക്കുന്നവനെ ഞാൻ സവ്വഭൂതങ്ങളിൽനിന്നും കാത്തു രക്ഷിക്കും. ഇതെൻെറ വ്രതമാണ്.' 'ഇതാണ് ശ്രീരാമൻെറ പ്രതിജ്ഞ. 'യോഗക്ഷേമം വഹാമ്യഹം' എന്ന് കൗന്തേയനു് കണ്ണൻ കൊടുത്ത പ്രതിജ്ഞയും, 'അഭയം സവ്വഭൂതേഭ്യോ ദദാമി' എന്ന് ശ്രീരാമചന്ദ്രൻ വിഭീഷണനു് നല്കിയ പ്രതിജ്ഞയും സകല ഭക്തന്മാരോടുമുള്ള ഭഗവാൻെറ നിത്യമായ പ്രതിജ്ഞയാണ്. ഇതു നിരവധി ഭക്തന്മാരുടെ ജീവിതത്തിൽ വീണ്ടും വീണ്ടും സത്യമെന്ന് തെളിഞ്ഞിട്ടുണ്ടു്. ഭക്തവത്സലനായ ഭഗവാൻ തന്നെ ശരണമടഞ്ഞവരെ സവ്വകാലവും കാത്തരുളും. ഭഗവാൻെറ അരുളപ്പാടും ശാസ്ത്രങ്ങളുടെ വിളംബരവും ഭക്തന്മാരുടെ അനുഭവവും അതാണ്.

ഈ നവവിധമായ ഭക്തിസാധന ഒരേ സാധകനു് ഭിന്നസമയങ്ങളിൽ ചെയ്യാവുന്നതാണ്. കുറേനേരം നാമം ജപിച്ചു; പിന്നെ ധ്യാനിച്ചു; ഭാഗവതശ്രവണം ചെയ്തു; പൂജ ചെയ്തു, എന്നിങ്ങനെ ഓരോന്നും ഒരാഠക്കുതന്നെ മാറി മാറി ചെയ്യാം; എന്നാൽ മനസ്സിനു് മുഷിവോ മടുപ്പോ വരാതെ ഭഗവച്ചിന്തയാകുന്ന അമൃതധാര മനസ്സിൽ എപ്പോഴും നിലനിത്താം. ഇതിലോരോ സാധനയും ഭഗവദപ്പിതമായിട്ടു വേണം ചെയ്യാൻ; ആത്മനിവേദനംകൂടി, താന പ്പിക്കുന്നു എന്ന ബോധംകൂടി, ഭഗവാനില പ്പിച്ചുകൊണ്ടു്. ഇച്ചൊന്നവയിൽ ഓരോന്നു് മുഖ്യത്വേന സ്വീകരിച്ചുകൊണ്ടു് പല ഭക്തന്മാരും പരമപദത്തിലെത്തിച്ചേർന്നിട്ടുണ്ടു്:

ശ്രീകൃഷ്ണശ്രവണേ പരീക്ഷിദഭവദ്,
വ്യാസാത്മജഃ കീത്തനേ,
പ്രഹ്ളാദഃ സ്മരണേ, തദംഘ്രിഭജനേ
ലക്ഷ്മീഃ, പൃഥു പൂജനേ;
അക്രൂരസ്ത്വഭിന്ദവനേ, സ ഹനുമാൻ
ദാസ്യേ ച സഖ്യേƒജ്ജുനഃ
ദേവസ്യാത്മനിവേദനേ ബലിരഭൂത്
സവ്വസ്യ ദാതാ പുരാ.

ഭാഗവതശ്രവണംകൊണ്ടു പരീക്ഷിത്തും, ഭഗവത്കഥാകീത്തനംകൊണ്ടു് ശ്രീശുകനും, നിരന്തരമായ ഹരിസ്മരണംകൊണ്ടു് പ്രഹ്ലാദനും ഹരിപാദസേവനംകൊണ്ടു് ലക്ഷ്മീദേവിയും, സവ്വേശ്വരപൂജകൊണ്ടു പൃഥുചക്രവത്തിയും, പാദാഭിവന്ദനംകൊണ്ടു് അക്രൂരനും, കൈങ്കര്യംകൊണ്ടു് മാരുതിയും, സഖ്യംകൊണ്ടു് മദ്ധ്യമപാണ്ഡവനും, സവ്വസ്വസമപ്പണംകൊണ്ടു് മഹാബലിയും ഭഗവത്പദം പ്രാപിച്ചു.

ശ്രീനാരദമഹഷി തൻെറ ഭക്തിശാസ്ത്രത്തിൽ 'സവ്വദാ സവ്വഭാവേന ഭഗവാനേവ ഭജനീയഃ' എന്ന് ഒരു സൂത്രവാക്യം രചിച്ചു; ഭഗവന്നാമങ്ങളും കീത്തിച്ചുകൊണ്ടു നടന്നു. നടന്ന വഴിക്കു് പലക്കും നാമാമൃതം ദാനം ചെയ്തു. വാല്മീകിയ്ക്കു് കൊടുത്തു. അദ്ദേഹം രാമായണം എഴുതി. ചിററമ്മയോടു കലമ്പിപ്പോയ ഒരു രാജകുമാരനു് ഉപദേശിച്ചു; നമുക്കൊരു ധ്രുവനെ കിട്ടി. പ്രഹ്ലാദനു് ഉപദേശിച്ചു. പ്രഹ്ലാദൻ ആ ശാസ്ത്രം മൂത്തിപൂണ്ട ഭക്തോത്തമനായി. ഗുരു സൂത്രരൂപത്തിൽ പറഞ്ഞ തത്ത്വത്തിനു് അല്പമൊരു വിവരണത്തോടുകൂടി, ഉപായവും ഉപേയവും സൂചിപ്പിച്ചുകൊണ്ടു്, പ്രഹ്ലാദൻ പാടി, 'ശ്രവണം കീത്തനം വിഷ്ണോഃ സ്മരണം പാദസേവനം അച്ചനം വന്ദനം ദാസ്യം സഖ്യമാത്മനിവേദനം.' എന്ന്. നാരദശിഷ്യനായ വ്യാസൻ തൻെറ ഗുരുവിൻെറ അരുളപ്പാടിനെ ഉഠക്കൊണ്ടു്, സതീത്ഥ്യൻെറ വ്യാഖ്യാനഗീതത്തിനനുസരിച്ചു് പതിനെണ്ണായിരം ശ്ലോക

ത്തിൽ ഭഗവാന്റെ പുകഠം പാടി. അതാണ് ഭാഗവതം: ഭഗവാന്റേയും ഭാഗവതന്മാരുടേയും ചരിത്രം.

സ്വമൂർത്ത്യാ ലോകലാവണ്യ-
നിർമുക്ത്യാ ലോചനം നൃണാം
ഗീർഭിസ്താഃ സ്മരതാം ചിത്തം
പദൈസ്താനീക്ഷതാം ക്രിയാഃ
ആച്ഛിദ്യ കീർത്തിം സുശ്ലോക്യാം
വിതത്യ ഹ്യഞ്ജസാ നു കൗ
തമോഽനയാ തരിഷ്യന്തീ-
ത്യഗാത് സ്വംപദമീശ്വരഃ. (ഭാഗ.11.1.6,7.)

ലോകത്തിലുള്ള ഇതരവസ്തുക്കളെയെല്ലാം ലജ്ജിപ്പിക്കുന്ന സ്വസൗന്ദര്യാതിശയംകൊണ്ടു് ജനങ്ങളുടെ കൺകളേയും, സ്വഗീതംകൊണ്ടു് അതിനെ സ്മരിക്കുന്നവരുടെ ചിത്തത്തേയും തൃപ്പാദങ്ങഠംകൊണ്ടു് അവയെ ദർശിക്കുന്നവരുടെ കർമ്മങ്ങളേയും അപഹരിച്ചുകൊണ്ടും, തന്റെ പാവനകീർത്തി ലോകമെങ്ങും പരത്തിക്കൊണ്ടും, ആ കീർത്തിയെ കീർത്തിച്ച് ഭാവി തലമുറകഠം സ്വപദം പ്രാപിച്ചുകൊള്ളും എന്നുറച്ചുകൊണ്ടും ശ്രീഭഗവാൻ സ്വധാമം പ്രാപിച്ചു.

അങ്ങനെ ശ്രീഭഗവാൻ ഭാഗവതസ്വരൂപിയായി നമുക്കെല്ലാം സുലഭനായി വർത്തിക്കുന്നു. 'ശ്രീമദ് ഭാഗവതാഖ്യോഽയം പ്രത്യക്ഷ കൃഷ്ണ ഏവ ഹി.' 'ശ്രീമദ് ഭാഗവതസ്യാഥ, ശ്രീമദ്ഭഗവതഃ സദാ,സ്വരൂപമേകമേവാസ്തി, സച്ചിദാനന്ദലക്ഷണം.'

ശ്രീഭഗവാന്റേയും ശ്രീമദ്ഭാഗവതത്തിന്റേയും സ്വരൂപം സച്ചിദാനന്ദമാകുന്നു. നിത്യാനന്ദമഹോദധിയായ ആ പ്രത്യക്ഷ മൂർത്തിയെ സേവിക്കുന്നവർ അതിധന്യർ.

---

# സാധകന്മാരോട്

**ശ്രീമത് സ്വാമി വീരേശ്വരാനന്ദജി മഹാരാജ്**

കാലടി ശ്രീരാമകൃഷ്ണാദ്വൈതാശ്രമത്തിൽവെച്ച് നടത്തിയ അന്തർയോഗം ഉദ്ഘാടനം ചെയ്തുകൊണ്ടു സ്വാമിജി ചെയ്ത പ്രഭാഷണത്തിലെ പ്രസക്തഭാഗങ്ങഠം.

ഈ ലോകത്തിൽ പ്രധാനമായി വേണ്ടുന്നതു് മൂന്നു വസ്തുക്കളാണ്: മനുഷ്യത്വം, മുമുക്ഷുത്വം, മഹാപുരുഷസംശ്രയം. മനുഷ്യജന്മം ലഭിച്ച നാം ആദ്യമായി നമ്മുടെ ജീവിതലക്ഷ്യമെന്തെന്നു മനസ്സിലാക്കണം. അല്ലാതെ ജീവിതം സഫലമാക്കുക സാധ്യമല്ല. ഗ്രാമത്തിൽ വസിച്ചിരുന്ന ഒരു സ്ത്രീ തന്റെ ഭൃത്യനെ ചില സാധനങ്ങഠം വാങ്ങിക്കൊണ്ടുവരുന്നതിന്നായി സമീപത്തുള്ള നഗരത്തിലേയ്ക്കു പറഞ്ഞയച്ചു. അവൻ അതിന്നു മുമ്പൊരിക്കലും ഒരു നഗരം കണ്ടിട്ടില്ല. അതിനാൽ, അവിടത്തെ കാഴ്ചകഠം നോക്കി നോക്കി നടന്നു് താൻ പോന്ന കാര്യം മറന്നു. കുറെനേരം അവിടെയെല്ലാം ചുററിയശേഷം വീട്ടിലേയ്ക്കു മടങ്ങി. വീട്ടുടമ സാധനങ്ങഠം എവിടെ എന്നു ചോദിച്ചപ്പോഠം അവൻ അമ്പരന്നു; താനതു മറന്നു പോയി എന്നു പറഞ്ഞു. ഇതുപോലെയാണ് നമ്മളിൽ മിക്കവരുടേയും സ്ഥിതി. നാം ലോകത്തിലേ കാഴ്ചകഠം കണ്ടും സുഖദുഃഖങ്ങളനുഭവിച്ചും നമ്മുടെ ജീവിതലക്ഷ്യം മറന്നുകളയുന്നു. അതിനാൽ, നരജന്മം കിട്ടിയ നാം ആദ്യമായി നമ്മുടെ ലക്ഷ്യം മോക്ഷമാണെന്നു മനസ്സിലാക്കണം.

മഹാപുരുഷസംശ്രയം നമ്മെ ലക്ഷ്യത്തിലേയ്ക്കു് നയിക്കാൻ ഏറെക്കുറെ സഹായകമാണ്. പക്ഷേ, അതുകൊണ്ടുമാത്രം കാര്യം സാധിക്കാമെന്നു കരുതുന്നതു വെറും വ്യാമോഹമത്രെ. മനുഷ്യന്നു ഗുരുകാരുണ്യവും ഈശ്വരകൃപയും ലഭിച്ചു എന്നിരിക്കട്ടെ. അതുകൊണ്ടു മാത്രം തൃപ്തിപ്പെടരുതു്. പ്രധാനമായി വേണ്ടതു് മനസ്സിന്റെ കാരുണ്യമാണ്. മനസ്സ് പരിശുദ്ധമായിരിക്കണം; എന്നാലേ സത്യാസത്യങ്ങളേയും ധർമ്മാധർമ്മങ്ങളേയും വേർതിരിച്ചറിയാൻ കഴിയൂ. എന്നിട്ടു് സത്യത്തെയും

ധർമ്മത്തേയും അനുസരിച്ചു ജീവിതം നയിക്കണം. മനസ്സു് എപ്പോഴും ഇന്ദ്രിയങ്ങൾവഴി പുറത്തേയ്ക്കു പോയിക്കൊണ്ടിരിക്കും. അതിനെ അകത്തേയ്ക്കു തിരിച്ചുവിട്ടു് ഈശ്വരനെപ്പററി ചിന്തിക്കാൻ തുടങ്ങണം.

പല സാധകന്മാരും ധ്യാനിക്കുമ്പോൾ ഈശ്വരനെ ഹൃദയത്തിൽ ഇരുത്താൻ കഴിയുന്നില്ല എന്നാവലാതിപ്പെടാറുണ്ടു്. അതിന്നു കാരണം മറെറാന്നുമല്ല: അവരുടെ ഹൃദയം മററു പലതുകൊണ്ടും നിറഞ്ഞിരിക്കുകയാണു്. അവിടെ ഈശ്വരന്നു സ്ഥലമില്ല. ആ മററു വസ്തുക്കളെ നീക്കം ചെയ്തു ഹൃദയശുദ്ധി വരുത്തിയാൽ ഈശ്വരൻ സ്വയം അവിടെ വന്നിരിക്കും. ധ്യാനിക്കാൻ തുടങ്ങുമ്പോഴേയ്ക്കും മനസ്സു് ഏകാഗ്രമായി എന്നു വരില്ല. അതിന്നു വിഷയങ്ങളിൽ വൈരാഗ്യവും നിരന്തരമായ അഭ്യാസവും ആവശ്യമാണു്.

വേറെ ചിലർ, ജീവിതത്തിൽ പലതും ചെയ്യാനുണ്ടു്, ധ്യാനത്തിന്നു സമയം കിട്ടുന്നില്ല എന്നു പറയുന്നു. അതിന്റെ താത്പര്യം അവൎക്കതിന്നു തീവ്രമായ ആഗ്രഹമില്ല എന്നാണു്. സമുദ്രതീരത്തിരിക്കുന്ന ഒരാൾ തിര നിന്നതിന്നുശേഷം ഇറങ്ങിക്കുളിക്കാമെന്നു വിചാരിക്കുന്നതായാൽ അതൊരിക്കലും സാധ്യമാവില്ല. അയാൾക്കു് എന്നെന്നും കാത്തിരിക്കേണ്ടി വരും. നേരേമറിച്ചു് അയാൾ തിരയുടെ ഗതി മനസ്സിലാക്കി വെള്ളത്തിലേക്കിറങ്ങുന്നതായാൽ വേഗം കുളിച്ചു പോരാൻ സാധിക്കും. അതുപോലെ ശരിയായ ആഗ്രഹവും ദൃഢനിശ്ചയവും ഉണ്ടെങ്കിൽ നമുക്കു ധ്യാനിക്കാൻ തീൎച്ചയായും സമയം കിട്ടും. ക്രമേണ ജീവിതത്തിൽ അടക്കും ചിട്ടയും ഉളവാക്കാനും സാധിക്കും.

മററു ചിലർ ദേഹത്തിന്റെ അസ്വാസ്ഥ്യമാണു് തടസ്സമായി പറയുക. അതും ശരിയല്ല. മനസ്സിനെ ദൃഢമാക്കുന്നതായാൽ അതു തരണം ചെയ്യാൻ ഒരു വിഷമവുമില്ല. സാധകന്നു ദേഹത്തിന്റെ ആരോഗ്യത്തേക്കാളധികം ആവശ്യമായതു് മനസ്സിന്റെ സംസ്കാരമാണു്. തീരെ ആരോഗ്യമില്ലാത്തവരും നിഷ്ഠാപൂൎവ്വം സാധനകൾ അനുഷ്ഠിച്ചു് മനഃശാന്തി മാത്രമല്ല ആരോഗ്യം പോലും സമ്പാദിച്ചിട്ടുണ്ടു്.

സാധകൻ കുറച്ചുദിവസം വല്ലതും ചെയ്യുമ്പോഴേയ്ക്കു് ഉദ്ദേശിച്ചതു സാധിച്ചില്ല എന്നു കരുതി പിന്മാററരുതു്. ശ്രദ്ധാപൂൎവ്വം നിരന്തരം പ്രവൎത്തിക്കണം. ദിവസേന പത്തുപതിനയ്യായിരം പ്രാവശ്യം ഈശ്വരനാമം ജപിക്കണം. ഏതു കാര്യം ചെയ്യുമ്പോഴും മനസ്സിന്റെ അടിയിൽ ഈശ്വരസ്മരണയുണ്ടായിരിക്കണം. ഭഗവാൻ, 'സൎവ്വദാ എന്നെ അനുസ്മരിച്ചുകൊണ്ടു് യുദ്ധം ചെയ്യുക,' എന്നാണൎജ്ജുനനോടു പറഞ്ഞിട്ടുള്ളതു്. അപ്രകാരം ചെയ്യാൻ നമ്മളും സന്നദ്ധരാവണം. ചുരുണ്ടു കിടക്കുന്ന ഒരു ലോഹത്തകിടു് പരത്തിവെയ്ക്കണമെങ്കിൽ അതിനെ ആദ്യം എതിർവശത്തേയ്ക്കു ചുരുട്ടണം. പിന്നെ പരത്തിവെച്ചു് അതിന്മേൽ എന്തെങ്കിലും കനമുള്ള സാധനം വെയ്ക്കണം. അതുപോലെതന്നെ പുറത്തേയ്ക്കു പോയിക്കൊണ്ടിരിക്കുന്ന മനസ്സിനെ അകത്തേയ്ക്കു തിരിച്ചുവിടണം.

ദൂരത്തൊരിടത്തേയ്ക്കു പുറപ്പെട്ട ആൾ എപ്പോഴും തന്റെ പ്രാപ്യസ്ഥാനത്തെ ഓൎത്തുകൊണ്ടാണു് നടക്കുക. വിവേകാനന്ദസ്വാമികൾ പ്രസംഗിക്കുമ്പോഴെല്ലാം തന്റെ മനസ്സിന്റെ ഒരു ചെറിയ അംശം മാത്രമേ അതിന്നായി വിനിയോഗിക്കുന്നുള്ളു; ബാക്കി മുഴുവനും ഈശ്വരനിലേയ്ക്കു് തിരിച്ചുവെയ്ക്കുകയാണു് പതിവു് എന്നു പറഞ്ഞിരുന്നു. ബ്രഹ്മാനന്ദസ്വാമികളും ഭക്തന്മാരോടു്, 'ജീവിതത്തിൽ രണ്ടണയേ ലൗകികകാര്യങ്ങൾക്കായി വിനിയോഗിക്കാവൂ; ബാക്കി പതിന്നാലണയും ഈശ്വരന്നായി നീക്കിവെയ്ക്കണം,' എന്നു പറയാറുണ്ടായിരുന്നു.

ഇങ്ങനെ ഉത്കടമായ ശ്രദ്ധയും, ദൃഢനിശ്ചയവും, സദാ ജാഗരൂകതയും ഉണ്ടെങ്കിൽ സാധകന്നു ധ്യാനചിന്തനാദികൾക്കു യഥേഷ്ടം സമയം കിട്ടും. അതിന്നു ശരിയായ ഫലവും ലഭിക്കും.

സാധകൻ എല്ലാ ഇന്ദ്രിയങ്ങളേയും നിയന്ത്രിക്കണം. ഒന്നിനെപ്പോലും സ്വച്ഛന്ദം വിഹരിക്കാനനുവദിക്കരുതു്. ഒരു വലിയ പാത്രത്തിന്റെ അടിയിൽ ഒരു ചെറിയ ദ്വാരം ഉണ്ടായിരുന്നാൽ പിന്നെ അതിൽ വെള്ളം നിറച്ചു വെയ്ക്കുക സാധ്യമല്ല. അതുപോലെതന്നെ

ഒരൊററ ഇന്ദ്രിയത്തിൻെറ നിയന്ത്രണം അയഞ്ഞുപോയാൽ പിന്നെ മനസ്സിനെ ഏകാഗ്രമാക്കുന്ന കാര്യം അസാദ്ധ്യമായിത്തീരുന്നു.

ഇങ്ങനെയെല്ലാം ചെയ്താലും ഫലം സിദ്ധിച്ചു എന്നു വരില്ല. അപ്പോഴും ചെയ്തേടത്തോളം സാധന നിഷ്ഫലമാവുകയില്ല എന്ന വിശ്വാസം ഉണ്ടായിരിക്കണം. സാധകൻ ഒരിക്കലും നൈരാശ്യത്തിന്നിടകൊടുക്കരുതു്; താൻ നിസ്സഹായനാണു്, ഈശ്വരകാരുണ്യമുണ്ടെങ്കിലേ എന്തും സഫലമാവൂ എന്നു വിചാരിക്കരുതു്. നാം ശരിയായി പ്രവർത്തിച്ചാൽ ഈശ്വരകാരുണ്യം ഉണ്ടാവാതിരിക്കയില്ല. മാതൃദേവി പറയാറുണ്ടു്: 'എല്ലാവരും കരുണ വേണം, കരുണവേണം എന്നു പറയുന്നു. എന്നാൽ, കരുണയെ സ്വീകരിക്കാൻ ആരും ഒരുക്കമില്ല. അതിനാൽ, കരുണ അവരുടെ അടുക്കൽ പോയി മടങ്ങുന്നു.'

ആത്മവിശ്വാസത്തോടെ നിരന്തരം പ്രയത്നിച്ചാൽ സാധിക്കാത്ത ഒരു കാര്യവും ലോകത്തിലില്ല. ഒരിക്കൽ നാരദമഹർഷി വഴിയേ പോകുമ്പോഠ ഒരു സാധകൻ അദ്ദേഹത്തോടു് എങ്ങോട്ടാണു് പോകുന്നതെന്നു ചോദിച്ചു. വൈകുണ്ഠത്തിലേയ്ക്കാണെന്നു നാരദൻ പറഞ്ഞപ്പോഠ, തനിക്കു മുക്തി ലഭിക്കാൻ ഇനി എത്ര കാലം വേണ്ടിവരും എന്നറിഞ്ഞുവരണമെന്നപേക്ഷിച്ചു. കുറേക്കൂടി ചെന്നപ്പോഠ മറെറാരു സാധകനും ഇതുതന്നെ ആവശ്യപ്പെട്ടു. നാരദൻ വീണ്ടും ആ വഴിക്കു വന്നു. ആദ്യത്തെ സാധകനോടു് ഇനി നാലു ജന്മം വേണ്ടിവരുമെന്നു പറഞ്ഞു. അതു കേട്ടു്, നൈരാശ്യം തോന്നിയ അയാഠ സാധനയെല്ലാം ഉപേക്ഷിച്ചു് വീട്ടിലേയ്ക്കു തിരിച്ചു പോയി. മറേറ ആളുടെ അടുത്തെത്തിയപ്പോഠ ഒരു പുളിമരം ചൂണ്ടിക്കാണിച്ചു് അതിലെത്ര ഇലകളുണ്ടോ അത്രയും ജന്മം കഴിഞ്ഞേ മുക്തി ലഭിക്കൂ എന്നു പറഞ്ഞു. അയാഠ ആനന്ദംകൊണ്ടു നൃത്തം ചെയ്യാൻ തുടങ്ങി. അത്ര കാലം കഴിഞ്ഞാലെങ്കിലും തനിക്കു മുക്തി ലഭിക്കുമെന്നു കേട്ടപ്പോഠ അയാഠക്കുണ്ടായ ആനന്ദത്തിന്നതിരില്ല. അയാഠക്കു മുക്തി ലഭിക്കുകതന്നെ ചെയ്തു.

മറെറാരുദാഹരണം: രണ്ടു പക്ഷികഠ ഒരു സമുദ്രതീരത്തു കൂടു കൂട്ടി. പെൺപക്ഷി അതിൽ മുട്ടയിട്ടു. ആ മുട്ട എങ്ങനേയോ കടലിലേയ്ക്കു് ഉരുണ്ടുപോയി. അവയ്ക്കു ദുഃസഹമായ ദുഃഖം തോന്നി. അവ രണ്ടുംകൂടി ആ കടൽ വററിക്കാൻ തീരുമാനിച്ചു. കൊക്കിൽ വെള്ളം എടുത്തു കൊണ്ടുപോയി ദൂരത്തൊരിടത്തു ഒഴിക്കാൻ തുടങ്ങി. ആ ദൃഢനിശ്ചയവും നിരന്തര പരിശ്രമവും കണ്ടു സന്തുഷ്ടനായ വരുണ ഭഗവാൻ ആ മുട്ട കൊണ്ടുവന്നു് അവയ്ക്കു കൊടുത്തു. സാധകനും ഇങ്ങനെ ചെയ്യാൻ സന്നദ്ധനാവണം.

ശ്രീരാമകൃഷ്ണദേവൻ വളരെ അധികം സാധന ചെയ്തിട്ടുണ്ടു്. സാധാരണക്കാർ അല്പം വല്ലതും ചെയ്യുമ്പോഴേയ്ക്കു താൻ ആവുന്നതെല്ലാം ചെയ്തു, എന്നു കരുതുന്നു. ഇതു് ആത്മവഞ്ചനയാണു്, അഹങ്കാരമാണു്. നാം അഹങ്കാരമുപേക്ഷിച്ചു് ആത്മസമർപ്പണത്തിന്നു തയാറാവണം.

ശ്രീരാമകൃഷ്ണദേവൻ ഗിരീശ്ചന്ദ്രഘോഷിനോടു ദിവസേന രാവിലേയും വൈകുന്നേരവും കുറച്ചു നേരമെങ്കിലും ഈശ്വരനെ സ്മരിക്കണമെന്നു പറഞ്ഞു. തനിക്കതു സാധ്യമാവില്ലെന്നു കരുതി ഗിരീശൻ മറുപടിയൊന്നും പറഞ്ഞില്ല. അപ്പോഠ ആഹാരത്തിന്നു മുമ്പും ഉറങ്ങാൻ കിടന്ന ഉടനേയും ഈശ്വരനെ സ്മരിക്കാൻ പറഞ്ഞു. അതും അദ്ദേഹത്തിന്നു സാധ്യമല്ലെന്നു കണ്ടു് ഭഗവാൻ അദ്ദേഹത്തിൻെറ 'മുക്തിയാർ' തനിക്കു തരാൻ പറഞ്ഞു. ഗിരീശൻ അതു സമ്മതിച്ചു. അതോടുകൂടി അദ്ദേഹം ശ്രീരാമകൃഷ്ണൻെറ ഇച്ഛാശക്തിക്കു വശംവദനായി. ആ വിചാരം അദ്ദേഹത്തിൻെറ അടക്കമില്ലാത്ത മനസ്സിനെ നിയമനം ചെയ്തു, പവിത്രീകരിക്കുകയും ചെയ്തു.

സാധകൻ സർവ്വസ്വവും ഭഗവാങ്കൽ സമർപ്പിക്കാൻ സന്നദ്ധനാവണമെന്നു പറഞ്ഞുവല്ലോ. ഒരിക്കൽ ഒരു ഭക്തൻ ഒരു സന്ന്യാസിയോടു് ആത്മസാക്ഷാത്കാരത്തിന്നു താൻ എന്തു ചെയ്യണം എന്നു ചോദിച്ചു. ഉടനേ സന്ന്യാസി, 'നിൻെറ തല വെട്ടി പൂജാദ്രവ്യമായി തട്ടിൽ വെയ്ക്കുക, അപ്പോഠ സാക്ഷാത്കാരം ലഭിക്കും,' എന്നു പറഞ്ഞു. ഇതിൻെറ താത്പര്യം സാധകൻ അഹന്ത പാടേ ഉപേക്ഷിക്കണമെന്നാണു്.

ഇതിന്നു പല മാർഗ്ഗങ്ങളുമുണ്ടു്. ജ്ഞാനയോഗം, കർമ്മയോഗം, ധ്യാനയോഗം, ഭക്തിയോഗം — ഇവയെല്ലാം നല്ലതുതന്നെ. പക്ഷേ, അടിസ്ഥാനമായി വേണ്ടതു് ശ്രദ്ധയോടുകൂടിയ നിരന്തരാഭ്യാസമാകുന്നു. 'ഞാൻ,' 'എൻേറതു്' എന്ന വിചാരം പോയി എല്ലാം ഈശ്വരൻേറതു് എന്ന ഭാവം വരണം. അപ്പോഠം ഈശ്വരകാരുണ്യംകൊണ്ടു് മനഃശന്തിയും ആത്മസാക്ഷാത്കാരവും സിദ്ധിക്കും.

ഇത്തരം അന്തർയോഗങ്ങഠം നമ്മുടെ മനസ്സിനെ പവിത്രീകരിക്കാനും ജീവിതലക്ഷ്യം ഓർമ്മിപ്പിക്കാനും സഹായകമാണു്. ഗൃഹസ്ഥന്മാർ ഇടക്കിടെ വീട്ടിൽ നിന്നകന്നിരുന്നു് ഈശ്വരചിന്തചെയ്യണമെന്നു ശ്രീരാമകൃഷ്ണദേവൻ പറഞ്ഞിരുന്നു.

സ്വാമി തുര്യാനന്ദജി അമേരിക്കയിലെ ശാന്ത്യാശ്രമത്തിൽ വെച്ചു് കൊല്ലംതോറും മൂന്നു ദിവസത്തെ അന്തര്യോഗം നടത്തിയിരുന്നു. ഒരു മഹിള അദ്ദേഹത്തോടു് ഈ മൂന്നു ദിവസംകൊണ്ടു് ഈശ്വരസാക്ഷാത്കാരം സിദ്ധിക്കുമോ എന്നു ചോദിച്ചു. അദ്ദേഹം, അതു സാധ്യമാണു്, പക്ഷേ അതിന്നു തീവ്രമായ ആഗ്രഹവും ദൃഢമായ വിശ്വാസവും വേണം, എന്നു പറഞ്ഞു. ആ മഹിള മററെല്ലാം മറന്നു് ശ്രദ്ധാപൂർവ്വം മൂന്നു ദിവസത്തെ പരിപാടികളിൽ പങ്കെടുത്തതിന്നുശേഷം സ്വാമിജിയോടു് അദ്ദേഹം പറഞ്ഞതു തനിക്കനുഭവമായി എന്നു പറഞ്ഞു.

നിങ്ങഠംക്കു് ഈ അന്തർയോഗംകൊണ്ടു കൂടുതൽ സാധനകഠം അനുഷ്ഠിക്കാനുള്ള പ്രേരണയും മനഃശാന്തിയും ലഭിക്കുമാറാകട്ടെ. അതിന്നു ഭഗവാൻ ശ്രീരാമകൃഷ്ണൻ അനുഗ്രഹിക്കട്ടെ.

(സമ്പാദകൻ: എസ്. വി. കെ.)

---

# ഗുരുവും ആചാര്യനും

**ശ്രീ വിമലാനന്ദസ്വാമികഠം**

**ഷഡ്ദർശനങ്ങഠം**

**ദുഃഖനിവൃത്തിക്കു് ഉപായം അന്വേഷിക്കുന്നു.**

ചതുർവ്വിധപുരുഷാർത്ഥങ്ങളിൽ അർത്ഥകാമങ്ങഠം യുക്തിയേയും അനുഭവത്തേയും മാത്രം അവലംബിച്ചു നിലകൊള്ളുന്നവയാണു്. അവയ്ക്കു ലൗകികയുക്തിയും ധർമ്മേതരമായ ചുററുപാടും പര്യാപ്തമാണു്. സർവ്വപ്രാണിസുലഭമായ പ്രേരണകഠം അവയ്ക്കുവേണ്ട ഉപാദാനം നൽകുകതന്നെ ചെയ്യും. ധർമ്മത്തോടുള്ള അർത്ഥകാമങ്ങളുടെ ബന്ധം ദൃഢപ്പെടുത്താനുള്ള ശ്രമം ധർമ്മപരായണന്മാർക്കു് മാത്രമേ കാണാറുള്ളു. അർത്ഥകാമങ്ങളെ നിയമനം ചെയ്യാനുള്ള പ്രവണത ധർമ്മമാത്രജന്യമാണു്; അർത്ഥകാമങ്ങളിൽനിന്നു് സ്വതേ വരുന്നവയല്ല. കുമാരിലഭട്ടപാദർ കാമം മനുഷ്യനെ പ്രേരിപ്പിക്കുന്നതുപോലെ നൂറു വേദവിധികളും പ്രേരിപ്പിക്കാൻ ശക്തമാകയില്ലെന്നുള്ള പച്ചപ്പരമാർത്ഥം നേരേ സ്വീകരിച്ചിരിക്കുന്നു. എങ്കിലും മോക്ഷരൂപമായ പരമപുരുഷാർത്ഥത്തിൻെറ പിൻബലത്തോടുകൂടിയ ധർമ്മം പുരുഷാർത്ഥരൂപമായ അർത്ഥകാമങ്ങഠംക്കു് അവശ്യം പ്രയോജകമായിത്തീരുന്നു. ഇല്ലാത്തപക്ഷം അർത്ഥകാമങ്ങഠം സർവ്വപ്രാണിസുലഭമായ ഇന്ദ്രിയപ്രീതിയേ ആകു, പുരുഷാർത്ഥമാകുകയില്ല. ബലവത്തായ അനിഷ്ടവുമായി പുരുഷൻ അർത്ഥിക്കുന്ന കാമങ്ങഠംക്കു് ബന്ധം ഉണ്ടായിരിക്കരുതു്; ബുദ്ധിയുള്ള മനുഷ്യൻ സമ്പത്തിനേക്കാഠം അധികം ആപത്തു് അറിഞ്ഞുകൊണ്ടു് വരിക്കുകയില്ല. മനുഷ്യരിൽ സകലദുഃഖനിവൃത്തിയ്ക്കും നിരതിശയസുഖപ്രാപ്തിക്കും വേണ്ടിയുള്ള പ്രചോദനം വിവേകബലംകൊണ്ടുതന്നെയാണു് വേരെടുക്കുന്നതു്; കാമസുഖസേവനവും ക്രമേണ ദോഷദർശനംമൂലം അതിലേയ്ക്കുതന്നെ നയിക്കുന്നു.

ഷഡ്ദർശനങ്ങഠം സാമാന്യേന ശ്രുതിയിൽ വിശ്വസിക്കുന്നവയാകയാൽ ആസ്തികദർശന

ങ്ങരം എന്നു പറയപ്പെടുന്നു. എങ്കിലും അവ യുക്തിപ്രധാനങ്ങളാണ്. പൂർവ്വമീമാംസയും ഉത്തരമീമാംസയും വേദാർത്ഥം സംശോധിക്കുന്നതിനു് ഉപകരിക്കുന്ന ന്യായങ്ങളെ ക്രമപ്പെടുത്തുകയാണു ചെയ്യുന്നതു്. അതുകൊണ്ടു ശ്രുതിക്കു ചേരാത്ത യുക്തി അവ പരിഹരിക്കുന്നു. ന്യായവൈശേഷികങ്ങരം സമാനതന്ത്രങ്ങളായി പ്രത്യക്ഷാനുമാനരൂപമായ യുക്തിക്കു പ്രാബല്യം കൊടുക്കുന്നു. സാംഖ്യവും യോഗവും അനുഭവശാസ്ത്രങ്ങളായിട്ടാണ് ഗണിക്കപ്പെടുന്നതു്. ശ്രുതിയെ മാനിക്കുന്നതുകൊണ്ടു് ഇവയെല്ലാം സ്മൃതികളായി ഗണിക്കപ്പെടുന്നു. ദർശനാചാര്യന്മാർ സംസാരം ദുഃഖകരമാണെന്നും താല്ക്കാലികചികിത്സകൊണ്ടു് ജനനമരണചക്രം ഉച്ഛേദിക്കാൻ സാദ്ധ്യമല്ലെന്നും യോഗവും ജ്ഞാനവും വിവേകവുംകൊണ്ടു് ലഭിക്കുന്ന കൈവല്യം അഥവാ മുക്തി മാത്രമേ താപത്രയശാന്തി നൽകുകയുള്ളു എന്നും നിർണ്ണയിച്ചിരിക്കുന്നു. വേദരഹസ്യങ്ങളായ മന്ത്രങ്ങളിലും മററു ശ്രുതിവാക്യങ്ങളിലും ഗൂഢമായി പ്രതിപാദിക്കപ്പെടുന്ന മോക്ഷം, അമൃതത്വം, ബ്രഹ്മവിദ്യ, സ്വർഗ്ഗസ്വരൂപം ഇവയെ ദർശനങ്ങരം പ്രമേയകോടിയിൽ പരിഗണിച്ചു് വിശദീകരിക്കുന്നു. ദർശനാചാര്യന്മാർ ആഷജ്ഞാനസമ്പന്നരായ വിരക്തന്മാരായിരുന്നു എന്നു് അവരുടെ വാദസരണി പൊതുവിൽ സൂചിപ്പിക്കുന്നു. സ്വർഗ്ഗം പരമപുരുഷാർത്ഥമായി ഗണിക്കുന്ന മീമാംസകാചാര്യന്മാർപോലും ദുഃഖാസംഭിന്നമായ സ്വർഗ്ഗസുഖപ്രാപ്തിക്കായി ലൗകികഭോഗങ്ങളോടുള്ള വിരക്തിഭാവം ആപേക്ഷികമായി സ്വീകരിക്കുകതന്നെ ചെയ്യുന്നു. അനന്തരകാലത്തിൽ പ്രചരിച്ചിട്ടുള്ള അദ്വൈതം, വിശിഷ്ടാദ്വൈതം, ശുദ്ധാദ്വൈതം, ഭേദാഭേദം, അചിന്ത്യഭേദാഭേദം മുതലായ വേദാന്താവലംബികളായ മതഭേദങ്ങരം ഷഡ്ദർശനസൂത്രഭാഷ്യാദികളിൽ സ്ഥാപിച്ചിട്ടുള്ള ന്യായങ്ങളെയും തക്കങ്ങളെയും പ്രയോജനംപോലെ ഉപയോഗിച്ചിട്ടുണ്ടു്. ഇവയുടെ ആചാര്യന്മാരെയാണ് ഭക്ത്യാചാര്യന്മാരെന്നും വേദാന്താചാര്യന്മാരെന്നും മുമ്പു സൂചിപ്പിച്ചതു്. അവക്കു് ആ സ്ഥാനത്തിന്നു വേണ്ട അഹ്ത നൽകിയിട്ടുള്ള വിശിഷ്ടതകരം താഴെ സൂചിപ്പിക്കാം.

**ആദ്ധ്യാത്മികഗുരുക്കന്മാരും ആചാര്യന്മാരും**

ധർമ്മശാസ്ത്രപ്രവത്തകന്മാരായ ആചാര്യന്മാരുടെ മാററു വദ്ധിപ്പിച്ച രൂപംതന്നെയാണ് ആദ്ധ്യാത്മികഗുരുക്കന്മാരിലും കാണുന്നതു്, കാണേണ്ടതു്. ഇവരുടെ ആദ്യരൂപം ഉപനിഷത്തുകളിൽ കാണുന്ന അംഗിരസ്സ്, ഭൃഗു, പിപ്പലാദൻ, യാജ്ഞവല്ക്യൻ, സനത്കുമാരൻ തുടങ്ങിയ ആചാര്യന്മാരിൽ കാണാൻ കഴിയും. ഇവരെപ്പോലെ ജ്ഞാനവിജ്ഞാനസമ്പന്നന്മാരായ ബ്രഹ്മവിദ്വരിഷ്ഠന്മാരായിരുന്ന വസിഷ്ഠവ്യാസസനകാദികളും. ഇവരെല്ലാമാണ് പിന്നീടുള്ള വേദാന്താചാര്യന്മാക്കു് പ്രമാണഭൂതന്മാരായിട്ടുള്ളവർ; തന്മൂലം പിന്നീടു വന്നിട്ടുള്ള പരമപുരുഷാത്ഥസേവികളായ മുമുക്ഷുക്കരംക്കു് എല്ലാം ഗുരുത്വം വഹിക്കുന്നവർ. മുമുക്ഷു, മോക്ഷശാസ്ത്രം, മോക്ഷമാർഗ്ഗോപദേഷ്ടാവായ ആചാര്യൻ, എന്നീ ത്രികം പ്രസ്തുത ഗുരുതത്ത്വസമീക്ഷയിലെ ഏററവും ഉയന്ന നിലയിൽ നിഹിതമായിരിക്കുന്നു. ഇതാണ് ഇപ്പോരം ചിന്താവിഷയം: മുമുക്ഷു ആരാണ് ? സംസാരം ബന്ധകരവും ദുഃഖമയവുമാകയാൽ അതിൽനിന്നും മോചനം നേടണമെന്നു ഗാഢമായി ആശിക്കുന്നവൻതന്നെ. മുമുക്ഷു പ്രാപിക്കേണ്ട ആചാര്യൻ അത്ഥകാമങ്ങരം തേടുന്നവക്കു് ആചാര്യനാകയില്ല. തുണി വാങ്ങേണ്ടവൻ അരിക്കടയിൽ പോകുന്നതു് നിഷ്ഫലമാണ്. വിഭിന്നമായ സ്വരൂപവും സ്വഭാവവും പ്രയോജനവും ആണു് ഇവക്കു വേണ്ടതെന്നു് സുവ്യക്തമാണ്. അതുപോലെ ത്രിവർഗ്ഗസേവികരംക്കു സാഫല്യം നൽകുന്ന ഗുരുവും മുമുക്ഷുക്കരംക്കും മോക്ഷത്തിന്നും വേണ്ടി ആവശ്യമില്ല; മോക്ഷത്തോടൊപ്പം ഭോഗവുംകൂടി കാംക്ഷിക്കുന്നവനാകട്ടെ മുമുക്ഷു അല്ലതന്നെ. മൈത്രായണി ഉപനിഷത്തു് ആരംഭിക്കുന്നതു് ഇപ്രകാരമാണ്:

ബൃഹദ്രഥമഹാരാജാവു് പുത്രനെ രാജ്യഭാരമേല്പിച്ചു് ജീവിതം അശാശ്വതം എന്നു ചൊല്ലി നിർജനവാസമാരംഭിച്ചു. ആയിരംദിവസം പരമതപസ്സു് അനുഷ്ഠിച്ചപ്പോരം ആത്മജ്ഞനായ ശാകായന്യൻ അടുത്തു വന്നു് അദ്ദേഹത്തോടു പറഞ്ഞു: 'തപസ്സു മതി; വരമെന്താണു വേണ്ടതു് ?' മുനിയെ നമസ്കരിച്ചിട്ടു് രാജാവു്

ഉണർത്തി: 'ആത്മാവിനെ അറിഞ്ഞവനല്ല ഞാൻ. അങ്ങ് തത്ത്വജ്ഞനാണെന്ന കേട്ടിട്ടുണ്ട്. അതുകൊണ്ട് അവിടുന്നാണ് ഉപദേശിക്കേണ്ടതു്.' മുനി പറയുന്നു: 'ഈ സംഗതി പിന്നീടാകട്ടെ. ഇതു വളരെ കഠിനമായ ചോദ്യമാണ്. ഇക്ഷ്വാകുവംശജനായ ബൃഹദ്രഥ, വേറെയെന്തെങ്കിലും ചോദിക്കുക.' ബൃഹദ്രഥ രാജാവ് ശാകായന്യൻെറ പാദങ്ങളിൽ പിന്നീടും ശിരസ്സുകൊണ്ടു് സ്പർശിച്ചു് ഗാഥാരൂപത്തിൽ ഇങ്ങനെ അറിയിച്ചു: 'ഈ ശരീരം അസ്ഥി, ചർമ്മം, സ്നായു, മജ്ജ, ശുക്രം, ശോണിതം ഇവകൊണ്ടു നിർമ്മിതമായ നിസ്സാരവസ്തുവാണ്. കാമോപഭോഗത്തിന്നു് ഇതു് ഉപകരണമാക്കിയതുകൊണ്ടു് എന്തു ഫലമാണ്? കാമവും ക്രോധവും ലോഭവും മോഹവും ഭയവും വിഷാദവും ഇഷ്ടനാശവും അനിഷ്ടപ്രാപ്തിയും വിശപ്പും ദാഹവും രോഗവും ദുഃഖവും വാർദ്ധക്യവും മരണവുമെല്ലാം ഈ ശരീരത്തിൻെറ സമ്പത്താണ്. അങ്ങനെയുള്ള ഈ ശരീരംകൊണ്ടു് എന്തു സുഖഭോഗമാണ് സാധിക്കുക ? ശരീരം മാത്രമല്ല ഈ കാണുന്നതെല്ലാം ക്ഷയിച്ചുകൊണ്ടുതന്നെയാണ് ഇരിക്കുന്നതു്. എറുമ്പും കൊതുകും പുല്ലും മരവും മുളച്ചുനശിക്കുന്നതുപോലെതന്നെ മഹാധനുർദ്ധരന്മാരും ചക്രവർത്തികളുമായ സുദ്യുമ്നൻ, ഭൂരിദ്യുമ്നൻ, കുവലയാശ്വൻ, അശ്വപതി, ശശബിന്ദു, അംബരീഷൻ, ശര്യാതി, യയാതി മുതലായവർ എല്ലാം കൺമറഞ്ഞു. മരുത്തഭരതാദികൾ ബന്ധുവർഗ്ഗം മിഴിച്ചിരിക്കെത്തന്നെ മഹാസമ്പത്സമൃദ്ധി കൈയ്‌വെടിഞ്ഞു് ഈ ശരീരം വിട്ടു. ഗന്ധർവ്വാസുരയക്ഷാദികളും എല്ലാം ഒടുങ്ങുന്നതായിക്കണ്ടു. മഹാർണ്ണവങ്ങൾ വററിപ്പോകും. മഹീധ്രങ്ങൾ ഉരുണ്ടുവീഴും; ധ്രുവനക്ഷത്രം ചലിക്കും, കാററു നിൽക്കും, ഈ പാരു് ആഴിയിൽ പൂഴും, ദേവന്മാർ സ്ഥാനത്തുനിന്നു നീങ്ങും. ഇപ്രകാരമെല്ലാമുള്ള ഈ സംസാരത്തിൽ ഇന്ദ്രിയഭോഗം എങ്ങനെ രുചിക്കും ? സംസാരരൂപമായ ഈ പ്രപഞ്ചത്തിൽ ജന്മം പുനരാവർത്തിക്കുന്നതിനു കാരണം കാമോപഭോഗംതന്നെയാണ്. വെള്ളമില്ലാത്ത കിണററിൽ കുടുങ്ങിയ തവളയെപ്പോലെ വിഷമിക്കുന്ന എനിക്കു് അങ്ങു് മാത്രമാണ് ഗതി, വേറെ ഗതിയില്ല.' ഇതു് കേട്ടു് അത്യന്തം പ്രീതനായ ഭഗവാൻ ശാകായന്യൻ, 'ഇക്ഷ്വാകുവംശധ്വജമായ മഹാരാജാവേ, അങ്ങു് കൃതകൃത്യനാണ്. വേഗം ആത്മജ്ഞനായിക്കഴിഞ്ഞു.' എന്നു് അനുമോദിച്ചു് ബ്രഹ്മവിദ്യ ഉപദേശിച്ചു എന്നു് മൈത്രായണീ ഉപനിഷത്തു് തുടരുന്നു.

വിചാരണമൂലം വിവേകിയായിത്തീൎന്ന മഹാരാജാവിനു് മോക്ഷേച്ഛയുണ്ടായപ്പോൾ ആനുഷംഗികമായി വന്ന മനോദ്ദൃഢത മേൽ വ്യക്തമാക്കി. ഇനിയും ഒരു ബ്രാഹ്മണബാലൻെറ ഉദാഹരണം ചേർക്കാം. കുമാരനായ നചികേതസ്സ് ഗുരു പുറമേ പോയിരുന്നപ്പോൾ ജലപാനം കഴിക്കാതെ ഗുരുഗൃഹത്തിൽ മൂന്നു ദിവസം ഗുരുവിൻെറ വരവും കാത്തു കുത്തിയിരുന്നതായി കഠോപനിഷത്തു തുടങ്ങുന്നു. ശിഷ്യൻെറ സ്ഥിരത കണ്ടു് ഉരുകിയ ബ്രഹ്മവിദ്യാചാര്യൻ ചോദിക്കാതെ കൊടുത്ത മൂന്നു വരങ്ങളിൽ ഒടുവിലത്തേതായി ശിഷ്യൻ സ്വീകരിക്കുന്നതിതാണ്. 'മനുഷ്യൻ മരിച്ചാൽ തീൎന്നു എന്നു ചിലർ പറയുന്നു. പിന്നെയും ഉണ്ടെന്നു മററു ചിലർ നിർണ്ണയിക്കുന്നു. ഇതിൻെറ തത്ത്വം എനിക്കു് അറിയണം – അങ്ങു പഠിപ്പിച്ചുതരണം.' ബ്രഹ്മവിദ്യാചാര്യനായ യമൻെറ ഉത്തരം: 'ദേവന്മാർകൂടി വിചാരണ നടത്തിയിട്ടുള്ള അതിസൂക്ഷ്മമായ ഈ ചോദ്യത്തിൻെറ ഉത്തരം മനസ്സിലാക്കാൻ എളുപ്പമല്ല. നിർബ്ബന്ധിക്കേണ്ട. വേറെ എന്തെങ്കിലും ചോദിച്ചുകൊള്ളു.' നചികേതസ്സ്: 'സുലഭമല്ലായിരിക്കാം. ദേവന്മാരും സംശയിച്ചു് ഉത്തരം തേടിയിരിക്കാം. പക്ഷേ അങ്ങേപ്പോലെ യോഗ്യതയുള്ള മറെറാരാളിനെ കിട്ടാത്തതുകൊണ്ടു് ഇതിനു തുല്യം വേറെ ചോദ്യം ഞാൻ കാണുന്നില്ല.' യമൻ: 'നൂറു വയസ്സുവരെ ഇരിക്കുന്ന പുത്രപൗത്രന്മാർ, ആനയും കുതിരയും തേരും, പശുവും എത്ര എങ്കിലും, ദീർഘായുസ്സും വസ്തുക്കളും വേണ്ടേടത്തോളം, പിന്നെ മനുഷ്യജന്മത്തിൽ കിട്ടാത്ത ഭോഗ്യവസ്തുക്കൾ എന്തു വേണമെങ്കിലും, പരിചരിക്കാൻ സംഗീതവിദുഷികളായ രമണികൾ മുതലായവ എത്ര വേണമെങ്കിലും ചോദിക്കുക. മരണകാര്യം മാത്രം ചോദിക്കേണ്ടതില്ല.' നചികേതസ്സ്: 'ഹേ അന്തക, അങ്ങയെ കണ്ടുമുട്ടിയാൽ ഇതും അധികവും ലഭിക്കുമെന്നു് എനിക്കു് അറിയാം. പക്ഷേ ഇവയൊന്നും നാളെയില്ല. മാത്രമല്ല

ഉള്ളപ്പോഠംത്തന്നെ സവ് ഇന്ദ്രിയശക്തിയും ഇവ കെടുത്തുകയും ചെയ്യും. എത്ര നാഠം ജീവിച്ചാലും, അതു പരിമിതജീവിതമേ ആകൂ. വാഹനങ്ങളും നൃത്തഗീതങ്ങളും അങ്ങുതന്നെ വെച്ചുകൊള്ളുവാൻ അപേക്ഷ. വിത്തംകൊണ്ടു് എപ്പോഴെങ്കിലും മനുഷ്യക്കു തൃപ്തിയുണ്ടോ? ജരാമരണരഹിതമായ നിത്യവസ്തു ഒന്നുണ്ടെന്നു ധരിച്ച ഏതൊരു ഭൂതലവാസിയാണു് നിറപ്പകിട്ടിൽ ഭ്രമിച്ചു് ആമോദപ്രമോദങ്ങഠം ധ്യാനിച്ചുകൊണ്ടു് നീണാഠം വാഴാൻ കൊതിക്കുക? അതുകൊണ്ടു് സംശയബീജമായ മരണാനന്തരവൃത്താന്തമാണു് നചികേതസ്സിന്നറിയേണ്ടതു്.' ബാലനായ നചികേതസ്സു് 'മഹാത്മാ'വാണെന്നു സ്വീകരിച്ചു് യമധർമ്മൻ ബ്രഹ്മോപദേശം ചെയ്തു: അതാണു പ്രസ്തുത ഉപനിഷത്തിലെ വിഷയം.

---

# മൂലശ്രുതി

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടു്

ശ്രുത്വാ യദ്ബിന്ദുമാത്രം വിഷയവിഷരസേ നിസ്സ്പൃഹാസ്സ്യുർമനുഷ്യാഃ,
പീത്വാ യത് കോടികൃത്വശ്ശുകസനകമുഖാ നൈവ തൃപ്തിം പ്രയാന്തി,
സാക്ഷാദ് ഗീതാമൃതം തത്സപദി പരിഭജേത് കേവലാചാമസാമ്യം
യത്സ്വാദാ; ത്തം തു വംശീനിനദമധുരിമോദ്ഗാരമാഖ്യാസ്യതേ കഃ? 1

യാതൊന്നിന്റെ ഒരിററു കേട്ടാൽ മനുഷ്യർ വിഷയവിഷരസത്തിൽ വിരക്തരായിത്തീരുമോ, യാതൊന്നു കോടിതവണ നുകൎന്നിട്ടും ശുകസനകാദികഠംക്കു് ഒരിക്കലും മതിവരുന്നില്ലയോ, ആ സാക്ഷാൽ ഭഗവദ്ഗീതാമൃതം ഏതൊന്നാസ്വദിച്ചാലാണോ പെട്ടെന്നു വെറും വാത്ത കഞ്ഞിപോലെയായിച്ചമയുന്നതു് ആ വേണുനാദത്തിന്റെ മാധുര്യാതിശയത്തെ ആർ വർണ്ണിക്കും? (ആചാമഃ=വാത്ത കഞ്ഞി.)

വൃന്ദാരണ്യാഭിനീതേ ത്രിഭുവനഗുരുണാ പ്രേമലീലാവിലാസേ
വേണുദ്വാരോപദിഷ്ടം പരമരസമയം നഷ്ടമേവാദ്യ വാക്യം;
തദ്ഭാഷ്യാഭാസരൂപം യദുപുരവിഹിതേ ധർമ്മകേളീപ്രപഞ്ചേ
ശംഖദ്വാരാനുശിഷ്ടം വിരസവചനമേവാദ്യ ലോകേഽവശിഷ്ടം. 2

ത്രിഭുവനഗുരു വൃന്ദാവനത്തിൽവെച്ചാടിയ പ്രേമലീലാവിലാസത്തിൽ വേണുവിലൂടെ ഉപദേശിച്ച പരമരസമയമായ തിരുവായ്മൊഴി ഇന്നു തീരെ നാമാവശേഷമായിപ്പോയി. അതിന്റെ ഭാഷ്യാഭാസമെന്നു പറയാവുന്നതും, തന്തിരുവടി ദ്വാരകയിൽവെച്ചഭിനയിച്ച ധർമ്മകേളീവിസ്തരത്തിൽ ശംഖിലൂടെ ഉപദേശിച്ചതുമായ ശുഷ്കവാക്യം മാത്രമേ ഇപ്പോഠം ഉലകിലവശേഷിച്ചിട്ടുള്ളു.

വേദാന്താ ദത്തകർണ്ണാ അപി നിശമയിതും നൈവ യം പാരയന്തേ,
ഗോപീനാം കർണ്ണനാഡീം പുളകയതി സുധാസേചനൈർയോഽനുവേലം,
യം വ്യാഖ്യാതും മുകുന്ദസ്സ്വയമപി നിജയാ ഗീതയാ ക്വാപി നേഷ്ടേ,
ദിവ്യോഽയം മൂലമന്ത്രഃ പ്രണയമുരളികാനിർഗതഃ പാതു ശൗരേഃ! 3

വേദാന്തങ്ങഠം ചെവിയോർത്തിട്ടും യാതൊന്നു കേഠംക്കാൻ തീരെ ആളാകുന്നില്ലയോ, യാതൊന്നു ഗോപിമാരുടെ കർണ്ണനാഡിയെ അമൃതു തളിച്ചു സദാ കോഠംമയിക്കൊള്ളിക്കുന്നുവോ, മുകുന്ദൻതന്നെ തന്റെ ഗീതകൊണ്ടു യാതൊന്നിനെ വ്യാഖ്യാനിക്കാൻ ഒരിക്കലും ശക്തനാകുന്നില്ലയോ, ഭഗവാന്റെ പ്രണയമുരളിയിൽനിന്നും നിർഗളിച്ച ദിവ്യമായ ആ മൂലമന്ത്രം രക്ഷിക്കട്ടെ!

സർവ്വോത്കർഷേണ മാമത്ത്യധരമധുരധരീഭാവിതോ യോ മുരാരേ,—
രുച്ചൈഃ പേപീവ്യതേ യോ മുഖകമലമരുദ്വാസിതോ നന്ദസൂനോഃ,
ജേജീവ്യന്തേ ച യസ്യാക്ഷരകണമുപജീവ്യൈവ നിശ്ശേഷവേദാ,—
സ്സോഽയം ജേജേത്തു വംശീവിവരപരിഗളത്താരകബ്രഹ്മമന്ത്രഃ! 4

യാതൊന്നാണോ മുരാരിയുടെ അധരമധുവിന്റെ ഒഴുക്കിൽ ഭാവനചെയ്യപ്പെട്ടിട്ട് സർവ്വോത്കർഷേണ പുളച്ചുമറിയുന്നതു്, യാതൊന്നാണോ നന്ദസൂനുവിന്റെ വായുലർക്കാററിനാൽ വാസനിപ്പിയ്ക്കപ്പെട്ടിട്ടു വല്ലാതെ കൊഴുത്തു തടിച്ചുവശായിരിയ്ക്കുന്നതു്, യാതൊന്നിന്റെ അക്ഷരകണികയെ ഉപജീവിച്ചുമാത്രമാണോ സകല വേദങ്ങളും ഓജസ്സോടെ പുലരുന്നതു്, ഓടക്കുഴലിന്റെ തുളകളിൽനിന്നൊഴുകുന്ന താദൃശമായ ഈ താരകബ്രഹ്മ മന്ത്രം വെൽവൂതാക! (മാമത്തി = മാദ്യതിയുടെ യങ്ലുക്. പേപീവ്യതേ = പീവതിയുടെ യങ്. ജേജീവ്യതേ = ജീവതിയുടെ യങ്. ജേജേത്തു = ജയതിയുടെ യങ്ലുക്.)

തിഷ്ഠന്തോ ദത്തകർണ്ണാ അവനതശിരസസ്സമ്യഗേകാഗ്രചിത്താ
ബ്രഹ്മേശാദ്യാ വിദഗ്ദ്ധാഃ കുഹചിദവയയുർഗ്ഗൂഢതത്ത്വം ന യസ്യാഃ;
ഗോപീനാം ദിവ്യരാഗാമൃതരസികധിയാമേവ വേദ്യാ യദീയാ
രാഗസ്വാരസ്യ ഭങ്ഗീ; ജയതു മുരളികാഗീതമൂലശ്രുതിസ്സാ! 5

ബ്രഹ്മരുദ്രാദികളായ വിദ്വാന്മാർ തലകുനിച്ചു നല്ലവണ്ണം ഏകാഗ്രചിത്തന്മാരായി കാതോർത്തു നിന്നിട്ടും യാതൊന്നിന്റെ ഗൂഢതത്ത്വത്തെ ഒരിയ്ക്കലും ഗ്രഹിച്ചില്ലയോ, ദിവ്യാനുരാഗാമൃതത്തിൽ ബുദ്ധി രസിയ്ക്കുന്ന ഗോപിമാർക്കുമാത്രം യാതൊന്നിന്റെ രാഗചമത്കാരഭംഗി അറിയാൻ കഴിയുന്നതാണോ, മുരളിയിലൂടെ ഗാനം ചെയ്യപ്പെട്ട ആ മൂലശ്രുതി ജയിയ്ക്കട്ടെ!.

---

# മൂല്യപ്രകൃതി; മൂല്യജ്ഞാനം

## ഡോക്ടർ എ. ജി. കൃഷ്ണവാര്യർ

പാശ്ചാത്യദർശനശാഖകളിൽ അർവാചീന കാലത്തു മാത്രം വിരിഞ്ഞ ഒരു കുസുമമാണു മൂല്യദർശനം (Axiology) എന്നു ചരിത്രദൃഷ്ട്യാ അഭിപ്രായപ്പെടാമെങ്കിലും, ഭാരതീയദർശനങ്ങളെല്ലാംതന്നെ ചിരന്തനമായ മൂല്യബോധഭേദങ്ങളിൽനിന്നാണു് ഉടലെടുത്തിട്ടുള്ളതെന്നു ന്യായമായി അവകാശപ്പെടാം. പരമപുരുഷാർത്ഥമായ മോക്ഷത്തിലേയ്ക്കുള്ള പാതകളായിട്ടാണല്ലോ ന്യായവൈശേഷികാദിദർശനങ്ങളൊക്കെ സംവിധാനം ചെയ്യപ്പെട്ടിട്ടുള്ളതു്. പുരുഷാർത്ഥചതുഷ്ടയമെന്ന ആശയശൃംഖലയുടെ പ്രാചീനതയെപ്പററി ആലോചിക്കുക. മികവുററ നാലർത്ഥങ്ങൾ (Values) നേടിയെടുക്കാനുള്ള ഒരു മഹാസംരംഭമായിട്ടാണു ജീവിതത്തെ ഭാരതത്തിൽ എക്കാലത്തും വീക്ഷിച്ചുവന്നിട്ടുള്ളതു്. ധർമ്മം അർത്ഥം കാമം മോക്ഷം എന്ന നാലു പുരുഷാർത്ഥങ്ങളാണല്ലോ, സാരത്തിൽ, മനുഷ്യപ്രയത്നങ്ങളെയെല്ലാം സോദ്ദേശ്യകമാക്കിത്തീർത്തു നയിക്കുന്നതു്. അർത്ഥപദത്തിന്റെ വ്യുത്പത്തിതന്നെ ഈ സംഗതിയിലേയ്ക്കു വെളിച്ചം പായിക്കുന്നതായി അനുഭവപ്പെടും. അർത്ഥിക്കപ്പെടുന്നതു്, തിരക്കപ്പെടുന്നതാണു്, അർത്ഥങ്ങൾ. ശ്രദ്ധിക്കപ്പെടുന്നതു്. താത്പര്യവിഷയങ്ങളായിത്തീരുന്നതു്, സമ്പാദനയത്നങ്ങൾക്കു പ്രചോദനം നല്കുന്നതു്, ഇവ നാലാണു്, നാലുമാത്രമാണു്, എന്നത്രേ ഭാരതീയരുടെ കാഴ്ച. ഇങ്ങനെയാണു പുരുഷാർത്ഥചതുഷ്ടയവാദമുളവായതു്.

വസ്തുത ഇതാണെങ്കിലും, Values, prices, എന്ന രണ്ടു പദങ്ങൾ അവിവേകപൂർവ്വം കൂട്ടിക്കുഴച്ചതുകൊണ്ടു്, 'പ്രൈസി'നുമാത്രം പററിയ മൂല്യമെന്ന സംജ്ഞ 'വാല്യൂ'വിനു പററിയ

'അർത്ഥ'ത്തിന്റെ ന്യായ്യമായ സ്ഥാനംപിടിച്ചു പററുകയത്രേ ചെയ്യതു്. അങ്ങനെ അർത്ഥദർശനമെന്നതിനു പകരം ഇന്നു പരക്കെ പ്രയോഗിച്ചുവരുന്ന മൂല്യദർശനമെന്ന സംജ്ഞ അനിവാര്യമായിത്തീർന്നിരിക്കുകയാണു്. പ്രസ്തുത പ്രചാരപ്രാചുര്യത്തെ സമാദരിച്ചു് ഈ ഉപന്യാസത്തിലും മൂല്യംകൊണ്ടുതന്നെ ഞാൻകൈകാര്യം ചെയ്യുന്നു.

ഭാരതീയമായ മൂല്യദർശനത്തിൽ ധർമ്മത്തിനു നല്കപ്പെട്ടിട്ടുള്ള അഗ്ര്യപൂജ ശ്രദ്ധേയമത്രേ. പ്രവൃത്തികളെ ആഭ്യന്തരമായി രൂപപ്പെടുത്തി, ശ്രേയസ്കരമാക്കിത്തീർക്കുന്ന നിയാമകശക്തിയത്രേ ധർമ്മം (Moral value). സത്തയേയോ സത്യത്തേയോ പോലെ നിർവ്യക്തികവും സർവ്വവ്യാപകവുമായ ഒരു ശക്തിവിശേഷമായിട്ടാണു ധർമ്മത്തെ ഭാരതീയചിന്തകന്മാർ നിർധാരണം ചെയ്തിട്ടുള്ളതു്. പ്രപഞ്ചപ്രക്രിയകളിൽ അനുഭവപ്പെടുന്ന സ്ഥിരതയ്ക്കും നിയമാനുരോധത്തിനും ഉപോദ്ബലകമായി, പ്രതിഭാസങ്ങളെയെല്ലാം അതാതിന്റെ നിലയിൽനിന്നു വരവണ്ണം തെററാതെ ഉറപ്പിച്ചു നിർത്തുന്നതായി വേദങ്ങൾ ദർശിച്ച ആ ഋതം തന്നെയാണു്, പിന്നീടു്, ധർമ്മമെന്നറിയപ്പെടാൻ തുടങ്ങിയതു്. ബോധമണ്ഡലത്തിൽ അചഞ്ചലസത്യമായി അനുഭവപ്പെടുന്നതെന്തോ, അതുതന്നെ പ്രവൃത്തികളെ വ്യവസ്ഥപ്പെടുത്തുന്നതായി അനുഭവപ്പെടുമ്പോൾ ധർമ്മമെന്നറിയപ്പെടുകയത്രേ ചെയ്യുന്നതു്. ശുദ്ധസത്യാന്വേഷകനു സത്യമായി വെളിപ്പെടുന്ന പൊരുൾതന്നെയാണു് അനന്തമായ പ്രവൃത്തിപഥങ്ങളിൽ ധർമ്മമായി അനുഭവപ്പെടുന്നതു്. ഒരേ പൊരുളിന്റെതന്നെ സക്രിയവും നിഷ്ക്രിയവുമായ ഭാവങ്ങളത്രേ ധർമ്മവും സത്യവും.

ഇങ്ങനെ ധർമ്മത്തിനു നല്കപ്പെട്ടിട്ടുള്ള ആദ്യസ്ഥാനംകൊണ്ടു വിവക്ഷിച്ചിട്ടുള്ളതു് അർത്ഥകാമങ്ങളെ ഉന്നിക്കൊണ്ടുള്ള പ്രവൃത്തികൾ ധർമ്മനിയമങ്ങൾക്കു നിരക്കുന്നവ ആയിരിക്കണമെന്നതാണു്. സാമ്പത്തികമൂല്യം (Economic value) ആണു് അർത്ഥമഥവാ വിത്തമെന്നു സ്പഷ്ടം. ധർമ്മത്തിൽ നിന്നിതിനെ മുഖ്യമായും വേർതിരിക്കുന്ന സവിശേഷത ഇതിനു പ്രകടമായുള്ള ഉപായപദവിയാണു്. ധർമ്മം ഉപേയമാണു്, ചിലപ്പോഴൊക്കെ, ഉപേയംമാത്രമാണു്. അർത്ഥമാകട്ടെ ഉപായം മാത്രമാണെന്നു്, ഗ്രാഹ്യതരങ്ങളായ മററു പദാർത്ഥങ്ങളായി വിത്തത്തെ മാററാൻ നാം കാട്ടുന്ന സന്നദ്ധത തെളിയിക്കുന്നു. വിത്തംകൊണ്ടു സുഖസാമഗ്രികൾ നേടാനാണല്ലോ ലോകം വെമ്പുന്നതു്. അങ്ങനെ വിത്തത്തെ ദ്യോതിപ്പിക്കുന്ന 'അർത്ഥം' സ്പഷ്ടമേ ഉപായംതന്നെയെന്നു കാണാൻ വിഷമമില്ലതാനും. അതുകൊണ്ടു് സാമ്പത്തിക മൂല്യം (Economic good) ആയി മാത്രം മൂല്യദർശനത്തിൽ അർത്ഥത്തിനു നല്കപ്പെട്ടിട്ടുള്ള താഴ്ന്ന നില യുക്തംതന്നെ.

നേരിൽതന്നെ സുഖരൂപമായ കാമത്തെ മാനസികമൂല്യമായി (Psychological good) കരുതുന്നതാകും യുക്തിയുക്തം. ഇതിനുള്ള അവിചാരിതരമണീയതയാണു മുഖ്യമായും ശ്രദ്ധേയം. 'ശ്രേയശ്ച പ്രേയശ്ച മനുഷ്യമേതഃ തൗ സംപരീത്യ വിവിനക്തി ധീരഃ' എന്ന ഉപനിഷദ്വാക്യം ഈ പ്രകൃതത്തിൽ സംഗതമത്രേ. ശ്രേയസ്സെന്നു വെച്ചാൽ ഹിതം, നന്മ, എന്നർത്ഥം; പ്രേയസ്സു് കാമം അഥവാ മനോഹാരിയായതൊക്കെത്തന്നെ. വീണ്ടു വിചാരത്തിനു് ഇടകൊടുക്കാതെ, സുഖസാധ്യതകൾ കാട്ടി, ഞൊടിയിടയിൽ അന്തഃകരണത്തെ കുടുക്കുക എന്ന വ്യാമോഹനപദ്ധതിയാണു കാമത്തിന്റേതെന്നു വ്യവച്ഛേദിക്കാവുന്നതു്. ഗൗരവലാഘവചിന്തകൾ കാമാർത്തനു സാദ്ധ്യമല്ലെന്നു പറയേണ്ടതില്ലല്ലോ. അതിസങ്കുചിതമായ വർത്തമാനത്തിൽ മാത്രമായി നോട്ടത്തെ ഒതുക്കി തളയ്ക്കുന്ന വൈഭവമാണു കാമത്തിനു സഹജം. മനുഷ്യന്റെ കൂടെപ്പിറപ്പായ മാംസദാഹത്തെ ഉപജീവിച്ചാണു കാമമൂല്യം അവന്റെ മേൽ ആധിപത്യം സ്ഥാപിക്കുന്നതു്. ധർമ്മത്തെപ്പോലെയോ, ചിലപ്പോൾ, അതിലും കൂടുതലായോ ഉപേയമായിത്തീരുന്ന കാമവുമെന്ന സംഗതി പ്രസ്താവ്യമത്രേ. മറെറന്തോ നേടാനല്ല, കാമസംതൃപ്തിക്കായി മാത്രമാണു കാമത്തെ കാമുകൻ ഉപാസിക്കുന്നതെന്നു താത്പര്യം. തല്ലീനനായ കാമിയുടെ ചേഷ്ടിതങ്ങൾ ഒരർത്ഥത്തിൽ നിഷ്കാമംതന്നെയെന്നു പോലും പറയാവുന്ന

താണ്: കാമം കാമത്തിനു വേണ്ടിത്തന്നെ യെന്നു ചുരുക്കം.

മൂല്യചക്രവർത്തിയുടെ പദവിയാണു ചതുൎത്ഥപുരുഷാൎത്ഥമായ മോക്ഷത്തിനു ഭാരതീയ ചിന്തയിൽ കൈവന്നിട്ടുള്ളതു്. അതുകൊണ്ടു തന്നെ പരമപുരുഷാൎത്ഥമെന്നും അതറിയപ്പെടുന്നു. മറ്റെല്ലാ മൂല്യങ്ങളും എന്തു കിട്ടിയാലാണോ ഗതാൎത്ഥങ്ങളും നിരൎത്ഥകങ്ങളുമാകുന്നതു്, എന്തിന്റെ നേട്ടമാണോ, അക്ഷരാൎത്ഥത്തിൽതന്നെ, ഒരുവനെ തികച്ചും കൃതാൎത്ഥനാക്കുന്നതു്, ഗീതയുടെ ഭാഷയിൽ പറഞ്ഞാൽ, 'യം ലബ്ധ്വാ ചാപരം ലാഭം മന്യതേ നാധികം തതഃ' അതാണു മോക്ഷം. പരമോപേയം മാത്രമാണതു്.

നന്നെ ചുരുക്കി മേൽ വിവരിച്ച പുരുഷാൎത്ഥചതുഷ്ടയത്തിൽ അന്തർല്ലീനമായ മൂല്യദൎശനത്തെ തെല്ലൊന്നു് അപഗ്രഥിക്കേണ്ടതുണ്ടു്. എന്താണു മൂല്യസാരം അഥവാ മൂല്യപ്രകൃതി? ഒട്ടേറെ വിവാദങ്ങൾക്കു് ഇടം നല്കിയിട്ടുള്ള ഒരു ചോദ്യമാണിതു്. ആധുനികചിന്താഗതി പിൻതുടൎന്നു പ്രസ്തുത ചോദ്യത്തിനു സമാധാനം കാണാൻ ശ്രമിക്കട്ടെ. മൗലികമായി നോക്കിയാൽ, മൂല്യമൎമ്മത്തിന്റെ നേൎക്കു രണ്ടു തരത്തിലുള്ള സമീപനങ്ങൾ കൈക്കൊള്ളാവുന്നതാണു്. ഈ രണ്ടുതരം സമീപനക്കാരും കരുതുന്നു, അപ്രാകൃതവും അപഗ്രഥനാക്ഷമവുമായ ഒരു ഗുണവിശേഷമാണു മൂല്യമെന്നു്. യഥാതഥപ്രസ്ഥാനക്കാർ (Realists) മൂല്യത്തെ ഒരു നിരപേക്ഷഗുണമായി എണ്ണുമ്പോൾ ആശയസത്താവാദികൾ (Idealists) സാപേക്ഷമാണതെന്നു വാദിക്കുന്നു. ഉദാഹരണമായി, യഥാതഥവാദിയായ ജീ. ഈ. മൂർ ശപഥം ചെയ്യുന്നു, 'പദാൎത്ഥങ്ങളിൽ സ്വതേ സമവേതമല്ല മൂല്യമെങ്കിലും, നിറം മണം തുടങ്ങിയ മറ്റു സമവേതഗുണങ്ങളെപ്പോലെ മൂല്യവും പദാൎത്ഥതന്ത്രം മാത്രമാണു്,' എന്നു്. പക്ഷേ ലബ്ധപ്രതിഷ്ഠനായ ഈ ദാൎശനികനു വ്യക്തമല്ല, സമവേതങ്ങളായ ഇതരഗുണങ്ങളിൽനിന്നു്, അവയോടു നന്നെ സാദൃശ്യമുദ്വഹിക്കുന്ന മൂല്യത്തെ വേർതിരിക്കുന്ന ഘടകമെന്തെന്നു്. മൂല്യമെന്ന സങ്കല്പം സാൎത്ഥകമാകാൻ, വില ഇരുത്തുന്ന ഒരു മനസ്സിനോടു് അതിനു ബന്ധപ്പെടേണ്ടതുണ്ടെന്ന കാഴ്ചയില്ലായ്മയാണു മൂറിന്റെ നിലപാടിനുള്ള കുറവു് എന്നു സ്പഷ്ടം. യഥാതഥവാദികൾക്കു് അപഗ്രഥനാക്ഷമമായ രണ്ടു ഘടകങ്ങൾ അംഗീകരിക്കേണ്ടിയിരിക്കുന്നു: ഒന്നു്, സംബന്ധനിരപേക്ഷമായ മൂല്യംതന്നെ; രണ്ടു്, ധാൎമ്മികകൎത്തവ്യത (Moral ought). ചുരുക്കിപ്പറഞ്ഞാൽ മൂല്യങ്ങളെ നിലനിൎത്തുക എന്നതു തങ്ങളുടെ ധാൎമ്മികകൎത്തവ്യമായി യഥാതഥവാദികൾ അംഗീകരിക്കുന്നു. പ്രാപഞ്ചികഘടകങ്ങളെല്ലാംതന്നെ, മനുഷ്യനിരപേക്ഷമായി അതാതിന്റേതായ മൂല്യങ്ങളോടൊത്തു വിലസുന്നു എന്ന സിദ്ധാന്തം കൈക്കൊള്ളാൻ യഥാതഥവാദികൾ നിർബന്ധിതരാണു്. പക്ഷേ വില ഇരുത്തുന്നവൎക്കു തമ്മിലുള്ള ഭേദങ്ങൾക്കൊത്തു മൂല്യനിൎദ്ധാരണങ്ങളും ഭിന്നിക്കാതെ തരമില്ല. അങ്ങനെ മൂല്യനിൎദ്ധാരണത്തെ സംബന്ധിച്ചിടത്തോളം ഐകരൂപ്യവും വിശ്വാസ്യതയും തകരാറിലാകുമെന്നു നിശ്ചയം.

നേരേമറിച്ചു്, ആശയസത്താവാദികൾക്കു് അപഗ്രഥനാക്ഷമം ധാൎമ്മികമായ കൎത്തവ്യത, (Moral oughtness) മാത്രമാണു്. ഏതു പദാൎത്ഥങ്ങളുടെ നിലനില്പാണോ കാത്തു സൂക്ഷിക്കാൻ ഉള്ള കൎത്തവ്യത ഉള്ളതായി അനുഭവപ്പെടുന്നതു് അവയത്രേ മൂല്യസമ്പന്നങ്ങൾ. പ്രസ്തുതമായ ആശയസത്താവാദമനുസരിച്ചു് അപഗ്രഥനാക്ഷമമായ കൎത്തവ്യതയെപ്പററിയുള്ള ബോധമുള്ളവൎക്കേ മൂല്യാനുഭൂതി ഉണ്ടാകൂ. ഉദാഹരണമായി നല്ലതെന്നു തീൎപ്പിനു യോഗ്യതയുള്ള വസ്തുക്കളോടു തോന്നുന്ന മമത, ഇഷ്ടം, സമീചീനം (Right) ആയിരിക്കണം. എന്താണീ സമീചീനത, (Rightness)? നേരത്തെ പറഞ്ഞല്ലോ ഇതു് അപഗ്രഥനാക്ഷമമാണെന്നു്, പാര്യന്തികമാണെന്നു്, (Ultimate).

ഈ രണ്ടുതരം വിവാദികളെ കൂടാതെ വേറെ ചില മൂല്യവാദികൾകൂടി ശ്രദ്ധേയരായിട്ടുണ്ടു്. ഡബ്ല്യൂ. എം. എർബന്റെ നോട്ടത്തിൽ മൂല്യമൊരു ഗുണവിശേഷമഥവാ ധൎമ്മമല്ല (not a what); അപഗ്രഥനാക്ഷമമായ ഒരു വസ്തുവിശേഷം,'തത്'' 'അതു്''(a that) ആണു്. മൂല്യം സ്വതന്ത്രവും നിരവയവവും ആയ ഒരു വസ്തുവിശേഷം ആണു്. അതിന്റെ പ്രത്യേകത അതിന്റെ പ്രമേയസ്വഭാവതയിലാണു തേടേ

ണ്ടന്നതു് (Its character as judgement). 'ഒരു വസ്തു ഇന്ന ഇന്ന തരത്തിലായിരിക്കേണ്ട താണു്,' എന്ന പ്രമേയം, ജഡ്ജ്മെൻറ്, ആണ മൂല്യം; മറിച്ചു്, ആ തരത്തിലുള്ളതാണു് അതെന്ന വസ്തുതയല്ല മൂല്യം. എർബ്ബൻെറ ഭാരതീയാനുയായികളിൽ ശാങ്കരാദ്വൈതത്തെ ഒരു മൂല്യദർശനമായി ആവിഷ്കരിച്ചിട്ടുള്ള ആർ. പി. സിംഗ് സ്മരണീയനത്രേ. പക്ഷേ ഈ വക ചിന്താസരണികരം അലക്ഷ്യമാണെന്നു കരുതാതെ തരമില്ല. മൂല്യമെന്ന ആശയത്തെ ഇവ അനാവശ്യമായി ദുർഗ്രഹമാക്കിത്തീർക്കുന്നു.

നേരേമറിച്ചു മൂല്യാശയത്തെ സുഗ്രഹമാക്കുന്ന പ്രാചീനവും, ഒപ്പം അർവാചീനവുമായുള്ള മറെറാരു നിർവ്വചനത്തിലേയ്ക്കു നിങ്ങളുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു. ഹില്ലിയർഡ് (1950-ൽ തയ്യാറാക്കിയ Forms of Value എന്ന ഗ്രന്ഥത്തിൽ) മൂല്യത്തിനു നല്കിയിട്ടുള്ള നിർവ്വചനം കേരംക്കുക: 'പ്രചോദകമായ വസ്തുവിനോടു (Stimulating object) ഒരു ജീവിക്കുള്ള പ്രതികരണം ഉളവാക്കുന്ന സുഖം ദുഃഖം അഥവാ ഔദാസീന്യം എന്നിവയിലൊന്നത്രേ അതിൻെറ മൂല്യം.' അനുകൂലവേദനീയമെന്നു സുഖത്തിനു ഭാരതീയചിന്തകന്മാർ നല്കിയിട്ടുള്ള ലക്ഷണവും ഈ പ്രകൃതത്തിൽ സംഗതമാണു്. പ്രസ്തുതമായ മൂല്യനിർവ്വചനത്തിൻെറ അന്തർഭാവങ്ങരം എടുത്തു കാട്ടട്ടെ: പ്രപഞ്ചത്തിൽ ഒരു വസ്തുവും നിർമ്മൂല്യമല്ല: പക്ഷെ ഒരു വസ്തുവും സ്വയം മൂല്യമല്ലതാനും. അതായതു വസ്തുക്കരം മൂല്യവത്തുക്കളാണു്, മൂല്യങ്ങളാകയില്ലെന്നു സാരം. ഈ മൂല്യവത്ത മൂല്യവദ്വസ്തുവിനോടു ബന്ധപ്പെടുന്ന ഒരു മൂല്യനിർദ്ധാരകനോടു സാപേക്ഷമായേ അനുഭവപ്പെടുകയുള്ളുതാനും. കൂടാതെ മൂല്യങ്ങളെല്ലാം സജാതീയങ്ങളാണു്: സുഖാധായകതയുടെ ഏററക്കുറച്ചിലുകളായി രൂപാന്തരപ്പെടുത്താവുന്നവയാണു് മൂല്യങ്ങരം.

ഇപ്പറഞ്ഞതിൻെറ വെളിച്ചത്തിൽ മൂല്യങ്ങളെയെല്ലാം ഉപായമൂല്യങ്ങളെന്നും ഉപേയമൂല്യങ്ങളെന്നും രണ്ടായി വിഭജിക്കാം (Instrumental; terminal). നേരിൽ സുഖോത്പാദകമായ വസ്തുക്കരംക്കു് ഉപേയമൂല്യങ്ങളുണ്ടെന്നും ഇവയിലേയ്ക്കു് ഉപനയിക്കുക മാത്രം ചെയ്യുന്ന വസ്തു് ഉപായമൂല്യങ്ങളേ ഉള്ളുവെന്നും കരുതാമെന്നത്രെ വിവക്ഷ. സുഗ്രഹമായ ഈ മൂല്യദർശനമനുസരിച്ചു പരമമൂല്യം കലർപ്പററ സുഖമഥവാ ആനന്ദമാണു്. തിന്മയുടെയും നന്മയുടെയും നിറങ്ങരം തെല്ലും പുരളാത്ത ഒന്നത്രേ പ്രസ്തുതമായ പാരൃന്തികമൂല്യം.

അപ്പോരം ധർമ്മാനുഗുണമായ സുഖം, ധർമ്മവിരുദ്ധമായ സുഖം, എന്ന ലോകപ്രസിദ്ധമായ വിഭജനം എങ്ങനെ ഉപപാദിക്കണം ? കേവലസുഖം ധർമ്മ്യമോ അധർമ്മ്യമോ അല്ലെന്നതത്രേ പരമാർത്ഥം. അനാശാസ്യമായ ഒരു ഫലത്തോടും, സ്വതേ ഫലസ്വരൂപമായ അതിനു ബന്ധമില്ല. പക്ഷേ സുഖത്തോടു ബന്ധപ്പെടുന്ന ചുററുപാടുകളിൽ ചിലതു ഫലസ്വരൂപമായ കൂടുതൽ സുഖങ്ങളിലേയ്ക്കോ ദുഃഖങ്ങളിലേയ്ക്കോ നയിക്കുമെന്ന വസ്തുത അനിഷേദ്ധ്യമത്രേ. ഇതു മാത്രമാണ താനും ചില സുഖങ്ങളെ ധർമ്മാനുഗുണമെന്നും മററു ചിലവയെ ധർമ്മവിരുദ്ധമെന്നും വിഭജിക്കുന്നതിൻെറ പൊരുളു്.

സാപേക്ഷതയിൽ അധിഷ്ഠിതമാണ സിദ്ധാന്തരൂപത്തിൽ ഇവിടെ സ്വീകരിച്ചിട്ടുള്ള മൂല്യനിർവ്വചനമെന്നു വ്യക്തം; കാരണം, വസ്തുനിഷ്ഠമായ മൂല്യം മൂല്യനിർദ്ധാരകനോടു ബന്ധപ്പെട്ടേ ഉയിക്കു. ഒരു നിർദ്ധാരകനില്ലെങ്കിൽ മൂല്യം തിരോഭവിക്കതന്നെ ചെയ്യും. ഈ സിദ്ധാന്തമനുസരിച്ചു് ആനന്ദം വെറുമൊരു മൂല്യമല്ല; ഏററവും ഉത്കൃഷ്ടമായ മൂല്യംകൂടിയാണു്. സാമ്പ്രദായികമായി പരിഗണിക്കപ്പെട്ടുവരുന്ന മൂല്യങ്ങളൊക്കെ – സത്യം ശിവം സുന്ദരമെന്നിവയെല്ലാം – പരമപുരുഷാർത്ഥമായ സ്വരൂപാനന്ദത്തിലെത്താനുള്ള ചവിട്ടുപടികളായി രൂപാന്തരപ്പെടുന്നതായും സൂക്ഷ്മേക്ഷികയിൽ തെളിയും. സാധാരണയായി അനുഭവപ്പെടുന്ന ആനന്ദശകലങ്ങളിൽ കലർപ്പുണ്ടെങ്കിലും പരമപുരുഷാർത്ഥമായ ആനന്ദം, സ്വരൂപാനന്ദമാകയാൽ, അദ്വിതീയമത്രേ. 'ആത്മനസ്തു കാമായ സർവ്വം പ്രിയം ഭവതി.' എന്ന ബൃഹദാരണ്യകവചനത്തിൻെറ സ്വാരസ്യവും മറെറാന്നല്ല.

മൂല്യങ്ങളുടെ പാരൃന്തികപ്രകൃതി ആനന്ദമാണെങ്കിലും അവ കൈക്കൊള്ളുന്ന പര

സ്സഹസ്രം രൂപങ്ങളിൽ പ്രത്യേകപരിഗണന അർഹിക്കുന്നവയത്രേ സത്യം ശിവം സുന്ദരമെന്ന പേരുകളിൽ പ്രസിദ്ധി ആർജിച്ചിട്ടുള്ളതു്. സത്യം മാററമററ പൊരുളാണുതന്നെ. അതുകൊണ്ടു തന്നെ അതു കാലാതീതമാണെന്നു സിദ്ധിക്കുന്നു. കാലപ്രവാഹത്തിൽ പെട്ടവയെല്ലാം നിരന്തരം മാറിക്കൊണ്ടേ ഇരിയ്ക്കുന്നു എന്നാണല്ലോ അനുഭവം. ഇതൊരു പിടിവാദമായി തെററിദ്ധരിക്കുന്നതു ദയനീയമാണു്. മാററ മററതും ഞാനെന്ന പദത്തിനു് ആസ്പദവുമായ ആ പൊരുൾ പണ്ഡിതനും പാമരനും ഒപ്പം പ്രസിദ്ധം. കൂടസ്ഥമായ അതിന്നെതിരായാണു കാലചക്രഭ്രമണംപോലും ഗോചരീകരിക്കപ്പെടുന്നതു്. എന്നാൽ മാററമററ ഈ പൊരുളിലേയ്ക്കുള്ള ചൂണ്ടുപലകകളായി ചഞ്ചലപ്രതിഭാസങ്ങളെയൊക്കെ കണക്കാക്കുമ്പോൾ, ഇവയെല്ലാം, ന്യൂനാധികമായ തോതിൽ, ഉപായമൂല്യത കൈയ്‌വരുന്നതായി ബോധ്യപ്പെടും. സംഖ്യയററ വീചികളിൽ പ്രതിബിംബിക്കുന്ന സൂര്യബിംബംപോലത്രേ കൂടസ്ഥവും ആനന്ദാത്മകവുമായ സത്യം,അനുക്ഷണമിളകിമറിയുന്ന പ്രാപഞ്ചികപ്രതിഭാസങ്ങളിൽ പ്രതിബിംബിച്ചു്, സ്വപ്രഭാവം വിളംബരം ചെയ്യുന്നതു്.

പ്രസ്തുതസത്യം ശിവം അഥവാ നന്മകൂടിയാണു്. അതിന്റെ ഹൃദയാവർജകതയേയും നിത്യശാന്തിപ്രദത്വത്തേയുംകൂടി കണക്കിലെടുക്കുമ്പോഴാണു സത്യം ഒപ്പം ശിവവുമാണെന്ന പ്രത്യയമുദിക്കുന്നതു്. ഇതൊരു വ്യാമോഹമല്ലെന്ന ദൃഢനിശ്ചയം സത്യത്തിന്റെ ആനന്ദാത്മകതയാണുളവാക്കേണ്ടതു്. ഇവിടെയത്രേ തൃതീയമൂല്യമായ 'സുന്ദര'ത്തിന്റെ ഹൃദയംഗമത സാക്ഷാത്കരിക്കപ്പെടുക. പ്രയോജനാന്തരനിരപേക്ഷമായി ആനന്ദമുളവാക്കുന്നതെന്തോ അതാണു സൗന്ദര്യം. ഇങ്ങനെ, സച്ചിദാനന്ദമെന്ന വാക്കുകളിലൂടെ ആവിഷ്കരിക്കപ്പെടുന്ന ഏകമേവാദ്വിതീയമായ ഭാവംതന്നെ ഓരോരുത്തന്റെയും സ്വരൂപമെന്ന സാക്ഷാത്കാരത്തിലേയ്ക്കാണു് ഭാരതീയമായ മൂല്യദർശനം ഭാവുകനായ സത്യാന്വേഷകനെ നയിയ്ക്കുന്നതു്. മൂല്യമൂർത്തിയായി ഈശ്വരനെ ഉന്മീലനം ചെയ്യുന്ന ഈ ദർശനം സാധകനെ മൂല്യങ്ങളുടെ സോപാനമാർഗ്ഗത്തിലൂടെ കിളത്തി യഥാകാലം സാന്ദ്രമായ മതാനുഭൂതിയുടെ മകുടം ചാർത്തിയ്ക്കുന്നു എന്നുകൂടി പ്രാസംഗികമായി പറയേണ്ടതുണ്ടു്.

മൂല്യജ്ഞാനത്തെക്കുറിച്ചുകൂടി ഒരു വാക്കു്. സത്യമെന്തു് അസത്യമെന്തു് എന്നറിയുന്നതെങ്ങനെ? നിത്യാനിത്യവസ്തുവിവേകമെന്ന ഒന്നാമത്തെ സാധനത്തെക്കുറിച്ചു് ഇവിടെ ഓർക്കുന്നതു നന്നു്. കൂടാതെ, സത്യം സ്വയംപ്രകാശംകൂടിയാണു്. മൂച്ച് ഏറിയതും ഇടുങ്ങിയതുമായ ത്യാഗമാർഗ്ഗമാണു മൂല്യസാധനയുടേതു്. കാമക്രോധലോഭങ്ങൾ നിഃശേഷം വെടിയാതെ സത്യദർശനം സുശകമല്ലെന്നു വ്യക്തം. ഇവയാണല്ലോ അദ്ധ്യാസങ്ങളുടെയെല്ലാംതന്നെ നിമിത്തകാരണങ്ങൾ. ബഹുത്വത്തിൽ പെട്ടു നട്ടം തിരിയാതെ, ജാഗരൂകതയോടെ ഐക്യത്തെ ഉപാസിക്കുന്നതുകൊണ്ടാണു സാധകൻ ക്രമേണ പൂർണ്ണസത്യത്തിലെത്തുന്നതെന്നു കാണാൻ വിഷമമില്ല. 'ബഹൂനാം ജന്മനാമന്തേ ജ്ഞാനവാൻ,' 'സർവ്വം ഖല്വിദം ബ്രഹ്മ' തുടങ്ങിയ സൂക്തങ്ങൾ, അന്വയിപ്പിച്ചാൽ, സത്യമാർഗ്ഗത്തിൽ വേണ്ടത്ര വെളിച്ചം വീശും.

ആദ്യമേ സൂചിപ്പിച്ച പരിഗണനകൾ വെച്ചുകൊണ്ടു്, മഹാഭാരതകാരന്റെ ആക്രന്ദനംകൂടി പ്രകൃതത്തിൽ ഉദ്ധരിച്ചുകൊള്ളുന്നു:

ഊർധ്വബാഹുർവിരൗമ്യേഷ ന ച കശ്ചിച്ഛൃണോതി മാം
ധർമ്മാദർത്ഥശ്ച കാമശ്ച സ ധർമ്മഃ കിം ന സേവ്യതേ!

(മ. ഭാ. സ്വർഗ്ഗ. പ. 5. 62)

'രണ്ടു കൈയ്യും പൊക്കി വിളിച്ചറിയിക്കയാണു ഞാൻ, അർത്ഥവും കാമവും ധർമ്മത്തിലൂടെ കൈയ്‌വന്നുകൊള്ളും; പിന്നെന്തുകൊണ്ടു് ഈ ധർമ്മത്തെ ഉപാസിക്കുന്നില്ല മനുഷ്യർ ? പക്ഷെ എന്റെ ഈ വിളി ചെവിക്കൊള്ളാൻ ആരുമില്ലല്ലോ!!' 'ഗുഡജിഹ്വികാന്യായ'മാണു മുനി ഇവിടെ പ്രയോഗിച്ചിട്ടുള്ളതു്. ധർമ്മം ആദ്യം കൈയ്‌ക്കൊണ്ടാൽ ക്രമേണ ബോദ്ധ്യപ്പെട്ടുകൊള്ളും, അഭ്യുദയത്തിലേയ്ക്കു നയിക്കുന്ന പ്രവൃത്തി, നിഃശ്രേയസത്തിലേയ്ക്കു നയിക്കുന്ന നിവൃത്തി, എന്ന രണ്ടു വശങ്ങൾ ധർമ്മത്തിനുണ്ടെന്നു്. കാലാന്തരത്തിൽ, പ്രവൃത്തി വെടിഞ്ഞു്, സ്വരൂപസാക്ഷാത്കാരത്തിലേയ്ക്കു് നയിക്കുന്ന നിവൃത്തിയെ ഭജിക്കാൻ ധീരനായ മൂല്യാന്വേഷകൻ മുതിരുമെന്നാണു് അദ്ദേഹത്തിന്റെ പ്രതീക്ഷ. പരോപകാരം അഹിംസ

ആർജ്ജവം തുടങ്ങിയ ധാർമ്മികമൂല്യങ്ങളെല്ലാം തന്നെ പാര്യന്തികമൂല്യത്തിലെത്തിക്കുന്ന ഉപായങ്ങൾ മാത്രമാണെന്നു പറയേണ്ടതില്ലല്ലോ.

മൂല്യങ്ങളെക്കുറിച്ചെടുത്തുപറയേണ്ട ഒരു സംഗതികൂടി പരാമർശിച്ചിട്ടു ലഘുവായ ഈ ഉപന്യാസം ഉപസംഹരിക്കാം. പൂർണ്ണതയിലേയ്ക്കുള്ള മനുഷ്യവ്യക്തിയുടെ തീർത്ഥയാത്രയിലുണ്ടാകുന്ന അനുഭവവിശേഷങ്ങളത്രേ മൂല്യങ്ങൾ എന്നറിയപ്പെടുന്നതു്. മററൊരു തരത്തിൽ പറഞ്ഞാൽ, മൂല്യവാസനയും മൂല്യാനുഭവവുമല്ല ആദ്ധ്യാത്മികചരിത്രമുൾക്കൊള്ളുന്ന പാര്യന്തികാനുഭൂതി. നേരത്തെ ചൂണ്ടിക്കാണിച്ചതുപോലെ, മൂല്യനിർദ്ധാരകന്റെ പൃഥക്സത്തയുള്ളിടത്തോളംകാലം മാത്രമാണു മൂല്യങ്ങൾ നിലനില്ക്കുന്നതു്. കാലദേശപരിച്ഛിന്നങ്ങളാണു മൂല്യങ്ങളെന്നു സാരം. എന്നാൽ ആത്മസാക്ഷാത്കാരത്തിന്റെ പരകോടിയിൽ, അസ്പർശയോഗത്തിൽ, മൂല്യാർത്ഥിയും മൂല്യഭേദങ്ങളും പ്രപഞ്ചത്തോടൊപ്പം തിരോഭവിക്കും; അനുഭവൈകവേദ്യമായ പൊരുൾ മാത്രം അവശേഷിക്കും. പ്രസ്തുത ലക്ഷ്യത്തിലേയ്ക്കുള്ള പ്രയാണത്തിൽ അനുഷ്ഠിക്കുന്ന അമൂല്യസേവനത്തെച്ചൊല്ലിയത്രേ മൂല്യങ്ങളെ നാം യഥാപൂർവ്വമുപാസിച്ചു സാക്ഷാത്കരിക്കാൻ വെമ്പുന്നതു്.

---

തൃശ്ശൂർ ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് മേയ് 15, 16 തീയതികളിൽ നടന്ന, കേരളദാർശനികസമിതിയുടെ നാലാമത്തെ സമ്മേളനത്തിൽ അവതരിപ്പിച്ച പ്രബന്ധം.

# ‘ഭക്തിർവ്വിരക്തിർഭഗവത്പ്രബോധഃ’

**വൈശ്രവണത്തു് രാമൻനമ്പൂതിരി**

ഇത്യച്യുതാംഘ്രിം ഭജതോഽനുവൃത്ത്യാ
ഭക്തിർവ്വിരക്തിർഭഗവത്പ്രബോധഃ
ഭവന്തി വൈ ഭാഗവതസ്യ രാജൻ
തതഃ പരാം ശാന്തിമുപൈതി സാക്ഷാത്.
(ഭാഗ. 11. 2. 43)

‘ഇപ്രകാരം സർവ്വവും ഭഗവന്മയമെന്നു് ഭാവന ചെയ്തു് നിരന്തരം തന്തിരുവടിയുടെ ശ്രീപാദപത്മങ്ങളെ സേവ ചെയ്താൽ സർവ്വേശ്വരപ്രേമവും വിഷയവിരക്തിയും ഭഗവത്സ്വരൂപജ്ഞാനവും ഒന്നിച്ചു സിദ്ധിക്കും. ഉടൻ സാക്ഷാത്തായി നിത്യശാന്തിയടയുകയും ചെയ്യും.’

ദേശകാലപരിച്ഛേദമില്ലാത്ത സച്ചിദാനന്ദം എന്തുകൊണ്ടു് നമുക്കു് പ്രകാശിക്കുന്നില്ല? അന്തഃകരണത്തിൽക്കൂടി വേണം നമുക്കു് അതു് പ്രകാശിക്കുവാൻ. അന്തഃകരണമാകട്ടെ സക്തിയാലും അതിൽ നിന്നുണ്ടാകുന്ന ആയിരമായിരം നീചവികാരങ്ങളാലും കണ്ണാടി ചളിയാലെന്നപോലെ മൂടപ്പെട്ടിരിക്കുന്നു. ചളി മൂടി മലിനമായിത്തീർന്ന കണ്ണാടിയിൽ മുഖമെന്നപോലെ സക്ത്യാദി ദോഷങ്ങളാൽ മലിനമാക്കപ്പെട്ട അന്തഃകരണത്തിൽ ആത്മതത്ത്വം ഒരിക്കലും സ്ഫുരിക്കുകയില്ല. ചളി കളഞ്ഞു് നിർമ്മലമാക്കപ്പെട്ട കണ്ണാടിയിൽ മുഖം വ്യക്തമായി പ്രകാശിക്കുന്നു. അതുപോലെ സക്ത്യാദിദോഷങ്ങളെ നിർമ്മൂലനം ചെയ്തു് ശുദ്ധമാക്കപ്പെട്ട അന്തഃകരണത്തിൽ ആത്മതത്ത്വവും സുവ്യക്തമായി പ്രകാശിക്കുന്നു.

അന്തഃകരണത്തെ ശുദ്ധമാക്കുവാനുള്ള മാർഗ്ഗമെന്തു്? സർവ്വശക്തനും കരുണാമൂർത്തിയുമായ സർവ്വേശ്വരനിലുള്ള ഭക്തിയാണു് അന്തഃകരണത്തെ പരിശുദ്ധമാക്കുവാനുള്ള ലളിതസുന്ദരമാർഗ്ഗം. മററു കർമ്മങ്ങൾകൊണ്ടൊന്നും അന്തഃകരണം ആത്യന്തികമായ ശുദ്ധിയെ പ്രാപിക്കുകയില്ല. താൽക്കാലികശുദ്ധിമാത്രം നൽകുന്ന കർമ്മങ്ങൾ കുഞ്ജരശൗചംപോലെ വ്യർത്ഥമാകുന്നു. ആനക്കാരൻ ആനയെ വെള്ളത്തിൽ കിടത്തി നാലുമണിക്കൂർ നേരം യഥാപൂർവ്വം

തേച്ച് കുളിപ്പിക്കുന്നു. പിന്നെ ഏതെങ്കിലും സ്ഥലത്തു് കൊണ്ടുപോയി തളയ്ക്കുന്നു. അഞ്ചു മിനിട്ടു് കഴിഞ്ഞു് ചെന്നു നോക്കുക. മുമ്പത്തേക്കാളധികം അതു് പൊടിയിൽ ആറാടി കഴിഞ്ഞിട്ടുണ്ടാവും. അപ്പോൾ ആ ഗജസ്നാനം കൊണ്ടു് എന്തു ഫലം? അതുപോലെതന്നെ വാസനകൾ നശിക്കാത്ത കാലംവരെ അന്തഃകരണം പിന്നെയും പിന്നെയും നീചവിഷയങ്ങളിൽ പ്രവർത്തിക്കും. അപ്പോൾ ആ മനസ്സിൽ ആത്മതത്ത്വം എങ്ങനെ സ്ഫുരിക്കും?

> പ്രായശ്ചിത്താനി ചീർണ്ണാനി
> നാരായണപരാങ്മുഖം
> ന നിഷ്പുനന്തി രാജേന്ദ്ര,
> സുരാകുംഭമിവാപഗാഃ.
>
> (ഭാഗ. 6. 1. 18)

നൂറുവട്ടം ഗംഗയിൽ കൊണ്ടുപോയി മുക്കിയാലും ഉള്ളിൽ കള്ളു് നിറച്ച കുടങ്ങളെ ഗംഗാദി പരിശുദ്ധനദികൾപോലും ശുദ്ധീകരിക്കുകയില്ല. അതുപോലെ തന്തിരുവടിയിൽ ഭക്തി ലേശംപോലുമില്ലാത്തവനെ പ്രായശ്ചിത്താദി കർമ്മങ്ങൾ ശുദ്ധീകരിക്കുകയില്ല. അകത്തുള്ള കള്ളു് ആദ്യം കളഞ്ഞു് പിന്നെ ഗംഗയിൽ കൊണ്ടുപോയി മുക്കിയാൽ അതു് ശുദ്ധമാവും. അതുപോലെ നമ്മുടെ അന്തഃകരണത്തിലുള്ള മാലിന്യങ്ങളെയും ആദ്യം കളഞ്ഞു് ശുദ്ധമാക്കണം. അപ്പോൾ മാത്രമേ അവിടെ ആത്മതത്ത്വം വ്യക്തമായി പ്രകാശിക്കുകയുള്ളൂ.

കാമം, ക്രോധം, മോഹം, സ്മൃതിഭ്രംശം, ബുദ്ധിനാശം മുതലായ സർവ്വ അനർത്ഥങ്ങളുടേയും മൂലം സംഗമാകുന്നു.

> സംഗാത് സംജായതേ കാമഃ
> കാമാത് ക്രോധോഽഭിജായതേ
> ക്രോധാദ് ഭവതി സംമോഹഃ
> സംമോഹാത് സ്മൃതിവിഭ്രമഃ,
> സ്മൃതിഭ്രംശാദ് ബുദ്ധിനാശോ
> ബുദ്ധിനാശാത് പ്രണശ്യതി.
>
> (ഗീത. 2. 62. 63)

സക്തിയിൽനിന്നാണു് കാമമുണ്ടാവുന്നതു്. കാമത്തിന്നു് തടസ്സം വന്നാൽ അതു് ക്രോധമായി പരിണമിക്കും. കോപത്തിന്നു് അടിമപ്പെട്ടവനെ മോഹം വന്നു് പിടികൂടുന്നു. അപ്പോൾ ആചാര്യനിൽനിന്നും ശാസ്ത്രങ്ങളിൽനിന്നും സിദ്ധിച്ച ബോധം നഷ്ടപ്രായമായിത്തീരുന്നു. അതു് നഷ്ടപ്പെടുമ്പോൾ കൃത്യാകൃത്യങ്ങളെ വേർതിരിക്കുവാനുള്ള ശക്തിപോലും നശിച്ചുപോകുന്നു. ഇത്രയുമായാൽ അവൻ മൃതതുല്യനായിത്തീരുന്നു. അപ്പോൾ സംഗമാണു് സർവ്വാനർത്ഥങ്ങളുടേയും മൂലകാരണമെന്നു് വരുന്നു. അതിനേ ഉന്മൂലനം ചെയ്യുന്നതാണു് വൈരാഗ്യമെന്നു് പറയപ്പെടുന്നതു്. ഈ വൈരാഗ്യം സിദ്ധിച്ചാൽ ആത്മതത്ത്വസ്ഫുരണത്തിന്റെ തടസ്സം നീങ്ങി എന്നുതന്നെ പറയാം. ശ്രീഭഗവാനിൽ ഭക്തി സിദ്ധിക്കുമ്പോൾ മാത്രമേ അതു് സിദ്ധിക്കുകയുള്ളൂ.

ഒന്നിലും സക്തിചെയ്യാതെ ഒരു നിമിഷംപോലും മനസ്സു് ഇരിക്കുകയില്ല. അതു് അതിന്റെ സ്വഭാവമാണു്. വിഷയങ്ങളിൽ സക്തി കുറയണമെങ്കിൽ തന്തിരുവടിയിൽ പ്രേമം വദ്ധിക്കണം. അതു് വദ്ധിക്കുമ്പോൾ വിഷയങ്ങളിൽ സമ്പൂർണ്ണമായ വൈരാഗ്യം സിദ്ധിക്കും. വൈരാഗ്യംകൊണ്ടു നിർമ്മലമായിത്തീർന്ന മനസ്സിൽ നിർമ്മലമായ കണ്ണാടിയിൽ മുഖമെന്നപോലെ ആത്മതത്ത്വം സ്വയം സ്ഫുരിക്കും.

ഒരു തിമിരരോഗിയെ പിടിച്ചു നട്ടുച്ചയ്ക്കു് സൂര്യാഭിമുഖമാക്കി നിർത്തി ചോദിക്കുക, സൂര്യനെ കാണുന്നുണ്ടോ എന്നു്. ഇല്ല, എന്നായിരിക്കും മറുപടി. സൂര്യൻ ആകാശത്തിൽ ഇല്ലാത്തതുകൊണ്ടല്ല തിമിരരോഗി സൂര്യനെ കാണാത്തതു്. തിമിരരോഗത്താൽ ചക്ഷുസ്സു് ആവൃതമായതുകൊണ്ടാണു് സൂര്യദർശനം കിട്ടാത്തതു്. ദിവ്യൗഷധപ്രയോഗംകൊണ്ടോ അല്ലെങ്കിൽ ശസ്ത്രക്രിയകൊണ്ടോ തിമിരരോഗം ശമിച്ചാൽ സൂര്യനെ മാത്രമല്ല, അതിസൂക്ഷ്മവസ്തുവിനെപ്പോലും ചക്ഷുസ്സു് ഗ്രഹിക്കുന്നു. അതുപോലെ സർവ്വേശ്വരന്റെ ശ്രീപാദാംബുജസേവനംകൊണ്ടു് അന്തഃകരണം ആത്യന്തികശുദ്ധി നേടുമ്പോൾ അതിസൂക്ഷ്മമായ ആത്മതത്ത്വംപോലും അവിടെ സ്വയം സ്ഫുരിക്കുന്നു. ശ്രീമദ്ഭാഗവതം ഘോഷിക്കുന്നതു് നോക്കുക:

> യർഹ്യബ്ജനാഭചരണൈഷണയോരുഭക്ത്യാ
> ചേതോമലാനി വിധമേദ് ഗുണകർമ്മജാനി
> തസ്മിൻ വിശുദ്ധ ഉപലഭ്യത ആത്മതത്ത്വം
> സാക്ഷാദ് യഥാമലദൃശോഃ സവിതൃപ്രകാശഃ.
>
> (ഭാഗ. 11. 3. 40)

സത്വരജസ്തമോമയങ്ങളായിരിക്കുന്ന കർമ്മങ്ങളിൽനിന്നുണ്ടാവുന്ന വാസനകളാകുന്ന മലങ്ങളെ സർവ്വാത്മാവായ തന്തിരുവടിയുടെ ശ്രീപാദസേവകൊണ്ടുണ്ടാവുന്ന ഉത്കൃഷ്ടഭക്തിയാൽ നിഃശേഷം നശിപ്പിക്കണം. തിമിരാദിദോഷങ്ങൾ ശമിച്ച് ചക്ഷുസ്സ് നിർമ്മലമായാൽ അതിൽ സൂർയ്യാദിപ്രകാശമെന്നപോലെ നിർമ്മലമായിത്തീർന്ന അന്തഃകരണത്തിൽ ആത്മതത്ത്വം സുസ്പഷ്ടമായി പ്രകാശിക്കും.

ഭക്തി, വിരക്തി, ഭഗവത്പ്രബോധം ഇവ മൂന്നും ഒന്നിച്ച് സിദ്ധിക്കുന്നു.കുറച്ച് ഭഗവദാരാധന ചെയ്താൽ കുറച്ച് ഭക്തിയും കുറച്ച് വൈരാഗ്യവും കുറച്ച് ജ്ഞാനവും സിദ്ധിക്കുന്നു. നിരന്തരം ഭഗവദാരാധന ചെയ്താൽ ഭക്തിവൈരാഗ്യജ്ഞാനങ്ങൾ അവയുടെ ഉച്ചകോടിയെ പ്രാപിക്കുന്നു. കുറച്ച് ഭക്ഷിച്ചാൽ കുറച്ച് സന്തുഷ്ടിയും കുറച്ച് ദേഹപുഷ്ടിയും കുറഞ്ഞൊരു ക്ഷുന്നിവൃത്തിയും വരുന്നു. ധാരാളം ഭക്ഷിക്കുമ്പോൾ സംപൂർണ്ണമായ തുഷ്ടിയും പൂർണ്ണമായ പുഷ്ടിയും പരിപൂർണ്ണമായ ക്ഷുന്നിവൃത്തിയും വരും. അതുപോലെ നിരന്തരമായ ഭഗവദാരാധനം ചെയ്യുമ്പോൾ ഭക്തിവൈരാഗ്യജ്ഞാനങ്ങൾ ചരമകോടിയെ പ്രാപിക്കുന്നു.

ഭക്തിഃ പരേശാനുഭവോ വിരക്തി —
രന്യത്ര ചൈഷ ത്രിക ഏകകാലഃ
പ്രപദ്യമാനസ്യ യഥാശ്നതഃ സ്യു —
സ്തുഷ്ടിഃ പുഷ്ടിഃ ക്ഷുദപായോഽനുഘാസം.

(ഭാഗ. 11. 2. 42)

ഓരോ ഉരുള ഉണ്ണുമ്പോഴും തുഷ്ടിയും പുഷ്ടിയും ക്ഷുന്നിവൃത്തിയും വരുന്നതുപോലെ തന്തിരുവടിയേ ശരണം പ്രാപിച്ചു സേവിക്കുന്ന സാധകനും ഭക്തിവിരക്തിജ്ഞാനങ്ങൾ ഒന്നിച്ചു സിദ്ധിക്കുന്നു. ഭക്തിയില്ലെങ്കിൽ വിരക്തിയുമില്ല; അതില്ലെങ്കിൽ ജ്ഞാനവും സിദ്ധിക്കുകയില്ല. അപരോക്ഷാനുഭൂതി വേണമെങ്കിൽ വൈരാഗ്യം അത്യന്താപേക്ഷിതമാണ്. തന്തിരുവടിയിൽ ഭക്തിയുള്ള മഹാത്മാവിന്നേ അതു് സിദ്ധിക്കുകയുമുള്ളൂ. അതുകൊണ്ടു് അപരോക്ഷാനുഭൂതി സിദ്ധിക്കണമെങ്കിൽ തന്തിരുവടിയേ സർവ്വാത്മനാ ശരണം പ്രാപിച്ച് സേവിക്കണം. അപ്പോൾ കാമം, ക്രോധം, മോഹം മുതലായ സർവ്വദോഷങ്ങളും നശിച്ച് മനസ്സ് അതിപവിത്രമായിത്തീരും. നിർമ്മലമായ മനസ്സിൽ ശ്രീഭഗവാൻ സദാ നൃത്തമാടും. ആ മനസ്സിൽനിന്നു് ക്ഷണനേരംപോലും തന്തിരുവടി വിട്ടുപോവുകയില്ല. അവിടുന്നു് സർവ്വശക്തനാണെങ്കിലും പ്രേമപാശംകൊണ്ടുള്ള ബന്ധനത്തെ പൊട്ടിക്കുവാൻ ശക്തനല്ലതന്നെ. ഉലൂഖലബന്ധനമെന്ന തന്തിരുവടിയുടെ സുന്ദരലീല അതാണ് കാണിക്കുന്നതു്. ആദ്യം കെട്ടുവാൻ നോക്കിയപ്പോൾ യശോദാദേവിക്കു് കെട്ടുവാൻ കഴിഞ്ഞില്ല. എത്ര കയർ കെട്ടിനോക്കിയാലും രണ്ടു വിരൽ പോരാതെ കണ്ടു. കെട്ടുവാനുള്ള ഈ ശ്രമത്തിൽ മാതാവു് വളരെ ക്ഷീണിച്ചു. ശ്രീഭഗവാൻ സർവ്വശക്തനാണെങ്കിലും തന്റെ ഭക്തന്റെ സങ്കടം കാണുവാൻ അവിടുന്നു് അശക്തനാണ്. മാതാവു് തന്നെ ബന്ധിച്ചുകൊള്ളട്ടേ എന്നു് ആ കൃപാമൂർത്തി സങ്കല്പിച്ചു. ഉടൻ അതുവരെ രണ്ടുവിരൽ പോരാതേ കണ്ട കയർ വേണ്ടതിലധികം നീളമുള്ളതായി കാണപ്പെട്ടു. കുറേ കയർ അഴിച്ചുഴിച്ച് ആദ്യമെടുത്ത കയർ കൊണ്ടു് തന്തിരുവടിയെ മാതാവു ബന്ധിച്ചു. ഇതു് പ്രേമപാശംകൊണ്ടുള്ള ബന്ധമായിരുന്നു. അതു് പൊട്ടിക്കുവാൻ ശ്രീകൃഷ്ണനും ശക്തിയില്ല. അതുകൊണ്ടാണു് അവിടുന്നു് ആ ഉരലും വലിച്ചുകൊണ്ടു് മന്ദം മന്ദം അർജ്ജുനവൃക്ഷങ്ങളുടെ സമീപത്തേയ്ക്കു് കുബേരപുത്രന്മാർക്കു് മുക്തി കൊടുക്കുവാനായി എഴുന്നള്ളിയതു്.

വിസൃജതി ഹൃദയം ന യസ്യ സാക്ഷാത്
ഹരിരവശാഭിഹിതോഽപ്യഘൌഘനാശഃ
പ്രണയരശനയാ ധൃതാംഘ്രിപത്മഃ
സ ഭവതി ഭാഗവതപ്രധാന ഉക്തഃ.

(ഭാഗ. 11. 2. 55)

അവശനായിട്ടെങ്കിലും തന്തിരുവടിയേ ഒരിക്കലെങ്കിലും ഒന്നു് കീർത്തിച്ചാൽ, സർവ്വവാസനകളെയും നശിപ്പിച്ചുകളയുന്ന സർവ്വേശ്വരൻ പ്രേമപാശത്താൽ ഹൃദയത്തിൽ ബന്ധിക്കപ്പെട്ടാൽ, ഒരു നിമിഷംപോലും പിന്നെ പുറത്തേയ്ക്കു് പോവുകയില്ല. പോകുവാൻ കഴിയുകയുമില്ല. ഒരിക്കൽ പരമഭാഗവതനായ ശ്രീവില്വമംഗലം സ്വാമിയാർ തന്റെ പ്രേമസർവ്വസ്വമായ തന്തിരുവടിയോടു് ഇപ്രകാരം പറഞ്ഞു: 'ഹേ കൃഷ്ണ, അവിടുന്നു് വൃദ്ധനായ

എൻെറ കൈയ് തട്ടി ഓടിക്കളഞ്ഞുവെന്നതു് സത്യംതന്നെ. ഇതുകൊണ്ടുമാത്രം ഞാൻ അവിടുത്തെ ശൗയ്യവീയ്യപരാക്രമങ്ങളെ വകവെയ്ക്കുകയില്ല. കഴിയുമെങ്കിൽ എൻെറ ഹൃദയത്തിൽനിന്നു് പുറത്തേയ്ക്കു് ഒന്നു് ഓടിപ്പോവു. എന്നാൽ ഞാൻ അവിടുത്തെ വീയ്യത്തെയും ശൗയ്യത്തെയും സമ്മതിക്കാം.' ഈ പറഞ്ഞതിൻെറ താല്പയ്യം ഭക്തി ഉച്ചകോടിയിൽ എത്തിയാൽ ഭക്തൻെറ ഹൃദയത്തിൽനിന്നു് ഒരു നിമിഷം പോലും പുറത്തു പോകുവാൻ സവ്വേശ്വരനു പോലും സാധ്യമല്ല എന്നാകുന്നു. ഈ അവസ്ഥയിൽ എത്തിയ പുണ്യാത്മാവാണു് ഉത്തമഭക്തൻ. ആ ഭക്തനു് വൈരാഗ്യവും ജ്ഞാനവും ഭക്തിയോടു് ഒന്നിച്ചുതന്നെ സ്വയം സിദ്ധിക്കുന്നു. ആ ഭാഗവതൻെറ ജന്മം കൃതാത്ഥം. അദ്ദേഹത്തെ പ്രസവിച്ച മാതാവു് ധന്യധന്യ. അദ്ദേഹത്തിൻെറ വംശം അതിപവിത്രം. അദ്ദേഹത്തിൻെറ പാദപാംസുകൊണ്ടു് പവിത്രീകൃതയായ ഭൂമി സവ്വവന്ദ്യയാകുന്നു. അഹോ ഭക്തിയുടെ മഹിമാതിശയം വിചിത്രംതന്നെ!

---

# സ്വാമി വിവേകാനന്ദൻെറ യോഗസന്ദേശം

കെ. ടി. ദേവദാസ്

ഭൗതികനാഗരികതയെ ആദ്ധ്യാത്മികമാക്കുവാൻ 19-ാം നൂററാണ്ടിൻെറ ഒടുവിലും ഈ നൂററാണ്ടിൻെറ തുടക്കത്തിലും പതഞ്ഞുപൊങ്ങുന്ന ആവേശത്തോടും സമഗ്രഗുണസമ്പന്നമായ ജ്ഞാനത്തോടും നിസ്തുലമായ അനുഭൂതിമാഹാത്മ്യത്തോടുംകൂടി പ്രവത്തിച്ച യോഗാചായ്യനാകുന്നു സ്വാമി വിവേകാനന്ദൻ. ജനലക്ഷങ്ങളുടെ ഹൃദയത്തിൻെറ ഉള്ളറകളെ ഭൗതികവാദത്തിൻെറ തീജ്ജ്വാലകൾ ചുട്ടുകരിച്ചിരുന്ന ഒരു ദശാസന്ധിയിൽ പ്രാണപ്രദായകമായ അധ്യാത്മചിന്താശക്തിയുടെ ജലകണങ്ങൾ വർഷിച്ചു് ആശ്വാസമരുളി അദ്ദേഹം. അന്ധവിശ്വാസമാകുന്ന കടലിനും അവിശ്വാസമാകുന്ന കാടിനും ഇടയിൽ നില്ക്കുന്ന ഇന്നത്തെ തലമുറയ്ക്കും അദ്ദേഹത്തിൻെറ സന്ദേശം പ്രകാശദായകമാകുന്നു. 'വേദാന്തവും പാശ്ചാത്യദേശങ്ങളും' (Vedanta and the West) എന്ന സമാഹാരഗ്രന്ഥത്തിൽ പാശ്ചാത്യസാഹിത്യലോകത്തിലെ പല മുമ്പന്മാരും ചിന്തകന്മാരും അതിനെ പൂവിട്ടു പൂജിയ്ക്കുകയുണ്ടായി. വിവേകാനന്ദൻെറ ശതവഷാഘോഷാവസരത്തിൽ പടിഞ്ഞാറിൻെറ ഉപഹാരമായി സമപ്പിയ്ക്കപ്പെട്ട അദ്ദേഹത്തിൻെറ ധമ്മചിന്തയെക്കുറിച്ചുള്ള ഒരു ഗ്രന്ഥത്തിൽ ക്രിസ്റ്റോഫർ ഇഷർവുഡ് അതിൻെറ രൂപരേഖ ഭംഗിയിൽ വരച്ചിട്ടുണ്ടു്.

ഭാരതീയഋഷിമാർമുതൽ ഡോക്ടർ ഡ്യൂനോയെ (Human Destiny എന്ന ഗ്രന്ഥം കാണുക)പ്പോലുള്ള ആധുനികശാസ്ത്രജ്ഞന്മാർ വരെ പറയുകയുണ്ടായി, മനുഷ്യപരിണാമത്തിൻെറ ആത്യന്തികോദ്ദേശ്യവും പ്രയോജനവും ദൈവികമനുഷ്യൻെറ ഉത്ഭവമാവണം എന്നു്. 'മിസ്റ്റിസിസം അഥവാ ദൈവസാക്ഷാത്കാരം ആണു് മനുഷ്യപരിണാമത്തിൻെറ പാരമ്യം' എന്നു് അണ്ടർഹിൽ 'മിസ്റ്റിസിസം' (പുറം 448) എന്ന ഗ്രന്ഥത്തിൽ പറയുന്നു. 'ഇതിലേയ്ക്കുള്ള മാഗ്ഗം, കുറുക്കുവഴി, യോഗമാകുന്നു.' (Dr. Evans Wentz: Tibetan Yoga. P. 23).

'നിങ്ങളുടെ വായു് അടയ്ക്കുകയും ഹൃദയം തുറക്കുകയും ചെയ്യുക,' എന്നു് വിവേകാനന്ദൻ ഉപദേശിച്ചു. പ്രഥമമായി, ആത്മസാക്ഷാത്കാരം, പിന്നീടു് ആദ്ധ്യാത്മികസന്ദേശപ്രചാരണം എന്ന ശ്രീരാമകൃഷ്ണവചനം ഹൃദിസ്ഥമാക്കിയ അദ്ദേഹം അന്തർമുഖത്വത്തിൻെറ പ്രാധാന്യം എടുത്തുപറയാറുണ്ടായിരുന്നു. കാരണം,

യോഗത്തിന്റെ പ്രാപ്യസ്ഥാനത്തു് ആർക്കു് മറെറന്തു വഴിയ്ക്കു് എത്തിച്ചേരാൻ കഴിയും ? അതു് അസാധാരണവും അഭൗമവുമായ സ്ഥാനമാണല്ലോ. 'ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം നേമാ വിദ്യുതോ ഭാന്തി കുതോ഻യമഗ്നിഃ ?'

മനുഷ്യന്റെ അന്തശ്ശക്തികളുടെ നിയന്ത്രണവും സംസ്കരണവും ഒന്നാമതായി ആവശ്യപ്പെടുന്നതു് അന്തർമുഖത്വമാണു്. ജ്ഞാനം, ഭക്തി, കർമ്മം എന്നീ മൂന്നു വേദാന്തയോഗങ്ങളുടെ നിർദ്ദിഷ്ടമാർഗ്ഗം അതിൽനിന്നു തുടങ്ങുന്നു. അന്തർമണ്ഡലത്തിന്റെ ശാസ്ത്രീയമായ വിശകലനവും നിയന്ത്രണവും രാജയോഗത്തിൽനിന്നു നമുക്കു് ലഭിയ്ക്കുന്നു. ഈ നാലു യോഗങ്ങളെയും പ്രത്യേകം പ്രത്യേകം വ്യാഖ്യാനിച്ച സ്വാമി വിവേകാനന്ദൻ അവയുടെ ഏകനീഡത്വം വ്യക്തമാക്കുവാൻ മറന്നിരുന്നില്ല.

**കർമ്മയോഗം**

ലോകത്തിന്റെ ഉരുളകറുകളിലെ ഉരുളകളുടെ ചംക്രമണം മനുഷ്യനെ ജനനംമുതൽ ആകർഷിയ്ക്കുകയും പിടിച്ചുനിർത്തുകയും കറക്കുകയും ഒടുവിൽ അവനെ ഒടുക്കുകയും ചെയ്യുന്നു. നിസ്സഹായനാണു് മനുഷ്യൻ ഈ സംസാരചക്രപ്രവർത്തനത്തിൽ. പക്ഷേ മനുഷ്യനു് ഇന്ദ്രിയങ്ങളുടെ ഈ പ്രപഞ്ചത്തിൽനിന്നു് വിമുക്തനാവുക അസാദ്ധ്യമല്ല. ബന്ധങ്ങൾ വേർപെടുത്തി സ്വേച്ഛാനുസാരം കർമ്മധീരനായി ജീവിയ്ക്കുവാൻ അവനു കഴിയാതെയില്ല.

അതിനുള്ള മാർഗ്ഗം ലോകത്തുനിന്നു പലായനം ചെയ്യലല്ല, സംസാരപാരാവാരത്തിൽ ഇച്ഛാശക്തിയുടെ പ്രാണബലത്തോടുകൂടി ഊളിയിട്ടു മുങ്ങി കർമ്മരഹസ്യം കണ്ടെത്തുകയാകുന്നു: ലോകയന്ത്രത്തിന്റെ ചക്രങ്ങൾ കണ്ടു ഭയന്നു് ഓടാതെ അവയ്ക്കു പിന്നിലെ തത്ത്വം ഗ്രഹിയ്ക്കുകയാണു് വേണ്ടതു്.

വിവേകാനന്ദൻ പറഞ്ഞു: 'പ്രപഞ്ചത്തിൽ എല്ലാവരും പണിയെടുക്കണം. നാം അറിഞ്ഞാലും ഇല്ലെങ്കിലും ലോകത്തിന്റെ സ്വപ്നത്തിൽനിന്നു് നിവൃത്തികിട്ടുവാൻ നാമെല്ലാം പ്രവർത്തിക്കുകയാണു്.' ഫോസ്റ്റിന്റെ മാതിരി മിഥ്യാരൂപങ്ങളുടെ പിറകെ ആയുഷ്കാലമത്രയും മനുഷ്യൻ ഓടുന്നു; മെഫിസ്റ്റോഫിലീസു് ഫോസ്റ്റിനെ പരിഹസിച്ചതുപോലെ മിഥ്യാരൂപങ്ങൾ മനുഷ്യനെ നോക്കി ചിരിക്കുന്നു. ഫോസ്ററു് പോലും സ്വാതന്ത്ര്യത്തിന്റെ ഒരു കിരണകണികയ്ക്കുവേണ്ടി അവസാനനിമിഷത്തിൽ ആശിച്ചു. സ്വധർമ്മവും അടിമവേലയും ഒന്നാണെന്ന ധാരണയാണു് പലരുടെയും പ്രവൃത്തിക്കു പിന്നിൽ. 'ആർ യാതൊന്നിന്റെയും, സ്വന്തം സദ്ഗുണങ്ങളുടെപോലും, അടിമയല്ലയോ, അയാൾ ദിവ്യപ്രകാശത്തെ ധ്യാനിക്കുവാൻ അർഹനാണു്,' എന്നു് റയിസ്ബ്രൂക്കു് പറഞ്ഞതു് കർമ്മയോഗത്തിന്റെ ശരിയായ മാർഗ്ഗം കുറിക്കുന്നു. വിവേകാനന്ദന്റെ വാക്കുകളിൽ, 'ആദ്യകാലങ്ങളിൽ നമ്മുടെ ഉദ്ദേശ്യം മിക്കപ്പോഴും സ്വാർത്ഥപരമാണെന്നു നമുക്കു കാണാം. എന്നാൽ നിഷ്ഠാപൂർവ്വമായ അഭ്യാസംമുഖേന ആ സ്വാർത്ഥത ഉരുകിപ്പോവുകയും അവസാനം യഥാർത്ഥത്തിൽ സ്വാർത്ഥത കലരാത്ത കർമ്മം ചെയ്യാൻ നമുക്കു കഴിവുണ്ടാവുന്ന കാലം വരുകയും ചെയ്യുന്നു. ജീവിതമാർഗ്ഗങ്ങളിൽക്കൂടി മല്ലടിച്ചു പോരേണ്ടുണ്ടിരിക്കെ, എന്നെങ്കിലും നാം സമ്പൂർണ്ണം നിസ്സ്വാർത്ഥരായിത്തീരുന്ന ഒരു കാലം വരുമെന്നു നമുക്കെല്ലാം ആശിക്കാം. ആ അവസ്ഥയെ പ്രാപിക്കുന്നതോടെ നമ്മുടെ സകല ശക്തികളും ഏകാഗ്രീഭവിക്കുകയും നമ്മുടേതായിരിക്കുന്ന ആ ജ്ഞാനം അഭിവ്യക്തമാവുകയും ചെയ്യും.' (വിവേകാനന്ദ സാഹിത്യസർവ്വസ്വം, ഒന്നാം ഭാഗം, പുറം 16.)

മഹാഭാരതത്തിൽ അർജ്ജുനനും ഷെയിക്സ്പിയറുടെ 'കിങ്ങു് ജോണി'ൽ ലേഡി ബ്ലാഞ്ചും അനുഭവിച്ച സ്വധർമ്മസന്ദേഹാവസ്ഥ നാമെല്ലാം ഒരിക്കലല്ലെങ്കിൽ മറെറാരിക്കൽ നേരിടുന്നതായിരിക്കും. വിവേകാനന്ദൻ പറഞ്ഞു: 'ഉയർച്ചയ്ക്കു് ഒരു വഴിയേയുള്ളു: അതു്, നമ്മുടെ അടുത്തെത്തിയ കർത്തവ്യം നിർവ്വഹിച്ചു ശക്തിയാർജ്ജിച്ചുകൊണ്ടു് അത്യുച്ചപദത്തിലെത്തുന്നതുവരെ മുന്നോട്ടു പോവുകയാണു്.' (വി. സാ., പുറം 67). സ്വധർമ്മസന്ദേഹാവസ്ഥ നീക്കാൻ ഇതാണു് ഉത്തമോപായം. ധർമ്മചിന്തയുടെ ആദർശവാഹിയായ നിർമ്മമത്വം, ഫലത്യാഗം മുതലായ ആശയങ്ങൾ അത്തരം സന്ദർഭങ്ങളിൽ പ്രവൃത്തിയിൽ കൊണ്ടുവരാൻ മിനക്കെടുന്നവരാണു് യഥാർത്ഥധൈര്യശാലികൾ.

'ജ്ഞേയലോകത്തിന്റെ കനത്തതും മടുത്തതുമായ ഭാരം ലഘൂകരിക്കുവാൻ' (വേഡ്സ്വർത്തിന്റെ വാക്കുകളിൽ) അവൾക്കു കഴിയും.

മററൊരു കർമ്മയോഗതത്ത്വവും സ്വാമിജി എടുത്തുപറഞ്ഞിട്ടുണ്ട്: 'പരസഹായാർത്ഥം ചെയ്യപ്പെടുന്ന കർമ്മത്തിന്റെ പ്രധാനഫലം നമ്മെത്തന്നെ ശുദ്ധീകരിക്കുകയാകുന്നു. ഓരോ ഔദാര്യപ്രകടനവും ഓരോ അനുകമ്പാവിചാരവും ഓരോ സഹായകർമ്മവും ഓരോ സത്പ്രവൃത്തിയും നമ്മുടെ നിസ്സാരവ്യക്തിത്വത്തിൽനിന്നു് അത്രകണ്ടു് ദുരഭിമാനബോധത്തെ അകററുകയും, നാം എല്ലാവരിലും വെച്ചു് എളിയവരും നിസ്സാരരുമാണെന്ന ബോധം ജനിപ്പിക്കുകയും ചെയ്യുന്നു; അതിനാൽ അതെല്ലാം നല്ലതുമാകുന്നു. ഇവിടെ, ജ്ഞാനവും ഭക്തിയും കർമ്മവും ഒരേ കോടിയിൽ കൂട്ടിമുട്ടുന്നതായി കാണുന്നു. (വി. സാ., പുറം 86 – 87).

ഗീതയിൽ പ്രസ്താവിച്ച കർമ്മയോഗപര്യവസായിയായ 'ബ്രാഹ്മീസ്ഥിതി'(II.62–72) യിൽ അത്തരം ധർമ്മധീരാത്മാക്കൾക്കു മാത്രമേ എത്തിച്ചേരുവാൻ കഴിയുകയുള്ളൂ. അങ്ങു് ഈശാവാസ്യോപനിഷത്തും (1. 2) കൊറാനും(31. 22) ഇങ്ങു് മഹാത്മാഗാന്ധിയും പ്രൊഫസർ മാക്കൻസിയും (Manual of Ethics എന്ന ഗ്രന്ഥത്തിൽ) ഇതിലേയ്ക്കുള്ള മാർഗ്ഗം ഒന്നാണെന്നു് അഭിപ്രായപ്പെടുന്നു. ആദ്ധ്യാത്മികചിന്തയോടൊപ്പം കർമ്മനിരതത്വത്തിന്റെ കാതലായ ഭാഗവും കോർത്തിണക്കുവാൻ വിവേകാനന്ദനു കഴിഞ്ഞു. അങ്ങനെ അതു് ആധുനികചിന്തയുടെ ഒരു ആവശ്യം നിറവേററുന്നുണ്ടു്.

**ഭക്തിയോഗം**

ഹൃദയത്തിന്റെ പാതയാണു് ഭക്തിമാർഗ്ഗം. ദൈവത്തെ തന്നിലും എല്ലാററിലും ദർശിക്കുകയും അഭേദജ്ഞാനം നേടുകയും ചെയ്യുന്നതിൽ സാധാരണക്കാർക്കുപോലും ഭാവമാർഗ്ഗം സഹായകമായിത്തീരുന്നതാണു്. നാരദന്റെ ഭക്തിസൂത്രങ്ങളെ അടിസ്ഥാനമാക്കി വിവേകാനന്ദൻ ഭക്തിയോഗത്തെ വ്യാഖ്യാനിച്ചിട്ടുണ്ടു്. "സത്യവും ശുദ്ധവുമായ ഈശ്വരാന്വേഷണമത്രേ ഭക്തിയോഗം. അതു പ്രേമത്തിൽനിന്നു ജനിച്ചു്, പ്രേമത്തിൽ വളന്നു്, പ്രേമത്തിൽത്തന്നെ പര്യവസാനിക്കുന്നു. പരമേശ്വരനെക്കുറിച്ചു് പരമപ്രേമോന്മാദം ഒരു നിമിഷനേരം ഉണ്ടായാൽ മതി, അതു നമുക്കു നിത്യമുക്തിയെ പ്രദാനം ചെയ്യും. 'പരമപ്രേമമാകുന്ന ഭക്തിയുടെ സ്വരൂപം' എന്നു ശ്രീനാരദൻ ഭക്തിസൂത്രങ്ങളിൽ വിവരിച്ചിരിക്കുന്നു. നാരദൻ പറഞ്ഞു, 'ഭക്തി അതിന്റെതന്നെ ഫലമാകുന്നു, സാധനയും സാധ്യവും ഭക്തിതന്നെ.'' (വി. സാ. സ. ഭാഗം 1, പുറം 4–11.)

Constructive Survey of Upanishadic Philosophy എന്ന തന്റെ ഗ്രന്ഥത്തിൽ പ്രൊഫസർ റാനഡെ ഭക്തിവൃക്ഷത്തിന്റെ ബീജങ്ങൾ ഉപനിഷത്ക്കാലത്തെ ഗുരുഭക്തിയിൽ കണ്ടെത്തിയിരിക്കുന്നു. നാരദൻ സനത്കുമാരനെയും ബൃഹദ്രഥൻ തന്റെ ഗുരുവിനെയും നചികേതസ്സു യമനെയും ജ്ഞാനതൃഷ്ണയോടെ സമീപിക്കുന്ന രംഗങ്ങൾ ഉദാഹരണം.

ഭക്തി എളുപ്പവും സ്വാഭാവികവുമായ മാർഗ്ഗമാണെന്നു പറഞ്ഞ സ്വാമി വിവേകാനന്ദൻ, അതുപലപ്പോഴും ദുഷിച്ചു മതഭ്രാന്താവുന്നതു് എടുത്തു പറയുകയുണ്ടായി. ഭക്തിയുടെ 'ഗൗണീ' എന്ന പ്രാരംഭാവസ്ഥയിൽ ഈ ദോഷം എളുപ്പം ഉണ്ടാവുന്നു. 'പരാ' എന്ന അത്യുച്ചാവസ്ഥ നിർദ്ദോഷമാണു്. പ്രാരംഭദശയിൽ സ്ഥൂലാവലംബനങ്ങൾ സാധകനു് ഒരു രക്ഷാവലയമായിത്തീരുന്നു. ഭക്തിയുടെ ഒരുക്കംകൂട്ടലാണു് ക്രമവും സാധനകളും വ്രതാദികളും, നാമജപം, കർമ്മാനുഷ്ഠാനം, വിഗ്രഹങ്ങൾ, ചിഹ്നങ്ങൾ മുതലായവ ആത്മശുദ്ധിയ്ക്കു മാത്രമാണു്. ത്യാഗം പരമശുദ്ധിപ്രദമാണു്; അതുണ്ടായാൽ പരാഭക്തി ഉളവാകുന്നു.

ഭക്തനായ ശിഷ്യനു് പരിശുദ്ധി, യഥാർത്ഥജ്ഞാനദാഹം, സ്ഥിരപരിശ്രമം, എന്നീ ഗുണങ്ങളും ഗുരുവിനു ശാസ്ത്രസാരാംശഗ്രഹണം, പവിത്രത, നിസ്സ്വാർത്ഥോദ്ദേശം എന്നിവയും ഉണ്ടാവണം എന്നു സ്വാമിജി എണ്ണിപ്പറഞ്ഞിട്ടുണ്ടു്. വൈരാഗ്യം പരഭക്തിയുടെ തുംഗഭൂമിയിലേയ്ക്കുള്ള കവാടം തുറക്കുന്നു. പ്രേമപ്രകാശനത്തിന്റെ രൂപഭേദങ്ങൾ വിവരിച്ച സ്വാമി യഥാർത്ഥ ഭക്തനു പരവിദ്യയും പരഭക്തിയും ഒന്നാണെന്നു സമർത്ഥിച്ചിരിക്കുന്നു.

ഈശ്വരപ്രേമത്തിൻെറ മാർഗ്ഗത്തെ ധനാർജ്ജനത്തിന്നും സംഘടിതമതത്തിന്നും വേണ്ടി ചൂഷണം ചെയ്യുന്നതിന്നെതിരെ വിവേകാനന്ദൻ ശബ്ദമുയർത്തുകയുണ്ടായി. 'അമ്പലവും പള്ളിയും പുസ്തകങ്ങളും രൂപങ്ങളും കുട്ടിക്കളിക്കു വേണ്ടിയാണ്.' ബാലപാഠങ്ങൾ ഒഴിച്ചുകൂടാത്തവയാണ്. പക്ഷേ ബാലപാഠത്തിൽ പഠനം തുടങ്ങുകയും അതിൽത്തന്നെ അത് അവസാനിപ്പിക്കുകയും ചെയ്യാതെ, പരവിദ്യ കരസ്ഥമാക്കാനുള്ള ധൈര്യവും പരിശുദ്ധിയും നേടി മുന്നോട്ടു പോകുവാൻ അദ്ദേഹം ഉദ്ബോധിപ്പിച്ചു. 'ഈ ഈശ്വരസ്നേഹം ദുർബ്ബലന്മാർക്ക് പ്രാപ്യമല്ല.'

അദ്ദേഹം പറഞ്ഞു: 'നാം നമ്മെത്തന്നെ സ്നേഹിച്ചുകൊണ്ടാണല്ലോ ജീവിതമാരംഭിക്കുന്നതു്. ഞാൻ എന്ന ക്ഷുദ്രവ്യക്തിയുടെ ന്യായരഹിതമായ ആവശ്യങ്ങൾനിമിത്തം നമ്മുടെ സ്നേഹംപോലും സ്വാത്മപരമാകുന്നു. എങ്കിലും പരമാന്ത്യത്തിൽ ജ്യോതിസ്സ് പൂർണ്ണമായി ഉജ്ജ്വലിച്ചു കാണുന്നു; ആ പ്രകാശത്തിൽ അഹം എന്ന ക്ഷുദ്രവ്യക്തി അഖണ്ഡ (ബ്രഹ്മ) ത്തോട് ഐക്യം പ്രാപിച്ചതായും കാണുന്നു. പ്രേമജ്യോതിസ്സിൻെറ സന്നിധാനത്തിൽ മനുഷ്യൻ രൂപാന്തരപ്പെടുന്നു; അപ്പോൾ പ്രേമരൂപമായ ഭക്തിയും ഭജിച്ചിരുന്ന ഭക്തനും ഭജിക്കപ്പെടുന്ന ഭഗവാനും മൂന്നും ഒന്ന് എന്ന സുന്ദരവും ദിവ്യജ്ഞാനപ്രദവുമായ തത്ത്വം ഭക്തൻ ഒടുവിൽ സാക്ഷാത്ക്കരിക്കുകയും ചെയ്യുന്നു.' (വി. സാ. സ. ഭാഗം 1, പുറം 529.)

**രാജയോഗം**

'തികവ് (സിദ്ധി) വഴിയായി മുക്തി, ഇതാണ് ഭാരതഭൂമിയിലെ എല്ലാ ആസ്തിക ദർശനങ്ങളുടെയും ഏകലക്ഷ്യം. അതിനുള്ള മാർഗ്ഗമാണ് യോഗം,' എന്ന് സ്വാമി വിവേകാനന്ദൻ 'രാജയോഗ'ത്തിനു ചേർത്ത പ്രസ്താവനയിൽ പറഞ്ഞിട്ടുണ്ട്. (വി.സാ. സ. ഭാഗം 1 പുറം148.)ഈ ലക്ഷ്യം പ്രാപിയ്ക്കുവാൻ ഉപയോഗപ്പെടുന്നതും ശാസ്ത്രീയമായി ക്രമവത്ക്കരിച്ചതുമായ ഒരു പദ്ധതി മനുഷ്യനു നല്കുകയാണ് രാജയോഗത്തിൻെറ ഉദ്ദേശ്യം. പരമാത്മത്തിൽ മനുഷ്യൻ അനന്തമായ ശക്തിയുടെ നിർഗ്ഗമനാളമാണെന്ന്, അല്പനും അജ്ഞനും പരിണാമിയും പരിമിതനും അല്ല എന്ന്, ഉദ്ഘോഷിക്കുന്നു രാജയോഗി.

രാജയോഗം ഒരു വിശ്വാസപ്രമാണമല്ല. വിശ്വാസങ്ങൾക്കു പകരം അനുഭൂതിയാണ് അതിന്നടിസ്ഥാനം. ആസ്തികനും നാസ്തികനും, മനീഷിയും അന്വേഷണശാലിയും പ്രയത്നശീലനുമാണെങ്കിൽ, ഒരുപോലെ അതിൻെറ അമൃതബിന്ദുക്കൾ രസവത്തായിരിക്കും. മനുഷ്യപ്രകൃത്യധിഷ്ഠിതവും പ്രയത്നൈകലഭ്യവും അനുഭവൈകവേദ്യവും ആണ് രാജയോഗം.

നൂററിത്തൊണ്ണൂററഞ്ചു് സൂത്രങ്ങൾകൊണ്ട് പതഞ്ജലി നിബന്ധിച്ച ശാസ്ത്രത്തെ ആധാരമാക്കി വിവേകാനന്ദൻ ചെയ്ത വ്യാഖ്യാനം (മലയാളത്തിൽ മററു തർജ്ജമകൾക്കു പുറമെ മഹാകവി കുമാരനാശാൻെറ ഒരു വിവർത്തനം കൂടി ഇതിന്നുണ്ട്.) ഇന്നും ഈ വിഷയത്തിൽ പ്രമാണഗ്രന്ഥമായിത്തന്നെയിരിക്കുന്നു. അദ്ദേഹം അതിനെ 'മനശ്ശാസ്ത്രീയയോഗം' എന്നു വിളിച്ചു. ഏകാഗ്രതയിൽനിന്നു തുടങ്ങി ധ്യാനം വഴി സമാധിവരെ നീണ്ടുപോകുന്ന അതിൻെറ വഴി – അതിന്നപ്പുറം ചിദാകാശത്തിൻെറ അതിരില്ലാത്ത പരപ്പാണ്. ഈ ദർശനത്തിനു പ്രത്യക്ഷം, അനുമാനം, ആപ്തവചനം എന്നീ മൂന്നു പ്രമാണങ്ങൾ ഉണ്ട്. അഭ്യാസമാർഗ്ഗത്തിൽ ചിത്തവൃത്തികളെ നിരോധിച്ച് വിഘ്നങ്ങളെ തടഞ്ഞ് മുന്നോട്ടു പോകണം സാധകൻ. ക്രിയായോഗംവഴി മനസ്സിനെ ഏകാഗ്രമാക്കി, ധ്യാനംകൊണ്ട് അവിദ്യാദി ക്ലേശങ്ങളെ തള്ളിനീക്കി കൈവല്യാവസ്ഥ പ്രാപിക്കാം.

വിവേകാനന്ദൻ ഇങ്ങനെ പറഞ്ഞു: 'മനസ്സിനെ ഏകാഗ്രമാക്കുവാനുള്ള ശക്തിയെ വേണ്ടുംവണ്ണം നയിച്ച്, അന്തർലോകത്തിലേയ്ക്കു തിരിച്ചുവിട്ടാൽ അതു മനസ്സിൻെറ എല്ലാ അംശങ്ങളെയും വിശകലനം ചെയ്ത് സംഗതികൾ തെളിയിച്ചുതരും. മനസ്സിൻെറ ശക്തികൾ ചിന്നിച്ചിതറിപ്പോയ പ്രകാശരശ്മികൾപോലെയാണ്. അവയെ ഏകാഗ്രമാക്കി ഒരു വസ്തുവിലേയ്ക്കു തിരിച്ചാൽ ആ വസ്തുവിനെ പ്രകാശിപ്പിക്കും. ഇതൊന്നു മാത്രമാണ് നമുക്ക് അറിവിനുള്ള വഴി. മനുഷ്യൻ സ്വന്തം മനസ്തത്ത്വത്തെ വിവേചനംചെയ്ത്

അനശ്വരമായ ഒരു വസ്തുവിനെ – സ്വതേ നിത്യശുദ്ധപരിപൂർണ്ണമായ ഒരു വസ്തുവിനെ– മുഖത്തോടുമുഖമെന്നപോലെ ദർശിച്ചാൽപിന്നെ അയാൾക്കു ദുഃഖമില്ല, സുഖഹാനിയില്ല. സർവ്വ ദുഃഖങ്ങൾക്കും കാരണം ഭയം, അസംതൃപ്തമായ ആഗ്രഹം, ആണ്. തനിക്കു നാശമില്ലെന്നു മനുഷ്യൻ കണ്ടറിയും; പിന്നെ അയാൾക്ക് മരണഭയം ഉണ്ടാകയില്ല. താൻ പരിപൂർണ്ണനാണെന്നു കണ്ടാൽപ്പിന്നെ മിഥ്യാകാമങ്ങളൊന്നും ഉണ്ടാകയില്ല. ഈ രണ്ടു കാരണങ്ങളുടെയും അഭാവത്തിൽ പിന്നെ ദുഃഖമില്ല; പരിപൂർണ്ണാനന്ദമുണ്ടാകും; ഈ ശരീരത്തിലിരിക്കെത്തന്നെ പരമാനന്ദമുണ്ടാകും.' (വി.സാ.സ. ഭാഗം ഒന്ന്, പുറം 155,156.)

**ജ്ഞാനയോഗം**

'അതിനാൽ നീ യോഗിയാവുക.' (ഗീത 6.45.) വിരക്തനു ജ്ഞാനയോഗവും വിരക്തിയില്ലാത്തവനു കർമ്മയോഗവും വിരക്തനല്ലെങ്കിലും കാമിയല്ലാത്തവനു ഭക്തിയോഗവും സ്വീകാര്യമായ മാർഗ്ഗങ്ങളാകുന്നു. രാജയോഗം മൂന്നു തരക്കാരും അനുഷ്ഠിക്കേണ്ടതാണ്. ആത്മസത്തയുടെ ജ്ഞാനൈശ്വര്യബലവീര്യതേജസ്സുകളുടെ കേന്ദ്രമായ ഈശ്വരനിൽ എല്ലാം കണ്ടു് അർപ്പിക്കുന്ന ഭക്തനും കർമ്മതീർത്ഥചാരിയും സ്വാതന്ത്ര്യത്തിന്റെ ഫലങ്ങൾ ഭുജിക്കുന്നു; ജ്ഞാനിയും രാജയോഗിയും സത്യത്തിന്റെ ഫലങ്ങൾ അനുഭവിക്കുന്നു. ധ്യാനം ബുദ്ധിവൃത്തിയായതുകൊണ്ടു്, ദിവ്യപ്രസാദം ബുദ്ധിയിൽ പ്രസരിക്കുന്നു. ബുദ്ധി ബ്രഹ്മാഗ്നിമയമാകുംമുമ്പ് ധൃതി, ക്ഷമ, ദമം, അസ്തേയം, ശൗചം, ഇന്ദ്രിയനിഗ്രഹം, ധീ, വിദ്യ, സത്യം, അക്രോധം എന്നീ പത്തു ധർമ്മലക്ഷണങ്ങൾ ഏതു യോഗപഥത്തിലൂടെ നീങ്ങുന്നവനിലും കാണപ്പെടുന്നതാണ്.

പ്രാകൃതദശയിൽ മനുഷ്യൻ ഭൂതപ്രേതാദികളെ ആരാധിക്കുന്നു. താൻ ഒന്നും ചെയ്യാതെ ദേവപ്രീതികൊണ്ടു് പലതും ലഭിക്കുമെന്ന് അവൻ വിചാരിക്കുന്നു. ഈ ആശ സ്വർഗ്ഗസങ്കല്പംവരെ ചെന്നെത്തുന്നു. ഇതിനു പിന്നിൽ കാണപ്പെടുന്ന സാർവ്വത്രികമായ അതൃപ്തിയെ പരിശോധിച്ചാൽ മനുഷ്യലക്ഷ്യം സ്വാതന്ത്ര്യമാണെന്നു മനസ്സിലാക്കാം. അനന്യബദ്ധമായ അനന്തസ്വാതന്ത്ര്യമാണ് വേദാന്തത്തിലെ ഈശ്വരാശയത്തിന്നടിസ്ഥാനം എന്ന് വിവേകാനന്ദൻ പറഞ്ഞു.

നാം പ്രകൃതിയെ ആശ്രയിക്കുന്നുവെന്നതിനാൽ പ്രകൃതിപ്രകാശം മാത്രം കാണുന്നു. പ്രകൃതി എന്തിൽ നിലയുറപ്പിച്ചു പ്രകാശിക്കുന്നു എന്ന ചിന്ത ആത്മാവിനെ വെളിപ്പെടുത്തുന്നു. ഈ വെളിപാടുണ്ടാവാൻ തപ്പിത്തടഞ്ഞു പോകാതെ അറിഞ്ഞു തുനിയുകയാണ് സാധകൻ. അതാണ് മതോദ്ദേശ്യം. 'യുക്തിവിചാരവും മതവും' എന്ന പ്രസംഗത്തിൽ, വേദാന്തപ്രതിപാദ്യമായ ബ്രഹ്മം സാമാന്യജ്ഞാനനിയമത്തെയും പരിണാമവാദത്തെയും തൃപ്തിപ്പെടുത്തുന്നതിനാൽ യുക്തിവിചാരത്തിന്നു നിരക്കുന്നതാണെന്ന് സ്വാമിജി വ്യക്തമാക്കുകയുണ്ടായി. പരമസാമാന്യം ബ്രഹ്മം, നിർഗ്ഗുണം, കേവലസത് – ചിത് – ആനന്ദം. ബുദ്ധിക്ക് എത്താവുന്ന ഒടുവിലത്തെ സാമാന്യം 'സത്'. പരിണാമപ്രവാഹത്തിൽ എല്ലാററിലും ജ്ഞാനമായി വെളിപ്പെടുന്നതു് 'ചിത്'. അതുതന്നെ ജ്ഞാനസാരം, ഏകത്വം.

ജ്ഞാനാർത്ഥിക്കുവേണ്ട ഗുണങ്ങൾ: ശമവും ദമവും – മനസ്സടക്കം എല്ലാ ഇന്ദ്രിയങ്ങളെയും വിദ്യകൊണ്ടു് പാലിക്കുക, തിതിക്ഷ അഥവാ സർവ്വസഹനം; ഉപരതി അഥവാ ബാഹ്യാശ്രയമില്ലാത്ത ചിത്തവൃത്തി; ശ്രദ്ധയും അദ്ധ്യാത്മവിശ്വാസവും സമാധാനവും; മുമുക്ഷുത്വം. ഇതിനെ തെളിയിക്കുവാൻ സ്വാമിജി എഡ്വിൻ ആർനോൾഡിന്റെ 'പൌരസ്ത്യദീപ'ത്തിലെ ബുദ്ധവചനമാണ് ഉദ്ധരിച്ചതു്:

> അഴലാമഴിയാന്നശ്രുകണനേമിയിയന്നിടും
> ശൂന്യനാഭിയെഴും ജന്മമൃത്യുചക്രം പുണർന്നിടാൻ
> മുകരാനൊരുവൻവേറെയില്ലനിന്നെപ്പിടിച്ചിടാൻ;
> വലയുന്നിതു തന്നെത്താൻ, വലയ്ക്കുന്നില്ലയാരുമേ.

സുഖദുഃഖക്കലർപ്പായ ലോകസ്ഥിതിയുടെ ഒരു വിവരണം, വാസ്തവപ്രസ്താവം, മാത്രമാണ് മായാവാദം എന്നു വിവേകാനന്ദൻ സമർത്ഥിച്ചു. വേദാന്തം സുഖൈകദർശിയല്ല, ദുഃഖൈകദർശിയുമല്ല. ദേശകാലപരിച്ഛേദമില്ലാത്തതിനാൽ യഥാർത്ഥമനുഷ്യാത്മാവു് സ്വതന്ത്രമാവണം. അതിന്റെ പരമാർത്ഥസ്വഭാവം സർവ്വഗതത്വം, അനന്തത്വം, ആണ്.

അങ്ങനെ, സർവ്വത്തിന്റെയും ഐക്യം വേദാന്തത്തിലെ ഒരു മുഖ്യവിഷയമായി. ഐക്യബോധം ഭേദഭ്രമത്തെ നശിപ്പിക്കുന്നു എന്ന

താണ് അതിൻെറ നിഗമനം. ബ്രഹ്മം കാലദേശനിമിത്തങ്ങളിൽക്കൂടി വന്ന ജഗത്തായി എന്നാണ് അദ്വൈതാശയം. ഗീതയിൽ പറഞ്ഞു: 'ന ബുദ്ധിഭേദം ജനയേദജ്ഞാനാം കമ്മസംഗിനാം' (3. 26). വിവേകാനന്ദൻെറ അഭിപ്രായത്തിൽ, നികൃഷ്ടാരാധനയെപ്പോലും നശിപ്പിക്കരുതെന്നതാണ് അദ്വൈതാശയം. കാരണം, സമഷ്ടിയായ ഈശ്വരനെ ഒരു രീതിയിൽ ആരാധിക്കുന്നതു് അടുത്ത പടിയിൽ ആരാധിക്കുന്നതിന്നുതകും. അപ്രകാരം പുരുഷവിധനായ സഗുണേശ്വരനെ, ദേവീദേവന്മാരെ, അവതാരങ്ങളെ, മററുംമററും വിശ്വസിച്ചാരാധിക്കുന്ന ദ്വൈതികാ അദ്വൈതഘട്ടത്തിലേയ്ക്കെത്തുവാൻ അറിയാതെ ശ്രമിക്കുകയാണ്.

വേദാന്തസോപാനത്തിൻെറ മൂന്നു പടവുകളാണ് ദ്വൈതം,വിശിഷ്ടാദ്വൈതം,അദ്വൈതം എന്നിവയെന്നു് വിവേകാനന്ദൻ വ്യക്തമാക്കി: 'പ്രപഞ്ചത്തിനപ്പുറത്തു സഗുണനായ ഈശ്വരൻ എന്നു തുടങ്ങി, പ്രപഞ്ചശരീരനും സവ്വാന്തര്യാമിയുമെന്ന നിലയിൽ വന്ന്, ആ ഈശ്വരനും ആത്മാവും ഒന്നുതന്നെ എന്നും ജീവജഗദീശ്വരന്മാർ ആ പരമാത്മാവിൻെറ വിവിധ പ്രകാശനങ്ങളാണെന്നുമായി പര്യവസാനിച്ചു. ഇതത്രെ വേദങ്ങളിലെ പരമാന്ത്യവാക്യം. ദ്വൈതംതൊട്ടു തുടങ്ങി വിശിഷ്ടാദ്വൈതത്തിൽക്കൂടി തികഞ്ഞ അദ്വൈതത്തിൽ അവസാനിക്കുന്നു. അവസാനപദ്ധതിയിലെത്തുവാനും അതിൽ വിശ്വസിപ്പാനും നന്നെ ചുരുക്കം ജനങ്ങളേ ഉണ്ടാകൂ! അതു് അനുഷ്ഠാനത്തിൽ കൊണ്ടുവരുവാൻ അതിനേക്കാൾ ചുരുക്കം മാത്രം എന്നു നമുക്കറിയാം.' (വി. സാ. സ. രണ്ടാംഭാഗം പുറം 304.)

ജ്ഞാനയോഗത്തെക്കുറിച്ചു് വിവേകാനന്ദൻ ധാരാളം പ്രഭാഷണങ്ങൾ ചെയ്തിട്ടുണ്ട്. അദ്ദേഹത്തിൻെറ അനുഭൂതി അവയ്ക്കു പിന്നിൽ ഒളി ചിതറുന്നതിനാൽ വായനക്കാരനു് അവയിലെ ഓരോ ആശയവും വളരെ ലളിതമായി തോന്നിയേക്കാം. അദ്ദേഹം പറഞ്ഞു: 'അനുഭവമാകുന്നു ജ്ഞാനത്തിൻെറ ഒരേ ഉറവിടം.' കാൾയുങ്ങിൻെറ അഭിപ്രായത്തിൽ, മതാനുഭൂതി കേവലമാകുന്നു. സാവ്വദേശീയമതത്തെപ്പററിയുള്ള പ്രഭാഷണത്തിൽ യോഗത്തിൻെറ യുക്തിപരത സ്വാമിജി എടുത്തുകാണിച്ചിട്ടുണ്ട്. വിവേകവും വൈരാഗ്യവും ശ്രദ്ധയും സ്ഥിതിയുമുള്ള സാധകനു സാക്ഷാത്കരിക്കാനുള്ള ശക്തി തന്നിൽത്തന്നെ കുടികൊള്ളുന്നു എന്നു വൈകാതെ മനസ്സിലാവും. അതു് വിവേചനത്തിൻെറ ഫലമാണ്. വേദാന്തം യുക്തിയും ചിന്തയും അനുഭൂതിയും അടിസ്ഥാനമാക്കിയുള്ളതാണ്. ഹാർവാഡ് സവ്വകലാശാലയിൽ 1896 മാർച്ചു് 25-ാംനു വിവേകാനന്ദൻ ചെയ്ത പ്രഭാഷണത്തിൽ ഇതു വ്യക്തമാക്കിയിട്ടുണ്ട്.

നിരന്തരമായ കമ്മത്തിനിടയിൽ നിത്യനൂതനമായ ശാന്തിയുടെ അനുഭവവും ആത്മാവിൻെറ ജീവിതസമരങ്ങൾക്കു മീതെയുള്ള ഉയ്യനവും സാധ്യമാക്കുവാൻ സഹായകമാകുന്നു വിവേകാനന്ദൻെറ യോഗസന്ദേശം. റോമെയിൻ റോളൻറ് അഭിപ്രായപ്പെട്ടതുപോലെ, അതു ഗീതയുടെയും ഹെറാക്ലിററസിൻെറയും ആദശമാകുന്നു. പരമവും അടിസ്ഥാനപരവുമായ ലക്ഷ്യങ്ങൾ വെറും വരണ്ട ചിന്തകൊണ്ടു് മനസ്സിലാവില്ല. പ്രത്യക്ഷാനുഭൂതിയിലൂടെയോ ബലശാലികളായ മഹാവ്യക്തികളിലൂടെയോ അവ സാക്ഷാത്കൃതങ്ങളായാൽ സാധാരണക്കാക്ക് അവ മനസ്സിലാവും എന്നു് ഐൻസ്റ്റൈൻ(My Later Years എന്ന ഗ്രന്ഥത്തിൽ) പ്രസ്താവിക്കുകയുണ്ടായി. അത്തരം ആത്മബലശാലിയായ ഒരു മഹാവ്യക്തിയാണ് വിവേകാനന്ദൻ. അദ്ദേഹത്തിൻെറ യോഗസന്ദേശത്തിന്നു് അദ്ദേഹത്തിൻെറ വ്യക്തിവൈഭവവും ജീവിതവുംതന്നെയാണ് ശാസ്ത്രസോപാനം നല്കുന്നതു്.

യോഗം സവ്വലോകാവഗമ്യമാകുന്നു.

വിവേകാനന്ദൻെറ യോഗസന്ദേശത്തെ അദ്ദേഹത്തിൻെറ വാക്കുകളിൽത്തന്നെ (വി. സാ. സ. ഒന്നാംഭാഗം, പുറം 146) ഇവിടെ പകത്താം:

''ഓരോ ജീവനിലും ദിവ്യത്വം നിലീനമായിരിക്കുന്നു.

ഈ അന്തർലീനമായ ദിവ്യത്വത്തെ പ്രകാശിപ്പിക്കുന്നതാകുന്നു ലക്ഷ്യം;

ബാഹ്യവും അഭ്യന്തരവുമായ പ്രകൃതിയെ നിയന്ത്രിക്കുന്നതു മാർഗ്ഗവുമാകുന്നു.

ഇതു കമ്മ-ഭക്തി-യോഗ-ജ്ഞാനങ്ങളിൽ ഒന്നോ ഒന്നിലധികമോ എല്ലാമോ വഴിയായി ചെയ്യുക:-

സ്വതന്ത്രനാവുക!''

ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാന്നിബോധത!

# ചിദംബരമാഹാത്മ്യം

ഈ. പി. ഭാസ്കരഗുപ്തൻ

രാവിലെ തഞ്ചാവൂരിൽനിന്നും തീവണ്ടി വഴി ചിദംബരത്തേയ്ക്കു് യാത്രതിരിച്ചു. 'എക്സ്പ്രസ്സ്' വണ്ടിയായിട്ടും വലിയ തിരക്കൊന്നും കണ്ടില്ല. ചിദംബരത്തേയ്ക്കുതന്നെ പോകുന്ന പാലക്കാട്ടുകാരനായ ഒരു ബ്രാഹ്മണൻ അതേ മുറിയിൽ ഉണ്ടായിരുന്നതുകൊണ്ടു് ചിദംബരത്തെത്തിയാൽ എവിടെ താമസിക്കും എന്നും മററുമുള്ള ആലശീലകളൊന്നും തൽക്കാലം വേണ്ടിവന്നില്ല. നെൽപ്പാടങ്ങൾക്കിടയിലൂടെ വണ്ടി ചൂളംവിളിച്ചു് കുതിക്കുകയായിരുന്നു. സുപ്രസിദ്ധമായ കുംഭകോണംക്ഷേത്രത്തിന്റെ ഗോപുരങ്ങൾ അങ്ങകലെ കാണായി. എത്രയോ ശാഖോപശാഖകളായി വളഞ്ഞും പുളഞ്ഞും, തിരിഞ്ഞും ചെരിഞ്ഞും, ഇണങ്ങിയും പിണങ്ങിയും പോവുന്ന കോളിറൂൺ നദിയുടെ പാലത്തിന്റെ മീതെ വണ്ടി കടന്നുപോകുമ്പോൾ 'അണ്ണാഭക്ത'ന്മാർക്കേർപ്പെട്ട ജീവിതദുരന്തം ഓർമ്മ വന്നു. തഞ്ചാവൂർജില്ല വിട്ടു് തെക്കൻ ആർക്കാട്ടിലേയ്ക്കു് പ്രവേശിക്കുകയാണു്. തെക്കൻ ആർക്കാടു് മന്തുരോഗമുള്ള പ്രദേശമായതുകൊണ്ടു് ശുദ്ധീകൃതമായ വെള്ളം മാത്രമേ കുടിക്കുവാൻ പാടുള്ളു. തമിഴ്നാട്ടിൽ സുലഭമായ മധുരിക്കുന്ന മലവാഴപ്പഴങ്ങളും, ജലപാത്രത്തിൽ ശുദ്ധീകൃതജലവും ഞങ്ങൾ കരുതിയിരുന്നു. മദ്ധ്യാഹ്നമായപ്പോഴേയ്ക്കും ചിദംബരത്തെത്തി, ക്ഷേത്രത്തിന്നടുത്ത ലോഡ്ജിൽ മുറിയെടുത്തു. ഭക്ഷണവും വിശ്രമവും കഴിഞ്ഞു് സായാഹ്നത്തിൽ ക്ഷേത്രദർശനത്തിന്നു പോയി.

തമിഴ്നാട്ടിലെ മറേറതു് ക്ഷേത്രത്തേയും പോലെ ഉത്തുംഗമായ ഗോപുരങ്ങളാണു് ചിദംബരത്തുമുള്ളതു്. ഗോപുരങ്ങൾ ക്ഷേത്രമൂർത്തിയുടെ വിഭൂതികളാണു്. പഞ്ചഭൂതങ്ങളിൽ ഏതെങ്കിലും ഒന്നിനെ അടിസ്ഥാനമാക്കിയാണു് ദക്ഷിണഭാരതത്തിലെ അഞ്ചു പ്രധാന ക്ഷേത്രങ്ങളിൽ ശിവലിംഗപ്രതിഷ്ഠ ചെയ്തിട്ടുള്ളതു്. തിരുവാനക്കോവിൽ(ജംബുകേശ്വരം—തൃശ്ശിനാപ്പള്ളി), കാഞ്ചീപുരം, കാളഹസ്തി, തിരുവണ്ണാമല, ചിദംബരം എന്നീ ക്ഷേത്രപ്രതിഷ്ഠകൾ യഥാക്രമം ജലം, ഭൂമി, വായു, അഗ്നി, ആകാശം എന്നിവയെ അധിഷ്ഠാനമാക്കിയാകുന്നു. രാമായണകാലത്തിന്നു മുമ്പുള്ള ഒരു ക്ഷേത്രമായിരുന്നു ചിദംബരം എന്നാണു് കേൾവി.

ദാരുകവനത്തിൽ ശിവന്റെ ആനന്ദതാണ്ഡവം വിഷ്ണു ദർശിക്കയുണ്ടായി. ആ സ്മരണകൊണ്ടു് വിഷ്ണുവിന്നു് ഉറക്കംതന്നെ വന്നില്ല. ആദിശേഷൻ അസ്വാസ്ഥ്യതയുടെ കാരണമാരാഞ്ഞറിഞ്ഞു. വിഷ്ണുവിന്റെ അനുവാദംവാങ്ങി അദ്ദേഹം ശിവനെ തപസ്സുചെയ്തു. ശിവൻ പ്രത്യക്ഷനായി തന്റെ ദിവ്യതാണ്ഡവത്തിന്റെ പൊരുൾ വ്യാഖ്യാനിച്ചുകൊടുത്തു. സൃഷ്ടി, സ്ഥിതി, സംഹാരം, തിരോധാനം, അനുഗ്രഹം എന്ന പഞ്ചക്രിയകളാണു് തന്റെ നൃത്തത്തിന്റെ മർമ്മമെന്നും, തില്ലൈവനത്തിൽ (ഇപ്പോൾ ചിദംബരം ക്ഷേത്രം നില്ക്കുന്ന സ്ഥലം) മാത്രമേ അതിന്റെ ദർശനമുണ്ടാകയുള്ളു എന്നും അരുളിച്ചെയ്തു.

അത്രിമഹർഷിയുടെയും അനസൂയയുടേയും പുത്രനാണു് പതഞ്ജലി. സ്നാനാനന്തരം അനസൂയ കൈകൂപ്പി പ്രാർത്ഥിച്ചുകൊണ്ടിരിക്കെ പഞ്ചശിരസ്സുള്ള ആദിശേഷൻ അവരുടെ കൈകളിൽ വീണു. അനസൂയ കൈയ് കുടഞ്ഞു് സർപ്പത്തെ താഴേട്ടിട്ടു. അതുകൊണ്ടാണു് ആ ശിശുവിന്നു് പതഞ്ജലി (അഞ്ജലിബദ്ധമായ കൈയ്കളിൽനിന്നു് വീണവൻ) എന്ന പേർ സിദ്ധിച്ചതു്. പതഞ്ജലി തെക്കോട്ടു നടന്നു് തില്ലൈവനത്തിലെത്തി അവിടെ ഒരാശ്രമം സ്ഥാപിച്ചു് മൂലസ്ഥാനലിംഗത്തെ പൂജിച്ചു. അദ്ദേഹം തന്റെ ഭാഷ്യവും

സൂത്രങ്ങളും നിർമ്മിച്ചതു ചിദംബരത്തുവെച്ചാണെന്നാണ് സ്ഥലപുരാണം അവകാശപ്പെടുന്നതു്.

പക്ഷെ വ്യാഘ്രപാദമഹർഷിയുടെ സ്മരണയുമായിട്ടാണ് ചിദംബരം ഏററവുമധികം ബന്ധപ്പെട്ടുകിടക്കുന്നതു്. പ്രാചീനകാലത്തു് ഹിമാലയപ്രദേശത്തു് മദ്ധ്യന്ദിനൻ എന്ന ഒരു ഋഷിയും, മാദ്ധ്യന്ദിനി എന്ന അദ്ദേഹത്തിൻെറ പുത്രനും നിവസിച്ചിരുന്നു. ഒരു ദിവസം ഋഷി തൻെറ പുത്രനു് ചിദംബരമാഹാത്മ്യം വിവരിച്ചുകൊടുത്തു. സുപ്രസിദ്ധമായ ആ ശിവസ്ഥാനം കാണുവാൻ ഋഷിപുത്രൻ തെക്കോട്ടു യാത്രയായി. പഞ്ചാക്ഷരവും ജപിച്ചു് കാടും മേടും കടന്നു് ആ ഋഷിപുത്രൻ തില്ലൈവനത്തിലെത്തി, സ്വയംഭൂലിംഗമായ മൂലസ്ഥാനേശ്വരനു മുന്നിൽ തപസ്സനുഷ്ഠിക്കുവാൻ തുടങ്ങി. പാതാളലോകത്തിൻെറ ശിഖരബിന്ദുവത്രെ മൂലസ്ഥാനേശ്വരൻ എന്നു വ്യവഹരിക്കപ്പെടുന്ന ശിലാഭാഗം. ശിവഗംഗയിൽ (ക്ഷേത്രക്കുളം) സ്നാനംചെയ്തു് അദ്ദേഹം പ്രാർത്ഥനാനിരതനാകും. പക്ഷെ ബ്രാഹ്മമുഹൂർത്തത്തിൽ പുഷ്പം ശേഖരിക്കാൻ അദ്ദേഹത്തിന്നു്പ്രയാസം നേരിട്ടു. പുഷ്പസംഭരണം സുഗമമാക്കുവാൻ തനിക്കു് നരിയുടെ കാലടിയും ഇരുളിൽ കാഴ്ചയുള്ള കണ്ണുകളും വേണമെന്നു് അദ്ദേഹം പ്രാർത്ഥിച്ചു. അതോടുകൂടി ഋഷിപുത്രൻ വ്യാഘ്രപാദനായി. വ്യാഘ്രപാദൻ മൂവായിരം ഋഷികളോടൊന്നിച്ചു ദാരുകവനത്തിൽവെച്ചു് ശിവതാണ്ഡവം ദർശിച്ചു. ഈ മൂവായിരം ഋഷികളുടെ അനന്തരപരമ്പരയത്രെ ഇന്നു് 'ദീക്ഷിതർമാർ' എന്ന പേരിൽ അറിയപ്പെടുന്നതു്. ഇന്നവർ മുന്നൂറു കുടുംബങ്ങളായി ചുരുങ്ങിയിരിക്കുന്നു. വെളുത്ത നിറവും കൂർത്ത നാസികയുമുള്ള ഈ ബ്രാഹ്മണർ പ്രായേണ സുമുഖരാണ്. നീട്ടിയ തലമുടി കേരളബ്രാഹ്മണരെപ്പോലെ ശിരസ്സിൻെറ ഒരു ഭാഗത്തു് ഒതുക്കിവെച്ചിട്ടുണ്ടായിരിക്കും. ചിദംബരം നടരാജക്ഷേത്രം അവരുടെ ഊരാണ്മയിലാണ്. അവിടത്തെ അച്ചകരും ഉടമകളും ദീക്ഷിതർമാർതന്നെ. വ്യവസ്ഥാപിതസ്വത്തില്ലാത്തതുകൊണ്ടു് സർക്കാരിൻെറ കൈയ്കടത്തലുമില്ല.

ചിദംബരം ക്ഷേത്രം വിരാട്പുരുഷൻെറ ഹൃദയാകാശസ്ഥാനമെന്ന നിലയ്ക്കാണ് വിരാജിക്കുന്നതു്. എല്ലാ ഇന്ദ്രിയങ്ങളും സുഷുപ്തിയിൽ അന്തർമുഖമായി ഹൃദയസ്ഥാനത്തെത്തി വിശ്രമിക്കുകയും, ജാഗ്രത്തിൽ വീണ്ടും ബഹിർമുഖസഞ്ചാരം തുടങ്ങുകയും ചെയ്യുന്നതുപോലെ എല്ലാ ദേവീദേവന്മാരും രാത്രിയിൽ ചിദംബരത്തു വന്നു് വിശ്രമിക്കുകയും ബ്രാഹ്മമുഹൂർത്തത്തിൽ വീണ്ടും സ്വസ്ഥാനങ്ങളിലേയ്ക്കു് തിരിച്ചുപോകുയും ചെയ്യുന്നതിനാൽ ചിദംബരദർശനംകൊണ്ടു് സർവ്വക്ഷേത്രദർശനഫലം സിദ്ധിക്കുമെന്നു് കരുതപ്പെടുന്നു.

ചിദംബരം ക്ഷേത്രമതിലിന്നുള്ളിൽ അനേകം ഉപക്ഷേത്രങ്ങളുണ്ടു്. ഒരേ നില്പിൽത്തന്നെ മുഖ്യപ്രതിഷ്ഠയായ നടരാജനേയും അനന്തശയനം ചെയ്യുന്ന വിഷ്ണുവിനേയും തൊഴാം. ഉമാസുതനായ ആദിവിനായകൻ, ശ്രീവിനായകൻ, കാപ്പകവിനായകൻ, ആകാശവിനായകൻ, ശംഖൂതിവിനായകൻ, സുന്ദരവിനായകൻ, സിദ്ധിബുദ്ധിവിനായകൻ, ചിന്താമണിവിനായകൻ, ജഗന്മോഹനവിനായകൻ – അങ്ങനെ പോകുന്നു വിഘ്നേശ്വരപ്രതിഷ്ഠകൾ. വീരസുബ്രഹ്മണ്യൻ, ശിവകാമസുന്ദരി, നന്ദികേശ്വരൻ, ചിത്രഗുപ്തൻ, പൃഥ്വീദേവി, മഹിഷാസുരമർദ്ദിനി, ഹനുമാൻ, ബ്രഹ്മാവു് എന്നിവരുടെ പ്രതിഷ്ഠകളുമുണ്ടു്. ത്യാഗരാജസ്വാമികൾ, അരുണഗിരിനാഥൻ എന്നിവരുടെ വിഗ്രഹങ്ങൾ ഇതിനെല്ലാം പുറമെയാണ്. വിഗ്രഹങ്ങളുടെ ആ സാഗരപ്പരപ്പിൽ ആരാധകൻ അമ്പരക്കുന്നു. 'ഏകം സദ് വിപ്രാ ബഹുധാ വദന്തി' എന്ന ശ്രുതിവാക്യത്തിൻെറ പൊരുൾ അനുഭവപ്പെടുത്താനായിരിക്കാം നാനാദേവപ്രതിഷ്ഠകൾ. ക്ഷേത്രക്കുളത്തിനു് ശിവഗംഗ എന്നാണ് പേർ. ശിവഗംഗാസ്നാനംകൊണ്ടു് സിംഹവർമ്മൻ എന്ന ഒരു രാജാവിൻെറ കുഷ്ഠരോഗം മാറിയിട്ടുണ്ടത്രെ. പൗർണ്ണമിദിവസം ഈ തീർത്ഥത്തെ തൊഴുതാൽ എല്ലാരോഗങ്ങളിൽനിന്നും മുക്തി കിട്ടുമെന്നു് ഒരു വിശ്വാസമുണ്ടു്.

നടരാജൻ ആണ് അവിടത്തെ പ്രധാന പ്രതിഷ്ഠ. പക്ഷെ വിഗ്രഹാരാധനയെ നിർഗ്ഗുണോപാസനയായി വളർത്തിക്കൊണ്ടുവരത്തക്ക വിധത്തിലാണ് ചിദംബരത്തെ പൂജാക്രമത്തെ ചിട്ടപ്പെടുത്തിയിട്ടുള്ളതു്. നടരാജപൂജ സ്ഥൂല

മാണ്. സ്ഫടികലിംഗപൂജ സൂക്ഷ്മമാണ്. ഒരിഞ്ചു നീളത്തിലുള്ള സ്ഫടികലിംഗത്തെ ചോറ്, പാല്, തൈര്, തേൻ, പഞ്ചാമൃതം ഇവയെല്ലാംകൊണ്ട് പൂജ ചെയ്യുന്നതായി ഞങ്ങൾ കണ്ടു. കൈയ്യിൽ കനകക്കാപ്പും കടകവും കെട്ടിയ സാത്വികനായ ദീക്ഷിതരുടെ സ്ഫടികലിംഗപൂജ ശാന്തിദായകവും ഭക്ത്യുദ്ദീപകവുമായിരുന്നു. നടരാജൻെറ വലത്തുഭാഗത്താണ് രഹസ്യസ്ഥാനം. ഒരു ചെറിയ പട്ടുതിരശ്ശീല അവിടെ തൂക്കിയിട്ടുണ്ട്. അതു നീക്കിയാൽ സ്വർണ്ണംകൊണ്ടുള്ള വില്വപത്രങ്ങൾ കാണാം, അല്ലാതെ വിഗ്രഹ പ്രതിഷ്ഠയൊന്നുമില്ല. നാമരൂപാതീതനായ ശിവനാണതെന്നത്രെ സങ്കല്പം. അതുതന്നെ രാത്രിയിൽ ദേവന്മാർ വന്ന് വിശ്രമിക്കുന്ന ഹൃദയസ്ഥാനവും. അവിടെ കർപ്പൂരാരാധന ചെയ്യുന്നതായാണ് കണ്ടതു്. കാൽസ്രായും തൊപ്പിയും ധരിച്ച് ദീപാരാധന തൊഴുന്ന ആരാധകരേയും അവിടെ കണ്ടു. പക്ഷെ തൊപ്പിയൂരാതെ തറയിൽ കയറി തൊഴുവാൻ പാടില്ല. ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിലെ മാതിരിയുള്ള മുഖത്തറയാണ് നടരാജസന്നിധാനത്തിലുമുള്ളതു്.

നടരാജൻ വിരാജിക്കുന്ന കനകസഭ, ചിത്സഭ, രത്നസഭ മുതലായ പഞ്ചസഭകൾ മണ്ഡപങ്ങളാണ്. പുറമെ ഒരു ആയിരംകാൽ മണ്ഡപവുമുണ്ട്. ചിദംബരം ക്ഷേത്രത്തിൽ നിന്ന് ഒരു കിലോമീററർ വിട്ടാണ് തില്ലൈക്കാളീക്ഷേത്രം സ്ഥിതിചെയ്യുന്നതു്. ശിവനമായി മത്സരിച്ച് നൃത്തത്തിൽ തോൽവിയടഞ്ഞ കാളി ദൂരത്തിരുപ്പുറപ്പിച്ചു. തില്ലൈക്കാളീദർശനമില്ലാതെ നടരാജദർശനം പൂർത്തിയാവില്ലെന്ന് ഒരു വൃദ്ധൻ ഉപദേശിച്ചതനുസരിച്ച് ഞങ്ങൾ ആ ക്ഷേത്രത്തിലും പോയി തൊഴുതു.

നന്തനാരെ സ്മരിക്കാതെ ചിദംബര മാഹാത്മ്യം സമാപിപ്പിക്കുന്നതു് മഹാപാപമാവും. യജമാനൻെറ കക്ശനിബന്ധനകളെ ശിവസഹായംകൊണ്ട് അക്ഷരത്തിലും അർത്ഥത്തിലും നിറവേററിയ ആ ആദിവാസിയായ മഹാഭക്തൻ ചിദംബരം ക്ഷേത്രത്തിൻെറ തീണ്ടൽപ്പാട് ദൂരത്തെത്തി. പക്ഷെ ഗോപുരദ്വാരത്തിലൂടെ നോക്കിയപ്പോൾ നന്ദി നടരാജനെ മറയ്ക്കുന്നതായിക്കണ്ടു. നന്ദിയോട് മാറി നില്ക്കുവാൻ നന്തനാർ ആഹ്വാനം ചെയ്യുകയും ആ നന്ദിവിഗ്രഹം ഇടത്തോട്ടു നീങ്ങുകയും ചെയ്തു. ഇന്നും അതിൻെറ ഇരുപ്പ് അവിടെ തന്നെ, മഹാത്മാവായ ആ ശിവഭക്തൻെറ ആജ്ഞയെ ശിരസാ വഹിച്ചുകൊണ്ട്. ആ ഗോപുരദ്വാരം ഇന്ന് പട്ടത്തടച്ചിരിക്കുന്നു. നന്തനാർ നടരാജദർശനത്തിന്നായി എവിടെ നിന്നുവോ അവിടെ ഒരു നന്തനാർ ക്ഷേത്രമുണ്ടെന്ന് കേട്ടു. പക്ഷെ സമയക്കുറവുകൊണ്ട് അവിടെ പോവാൻ സാധിച്ചില്ല.

ചിദംബരം ക്ഷേത്രത്തിൻെറ പുറത്തെ പ്രാകാരങ്ങളെല്ലാം ഇടിഞ്ഞുപൊളിഞ്ഞാണ് കിടക്കുന്നതു്. ക്ഷേത്രത്തിൻെറ ജീർണ്ണോദ്ധാരണത്തിന്നുള്ള പണപ്പിരിവ് നടക്കുന്നുണ്ട്. അണ്ണാമലസർവ്വകലാശാലയിലെ ചില വിദ്യാർത്ഥികൾ തകർന്നവീണ ആ ചുമരുകൾക്കിടയിൽ ഇരുന്നും നടന്നും പാഠങ്ങൾ പഠിക്കുന്നുണ്ടായിരുന്നു.വർഷാന്തപ്പരീക്ഷകളുടെ കാലമായിരുന്നു അതു്. നടരാജനും നന്തനാർക്കും നമോവാകമർപ്പിച്ചുകൊണ്ട് ഞങ്ങൾ യാത്രതുടർന്നു.

# അദ്ധ്യാത്മസാധനകൾ

**ഡോ. എം. അനന്തൻ, കോഴിക്കോട്**

ഈശ്വരനെ ഭജിക്കുവാനും സാക്ഷാത്ക്കരിക്കുവാനും നാം കൈക്കൊള്ളുന്ന പരിശീലന പരിപാടിയാണ് അദ്ധ്യാത്മസാധനകൾ. ലൗകികകാര്യങ്ങളേക്കാൾ അത്യാവശ്യമാണ് ഈശ്വരസാക്ഷാൽക്കാരത്തിന്നു വേണ്ടിയുള്ള പരിപാടികൾ. ജീവിതലക്ഷ്യം ഈശ്വരസാക്ഷാൽക്കാരമാണ്. നാമെല്ലാവരും ഈശ്വരനിൽനിന്നു വന്നവരാണ്; നമുക്ക് ഈശ്വരനിൽ തിരിച്ചെത്തണം. സ്വയംപ്രകാശസ്വരൂപനായ അവനിൽനിന്നു വന്നിരിക്കുന്ന ഓരോ രശ്മിയാണ് നാമെല്ലാവരും. നാം അനശ്വരമായ ആത്മാവാണ്. ദേഹാഭിമാനം, അജ്ഞാനം, ദേഹവാസന, ലോകവാസന, ശാസ്ത്രവാസന എന്നിവ നമ്മിൽ കുടിയിരി

ക്കുന്നതുകൊണ്ടു് ഈ വസ്തുത നാം അറിയുന്നില്ല. ഇവയെ നിശ്ശേഷം നശിപ്പിച്ചു് ആത്മബോധം ഉണ്ടാകുവാനായി നാം നിരന്തരം പരിശ്രമിക്കണം. അതിന്നുശേഷം ബഹിർമ്മുഖദൃഷ്ടിയെഉപേക്ഷിച്ചു് അന്തർമ്മുഖമായിത്തീന്ന പ്രജ്ഞകൊണ്ടു് എപ്പോഴും ആത്മനിഷ്ഠയിലിരിക്കുവാൻ അഭ്യസിക്കണം. ആത്മനിഷ്ഠയുടെ ദൃഢതയനുസരിച്ചു് മൂന്നുവിധവാസനകളും മനസ്സിൽനിന്നകലുവാൻ തുടങ്ങും. അപ്പോരം ആത്മാനുഭൂതി തടസ്സമില്ലാതെ ലഭിക്കുകയും ആത്മസാക്ഷാത്ക്കാരം കൈയ്‌വരുകയും ചെയ്യും. അല്ലാത്തപക്ഷം നമുക്കു് വീണ്ടും വീണ്ടും ജന്മമെടുത്തു് ഈ സംസാരചക്രത്തിൽ ചുററിത്തിരിയേണ്ടിവരും.

ഈശ്വരസാക്ഷാത്ക്കാരത്തിന്നു നിർദ്ദിഷ്ടമായ ജ്ഞാനം, ഭക്തി, ധ്യാനം, കർമ്മം എന്നീ മാർഗ്ഗങ്ങളിൽ ഓരോന്നിനും പല അംഗങ്ങളോടുകൂടിയ പരിശീലനക്രമങ്ങളുണ്ടു്. ജ്ഞാനമാർഗ്ഗം സ്വീകരിക്കുന്നവക്കു വിവേകം, വൈരാഗ്യം, ശമാദിഷട്കസമ്പത്തു്, തീവ്രമോക്ഷേച്ഛ എന്നിവയും,രാജയോഗം ശീലിക്കുവാനാഗ്രഹിക്കുന്നവക്കു് യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നീ അഷ്ടാംഗസാധനയും, ഭക്തിയിൽ ശ്രദ്ധയുള്ളവക്കു് ''ശ്രവണം കീർത്തനം വിഷ്ണോഃ സ്മരണം പാദസേവനം അച്ച്നം വന്ദനം ദാസ്യം സഖ്യമാത്മനിവേദനം'' എന്ന ഒമ്പതു പടികളോടുകൂടിയ സാധനയും സുവിദിതങ്ങളാണു്. ഈ തത്ത്വങ്ങളെല്ലാം വേറൊരു വിധത്തിൽ ക്രമപ്പെടുത്തി ഭക്തജനങ്ങളുടെ മുമ്പിൽ സമപ്പിക്കുവാനാണു് ഞാൻ ഉദ്ദേശിക്കുന്നതു്. ഈ സാധനകരംക്കു് പത്തു് അംഗങ്ങളുണ്ടു്. ഓരോന്നും തുടങ്ങുന്നതു് 'സ' എന്ന അക്ഷരത്തോടുകൂടി ആയിരിക്കും. പത്തംഗങ്ങരം ഇവയാണു്: 1. സത്‌സംഗം, 2. സ്വാദ്ധ്യായം, 3. സദാചാരം, 4. സ്വധമ്മാനുഷ്ഠാനം, 5. സാവ്വലൗകികപ്രേമം, 6. സാത്വികാഹാരം, 7. സവ്വസംഗപരിത്യാഗം, 8. സമപ്പണബുദ്ധി, 9. സദ്‌ഗുരുസേവ, 10. സദ്‌വസ്തുധ്യാനം.

**1. സത്‌സംഗം.** സത്സംഗം എന്ന വാക്കിന്റെ പ്രഥമവും പ്രധാനവുമായ അത്ഥം സദ്‌വസ്തു അതായതു് പരമാത്മാവുമായുള്ള സമ്പക്കം എന്നാണു്. പരമാത്മാവുമായുള്ള പ്രേമംകൊണ്ടുമാത്രമേ പരമാത്മാവുമായുള്ള സംഗം സാധിക്കുകയുള്ളു. അതുകൊണ്ടു് നിത്യവസ്തുവിനോടുള്ള പരിശുദ്ധപ്രേമം സത്സംഗംതന്നെയാണു്. ഈശ്വരസാക്ഷാൽക്കാരം സിദ്ധിച്ച ദിവ്യാത്മാക്കരം, ബ്രഹ്മജ്ഞാനികരം, ലോകസംഗ്രഹത്തിന്നായവതരിച്ച മഹാപുരുഷന്മാർ, ഇവരുമായുള്ള സംഗത്തിനും സത്സംഗം എന്നു പറയുന്നു. ഈശ്വരസാക്ഷാൽക്കാരത്തിനായി അനവരതം പ്രയത്നിക്കുന്ന ജിജ്ഞാസുക്കളും ഭക്തന്മാരുമായുള്ള സഹവാസവും സത്സംഗത്തിൽ ഉരംപ്പെടുന്നു. മതഗ്രന്ഥങ്ങളായ വേദപുരാണേതിഹാസങ്ങളുടെ പഠനവും സത്സംഗം തന്നെയാണു്. മതസമ്മേളനങ്ങളിലും അദ്ധ്യാത്മചച്ചായോഗങ്ങളിലും പങ്കെടുക്കുവാൻ ഒന്നിച്ചു ചേരുന്ന ജനങ്ങരം സത്സംഗത്തിൽ പങ്കെടുക്കുകയാണു് ചെയ്യുന്നതു്. അപ്പോരം അവർക്കു് അന്യോന്യം അഭിപ്രായങ്ങരം കൈമാറുവാനും സ്വാനുഭവങ്ങരം വെളിപ്പെടുത്തുവാനും സാധിക്കുന്നു.

**2. സ്വാദ്ധ്യായം.** ഇതിന്റെ അത്ഥം വേദാധ്യയനം എന്നാണെങ്കിലും ഉപനിഷത്തുകരം, രാമായണം,ഭാരതം മുതലായ ഇതിഹാസങ്ങരം, ഭാഗവതം മുതലായ പുരാണങ്ങരം, പുണ്യാത്മാക്കളുടെ ജീവിതചരിത്രങ്ങരം എന്നിവ പാരായണം ചെയ്യുന്നതും ഇതിൽ ഉരംപ്പെടുത്താവുന്നതാണു്. സ്വാദ്ധ്യായം അദ്ധ്യാത്മജീവിതം നയിക്കുന്ന സാധകന്മാർക്കു് അത്യന്താപേക്ഷിതമാണു്. ഇതു് ജ്ഞാനവൃദ്ധന്മാരും ആത്മാനുഭൂതിയുടെ പരമാനന്ദമേഖലയിൽ വിഹരിച്ചിരുന്നവരുമായ ഋഷീശ്വരന്മാർ നമുക്കു് സമ്പാദിച്ചുതന്നിട്ടുള്ളതാണു്. ഈശ്വരനെ നിരന്തരം സ്മരിക്കാൻ വേണ്ടിയാണു് സ്വാദ്ധ്യായം ചെയ്യുന്നതു്. ഭൗതികജീവിതത്തിൽ മുഴകിയിരിക്കുമ്പോരം ഈശ്വരനേയും ഈശ്വരതത്ത്വങ്ങളേയും മറന്നുപോവാനിടയുണ്ടു്. അതു പരിഹരിക്കുവാൻ നിത്യസ്വാദ്ധ്യായം നമ്മെ സഹായിക്കുന്നു.

**3. സദാചാരം.** സദാ ആചരിക്കേണ്ട ആചാരം സദാചാരമെന്നും, സത്തായ ആചാരം സദാചാരമെന്നും, സത്തുക്കളുടെ ആചാരം സദാചാരമെന്നും ഇങ്ങനെ ഇതിന്നു് അത്ഥങ്ങരം കല്പിക്കാമെങ്കിലും എല്ലാററിന്റേയും ലക്ഷ്യം ഒന്നുതന്നെ. എങ്ങും എന്നും ആരാലും ആചരിക്കപ്പെടേണ്ട ആചാരം ഏതോ അതുമാത്രമാണു് സദാചാരമെന്നു് ചുരുക്കിപ്പറയാം. സദാചാരനിഷ്ഠ

കൊണ്ടു് സ്വഭാവസംസ്കരണമുണ്ടായി സ്വഭാവ ശുദ്ധി കൈയ്‌വരുന്നു. ഇതിനുള്ളവഴി ഭഗവദ് ഗീതയിലെ 16–ാം അദ്ധ്യായത്തിൽ പറഞ്ഞി ട്ടുള്ള ദൈവസമ്പത്തു് വളത്തുകയും ആസുര സമ്പത്തു വജ്ജിക്കുകയുമാണു്. ദൈവസമ്പത്തു് മോക്ഷകാരണമാണു്. ഇതു് ഒരുവനെ സകല വിധ സംസാരബന്ധങ്ങളിൽനിന്നും മോചി പ്പിക്കുന്നു. ആസുരസമ്പത്തു് ബന്ധകാരണ മാണു്. ഇതു് സകലവിധബന്ധങ്ങളുമുണ്ടാക്കും.

**4. സ്വധമ്മാനുഷ്ഠാനം.** ഗീത മൂന്നാം അദ്ധ്യാ യത്തിൽ 35–ാം ശ്ലോകത്തിൽ ഇതിനെപ്പററി ഇപ്രകാരം പറയുന്നു.

ശ്രേയാൻ സ്വധമ്മോ വിഗുണഃ
പരധമ്മാത് സ്വനുഷ്ഠിതാത്
സ്വധമ്മേ നിധനം ശ്രേയഃ
പരധമ്മോ ഭയാവഹഃ.

'നല്ലവണ്ണം അനുഷ്ഠിക്കപ്പെട്ട പരധമ്മ ത്തേക്കാരം ഗുണരഹിതമാണെങ്കിലും സ്വധമ്മം ശ്രേഷ്ഠമാണു്. സ്വധമ്മാനുഷ്ഠാനംകൊണ്ടു വരുന്ന നാശംപോലും നല്ലതാണു്. പരധമ്മം ഭയാവഹമാകുന്നു.'

ധമ്മത്തിൻെറ നിർവചനം മഹാഭാരത ത്തിൽ ഇപ്രകാരം കാണാം. 'ധാരണാദ്ധർമ്മ ഇത്യാഹുർധമ്മോ ധാരയതി പ്രജാഃ., ധമ്മം ജീവികളെ നിലനിത്തുന്നു. ധരിക്കുന്നതു്, നിലനിത്തുന്നതെന്തോ അതു ധമ്മം.' വിഹി തകമ്മംതന്നെ സ്വധമ്മം. ജനനംമുതൽ മരണം വരെ ഓരോ വ്യക്തിക്കും തൻെറ കുടുംബം സമുദായം, രാജ്യം എന്നിവയോടു് ബന്ധമുണ്ടു്, ചില കടമകളുമുണ്ടു്. അതുപോലെ സമുദായ ത്തിലും രാജ്യത്തിലും അവനു് ചില അവകാ ശങ്ങളുമുണ്ടു്. താനും അന്യനും സുഖമായി ജീവിതം നയിക്കേണമെങ്കിൽ അവകാശ ങ്ങരംമാത്രം മുൻനിത്തി പ്രവത്തിച്ചാൽപോരാ, തൻെറ കടമകളും കത്തവ്യങ്ങളും നിറവേററു കയും വേണം. ഓരോ വ്യക്തിയും അവൻെറ നിലയും സ്ഥാനവും അനുസരിച്ചു് അനുസരി ക്കേണ്ട കടമകരം നിവ്വഹിക്കണം. ഇപ്രകാര മുള്ള വിഹിതകമ്മാനുഷ്ഠാനമാണു് സ്വധമ്മാനു ഷ്ഠാനം.

**5. സാവ്വലൗകികപ്രേമം.** സവ്വഭൂതദയ, ദീനജന സേവനം, സവ്വത്ര സമബുദ്ധി എന്നീ സദ്ഗു ണങ്ങളും ഇതിൽ ഉരംപ്പെടുന്നു. ഇന്ദ്രിയസമൂഹ ത്തെ അടക്കിയിട്ടു് സമഭാവമുള്ളവനായി സകല ജീവികളുടേയും ഹിതത്തിൽ താല്പര്യ മുള്ളവനായി ബ്രഹ്മത്തെ ഉപാസിക്കുന്നവൻ ബ്രഹ്മത്തെ പ്രാപിക്കുമെന്നു ഗീത പന്ത്രണ്ടാം അദ്ധ്യായത്തിൽ മൂന്നും നാലും ശ്ലോകങ്ങളിൽ പറയുന്നു. സമദശിയായ ഒരുവൻ എല്ലാററിലും പരമാത്മാവിനേയും പരമാത്മാവിൽ എല്ലാ ററിനേയും ദശിക്കുന്നു.

**6. സാത്വികാഹാരം.** അദ്ധ്യാത്മസാധക ന്മാർ കഴിയുന്നതും സാത്വികാഹാരംമാത്രം കഴിച്ചു ജീവിക്കുവാൻ പരിശ്രമിക്കണം. സാത്വികന്മാർ, രാജസന്മാർ, താമസന്മാർ എന്നിവർ ഇഷ്ടപ്പെടുന്ന ആഹാരത്തിൻെറ ലക്ഷണങ്ങരം ഗീതയിൽ വിവരിക്കുന്നുണ്ടു്. സാത്വികഗുണം വദ്ധിക്കണമെങ്കിൽ ഒരുവൻ സാത്വികഭക്ഷണം മാത്രം കഴിക്കുകയും മറേറതു രണ്ടും വജ്ജിക്കുകയും വേണം. ആഹാരം ഹിതവും മിതവുമായിരിക്കണം. സാധകൻ മാത്രമല്ല സാധാരണക്കാരനും ആഹാരകാര്യ ത്തിൽ നിയന്ത്രണം പാലിക്കേണ്ടതാണു്.

**7. സവ്വസംഗപരിത്യാഗം.** ഭാര്യ, സന്താന ങ്ങരം, വീടു്, സ്വത്തു് മുതലായവയുമായി സാധകനുള്ള ബന്ധം കുറയ്ക്കേണ്ടതു് അത്യാവ ശ്യമാണു്. വൈരാഗ്യമില്ലാതെ സാധനയിൽ പുരോഗതി ഉണ്ടാവുന്നതല്ല. തൻെറ ശരീര ത്തോടുള്ള ബന്ധവും കൈവെടിയണം. അതാ യതു് അഹന്താമമതകരം ഉപേക്ഷിക്കണമെന്നു സാരം. എന്നാൽ മാത്രമേ മുക്തിനേടാൻ ആദ്യ മായി അവശ്യംവേണ്ടുന്ന വൈരാഗ്യം ഒരുവ നിൽ വളരുകയുള്ളു. പത്രങ്ങരം വായിക്കുന്നതും അന്യരുമായി ആവശ്യമില്ലാതെ എഴുത്തുകുത്തു കരംവഴി സമ്പക്കം പുലത്തുന്നതും ഒഴിവാ ക്കണം. സാധനയിൽമാത്രം ശ്രദ്ധ കേന്ദ്രീകരി ക്കുവാനുള്ള ഉപായമാണു് ഇതു്.

**8. സമപ്പണബുദ്ധി.** സവ്വകമ്മങ്ങളേയും ഈശ്വരനിൽ സമപ്പിച്ചു നിഷ്കാമമായി ചെയ്യുക. അഷ്ടാംഗയോഗത്തിലെ ഈശ്വര പ്രണിധാനവും ഇതുതന്നെയാണു്.

**9. സദ്ഗുരുസേവ.** ഗുരു എന്ന പദത്തിൻെറ അത്ഥം അന്ധകാരം നീക്കുന്ന ആരം എന്നാണു്.

ഗുശബ്ദമന്ധകാരംതാൻ, രുശബ്ദം തന്നിരോധകം,
ഇരുട്ടു നീക്കീടുകയാൽ ഗുരുവെന്നരുളുന്നിതേ.

ആത്മതത്വം സാക്ഷാൽക്കരിച്ച ജ്ഞാന പൂണ്ണനായ ഗുരുവിൽനിന്നു മാത്രമേ ആത്മ ജ്ഞാനം സിദ്ധിക്കുകയുള്ളു.

**10 സദ്വസ്തുധ്യാനം.** ദശാംഗത്തോടുകൂടിയ ഈ സാധനാക്രമത്തിന്റെ അവസാനഘട്ടത്തിലാണ് സദ്ഗുരുസേവയെപ്പററിയും സദ്വസ്തുധ്യാനത്തെപ്പററിയും ഇവിടെ പറയുന്നതെങ്കിലും എല്ലാ സാധനകളിലുംവെച്ച് ഏററവും പ്രാധാന്യമുള്ളതാണ് ഇവ രണ്ടും. കാരണം, ഗുരുകടാക്ഷവും ഈശ്വരാനുഗ്രഹവുമില്ലാതെ സാധനകളിൽ പുരോഗതിയോ ഈശ്വരസാക്ഷാത്കാരമോ സാദ്ധ്യമാകുന്നതല്ല.

ധ്യാനം സഗുണസാകാരമായോ നിർഗ്ഗുണനിരാകാരമായോ ആവാം. സാകാരധ്യാനമാണ് എളുപ്പമായിട്ടുള്ളതു്. ഇഷ്ടദേവതയുടെ നാമം ഉരുവിടുകയും രൂപത്തെ പാദാദികേശവും കേശാദിപാദവും മനസ്സിൽ കാണുകയും വേണം. ഒരു ദേവതയിൽ ഉറച്ചുനിൽക്കുകയും ആ ദേവതയുടെ മന്ത്രത്തെ മാത്രം ജപിക്കുകയും ആണ് വേണ്ടതു്. നിർഗ്ഗുണധ്യാനം വളരെ പ്രയാസമുള്ളതാണെന്നു് ഗീതാചാര്യൻ അരുളിച്ചെയ്യുന്നു. ശ്രീരാമകൃഷ്ണപരമഹംസദേവൻ, ശ്രീ ശാരദാദേവി, ശ്രീ വിവേകാനന്ദസ്വാമികൾ, ശ്രീ ബ്രഹ്മാനന്ദസ്വാമികൾ, ശ്രീ അത്ഭുതാനന്ദസ്വാമികൾ, ശ്രീരാമകൃഷ്ണപരമഹംസരുടെ ഇതരശിഷ്യന്മാർ മുതലായവരുടെ ജീവിതചരിത്രം വായിക്കുന്നതായാൽ ധ്യാനമഹിമയെപ്പററിയും ധ്യാനംകൊണ്ടു് അവർക്കെല്ലാവർക്കും ലഭിച്ച ആത്മാനുഭൂതിയെപ്പററിയും നമുക്കു് അറിയുവാൻ സാധിക്കുന്നതാണ്. ബ്രഹ്മാനന്ദീയം എന്ന ഗ്രന്ഥത്തിൽ ധ്യാനത്തെപ്പററി ആധികാരികമായും സമ്പൂർണ്ണമായും പ്രതിപാദിക്കുന്നുണ്ടു്.

---

# വാർത്തകൾ

## ശ്രീരാമകൃഷ്ണാശ്രമം, കാലടി.

ശ്രീരാമകൃഷ്ണസംഘം അദ്ധ്യക്ഷൻ ശ്രീമദ് വീരേശ്വരാനന്ദസ്വാമികൾ ശ്രീശങ്കരജയന്തിദിനമായ ഏപ്രിൽ 29--ാംതീയതി പ്രഭാതത്തിൽ, കാലടി ശ്രീരാമകൃഷ്ണാശ്രമത്തിൽ പണിയാനുദ്ദേശിക്കുന്ന പുതിയ ക്ഷേത്രത്തിന്റെ ശിലാസ്ഥാപനം നടത്തി. തദവസരത്തിൽ മുന്നൂറോളം ഭക്തജനങ്ങൾ സന്നിഹിതരായിരുന്നു.

എപ്രിൽ 30-ാം തീയതി വൈകുന്നേരം ശൃംഗേരി ശങ്കരാചാര്യസ്വാമികൾ കാലടി ആശ്രമം സന്ദർശിച്ചു. ഭക്തജനങ്ങളും സന്ന്യാസിമാരും ചേർന്നു് ആചാര്യസ്വാമികളെ ഭക്ത്യാദരങ്ങളോടെ സ്വാഗതം ചെയ്തു. സന്നിഹിതരായ ഭക്തജനങ്ങളോടു് അദ്ധ്യാത്മജീവിതത്തിന്റെ മഹത്ത്വത്തെയും ആവശ്യകതയെയും കുറിച്ചു് അദ്ദേഹം ഉദ്ബോധനം നടത്തുകയും ചെയ്തു.

മേയ് 1, 2, 3 തീയതികളിൽ പതിവുപോലെ അന്തർയോഗവും നടന്നു.

## ശ്രീരാമകൃഷ്ണാശ്രമം, തൃശ്ശൂർ.

ശ്രീമദ് വീരേശ്വരാനന്ദസ്വാമികൾ മേയ് രണ്ടാം തീയതി കാലത്തു് കാലടിയിൽനിന്നും തൃശ്ശൂരെത്തി. അനേകം ഭക്തന്മാർ സ്വാമിജിയെ സന്ദർശിച്ചു. പതിനെട്ടു് ഭക്തജനങ്ങൾക്കു് സ്വാമിജി മന്ത്രദീക്ഷ നൽകി. താമസത്തിനിടയിൽ സ്വാമിജി പൂരം പ്രദർശനവും സന്ദർശിക്കുകയുണ്ടായി. മേയ് 5-ാം തീയതി കാലത്തു് സ്വാമിജി കോഴിക്കോട്ടേയ്ക്കു പുറപ്പെട്ടു.

മേയ്, 14, 15, 16 എന്നീ ദിവസങ്ങളിൽ ആശ്രമത്തിൽവെച്ചു കേരളദാർശനികസമിതിയുടെ നാലാമതു വാർഷികസമ്മേളനം നടത്തപ്പെട്ടു. ഡോക്ടർ. ഏ. ജി. കൃഷ്ണവാര്യർ, റവ: ഫാദർ ഡോക്ടർ പോൾവർഗീസ്, റവ: ഫാദർ ഡോക്ടർ ആൽബട്ട് നമ്പ്യാപ്പറമ്പിൽ തുടങ്ങി അനേകം തത്ത്വചിന്താപടുക്കൾ പങ്കെടുത്ത ഒരു സമ്മേളനമായിരുന്നു അതു്. ഇരുപതോളം സമിതിയംഗങ്ങളും നൂറോളം തല്പരരായ പൊതുജനങ്ങളും ചർച്ചകളിൽ പങ്കെടുത്തു. അനേകം ക്രൈസ്തവപുരോഹിതന്മാർ ആശ്രമത്തിൽ താമസിച്ചിരുന്നു എന്നതും സമ്മേളനത്തിന്റെ ഒരു സവിശേഷതയാണ്. ചിന്തോദ്ദീപകങ്ങളായ പ്രബന്ധങ്ങളും ചർച്ചകളും എല്ലാവർക്കും സന്തോഷവും സന്തൃപ്തിയും നല്കി.

## അന്തർയോഗം

ജൂൺമാസത്തെ ഏകദിന അന്തർയോഗം 13 –ാം തീയതി, ഞായറാഴ്ച ആയിരിക്കുന്നതാണ്.

---



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 56 | 1971 ജൂലായ് | ലക്കം 7 |
|---|---|---|

## അമൃതവാണി

വേദാന്തദർശനം സുഖൈകദർശിയല്ല, ദുഃഖൈകദർശിയുമല്ല. അതു്, രണ്ടും വർണ്ണിച്ചിട്ടു്, 'ഉള്ള പാടു നോക്കിക്കൊള്ളുക' എന്നേ പറയുന്നുള്ളു. സുഖദുഃഖങ്ങളും ഗുണദോഷങ്ങളും കലർന്നിരിക്കുന്നതാണു ലോകം. അതിൽ ഒന്നു വർദ്ധിപ്പിക്കുമ്പോൾ മറേറതും വർദ്ധിക്കും. കേവലം നന്മയെന്നോ കേവലം തിന്മയെന്നോ ഉള്ള ഭാവനയേ അസംബന്ധം. അങ്ങനെയൊരു സ്ഥിതി ഒരു കാലത്തും ഉണ്ടാവില്ല. ഇങ്ങനെ പരീക്ഷിക്കുമ്പോൾ വലിയൊരു രഹസ്യം വെളിപ്പെടുന്നു. നന്മയും തിന്മയും പരസ്പരബന്ധമില്ലാത്ത വെവ്വേറെ പദാർത്ഥങ്ങളല്ല. ഇതു നന്മ, കേവലം നന്മ എന്നു വേർതിരിക്കത്തക്ക ഒരു പദാർത്ഥവും ലോകത്തിലില്ല. അതുപോലെ ഇതു തിന്മ, കേവലം തിന്മ എന്നു പറയാവുന്നതായും ഒന്നുമില്ല. നല്ലതെന്നു് ഈ നിമിഷത്തിൽ തോന്നുന്നതു് ചീത്തയെന്നു് അടുത്ത നിമിഷത്തിൽ തോന്നാം. സുഖസംവേദനം തരുന്ന സിരകൾതന്നെ ദുഃഖസംവേദനവും തരുന്നു. അങ്ങനെയിരിക്കെ, ദുഃഖമില്ലാത്ത സുഖം, മൃതിയില്ലാത്ത ജീവിതം എന്നെല്ലാം പറയുന്നതു പരസ്പരവിരുദ്ധം. ഒന്നോടു ചേർന്നേ മറേറതു നിൽക്കൂ; രണ്ടും ഒരേ വസ്തുവിൻെറ രൂപാന്തരങ്ങൾ. ഈ ശരീരം നീണാൾ നിലനിൽക്കണം, സുഖമായിരിക്കണം എന്നു നാമോരോരുത്തനും ഇപ്പോൾ വിചാരിക്കുന്നു; എന്തു വിഡ്ഢിത്തമാണു വിചാരിച്ചിരുന്നതെന്നു് ഇതിനെപ്പററി വിചാരിക്കുന്ന ഒരു കാലവും നമുക്കു വരാം. ഇങ്ങനെയിരിയ്ക്കെ ഒരിക്കലും തമ്മിലിണങ്ങാത്ത വിരുദ്ധഭാവങ്ങളുടെ മദ്ധ്യത്തിലാണു് നമ്മുടെ സ്ഥിതി. സത്തല്ല, അസത്തല്ല; സുഖമല്ല, ദുഃഖമല്ല; അവയുടെ ഒരു കലർപ്പു്. അതിലാണു് നാം വർത്തിക്കുന്നതു്. എന്നാൽപ്പിന്നെ വേദാന്തവും തത്ത്വജ്ഞാനവും മതവും മററുമെന്തിനു്? അതുമല്ല സത്കർമ്മംതന്നെ എന്തിനു്? നന്മ ചെയ്യുമ്പോൾ തിന്മയുമുണ്ടാകും, സുഖത്തിനു യത്നിക്കുമ്പോൾ ദുഃഖവും നിശ്ചയമായും ഉണ്ടാകും; പിന്നെ നന്മയ്ക്കുവേണ്ടി യത്നിക്കുന്നതെന്തിനെന്നു് ആരും ചോദിക്കും. അതിനു് ഇങ്ങനെ സമാധാനം പറയാം: ഒന്നാമതു് ദുഃഖശമനത്തിനു കർമ്മം ചെയ്തേ കഴിയൂ. സ്വസുഖപ്രാപ്തിക്കു് അതേ മാർഗ്ഗമുള്ളൂ. ഇതു നമുക്കനുഭവപ്പെടും. ബുദ്ധിയുള്ളവർ ഇതു കാലേക്കൂട്ടി കാണും; ബുദ്ധി കുറഞ്ഞവർ കുറേക്കാലം ചെന്നശേഷം കാണും.

വിവേകാനന്ദസാഹിത്യസർവ്വസ്വം II. 129–131

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ഒരു ദിവസം രണ്ടു് മദാമ്മമാർ (പലരും പറയുന്നുണ്ടു് അവരാദ്യമൊക്കെ വലിയ നിരീശ്വരവാദികളായിരുന്നു;എന്നിട്ടു പിന്നീടു് ഈശ്വരവിശ്വാസികളായി മാറിയതാണു് എന്നൊക്കെ) ബലരാമമന്ദിരത്തിൽ വന്നു. ഈശ്വരനുണ്ടെന്നു് അവർ വിശ്വസിച്ചിരുന്നില്ല, പക്ഷെ പരോപകാരം ചെയ്യുന്നതിൽ വിശ്വസിച്ചിരുന്നുതാനും. ശ്രീരാമകൃഷ്ണമിഷന്റെ പരോപകാരപ്രവർത്തനങ്ങളെപ്പററി കേട്ടിട്ടു് അവരിന്നു് ഇങ്ങോട്ടു് വന്നിരിക്കുകയാണു്. അക്കാലത്തൊക്കെ ബലരാമമന്ദിരത്തിൽവെച്ചാണു് മിഷന്റെ കാര്യാലോചനായോഗങ്ങൾ കൂടുക പതിവു്. അന്നു് മദാമ്മമാർക്കും ലാട്ടുമഹാരാജിനുമിടയ്ക്കു് 'ദ്വിഭാഷിയുടെ' ചുമതല വഹിച്ചതു് ഈ ഗ്രന്ഥകാരനായിരുന്നു. മദാമ്മമാരിൽ പ്രായമേറിയ സ്ത്രീ ലാട്ടുമഹാരാജിനോടു പറഞ്ഞു: 'പരോപകാരം ചെയ്യുക എന്നതാണു് മാനവജീവിതത്തിന്റെ ഉദ്ദേശം എന്ന ആദർശത്തിൽ നിങ്ങളോടു് സമാനാഭിപ്രായമുള്ളവരാണു് ഞങ്ങളും. പക്ഷെ നിങ്ങളൊരു കാര്യം, പരോപകാരത്തേക്കാൾ ഭഗവാനു് വില കൂടുതൽ കല്പിച്ചുകൊടുക്കുന്നുണ്ടു്; അതു് ഞങ്ങൾക്കു് തീരെ പിടിക്കുന്നില്ല. ഭഗവാൻ അദൃശ്യനാണെന്നാണു് ഞങ്ങളുടെ ധാരണ — അങ്ങനെയൊരാൾ ഉണ്ടോ ഇല്ലയോ എന്നുതന്നെ ആരു കണ്ടു! തെളിവു് വല്ലതുമുണ്ടോ? ഇത്രയും ദുർഗ്രാഹ്യമായൊരു വസ്തുവിൽ വിശ്വാസം ഉറപ്പിച്ചുനിർത്തിക്കൊണ്ടു പരോപകാരം ചെയ്യണമെന്നു നിങ്ങൾ വാദിക്കുന്നതിന്റെ താല്പര്യം മനസ്സിലാക്കാൻതന്നെ വിഷമം.'

ഇതു കേട്ടിട്ടു് ലാട്ടുമഹാരാജ് പറഞ്ഞു: "ഇതു കേൾക്കു: ഭഗവാനെ മാററിനിർത്തിയിട്ടു് അന്യനുപകാരം ചെയ്യാൻ മുതിരുന്ന ഒരാൾക്കു് അധികനാളൊന്നും ഈ ഉപകാരംചെയ്യൽ നടത്തിക്കൊണ്ടു പോകാനൊക്കില്ല. രണ്ടു നാലു കൊല്ലം കഴിയുമ്പോഴേയ്ക്കും അയാളുടെ മനസ്സിൽ ഒരു പ്രശ്നം പതുക്കെ തലപൊക്കി എണീററുവരും — മററുള്ളവർക്കു് ഇക്കണ്ട ഉപകാരമൊക്കെ ചെയ്തിട്ടു് ഒടുവിൽ തനിക്കെന്തു നേട്ടമുണ്ടായി എന്നു്. ഈ പ്രശ്നത്തിന്റെ നിഴൽ വീശേണ്ട താമസം പരോപകാരം ചെയ്യുന്നതിനോടൊരു മടുപ്പു് തോന്നിത്തുടങ്ങുകയായി. എന്താണെന്നോ കാരണം, പരോപകാരത്തിനിറങ്ങി പുറപ്പെട്ടോ, കുറേയെങ്കിലുമൊക്കെ ത്യാഗം അനുഭവിച്ചേ ഒക്കൂ. എന്നാലോ ഭഗവാനിൽ വിശ്വാസം ഉറപ്പിക്കാതെ വേറൊരാൾക്കു വേണ്ടി ഈ ത്യാഗം അനുഭവിക്കാനുള്ള മനഃസ്ഥിതിയൊട്ടു് വരികയുമില്ല, മനസ്സിലാവുണ്ണുണ്ടോ ഞാൻ പറയുന്നതു് ?'

ഇത്രയും പറഞ്ഞു തീരുംമുമ്പേ മദാമ്മമാർ രണ്ടു പേരും പൊട്ടിച്ചിരിക്കാൻ തുടങ്ങി. പ്രായം കുറഞ്ഞ സ്ത്രീ പെട്ടെന്നങ്ങു പറഞ്ഞു പോയി, 'ഇതൊരു യുക്തിയേ അല്ല'.

മദാമ്മമാർക്കു് ലാട്ടുമഹാരാജ് പറയുന്നതൊന്നും വിശ്വാസമാവുന്നില്ലെന്നു ഗ്രന്ഥകാരൻ അദ്ദേഹത്തെ മനസ്സിലാക്കിയപ്പോൾ അദ്ദേഹം സ്വയം പ്രശ്നകർത്താവായി മാറിയിട്ടു് മദാമ്മമാരോടു് അങ്ങോട്ടു ചോദിക്കാൻ തുടങ്ങി: 'ശരി, എന്നാൽ പോട്ടെ. ഇതൊന്നു പറയൂ, നിങ്ങളെന്തിനാണീ പരോപകാരം ചെയ്യാൻ പുറപ്പെട്ടിരിക്കുന്നതു് ?'

ചെറിയ മദാമ്മ: അന്യർക്കു് ഗുണമുണ്ടാകുമല്ലൊ എന്നു കരുതി.

ലാട്ടുമഹാരാജ്: ആട്ടെ, എന്നാൽ ഇതൊന്നു പറയാമോ, മറെറാരുത്തനു ഗുണം വന്നു എന്നതുകൊണ്ടു് നമുക്കെന്താണൊരു ലാഭം? ഞാനെന്തിനീ വല്ലക്കുംവേണ്ടി പാടുപെടണം? എന്റെ സ്വാർത്ഥം എവിടെ കിടക്കുന്നു ?

പ്രായമേറിയ മദാമ്മ: നമ്മളേതു് സമുദായത്തിലാണോ ജീവിച്ചുവളരുന്നതു് ആ സമുദായത്തിനോടു് നമ്മൾക്കൊരു കടപ്പാടുണ്ടു്. ആ കടപ്പാടു് തീർക്കേണ്ടതാണു് നമ്മളിലോരോരു

ത്തന്റേയും ധർമ്മം. സമുദായത്തിനകത്തു ജീവിക്കുമ്പോൾ ഒരാൾ മറെറാരുത്തന്റെ കഷ്ടപ്പാടുകളെ ലഘൂകരിക്കാൻ ശ്രമിക്കണം എന്നതാണ് നമ്മുടെ ജീവിതോദ്ദേശംതന്നെ.

ലാട്ടുമഹാരാജ്: നിങ്ങളീപറയുന്നതിനേക്കാൾ വലിയ കർത്തവ്യമാണ് സ്വന്തം ജീവിതോദ്ദേശം സഫലമാക്കുക എന്നതു്. ഈ ജീവിതോദ്ദേശം എന്നാലെന്താണിനി ? അതാണ് ഭഗവല്ലാഭം നേടുക എന്നതു്. ആ ഉദ്ദേശം സാധിക്കാൻ ഒരുങ്ങി ഇറങ്ങുന്നവനാണ് ധീരൻ. അന്യക്കു് ഉപകാരം ചെയ്യുക എന്നതു് വെറും സമുദായത്തെ മാത്രം ബാധിക്കുന്നതാണ്. പക്ഷെ അതിൽ ഭഗവല്ലാഭത്തിനു് സ്ഥാനം വല്ലതുമുണ്ടോ ? പിന്നൊന്നു്, ഒരാൾ അന്യക്കു് ഉപകാരം ചെയ്യാൻ ഇറങ്ങിത്തിരിച്ചാൽ അതുകൊണ്ടു് അന്യക്കു് ഗുണമുണ്ടാകുമെന്നല്ലാതെ സ്വന്തമായി അവനവനെന്താണൊരു ഗുണം ? നിങ്ങൾക്കു് ഗുണം വന്നാൽ എനിക്കും ഗുണം വന്ന ഫലമായി എന്ന യുക്തി ഒന്നു് മനസ്സിലാക്കിത്തരാമോ?

ലാട്ടുമഹാരാജ് ഇതു് പറഞ്ഞപ്പോൾ മദാമ്മമാർ രണ്ടു പേരും കുറച്ചൊന്നു പരുങ്ങി. അതു കണ്ടിട്ടു് അദ്ദേഹം സ്വയം പറയാൻ തുടങ്ങി: ''ശരി, നമുക്കെന്നാലതൊന്നു് പരിശോധിച്ചുനോക്കാം. നിങ്ങളുടെ യുക്തിക്കകത്തു് ഒരു പൊള്ളത്തരമുണ്ടു്. ഈശ്വരനെ കണക്കിലെടുക്കാത്ത ഇത്തരം യുക്തികൾക്കൊക്കെയുണ്ടു് കുറെയൊരു പൊള്ളത്തരം. ഭഗവാനെ കണക്കിലെടുത്തിട്ടുള്ളവനു്, 'എന്റെ, മറെറാരുത്തന്റെ' എന്ന ഭേദവിചാരമേ ഉണ്ടാവില്ല; അവിടെ അന്യനും സ്വന്തമാണെന്ന വിശ്വാസമാണ് വന്നുചേരുക. ബാഹ്യമായി മററുള്ളവരിൽനിന്നു് ഞാൻ വ്യത്യസ്തനായി കാണപ്പെടുന്നുണ്ടെങ്കിലും അകമേ ഞാനും അന്യനും രണ്ടുപേരും ഒരേ സച്ചിദാനന്ദംതന്നെയാണെന്നു് സമ്മതിക്കാൻ ബുദ്ധിമുട്ടു് കാണില്ല. അങ്ങനെ വരുമ്പോൾ ആരും മററാക്കും ഉപകാരം ചെയ്യുക എന്നതുണ്ടാവില്ല, താൻ തന്റെ ആളുകൾക്കുതന്നെ ഉപകാരം ചെയ്യുന്നു എന്നാണു വന്നുകൂടുക. ഞങ്ങളുടെ നിലയെന്താണെന്നറിയാമോ ? ഞങ്ങളൊക്കെ പരോപകാരത്തിനു് തുനിഞ്ഞിറങ്ങുന്നതിനുള്ള യഥാർത്ഥകാരണം എന്തെന്നുവെച്ചാൽ അന്യർ ഞങ്ങളിൽനിന്നു് ബാഹ്യമായിട്ടെങ്കിലും വ്യത്യസ്തരാണല്ലൊ എന്ന കാര്യംതന്നെ മറന്നുകളയാനാണ്. ഞങ്ങളുടെ പക്ഷത്തിൽ മററുള്ളവക്കു് സേവനം ചെയ്യുക എന്നുവെച്ചാൽ സ്വയം സേവനം ചെയ്യുക എന്നാണ് താല്പര്യം, വേറൊരാൾക്കല്ല അതു് സത്യത്തിൽ ചെന്നെത്തുന്നതു്, അവനവനിൽത്തന്നെയാണ്. സ്വന്തംഗുണത്തിനുവേണ്ടി പാടുപെടാൻ ഇഷ്ടപ്പെടാത്ത ആളു് ആരാണുള്ളതു് ? അതുകൊണ്ടാണ് ഭഗവാനെ സ്വീകരിച്ചുകൊണ്ടു് സമുദായസേവനത്തിനൊരുമ്പെട്ടാൽ മനസ്സിൽ ഈർഷ്യയും മട്ടപ്പും വരില്ല എന്നു പറയുന്നതു്.''

പ്രായമേറിയ സ്ത്രീ: അങ്ങയുടെ ഈ യുക്തിയിൽ ഒരു ഭാഗം എനിക്കു് മനസ്സിലായില്ല. അഞ്ചു പേരു് എങ്ങനെയാണ് ഒരാളുടെ അംശമാകാൻ പററുക ?

ലാട്ടുമഹാരാജ്: ഇതു് കേൾക്കൂ: ഇതു് യുക്തിയല്ല, സത്യമാണ്. അഞ്ചുപേരും ഒരേ സച്ചിദാനന്ദത്തിന്റെ അംശങ്ങളാണെന്നതു് വെറുമൊരു സത്യമാണ്. പേരിലും ആകൃതിയിലും മാത്രമേ വ്യത്യാസമുള്ളു. ഒരേ വെള്ളിയിൽനിന്നുതന്നെ കുടം, തളിക, മോതിരം, ആഭരണങ്ങൾ എന്നിവ നമ്മൾ ഉണ്ടാക്കാറില്ലേ ? ഇതെല്ലാം ഉണ്ടാക്കിത്തീർന്നാലല്ലെ അവയ്ക്കു് കുടം, തളിക, മോതിരം എന്നൊക്കെ വേറെ വേറെ പേരു് വീഴുള്ളു ? അതുപോലെതന്നെ നിങ്ങളും ഞാനും ഒക്കെ തമ്മിൽതമ്മിൽ വേർവിട്ടിരുന്നാലും സത്യത്തിൽ ഒരേ സച്ചിദാനന്ദം തന്നെയാണ് – ഒരേ ഭഗവാൻതന്നെ നാമരൂപങ്ങളിൽ പലതായി ലീല ചെയ്യുകയാണ്.

പ്രായമേറിയ സ്ത്രീ: അതിനു് വല്ല തെളിവും കിട്ടിയിട്ടുണ്ടോ ?

ലാട്ടുമഹാരാജ്: കിട്ടിയിട്ടില്ലെ പിന്നെ! അസ്സലായി. അതുമല്ല ഈ തെളിവു് പറഞ്ഞു മനസ്സിലാക്കിത്തരാനുള്ള മാർഗ്ഗവും കൈയ്യിലല്ലെ ഇരിക്കുന്നതു് ? പക്ഷെ ഇതു് അവനവന്റെ ഉള്ളിൽ തന്നത്താൻ കണ്ടറിയേണ്ട ഒന്നാണെന്നുമാത്രം. ശ്രദ്ധിച്ചു് കേട്ടോളു ഒരു കാര്യം: അതേയ്, ഈ സ്നേഹമില്ലെ സ്നേഹം, സ്നേഹത്തിനെപ്പററി വേറൊരാൾക്കു പറഞ്ഞു്

മനസ്സിലാക്കിക്കൊടുക്കാൻ ആക്കെങ്കിലും പററുമോ ? സ്നേഹിക്കുന്നവനറിയാം അതെന്താണെന്നു്, പിന്നെ ആരെയാണോ സ്നേഹിക്കുന്നതു് ആ വ്യക്തിക്കും മനസ്സിലാവും. പുറത്തൊരാൾക്കു് അതെങ്ങനെ അറിയാനൊക്കും? അതേ മാതിരിയാണു് ഭഗവാൻെറ കാര്യവും— ഭഗവാനും അറിയാം, അദ്ദേഹം ആക്കാണോ മനസ്സിലാക്കിക്കൊടുക്കുന്നതു് അയാൾക്കും ബോധമുണ്ടാകും. പിന്നൊരാൾക്കുതു് മനസ്സിലാവില്ല.

പ്രായംകൂടിയ മദാമ്മ: ഒന്നാംതരം യുക്തി.

പ്രായം കുറഞ്ഞ മദാമ്മ: എന്നാലും ചോദ്യങ്ങളെന്നെതന്നെ ശേഷിക്കുകയാണു്. ഞാനൊന്നു ചോദിക്കട്ടെ — ഒരാൾക്കു് ഈശ്വരനുണ്ടെന്നു് വിശ്വാസമില്ലെന്നു വെയ്ക്കുക; പക്ഷെ പരോപകാരം തന്നാലാവുന്നതും ചെയ്യുന്നുമുണ്ടു്. അങ്ങനെയിരിക്കെ അയാൾക്കൊരു ശ്രേയസ്സും ഇതുമൂലം ഉണ്ടാവില്ലെ ?

ലാട്ടുമഹാരാജ്: ഒന്നു് ശരിയാണു്. ഏതു പ്രവൃത്തിചെയ്താലും അതിനൊരു ഫലമുണ്ടാകും. അതിൻെറ (പരോപകാരത്തിൻെറ) ഫലസ്വരൂപേണ ആ മനുഷ്യനു് സാമുദായികരീത്യാ നന്മ വരുമെന്നും ഞാൻ സമ്മതിക്കാം. എങ്കിലും, ജീവനു് അഹങ്കാരം കെട്ടിക്കിടക്കുന്നതുകൊണ്ടു് അതിനു് മേൽഗ്ഗതിയുണ്ടാവാൻ പററില്ല. എന്താണെന്നോ അഹങ്കാരം ഹേതുവായിട്ടു് ശുഭമായ കമ്മഫലംപോലും ബന്ധനമായി പരിണമിക്കും. സകാമമായ കമ്മമനുഷ്ഠിച്ചിട്ടു് ഒരുവനും കമ്മചക്രത്തിൽനിന്നു് രക്ഷകിട്ടുകയില്ല. പക്ഷെ നിഷ്കാമസേവനമാണു് ചെയ്യുന്നതെങ്കിലോ ആ കമ്മത്തിനു് ബന്ധമേ ഉണ്ടാവില്ല — ജീവൻ മുക്തനായി ഭവിക്കും.

ചെറിയ മദാമ്മ: അങ്ങു് പറയുന്നതു് യാതൊന്നുംതന്നെ മനസ്സിലായില്ല. നിഷ്കാമരൂപത്തിൽ ലോകോപകാരം ചെയ്യാനിറങ്ങിയിട്ടുള്ള ഒരൊററ മനുഷ്യനെ നാളിതുവരെ ഞാൻ കണ്ടിട്ടില്ല. സകലരും സകാമന്മാരായിട്ടാണു് അന്യക്കുപകാരം ചെയ്യുന്നതു ഞാൻ കണ്ടിട്ടുള്ളതു്.

ലാട്ടുമഹാരാജ്: മററുള്ളവക്കു് ഉപകാരം ചെയ്യാനൊരുമ്പെടുമ്പോൾ കാമനകൾ സമ്പൂണ്ണമായും നീങ്ങിപ്പോയിക്കിട്ടും എന്നു് ഞാൻ പറയുന്നില്ല. ഞങ്ങളെങ്ങനെയാണു് പതിവെന്നറിയാമോ ? കാമനകളെ മുഴുവൻ ഭഗവാൻെറ നേരെ തിരിച്ചുനിത്തും. അദ്ദേഹത്തെ സവ്വക്കും കണ്ണുകൊണ്ടു് കാണാനൊക്കുമെന്നു് ഞാൻ പറയുന്നില്ല, പക്ഷെ അദ്ദേഹത്തിൽ വിശ്വാസം അടിയുറപ്പിച്ചുവെച്ചില്ലെങ്കിൽ പററില്ല. ഭഗവാനെ തോണ്ടിയെടുക്കാനുള്ള തോട്ടിയാണു് വിശ്വാസം. ആ വിശ്വാസത്തിനു് അണുപോലും കോട്ടം തട്ടാനനുവദിക്കാതെ അതോടൊപ്പംതന്നെ അദ്ദേഹത്തിൻെറ സന്താനങ്ങളേയും സ്നേഹിക്കണം. നമ്മളു് കാണാറില്ലെ, ഏതെങ്കിലുമൊരാൾ ഒരു വലിയ സത്കാര്യം ചെയ്തു എന്നു വെച്ചോളു, എന്നിട്ടു് ആ വിവരം രാജാവിൻെറ ചെവിയിലെത്തിയാൽ ഉടനെ രാജാവു് ആളെ പറഞ്ഞയയ്ക്കുകയായി അയാളെ കൊട്ടാരത്തിലേയ്ക്കു് കൂട്ടിക്കൊണ്ടു ചെല്ലാൻ, ഇല്ലെ ? രാജദശനംകൊണ്ടു് എന്തു ഗുണമാണോ കിട്ടാൻ പോകുന്നതു് അതു് ആ വലിയ അല്ലെങ്കിൽ നല്ല കാര്യത്തെ അടിസ്ഥാനമാക്കിയല്ലേ ഇരിക്കുക ? അതേപോലെ ഇവിടേയും! ആരാണോ അന്യനൊരുത്തനെ സ്നേഹിക്കുന്നതു് അയാൾ ആ സ്നേഹംമൂലം ഉണ്ടായ സേവനത്തെ അവലംബിച്ചുതന്നെ ഭഗവാൻെറ കൃപയ്ക്കു് പാത്രമായിത്തീരും. ആ അന്യനും ഭഗവാൻെറ സന്താനം തന്നെ.

ലാട്ടുമഹാരാജ് ഇത്രയും പറഞ്ഞവസാനിപ്പിച്ചു. മദാമ്മമാരു് രണ്ടുപേരും എന്താണു് ധരിച്ചതെന്നു് എനിക്കറിഞ്ഞുകൂടാ. എങ്കിലും പോകാൻ നേരത്തു് ലാട്ടുമഹാരാജ് രണ്ടുരൂപയ്ക്കു് മാമ്പഴം വാങ്ങിപ്പിച്ചു് അവരുടെ കൈയ്യിൽ കൊടുത്തു. അത്യന്തം സന്തോഷത്തോടെ അവരതു് സ്വീകരിച്ചു. പിന്നീടു് റോമിൽനിന്നു് അവരയച്ച ഒരു കത്തിൽനിന്നു ലാട്ടുമഹാരാജിൻെറ വാക്കുകൾ അവർ രണ്ടുപേരുടേയും മനസ്സിൽ മായാത്ത ഒരു മുദ്ര പതിപ്പിച്ചു എന്നു മനസ്സിലായി.

മദാമ്മമാർ രണ്ടുപേരും ഇറങ്ങിപ്പോയപ്പോൾ ഗ്രന്ഥകാരൻ സംഭാഷണത്തിൻെറ ചരടു് അതേ വഴിക്കുതന്നെ ഒന്നുകൂടി വലിച്ചു നിത്തിക്കൊണ്ടു് ലാട്ടുമഹാരാജിനോടു ചോദിച്ചു: 'മഹാരാജ്, അവക്കു് നല്ല ഒന്നാ

ന്തരം മറുപടിയാണ് അവിടുന്ന് കൊടുത്തത്. പക്ഷെ സംശയം ഒന്ന് ബാക്കിയായി എൻെറ കൈയ്യിലിരിപ്പുണ്ട് – അകമേ സർവ്വം ഒന്നായിനില്ക്കുന്ന നിലയ്ക്ക് പുറമേ ഇക്കണ്ട വ്യത്യാസങ്ങൾ എങ്ങനെ ഉണ്ടായി ?'

ലാട്ടുമഹാരാജ്: ഇതിലാണ് ജഗത്തിൻെറ സകല പ്രശ്നങ്ങളും ചുരുണ്ടുകൂടിക്കിടക്കുന്നത്. ഈ പ്രശ്നത്തെ യുക്തിവാദംവഴി ഖണ്ഡിക്കാൻ പററില്ല. ഇവിടെ നിങ്ങളുടേയും എൻേറയും ബുദ്ധിക്ക് പ്രവേശനമില്ലാത്ത ഒരു ഘട്ടം വന്നെത്തും. ശുദ്ധചിത്തത്തിൽ ശുദ്ധബുദ്ധി ഉദയം ചെയ്തുകിട്ടി എന്നു വരട്ടെ, എങ്കിൽ ഇക്കാര്യമൊക്കെ താനേ വെളിവാകും. ഇതൊക്കെ സാധനാസാമ്രാജ്യത്തിലെ കാര്യങ്ങളാണ്. സാധന ചെയ്തുചെയ്ത് ഭഗവാൻെറ ദയനേടി വസ്തുലാഭം ഉണ്ടാകുമ്പോൾ ഇതെല്ലാം അനുഭവത്തിൽക്കൂടി അറിയാറാകും, അല്ലാതെ പറഞ്ഞുതന്ന് മനസ്സിലാക്കാനൊക്കില്ല. ഇതാണ് ഭഗവാൻെറ മായ. അതിനെ എങ്ങനെയാണ് പറഞ്ഞു വെളിവാക്കുക ? ഒരു സംഗതി പറഞ്ഞുതരണമെങ്കിൽ രണ്ടു കാര്യം ആവശ്യമുണ്ട് – പക്ഷെ അദ്ദേഹം അതു രണ്ടുമല്ല, അദ്ദേഹം അദ്വിതീയനാണ്. പറയാൻ പുറപ്പെടുമ്പോൾ ആദ്യംതന്നെ ഒരിടത്തുനിന്ന് ആരംഭിക്കേണ്ടതുണ്ട്, പക്ഷെ അദ്ദേഹത്തിന് ആദിയുമില്ല; അദ്ദേഹം അനാദിയാണ്. അതേപോലെതന്നെ, പറഞ്ഞങ്ങട്തുടങ്ങിയാൽ ഒരു ദിക്കിൽ നിർത്തണ്ടേ ? ഒരിടത്ത് അവസാനിപ്പിച്ചില്ലെങ്കിൽ വല്ലതും മനസ്സിൽ നില്ക്കുമോ ? പക്ഷെ അദ്ദേഹത്തെപ്പററി പറഞ്ഞവസാനിപ്പിക്കാനും പററില്ല, അദ്ദേഹം അനന്തനാണ്. അതുകൊണ്ട് ആകെക്കൂടി നമുക്ക് പറയാവുന്നത് ഒന്നേയുള്ളൂ, അതായത് അദ്ദേഹം എവ്വിധത്തിലാണോ നാനാവസ്തുക്കളിലും അകവും പുറവും നിറഞ്ഞു വിളങ്ങുന്നത് അത് അദ്ദേഹം തന്നെ വെളിവാക്കിത്തന്നല്ലാതെ മനസ്സിലാവുന്നതല്ല എന്ന്.

ഗ്രന്ഥകാരൻ: മഹാരാജ്, അദ്ദേഹം നാനാവസ്തുക്കളിലും ഓതപ്രോതമായിരിക്കുന്നു എന്നതാണ് നിലയെങ്കിൽ അദ്ദേഹത്തെത്തന്നെ കാര്യമെന്നും അദ്ദേഹത്തെത്തന്നെ കാരണമെന്നും രണ്ടും പറയേണ്ടിയിരിക്കുന്നു. ഞാനൊന്ന് ചോദിച്ചോട്ടെ, ഒരാൾക്കുതന്നെ ഒരേ സമയം കാര്യവും കാരണവുമായിരിക്കാൻ സാദ്ധ്യമാണോ ? അതുരണ്ടും തമ്മിൽ ഒരിത്തിരിപോലും വ്യത്യാസമില്ലെന്നോ ?

ലാട്ടുമഹാരാജ്: നോക്കൂ, സൃഷ്ടികർമ്മത്തിൽ കാര്യവും കാരണവും രണ്ടുമുണ്ട്. അദ്ദേഹം (ഗുരുദേവൻ) പറയാറുണ്ട് – 'കാര്യം കാരണത്തിൻെറ വികാരം മാത്രമാണ്' – എന്ന്. എന്നുവരികിലും, സൃഷ്ടിയുടെ ആരംഭത്തിൽ എന്തുണ്ടായിരുന്നു ? അവിടെ കാര്യവും കാരണവും രണ്ടും ഒന്ന് മറെറാന്നിൽ അലിഞ്ഞുചേർന്നങ്ങനെ ഇരിക്കുന്നൊരു അവസ്ഥയാണ്. അവയ്ക്കിടയിൽ ഇടമേ ഇല്ല.

ഗ്രന്ഥകാരൻ: അപ്പൊപ്പിന്നെങ്ങനെയാ മഹാരാജ്, കാര്യവും കാരണവും തമ്മിൽ ഈ വ്യത്യാസം പിന്നീടു വന്നുകൂടിയത് ?

ലാട്ടുമഹാരാജ്: എങ്ങനെ വന്നുകൂടി എന്ന്, അല്ലെ ? ങ് ആ, അത് പറഞ്ഞു മനസ്സിലാക്കിത്തരാൻ സാദ്ധ്യമല്ല. എന്നാലോ അങ്ങനെയങ്ങട് സംഭവിക്കുകയും ചെയ്തു, അതാണ് രസം. എന്തിനാണത് സംഭവിച്ചതെന്നു ചോദിച്ചാൽ അതിനും ഉത്തരമില്ല. ഒന്നു മാത്രം പറയാം: മായാശക്തി നടക്കാൻ വയ്യാത്ത ഇതിനെ നടത്തി, കാര്യത്തിനും കാരണത്തിനും ഇടയിൽ മായകൊണ്ടുള്ള ഈ വ്യത്യാസം കൊണ്ടുവന്നങ്ങട് വെച്ചു, അതുതന്നെ. എന്നാലീ മായ എന്നു പറയുന്നതെന്താണ് ? അത് വീണ്ടും അദ്ദേഹത്തിൻെറ ഇച്ഛാശക്തിമാത്രം. അദ്ദേഹത്തിൻെറതന്നെ മായ ജഗത്തിനു കാരണമായിത്തീർന്നപ്പോൾ മായാധീശൻ ! കാര്യമായപ്പോഴോ മായാധീനനും. ഇതിനെ രണ്ടിനേയുമാണ് ശാസ്ത്രത്തിൽ പുരുഷനെന്നും പ്രകൃതിയെന്നും പറയുന്നത്. പുരുഷനും പ്രകൃതിയും തമ്മിലുള്ള വ്യത്യാസമെങ്ങനെയുള്ളതാണെന്നറിയാമോ ? നിൽപ്പും നടപ്പും തമ്മിലെന്താ വ്യത്യാസം, ആ വ്യത്യാസം തന്നെ. ഈ നിന്നുപോയ വസ്തു തന്നെയല്ലെ പിന്നീട് നടക്കുന്നതും. നിന്നുപോയോ അത് പുരുഷൻ, നടക്കാൻ തുടങ്ങിയോ അത് പ്രകൃതി. അങ്ങനെവരുമ്പോൾ പുരുഷനും പ്രകൃതിയും വേറെവേറെയല്ലെന്നു വരും. ചലിക്കാൻ തുടങ്ങുമ്പോൾ പ്രകൃതിയുടെ

വസ്തുസ്വഭാവത്തിനു മാററമൊന്നും വരുന്നില്ല, ശക്തിപ്രകടനത്തിലേ ഭേദം വരുന്നുള്ളു. ഇപ്പൊ നിങ്ങള് ചോദിക്കും, ശക്തിപ്രകടനത്തിലെന്താ ഈ വ്യത്യാസം വരാനെന്ന്. അതും മായയുടെ പ്രവൎത്തനമാണ്. മായാശക്തികൊണ്ടാണ് ദേശവും കാലവും സൃഷ്ടിക്കപ്പെട്ടിട്ടുള്ളത്. അവിടെ (ദേശത്തിലും കാലത്തിലും)യാണ് ജീവൻ ജന്മമെടുക്കുന്നതും, ആയുസ്സ് കഴിച്ചുകൂട്ടുന്നതും എന്നിട്ടൊടുവിൽ മരിക്കുന്നതും. അവിടെത്തന്നെയാണ് (ദേശത്തിലും കാലത്തിലും) കൎമ്മത്തിന്റെ ലീല നടക്കുന്നതും. ഈ കൎമ്മത്തിനെ വെട്ടിച്ച് മുമ്പോട്ടു പോകാൻ പററിയില്ലെങ്കിൽ ജീവന് മായാബന്ധനം കടഞ്ഞു കളയാനും ഒക്കില്ല. ഇനി, മായാബന്ധനം മുറിയുമ്പോഴേയ്ക്കും ബ്രഹ്മത്തിൽ ലയിക്കുമെന്നൊന്നും ഭ്രമിക്കേണ്ട കേട്ടോ. അവിടേയും ജീവനും ബ്രഹ്മവുംതമ്മിൽ ചെറിയൊരു ഭേദം ഇനിയും ബാക്കിനില്ക്കും. അതിനെ അദ്ദേഹം (ഗുരുദേവൻ) വിളിക്കാറ് — 'അഗ്നിസ്ഫുലിംഗവത്'' ഭേദം എന്നാണ്; അതായത്, തീയും തീപ്പൊരിയും തമ്മിൽ ശക്തിക്കൊരു വ്യത്യാസം കാണില്ലെ ആ വ്യത്യാസം, അപ്പോഴും ജീവന്റെ സ്വരൂപത്തിൽ നിലനില്ക്കും. അതുകൊണ്ടാണ് അപ്പോഴും ജീവന് മായാരഹിതമുക്തി ലഭിക്കാത്തത്. അദ്ദേഹം (ഗുരുദേവൻ) പറയാറുണ്ട്, 'ബ്രഹ്മം കാൎയ്യകാരണങ്ങൾക്കപ്പുറത്താണ്, വിദ്യാവിദ്യകൾക്കുമപ്പുറം; അദ്ദേഹം മായാതീതനാണ്. മായാതീതബ്രഹ്മത്തെ അസ്തി എന്നും പറഞ്ഞുകൂടാ നാസ്തി എന്നും പറഞ്ഞുകൂടാ. അദ്ദേഹം അസ്തിനാസ്തികൾക്കിടയിലാണ്. അദ്ദേഹം ഏകവുമല്ല, ദ്വയവുമല്ല; അദ്ദേഹം ഏകദ്വയങ്ങൾക്കിടയ്ക്കുള്ള അദ്വിതീയമാണ്.'

ഗ്രന്ഥകാരൻ: മഹാരാജ്, അതൊന്ന് കുറച്ചുകൂടി മനസ്സിലാകത്തക്ക രീതിയിൽ പറഞ്ഞുതരൂ. ഞങ്ങൾക്ക് യാതൊന്നും മനസ്സിലാവണില്ല.

ലാട്ടുമഹാരാജ്: പോടോ ! ഇത്ര മതി, ധാരാളം മതി ! ഇനിയൊന്നും മനസ്സിലാക്കാനില്ല, ഹേ. പലതും കയററിവെച്ചു കഴിഞ്ഞിട്ടുണ്ടല്ലൊ ആ തലയിൽ, അതുതന്നെ വേണ്ടതിലധികമായി. ഒരു വസ്തും ചെയ്യാനൊരുക്കമില്ല, വെറുതെ സന്ന്യാസിമാരെ ചീത്ത പറയലുമാത്രം ഒരു പണി.

അതും പറഞ്ഞ് മിണ്ടാതെ അവിടെ ഒരിരുപ്പ്.

---

# ഭാഗവതസന്ദേശം

## സിദ്ധിനാഥാനന്ദസ്വാമി

ശ്രീ വേദവ്യാസമഹൎഷി ഒരു പ്രഭാതത്തിൽ, സരസ്വതീനദീതീരത്തിൽ പ്രാതഃകൃത്യങ്ങളെല്ലാം കഴിഞ്ഞ് അങ്ങനെയിരിക്കുന്നു. ഉള്ളിലൊരു ചിന്ത, എന്തോ ഒരു വല്ലായ്മ. ലോകഹിതം ഉദ്ദേശിച്ച് വേദവിഭജനം നടത്തിയിട്ടുണ്ട്; വേദാദ്ധ്യയനത്തിന് അനധികാരികളായ ആളുകൾക്കുംകൂടി ശ്രേയോമാൎഗ്ഗം കാണിച്ചുകൊടുക്കുന്നതിന് പഞ്ചമവേദമായ മഹാഭാരതം രചിച്ചു. യഥാവിധി അഗ്നിപരിചരണവും ഗുരുശുശ്രൂഷയും തപസ്സും അനുഷ്ഠിച്ചിട്ടുണ്ട്. എന്നിട്ടും വ്യാസന്റെ മനസ്സിനൊരു കൃതകൃത്യത വന്നില്ല. അതിന്റെ കാരണത്തെക്കുറിച്ച് സ്വയം ആലോചിച്ച് ഒരു നിഗമനത്തിലെത്തി.

കിം വാ ഭാഗവതാ ധൎമ്മാ ന പ്രായേണ നിരൂപിതാഃ
പ്രിയാഃ പരമഹംസാനാം ത ഏവ ഹ്യച്യുതപ്രിയാഃ.

(ഭാഗ. 1. 4. 31.)

'ഭഗവാനും ഭാഗവതന്മാൎക്കും പ്രിയമായ ഭാഗവതധൎമ്മങ്ങൾ, ഭഗവന്മഹിമകൾ, വേണ്ടതുപോലെ വൎണ്ണിക്കാത്തതുകൊണ്ടായിരിക്കുമോ എനിക്കീ വിഷാദം ഏൎപ്പെട്ടത് ?'

ഇപ്രകാരം ആലോചിച്ചുകൊണ്ടിരിക്കു മ്പോരം നാരദമാമുനി വ്യാസാശ്രമത്തി ലെത്തി. വ്യാസൻ വേഗം എതിരേററു സ്വീക രിച്ചു പൂജിച്ചിരുത്തി. നാരദൻ വ്യാസൻെറ കുശലമന്വേഷിച്ചു. വ്യാസൻെറ ലോകകല്യാ ണകരങ്ങളായ പ്രവൃത്തികളെ വാഴ്ത്തിയശേഷം ചോദിച്ചു: 'അഥാപി ശോചസ്യാത്മാനമകൃ താത്ഥ ഇവ പ്രഭോ.' 'എന്നിട്ടും എന്താണു് അകൃ താത്ഥനെപ്പോലെ മുഖത്തൊരു വാട്ടം കാണു ന്നതു് ?'

തനിക്കിനിയും ചിത്തപ്രസാദം ലഭിച്ചി ട്ടില്ലെന്നും അതിൻെറ കാരണം വ്യക്തമല്ലെന്നും, കണ്ടുപിടിച്ചു് പരിഹാരം ഉപദേശിക്കണ മെന്നും വ്യാസനപേക്ഷിച്ചു.

> ഭവതാനുദിതപ്രായം യശോ ഭഗവതോഽമലം
> യേനൈവാസൗ ന തുഷ്യേത മന്യേ തദ്ദർശനം ഖിലം
> യഥാ ധമ്മാദയശ്ചാർഥാ മുനിവര്യാനുകീർത്തിതാഃ
> ന തഥാ വാസുദേവസ്യ മഹിമാഹ്യനുവണ്ണിതഃ.
> (ഭാഗ. 1. 5. 8 – 9)

വ്യാസൻ ശതസാഹസ്രിയും പഞ്ചമവേദ വുമായ ഭാരതം രചിച്ചു, നേരുതന്നെ. പക്ഷേ അതിലെ പ്രതിപാദ്യം മുഖ്യമായും എന്താണു് ? അത്ഥകാമങ്ങരംക്കുവേണ്ടി പരസ്പരം പടവെട്ടി നശിക്കുന്ന കുരുപാണ്ഡവന്മാരുടെ ചരിത്രം. അതിൽക്കൂടി ധമ്മചച്ച്യും വളരെ ചെയ്തി ട്ടുണ്ടു്.'ഞാൻ തലയിൽ കൈയ്യുംവെച്ചു വിളിച്ചു പറയുന്ന ധമ്മത്തിൽനിന്നും അത്ഥവും കാമവും കിട്ടും; എന്നിട്ടും ആരും ഞാൻ പറയുന്നതു കേരംക്കുന്നില്ലല്ലൊ.' എന്നു് വ്യാസൻതന്നെ വിലപിക്കുന്നുണ്ടു്. ഭഗവദ്ഗീത, സനത് സുജാതീയം എന്നിങ്ങനെ കുറച്ചു ഭാഗങ്ങരം അദ്ധ്യാത്മകാര്യങ്ങളെക്കുറിച്ചു പ്രതിപാദി ക്കുന്നുണ്ടെങ്കിലും ധമ്മാത്ഥകാമങ്ങരം വണ്ണി ക്കാൻ ഉപയോഗിച്ചതിൽ എത്രയോ അല്പ മായ ഒരു ഭാഗം മാത്രമേ പരമപുരുഷാത്ഥമായ മോക്ഷത്തെപ്പററി പ്രതിപാദിക്കാൻ ഉപയോ ഗിച്ചിട്ടുള്ളു. അതിൽത്തന്നെ, മോക്ഷോപായ ങ്ങളിൽ ജ്ഞാനത്തെപ്പററിയാണധികവും പറ യുന്നതും. സച്ചിദാനന്ദസ്വരൂപിയായ ഭഗ വാൻെറ ആനന്ദഭാവത്തെക്കുറിച്ചും അതിനെ ആസ്വദിച്ച ഭക്തോത്തമന്മാരെക്കുറിച്ചും അ തിൽ ഇല്ലെന്നുതന്നെ പറയാം. ഈ കോട്ടം പരിഹരിക്കാൻ, ഭാരതത്തിൻെറ ഖിലപുരാണ മായി ഹരിവംശം പിന്നീടു് വരുകയുണ്ടായി. എങ്കിലും, വ്യാസനാരദസംവാദകാലത്തു് ഭാര തത്തിൽ ഹരിവംശം ഉരംപ്പെട്ടിരുന്നില്ല എന്നു വേണം കരുതാൻ. അത്ഥകാമങ്ങളാകുന്ന അന്ധ കൂപത്തിൽപ്പെട്ടു് കരകയറാൻ വഴി കാണാതെ ഉഴലുന്ന മനുഷ്യരാശിയ്ക്കു്, അവയെ പ്രാചു ര്യേണ വണ്ണിക്കുന്ന ഭാരതം പ്രമാണഗ്രന്ഥമായി കിട്ടിയാൽ, അതവരെ ഉദ്ധരിക്കുമോ ? അത്ഥ കാമങ്ങരംക്കു വേണ്ടിയുള്ള മത്സരം സവ്വസ്വ നാശത്തിൽ ചെന്നവസാനിക്കും എന്നു കാണി ക്കാൻവേണ്ടിയാണു് മാമുനി ആ ചരിത്രം എഴു തിയതെങ്കിലും സ്വഭാവേന രാഗലോഭയു ക്തനായ മനുഷ്യൻ, അതിൻെറ അന്തിമപരി ണാമത്തെ പരിഗണിക്കാതെ ദുര്യോധനാദി കളുടെ രാജസപ്രൌഢിയിൽ മതിമയങ്ങി, അയാരം അവ നേടാനുപയോഗിച്ച കുത്സിത മാഗ്ഗങ്ങരം കൈയ്ക്കൊള്ളാനിടയുണ്ടു്. രാത്രി യിൽ ഭാരതം വായിക്കുന്നതു് കുടുംബകലഹ ത്തിനു കാരണമാകും എന്നു് നാട്ടിൻപുറത്തു് ഒരു വിശ്വാസമുള്ളതിനു് കാരണം ഒരുപക്ഷേ ഇതായിരിക്കും. അതുകൊണ്ടു് നാരദമഹഷി വ്യാസൻെറ പേരിൽ ഒരു കൃത്യവിലോപം ആരോപിക്കുന്നു:

''ശ്രീഹരിയുടെ പവിത്രകീത്തി അങ്ങു വേണ്ടതുപോലെ വണ്ണിച്ചിട്ടില്ല. ഭഗവത് പ്രീതിയ്ക്കു് ഉപകരിക്കാത്ത അറിവു് അപൂണ്ണ മാകുന്നു. അവിടുന്നു് ത്രിവഗ്ഗങ്ങളെക്കുറിച്ചു് വണ്ണിച്ചതുപോലെ ശ്രീവാസുദേവൻെറ മഹിമ വണ്ണിക്കുകയുണ്ടായില്ല. സകലലോകപാവന മായ ഹരിനാമകീത്തനം പാടാത്ത വാങ്മയം എത്ര ചമത്കാരപൂണ്ണമായാലും അതിനെ സജ്ജനങ്ങരം അനുമോദിക്കുകയോ ആദരിക്കു കയോ ചെയ്യുന്നില്ല. 'തദ് വായസം തീത്ഥ മുശന്തി'. അതിനെ 'കാകതീത്ഥ'മെന്നാണു് അറിവുള്ളവർ പറയുന്നതു്.

നേരേമറിച്ചു് അനാദ്യനന്തനായ ശ്രീ ഹരിയുടെ നാമങ്ങളും ഗുണങ്ങളും ലീലകളും വിക്രമങ്ങളും വണ്ണിക്കുന്ന വാണീവിഗ്രഹങ്ങരം, അവ എത്രയെങ്കിലും അബദ്ധജടിലമായാലും, സജ്ജനങ്ങരംക്കു് ആദരാഹങ്ങളാകുന്നു. അതു കൊണ്ടു് അല്ലയോ സത്യദർശനനായ മഹഷേ, അവിടുന്നു് ഏകാഗ്രതയോടുകൂടി, ത്രിവിക്രമ

മൂത്തിയുടെ വിക്രമങ്ങളെ ധ്യാനിച്ച വർണ്ണിച്ചാലും !''

തുടൻ്ന്ന് നാരദൻ, തനിക്ക് പിതാവിൽ നിന്നും ലഭിച്ചതും വേദസമ്മിതവുമായ ഭാഗവതം സംക്ഷേപമായി ഉപദേശിച്ചു. അതു വിസ്തരിച്ച വർണ്ണിക്കാൻ നിർദ്ദേശവും കൊടുത്തു് അദ്ദേഹം വീണയും മീട്ടി ഹരിനാമവും കീർത്തിച്ചുകൊണ്ടു് യാത്രയായി.

സരസ്വതീനദിയുടെ പശ്ചിമതീരത്തിൽ ശമ്യാപ്രാസമെന്ന സ്വാശ്രമത്തിൽ ഇരുന്നു് ശ്രീഹരിയെ ധ്യാനിച്ച ദർശിച്ചു് വ്യാസൻ ഭാഗവതം രചിച്ചു. അനന്തരം അതു് നിവൃത്തി നിരതനായ സ്വസുതനെ, ശുകനെ, പഠിപ്പിച്ചു. ആത്മാരാമനും അനാസക്തനുമായ വ്യാസാത്മജൻ ശ്രീഹരിയുടെ മഹിമാതിശയംകൊണ്ടു് ആകൃഷ്ടനായിട്ടാണു് ഇതു് അദ്ധ്യയനം ചെയ്യാനിടയായതു്.

എന്താണിതിലെ പ്രതിപാദ്യം ? 'ഇദം ഭാഗവതം നാമ പുരാണം ബ്രഹ്മസമ്മിതം.' ഈ ഭാഗവതപുരാണം വേദസദൃശമാകുന്നു. വേദാർത്ഥവിസ്തരണമാണു് ഇതിഹാസപുരാണങ്ങളുടെ ഉദ്ദേശം. 'സദേവ സോമ്യ ഇദമഗ്ര ആസീത് ഏകമേവാദ്വിതീയം.' ആദിയിൽ, സൃഷ്ടിക്കു മുമ്പ്, സദ്‌വസ്തു ഒന്നേ ഉണ്ടായിരുന്നുള്ളു. അതു പലതാകാൻ ആഗ്രഹിച്ചു, നാനാത്വം ഉണ്ടായി, എന്നു് വേദശിരസ്സായ ഉപനിഷത്തുകളിൽ കാണാം. വേദകർത്താവായ ബ്രഹ്മദേവൻ സ്വപുത്രനായ നാരദനോടു് ഈവിധം അരുളുന്നതായി ഭാഗവതത്തിലും കാണാം:

അഹമേവാസമേവാഗ്രേ നാന്യദ് യത് സദസത് പരം
പശ്ചാദഹം യദേതച്ച യോഽവശിഷ്യേത സോഽസ്മ്യഹം.
(ഭാഗ. 2. 9. 32.)

''ആദിയിൽ 'ഞാൻ', ആത്മവസ്തു, മാത്രമേ ഉണ്ടായിരുന്നുള്ളു. വേറൊന്നുമില്ല. പിന്നീടു് സൃഷ്ടികാലത്തും ഞാൻ മാത്രം. പ്രളയത്തിനു ശേഷവും ഞാൻ മാത്രം അവശേഷിക്കുന്നു.'' അതെ, ഉപനിഷത്‌പ്രതിപാദ്യമായ പരമാത്മവസ്തുവാണു് ഭാഗവതത്തിലെ പ്രതിപാദ്യം

ഈ പ്രപഞ്ചത്തിൻെറ സൃഷ്ടിസ്ഥിതി കർത്താവും സ്വസ്വരൂപേണ മായാസ്പർശമെഴാത്തതും, ഇവയെല്ലാം അധിഷ്ഠാനഭൂതവുമായ പരമസത്യമാണു് തൻെറ ധ്യേയവസ്തുവെന്നു് വ്യാസൻ ആദ്യംതന്നെ സ്മരിക്കുന്നു. ആ പരം പൊരുളിൻെറ സ്വരൂപവും, സൃഷ്ട്യാദിലീലകളും, മഹിമകളും, ലീലാവതാരങ്ങളും, ഭക്തപാലനാദിവിക്രമങ്ങളുമാണു് ഭാഗവതത്തിൻെറ ഉള്ളടക്കം.

എന്താണിതിൻെറ സന്ദർഭം ? അഭിമന്യു പുത്രനായ പരീക്ഷിത്തു് കാട്ടിൽ നായാടി നടന്നു് വാടിത്തളർന്നു്, വെള്ളം തേടി ഒരു മുനിവാടത്തിലെത്തി. ഉടജത്തിൽ ജടാജടിലനായ ഒരു മുനി കണ്ണുമടച്ചു് മിണ്ടാതെയിരിക്കുന്നതു കണ്ടു്, തൊണ്ടവരണ്ടു വലയുന്ന ഭാരതചക്രവർത്തി കുടിക്കാൻ വെള്ളം ചോദിച്ചു. ബ്രഹ്മഭൂതനായി വർത്തിക്കുന്ന മുനി അനങ്ങിയില്ല. സർവ്വത്ര സത്കാരം മാത്രം ലഭിച്ചു പരിചയിച്ച സമ്രാട്ടിനു് ഈ തിരസ്കാരം ദുഃസഹമായി. അവിടെ കണ്ട ഒരു പാമ്പിൻെറ പിണം വില്ലിൻെറ അററംകൊണ്ടു് തോണ്ടിയെടുത്തു് മുനിയുടെ കഴുത്തിൽ മാലപോലെ ചാർത്തിയിട്ടു് പരീക്ഷിത്തു് കൊട്ടാരത്തിലേയ്ക്കു മടങ്ങി.

മററു മുനികുമാരന്മാരുമൊത്തു് കളിച്ചുകൊണ്ടിരുന്ന ശമീകപുത്രൻ, ശൃംഗി ഈ വൃത്താന്തം കേട്ടു. തൻെറ താതനെ അരചൻ അനാദരിച്ചതുകേട്ടു കോപവും താപവും പൂണ്ട ആ ബാലൻ, 'ഇതി ലംഘിതമര്യാദം തക്ഷകഃ സപ്തമേഽഹനി ദങ്ക്ഷ്യതി സ്മ കുലാംഗാരം ചോദിതോ മേ തതദ്രുഹം.' 'മര്യാദകെട്ട ഈ കുലദ്രോഹി ഇന്നേയ്ക്കു് ഏഴാം നാൾ തക്ഷകൻെറ കടിയേററു മരിക്കട്ടെ.' എന്നു ശപിച്ചു.

കരഞ്ഞുകൊണ്ടു് ഓടിയെത്തിയ മകനെ സമാധിയുണർന്ന ശമീകൻ അനുമോദിച്ചില്ല. മൂർദ്ധാഭിഷിക്തനും, മഹാഭാഗവതനുമായ പരീക്ഷിത്തു് ഇപ്രകാരം ഒരു ശിക്ഷ അർഹിക്കുന്നില്ല; ഇതുമൂലം രാജ്യം അരാജകമാകും, മകൻ ചെയ്തതു് കൊടിയ പാപമായിപ്പോയി എന്നെല്ലാം നിനച്ചു് പരിതാപം പൂണ്ട മാമുനി പുത്രനുവേണ്ടി സർവ്വേശ്വരനോടു് മാപ്പിരന്നു. ഏതായാലും അദ്ദേഹം വിവരം രാജാവിനെ അറിയിച്ചു.

രാജധാനിയിൽ മടങ്ങിയെത്തിയ പരീക്ഷിത്തു് താൻ ചെയ്ത തെററിനെക്കുറിച്ചു്

നിനച്ച് വെണ്ണനീറിക്കൊണ്ടിരിക്കുമ്പോഴാണ് ഈ ശാപവാർത്ത കേട്ടതു്. തൻെറ തെററിനു് തക്ക ശിക്ഷയായിട്ടതിനെ അദ്ദേഹം സ്വാഗതം ചെയ്തു. ആസന്നമൃത്യുവായ അരചനു് നിർവ്വേദം വന്നു. പണ്ടേതന്നെ ഭൗതികഭ്രുതികളുടെയെല്ലാം നിസ്സാരത മനസ്സിലാക്കിയിട്ടുള്ള അദ്ദേഹം സർവ്വവുമുപേക്ഷിച്ച് ഗംഗാതീരത്തിൽ പ്രായോപവേശം ചെയ്യാനുറച്ചു.

'ഇഹലോകവാസം ഇനി നൂററിയറുപത്തെട്ടു മണിക്കൂറേ ഉള്ളു. ഒരു നിമിഷംപോലും വെറുതേ കളയാനില്ല; കളയാൻ പാടില്ല. ഊണിനും ഉറക്കത്തിനും കൂടി നേരം കളഞ്ഞുകൂടാ. നിരന്തരം കൃഷ്ണപാദസ്മരണം ചെയ്യണം.' എന്നുറച്ച് അഭിമന്യുപുത്രൻ പ്രായോപവേശം ചെയ്തു. മുക്തസമസ്തബന്ധനനായി മുനിവ്രതത്തോടുകൂടി ഭാരതചക്രവർത്തി പ്രായോപവേശം ചെയ്തു എന്നറിഞ്ഞു് ലോകപാവനന്മാരായ മഹാത്മാക്കൾ പലരും വന്നുചേർന്നു. അവരെയെല്ലാം യഥോചിതം സ്വാഗതം ചെയ്തശേഷം പരീക്ഷിത്തു്, ഭഗവത്കഥകൾ കീർത്തിക്കാൻ അപേക്ഷിച്ചു. ഭാഗവതപ്രവരനായ പരീക്ഷിത്തിനെ മാമുനിമാർ അനുമോദിച്ചും അനുഗ്രഹിച്ചുംകൊണ്ടിരിക്കുമ്പോൾ അവിടെ വ്യാസപുത്രനായ ശ്രീശുകൻ യാദൃച്ഛികമായി വന്നുചേർന്നു. മന്നനും മാമുനിമാരും സ്വാത്മാനന്ദസമ്പൂർണ്ണനായ അദ്ദേഹത്തെ എതിരേററു സ്വീകരിച്ചു.

സാഷ്ടാംഗം പ്രണാമം ചെയ്തു് കൃതാഞ്ജലിയായി പരീക്ഷിത്തു് സാദരം ശ്രീശുകനോടു ചോദിച്ചു:

> അതഃ പൃച്ഛാമി സംസിദ്ധിം
> യോഗിനാം പരമം ഗുരും
> പുരുഷസ്യേഹ യത് കാര്യം
> മ്രിയമാണസ്യ സർവ്വഥാ.
> യത് ശ്രോതവ്യമഥോ ജാപ്യം
> യത് കർത്തവ്യം നൃഭിഃ പ്രഭോ
> സ്മർത്തവ്യം ഭജനീയം വാ,
> ബ്രൂഹി യദ് വാ വിപര്യയം.
>
> (ഭാഗ. 1. 21. 37—38.)

'മാമുനേ, യോഗീശ്വരനായ അങ്ങയോടു ഞാൻ ചോദിച്ചുകൊള്ളട്ടെ, മരിച്ചുകൊണ്ടിരിക്കുന്ന മനുഷ്യൻ അവശ്യം ചെയ്യേണ്ടതെന്താകുന്നു ? അവൻ കേൾക്കേണ്ടതും, ജപിക്കേണ്ടതും ചെയ്യേണ്ടതും, സ്മരിക്കേണ്ടതും, ഭജിക്കേണ്ടതും എന്താകുന്നു ?' പ്രശ്നകർത്താവായ പരീക്ഷിത്തു് നമ്മുടെ ഓരോരുത്തരുടേയും പ്രതിനിധിയാകുന്നു. നാമാരും ഈ ലോകത്തിൽ നിത്യവാസക്കാരല്ല, ഇന്നോ നാളെയോ യാത്ര പറഞ്ഞു പിരിയേണ്ടവരാണ് എന്ന വസ്തുത മനസ്സിൽ ആഞ്ഞു തറച്ചാൽ, ലോകത്തിൻെറ വിലയും സ്വഭാവവും ഒന്നു മാറിക്കാണും. അതിനോടുള്ള അത്യാസക്തിയ്ക്കു് കുറെ അയവു വരും. അപ്പോൾ ജീവിതത്തിൻെറ ഉദ്ഭവത്തെപ്പററിയും ആധാരത്തെപ്പററിയും ലക്ഷ്യത്തെപ്പററിയും ആരായാൻ തുടങ്ങും. വിപ്രശാപംമൂലം പരീക്ഷിത്തിനു് ഏഴു ദിവസംകൂടി ജീവിതമുണ്ടെന്നു് ഉറപ്പുകിട്ടി. ആ ഉറപ്പു് നമ്മിലാർക്കുമില്ല. മരണം തന്നെ തുറിച്ചുനോക്കുന്നതായി പരീക്ഷിത്തു കണ്ടു. നാം ചിലപ്പോൾ കാണുന്നുണ്ടെങ്കിലും അതിൻെറ നേരെ കണ്ണടച്ച് ഒഴിഞ്ഞുമാറാൻ നോക്കുന്നു. 'ജാതസ്യ ഹി ധ്രുവോ മൃത്യുഃ.' യഥാർത്ഥത്തിൽ 'സഹജൻ' എന്നു് ആരെയെങ്കിലും പറയാമെങ്കിൽ അതു മരണത്തെയാണ്. പരീക്ഷിത്തിനെപ്പോലെ 'അനിത്യമസുഖം ലോകം' എന്ന ബോധം ഉള്ളിൽ തറച്ചാൽ, 'ഇമം പ്രാപ്യ ഭജസ്വ മാം' എന്നു ഭഗവാനരുളിയ ആ അഭയമാർഗ്ഗം തേടും. ഉള്ളുരുകി തേടുമ്പോൾ, മാർഗ്ഗദർശകന്മാരായ ഈശ്വരസ്വരൂപികളെ കണ്ടെത്തുകയും ചെയ്യും. പരീക്ഷിത്തിനു് ദേഹദാഹം മൂലമേപ്പെട്ട വിപ്രശാപം, ഭവദാഹം തീർക്കാൻ കെൽപുററ ശ്രീശുകനെ ശരണമടയാൻ സഹായിച്ചു. അതെ, 'ക്രോധോƒപി ദേവസ്യ വരേണ തുല്യഃ,' ഈശ്വരകല്പന്മാരുടെ നിഗ്രഹവും അനുഗ്രഹമായിട്ടാണ് പരിണമിക്കാറു്. ഭവദാഹം പൊറുക്കാനാവാതെ ഹരികഥാമൃതം തേടുന്നവരൊക്കെ ഭാഗവതസേവ ചെയ്യണം.

പരീക്ഷിത്തിനെ അനുമോദിച്ചുകൊണ്ടു് ശ്രീശുകൻ ഉത്തരമാരംഭിച്ചു:

> തസ്മാദ് ഭാരത സർവ്വാത്മാ
> ഭഗവാൻ ഹരിരീശ്വരഃ
> ശ്രോതവ്യഃ കീർത്തിതവ്യശ്ച
> സ്മർത്തവ്യശ്ചേച്ഛതാഭയം.
>
> (ഭാഗ. 2. 1. 5.)

'ഹേ രാജൻ, ആത്മതത്ത്വം അറിയാത്ത വർക്ക് കേൾക്കേണ്ടതായിട്ടെന്തൊക്കെയുണ്ടെന്നു് കണക്കും കൈയ്യുമില്ല. ഗൃഹാസക്തനായ മനുഷ്യൻെറ ഇരവെല്ലാം നിദ്രയിലോ മൈഥുനത്തിലോ ഏർപ്പെട്ടുപോകുന്നു. പകലോ, പണം നേടാൻ ഓടിനടന്നിട്ടോ, കുടുംബം ഭരിച്ചിട്ടോ തീരുന്നു. ശരീരം, സന്താനങ്ങൾ, ഭാര്യ തുടങ്ങിയവ നശ്വരങ്ങളാണെങ്കിലും, അവയിൽ ആസക്തനായ മനുഷ്യൻ അവയുടെ നാശം കണ്ടാലും, തത്ത്വം ഗ്രഹിക്കുന്നില്ല. അതുകൊണ്ടു്, അല്ലയോ രാജാവേ, ഭയനിവൃത്തി ഉണ്ടാകണമെന്നാശിക്കുന്നവൻ ശ്രീഹരിയുടെ കഥകൾ കേൾക്കണം, നാമങ്ങൾ കീർത്തിക്കണം, രൂപം ധ്യാനിക്കണം.'

പരീക്ഷിത്തിൻെറ അപേക്ഷയനുസരിച്ചു് ശുകമഹർഷി ഹരികഥാമൃതം ഉപദേശിച്ചു.

ഗൃഹാദികളിൽ പ്രമത്തനായവൻ കണ്ടാലും കാണുന്നില്ല; അവൻ ഭയത്തിൽ വാഴുന്നു. അവയിൽനിന്നും നിവൃത്തനായവൻ ഭയമുക്തനായിത്തീരുന്നു. ജീവിതം രണ്ടു വിരുദ്ധശക്തികളുടെ വലയിൽ പെട്ടു കറങ്ങുന്നു. ഭോഗം ഒരു വഴിക്കു വലിക്കുന്നു. ചെന്നു ചേരുന്നതോ, ജര, രോഗം, മൃത്യു എന്നിവയിൽ. ഇവ മററുള്ളവർക്കു വരുന്നതു കണ്ടാലും നാം അതിൻെറ അർത്ഥം ശരിക്കു മനസ്സിലാക്കുന്നില്ല. നമുക്കും ഇവ അപരിഹാര്യമാണെന്ന ബോധം ഉറച്ചാൽ, എതിർവഴിക്കു്, ത്യാഗത്തിലേയ്ക്കു്, തിരിയുന്നു. ജരാരോഗമരണങ്ങൾ കണ്ട സിദ്ധാർത്ഥൻ ത്യാഗത്താൽ ബഹുദുർലഭമായ 'ബോധി' ലഭിച്ചു് ബുദ്ധനായി.

ഒരു മനുഷ്യനു് നാലു ജീവിതലക്ഷ്യങ്ങളുള്ളതായി പറയാറുണ്ടു്, ധർമ്മാർത്ഥകാമമോക്ഷങ്ങൾ. അവയെ ഒന്നുകൂടി അപഗ്രഥിച്ചാൽ രണ്ടായി തിരിക്കാം: കാമമെന്നും മോക്ഷമെന്നും. കാമത്തിനുള്ള ഉപായമാണു് അർത്ഥം; മോക്ഷത്തിനുള്ള ഉപായം ധർമ്മവും. പരസ്പരവിരുദ്ധങ്ങളായ ഇവ രണ്ടും ഒരുവൻെറ പരമലക്ഷ്യമാകാൻ നിവൃത്തിയില്ല. പരമപുരുഷാർത്ഥം മോക്ഷം മാത്രമാകുന്നു. അതിനു് വിപരീതമാകാത്തവിധത്തിൽ ഇതരപുരുഷാർത്ഥങ്ങൾ സ്വീകാര്യങ്ങളാണു്; അല്ലാതെ അർത്ഥത്തിനുവേണ്ടി അർത്ഥവും കാമത്തിനുവേണ്ടി കാമവും തേടിയാൽ ജീവിതം വ്യർത്ഥമായ്ത്തീരും. മനുഷ്യജന്മം അതീവ ദുർല്ലഭമാകുന്നു എന്നു് സർവ്വശാസ്ത്രങ്ങളും പറയുന്നു; അല്പം ചിന്തിച്ചാൽ അതു സത്യമാണെന്നു് മനസ്സിലാവുകയും ചെയ്യും. 'ബ്രഹ്മാവലോകധിഷണം മുദമാപ ദേവഃ,' ആത്മതത്ത്വം അറിവാൻ കഴിവാന്ന മനുഷ്യനെ സൃഷ്ടിച്ചപ്പോൾ ബ്രഹ്മാവിനുതന്നെ സന്തോഷം തോന്നി.

'ദുർലഭം മാനുഷം ജന്മ തദപ്യധ്രുവമർത്ഥദം' ലോകത്തിൽ എത്രയോ കോടി ജീവജാലങ്ങളുണ്ടു്! അവയിൽ എത്ര ചെറിയൊരു അംശം മാത്രമേ മനുഷ്യരുള്ളൂ. മനുഷ്യജന്മം കിട്ടിയാൽത്തന്നെ, എന്നാണതു് നഷ്ടപ്പെട്ടുപോകുന്നതു് എന്നാക്കറിയാം ? ദീർഘായുസ്സുണ്ടെങ്കിൽത്തന്നെ കിട്ടിയ അവസരം വേണ്ടതുപോലെ ഉപയോഗിക്കുന്നവരെത്രയുണ്ടു് ? അതുകൊണ്ടു് സുദുർല്ലഭമായ മനുഷ്യജന്മം കിട്ടിയിട്ടു് അതു് അർത്ഥകാമങ്ങൾക്കുവേണ്ടി കളഞ്ഞുകുളിക്കുകയോ ?

> ഇഹ ചേദവേദീദഥ സത്യമസ്തി
> ന ചേദിഹാവേദീന്മഹതീ വിനഷ്ടിഃ. (കേന. 2. 5.)

ഇവിടെവെച്ചു് വേണ്ടതു നേടിയാൽ ജീവിതം സഫലമായി; ഇല്ലെങ്കിലോ, വന്നുകൂടുന്ന നഷ്ടം വളരെ വലുതും, എന്നാണു് ഉപനിഷദ് വാക്യം.

സകല ജീവികളും ജീവിക്കുന്നതു് കാമപ്രേരിതരായിട്ടല്ലേ ? 'അപരസ്പരസംഭൂതം കിമന്യത് കാമഹൈതുകം,' കാമപ്രേരിതരായ സ്ത്രീപുരുഷന്മാരുടെ പരസ്പരസംയോഗം കൊണ്ടല്ലാതെ മറെറന്തുകൊണ്ടാണിതു് ഉണ്ടായിട്ടുള്ളതു്, എന്നു് ചോദിക്കുന്നവരുണ്ടു്. അവർ ജീവിതത്തിൻെറ ഒരുവശം, വളരെ പരിമിതമായ ഒരംശം, മാത്രമേ കാണുന്നുള്ളൂ; അവർ നരനെ ഇരുക്കാലിയായിട്ടേ അറിയുന്നുള്ളൂ; നാരായണനായി കാണുന്നില്ല. ഭാഗവതത്തിലെ ഒരു രാജാവു്, ഒരു ഭാരതചക്രവർത്തി, കാമത്തിനു വേണ്ടി കാമം എന്ന പുരുഷാർത്ഥം ഒന്നു പരീക്ഷിച്ചുനോക്കി. നെടുനാൾ ഭോഗങ്ങൾ ഭുജിച്ചു. എത്ര ഭുജിച്ചിട്ടും തൃപ്തിയോ ശാന്തിയോ കാണാതെ യയാതി ഈവിധം പാടി:

> ന ജാതു കാമഃ കാമാനാം ഉപഭോഗേന ശാമ്യതി
> ഹവിഷാ കൃഷ്ണവർത്മേവ ഭൂയ ഏവാഭിവർധതേ.
> (ഭാഗ. 9. 19. 14.)

യാ ദുസ്ത്യജാ ദുർമ്മതിഭിർ—
ജീര്യതോ യാ ന ജീര്യതേ
താം തൃഷ്ണാം ദുഃഖനിവഹാം
ശർമകാമോ ദ്രുതം ത്യജേത്.

(ഭാഗ. 9. 19. 16.)

'ലോകത്തിലുള്ള ധനധാന്യങ്ങളും കനകവും കാമിനിയും ഗോക്കളും ഗജങ്ങളുമെല്ലാം ഒരുവനു കിട്ടിയാലും, കാമഹതനായ മനുഷ്യനു് തൃപ്തിയുണ്ടാകുന്നില്ല. കാമം ഭോഗം കൊണ്ടു് ശമിക്കുന്നില്ല. ആജ്യംകൊണ്ടു് അഗ്നിയെന്നപോലെ അതു പെരുകിവരുകയേ ഉള്ളൂ. വിവേകമില്ലാത്തവക്കു വിടാനാവാത്തതും വയസ്സായാലും തളരാത്തതും ദുഃഖാലയവുമായ തൃഷ്ണയെ ശാന്തി വേണമെന്നുള്ളവർ വേഗം വിട്ടുകൊള്ളണം.'

അവന്തിരാജ്യത്തിൽ ഒരു വലിയ പണക്കാരനായ ബ്രാഹ്മണനുണ്ടായിരുന്നു. കൃഷിയും കച്ചവടവുംകൊണ്ടു് വളരെയേറെ സമ്പാദിച്ചു. പിശുക്കന്റെ അരക്കൻ. തനിക്കുവേണ്ടിപ്പോലും ഒരു കാശും ചെലവാക്കുകയില്ല. കാലാന്തരത്തിൽ അയാളുടെ സ്വത്തെല്ലാം നശിച്ചു. അപ്പോളയാളുടെ കണ്ണു തെളിഞ്ഞു. അയാൾ വിലപിച്ചു:

അർത്ഥസ്യ സാധനേ സിദ്ധേ
ഉത്കർഷേ രക്ഷണേ വ്യയേ
നാശോപഭോഗ ആയാസഃ
ത്രാസശ്ചിന്താ ഭ്രമോ നൃണാം.
സ്തേയം ഹിംസാനൃതം ദംഭഃ
കാമഃക്രോധഃ സ്മയോ മദഃ
ഭേദോ വൈരമവിശ്വാസഃ
സംസ്പർധാ വ്യസനാനി ച.
ഏതേ പഞ്ചദശാനർത്ഥാ
ഹ്യർത്ഥമൂലാ മതാ നൃണാം
തസ്മാദനർത്ഥമർത്ഥാഖ്യം
ശ്രേയോഽർത്ഥീ ദൂരതസ്ത്യജേത്.

(ഭാഗ. 11. 23. 17 – 19.)

'ധനം നേടാനും, നേടിയാൽ പൊലിപ്പിക്കാനും വലിയ പാടു്; ഉണ്ടായാൽ വെച്ചു സൂക്ഷിക്കാൻ പേടി; ചെലവാകയോ നഷ്ടപ്പെടുകയോ ചെയ്താൽ മനസ്സിനു് എരിച്ചിൽ; ഭോഗത്തിൽ മുഴുകിയാലോ ഭ്രാന്തിൽ കലാശിക്കും. കളവു്, പരോപദ്രവം, പൊളി, ചതി, കൊതി, കലി, ഗർവ്വു്, അവിവേകം, പിണക്കം, വഴക്കു്, അവിശ്വാസം, അസൂയ, സ്ത്രീസേവ, മദ്യപാനം, ചൂതാട്ടം എന്നീ പതിനഞ്ചു തരം അനത്ഥങ്ങൾക്കും മൂലകാരണം അത്ഥമാകുന്നു. ഇതു വാസ്തവത്തിൽ അർത്ഥമല്ല, അനത്ഥമാകുന്നു. അതിനാൽ ശ്രേയസ്സുണ്ടാകണമെന്നാഗ്രഹിക്കുന്നവൻ ഇതിനെ അകലെ കളഞ്ഞുകൊള്ളണം.'

ധമ്മത്തിനു് മോക്ഷോപായം എന്ന നില വിട്ടു് ഒരു സ്വതന്ത്രനില നൽകാൻ ചില ശ്രമങ്ങൾ നടന്നുകാണുന്നുണ്ടു്. ഓരോരുത്തനും അവനവന്റെ കത്തവ്യം അനുഷ്ഠിച്ചാൽ മതി, അതുകൊണ്ടു് വേണ്ടതൊക്കെ കിട്ടിക്കൊള്ളും എന്നൊരു ചിന്താഗതിയുണ്ടു്. ഒരു മനുഷ്യനു് തൻനില കൂടാതെ, പുത്രൻ, സഹോദരൻ, ഭത്താവു്, പിതാവു്, പൗരൻ എന്നിങ്ങനെ പല നിലകളുണ്ടു്. അപ്പോൾ കത്തവ്യം നിണ്ണയിക്കാൻ വിഷമം നേരിടും. സ്വാത്ഥപ്രേരിതമാണു് ലോകം. ആ സ്വാത്ഥം അതിപരിമിതമായാൽ സ്വാത്ഥംതന്നെ നടക്കാതെയും വരും. കത്തവ്യം അനുഷ്ഠിക്കാൻ, സമസൃഷ്ടങ്ങളോടുള്ള കടമകൾ നിവ്വഹിക്കാൻ, പ്രേരകമായിട്ടുള്ള തെന്താണു് ? തൻകായ്യം എങ്ങനെയെങ്കിലും നടത്തിയാൽ മതിയെങ്കിൽ കത്തവ്യത്തിനും സ്വധമ്മത്തിനും സ്ഥാനമെവിടെ ?

ധരിക്കുന്നതാണു് ധമ്മം. ഈശ്വരസൃഷ്ടമായ ലോകത്തിനു് ധാരകം ഈശ്വരനാകുന്നു. ഈശ്വരഭിന്നമായിട്ടു് ധമ്മത്തിനുതന്നെ നിലനില്പില്ല. സ്വധമ്മത്തിലെ 'സ്വം,' ആത്മാവു്, ഈശ്വരൻ ആകുന്നു എന്നതു മറന്നാൽ അതിനു പിന്നെ നില്ക്കാൻ അവലംബമില്ല. 'സ്വകമ്മണാ തമഭ്യച്ച്യ സിദ്ധിം വിന്ദതി മാനവഃ' സ്വകമ്മം, സ്വധമ്മം, ഈശ്വരാരാധനമായാൽ മാത്രമേ അതു ശ്രേയസ്കരമാകൂ.

ഇങ്ങനെ പുരുഷാത്ഥങ്ങളിൽ മോക്ഷമല്ലാത്തതൊന്നും പരമപുരുഷാത്ഥമാകാൻ നിവൃത്തിയില്ല എന്നു വന്നുകൂടുന്നു. എന്നാലിവ നിഷ്പ്രയോജനങ്ങളാണോ? അതുമല്ല. അവയ്ക്കു് പ്രയോജനമുണ്ടു്. അവയ്ക്കു് അനഹമായ പ്രാധാന്യം കൊടുക്കരുതു് എന്നേ വിവക്ഷയുള്ളൂ. ഓരോന്നിനും അതതിന്റെ സ്ഥാനമുണ്ടു്. എന്താണിവയ്ക്കു് സ്ഥാനം ഭാഗവതകാരൻ കൊടുക്കുന്നതു്?

ധമ്മഃ സ്വനുഷ്ഠിതഃ പുംസാം
വിഷ്വക്സേനകഥാസു യഃ

നോത്പാദയേദ് യദി രതിം
ശ്രമ ഏവ ഹി കേവലം.
ധർമ്മസ്യ ഹ്യാപവർഗ്യസ്യ
നാർഥോഽർഥായോപകല്പതേ
നാർഥസ്യ ധർമ്മൈകാന്തസ്യ
കാമോ ലാഭായ ഹി സ്മൃതഃ.
കാമസ്യ നേന്ദ്രിയപ്രീതിർ–
ലാഭോ ജീവേത യാവതാ,
ജീവസ്യ തത്ത്വജിജ്ഞാസാ,
നാർഥോ യശ്ചേഹ കർമ്മഭിഃ.

(ഭാഗ. 1.2.8--10.)

'സ്വധർമ്മാനുഷ്ഠാനം ഈശ്വരകഥകളിൽ താല്പര്യം ജനിപ്പിക്കുന്നില്ലെങ്കിൽ അതു കേവലം കായക്ലേശം മാത്രം. ധർമ്മം മോക്ഷസാധനമാണ്; അല്ലാതെ ധനസമ്പാദനത്തിനുള്ളതല്ല. അർത്ഥം ധാർമ്മികകാര്യങ്ങൾക്കായി ചെലവാക്കാനുള്ളതാകുന്നു; അല്ലാതെ ഭോഗത്തിനുള്ള സാധനമല്ല. കാമം ഇന്ദ്രിയപ്രീതിയ്ക്കുവേണ്ടിയുള്ളതല്ല; ജീവിതനിർവ്വഹണത്തിനു് എന്തുമാത്രം ആവശ്യമുണ്ടോ അത്രയുമേ കാമം പാടുള്ളൂ. ജീവിതം ആത്മതത്ത്വം അറിയാനുള്ളതാണ്, അല്ലാതെ പണത്തിനുവേണ്ടി പാടുപെട്ടു പാഴാക്കാനുള്ളതല്ല.'

ഇതൊക്കെ വേദാന്തികളുടെ വീൺവാക്കുകളല്ലേ ? ഇങ്ങനെയൊക്കെ പ്രസംഗിക്കുന്നവർക്കും ഇവയുടെ സഹായം കൂടാതെ ജീവിക്കാൻ കഴിയുമോ ? ഇതൊന്നും വീൺവാക്കുകളല്ല; അക്ഷരംപ്രതി സത്യമാകുന്നു എന്നു് ചിന്താശക്തിയുള്ളവനു് കാണാൻ കഴിയും. ക്ലേശമൊന്നുംകൂടാതെ ത്രിവർഗ്ഗങ്ങൾ സാധിച്ചു് ഒരുവൻ ദീർഘകാലം ജീവിച്ചു എന്നു വിചാരിക്കുക. അയാൾക്കും ഇവയെ പിരിഞ്ഞുപോകേണ്ടിവരുന്നില്ലേ ? പിരിയൽ കരഞ്ഞുംകൊണ്ടു വേണമോ? പിറന്നതു് കരഞ്ഞുംകൊണ്ടാണ്; പിരിയുന്നതു് ചിരിച്ചുംകൊണ്ടാവരുതേ ? കരഞ്ഞുപിഴിഞ്ഞു് വെണ്ണീറി വേണോ പിരിഞ്ഞുപോകാൻ ?

സുഗമവും ശാന്തവുമായി ജീവിക്കാനും നിർഭയം ജീവിതത്തോടു് വിടപറയാനുമുള്ള ഒരു പരിപാടിയാണ് ഭാഗവതം നല്കുന്നതു്. ഭാഗവതത്തിൽ പല രാജാക്കന്മാരുടേയും രാജവംശങ്ങളുടേയും കഥ പറയുന്നുണ്ടു്. ഒടുവിൽ ഭാഗവതകാരൻ പറയുന്നു:

കഥാ ഇമാസ്തേ കഥിതാ മഹീയസാം
വിതായ ലോകേഷു യശഃ പരേയുഷാം
വിജ്ഞാനവൈരാഗ്യവിവക്ഷയാ വിഭോ
വചോവിഭൂതീർന തു പാരമാർത്ഥ്യം.

(ഭാഗ. 12. 3. 14.)

'തങ്ങൾ വാണകാലത്തു് ലോകമെല്ലാം കീർത്തി പരത്തി മരിച്ചുപോയ ഈ മഹാന്മാരുടെയെല്ലാം കഥ പറഞ്ഞതു് ഭൗതികൈശ്വര്യങ്ങളുടെയെല്ലാം പരിണാമമിതാണ് എന്നു കണ്ടറിഞ്ഞു് ആളുകൾക്കു് വിവേകവും വിജ്ഞാനവും വൈരാഗ്യവുമുണ്ടാകുന്നതിനു വേണ്ടിയാണ്. കഥ പറയുന്നതിനോ ചരിത്രം പറയുന്നതിനോ വേണ്ടി പറയുന്നതല്ല ഇതൊന്നും.'

തസ്മാദേകേന മനസാ
ഭഗവാൻ സാത്വതാം പതിഃ
ശ്രോതവ്യഃ കീർത്തിതവ്യശ്ച
ധ്യേയഃ പൂജ്യശ്ച നിത്യദാ. (ഭാഗ. 2.6.14.)

അതിനാൽ നിരന്തരം ഭഗവച്ചിന്ത ചെയ്യണം. ഓരോ മനുഷ്യന്റേയും അഭിരുചിയും ആവശ്യവും അർഹതയും ചുററുപാടും വേറെ വേറെയാണ്. അതനുസരിച്ചു് സത്യസ്വരൂപനെ പ്രാപിക്കാനുള്ള വഴികളും വേറെ വേറെയാകും. ഒരു കണക്കിനു നോക്കിയാൽ ഓരോ തീർത്ഥാടകനും ഓരോ വഴിയാണ്. എന്നിരുന്നാലും പൂർവ്വസൂരികൾ ചില പെരുവഴികൾ വെട്ടിത്തെളിച്ചിട്ടുണ്ടു്.

അസേവയായം പ്രകൃതേർഗുണാനാം
ജ്ഞാനേന വൈരാഗ്യവിജൃംഭിതേന
യോഗേന മയ്യർപ്പിതയാ ച ഭക്ത്യാ
മാം പ്രത്യഗാത്മാനമിഹാവരുന്ധേ. (ഭാഗ.3.25.27)

വിവേകവൈരാഗ്യങ്ങളോടുകൂടിയ ജ്ഞാനം കൊണ്ടും അഷ്ടാംഗയോഗംകൊണ്ടും ഈശ്വരനിലർപ്പിച്ച ഭക്തികൊണ്ടും സർവ്വാന്തര്യാമിയായ ഭഗവാനെ പ്രാപിക്കാം.

അത്യന്തവിരക്തന്മാർക്കേ ജ്ഞാനമാർഗ്ഗം സ്വീകരിക്കാൻ സാധിക്കൂ. മനസ്സും ശരീരവും ദുർബ്ബലമായ മനുഷ്യനു് യോഗാനുഷ്ഠാനവും വളരെ പ്രയാസമാണ്. നിഷ്കാമകർമ്മത്തിന്റെ കഥയാണെങ്കിൽ പേരിനും പദവിക്കുമുള്ള ആഗ്രഹം അറിയാതെ അതിൽ കടന്നുകൂടും. അത്യന്തസക്തനും അത്യന്തവിരക്തനും

അല്ലാത്ത സാധകനു് സ്വീകാര്യമായ മാർഗ്ഗം ആത്മസമർപ്പണരൂപമായ ഭക്തിയോഗമാകുന്നു. അതിനു് അന്യാപേക്ഷയില്ല; സ്ഥലമോ കാലമോ നോക്കേണ്ടതില്ല; ധനമോ ദ്രവ്യങ്ങളോ ആവശ്യമില്ല; സ്ത്രീക്കും പുരുഷനും ബാലനും വൃദ്ധനുമനുസരിക്കാം. ഭക്തിശാസ്ത്രമായ ഭാഗവതം ഇതരയോഗങ്ങൾക്കു് യഥാർഹമായ സ്ഥാനം നൽകുന്നുണ്ടുതാനും.

ഭക്തിഃ പരേശാനുഭവോ വിരക്തി—
രന്യത്ര ചൈഷ ത്രിക ഏകകാലഃ
പ്രപദ്യമാനസ്യ യഥാശ്നതഃ സ്യുഃ
തുഷ്ടിഃ പുഷ്ടിഃ ക്ഷുദപായോനുഘാസം.

(ഭാഗ. 11. 2. 42.)

ആഹാരം കഴിക്കുന്നവനു് തുഷ്ടിയും പുഷ്ടിയും ക്ഷുധാശാന്തിയും ഏകകാലത്തിൽ ഉണ്ടാകുംപോലെ ഭാഗവതസേവ ചെയ്യുന്നവനു് ഭക്തിയും വിരക്തിയും ഈശ്വരാനുഭൂതിയും ഏകകാലത്തിൽ ഉണ്ടാകുന്നു. സക്തനും മുക്തനും ഭക്തനും ആസ്വാദ്യവുമാണതു്. ജലപാനം പോലും ചെയ്യാതെ ശ്രവിച്ചുകൊണ്ടിരുന്ന പരീക്ഷിത്തു്, ''ഈ കഥാമൃതം പാനംചെയ്തിട്ടു് മതിയായില്ല, 'സ്വാദു സ്വാദു പദേ പദേ' കുടിക്കുംതോറും സ്വാദു കൂടിക്കൂടി വരുന്നു, ഇനിയും തരു തരൂ,'' എന്നു് മാമുനിയോടു് അപേക്ഷിച്ചുകൊണ്ടിരുന്നു.

പരീക്ഷിത്തിൻെറ ആയുരവധിയടുത്തു. മാമുനി മൊഴിഞ്ഞു:

അഹം ബ്രഹ്മ പരം ധാമ ബ്രഹ്മാഹം പരമം പദം
ഏവം സമീക്ഷന്നാത്മാനമാത്മന്യാധായ നിഷ്കളേ
ദശന്തം തക്ഷകം പാദേ ലേലിഹാനം വിഷാനനൈഃ
ന ദ്രക്ഷ്യസി ശരീരം ച വിശ്വം ച പൃഥഗാത്മനഃ.

(ഭാഗ. 12. 6. 11-12 )

'ഞാൻ പരബ്രഹ്മസ്വരൂപമാകുന്നു എന്ന ബോധത്തിലുറച്ചിരിക്കുക. വിഷം മുത്തു കാലിൽ കടിക്കുന്ന തക്ഷകനേയും, കടിയേല്ക്കുന്ന ശരീരത്തേയും, ഈ പ്രപഞ്ചത്തേയും, ആത്മസ്വരൂപമായിട്ടു് അങ്ങു് കാണും.'

ഹരികഥാമൃതം കേട്ടു് കൃതകൃത്യനായ അഭിമന്യുപുത്രൻ ഗുരുപാദങ്ങളിൽ പ്രണമിച്ചു ഗാനം ചെയ്തു:

അജ്ഞാനം ച നിരസ്തം മേ
ജ്ഞാനവിജ്ഞാനനിഷ്ഠയാ
ഭവതാ ദർശിതം ക്ഷേമം
പരം ഭഗവതഃ പദം. (ഭാഗ. 12.6.7)

'ദീനദയാലോ, എൻെറ അജ്ഞാനമെല്ലാമകന്നു. എനിക്കു ആത്മജ്ഞാനവും ഭഗവദ്ദർശനവും അവിടുത്തെ കരുണകൊണ്ടു് ലഭിച്ചിരിക്കുന്നു.'

പരീക്ഷിത്തു് അഭയപദം പ്രാപിച്ചു.

ഏതാവാനേവ ലോകേƒസ്മിൻ
പുംസാം നിഃശ്രേയസോദയഃ
തീവ്രേണ ഭക്തിയോഗേന
മനോ മയ്യർപ്പിതം പരം. (ഭാഗ. 3.25.44.)

ലോകത്തിൽ മനുഷ്യനു് ശാന്തിയും സന്തോഷവും ശ്രേയസ്സുമുണ്ടാകണമെങ്കിൽ ഭഗവദ്ഭക്തി മാത്രമേ ഒരു മാർഗ്ഗമുള്ളു. അല്ലാതുള്ള ജീവിതം വ്യർത്ഥമാകുന്നു; അവസാനം കരയാനിടയാകുന്നു.

'സർവ്വേശ്വരൻെറ സത്കഥകൾ കേൾക്കാനുതകാത്ത കാതുകൾ വെറും പൊത്തുകൾ. ആനന്ദഘനവിഗ്രഹനായ ഭഗവാൻെറ കീർത്തികൾ പാടാനുപയോഗിക്കാത്ത നാക്കു് തവളനാക്കു്; മുക്തിപ്രദനായ മുകുന്ദനെ നമിക്കാത്ത ശിരസ്സു് പട്ടിൽ പൊതിഞ്ഞതായാലും വെറും മരത്തല. പൊൻകാപ്പണിഞ്ഞവയെങ്കിലും വിഷ്ണുപൂജയ്ക്കുപയോഗിക്കാത്ത കൈയ്യും പ്രേതത്തിൻെറ കൈയ്യും. വിഷ്ണുവിഗ്രഹങ്ങൾ ദർശിക്കാൻ ഭാഗ്യമെഴാത്ത മിഴികൾ,മയില്പീലിക്കണ്ണുകൾ. അമ്പലത്തിൽ പ്രദക്ഷിണം ചെയ്യാനും തീർത്ഥാടനത്തിനും ഉപയോഗിക്കാത്ത കാലുകൾ പൊയ്ക്കാലുകൾ.' (ഭാഗ. 2.3.20_22.)

അത്തരം മനുഷ്യൻെറ ജീവിതം നിഷ്ഫലം. അതിനാൽ 'ഗോവിന്ദചരണാംഭോജം സ്മര ദുഃഖം ഗമിഷ്യതി.' നിത്യാനന്ദമഹോദധിയായ ശ്രീഭഗവാനേയും സച്ചിദാനന്ദദായകമായ ഭാഗവതത്തേയും സേവിക്കുക. ദുഃഖം നീങ്ങും, ഭയമകലും, ശാന്തി ലഭിക്കും,ആനന്ദം കൈയ്‌വരും.

പകലിരവു പദകമലമകതളിരിൽ നണ്ണുകിൽ
പത്മനാഭൻ കനിഞ്ഞെന്തു ചെയ്യാത്തതും!
ഭവമരണഭയവിഹതി വിരവൊടരുളീടുവാൻ
ഭക്തവാത്സല്യമീവണ്ണമില്ലാർക്കുമേ.

# ഗുരുവും ആചാര്യനും

## ശ്രീ വിമലാനന്ദസ്വാമികൾ

**മുമുക്ഷുവിന്റെ ഗുരു**

ഇപ്രകാരം മോക്ഷേച്ഛകൊണ്ടു് ഭോഗവിരക്തിയും, പ്രാപഞ്ചികവസ്തുക്കളെപ്പററിയുള്ള അനിത്യതാബോധവും, വിചാരംമൂലം ചിത്തശുദ്ധിയും, കൈയ്‌വന്നിട്ടുള്ളവൎക്കു് ഗുരു ആരാണു് എന്നുള്ളതാണു് പ്രസ്തുതത്തിൽ സമാധാനിക്കേണ്ട പരമപ്രശ്നം. ഇവിടെയും മോക്ഷസ്വരൂപത്തിലുള്ള മതഭേദത്തെ ആസ്പദമാക്കി ഗുരുവിന്റെ സ്വരൂപത്തിലും വികല്പം സംഭവിക്കുന്നു. ജീവനും ഈശ്വരനും തമ്മിലുള്ള സംബന്ധത്തിന്റെ പരിണാമമാണു് മോക്ഷം: ആകയാൽ ഈശ്വരൻ തന്നെയാണു് മോക്ഷപ്രദനായ ഗുരുവെന്നു് സാമാന്യമായി എല്ലാ വേദാന്തമതങ്ങൾക്കും സ്വീകാൎയ്യമാണു്. ഉദ്ധവഗീതയിൽ ഭഗവാൻ ശ്രീകൃഷ്ണൻ തന്നെത്തന്നെ 'ആചാര്യം മാം വിജാനീയാത്' എന്നു പറയുന്നതിന്റെ അൎത്ഥം ഈ സംഗതി ബോധിപ്പിക്കുന്നു. അവാന്തരഭേദങ്ങളാണു് ഇനിയും ചിന്തിക്കേണ്ടതായുള്ളതു്. ദ്വൈതസിദ്ധാന്തപ്രകാരം ശ്രീഹരി പരതരനാണു്, നിസ്സമാഭ്യധികനാണു്. ശ്രീ മധ്വാചാൎയ്യസ്വാമികൾ മഹാഭാരതതാല്പൎയ്യനിൎണ്ണയത്തിൽ സ്വസിദ്ധാന്തസമ്മതമായ ഗുരുഭാവന ഈവിധം പ്രകാശിപ്പിക്കുന്നു:

> **അസംശയഃ സംശയച്ഛിദ്–**
> **ഗുരുരുക്തോ മനീഷിഭിഃ**
> **തസ്മാദ് ബ്രഹ്മാ ഗുരുർ മുഖ്യഃ**
> **സൎവ്വേഷാമേവ സൎവ്വദാ.**
> **അന്യേഽപി സ്വാത്മനോ മുഖ്യാഃ**
> **ക്രമാദ് ഗുരവ ഈരിതാഃ.**
> **സമ്യഗ്ലക്ഷണസമ്പന്നോ**
> **യദ് ദദ്യാത് സുപ്രസന്നധീഃ**
> **ശിഷ്യായ സത്യം ഭവതി**
> **തത്സൎവ്വം നാത്ര സംശയഃ.**
> **അഗമ്യത്വാദ്ധരിസ്തസ്മിൻ**
> **ആവിഷ്ടോ മുക്തിദോ ഭവേത്**
> നാതിപ്രസന്നഹൃദയോ
> യദ്ദദ്യാദ് ഗുരുരപ്യസൗ
> ന തത് സത്യം ഭവേത് തസ്മാദ്–
> അച്ചനീയോ ഗുരുഃ സദാ.

വിദ്വാന്മാരുടെ അഭിപ്രായത്തിൽ സ്വയം സംശയലേശരഹിതനും അന്യരുടെ സംശയം പാടേ അകററുവാൻ സമൎത്ഥനുമാണു് ഗുരു. അതുകൊണ്ടു് സൎവ്വപ്രാണികൾക്കും സൎവ്വകാലവും സുരജ്യേഷ്ഠനായ ബ്രഹ്മാവുതന്നെയാണു ഗുരു. ഉത്കൎഷാപകൎഷം നോക്കി അവരവൎക്കു് മാതൃപിതൃ ആചാര്യാദി അന്യഗുരുക്കന്മാരും പ്രാധാന്യമനുസരിച്ചു് ഉണ്ടാകുന്നു എന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു. വേണ്ടവണ്ണം ലക്ഷണപൂൎത്തിയുള്ള ഗുരു പ്രസന്നചിത്തനായി പ്രദാനം ചെയ്യുന്നതു് എല്ലാം ശിഷ്യനു സത്യമായും ലഭിക്കും എന്നതിൽ സംശയമില്ല. പരമഗുരുവായ ഹരി അഗമ്യനാകയാൽ ആവേശംമൂലം സ്വഗുരുവിൽ സന്നിഹിതനായി മുക്തിദാനം ചെയ്യും. വേണ്ടവണ്ണം പ്രസാദിക്കാത്ത മനസ്സോടുകൂടി ഗുരുവായാലും ശിഷ്യനു നൽകുന്നതു് സത്യമാകയില്ല. ആകയാൽ ഗുരുവിനെ സദാ പൂജിക്കണം. ഇവിടെ ഗുരുതന്നെ ഈശ്വരൻ, ഈശ്വരൻതന്നെ ഗുരു എന്ന വ്യതിഹാരമോ സമ്പൂൎണ്ണമായ ഐക്യമോ ഇല്ല. ഭഗവാൻ സൎവ്വോത്തമനാണു്; അഗമ്യനാണു്. ശ്രീഹരിയിൽനിന്നും ജനിച്ച ബ്രഹ്മാവാണു്, സ്രഷ്ടാവും വേദപ്രകാശകനുമാകയാൽ, അശേഷസംശയച്ഛേത്താവായ മുഖ്യഗുരു. എത്രമാത്രം ഭഗവദാവേശമുണ്ടാകുന്നുവോ അത്രമാത്രം ഓരോ വ്യക്തിയെ സംബന്ധിച്ചേടത്തോളവും അവരവരുടെ ഗുരുക്കന്മാരും മുഖ്യത്വവും പൂജ്യതയുമുള്ളവരാകുന്നു. ഗുരുപ്രസാദം സൎവ്വഥാ മോക്ഷകാരണമാണു്. ഈവിധം ഭഗവാന്റെ സൎവ്വോപരിയായ അനുഗ്രഹം തന്നെയാണു് ക്രമപ്രകാരം പിന്നീടു് ഇതരഗുരുക്കന്മാൎക്കും തനിക്കും

സിദ്ധിക്കുന്നതു്. ആകയാൽ ഭാഗവതത്തിൽ പറയുന്നു:

ഗുരുർന സ സ്യാത് സ്വജനോ ന സ സ്യാത്
പിതാ ന സ സ്യാത് ജനനീ ന സാ സ്യാത്
ദൈവം ന തത് സ്യാത് ന പതിശ്ച സ സ്യാത്
ന മോചയേദ് യഃ സമുപേതമൃത്യും.

സംസാരത്തിൽ പതിച്ചവരെ മോക്ഷമാർഗ്ഗോപദേശംമൂലം ഉദ്ധരിക്കുവാൻ ശക്തി ഇല്ലാത്ത മാതാപിതാക്കളും സ്വജനങ്ങളും ആചാര്യനും പതിയും ഗുരുവും ഒന്നും യഥാൎത്ഥത്തിൽ ഗുരുക്കന്മാരല്ല. ഈ സംഗതിതന്നെ ബ്രഹ്മവൈവൎത്തപുരാണത്തിൽ ഈവിധം വ്യക്തമാക്കുന്നു:

സ കിം ഗുരുഃ സ കിം താതഃ
സ കിം സ്വാമീ സ കിം സുതഃ
യഃ ശ്രീകൃഷ്ണപദാംഭോജ-
ഭക്തിം ദാതുമനീശ്വരഃ ?
സ കിം ഗുരുഃ സ കിം താതഃ
സ കിം പുത്രഃ സ കിം സഖാ
സ കിം രാജാ സ കിം ബന്ധുഃ
ന ദദ്യാദ്യോ ഹരൗ മതിം ?

ശ്രീകൃഷ്ണപദാംഭോജങ്ങളിൽ ഭക്തി വളരുവാൻ സഹായിക്കാതെയിരിക്കുന്ന ഗുരുവും അച്ഛനും യജമാനനും പുത്രനും എല്ലാം അവരുടെ ആ വിധ ബന്ധത്തിന്നു് പൂൎണ്ണമായി അൎഹതയുള്ളവരല്ല. ഹരിസ്മൃതി കൈയ്‌വരുത്താത്ത ഗുരുവും പിതാവും പുത്രനും ബന്ധുവും രാജാവും കുറച്ചിലുള്ളവർ തന്നെയാണു്. ഉദ്ധരിച്ച പുരാണവചനങ്ങൾ പരമേശ്വരനായ പരമാത്മാവു് സൎവ്വോത്തമനാണെന്നും തത്പ്രാപ്തിക്കു സഹായിക്കുന്നവർ മാത്രമേ ഗുരുപദം യഥാൎത്ഥത്തിൽ അൎഹിക്കുന്നുള്ളു എന്നും മുമുക്ഷുദൃഷ്ടിയിൽനിന്നും വ്യക്തമാക്കുന്നു. ഈശ്വരനും ഗുരുവും സ്വരൂപത്തിൽ ഒന്നുതന്നെ എന്ന ഭാവന ഇവിടെ ഇല്ലെന്നുമാത്രമല്ല ഭഗവത്പ്രാപ്തിക്കു സഹായിക്കാത്തവരിൽ അൎപ്പിക്കുന്ന ശ്രദ്ധയും ആദരവും ഉപകൃതരിൽ ചെയ്യുന്ന ലൗകികമായ കൃതജ്ഞതാപ്രകടനം മാത്രമേയാകുന്നുള്ളു എന്നും സൂചിപ്പിക്കുന്നു.

വിശിഷ്ടാദ്വൈതസിദ്ധാന്തമനുസരിച്ചു് സിദ്ധധൎമ്മമെന്നും സാധ്യധൎമ്മമെന്നും ധൎമ്മം രണ്ടു വിധമാണു് എന്നു പ്രമാണഗ്രന്ഥങ്ങൾ പ്രതിപാദിക്കുന്നു. രണ്ടും ശ്രീമന്നാരായണൻ തന്നെ എന്നു ഭാരതവചനം പ്രമാണീകരിക്കുന്നു.

യേ ച വേദവിദോ വിപ്രാഃ
യേ ചാദ്ധ്യാത്മവിദോ ജനാഃ
തേ വദന്തി മഹാത്മാനം
കൃഷ്ണം ധൎമ്മം സനാതനം.

ഈ സിദ്ധാന്തപ്രകാരം ഈശ്വരാജ്ഞാരൂപമായ വേദശാസ്ത്രങ്ങൾ വിധിക്കുന്ന കൎമ്മങ്ങൾ എല്ലാം ഭഗവദാരാധനയായി ചെയ്യുന്ന ഭക്തിമാൎഗ്ഗം തന്നെയാണു് കൎമ്മവും ഉപാസനയും. ഇവ രണ്ടല്ല, ഒരേ ധൎമ്മം തന്നെയാണു്. ഭക്തിക്കു പ്രതിബന്ധകമായ ദുരിതങ്ങളെ അകററുക എന്നതാണു ധൎമ്മത്തിന്റെ പ്രയോജനം. ജ്ഞാനമാകട്ടെ ഭക്തികൊണ്ടു് പ്രാപ്യനായ ഭഗവാനെ ലഭിക്കുന്നതിനു തടസ്സമായിത്തീരുന്നവയെ അകററുന്നു. ധൎമ്മവും കൎമ്മവും ഒന്നുതന്നെയാകയാൽ സകാമകൎമ്മവും ഭഗവദാരാധനയ്ക്കു് സഹായംതന്നെയായിത്തീരുന്നു. ശ്രീ വേദാന്തദേശികാചാര്യൻ സ്വസിദ്ധാന്തത്തിലുള്ള ഗുരുവിന്റെ സ്ഥാനം സങ്കല്പസൂൎയ്യോദയത്തിലെ ഈ ശ്ലോകംകൊണ്ടു വ്യക്തമാക്കുന്നു:

ദൎപ്പോദഗ്രദശേന്ദ്രിയാനനമനോ-
നക്തഞ്ചരാധിഷ്ഠിതേ
ദേഹേ/സ്മിൻ ഭവസിന്ധുനാ പരിവൃതേ
ദീനാം ദശാമാസ്ഥിതഃ
അദ്യത്വേ ഹനുമത്സമേന ഗുരുണാ
പ്രഖ്യാപിതാൎത്ഥഃ പുമാൻ
ലങ്കാരുദ്ധവിദേഹരാജതനയാ-
ന്യായേന ലാലപ്യതേ.

ഈ ശരീരം സംസാരസമുദ്രത്തിലെ ഒരു ചെറിയ ദ്വീപാണു്. അതിലെ അധികാരി ഇന്ദ്രിയങ്ങളാകുന്ന പത്തു തലകളോടുകൂടിയ രാവണൻ. ക്ഷേത്രജ്ഞനായ ജീവപുരുഷൻ മനസ്സാകുന്ന രാവണന്റെ തടവിലിരിക്കുന്ന വൈദേഹിയ്ക്കു തുല്യനാണു്. ഹനുമത്സമനായ ഗുരു തനിക്കു പരമാൎത്ഥം ബോധ്യപ്പെടുത്തിക്കൊടുത്തതിന്റെ ഫലമായി തൽക്ഷണം അനുതാപവചനങ്ങൾ പിന്നെയും പിന്നെയും ഉച്ചരിക്കുന്നു. പ്രസ്തുതവിശിഷ്ടാദ്വൈതസിദ്ധാന്തത്തിൽ ആചാര്യനെ 'ദേശികൻ' എന്ന സാങ്കേതികപദംകൊണ്ടു് അഭിധാനം ചെയ്യുന്നു. ദിശ് ധാതുവിൽനിന്നു വരുന്ന ദേശികപദത്തിനു് 'കൊടുക്കുന്ന ആൾ' എന്നോ 'ചൂണ്ടിക്കൊടുക്കുന്ന ആൾ' എന്നോ അവയവാൎത്ഥമാണു്.

ഹനുമത്സമനായ ഗുരു പ്രത്യഭിജ്ഞാനംമൂലം വാസ്തവം ധരിപ്പിച്ച് ജീവനു് ആനന്ദവും ദുഃഖവും ഉളവാക്കുന്നു; തത്ത്വം ധരിച്ചതിലുള്ള സന്തോഷവും മുക്തിപ്രാപിക്കുവാൻ പിന്നെയും താമസമുണ്ടെന്നുള്ള ദുഃഖവും. ഹനുമാന്റെ മഹത്ത്വമാകട്ടെ ശ്രീരാമന്റെ നാമബലം മാത്രമാണെന്നു് സ്വയം സ്വീകരിക്കുന്നു. യഥാർത്ഥത്തിൽ മോക്ഷപ്രദനായ ഗുരു പരമാത്മാവുതന്നെയെന്നു് ഈ രൂപകംമൂലം ലഭിക്കുന്നു. വിശ്വമൂർത്തിയായ നാരായണൻതന്നെ ലോകഗുരു എന്നു ശാസ്ത്രം ബഹുധാ ബോധിപ്പിക്കുന്നതും കാണാൻ കഴിയും.

നാരായണ ഉപാസ്യഃ സ്യാത്
ഗുരുർനാരായണഃ പരഃ
നാരായണഃ പരോ ബോധോ
നാരായണ നമോഽസ്തുതേ.

'ജിതം തേ' സ്തോത്രത്തിൽ മർമ്മവേധകമായി ഇതു വാഴ്ത്തുന്നു.

ജന്മപ്രഭൃതി ദാസോഽസ്മി
ശിഷ്യോഽസ്മി തനയോഽസ്മി തേ
ത്വം ച സ്വാമീ ഗുരുശ്ചാത്മാ
പിതാ ച മമ മാധവ.

പ്രസ്തുതസിദ്ധാന്തസ്ഥാപകനായ ശ്രീരാമാനുജാചാര്യർ സ്തോത്രരൂപമായ ഗദ്യത്രയത്തിൽ ശരണാഗതിസ്വരൂപവും രഹസ്യവും ഹൃദയഹാരിയായ പ്രൗഢഭാഷയിൽ വ്യക്തമാക്കുന്നുണ്ടു്. സിദ്ധാന്തപ്രകാരം മോക്ഷദ്വാരമായ 'ന്യാസം' അല്ലെങ്കിൽ 'പ്രപത്തി' ഗീതയിലെയും നാരായണഹൃദയത്തിലെയും മന്ത്രങ്ങളം ഉദ്ധരിച്ച് അദ്ദേഹം ദൃഢപ്പെടുത്തുന്നു.

പിതരം മാതരം ദാരാൻ
പുത്രാൻ ബന്ധൂൻ സഖീൻ ഗുരൂൻ
രത്നാനി ധനധാന്യാനി
ക്ഷേത്രാണി ച ഗൃഹാനി ച.
സർവധർമ്മാംശ്ച സന്ത്യജ്യ
സർവകാമാംശ്ച സാക്ഷരാൻ
ലോകവിക്രാന്തചരണൗ
ശരണം തേ വ്രജം വിഭോ.
ത്വമേവ മാതാ ച പിതാ ത്വമേവ
ത്വമേവ ബന്ധുശ്ച ഗുരുസ്ത്വമേവ
ത്വമേവ വിദ്യാ ദ്രവിണം ത്വമേവ
ത്വമേവ സർവ്വം മമ ദേവദേവ.
പിതാസി ലോകസ്യ ചരാചരസ്യ
ത്വമസ്യ പൂജ്യശ്ച ഗുരുർഗരീയാൻ
ന ത്വത്സമോഽസ്ത്യഭ്യധികഃ കുതോഽന്യോ
ലോകത്രയേഽപ്യപ്രതിമപ്രഭാവ.

അമ്മയച്ഛന്മാർ, ഭാര്യാപുത്രന്മാർ, ധനധാന്യഗൃഹരത്നാദികളം ഇവയോടൊപ്പംതന്നെ സർവ്വധർമ്മങ്ങളെയും സർവ്വകാമങ്ങളെയും, ആത്മാവുവരെയുള്ളതു സർവ്വവും, സാധനരൂപമായിട്ടുള്ളവ എല്ലാംതന്നെയും വിട്ടു്, സർവ്വപ്രാണിസുലഭമായ ഭഗവത്പാദാരവിന്ദങ്ങളെ ഞാൻ ശരണം പ്രാപിക്കുന്നു. മാതാവും പിതാവും ബന്ധുവും ഗുരുവും വിദ്യയും ദ്രവ്യവും എല്ലാം എനിക്കു് അങ്ങു മാത്രമാണു്. എനിക്കു മാത്രമല്ല ചരാചരജഗത്തിന്നു് ഒട്ടാകെ പിതാവും പൂജ്യനും ഗുരുക്കന്മാർക്കെല്ലാം ഗുരുവും അങ്ങുതന്നെ. അങ്ങേയ്ക്കു സമന്മാരില്ല. അധികന്മാർ പിന്നെയുണ്ടാകുമോ ? അങ്ങുതന്നെ അതിശ്രേഷ്ഠൻ.

'മാമേകം ശരണം വ്രജ' എന്ന ഗീതയിലെ പരമോപദേശത്തിൽ 'എന്നെ മാത്രം' എന്നു് എടുത്തു പറയുന്നതു് പിതാവു്, ഗുരു മുതലായവരുടെ രക്ഷകത്വം ഭഗവാനിൽനിന്നുമാണു് സംഭവിക്കുന്നതു് എന്നു സൂചിപ്പിക്കുന്നതിന്നു വേണ്ടിയാണു്. ഇപ്രകാരം മനുഷ്യരൂപിയായ, നോവും ചാവും ഉള്ള, ഗുരുവിൽ ഈശ്വരത്വം വർണ്ണിക്കുന്നതു് ഈ ദൃഷ്ടിയിൽ പൂജാർത്ഥകമായ ഉപചാരം മാത്രമാണെന്നു സിദ്ധിക്കുന്നു. ഇതാണു് ഭക്തിസിദ്ധാന്തപ്രകാരമുള്ള ഗുരുഭാവന. വ്യതിരേകംമൂലവും ഇതു പല വിധത്തിൽ ദൃഢപ്പെടുത്തുന്നുണ്ടു്.

ഏകോ ഗുരുർനാസ്തി തതോ ദ്വിതീയോ
യോ ഹൃദ്ഗതസ്തമഹം വൈ നമാമി
തം ത്വാവമന്യൈവ ഗുരും മുകുന്ദം
പരാഭൂതാ ദാനവാഃ സർവ ഏവ

ഹൃദയകമലത്തിൽ അമരുന്ന മുകുന്ദൻ മാത്രമാണു് ഗുരു; രണ്ടാമതായി പിന്നെ ഒരു ഗുരു കൂടിയില്ല. അദ്ദേഹത്തെ ഞാൻ സർവ്വഥാ കുമ്പിടുന്നു. ആത്മസ്വരൂപിയായ ആ ഗുരുവിനെ അവമാനിച്ചതിന്റെ ഫലമായി അസുരന്മാരെല്ലാം പരാജയപ്പെട്ടു.

യസ്യ ദേവേ പരാ ഭക്തിർ-
യഥാ ദേവേ തഥാ ഗുരൗ
തസ്യൈതേ കഥിതാ ഹ്യർത്ഥാഃ
പ്രകാശന്തേ മഹാത്മനഃ.

യഥാ ഗുരുസ്തഥൈവേശഃ
യഥൈവേശസ്തഥാ ഗുരുഃ
പൂജനീയോ മഹാഭക്ത്യാ
ന ഭേദോ വിദ്യതേഽനയോഃ.

ഏതൊരുവന്നു് ഈശ്വരനിൽ പരമഭക്തിയുണ്ടു്, അതേപ്രകാരംതന്നെയുള്ള ഭക്തി ഗുരുവിലുമുണ്ടു്, ആ മഹാത്മാവിനു് ഉപനിഷത്തിൽ പ്രതിപാദിച്ച പരമരഹസ്യങ്ങൾ പ്രകാശിക്കുന്നു. ഗുരുവിനെപ്പോലെതന്നെ ഈശ്വരൻ, ഈശ്വരനെപ്പോലെതന്നെ ഗുരു എന്നു കരുതി പൂജിക്കപ്പെടണം. ഇരുവർക്കും ഭേദമില്ല. ഈ രണ്ടു പദ്യങ്ങളിൽ ആദ്യത്തേതു് ശ്വേതാശ്വതരോപനിഷത്തിൽനിന്നും രണ്ടാമത്തേതു് യോഗശിഖോപനിഷത്തിൽ നിന്നുമാണു്. ഭക്തിസിദ്ധാന്തമനുസരിച്ച സ്വരൂപസമത്വമല്ല പൂജാസമത്വമാണു് ഇവിടെ സമർത്ഥിക്കുന്നതു്. 'ദേവദത്തനെ അർഘ്യപാദ്യാദികളെക്കൊണ്ടു് പൂജിക്കണം; അതുപോലെതന്നെ യജ്ഞദത്തനെയും,' എന്നു വിധിച്ചാൽ അവർ രണ്ടും ഒന്നെന്നു് അർത്ഥമില്ല.

'ഞാൻ അങ്ങയുടെ ശിഷ്യനാണു്, അങ്ങു് എന്റെ ശ്രേയസ്സെന്തെന്നു നിശ്ചയിച്ചു് പറഞ്ഞുതന്നു് എന്നെ ശാസിക്കണം. അങ്ങു് ഈ ചരാചരജഗത്തിന്റെ പരമഗുരുവാണു്,' എന്നും മററും അർജ്ജുനൻ ശ്രീകൃഷ്ണഭഗവാനോടു് നിവേദനം ചെയ്യുന്നതായി ഗീതയിൽ പ്രസ്താവിച്ചിട്ടുണ്ടു്. എന്നാൽ, 'ഞാൻ നിന്റെ ഗുരുവാണു്,' എന്നു് അർജ്ജുനനോടു് ഭഗവാൻ നേരിട്ടു പറയുന്നതായി അതിലെങ്ങും വരുന്നില്ല. നേരേമറിച്ചു് ഭഗവാൻ പലകുറി ആവർത്തിച്ചു പറയുന്നതു് ഈ വിധമാണു്: 'സർവ്വഭൂതങ്ങളുടെയും ഉള്ളിൽ കുടികൊള്ളുന്ന ആത്മാവാണു് ഞാൻ: ഈശ്വരൻ ഹൃദയത്തിൽ ഇരുന്നുകൊണ്ടു് സർവ്വഭൂതങ്ങളെയും ചലിപ്പിക്കുന്നു; ജീവികളിലുള്ള അനുകമ്പ കാരണം ഞാൻ അവരുടെ ആത്മഭാവത്തിൽ ഇരുന്നുകൊണ്ടു് അജ്ഞാനമൂലകമായ ഇരുട്ടിനെ ജ്ഞാനദീപംകൊണ്ടു നീക്കുന്നു; എന്നെ പ്രാപിക്കാനുള്ള ബോധോപായം ഞാൻ അവർക്കു കൊടുക്കുന്നു. ഞാൻ നിനക്കു് ഉപദേശിക്കുന്ന ഈ യോഗം വളരെമുമ്പു് സൃഷ്ടിയുടെ ആദിയിൽ വിവസ്വാൻ എന്ന മനുവിനു ഞാൻതന്നെ ഉപദേശിച്ചിട്ടുണ്ടു്; ഇന്ദ്രിയങ്ങളെ വശപ്പെടുത്തണമെങ്കിൽ എന്നിൽ അത്യന്തതാല്പര്യമുള്ളവനായിരിക്കണം; ജരാമരണങ്ങളിൽനിന്നും മുക്തിക്കുവേണ്ടി എന്റെ ആശ്രയത്തിൽ പ്രയത്നിക്കുന്നവർ ബ്രഹ്മജ്ഞാനികളായിത്തീരും. ദുഃഖിക്കേണ്ട, ഞാൻ നിന്നെ സർവ്വപാപങ്ങളിൽനിന്നും മോചിപ്പിക്കും.' ഇവിടങ്ങളിൽ എല്ലാം പരമകാരുണികനായ ഒരു ഗുരുവിന്റെ വാത്സല്യം ധ്വനിപ്പിക്കുന്നതോടൊപ്പംതന്നെ, 'ഞാൻ നിന്റെ ആത്മസ്വരൂപം തന്നെയാണെന്നും ഭഗവാൻ നേരിട്ടു് ഉപദേശിക്കുന്നു. ധ്യാനയോഗാധ്യായത്തിൽതൊട്ടുതന്നെ യോഗി ആത്മാവിനെ നിരന്തരം ധ്യാനിക്കണമെന്നും മച്ചിത്തനും മത്പരായണനും ആയിരിക്കണമെന്നും വിധിക്കുമ്പോൾ ഗീതയിലെ ഉത്തമപുരുഷവാച്യനും ആത്മാവും രണ്ടല്ല എന്നുള്ള തത്ത്വവിവക്ഷ സ്പഷ്ടമാകുന്നു. ഇങ്ങനെ മുമുക്ഷുവിന്റെ ഗുരുവും ആത്മാവും ഒന്നുതന്നെയെന്നു് ഗീത ബഹുവാരം നേരിട്ടും ഉപായം വഴിയായും ബോധിപ്പിക്കുന്നുണ്ടു്. ആത്മാവു് ഈശ്വരൻതന്നെ ആയതുകൊണ്ടും പരമഗുരുത്വം ഈശ്വരനിൽമാത്രം നിഹിതമായതുകൊണ്ടും മാത്രമേ ഇതു യുക്തിസംഗതമാകുകയുള്ളു. അങ്ങനെ ഈശ്വരൻ ആത്മാവായതുകൊണ്ടു് ആത്മാവുതന്നെ ഗുരുവും ആയിത്തീരുന്നു.

യമേവൈഷ വൃണുതേ തേന ലഭ്യഃ
തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം.

എന്നു കഠോപനിഷത്തിലും മുണ്ഡകോപനിഷത്തിലും വരുന്ന മന്ത്രഭാഗത്തിൽ പ്രകാശിപ്പിക്കപ്പെടുന്ന തത്ത്വംതന്നെയാണു് ഗീതയിൽ ഉത്തമപുരുഷപ്രയോഗംമൂലം സർവ്വത്ര വിവക്ഷിക്കുന്നതു്. ജഗദ്ഗുരുവും പിതാവുമായ ഈശ്വരൻ ആരെ വരിക്കുന്നുവോ ആ മുമുക്ഷുവിനു് ആത്മലാഭവും ഭഗവദ്ബോധവും മോക്ഷവും സിദ്ധിക്കുന്നു എന്നാണു് ഭക്തിമാർഗ്ഗാനുസാരിയായ വ്യാഖ്യാനം. രണ്ടുവിധമായാലും പരമഗുരുവായ പരമേശ്വരന്റെ സർവ്വശ്രേഷ്ഠമായ ഗുരുഭാവം അവ്യാഹതമായി നിർണ്ണയിക്കപ്പെടുന്നു.

# മൃത്യുശേഷം

പി. ആർ. നായർ

മരണാനന്തരം എന്തു സംഭവിക്കുമെന്ന് സാധാരണന്മാരായ നമുക്കറിഞ്ഞുകൂടാ. അതുകൊണ്ടാവാം മരണത്തെ നാം കൂടുതൽ ഭയപ്പെടുന്നതു്. പുരാണങ്ങളിൽ പുനർജന്മത്തെക്കുറിച്ചു ധാരാളം പറഞ്ഞിരിക്കുന്നു. കർമ്മസംസ്കാരരൂപമായി പ്രാണനോടു ബന്ധിക്കുന്ന 'മൃത്യുശേഷം' അനുഭവിക്കുന്നതിലേയ്ക്കു് ജീവൻ വീണ്ടും വീണ്ടും ശരീരം ധരിക്കുമെന്നാണ്‌ ആ വാദത്തിന്റെ സാരം. ഗീതയിൽത്തന്നെ,

യം യം വാപി സ്മരൻ ഭാവം
ത്യജത്യന്തേ കളേബരം
തം തമേവൈതി കൗന്തേയ
സദാ തദ്ഭാവഭാവിതഃ. (8.6.)

എന്നു കാണുന്നു. മരണകാലത്തു് മാൻകിടാവിനെത്തന്നെ ചിന്തിച്ചുകൊണ്ടിരുന്ന ഭരതമഹർഷി ഹരിണയോനിയിൽ പുനർജന്മം പ്രാപിച്ചതായി ഭാഗവതത്തിലുണ്ടു്. ഇതറിഞ്ഞുകൊണ്ടാവാം, ആസന്നമൃത്യുവായ മനുഷ്യനിൽ സാത്വികഭാവങ്ങളുണർത്തുവാനുതകുന്ന ധർമ്മാചാരങ്ങൾ നാം പലപ്പോഴും ചെയ്തുവരുന്നതു്. പുരാണപാരായണം, നാമസങ്കീർത്തനം മുതലായവ ഊർദ്ധ്വൻ വലിക്കുന്ന വ്യക്തിയുടെ പരമഗതിക്കു സഹായകമാകുമെന്നാണ്‌ പലരുടെയും വിശ്വാസം. പാതിരിമാർ അത്തരം സന്ദർഭങ്ങളിൽ ഉപദേശവും കുമ്പസാരവുമായി മൃത്യുഗ്രസ്തനെ സമീപിക്കുന്നതു കണ്ടിട്ടുണ്ടു്. ഇതിലൊക്കെ എന്തെങ്കിലും കഴമ്പുണ്ടോ? ഇത്തരം സാഹചര്യങ്ങൾക്കു് ഭാവിജന്മത്തെ നിയന്ത്രിക്കാനാവുമോ?

മരണമെന്നാൽ ജീവൻ ശരീരത്തെ വിട്ടു പിരിയുകയെന്നാണർത്ഥം. വേർപാടിനുശേഷം ജീവൻ എങ്ങോട്ടു പോകുമെന്നാലോചിക്കുന്നവരുണ്ടു്. ചില മതങ്ങളിൽ അതു് ന്യായവിധിക്കു വേണ്ടി ദൈവസന്നിധിയിലേയ്ക്കു നയിക്കപ്പെടുമെന്നും നന്മതിന്മകളനുസരിച്ചു് സ്വർഗ്ഗത്തിലോ നരകത്തിലോ പ്രവേശിപ്പിക്കപ്പെടുമെന്നും സിദ്ധാന്തിക്കുന്നു. ഇതു് ഇന്നത്തെ ശാസ്ത്ര ചിന്തയ്ക്കു ചേർന്ന അഭിപ്രായമല്ലതന്നെ. സ്വർഗ്ഗനരകങ്ങളെപ്പറ്റിയുള്ള സങ്കല്പം മിഥ്യയാണെന്നു വരുമ്പോൾ ന്യായവിധിയുടെ അടിത്തറതന്നെ പൊളിഞ്ഞുപോകും.

എന്നാൽ ഹിന്ദുമതം ഇതിനുത്തരം പറയുന്നതു് മറ്റൊരു തരത്തിലാണ്‌. മരണാനന്തരം ജീവൻ എങ്ങും പോകുന്നില്ല; കർമ്മഫലങ്ങൾ അനുഭവിച്ചുതീർക്കാൻ പുനരപി ശരീരം സ്വീകരിക്കയാണ്‌. ഗീതയിൽ ഇക്കാര്യം ഉറപ്പിച്ചു പറയുന്നുണ്ടു്:

വാസാംസി ജീർണ്ണാനി യഥാ വിഹായ
നവാനി ഗൃഹ്ണാതി നരോഽപരാണി,
തഥാ ശരീരാണി വിഹായ ജീർണ്ണാ –
ന്യന്യാനി സംയാതി നവാനി ദേഹീ. (2.22.)

ദേഹിനോഽസ്മിൻ യഥാ ദേഹേ
കൗമാരം യൗവനം ജരാ
തഥാ ദേഹാന്തരപ്രാപ്തിർ –
ധീരസ്തത്ര ന മുഹ്യതി. (2.13.)

എന്നു വർണ്ണിച്ചുകൊണ്ടു് ദേഹാന്തരപ്രാപ്തിയാണു മരണമെന്നു് ഗീതാകാരൻ സമർത്ഥിച്ചിരിക്കുന്നു.

എന്നാൽ എല്ലാവരും പുതിയ ദേഹം സ്വീകരിക്കുമോ? ഇതിനെപ്പറ്റി അല്പം പറയാനുണ്ടു്. ജീവന്റെ ഗതി രണ്ടു വിധമാണ്‌. പരം അപരം എന്നു് അവയ്ക്കു പേരിടാം. പരഗതിയിൽ തിരിച്ചുവരവില്ല. അപരഗതിയിൽ അതുണ്ടു്. മാത്രമല്ല, മടക്കയാത്രയ്ക്കുമുമ്പ് ചില വിശേഷാനുഭവങ്ങളുമുണ്ടു്. സംസ്കാരങ്ങളുടെ സ്വഭാവമനുസരിച്ചു് ചിലർ ഊർദ്ധ്വഗതിയെയും മററു ചിലർ അധോഗതിയെയും പ്രാപിക്കുന്നു. ഊർദ്ധ്വമെന്നും അധസ്സെന്നും വിഭജിച്ചതു് ഭൂമിയുടെ മുകളിലെന്നോ താഴെയെന്നോ ഉള്ള അർത്ഥത്തിലല്ല. ദേവൻ, മനുഷ്യൻ,

പ്രേതം, നരകം, തിര്യക്ക മുതലായി യഥാക്രമം സംസ്കാരശുദ്ധിയിൽ മുകളിൽനിന്നു താഴേയ്ക്കു സങ്കല്പിക്കാവുന്ന ജീവരാശികളുടെ നിലവാരമാണതു്. മനുഷ്യനെന്ന ജീവനെ മദ്ധ്യവർത്തി ആക്കി ഊർദ്ധ്വാധോയോനികൾ വിവേചിച്ചുവരുന്നു. പുണ്യഫലമായി ദിവ്യലോകങ്ങളിലും പാപഫലമായി നരകങ്ങളിലും ജീവൻ ചെന്നു പെടുന്നു. അവിടം സ്ഥിരസങ്കേതമല്ല. സംസ്കാരക്ഷയത്തിൽ രണ്ടിടത്തുനിന്നും പിരിഞ്ഞു് പഴയപോലെ മനുഷ്യനായിപ്പിറക്കുന്നു.

ക്ഷീണേ പുണ്യേ മർത്ത്യലോകം വിശന്തി.(ഗീത. 9.21.)

അപ്പോഴും കർമ്മബന്ധം തീരെ ഇല്ലെന്നു വരുന്നില്ല. ലോകവ്യവഹാരത്തിനു ചേർന്ന പൂർവ്വസംസ്കാരങ്ങൾ ജീവനെ പിൻതുടരുന്നു. ഇതിനാണു് അപരഗതിയെന്നു നാമകരണം ചെയ്തതു്.

പരഗതി അഥവാ പരമഗതി പുനരാവൃത്തിരഹിതമാണു്. അവിടെയും ചില പ്രത്യേകതകളുണ്ടു്. മരണമാത്രയിൽത്തന്നെ പരമേശ്വരനിൽ വിലയം പ്രാപിക്കുകയാണു് അത്യുത്കൃഷ്ടമായ അനുഭവം. ഇതിനു് സദ്യോമുക്തിയെന്നു പറയും. രണ്ടാമത്തെ അവസ്ഥ ക്രമമുക്തിയുടേതാണു്; മനുഷ്യനെക്കാൾ ഉന്നതമായ പടികളിലേയ്ക്കുയരുന്ന ജീവൻ കർമ്മസംസ്കാരം വെടിയുന്നതുവരെ ഊർധ്വഗതിയെ പ്രാപിച്ചുകൊണ്ടിരിക്കും; അധോമണ്ഡലത്തിലേയ്ക്കു മടങ്ങുന്നതേയില്ല. ഇതിനു് പിപീലികാമാർഗ്ഗമെന്നും ശുകമാർഗ്ഗമെന്നും പലതരം സമ്പ്രദായങ്ങളുണ്ടു്. പരസ്പരമുള്ള അന്തരം കാലംകൊണ്ടുള്ളതാണു്. ജന്മാന്തരം ആവശ്യമാകുമെങ്കിലും പ്രാരബ്ധങ്ങൾ കുറഞ്ഞും ദിവ്യഭാവം ലഭിച്ചും ഉയർന്നുയർന്നു് ഭഗവത് പാദങ്ങളിൽ വിലയം പ്രാപിക്കുംവരെ ജീവനു് വ്യക്തിത്വമുണ്ടായിരിക്കും. ക്രമമുക്തിയിലേയ്ക്കുള്ള നിരന്തരഗതിക്കിടയിലാണു് ചിലരെ നാം 'ജന്മസിദ്ധ'രായി കാണാറുള്ളതു്. അവർ ബന്ധഹീനരായിത്തന്നെ ജനിക്കുന്നു. സാമാന്യമനുഷ്യന്റെ വികാരങ്ങളോ വിഭ്രമങ്ങളോ മുക്തിപര്യവസായിയായ ജീവന്റെ വ്യാപാരങ്ങളെ ബാധിക്കുന്നില്ല. അവതാരവരിഷ്ഠന്മാർ ഈ നിലയിലാണു് പരഗതി പ്രാപിച്ചതെന്നു വ്യക്തമാണല്ലോ.

മൂന്നാമതൊരിനം മുക്തികൂടി പറയപ്പെടുന്നു. ജീവനു് വർത്തമാനദശയിൽത്തന്നെ പരമപദം പ്രാപിക്കാമെന്നു് ശാസ്ത്രങ്ങളിലുണ്ടു്. അതായതു് മരിക്കുംമുൻപുതന്നെ സദ്യോമുക്തി നേടാമത്രെ. അതിനു ജീവന്മുക്തിയെന്നു പേരിട്ടിരിക്കുന്നു. ഈയവസ്ഥ നേടിയവനു് മററൊന്നും കാമ്യമല്ല. പ്രാരബ്ധവശാൽ ശരീരം ചേഷ്ടിച്ചുകൊണ്ടിരിക്കും. ഗുണങ്ങൾ അവന്റെ മനസ്സിനെ ബാധിക്കുകയില്ല. കർമ്മബന്ധം തീരുന്നതോടെ ശരീരനാശവും വരും. അതോടൊപ്പം മനസ്സ്, ഇന്ദ്രിയങ്ങൾ, പ്രാണൻ മുതലായ ഭൗതികഘടകങ്ങൾ അവ്യക്തപ്രപഞ്ചത്തിൽ സൂക്ഷ്മഭാവേന ലയിക്കും. ബന്ധമോചനം വന്ന ജീവൻ (പ്രാണൻ)ആത്മാവിൽ അഥവാ ഈശ്വരനിൽ ലയിക്കയെന്നതാണു് പൂർണ്ണപരിണാമം. അതു് യഥാകാലം സംഭവിച്ചുകൊള്ളും. ഇങ്ങനെ മുക്താവസ്ഥയിൽ കാര്യപ്രപഞ്ചത്തോടു ബന്ധപ്പെടുന്ന ജീവൻ ശരീരത്യാഗത്തോടുകൂടി കൈവല്യം നേടുന്നു. ഇതിനു് വിദേഹമുക്തിയെന്നും പറയാറുണ്ടു്.

മരണാനന്തരം ജനിക്കേണ്ട ഭാരം വരരുതു്. ഇതാണു് പരമഗതിയുടെ സ്വഭാവംതന്നെ. എന്നാൽ ഇതത്ര നിർബ്ബന്ധമുള്ള കാര്യമല്ല. മദ്ധ്യമാധികാരിക്കു് ക്രമമുക്തി നേടുവാൻ പുനർജനനം വേണ്ടിവരുമെന്നു ധരിച്ചാൽ മതി. അവനു് കടന്നുപോകേണ്ടതായി പല ഘട്ടങ്ങളുണ്ടാവും. അവ ശുദ്ധമായിരിക്കും. അവന്റെ വാസനകളെല്ലാം പവിത്രമായിരിക്കും. പാപങ്ങൾ അവനെ പിന്നിലേയ്ക്കാകർഷിക്കുന്നില്ല. വാസനകൾ വിട്ടുപോകുന്നതാണു കാരണം. ഓരോ നിമിഷവും ഉദ്ഗതിക്കുള്ള പ്രേരണയേ ഉണ്ടാവൂ. ഇവിടെയാണു് ഭക്തിയുടെ പരമഭാവം വെളിപ്പെടുന്നതു്. സർവ്വസ്വവും ഈശ്വരനിൽ സമർപ്പിക്കുന്ന നിഷ്കാമഭക്തൻ ക്രമമുക്തിയുടെ സാധകനാണു്; വേഴ്ചയും വേർപാടും, ഉദയവും അസ്തമയവും, പ്രത്യക്ഷവും അപ്രത്യക്ഷവും എന്നു വേണ്ട എല്ലാവക വൈരുധ്യങ്ങളും ബാഹ്യപ്രപഞ്ചത്തിലുണ്ടെങ്കിലും മായാബദ്ധനായിരിക്കെത്തന്നെ മായാതീതനായി അവൻ വർത്തിച്ചുകൊള്ളും. ഈശ്വരനെ സാക്ഷാത്കരിക്കാനുള്ള തീവ്രമായ അഭിനിവേശംപോലും അവന്റെ അന്തർമണ്ഡലത്തെ

മുടന്നില്ല. നിർവൃതിയിലുള്ള അവാങ്മനസ ഗോചരമായ ഉത്കണ്ഠയാണവന്റേതു്. അതു പൂർത്തിയായാൽ ജന്മാന്തരമില്ലാത്ത ദേഹത്യാഗം സംഭവിക്കുമെന്നുള്ളതും ക്രമമുക്തിയുടെ സ്വഭാവമാകുന്നു.

മനുഷ്യജന്മം എന്തുകൊണ്ടുണ്ടാകുന്നു ? ഈച്ചയും പൂച്ചയും പിറക്കുന്നതുപോലെയാണോ അതും ? അല്ല, എന്നു ഹിന്ദുമതം പഠിപ്പിക്കുന്നു. ജന്മകാരണം ഭോഗവാസനകളാണു്. തിര്യഗ്യോനികളിൽ അത്തരം വാസനകൾ ബോധപൂർവ്വം പ്രവർത്തിക്കുന്നില്ല. പ്രകൃതിചേഷ്ടകൾ ഈശ്വരന്റെ ലീലാവിലാസമാകയാൽ അതിലേറെ അവയെക്കുറിച്ചുപന്യസിക്ക സാധ്യമല്ല. ജന്മംതോറും പൂർണ്ണതയിലേയ്ക്കു കുതിക്കാനുള്ള വെമ്പലോടുകൂടിയാണു് ജീവന്റെ പുറപ്പാടു്. ഇതിന്റെ ഫലമായി കൂടുതൽ ശക്തമായ മനുഷ്യമണ്ഡലത്തിലാണു് ജീവപരിണാമം ശക്തിപ്പെടുക. മനുഷ്യനിലെത്തിക്കഴിഞ്ഞുള്ള പ്രക്രിയയാണു് ബോധപൂർവ്വം നിരീക്ഷിക്കേണ്ടതു്. പതനം സംഭവിക്കാനിടയുണ്ടു്. ഇന്ദ്രിയങ്ങളുടെ പൂർണ്ണവളർച്ചയിൽ വാസനകൾ കനം പിടിക്കുന്നു. മനുഷ്യനിൽ എല്ലാ ഇന്ദ്രിയങ്ങളും സമതുലിതമായും മനസ്സിന്റെ വ്യാപാരമണ്ഡലം വിശാലമായും തീരുന്നു. ഉയർച്ചയും താഴ്ചയും അവിടെ സ്വാഭാവികമാണു്. യഥാർത്ഥത്തിൽ പരിണാമപ്രക്രിയയിലെ വഴിത്തിരിവു് ആണു് മനുഷ്യൻ.

വാസനകൾ മുഖ്യമായും കർത്തൃത്വാദ്യഭിമാനത്താലുളവാകുന്നു. പൂർവ്വസംസ്കാരങ്ങൾ അവയെ പോഷിപ്പിക്കുന്നു. ഇതെപ്പോഴും പ്രകടമായെന്നു വരില്ല. കാലവും ദേശവും മററുപാധികളും വാസനകളെ നിയന്ത്രിക്കുന്നു. ജന്മസിദ്ധമായ സംസ്കാരസമ്പത്തു് അവ്യക്തവും സൂക്ഷ്മവുമാകയാൽ ഒട്ടാകെ വിവേചിക്കുവാനും വിഷമമുണ്ടു്. മനസ്സും പ്രാണനുമായി സൂക്ഷ്മരൂപത്തിൽ ബന്ധപ്പെടുന്നതുകൊണ്ടു് പ്രാണനിലെ (ജീവനിലെ) സംസ്കാരം മനസ്സിൽ പ്രതിഫലിച്ചുകൊണ്ടേയിരിക്കും. മരണകാലത്തു് മനസ്സിൽ പ്രതിഫലിക്കുന്ന സംസ്കാരങ്ങൾ മററുള്ളവയെ അതിക്രമിക്കുന്നു. ആസന്നമരണനു് സ്വാഭാവികമായുണ്ടാകുന്ന ഏകാഗ്രത മനസ്സിൽ ദിവ്യപ്രകാശം പരത്തുന്നു. അപ്പോഴുള്ള സങ്കല്പം പ്രാണനിൽ പകരുന്നു. ശരീരനാശത്തോടെ അന്തിമസങ്കല്പം മുഖ്യമായും മററുള്ളവ സൂക്ഷ്മമായും പ്രാണനെത്തന്നെ ആശ്രയിക്കുന്നു. അതാകട്ടെ, ഭോഗായതനമായ ശരീരാന്തരത്തെ അവലംബിക്കുന്നു. സംസ്കാരബലത്തിനനുസരിച്ചു് ക്ഷണികമോ ദുർബ്ബലമോ ആയ ജീവിതം കൈയ്‌വരിക്കയും ചെയ്യുന്നു. സുഖദുഃഖങ്ങൾ അനുബദ്ധമായ കർമ്മസംസ്കാരത്തിന്റെ പ്രതികരണങ്ങൾ മാത്രമാണു്.

അനുകൂലവും ശുദ്ധവുമായ പരമപദം പ്രാപിക്കുന്നവനു് വാസനകൾ ദുർബ്ബലമാണു്. അവന്റെ അന്തിമസങ്കല്പങ്ങൾ ആത്മസാക്ഷാത്കാരത്തിനുള്ള ഉപാധികളേ ആകുന്നുള്ളു. അതാണു് വാസനാക്ഷയത്തിനുള്ള കാരണം.

മധ്യമാധികാരിയായ സാധകനു് താനുദ്ദീപിപ്പിക്കുന്ന ദിവ്യജ്യോതിസ്സിൽ സദ്ഭാവം പ്രതിഫലിപ്പിക്കാൻ ബോധപൂർവ്വം പരിശ്രമിക്കേണ്ടതുണ്ടു്. ഈശ്വരന്റെ(ഇഷ്ടദേവതയുടെ)യും ഗുരുവിന്റെയും കാരുണ്യം പ്രതിബന്ധങ്ങളെ തട്ടിമാററുന്നു. അപ്പോൾ സങ്കല്പത്തിൽ ദൃഢമായി നില്ക്കാനുള്ള കഴിവുണ്ടാകുന്നു; വാസനകൾ വേർപെടുന്നു. ഇതാണു് സാധനയുടെ ലക്ഷ്യം. ജ്ഞാനം കർമ്മത്തെ നിയന്ത്രിക്കുമെന്നു് ഗീതാകാരൻ തീർത്തു പറയുന്നുണ്ടു്!

ജ്ഞാനാഗ്നിഃ സർവകർമ്മാണി
ഭസ്മസാത് കുരുതേ/ർജ്ജുന! (4. 37.)

എന്നാൽ അധമാധികാരിയായ മനുഷ്യൻ ഏതവസ്ഥയിലും നിത്യശുദ്ധസങ്കല്പങ്ങൾ പുലർത്താനശക്തനാണു്. 'സ്പൃഹ'കളോടെ മരിക്കാനല്ലാതെ മറെറാന്നും അവന്നു സാധ്യമല്ല. മരണാവധി സഞ്ചയിക്കുന്ന ആഗ്രഹങ്ങളുടെ കനത്ത ചുമടുമായി അവൻ പുതിയ ശരീരത്തിലേയ്ക്കു കടക്കുന്നു, ജനിമൃതിസാഗരത്തിലൊഴുകുന്നു. ഇവിടെ ജ്ഞാനിയുടെയും ഉപാസകന്റെയും സാധാരണക്കാരന്റെയും മരണാവസ്ഥയിലുള്ള അന്തരം വ്യക്തമാണല്ലോ. മരണത്തിനുശേഷം എന്തു സംഭവിക്കുമെന്ന ചോദ്യത്തിനുള്ള ഉത്തരവും സ്പഷ്ടമായിക്കാണുമെന്നാശിക്കുന്നു.

---

# ആദ്ധ്യാത്മികത — ഹൈന്ദവവീക്ഷണത്തിൽ

**ശുദ്ധാനന്ദസ്വാമി**

ഹിന്ദുക്കളുടെ വീക്ഷണഗതിയിൽക്കൂടി ആദ്ധ്യാത്മികതയെ നോക്കിക്കാണുവാനാണ് ഞാൻ ഇവിടെ ഉദ്യമിക്കുന്നതു്. കുറെക്കൂടി വിശാലമായി പറയുകയാണെങ്കിൽ പൗരാണികഭാരതീയരുടെ ദൃഷ്ടിയിൽ ആദ്ധ്യാത്മികതയ്ക്കുള്ള പ്രാധാന്യത്തെപ്പററിയാണ് ഞാൻ പ്രതിപാദിക്കുന്നതെന്നർത്ഥം. ഹിന്ദുക്കൾ അവരുടെ മതത്തിൻെറ പ്രമാണഗ്രന്ഥമായി കണക്കാക്കിവരുന്നതു് വേദങ്ങളെയാണ്. ഭാരതത്തിൽ എന്നല്ല ലോകത്തിൽത്തന്നെ ഉണ്ടായിട്ടുള്ളവയിലേററവും പഴക്കംകൂടിയ ഗ്രന്ഥസമുച്ചയമാണ് ഈ വേദങ്ങൾ. ഭാരതത്തിൽ ആദ്ധ്യാത്മികതയ്ക്കു് ക്രമത്തിലുണ്ടായിട്ടുള്ള വളർച്ചയുടെ പ്രത്യക്ഷോദാഹരണങ്ങൾ ആ വേദങ്ങളിൽ നമുക്കു കാണുവാൻ കഴിയുന്നു. വേദങ്ങൾക്കുള്ള പ്രത്യേകത അതു് ഒരു കാലത്തു് ഒരു ദേശത്തു് ഒരു ആചാര്യനാൽ ഉപസ്ഥാപിതമായിട്ടുള്ളതല്ല എന്നുള്ളതാണ്. വിവിധ ദേശങ്ങളിൽ വെച്ചു് വിവിധ കാലഘട്ടങ്ങളിൽ വിവിധ ജനങ്ങൾ മനുഷ്യജീവിതത്തെ അധികരിച്ചു ചെയ്തിട്ടുള്ള നിരീക്ഷണപരീക്ഷണങ്ങളുടെ ഫലമായി ക്രമേണ വളർന്നുവന്നിട്ടുള്ള ഒരു ആശയഗതിയാണ് നാമതിൽ കാണുന്നതു്. അതുകൊണ്ടാണ് ഹിന്ദുമതം ഒരു മഹാത്മാവിൻെറയോ അവതാരപുരുഷൻെറയോ വ്യക്തിത്വത്തിലധിഷ്ഠിതമല്ല, തത്ത്വസംഹിതകളിലധിഷ്ഠിതമാണ് എന്നു പറയുന്നതു്. വേദാന്തമുൾപ്പെടെയുള്ള വേദഭാഗങ്ങളെടുത്തു പരിശോധിക്കുന്നതായാൽ എങ്ങനെയാണ് ആ ആദർശസംഹിത ആധിഭൗതികം, ആധിദൈവികം, ആദ്ധ്യാത്മികം എന്ന നിലകളിൽക്കൂടി വളർന്നുവന്നതെന്നു കാണുവാൻ വിഷമമില്ല. മനുഷ്യൻെറ ബുദ്ധിശക്തിക്കു് എത്തുവാൻ സാധിക്കുന്ന അത്യുന്നതതലങ്ങളിൽ എത്തി വിശ്രമംകൊള്ളുന്ന ആ ചിന്താഗതിയുടെ വിവിധവശങ്ങളെപ്പററി അതിസംക്ഷിപ്തമായി ഒന്നു വിശകലനം ചെയ്വാൻ മാത്രമേ ഇവിടെ ശ്രമിക്കുന്നുള്ളു.

മനുഷ്യസമുദായം അതിൻെറ ശൈശവദശയിൽ ഫലമൂലാദികൾ ഭക്ഷിച്ചു് ആടുമാടുകളെ മേച്ചു് വനാന്തരങ്ങളിൽ അലഞ്ഞുനടന്നിരുന്ന കാലത്തു് മനുഷ്യർക്കു് ഉദരപൂരണത്തെപ്പററിയും ശരീരരക്ഷയെപ്പററിയും മാത്രമേ ആലോചനയുണ്ടായിരുന്നുള്ളു. വെറും ഭൗതികമായ കാര്യങ്ങളിൽമാത്രം ശ്രദ്ധവെച്ചുകൊണ്ടു് ജീവിതം നയിച്ചിരുന്ന ആ കാലഘട്ടം അവസാനിക്കുന്നതു് മനുഷ്യൻ കുറച്ചുകൂടി ആഴത്തിൽ ചിന്തിക്കുവാൻ തുടങ്ങിയതോടുകൂടിയാണ്. എല്ലാം ക്രമീകൃതമായ ഒരു നിലയിൽ നടന്നുപോകുന്ന ഈ പ്രപഞ്ചത്തിൽ നമുക്കു് അറിവാനും അനുഭവിപ്പാനും സാധിക്കുന്ന വസ്തുക്കളെല്ലാം നശിച്ചുപോകുന്നതായി കാണുന്നു. ഈ നശ്വരങ്ങളായ വസ്തുക്കളുടെ ആവിർഭാവത്തിലും നിലനില്പിലും തിരോധാനത്തിലും ഉള്ള ക്രമത്തെ നിയന്ത്രിച്ചുകൊണ്ടിരിക്കുന്ന ചില ശക്തികളുണ്ടാകണമെന്നു് അവനു തോന്നി. തൻെറ ബുദ്ധിശക്തിക്കതീതമായ നിലയിൽ അത്ഭുതദൃശ്യങ്ങളിൽകൂടി വ്യത്യസ്തനിലകളിൽ വെളിപ്പെടുന്ന ശക്തികളെ ഓരോ ദേവതകളാക്കി സങ്കല്പിച്ചു് വിവിധനാമങ്ങളെക്കൊണ്ടു വ്യവഹരിക്കുവാനും തങ്ങളുടെ ജീവിതഭാഗധേയങ്ങളെ നിർണ്ണയിക്കുന്നതിൽ അവയ്ക്കുള്ള പങ്കിനെ ഓർത്തു് ആരാധിക്കുവാനും തുടങ്ങി. ഇങ്ങനെ ആധിഭൗതികമായ നിലയിൽനിന്നു് ആധിദൈവികമായ തലത്തിലേയ്ക്കു് മനുഷ്യസമുദായം നീങ്ങിയതോടുകൂടിയാണ് രുദ്രൻ, ഇന്ദ്രൻ, വരുണൻ മുതലായ വിവിധദേവന്മാരുടെ സങ്കല്പം നാം വേദങ്ങളിൽ കാണുന്നതു്. അതോടുകൂടിത്തന്നെ മനുഷ്യൻ ഈ ശരീരം മാത്രമല്ലെന്നും ദേഹാതീതമായ ഒരു ശക്തി മനുഷ്യനിലുണ്ടെന്നും ഉള്ള കാര്യത്തെപ്പററിയും അവൻ ബോധവാനായിത്തീർന്നു. ജീവിതം ഈ ലോകത്തിൽവെച്ചു് അവസാനിക്കുന്നില്ലെന്നും ശരീരം നശിക്കുന്നതോടുകൂടി ജീവിതം അവസാനിച്ചുവെന്നു

പറയുന്നതു് ശരിയാകയില്ലെന്നുംകൂടി അവനു ബോധ്യമായി. അതോടുകൂടി മരണാനന്തര ജീവിതത്തെ സുഖപ്രദമാക്കുവാനുള്ള മാൎഗ്ഗങ്ങളെപ്പററി ആരായുവാൻ തുടങ്ങി. ഹിന്ദുമതത്തിലെ പ്രധാനവിശ്വാസങ്ങളിലൊന്നായ കൎമ്മസിദ്ധാന്തത്തിൻെറ ആവിൎഭാവവും അവിടെയാണു്. നാം ചെയ്യുന്ന പ്രവൃത്തികളുടെ ഫലമായിട്ടാണു് സുഖദുഃഖങ്ങളുണ്ടാകുന്നതു്. ഈ ജീവിതത്തിൽ നാം ചെയ്യുന്ന നല്ല പ്രവൃത്തികളുടെ ഫലമായി മരണാനന്തരം സ്വൎഗ്ഗസുഖമനുഭവിക്കാൻ സാധിക്കുന്നു. കൎമ്മഫലദാതാക്കളായ ദേവന്മാരെ നമ്മുടെ കൎമ്മങ്ങളെക്കൊണ്ടു് പ്രസാദിപ്പിക്കേണ്ടതു് ആവശ്യമാണു്. അതിനുവേണ്ടി ചെയ്യേണ്ട യാഗാദികൎമ്മങ്ങളെപ്പററിയാണു് വേദങ്ങളുടെ ആദ്യഭാഗത്തു് വിസ്തരിച്ചു പ്രതിപാദിക്കുന്നതു്. വളരെക്കാലം മനുഷ്യൻ ഈ കൎമ്മമണ്ഡലത്തിൽത്തന്നെ സ്ഥിതിചെയ്തിരുന്നു എന്നാണു് ദേവതാസ്തുതികൾകൂടി അടങ്ങിയിട്ടുള്ള കൎമ്മവിധായകശാസ്ത്രങ്ങളുടെ ബാഹുല്യം തെളിയിക്കുന്നതു്.

പക്ഷെ മനനശീലനായ മനുഷ്യൻെറ ചിന്താശക്തി അതിൽ സമാധാനം കാണുന്നില്ലായിരുന്നു. അവനാലോചിച്ചു: ''കൎമ്മത്തിൻെറ ഫലമായിട്ടുണ്ടാകുന്ന ഏതൊന്നും നശ്വരമായിരിക്കണം. നശ്വരമായ ഭൗതികപ്രപഞ്ചത്തിലുള്ള കൎമ്മങ്ങളെക്കൊണ്ടു് നേടുന്ന പുണ്യവും പാപവും നശ്വരമായിരിക്കാനേ വഴിയുള്ളു. അതുകൊണ്ടു് നാം നേടുന്ന പുണ്യം ക്ഷീണമാകുമ്പോൾ വീണ്ടും ക്ലേശഭൂയിഷ്ഠമായ ഈ സംസാരത്തിലേയ്ക്കുതന്നെ മടങ്ങേണ്ടിവരും. അതുകൊണ്ടു് നിത്യമായ സുഖം നേടുവാനുള്ള മാൎഗ്ഗമാണു് നാം ആരായേണ്ടതു്.'' ഈ വഴിയ്ക്കുള്ള ഗവേഷണം ധ്യാനമണ്ഡലത്തിൽക്കൂടി പുരോഗമിച്ചപ്പോഴാണു് ഈശ്വരസങ്കല്പത്തിൽ അവർ എത്തിച്ചേൎന്നതു്. വിവിധദേവന്മാരായി സങ്കല്പിച്ചിരുന്നതെല്ലാം ഒരേ ശക്തിയുടെ, ഒരേ ഈശ്വരൻെറ, തന്നെ വിവിധഭാവങ്ങളായിരുന്നുവെന്നു് അവർ മനസ്സിലാക്കി. ആധിഭൗതികമായും ആധിദൈവികമായും ഉള്ള വൈവിധ്യങ്ങളുടെയെല്ലാം പശ്ചാത്തലത്തിലുള്ള ഐശ്വരശക്തിയുടെ ബോധത്തോടുകൂടിയാണു് ഭാരതീയചിന്താഗതി ആദ്ധ്യാത്മികമണ്ഡലത്തിലേയ്ക്കു പ്രവേശിക്കുന്നതു്. ആ അനുഭൂതിമണ്ഡലത്തിൽ നിന്നുകൊണ്ടാണു് ''ഏകം സദ് വിപ്രാ ബഹുധാ വദന്തി'' എന്ന യാഥാൎത്ഥ്യം അവർ വിളംബരം ചെയ്തതു്.

ആദ്ധ്യാത്മികചിന്താഗതിയിൽ ഭാരതത്തിനുണ്ടായിട്ടുള്ള പുരോഗതിയാണു് ദൎശനലോകത്തിൽ ഭാരതത്തിനുള്ള പ്രത്യേകത. വൈവിധ്യപൂൎണ്ണമായ ഭൗതികമണ്ഡലത്തിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന മനസ്സിൻെറ അചഞ്ചലമായ ഏകാഗ്രതയുടെയും വിവിക്തദേശങ്ങളിൽവെച്ചുള്ള വിക്ഷേപരഹിതവും ഏകാന്തവുമായ ധ്യാനത്തിൻെറയും മാൎഗ്ഗത്തിലൂടെയാണു് അദ്ധ്യാത്മലോകത്തിൽ ഭാരതീയാചാര്യന്മാർ സഞ്ചരിച്ചതു്. അവിടെ അവർ പടിപടിയായി മുന്നേറുന്നതിൻെറ ചരിത്രമാണു് വേദാന്തത്തിൽ, ഉപനിഷത്തുകളിൽ, നാം കാണുന്നതു്. ഈ ആദ്ധ്യാത്മികഭാവന വന്നതോടുകൂടി സ്വൎഗ്ഗാദിലോകങ്ങളെക്കുറിച്ചുള്ള ഭാവനകളെല്ലാം രണ്ടാംകിടയിലേയ്ക്കു തള്ളപ്പെട്ടു. അതുകൊണ്ടു് വേദങ്ങളുടെ അവസാനഭാഗങ്ങളിൽ ആവക ഭാവനകളെപ്പററിയൊന്നും കാണുകയില്ല. ഏകദൈവവിശ്വാസം അല്ലെങ്കിൽ ഏകേശ്വരസങ്കല്പം ദൃഢപ്രതിഷ്ഠമായതോടുകൂടി ഈശ്വരനും ജഗത്തും ജീവനും തമ്മിലുള്ള ബന്ധത്തെപ്പററിയായി പിന്നെയുള്ള ഗവേഷണങ്ങളെല്ലാം. തത്ത്വദൎശനങ്ങളുടെയെല്ലാം ആരംഭമിവിടെനിന്നാണു്. ത്രിത്വവും ഏകത്വവും തമ്മിലുള്ള വൈരുദ്ധ്യത്തിന്നു് പരിഹാരം കാണുവാനാണു് ആദ്യം അവർ ശ്രമിച്ചതു്. അത്യുന്നതമായ ഒരു സ്ഥാനത്തിരുന്നുകൊണ്ടു് ലോകത്തെ സൃഷ്ടിക്കുകയും രക്ഷിക്കുകയും സംഹരിക്കുകയും ചെയ്യുന്ന മൂന്നു ഭാവങ്ങളെയാണു് ത്രിത്വംകൊണ്ടുദ്ദേശിക്കുന്നതു്. ഈശ്വരൻ ലീലയാ ഈ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നു. സൃഷ്ടിക്കുശേഷം മനുഷ്യൻ, ജീവാത്മാവു്, തൻെറ കൎമ്മഫലാനുഭവങ്ങൾക്കധീനനായി ഈ ലോകത്തിൽ സുഖദുഃഖാദിദ്വന്ദ്വങ്ങൾക്കിടയിൽ ചാഞ്ചാടിക്കൊണ്ടു ജീവിക്കുന്നു. ദുഃഖാനുഭവംകൊണ്ടു് മനസ്സു മടുക്കുന്ന ജീവൻ അതിന്നൊരു പരിഹാരം കാണാനായി ഈശ്വരനിലേയ്ക്കു തിരിയുന്നു. കരുണാനിധിയായ ഈശ്വരൻെറ അനുഗ്രഹംകൊണ്ടു് അവ

സാനം അവനും മോക്ഷം നേടുവാൻ കഴിയുന്നു. ബന്ധമോക്ഷങ്ങളുടെ ദാതാവും ഈശ്വരൻ തന്നെ. ഈശ്വരന്റെ അനന്തതയോടു ബന്ധപ്പെട്ടുനില്ക്കുന്ന ജീവനും പ്രകൃതിയും അനന്തങ്ങളും തന്നെയാണ്. ഈ ഒരേ ഈശ്വരനെത്തന്നെ സൃഷ്ടികാലത്തു് ബ്രഹ്മാവെന്നും രക്ഷകനെന്ന നിലയിൽ വിഷ്ണുവെന്നും സംഹാരപ്രക്രിയയിൽ ശിവനെന്നും വ്യവഹരിക്കുന്ന എന്ന വിശ്വാസത്തിൽ ആ വൈരുദ്ധ്യത്തിന്നു പരിഹാരം കണ്ടു. ഇങ്ങനെ തന്നിൽനിന്നന്യനായി ലോകഗതിയെ എല്ലാം നിയന്ത്രിച്ചു കൊണ്ടിരിക്കുന്ന ഒരീശ്വരനെപ്പററി വിശ്വസിക്കുന്ന ദ്വൈതമണ്ഡലമാണു് ഹിന്ദുക്കളുടെ ആദ്ധ്യാത്മികചരിത്രത്തിലെ ആദ്യത്തെ പടി.

തത്വജ്ഞാനികളായ ചിന്തകന്മാർ ആദ്ധ്യാത്മികഗവേഷണത്തിൽ കുറെക്കൂടി ഉയന്ന നിലയിലെത്തിയപ്പോൾ അവക്കു് ഈ ദ്വൈതഭാവനകളെ നിഷേധിക്കേണ്ടിവന്നു. ഈശ്വരനും ജീവനും പ്രകൃതിയും വ്യത്യസ്തങ്ങളായ അനന്തസത്തകളാണെന്നു പറയുന്നതു് യുക്തിക്കു നിരക്കാത്തതാണെന്നു് അവർ കണ്ടു. അതു കൊണ്ടു് അവർ അഭിപ്രായപ്പെട്ടു, ഈശ്വരൻ തന്നെയാണു് ഈ പ്രപഞ്ചത്തിന്റെ നിമിത്തകാരണവും ഉപാദാനകാരണവുമെന്നു്. ജീവനും പ്രകൃതിയും അടങ്ങുന്നതാണല്ലൊ പ്രപഞ്ചം. ഈശ്വരൻ തന്നിൽനിന്നുതന്നെ ഈ ലോകത്തെ സൃഷ്ടിക്കുന്നു. അങ്ങനെ ഈശ്വരനിൽനിന്നു് ഭിന്നമല്ല പ്രകൃതിയും ജീവനും. ഉദാഹരണത്തിന്നു്, എനിക്കു ഒരു ശരീരമുണ്ടു്. ഒരു നിലയ്ക്കു് ഈ ശരീരം എന്നിൽനിന്നു ഭിന്നമല്ലെങ്കിലും യഥാത്ഥത്തിൽ ശരീരമല്ല ഞാൻ. ജീവിതകാലത്തു് ശരീരത്തിന്നു് പല മാററങ്ങളും വന്നുകൊണ്ടിരിക്കും. എന്നാൽ ആത്മാവു് യാതൊരു മാററവും കൂടാതെ എന്നും ഒരുപോലിരിക്കുന്നു. അതുപോലെ പ്രകൃതിയും ജീവനും ചേന്ന ഈ ജഗത്തു് ഈശ്വരന്റെ ശരീരം പോലെയാണു്. ഈശ്വരൻ ഒരു മാററവും കൂടാതെ ഇതിലെല്ലാം വ്യാപിച്ചു് അന്തര്യാമിയായി സ്ഥിതിചെയ്യുന്നു. പ്രകൃതിയിൽ കാണുന്ന മാററങ്ങളൊന്നും അവനെ ബാധിക്കുകയില്ല. അങ്ങനെ ജീവജഗത്തുകളാകുന്ന ശരീരവും ഈശ്വരനാകുന്ന ആത്മാവും ചേന്ന ഒരു സത്തയേ ഉള്ളു. അതായതു് ചിദചിദ്വിശിഷ്ടമായ അനന്തസത്തയാണു് ഈശ്വരൻ എന്ന നിഗമനത്തിലെത്തുന്ന വിശിഷ്ടാദ്വൈതമാണു് ഹിന്ദുക്കളുടെ ആദ്ധ്യാത്മികദശനത്തിലെ രണ്ടാമത്തെ പടി.

എന്നാൽ ഇവിടംകൊണ്ടും അദ്ധ്യാത്മചിന്തകന്മാർ തൃപ്തരായില്ല. അവർ പിന്നേയും മുമ്പോട്ടു പോയി. ഈശ്വരൻ ആത്മാവാണെന്നും ജഗത്തു് ഈശ്വരശരീരമാണെന്നും ആ ശരീരത്തിന്നു മാററമുണ്ടെന്നും എന്നാൽ ഈശ്വരന്നു് മാററമില്ലെന്നും മററുമുള്ള, മാനുഷികതലത്തിൽ നിന്നുള്ള, നിഗമനങ്ങൾ യുക്തിസഹങ്ങളല്ലെന്നു് അവക്കു് തോന്നി. ഉപാദാനകാരണം രൂപാന്തരം പ്രാപിച്ചിട്ടാണു് കാര്യമായിത്തീരുന്നതു് എന്നിരിക്കെ ഈശ്വരൻ ജഗത്തിന്റെ ഉപാദാനകാരണമാണെന്നു പറയുന്നതു ശരിയാകുവാൻ വഴിയില്ല. വികാരം പ്രാപിക്കുന്ന ഏതൊന്നും നാശമുള്ളതായിരിക്കുമല്ലൊ. അതു കൊണ്ടു് സമാധിയുടെ അത്യുച്ചാവസ്ഥയിൽ ഈശ്വരസത്തയുമായി ഐക്യം പ്രാപിച്ചു് പ്രപഞ്ചരഹസ്യങ്ങളിലേയ്ക്കു് ആണ്ടിറങ്ങിച്ചെന്ന തത്വചിന്തകന്മാർ പറയുന്നു: അനാദിയും അനന്തവും അവികാരിയും അദ്വയവുമായ ബ്രഹ്മം മാത്രമേ സത്യമായിട്ടുള്ളു. ഈ ജഗത്തു് മിഥ്യയാണു്. അതു് നിലവിലില്ലതന്നെ. അതു മുഴുവൻ ഭ്രമമാകുന്നു. ഉൽപത്തിനാശങ്ങൾക്കു വിധേയമായ ഈ പ്രപഞ്ചം മുഴുവൻ സ്വപ്നസമാനമാകുന്നു. അനന്തമായ ഏകവസ്തുമാത്രമാണു് സത്യമായിട്ടുള്ളതു്. അനേകലക്ഷം ജലബിന്ദുക്കളിൽ പ്രതിബിംബിതനാകുന്ന ഏകസൂര്യൻ അനേകലക്ഷം സൂര്യന്മാരായി കാണപ്പെടുന്നതു പോലെ വിഭിന്നമനസ്സുകളിൽ പ്രതിബിംബിതമാകുന്ന ഏകസത്തതന്നെയാണു് അനേകജീവന്മാരായി കാണപ്പെടുന്നതു്. ആ ജീവൻ സ്വമനസ്സുകൊണ്ടു് ഈ ജഗത്തു മുഴുവൻ സൃഷ്ടിക്കുകയും തന്നിൽതന്നെ ലയിപ്പിക്കുകയും ചെയ്യുന്നു. എല്ലാം അദ്വയമായ അനന്തസത്തയുടെ യാഥാത്ഥ്യത്തിന്റെ പശ്ചാത്തലത്തിൽ കാണുന്ന ഒരു സ്വപ്നം മാത്രം. അപ്പോൾ നാമെല്ലാവരും അനാദ്യനന്തസച്ചിദാനന്ദസ്വരൂപികളാണു്. സ്വസ്വരൂപവിസ്മൃതിയാണു് ഈ ഭ്രമത്തിന്നെല്ലാം കാരണം. ഇതിനെത്തന്നെ അജ്ഞാനമെന്നോ മായയെന്നോ വ്യവഹരിക്കാം.

അജ്ഞാനം നശിച്ച് യഥാൎത്ഥജ്ഞാനമുണ്ടാകുമ്പോഠം നാം ആ അനന്തസത്തയുമായി ഏകീഭവിക്കുന്നു. അപ്പോഠം ഈ ജഗത്തില്ല, ജീവനും ഇല്ല. എല്ലാ സ്വപ്നങ്ങളും അന്തൎദ്ധാനം ചെയ്യുന്നു. ആ സ്വസ്വരൂപത്തെ അറിയുകയും സാക്ഷാത്കരിക്കയുമാണ് ജീവിതലക്ഷ്യം. അവിടെ മാത്രമേ ശരിയായ സ്വാതന്ത്ര്യം കൈയ്‌വരികയുള്ളൂ.'' ഇതാണ് ആദ്ധ്യാത്മികമണ്ഡലത്തിലെ അവസാനത്തെ പടിയായ അദ്വൈതദശ്നം. വേദാന്താചാര്യന്മാർ എത്തിച്ചേൎന്നിട്ടുള്ള കേവലബ്രഹ്മമെന്ന ഈ ഏകത്വദശ്നത്തിന്നപ്പുറം പോകുവാൻ ആക്കും സാദ്ധ്യമല്ല. കാരണം ഒരു ശാസ്ത്രം ഏകത്വത്തിലെത്തിക്കഴിഞ്ഞാൽ പിന്നീട് പുരോഗതിക്കു യാതൊരു വിധത്തിലും പഴുതില്ലല്ലൊ.

അതിഗഹനമായ ഈ അദ്വൈതദശ്നമുഠംക്കൊള്ളുക സാധാരണക്കാൎക്കു സാദ്ധ്യമല്ല. ബുദ്ധികൊണ്ടു മനസ്സിലാക്കാൻപോലും വളരെ വിഷമമായ ഒന്നാണിതു്. ''ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദശിഭിഃ'' എന്നാണ് ശ്രുതി ഇതിനെപ്പററി പറയുന്നതു്. സൂക്ഷ്മദശികളായ ചിന്തകന്മാൎക്കു് ധാരണാധ്യാനാദികളെക്കൊണ്ടു് അതിസൂക്ഷ്മമാക്കപ്പെട്ട, ഏകാഗ്രമായ, പതറാത്ത ബുദ്ധികൊണ്ടു മാത്രം ഗ്രഹിക്കാവുന്ന ഒന്നാണിതെന്നൎത്ഥം. സാധാരണന്മാൎക്കു് ദുഷ്പ്രാപമാണെന്നതുകൊണ്ടു് ലക്ഷ്യത്തിന്നോ ആദശ്ത്തിന്നോ കോട്ടമൊന്നും തട്ടുകയില്ലല്ലൊ. മനുഷ്യസമുദായം കടന്നുപോയിട്ടുള്ള പടികളിലൂടെ ഓരോ വ്യക്തിയും കടന്നുപോകേണ്ടിയിരിക്കുന്നു. അങ്ങനെ അവസാനത്തെ പടിയിലെത്തുമ്പോഠം മാത്രമേ നമ്മുടെ ജീവിതയാത്ര അവസാനിക്കുന്നുള്ളൂ. പക്ഷെ ആദ്യത്തെ പടികളിൽനിന്നു മുന്നോട്ടു കയറുവാൻ കുറച്ചു താമസം പിടിക്കുമെന്നു മാത്രം. നാം ശരീരമനസ്സുകളാണെന്ന ബോധം അത്ര വേഗത്തിൽ വിട്ടുപോകുകയില്ല. ഈ കാണുന്ന ലോകം സ്വപ്നമാണെന്നു ധരിക്കുകയും എളുപ്പമല്ല. അതുകൊണ്ടു് ഈ ലോകവും ലോകനിയാമകനായ ഒരീശ്വരനും ഉണ്ടെന്നുള്ള ബോധത്തിൽത്തന്നെ സാധാരണജനങ്ങഠംക്കു കഴിഞ്ഞുകൂടേണ്ടിയിരിക്കുന്നു. ആ നിലയിൽ പ്രായോഗികമായിട്ടുള്ള ആദ്ധ്യാത്മികജീവിതത്തെപ്പററി ഹൈന്ദവാചാര്യന്മാർ എന്തു പറയുന്നു എന്നു ചിന്തിക്കാം.

ഹൈന്ദവദശ്നങ്ങളിലെ ഏററവും പ്രധാനമായ ആശയം മനുഷ്യാത്മാവിന്റെ ദിവ്യത്വമാണ്. ജീവാത്മാവു് യഥാൎത്ഥത്തിൽ ബോധസ്വരൂപനും നിത്യനും അജനും അമരനും പൂൎണ്ണനും അനന്തനുമാണ്, ''ഈശ്വരഃ സവ്വഭൂതാനാം ഹൃദ്ദേശേƒജ്ജുന തിഷ്ഠതി'' എന്നു ഗീതാചാര്യനുപദേശിക്കുന്ന ഈശ്വരസ്വരൂപൻ തന്നെയാണ് ജീവൻ. പക്ഷെ അതു് ജഡത്തിന്റെ കെട്ടിൽ പെട്ടുപോയതുകൊണ്ടു് ഭ്രമം നിമിത്തം സ്വസ്വരൂപം മറന്നു് ബന്ധനത്തിൽ കഴിയുന്നു. ആ ബന്ധനം പൊട്ടിച്ചെറിയുക, നാം സ്വതന്ത്രരായി. ഈ പൂൎണ്ണത്വവും ദിവ്യത്വവും നേടുക, ജീവാത്മപരമാത്മൈക്യത്തെ അറിയുകയും പ്രാപിക്കുകയും ചെയ്യുക ഇതാണ് ഹൈന്ദവദശ്നങ്ങളുടെയെല്ലാം ലക്ഷ്യം. അതായതു് ഭൗതികമനുഷ്യൻ ആദ്ധ്യാത്മികമനുഷ്യനായി ഉയരേണ്ടിയിരിക്കുന്നു. അതിന്നുള്ള തയ്യാറെടുപ്പും പരിശ്രമവുമാണ് മനുഷ്യജീവിതം മുഴുവൻ. അതിന്നു് അവൻ ചെയ്യേണ്ടതെന്താണ്? തന്റെ ജീവിതത്തെ മാത്രമല്ല, ഈ ലോകത്തെ മുഴുവൻ ആദ്ധ്യാത്മികമാക്കി മാററുകയാണ്. ഭൗതികമൂല്യങ്ങളെ അവഗണിച്ച് ആദ്ധ്യാത്മിക മൂല്യങ്ങഠംക്കു് പ്രാധാന്യം കൊടുത്തുകൊണ്ടുള്ള ഒരു ജീവിതരീതി സ്വീകരിക്കുക. ഇതാണ് ഈശാവാസ്യോപനിഷത്തിലെ ഒന്നാമത്തെ മന്ത്രംകൊണ്ടു് ആചാര്യൻ ഉപദേശിക്കുന്നതു്: 'ഈശാവാസ്യമിദം സവ്വം യത് കിം ച ജഗത്യാം ജഗത്. തേന ത്യക്തേന ഭുഞ്ജീഥാഃ....' ഈ ലോകത്തിലുള്ളതെല്ലാം ഈശ്വരഭാവനയാൽ മറയ്ക്കപ്പെടേണ്ടതാണ്. ലോകത്തിലെ ഭൗതികവശങ്ങളെപ്പററി ചിന്തിക്കുന്നേടത്തോളം നമ്മുടെ ബന്ധനം സുദൃഢമായിത്തീരുകയാണു ചെയ്യുന്നതു്. എല്ലാം ഈശ്വരനാണെന്ന ആദ്ധ്യാത്മികചിന്തയോടുകൂടി ജീവിക്കുന്നതായാൽ ബന്ധനം ശിഥിലമായിത്തീരുന്നു. അതുകൊണ്ടു് ഐഹികസുഖങ്ങളിൽ ഭ്രമിപ്പിച്ചു് ബന്ധനം സുദൃഢമാക്കിത്തീൎക്കുന്ന ഭൗതികമൂല്യങ്ങളെ ത്യജിച്ചു് നിത്യജീവിതം നേടി ആത്മാവിനെ രക്ഷിക്കുവാനാണ് ആചാര്യൻ നമ്മോടുപദേശിക്കുന്നതു്.

ഈശ്വരൻ നമ്മിൽനിന്നകന്നു് വിദൂരത്തിൽ സ്ഥിതിചെയ്യുന്ന ഒരു ശക്തിയല്ലെന്നും ഓരോ ജീവിയിലും അന്തര്യാമിരൂപേണ സ്ഥിതിചെയ്യുന്നുണ്ടെന്നും ഉള്ള വിശ്വാസമാണു് ഒരു ഹിന്ദുവിനെ ആദ്ധ്യാത്മികജീവിതത്തിന്നു പ്രേരിപ്പിക്കുന്നതു്. നമ്മുടെ മുമ്പിൽ കാണുന്ന സകല ജീവികളിലും ഈശ്വരത്വമുണ്ടെങ്കിൽ അവരോടുള്ള നമ്മുടെ പെരുമാററം എത്ര ഭവ്യമായിരിക്കണം. ഇങ്ങനെ ഈശ്വരാപ്പണബുദ്ധിയോടുകൂടിയുള്ള സേവനം ഈ ആദ്ധ്യാത്മികതയുടെ ഒരു പ്രത്യേകതയാണു്. ആദ്ധ്യാത്മികജീവിതത്തിൻെറ ആദ്യത്തെ വാതിലായി ആചാര്യന്മാർ പറയുന്നതു ചിത്തശുദ്ധിയാണു്. നമ്മുടെ ഹൃദയം കാമക്രോധലോഭാദികളായ അഴുക്കുകൾ നിറഞ്ഞു് മലിനമായിരിക്കയാണു്. അഴുക്കുള്ള കണ്ണാടിയിൽ മുഖത്തിൻെറ പ്രതിബിംബം കാണാത്തതുപോലെ മലിനമായ ഹൃദയത്തിൽ ഈശ്വരൻെറ പ്രതിഫലനവും കാണാൻ സാധിക്കയില്ല. അതുകൊണ്ടു് ഒന്നാമതായി വേണ്ടതു ചിത്തം ശുദ്ധമാക്കുകയാണു്. ''ഹൃദയശുദ്ധിയുള്ളവർ അനുഗൃഹീതർ, എന്തെന്നാൽ അവർ ഈശ്വരനെ കാണും'' എന്ന വാകൃത്തിൽ ക്രിസ്തുദേവൻ വ്യക്തമാക്കുന്നതും ഇതുതന്നെയാണു്.

എല്ലാ മതാചാര്യന്മാരുടെയും ആദ്ധ്യാത്മികസന്ദേശം അപ്രധാനാംശങ്ങളിൽ വ്യത്യസ്തമെങ്കിലും സാരാംശത്തിൽ ഒന്നുതന്നെയായിരിക്കും. ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്ന ആദ്ധ്യാത്മികസാക്ഷാത്കാരത്തിൻെറ മൂന്നു ഘട്ടങ്ങളും, സൂക്ഷിച്ചു പരിശോധിച്ചാൽ, ക്രിസ്തുദേവൻെറ ഉപദേശങ്ങളിലും നമുക്കു കാണുവാൻ സാധിക്കും. അദ്ദേഹം 'നമ്മുടെ സ്വർഗ്ഗസ്ഥനായ പിതാവു'' എന്നു പറയുന്നതു് ആദ്ധ്യാത്മികതയുടെ ആദ്യത്തെ പടിയായ ദ്വൈതത്തിൽ നില്ക്കുന്ന ആളുകളെ ഉദ്ദേശിച്ചാണു്. അവക്കു് പിതാവിനെ, നമ്മുടെ ഭാഗധേയങ്ങളെ നിർണ്ണയിച്ചുകൊണ്ടു് അത്യുന്നതസ്ഥാനത്തിരിക്കുന്നതായിട്ടേ സങ്കല്പിക്കുവാൻ സാധിക്കുകയുള്ളു. ആദ്ധ്യാത്മികതയിൽ കുറെക്കൂടി പുരോഗമിച്ചു് വിശിഷ്ടാദ്വൈതികളുടെ നിലയിലെത്തിയിട്ടുള്ള ആളുകളെ ഉദ്ദേശിച്ചാണു് അദ്ദേഹം, ''സ്വർഗ്ഗരാജ്യം നിങ്ങളുടെ ഉള്ളിൽത്തന്നെയാണു്'' എന്നു പറയുന്നതു്, അതായതു് ഈശ്വരനെ ബാഹ്യലോകത്തു് തേടിയിട്ടു് ഒരു കാര്യവുമില്ല. നമ്മുടെ ഹൃദയമാകുന്ന സ്വർഗ്ഗലോകത്തു് അന്തര്യാമിരൂപേണ വിരാജിക്കുന്ന ഈശ്വരനെയാണു് തേടേണ്ടതു് എന്നത്ഥം. അങ്ങനെ തേടി ആത്മീയമായി ഉയന്നുപോകുന്ന ഒരു മനുഷ്യൻ സാക്ഷാത്കരിക്കുന്നതോ 'ഞാനും എൻെറ പിതാവും ഒന്നാണു്'' എന്നുള്ള അദ്വൈതാനുഭൂതിയെ. അവിടെ, താൻ ഈശ്വരൻതന്നെ എന്നു് തൻെറ ആത്മാവിൽ അനുഭൂതമാകുന്നു. ഈശ്വരനും മനുഷ്യനും തമ്മിലുള്ള വിടവു് ഇങ്ങനെ നികത്തപ്പെട്ടിരിക്കുന്നു. ഇപ്രകാരം ഈശ്വരനെ അറിയുന്നതുമൂലം സ്വർഗ്ഗരാജ്യം നമ്മിൽത്തന്നെയായിരിക്കുന്നതു് എങ്ങനെയെന്നും നമുക്കു മനസ്സിലാകുന്നു.

ഈ ആദ്ധ്യാത്മികതയാണു് മനുഷ്യരാശിയുടെ വിജ്ഞാനസമാഹാരത്തിലേക്കു് ഭാരതം നൽകിയിട്ടുള്ള സംഭാവന. ഭൗതികവിജ്ഞാനം സംഘടനാപ്രഭാവം, മുതലായ ലൗകികകാര്യങ്ങളിൽ ഭാരതത്തിന്നു് അന്യരാഷ്ട്രങ്ങളിൽനിന്നു പലതും പഠിക്കുവാനുണ്ടു്. എന്നാൽ അതിന്നു പകരമായി ഭാരതത്തിന്നു നൽകുവാനുള്ളതു് ഈ ആദ്ധ്യാത്മികതയൊന്നു മാത്രമാണു്. പൗരാണികരായ ഋഷിപുംഗവന്മാർ തലമുറകളിലൂടെ അനന്തരജനതയ്ക്കായി നല്കിയിട്ടുള്ള ഒരു അനഘനിധിയാണു് ആദ്ധ്യാത്മികത. അതിനെ മുറുകെ പിടിക്കുന്നതുകൊണ്ടേ ശാന്തിയും സമാധാനവും രക്ഷയും ലഭിക്കുകയുള്ളു. ദശനങ്ങളുടെയും ആദ്ധ്യാത്മികതയുടെയും മാതൃഭൂമിയായ ഭാരതം വളത്തിയെടുത്ത സംസ്കാരമാണു് ഹൈന്ദവസംസ്കാരം. അതുകൊണ്ടു് മനുഷ്യൻ മനുഷ്യനായിത്തീരണമെങ്കിൽ, അവന്നു ജീവിതലക്ഷ്യം പ്രാപിക്കണമെങ്കിൽ, ഭൗതികമായ പരിഷ്കാരത്തിൽ ഭ്രമിക്കാതെ ആദ്ധ്യാത്മികമായ സംസ്കാരത്തിൽ അടിയുറപ്പിച്ചുകൊണ്ടുതന്നെ മുന്നോട്ടു പോകണമെന്നാണു് ഹൈന്ദവവിശ്വാസം പഠിപ്പിക്കുന്നതു്.

ആരുടെ സ്മരണയെ ആദരിക്കാനാണോ നാമിന്നിവിടെ സമ്മേളിച്ചിട്ടുള്ളതു് ആ മഹാത്മാവിൻെറ ജീവിതത്തിലും പ്രവത്തനങ്ങളിലും ഈ ഭാരതീയചിന്താഗതിയുടെ പ്രായോ

ഗികരൂപംതന്നെയാണ് നാം കാണുന്നതു്. അദ്ദേഹം സ്ഥാപിച്ചിട്ടുള്ള, സന്ന്യാസികൾക്കും സന്ന്യാസിനികൾക്കുമായുള്ള മഠങ്ങളിലെ ജീവിതരീതികളിലും ജനസേവാപരങ്ങളായ പ്രവൎത്തനപരിപാടികളിലും ഈ ആദ്ധ്യാത്മികചിന്താധാരതന്നെയല്ലേ പ്രതിഫലിച്ചു കാണുന്നതു് ? അതുകൊണ്ടു് എല്ലാ മതങ്ങളിലെയും ആചാര്യന്മാരും മഹാത്മാക്കളും ചിന്തിക്കുന്നതു് ഒരേ തരത്തിൽതന്നെയാണെന്നും അവരുടെയെല്ലാം ആദൎശം ഒന്നുതന്നെയാണെന്നും മനസ്സിലാക്കി, മതമത്സരങ്ങളും കലഹങ്ങളും ഒഴിവാക്കി, ദൈവവിശ്വാസികളെല്ലാം ഏകത്വഭാവനയോടുകൂടി പരിശ്രമിച്ചാലേ മനുഷ്യസമുദായത്തിന്റെ ഭാവി ശോഭനമായിത്തീരുകയുള്ളൂ. അതിന്നു ദൈവം നമ്മെയെല്ലാം അനുഗ്രഹിക്കട്ടെ. *

* ചാവറ കുരിയാക്കോസ് ഏലിയാസച്ചന്റെ ചരമശതാബ്ദി പ്രമാണിച്ചു് കൂനമ്മാവു ചാവറനഗരിൽവെച്ചു നടത്തിയ സിമ്പോസിയത്തിൽ വായിച്ച പ്രബന്ധം.

---

# മുക്ത്യുപായം

**കെ. ഏ. ഭാസ്കരൻ, പുന്നോൽ**

സ്വസ്വരൂപസാക്ഷാത്കാരമാണു ജീവന്മാരുടെയെല്ലാം ആത്യന്തികമായ ലക്ഷ്യം. എന്നാൽ ഈ വസ്തുത വിസ്മരിച്ചുകൊണ്ടാണു് ഭൂരിപക്ഷംപേരും കൎമ്മമണ്ഡലങ്ങളിൽ വ്യാപരിച്ചുകൊണ്ടിരിക്കുന്നതു്. അവിദ്യാകല്പിതമായ പ്രപഞ്ചത്തിൽ സത്യത്വബോധം നിലനിൎത്തി നശ്വരങ്ങളായ പദാൎത്ഥങ്ങളിൽ ഭ്രമിച്ചു് ശോകമോഹങ്ങളിൽപ്പെട്ടു മനുഷ്യരെല്ലാം വലയുന്നു. വിഷയാനുഭവങ്ങളുടെ സാക്ഷാത്കാരമാണു് തങ്ങളുടെ ജീവിതലക്ഷ്യമെന്ന മിഥ്യാജ്ഞാനത്തോടുകൂടി ജീവിക്കേണ്ടിവരുന്ന മനുഷ്യർ പ്രപഞ്ചപദാൎത്ഥങ്ങളെത്തേടി ജീവിതം ഒടുക്കുന്നു. തന്മൂലം ലക്ഷ്യമായ ആത്മാനുഭൂതിയിൽനിന്നു് അകന്നുപോകുകയും ദുഃഖപൂൎണ്ണവും ആവൃത്തിരൂപവുമായ സംസാരസാഗരത്തിൽ മുങ്ങിക്കുഴിയുകയും ചെയ്യുന്നു. അനിത്യങ്ങളും ജഡസ്വരൂപങ്ങളുമായ പ്രപഞ്ചപദാൎത്ഥങ്ങളിൽ ഭ്രമിച്ചുകൊണ്ടു ശ്രേയോമാൎഗ്ഗത്തിൽനിന്നു ഭ്രഷ്ടരായി മൃഗപ്രായരായി ജനിച്ചുമരിച്ചുകൊണ്ടിരിക്കുന്ന ഈ ആത്മഹന്താക്കൾ, തങ്ങൾ എത്രമാത്രം അന്ധതയിലാണു് അകപ്പെട്ടിരിക്കുന്നതു് എന്ന വസ്തുത അറിയുന്നില്ല. ഉത്കൃഷ്ടവും ആനന്ദദായകവുമായ മനുഷ്യജന്മം കിട്ടിയിട്ടും കൎമ്മഗതിയാൽ ദുഃഖസ്വരൂപവും അന്ധകാരജടിലവുമായ സംസാരകൂപത്തിൽ പതിക്കേണ്ടിവരുന്ന ദുൎഗ്ഗതി ഒരു ജീവനും ഒരിക്കലും ഇഷ്ടപ്പെടുന്നതല്ല. അതിനാൽ, അനാദികാലംമുതല്ക്കേ സ്വീയാവിദ്യയാൽ മോഹിതരായി, വൈഷയികമായ സുഖാനുഭവങ്ങളിൽമാത്രം ഭ്രമിച്ചു ദുഃഖിക്കേണ്ടിവരുന്ന ഈ ദുഃസ്ഥിതിക്കു ശ്രേയോന്മുഖമായ ഒരു പരിഹാരം തേടേണ്ടതു് ഏതൊരു ജീവന്റെയും കൎത്തവ്യമാണു്. ജീവൻ നേടിയെടുത്ത ഉത്കൃഷ്ടമായ മനുഷ്യജന്മവും അതിന്നുവേണ്ടിയുള്ളതാണു്. സ്വസ്വരൂപവിസ്മൃതിയാണു് ജീവനെ ഈ നിലയ്ക്കെത്തിച്ചതെന്ന വസ്തുത മനസ്സിലാക്കിയ അല്പം ചില പുണ്യാത്മാക്കൾമാത്രം സ്വസ്വരൂപജ്ഞാനം നേടി മുക്തരായിത്തീരുന്നു. സ്വസ്വരൂപബോധം കൈയ്‌വരിക്കുകയാണെങ്കിൽ അതോടെ ജീവന്റെ എല്ലാ ദുഃഖങ്ങളും അവസാനിക്കും.

ജ്ഞാനം ഒന്നുകൊണ്ടേ മുക്തി കൈയ്‌വരൂ എന്നതു വേദാന്തത്തിന്റെ പെരുമ്പറഘോഷമാണു്. ഇക്കാൎയ്യം ഉപനിഷത്തുകൾ പലയിടത്തും വെളിപ്പെടുത്തിയിട്ടുണ്ടു്.

ജ്ഞാത്വാ തം മൃത്യുമത്യേതി
നാന്യഃ പന്ഥാ വിമുക്തയേ.

(കൈ. ഉ. പ. 1. 9.)

'സർവ്വാത്മകനായ അവനെ (ഈശ്വരനെ) അറിഞ്ഞാൽ മൃത്യുവെ കടക്കുന്നു. മരണത്തെക്കടക്കുവാൻ ഇതല്ലാതെ വേറൊരു വഴിയുമില്ല.'

തമേവ വിദിത്വാതിമൃത്യുമേതി
നാന്യഃ പന്ഥാ വിദ്യതേ ഽയനായ.

(ശ്വേ. ഉ. 3. 8.)

'അന്തര്യാമിയായ ഈശ്വരനെ അറിഞ്ഞാൽ മരണത്തെ അതിക്രമിക്കുന്നു. അമൃതസ്വരൂപമായ കൈവല്യപ്രാപ്തിയ്ക്ക് ഇതല്ലാതെ വേറെ മാർഗ്ഗമില്ല.' 'തരതി ശോകം ആത്മവിത്' 'ആത്മജ്ഞാനി ശോകത്തെ കടക്കുന്നു' എന്നും ശ്രുതി ഉച്ചൈസ്തരം ഘോഷിയ്ക്കുന്നു. ജ്ഞാനത്തിൻെറ ഈ അന്യാദൃശവൈഭവത്തെ ശ്രീശങ്കരാചാര്യസ്വാമികളും ആത്മബോധം എന്ന വേദാന്തഗ്രന്ഥത്തിൽ വിവരിയ്ക്കുന്നുണ്ട്.

ബോധോഽന്യസാധനേഭ്യോ ഹി
സാക്ഷാന്മോക്ഷൈകസാധനം
പാകസ്യ വഹ്നിവജ്ജ്ഞാനം
വിനാ മോക്ഷോ ന സിദ്ധ്യതി. (2)

ആത്മസാക്ഷാത്കാരത്തിന്നു് അന്യസാധനങ്ങളെക്കാളെല്ലാം ഫലദായകമായ ഏകസാധനം ജ്ഞാനംതന്നെയാണ്. എപ്രകാരം അഗ്നി കൂടാതെ പാകം ചെയ്യുവാൻ സാധിക്കുകയില്ലയോ അതുപോലെ ജ്ഞാനം കൂടാതെ മുക്തി നേടാനും സാധിക്കുകയില്ല.

ആത്മവിസ്മൃതിയാകുന്ന അജ്ഞാനമാണു ജീവന്നു സംസാരബന്ധത്തിന്നു കാരണമാകുന്നതു്. പ്രപഞ്ചവും അജ്ഞാനകാര്യമാണ്. സംസാരദുഃഖദഹനക്ഷമമായ ജ്ഞാനം കൈയ്‌വരിക്കുകയെന്നതു് അജ്ഞാനിയായ ജീവനെ സംബന്ധിച്ചിടത്തോളം ഏററവും ദുഷ്കരമായ ഒരു കാര്യമാണ്. സത്സംഗംകൊണ്ടും നിഷ്ഠയോടുകൂടിയ ആദ്ധ്യാത്മികസാധനാനുഷ്ഠാനങ്ങൾകൊണ്ടും സാധിയ്ക്കേണ്ടതാണ് ആത്മജ്ഞാനം. മനുഷ്യജന്മം കിട്ടിയിട്ടും ജീവൻ അതിന്നായി യത്നിയ്ക്കുന്നില്ലെങ്കിൽ ജനനപരമ്പര നീണ്ടുപോകുകയേ നിർവ്വാഹമുള്ളു. ഇതു് ഈശ്വരൻെറ അനിഷേധ്യമായ ഒരു നിയമമാണ്. അതിനാൽ ഏതൊരു മനുഷ്യനും പ്രയാസപ്പെട്ടും ആത്മജ്ഞാനം നേടേണ്ടതാകുന്നു.

ജ്ഞാനത്തിന്നു വിഘാതമായി നില്ക്കുന്നതു് അനാദിയായ അവിദ്യയെന്നു സത്യദർശികൾ വിളിക്കുന്ന അജ്ഞാനമാണ്. ഈ അജ്ഞാനം തന്നെയാണ് ജനനമരണസ്വരൂപമായ സംസൃതിക്കു കാരണമായി നിലകൊള്ളുന്നതു്. ത്രിഗുണാത്മികയായ അവിദ്യ ആത്മസ്വരൂപത്തിൽ തമോരൂപമായ ആവരണം സൃഷ്ടിക്കുകയും രജഃപ്രയുക്തമായ വിക്ഷേപം ഉയർത്തിവിടുകയും ചെയ്യുന്നു. ഈ ആവരണവിക്ഷേപങ്ങൾമൂലം ചിദാഭാസനായ ജീവൻ സ്വസ്വരൂപവിസ്മൃതി കൈക്കൊണ്ടു് മിത്ഥ്യാരൂപമായ പ്രപഞ്ചത്തിൽ ഭ്രമിക്കുന്നു. അതുതന്നെ സംസാരം. അജ്ഞാനജന്യമായ ഈ സ്വരൂപവിസ്മൃതിക്ക് ആത്മജ്ഞാനം ഒന്നേ പ്രതിവിധിയായിട്ടുള്ളു. മററു് അറിവുകളെല്ലാം പ്രപഞ്ചബോധം ഉയർത്തിവിടുകയേ ചെയ്യുകയുള്ളു. അക്കാരണത്താൽ അവയൊന്നും ആത്മബോധത്തിന്നു് ഉപകരിക്കുകയില്ല. അജ്ഞാനനാശത്തിന്നും തദ്ദ്വാരാ ആത്മജ്ഞാനത്തിന്നുമായി ഋഷിപുംഗവന്മാർ യമനിയമാദി സാധനകൾ നിർദ്ദേശിച്ചിട്ടുണ്ട്. അവ നിഷ്കൃഷ്ടമായി അനുഷ്ഠിക്കുകയാണെങ്കിൽ സാധകൻെറ അന്തഃകരണം ശുദ്ധസത്ത്വമായിത്തീന്നു് ജ്ഞാനം വിളങ്ങി അജ്ഞാനമകലുന്നു. ശുദ്ധാന്തഃകരണത്തിലുദിച്ച ജ്ഞാനം, ആത്മബോധം, മൂലം ജീവൻ ജനനമരണസ്വരൂപമായസംസാരബന്ധത്തിൽ നിന്നു് എന്നെന്നേയ്ക്കുമായി മോചനം നേടുകയും ചെയ്യുന്നു. അതിനാൽ മുക്ത്യുപായമായ ജ്ഞാനസമ്പാദനത്തിന്നു് യമനിയമാദി സാധനകൾ ഒഴിച്ചുകൂടാത്തവയാണ്.

എന്നാൽ മേൽ പറയപ്പെട്ട സാധനകൾ അനുഷ്ഠിക്കുവാൻ എല്ലാവക്കും കഴിഞ്ഞെന്നു വരികയില്ല. കാരണം, അധികാരിഭേദം മനുഷ്യരാശികളിൽ കാണുന്നതുതന്നെ. നിഷ്കൃഷ്ടമായ ആദ്ധ്യാത്മികസാധനാനുഷ്ഠാനം ഉത്തമമദ്ധ്യമാധികാരികളെ എളുപ്പത്തിൽ ആത്മബോധയുക്തരാക്കുന്നു. കാരണം, അത്തരക്കാർ വിഷയവിരക്തരും അന്തർമുഖപ്രജ്ഞയുള്ളവരും ആണെന്നതാണ്. വിഷയസുഖങ്ങളിൽ ഭ്രമിച്ചു് ബഹിർമുഖമായ പ്രജ്ഞയോടുകൂടിയ മന്ദരും അതിമന്ദരുമായ അധികാരികൾക്കു യമനിയമാദിസാധനാനുഷ്ഠാനങ്ങളിൽക്കൂടി ജ്ഞാനം കൈയ്‌വരിക്കുകയെന്നതു് ദുഃസാധ്യമായ കാര്യമാണ്. അതിനാൽ മന്ദാധികാരികളെ ആത്മബോധത്തിലെത്തിക്കാൻ

മററു വഴികഠം സ്വീകരിയ്ക്കേണ്ടിയിരിക്കുന്നു. ഈശ്വരാർപ്പണബുദ്ധിയോടുകൂടിയ കർമ്മാചരണമാണ് അതിനു സുഗമമായ മാർഗ്ഗം. കർമ്മം സാക്ഷാൽ മുക്തിസാധനമല്ലെങ്കിലും, അജ്ഞാനമണ്ഡലത്തിൽ കഴിയുന്ന മന്ദാധികാരികളെ ചിത്തശുദ്ധിദ്വാരാ ജ്ഞാനാധികാരികളാക്കി ഉയർത്താൻ ഈശ്വരാർപ്പണബുദ്ധിയോടുകൂടിയ കർമ്മം കൂടിയേ കഴിയൂ. 'കർമ്മങ്ങളെ ആചരിച്ചുകൊണ്ടുതന്നെ നൂറുകൊല്ലം (ഒരു പുരുഷായുസ്സ്) ജീവിക്കണം. അങ്ങനെ ചെയ്താൽ മനുഷ്യാഭിമാനിയായ നിന്നിൽ അതു ഹേതുവായിട്ട് പാപം പുരളുകയില്ല.' എന്നത്രെ ഈശാവാസ്യോപനിഷത്തിൻെറ നിർദ്ദേശം. ഉപനിഷത്തു് ഇവിടെ ആചരിക്കുവാൻ അനുശാസിക്കുന്ന കർമ്മം ഈശ്വരാർപ്പണപരമായ സത്കർമ്മമാണ്. അതു് അല്പകാലം അനുഷ്ഠിച്ചാൽ പോരാ, ആയുഷ്കാലം മുഴുവൻ അനുഷ്ഠിക്കണം. അങ്ങനെ ആയാൽ അന്തഃകരണത്തിലെ അവിദ്യാമാലിന്യങ്ങളെല്ലാം നശിക്കുകയും മനസ്സ് നിർമ്മലമായിത്തീരുകയും ചെയ്യും. ശുദ്ധമായ അന്തഃകരണത്തിൽ ഭക്തിജ്ഞാനവൈരാഗ്യങ്ങഠം നിറയുകയും ജീവൻ മുക്തിപദത്തിലെത്തുകയും ചെയ്യും. അതിനാൽ അജ്ഞാനികളായവക്ക് അന്തഃകരണശുദ്ധിക്കായി കർമ്മം ഒഴിച്ചുകൂടാത്തതാണ്. കർമ്മത്യാഗം ജ്ഞാനസിദ്ധിക്ക് ഉതകുകയില്ലെന്നു ഭഗവാൻ തന്നെ ഗീതയിൽ പറയുന്നുണ്ട്.

> ന കർമ്മണാമനാരംഭാത്
> നൈഷ്കർമ്മ്യം പുരുഷോഽശ്നുതേ
> ന ച സന്ന്യസനാദേവ
> സിദ്ധിം സമധിഗച്ഛതി. (3. 4.)

കർമ്മമാചരിക്കാതിരുന്നതുകൊണ്ടു നൈഷ്കർമ്മ്യസിദ്ധിയെന്ന ജ്ഞാനാവാപ്തി ജീവനുണ്ടാകയില്ല. കർമ്മത്യാഗമാകുന്ന സന്ന്യാസംകൊണ്ടു മുക്തിയും ലഭിക്കുന്നില്ല.

അതിനാൽ അജ്ഞാനകാര്യമായ പ്രപഞ്ചത്തിൻെറ സ്മരണമുള്ളേടത്തോളം കാലം മനുഷ്യൻ ഈശ്വരാർപ്പണബുദ്ധിയോടെ കർമ്മം അനുഷ്ഠിക്കുകതന്നെ ചെയ്യണം. ഇത്തരത്തിലുള്ള കർമ്മത്തിൻെറ സ്വരൂപം എന്തായിരിക്കണമെന്നു ഭഗവാൻ വിവരിക്കുന്നുണ്ട്: 'അർജ്ജുനാ, നീ ചെയ്യുന്നതും അനുഭവിക്കുന്നതും ഹോമിക്കുന്നതും ദാനം ചെയ്യുന്നതും തപസ്സാചരിക്കുന്നതുമെല്ലാം എനിക്കർപ്പിച്ചു ചെയ്യുക.' (ഗീത.9.27.) ഇതാണു മോക്ഷേച്ഛുവായ ഏതൊരു മനുഷ്യനും ആചരിക്കേണ്ടതായ കർമ്മത്തിൻെറ സ്വരൂപം. ഇങ്ങനെ ചെയ്താലുള്ള ഫലമോ ?

> ശുഭാശുഭഫലൈരേവം
> മോക്ഷ്യസേ കർമ്മബന്ധനൈഃ
> സന്ന്യാസയോഗയുക്താത്മാ
> വിമുക്തോ മാമുപൈഷ്യസി. (ഗീത. 9. 28.)

'ഇപ്രകാരം അനുഷ്ഠിക്കുകയാണെങ്കിൽ ഇഷ്ടാനിഷ്ടഫലങ്ങളുളവാക്കുന്ന കർമ്മബന്ധങ്ങളിൽനിന്നു നീ വേർപെട്ടവനായിത്തീരും. നീ സന്ന്യാസ (ജ്ഞാന)യോഗത്തോടുകൂടിയവനായിട്ട് സംസാരബന്ധവിമുക്തി നേടി എന്നെത്തന്നെ പ്രാപിക്കും.'

കർമ്മബന്ധമാണ് ജീവനെ ജനനമരണങ്ങളിലേയ്ക്കു നയിക്കുന്നതു്. കർമ്മബന്ധവിമുക്തിക്കു ഭഗവദർപ്പണപൂർവ്വകമായ കർമ്മമാണു ശ്രേഷ്ഠമായിരിക്കുന്നതു്. അങ്ങനെ ചെയ്താൽ കർമ്മത്തോടു ബന്ധമോ കർമ്മഫലത്തിലാഗ്രഹമോ ഉണ്ടാവുകയില്ല. അന്തഃകരണശുദ്ധി നേടുകയും ചെയ്യാം. അന്തഃകരണശുദ്ധി വന്ന സാധകന്നു് ജ്ഞാനം അനായാസേന ലഭിക്കുന്നു. അതിനാൽ യമനിയമാദികഠംപോലെ കർമ്മവും ജ്ഞാനലാഭത്തിന്നും തദ്വാരാ ജീവൻെറ ശ്രേയസ്സിന്നും കാരണമായിത്തീരുന്നു. അനേകം ജന്മങ്ങളിലായി അനേകം യോനികളിൽ ജനിച്ചും മരിച്ചും കഴിഞ്ഞ ജീവന്നു് സഞ്ചിതമായ പുണ്യപരിപാകത്താലാണ് ഉത്കൃഷ്ടമായ മനുഷ്യജന്മം കിട്ടുന്നതു്. മനുഷ്യജന്മം കിട്ടിയിട്ടും ആത്മശ്രേയസ്സിന്നു യത്നിക്കാത്ത മനുഷ്യരെക്കുറിച്ചു പരിതപിക്കുകയേ നിർവ്വാഹമുള്ളു. അതിനാൽ മനുഷ്യരായി പിറന്നവരെല്ലാം മുക്തിനേടി മനുഷ്യജന്മം സഫലമാക്കണം. ഉത്തമാധികാരികഠംക്കു ജ്ഞാനമാർഗ്ഗം സുകരംതന്നെ. മധ്യമാധികാരികഠം മോക്ഷത്തിനു സാക്ഷാൽ സാധനമായ ജ്ഞാനത്തിനു് അർഹത നേടിയിട്ടില്ലെങ്കിൽത്തന്നെ ചിത്തശുദ്ധിദ്വാരാ പരമ്പരയാ മോക്ഷത്തിനു കാരണമായ യമനിയമാദികളെയോ ഭഗവദർപ്പണപൂർവ്വകമായ കർമ്മത്തെയോ (കർമ്മയോഗത്തെയോ) അവലംബിച്ചു് ജ്ഞാനം സമ്പാദിച്ചു് മുക്തരാകുവാൻ ശ്രമിക്കണം.

# യാജ്ഞവൽക്യനും മൈത്രേയിയും

## ശ്രീ വിവേകാനന്ദസ്വാമികൾ

യാജ്ഞവല്ക്യൻ വലിയൊരു ജ്ഞാനിയായിരുന്നു. എല്ലാ മനുഷ്യരും പ്രായം ചെല്ലുമ്പോൾ ലോകം ത്യജിക്കണമെന്നു് ഇന്ത്യയിലെ ശാസ്ത്രങ്ങൾ അനുശാസിക്കുന്നു. അതിനാൽ യാജ്ഞവല്ക്യൻ തൻെറ ഭാര്യയായ മൈത്രേയിയോടു പറഞ്ഞു: ''പ്രിയേ, ഇതാ എൻെറ പണവും സ്വത്തുമെല്ലാം എടുത്തു കൊള്ളുക, ഞാൻ വീടു വിട്ടു പോവുകയാണ്.'' അവൾ ചോദിച്ചു: ''ഭഗവൻ, വിത്തപൂർണ്ണമായ ഈ പൃഥിവി മുഴുവൻ ലഭിച്ചാലും അതുകൊണ്ടു ഞാൻ അമൃതയാകുമോ ?'' യാജ്ഞവല്ക്യൻ: ''ഇല്ല; നീ ധനികയായിരിക്കും; അത്രതന്നെ. അമൃതത്വം തരാൻ വിത്തത്തിനു സാധ്യമല്ല.'' മൈത്രേയി വീണ്ടും ചോദിച്ചു: ''അമൃതത്വം നേടാൻ ഞാൻ എന്താണു ചെയ്യേണ്ടതു്? അങ്ങേക്കറിയാവുന്നതു പറഞ്ഞുതന്നാലും.'' യാജ്ഞവല്ക്യൻ പറഞ്ഞു: ''നീ എക്കാലത്തും എനിക്കു പ്രിയതന്നെ; ഇപ്പോൾ ഈ ചോദ്യംകൊണ്ടു പൂർവ്വാധികം പ്രിയയായി. വരൂ, ഇരിക്കൂ, പറയാം. കേട്ടിട്ടു് അതിനെപ്പററി ചിന്തിക്കുക.'' അദ്ദേഹം തുടർന്നു: ''ഭാര്യ ഭർത്താവിനെ സ്നേഹിക്കുന്നതു ഭർത്താവിനുവേണ്ടിയല്ല; ആത്മാവിനുവേണ്ടിയാണ് – എന്തെന്നാൽ അവൾ ആത്മാവിനെ സ്നേഹിക്കുന്നുണ്ടു്. ഭാര്യക്കുവേണ്ടി ആരും ഭാര്യയെ സ്നേഹിക്കുന്നില്ല; ആത്മാവിനെ സ്നേഹിക്കുന്നതുകൊണ്ടാണ് ഭാര്യയെ സ്നേഹിക്കുന്നതു്. കുട്ടികൾക്കുവേണ്ടി ആരും കുട്ടികളെ സ്നേഹിക്കുന്നില്ല, ആത്മാവിനെ സ്നേഹിക്കുന്നതുകൊണ്ടു കുട്ടികളെ സ്നേഹിക്കുന്നു. വിത്തത്തിനുവേണ്ടി ആരും വിത്തത്തെ സ്നേഹിക്കുന്നില്ല, ആത്മാവിനെ സ്നേഹിക്കുന്നതുകൊണ്ടു വിത്തത്തെ സ്നേഹിക്കുന്നു. ബ്രാഹ്മണനുവേണ്ടി ആരും ബ്രാഹ്മണനെ സ്നേഹിക്കുന്നില്ല; ആത്മാവിനെ സ്നേഹിക്കുന്നതുകൊണ്ടു ബ്രാഹ്മണനെ സ്നേഹിക്കുന്നു. ക്ഷത്രിയനുവേണ്ടി ആരും ക്ഷത്രിയനെ സ്നേഹിക്കുന്നില്ല; സ്നേഹിക്കുന്നതു് ആത്മാവിനുവേണ്ടിയാണ്. അതുപോലെ, ലോകത്തേയും ആരും ലോകത്തിനുവേണ്ടി സ്നേഹിക്കുന്നില്ല, സ്നേഹിക്കുന്നതു് ആത്മാവിനെ സ്നേഹിക്കുന്നതുകൊണ്ടാണ്. ദേവന്മാർക്കുവേണ്ടി ആരും ദേവന്മാരെ സ്നേഹിക്കുന്നില്ല, ആത്മസ്നേഹമാണ് ദേവസ്നേഹത്തിനു നിദാനം. ആരും ഒരു വസ്തുവിനെയും ആ വസ്തുവിനുവേണ്ടി സ്നേഹിക്കുന്നില്ല, സ്നേഹിക്കുന്നതു് ആത്മാവിനു വേണ്ടിയത്രേ. അതിനാൽ ഈ ആത്മാവിനെപ്പററി ശ്രവിക്കണം, മനനം ചെയ്യണം, നിദിധ്യാസം ചെയ്യണം. അല്ലയോ മൈത്രേയി, ഈ ആത്മാവിനെ ശ്രവിക്കുകയും ദർശിക്കുകയും സാക്ഷാത്കരിക്കുകയും ചെയ്താൽ അതോടെ ഈ കാണുന്നതെല്ലാം അറിയപ്പെട്ടതാകുന്നു.''

അപ്പോൾ എന്താണു വന്നുകൂടുന്നതു് ? കൗതുകാവഹമായ ഒരു തത്ത്വശാസ്ത്രമാണ് ഇവിടെ കാണുന്നതു്. എല്ലാത്തരം സ്നേഹവും സ്വാർത്ഥമാണെന്നു്, ആ വാക്കിൻെറ ഏററവും അധമമായ അർത്ഥത്തിൽ, പ്രസ്താവനയുണ്ടായിട്ടുണ്ടു്; അതായതു് ഞാൻ സ്വയം സ്നേഹിക്കുന്നതുകൊണ്ടാണ് മററൊരാളെ സ്നേഹിക്കുന്നതെന്നു്. എന്നാൽ അങ്ങനെയാവാൻ തരമില്ല. ലോകത്തിൽ സ്വാർത്ഥം മാത്രമാണ് (കർമ്മത്തിനു്) ഏകപ്രേരകശക്തിയെന്നു് അധുനാതനരായ ചില തത്ത്വശാസ്ത്രജ്ഞന്മാർ പ്രസ്താവിച്ചിട്ടുണ്ടു്, അതു ശരിയാണ്; തെററുമാണ്. പിന്നിലുള്ള യഥാർത്ഥ ആത്മാവിൻെറ നിഴൽ മാത്രമാണ് ഈ ആത്മാവു്; അതു ചെറുതായതുകൊണ്ടു് അപരാധിയും ദോഷയുക്തവുമായി തോന്നുന്നു. വിശ്വരൂപനായ ആത്മാവിനോടുള്ള അപരിമിതപ്രേമം അല്പാംശത്തിൽകൂടി പ്രകടമാകുന്നതുകൊണ്ടു് അതു ദോഷയുക്തമായി കാണപ്പെടുന്നു, ചെറുതായി തോന്നിക്കുന്നു. ഭാര്യ ഭർത്താവിനെ സ്നേഹിക്കുമ്പോൾ, അവൾ അറിഞ്ഞോ അറിയാതെയോ ആ ആത്മാവിനു

വേണ്ടിയാണ് ഭർത്താവിനെ സ്നേഹിക്കുന്നത്. ലോകത്തിൽ കണ്ടുവരുംവിധം അതു് ആത്മാർത്ഥത (സ്വാർത്ഥത)തന്നെ; എന്നാൽ ആ ആത്മാർത്ഥത യഥാർത്ഥത്തിൽ ആത്മതയുടെ ചെറിയൊരംശം മാത്രമാണ്. ഒരാൾ വല്ലപ്പോഴും സ്നേഹിക്കുമ്പോൾ, അതു് ആത്മാവിലും ആത്മാവിൽക്കൂടിയും വേണ്ടിയിരിക്കുന്നു. ഈ ആത്മാവിനെയാണ് നാം അറിയേണ്ടിയിരിക്കുന്നത്. എന്താണു വ്യത്യാസം ? ആത്മാവ് ഏതെന്നറിയാതെ സ്നേഹിക്കുന്നവരുടെ സ്നേഹം സ്വാർത്ഥം; ആത്മാവേതെന്നറിഞ്ഞു സ്നേഹിക്കുന്നവരുടെ സ്നേഹം സ്വതന്ത്രം. അവർ ജ്ഞാനികളുമാണ്.

'ആത്മാവിലൊഴികെ മറെറങ്ങാനും ബ്രാഹ്മണനെ കാണുന്നവനെ ബ്രാഹ്മണൻ വെടിയുന്നു. ആത്മാവിലൊഴികെ മറെറങ്ങാനും ക്ഷത്രിയനെ കാണുന്നവനെ ക്ഷത്രിയൻ വെടിയുന്നു. ആത്മാവിലൊഴികെ മറെറങ്ങാനും ലോകത്തെ കാണുന്നവനെ ലോകം വെടിയുന്നു. ആത്മാവിലൊഴികെ മറെറങ്ങാനും ദേവന്മാരെ കാണുന്നവനെ ദേവന്മാർ വെടിയുന്നു. എല്ലാം ആത്മാവല്ലാത്ത വല്ലതുമാണെന്ന ബോധം പുലർത്തുന്നവനിൽനിന്ന് എല്ലാ വസ്തുക്കളും അകന്നുപോകുന്നു. ഈ ബ്രാഹ്മണർ, ഈ ക്ഷത്രിയർ, ഈ ലോകം, ഈ ദേവന്മാർ എന്നുവേണ്ട, ഉള്ളതെല്ലാം ഈ ആത്മാവാകുന്നു.' (ബൃ. ഉ. 2.4.6.)

അങ്ങനെ, സ്നേഹത്തിന്റെ തന്റെ വിവക്ഷയെന്തെന്നു യാജ്ഞവല്ക്യൻ വിശദീകരിക്കുന്നു. നാം ഒരു വസ്തുവിനെ വ്യവച്ഛേദിക്കുന്ന ഓരോ അവസരത്തിലും അതിനെ ആത്മാവിൽനിന്നു വേറായി കാണുന്നു. ഞാൻ ഒരു സ്ത്രീയെ സ്നേഹിക്കാൻ ശ്രമിക്കുന്നു; ഞാൻ അവളെ ഒററതിരിക്കുന്നതോടെ അവൾ ആത്മാവിൽനിന്നു വേർതിരിക്കപ്പെടുന്നു; അപ്പോൾ എനിക്കവളോടുള്ള സ്നേഹം അശാശ്വതമായ ഒന്നായി ദുഃഖത്തിലവസാനിക്കും. മറിച്ച്, ഞാൻ ആ സ്ത്രീയെ ആത്മാവായി കാണുമെങ്കിൽ ആ നിമിഷം ആ സ്നേഹം അന്യൂനമാകും; അതിനൊരിക്കലും കെടുതി ഭവിക്കയുമില്ല. ഇങ്ങനെ ഓരോ വസ്തുവിനെസ്സംബന്ധിച്ചും – ജഗത്തിലുള്ള ഏതു വസ്തുവിനെയും ജഗത്തിൽനിന്നു വേർപെടുത്തി, ആത്മാവിൽനിന്നു ഭിന്നമായി കല്പിച്ച്, അതിൽ നിങ്ങൾ ആസക്തരായാൽ വൈകാതെ അതിനൊരു തിരിച്ചടിയുണ്ടാകും. ആത്മാവിനുവെളിയിൽ നമ്മുടെ സ്നേഹത്തിനു വിഷയമാകുന്ന ഏതു വസ്തുവിനെസ്സംബന്ധിച്ചും ദുഃഖവും വ്യഥയുമാണ് ഫലം. എതിനേയും ആത്മാവിൽ ആത്മാവായി ആസ്വദിക്കുകയാണെങ്കിലോ, ദുഃഖമോ പ്രത്യാഘാതമോ സംഭവിക്കില്ല; അതു പൂർണ്ണാനന്ദമാണ്. ഈ ആദർശത്തിൽ എങ്ങനെയെത്താം ? ഈ അവസ്ഥയിൽ എത്തിച്ചേരാനുള്ള മാർഗ്ഗങ്ങളും പ്രക്രിയകളും യാജ്ഞവല്ക്യൻ തുടന്നു വിവരിക്കുന്നു. പ്രപഞ്ചം അനന്തവും അപരിമിതവുമാണ്; ആത്മാവിനെ അറിയാതെ പ്രപഞ്ചത്തിലെ ഓരോ വസ്തുവിനെയും ആത്മാവായി കരുതാൻ എങ്ങനെ സാധിക്കും ?

'ദുന്ദുഭി നമ്മിൽനിന്ന് അകലെയിരിക്കുമ്പോൾ അതിൽനിന്നു പുറപ്പെടുന്ന ശബ്ദത്തിന്മേൽ നമുക്കു പിടിയില്ല; അതു നമുക്കു പാട്ടിലാക്കാൻ വയ്യ; എന്നാൽ നാം ദുന്ദുഭിയുടെ അടുത്തെത്തി അതിന്മേൽ കൈവെയ്ക്കുന്നതോടെ ആ ശബ്ദം നമ്മുടെ പാട്ടിലാവുന്നു. അതുപോലെ ശംഖ് ഊതുമ്പോൾ കേൾക്കുന്ന ശബ്ദത്തെസ്സംബന്ധിച്ചും. അടുത്തു ചെന്നു ശംഖു കയ്യിലാക്കുന്നതുവരെയും ശംഖിൽനിന്നു വരുന്ന ശബ്ദം നമ്മുടെ പിടിയിലോ വരുതിയിലോ അല്ല; എന്നാൽ ശംഖിനെ കയ്യിലാക്കുന്നതോടെ നാം അതിന്മേൽ ആധിപത്യം നേടുന്നു. വീണ വായിക്കയാണെങ്കിൽ, നാം വീണയുടെ അടുത്തു ചെല്ലുമ്പോഴേ ശബ്ദം പുറപ്പെട്ടു കേന്ദ്രത്തെ സ്വാധീനമാക്കുന്നുള്ളൂ. നനവുള്ള വിറകു കൊള്ളി കത്തിക്കുമ്പോൾ അതിൽനിന്നു നാനാതരത്തിലുള്ള പുകയും പൊരിയും ഉയരുന്നതെപ്രകാരമോ അപ്രകാരം ഈ മഹത്തായ ഭൂതത്തിൽനിന്നു ജ്ഞാനം നിഃശ്വസിക്കപ്പെട്ടു; അവനിൽനിന്നുതന്നെ സകലതും ഉദ്ഭവിച്ചു. എല്ലാ ജ്ഞാനവും അവനാൽ നിഃശ്വസിക്കപ്പെട്ടതുപോലെയാണ്. എല്ലാ വെള്ളത്തിനും ഏകലക്ഷ്യം സമുദ്രമായതുപോലെ; എല്ലാ സ്പർശത്തിനും ഏകലക്ഷ്യം ത്വക്കായതുപോലെ; എല്ലാ ഗന്ധത്തിനും ഏകലക്ഷ്യം നാസികയായതുപോലെ, എല്ലാ രുചിക്കും ഏകലക്ഷ്യം രസനയായതുപോലെ; എല്ലാ രൂപങ്ങൾക്കും ഏക

ലക്ഷ്യം ചക്ഷുസ്സായതുപോലെ; എല്ലാ ശബ്ദങ്ങാംക്കും ഏകലക്ഷ്യം ശ്രോത്രമായതുപോലെ; എല്ലാ സങ്കല്പങ്ങാംക്കും ഏകലക്ഷ്യം മനസ്സായതുപോലെ; എല്ലാ വിദ്യകാംക്കും ഏകലക്ഷ്യം ഹൃദയമായതുപോലെ; എല്ലാ കമ്മത്തിനും ഏകലക്ഷ്യം കൈകളായതുപോലെ; ഉപ്പുപരലിനെ സമുദ്രത്തിലിട്ടാൽ പിന്നീടു തിരിച്ചെടുക്കാനാവാത്തവിധം അതു വെള്ളത്തിൽ അലിഞ്ഞുചേരുന്നു, അതുപോലെ; അല്ലയോ മൈത്രേയി, ഈ ബ്രഹ്മം അനന്തവും അപാരവുമാണ്. എല്ലാ ജ്ഞാനവും അവനിലാണ്. ജഗത്തു മുഴുവൻ അവനിൽനിന്നുദിയ്ക്കുന്നു; വീണ്ടും അവനിൽ ലയിയ്ക്കുന്നു. അനന്തരം ജ്ഞാനമോ മരിക്കലോ മരണമോ ഒന്നുമില്ല.' (ബൃ. ഉ. 2.4.7–11.) അഗ്നിയിൽനിന്നു സ്ഫുലിംഗങ്ങളെന്നപോലെ, നാം ബ്രഹ്മത്തിൽനിന്നുണ്ടായി എന്നും, ബ്രഹ്മത്തെ അറിയുന്നതോടെ നാം അതിലേയ്ക്കുതന്നെ മടങ്ങിച്ചെന്നു് അതുമായി ഐക്യം പ്രാപിയ്ക്കുന്നു എന്നുമുള്ള ആശയമാണ് ഇവിടെ നമുക്കു കിട്ടുന്നതു്. നാം ആ അനന്തവസ്തുതന്നെ.

മൈത്രേയിയ്ക്കു ഭയം തോന്നി, (ഈ വിവരണം കേട്ടാൽ) എല്ലായിടത്തുമുള്ള ആളുകാംക്കു തോന്നുംപോലെ. അവാം പറഞ്ഞു: ''ഭഗവൻ, അങ്ങു് എന്നെ കുഴപ്പത്തിലാക്കുന്നു. ദേവന്മാർ തുടങ്ങിയവർ മേലിൽ ഉണ്ടാവില്ലെന്നും എല്ലാ വ്യക്തിത്വവും നശിയ്ക്കുമെന്നും പറഞ്ഞതിനാൽ അങ്ങു് എന്നെ ഭയവിഹ്വലയാക്കുന്നു. കാണാൻ ആരുമുണ്ടാവില്ല, സ്നേഹിക്കാൻ ആരുമുണ്ടാവില്ല, ദ്വേഷിക്കാനും ആരുമുണ്ടാവില്ല. അപ്പോാം നമുക്കൊക്കെ എന്തു സംഭവിക്കും ?'' യാജ്ഞവല്ക്യൻ പറഞ്ഞു: ''മൈത്രേയി, നിന്റെ ബുദ്ധിയെ കുഴക്കാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. അഥവാ ഇതിവിടെ നില്ക്കട്ടെ. നീ ഭയപ്പെട്ടിരിക്കാം. ദ്വൈതം (രണ്ടു്) ഉള്ളേടത്തു് ഒന്നു മറെറാന്നിനെ കാണുന്നു, ഒന്നു മറെറാന്നിനെ കോംക്കുന്നു. ഒന്നു മറെറാന്നിനെ അഭിവാദനം ചെയ്യുന്നു, ഒന്നു മറെറാന്നിനെക്കുറിച്ചു് ചിന്തിക്കുന്നു, ഒന്നു മറെറാന്നിനെ അറിയുന്നു; എന്നാൽ എല്ലാം ആത്മാവായിക്കഴിഞ്ഞാൽ ആർ ആരെക്കാണും, ആർ ആരെ കോംക്കും, ആർ ആരെ അഭിവാദനം ചെയ്യും, ആർ ആരെ അറിയും ?''

ഷോപ്പനാർ ഈ ഒററ ആശയമെടുത്തു തന്റെ തത്ത്വശാസ്ത്രത്തിൽ പ്രതിധ്വനിപ്പിക്കയുണ്ടായി. ആരിൽക്കൂടി നാം ഈ പ്രപഞ്ചത്തെ അറിയുന്നുവോ അവനെ എന്തിൽക്കൂടി അറിയാം ? അറിയുന്നവനെ അറിയുന്നതെങ്ങനെ ? അറിയുന്നവനെ അറിയാനുള്ള കരണമെന്തു് ? അതെങ്ങനെ സാധിക്കും ? എന്തെന്നാൽ അവനിലും അവനിൽക്കൂടിയുമത്രേ എല്ലാം നാം അറിയുന്നതു്. ഏതു കരണം കൊണ്ടു് അവനെ നമുക്കറിയാം ? മററു കരണങ്ങളില്ലതന്നെ. അവൻതന്നെ ആ കരണം. ആ കരണത്തെ അറിയുന്നതാണ് എളുപ്പം.

സമസ്തവും ഒരേ അനന്തസത്തതന്നെയെന്നാണ് ഇതേവരെ പ്രതിപാദിച്ചതു്. അംശങ്ങളും ഭാഗങ്ങളും ഇല്ലാതാവുമ്പോഴാണ് യഥാത്ഥവ്യക്തിത്വം. ഈ അല്പഭാഗങ്ങാം അധമങ്ങളാണ്, വ്യാമോഹങ്ങളാണ്. എന്നിരുന്നാലും ഓരോ വ്യക്തിസ്ഫുരണത്തിൽക്കൂടിയും ആ അനന്തസത്തയാണു പ്രകാശിയ്ക്കുന്നതു്. സവ്വവും ആത്മാവിന്റെ അഭിവ്യക്തിയാണ്. ഈ തത്ത്വത്തിലെത്തുന്നതെങ്ങനെ ? ആദ്യം തത്ത്വോപദേശം. യാജ്ഞവല്ക്യൻതന്നെ പറയുന്നതുപോലെ, 'ആദ്യം ഈ ആത്മാവിനെപ്പററി ശ്രവിക്കണം.' അതിനാൽ അദ്ദേഹം തത്ത്വം പ്രതിപാദിച്ചു. അനന്തരം അതു് ഉപപാദനം ചെയ്തു. യാതൊന്നിൽക്കൂടി എല്ലാ ജ്ഞാനവും സാദ്ധ്യമാകുന്നുവോ അതിനെ അറിയേണ്ടതെങ്ങനെ എന്നാണ് ഒടുവിൽ കാണിച്ചതു്. പിന്നെ അവസാനമായി തത്ത്വം നിദിദ്ധ്യാസം ചെയ്യണം. യാജ്ഞവല്ക്യൻ വിദൂരാന്തഃസ്ഥിതങ്ങളായ പിണ്ഡാണ്ഡത്തേയും ബ്രഹ്മാണ്ഡത്തേയും എടുത്തു് അവ ഓരോന്നും അതതിന്റെ പ്രത്യേകമാഗ്ഗത്തിൽ എങ്ങനെ ഭ്രമണം ചെയ്തു പോരുന്നു എന്നും അവയെല്ലാം എങ്ങനെ മനോജ്ഞമായിരിക്കുന്നുവെന്നും കാണിയ്ക്കുന്നു.

''ഈ പൃഥിവി സവ്വഭൂതങ്ങാംക്കും മധുവാണ്, അത്യന്തോപകാരകമാണ്. സവ്വഭൂതങ്ങളും പൃഥിവിയ്ക്കും അത്യന്തോപകാരകമാണ്. ഇവ സമസ്തവും ആ തേജോമയനായ ആത്മാവിന്റെ അഭിസ്ഫുരണങ്ങളുമാണ്.'' (ബൃ. ഉ. 2.5.1) ആനന്ദമെല്ലാം, എത്ര നികൃഷ്ടാത്ഥത്തിലും ആ ആത്മാവിന്റെ പ്രതിബിംബമാണ്:

നന്മയെല്ലാം അവൻെറ പ്രതിബിംബമാണ്; ആ പ്രതിബിംബം ഒരു നിഴൽ മാത്രമായിരിക്കുമ്പോഠം അതിനെ തിന്മയെന്നു പറയുന്നു. രണ്ടു് ഈശ്വരന്മാരില്ല. അവൻ കുറച്ചു വെളിവാകുമ്പോഠം അന്ധകാരം, തിന്മ, എന്നു പറയുന്നു; കൂടുതൽ വെളിവാകുമ്പോഠം അതിനെ പ്രകാശം, നന്മ, എന്നു പറയുന്നു – അത്രതന്നെ. നന്മയും തിന്മയും തമ്മിൽ മാത്രാഭേദമേയുള്ളു – കൂടിയ മാത്രയിലോ കുറഞ്ഞ മാത്രയിലോ ഉള്ള അഭിവ്യക്തി. നമ്മുടെ ജീവിതത്തിൻെറ ദൃഷ്ടാന്തംതന്നെ എടുക്കുക. കുട്ടിക്കാലത്തു നാം നന്മയെന്നു കരുതുന്ന, എന്നാൽ യഥാൎത്ഥത്തിൽ തിന്മയായിട്ടുള്ള, എത്രയോ കാര്യങ്ങളുണ്ടു്! അതുപോലെ, എത്രയോ നല്ല കാര്യങ്ങഠം ചീത്തയായും നമുക്കു തോന്നിട്ടുണ്ടു്! ആശയങ്ങഠംക്കു് എന്തു മാററം! ഒരാശയം ഉയൎന്നുയൎന്നു പോകുന്നു! ഒരു കാലത്തു വളരെ നല്ലതെന്നു തോന്നിയ സംഗതി ഇപ്പോഠം അത്ര നന്നെന്നു നാം വിചാരിക്കുന്നില്ല. അതിനാൽ നന്മയും തിന്മയും വ്യാമോഹങ്ങളാണ്, അവയില്ല; അവയ്ക്കു തമ്മിൽ മാത്രാഭേദമേയുള്ളു. അവയെല്ലാം ആത്മാവിൻെറ അഭിസ്ഫുരണങ്ങഠം; ആത്മാവാണ് എല്ലാത്തിലും അഭിവ്യക്തമാകുന്നതു്. ആവരണം വളരെ കനക്കുമ്പോഠം അതിനെ തിന്മയെന്നും വളരെ നേക്കുമ്പോഠം നന്മയെന്നും പറയുന്നുവെന്നു മാത്രം. സൎവ്വാവരണവും പൊയ്പോകുമ്പോഠം അതു നന്മയുടെ പരമകാഷ്ഠയായും തീരുന്നു. അതിനാൽ ആദ്യമായി ജഗത്തിലുള്ള ഏതൊന്നും നന്മയുടെ സമ്പൂൎണ്ണഭാവമെന്ന അൎത്ഥത്തിൽത്തന്നെ നിദിധ്യാസം ചെയ്യപ്പെടണം. എന്തെന്നാൽ അതു് (ആത്മാവു്) നന്മയുടെ പരമകാഷ്ഠയാണ്. നന്മയുണ്ടു്, തിന്മയുമുണ്ടു്. എന്നാൽ ഇവ രണ്ടും കൂട്ടിമുട്ടുന്ന കേന്ദ്രമത്രേ പരമാൎത്ഥവസ്തു; അതു നല്ലതുമല്ല, ചീത്തയുമല്ല; അത്യുത്തമവസ്തുവാണ്. അത്യുത്തമം ഒന്നേ ഉണ്ടാകാൻ തരമുള്ളു, നല്ലതു് അനേകമുണ്ടാകാം, ചീത്തയും അനേകം ഉണ്ടാകാം. നല്ലതിനും ചീത്തയ്ക്കും തമ്മിൽ അളവിനു് ഏററക്കുറച്ചിലുകളുണ്ടാകാം. എന്നാൽ അത്യുത്തമം ഒന്നേയുള്ളു. ആ ഏകവസ്തുവിനെ നേൎത്ത മറകളിൽക്കൂടി കാണുമ്പോഠം അതിനെ പലതരം നന്മകളെന്നും കട്ടിമറകളിൽക്കൂടി കാണുമ്പോഠം തിന്മയെന്നും വിളിക്കുന്നു. നന്മയും തിന്മയും വ്യാമോഹത്തിൻെറ വിവിധരൂപങ്ങളാണ്; അവ എല്ലാത്തരത്തിലുമുള്ള ദ്വൈതസങ്കല്പങ്ങളിലും മിഥ്യാഭാവനകളിലുംകൂടി കടന്നുപോയിരിക്കുന്നു; ഈ പദങ്ങഠം മനുഷ്യഹൃദയങ്ങളിൽ ആണ്ടുപോയിരിക്കുന്നു. അവ നിഷ്ഠുരദുശ്ശാസനന്മാരെപ്പോലെ സ്ത്രീപുരുഷന്മാരെ ഭയചകിതരാക്കിക്കൊണ്ടു് അവിടെ കുടിയുറപ്പിച്ചിരിക്കുകയാണ്. അവ നമ്മെ വ്യാഘ്രമാക്കുന്നു. കുട്ടിക്കാലംമുതൽ ഉഠംക്കൊണ്ടുപോന്നിട്ടുള്ള ഈ മൂഢാശയങ്ങളത്രേ അന്യരുടെ മേൽ നമുക്കു തോന്നുന്ന സകല വിദ്വേഷങ്ങഠംക്കും നിദാനം. മനുഷ്യവൎഗ്ഗത്തെപ്പററിയുള്ള നമ്മുടെ വിധി പാടേ തെററിപ്പോകുന്നു. ഈ സുന്ദരഭൂതലത്തെ നാം നരകമാക്കി മാററുന്നു. നമുക്കു നന്മയും തിന്മയും ഉപേക്ഷിക്കാൻ കഴിയുന്ന നിമിഷം ഇവിടം സ്വൎഗ്ഗമായി മാറും.

''ഈ ഭൂമി എല്ലാ ജീവികഠംക്കും മധുവാണ്. (മാധുര്യമേറിയതെന്നാണ് വാച്യപരിഭാഷ). എല്ലാ ജീവികളും ഈ ഭൂമിയ്ക്കും മധുവാണ്. അവയെല്ലാം അന്യോന്യം സഹായിക്കുന്നു. ഈ മാധുര്യമെല്ലാം ആത്മാവുതന്നെ – ഈ ഭൂമിയിൽ അന്തൎലീനനായി തേജോമയനും അമൃതമയനുമായ പുരുഷൻ.''

ആരുടെയാണ് ഈ മാധുര്യം ? അവനൊഴികെ മററു മാധുര്യം എങ്ങനെയുണ്ടാകാൻ ? ആ ഒരേ ഒരു മാധുര്യമത്രേ അനേകപ്രകാരത്തിൽ അഭിവ്യക്തമാകുന്നതു്. ഏതെങ്കിലും മനുഷ്യനിൽ എവിടെയെങ്കിലും – പുണ്യവാനിലോ പാപിയിലോ, ദേവനിലോ കൊലപാതകിയിലോ, ശരീരത്തിലോ മനസ്സിലോ ഇന്ദ്രിയങ്ങളിലോ ആകട്ടെ, എവിടെയെങ്കിലും അല്പം സ്നേഹം, അല്പം മാധുര്യം, പ്രകടമാകുന്നെങ്കിൽ അതു് അവനത്രേ. കായികാനന്ദം അവൻമാത്രം, മാനസാനന്ദം അവൻമാത്രം, ആത്മികാനന്ദവും അവൻതന്നെ. നീചതമമായ കായികാനന്ദവും ഉച്ചതമമായ ആത്മാനന്ദവും അവൻതന്നെ. അവനൊഴികെ മററു മാധുൎയ്യമൊന്നുമില്ല. അങ്ങനെയാണ് യാജ്ഞവല്ക്യൻ പറയുന്നതു്.

എല്ലാററിനേയും സമദൃഷ്ടിയോടെ വീക്ഷിക്കാൻ കഴിയുന്ന ആ അവസ്ഥയിൽ എത്തു

മ്പോഠം, മദ്യപൻെറ പാനരസത്തിലും അതേ മാധുര്യം ദർശിയ്ക്കുമ്പോഠം, നിങ്ങഠം സത്യത്തെ പ്രാപിച്ചു; അപ്പോഠം സുഖമെന്തെന്നും ശാന്തി യെന്തെന്നും പ്രേമമെന്തെന്നും നിങ്ങഠംക്കറിയാറാകും. ഈ മിഥ്യാഭേദങ്ങളെ, ക്ഷുദ്രബാലിശ മൂഢവിശ്വാസങ്ങളെ, പുലർത്തുന്ന കാലത്തോളം എല്ലാ തരത്തിലുള്ള ദുഃഖങ്ങളും വന്നുകൊണ്ടിരിയ്ക്കും. എന്നാൽ അമൃതനും തേജോമയനുമായ ആ ആത്മാവു് ഈ ഭൂമിയിലുണ്ടു്. ഇതെല്ലാം അവൻെറ മാധുര്യമാണു്. അതേ മാധുര്യം ഈ ദേഹത്തിലുമുണ്ടു്. ഈ ദേഹത്തെ ഭൂമിയെന്നു കരുതാം; ശരീരത്തിൻെറ എല്ലാ പ്രഭാവങ്ങളിലും എല്ലാ അനുഭൂതികളിലും അവനുണ്ടു്. കണ്ണു കാണുന്നു, തൊക്ക സ്പർശിക്കുന്നു — ഈ അനുഭൂതികളൊക്കെ എന്തു്? ദേഹത്തിലുള്ള ആ തേജോമയൻതന്നെ, അവനാണു് ആത്മാവു്. എല്ലാ ജീവികഠംക്കും അത്രയും മധുരമായ ഈ ലോകവും ഈ ലോകത്തിനു് എത്രയും മധുരമായ ജീവികളും ആ തേജോമയൻ മാത്രം. ആ അമൃതമയനാണു് ലോകത്തിലെ ആനന്ദം. നമ്മിലുള്ള ആനന്ദവും അവൻതന്നെ. അവൻ ബ്രഹ്മമത്രേ.

''ഈ വായു സർവ്വഭൂതങ്ങഠംക്കും മധുവാണു്; സർവ്വഭൂതങ്ങളും വായുവിനും മധുവാണു്. ആ വായുവിലുള്ള തേജോമയനും അമൃതമയനുമായ പുരുഷൻ ഈ ദേഹത്തിലുമുണ്ടു്. അവൻ സർവ്വഭൂതങ്ങളുടെയും ജീവനായി സ്വയം വെളിപ്പെടുന്നു. ഈ ആദിത്യൻ സർവ്വഭൂതങ്ങഠംക്കും മധുവാണു്. സർവ്വഭൂതങ്ങളും ഈ ആദിത്യനും മധുവാണു്. ഈ ആദിത്യനിലുള്ള തേജോമയനായ പുരുഷനെത്തന്നെ, നാം അല്പപ്രകാശങ്ങളായി പ്രതിബിംബിപ്പിക്കുന്നു. അവൻെറ പ്രതിബിംബമല്ലാതെ മറെറന്താണുണ്ടാവുക ? അവൻ ദേഹത്തിലുണ്ടു്; അവൻെറ പ്രതിബിംബംകൊണ്ടത്രേ നാം വെളിച്ചം കാണുന്നതു്. ഈ ചന്ദ്രൻ സർവ്വഭൂതങ്ങഠംക്കും മധുവാണു്. എല്ലാം ചന്ദ്രനും മധുവാണു്. ചന്ദ്രൻെറ ആത്മാവായി വർത്തിയ്ക്കുന്ന തേജോമയനും അമൃതമയനുമായ പുരുഷൻ നമ്മിലുണ്ടു്; മനസ്സായി തന്നെ വെളിപ്പെടുത്തുന്നു. ഈ വിദ്യുത് എത്രയും സുന്ദരം. എല്ലാവരും വിദ്യുത്തിനു മധുവാണു്. തേജോമയനും അമൃതമയനുമായ പുരുഷൻ ഈ വിദ്യുത്തിൻെറ ആത്മാവാകുന്നു; അവൻ നമ്മളിലുമുണ്ടു് — എന്തെന്നാൽ സർവ്വവും ആ ബ്രഹ്മംതന്നെയാകുന്നു. ഈ ആത്മാവു സർവ്വഭൂതാധിപതിയാകുന്നു.''

ഈ ആശയങ്ങഠം മനുഷ്യക്കു വളരെ സഹായകങ്ങളാണു്; അവ ധ്യാനത്തിനുവേണ്ടിയാണു്. ഉദാഹരണത്തിനു്, ഭൂമിയെ സംബന്ധിച്ച ധ്യാനമെടുക്കാം. ഭൂമിയെപ്പററി ചിന്തിയ്ക്കുന്നതോടെ ഭൂമിയിലുള്ള അതേ ആത്മാവു നമ്മിലും ഉണ്ടെന്നും ഭൂമിയും നമ്മളും ഒന്നാണെന്നും വിചാരിക്കുക. ശരീരമായി ഭൂമിയെയും നമ്മുടെ ആത്മാവായി ഭൂമിയുടെ ആത്മാവിനെയും ഭാവന ചെയ്യുക. അതുപോലെ വായുവിനെ വായുവിലുള്ള ആത്മാവായും നമ്മിലുള്ള ആത്മാവായും ഭാവന ചെയ്യുക. അവയെല്ലാം ഒന്നു് പല രൂപത്തിൽ അഭിവ്യക്തമാകുന്നു. ഈ ഏകത്വം സാക്ഷാത്കരിക്കുകയാണു് എല്ലാ ധ്യാനത്തിൻെറയും അന്ത്യവും ലക്ഷ്യവും: ഇതാണു യാജ്ഞവല്ക്യൻ മൈത്രേയിയ്ക്കു വിശദീകരിച്ചുകൊടുക്കാൻ ശ്രമിച്ചതും.

---

അയം വായുഃ സർവ്വേഷാം ഭൂതാനാം മധ്വസ്യ വായോഃ സർവ്വാണി
ഭൂതാനി മധു യശ്ചായമസ്മിൻ വായൗ തേജോമയോ*f*മൃതമയഃ പുരുഷോ
യശ്ചായമധ്യാത്മം പ്രാണസ്തേജോമയോ*f*മൃതമയഃ പുരുഷോ*f*യമേവ
സ യോ*f*യമാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം. അയമാദിത്യഃ
സർവ്വേഷാം ഭൂതാനാം മധ്വസ്യാദിത്യസ്യ സർവ്വാണി ഭൂതാനി മധു
യശ്ചായമസ്മിന്നാദിത്യേ തേജോമയോ*f*മൃതമയഃ പുരുഷോ യശ്ചായ—
മധ്യാത്മം ചാക്ഷുഷസ്തേജോമയോ*f*മൃതമയഃ പുരുഷോ*f*യമേവ
സ യോ*f*യമാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം. (ബൃ. ഉ. 2. 5. 4, 5)

# മനഃശുദ്ധി ആജ്ജിക്കേണ്ടതെങ്ങനെ ?

## ഏ. പി. നായർ, പെരുമ്പാവൂർ

തൻെറ സ്വന്തം തെററുകളേയും കുററങ്ങളേയും സ്വയം അറിയാനും തൻെറ മനസ്സിൻെറ ദൌബ്ബല്യങ്ങളെ അപ്പോഴപ്പോരം കൃത്യമായി മനസ്സിലാക്കാനും സാധിച്ചാൽ നമുക്ക് നമ്മുടെ മനസ്സിൻെറ അശുദ്ധിയെ തികച്ചും കാണാൻ സാധിക്കും. അറിവിൽപ്പെട്ട തൻെറ തെററുകളിൽ പശ്ചാത്തപിക്കുകയും, അവയെ തിരുത്തുകയും, ആവത്തിക്കാതിരിക്കുകയും ആണ് മനഃശുദ്ധിയിൽ തികച്ചും തൽപരരായിട്ടുള്ളവർ ചെയ്യേണ്ടതു്.

ഒരു വ്യക്തിയുടെ സുഖദുഃഖങ്ങരംക്ക് കാരണമെന്നു പറയപ്പെടുന്ന രാഗദ്വേഷങ്ങളുടെവികാസത്തോടുകൂടിയാണ് ഓരോ വിചാരങ്ങളും മനസ്സിൽ ഉദിക്കുന്നതു്. ധാമ്മികന്മാരേയും നീതിമാന്മാരെക്കൂടിയും നാം രാഗദ്വേഷങ്ങരം കലന്ന ദൃഷ്ടിയിൽക്കൂടി നോക്കാറുണ്ടു്. ഒരാരം നിങ്ങളോടു ധമ്മവും നീതിയും കാണിച്ചു എന്നിരിക്കട്ടെ; അതിനെക്കൂടിയും, ഒരു തന്ത്രമായിട്ടു് കണക്കാക്കുന്നു ! എങ്കിലും സ്നേഹവും ഔദാര്യവും ഭാവിക്കുകയും ചെയ്യും ! മിക്കപ്പോഴും പലരോടും കാണിക്കാറുള്ള സ്നേഹൌദാര്യങ്ങരം നിഷ്കപടമാകാറില്ല; മനസ്സിൽ ഒന്നു കരുതിയും മുഖത്തു് മറെറാരു ഭാവം കാണിക്കും. ഈ കണ്ണടയെ എടുത്തുകളകയും, നിഷ്കപടമായി യാതൊരു രാഗദ്വേഷങ്ങളുമില്ലാതെ എല്ലാവരോടും സ്നേഹൌദാര്യങ്ങളോടുകൂടി പെരുമാറുകയും ചെയ്യുന്നതല്ലേ ഉത്തമം ?

നമ്മുടെ ഓരോ വിചാരത്തേയും പൂണ്ണമായി ശ്രദ്ധിക്കുക. സമുദ്രത്തിൽ തിരകളെന്നപോലെയാണ് മനസ്സിൽ വിചാരങ്ങരം പൊന്തുന്നതു്. വളരെ വേഗത്തിൽ പൊന്തലും താഴലും കഴിയും. വിചാരങ്ങളെ ശ്രദ്ധിക്കുന്നതു്, മനസ്സിനെ നിയന്ത്രിക്കുവാൻ പററിയ ഏററവും നല്ലൊരു മാഗ്ഗമാണ്. വിചാരങ്ങളോടുകൂടി രാഗവും ദ്വേഷവും വികസിക്കാനിട വരുത്താതെ, ഒരു സാക്ഷി എന്നപോലെ, വിചാരങ്ങളെ തന്നിൽനിന്നു് വേറായി, ശ്രദ്ധയോടെ വീക്ഷിക്കുന്നു എങ്കിൽ, വളരെ വേഗം, മനസ്സിനെ കീഴൊതുക്കുവാൻ കഴിയും; ആത്മാവു് തനി സാക്ഷിഭാവം കൈക്കൊണ്ടാൽ മാത്രമേ മനസ്സിലെ വിചാരങ്ങരം അപ്പോഴപ്പോരം അറിയാൻ ഒക്കൂ എന്നു് വ്യക്തമാണല്ലോ; ഒരു വിചാരവും നാം അറിയാതെ മനസ്സിൽ പൊന്താതാവും. മനഃശാന്തിയും അനുഭവപ്പെടും. വിവേകികരം മനഃശാന്തി കൈവരുവാൻ പ്രയത്നിക്കുന്നവരാണല്ലോ.

മനസ്സ്, അങ്ങുമിങ്ങും അലയാൻ പുറപ്പെടുമ്പോരം ബലാത്ക്കാരേണ പിടിച്ചുകൊണ്ടു വന്നു് ആത്മാവിൽതന്നെ ഉറപ്പിക്കുക; മനസ്സിനെ ആത്മാവിൽ സ്ഥിരമാക്കി നിത്തി മറെറാന്നും ചിന്തിക്കാതിരിക്കുക. മനസ്സിനെ തിരിച്ചുകൊണ്ടുവരാൻ ശ്രമിക്കുമ്പോരം അതു നമ്മുടെകൂടെ വരാൻ സമ്മതിക്കാതിരിക്കുന്നുമുണ്ടു്. അങ്ങനെ വരുമ്പോരം അതിനെ സ്വതന്ത്രമായി വിടുക; അതു് എവിടെയെല്ലാം അലയുന്നുവെന്നു് നിരീക്ഷണം ചെയ്തുകൊണ്ടിരിക്കുക; നിരീക്ഷണത്തിൽ നിന്നൊഴിഞ്ഞു മാറുവാൻ മനസ്സു ശ്രമിക്കുമെങ്കിലും ബോധപൂവ്വം അതിനെ എല്ലായിടത്തും പിന്തുടരുക. അല്പമൊരഭ്യാസംകൊണ്ടു് അതു് സാധിക്കുന്നതാണ്. തന്നെ ഒരാരം പിന്തുടരുന്നുണ്ടെന്നു കാണുമ്പോരം, മനസ്സു ശാന്തമായി തനിയെ കാല്ക്കൽ വന്നുവീഴും ! അപ്പോരം മനസ്സിനെ നമുക്കിഷ്ടമുള്ള വഴിക്കു തിരിച്ചുവിടുക.

ശുഭ്രവസ്ത്രംപോലുള്ള മനസ്സിനെ, വിഷയഭോഗങ്ങളാകുന്ന ചായങ്ങളിലൊന്നും മുക്കാതെ ശുദ്ധവും നിമ്മലവുമാക്കിവയ്ക്കുക; മനസ്സിൻെറ വൃത്തികളെക്കൊണ്ടു് അഭ്യാസയോഗം പരിശീലിച്ചാൽ മനോനിയന്ത്രണം അയത്നസാധ്യ

മായിത്തീരുന്നതാണ്. മനസ്സൊരു മർക്കടമാണ്.

കപിരപി മദിരാമത്തഃ
വൃശ്ചികേന ച സംദഷ്ടഃ
തദപി പിശാചഗ്രസ്തഃ
തസ്യ വിചേഷ്ടിതം കിം ബ്രൂമഃ.

'കുരങ്ങൻ പണ്ടേ മദ്യം കഴിച്ചു മത്തനാണ്; പിന്നെ തേളിന്റെ കടിയേററു; പുറമേ പിശാചും പിടികൂടി; പിന്നെ എന്തു പറയാനാണ് !' ഇതാണ് മനോമർക്കടത്തിന്റെ നില. പ്രാപഞ്ചികവിഷയങ്ങളാകുന്ന മദ്യത്തിന്റെ ലഹരിയും, സുഖദുഃഖാദിദ്വന്ദ്വങ്ങളാകുന്ന തേളിന്റെ ദംശനവും, ഒടുങ്ങാത്ത ആശയാകുന്ന പിശാചിന്റെ പിടിയിൽ പെട്ടുള്ള തുള്ളിച്ചാട്ടവും സ്വതവേ മർക്കടസദൃശമായ മനസ്സിനെ അത്യധികം ചപലമാക്കാതിരിക്കുമോ ? അങ്ങനേയുള്ള മനോമർക്കടത്തെ ഈശ്വരന്റെ കാലിണയിൽ കെട്ടിയിടുക. ഭക്തികൊണ്ടും മനഃശ്ശുദ്ധി കൈവരും. ശ്രീമത് ശങ്കരാചാര്യർ, ശിവാനന്ദലഹരിയിൽ ഇപ്രകാരം പ്രാർത്ഥിച്ചു കാണുന്നു:

സദാ മോഹാടവ്യാം ചരതി
യുവതീനാം കുചഗിരൗ
നടത്യാശാശാഖാസ്വടതി
ഝടുതി സ്വൈരമഭിതഃ
കപാലിൻ ! ഭിക്ഷോ മേ !
ഹൃദയകപിമത്യന്തചപലം,
ദൃഢം ഭക്ത്യാ ബദ്ധ്വാ ശിവ
ഭവദധീനം, കുരു വിഭോ.

ബ്രഹ്മാവിന്റെ ഒരു തലനുള്ളിയെടുത്തതിനു് ബ്രഹ്മഹത്യാപാപം ശിവനുണ്ടാകാതിരിക്കാൻ, സദാ ആ തലയോട്ടിയുമായി ഭിക്ഷാടനം നടത്തിക്കൊണ്ടിരിക്കുന്ന പരമശിവന്നു് എന്താണു കാഴ്ചവയ്ക്കേണ്ടതെന്നു് ജഗദ്ഗുരു ചിന്തിക്കുന്നു. ഈ ലോകത്തുള്ള ഭൗതികവസ്തുക്കളെല്ലാം ഭഗവാന്റേതല്ലേ ? അപ്പോൾ അതേതെങ്കിലും നിവേദിക്കുന്നതിനർത്ഥമില്ല. എന്നാൽ ഒരു ഭിക്ഷുവിനു് ആകർഷകമായി ഭിക്ഷാടനം നടത്തുന്നതിനു് ഒരു കൊച്ചുകുരങ്ങിനെ കിട്ടുന്നപക്ഷം, അതിൽനിന്നു് കാണികൾ ആനന്ദിക്കുകയും ഭിക്ഷാടനം ഭംഗിയായി നടക്കുകയും ചെയ്യും. കുരങ്ങിനെക്കൊണ്ടു് സർക്കസ്സു കളിപ്പിക്കുന്ന ഭിക്ഷാടകരുണ്ടല്ലോ. അതിനാൽ ''കപാലിയായിരിക്കുന്ന അല്ലയോ ഭിക്ഷോ, ഞാൻ അങ്ങേയ്ക്കു് അത്യന്തചപലനായിരിക്കുന്ന, സദാ മോഹമാകുന്ന വനത്തിൽ ചരിച്ചുകൊണ്ടിരിക്കുന്ന, യുവതികളുടെ സ്തനതടഗിരിശൃംഗങ്ങളിൽ ഉള്ള ആശാശാഖകളിൽ ചാടിച്ചാടി നടക്കുന്ന, ഏവരെയും സ്വൈരം കെടുത്തുന്ന, അതിചപലനായ എന്റെ ഹൃദയമാകുന്ന കുട്ടിക്കുരങ്ങിനെ അങ്ങു് സ്വീകരിച്ചാലും! ആയതിനെ, ഭക്തിയാകുന്ന നൂലിൽ ദൃഢമായി ബന്ധിച്ചു് അങ്ങയുടെ അധീനത്തിൽ വിടുന്നതിനു് അല്ലയോ ഭഗവൻ, കനിഞ്ഞനുഗ്രഹിച്ചാലും.'' അങ്ങയുടെ അധീനത്തിൽ 'ഹൃദയകപി' വർത്തിക്കുന്നിടത്തോളം കാലം എന്റെ മനസ്സു് ശാന്തമായി വർത്തിക്കുന്നു; അങ്ങനെ മനഃശാന്തി അനുഭവിക്കുവാൻ അനുഗ്രഹിക്കണേ!

മനശ്ശാന്തിയുണ്ടാവുന്നതിനു് നാം സ്നേഹത്തെ അമൃതമായും ദ്വേഷത്തെ വിഷമായും കരുതുകതന്നെ വേണം. ജീവിതത്തിലെ ഓരോ കാൽവെപ്പിലും വിദ്വേഷാത്മകങ്ങളായ ചിന്തകളേയും വികാരങ്ങളേയും അകററി സ്നേഹൗദാര്യങ്ങളും ഭക്തിവിശ്വാസങ്ങളും നിറച്ചുകൊണ്ടിരിക്കണം. തന്നോടു സമ്പർക്കം ചെയ്യുന്ന മററുള്ളവർക്കുകൂടി ആ വിശുദ്ധി കിട്ടിക്കൊണ്ടിരിക്കണം. അസൂയ അത്യാപൽക്കരമാണ്. അതിനാൽ ലോകാനുഭവങ്ങളിൽ മററുള്ളവരോടു് തുല്യതയും അതുല്യതയും ഒന്നും നോക്കേണ്ടതില്ല. അഥവാ, നോക്കുന്ന പക്ഷം, എപ്പോഴും തന്നേക്കാളും താഴ്ന്നവരോടു തുല്യപ്പെടുത്തി നോക്കുക. അവരവരുടെ പ്രാരബ്ധത്തിനു് അനുസരിച്ച അനുഭവങ്ങൾ വന്നുചേരും. അതു് അനുഭവിച്ചു തൃപ്തിപ്പെട്ടുകൊണ്ടു് മാനസികമായി ഉയരുവാനാണ് പരിശ്രമിക്കേണ്ടതു്. മനസ്സിനു ശുദ്ധിയുണ്ടായാൽ ആത്മബോധം ഉണ്ടാകും, നിശ്ചയം. ആത്മാനുഭവം കിട്ടിയാൽ എല്ലാം തുല്യമാണ്. ഒന്നിനും ഏററക്കുറച്ചിലോ വ്യത്യാസമോ ഇല്ലെന്നു കാണാം.

എന്തെങ്കിലും വാസനാവിശേഷംകൊണ്ടു് നമ്മെ മററുള്ളവരോടു് സാമ്യപ്പെടുത്തുന്നുവെങ്കിൽ എല്ലാംകൊണ്ടും നാം മററുള്ളവരേക്കാളും താണവരാണു് എന്നു് പരമാർത്ഥമായും വിശ്വസിക്കണം. അങ്ങനെ, ആ നിലയ്ക്കു്

മററുള്ളവരോട് വിനയശാലിയായി പെരുമാറുകയും ചെയ്യുന്നവനാണ് വാസ്തവത്തിൽ വലിയവൻ. താഴ്മയാണ് ഒരുവനെ ഉയത്തുന്നതു്. ഇതാണ് ഉയച്ച്യുടെ പരമരഹസ്യം.

സത്യസ്വരൂപനും സർവ്വശക്തനുമായ ഈശ്വരൻ എല്ലാപ്പോഴും നിങ്ങളോടൊപ്പമുണ്ട്: ഇതു മറക്കരുതു്. എല്ലാ പാപത്തിൽനിന്നും ഭയത്തിൽനിന്നും നമ്മളെ അപ്പോഴപ്പോഠ രക്ഷിക്കുവാൻ കരുണാനിധിയായ ഈശ്വരൻെറ ശക്തിവിശേഷങ്ങരം, നമ്മളിൽ പ്രവത്തിച്ചുകൊണ്ടിരിക്കുന്നുണ്ട്! പരമാത്മമായും ആ സർവ്വശക്തൻ നമ്മളിൽ എല്ലാ പേരിലും എപ്പോഴും സന്നിഹിതനായിരിക്കുന്നു! ഈശ്വരൻെറ ദിവ്യത്വത്തേയും സർവ്വാത്മഭാവത്തേയും കുറിച്ചു നിങ്ങരംക്കുള്ള വിശ്വാസം കൂടുതൽ കൂടുതൽ വളത്തിക്കൊണ്ടിരുന്നാൽ മാത്രമേ മനഃശുദ്ധി കൈയ്വരുകയുള്ളു.

ദിവസത്തിൽ 24 മണിക്കൂറും സർവ്വേശ്വരൻെറ മഹിമയേയും സർവ്വാത്മഭാവത്തേയും ഓമ്മിക്കുവാനും സേവിക്കുവാനും കഴിഞ്ഞാൽ, എല്ലാ പാപങ്ങളിൽനിന്നും രക്ഷപ്പെടുകയും സകലതും ഈശ്വരോന്മുഖമായി ഭവിക്കുകയും ചെയ്യുന്നു. എപ്പോഴും ശരീരബലവും മനഃശക്തിയും ആരോഗ്യവും ഹൃദയശുദ്ധിയും വദ്ധിപ്പിക്കുവാൻ പരിശ്രമിച്ചുകൊണ്ടിരിക്കണം. വാസ്തവത്തിൽ നിങ്ങരം ചൈതന്യസ്വരൂപനാണ്; അജ്ഞാനംകൊണ്ട് അതു് മറയ്ക്കപ്പെട്ടിരിക്കയാണ്. നിങ്ങളാരും ജഡമായ ഈ ശരീരമല്ല; ചൈതന്യമാണ്. ചൈതന്യത്തിനു് ശക്തിയും ആരോഗ്യവും ശുദ്ധിയും സ്വാഭാവികമായി ഉണ്ട്. ആവക അവസ്ഥകളെ മറന്നു് ഈ ശരീരത്തെ 'ഞാനെ'ന്നു് അഭിമാനിച്ചുകൊണ്ട് അതിനു് അനുരൂപമായ പ്രവൃത്തികരം ചെയ്യുന്നു! തന്നിമിത്തം പലതരത്തിലുള്ള ദൌബ്ബല്യങ്ങളും അശുദ്ധിയും വന്നുചേരുന്നു. ശരീരത്തിൽ അഭിമാനിക്കാതെ, ചൈതന്യത്തിൽ അല്ലെങ്കിൽ ആത്മാവിൽ അഭിമാനിച്ചുകൊണ്ടു ജീവിക്കാമെങ്കിൽ, പറയപ്പെട്ട എല്ലാ ഗുണങ്ങളും നിങ്ങരംക്കു സ്വാഭാവികമായുണ്ടാവും. അങ്ങനെ ചെയ്യുന്നതു് അത്രയ്ക്കു് വലിയ വിഷമമൊന്നുമല്ല; ജഡമായ ഈ ശരീരത്തിനു് ശക്തിയും ശുദ്ധിയും ഒന്നുമുണ്ടാവാൻ വയ്യ. അവയൊക്കെ ചൈതന്യസ്വരൂപനായ ആത്മാവിൻെറ വിഭൂതികളാണ്! ശരീരത്തിൽ ഞാനെന്ന അഭിമാനം, അജ്ഞാനത്തിൻേറയും അശുദ്ധിയുടെയും പരമകാഷ്ഠയും പാപാചരണവും കൂടിയാണ്.

താൻ ശരീരമല്ലെന്നും മറിച്ച് ഈശ്വരസ്വരൂപമായ ആത്മാവാണെന്നും അഭിമാനിക്കുക! അല്ലെങ്കിൽ ഹൃദയസ്ഥനായ ഈശ്വരൻെറ ദാസനായ ജീവനാണ് താനെന്നു് അഭിമാനിക്കുക. ദാസഭാവംകൊണ്ട്, ഈശ്വരങ്കൽനിന്നും ശുദ്ധ്യാദി ഗുണങ്ങരം വന്നു ചേരുകയും വദ്ധിക്കുകയും ചെയ്യും. എന്നാൽ, ആത്മഭാവംകൊണ്ട്, അവ സ്വഭാവികമായി ഉണ്ടാകും.

---

'കാമക്രോധാദിരിപുക്കരം എന്തായാലും പോവില്ല' (എന്നു വന്നാൽ) അവയുടെ ഗതി തിരിച്ചുവിടുക. ഈശ്വരനെ കാമിയ്ക്കുക; സച്ചിദാനന്ദവുമൊത്തു രമിക്കുക. ഇനി, ക്രോധം പോവില്ലെന്നു വരികിൽ ഭക്തിയുടെ തമസ്സു കൈക്കൊള്ളുക: ''എന്തു് ? ഞാൻ ഈശ്വരനാമം ഉച്ചരിച്ചു, എനിയ്ക്കു മോചനം ഉണ്ടാവാതിരിയ്ക്കുയോ ? എനിക്കിനിയെന്തു പാപം ? എനിക്കിനി എന്തു ബന്ധനം ?'' ഈശ്വരലാഭത്തിനുവേണ്ടി ലോഭംകൊള്ളുക. ഈശ്വരകാന്തിയിൽ മോഹിതനായിത്തീരുക. അഹങ്കരിയ്ക്കണമെന്നുണ്ടെങ്കിൽ, ''ജഗദീശൻെറ ദാസൻ ഞാൻ, ജഗദീശൻെറ പുത്രൻ ഞാൻ.'' എന്നിങ്ങനെ അഹങ്കരിക്കുക. ഇങ്ങനെ ഷഡ്രിപുക്കളുടെയും ഗതി തിരിച്ചു വിടണം.'

(ശ്രീരാമകൃഷ്ണവചനാമൃതം. III. 294 – 95.)

# തഥാഗതകഥാമൃതം

**പോൾ കാരുസ്**

## കള്ളനെത്തേടിപ്പോയവർ

ശിഷ്യന്മാരെ നാനാദിക്കിലേയ്ക്കും പറഞ്ഞയച്ചശേഷം തഥാഗതനും ദേശദേശാന്തരം സഞ്ചരിച്ചുവരവെ ഒരിക്കൽ ഉരുവേലത്തിൽ എത്തി.

യാത്രാമദ്ധ്യേ വിശ്രമത്തിനായി ഭഗവാൻ ഒരു ഉപവനത്തിൽ ഇരുന്നു. അതേവനത്തിൽ മുപ്പതു സ്നേഹിതന്മാർ അവരുടെ ഭാര്യമാരുമൊന്നിച്ച് വിഹരിച്ചുകൊണ്ടിരുന്നു. അവർ വിഹരിച്ചുകൊണ്ടിരിക്കെ അവരുടെ ഏതാനും സാധനങ്ങൾ കളവുപോയി.

അവരേവരും കള്ളനെ തേടി പറപ്പെട്ടു; വൃക്ഷച്ഛായയിൽ ഇരിക്കുന്ന തഥാഗതനെ കണ്ട് അഭിവാദ്യം ചെയ്ത് അവർ ചോദിച്ചു: 'പ്രഭോ, ഞങ്ങളുടെ സാധനങ്ങളുംകൊണ്ട് കള്ളൻ പോകുന്നതു് അവിടുന്നു കാണുകയുണ്ടായോ?'

തഥാഗതൻ അവരോടിങ്ങനെ ചോദിച്ചു: 'ഏതാണു നിങ്ങൾക്കു കൂടുതൽ ശ്രേയസ്കരം, കള്ളനെ തേടുന്നതോ അതോ നിങ്ങളെത്തന്നെ തേടുന്നതോ ?' 'ഞങ്ങളെത്തന്നെ തേടുന്നതു്.' എന്നു് ആ യുവാക്കന്മാർ ഉത്തരം പറഞ്ഞു.

'ശരി, കൊള്ളാം.' ഭഗവാനരുളി: 'ഇരിക്കിൻ, ഞാൻ നിങ്ങൾക്കു സത്യം ഉപദേശിക്കാം.'

അവരേവരും ഇരുന്നു; തഥാഗതന്റെ ഉപദേശങ്ങൾ സശ്രദ്ധം ശ്രവിച്ചു. സത്യം ഗ്രഹിച്ചശേഷം അവർ ആ സിദ്ധാന്തത്തെ സ്തുതിച്ചു; ബുദ്ധനിൽ ശരണം പ്രാപിക്കുകയും ചെയ്തു.

## യമരാജപുരി

ധർമ്മിഷ്ഠനായ ഒരു ബ്രാഹ്മണനുണ്ടായിരുന്നു; അയാൾക്കു് ആസക്തിപൂർണ്ണമായ സ്നേഹമുണ്ടായിരുന്നു, പക്ഷെ ഗാഢമായ അറിവുണ്ടായിരുന്നില്ല. അയാൾക്കു് ഒരു മകനുണ്ടായിരുന്നു, നല്ല ശോഭനമായ ഒരു ഭാവിയുടെ സൂചനകൾ ഉള്ള ബാലൻ. ഏഴു വയസ്സുള്ളപ്പോൾ അവനു് മാരകമായ ഒരു രോഗം ബാധിച്ചു, അവൻ മരിച്ചു. ഹതഭാഗ്യനായ അച്ഛനു് സങ്കടം താങ്ങാനായില്ല. അയാൾ പിണത്തിന്മേൽ വീണ് ചത്തതുപോലെ കിടപ്പായി.

ബന്ധുക്കൾ വന്നു കുട്ടിയുടെ ശവം കുഴിച്ചിട്ടു. അച്ഛനു ബോധം വീണപ്പോൾ അയാൾ ദുഃഖതീവ്രതയാൽ ഭ്രാന്തനെപ്പോലെയായി. അയാൾ കണ്ണീർ വാർക്കാതെ അങ്ങിങ്ങ് അലഞ്ഞുനടന്നു, അന്തകന്റെ പാർപ്പിടവും തേടിക്കൊണ്ടു്. തന്റെ മകൻ തിരിച്ചുപോരാൻ അനുവദിക്കുന്നതിനു് സവിനയം യമരാജനോട് അപേക്ഷിക്കണമെന്നായിരുന്നു അയാളുടെ ആഗ്രഹം.

ബ്രാഹ്മണരുടെ ഒരു മഹാക്ഷേത്രത്തിലെത്തി ശോകവിവശനായ ആ പിതാവു് ആരാധനകളൊക്കെ നടത്തി കിടന്നുറങ്ങി. സ്വപ്നത്തിൽ കറങ്ങിനടക്കുമ്പോൾ അയാൾ ദുർഗ്ഗമായ ഒരു മലയിടുക്കിൽ ചെന്നുചേർന്നു; അവിടെ പരമജ്ഞാനം നേടിയ ഏതാനും ശ്രമണരെ കണ്ടെത്തി. 'അൻപുടയവരേ, യമരാജൻ പാർക്കുന്നതെവിടെയാണെന്നു് എനിക്കു പറഞ്ഞുതരാൻ നിങ്ങളെക്കൊണ്ടാവില്ലേ ?' അയാൾ ചോദിച്ചു. അവരപ്പോൾ അയാളോടിങ്ങനെ ചോദിച്ചു: 'പ്രിയസ്നേഹിതാ, താങ്കൾ എന്തിനാണതന്വേഷിക്കുന്നതു് ?' അതിനുത്തരമായി അയാൾ തന്റെ സങ്കടകഥയും ഉദ്ദേശവും അവരോടു പറഞ്ഞു. അയാളുടെ വിഭ്രാന്തിയിൽ കനിവുപൂണ്ടു് ശ്രമണന്മാർ പറഞ്ഞു: 'മർത്ത്യന്മാർക്കാർക്കും യമരാജൻ ഭരിക്കുന്നിടത്തു പോകാൻ സാദ്ധ്യമല്ല. എന്നാൽ ഇവിടെ നിന്നും ഏതാണ്ടു് നൂറു കാതം പടിഞ്ഞാറുമാറി

ഒരു നഗരമുണ്ട്; അവിടെ അനേകം ജീവന്മാർ പാർക്കുന്നുണ്ട്. ഓരോ മാസവും എട്ടാം നാൾ അന്തകൻ അവിടം സന്ദർശിക്കും. അവിടെ നിങ്ങൾക്ക് പ്രേതരാജനായ യമധർമ്മനെ കാണാനും അദ്ദേഹത്തോട് വരം ചോദിക്കാനും സാധിച്ചേക്കും.'

ആ വാർത്ത കേട്ടു സന്തോഷിച്ച് ബ്രാഹ്മണൻ ആ നഗരത്തിലേയ്ക്കു പോയി: ശ്രമണന്മാർ പറഞ്ഞതുപോലെയൊക്കെ അവിടെ കണ്ടു. അയാൾ അന്തകന്റെ ഉഗ്രസന്നിധിയിൽ ആനീതനായി. അയാളുടെ അപേക്ഷ കേട്ട് യമൻ അരുളി: 'നിന്റെ മകൻ ഇപ്പോൾ കിഴക്കെ മുലർവാടിയിലാണ് പാർക്കുന്നത്; അവനിപ്പോൾ വിളയാടിക്കൊണ്ടിരിക്കുകയാണ്. അവിടെ ചെന്ന് അവനോടു നിന്റെ കൂടെ വരാൻ പറയുക.'

സന്തുഷ്ടനായ പിതാവു ചോദിച്ചു: 'എങ്ങനെയാണ് എന്റെ മകൻ യാതൊരു സത് കർമ്മവും ചെയ്യാതെ സ്വർഗ്ഗത്തിൽ വസിക്കുന്നത്?' യമരാജൻ ഉത്തരം നല്കി: ''സത്കർമ്മത്തിന്റെ ഫലമായിട്ടല്ല അവൻ സ്വർഗ്ഗീയസുഖത്തിനു് അവകാശിയായതു്. പിന്നെയോ, പ്രഭുവായ ഭഗവാൻ ബുദ്ധനിൽ സ്നേഹത്തോടും വിശ്വാസത്തോടുംകൂടി മരണമടഞ്ഞതുകൊണ്ടാണ്. ബുദ്ധൻ അരുളുന്നു: 'സ്നേഹവും വിശ്വാസവും നിറഞ്ഞ നെഞ്ചകം നരലോകത്തിൽനിന്നും സുരലോകത്തിലേയ്ക്ക് ആശ്വാസദായകമായ ഒരു നിഴൽ പരത്തുന്നു.' രാജകീയ ശാസനത്തിന്മേൽ രാജാവിന്റെ മുദ്രപോലെയാണ് ഈ മഹനീയമായ അരുളപ്പാട്.''

സന്തോഷമാർന്ന അച്ഛൻ അവിടേയ്ക്കു പാഞ്ഞു; തന്റെ മകൻ മററു കുട്ടികളോടൊപ്പം കളിക്കുന്നതു കണ്ടു. സ്വർഗ്ഗത്തിലെ ആനന്ദകരമായ ജീവിതത്തിന്റെ ശാന്തിയാൽ ഏവരും തേജസ്സ്വരൂപികൾ. അയാൾ കണ്ണീരുംവാർത്തുകൊണ്ട് മകന്റെയടുത്തേയ്ക്ക് ഓടിയെത്തിക്കൊണ്ടു പറഞ്ഞു: 'മകനെ,ഓമനെ, നീയെന്നെ ഓർമ്മിക്കുന്നില്ലെ, നിന്റെ അച്ഛനെ, വാത്സല്യത്തോടെ നിന്നെ വളർത്തുകയും സുഖക്കേടു പിടിച്ചപ്പോൾ പരിചരിക്കുകയും ചെയ്തിരുന്ന നിന്റെ അച്ഛനെ? എന്റെ കൂടെ വീട്ടിലേയ്ക്കു വരൂ, മനുഷ്യരുടെ ലോകത്തിലേയ്ക്ക്.' പക്ഷെ ആ കുട്ടി, തന്റെ കളിത്തോഴരുടെ അടുത്തേയ്ക്ക് ഓടാൻ വെമ്പുന്നതിനിടയിൽ, 'അച്ഛൻ മകൻ,' എന്നിങ്ങനെയുള്ള വിചിത്ര വാക്കുകൾ ഉപയോഗിച്ചതിനു് അയാളെ ശകാരിച്ചു. 'എന്റെ ഇപ്പോഴത്തെ അവസ്ഥയിൽ,' അവൻ പറഞ്ഞു, 'എനിക്ക് അമ്മാതിരി വാക്കുകളൊന്നുമില്ല, എന്തെന്നാൽ ഞാൻ അജ്ഞാനത്തിൽനിന്നും മുക്തനായിരിക്കുന്നു.'

ഇതു കേട്ടപ്പോൾ ബ്രാഹ്മണൻ യാത്രയായി. അയാൾ സ്വപ്നത്തിൽനിന്നും ഉണർന്നപ്പോൾ മാനവരാശിയുടെ രക്ഷകനായ ബുദ്ധഭഗവാനെ കുറിച്ച് ഓർത്തു; അദ്ദേഹത്തിന്റെ അടുത്തു പോയി തന്റെ സങ്കടം ഉണർത്തിക്കാനും സാന്ത്വനം തേടാനും അയാൾ തീർച്ചയാക്കി.

ബ്രാഹ്മണൻ ജേതവനത്തിലെത്തി, തന്റെ കഥയും മകൻ തിരിച്ചറിയാതിരുന്നതും തന്റെ കൂടെ വരാൻ കൂട്ടാക്കാതിരുന്നതും പറഞ്ഞു കേൾപ്പിച്ചു.

അപ്പോൾ ആ വിശ്വവന്ദിതൻ അരുളി: 'താങ്കൾ ശരിക്കും മോഹാധീനനാണ്. മനുഷ്യൻ മരിക്കുമ്പോൾ അവന്റെ ശരീരം ഭിന്നഘടകങ്ങളായി വേർപിരിയുന്നു; എന്നാൽ അവന്റെ ജീവൻ പിണക്കുഴിയിൽ അടക്കം ചെയ്യപ്പെടുന്നില്ല. അതു് ഉയർന്നതരത്തിലുള്ള ഒരു ജീവിതം നയിക്കുന്നു. അവിടെ അച്ഛൻ, മകൻ, അമ്മ, ഭാര്യ എന്നീവക ആപേക്ഷികപദങ്ങൾക്കൊന്നും സ്ഥാനമില്ല. അതു കഴിഞ്ഞുപോയ ഒരു സംഗതി; വാടകയ്ക്കെടുത്ത മുറി വിട്ടുപോകുന്ന അതിഥിക്ക് അതുമായുള്ള ബന്ധം തീരും പോലെ. നശ്വരമായവയെക്കുറിച്ചാണ് ജനങ്ങൾ കൂടുതലായി ശ്രദ്ധിക്കുന്നതു്; എന്നാൽ നശ്വരത്തെ ഞൊടിയിടയിൽ അടിച്ചുതകർത്തുകൊണ്ടു പോകുന്നതും തിളച്ചുമറിയുന്നതുമായ പെരുവെള്ളത്തിന്റെ രൂപത്തിൽ ജീവിതത്തിന്റെ അന്ത്യം വന്നെത്തുന്നു. കത്തിക്കൊണ്ടിരിക്കുന്ന വിളക്കു കാത്തുസൂക്ഷിക്കാൻ നിയുക്തനായ അന്ധനെപ്പോലെയാണവർ. വിവേകമുള്ളവൻ, ലൗകികബന്ധങ്ങളുടെ ക്ഷണഭംഗുരത മനസ്സിലാക്കി ദുഃഖഹേതുവിനെ ഇല്ലാതാക്കുകയും ശോകമാകുന്ന തപ്തകുണ്ഡത്തിൽനിന്നും

രക്ഷ പ്രാപിക്കുകയും ചെയ്യുന്നു. അദ്ധ്യാത്മവിദ്യ ഒരുവനെ ലോകത്തിലെ സുഖദുഃഖങ്ങളിൽ നിന്നും ഉദ്ധരിക്കുകയും അവനു് ശാശ്വതശാന്തി അരുളുകയും ചെയ്യുന്നു.'

സന്തപ്തമായ ഹൃദയത്തിനു് സാന്ത്വനമരുളുന്ന ഏകോപായമായ സ്വർഗ്ഗീയവിജ്ഞാനം സമ്പാദിക്കുന്നതിനായി ഭിക്ഷുക്കളുടെ സംഘത്തിൽ ചേരാൻ ആ ബ്രാഹ്മണൻ ഭഗവാൻെറ അനുവാദം തേടി.

# റിപ്പോർട്ട്

## ശ്രീരാമകൃഷ്ണജയന്തി: വിവേകാനന്ദവിജ്ഞാനഭവനത്തിൽ

ഇക്കൊല്ലത്തെ ശ്രീരാമകൃഷ്ണ — വിവേകാനന്ദ – ശാരദാദേവീജയന്തികൾ ജൂൺ 12, 13, 14 തീയതികളിൽ പൂങ്കുന്നം ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് സമംഗളം നടന്നിരിക്കുന്നു.

ശ്രീരാമകൃഷ്ണജയന്തി ആഘോഷിച്ച 12 --ാം നു- ശനിയാഴ്ച രാവിലെ കണ്ണൻ & പാട്ടിയുടെ ഭജനയെ തുടന്നു് സിദ്ധിനാഥാനന്ദസ്വാമി ശ്രീരാമകൃഷ്ണവചനാമൃതപാരായണം നടത്തി, വൈശ്രവണത്തു ശ്രീ രാമൻനമ്പൂതിരി, ഭാഗവതത്തിലെ അക്രൂരൻെറ വൃന്ദാവനയാത്ര വായിച്ചു വ്യാഖ്യാനിച്ചു. ഉച്ചതിരിഞ്ഞു് നാലുമണിമുതൽ അഞ്ചുവരെ ഗുരുകുലം വിദ്യാൎത്ഥികളുടെ ഭജന നടന്നു. സമ്മേളനത്തിൽ ശ്രീ എം. കെ. രാജാ ആദ്ധ്യക്ഷ്യം വഹിച്ചു. വൈശ്രവണത്തു ശ്രീ രാമൻനമ്പൂതിരിയും ഒററപ്പാലം ശ്രീ നരേന്ദ്രമേനോനും ശ്രീരാമകൃഷ്ണനെക്കുറിച്ചു് പ്രസംഗിച്ചു. ശ്രീ ത്യാഗീശാനന്ദസ്വാമിസ്മാരകപ്രബന്ധമത്സരത്തിലും ഉത്സവസംബന്ധമായി നടത്തിയ മത്സരപരീക്ഷകളിലും പ്രശസ്തവിജയം നേടിയവക്കു് അദ്ധ്യക്ഷൻ സമ്മാനങ്ങൾ വിതരണം ചെയ്തു. രാത്രിയിൽ ശ്രീ പൈങ്കുളം രാമച്ചാക്യാരുടെ കൂത്തുണ്ടായിരുന്നു.

വിവേകാനന്ദദിനമായ 13 —ാം തീയതി രാവിലെ ശ്രീകൃഷ്ണഭജനസംഘത്തിൻെറ ഭജനയെ തുടന്നു് വിവേകാനന്ദസാഹിത്യപാരായണം നടന്നു. ശ്രീ രാമൻനമ്പൂതിരി ഭാഗവതപ്രവചനം നടത്തി. ഉച്ചകഴിഞ്ഞു് ശാരദാഗുരുകുലത്തിലെ ബാലികമാരുടെ ഭജന കഴിഞ്ഞു് ശ്രീ മൃഡാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽ സമ്മേളനം ആരംഭിച്ചു. ശ്രീ വി. ടി. ഇന്ദുചൂഡനും ശ്രീ തേറമ്പിൽ രാമകൃഷ്ണനും സ്വാമിജിയെക്കുറിച്ചു പ്രസംഗിച്ചു. രാത്രിയിൽ ശ്രീ തൃക്കാരിയൂർ രാഘവൻനമ്പ്യാരുടെ പാഠകം ഉണ്ടായിരുന്നു.

ശ്രീ ശാരദാദേവീദിനമായ 14 —ാം തീയതി രാവിലെ തൃശ്ശൂർ ശ്രീ ശാരദാസംഘാംഗങ്ങൾ ഭജന നടത്തി. ശ്രീ പ്രവ്രാജികാ അജയ്യാപ്രാണാ മാതൃദേവീസൂക്തങ്ങൾ വായിച്ചു. സിദ്ധിനാഥാനന്ദസ്വാമി ഭാഗവതപ്രവചനം നടത്തി.

ഉച്ചകഴിഞ്ഞു് തൃശ്ശൂർ മഹിളാസമാജം ഭജന നടത്തി. ശ്രീ പ്രവ്രാജികാ ധീരാപ്രാണയുടെ അദ്ധ്യക്ഷതയിൽ നടന്ന സമ്മേളനത്തിൽ തിരുവല്ല ശ്രീ ഇന്ദിരാത്തമ്പുരാട്ടിയും കൊടുങ്ങല്ലൂർ ശ്രീ കുഞ്ഞിക്കുട്ടിത്തമ്പുരാട്ടിയും പ്രസംഗിച്ചു. രാത്രിയിൽ കേരളവൎമ്മ കോളേജിലെ ഒരു വിദ്യാൎത്ഥിയായ ശ്രീ നാരായണൻകുട്ടി നാഗാനന്ദം അഞ്ചാം അങ്കം പാഠകരൂപേണ അഭിനയിച്ചു.

മഴക്കാലമായിരുന്നെങ്കിലും ദൈവാധീനംകൊണ്ടു് മഴയുടെ ശല്യമൊന്നും കൂടാതെ പരിപാടികളെല്ലാം ഭംഗിയായി നടന്നു.

# വാർത്തകൾ

ഏതാണ്ട ത്രികോണാകൃതിയിൽ കിടക്കുന്ന ദക്ഷിണഭാരതത്തിൻെറ മൂന്നു കോണിലും ശ്രീ വിവേകാനന്ദസ്വാമികളുടെ ഓരോ പ്രതിമ സ്ഥാപിക്കപ്പെട്ടു കഴിഞ്ഞു: മദ്രാസിൽ, കന്യാകുമാരിയിൽ, ബോംബെയിൽ. മൂന്നും സമുദ്രതീരത്തു്. ഭാരതസംസ്കാരത്തിൻെറ സംരക്ഷകനായി സ്വാമിജിയെ ഭാരതം അംഗീകരിച്ചതിൻെറ പ്രതീകമായിട്ടാണു് ഈ മൂന്നു് അതിരുകളിലും സ്വാമിജിയുടെ അതികായപ്രതിമകൾ സ്ഥാപിതമായതു്. അവസാനമായി ബോംബെയിലാണു്, 18 അടി ഉയരമുള്ള പീഠത്തിൽ 12 അടി ഉയരമുള്ളൊരു പ്രതിമ സ്ഥാപിതമായതു്. ബോംബെയിലെ (ഖാർ) രാമകൃഷ്ണമിഷൻെറ ചിരകാലസ്വപ്നം അങ്ങനെ സാക്ഷാത്കൃതമായി. ഭാരതീയർക്കു് അതു് ആഹ്ളാദകരവും. 1250 കിലോഗ്രാം തൂക്കംവരുന്ന ഈ മനോഹരവെങ്കലപ്രതിമ 'ഗെയിററ്വേ ഓഫ് ഇന്ത്യ'യുടെ തൊട്ടടുത്തും അവിടത്തെ ശിവാജിയുടെ പ്രതിമയുടെ സുമാർ 100 വാര അകലത്തിലുമാണു് നിലകൊള്ളുന്നതു്. മഹാരാഷ്ട്ര മുഖ്യമന്ത്രി ശ്രീ വി. പി. നായ്ക് മൂവ്വായിരത്തിലധികം ആരാധകരുടെ സാന്നിദ്ധ്യത്തിൽ കഴിഞ്ഞ മെയ് 31–ാം തീയതി പ്രതിമ അനാച്ഛാദനം ചെയ്തു. അന്നു് ആ കർമ്മത്തിൽ പങ്കെടുക്കാൻ രാമകൃഷ്ണമിഷനിൽ സുപ്രധാന സ്ഥാനങ്ങൾ വഹിക്കുന്നവരുൾപ്പെടെ 30 സന്ന്യാസിമാർ സന്നിഹിതരായിരുന്നു. ശ്രീമദ് വീരേശ്വരാനന്ദജി മഹാരാജ് അന്നു് ഒരു സുവനീർ ഉദ്ഘാടനം ചെയ്തു. കാലവർഷച്ചൊരിച്ചിലിനിടയിൽത്തന്നെ വിശിഷ്ടാതിഥികളുടെ സാന്നിദ്ധ്യത്തിൽ ഈ മംഗളകർമ്മം സമംഗളം പര്യവസാനിച്ചതു് ഈശ്വരാനുഗ്രഹമായി എല്ലാവരും കണക്കാക്കുന്നു.

ഇപ്പോൾ പ്രതിമയുടെ മേൽനോട്ടമെല്ലാം മുനിസിപ്പൽകോർപറേഷൻ ഏറ്റെടുത്തു. പ്രതിമക്കു ചുററുപാടും ഒരു ഉദ്യാനം നിർമ്മിക്കാൻ കൂടുതൽ സ്ഥലം കോർപറേഷൻ അനുവദിച്ചിട്ടുണ്ടു്.

## അന്തർയോഗം, തൃശ്ശൂർ.

ഈ മാസത്തെ ആദ്ധ്യാത്മികാന്തർയോഗം 11–ാംനു ആയിരിക്കും.

## സ്ഥലംമാററം.

തിരുവനന്തപുരം ശ്രീരാമകൃഷ്ണാശ്രമം പ്രസിഡൻറ് ശ്രീ തപസ്യാനന്ദസ്വാമികൾ മദ്രാസ് ശ്രീരാമകൃഷ്ണമഠം പ്രസിഡൻറായി നിയമിതനായതിനെ തുടർന്നു കഴിഞ്ഞ ജൂൺ 15–ാംനു തിരുവനന്തപുരം വിട്ടു. തത്സ്ഥാനത്തു് ശ്രീ അനന്താത്മാനന്ദസ്വാമികൾ പ്രസിഡൻറായി നിയമിതനായിരിക്കുന്നു.

## ദുരിതാശ്വാസപ്രവർത്തനങ്ങൾ

## അഭയാർത്ഥികൾക്കു്

കിഴക്കേ ബംഗാളിൽനിന്നു് നിരന്തരം പ്രവഹിച്ചുകൊണ്ടിരിക്കുന്ന അഭയാർത്ഥികൾക്കുവേണ്ടി രാമകൃഷ്ണമിഷൻ വിപുലമായ തോതിൽ ദുരിതാശ്വാസപ്രവർത്തനങ്ങൾ പ്രാരംഭം മുതല്ക്കേ നടത്തിവരുന്നുണ്ടു്. അതിനു പ്രതിദിനം കൂടുതൽ സാധനങ്ങളും സന്നദ്ധസേവകരും ആവശ്യമായി വരുന്നു. ഏഴു കേന്ദ്രങ്ങളിൽകൂടി 64400 പേർക്കു് അനുദിനം ദുരിതാശ്വാസസേവനങ്ങൾ ചെയ്യുന്നു. തുടക്കത്തിൽ 1,05,121 പേർക്കു് പലതരത്തിലുള്ള ആഹാരസാധനങ്ങൾ വിതരണം ചെയ്തു. ഇപ്പോൾ ആഹാരപദാർത്ഥങ്ങൾ, വസ്ത്രങ്ങൾ, പുതപ്പുകൾ, പാൽപ്പൊടി, പാത്രങ്ങൾ, മരുന്നുകൾ എന്നിവ കൊടുക്കുന്നുണ്ടു്. ദാവ്കി (മേഘാലയ, ഷെല്ല, മേഘാലയ), കരിംഗഞ്ച് (ആസാം), മാണിക്ഗഞ്ച്, ദാലിംഗാവോൺ, ജംഷഡ്പൂർ, ഗായ്ഘാടാ (നാലും പശ്ചിമബംഗാളിൽ) എന്നീ കേന്ദ്രങ്ങളിൽകൂടിയാണു് പ്രധാന പ്രവർത്തനങ്ങൾ നടത്തുന്നതു്.

ഈ ദുരിതാശ്വാസപ്രവർത്തനങ്ങളിലേയ്ക്കു് സഹായം ചെയ്യാൻ ആഗ്രഹിക്കുന്നവർ താഴെ പറയുന്ന മേൽവിലാസത്തിൽ സംഭാവന അയച്ചുകൊടുപ്പാൻ അപേക്ഷ.

Ramakrishna Mission,
P. O. BelurMath,
Howrah,
West Bengal.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!


# പ്രബുദ്ധകേരളം

| വാല്യം 56 | 1971 ആഗസ്റ്റ് | ലക്കം 8 |
|---|---|---|


## അമൃതവാണി

വേദാന്തമതം വാസ്തവത്തിൽ ഈ ലോകത്തെ പഴിക്കുന്നില്ല. ത്യജിപ്പാൻ ഉപദേശിക്കുന്നുണ്ട്. ത്യാഗം എന്ന ലക്ഷ്യം വേദാന്തത്തിലെപ്പോലെ മറെറങ്ങും അത്ര ഉച്ചതയെ പ്രാപിക്കുന്നില്ല. എന്നാൽ അതു ലോകത്തോടു നീരസം തോന്നി ജീവിതം അവസാനിപ്പിക്കുക എന്ന അർത്ഥത്തിലല്ല, ലോകത്തെ ഈശ്വരമയമാക്കുക എന്ന അർത്ഥത്തിലാണ്; നാം വിചാരിക്കുന്ന വിധത്തിൽ, നാം അറിയുന്ന വിധത്തിൽ, നമുക്ക് ഇപ്പോൾ തോന്നുന്ന വിധത്തിൽ ഉള്ള ലോകത്തെ ത്യജിച്ച് അതു വാസ്തവത്തിൽ എന്താണെന്നറിയുക. ലോകത്തെ ഈശ്വരമയമായി ദർശിക്കുക. അത് ഈശ്വരൻ തന്നെയാണ്. ഉപനിഷത്തുകളിൽ ഏററവും പ്രാചീനമായ ഒന്ന് ആരംഭിക്കുന്നതിങ്ങനെയാണ്: 'ജഗത്തിലുള്ളതിനെയെല്ലാം ഈശ്വരനെക്കൊണ്ടു മൂടണം' (ഈശ്വരമയമായി കാണണം). എന്നാൽ അതു മിഥ്യയായ ശുഭദൃഷ്ടികൊണ്ടോ, ദോഷം കാണുമ്പോൾ കണ്ണടച്ചിട്ടോ അല്ല, എല്ലാററിലും യഥാർത്ഥമായ ഈശ്വരനെ ദർശിച്ചുകൊണ്ടു തന്നെ. അങ്ങനെയാണ് ലോകത്തെ ത്യജിക്കേണ്ടതു്. ആ ത്യാഗത്തിനുശേഷം എന്തു ശേഷിക്കുന്നു? ഈശ്വരൻ. ഇതുകൊണ്ടു വന്നുകൂടുന്നതെന്തു്? നിങ്ങൾക്കു ഭാര്യയുണ്ടെങ്കിൽ ആ ഭാര്യയെ ഉപേക്ഷിക്കണമെന്നല്ല. ഭാര്യ ഇരുന്നോട്ടെ. ഭാര്യയിൽ ഈശ്വരനെ ദർശിക്കുക. കുട്ടികളെ ത്യജിക്കുക എന്നു വെച്ചാൽ കുട്ടികളിൽ ഈശ്വരനെ ദർശിക്കുക എന്നർത്ഥം. അങ്ങനെ എല്ലാററിലും — ജീവിതത്തിലും മരണത്തിലും, സുഖത്തിലും ദുഃഖത്തിലും—ഈശ്വരൻ സമമായുണ്ടു്. ലോകം മുഴുവനും ഈശ്വരപൂർണ്ണമാണ്. കണ്ണു തുറന്നു് ഈശ്വരനെ ദർശിപ്പിൻ. ഇതാണു വേദാന്തമതം ഉപദേശിക്കുന്നതു്.

വിവേകാനന്ദസാഹിത്യസർവ്വസ്വം. II. 190.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

കാളീദാസനസ്സു സുഖക്കേടാണ്. ലാട്ടുമഹാരാജിൽ ഒരു പ്രത്യേകത ഞങ്ങൾ പലപ്പോഴും കണ്ടിട്ടുണ്ട്: ആർക്കെങ്കിലും അസുഖമാണെന്നിരിക്കട്ടെ, ആ മനുഷ്യനുമായി കൂടുതൽ കൂടാതെ വളരെ അടുത്തു് പെരുമാറുകയും അപേക്ഷിക്കാതെതന്നെ ആ വീട്ടിൽ ചെന്നു് വിവരമന്വേഷിക്കുകയും ചെയ്യും. എന്തിനു്, പലപ്പോഴും ഭക്തന്മാരാരും അവിടെ ഇല്ലെങ്കിൽ ത്തന്നെ അദ്ദേഹം അവരുടെ വാസഗൃഹങ്ങളിൽ പോയിവരാറുണ്ടു്. കാളീദാനയുടെ വീട്ടിൽ ചെന്നു കയറിയിട്ടു് ലാട്ടുമഹാരാജ് അദ്ദേഹത്തോടു പറഞ്ഞു, "ഇതു നോക്കൂ ! ഈ മാസം തോറും എനിക്കു് തരാറുള്ള പണമില്ലെ, അതില്ലെങ്കിൽത്തന്നേയും ഇനി എൻെറ കാര്യമൊക്കെ നടന്നോളും, കേട്ടൊ. ഞാനൊരു സന്ന്യാസിയാണു്. എനിക്കു് നിങ്ങളെന്തൊക്കെയാണു് തരാറു് ! എള്ളെണ്ണ തേപ്പിക്കും, ആഹാരം പലതും കഴിപ്പിക്കും. എന്നെപ്പോലെയുള്ള ഒരു സന്ന്യാസിക്കു് ഇത്രയൊക്കെ 'ലസ്ക്കരി' (Luxury)യുള്ള വകയുണ്ടോ ?"

അപ്പോൾ കാളീദാന പറഞ്ഞു, "സഹോദരാ, ഗുരുമഹാരാജിൻെറ അനുഗ്രഹംകൊണ്ടു് എനിക്കു് ഒന്നിൻേറയും കുറവില്ല. അങ്ങയുടെ സേവനത്തിനു് ഏറി വന്നാൽ രണ്ടു, നാലു് രൂപ ചെലവാകും, അതുംകൂടി ഞാൻ ചെലവാക്കാൻ തയ്യാറില്ലെങ്കിൽ ഗുരുമഹാരാജ് എന്നോടു് കോപിക്കും !" ഇതു കേട്ടപ്പോൾ പിന്നെ ലാട്ടുമഹാരാജ് ഒന്നും പറഞ്ഞില്ല.

1905 -ൽ ലാട്ടുമഹാരാജ് ബലരാംമന്ദിരത്തിൽ താമസിക്കുമ്പോഴാണു് നിരഞ്ജൻ മഹാരാജ് ഹരിദ്വാരത്തുവച്ചു് മഹാസമാധിയടഞ്ഞ വിവരം കിട്ടിയതു്. അന്നു സന്ധ്യയ്ക്കു് ലാട്ടുമഹാരാജിൻെറ നാവിൽനിന്നു് ശ്രീ നിരഞ്ജനാനന്ദസ്വാമിയെക്കുറിച്ചുള്ള കഥകൾ തന്നെയായിരുന്നു നിരന്തരം ഒഴുകി വന്നിരുന്നതു്. അതിൽ ഒന്നു രണ്ടെണ്ണം നിങ്ങളുടെ അറിവിനുവേണ്ടി ഇവിടെ കുറിച്ചേക്കാം: "നിരഞ്ജൻ ആദ്യത്തെ പ്രാവശ്യം ദക്ഷിണേശ്വരത്തു വന്ന അന്നു് ഗുരുദേവൻ അയാളോടു പറയുകയാണു്, 'നോക്കൂ ! നീ സംസാരികൾക്കു് തൊള്ളായിരത്തിത്തൊണ്ണൂററിഒമ്പതു് ഉപകാരം ചെയ്തു കൊടുത്തതിനുശേഷം ഒരു അപകാരം ചെയ്താൽ മതി, അതോടെ ലോകക്കു് നിന്നെ കണ്ണിനു നേരെ കണ്ടുകൂടാതെയാവും. എന്നാൽ ഈശ്വരൻെറ നേരെ 999 അപരാധം പ്രവർത്തിച്ചതിനു ശേഷമായാലും വേണ്ടില്ല അദ്ദേഹത്തിനു് പ്രീതിയുണ്ടാകത്തക്ക ഒരേ ഒരു കാര്യമെങ്കിലും ചെയ്യാനൊത്താൽ, അദ്ദേഹം നീ മുൻപു ചെയ്ത സർവ്വാപരാധങ്ങളും തുടച്ചുണ്ടടു് മായ്ച്ചുകളയും. മനുഷ്യൻെറ സ്നേഹത്തിനും ഈശ്വരൻെറ സ്നേഹത്തിനും തമ്മിൽ ഇതേയുള്ള ഒരു വ്യത്യാസം, ഇതോർമ്മയിരിക്കട്ടെ, കേട്ടോ,' എന്നു്.

ഗുരുദേവനൊരു ദിവസം ഭാവാവേശത്തിലിരിക്കുമ്പോൾ നിരഞ്ജനെ തൊട്ടു. അതുമതി, മൂന്നു പകലും മൂന്നു രാവും പിന്നെ അയാളുടെ കണ്ണിൻെറ പോള മടങ്ങിയിട്ടില്ല – ഒരു ജ്യോതിസ്സു് കണ്ടുകൊണ്ടു് ജപിക്കലു തന്നെ ജപിക്കലു്. മൂന്നു ദിവസം മുഴവൻ ആ നാവിൽ ജപം മാറാതെ പിടികൂടി. വലിയ ഭൂതം പിടുത്തക്കാരനല്ലായിരുന്നൊ ? അതിനാൽ ഗുരുദേവൻ അയാളെ കളിയാക്കി പറയുകയായിരുന്നു, 'ഇത്തവണ പിടികൂടിയ ഭൂതം ചില്ലറക്കാരനൊന്നുമല്ല. നിനക്കു പാറുമോ എന്നൊന്നു് നോക്കൂ, ആ ഭൂതത്തിൻെറ പിടിയിൽനിന്നു് കുതറിപ്പോരാൻ !"

ഒരു ദിവസം ബലരാമമന്ദിരത്തിൽവെച്ചു് വിഹാരിബാബു ലാട്ടുമഹാരാജിനോടു് ചോദിച്ചു: "മഹാരാജ്, ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ടല്ലൊ ഈശ്വരനാണു് ജീവന്മാരെ ചലിപ്പിക്കുന്നതെന്നു്. ഇങ്ങനത്തെ ഒരു സച്ചിദാനന്ദത്തെ ചാലകനായി കിട്ടിയിട്ടുപോലും ജീവനു് പിന്നെന്തിനാണു് ഇത്രയധികം ദുഃഖമനുഭവിക്കേണ്ടിവരുന്നതു് ? സച്ചിദാനന്ദവും നിത്യശുദ്ധവും അപാപവിദ്ധവുമായ സത്ത

ജീവന്ന് ആശ്രയം നൽകിക്കൊണ്ടിരുന്നിട്ടും ജീവൻ എന്തിനാണിങ്ങനെ പാപത്തിൽക്കിടന്നു വലയുന്നത് ?''

ലാട്ടുമഹാരാജ്: നിങ്ങളുടെ 'കുശ്ചിന്റെ' (ലാട്ടുമഹാരാജ് ക്വസ്റ്റിൻ – Question – എന്ന പദം ഇങ്ങനെയാണ് പറയാറ്) ഉത്തരം നിങ്ങളുതന്നെ തന്നു കഴിഞ്ഞല്ലൊ. ജീവന്റെ ഉള്ളിൽ നിത്യശുദ്ധരൂപേണ വിലസുന്ന സത്തയിൽ പാപപുണ്യങ്ങളുടെ ഒരു പോറലുപോലും വീഴില്ല, വീഴാൻ പററില്ല.

വിഹാരിബാബു: ഓഹോ, അപ്പൊ, അവിടുന്ന് പറഞ്ഞുകൊണ്ടു വരുന്നത് ജീവന്ന് രണ്ടു സത്തയുണ്ടെന്നാണോ – ഒന്ന് പാപപുണ്യങ്ങളാൽ ബാധിതമാകുന്നതും മറേറത് പാപപുണ്യങ്ങളേശാത്തതും; അതോ ഈ ലോകത്തിൽ പാപം, പുണ്യം എന്ന ഒരു സാധനമേ ഇല്ലെന്നാണോ സ്ഥാപിക്കുന്നത് ?

ലാട്ടുമഹാരാജ്: ഇതു് കേംക്കു! ഗുരുദേവൻ പറയാറുണ്ട്, 'പാപപുണ്യങ്ങളൊക്കെ ഉണ്ട്, പക്ഷെ ഇല്ലതാനും.' ജീവനിൽ ഭഗവാൻ അഹംബുദ്ധി നിലനിത്തിപ്പോരുന്നേടത്തോളം കാലം ഭേദബുദ്ധിയും പുലത്തിപ്പോരും. പാപപുണ്യങ്ങളും ഉണ്ടാകും. ഇനി എന്നാണോ ഭഗവാൻ ജീവന്റെ അഹംബുദ്ധി തേച്ചുമാച്ചു കളയുന്നത് അന്ന് ജീവനിലുള്ള ഭേദബുദ്ധിയും തുടച്ചു നീക്കും, പാപപുണ്യങ്ങളും തുടച്ച് വൃത്തിയാക്കും. ജീവൻ കമ്മം ചെയ്യുന്നേടത്തോളം കാലം പാപപുണ്യങ്ങളുണ്ടാകും; ഭഗവത്കൃപകൊണ്ട് കമ്മം തീന്നുകിട്ടിയാലോ, പിന്നെ പാപപുണ്യങ്ങളുടെ പൊടിപോലും കാണില്ല. എന്താണെന്നോ, പാപപുണ്യങ്ങാം കമ്മങ്ങളുടെ ഫലം മാത്രമാണ്, അല്ലാതെ വേറൊന്നുമല്ല. ജീവൻ ചെയ്യുന്ന കമ്മമനുസരിച്ച് ഫലവും കിട്ടും. എന്താണിങ്ങനെയൊരു നിയമം വരാൻ എന്നു ചോദിച്ചാൽ അതദ്ദേഹത്തിന്റെ ഇച്ഛ, അത്രതന്നെ. ഇതുകൊണ്ട് ജഗത്തിനും എളുപ്പമായി, ജീവനും എളുപ്പമായി. അദ്ദേഹത്തിന്റെ ഈ നിയമമനുസരിച്ചാണ് ജീവന്റെ സ്വതന്ത്രബുദ്ധി (Free will – ഇതിന്ന് ലാട്ടുമഹാരാജ് പുരുഷകാരം എന്നാണ് പറയാറ്) ഉടലെടുത്തതു്. പിന്നീട് കമ്മവും ക്രൂപംകൊണ്ടു. രണ്ടിനും സൌകര്യമായല്ലൊ. ഇനി ജീവൻ അതിന്റെ ഇഷ്ടംപോലെ കമ്മത്തിൽ പ്രവേശിച്ചോട്ടെ. ഒരു ജീവൻ, ആനന്ദം വളരെ അല്പവും ദുഃഖം വളരെയേറെ കൂട്ടതലും ഉണ്ടാകത്തക്ക പ്രവൃത്തിയിലാണ് ഏപ്പെട്ടതെങ്കിൽ അതിനുള്ള ഉത്തരവാദിത്വം ആ ജീവനുതന്നെ. ഭഗവാനെന്താ ഇതിൽ തലയിട്ടിട്ടു കാര്യം ?

വിഹാരിബാബു: മഹാരാജ്, ശാസ്ത്രങ്ങളിൽ പറയുന്നുണ്ടല്ലൊ ഭഗവാൻതന്നെയാണ് ജീവനെ പ്രവത്തിപ്പിക്കുന്നതെന്ന്. അപ്പൊപ്പിന്നെ കൊണ്ടുനടക്കുന്ന ആംക്കല്ലെ ചുമതല മുഴുവൻ; നമുക്കെന്താ പിന്നവിടെ ?

ലാട്ടുമഹാരാജ്: അതെ, ശാസ്ത്രത്തിൽ പറഞ്ഞതു് തികച്ചും ശരിയാണ്, കൊണ്ടുനടക്കുന്നവനുതന്നെയാണ് ചുമതല. എന്നാലിതൊന്നു പറയൂ ഹേ, മായാബദ്ധനായ ജീവനെ കൊണ്ടു നടക്കുന്ന ആളാരാണെന്ന്. അതിന്റെ നടത്തിപ്പുകാരൻ മായതന്നെയല്ലെ ? മായയുടെ കാര്യത്തിൽ ഒരു നേരമ്പോക്കുണ്ട്, അറിയാമോ ? അതിന്ന് കളിക്കാൻ വലിയ ഇഷ്ടമാണ്. കളി നിത്തുക എന്നു പറഞ്ഞാൽ അതിന്ന് ഇഷ്ടമേ അല്ല. അതിന്ന് ഉരുണ്ടു വീഴുക, തട്ടിപ്പിടഞ്ഞെഴുന്നേല്ക്കുക, വീണ്ടും വീഴുക, എന്നിട്ട് ഉരുണ്ടുപിടഞ്ഞെഴുന്നേല്ക്കുക ഇതിലാണ് ആഹ്ലാദം; സുഖദുഃഖങ്ങാം മാറിമാറി വരുന്നതിലാണ് ആസ്വാദനം; സകലതും ആകെ തകന്ന് ഇടിഞ്ഞു പൊളിഞ്ഞു് കോലാഹലമായിക്കിടക്കുന്നതിലാണ് ആനന്ദം; തിരമാലകളങ്ങനെ സകലതും തട്ടിയെറിഞ്ഞുകൊണ്ട് ആത്തലച്ചു വരുന്നതു് അതിനു രസമാണ്; ആ തിരമാലകളെ അടക്കാൻ ആരും ശ്രമിക്കാൻ പാടില്ല, അതതിന്ന് പിടിക്കില്ല. എന്നാൽ ഈ മായയുടെ കെണിയിൽ വീഴാതെ നില്ക്കുന്ന ജീവന്റെ സകല ഭാരവും ഭഗവാൻ സ്വയം കയ്യിലെടുക്കും. ഭഗവാൻ കൈയ് പിടിച്ചു് കൊണ്ടുനടന്നാലുണ്ടല്ലൊ, അതിലൊരു പ്രത്യേക സുഖമുണ്ട്. ഒരു ശാന്തി; ഒരു ആനന്ദം. അതങ്ങനെ ഒഴുകി ഒഴുകി നീങ്ങുകയല്ലെ! ഒരൊററ നിസ്സാര അലപോലും തലപൊക്കിയെങ്കിലല്ലെ വേണ്ടു; അത്യഗാധമായ ആ മഹാസമുദ്രം അങ്ങോളമിങ്ങോളം ശാന്തം, നിസ്തബ്ധം, നിശ്ചലം.

വിഹാരിബാബു: അതെനിക്കറിയാവുന്നതാണ്, മഹാരാജ്. ശാസ്ത്രങ്ങളിൽ ഭഗവാനെ ഒരു ഗംഭീര മഹാസാഗരത്തോടും മായയെ അതിലെ തരംഗങ്ങളോടും ഉപമിച്ചിട്ടുണ്ട്. പക്ഷെ ഞാനൊന്ന് ചോദിച്ചോട്ടെ, ട്ടൊ, തരംഗവും സമുദ്രവും തമ്മിൽ വാസ്തവത്തിൽ വ്യത്യാസം വല്ലതുമുണ്ടോ? രണ്ടും വെള്ളം തന്നെ എന്ന നിലയ്ക്ക് മായ ചലിപ്പിച്ചാലും ഭഗവാൻ തന്നെ ചലിപ്പിക്കുന്നു എന്നു പറയുന്നതിലെന്താ ദോഷം?

ലാട്ടുമഹാരാജ്: ങ് ആ!! ഒരു വശത്തുനിന്നു നോക്കിയാൽ രണ്ടും ഒന്നുതന്നെ, പക്ഷെ കാര്യത്തിന് വശം ഒന്നു കൂടിയുണ്ട്, അതോക്കണം. ഗുരുദേവൻ പറയും, 'സമുദ്രത്തിൻേറതാണ് തരംഗം, പക്ഷെ തരംഗത്തിൻേറതല്ല സമുദ്രം.' എന്ന്. അതുപോലെതന്നെ, ഭഗവാൻേറതാണ് മായ, പക്ഷെ മായ ഭഗവാനല്ല താനും. അതിനാലാണ് മായമൂലമുള്ള നടത്തിപ്പ് ഭഗവാൻമൂലമാണെന്ന് പറഞ്ഞുകൂടാ എന്നു പറയുന്നത്. എന്നു വരികിലും ഒന്ന് നല്ലവണ്ണം ധരിച്ചു വച്ചോളൂ, അതായത്, മായയുടെ ഈ പിത്തലാട്ടം യഥാർത്ഥത്തിൽ ജീവനെ ഏതു വിധേനയെങ്കിലും ഭഗവാൻെറ അടുത്തേയ്ക്കൊന്ന് എത്തിക്കേണമെന്നുവച്ചിട്ടാണ്.

വിഹാരിബാബു: ങ് ആഹാ! എന്നിട്ടെന്താ പിന്നെ സകലരും പറയുന്നത്, മായ ജീവനെ മോഹഗ്രസ്തനാക്കിത്തീർത്തിട്ട് വഴി തെററിച്ചു കൊണ്ടുപോകുകയാണെന്ന്?

ലാട്ടുമഹാരാജ്: അതിന് കളിക്കാനല്ലെ ഇഷ്ടംതന്നെ, അതുകാരണം കളി നിർത്താൻ മനസ്സു വരുന്നില്ല. മായയുടെ ഈ കളിയിൽ പെട്ടുപോയ ജീവന് താൻ പോകുന്ന വഴിയുടെ അവസാനമെവിടെയാണെന്ന് കണ്ടുപിടിക്കാനേ ഒക്കില്ല. അതുകൊണ്ട് വഴി തെററിപ്പോവുകയാണെന്ന് തെററിദ്ധരിച്ചിരിക്കുകയാണെന്നേയുള്ളൂ. എൻെറ ചങ്ങാതി, വഴി അഥവാ തെററിപ്പോയി എന്നുതന്നെ വച്ചോളൂ, എന്നാലെന്താ? തെററായ വഴിയായാലും ഏറി വന്നാൽ എവിടം വരെ കൊണ്ടുപോകും? എല്ലായിടത്തും അദ്ദേഹംതന്നെയല്ലെ; സർവ്വദിക്കിലും അദ്ദേഹം. അദ്ദേഹത്തിൻെറ ഇച്ഛ കൊണ്ടല്ലെ മായ ഉണർന്ന് പ്രവർത്തിക്കുന്നതു തന്നെ, അപ്പൊ ഭഗവാൻെറ ഉദ്ദേശ്യസാദ്ധ്യത്തിനു വേണ്ടിയാണ് ഈ കേളിയാടുന്നത്.

വിഹാരിബാബു: ങ് ഏ, ഇതെന്താണ്? മായയും ഭഗവാൻെറ ഉദ്ദേശ്യത്തിനുവേണ്ടി നൃത്തം ചവിട്ടുന്നു എന്നൊ, മഹാരാജ്?

ലാട്ടുമഹാരാജ്: അതേടോ അതെ! അങ്ങനെയല്ലാത്തപക്ഷം മായയ്ക്ക് ഈ കളിയൊക്കെ കളിക്കാനൊക്കുമെന്ന് വിചാരിക്കുന്നുണ്ടോ? ഒരു ഉദ്ദേശ്യം വച്ചുകൊണ്ടായിരിക്കണമല്ലൊ അത് ഈ സർക്കസ്സൊക്കെ തുടങ്ങി വച്ചത്.

വിഹാരിബാബു: പക്ഷെ ശാസ്ത്രത്തിൽ പറയുന്നുണ്ടല്ലൊ 'അഘടനഘടനാപടീയസീ മായാ' എന്ന്.

ലാട്ടുമഹാരാജ്: ആട്ടെ, അതെന്തായിരിക്കാം അങ്ങനെ പറയാൻ എന്നൊന്നാലോചിച്ചു നോക്കൂ, കാണട്ടെ. ശാസ്ത്രങ്ങൾ മായയെ നിർവ്വിശേഷബ്രഹ്മത്തിൽനിന്ന് സവിശേഷമാക്കിയാണ് സങ്കല്പിച്ചിരിക്കുന്നത്, അതുകൊണ്ടാണ് ഇങ്ങനെയൊക്കെ പറഞ്ഞിരിക്കുന്നത്. ഇനി ശാസ്ത്രങ്ങൾ മായയെ ഭ്രാന്തി (ഭ്രമം) എന്നും പറയുന്നുണ്ട്. അതിലും കാര്യമുണ്ട്. ഭഗവാനാണ് ശരിക്കും സത്യത്തിലുള്ള വസ്തു. അതു വെച്ചു നോക്കുമ്പോൾ മായ വെറും കൃത്രിമപദാർത്ഥമാണ്. ശരിയായ മൂലവസ്തുവിൽനിന്ന് തരം താഴ്ന്നുപോയാൽപിന്നെ അതിനെ ആരെങ്കിലും ആദ്യത്തെ മൂലവസ്തു എന്ന് പറയാറുണ്ടോ? അതിനെ അനുകരണം എന്ന് വേണമെങ്കിൽ വിളിക്കാം. മായ ഈ കൃത്രിമാനുകരണമാണ്. അതിനാലാണ് വിഭ്രാന്തി എന്നു പറയുന്നത്. പക്ഷെ, ഭഗവാനെ അപേക്ഷിച്ചു നോക്കുമ്പോൾ മായ കൃത്രിമാനുകരണമാണെന്നു വന്നാലും ജീവൻെറ മുമ്പിൽ മായ വെറും അവിദ്യയാണ്. സത്യവുമല്ല, അസത്യവുമല്ല. മിഥ്യയെന്നുംകൂടി പറഞ്ഞുകൂടാ. മായ ജീവനെ ഓരോ അടി വെയ്ക്കുമ്പോഴും ഈശ്വരൻെറ നേർക്കു തിരിച്ചുനിർത്തി മുമ്പോട്ടു തള്ളി അടുപ്പിക്കാനാണ് വാസ്തവത്തിൽ ശ്രമിക്കുന്നതെന്ന് മായയുടെ പ്രവർത്തനം സൂക്ഷിച്ചു പഠിച്ചാൽ അറിയാറാകും. മായ ഒരു ഭാഗത്ത്, ജീവനെ സ്വയം മറന്നു ഭ്രമിക്കാൻ പ്രേരിപ്പിക്കുന്നതോടൊപ്പം

മറുവശത്തു് ചൈതന്യം നൽകി അനുഗ്രഹിക്കുകയും ചെയ്യുന്നുണ്ടു്. സമ്പൂർണ്ണമായും ബാലൻസു് പാലിച്ചുകൊണ്ടാണു് നിഷ്കാമഭാവേന പ്രവർത്തിച്ചുവരുന്നതു്. കാണാനില്ലേ? മായയ്ക്കു് രണ്ടു് വായ്ത്തലകളുണ്ടു്; സുഖവും ദുഃഖവും ഒരുക്കിവെച്ചിട്ടുണ്ടു്, പാപവും പുണ്യവും നിരത്തിനിർത്തിയിട്ടുണ്ടു്. എന്തിനാണീ രണ്ടു് വായ്ത്തല? ജീവനെ പഠിപ്പിക്കാൻ വേണ്ടിത്തന്നെ. ജീവനെ തെറ്റു് മാത്രമേ പഠിപ്പിക്കാൻ ഉദ്ദേശ്യമുണ്ടായിരുന്നുള്ളു എങ്കിൽ ഒരു ധാരമാത്രം പോരായിരുന്നോ, ഒരേ സമയത്തു് ഇരു ധാരയും മൂർച്ച പിടിപ്പിച്ചു വെയ്ക്കാൻ മെനക്കെടമായിരുന്നോ? പക്ഷെ ഒന്നറിഞ്ഞോളൂ, ഈ രണ്ടു് വായ്ത്തലയുള്ളതുകൊണ്ടു് മായ നമ്മളെ എത്രയിട്ടു വട്ടംകറക്കിയാലും നമ്മള്ക്കടി പതറി വീണുപോവില്ല; അതാണു് രസം. എന്നാലും ഒരു കറക്കലൊക്കെ കറക്കും. മായയുടെ വഴി തന്നെ വട്ടത്തിലു വട്ടത്തിലാണു്. ഏതിലെ പോയാലും എത്തുമൊടുവിൽ, ഭഗവാനിൽത്തന്നെ; പക്ഷെ കുറെ താമസിക്കുമെന്നു മാത്രം. തട്ടും മുട്ടുംകൊണ്ടു് ചതഞ്ഞരഞ്ഞു വശംകെട്ടു് ഒടുവിൽ ഒരു ദിവസം മായയുടെ പ്രവർത്തനങ്ങളെ മുഴുവൻ അതിന്റെ യഥാർത്ഥരൂപത്തിൽ മനസ്സിലാക്കാൻ ഉള്ള കെല്പു ജീവനു് കൈയ്വരും; അന്നുമുതൽ മായ വിചാരിച്ചാൽ നിങ്ങളെ യാതൊന്നും ചെയ്യാനാവില്ല, അതിന്റെ ശെപ്പടിവിദ്യ മുഴുവൻ പിൻവലിച്ചു് മാററിവയ്ക്കും; എന്നിട്ടു് മായയുടെ സത്ശക്തി പുറത്തുവന്നു് നിങ്ങളെ മേലോട്ടു് ഉയർത്തി ഉയർത്തിക്കൊണ്ടു പോകും. ഇതൊക്കെക്കൊണ്ടാണു് മായയെ 'അഘടനഘടനാപടീയസീ' എന്നു പറയുന്നതു്.

വിഹാരിബാബു: അല്ലാ, മായയ്ക്കു് ഇനി ഒരു സത്ശക്തിയും കൂടിയുണ്ടോ, ഇതു് കേമമായി!

ലാട്ടുമഹാരാജ്: ഇല്ലാതെയോ പിന്നെ! ഭഗവാന്റെ ശക്തിയല്ലെ, വല്ലപ്പോഴും അതു് അസത്ശക്തിയാവാനൊക്കുമോ, വിഹാരിബാബു?

വിഹാരിബാബു: അവിടുന്നിപ്പോഴീപ്പറഞ്ഞുവരുന്ന അർത്ഥത്തിൽ മായയെ മഹത് എന്നു പറഞ്ഞാൽ ഒരു പക്ഷെ ശരിയായേക്കും.

ലാട്ടുമഹാരാജ്: അതേ അല്ലെങ്കിലും മായ മഹത്തു തന്നെയാണു്. പിന്നെ മഹത്തു് ഭഗവാനും! അന്നൊരു ദിവസം ഒരു സന്ന്യാസി ഇതു വളരെ ഭംഗിയായി വിശദീകരിക്കുന്നതു കേട്ടു: 'ജീവൻ ഭഗവാനെ പിടിച്ചുകൊണ്ടുതന്നെയല്ലെ ഇരിപ്പു്, ഇനി വീണ്ടും ഒരു പ്രാപിക്കലുണ്ടോ? ജീവൻ ഭഗവാന്റെതന്നെ ലോകത്തിനുള്ളിലല്ലെ പാർക്കുന്നതു്? സാലോക്യമുക്തി കൈയ്ക്കുള്ളിൽ ചുരുട്ടിപ്പിടിച്ചു കൊണ്ടാണിരിപ്പുതന്നെ. സാരൂപ്യമുക്തി പിന്നെ പണ്ടേ തന്നെ കിട്ടിക്കഴിഞ്ഞതാണല്ലൊ; കാരണം ഭഗവാന്റെ സ്വരൂപത്തിൽ വാർത്തെടുത്ത മൂർത്തികളായിട്ടല്ലെ മനുഷ്യൻ ഇവിടെ വന്നിരിക്കുന്നതുതന്നെ; ഇനി, അദ്ദേഹത്തിന്റെ ഇച്ഛയ്ക്കൊത്തു് അദ്ദേഹത്തിന്റെ തൊട്ടടുത്തുതന്നെയാണു് എന്നും ജീവിതവും. അപ്പൊപ്പിന്നെ സാമീപ്യമുക്തി കിട്ടി എന്നല്ലെ അർത്ഥം. ആകപ്പാടെ ഇനി ഒരു സായുജ്യമുക്തിയുണ്ടു് ബാക്കി, കയ്യിൽക്കിട്ടാതെ, അതാണു് ഈ കോലാഹലങ്ങളൊക്കെ.'

വിഹാരിബാബു: ഹെയ്, അവരൊക്കെപ്പറഞ്ഞ കഥകളൊക്കെ കളഞ്ഞേക്കൂ, മഹാരാജ്. അതൊന്നും നമുക്കു പററില്ല. ഒരാളു് പറയും, 'ജീവൻ ഇപ്പോഴുംതന്നെ മുക്തനാണല്ലൊ' എന്നു്. അപ്പൊ വേറൊരാളു വേറൊന്നു പറയും. പലർക്കും പലതും പറയാനുണ്ടാവും. എന്തൊക്കെയായാലും 'പഞ്ചഭൂതങ്ങളുടെ കൈപ്പിടിക്കുള്ളിൽ ബ്രഹ്മമതാ കേഴുന്നു!' ആ കൂട്ടരുടെ പറച്ചിലൊന്നും നമുക്കു പററില്ല. ഇതൊന്നു പറയൂ,മഹാരാജ്, ആ അതിവിദൂരമായ ഭാവിയെ പ്രതീക്ഷിച്ചു് അടങ്ങിയിരിക്കാനാവാത്ത ഒരാൾക്കു് ഇപ്പോൾ, ഈ ജീവിതത്തിൽത്തന്നെ ഭഗവാനെ വേണമെന്നാഗ്രഹമുണ്ടെന്നു വരട്ടെ, അതിനുള്ള സൌകര്യങ്ങളും മായ ചെയ്തുകൊടുക്കുമോ?

ലാട്ടുമഹാരാജ്: അതേയ് ഒരു കാര്യം. എന്തിനാ ഹേ, ഇത്ര വളച്ചു കെട്ടിയ കാര്യമൊക്കെ എന്നോടു ചോദിക്കുന്നതു്? എനിക്കാകെ ഒരു കാര്യമേ അറിഞ്ഞുകൂട, അതായതു്, ജീവനു് അദ്ദേഹത്തെ വേണമെന്നുണ്ടോ അദ്ദേഹത്തിന്റെ കൃപകൊണ്ടു് അദ്ദേഹത്തെ പ്രാപിക്കാനൊക്കും. അതിപ്പൊത്തന്നെ വേണമെ

കിൽ അങ്ങനെ,അതല്ലാ പത്തോ പതിനഞ്ചോ, ഇരുപതോ ജന്മങ്ങൾക്കുശേഷം മതിയോ, ശരി, എന്നാലങ്ങനെ. ഏതെങ്കിലുമൊരു ജീവിതത്തിൽ പ്രാണൻകളഞ്ഞു് കഷ്ടപ്പെട്ടു പണിയെടുക്കേണ്ടിവരുമെന്നുള്ളതു തീച്ച്. അപ്പോൾ ഭഗവാനെ കിട്ടും.

വിഹാരിബാബു: അതും ഞാൻ സമ്മതിച്ചു. ഇനി ഒരു ചോദ്യംകൂടി ചോദിച്ചോട്ടെ. മഹാരാജ്, മായാബദ്ധജീവന്റെ ഉള്ളിലും ഭഗവാൻ തന്നെ അധിവസിക്കുന്നു എന്നും ശാസ്ത്രങ്ങൾ പറയുന്നുണ്ടല്ലൊ. അതിന്റെ താല്പര്യമെന്താ ?

ലാട്ടുമഹാരാജ്: അതൊക്കെ ഹേ, വെറും പറച്ചിലിനുവേണ്ടി പറയുന്ന കാര്യങ്ങളാണു്. ഭാഷയ്ക്കു് (അസമ്പൂർണ്ണത ഹേതുവായി) തോററു മടങ്ങേണ്ടിവരുന്നു. അതുകൊണ്ടു് ഇത്തരം ഭാഷയൊക്കെ ഉപയോഗിച്ചു പോകുന്നതാണു്. അദ്ദേഹം സർവ്വത്ര ഉണ്ടു്, ഇല്ലാത്ത ഇടമില്ല. അപ്പൊപ്പിന്നെ അകവും പുറവും ഒക്കെ പറയാനുണ്ടോ അവിടെ ? അദ്ദേഹത്തിന്റെ മുമ്പിൽ ഉയച്ച്, താഴ്ച, കിഴക്കു്, പടിഞ്ഞാറു് ഈവക ഒന്നുമില്ല. അദ്ദേഹം ആകമാനം എങ്ങും നിറഞ്ഞു് ഒന്നായി വിലസുകയാണു്, എങ്ങും ഒരതിരും കാണാനില്ല; ഇവിടെ അവസാനിച്ചു എന്നൊരിടത്തും ചൂണ്ടിക്കാണിക്കാനാവില്ല. ബ്രഹ്മത്തെപ്പററി പറയാൻ പുറപ്പെട്ടാൽത്തന്നെ ഇതൊക്കെ പറയേണ്ടിവരും. ഇങ്ങനെയൊക്കെയേ അതിനെപ്പററി പറയാനൊക്കൂ; കാരണം പൂർണ്ണമായി പറയാനാവില്ല എന്നതുതന്നെ. അദ്ദേഹം സർവ്വമയനായിരിക്കുന്നതു പോലെതന്നെ സർവ്വാതീതനുമാണു്. ഗുരുദേവൻ ഇതു് സാധാരണ പറയാറുണ്ടു്. അദ്ദേഹം പിന്നേയും പറയാറുണ്ടു്, 'സകലതും ഉച്ഛിഷ്ടമായിക്കഴിഞ്ഞു, ഇനി ആ ബ്രഹ്മമൊന്നേ ഉള്ളൂ എച്ചിലാവാതെ', എന്നു്.

വിഹാരിബാബു: അതെയതെ, അങ്ങയുടെയൊക്കെ കാര്യം ബഹു തമാശയാണു്. ഒരാളും പോസിററീവ് ആയി(നിശ്ചിതമായി) യാതൊന്നും പറയില്ല, വെറുതെ നേതി നേതി എന്നൊക്കെപ്പറഞ്ഞു് ഒരു വിരോധാഭാസത്തിൽക്കൊണ്ടെത്തിക്കും ബ്രഹ്മത്തിനെ. നല്ല പണി!

ഇത്രയുമായപ്പോൾ ഗ്രന്ഥകാരൻ പതുക്കെ ചോദിച്ചു: 'അവിടുന്നു് സ്വന്തമായി മനസ്സിലാക്കിയിട്ടുള്ളതെന്താണെന്നു് ഒന്നുപറഞ്ഞുതന്നാൽ മതി, മഹാരാജ്. ഏതാണ്ടൊക്കെ തീച്ച്യായിട്ടും അറിഞ്ഞുവെച്ചിട്ടുണ്ടാവണമല്ലൊ, അതല്ലെങ്കിൽ ഇത്രയും കാര്യങ്ങൾ സംശയംകൂടാതെ പറയാനാവില്ലല്ലൊ.'

ലാട്ടുമഹാരാജ്: നോക്കൂ, അതേയ്, അറിഞ്ഞു എന്നുതന്നെ വെച്ചോളൂ. പക്ഷേ പറയാനാവില്ല. പറയണമെങ്കിൽ ഭാഷയുടെ സഹായം വേണ്ടേ? പേക്ഷ അദ്ദേഹത്തെ വെളിവാക്കിത്തരാൻ കെൽപുള്ള ഭാഷ ഇന്നിതുവരെ കണ്ടുപിടിച്ചു കഴിഞ്ഞിട്ടില്ല. ഗുരുദേവൻ പറയാറുണ്ടു്, ''കുട്ടികളെ, നിങ്ങളോടു് എത്രയോ കാര്യങ്ങൾ പറഞ്ഞു തന്നാൽക്കൊള്ളാമെന്നു് ആഗ്രഹം തോന്നുന്നു എന്നൊ! പക്ഷേ പറേണ്ടെ, അമ്മ വായ്പൊത്തിപ്പിടിക്കുകയാണു്. പറയാൻ സമ്മതിക്കണ്ല്ല,'' എന്നു്. ആട്ടെ, നിങ്ങളിത്ര പെരുത്തു് കാര്യമൊക്കെ പറഞ്ഞല്ലൊ, വല്ലപ്പോഴും ചിന്തിച്ചിട്ടുണ്ടോ ഈ കാര്യങ്ങളൊക്കെ എവിടെനിന്നാണു വരുന്നതു് എന്നു് ?

ഗ്രന്ഥകാരൻ: അതെന്താ? മനസ്സിൽ നിന്നു്.

ലാട്ടുമഹാരാജ്: കൊള്ളാം! മനസ്സിൽ അതെവിടെയാണിരിക്കുന്നതു്, ഏതു ഭാഗത്തിലാണിരിക്കുന്നതു്, മനസ്സുതന്നെ എവിടെയാണു്, ഇതാലോചിച്ചിട്ടുണ്ടോ ?

ഗ്രന്ഥകാരൻ ആലോചനയിലാണ്ടു. വിഹാരിബാബുവാണു് അതിനുത്തരം പറഞ്ഞതു്: ''നാവുമായി 'നെവ്ൃ' കൂടിച്ചേരുന്നേടത്തു് മനസ്സ് ഇരിക്കുന്നു തത്സമയത്തു്.''

''ഏതു ഭാവത്തിലാണിരിപ്പു്, പറയാമോ, വിഹാരിബാബു ?''

''വൈബ്രേഷന്റെ രൂപത്തിൽ'' (കമ്പനങ്ങളായിട്ടു്.)

''ശരി! ആ കമ്പനം എപ്പോഴും ഉള്ളതാണോ, അതോ ഇടയ്ക്കൊന്നു് അമന്നു് പോകുമോ?''

വിഹാരിബാബു അത്ഭുതത്തോടുകൂടി പറഞ്ഞു: ''അതു് ഞാനിതുവരെ ആലോചിച്ചു നോക്കിയിട്ടില്ല.''

''ആട്ടെ, എന്നാലിപ്പൊ ഒന്നാലോചിക്കു.''

വിഹാരിബാബു: അമൻ പോകുമെന്നു് തോന്നുന്നു, പിന്നെ വീണ്ടും കമ്പിതമായി ബ്രെയിനിനെൻെറ നെവ്വിനെ ഉത്തേജിപ്പിച്ചിട്ടു് ഉത്തരം കൊണ്ടുവരും.

ലാട്ടുമഹാരാജ്: ഹേ, കമ്പനം ഒരിക്കൽ അമൻപോയാൽ പിന്നെ വീണ്ടും അതവിടെ ഉയൻവരുന്നതെങ്ങനെയാണു്, പറയാൻ പററുമോ ? അപ്പോളതിനു് പുറത്തുനിന്നു് കാരണമൊന്നും വേണ്ടെ ?

വിഹാരിബാബു: വേണ്ടാ മഹാരാജ് ! അതൊന്നും എനിക്കു് പറയാനറിഞ്ഞുകൂടാ.

ലാട്ടുമഹാരാജ്: ദാ അപ്പൊ കണ്ടില്ലെ, കുറച്ചൊക്കെ പറയാനാവും, മുഴുവനുമാവില്ല എന്നു്, മനസ്സിലായൊ ?

വിഹാരിബാബു ഗ്രന്ഥകാരനോടു പറഞ്ഞു: ''ഇനി ഒന്നും ചോദിക്കാൻ എനിക്കു് ബാക്കിയില്ല.'' ഇതു പറഞ്ഞു് രണ്ടു പേരും അദ്ദേഹത്തെ നമസ്കരിച്ചു് മുറിക്കു പുറത്തുവന്നു. വണ്ടിയുടെ മുമ്പിൽ നിന്നുകൊണ്ടു് വിഹാരിബാബു പറയുകയാണു്, ''ഇങ്ങനെയൊരു വൎത്തമാനം ഞാനിതുവരെ കേട്ടിട്ടില്ല, ഈ എഴുത്തും വായനയും അറിയാത്ത സന്ന്യാസി ഇത്തരം കാൎയ്യങ്ങൾകൂടി ചിന്തിച്ചുറപ്പിച്ചുവെച്ചിരിക്കുന്നതു കണ്ടില്ലെ? ഞാൻ അത്ഭുതപ്പെടുകയാണു് വാസ്തത്തിൽ. നമ്മളൊക്കെ വലിയ പഠിപ്പുകാരാണു് എന്നു് എന്താ അഭിമാനം! പക്ഷേ ഇദ്ദേഹത്തിൻെറ മുമ്പിൽ ഈ അഭിമാനത്തിനു് നില്ക്കള്ളിയില്ല – വിദ്യാഭ്യാസത്തിൽ ഇദ്ദേഹം നമ്മളേക്കാളൊക്കെ എത്രയോ മേലെയാണു്.''

---

# ധാർമ്മികമൂല്യങ്ങൾ പൗരസ്ത്യചിന്തയിൽ

**ശുദ്ധാനന്ദസ്വാമി**

പൗരസ്ത്യരുടെ ചിന്താഗതിയിൽ ധൎമ്മത്തിന്നു കല്പിച്ചിട്ടുള്ള വില എന്താണു് എന്നുള്ളതാണല്ലൊ ചിന്താവിഷയം. ജീവിതത്തോടുള്ള സമീപനത്തിലും ജീവിതത്തെപ്പററിയുള്ള നിരീക്ഷണത്തിലും പാശ്ചാത്യരും പൗരസ്ത്യരും രണ്ടു വ്യത്യസ്തചിന്താരീതികളാണു് സ്വീകരിച്ചിട്ടുള്ളതു്. ഇവിടെ പൗരസ്ത്യമെന്നതുകൊണ്ടു് പ്രധാനമായി ഞാനുദ്ദേശിക്കുന്നതു് ഭാരതത്തെയാണു്. പാശ്ചാത്യർ പാഞ്ചഭൗതികവും ബാഹ്യവുമായ പ്രകൃതിയുടെ നാനാതുറകളിൽ പ്രവൎത്തിച്ചും പരീക്ഷണങ്ങൾ നടത്തിയും ജീവിതത്തിൽ മുന്നേറിക്കൊണ്ടിരിക്കുന്നു. പാശ്ചാത്യരാജ്യങ്ങളിലുണ്ടായിക്കൊണ്ടിരിക്കുന്ന ശാസ്ത്രീയാഭിവൃദ്ധി അനാലോചിതപൂൎവ്വവും ആശ്ചര്യകരവുമാണെന്നു് ആരും സമ്മതിക്കും. നമുക്കു സുഖവും സമാധാനവും നൽകാവുന്ന രീതിയിൽ ബാഹ്യപ്രകൃതിയെ നിയന്ത്രിച്ചു കഴിഞ്ഞാൽ, ആ പ്രകൃതിവിജ്ഞാനംകൊണ്ടുതന്നെ ജീവിതലക്ഷ്യം പ്രാപിക്കാമെന്നാണവർ വിശ്വസിക്കുന്നതു്. എന്നാൽ പൗരസ്ത്യരാകട്ടെ, ആ ചിന്താഗതിയുടെ നിരൎത്ഥകതയെപ്പററി ഉദ്ബോധിപ്പിച്ചുകൊണ്ടു് പ്രകൃതിയുടെ ആന്തരികവശങ്ങളിലൂടെയാണു് ഗവേഷണം നടത്തിയതു്. നശ്വരമായ ബാഹ്യപ്രകൃതിയിൽനിന്നു് അനശ്വരമായ സുഖാനുഭവം സാധ്യമല്ലെന്നു് കണ്ടറിഞ്ഞതിന്നുശേഷം അവർ പ്രകൃതിരഹസ്യങ്ങളിലേയ്ക്കിറങ്ങിച്ചെന്നു് ഈ വിവിധ പ്രതിഭാസങ്ങളുടെയെല്ലാം പിന്നിലുള്ള ഏകത്വത്തെ അന്വേഷിക്കുകയാണു് ചെയ്തതു്. ഏതൊരു സുഖത്തെ ലക്ഷ്യമാക്കിയാണോ മനുഷ്യർ വിവിധ പ്രവൃത്തികളിലേപ്പെടുന്നതു് യഥാൎത്ഥമായ ആ സുഖം നേടണമെങ്കിൽ നിത്യവും ഏകവും പ്രകൃത്യതീതവുമായ അദ്വയസത്യത്തെ സാക്ഷാത്കരിക്കുകതന്നെ വേണമെന്നു് ഭാരതീയാചാര്യന്മാർ അഭിപ്രായപ്പെടുന്നു. ഈശ്വരസാക്ഷാത്കാരമാണു് മനുഷ്യജീവിതത്തിൻെറ ലക്ഷ്യമെന്നു് ഋഷിപുംഗവന്മാർ ഉദ്ഘോഷി

ക്കവാനുള്ള കാരണം അതാണ്. ഈ ആദ്ധ്യാത്മികലക്ഷ്യത്തെത്തന്നെയാണ് എല്ലാ മതങ്ങളും ഏറെക്കുറെ പരമലക്ഷ്യമായി സ്വീകരിക്കുന്നത്. എങ്കിലും ആ മതത്തെ തങ്ങളുടെ ദൈനന്ദിനജീവിതവുമായി കൂട്ടിയിണക്കിക്കൊണ്ടു പോകുവാൻ കഴിയാതിരുന്നതാണ്, ദൈനന്ദിനജീവിതത്തിൽ മതതത്ത്വങ്ങൾ പ്രായോഗികമാക്കുവാൻ ശ്രമിക്കാതിരുന്നതാണ്, പാശ്ചാത്യചിന്താഗതി പ്രധാനമായി ഭൗതികമായ നിലയിലൂടെ പുരോഗമിക്കുവാൻ കാരണം. എന്നാൽ ഭാരതത്തിലാകട്ടെ മതതത്ത്വങ്ങളെ ദൈനന്ദിനജീവിതത്തിൽ പ്രായോഗികമാക്കുവാനുള്ള പരിശ്രമം കുറെക്കൂടി ആത്മാർത്ഥമായി നടന്നുവന്നു. അതുകൊണ്ട് ഭാരതീയർ ആദ്ധ്യാത്മികമായ പശ്ചാത്തലത്തിൽ ലോകത്തെ നോക്കിക്കാണുവാൻ ശ്രമിക്കുകയും ഭൗതികമായ കാര്യങ്ങൾക്ക് പ്രാധാന്യം കൊടുക്കാതെ ആദ്ധ്യാത്മികമായ പുരോഗതിയെ യഥാർത്ഥപുരോഗതിയായെണ്ണുകയും ചെയ്തു. ഇങ്ങനെ ഭൗതികവും ആദ്ധ്യാത്മികവുമായ രണ്ടു വ്യത്യസ്തചിന്താഗതികളുള്ളതിൽ ഭാരതീയ വീക്ഷണത്തിൽ ധാർമ്മികമൂല്യങ്ങൾക്കുള്ള പ്രാധാന്യമെന്താണെന്നാണു നമുക്കു ചിന്തിക്കേണ്ടിയിരിക്കുന്നത്.

ധർമ്മം എന്ന വാക്കുതന്നെ വളരെ വിശാലമായ അർത്ഥത്തോടുകൂടിയതാണ്. ഭാരതീയ സാഹിത്യത്തിൽ ഇത്രയും അർത്ഥവ്യാപ്തിയുള്ള വാക്കു വേറെയുണ്ടോ എന്നുതന്നെ സംശയമാണ്. ലൗകികമായ നിലയിൽ അതിന്നു കടമ, കർത്തവ്യം എന്നെല്ലാം അർത്ഥം പറയാറുണ്ട്. ബ്രാഹ്മണധർമ്മം, ക്ഷത്രിയധർമ്മം, വർണ്ണാശ്രമധർമ്മങ്ങൾ എന്നെല്ലാം പറയുമ്പോൾ അതാണല്ലൊ നാം അർത്ഥമാക്കുന്നത്. മതപരമായ നിലയിൽ ആചാര്യന്മാർ അതിന്നു ലക്ഷണം പറഞ്ഞിട്ടുള്ളത് ''വേദപ്രമാണകഃ ശ്രേയഃ—സാധനം ധർമ്മഃ'' എന്നാണ്. മനുഷ്യന്റെ ശ്രേയസ്സിന്ന് ഹേതുഭൂതമായിട്ടുള്ളതാണ് ധർമ്മം. എന്താണതിന്നു പ്രമാണം ? വേദങ്ങൾ. വേദങ്ങൾ അപൗരുഷേയങ്ങളാണ്. അവ ഈശ്വരനിഃശ്വസിതങ്ങളാണെന്ന് പറയപ്പെടുന്നു. ''തസ്യ വാ ഏതസ്യ നിഃശ്വസിതമേതത്...'' എന്ന് ഉപനിഷദ്വചനം. സൃഷ്ടികർത്താവായ സർവ്വേശ്വരൻതന്നെ സ്വസൃഷ്ടങ്ങളായ മനുഷ്യരുടെ ശ്രേയസ്സിന്നുവേണ്ടി കല്പിച്ചരുളിയിട്ടുള്ള നിയമങ്ങളും കർത്തവ്യങ്ങളും വിധികളുമാണ് വേദങ്ങളിലുള്ളത് എന്നാണ് വിശ്വസിക്കപ്പെട്ടുവരുന്നത്. അവ മന്ത്രദ്രഷ്ടാക്കളായ ഋഷിമാരുടെ മുഖങ്ങളിൽക്കൂടി വിനിർഗ്ഗളിച്ചുവെന്നുമാത്രം. ത്യാഗവൈരാഗ്യങ്ങളുടെ പരമകോടിയിൽ, ഏകാഗ്രമായ ധ്യാനത്തിന്റെ ഫലമായി പ്രകൃതിയിൽ അന്തർല്ലീനമായും പ്രകൃത്യതീതമായും വിലസുന്ന അനശ്വരസത്യത്തിന്റെ സാക്ഷാത്കാരത്തിൽ ചെന്നെത്തിയ ഋഷിപുംഗവന്മാർ അവിടെ തങ്ങൾക്കുണ്ടായ അനുഭൂതികളുടെ വെളിച്ചത്തിൽ മനുഷ്യജീവിതത്തിന്റെ ലക്ഷ്യത്തെയും ആ ലക്ഷ്യപ്രാപ്തിക്കുള്ള മാർഗ്ഗത്തെയും നിർവ്വചിക്കുന്നതാണ് നാം ശ്രുതിസ്മൃതിപുരാണേതിഹാസങ്ങളിൽ കാണുന്നത്. അവയെ ആസ്പദമാക്കി ശ്രേയഃപ്രാപ്തിക്കുവേണ്ടി ഒരുവൻ അനുഷ്ഠിക്കേണ്ട കർത്തവ്യങ്ങളെന്നാണ് ധർമ്മത്തെ ആചാര്യന്മാർ നിർവ്വചിച്ചിട്ടുള്ളത്.

'ധരതി ലോകാനിതി ധർമ്മഃ' എന്നും 'ധ്രിയതേ മഹാത്മഭിരിതി ധർമ്മഃ' എന്നും നിഘണ്ടുകാരന്മാർ ധർമ്മശബ്ദത്തിന്ന് വ്യുത്പത്തി പറഞ്ഞു കാണുന്നു. അതായത് ലോകങ്ങളെയെല്ലാം ധരിക്കുന്നത്, നിലനിർത്തുന്നത് എന്നും മഹാത്മാക്കളാൽ ധരിക്കപ്പെടുന്നത്, ലക്ഷ്യപ്രാപ്തിക്ക് അവശ്യകർത്തവ്യമായി സ്വീകരിക്കപ്പെട്ടിട്ടുള്ളത് എന്നും ആണ് ധർമ്മശബ്ദത്തിന്ന് അർത്ഥം. ലോകത്തിന്റെ നിലനില്പിന്നുതന്നെ ധർമ്മാനുഷ്ഠാനം അത്യന്താപേക്ഷിതമാണെന്ന് പൗരാണികന്മാർ ഗണിച്ചിരുന്നു. ധാർമ്മികാധഃപതനംകൊണ്ട് ലോകത്തിന്നുണ്ടാകുന്ന ദോഷങ്ങൾ നമുക്കു ഇന്ന് അനുഭവമാണല്ലൊ. അതുകൊണ്ടാണ് ധരതി ലോകാൻ എന്നു ധർമ്മശബ്ദത്തിന്ന് അർത്ഥം പറഞ്ഞത്. മഹാത്മാക്കൾ പരാർത്ഥംതന്നെ സ്വാർത്ഥമായി ഗണിക്കുന്നവരാണ്. ''സ്വാർത്ഥോ യസ്യ പരാർത്ഥ ഏവ സ പുമാനേകഃ സതാമഗ്രണീഃ.'' അവരുടെ പ്രവൃത്തികൾ എപ്പോഴും സമുദായത്തിന്റെയും തങ്ങളുടെയും നന്മയ്ക്കുവേണ്ടിയുള്ളതായിരിക്കും. 'ആത്മനോ മോക്ഷാർത്ഥം ജഗദ്ധിതായ ച' എന്ന ആദർശത്തിന്നുവേണ്ടി

അവർ അനുഷ്ഠിക്കുന്നതു് പിന്നീടു് അനന്തര ഗാമികൾക്കു് അനുകരണീയമായ ധർമ്മമായി ത്തീരുന്നു. ആ ധർമ്മത്തിന്നു നാലു ലക്ഷണങ്ങ ളാണു് മനു പറയുന്നതു്:

വേദോഽഖിലോ ധർമ്മമൂലം
സ്മൃതിശീലേ ച തദ്വിദാം
ആചാരശ്ചൈവ സാധൂനാ-
മാത്മനസ്തുഷ്ടിരേവ ച.
ഏതച്ചതുർവ്വിധം പ്രാഹുഃ
സാക്ഷാദ്ധർമ്മസ്യ ലക്ഷണം.

ശ്രുതി, സ്മൃതി, സജ്ജനാചാരം, ആത്മതുഷ്ടി ഇവയെക്കൊണ്ടാണു് ധർമ്മാധർമ്മങ്ങളെ തിരി ച്ചറിയേണ്ടതു്. ഇവയിൽ ശ്രുതിവിരുദ്ധമായ തൊന്നും ധർമ്മമായി ഗണിക്കുവാൻ പാടില്ലാ ത്തതാണു്. ''ധർമ്മം ജിജ്ഞാസമാനാനാം പ്രമാണം പരമം ശ്രുതിഃ'' എന്നു മനു ഉറപ്പിച്ചു പറയുന്നുണ്ടു്. അനുഷ്ഠാനദശയിൽ ധർമ്മ ത്തിൻെറ പത്തു ലക്ഷണങ്ങളെപ്പററിയും അദ്ദേഹം വിവരിക്കുന്നുണ്ടു്.

ധൃതിഃ ക്ഷമാ ദമോഽസ്തേയം
ശൗചമിന്ദ്രിയനിഗ്രഹഃ
ധീർവ്വിദ്യാ സത്യമക്രോധോ
ദശകം ധർമ്മലക്ഷണം.

സന്തോഷം, ക്ഷമ, മനസ്സംയമം, അന്യരുടെ ധനം അന്യായമായി സ്വീകരിക്കാതിരിക്കൽ, ശുചിത്വം, ഇന്ദ്രിയനിഗ്രഹം, ശാസ്ത്രാദി ജ്ഞാനം, ആത്മജ്ഞാനം, സത്യം, ക്രോധമി ല്ലായ്മ – ഈ പത്തെണ്ണമാണു് ധർമ്മസ്വരൂപം. ജീവിതായോധനത്തിൽ വിജയം നേടുവാൻ അനപേക്ഷണീയങ്ങളായ പത്തു് ആയുധങ്ങളാ ണു് ഇവ. ഇവയെ പഠിക്കുകയും പ്രായോഗിക മാക്കുകയും ചെയ്യുന്നവൻ ബ്രഹ്മജ്ഞാനസമുത് കർഷംകൊണ്ടു് മോക്ഷരൂപമായ പരമഗതിയെ പ്രാപിച്ചു് ജീവിതലക്ഷ്യം നേടുന്നുവെന്നാണു് മനുവചനം.

ദശ ലക്ഷണാനി ധർമ്മസ്യ
യേ വിപ്രാഃ സമധീയതേ
അധീത്യ ചാനുവർത്തന്തേ
തേ യാന്തി പരമാം ഗതിം.

വർണ്ണാശ്രമഭേദമെന്യേ മനുഷ്യരെല്ലാവരും എ പ്പോഴും അനുഷ്ഠിക്കേണ്ട സാമാന്യധർമ്മങ്ങൾ അഞ്ചെണ്ണമായി മനു കണക്കാക്കിയിരിക്കുന്നു.

അഹിംസാ സത്യമസ്തേയം
ശൗചമിന്ദ്രിയനിഗ്രഹഃ
ഏതം സാമാസികം ധർമ്മം
ചാതുർവ്വർണ്യേഽബ്രവീന്മനുഃ.

അഹിംസ, സത്യം, അസ്തേയം, ശുചിത്വം, ഇന്ദ്രിയനിഗ്രഹം എന്ന ധാർമ്മികനിയമങ്ങ ളാണു് സാമുദായികവും വൈയക്തികവുമായ ജീവിതത്തെ സുഗമവും സുകരവും വിജയ പര്യവസായിയുമാക്കിത്തീർക്കുന്നതു്. ഇവയെ ആശ്രയിച്ചുവേണം ജീവിതത്തിൽ കാര്യങ്ങൾ നിർണ്ണയിക്കുവാൻ. ''ധർമ്മം ശാശ്വതമാശ്രിത്യ കുര്യാത് കാര്യവിനിർണ്ണയം.'' ഇങ്ങനെ സ്മൃതി കാരനായ മനു പല സ്ഥലങ്ങളിലും പല വിധത്തിലും ധർമ്മത്തെപ്പററി വിസ്തരിച്ചു പ്രതിപാദിച്ചതിന്നുശേഷം നാം ധർമ്മത്തെ ഉപേക്ഷിച്ചാൽ ധർമ്മം നമ്മെയും കൈയ്യ് വെടിയുമെന്നും അതുകൊണ്ടു് ധർമ്മസംരക്ഷണം അവശ്യകർത്തവ്യമാണെന്നും പറഞ്ഞുകൊണ്ടാ ണുപസംഹരിക്കുന്നതു്.

ധർമ്മ ഏവ ഹതോ ഹന്തി
ധർമ്മോ രക്ഷതി രക്ഷിതഃ
തസ്മാദ്ധർമ്മോ ന ഹന്തവ്യോ
മാ നോ ധർമ്മോ ഹതോഽവധീത്.

മഹാഭാരതത്തിലും ധർമ്മസ്വരൂപത്തെപ്പ ററിയും ധർമ്മാനുഷ്ഠാനത്തെപ്പററിയും വിസ്ത രിച്ചു നിരൂപിച്ചിട്ടുണ്ടു്. അഹിംസ, സത്യം, അസ്തേയം, ആനൃശംസ്യം, ശമം, ദമം, ആർജ്ജവം മുതലായി അവശ്യം അനുഷ്ഠേയങ്ങളായ ഗുണ ങ്ങളെത്തന്നെയാണു് ധർമ്മലക്ഷണമായിട്ടു് അവിടെയും പറയുന്നതു്. ധർമ്മത്തെ പ്രവൃത്തി ധർമ്മമെന്നും നിവൃത്തിധർമ്മമെന്നും രണ്ടു നില യിൽ വിഭജിച്ചു് അധികാരിഭേദമനുസരിച്ചു് അനുഷ്ഠേയമായി പ്രതിപാദിച്ചു കാണുന്നുണ്ടു്. ശ്രീശങ്കരഭഗവത്പാദർ ഗീതാഭാഷ്യത്തിൻെറ ആമുഖത്തിൽ പറയുന്നതു നോക്കുക: ''സ ഭഗവാൻ സൃഷ്ട്വേദം ജഗത് തസ്യ ച സ്ഥിതിം ചികീർഷുഃ മരീച്യാദീനഗ്രേ സൃഷ്ട്വാ പ്രജാ പതീൻ പ്രവൃത്തിലക്ഷണം ധർമ്മം ഗ്രാഹയാ മാസ വേദോക്തം. തതോഽന്യാംശ്ച സനക സനന്ദനാദീനുത്പാദ്യ നിവൃത്തിലക്ഷണം ജ്ഞാനവൈരാഗ്യലക്ഷണം ഗ്രാഹയാമാസ. ദ്വിവിധോ ഹി വേദോക്തോ ധർമ്മഃ പ്രവൃത്തി ലക്ഷണോ നിവൃത്തിലക്ഷണശ്ച. ജഗതഃ സ്ഥിതികാരണം പ്രാണിനാമഭ്യുദയനിഃശ്രേയ സഹേതുര്യഃ സ ധർമ്മഃ...'' 'ഭഗവാൻ ഈ

ലോകത്തെ സൃഷ്ടിച്ചതിന്നുശേഷം അതിന്റെ നിലനില്പിന്നുവേണ്ടി പ്രവൃത്തിലക്ഷണമായ ധർമ്മത്തെ, മരീചി മുതലായ പ്രജാപതിമാരെ ഗ്രഹിപ്പിച്ചു. പിന്നീട് ലോകബന്ധനത്തിൽനിന്നു മോചനം നേടുവാൻ സഹായകമായ,ജ്ഞാനവൈരാഗ്യലക്ഷണമായ,നിവൃത്തിധർമ്മത്തെ സനകസനന്ദനാദി ഋഷിമാരെയും പഠിപ്പിച്ചു.' അങ്ങനെ ലോകത്തിന്റെ നിലനില്പിന്നു കാരണവും അതേ സമയത്തു് പ്രാണികളുടെ ഐഹികവും പാരത്രികവുമായ ശ്രേയസ്സിന്നു് നിദാനവുമായതാണ് ധർമ്മമെന്നു് ആചാര്യസ്വാമികൾ അവിടെ വ്യക്തമാക്കുന്നു. ആ ധർമ്മം കാലക്രമേണ, അനുഷ്ഠാതാക്കളുടെ വിവേകവിജ്ഞാനങ്ങളെ നശിപ്പിക്കുന്ന കാമോദ്ഭൂതമായ അധർമ്മപ്രവൃത്തികളാൽ അഭിഭവിക്കപ്പെടുമ്പോഴാണ് ലോകത്തിൽ ഐശ്വരശക്തി ആവിർഭവിച്ചു് ധർമ്മസംസ്ഥാപനം ചെയ്യുന്നതു്.

മതം(Religion) എന്ന അർത്ഥത്തിലും ധർമ്മം എന്ന വാക്കു സാധാരണ ഉപയോഗിക്കാറുണ്ടു്. സനാതനധർമ്മം, ക്രിസ്തുധർമ്മം, ബൗദ്ധധർമ്മം എന്നെല്ലാം നാം പറയാറുണ്ടല്ലൊ. 'ധരതി ലോകാനിതി' എന്ന വ്യുത്പത്തിയനുസരിച്ചു് ഈ ലോകങ്ങളെയെല്ലാം സൃഷ്ടിക്കുകയും രക്ഷിക്കുകയും ചെയ്യുന്ന ഈശ്വരനെ ധർമ്മശബ്ദംകൊണ്ടു വ്യവഹരിക്കുന്നതിലും തെററില്ല. ''യതോ വാ ഇമാനി ഭൂതാനി ജായന്തേ, യേന ജാതാനി ജീവന്തി, യത് പ്രയന്ത്യഭിസംവിശന്തി.'' എന്ന ഉപനിഷദ് വാക്യമനുസരിച്ചു് ഈ പ്രപഞ്ചത്തിന്റെ മുഴുവൻ ഉത്ഭവസ്ഥിതിപ്രളയങ്ങൾക്കു് ആസ്പദമായിട്ടുള്ള സർവ്വേശ്വരനാണ് ധർമ്മം. ധർമ്മരൂപിയായ വൃഷത്തെ ഈശ്വരന്റെ വാഹനമായി ഹിന്ദുക്കൾ കല്പിക്കുന്നുണ്ടല്ലൊ.

> വൃഷോ ഹി ഭഗവാൻ ധർമ്മഃ
> തസ്യ യഃ കുരുതേ ഹ്യലം
> വൃഷലം തം വിദുർദ്ദേവാസ്ത-
> സ്മാദ്ധർമ്മം ന ലോപയേത്. (മനു. 8.16.)

എന്ന സ്മൃതിവചനവും ഇവിടെ സ്മർത്തവ്യമാണ്. ധർമ്മവാചിയായ ആ ഈശ്വരനാണ് മനുഷ്യന്റെ പ്രാപ്യസ്ഥാനം. അവിടെയെത്തുവാനുള്ള ഉപായങ്ങളാണ് മതത്തിലെ പ്രതിപാദ്യവിഷയം. ഉപേയത്തെയും ഉപായത്തെയും, ലക്ഷ്യത്തെയും മാർഗ്ഗത്തെയും, സാദ്ധ്യത്തെയും സാധനത്തെയും ഒരേ വാക്കുകൊണ്ടു് വ്യവഹരിക്കുക എന്ന രീതിയനുസരിച്ചാണ് മതത്തെ ധർമ്മശബ്ദംകൊണ്ടു വ്യവഹരിക്കുന്നതു്. അങ്ങനെ മതതത്വങ്ങൾക്കും ധാർമ്മികമൂല്യങ്ങൾക്കും തമ്മിൽ ഐകരൂപ്യം വരുന്നു. ധാർമ്മികമൂല്യങ്ങളെ സ്വജീവിതത്തിൽ പ്രധാനമായി സ്വീകരിക്കാത്ത ഒരാൾക്കു് ഒരിക്കലും മതനിഷ്ഠനാകുവാൻ വയ്യ. മതം സ്വജീവിതത്തെ ഉത്കൃഷ്ടത്തിലേയ്ക്കു നയിക്കുന്നു എന്നു വിശ്വസിക്കുന്ന ഏതൊരുവനും ധാർമ്മികമൂല്യങ്ങളെ മുറുകെപ്പിടിച്ചേ തീരൂ എന്നർത്ഥം.

ധാർമ്മികമൂല്യങ്ങൾക്കു് പൗരസ്ത്യർ കല്പിച്ചിട്ടുള്ള പ്രാധാന്യം ധർമ്മലക്ഷണവിവരണം കൊണ്ടുതന്നെ വ്യക്തമായിക്കഴിഞ്ഞുവെങ്കിലും പൗരസ്ത്യജീവിതത്തിൽ അതിന്നുള്ള സ്വാധീനശക്തിയെപ്പററിക്കൂടി അല്പം ചിന്തിക്കാം.

ഓരോ ജനതയ്ക്കും ഓരോ ജീവിതലക്ഷ്യമുണ്ടായിരിക്കും. ആ ലക്ഷ്യത്തിന്നനുസരിച്ചു ഒരു ജീവിതരീതിയാണ് ആ രാഷ്ട്രത്തിലെ ജനത സ്വീകരിക്കുക. പൗരസ്ത്യരാജ്യങ്ങളിലെ അനുഗൃഹീതപുണ്യഭൂമിയായ ഭാരതം ആദ്ധ്യാത്മികസാക്ഷാത്കാരമാണ് ജീവിതലക്ഷ്യമായി സ്വീകരിച്ചിട്ടുള്ളതു്. വേദാന്തവും പുരാണങ്ങളും ഇതിഹാസങ്ങളുമെല്ലാം ആ ലക്ഷ്യത്തെ മുൻനിർത്തിയാണ് രചിക്കപ്പെട്ടിട്ടുള്ളതു്. അതുകൊണ്ടാണ്, 'ഈശ്വരാഭിമുഖം യാത്ര തുടരുന്ന ഓരോ ആത്മാവിന്നും തന്റെ അന്ത്യമായ വിശ്രമസ്ഥാനം നേടുവാൻ വന്നെത്തേണ്ടുന്ന ഒരു രാജ്യമുണ്ടെങ്കിൽ, മനുഷ്യരാശിക്കു് സൗമ്യത, ഔദാര്യം, പരിശുദ്ധി, ശാന്തി എന്നിവയിലേയ്ക്കു് ഏററവും അടുത്തെത്തുവാൻ കഴിഞ്ഞ ഒരു രാജ്യമുണ്ടെങ്കിൽ, എല്ലാററിലും ഉപരി അന്തർദൃഷ്ടിയുടേതും ആദ്ധ്യാത്മികതയുടേതുമായ ഒരു രാജ്യമുണ്ടെങ്കിൽ അതു ഭാരതമാണ്.' എന്നു് വിവേകാനന്ദസ്വാമികൾ അസന്ദിഗ്ദ്ധമായി പ്രഖ്യാപിച്ചതു്. അതിപ്രാചീനമായ ഒരു കാലത്തുതന്നെ, മനുഷ്യസമുദായത്തിന്നു്ഒരു ജീവിതലക്ഷ്യമുണ്ടെന്നും, അതു പ്രാപിക്കുവാനുള്ള മാർഗ്ഗങ്ങളെന്തെല്ലാമാ

ണെന്നും കണ്ടുപിടിക്കുകയും പ്രഖ്യാപിക്കുകയും ചെയ്ത ഒരേ ഒരു രാഷ്ട്രം ഭാരതമാണ്. ആ ലക്ഷ്യപ്രാപ്തിക്കു സഹായകമായ ഒരു ജീവിതരീതിയാണ് ഇവിടെ സമുദായം അംഗീകരിച്ചിരുന്നതു്. ഭാരതത്തിന്റെ സംസ്കാരവും പാരമ്പര്യവും ആ അടിത്തറയിൽ കെട്ടിപ്പൊക്കിയിട്ടുള്ളതാണ്. മൃഗീയതയിൽ ജീവിതം ആരംഭിക്കുന്ന മനുഷ്യൻ ഉയന്നുയന്നു് മനുഷ്യത്വത്തെയും അതിക്രമിച്ച് ദിവ്യത്വത്തിലെത്തിച്ചേരണം. ആ ലക്ഷ്യത്തിലെത്തിച്ചേരുവാൻ ധർമ്മാർത്ഥകാമമോക്ഷങ്ങളാകുന്ന നാലു ചക്രങ്ങളോടു കൂടിയ ഒരു രഥത്തെയാണ് ഋഷിമാരുപയോഗിച്ചതു്. അതിന്റെ സുരക്ഷിതത്വവും ശക്തിയും കണ്ടറിഞ്ഞ അവർ അതുതന്നെ മററുള്ളവക്കും ലക്ഷ്യപ്രാപ്തിക്കുള്ള സാധനമായി ഉപദേശിച്ചു. അതാണ് ചതുവ്വിധപുരുഷാത്ഥങ്ങൾ. മോക്ഷമെന്ന പരമപുരുഷാത്ഥത്തിന്റെ സ്വരൂപത്തെ വിവരിക്കുന്നതാണ് വേദാന്തം. അതിനെ അറിവാനും അനുഭവപ്പെടുത്താനുമുള്ള അഹ്ത നേടുവാൻ അവശ്യവിജ്ഞേയങ്ങളായ ധർമ്മാത്ഥകാമങ്ങളെ ഉദ്ബോധിപ്പിക്കുന്നവയാണ് വേദത്തിന്റെ ആദ്യഭാഗങ്ങൾ. അവയിൽ അത്ഥകാമങ്ങൾക്ക് മൂലമായി നില്ക്കുന്നതു് ആദ്യത്തെ പുരുഷാത്ഥമായ ധർമ്മമാണ്. ധർമ്മാനുഷ്ഠാനംകൊണ്ടു് ബാഹ്യാഭ്യന്തരകരണങ്ങൾക്കു ശുദ്ധിവന്നല്ലാതെ ആക്കും വേദാന്തത്തിലേയ്ക്കു പ്രവേശമുണ്ടാകുന്നില്ല. ജീവിതലക്ഷ്യമായ മോക്ഷത്തിലേയ്ക്കുള്ള രാജമാർഗ്ഗമാണ് ധർമ്മം. കർത്തവ്യങ്ങളെ ഉപേക്ഷിക്കാതെയും അകർത്തവ്യങ്ങളെ സ്പശിക്കാതെയുമുള്ള ഒരു പുണ്യജീവിതമാണ് ധർമ്മാനുസൃതജീവിതം എന്നതുകൊണ്ടു് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. അത്ഥകാമങ്ങൾ മനുഷ്യന്നു് പല വിധത്തിലും ഉപദ്രവം ചെയ്യുന്നവയാണ്. കാമത്തെ മനുഷ്യന്റെ വലിയ ശത്രുവായിട്ടുതന്നെ ഭഗവദ്ഗീതയിൽ ചിത്രീകരിച്ചിരിക്കുന്നു.

കാമ ഏഷ ക്രോധ ഏഷ
രജോഗുണസമുദ്ഭവഃ
മഹാശനോ മഹാപാപ്മാ
വിദ്ധ്യേനമിഹ വൈരിണം.

മാത്രമല്ല,

പാപ്മാനം പ്രജഹി ഹ്യേനം
ജ്ഞാനവിജ്ഞാനനാശനം.

എന്നു് അതിനെ നശിപ്പിക്കുവാൻതന്നെ ഭഗവാനുപദേശിക്കുന്നു. പക്ഷെ, അതെല്ലാം ധാർമ്മികമൂല്യങ്ങളിൽനിന്നു് തെററിപ്പോകുമ്പോൾ മാത്രമാണ്. ധർമ്മാനുസൃതമായ കാമമാണെങ്കിൽ അതു ഭഗവദ്വിഭൂതിതന്നെയാണ്.

'ധർമ്മാവിരുദ്ധോ ഭൂതേഷു കാമോഽസ്മി ഭരതർഷഭ.'

അതുപോലെതന്നെ 'അർത്ഥമനർത്ഥം ഭാവയ നിത്യം' എന്നു് അനർത്ഥകാരണമായി പറയുന്ന അർത്ഥവും ധർമ്മാചരണത്തിന്നാണെങ്കിൽ കാമ്യവും ഗുണപ്രദവുമായിത്തീരുന്നു. അർത്ഥകാമങ്ങളെ ഭാരതീയർ ഒട്ടും അവഗണിച്ചിട്ടില്ല; അവ ധർമ്മത്തെ ആശ്രയിച്ചു വേണമെന്നു് നിബ്ബന്ധിക്കുകയാണ ചെയ്തിരുന്നതു്. ഇങ്ങനെ ശ്രദ്ധാപൂർവ്വം അനുഷ്ഠിക്കുന്ന ധർമ്മത്തിന്റെ പായ്യന്തികഫലമോ, ഈശ്വരാഭിമുഖ്യമായിരിക്കുകയും വേണം. അല്ലെങ്കിൽ അതു നിഷ്ഫലമായിത്തീരുന്നു. ഈശ്വരപ്രേമം മോക്ഷത്തിലേയ്ക്കു നയിക്കുന്നു. ശ്രീമദ് ഭാഗവത്തിലെ,

ധർമ്മഃ സ്വനുഷ്ഠിതഃ പുംസാം
വിഷ്വക്സേനകഥാസു യഃ
നോത്പാദയേദ്യദി രതിം
ശ്രമ ഏവ ഹി കേവലം.

എന്ന വാക്യം പ്രത്യേകം ശ്രദ്ധേയമാണ്. ധാർമ്മികമൂല്യങ്ങളിൽ അധിഷ്ഠിതമല്ലാത്ത ജീവിതം പശുതുല്യമായിട്ടാണ് ഭാരതീയർ ഗണിച്ചിരുന്നതു്.

ആഹാരനിദ്രാഭയമൈഥുനം ച
സാമാന്യമേതത് പശുഭിന്നരാണാം.
ധർമ്മോ ഹി തേഷാമധികോ വിശേഷോ
ധർമ്മേണ ഹീനാഃ പശുഭിഃ സമാനാഃ.

മനുഷ്യന്റെ യഥാർത്ഥ സുഹൃത്തു് ധർമ്മം മാത്രമാണ്. അതുകൊണ്ടു് ഓരോ നിമിഷവും ധർമ്മാനുഷ്ഠാനത്തിൽ തത്പരനായിരിക്കണമെന്നുള്ള സ്മൃതിശാസനവും ഭാരതീയചിന്തയിൽ ധാർമ്മികമൂല്യങ്ങൾക്കുള്ള പ്രാധാന്യത്തിന്റെ ശരിയായ ഒരു പ്രതിഫലനമാണ്.

'ഏക ഏവ സുഹൃദ്ധർമ്മോ
നിധനേഽപ്യനുയാതി യഃ
ശരീരേണ സമം നാശം
സർവ്വമന്യദ്ധി ഗച്ഛതി.'
'ഗൃഹീത ഇവ കേശേഷു
മൃത്യുനാ ധർമ്മമാചരേത്.'

ഈ ലോകം വെടിഞ്ഞുപോകുന്ന സമയത്തു് രക്ഷപ്പെടുത്തുന്നതു് ധർമ്മം മാത്രമാണു്. മററു ബന്ധുക്കളെയൊന്നും അപ്പോൾ കാണുകയില്ല.

നാമുത്ര ഹി സഹായാർത്ഥം
പിതാ മാതാ ച തിഷ്ഠതഃ
ന പുത്രദാരാ ന ജ്ഞാതിഃ
ധർമ്മോ തിഷ്ഠതി കേവലഃ.

അതുകൊണ്ടു് കാമംകൊണ്ടോ ഭയംകൊണ്ടോ മരണസമയത്തുകൂടി ധർമ്മം ത്യജിക്കരുതെന്നാണു് ഋഷിമാരുടെ അനുശാസനം.

''ന ജാതു കാമാന്ന ഭയാന്ന ലോഭാത്
ധർമ്മം ത്യജേത് ജീവിതസ്യാപി ഹേതോഃ.

ഇങ്ങനെ ധാർമ്മികമായ പശ്ചാത്തലത്തിലായിരിക്കണം ജീവിതചര്യകളെല്ലാംതന്നെ എന്നാണു് പൗരസ്ത്യമതം. അങ്ങനെയല്ലാത്തവരെ നിയന്ത്രിക്കുവാൻ ധർമ്മശാസ്ത്രം എപ്പോഴും ജാഗരൂകമായിരിക്കുന്നു.

അമാർഗ്ഗേണ പ്രവൃത്താനാം
വ്യാകുലേന്ദ്രിയചേതസാം
നിവർത്തകം ധർമ്മശാസ്ത്രം
വ്യാധീനാമിവ ഭേഷജം.

ഇതുയെല്ലാം ധാർമ്മികചിന്തയ്ക്കു പ്രാധാന്യം ഇന്നും ഭാരതീയജീവിതത്തിലുണ്ടോ എന്നു ചോദിച്ചാൽ ഉത്തരം പറവാൻ അല്പം സംശയിക്കണം. അനേകം നൂററാണ്ടുകൾക്കു മുമ്പുതന്നെ സ്മൃതികാരന്മാർ ഇന്നുണ്ടാകുവാൻ പോകുന്ന നിലയെപ്പററി പ്രവചനം നടത്തിയിരുന്നു. മനുസ്മൃതിയിലിങ്ങനെ കാണുന്നു:

'ചതുഷ്പാത്സകലോ ധർമ്മഃ
സത്യം ചൈവ കൃതേ യുഗേ
ഇതരേഷ്വാഗമാദ്ധർമ്മഃ
പാദശസ്ത്വവരോപിതഃ.
ചൗരികാനൃതമായാഭിഃ
ധർമ്മശ്ചാപൈതി പാദശഃ.'

കൃതയുഗത്തിൽ ധർമ്മവും സത്യവും നാലു കാലിന്മേലാണു് നടക്കുന്നതെങ്കിൽ ത്രേതാദ്വാപരകലിയുഗങ്ങളിൽ ഓരോ കാലു് കളവും ചതിയും അസത്യവും വന്നു് നശിപ്പിക്കുന്നുവെന്നർത്ഥം. ധർമ്മത്തിന്റെ മൂന്നിരട്ടി അധർമ്മമുണ്ടാകുമെന്ന മനുവചനം ശരിയാണെന്നു് ഇന്നത്തെ ചുററുപാടുകൾ കാണുമ്പോൾ തോന്നിപ്പോകുന്നു. ധാർമ്മികമൂല്യങ്ങൾ മാററി വെച്ചുകൊണ്ടുള്ള വിദ്യാഭ്യാസത്തിന്റെയും സാമുദായികജീവിതത്തിന്റെയും ദോഷഫലങ്ങളാണു് നാമിന്നു് അസ്വസ്ഥതകളുടെ രൂപത്തിൽ എവിടെയും കാണുന്നതു്. *

* പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു കൂടിയ കേരള ദാർശനികസമിതിയുടെ നാലാം സമ്മേളനത്തിലവതരിപ്പിച്ച പ്രബന്ധം.

---

ത്യാഗം എന്ന ആസ്പദത്തിന്മേലത്രേ ധർമ്മാചരണം നിലനില്ക്കുന്നതു്. ത്യാഗത്തെ ആധാരമാക്കിയല്ലാതെ ഒരു കാലത്തും ധർമ്മോപദേശം ഉണ്ടായിട്ടില്ല. 'സ്വാർത്ഥം വിട്ടു പരാർത്ഥനിഷ്ഠ' എന്നത്രേ ധർമ്മാചാരണം എപ്പോഴും പറയുന്നതു്. നിർമ്മമത എന്നാണു് അതിന്റെ മുദ്രാവാക്യം. ആ അനന്തശക്തിയോ അനന്തസുഖമോ സമ്പാദിപ്പാൻ ശ്രമിക്കുമ്പോൾ മനുഷ്യൻ മുറുകെ പിടിച്ചിരിക്കുന്ന മിത്ഥ്യയായ അഹംഭാവനകളെ തീരെ ത്യജിക്കണം എന്നാകുന്നു ധർമ്മശാസ്ത്രവചനം. 'ഞാൻ പിമ്പു്, നീ മുമ്പു്'. എന്നാൽ ഇന്ദ്രിയങ്ങൾ പറയുന്നതു്, 'ഞാൻ മുമ്പു്' എന്നാണു്. അങ്ങനെയല്ല, 'എന്റെ കാര്യം' അവസാനം എന്നു ധർമ്മം ഉപദേശിക്കുന്നു. ഈ ത്യാഗബുദ്ധിയിന്മേലത്രേ ധർമ്മാചരണങ്ങളെല്ലാം പ്രതിഷ്ഠിതമായിട്ടുള്ളതു്. ഭൗതികരംഗത്തിൽ അഹംബോധത്തിന്റെ വിധ്വംസനമാണു്, സംരക്ഷണമല്ല, ഉപദേശിക്കപ്പെട്ടിരിക്കുന്നതു്; അനന്തത്തിന്റെ പൂർണ്ണപ്രകാശം ഒരിക്കലും സാന്തമായ ഭൗതികരംഗത്തുണ്ടാകയില്ല. അതു സാദ്ധ്യമല്ല; വിചാരിക്കാവുന്നതുമല്ല. അതുകൊണ്ടു് അനന്തത്തിന്റെ പരിപൂർണ്ണപ്രകാശത്തിന്നുദ്യമിക്കുന്നവൻ ഭൗതികരംഗം വിട്ടുവിട്ടു് ഉപരിതലങ്ങളിലേയ്ക്കു് ഉയരുകതന്നെ വേണം. ഈ രീതിയിലാണു് നാനാധർമ്മശാസ്ത്രങ്ങൾ രൂപപ്പെട്ടുവരുന്നതു്.

(വി. സാ. സ. II. 79)

# ഗുരുവും ആചാര്യനും

ശ്രീ വിമലാനന്ദസ്വാമികൾ

**അദ്വൈതസിദ്ധാന്തപ്രകാരം ഗുരുതത്ത്വം**

യമേവൈഷ വൃണുതേ തേന ലഭ്യഃ
തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം.

(കം. ഉ.)

ജ്ഞാനമാർഗ്ഗമായ അദ്വൈതസിദ്ധാന്തത്തിൽ, മേലുദ്ധരിച്ച മന്ത്രഭാഗം പ്രകാശിപ്പിക്കുന്ന അർത്ഥം ഇങ്ങനെയാണ്: 'ഏതൊരാത്മസ്വരൂപമായ ഈശ്വരനെയാണോ അതേ ആത്മസ്വരൂപംതന്നെയായിട്ടുള്ള സാധകൻ വരിക്കുന്നത് ആ മുമുക്ഷുവായ സാധകനു സ്വാത്മഭാവം സ്വയം മറവില്ലാതെയായിത്തീരുന്നു. 'ഇവിടെ വരണം ചെയ്യുന്നവനും വരണീയനും പരമാർത്ഥത്തിൽ ഒന്നുതന്നെ. 'ഞാൻ' എന്നു പറയുമ്പോൾ ഓരോ വ്യക്തിയും പരമാർത്ഥബോധം വരുമ്പോൾ ആത്മതത്ത്വത്തെയും, വ്യവഹാരത്തിൽ കർത്തൃഭോക്തൃരൂപിയായ ജീവനെയുമാണു കുറിക്കുന്നത്. 'വെള്ളം കൈ ചുടുന്നു' എന്നു പറയുമ്പോൾ, ചുടുക എന്നത് അഗ്നിസമ്പർക്കം മൂലം ഉണ്ടായ അനുഭവമാണ്. ജലസ്പർശത്തിന്റെ ഫലമല്ല. ജലം അവിടെ ഉപാധിമാത്രമാണ്. അതുപോലെ വ്യാവഹാരികജീവൻ ആത്മസ്വരൂപത്തിന്റെ ഉപാധിമാത്രമാണ്. ഈ വിധം അദ്വൈതസിദ്ധാന്തപ്രകാരം,

ശിവോ ഗുരുഃ ശിവോ വേദഃ
ശിവോ ദേവഃ ശിവഃ പ്രഭുഃ
ശിവോഽസ്മ്യഹം ശിവഃ സർവ്വം
ശിവാദന്യന്ന കിഞ്ചന.

(വരാഹോപനിഷത്ത്.)

ഈശ്വരോ ഗുരുരാത്മേതി
മൂർത്തിഭേദവിഭാഗിനേ
വ്യോമവത് വ്യാപ്തദേഹായ
ദക്ഷിണാമൂർത്തയേ നമഃ.

(മാനസോല്ലാസം, സുരേശ്വരർ.)

എന്ന അനുഭവം മോക്ഷാനുഭവമായിത്തീരുന്നു. പ്രഭുവും ദേവനും വേദവും ഗുരുവും ഞാനും ഇതെന്നു പറയാവുന്നതു സർവ്വവും ശിവൻതന്നെ, മറെറാന്നുമില്ല. സർവ്വവ്യാപകവും അതിസൂക്ഷ്മവും സർവ്വാന്തർഗതവും ആയ ആകാശം പോലെ ദക്ഷിണാമൂർത്തി ഏകരൂപമായിരുന്നു കൊണ്ടുതന്നെ ഈശ്വരൻ, ഗുരു, ആത്മാ എന്നു മൂന്നു വിഭാഗമായി കാണപ്പെടുന്നു.

**ദക്ഷിണാമൂർത്തിയുടെ പരമാർത്ഥം**

ശേമുഷീ ദക്ഷിണാ പ്രോക്താ
സാ യസ്യാഭീക്ഷണേ മുഖം
ദക്ഷിണാഭിമുഖഃ പ്രോക്തഃ
ശിവോഽസൗ ബ്രഹ്മവാദിഭിഃ.

(ദക്ഷിണാമൂർത്തി ഉപനിഷത്ത്)

വൈദികധർമ്മപ്രകാരം പരതത്ത്വത്തെ വചിക്കുന്ന പ്രഥമശബ്ദം പ്രണവമാണ്. ഉപനിഷത്തുകളിൽ ബ്രഹ്മപ്രതീകമായും ബ്രഹ്മവാചകമായും പ്രണവത്തിന്റെ പ്രശംസ കാണാൻ കഴിയും. ബ്രഹ്മപദവും ആത്മപദവും സാധാരണ പ്രയോഗത്തിൽ പരതത്ത്വത്തിന്റെ വാചകങ്ങളാണ്. മാണ്ഡൂക്യോപനിഷത്തിൽ പ്രണവംകൊണ്ട് ബ്രഹ്മാത്മതത്ത്വത്തെ നിർദ്ദേശിച്ചശേഷം, 'ശാന്തം ശിവം അദ്വൈതം' എന്നു ശിവശബ്ദംകൊണ്ടും അതുതന്നെ ഉല്ലേഖനം ചെയ്യുന്നു. അതുപോലെ സുപ്രസിദ്ധമായ പുരുഷശബ്ദവും വേദശാസ്ത്രാദികളിൽ ഉടനീളം ആത്മപദത്തിന്റെ അർത്ഥപര്യായമായി ഉപയോഗിക്കുന്നതായി കാണാൻ കഴിയും. പരമാത്മാവെന്നും പരമപുരുഷനെന്നും മററും ഏകാർത്ഥത്തിൽ പ്രയോഗം ധാരാളമാണ്. പറഞ്ഞവിധം വേദഭാഗത്തിൽതന്നെ ശിവപദം ബ്രഹ്മവാചകമായി വ്യവഹരിക്കപ്പെടുന്നതുകൊണ്ട് അദ്വൈതം ശൈവമാണെന്നു ചില ആപാതദർശികൾ നിനയ്ക്കുവാൻ തുടങ്ങി. ഈ തെററിദ്ധാരണ മാററുന്നതിലേയ്ക്കായി ശ്രീശങ്കരഭഗവത്പാദർ തുടങ്ങിയ പരമപൂജ്യന്മാർ ശങ്കരനാരായണ

മൂർത്തിയും പഞ്ചദേവതാമൂർത്തിയും മറ്റേതെങ്കിലും അഭീഷ്ടമൂർത്തിയും പരമാർത്ഥത്തിൽ പരമാത്മവസ്തുതന്നെയെന്ന് ഉപാസനാവിധിമൂലവും സ്തോത്രങ്ങൾ മൂലവും വ്യക്തമാക്കി. ഈ ഖണ്ഡികയുടെ ആരംഭത്തിൽ ഉദ്ധരിച്ച ദക്ഷിണാമൂർത്തി ഉപനിഷത്തിലെ മന്ത്രം വ്യക്തമാക്കുന്ന അർത്ഥം ഇതാണ്. 'ദക്ഷിണാ' എന്ന പദത്തിന് 'ബുദ്ധി' എന്ന് അർത്ഥമാകുന്നു. ഏതൊന്നിനെ സാക്ഷാത്കരിക്കുന്നതിനു ശേമുഷി അഥവാ ബുദ്ധി ഉപകരണമാണോ അതു് ദക്ഷിണാമൂർത്തി. അതായതു് ബ്രഹ്മവിദ്യാപരിപാകംമൂലം ബ്രഹ്മാകാരമായ ബുദ്ധിവൃത്തിയിൽ പ്രതിഫലിച്ചുകൊണ്ടു് അഭിമുഖമായിരിക്കുന്ന ശിവൻതന്നെ ദക്ഷിണാമൂർത്തി എന്ന് ബ്രഹ്മവാദികൾ പറയുന്നു. ഈ വിഭാവനപ്രകാരം ജ്ഞാനശക്തിരൂപിയായ പരമേശ്വരനെ ദക്ഷിണാമൂർത്തിയായി ഉപാസന ചെയ്യുന്നതും ബ്രഹ്മസാക്ഷാത്കാരമുള്ള ഉത്തമ ഗുരുവിനെ ദക്ഷിണാമൂർത്തിതന്നെയായി വാഴ്ത്തുന്നതും അദ്വൈതവിദ്യാസമ്പ്രദായത്തിലെ ശിഷ്ടാചാരമായിത്തീർന്നു. ശ്രീശങ്കരഭഗവത് പാദരുടെ ദക്ഷിണാമൂർത്തിസ്തോത്രം ഈ തത്ത്വം വ്യക്തമാക്കുകയും അതിനെ ചുററിയുള്ള ഉപാസനയ്ക്കു് ഒരു മന്ത്രപാഠരൂപമായി പരിലസിക്കുകയും ചെയ്യുന്നു. ഇതുവരെ വർണ്ണിച്ചതിൽ നിന്നും ദ്വൈതസിദ്ധാന്തപ്രകാരം മുമുക്ഷുക്കളായ സാധകർക്ക് ഗുരുവിൽ ഈശ്വരാവേശവും, വിശിഷ്ടാദ്വൈതപ്രകാരം ഈശ്വരപ്രാതിനിധ്യവും, അദ്വൈതസിദ്ധാന്തപ്രകാരം സമ്പൂർണ്ണമായ ഐക്യവും പ്രമാണീകരിക്കപ്പെടുന്നു. ''ബന്ധമുക്തനായ ഒരു മഹാത്മാവിനെ ശരണം പ്രാപിക്കുക; കാലക്രമത്തിൽ, അവിടുന്നു തൻെറ കരുണകൊണ്ടു നിങ്ങളെ മോചിപ്പിക്കും. അതിലും ഉത്കൃഷ്ടമാണ് ഈശ്വരനെത്തന്നെ ശരണം പ്രാപിക്കുകയെന്നതു്; പക്ഷേ അതാണേററവും വിഷമം പിടിച്ച സംഗതി'' (വി. സാ. സ. VI. 389.) ഇവിടെ, സാക്ഷാത്കാരസമ്പന്നനായ ഗുരുവിനുപോലും ശിഷ്യനു കാലാന്തരത്തിൽവരുന്ന പരിപാകത അനുസരിച്ച് യോഗ്യതപോലെ മാത്രമേ ശിഷ്യനെ മുക്തനാക്കാൻ കഴിയൂ എന്നും ഈശ്വരനെത്തന്നെ ശരണം പ്രാപിക്കുന്നതു് അത്യന്തം കഠിനമാണെന്നും ഉള്ള രണ്ടു പക്ഷവും സൂചിപ്പിച്ചു.

**അദ്വൈതാത്മാനുഭൂതിയെപ്പററി**

**വിവേകാനന്ദസ്വാമികൾ**

അടുത്ത കാലത്തു് വേദാന്തപ്രാമാണ്യം പ്രബലപ്പെടുത്തിയിട്ടുള്ള ആചാര്യന്മാരും, ആത്മാവുതന്നെ ഈശ്വരനും ഗുരുവും എന്ന വീക്ഷണം അനുമോദിക്കുന്നുണ്ടു്. ''മനുഷ്യപ്രകൃതിയിലുള്ള ദിവ്യത്വം വിസ്മരിക്കുക എന്നതു ഭയങ്കരമാണ്. ആ ദിവ്യത്വം പുറത്തു പ്രകാശിക്കുകതന്നെ വേണം. മനുഷ്യസ്വഭാവത്തിൻെറ മഹിമ ഒരിക്കലും മറക്കരുതു്. നാം ആണ് ഏററവും വലിയ ഈശ്വരൻ, കഴിഞ്ഞവരിലും വരാനിരിക്കുന്നവരിലും വെച്ച്. 'അഹമസ്മി' (ഞാനാകുന്നു) എന്ന അനന്തസാഗരത്തിലെ തിരമാലകൾ മാത്രമാണു ക്രിസ്തുവും ബുദ്ധനും. നിങ്ങളുടെ സ്വന്തം പരമാത്മാവിനെയല്ലാതെ ആരെയും നമിക്കരുതു്; ആ ദേവാധിദേവൻതന്നെയാണ് നിങ്ങൾ എന്ന് അറിയും വരെ, നിങ്ങൾക്കൊരിക്കലും ഒരു സ്വാതന്ത്ര്യവും ഉണ്ടാവില്ല.''(വി. സാ. സ. VI. 399.) മേൽകൊടുത്തതു് അദ്വൈതസിദ്ധാന്തത്തിൻെറ 'രത്നച്ചുരുക്കം' തന്നെയാണ്. തുലനം ചെയ്യുന്നതിനുവേണ്ടി സാംപ്രദായികശാസ്ത്രപ്രകാശത്തിൽ ഇതേ സംഗതി പ്രതിപാദിക്കുന്ന മാതിരി ഉദാഹരിക്കുന്നു.

> ജനനമൃതിയുതാനാം സേവയാ ദേവതാനാം
> ന ഖലു സുഖലേശഃ സംശയോ നാസ്തി തത്ര
> അജനിമമൃതരൂപം സാംബമീശം ഭജന്തേ
> യ ഇഹ പരമസൗഖ്യം തേ ഹി ധന്യാ ലഭന്തേ.
> (ശിവാനന്ദലഹരി)

പിറപ്പും ചാവുമുള്ള ദേവന്മാരെ സേവിച്ചതുകൊണ്ടു് നിശ്ചയമായും സുഖലേശമില്ല. അതിൽ ഒട്ടുംതന്നെ സംശയം വേണ്ട. ഉത്പത്തിയില്ലാത്തവനും അമൃതസ്വരൂപനും സശക്തികനുമായ പരമേശ്വരനെ ഭജിക്കുന്ന ധന്യപുരുഷന്മാർ ഈ ജന്മത്തിൽതന്നെ പരമസൗഖ്യം അടയുന്നു എന്നു ശിവാനന്ദലഹരിയിൽ പറയുന്നു.

> മയി ജീവത്വമീശത്വം കല്പിതം, വസ്തുതോ ന ഹി
> ഇതി യസ്തു വിജാനാതി സ മുക്തോ നാത്ര സംശയഃ.

'ജീവത്വവും ഈശ്വരത്വവും എന്നിലുള്ള കല്പനയാണ്, വാസ്തവത്തിലില്ല. ഇതറിയുന്നവനാണു മുക്തൻ; സംശയമില്ല.' എന്നു് സരസ്വതീ

രഹസ്യോപനിഷത്തു പറയുന്നു. ഇവിടെ 'എന്നിൽ' എന്നതു ശുദ്ധാഹങ്കാരത്തെയാണു കുറിയ്ക്കുന്നതെന്നും കർത്തൃത്വഭോക്തൃത്വാഭിമാനിയേ അല്ലെന്നും ധരിച്ചില്ലെങ്കിൽ അമൃതം വിഷമാകും. ആത്മസ്വരൂപമായ അഹമാണ് ഭഗവദ്ഗീതയിൽ പ്രായേണ കാണുന്നതു്.

**മോക്ഷസ്വരൂപത്തെ ആസ്പദമാക്കിയുള്ള ഗുരുസ്വരൂപം**

ഭാരതീയദർശനങ്ങളുടെ ചൂഡാരത്നമാണ് ഔപനിഷദമായ അദ്വൈതബ്രഹ്മവാദമെന്നതു് പല ശതകങ്ങളിലെ അഭിയുക്താഭിപ്രായമാണ്. അദ്വൈതസിദ്ധാന്തപ്രകാരം അനന്തമായ വേദവാങ്മയത്തിന്റെ ചരമവും പരമവുമായ നിർണ്ണയമാണ് ഉപനിഷത്തുകൾ. മഹാവാക്യങ്ങൾ ഉപനിഷത്തുകളുടെ ആന്തരതമമായ നിഗമനങ്ങളും, സ്വയമേവ അർത്ഥവത്തായ ഇതരഭാഗങ്ങളെല്ലാം മഹാവാക്യങ്ങളുടെ അർത്ഥപരിശോധനയ്ക്കു സഹായിക്കുന്ന അവാന്തരവാക്യങ്ങളുമാണ്. സാംസാരികപ്രപഞ്ചം അനിത്യവും ദുഃഖമയവും പുനരാവൃത്തിസഹിതവുമാണെന്നു് അവാന്തരവാക്യങ്ങൾ ചൂണ്ടിക്കാണിക്കുന്നു. അതു വാസ്തവമാണെന്നു ചിന്താശീലമുള്ള സത്വഗുണസമ്പന്നരായ ജീവികൾക്കു ബോദ്ധ്യമാകുന്നു. അങ്ങനെ ലോകയാത്രയുടെ ബന്ധസ്വരൂപം ധരിച്ച മുമുക്ഷുസാധകന്മാർ ദുഃഖനിവൃത്തിക്കും സുഖപ്രാപ്തിക്കും മാർഗ്ഗം അന്വേഷിക്കുന്നു. 'തമേവ വിദിത്വാ അതിമൃത്യുമേതി', 'ഏതമേവ വിദിത്വാ മുനിർഭവതി', 'തമേവം ജ്ഞാത്വാ മൃത്യുപാശാൻ ഛിനത്തി','ജ്ഞാത്വാ ശിവം ശാന്തിമത്യന്തമേതി,' 'ജ്ഞാത്വാ ദേവം മുച്യതേ സർവപാശൈഃ' ഇത്യാദി ശ്രുതിവചനങ്ങൾ സർവപാശങ്ങളിൽനിന്നും മരണബന്ധനത്തിൽനിന്നും വിട്ടുതൽ വാങ്ങി അത്യന്തശാന്തി പ്രാപിക്കുന്നതിനു് പരമാത്മാവിനെ അറിയുകയല്ലാതെ വേറെ വഴിയില്ല എന്നു പ്രതിജ്ഞ ചെയ്യുന്നു. അങ്ങനെയുള്ള ആത്മബോധം സമ്പാദിച്ചവർ മാത്രമേ യഥാർത്ഥത്തിൽ 'മുനി'വാച്യരാകുന്നുള്ളു. വേദാർത്ഥസാരം വേണ്ടവണ്ണം പര്യാലോചിച്ച് ഒടുവിൽ ജ്ഞാനം മാത്രമാണ് മുക്തിസാധനമെന്നു് അത്യന്തവിവേകികൾ ശ്രദ്ധാപൂർവം സ്വീകരിക്കുന്നു.

'എന്തെങ്കിലും ചെയ്താൽ അതിന്റെ ഫലം കിട്ടും: കൃഷി ചെയ്താൽ ധാന്യം കിട്ടും; വേല ചെയ്താൽ കൂലി കിട്ടും; മരുന്നു കുടിച്ചാൽ രോഗം മാറും. അറിയുന്നതുകൊണ്ടുമാത്രം എന്താണു കിട്ടുക ?' എന്നു സംശയിച്ചുകൊണ്ട്, അറിഞ്ഞാൽ കിട്ടും എന്ന നിഗമനത്തിന്റെ താല്പര്യം അറിഞ്ഞശേഷം കിട്ടാനുള്ളതിനു വേല വേറെ ചെയ്താൽ ഫലം കിട്ടും എന്നുള്ളതാണ് നിർണ്ണയം എന്നു് ദ്വൈതവാദവും വിശിഷ്ടാദ്വൈതവും അർത്ഥാപത്തിമൂലം ഉദ്ധരിച്ച ശ്രുതിവചനങ്ങൾക്കു് അർത്ഥം കല്പിക്കുന്നു. ഈശ്വരന്റെ സ്വരൂപം അറിഞ്ഞു് ഈശ്വരോപാസനയായി കർമ്മം ചെയ്താൽ പ്രസന്നനായ ഭഗവാൻ മോക്ഷം നൽകും എന്നാണ് ഈ വഴിക്കു്അർത്ഥം സിദ്ധിക്കുന്നതു്. അദ്വൈതമാകട്ടെ ശ്രുത്യർത്ഥം നേരിട്ടു് ലക്ഷണയെ ആശ്രയിക്കാതെതന്നെ ഗ്രഹിക്കുന്നു. അറിവു് വസ്തുസ്വരൂപബോധമാണ്. അല്ലാതെ പിന്നീടു് ഒരു പ്രവൃത്തികൂടിയല്ല. പ്രവൃത്തിയുടെ ഫലമായി സിദ്ധിക്കുന്നതെല്ലാം നശ്വരമാണെന്നു പ്രത്യക്ഷം. നിത്യവസ്തു പ്രവൃത്തികൊണ്ടു് അറിയേണ്ടതോ കിട്ടേണ്ടതോ അല്ല. 'ഞാൻ രാധേയനാണ്' എന്നു ജീവിതത്തിന്റെ ഒടുവിൽവരെ ഉറപ്പായിരുന്ന കർണ്ണൻ ഒരു ദിവസം 'ഞാൻ കൗന്തേയൻ' തന്നെയാണെന്നു് നിശ്ചയിച്ചതു് ഒരു പ്രവൃത്തി ചെയ്തതിന്റെ ഫലമായിട്ടല്ല; ശ്രദ്ധകൊണ്ടു വന്ന ഒരു അനുഭവം മാത്രമായിരുന്നു അതു്. ഈ ശ്രദ്ധ ആത്മവിഷയത്തിൽ ജനിപ്പിക്കുകയാണ് മഹാവാക്യങ്ങളുടെ പ്രയോജനം. ഇങ്ങനെയുള്ള സ്ഥലത്താണ് വിസ്മൃതകണ്ഠചാമീകരന്യായം ഉദാഹരിക്കുന്നതു്. തന്റെ കഴുത്തിൽ തന്നെ ധരിച്ചിരുന്ന പതക്കം കളഞ്ഞുപോയി എന്നു ഭ്രമിച്ച മനുഷ്യന്നു് മറ്റൊരാൾ അതു ചൂണ്ടിക്കാണിച്ചുകൊടുക്കുമ്പോൾ പുതുതായി ഒന്നുംതന്നെ ആ മനുഷ്യന്നു് ലഭിക്കുന്നില്ല; എങ്കിലും കളഞ്ഞുപോയി എന്നുള്ള ധാരണയാൽ വന്നുകൂടിയ ദുഃഖം പോകുന്നു; സന്തോഷം ഉണ്ടാകുന്നു. എപ്പോഴും കൂടെത്തന്നെയുള്ള വസ്തു മറന്നതുകൊണ്ടു് പുതുതായി ലഭിച്ചതുപോലെയുള്ള സുഖം ലഭിക്കുന്നു എന്നു മാത്രമേയുള്ളു. നിത്യമല്ലാത്ത മോക്ഷം ആപേക്ഷികമായി എത്ര കോടി വർഷം നിലനില്ക്കുന്നതായാലും ആത്യന്തികമായ ദുഃഖനിവൃത്തിക്കു കാരണമാക

യില്ല. നിത്യമെന്നു ചൊല്ലുന്ന മോക്ഷം ഉല്പാദിപ്പിക്കാവുന്നതായാൽ അതു് ആപേക്ഷികനിത്യമാകുന്നതല്ലാതെ പരമാൎത്ഥത്തിൽ നിത്യമാകയില്ല. ഉപചാരം മാത്രമായിട്ടാണ നിത്യമെന്നു് അപ്പോൾ അതിനെ പറയുക; മോക്ഷം സ്വസ്വരൂപംതന്നെയല്ലെങ്കിൽ എങ്ങനെ അതു നിത്യമാകും ? അനിത്യവസ്തുക്കൾക്കെല്ലാം സത്തയും പ്രകാശവും വ്യവഹാരയോഗ്യതയും കൊടുക്കുന്ന ആത്മചൈതന്യം മാത്രമേ നിത്യമായിട്ടുള്ളു. നിത്യസത്തും നിത്യചിത്തും നിത്യാനന്ദവുമായിട്ടുള്ള ആത്മസ്വരൂപം തന്നെയാണ മോക്ഷം.

അപ്പോൾ മോക്ഷപ്രാപ്തി അപ്രാപ്തമായതിന്റെ പ്രാപ്തിയല്ല സ്വാത്മസ്വരൂപം തന്നെയാണു്. താൻ ആത്മസ്വരൂപം അല്ല എന്നുള്ള അജ്ഞാനം പോവുകതന്നെയാണു് ബ്രഹ്മപ്രാപ്തി അഥവാ മോക്ഷം.

അജ്ഞാനസ്യ മഹാഗ്രന്ഥേഃ
മിഥ്യാ വേദ്യാത്മനോഽസതഃ
അഹമിത്യർഥരൂപസ്യ
ഭേദോ മോക്ഷ ഇതി സ്മൃതഃ.

ഗ്രന്ഥിഭേദമാണു് മോക്ഷം. കെട്ടു് അറുത്തു നീക്കുകയാണു് മോചനം. അജ്ഞാനമാണു് ഏററവും ദൃഢമായ ബന്ധനം; വാസ്തവത്തിൽ അങ്ങനെ ബന്ധം ഒന്നില്ലെങ്കിലും. 'ഞാൻ' എന്ന രൂപത്തിൽ ഒരു പദാൎത്ഥമുണ്ടായാൽ എന്റെ അറിവിനു വിഷയമായിട്ടുള്ള അസത്തായ ദൃശ്യപ്രപഞ്ചവും ഉളവാകുന്നു. അതുകൊണ്ടു് ദൃശ്യപ്രപഞ്ചത്തെ ത്യജിക്കുക; ത്യജിച്ചവനാണ ഞാൻ എന്നുള്ള ഗൎവ്വും ത്യജിക്കുക. അപ്പോൾ മാത്രമേ അജ്ഞാനഗ്രന്ഥി നീങ്ങുകയുള്ളു.

യദ്യാത്മാ മലിനഃ കൎത്താ
ഭോക്താ ച സ്യാത് സ്വഭാവതഃ
നാസ്തി തസ്യ വിനിർമോക്ഷഃ
സംസാരാത് ജന്മകോടിഭിഃ.
ആത്മായം കേവലഃ സ്വച്ഛഃ
ശാന്തഃ സൂക്ഷ്മഃ സനാതനഃ
അസ്തി സൎവാന്തരഃ സാക്ഷീ
ചിന്മാത്രസുഖവിഗ്രഹഃ.
അയം ച ഭഗവാനീശഃ
സ്വയംജ്യോതിഃ സനാതനഃ
അസ്മാദ്ധി ജായതേ വിശ്വ-
മത്രൈവ പ്രവിലീയതേ.

അയം ബ്രഹ്മാ ശിവോ വിഷ്ണുഃ
അയമിന്ദ്രഃ പ്രജാപതിഃ
അയം വായുരയം ചാഗ്നിഃ
അയം സൎവാശ്ച ദേവതാഃ.
യ ഏവംഭൂതമാത്മാന-
മന്യഥാ പ്രതിപദ്യതേ
കിം തേന ന കൃതം പാപം
ചോരേണാത്മാപഹാരിണാ.

ശ്രീശങ്കരഭഗവത്പാദർതന്നെ പല കുറി പരിശീലിച്ചതായി പറയപ്പെടുന്ന സൂതസംഹിതയിൽ അദ്വൈതസാരം സംക്ഷേപിച്ചിരിക്കുന്നതാണു് ഇതു്. ''പ്രകൃത്യാതന്നെ ആത്മാവു കൎത്താവും ഭോക്താവുമാവുകമൂലം മാലിന്യമുള്ളവനാകയാൽ കോടിജന്മംകൊണ്ടും സംസാരത്തിൽനിന്നും മോക്ഷമില്ല. കേവലം ചൈതന്യസുഖമാത്രനും സൂക്ഷ്മസ്വച്ഛശാന്തരൂപിയും ആയ ആത്മാവു സാക്ഷിയായി സൎവ്വാന്തൎയ്യാമി ആയിരിക്കുന്നു. ഈ ആത്മാവുതന്നെ, സ്വയംജ്യോതിസ്സ്വരൂപനും സനാതനനും ഭഗവാനും ജഗദുദയലയലീലാവിഗ്രഹനുമായ ഈശ്വരൻ. വിഷ്ണു, ബ്രഹ്മാവു്, പ്രജാപതി, വായു, ഇന്ദ്രൻ മുതലായ സൎവ്വദേവതകളും ആത്മാവുതന്നെ. ഇപ്രകാരമുള്ള ആത്മസ്വരൂപത്തെ മററു പ്രകാരത്തിലാണെന്നു കൈക്കൊള്ളുന്നവൻ ആത്മാവിനെ തന്നെ ഒളിച്ചുവെച്ചു് മററു വിധം കാണിക്കുന്ന കള്ളനാണു്; അതിലും വലിയ പാപമെന്താണു് ? ഈ വിധം അദ്വൈതദൎശനത്തിൽ പരമബന്ധുവും പരമഗുരുവും പരമാത്മാവും വാസ്തത്തിൽ സൎവ്വാന്തൎയ്യാമിയായ സാക്ഷിചൈതന്യംതന്നെ എന്നു ബഹുശാസ്ത്രങ്ങൾ നിൎണ്ണയിക്കുന്നു. 'അത്ര ബ്രഹ്മ സമശ്നുതേ' 'ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി' എന്നുള്ള ശ്രുതിവചനങ്ങൾ തീരുമാനിക്കുന്നതു് ബ്രഹ്മജ്ഞാനമുള്ളവൻ ബ്രഹ്മംതന്നെ എന്നാണു്. പാതഞ്ജലദൎശനം ചിത്തവൃത്തിനിരോധംമൂലം ദ്രഷ്ടാവിന്റെ സ്വരൂപം ശോധിക്കാൻ സഹായിക്കുന്നതേയുള്ളു. ദ്രഷ്ടാവു പരമാത്മാവുതന്നെയെന്നു് അവിടെ നിൎണ്ണയിക്കുന്നില്ല. പാതഞ്ജലയോഗശാസ്ത്രത്തെ രാജയോഗമെന്നു പറയുന്നതു് നിരാധാരമാണു്. സൂത്രങ്ങളിൽ ഒരിടത്തും അതു രാജയോഗമാണെന്നു പ്രസ്താവിച്ചിട്ടില്ല; ഭാഷ്യടീകാകാരന്മാരും അതു രാജയോഗമാണെന്നു പറയുന്നില്ല. മേൽവൎണ്ണിച്ച ജ്ഞാന

യോഗമാണ് രാജയോഗമെന്ന് അമനസ്കോപനിഷത്തിൽ പറയുന്നുമുണ്ട്.

രാജന്തം ദീപ്യമാനം തം പരമാത്മാനമവ്യയം
ദേഹിനാം പ്രാപയേദ് യസ്തു രാജയോഗഃ സ ഉച്യതേ.

ദേഹികൾക്ക നിത്യചൈതന്യസ്വരൂപമായ പരമാത്മസാക്ഷാത്കാരം ഉണ്ടാക്കിക്കൊടുക്കുന്നതാണ് രാജയോഗം. ഇതു് ത്വംപദാത്ഥശോധനംമാത്രമല്ല ഐക്യബോധവുമാണ്. പാതഞ്ജലസൂത്രത്തിലെ ചില ഭാഗങ്ങളും പരമ്പരയായി ജീവാത്മപരമാത്മൈക്യസാക്ഷാത്കാരത്തിനു് സഹായമാകുന്നില്ലേ എന്നു ശങ്കിക്കുന്നവരോട് ഇപ്രകാരം ഭക്തിസൂത്രവും വേദാന്തസൂത്രവും മററുംകൂടി രാജയോഗംതന്നെയെന്നു സമാധാനം പറയേണ്ടതായി വരും.

---

# സംക്രീഡതാം

**ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്**

ശൈലേന്ദ്രോദ്ധാരദക്ഷം വ്രജയുവതികരാല്ലബ്ധഗവ്യാദിഭൈക്ഷം
വേത്രാദ്യാരൂഢകക്ഷം വനഭുവി വിഹിതശ്രൗതഗോവൃന്ദരക്ഷം
നിര്യത്കേളീകടാക്ഷം നിഖിലതനുഭൃതാം ദത്തസംസാരമോക്ഷം
ഭക്തത്രാണൈകദീക്ഷം സ്മര ഹൃദയ, മഹോ നിജ്ജിതാനങ്ഗലക്ഷം.

മാമല പൊക്കാൻ വിരുതാന്ന്, ഇടയപ്പെൺകിടാങ്ങളുടെ കൈയിൽനിന്നു വെണ്ണയും പാലും പിച്ചവാങ്ങി, ചൂരലും മററും കക്ഷത്തിലേന്തി, മാമറക്കാലിക്കൂട്ടത്തെ കാട്ടിൽ കാത്തുരക്ഷിച്ച്, കേളീകടാക്ഷം പൊഴിച്ച്, സകല പ്രാണികൾക്കും സംസാരത്തിൽനിന്നു മോചനമേകി, ഭക്തരക്ഷയ്ക്കുമാത്രം നോൽമ്പു നോററു്, ലക്ഷം പൂവമ്പന്മാരെ കൊമ്പുകുത്തിച്ചുകൊണ്ടരുളുന്ന ഒളിയെ, അല്ലേ കരളേ, ഓത്താലും!

ധ്വസ്താവിദ്യാന്ധകാരേ കുസുമശരരിപോർമൌലിഭൂഷായമാണേ
ഗോപസ്ത്രീണാമസംഖ്യൈർനയനകുവലയൈസ്തൃഷ്ണയാ ചുംബ്യമാനേ
നിർവ്വാണക്ഷീരസിന്ധോർമഥനസമുദയന്നീലബാലേന്ദുഭൂതേ
ദിവ്യപ്രേമാമൃതാംശുപ്രകരവിരചിതേ ഹേ മനഃ, ക്രീഡ കൃഷ്ണേ.

അജ്ഞാനാന്ധകാരത്തെ അകററിയവനും, കാമാരിയുടെ മുടിയ്ക്കു് അലങ്കാരമായിരിക്കുന്നവനും, ഗോപിമാരുടെ എണ്ണമററ കൺകരിങ്കുവളങ്ങളാൽ കൊതിയോടെ മുകരപ്പെടുന്നവനും, മോക്ഷപ്പാല്ക്കടൽ കടഞ്ഞുണ്ടായ നീലബാലചന്ദ്രനെന്നു പറയേണ്ടവനും, ദിവ്യപ്രേമമാകുന്ന അമൃതകിരണജാലംകൊണ്ടു നിമ്മിയ്ക്കപ്പെട്ടവനുമായ കൃഷ്ണനിൽ ഹേ നെഞ്ചേ, കളിക്കു.

തപ്താനാം ഭക്തിഭാജാം നയനപരിഗളദ്*ബാഷ്പജാതാംബുവാഹേ
നന്ദസ്ത്രീസ്നേഹദുഗ്ദ്ധോദധിമഥനസമുദ്ഭൂതഹൈയങ്ഗവീനേ
വൃന്ദാരണ്യദ്രുപൃഷ്ഠസ്ഥിതശബരവധൂശീതളാപാങ്ഗപൂതേ
രൂപേ സംക്രീഡതാം മേ ഹൃദയമുപനിഷത്സാരസവ്വസ്വഭൂതേ.

ആത്തന്മാരായ ഭക്തന്മാരുടെ മിഴികളിൽനിന്നൊഴുകിയ ബാഷ്പങ്ങളിൽനിന്നുണ്ടായ കൊണ്ടലായി, യശോദയുടെ സ്നേഹപ്പാലാഴി കടഞ്ഞുണ്ടായ വെണ്ണയായി, വൃന്ദാവനത്തിലെ മരങ്ങളുടെ പിന്നിൽ മരുവുന്ന വേടസ്ത്രീകളുടെ കുളിത്ത കടാക്ഷമേററു ശുദ്ധമായി, ഉപനിഷത്തുകളുടെ സാരസവ്വസ്വമായിരിക്കുന്ന സ്വരൂപത്തിൽ എന്റെ മനസ്സു ക്രീഡിയ്ക്കട്ടെ! (* ബാഷ്പം = കണ്ണീരെന്നും നീരാവിയെന്നുമത്ഥം.)

# അദ്വൈതം

വിഖ്യാതേ വായുഗേഹേ പ്രഹസിതവദനഃ കാഞ്ചനാകല്പദീപ്ത-
സ്തിഷ്ഠന്നുന്മീലിതാക്ഷോ ബഹുവിധവരദോ ഭാതി യസ്സോഽയമേവ
പുണ്യേ ശ്രീദക്ഷിണേശേ സ്മിതമധുരമുഖോ വേഷഭൂഷാം വിമുഞ്ച-
ന്നാസീനോ മീലിതാക്ഷോ ഭവഭയഹരണൈകോത്സുകോ ലാലസീതി.

സുപ്രസിദ്ധമായ ഗുരുവായൂരമ്പലത്തിൽ പൊട്ടിച്ചിരിച്ചുകൊണ്ടും, സ്വർണ്ണാഭരണങ്ങളാൽ തിളങ്ങിക്കൊണ്ടും, എഴുന്നേററുനിന്നുകൊണ്ടും, കണ്ണുകരം മിഴിച്ചുകൊണ്ടും, പലതരം വരങ്ങരം നൽകിക്കൊണ്ടും യാതൊരാളാണോ ശോഭിയ്ക്കുന്നതു്, ആ ആരംതന്നെയാണു് ദക്ഷിണേശ്വരപുണ്യക്ഷേത്രത്തിൽ ഇളംപുഞ്ചിരി തൂകിക്കൊണ്ടും, വേഷഭൂഷകളെ വെടിഞ്ഞുകൊണ്ടും, ചമ്രം പടിഞ്ഞിരുന്നുകൊണ്ടും, മിഴികരം ചിമ്പിക്കൊണ്ടും, സംസാരഭയം തീക്കാൻ മാത്രമൊരുങ്ങിക്കൊണ്ടും ലാലസിയ്ക്കുന്നതു്.

സൌഖ്യാസീനം നിബദ്ധാഞ്ജലിപുടമചലാശേഷലീലാശരീരം
മന്ദസ്മേരാസ്യബിംബം മുകുളിതരുചിരസ്നിഗ്ദ്ധനേത്രാരവിന്ദം
നിഷ്പന്ദപ്രാണവാതം ധൃതസിതവസനം യോഗനിദ്രാനിലീനം
ചന്ദ്രാസൂനസ്വരൂപം ഗുരുപവനപുരാധീശ്വരം ഭാവയാമി.

സുഖാസനത്തിലിരുന്നു്, കൈയ് കൂപ്പി, പൂമെയ്യനങ്ങാതെ, മുഖത്തു മന്ദഹാസം പൊഴിഞ്ഞു്, രുചിരസ്നിഗ്ദ്ധങ്ങളായ നയനാരവിന്ദങ്ങരം കൂമ്പി, പ്രാണവായുവടങ്ങി, വെള്ളമുണ്ടു ചുററി, യോഗനിദ്രയിൽ ലയിച്ചിരിക്കുന്ന ശ്രീരാമകൃഷ്ണസ്വരൂപനായ ഗുരുവായൂരപ്പനെ ഞാൻ ഭാവന ചെയ്യുന്നു.

ബധ്നൻമായൂരബർഹം ശിരസി വിരചയന്നൂർദ്ധ്വപുണ്ഡ്രം ലലാടേ
വിന്യസ്യൻ വംശമോഷ്ഠേ ബൃഹദുരസി സമാന്ദോളയൻ വന്യമാലാം
ബിഭ്രത്കാഞ്ചീം നിതംബേ ചരണകമലയോശ്ശിഞ്ജയൻ നൂപുരം ച
ശ്രീവാതാധീശവേഷോ മമ ഹൃദി രമതാം സന്തതം രാമകൃഷ്ണഃ.

നെറുകയിൽ മയിൽപ്പീലി കെട്ടിക്കൊണ്ടും, നെററിയിൽ ഗോപിക്കുറി ചാർത്തിക്കൊണ്ടും, ചുണ്ടത്തു് ഓടക്കുഴൽ പററിച്ചുകൊണ്ടും, വിരിമാറത്തു വനമാല ചാഞ്ചാടിച്ചുകൊണ്ടും, അരക്കെട്ടിൽ കിങ്ങിണിയണിഞ്ഞുകൊണ്ടും, ചേവടികളിൽ ചിലങ്ക കിലുക്കിക്കൊണ്ടും ശ്രീ ഗുരുവായൂരപ്പന്റെ വേഷം കൈക്കൊണ്ട ശ്രീരാമകൃഷ്ണൻ എന്റെ നെഞ്ചിലെല്ലായ്പോഴും രമിയ്ക്കട്ടെ!

---

''ശ്രീരാമകൃഷ്ണപരമഹംസൻ ഒരു വിഗ്രഹാരാധകനാണു്; എന്നിരുന്നാലും അദ്ദേഹം അഖണ്ഡസച്ചിദാനന്ദമായ നിരാകാരസത്തയുടെ ഏകാന്തോപാസകനുമാണു്. വിശ്വാസപ്രമാണങ്ങളിലോ വാദവൈദഗ്ദ്ധ്യത്തിലോ പുഷ്പചന്ദനധൂപനൈവേദ്യങ്ങളോടുകൂടിയ ബാഹ്യാരാധനയിലോ അല്ല ആ മഹാത്മാവിന്റെ മതം. പരമഹംസദേവന്റെ മതമെന്നാൽ സമാധി; ആരാധനയെന്നാൽ അതീന്ദ്രിയദർശനം. വിചിത്രമായ ഭാവത്തിന്റെയും ഭക്തിയുടെയും ജ്വരത്താലും താപത്താലും ഇരവുപകൽ അദ്ദേഹത്തിന്റെ സർവ്വകരണങ്ങളും ജ്വലിച്ചുകൊണ്ടിരിക്കുന്നു. ആന്തരമായ ഈ അഗ്നിയുടെ നിരന്തരമായ ഒരു ബഹിഃപ്രസരമാണു് അദ്ദേഹത്തിന്റെ സംഭാഷണം. അതു നെടുനേരം തുടരുകയും ചെയ്യുന്നു. ശ്രോതാക്കരം ശ്രാന്തരായാലും, സ്വയം ക്ഷീണനായി കാണപ്പെട്ടാലും ആ വക്താവു് സദാ ഉന്മേഷശാലി. അദ്ദേഹത്തിന്റെ മുഖത്തു് ഒരു പൂർണ്ണത, ശിശുസഹജമായ കോമളിമ, അവാച്യമധുരമായ മനോഭാവം, മറെറങ്ങും കണ്ടു കിട്ടാത്ത ഒരു ശുമന്ദഹാസം എന്നിവ കളിയാടുന്നു. ദിവസവും പലപ്രാവശ്യം പരമഹംസൻ ഏകാന്തസമാധിയിൽ മുഴുകുന്നു. ഞാൻ ഈ പരമഹംസന്റെ മൊഴികരം കേട്ടു് മന്ത്രമുഗ്ദ്ധനാകുന്നു. ഞാൻ മാത്രമല്ല, എന്നെപ്പോലെ അനേകമാളുകരം അപ്രകാരം മോഹിതരാകുന്നു.''

പ്രതാപ്ചന്ദ്രമസുംദാർ

# കലികാലത്തിലെ സീത

അമ്പാടി ദേവകിഅമ്മ

[പതിവ്രത, ഉത്തമശിഷ്യ, നിത്യബ്രഹ്മചാരിണിയായ ധീരമാതാവ്, കർമ്മകുശല, തപസ്വിനി, പ്രേമമൂർത്തി, സംസാരദാവാനലമദ്ധ്യവർത്തിയായിരുന്നിട്ടും സമനില വിടാത്ത കുലാംഗന, ഭരണകുശല ഇതൊക്കെയായിരുന്നു ശ്രീശാരദാദേവി. പിന്നെന്തുവേണം, ഭാരതമഹിളകൾക്ക് ആരാദ്ധ്യയാകാൻ, അമ്മമാർക്ക് പ്രശ്നപരിഹാരങ്ങൾക്ക് വഴി തെളിയ്ക്കാൻ?]

ശ്രീരാമാവതാരോദ്ദേശസിദ്ധിയ്ക്കായി സീതാദേവി വഹിച്ച വലിയ പങ്കിനെ പ്രശംസിച്ചുകൊണ്ടാണ്, ''സീതായാശ്ചരിതം മഹത്'' എന്ന് ശ്രീ വാല്മീകിമഹർഷി വർണ്ണിച്ചിട്ടുള്ളത്. ഈ വർണ്ണനതന്നെ അന്വർത്ഥമാണ്, ശ്രീശാരദാദേവിയെപ്പററി ചിന്തിക്കുമ്പോഴും. ശ്രീരാമകൃഷ്ണപരമഹംസദേവൻെറ അവതാരോദ്ദേശം പൂർത്തിയാക്കുന്നതിനുള്ള ഒരു വലിയ ഭാരം ശാരദാദേവി ഏറെറടുക്കുകയുണ്ടായി.

സീതാദേവിയും ശാരദാദേവിയും സ്ത്രീധർമ്മത്തിൻെറ അധിഷ്ഠാനദേവതകളാണ്. സ്ത്രീത്വാദർശത്തിൽ അധിഷ്ഠിതങ്ങളായ ഗുണങ്ങൾ എക്കാലത്തും സാർവ്വലൗകികങ്ങളാണ്. പശ്ചാത്തലത്തിനു സാമൂഹ്യമായും മററും മാററങ്ങൾ വരുമ്പോൾ വ്യക്തിനിഷ്ഠങ്ങളായ ഗുണങ്ങളെ പ്രായോഗികമാക്കുന്ന രീതിയ്ക്കു മാത്രമേ ഭേദം വരുന്നുള്ളു.

സ്ത്രീധർമ്മത്തിൻെറ അടിത്തറയായ ഉത്തമോത്തമഗുണമാണ് പാതിവ്രത്യം. സീതാദേവിയുടെ പാവകോജ്ജ്വലമായ ഈ ഗുണം അഗ്നിപരീക്ഷയ്ക്കു വിധേയമായി. പക്ഷെ അഗ്നി എങ്ങനെയാണ് അഗ്നിയെ ദഹിപ്പിയ്ക്കുക? ആ അഗ്നിപരീക്ഷകൊണ്ട് ദേവിയുടെ ഗുണം ഒന്നുകൂടി ശോഭായമാനമായി. ആ ഗുണം തന്നെ സീതയുടെ ക്ഷമ, മനോവീര്യം, സഹിഷ്ണുത മുതലായ ഗുണങ്ങൾക്കു മാററു കൂട്ടി.

സീതാദേവി ജീവിച്ചിരുന്ന പൗരാണികകാലത്തിനുശേഷം എത്രയോ നൂററാണ്ടുകൾ കടന്നുപോയി. അതിനിടയിൽ നാം അധിവസിയ്ക്കുന്ന ഈ ലോകം എത്രയോ പരിവർത്തനങ്ങൾക്കു വിധേയമായി. ഈ നൂററാണ്ടിൽ നമ്മുടെ പ്രവൃത്തിരംഗം എത്രയോ വിഭിന്നമായിരിക്കുന്നു. 'കുഴപ്പങ്ങളേറിയ വിവിധകാര്യങ്ങളെ, ആദ്ധ്യാത്മികതലത്തിൽനിന്നു വ്യതിചലിക്കാതെ എങ്ങനെയാണ് നാം അഭിമുഖീകരിക്കേണ്ടതു്,' എന്ന അതിമഹത്തായ പ്രശ്നത്തിനു സമുജ്ജ്വലമായ ഒരു വെളിച്ചമാണ് ശ്രീശാരദാദേവി നമുക്കു പ്രദാനം ചെയ്തിട്ടുള്ളതു്. ഈ നൂററാണ്ടിലെ സീതാദേവിയാണ് ശ്രീശാരദാദേവി എന്ന് ദേവിയുടെ ജീവിതചരിത്രം നിസ്സന്ദേഹം തെളിയിയ്ക്കുന്നു.

പത്തൊമ്പതാം നൂററാണ്ടിൻെറ മദ്ധ്യകാലത്താണു ശാരദാദേവി ഭൂജാതയായതു്. ഇരുപതാം നൂററാണ്ടിൻെറ പ്രഥമപാദത്തിൽ ദേവി ജീവിച്ചിരുന്നു എന്നതു് ഇവിടെ സ്മർതവ്യമാണ്. 1920–ൽ ആയിരുന്നു ദേവിയുടെ മഹാസമാധി. മാതൃദേവിയുടെ പ്രധാനജീവിതരംഗമായിരുന്നു ദക്ഷിണേശ്വരം. ദേവി ദക്ഷിണേശ്വരത്തേയ്ക്കു് ആദ്യമായി പോകുന്ന ആ കാലഘട്ടത്തിൽ ശ്രീരാമകൃഷ്ണൻ ബ്രഹ്മാനുഭൂതിസിദ്ധിച്ച യതിവര്യനായിക്കഴിഞ്ഞിരുന്നു.

ഭൗതികശക്തികളുടെ തേർവാഴ്ചകൊണ്ടു് മന്ദപ്രഭമായിത്തീർന്നിരുന്ന ഭാരതീയാദ്ധ്യാത്മികസംസ്കാരത്തെ, തൻെറ തീവ്രതപശ്ചര്യകൊണ്ടും ദിവ്യാനുഭൂതികളെക്കൊണ്ടും വീണ്ടെടുത്തു്, പ്രോദ്ദീപ്തമാക്കി, അതിൻെറ വെളിച്ചത്തിൽക്കൂടി ധർമ്മസംസ്ഥാപനക്ഷമമായ ഒരു തത്ത്വസംഹിത ആവിഷ്കരിച്ച് അതു്, യോഗ്യരായ ശിഷ്യരിൽക്കൂടി, ലോകത്തിൽ പ്രചരിപ്പിയ്ക്കുവാൻ ശ്രീരാമകൃഷ്ണപരമഹംസൻ സന്ന

ദ്ധനായിരുന്ന ശുഭവേളയിലാണ് അദ്ദേഹത്തിന്റെ സഹധർമ്മിണിയായ ശാരദാദേവി യുഗാചാര്യനായ സ്വഭർത്താവിനെ സമീപിക്കുന്നത്. അദ്ദേഹത്തിന്റെ അവതാരധർമ്മത്തിൽ അദ്ദേഹത്തെ സഹായിപ്പാൻ മുന്നോട്ടു വന്ന ശിഷ്യരിൽ അഗ്രേസരതന്നെയായി, സഹധർമ്മിണിയായ ശാരദ. ദേവി നവതാരുണ്യദശയെ പ്രാപിച്ച കാലമായിരുന്നു അത്. ശാരദാദേവി ദക്ഷിണേശ്വരത്ത് താമസമാക്കിയ ഉടനെതന്നെ ഭഗവാൻ ദേവിയുടെ മനഃസ്ഥിതി പരീക്ഷിച്ച സന്ദർഭം സുവിദിതമാണ്. ''ഭവതി എന്നെ ഈ മായയിലേയ്ക്കു വലിച്ചിഴയ്ക്കുവാനാണോ വന്നിരിക്കുന്നത് ?'' എന്നായിരുന്നു ഭഗവാന്റെ ചോദ്യം. മറേറതൊരു തരുണിയെയും അതീവ വിഷമിപ്പിക്കുന്ന ഈ പ്രതിസന്ധിയിൽ, യാതൊരു മനശ്ചാഞ്ചല്യവും കൂടാതെ, പതിദേവതയായ ദേവിയുടെ മുഖകമലത്തിൽനിന്നു് ഉടനെതന്നെ നിഃസൃതമായി, മനോജ്ഞമായ ഈ അമൃതവാണി: ''ഞാൻ എന്തിനു് അങ്ങയെ ഈ സംസാരത്തിലേയ്ക്കു വലിച്ചിഴയ്ക്കണം ? അങ്ങയുടെ പ്രവൃത്തിയിൽ പൂർണ്ണമായി സഹകരിക്കുകമാത്രമാണ് എന്റെ ജീവിതധർമ്മം.'' ഒരു വലിയ അഗ്നിപരീക്ഷയിലുള്ള വിജയമാണ് ഈ വാക്കുകൾ വ്യക്തമാക്കുന്നത്. അനഭ്യസ്തവിദ്യയായ ഒരു ഗ്രാമീണവനിതയായിരുന്നുവെങ്കിലും ദേവി, തന്റെ സമുന്നതമായ ഒരു ജീവിതാദർശം ഈ വാക്കുകളിൽക്കൂടി പ്രകടമാക്കി. തന്റെ അഭിലാഷങ്ങളെല്ലാം ത്യാഗാഗ്നിയിൽ ആഹുതി ചെയ്തു്, ഭഗവാന്റെ യഥാർത്ഥ സഹധർമ്മചാരിണിയായി, അദ്ദേഹത്തിന്റെ ജീവിതോദ്ദേശം വിജയിപ്പിക്കുവാൻ സന്നദ്ധയായി, ആ മനസ്വിനി. ഭഗവാന്റെ സഹധർമ്മിണീപദം കൈക്കൊള്ളുവാൻ ഒരു നിത്യബ്രഹ്മചാരിണിയുടെ ശ്രദ്ധാഭക്തിയും, തന്നിൽ നൈസർഗ്ഗികമായി ലീനമായിരുന്ന മാതൃത്വവും ദേവിയിൽ യഥാക്രമം വികസിച്ചു. ഭഗവാൻ പവിത്രഹൃദയയായ ദേവിയെ സാക്ഷാൽ ജഗദംബയായി ആരാധിച്ചു ധന്യയാക്കി.

നഹബത്തിലെ ദേവിയുടെ വാസസ്ഥലമായിരുന്ന ആ ചെറിയ മുറി, ഒരു ശ്രീകോവിൽ ആയി രൂപാന്തരപ്പെട്ടു. ത്യാഗത്തിന്റെയും സ്നേഹത്തിന്റെയും പ്രതീകമായ ദേവി അതിലെ മംഗളദേവതയായി വിളങ്ങി. ബ്രാഹ്മമുഹൂർത്തത്തിൽ ഉറക്കമുണർന്നു് ഗംഗാസ്നാനവും കഴിച്ചു് ധ്യാനമഗ്നയായ ഒരു തപോധനയായിട്ടാണ് നാം ദേവിയെ അവിടെ കാണുന്നത്. ധ്യാനപൂജാദികൾക്കുശേഷം ഗൃഹകാര്യങ്ങളിൽ വ്യഗ്രയായ ഗൃഹിണിയായി ദേവി; ശ്വശ്രുവായ ചന്ദ്രമണീദേവിയുടെയും ഭഗവാന്റേയും അദ്ദേഹത്തിന്റെ ശിഷ്യന്മാരുടേയും ആരോഗ്യസ്ഥിതിയും രുചിഭേദവും അറിഞ്ഞു് ഭക്ഷണം പാകംചെയ്യുന്നതിൽ ദേവി തത്പരയും സമർത്ഥയുമായിരുന്നു. പാചകവൃത്തി കഴിഞ്ഞാൽ ഭഗവാന്റെ ശുശ്രൂഷയായി. ഒരിക്കൽ അദ്ദേഹത്തിന്റെ കാൽ തിരുമ്മിക്കൊടുക്കുമ്പോൾ ഭഗവാന്റെ അന്തർഗതം അറിയുവാൻ ദേവി ഒരു ചോദ്യം ചോദിക്കുകയുണ്ടായി: ''അങ്ങ് എന്നെ ആരായിട്ടാണു കണക്കാക്കുന്നത് ?'' ഭഗവാൻ ഉടനെ ഇങ്ങനെ ഉത്തരം പറഞ്ഞു: ''ഏതൊരു ജഗദംബികയാണോ ഈ ക്ഷേത്രത്തിലെ ഭവതാരിണീവിഗ്രഹത്തിൽ കുടികൊള്ളുന്നത്, ഏതൊരു അമ്മയാണോ ഈ ശരീരത്തിന്നു ജന്മംനല്കിയത്, ആ അമ്മതന്നെയാണ് ഇപ്പോൾ എന്റെ കാൽ തടവിക്കൊണ്ടു് ഇവിടെ ഇരിക്കുന്നത്. ഞാൻ ഭവതിയെ ആനന്ദമയിയായ ജഗദംബയായിട്ടാണ് സങ്കല്പിച്ചിട്ടുള്ളതും ദർശിക്കുന്നതും.'' ഭഗവാന്റെ അത്യുച്ചമായ ആദ്ധ്യാത്മികതയുടെ പ്രതിഫലനമായിരുന്നു ഈ മറുപടി. ഭഗവാന്റെ ഉപദേശമനുസരിച്ചുള്ള സാധനാനുഷ്ഠാനവും, മാതൃസഹജമായ നിസ്സ്വാർത്ഥപ്രേമവുമാണ് ഭഗവാൻ തന്നെ ചുമതലപ്പെടുത്തിയിരുന്ന മഹത്തായ കൃത്യം നിർവ്വഹിപ്പാൻ ദേവിയെ സമർത്ഥയാക്കിയത്. ഭഗവാന്റെ മഹാസമാധിക്കുശേഷം അദ്ദേഹത്തിന്റെ ആദ്ധ്യാത്മികസന്താനങ്ങളുടെയും, തന്റെ അപാരകാരുണ്യത്തിനു പാത്രമായ അനേകമനേകം ശിഷ്യന്മാരുടെയും ഭക്തകളുടെയും മാതൃസ്ഥാനം യഥോചിതം അലങ്കരിക്കുവാനും ദേവിയ്ക്കു സുസാദ്ധ്യമായതിന്റെ രഹസ്യം ഇതുതന്നെയാണ്. തന്റെ കുടുംബാംഗങ്ങളിൽനിന്നുണ്ടായിരുന്ന ദുഃഖവും അത്യുൽക്കടമായ ദാരിദ്ര്യവും ദേവിയുടെ ജീവിതത്തിന്റെ

ഉപരിതലസ്പർശികരംമാത്രമായി പര്യവസാനിച്ചതിനുള്ള ഹേതുവും ഇതുതന്നെ. യാഥാസ്ഥിതികമനസ്ഥിതി കൈയ്‌വിടാത്ത, അനഭ്യസ്തവിദ്യയും പ്രകൃത്യാ ശാലീനയുമായ ദേവിയ്ക്കു് വിപ്ലവാത്മകമായ സാമൂഹ്യസേവനം സാദ്ധ്യമായതും ഈ തപസ്സും പ്രേമവുംകൊണ്ടുതന്നെ. യതിവര്യനായ ശ്രീ ശാരദാനന്ദസ്വാമികളും, തസ്കരസംഘത്തിൽപ്പെട്ട മുസൽമാൻ 'അംജദും' ദേവിക്കു് ഒരുപോലെ അരുമപ്പെട്ട സന്താനങ്ങരം. ആത്മശാന്തിയഭിലഷിച്ചുവന്നവരെയെല്ലാം ജാതിമതഭേദമെന്യേ, ഉത്തമാധമഭേദം കൂടാതെ അമ്മ മക്കളാക്കി – അനുഗ്രഹിച്ചു. മാതൃസ്നേഹമെന്ന അഞ്ജനമെഴുതിയ, ദേവിയുടെ കണ്ണുകരംക്കു് പരദോഷദർശനമെന്ന തിമിരം പിടിപെട്ടിട്ടേയില്ല. ദേവിയുടെ കാരുണ്യത്തിനു പാത്രമായവരെയെല്ലാം കുറിച്ചു് ഇവിടെ എടുത്തുപറയാൻ തുനിയുന്നില്ല: അവരെല്ലാം പരമഭാഗവതന്മാരായി എന്നുമാത്രം പറയുന്നു.

താല്ക്കാലികങ്ങളായ പ്രതിഫലങ്ങളെ ദൂരെ എറിഞ്ഞു് ലോകസേവനത്തിനു്, ആദ്ധ്യാത്മികദീപത്തിൻെറ വെളിച്ചത്തിൽ, ഉതകുന്ന സർവ്വതോമുഖമായ ഒരു രംഗം പ്രായോഗികജീവിതത്തിൽ പ്രദർശിപ്പിക്കുവാൻ ഇന്നത്തെ ഭാരതസ്ത്രീകരംക്കു് ഒരു ഉത്തമമാതൃകയാണു് ശ്രീ ശാരദാദേവി. ആദ്ധ്യാത്മികമായും സാമൂഹ്യമായും ഗാർഹികമായും മററും ഉണ്ടാകുന്ന പ്രശ്നങ്ങളുടെ പരിഹാരമാർഗ്ഗം കണ്ടുപിടിക്കുവാൻ നാം വിഷമിക്കേണ്ടതില്ല. ശ്രീമാതൃദേവിയുടെ ജീവിതചരിത്രം വായിച്ചു് അനുസന്ധാനം ചെയ്താൽ, നമ്മുടെ ജീവിതയാത്ര ശാന്തിപ്രദമാക്കുവാൻ അതു സഹായിക്കുന്നതാണു്.

---

# ക്ഷേത്രോത്സവങ്ങളും മതപ്രസംഗങ്ങളും

**പുത്തേഴത്തു രാമമേനോൻ**

സാധാരണ ഉത്സവാവസരങ്ങളിലെ മതപ്രസംഗങ്ങരം, പ്രസംഗകർക്കു വല്ലാത്ത ശിക്ഷയും, ശ്രോതാക്കരംക്കു ദുസ്സഹമായ പരീക്ഷണവും, അധികൃതന്മാർക്കു് അവർ അർഹിക്കുന്ന അവഹേളനവും ആയിരിക്കും. ഉത്സവസദസ്സു് സന്ദർഭത്തിൻെറ ഗൗരവത്തിന്നും സന്നിധാനത്തിൻെറ അന്തസ്സിന്നും അനുസരിച്ചു യോഗ്യമായിരിക്കുന്നതു വളരെ അപൂർവ്വവുമായിരിക്കും. ക്ഷേത്രോത്സവങ്ങരം സാധാരണയായി വളരെ രാജസപ്രധാനമായ ഒരു ആർഭാടപ്രദർശനം മാത്രമായിരിക്കും. ആനയും മേളവും വിളക്കും വെടിക്കെട്ടും കാപ്പിക്കടയും കച്ചവടവും തുടങ്ങിയ വയല്ലാതെ ഭക്തിസംവർദ്ധകങ്ങളും വിജ്ഞാനപ്രദങ്ങളും ആയി യാതൊന്നും പ്രായേണ ഉണ്ടാകാറില്ല. ഉത്സവം കണ്ടു മടങ്ങുന്നവർക്കു വെടിമരുന്നിൻെറ പുകയും ദുർഗന്ധവും, ചീത്തച്ചായ കഴിച്ചതിൻെറ ദൈ്വരക്കേടും മാത്രമായിരിക്കും സാധാരണ കൊണ്ടുപോകാൻ കിട്ടാറുള്ളതും. മനസ്സിന്നു വികാസമോ, ചിന്തയ്ക്കു പ്രചോദനമോ, ഹൃദയത്തിന്നു ശുദ്ധിയോ, ഈശ്വരഭക്തിക്കു പ്രകാശമോ നല്കുന്ന യാതൊന്നും ഒരു ക്ഷേത്രത്തിലെ ഉത്സവം കാണുന്നതിൽനിന്നു് ഉണ്ടാകുന്നില്ലെങ്കിൽ ആ ഉത്സവത്തിന്നുവേണ്ടി ചിലവുചെയ്യുന്ന സംഖ്യ പാഴ്ചിലവും അതു കാണാൻ പോകുന്നവരുടെ സമയം നഷ്ടവും ആകുന്നു എന്നാണെൻെറ അഭിപ്രായം.

ഉത്സവച്ചടങ്ങുകളുടെ കൂട്ടത്തിൽ ചില മതപ്രസംഗങ്ങളേയും കൂടി കുത്തിച്ചെലുത്തുന്നതു പലേടത്തും ഇയ്യിടെ ഒരു പരിഷ്കാരമായിട്ടുണ്ടു്. എന്നാൽ, ഉത്സവാധികൃതന്മാർ അതിൽ വേണ്ടത്ര ശ്രദ്ധ ചെലുത്താറുണ്ടെന്നു പറഞ്ഞുകൂട. ആരാണു പ്രസംഗക്കാരൻ, എന്തിനെപ്പററി എപ്രകാരമായിരിക്കും അയാരം പ്രസംഗിക്കുക എന്നൊന്നുമുള്ള ചിന്ത കൂടാതെ, പ്രസംഗം തൊഴിലായി നടക്കുന്ന ചിലരെ പ്രസംഗകരാക്കി കടത്തിവിടുന്നതുകൊണ്ടുണ്ടാകുന്ന ന്യൂനതയ്ക്കു കയ്യും കണക്കുമില്ല. അമ്പലമേ

വേണ്ടെന്നും വിഗ്രഹാരാധന അസംബന്ധമാണെന്നും മാത്രമല്ല, ചിലപ്പോഠം ഈശ്വരൻ തന്നെ ഇല്ലെന്നും മതം ഒരു മയക്കമരുന്നാണെന്നും, ആത്മാവെന്ന പറയുന്നതേ ഒരു ഭോഷ്ക്കാണെന്നും അമ്പലനടയ്ക്കൽ കൂടിയിരിക്കുന്ന അനേകായിരം നിർഭോഷികളും, അജ്ഞന്മാരല്ലെങ്കിലും വിജ്ഞന്മാരല്ലാത്ത മതവിശ്വാസികളുമായ ശ്രോതാക്കളോട്, ദേവസ്വം മുതലിൽ നിന്ന പ്രതിഫലം പററി, പ്രസംഗിക്കുന്നവരുടെ കഥയാണ ഞാൻ എൻെറ അനുഭവത്തിൽ നിന്നു് ഓൎത്തുപോകുന്നതു് ! മതകാൎയ്യങ്ങളും ഈശ്വരകഥകളും വിട്ടു് മററുപലതുമാണു് സാധുക്കളായ ശ്രോതാക്കഠം കേഠക്കേണ്ടിവരിക ! അതു് അക്ഷന്തവ്യമായ ഒരു അവിവേകവും അപരാധവും ആകുന്നു. ''വല്ലാപ്പിള്ളയിൽ ഇല്ലാപ്പിള്ള'' എന്ന ചൊല്ലാണിവിടെ പ്രാവൎത്തകമായിട്ടുള്ളതു്.

ക്ഷേത്രങ്ങഠം ആവശ്യമില്ലെന്നും ബിംബാരാധന അസംബന്ധമാണെന്നും പറയുന്ന ചില മഹാജ്ഞാനികളുണ്ടു്. നാം അവരെ ആക്ഷേപിക്കേണ്ടതില്ല. അവരുടെ ആ 'ജ്ഞാനം' നമുക്കും ഉണ്ടാകുന്നതുവരെ, സാധുക്കളായ നമുക്ക ക്ഷേത്രങ്ങളും വിഗ്രഹങ്ങളും ആവശ്യമാണു്. ഭക്തിമാൎഗ്ഗത്തിൽ അങ്ങേ അററത്തു വൎത്തിച്ചിരുന്ന മഹാജ്ഞാനിയായിരുന്ന സാക്ഷാൽ ശ്രീരാമകൃഷ്ണപരമഹംസദേവന്നു പോലും ക്ഷേത്രവും വിഗ്രഹവും മററും അനാവശ്യങ്ങളോ അൎത്ഥരഹിതങ്ങളോ ആയിരുന്നില്ല ! ഈശ്വരൻ സൎവ്വവ്യാപിയായതുകൊണ്ടാണത്രേ ക്ഷേത്രം വേണ്ടാത്തതു് ! സൎവ്വവ്യാപിയായ ഈശ്വരൻ അമ്പലത്തിൽ മാത്രം ഇല്ലെന്നു വരുമോ ? ബിംബങ്ങളെ നാമാരും ബിംബങ്ങളായിട്ടല്ല വന്ദിക്കുന്നതു്. എത്ര അജ്ഞനും അന്ധവിശ്വാസിയും അമ്പലത്തിൽചെന്നു്, ''എൻെറ കല്ലേ, ബിംബമേ'' എന്ന പ്രാൎത്ഥിക്കാറില്ല. ഭക്തവത്സലാ, ദീനദയാലോ, സൃഷ്ടിസ്ഥിതിസംഹാരകൎത്താവേ എന്നൊക്കെയാണ സംബോധന ചെയ്യാറും പ്രാൎത്ഥിക്കാറും. ഹിന്ദുക്കഠം ആരാധിക്കുന്നതു ബിംബത്തെയല്ല, അതിൽ ആവാഹിച്ചിരിക്കുന്ന ഈശ്വരചൈതന്യത്തെയാണു്. ഹിന്ദുക്കഠം ബിംബാരാധനക്കാരല്ല; അതാണ സത്യം. ക്ഷേത്രത്തിന്നു തന്നെയും മനുഷ്യശരീരത്തിൻെറ സങ്കല്പമാണു്. മനസ്സിനെ ഏകാഗ്രമാക്കാൻ, വ്യാമിശ്രങ്ങളായ ചിന്തകളെ സമന്വയീകരിക്കാൻ, കാററിനെ പോലെ പിടികിട്ടാതെ പറക്കുന്ന മനസ്സിനെ 'വ്യവസായാത്മിക'യായ ബുദ്ധികൊണ്ടു നിലയ്ക്കുനിൎത്തുവാൻ വളരെ സഹായിക്കുന്നവയാണു് ക്ഷേത്രവും ശ്രീകോവിലും മററും. സാധാരണക്കാരായ നമുക്കാൎക്കും ഒരു മൂൎത്തിയിൽ കൂടിയല്ലാതെ, അവ്യക്തനും അരൂപിയുമായ ഈശ്വരനെക്കുറിച്ചു ചിന്തിക്കുകയും ധ്യാനിക്കുകയും സാദ്ധ്യമല്ല. വ്യക്തികളിൽ നിന്ന വ്യതിരിക്തയായ ഒരു അമ്മയെക്കുറിച്ചു ചിന്തിക്കുക നമുക്ക സാധ്യമാണോ ? എന്നിട്ടു വേണ്ടേ ഈശ്വരൻെറ കാൎയ്യത്തിൽ !

വിദ്യുച്ഛക്തിയെക്കുറിച്ചു നമുക്കൊക്കെ അറിയാം. എന്നാൽ അതിനെ കണ്ടിട്ടുള്ള ഒരു 'സയൻസു'കാരൻപോലുമില്ല; എലക്ട്രിക്കൽ എൻജിനീയരുമില്ല. അതിനെ ഉപാധികളിൽ കൂടിയല്ലാതെ ആൎക്കും കാണാനോ അറിയാനോ അനുഭവിക്കുവാനോ സാദ്ധ്യമല്ല. അപ്രകാരംതന്നെ ഈശ്വരനും. ആ ഈശ്വരൻെറ ഒരു ശക്തിമാത്രമാണു് എലക്ട്രിസിററിയും. ക്ഷേത്രങ്ങഠം ആദ്ധ്യാത്മികപാഠശാലയിലെ പ്രഥമപാഠങ്ങളാണ പഠിപ്പിക്കുന്നതെന്നു വരും. ആ ക്ലാസ്സിലെ പാഠപുസ്തകങ്ങളിൽ പല ചിത്രപ്രദൎശനങ്ങളുമുണ്ടാകും. 'കിണ്ടർഗാട്ടൻ' ക്ലാസ്സുകളിൽ പല 'ഉപകരണങ്ങളും' കൂടിയേ കഴിയൂ. അദ്ധ്യാത്മവിദ്യയിൽ നാം എം. എ.ക്കാരും പി. എച്ച്ഡിക്കാരും ആവുന്നതുവരെ നമുക്ക ചിലതെല്ലാം വേണം. അപ്പോഠം നമുക്ക ക്ഷേത്രങ്ങളെയും മററും ഉപേക്ഷിക്കാം. അതുവരെ അങ്ങനെ പറയുന്നതും ചെയ്യുന്നതും ഔദ്ധത്യവും വിഡ്ഢിത്തവുമായിരിക്കും.

ആരാധനാസ്ഥലവും ആരാധ്യവസ്തുക്കളുമില്ലാത്ത ഒരു മതക്കാരും വിശ്വാസക്കാരും വൎഗ്ഗക്കാരും ഇല്ലെന്നുള്ളതാണ പരമാൎത്ഥം. ഒരു കുരിശോ, ചിത്രമോ, ഗ്രന്ഥമോ, രൂപമോ എന്തെങ്കിലുമൊന്നു സകലൎക്കുമുണ്ടു്, ലോകത്തിലെങ്ങുമുണ്ടു്. അവ കൂടാതെ അവൎക്കു ജീവിതവുമില്ല. അവയിൽ ഒന്നിനെയെങ്കിലും, അന്യനൊരുത്തൻ അനാദരിക്കട്ടെ, അശുദ്ധപ്പെടുത്തട്ടെ, നശിപ്പിക്കട്ടെ, അപ്പോഠം കാണാം അതിൻെറ പക്ഷക്കാർ, സൎവ്വസ്വവും മറന്നും,

മനുഷ്യത്വത്തെ തന്നെ വിസ്മരിച്ചും, കൊള്ള കാരും കൊലകാരുംകൂടി ഒരുമ്പെടുന്നതു്. അതു നമുക്കു നിത്യാനുഭവമാണു്. അതു ചരിത്ര പ്രഖ്യാതവുമാണു്. എന്നിട്ടും ഹിന്ദുക്കളിൽ ചിലർ എന്തമ്പലം, എന്തു ബിംബം എന്നി ങ്ങനെ കല്പിക്കയും ജല്പിക്കയും ചെയ്യുന്നു. അസംപ്രേക്ഷ്യകാരികളുടെ നിരർത്ഥകങ്ങളും അനർത്ഥകരങ്ങളുമായ ആ വക വാക്കുകൾ കേട്ടു് വിജ്ഞാനത്തിന്റെ വക്കും കൂടി കടിച്ചിട്ടി ല്ലാത്ത ചിലർ വഴി തെററിപ്പോകുന്നതു പരം പരിതാപകരമാകുന്നു. ഹിന്ദുമതം സനാതന മതമാണു്. അതിൽ ലജ്ജിക്കാനൊന്നുമില്ല. ഇത്രയും സഹിഷ്ണുതയും വിശാലവീക്ഷണവും മറെറാരു മതത്തിനുമില്ല; അതാണു പരമാർത്ഥം. ഇന്ത്യാചരിത്രംതന്നെ അതിനു സാക്ഷ്യം വഹി ക്കുന്നു. ഹിന്ദുത്വത്തെ ഇന്ത്യയിൽ ഇല്ലാതാക്ക ത്തക്കവണ്ണം അന്യസംസ്കാരക്കാരും മതക്കാരും ദിവാനിശം ചതുരുപായങ്ങളും പ്രയോഗിച്ചു കൊണ്ടിരിക്കുന്നു. അതു തുടങ്ങീട്ടു സഹസ്രാബ്ദ ങ്ങളായി. എന്നിട്ടും ഒററക്കും തററക്കുമുള്ള ചില 'മാഗ്ഗം കൂട്ടൽ' അല്ലാതെ ഹിന്ദുധർമ്മത്തിന്നു് നാളിതുവരെ ഒരു ക്ഷയമോ ക്ഷതമോ സംഭവി ച്ചിട്ടില്ല. ഹിന്ദുമതരഹസ്യങ്ങളെക്കുറിച്ചോ മാഹാത്മ്യാദികളെക്കുറിച്ചോ ഒന്നും ഈ അവ സരത്തിൽ പ്രതിപാദിക്കുന്നില്ല. ഒന്നുമാത്രം സാമാന്യമായിപ്പറയാം. എങ്ങനെ നോക്കി യാലും എത്രയും ശാസ്ത്രീയവും യുക്തിയുക്തവും അചഞ്ചലവുമാണു നമ്മുടെ ഹിന്ദുധർമ്മം. അതിന്റെ അവകാശികളായ നമുക്കു് അതിൽ അഭിമാനിക്കാനും ആഹ്ലാദിക്കാനും മാത്രമാണു് അവകാശമുള്ളതു്. അതിലൊന്നും ലജ്ജി ക്കാനും വജ്ജിക്കാനുമില്ല. നമ്മുടെ അജ്ഞതയും ആലോചനക്കുറവും, അന്യരെ ആശ്രയിക്കാനും അനുകരിക്കാനും നാം എടക്കാലത്തു പഠിച്ചുണ്ടാ ക്കിയ പ്രവണതകളുമാണു് നമ്മെ അധീരരും അധർമ്മപ്രസക്തരുമാക്കീട്ടുള്ളതു്.

ഇടയ്ക്കുണ്ടായ ആപത്തുകാലത്തു നമ്മുടെ ഹിന്ദുധർമ്മം വളരെ ദൂഷിക്കയും വർണ്ണാശ്രമ ധർമ്മങ്ങൾ, അവയുടെ മൗലികതത്ത്വങ്ങളെ പാടെ വിസ്മരിച്ചും വ്യതിചലിച്ചും, പല ഉച്ച നീചത്വഭാവങ്ങളെയും വരുത്തിവെയ്ക്കുയും അ തിന്റെ ഫലമായി ഭയങ്കരങ്ങളായ പല അനാചാരങ്ങളെയും വളർത്തുകയും അങ്ങനെ ഹിന്ദുക്കളെ അശരണരും അസംഘടിതരുമായ ഒരു 'ജനസമൂഹമായി' പരിണമിപ്പിക്കുകയും ചെയ്തിട്ടുള്ള ദുരന്തകഥയെ ഞാൻ വിസ്മരി ക്കുന്നുമില്ല, മറച്ചുവെയ്ക്കുന്നുമില്ല. വന്നതൊക്കെ വന്നു. ഇന്നു നമ്മുടെ ഇന്ത്യ സ്വതന്ത്രയായി. ഹിന്ദുക്കൾ ഇന്ത്യയിലെ ഭൂരിപക്ഷക്കാരുമായി. നമ്മുടെ മതത്തെയും സംസ്കാരത്തെയും സംശു ദ്ധമാക്കി സമുദ്ധരിക്കുകയാണു നമ്മുടെ പ്രഥമ കർത്തവ്യം. അഭിമാനരക്ഷയ്ക്കു മാത്രമല്ല ആത്മ രക്ഷയ്ക്കും കൂടി അതു കൂടിയേ കഴിയൂ. ഇന്നത്തെ ഏററവും മുഖ്യമായ രണ്ടു കാര്യങ്ങൾ 'പഞ്ച ശീലവും സഹവർത്തിത്വവും' ആണു്. അതു രണ്ടും ഇന്ത്യയിൽനിന്നു പുറപ്പെട്ടതും ഇന്ത്യ പുറപ്പെടുവിച്ചതുമാണു്. ഇന്ത്യയുടെ ആത്മ വീര്യവും ആദർശശുദ്ധിയും ഇന്നും ലോകം മുഴു വൻ ആദരിക്കുന്നവയാണു്. അവ നമ്മുടെ പൈതൃകമായ അനർഘസമ്പത്തുമാണു്. നാം അതു് ഒരിക്കലും കൈവെടിയരുതു്. അതിന്റെ വിലയറിയാതെ കളിക്കരുതു്. അത്രയും വലിയ സ്വത്തിന്റെ ഉടമകളായ നാം നിഷ്കിഞ്ചനന്മാരല്ല. ഹിന്ദു ഒന്നാവണം ഒന്നിച്ചു നില്ക്കണം. ഹിന്ദുത്വത്തെ ഉണർത്തണം, ഉയ ർത്തണം. അതാണിന്നു ചെയ്യേണ്ടതു്.

ക്ഷേത്രോത്സവങ്ങളും മതപ്രസംഗങ്ങളും എന്നാണല്ലോ പ്രബന്ധവിഷയം. ഞാൻ വഴിതെററിയും വിഷയം വിട്ടും എഴുതിയെ ന്നാരും തെററിദ്ധരിക്കേണ്ട. ക്ഷേത്രങ്ങൾ ഹിന്ദു ക്കളുടെ – എല്ലാ ഹിന്ദുക്കളുടെയും – സാംസ്കാ രികകേന്ദ്രങ്ങളും ആരാധനാസ്ഥലങ്ങളും കല കളുടെ പ്രോത്സാഹനരംഗങ്ങളും മതബോധമുള വാക്കുവാനുള്ള മുഖ്യസ്ഥാപനങ്ങളുമാകുന്നു. ക്ഷേത്രങ്ങളിലെ ഏററവും പ്രധാനപ്പെട്ട ഒരു ആഘോഷമാകുന്നു അവിടത്തെ ഉത്സവ ങ്ങൾ. ഈശ്വരവിശ്വാസം, മതബോധം, ക്ഷേത്ര ങ്ങളുടെ അർത്ഥവും ആവശ്യവും, ഭക്തിയുടെ നിദാനം, സദാചാരത്തിന്റെ അടിസ്ഥാനം, പുരാണങ്ങളുടെ പ്രയോജനവും പ്രയോഗവും എന്നു തുടങ്ങി ആയിരം വിഷയങ്ങളുണ്ടു് ക്ഷേത്രസന്നിധിയിൽ കൂടിയിരിയ്ക്കുന്നവരെ സാദരം കേൾപ്പിക്കയും ധരിപ്പിക്കയും ചെയ്യേ ണ്ടവയായിട്ടു്. അതോടുകൂടി ഹിന്ദുധർമ്മ ത്തിന്നു കാലപ്പഴക്കത്തിലും ചരിത്രഗതിയുടെ

വൈപരീത്യത്തിലും സംഭവിച്ചുപോയിട്ടുള്ള മാലിന്യങ്ങളെ മനസ്സിലാക്കിക്കൊടുക്കയും അവയെ മാററിനിർത്തി സാക്ഷാൽ സനാതന ധർമ്മമായ ഹിന്ദുധർമ്മത്തെ പ്രബുദ്ധവും പ്രശക്തവുമാക്കാനുള്ള ആവശ്യത്തേയും അതിനുള്ള മാർഗ്ഗത്തെയും വിവരിച്ചു കൊടുക്കുകയും ചെയ്യേണ്ടതാകുന്നു. എന്നാൽ ആ വകയൊന്നുമല്ല, 'ഉത്സവപ്രസംഗകർ' ഉദ്ഘോഷിക്കാറുള്ളതു്. അവർ പലപ്പോഴും അപണ്ഡിതരും അഹങ്കാരവിമൂഢരും ഹിന്ദുമതവിദ്വേഷികളും നിരീശ്വരവാദക്കാരും ആയിപ്പോകാറുണ്ടു്. ഈശ്വരനില്ലെന്നും ക്ഷേത്രം ഒരു അന്ധവിശ്വാസമാണെന്നും മതം ഒരു പുരോഹിത'ച്ചപ്പടാച്ചി' മാത്രമാണെന്നും വളരെ ഉച്ചത്തിൽ പ്രസംഗിയ്ക്കുന്നവരെ പല ഉത്സവസ്ഥലങ്ങളിലും ഞാൻ സവ്യസനം കേട്ടിട്ടുണ്ടെന്നുള്ളതുകൊണ്ടാണു് ഇത്രയും തുറന്നു പറയുവാൻ ധൈര്യപ്പെടുന്നതു്. പലപ്പോഴും അവർ എന്തു പറയുന്നു എന്നു് അവക്കു വേതനം നല്കുന്ന ക്ഷേത്രാധികാരികൾ ശ്രദ്ധിക്കാറില്ല. 'കാശു കൊടുത്തു കടിക്കുന്ന പട്ടിയെ വാങ്ങിയ്ക്കുന്ന' അനുഭവമാണു പലപ്പോഴും സംഭവിക്കാറുള്ളതു്. പ്രസംഗകൻെറ 'വാഗ്ധോരണി' പലപ്പോഴും കുടം കമഴ്ത്തി വെള്ളം പകരുന്ന പരുവത്തിൽ' കലാശിക്കാറുള്ളതുകൊണ്ടുമാത്രമാണു്, 'ഉത്സവപ്രസംഗം കേട്ടു് ക്ഷേത്രപരിസരങ്ങളിൽ തടിച്ചുകൂടുന്ന ഭക്തജനങ്ങൾ' മുറുക്കിയും വെടി പറഞ്ഞും പ്രസംഗസമയം കളഞ്ഞു് പ്രസംഗത്തെ ഗൗരവപൂർവ്വം വീക്ഷിക്കാതിരിക്കുന്നതു്.

ഹിന്ദുക്കളെ പഠിപ്പിക്കേണ്ട പുതിയ പാഠങ്ങൾ പലതുമുണ്ടു്. അതിൻെറയൊന്നും അറിവോ ആവശ്യമോ അറിയാതെ മതത്തിലും ക്ഷേത്രത്തിലും മാത്രമല്ല ദൈവത്തിൽതന്നെയും വിശ്വസിക്കാത്ത 'പ്രസംഗപ്രവീണരാ'ണു് സാധാരണയായി ഉത്സവപ്രസംഗക്കാരായി ആവിർഭവിക്കാറുള്ളതു്. അതു സൂക്ഷിക്കണമെന്നുമാത്രമാണിവിടെ പറഞ്ഞതിൻെറ രത്നച്ചുരുക്കം.

---

# കണാദനും സയൻസും

**പി. ആർ. നായർ**

ഭാരതം ഭൌതികശാസ്ത്രത്തിൽ വളരെ പിൻപിലാണെന്നു ഖേദിക്കുന്നവരുണ്ടു്. അക്കൂട്ടർ കഴിയുമെങ്കിൽ കണാദൻെറ വൈശേഷിക സിദ്ധാന്തത്തിലേയ്ക്കു സത്വരം കടന്നു ചെല്ലണമെന്നാണു് ആദ്യമായി പറയാനുള്ളതു്. കണാദമഹർഷിയുടെ വൈശേഷികദർശനം വെറും തത്ത്വശാസ്ത്രമല്ല. പൂർണ്ണമായ ഭൌതികശാസ്ത്രം കൂടിയാണു്, ഇന്നത്തെ ഫിസിക്സും കെമിസ്ട്രിയുംപോലെ. വിപുലവും സൂക്ഷ്മവുമായ ഗവേഷണപാരമ്പര്യം മുൻകാലത്തു ഭാരതത്തിലുണ്ടായിരുന്നു. കണാദസൂത്രങ്ങൾ അതിൻെറ പരിണതഫലങ്ങളാണെന്നു് വലിയ പ്രയാസം കൂടാതെ മനസ്സിലാക്കാവുന്നതേയുള്ളു.

പുതിയ രസായനവിദ്യ – Chemistry–യനുസരിച്ചു് വസ്തുക്കൾ മൂന്നു വിധമുണ്ടു്; ഘനം, ദ്രവം, വാതകം. വൈശേഷികദർശനത്തിൽ ഇതു് ഒൻപതായി തിരിച്ചിരിക്കുന്നു. പൃഥിവി (ഘനം), അപ്പു് (ദ്രവം), തേജസ്സു്, വായു (വാതകം), ആകാശം, കാലം, ദിക്കു്, ആത്മാവു്, മനസ്സു് എന്നിവയാണു ദ്രവ്യങ്ങൾ ഇവയിൽ പൃഥിവി, അപ്പു്, വായു എന്നീ മൂന്നെണ്ണം രസായനശാസ്ത്രത്തിൽ വന്നിട്ടുണ്ടു്. മററുള്ളവ ഏതിനത്തിൽ ചേരുമെന്നു് സൂക്ഷ്മമായി പറഞ്ഞുകൂടാ. തേജസ്സിനെ (ഊർജ്ജത്തെ Energy) ഭൂതവിദ്യയിൽ (Physics) ചേർത്തു കാണാം. വിദ്യുച്ഛക്തി, കാന്തശക്തി, വെളിച്ചം, ശബ്ദം, ചൂടു മുതലായവ തേജസ്സിൻെറ ഘടകങ്ങളാണെന്നു സമ്മതിക്കുന്നുമുണ്ടു്.

ഊർജ്ജം ദ്രവ്യഭിന്നമായ വസ്തുവാണെന്നാണു് 19–ാംനൂററാണ്ടിലെ ശാസ്ത്രകാരൻ കരുതി

യിരുന്നതു്. ഐൻസ്റ്റീനിന്റെ സാപേക്ഷ സിദ്ധാന്തം (Theory of Relativity) അംഗീകൃതമായതോടെ ദ്രവ്യവും ഊർജ്ജവും ഒന്നാണെന്നു സമ്മതിക്കേണ്ടിവന്നു. വസ്തുമൂലകങ്ങൾ വിഘടിപ്പിച്ചാൽ ഊർജ്ജമായി മാറുമെന്നും, പരമാണുകേന്ദ്രങ്ങൾ സംയോജിപ്പിച്ചാൽ വീണ്ടും ദ്രവ്യമായി മാറുമെന്നും തെളിഞ്ഞിട്ടുണ്ടു്. പരമാണുക്കളെ വിഘടിപ്പിക്കുന്നതിൽനിന്നു് ഉഗ്രമായ ശക്തിപ്രസാരണം സാധ്യമാണെന്നും വെളിപ്പെട്ടിരിക്കുന്നു. ആററംബോംബിന്റെ ഉത്ഭവം ഈ സിദ്ധാന്തത്തെ ആശ്രയിച്ചാണല്ലോ. വൈശേഷികന്മാർ തേജസ്സിനെ ദ്രവ്യമായി സ്വീകരിച്ചതു് ഈ ഊർജ്ജതത്ത്വം മനസ്സിലാക്കിയിട്ടുതന്നെയാവാം. ഇന്നത്തെ പ്രത്യക്ഷശാസ്ത്രം സഞ്ചയിച്ചുവച്ചിരിക്കുന്ന ഉപകരണങ്ങൾ ഇല്ലാതെതന്നെ ഈ ശാശ്വതസത്യം സാക്ഷാത്കരിച്ച ബുദ്ധിമാന്മാർ നമ്മുടെ നാട്ടിലെ ഋഷിമാരാണെന്നുള്ളതും അഭിമാനിക്കാവുന്ന വസ്തുതയാകുന്നു. അവരുടെ നിഗമനങ്ങൾ ആധുനികങ്ങളായ രസായന – ഭൂതവിദ്യ (Chemistry and Physics) കളോടു് തികച്ചും പൊരുത്തപ്പെടുന്നുണ്ടു്. എന്നാൽ ഈ രണ്ടു വിദ്യകളും വസ്തുതത്ത്വത്തിന്റെ ഭിന്നാംശങ്ങളിലുള്ള പഠനമാണെന്നും കണാദസിദ്ധാന്തങ്ങൾ ഇവയെ ഏകോപിപ്പിച്ചിരിക്കുന്നുവെന്നും നാം ഗ്രഹിച്ചിരിക്കേണ്ടതുണ്ടു്.

ഇത്രയേയുള്ളുവെങ്കിൽ കെമിസ്ട്രിയും ഫിസിക്സും കൂടിക്കലർന്നതാണു വൈശേഷികമെന്നു പറഞ്ഞു തീർക്കാൻ കഴിയും. പക്ഷേ, വാസ്തവസ്ഥിതി വിഭിന്നമാണു്. ആകാശം, കാലം എന്നീ ദ്രവ്യങ്ങൾ പുതിയ ശാസ്ത്രസീമയിലെത്തിയതു് സാപേക്ഷസിദ്ധാന്തത്തിന്റെ പിന്നാലെയാണു്. സർവ്വവ്യാപകമായ ആകാശത്തിൽ കാലമെന്ന ഉപാധിയോടൊപ്പം വർത്തിക്കുന്നതാണു പ്രപഞ്ചമെന്നു് നവീനശാസ്ത്രങ്ങൾ ഈയിടെയാണു സമ്മതിച്ചതു്. ദിക്കു് എന്ന വ്യവഹാരവും ഏറെക്കുറെ സ്വീകാര്യമായിട്ടുണ്ടു്. ആധുനികശാസ്ത്രം വസ്തുതത്ത്വം അപഗ്രഥിച്ചപഗ്രഥിച്ചു് ഇവിടെയെത്തിയിട്ടധികമായിട്ടില്ല. ഗുരുത്വാകർഷണം മൂലം അന്തരീക്ഷത്തിലുണ്ടാകുന്ന സമ്മർദ്ദം (Gravitation Collaspe) മുഖേന ഊർജ്ജം പ്രസരിക്കുമെന്നു കണ്ടുപിടിച്ചതോടെ ദിക്കും ദ്രവ്യഗണത്തിൽ പെടുമെന്നു് സമ്മതിക്കേണ്ടിവന്നു. ഊർജ്ജവികർഷണത്തിന്റെ ആത്യന്തിക പരിണാമമെന്തായിരിക്കും? പ്രപഞ്ചമൊട്ടാകെ വികർഷണവിധേയമാകുമോ? ഉത്തരം കിട്ടേണ്ട ചോദ്യങ്ങളായി ഇവ ശേഷിക്കുന്നുമുണ്ടു്.

ശാസ്ത്രാന്വേഷികൾ ഏതാണ്ടിത്തരമൊരു വിസ്ഫോടനത്തെക്കുറിച്ചു് ഊഹിക്കുന്നുണ്ടു്. കാലം, ദിക്കു്, ആകാശമെന്നിവ സമഗ്രമായി സഹകരിക്കുന്നതാണിതിനു ഹേതുവെങ്കിൽ ഇവയും ദ്രവ്യങ്ങളാണെന്നു വരും. കണാദൻ ഇത്രയും അറിഞ്ഞുകൊണ്ടാവാം ദ്രവ്യഗണത്തിൽ ഇവയെ കൂട്ടിച്ചേർത്തതു്.

ഇനി രണ്ടെണ്ണം ശേഷിച്ചിരിക്കുന്നു. ആത്മാവും മനസ്സും. ആധുനികന്മാർ ആത്മാവിനെ അംഗീകരിക്കുന്നില്ല. അവർ അതിനെ തത്ത്വശാസ്ത്രത്തിലെ സങ്കല്പമായി മാററി നിർത്തുകയാണു്. മനസ്സിനെപ്പററി മനസ്സിലാകാത്തതുകൊണ്ടാവാം അതിനെയും ദ്രവ്യമായി സ്വീകരിക്കുന്നില്ല. വാസ്തവത്തിൽ ഇവ രണ്ടും ദ്രവ്യമാണോ ? രണ്ടും തികച്ചും അവ്യക്തങ്ങളാണു്. മനസ്സിനെ മാത്രം മററു ദ്രവ്യങ്ങളോടു ചേർത്തുപന്യസിച്ചാൽ Psycho-Physics അഥവാ മനോഭൂതവിദ്യയാകും. ആത്മാവു കൂടി സമന്വയിപ്പിച്ചു പറയുമ്പോൾ Para-Psycho-Physics (അദ്ധ്യാത്മമനോഭൂതവിദ്യ) എന്ന ശാസ്ത്രസംജ്ഞ ലഭിക്കും.

ഈ ഘട്ടത്തിലാണു് ഭൗതികശാസ്ത്രവും വൈശേഷികവുമായി യോജിക്കാതെ വരുന്നതു്. ആത്മാവെന്നൊന്നുണ്ടോ ? എന്താണതിന്റെ രൂപം ? എവിടെയാണതിന്റെ നിലനിൽപ്പു് ? ഇത്തരം ചോദ്യങ്ങൾ പലതുണ്ടു്. പ്രത്യക്ഷശാസ്ത്രത്തിനു് ഇതൊന്നും തെളിയിക്കാനാവില്ല. പരീക്ഷണശാലയിൽനിന്നു കിട്ടാവുന്ന നിഗമനങ്ങളല്ല ഇവയുടെ ഉത്തരം. അതുകൊണ്ടുതന്നെ ആത്മാവു് വെറും സങ്കല്പമാണെന്നു് ഭൂതവിദ്യയുടെ ഇന്നത്തെ ആചാര്യന്മാർ പറഞ്ഞൊഴിയുന്നു. മനസ്സിന്റെ കഥയും മറിച്ചല്ല. അതെന്താണെന്നറിയാതെയാണു് മനശ്ശാസ്ത്രത്തിന്റെ പോക്കു്. ശരീരഘടനയിൽ സ്വയം ജനിക്കുന്ന ഏതോ പ്രതികരണമെന്നല്ലാതെ ആധുനികമനശ്ശാസ്ത്രത്തിനു് കൂടു

തലൊന്നും പറയാനില്ല. ആത്മാവുപോലെ മനസ്സും സങ്കല്പമാണത്രേ!

വൈശേഷികത്തിൽ ദ്രവ്യങ്ങൾക്ക് 24 ഗുണങ്ങൾ പൊതുവായി പറഞ്ഞിരിക്കുന്നു. അവ ഏററിയും കുറഞ്ഞും ഓരോന്നിൽ സംഘടിച്ചു കാണാം. പൃഥിവ്യാദികളിൽ ഗുണങ്ങളുടെ അനുപാതം ഭിന്നമാണ്. ഓരോന്നിലും ഏതേതു ഗുണങ്ങൾ മൂർത്തമായി വരുമെന്നു വ്യക്തമായി കുറിച്ചുകൊണ്ടാണു കണാദൻ പുരോഗമിക്കുന്നതു്. ദുരൂഹമായ ആത്മാവു്, മനസ്സ് മുതലായവയിൽ ഗുണകല്പനചെയ്ത് പരമാത്ഥവസ്തുവായി പ്രഖ്യാപിക്കുന്ന നമ്മുടെ ശാസ്ത്രപദ്ധതി ഇന്നത്തെ ഭൂതവിദ്യാചാര്യന്മ് സുഗ്രഹമല്ലതാനും. ജ്ഞാനാധികരണമാണാത്മാവ്, അണുപരിമാണമാണു മനസ്സ്. ആത്മാവ് സവ്വവ്യാപകവും നിത്യവുമാണ്. പൂവ്വാചാര്യന്മാർ പ്രത്യക്ഷസിദ്ധങ്ങളായ ദ്രവ്യങ്ങളോടു ചേത്ത് ഇവയെ ഇത്ര സ്പഷ്ടമായി വിശകലനം ചെയ്തതു് നിമ്മൂലമാകാനിടയില്ല. ഇതിൽനിന്നു നവീന ശാസ്ത്രത്തിൻെറ പരിമിതികൾക്കപ്പുറം ഇനിയും ചെന്നെത്തേണ്ടതായി വല്ലതുമൊക്കെ ഉണ്ടെന്നല്ലേ തോന്നുക ? അതേ, ചില തുറക്കപ്പെടാത്ത മണ്ഡലങ്ങൾ ബാക്കിയുണ്ട്.

മേൽപ്പറഞ്ഞ കാര്യങ്ങളിൽനിന്നു് പുതിയതും പഴയതുമായ കെമിസ്ട്രിയും ഫിസിക്സും വൈശേഷികത്തിലുണ്ടെന്നു സിദ്ധമായി. അതുകൊണ്ടു് ഭൂതവിദ്യയിലും രസായനവിദ്യയിലുംകൂടെ ഗോളാന്തരസമ്പക്കംവരെ നേടിക്കഴിഞ്ഞ ആധുനികശാസ്ത്രകാരനു് ഇന്നോളം കടന്നു ചെല്ലാൻ കഴിയാത്ത മണ്ഡലത്തിലേയ്ക്കു് പുതിയ മാഗ്ഗം തുറക്കേണ്ടിയിരിക്കുന്നു. കണാദനും മററും തുറന്നിട്ട വാതിൽ അടച്ചിടുകയല്ല, തുറന്നു വെയ്ക്കുകയാണ് വേണ്ടതു്. ആത്മാവിനെയും മനസ്സിനെയും പററി വ്യക്തമായ ധാരണയുണ്ടാകുമ്പോൾ ഇന്നത്തെ ശാസ്ത്രം ഒരു പക്ഷേ തിരിഞ്ഞുവന്നു് പഴയ അദ്ധ്യാത്മവാദത്തിൽ വിശ്രമിക്കാനും സാദ്ധ്യതയുണ്ടു്.

---

## നവ്യന്യായത്തിലെ പദാത്ഥവിഭാഗം

പദാത്ഥങ്ങൾ (Categories) ഏഴ്:

ദ്രവ്യം, ഗുണം, കമ്മം, സാമാന്യം, വിശേഷം, സമവായം, അഭാവം.

1 ദ്രവ്യങ്ങൾ ഒൻപതു്: പൃഥിവി, അപ്, തേജസ്സ്, വായു, ആകാശം, കാലം, ദിക്, ആത്മാവ്, മനസ്സ്.

2 ഗുണങ്ങൾ ഇരുപത്തിനാലു്: രൂപം, രസം, ഗന്ധം, സ്പശം, സംഖ്യാ, പരിമാണം, പൃഥക്ത്വം, സംയോഗം, വിഭാഗം, പരത്വം, അപരത്വം, ഗുരുത്വം, ദ്രവത്വം, സ്നേഹഗുണം, ശബ്ദം, ബുദ്ധി, സുഖം, ദുഃഖം, ഇച്ഛാ, ദ്വേഷം, പ്രയത്നം, ധമ്മം, അധമ്മം, സംസ്കാരം.

3 കമ്മങ്ങൾ അഞ്ചു്: ഉത്ക്ഷേപണം, അപക്ഷേപണം, ആകുഞ്ചനം, പ്രസാരണം, ഗമനം.

4 സാമാന്യം രണ്ടുവിധം; പരസാമാന്യം, അപരസാമാന്യം.

5 വിശേഷങ്ങൾ അനന്തം.

6 സമവായം ഒന്നേയുള്ളു.

7 അഭാവം നാലുവിധം: പ്രാഗഭാവം, പ്രധ്വംസാഭാവം, അത്യന്താഭാവം, അന്യോന്യാഭാവം.

# പാഹി മാം പരമേശ്വരാ !

എം. ആർ. കെ. നായർ, പൊൻകുന്നം

ദേവദേവ ! തൊഴുന്നു നിൻപദപദ്മമിന്ദുകലാധരാ !
ദേവദാനവവന്ദിതാഖിലഭക്തപാലനതല്പരാ !
അങ്കണാ[1] ! ഫണികങ്കണാ ! ഭവഭഞ്ജനാ ! ഗിരിമന്ദിരാ !
മംഗലാ ! ഗുഹജന്മദാ ! ജിതമന്മഥാ ! ശിതികന്ധരാ !

നിൻകടാക്ഷമൊഴിച്ചെനിക്കു ജഗത്തിതിൽ പരമേശ്വരാ !
സങ്കടങ്ങളൊടുക്കുവാൻ വഴി വേറെയില്ല കൃപാകരാ !
കാലകാല ! ജഗന്നിവാസ ! ഗിരീശ ! സദ്ഗുണസാഗരാ !
നീലകണ്ഠ ! പരാവരേശ ! പുരാന്തകാ ! ഭുവനേശ്വരാ !

നിന്നനുഗ്രഹമില്ലയെങ്കിലൊരുത്തരും കരുണാകരാ !
മന്നിടത്തിലിരിക്കയില്ല ചരിക്കയില്ലഖിലേശ്വരാ !
സർവശക്ത ! ദിവാകരാഗ്നിസുധാംശുനേത്ര ! ഗണേശ്വരാ !
സർവകാരണകാരണാ ! ഗരളാശനാ ! ജഗദീശ്വരാ !

മൂന്നുലോകവുമൊന്നുപോലെ വണങ്ങിടും നിഖിലേശ്വരാ !
വന്നു നീ വിളയാടുകെൻ മനതാരിലെന്നുമുമേശ്വരാ !
പഞ്ചവക്ത്ര ! സനാതനാ ! ശിവ ! സോമ ! ഭർഗ്ഗ ! പുരന്ദരാ !
പഞ്ചകൃത്യപരായണാ ! ഹര ! ചിത്സ്വരൂപ ! നിരന്തരാ !

വേദവേദ്യ ! സദാശിവാ ! മുനിവന്ദ്യ ! വിശ്വധുരന്ധരാ !
വേദവിഗ്രഹ ! താണ്ഡവപ്രിയ ! ഭക്തമാനസമന്ദിരാ !
വിശ്വനാഥ ! വിനായകാർച്ചിത ! നിർവികാര ! പരാത്പരാ !
ശാശ്വതാമരനാഥസേവിത ! സാംബ ! രുദ്ര ! മനോഹരാ !

സ്വർഗ്ഗ – മുക്തിദ ! സ്വർണദീധര ! ഭസ്മദിഗ്ദ്ധകളേബരാ !
സർഗ്ഗപാലനനാശനക്രിയ ചെയ്തിടും സകലേശ്വരാ !
കംസവൈരി ഭജിച്ചിടും തവ പാദമാണു മഹേശ്വരാ !
സംസൃതിക്കടൽ താണ്ടുവാനൊരു നൗക മർത്ത്യനഗോചരാ !

വാമദേവ ! മൃകണ്ഡുനന്ദനരക്ഷകാ ! ശശിശേഖരാ !
കാമലോഭമദങ്ങൾ നീക്കിയനുഗ്രഹിക്ക ജടാധരാ !
അംഗജാന്തക ! സങ്കടാന്തക ! ഭക്തലോകശിവങ്കരാ !
പങ്കജാസനപങ്കജേക്ഷണപൂജിതാ ! ശിവശങ്കരാ !

അംബികേശ ! ഭുജംഗഭൂഷണ ! നന്ദികേശ ! ദിഗംബരാ !
സമ്പരായ[2] നിവാരണത്തിനു കുമ്പിടാമജിനാംബരാ !
ഭക്തവത്സല ! ഫാലലോചന ! പാർവതീശ ! സുരേശ്വരാ !
ഭക്തി നിൻപദതാരിലേകണമുത്തരോത്തരമീശ്വരാ.

---

1 അങ്കണൻ = ശിവൻ (കരുണയുള്ളവൻ)   2 സമ്പരായം = ആപത്ത്.

# ഭഗവദിച്ഛ

സി. ദാമോദരമേനോൻ, പാണാവള്ളി.

ശ്രീരാമചന്ദ്രൻ അയോദ്ധ്യാധിപനായി വാഴുന്ന കാലം. നിസ്സംഗരും നിത്യമുക്തരുമായ സപ്തർഷികൾക്കുപോലും തോന്നി ഇത്ര ശ്രേഷ്ഠമായ ഒരു രാജവാഴ്ച നടന്നിട്ടില്ലെന്ന്. തങ്ങളുടെ അഭിനന്ദനം എങ്ങനെ പ്രകടമാക്കണമെന്ന് അവർ ആലോചിച്ചു. അവസാനം അവർ ഒരു തീരുമാനമെടുത്തു. ശ്രീരാമന്റെ ഭരണത്തിൽ പ്രജകൾക്കുണ്ടായ പരിതുഷ്ടി, ശ്രീരാമന്റെ അവതാരോദ്ദേശ്യം, രാമനാമത്തിന്റെ മാഹാത്മ്യം തുടങ്ങിയ കാര്യങ്ങളെപ്പററി ചർച്ച ചെയ്തു വിലയിരുത്തുന്നതിനു നാനാദേശത്തുനിന്നുമുള്ള സജ്ജനങ്ങളെ പങ്കെടുപ്പിച്ചുകൊണ്ട് ഒരു സമ്മേളനം നടത്തണമെന്ന് അവർ തീരുമാനിച്ചു. തീരുമാനം കൈയ്യോടെ വേണ്ടപ്പെട്ട എല്ലാവരേയും അറിയിക്കുകയും ചെയ്തു.

ബ്രഹ്മജ്ഞനായ നാരദമഹർഷിക്കും കിട്ടി അറിയിപ്പ്. കായിതം കയ്യിൽ കിട്ടി വായിച്ചുനോക്കിയ നാരദൻ ഒന്ന് ഊറിച്ചിരിച്ചു; താടിയൊന്നു തടവി; കുസൃതിത്തരത്തിനുള്ള വക വല്ലതും കൈയ്യിൽ തടയുന്നുണ്ടോ എന്നു ചികഞ്ഞുനോക്കുംപോലെ. എന്തോ പിടികിട്ടിയിരിക്കണം. മുഖമണ്ഡലം പെട്ടെന്നു പ്രസന്നമായി. കൊള്ളാം! ബ്രഹ്മജ്ഞാനികളുടെ പരിപാടി തന്റെ ഉദ്ദേശസാധ്യത്തിനു പററിയതുതന്നെ. ഇതുപോലൊരു സന്ദർഭം കാത്തിരിക്കുകയായിരുന്നു താൻ. മഹർഷിയുടെ ആലോചന നീളുകയാണ്. എത്ര കാലമായി ഭക്തിയുടെ പേരിൽ ഓരോന്നു കണ്ടുകൊണ്ടിരിക്കുന്നു! ഭക്തികാര്യത്തിൽപ്പോലും തനിഭക്തന്മാരെ പുറംതള്ളിക്കൊണ്ട് പ്രാമാണികത്വത്തിന്റെ പേരിൽ മിനിഭക്തന്മാരാണു കാര്യം കയ്യാളുന്നത്. ഭക്തിപ്രകർഷത്താൽ ചിത്തശുദ്ധി നേടിയിട്ടുള്ള നിശ്ശബ്ദസാധകർക്ക് അംഗീകാരംപോലും കിട്ടുന്നില്ല. ഭക്തലോകത്തിലെ പതിരും നെല്ലും ഒന്നു തരം തിരിക്കുക തന്നെ വേണം. അതിന് ഒരു അവസരം ഈ സജ്ജനസമ്മേളനംകൊണ്ട് ഉണ്ടാക്കണം.

സമ്മേളനത്തിനു നിശ്ചയിച്ച സ്ഥലം പാവനമായ നൈമിശാരണ്യമാണ്. നാല്പത്തിയൊന്നു ദിവസം നീണ്ടുനില്ക്കുന്ന ഒരു മഹാസത്രമാണ് അവിടെ നടക്കുക. 41 ദിവസവും രാമാപദാനങ്ങളും രാമനാമങ്ങളും അവിടത്തെ അന്തരീക്ഷത്തിൽ അലയിളക്കമുണ്ടാക്കിക്കൊണ്ടിരിക്കും.

സമ്മേളനപ്പന്തലിന്റെ കാൽനാട്ടുകർമ്മം രക്ഷാധികാരിയും രാജപ്രമുഖനുമായ ശ്രീരാമചന്ദ്രന്റെ സാന്നിദ്ധ്യത്തിലും വ്യാസവസിഷ്ഠാദികളുടെ കാർമ്മികത്വത്തിലും നടന്നു. വിശാലമായ നിലപ്പന്തലും അതിഥികൾക്കും പൌരപ്രമാണികൾക്കും താമസിക്കുവാനുള്ള വിശ്രമമന്ദിരങ്ങളും ഭോജനശാലകൾ തുടങ്ങിയ മററു സജ്ജീകരണങ്ങളുംകൊണ്ടു നൈമിശാരണ്യം ഒന്നാംതരം ഒരു സമ്മേളനനഗരമായി മാറി.

സമ്മേളനനടത്തിപ്പിനുള്ള സകല ചിലവുകളും ഉദാരമതികളായ ശ്രീരാമചക്രവർത്തിയുടേയും സാമന്തന്മാരുടേയും പൌരപ്രമാണികളുടേയും വകയായിരുന്നു. സത്സംഗത്തിന്റെ അദ്ധ്യക്ഷനായി ബ്രഹ്മർഷി വസിഷ്ഠനും കാര്യദർശിയായി വിശ്വാമിത്രനും സർവ്വസമ്മതരായി തെരഞ്ഞെടുക്കപ്പെട്ടു. പ്രചരണവകുപ്പിന്റെ നേതൃത്വം നാരദമഹർഷിക്കും നല്കപ്പെട്ടു. നാനാദേശങ്ങളിൽനിന്നു വന്നിട്ടുള്ള സമർത്ഥരായ ബ്രഹ്മനിഷ്ഠന്മാരെ സമ്മേളനനടത്തിപ്പുസംബന്ധിച്ചുള്ള വിവിധ കൃത്യങ്ങളിലും നിയോഗിച്ചു.

സഭാസദനത്തിന്റെ അദ്ധ്യക്ഷവേദിയിൽ കുശാസനസ്ഥനായ വസിഷ്ഠമഹർഷിയും പ്രവേശനദ്വാരത്തിൽ വിഷ്ടരസ്ഥനായ വിശ്വാമിത്രനും വിരാജിച്ചരുളുന്നു. 'അതിഥികളായി വന്നവരെയെല്ലാം കാര്യദർശിയായ വിശ്വാ

മിത്രൻ വാതിൽക്കൽവെച്ചുതന്നെ സ്വാഗതം ചെയ്തു് അകത്തേയ്ക്കു കയററി വിടുകയാണു്. സന്ന്യാസികഠം, മുനിമാർ, രാജാക്കന്മാർ, സാമന്തന്മാർ, പൌരപ്രമാണികഠം എന്ന ക്രമത്തിൽ സഭാവാസികഠം പന്തലിനുള്ളിൽ സ്ഥലം പിടിച്ചു കഴിഞ്ഞു. സമ്മേളനം ആരംഭിച്ചു. രാമനാമംകൊണ്ടു് അന്തരീക്ഷം മുഖരിതമായി.

കാലം ദിവസങ്ങളായും ആഴ്ചകളായും കഴിഞ്ഞുകൊണ്ടിരിക്കുകയാണു്. ഓരോ ദിവസത്തെ സമ്മേളനവും ഒന്നിനൊന്നു മെച്ചപ്പെട്ടു മുന്നേറിക്കൊണ്ടിരുന്നു. 40 ദിവസത്തെ സത്സംഗവും കഴിഞ്ഞു. ഇനി ഒററദിവസത്തെ സമ്മേളനമേ ബാക്കിയുള്ളു. സന്ന്യാസിമാക്കും മഹഷിമാക്കും മാത്രമുള്ള സമ്മേളനമാണതു്. മററാരും അതിൽ പങ്കെടുക്കേണ്ടതില്ല. അതിനാൽ മററുള്ളവരെല്ലാം സ്ഥലം വിട്ടുകഴിഞ്ഞിരിക്കുന്നു. 41-ാം ദിവസം മഹാനുഭാവന്മാരായ മഹഷിമാരെക്കൊണ്ടും സന്ന്യാസിമാരെക്കൊണ്ടും സഭാതലം നിറഞ്ഞു കഴിഞ്ഞു. അപ്പോഴാണു് അയോദ്ധ്യയിലെ ഒരു സാമന്തനായ ശകുന്തൻ സഭാമന്ദിരത്തിന്റെ പ്രവേശനദ്വാരത്തിൽ എത്തിയതു്. അദ്ദേഹം ആദ്യമായിട്ടാണു് അന്നു സത്സംഗത്തിൽ പങ്കുകൊള്ളുവാൻ വരുന്നതു്. സമ്മേളനത്തിനു ദുഷ്ടമൃഗങ്ങളിൽനിന്നു് ശല്യമുണ്ടാവാതിരിക്കാൻ ശകുന്തൻ അനുചരന്മാരോടുകൂടി നൈമിശാരണ്യത്തിന്റെ ചുററതിർത്തിയിൽ കാവൽ നില്ക്കുകയായിരുന്നു, കഴിഞ്ഞ നാല്പതു ദിവസവും. ഒരു ദിവസമെങ്കിലും സത്സംഗത്തിൽ പങ്കെടുക്കണമല്ലൊ എന്നു വിചാരിച്ചു് എത്തിയിരിക്കയാണദ്ദേഹം. ആ വസ്തുത സത്സംഗത്തിന്റെ ചുമതലക്കാക്കേവെക്കും അറിയാം.

വിശ്വാമിത്രൻ ശകുന്തനെ ആശീവ്ദിച്ചു് അകത്തേയ്ക്കു വിട്ടു. അകത്തു ചെന്നപ്പോഠം ശകുന്തൻ പകച്ചുപോയി. സഭാവാസികഠം സന്ന്യാസിമാരും മഹഷിമാരും മാത്രം. എല്ലാം ബ്രഹ്മമയം! സദസ്സിനെ എന്തു പറഞ്ഞു് അഭിവാദനം ചെയ്യും ? എല്ലാവരും ബ്രഹ്മജ്ഞാനികളായ ഗുരുജനങ്ങഠം! ശകുന്തൻ രണ്ടും കല്പിച്ചു് സദസ്സിനെ തൊഴുതുകൊണ്ടു പറഞ്ഞു: 'വസിഷ്ഠാദികഠംക്കു നമസ്കാരം!' എല്ലാവരും ശകുന്തനെ ആശീർവദിച്ചു. ഉചിതമായ സ്ഥാനം നല്കി ആസനസ്ഥനാക്കി. വസിഷ്ഠൻ അടുത്തു ചെന്നു കുശലപ്രശ്നം ചെയ്തു. ഇതെല്ലാം ഒളികണ്ണിട്ടു നോക്കിക്കൊണ്ടു് ഒരാഠം സഭയിൽ ഇരിക്കുന്നുണ്ടായിരുന്നു – നാരദൻ. എന്തോ മനസ്സിൽ കണ്ടിട്ടാവണം നാരദൻ പെട്ടെന്നു് എഴുന്നേററു വാതില്ക്കലേയ്ക്കു നടന്നു. വിശ്വാമിത്രനുമായി ഓരോന്നു സംസാരിച്ചുകൊണ്ടു കുറച്ചു നേരം വാതിൽക്കൽതന്നെ നിന്നു. അല്പം കഴിഞ്ഞപ്പോഠം ശകുന്തൻ യാത്രയായി പുറത്തേയ്ക്കു വന്നു. അദ്ദേഹം ദേവഷിയേയും രാജഷിയേയും വന്ദിച്ചു യാത്രാനുമതി ചോദിച്ചു. രണ്ടു പേരും ശകുന്തനെ ആശീർവദിച്ചു് യാത്രയാക്കി.

ശകുന്തൻ പോയിക്കഴിഞ്ഞപ്പോഠം നാരദൻ വിശ്വാമിത്രനോടു ചോദിച്ചു. 'മഹഷേ, അദ്ദേഹം ആരാണു് ?'

''നാടോടിയായിട്ടും നാരദക്കു നാട്ടുരാജാക്കന്മാരെ അറിയില്ലെന്നൊ! അയോദ്ധ്യയിലെ ഒരു സാമന്തനാണു്, ശകുന്തൻ; തികഞ്ഞ ഭക്തനും വിനീതനുമാണു്. പതി പത്മാവതിയും അങ്ങനെതന്നെ.''

''കണ്ടിട്ടു് അങ്ങനെയല്ലല്ലൊ എനിക്കു തോന്നിയതു്. പൊടി അഹങ്കാരിയാണെന്നു തോന്നുകകൂടിച്ചെയ്തു.''

''അതെന്താ നാരദരു് അങ്ങനെ പറയാൻ?''

''തെല്ലൊരു കാരണം ഉണ്ടായിന്നു വെച്ചോളു. എന്തായാലും എനിക്കു തീരെ പിടിച്ചില്ല. അതാണു് ആളു് ആരാണെന്നു ചോദിച്ചതു്. ആളെ മനസ്സിലാക്കി വെയ്ക്കാമല്ലൊ.''

'എന്താ ശകുന്തനെ അങ്ങയ്ക്കു് അങ്ങനെ തോന്നാൻ ? കാരണമുണ്ടെങ്കിൽ പറയൂ.'

''ശകുന്തൻ സഭയെ അഭിവാദനം ചെയ്തതു് അങ്ങു കേട്ടുവൊ ?''

''ഇല്ല. എന്താ അഭിവാദനത്തിനു വല്ല പ്രത്യേകതയുമുണ്ടായൊ ?''

''ആട്ടെ, ഞാനൊരു കാര്യം ചോദിച്ചുകൊള്ളട്ടെ. ഈ സത്സംഗനടത്തിപ്പിന്റെ പ്രധാന ചുമതല കാര്യദശിയായ അങ്ങയ്ക്കൊ അതൊ അദ്ധ്യക്ഷനായ വസിഷ്ഠനൊ ?''

''അതു കാര്യദശിക്കാണെന്നു് ആക്കാ അറിയാത്തതു് ? അദ്ധ്യക്ഷൻ ഒരലങ്കാരം മാത്രം.

സ്ഥാനത്തു ഇരിക്കുവാൻ പദവിയും പാകതയു മൊത്ത ഒരാറം വേണമെന്നു മാത്രം. പ്രവൎത്തന ശേഷിയും പ്രായോഗികബുദ്ധിയും കൂടുതലുള്ള ആളായിരിക്കണം കാര്യദൎശി. അതല്ലേ വസി ഷ്ഠനെ അദ്ധ്യക്ഷനായും എന്നെ കാൎയ്യദൎശി യായും ഋഷിലോകം തെരഞ്ഞെടുത്തതു് ?''

''ഞാനും അങ്ങനെയൊക്കെത്തന്നെയാണു മനസ്സിലാക്കിയിട്ടുള്ളതു്. ശകുന്തനും അറി ഞ്ഞുകൂടാത്ത കാര്യമാണിതെന്നു തോന്നുന്നില്ല. എന്നിട്ടും അയാറം പറഞ്ഞതെന്താണെന്നൊ ? 'വസിഷ്ഠാദികറംക്കു് നമസ്കാരം' എന്നു്. വിശ്വാമിത്രനെ രാജൎഷിയായും ബ്രഹ്മൎഷിയായും ലോകം അംഗീകരിച്ചു കഴിഞ്ഞിരിക്കുന്നു. അതിനുംപുറമേ സത്സംഗത്തിന്റെ പ്രധാന പ്രവൎത്തകനും അങ്ങു്. അതിനാൽ എന്തുകൊണ്ടും പൂജനീയൻ അങ്ങാണു്. എന്നിട്ടും അങ്ങയുടെ പേരുംകൂടി പറയാതെ വസിഷ്ഠന്റെ പേരു മാത്രം എടുത്തു പറഞ്ഞിരിക്കുന്നു. ഇതു് അങ്ങ യെ അനാദരിക്കലല്ലെ ?''

വിശ്വാമിത്രൻ ആലോചനയിലാണു. തിരിക്കു തീ പിടിക്കുന്നുണ്ടെന്നു കണ്ടപ്പോറം നാരദൻ കുറച്ചുകൂടി മരുന്നു തൂവിക്കൊടുത്തു. ''എനിക്കു ഈ പൂജ്യപൂജാവ്യതിക്രമം തീരെ പിടിച്ചില്ല. അതും ബ്രഹ്മജ്ഞന്മാരുടെ മുമ്പിൽ വെച്ചു്! എന്റെ വിഷമംകൊണ്ടു പറഞ്ഞെ ന്നേയുള്ളു.''

''നാരദൻ പറഞ്ഞതു് എത്ര പരമാൎത്ഥം ! ശകുന്തൻ തന്നെ അനാദരിച്ചിരിക്കുന്നു. അതിനു ള്ള ശിക്ഷ ശിരശ്ഛേദനമാണു്.'' വിശ്വാമി ത്രൻ കോപാകുലനാവുകയാണു്. ''ശകുന്തന്റെ തല നിലത്തു പതിപ്പിച്ചില്ലെങ്കിൽ ഞാൻ വിശ്വാമിത്രനല്ല. വേണ്ടിവന്നാൽ എന്റെ തപശ്ശക്തി ഞാൻ ഇതോടെ ദൂരത്തെറിയും.'' വിശ്വാമിത്രൻ ഗൎജ്ജിച്ചു.

ബഹളം കേട്ടു സദസ്യർ വാതിൽക്കലേയ്ക്കു വന്നു. മംഗളകരമായ ഒരു കൎമ്മത്തിന്റെ പരി സമാപ്തിയിൽ ഇങ്ങനെ ഒരു രംഗമുണ്ടാവാനുള്ള ഹേതുവെന്തു് ? നാരദൻ കാരണം വിവരിച്ചു. വസിഷ്ഠൻ ചിന്താധീനനായി അകത്തേയ്ക്കു തന്നെ പോയി. നാരദൻ വിശ്വാമിത്രനെ സമാധാനിപ്പിച്ചു. ''മഹൎഷേ, തപഃശക്തി നഷ്ടപ്പെടത്തക്ക സാഹസത്തിനൊന്നും അങ്ങു് ഒരുമ്പെടരുതു്. അങ്ങു് ഇക്കാൎയ്യത്തിൽ എന്തിനു ബദ്ധപ്പെടുന്നു ? അങ്ങയുടെ ശിഷ്യനാണല്ലൊ ശ്രീരാമൻ. അദ്ദേഹത്തെ അങ്ങയുടെ ഇംഗിതം അറിയിക്കു. പോംവഴി ഉണ്ടാകും.''

വിശ്വാമിത്രന്റെ അമൎഷം എന്നിട്ടും അട ങ്ങിയില്ല. ''ശകുന്തന്റെ ശിരസ്സു് എന്റെ പാദ ത്തിൽ പതിക്കണം. എങ്കിലേ ഞാനടങ്ങു.'' വിശ്വാമിത്രൻ തിടുക്കത്തിൽ സ്ഥലം വിട്ടു.

* * * *

ശ്രീരാമൻ ആസ്ഥാനസദസ്സിൽ എഴുന്നള്ളി ഇരിക്കുകയാണു്. സഹോദരന്മാരും മന്ത്രിമാരും സന്നിഹിതരായിട്ടുണ്ടു്. ഒരു ദ്വാരപാലൻ ഓടിക്കിതച്ചുകൊണ്ടു ചെന്നറിയിച്ചു: ''പ്രഭോ, വിശ്വാമിത്രമഹൎഷി കൊട്ടാരവാതില്ക്കൽ കോപിഷ്ഠനായി എഴുന്നള്ളി നില്ക്കുന്നു.''

''എന്തു് മഹൎഷി കോപാകുലനായി എത്തിയിരിക്കുന്നെന്നൊ!'' ശ്രീരാമനും അനുജ ന്മാരും കൊട്ടാരവാതിൽക്കലേയ്ക്കു ചെന്നു. മഹ ൎഷിയെ ദണ്ഡനമസ്കാരംചെയ്തു. മഹൎഷി കോപാ കുലനാകുവാൻ കാരണമെന്തു് ? എല്ലാവരും പരിഭ്രാന്തരായി.

''ഗുരോ, അകത്തേയ്ക്കു് എഴുന്നള്ളി ഇരി ക്കാം.''

''എനിക്കു നിന്റെ സല്ക്കാരമൊന്നും ആവ ശ്യമില്ല.''

''മഹാത്മൻ, എന്താണവിടുന്നു് അരുളിച്ചെ യ്യുന്നതിങ്ങനെ ? ഈയുള്ളവൻ എന്തു തെറ്റു ചെയ്തു ?''

''രാമചന്ദ്ര, നിന്റെ ഉയൎച്ചയ്ക്കെല്ലാം കാരണ ഭൂതൻ ആരെന്നു നിനക്കറിയാമോ ?''

''അറിയാം ഗുരോ. അവിടുത്തെ അനുഗ്രഹ മൊന്നുമാത്രമാണു് എന്റെ ശ്രേയസ്സിനെല്ലാം നിദാനം.''

''എന്നിട്ടും നീ ഇതുവരെ എനിക്കു ദക്ഷിണ തന്നിട്ടില്ലെന്ന കാര്യം ഓൎക്കുന്നുണ്ടോ ?''

''ഓൎക്കുന്നുണ്ടു് ഗുരോ. ഗുരുദക്ഷിണ എപ്പോറം വേണമെങ്കിലും ആകാമല്ലൊ.''

''എന്നാൽ എനിക്കതു് ഉടനെ കിട്ടണം. നാളെ അസ്തമനത്തിനുമുമ്പു് ശകുന്തന്റെ തല എന്റെ കാല്ക്കൽ കാഴ്ചവെയ്ക്കണം.''

''അവിടുത്തെ ആഗ്രഹം അതാണെങ്കിൽ ഈ ശിഷ്യൻ അതിനും തയാറാണ്. എങ്കിലും ഒരു കാര്യം ചോദിക്കുന്നതിൽ അപ്രിയം തോന്നരുത്.''

''നീ ചോദിക്കുവാൻ പോകുന്നതെന്തെന്ന് എനിക്കറിയാം, ശകുന്തൻ എനിക്കെന്തപ്രിയം ചെയ്തുവെന്നല്ലെ? പറയാം. സത്സംഗത്തിന്റെ സർവ്വചുമതലയും വഹിച്ച, രാജർഷിയെന്നും ബ്രഹ്മർഷിയെന്നും ലോകം കൊണ്ടാടുന്ന, എന്റെ പേരുകൂടി എടുത്തു പറയാതെ വസിഷ്ഠാദികൾക്കു നമസ്കാരം എന്നു മാത്രം പറഞ്ഞ് ശകുന്തൻ സത്സംഗസദസ്സിനെ അഭിവാദനം ചെയ്തു. അവന്റെ അഭിവാദനം എന്നെ അനാദരിച്ചിരിക്കുന്നു. ആ അനാദരവിനു പ്രതികാരം അവന്റെ തല എന്റെ കാല്ക്കൽ പതിക്കുകയാണ്. നാളെ അസ്തമനത്തിനുമുമ്പ് അതു നടന്നേ പററൂ.''

മഹർഷി ശ്രീരാമന്റെ സല്ക്കാരംപോലും സ്വീകരിക്കാതെ തിരിഞ്ഞു നടന്നു. ശ്രീരാമൻ ചിന്താധീനനായി. എന്തു വിചിത്രമായ ഗുരുദക്ഷിണ. ഗുരുവാക്കിന് എതിർവാക്കില്ല. ശിഷ്യധർമ്മം അനുഷ്ഠിച്ചേ പററൂ. അതിനുവേണ്ടി ഒരു നിരപരാധിയെ നിഗ്രഹിക്കുക! എന്തു പാതകം! ധർമ്മത്തിന്റെ ഗതി അതിഗഹനം തന്നെ.''

* * * *

സത്സംഗത്തിൽ പങ്കുകൊണ്ടശേഷം ശകുന്തൻ സ്വന്തം രാജധാനിയിൽ മടങ്ങി എത്തി. അദ്ദേഹം നൈമിശാരണ്യത്തിലെ വിശേഷങ്ങളെല്ലാം പത്നിയെ പറഞ്ഞു കേൾപ്പിച്ചു. രാജദമ്പതികൾ സംഭാഷണത്തിൽ മുഴുകിയിരിക്കുമ്പോൾ നാരദമഹർഷി അവിടെ പ്രത്യക്ഷപ്പെട്ടു. ശകുന്തനും പത്നിയും മഹർഷിയെ യഥാവിധി സല്ക്കരിച്ചു. ശകുന്തൻ നൈമിശാരണ്യത്തിൽനിന്നു പോന്നതിൽപിന്നീടുണ്ടായ വിശേഷങ്ങളെല്ലാം നാരദമഹർഷി വിവരിച്ചു. വിശ്വാമിത്രന്റെ പ്രതിജ്ഞയും പ്രതിജ്ഞ നിറവേററാൻ മഹർഷി ശ്രീരാമനെ സമീപിച്ചതും ശ്രീരാമൻ അതു സമ്മതിച്ചതും എല്ലാം നാരദൻ വിസ്തരിച്ചു. ശ്രീരാമൻ ഭക്തോത്തമനായ തന്റെ ഭർത്താവിനെ വധിക്കുമെന്നു കേട്ടതോടെ പത്മാവതി മൂർച്ഛിച്ചു വീണു. ബോധം തെളിഞ്ഞ പത്മാവതി തേങ്ങിക്കരഞ്ഞു. കാരുണ്യസിന്ധുവായ ശ്രീരാമചന്ദ്രൻ ഇത്തരമൊരു അനീതിക്കു കൂട്ടു നില്ക്കുമെന്ന് എങ്ങനെ വിശ്വസിക്കാൻ? പക്ഷേ എങ്ങനെ വിശ്വസിക്കാതിരിക്കും, നാരദമഹർഷി പറഞ്ഞാൽ? അവൾ മഹർഷിയുടെ കാലു പിടിച്ച് അപേക്ഷിച്ചു: ''മഹർഷേ, എന്റെ ഭർത്താവിന്റെ ജീവൻ രക്ഷിക്കണെ! അവിടുന്ന് അതിന് ഉപായം പറഞ്ഞു തരണം.'' പത്മാവതി ഏങ്ങലടിച്ചു കരയുകയാണ്. നാരദൻ എന്തു ചെയ്യേണ്ടു എന്നറിയാതെ കുഴങ്ങുന്ന മട്ടിൽ ആലോചനയിലാണ്ടു. ''ആട്ടെ. പത്മാവതി എഴുന്നേല്ക്കു. ഞാനൊരു വഴി പറഞ്ഞുതരാം. നിങ്ങൾക്കു ഭാഗ്യമുണ്ടെങ്കിൽ അതിൽ വിജയിച്ചെന്നു വരാം.'' ''അവിടുന്നു പറയുന്നതെന്തും ഞാൻസ്വീകരിക്കാം. എനിക്ക്എന്റെ പതിയെ ജീവനോടെ കിട്ടിയാൽ മതി. അവിടുന്നു ഞങ്ങളെ ദുഃഖിപ്പിക്കാനായല്ല ദുഃഖത്തിൽ നിന്നു കരകയററുവാനാണ് എഴുന്നള്ളിയതെന്നു എനിക്കറിയാം.''

''ശരിയാണ് നീ പറഞ്ഞത്. എങ്കിലും എന്നെക്കുറിച്ചുള്ള ധാരണ അങ്ങനെയല്ല പൊതുവെ. ഞാനൊരു വിഷമക്കാരനാണ്, സമ്മതിക്കാം. ഞാൻ മൂലം വിഷമം പലക്കും ഉണ്ടാകാറുമുണ്ട്. പക്ഷെ, എന്റെ ഉദ്ദേശശുദ്ധി അവരും അറിയും ഒടുക്കം. അക്കഥകളൊക്കെ ഇരിക്കട്ടെ. നീ ഉടനെ നന്ദനവനത്തിലേയ്ക്കു പുറപ്പെടണം. ഹനുമാന്റെ മാതാവായ അഞ്ജനാദേവിയുടെ ആശ്രമം അവിടെയാണ്. അവിടെ ചെന്ന് ഒരു ചിതകൂട്ടി ചാടിച്ചാവാനെന്നോണം കരഞ്ഞുകൊണ്ടു ചിതയ്ക്കു പ്രദക്ഷിണം വെയ്ക്കണം. അതു കണ്ട് അഞ്ജനാദേവി നിന്നെ ആ സാഹസത്തിൽനിന്നു തടയാൻ നോക്കും. ഭർത്താവിന്റെ ജീവൻ രക്ഷിച്ചുതരാമെന്ന് അവർ സമ്മതിച്ചാലേ നീ അഗ്നിപ്രവേശോദ്യമത്തിൽനിന്നു പിന്തിരിയാവൂ.'' മഹർഷി യാത്ര പറഞ്ഞു പിരിഞ്ഞു.

പത്മാവതി തോഴിയേയും കൂട്ടി വേണ്ട ഒരുക്കങ്ങളോടുകൂടി നന്ദനവനത്തിലെത്തി കൃത്യനിർവ്വഹണത്തിൽ ഏർപ്പെട്ടു. നാരദൻ പറഞ്ഞിരുന്നപ്രകാരംഅഞ്ജനാദേവി ദീനരോദനം കേട്ട് ഓടിയെത്തി. അവർ പത്മാവതിയെ

സാഹസകമ്മത്തിൽനിന്ന പിന്തിരിപ്പിച്ചു. പത്മാവതി ഉണ്ടായ സംഭവങ്ങളെല്ലാം അഞ്ജനയെ കേരംപ്പിച്ചു. ശ്രീരാമൻെറ വാറംത്തലപ്പിൽനിന്നാണ ശകുന്തനെ രക്ഷിക്കേണ്ടതു് എന്ന കേട്ടപ്പോറം അഞ്ജനാദേവിക്കും തെല്ല പരിഭ്രമമുണ്ടായില്ലെന്നില്ല. ഇനി പരിഭ്രമിച്ചിട്ടെന്തു ഫലം? ഹനുമന്മാതാവു് വാക്ക കൊടുത്തു പോയി. അതിനിനി നീക്ക പോക്കില്ല.

''മകളെ, നീ എൻെറ പുറകേ വരൂ'' അഞ്ജന പത്മാവതിയേയും കൂട്ടി നടന്ന. കദളീവനത്തിലുള്ള ഹനുമാൻെറ ആശ്രമവാടത്തിലേയ്ക്കാണു് അഞ്ജന പത്മാവതിയേയും കൂട്ടി പോയതു്.

''അമ്മ എന്താണാവോ ഇപ്പോറം ഇങ്ങോട്ട പുറപ്പെട്ടിരിക്കുന്നതു്? അപരിചിതയായ ഒരു നാരിയുമുണ്ടല്ലൊ കൂടെ.'' അകലേനിന്ന തന്നെ മാതാവിൻെറ വരവു കണ്ടപ്പോറം മകൻ മനസ്സിലോത്തു. ഹനുമാൻ ഓടിവന്നു് അമ്മയുടെ പാദത്തിൽ പതിച്ചു; അമ്മയുടെ രണ്ടിററു കണ്ണുനീർ മകൻെറ മൂദ്ധാവിലും. നമസ്കരിച്ചെഴുനേററ ഹനുമാൻ മാതാവിൻെറ മുഖത്തു സൂക്ഷിച്ചുനോക്കി. ''അല്ലാ! അമ്മ കരയുകയാണോ? ഇന്നോളം കരഞ്ഞിട്ടില്ലാത്ത അമ്മയുടെ കണ്ണുനീരിന്ന കാരണമെന്തമ്മേ?''

''നിൻെറ അമ്മയ്ക്കു് ഇന്നവരെ കരയേണ്ടിവന്നിട്ടില്ല മകനേ. ഇന്നു് അതും വേണ്ടിവന്ന. എന്തു ചെയ്യാം.''

''അമ്മേ, എന്തുണ്ടായി വേഗം പറയൂ. അമ്മയുടെ കണ്ണുനീരു താങ്ങുവാൻ ഈ ഭൂമീദേവിക്ക കരുത്തില്ലമ്മേ.''

''മകനേ, നിൻെറ അമ്മയുടെ കണ്ണീരിന്ന കാരണം എന്തുതന്നെയായാലും നീ അതിന്ന പരിഹാരമുണ്ടാക്കുമെന്നു്എനിക്ക വാക്കുതരൂ.''

''അമ്മയുടെ കണ്ണീരിന്ന കാരണം എന്തു തന്നെയായാലും ഈ മകൻ അതിന്ന പരിഹാരമുണ്ടാക്കും. ശ്രീരാമചന്ദ്രനാണെ സത്യം.''

''മകനെ, ഈ നില്ക്കുന്ന സ്ത്രീരത്നം ശകുന്തരാജാവിൻെറ ധമ്മപത്നിയായ പത്മാവതിയാണു്. നിനച്ചിരിയാതെ ഒരു അത്യാഹിതം രാജാവിന്നു് ഉണ്ടാവാൻ പോകുന്ന. അതിൽനിന്ന നീ അദ്ദേഹത്തെ രക്ഷിക്കണം. ഞാൻ ഇവരംക്ക വാക്ക കൊടുത്തുപോയി. ഏററ കായ്യത്തിൻെറ വൈഷമ്യമോത്തിട്ടാണ മകനെ അമ്മയ്ക്ക കണ്ണീരു പിടിച്ചിട്ടും കിട്ടാത്തതു്.''

''ഇത്ര നിസ്സാരമായൊരു കാര്യത്തിനാണോ എൻെറ അമ്മ ഞാനുള്ളപ്പോറം കരയുന്നതു്?''

''നീ വിചാരിക്കുന്നത്ര നിസ്സാരമല്ല മകനെ കാര്യം.'' അഞ്ജനാദേവി പത്മാവതിയുടെ നേരെ തിരിഞ്ഞു: ''പറഞ്ഞുകേരംപ്പിക്കു മകളെ നിൻെറ സങ്കടങ്ങറം.''

പത്മാവതി ഒന്നൊഴിയാതെ എല്ലാം പറഞ്ഞു കേരംപ്പിച്ചു, ശ്രീരാമനെതിരായിട്ടാണ തനിക്ക പ്രവത്തിക്കേണ്ടിവന്നിരിക്കുന്നതെന്നോത്തപ്പോറം ആ ശ്രീരാമദാസൻ ക്ഷീണനായിച്ചമഞ്ഞു. എന്തായാലും മാതാവിൻെറ വാഗ്ദാനം നിറവേററാൻ തന്നെ ഹനുമാൻ ഉറച്ചു.

തിരികളെല്ലാം ഇണക്കി തീ കൊളുത്തിക്കഴിഞ്ഞിട്ടും നാരദൻെറ പണി തീന്നിട്ടില്ല. അദ്ദേഹം സംഭവങ്ങറം അപ്പപ്പോറം മനസ്സിലാക്കിക്കൊണ്ടിരിക്കുകയാണു്. ശകുന്തൻെറ സംരക്ഷണഭാരം ഹനുമാൻ ഏറെറടുത്തെന്നറിഞ്ഞതോടെ നാരദൻ അയോദ്ധ്യയിലെത്തി. ശകുന്തനെ തിരക്കിപ്പോയ രാജഭടന്മാർ നിരാശരായി മടങ്ങിയെത്തിയിരിക്കയാണു്. ശകുന്തനെ കണ്ടുപിടിക്കുന്ന കാര്യത്തെപ്പററി തിരക്കിട്ടു് ആലോചന നടക്കുന്ന സമയത്താണു് നാരദമഹഷി അവിടെ എത്തിയതു്. മഹഷിയെ കണ്ടപ്പോറം ശ്രീരാമനടക്കം എല്ലാവക്കും സമാധാനമായി. കാരണം അദ്ദേഹം എന്തെങ്കിലും ഒരു തുമ്പുണ്ടാക്കുമെന്നു് എല്ലാവക്കും അറിയാം. ''ശകുന്തന ഹനുമാൻ അഭയം നല്കിയിരിക്കുന്ന.'' നാരദൻ പ്രസ്താവിച്ചു. ശ്രീരാമൻ ആലോചനയിലാണ്ടു.

''ജ്യേഷ്ഠൻ വിഷമിക്കേണ്ട. ഹനുമാനോടു കാര്യം പറഞ്ഞു് ഞാൻ ശകുന്തനെ കൂട്ടിക്കൊണ്ടു വരാം. കല്പന കിട്ടുകയേ വേണ്ടു.'' ലക്ഷ്മണൻ അക്ഷമനായി പറഞ്ഞു.

'അനിയ, നിൻെറ ഉദ്ദേശം സഫലമാകുമൊ എന്ന സംശയമാണു്. ശകുന്തനു് ഹനുമാൻ അഭയം കൊടുത്തിരിക്കുകയാണെന്നു് ഓക്കണം.'

''ഏട്ടന്റെ കല്പന ഹനുമാൻ അനുസരിക്കാതിരിക്കുമൊ ? ഇല്ലെങ്കിൽ അവനെ ഞാൻ ഒരു പാഠം പഠിപ്പിച്ചിട്ട് ശകുന്തനെ പിടിച്ചു കെട്ടിക്കൊണ്ടുവരും. ഏട്ടൻ ഒന്നു മൂളിയേച്ചാൽ മതി.''

ലക്ഷ്മണന്റെ എടുത്തുചാട്ടം കണ്ടപ്പോൾ ശ്രീരാമനു് ഉള്ളിൽ ചിരിയൂറി. ചെറുപ്പത്തിന്റെ തള്ളിച്ച ! അല്ലാതെന്തു പറവാൻ ! ''ശരി ! നിനക്കു നിർബ്ബന്ധമാണെങ്കിൽ പോയി വരു.''

അശ്വാരൂഢനായ സൌമിത്രി ഹനുമാന്റെ ആശ്രമാങ്കണത്തിലെത്തി ഉറക്കെ വിളിച്ചു. വിളി കേട്ടു് ഹനുമാൻ തൊഴുകൈയ്യുമായി പുറത്തേയ്ക്കിറങ്ങി വന്നു. ''അല്ല! കുട്ടിത്തമ്പ്രാനല്ലെ ഇതു് ! വരു കുപ്പാട്ടിലേയ്ക്കു് എഴുന്നള്ളി ഇരുന്നാട്ടെ.'' ഹനുമാൻ ലക്ഷ്മണനെ ഉടജത്തിലേയ്ക്കു സ്വാഗതം ചെയ്തു.

''മതി നിന്റെ ആചാരോപചാരങ്ങൾ. ശ്രീരാമഭക്തനെന്നു പേരു കേട്ട നിന്റെ സ്വാമിഭക്തിയിതാണൊ ? എവിടെ നീ ഒളിപ്പിച്ചിരിക്കുന്ന ശകുന്തൻ ?

''എന്താണാവൊ കുട്ടിത്തമ്പുരാൻ ഇങ്ങനെ കലമ്പണെ ? അടിയൻ വല്ല തെററും ചെയ്തോ ?

''എന്തു്, തെററു ചെയ്തെന്നൊ? നീ ഏട്ടനു് എതിരു നില്ക്കുകയല്ലേ ചെയ്യുന്നതു് ? ശകുന്തനു് അഭയം കൊടുത്തതു് അതല്ലെ ?''

''ഇതാണൊ അടിയൻ ചെയ്ത തെററു് ?''

''അതേ. എന്തിത്ര സംശയം ? ശകുന്തനെ ഉടനെ വിട്ടു തരികയാണു നല്ലതു്.''

ഹനുമാൻ കഥകളെല്ലാം വിവരിച്ചതിനു ശേഷം പറഞ്ഞു. ''അങ്ങനെ ശകുന്തനെ ഞാൻ രക്ഷിച്ചുകൊള്ളാമെന്നു വാക്കു കൊടുത്തുപോയി. ഭഗവാൻ ശ്രീരാമചന്ദ്രന്റെ കല്പന ശിരസാ വഹിച്ചിട്ടേയുള്ളു, അടിയൻ അന്നും ഇന്നും. ഭഗവാന്റെ പാദപൂജ മുടങ്ങാതെ ചെയ്യുന്ന ഭക്തനാണു് അടിയൻ. അഭയം പ്രാപിച്ചവനെ തള്ളുന്നതു ധർമ്മമല്ലെന്നു രാമരാവണയുദ്ധകാലത്തു് ഭഗവാൻ ഉപദേശിച്ചിട്ടുണ്ടു്. വിഭീഷണനു് അഭയംകൊടുക്കുന്നതിൽ ആർക്കും സമ്മതമായിരുന്നില്ല. അപ്പോൾ ഭഗവാൻ അരുളിച്ചെയ്തതു്, അപേക്ഷിച്ചവനെ ഉപേക്ഷിക്കരുതെന്നായിരുന്നു. ശ്രീരാമദാസനായ അടിയൻ ആ ഉപദേശം അനുസരിച്ചു ശകുന്തനും അഭയം കൊടുത്തു. അതു തെററാണെങ്കിൽ ശകുന്തനെ വിട്ടുതരാം.''

''അതുമിതും പറഞ്ഞു് എന്നെ മുട്ടിക്കാൻ നോക്കണ്ട.'' കോപാകുലനായ ലക്ഷ്മണൻ എന്തെല്ലാമൊ പരുഷവാക്കുകൾ പറഞ്ഞു. ഹനുമാൻ ചെവി പൊത്തിക്കൊണ്ടു ശ്രീരാമധ്യാനത്തിൽ മുഴുകി അവിടെത്തന്നെ ഉറച്ചു നിന്നു. ലക്ഷ്മണനു് ഒന്നും ചെയ്യാൻ തോന്നിയില്ല. നിരാശനായി മടങ്ങിച്ചെന്നു ജ്യേഷ്ഠനെ വിവരം ധരിപ്പിച്ചു. ശ്രീരാമൻ ഒന്നു പുഞ്ചിരിക്കുക മാത്രം ചെയ്തു. ഹനുമാന്റെ പ്രവൃത്തി അന്യായമല്ലെന്നുള്ളതിനു് അംഗീകാരമാണു് ഭഗവാന്റെ പുഞ്ചിരിയെന്നു് എല്ലാവർക്കും തോന്നി.

ഗുരുദക്ഷിണയ്ക്കുള്ള സമയം ആസന്നമായിക്കൊണ്ടിരിക്കുന്നു. ഇനി അടങ്ങിയിരിക്കാൻ സമയമില്ല. ന്യായാന്യായങ്ങളെ ചിന്തിക്കാൻ നേരമില്ല. അവസാനം ശ്രീരാമചന്ദ്രൻതന്നെ കദളീവനത്തിലേയ്ക്കു യാത്രയായി. ഭഗവാന്റെ വരവു് നേരത്തെ പ്രതീക്ഷിച്ചിരുന്ന ഹനുമാൻ സ്വീകരണത്തിനുള്ള ഒരുക്കങ്ങൾ ചെയ്തുവെച്ചിരുന്നു. ശ്രീരാമചന്ദ്രന്റെ തേരൊലി ആശ്രമത്തോടു് അടുക്കുകയാണു്. ഹനുമാൻ ഭഗവാന്റെ എഴുന്നള്ളത്തു് കാണ്മാൻ മുററത്തിറങ്ങി തൊഴുകൈയുമായി നിന്നു. രഥം നിർത്തി ഭഗവാൻ ഇറങ്ങി. ഹനുമാൻ ഓടിച്ചെന്നു ഭഗവാനെ പ്രദക്ഷിണംവെച്ചു് നമസ്കരിച്ചു. ശ്രീരാമൻ തന്റെ ഭക്തനെ പിടിച്ചെഴുന്നേല്പിച്ചു് ആശ്ലേഷിച്ചു. അതിനുശേഷം ഭഗവാൻ തന്റെ ആഗമനകാരണം ഭക്തനെ അറിയിച്ചു. ഭക്തോത്തമനായ ഹനുമാൻ വിനീതനായി അറിയിച്ചു. ''ശകുന്തൻ ഇവിടെയുണ്ടു്.'' ഇത്രയും പറഞ്ഞു് ഹനുമാൻ ശകുന്തനു് അഭയം നല്കുവാനുണ്ടായ സാഹചര്യവും വിഭീഷണനു് ഭഗവാൻ അഭയം നല്കിയ കഥയും വിവരിച്ചതിനുശേഷം ശ്രീരാമന്റെ പാദപൂജയിൽ മുഴുകി. സകലതിന്റേയും ഉല്പത്തിസ്ഥിതിപരിണാമങ്ങൾക്കു നിയാമകമായ ഇച്ഛാശക്തിയുടെ ഉടയവനായ

ഭഗവാൻ ഹനൂമാൻെറ പൂജകഠം കഴിഞ്ഞശേഷം പറഞ്ഞു; ''ഭക്തോത്തമ, ശകുന്തനെ എനിക്കു വിട്ടുതരിക. എൻെറ പ്രതിജ്ഞ നിറവേററട്ടെ.''

''പ്രഭോ! എന്താണ് ഇങ്ങനെ അരുളിച്ചെയ്യുന്നതു്? ഭക്തപ്രതിജ്ഞയ്ക്കു ഭഗവത്പ്രതിജ്ഞയോളംതന്നെ വിലയില്ലെന്നുള്ളതാണൊ? എങ്കിൽ ശകുന്തനെ വിട്ടു തരാം. അതു മാത്രം പോര. അടിയൻെറ അഭയദാനം തെററായിട്ടില്ലെന്ന് അവിടുന്നു സമ്മതിക്കുകയും വേണം. ഇല്ലെങ്കിൽ അടിയനെ ആദ്യം വധിച്ചേ അവിടുത്തെ പ്രതിജ്ഞ നിറവേററാനൊക്കൂ.''

''എന്തു്! എന്നോടു നേര്‍ത്തുനിന്ന് ഇത്രയും പറയാററായൊ നിനക്കു്!'' ശ്രീരാമൻെറ കണ്ണുകഠം ചുമന്നു; പുരികം വളഞ്ഞു. ഭഗവാൻെറ ഭാവമാററം കണ്ടതോടെ ഹനൂമാൻ പത്മാസനസ്ഥനായി രാമനാമം ജപിക്കാൻ തുടങ്ങി. ശ്രീരാമൻ, ഹനൂമാനെ ലക്ഷ്യമാക്കി ഒരു ശരം ആഞ്ഞു വലിച്ചു വിട്ടു. അത്ഭുതം! രാമബാണം ഒരു പൂമാലയായി ഹനൂമാൻെറ കണ്ഠദേശത്തെ അലങ്കരിച്ചു. ശ്രീരാമൻ വീണ്ടും ശരങ്ങഠം പ്രയോഗിച്ചു. അവയും മാരുതിയെ മാല ചാര്‍ത്തിച്ചു. ബാണങ്ങഠം നിഷ്ഫലമാകുന്നതു കണ്ടപ്പോഠം ദാശരഥിക്കു വാശി കൂടി. അദ്ദേഹം ബ്രഹ്മാസ്ത്രം കൈയിലെടുത്തു് അഭിമന്ത്രിച്ച് അയയ്ക്കാൻ തുടങ്ങുകയാണ്. ദിങ്മുഖം ഇരുളിലാണ്ടു. ഇനി ഈ കളി തുടര്‍ന്നാൽ പന്തിയല്ലെന്നു കണ്ടു നാരദൻ രംഗത്തു പ്രത്യക്ഷപ്പെട്ടു. വിശ്വാമിത്രമഹര്‍ഷിയും സംഭവസ്ഥലത്തെത്തി. നാരദമഹര്‍ഷി ശ്രീരാമൻെറ കൈയ് കടന്നു പിടിച്ചുകൊണ്ടു പറഞ്ഞു: ''ഭഗവൻ, എന്തു സാഹസമാണ് ഈ കാണിക്കാൻ പോകുന്നതു്? ഈ ബ്രഹ്മാസ്ത്രം ആരു് ആരുടെനേക്കാണ് അയയ്ക്കുന്നതു്? അതാ നോക്കു, ഹനൂമാൻെറ ഹൃദയത്തിലേയ്ക്കു്. ആരാണ് ആ ഭക്തൻെറ ഹൃദയകമലമദ്ധ്യത്തിൽ വിരാജിക്കുന്നതു്? തേജോരൂപനായ അവിടുന്നുതന്നെ! ഇനിയെങ്കിലും ദിവ്യാസ്ത്രം പിൻവലിക്കൂ. പ്രതിജ്ഞ നിറവേററാൻ വഴിയുണ്ടു്.'' ശ്രീരാമൻ ബ്രഹ്മാസ്ത്രം ആവനാഴിയിലേയ്ക്കുതന്നെ വെച്ചു. നാരദൻ ഹനൂമാൻെറ നേരെ തിരിഞ്ഞു പറഞ്ഞു: ''അഞ്ജനാനന്ദന, ശകുന്തനെ വിട്ടുകൊടുക്കൂ. ശകുന്തൻെറ തല കാല്ക്കൽ പതിക്കണമെന്നു മാത്രമേ വിശ്വാമിത്രമഹര്‍ഷി പറഞ്ഞിട്ടുള്ളൂ. തല വെട്ടി വെയ്ക്കണമെന്നു പറഞ്ഞിട്ടില്ല. അങ്ങനെയല്ലെ മഹര്‍ഷേ ?'' നാരദൻ വിശ്വാമിത്രൻെറ ഇംഗിതം ആരാഞ്ഞു.

ഹനൂമാൻ ധ്യാനത്തിൽനിന്ന് ഉണര്‍ന്ന് ശകുന്തനേയുംകൂട്ടി രാമാന്തികത്തിൽ എത്തി.

''ശകുന്തമഹാരാജാവെ, അങ്ങ് വിശ്വാമിത്രൻെറ പാദത്തിൽ പ്രണമിക്കൂ. വിശ്വാമിത്രൻേറയും ശ്രീരാമൻേറയും ഹനൂമാൻേറയും പ്രതിജ്ഞ അങ്ങയുടെ ഒററ പ്രണാമംകൊണ്ടു നിറവേറട്ടെ.'' നാരദൻ നിര്‍ദ്ദേശിച്ചു. ശകുന്തൻ മഹര്‍ഷിയുടെ കാല്ക്കൽ സാഷ്ടാംഗം പ്രണമിച്ചു. ശകുന്തനെ അനുഗ്രഹിച്ചുകൊണ്ടു് വിശ്വാമിത്രൻ ശ്രീരാമനെ നോക്കി പറഞ്ഞു, ''രാമചന്ദ്ര, നമ്മെയെല്ലാം നാരദൻ പരീക്ഷിക്കുകയായിരുന്നു. അല്ലെ, നാരദരേ!''

''അതെ, മഹര്‍ഷേ! ഭഗവദിച്ഛയ്ക്കു ഞാൻ ഒരു നിമിത്തമായെന്നേയുള്ളൂ. ഹനൂമാൻെറ അത്ര ഭക്തിപ്രകര്‍ഷം സജ്ജനങ്ങളായ മഹര്‍ഷിപുംഗവന്മാര്‍ക്കും ഇല്ലെന്നു തെളിയിക്കണം. അതു ഭഗവാൻെറ ഇച്ഛയാണ്. സത്സംഗം അതിന് ഒരവസരമാക്കി ഞാൻ എന്നേയുള്ളൂ. ശ്രീരാമൻ പുഞ്ചിരിതൂകിക്കൊണ്ടു ഹനൂമാനെ കടാക്ഷിച്ചു.

---

കടാക്ഷമാത്രേണ ഭവാംബുരാശേഃ
പാരം പരം പ്രാപയിതുസ്ത്രിലോകീം
സക്യന്നമസ്യാ പരമാതരസ്തേ
യതാനുരൂപം ഹി ഫലം ക്രിയാണാം.

ത്രിലോകവാസികളെയെല്ലാം ഒരു കടാക്ഷമാത്രംകൊണ്ടു് സംസാരസാഗരം താണ്ടിക്കുന്ന അങ്ങയ്ക്കുള്ള കടത്തുകൂലി ഒരേ ഒരു നമസ്കാരമാണ്. പ്രവൃത്തിക്കനുരൂപമായിട്ടാണല്ലോ കൂലിയും. (ശ്രീകൃഷ്ണവിലാസം. 1. 49.)

# ഭാസൻ

## കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടിത്തമ്പുരാട്ടി

'ഭാസൻ' എന്ന പ്രശ്നം അതിന്റെ ഇന്നത്തെ സങ്കലിതരൂപത്തിൽ ഉത്ഭവിച്ചതു് ഇരുപതാം നൂററാണ്ടിൽ മാത്രമാണു്. ഈ നൂററാണ്ടിനുമുമ്പും കാവ്യനാടകാലങ്കാരകൃത്തുകളിൽ അഗ്രസ്ഥാനം വഹിച്ചിരുന്ന കാളിദാസ—ബാണ—ജയദേവ— ദണ്ഡിപ്രഭൃതികളാൽപ്പോലും ഉച്ചൈസ്തരം പ്രശംസിക്കപ്പെട്ട 'ഭാസന്റെ' ഒരു 'നാടകചക്രം' മായയെന്നോണം സംസ്കൃതഭാഷാസ്നേഹികളുടെ വിചാരവീഥിയിൽ ഉരുണ്ടുകൊണ്ടേയിരുന്നു. ഈ മഹാന്മാർ ഭാസനെക്കുറിച്ചു പറഞ്ഞ ഭാഗങ്ങൾ പരിശോധിക്കുകതന്നെ.

രാജശേഖരൻ 'കാവ്യമീമാംസ'യിൽ എഴുതി, 'ഭാസനാടകചക്രേഽപി ഛേകൈഃ ക്ഷിപ്തേ പരീക്ഷിതും സ്വപ്നവാസവദത്തസ്യ ദാഹകോഽഭൂന്ന പാവകഃ.'

മാളവികാഗ്നിമിത്രത്തിൽ കവികുലഗുരുവിന്റെ പ്രശംസ സുപ്രസിദ്ധമാണല്ലൊ: 'പ്രഥിതയശസാം ഭാസസൗമില്ലകവിപുത്രാദീനാം പ്രബന്ധാനതിക്രമ്യ വർത്തമാനകവേഃ കാളിദാസസ്യ ക്രിയായാം കഥം പരിഷദോ ബഹുമാനഃ.' ജയദേവന്റെ 'പ്രസന്നരാഘവ'ത്തിൽ 'ഭാസോ ഹാസഃ കവികുലഗുരുഃ കാളിദാസോ വിലാസഃ.' എന്നിങ്ങനെ ശരിയാവട്ടെ, തെററാവട്ടെ, പ്രാസപ്രധാനമായ ഒരു വിമർശനം തട്ടി മൂളിച്ചു. അലങ്കാരദൃഷ്ട്യാ നോക്കിയപ്പോൾ ദണ്ഡി, തന്റെ 'അവന്തിസുന്ദരീകഥ'യിൽ ''സുവിഭക്തമുഖാദ്യങ്കൈഃ വ്യക്തലക്ഷണവൃത്തിഭിഃ പരേതോഽപി സ്ഥിതോ ഭാസഃ ശരീരൈരിവ നാടകൈഃ.'' എന്നിങ്ങനെ ഭാസനെ വാഴ്ത്തുവാൻ നിർബ്ബദ്ധനായി. അതുപോലെതന്നെ ബാണഭട്ടനും തന്റെ ഹർഷചരിതത്തിൽ,

സൂത്രധാരകൃതാരംഭൈഃ നാടകൈർബഹുഭൂമികൈഃ
സപതാകൈർയശോ ലേഭേ ഭാസോ ദേവകുലൈരിവ.

എന്നൊരു ലക്ഷണപരാമർശവും നടത്തി.

മേൽപറഞ്ഞവയെല്ലാം യാതൊരു കലവറയും കൂടാതെ പണ്ഡിതാഗ്രേസരന്മാരും, സൗന്ദര്യാസ്വാദകന്മാരും ഭാസനു് നേരിട്ടു നല്കിയ സ്തുതിഗീതങ്ങളാണു്. എന്നാൽ കാവ്യനാടകലക്ഷണചർച്ചയിൽ ഭാസനാടകങ്ങളിൽനിന്നും, പ്രത്യേകിച്ചും സ്വപ്നവാസവദത്തത്തിൽനിന്നും, ഉദാഹരണങ്ങൾ ഉദ്ധരിച്ച അലങ്കാരപണ്ഡിതന്മാരുടെ എണ്ണം നോക്കുകയാണെങ്കിൽ ഒരു നീണ്ട പട്ടികതന്നെ കാണാം. ഇവയെല്ലാം ഭാസനുള്ള പരോക്ഷപ്രശംസകളാണു്. എന്നാൽ ഇവിടെയുമുണ്ടു് ഒരു വിഷമത; പ്രശംസകൾതന്നെ സംശയമില്ല. പക്ഷെ അവയിൽ മിക്കവയും നിലവിലുള്ള ഗ്രന്ഥങ്ങളിൽ കാണുന്നില്ലെന്നു മാത്രം. ഉദാഹരണമായി ഭരതനാട്യഭാഷ്യത്തിൽ അഭിനവഗുപ്തൻ സ്വപ്നവാസവദത്തത്തിലെ 'കന്ദുകക്രീഡ'യെപ്പററി പറഞ്ഞിരിക്കുന്നതിനു പുറമെ സ്വപ്നവാസവദത്തത്തിലേതാണെന്നു പറഞ്ഞു് ഉദ്ധരിച്ച ശ്ലോകം നോക്കുക.

''സഞ്ചിതപക്ഷ്മകവാടം
നയനദ്വാരം സ്വരൂപനടനേന
ഉദ്ഘാട്യ സാ പ്രവിഷ്ടാ
ഹൃദയഗൃഹം മേ നൃപതനൂജാ.

അഞ്ചാമങ്കത്തിൽ സ്വപ്നാനന്തരം അർദ്ധസുപ്താവസ്ഥയിൽ ആണു നായകൻ വയസ്യനോടു് പറയുന്ന സന്ദർഭത്തിലായിരിക്കണം പുരാതനഗ്രന്ഥങ്ങളിൽ ഈ ശ്ലോകം കണ്ടിരുന്നതെന്നു് അനുമാനിക്കുന്നതിൽ വലിയ അനൗചിത്യമുണ്ടായിരിക്കയില്ല. ഭോജൻ തന്റെ 'ശൃംഗാരപ്രകാശ'ത്തിൽ സ്വപ്നവാസവദത്തത്തിലെ സ്വപ്നരംഗത്തെപ്പററി പരാമർശിച്ചു കാണുന്നു. ശാരദാതനയൻ തന്റെ 'ഭാവപ്രകാശ'ത്തിൽ ഒരു 'പ്രശാന്തനാടക'ത്തിന്റെ ലക്ഷണലക്ഷ്യങ്ങളെ അപഗ്രഥിക്കുന്നതിന്നു വാസവദത്തത്തിലെ നാടകബീജാംശങ്ങളെയാണു് ഉപയോഗിച്ചു കാണുന്നതു്. ഗുണചന്ദ്രൻ ഉദ്ധരിക്കുന്ന 'പാദാക്രാന്താനി പുഷ്പാണി സോഷ്മ ചേദം ശിലാതലം നൂനം കാചിദിഹാസീനാ മാം ദൃഷ്ട്വാ സഹസാ ഗതാ.' എന്ന ശ്ലോകം ഇന്നത്തെ ചില പതിപ്പുകളിൽ ഇല്ലെങ്കിലും നാലാമങ്കത്തിൽ അതിനു് ഒരു സ്ഥാനമുണ്ടായിരിക്കാം. സർവ്വാനന്ദന്റെ അമരകോശടീകാസർവ്വസ്വത്തിൽ വാസവദത്തത്തിലെ മൂന്നും നാലും അഞ്ചും അങ്കങ്ങളെക്കുറിച്ചു് പ്രതിപാദിച്ചു കാണുന്നു. അതുപോലെ തന്നെ സാഗരാനന്ദന്റെ നാടകരത്നകോശത്തിലും ശാകുന്തളവ്യാഖ്യയിലും വാസവദത്തത്തിലെ ആമുഖത്തെപ്പററി പ്രസ്താവിച്ചിരിക്കുന്നു. വാക്പതിരാജൻ ഭാസനെ 'അഗ്നിമിത്രൻ' എന്നുതന്നെ വിളിക്കുന്നു. കാരണം പല ഭാസനാടകങ്ങളിലും അഗ്നിയെപ്പററി പ്രതിപാദിച്ചിട്ടുള്ളതിനു പുറമെ അഗ്നിയെ പ്രത്യക്ഷരൂപത്തിൽ, മാനുഷികരൂപത്തിൽതന്നെ രണ്ടു നാടകങ്ങളിൽ അവതരിപ്പിച്ചിട്ടുമുണ്ടു്.

ഇത്രയും ഉദാഹരിച്ചതിനുള്ള പശ്ചാത്തലം, ഭാസൻ എന്ന ഒരു കവിതന്നെ ഉണ്ടായിരുന്നോ എന്ന ആധുനികസാഹിത്യചരിത്രകാരന്മാരിൽ ചിലരുടെ ചോദ്യത്തിനു്, പ്രത്യേകിച്ചും 'ഭാസനാടകചക്രം' യഥാർത്ഥത്തിൽ ഒരാളുടേതല്ല കേരളത്തിലെ വിദഗ്ദ്ധനാട്യപണ്ഡിതന്മാരായ ചാക്യാന്മാർ രംഗപ്രയോഗാർത്ഥം

സംഗ്രഹിച്ചെടുത്ത ചില അരങ്ങുകൾ മാത്രമായിരുന്നു എന്നുള്ള വാദമുഖത്തിനുകൂടി സമാധാനം നല്കുവാൻ മാത്രമാണ്. മുൻവിവരിച്ചപോലെ 'ഭാസൻ' എന്ന സങ്കലിതപ്രശ്നം അതിന്റെ ഇന്നത്തെ രൂപത്തിൽ ഉടലെടുത്തതു്, 1909 - 1910 — ൽ മഹാമഹോപാദ്ധ്യായ ശ്രീ ടി. എൻ. ഗണപതി ശാസ്ത്രികൾ കണ്ടെടുത്ത പതിമ്മൂന്നു പ്രസിദ്ധീകരണങ്ങളോടുകൂടിയായിരിക്കാം. എന്നാൽ പ്രശ്നം ഒന്നല്ലെങ്കിൽ മറെറാരു രൂപത്തിൽ അതിനുമുമ്പും ഉണ്ടായിരുന്നു. ഒരുപക്ഷെ മൺമറഞ്ഞ എത്രയോ ഗ്രന്ഥകർത്താക്കളുടെ വിസ്മൃതിയിലാണ്ട ഗ്രന്ഥങ്ങളുടെ പരമ്പരയിൽ ഭാസഗ്രന്ഥങ്ങളും പെട്ടിരിക്കാം. തിരുവനന്തപുരംപ്രസിദ്ധീകരണങ്ങളോടുകൂടി ആ വക പ്രശ്നങ്ങൾക്കു് ഒരു പുതിയ ജീവൻ ലഭിച്ചു എന്നു മാത്രം.

ഏവയാണീ ഭാസനാടകങ്ങൾ? അവയെ താഴെ പറയുന്നവിധത്തിൽ തരം തിരിക്കാം. 1. മഹാഭാരത കഥാസ്പദമായി രചിച്ച ആറു നാടകങ്ങൾ: പാണ്ഡവാജ്ഞാതവാസത്തിലെ അവസാനത്തെ അഞ്ചു രാത്രികളാണ് 'പഞ്ചരാത്ര'ത്തിലെ കഥാരംഗം. ഭഗവദ്ദൂതിനെ ആസ്പദിച്ചെഴുതിയതാണ് 'ദൂതവാക്യം'. അഭിമന്യുവധത്തിനുശേഷം അർജ്ജുനൻ ചെയ്ത തീവ്ര പ്രതിജ്ഞയും അതറിയിക്കുവാൻ വന്ന ഘടോത്കചന്റെ ദൗത്യവുമാണ് 'ദൂതഘടോത്കച'ത്തിലെ കഥാവസ്തു. ഭീമസേനൻ തന്റെ രാക്ഷസീപത്നിയായ ഹിഡിംബിയുടെ ഹസ്തങ്ങളിൽനിന്നും ഒരു ബ്രാഹ്മണകുമാരനെ രക്ഷിച്ച കഥ 'മധ്യമവ്യായോഗ'ത്തിലും മഹാഭാരതയുദ്ധത്തിലെ കർണ്ണയുദ്ധരംഗം 'കർണ്ണഭാര'ത്തിലും, ദുര്യോധനവധം 'ഊരുഭംഗ'ത്തിലും പ്രതിപാദിച്ചിരിക്കുന്നു.

2. രാമായണത്തെ ആശ്രയിച്ചെഴുതിയ മൂന്നു നാടകങ്ങൾ: രാമാവതാരംമുതൽ സീതാസ്വയംവരംവരെയുള്ള കഥയാണ് 'യജ്ഞഫലത്തിൽ'. ദശരഥമരണം, ഭരതവിലാപം മുതലായവയെ ആസ്പദിച്ചാണ് 'പ്രതിമാനാടക'രംഗങ്ങൾ. സുഗ്രീവാഭിഷേകം മുതൽ സീതാന്വേഷണം, രാമരാവണയുദ്ധം എന്നിങ്ങനെ വിഭീഷണാഭിഷേകംവരെയുള്ള കഥ 'അഭിഷേക'നാടകത്തിൽ.

3. ഭാഗവതപുരാണത്തെ ആസ്പദിച്ച്: ബാലകൃഷ്ണന്റെ വികൃതിരംഗങ്ങളടങ്ങിയതാണ് 'ബാലചരിതം.'

4. ചരിത്രസാമൂഹ്യനാടകങ്ങൾ: ഇവയെത്തന്നെ വേണമെങ്കിൽ ഉദയനനാടകങ്ങൾ എന്നും സ്വതന്ത്ര സാമൂഹ്യനാടകങ്ങൾ എന്നും തരം തിരിക്കാം. ഉജ്ജയിനീചക്രവർത്തി പ്രദ്യോതൻ എങ്ങനെ ഉദയനനെ വശത്താക്കി പുത്രിയായ വാസവദത്തയെ വീണ പഠിപ്പിക്കാൻ ഏർപ്പെടുത്തിയെന്നും പിന്നീട് ഗുരുവും ശിഷ്യയും സ്നേഹബന്ധത്തിലാണ്ട് ഓടിപ്പോയെന്നും ഉള്ള കഥയെ ആസ്പദമാക്കിയാണ് 'പ്രതിജ്ഞായൗഗന്ധരായണം'. തുടർച്ചയായ കഥ സ്വപ്നവാസവദത്തത്തിൽ കാണാം. വത്സരാജാവായ ഉദയനന്റെ രാജ്യഭ്രംശം, മഗധചക്രവർത്തിബന്ധത്തിൽക്കൂടി അതായതു് പത്മാവതീപരിണയത്തിൽക്കൂടി രാജ്യലാഭവും അതിനുവേണ്ടി മന്ത്രിയായ യൗഗന്ധരായണൻ ആസൂത്രണം ചെയ്ത തന്ത്രങ്ങളും മുതിയടഞ്ഞുവെന്നു പരക്കെ വിശ്വസിക്കപ്പെട്ട വാസവദത്തയിൽ, അനുപമസൗന്ദര്യഗുണനിധിയും യൗവ്വനയുക്തയുമായ പത്മാവതിയെപ്പോലും നിരസിച്ചുകൊണ്ടുള്ള ഉദയനന്റെ സ്ഥിരാനുരാഗവും എല്ലാം 'സ്വപ്നവാസവദത്ത'ത്തെ ഒരു മാതൃകാനാടകമാക്കി. മേഷരൂപത്തിൽ വന്ന ഒരു രാക്ഷസനെ വധിച്ച ഒരു നായകൻ 'അവിമാരക'ത്തിൽ; ബ്രാഹ്മണകുലജാതനായ ഒരു കച്ചവടക്കാരൻ സർവ്വസ്വവും നശിച്ചിട്ടും തറവാടിത്തത്തോടുകൂടിത്തന്നെ തന്റെ ദരിദ്രജീവിതം നയിക്കുന്നതിനിടയിൽ ഗണികാകുലജാതയായ അഭിസാരികയിൽ അനുരക്തനായി എന്ന കഥ 'ചാരുദത്ത'ത്തിലും.

## എന്താണീ ഭാസപ്രശ്നം?

മുൻ വിവരിച്ചപോലെ മഹാമഹോപാദ്ധ്യായ ശ്രീ ടി. എൻ. ഗണപതി ശാസ്ത്രികൾ 1909-10–ൽ കണ്ടെത്തിയ കൈയ്യെഴുത്തുരേഖകളോടുകൂടിയാണ് ഭാസപ്രശ്നം അതിന്റെ ഇന്നത്തെ രൂപത്തിൽ ഉത്ഭവിച്ചതു്. ആദ്യം പത്തു നാടകങ്ങളാണ് കണ്ടെത്തിയതു്. അക്കൂട്ടത്തിൽ സർവ്വസമ്മതമായിത്തന്നെ ഭാസകൃതമെന്നു പറയുന്ന ''സ്വപ്നവാസവദത്ത''വും ഉൾപ്പെട്ടിരുന്നുവെന്നും അതും മററു നാടകങ്ങളുമായി സാമ്യങ്ങളുണ്ടായിരുന്നുവെന്നും ഉള്ളതായിരുന്നു ഈ പ്രശ്നത്തിന്റെ അടിസ്ഥാനം. അഭിഷേകനാടകവും പ്രതിമാനാടകവും പിന്നീടാണ് കണ്ടെത്തിയതു്. കൂടാതെ ഒരു ചാക്യാർഗൃഹത്തിൽനിന്നും 'ദൂതവാക്യ'വും അതിനുശേഷം 1921–ൽ ശ്രീ ജെ. കെ. ശാസ്ത്രി ഗുജറാത്തിൽനിന്നും 'യജ്ഞഫല'ത്തിന്റെ ഒരു കൈയ്യെഴുത്തുപ്രതിയും കണ്ടുപിടിച്ചതോടുകൂടി പ്രശ്നത്തിനു് ഒന്നുകൂടി ജീവൻവെച്ചു.

'ഭാസൻ' എന്ന പ്രശ്നത്തിനു രണ്ടു ഭാഗമുണ്ട്: 1. ഈ പതിന്നാലു ഗ്രന്ഥങ്ങളുടെയും ഗ്രന്ഥകർത്താവു് ഒരേ ഒരാൾ തന്നെയായിരിക്കുമൊ?

2. ആണെങ്കിൽ ആ ആൾ ആരായിരിക്കും?

വിമർശകന്മാർ ഈ ഗ്രന്ഥങ്ങളെയെല്ലാം പരിശോധിച്ച് അവയുടെ ഏകകർത്തൃകത്വം സ്ഥാപിക്കാൻ താഴെ പറയുന്ന സംഗതികൾ ചൂണ്ടിക്കാണിച്ചിരിക്കുന്നു.

1. 'നാന്ദ്യന്തേ തതഃ പ്രവിശതി സൂത്രധാരഃ'

എന്നാണ് ഇവയുടെയെല്ലാം സമാരംഭം. 2. ചാരുദത്തമൊഴിച്ച ബാക്കി എല്ലാത്തിലും ഒരു മംഗളശ്ലോകം മാത്രമെ കാണുന്നുള്ളു. അതു ചൊല്ലുന്നതു സൂത്രധാരനും. 3. സപ്നവാസവദത്തം; പ്രതിജ്ഞായൗഗന്ധരായണം, പഞ്ചരാത്രം, പ്രതിമാനാടകം എന്നിവയിലെല്ലാം മംഗളശ്ലോകത്തിൽ, മുദ്രാലംകാരം കാണുന്നുണ്ട്. 4. 'കർണ്ണഭാര'ത്തിലൊഴിച്ചു ബാക്കിയിലെല്ലാം ആമുഖം, 'സ്ഥാപനാ'രൂപത്തിലാണ്. കഥയെപ്പററിയോ

കഥാകൃത്തിനെ പററിയോ ഇവയിലൊന്നിലും പ്രതിപാദിച്ചു കാണുന്നില്ല. 5. 'രാജസിംഹനെ'കുറിച്ചുള്ള ഭരതവാക്യം മിക്ക നാടകങ്ങളിലും കാണുന്നുണ്ട്.

6 ഭരതശാസ്ത്രനിഷിദ്ധമായ മരണം, വധം, യുദ്ധം, ക്രീഡ, നിദ്ര എന്നിവയെല്ലാം കവി രംഗവിരോധത്തെ കൂട്ടാക്കാതെതന്നെ സ്വതന്ത്രമായി അരങ്ങത്തേക്കിറക്കുന്നുണ്ട്. അതുപോലെതന്നെ രാജാവിനെ 'ആര്യപുത്ര!' എന്നു ഭൃത്യന്മാരെക്കൊണ്ടു വിളിപ്പിയ്ക്കൽ, ഊരുഭംഗത്തിലെ ദുഃഖപര്യവസായിയായ രംഗം, ദൂതവാക്യത്തിലെ വിവിധപാത്രങ്ങൾക്കു രംഗത്തിൽ വിവിധസ്ഥാനങ്ങൾ നല്കുക ഇവയെല്ലാം യഥാസ്ഥിതികനാടകധർമ്മത്തിനനുയോജ്യമല്ലെന്നു പറയാം 7. പൊതുവായ ചില നാടകതന്ത്രങ്ങൾ ഇവയിലെല്ലാം കാണുന്നുണ്ട്. കൂടാതെ തികച്ചും നാടകീയത പ്രദർശിപ്പിക്കുന്ന 'ഉത്സരത! ഉത്സരത, നിഷ്ക്രമ്യ പ്രവിശ്യ ആകാശഭാഷിതം, കഞ്ചുകിപ്രവേശം മുതലായി കഥാകഥനം ത്വരിതപ്പെടുത്തുന്ന തരത്തിലുള്ള പല തന്ത്രങ്ങളും ഇവയ്ക്കെല്ലാം സാധാരണമാണ്. 8. പൊതുവെ ഭാസീയമെന്നു പറയാവുന്ന ചില ആശയങ്ങൾ ഇവയിലെല്ലാം കാണാം. ഉദാഹരണം: പ്രായേണ ഹി നരേന്ദ്രശ്രീഃ സോത്സാഹൈരിവ ഭുജ്യതേ. 9. ചില പ്രത്യേകവ്യാകരണപ്രയോഗങ്ങൾ.

ഈ നാടകങ്ങളുടെയെല്ലാം ഗ്രന്ഥകർത്താവ് ഒരാൾതന്നെയാവട്ടെ, അല്ലെന്നിരിക്കട്ടെ കൗഡുംബികസ്വഭാവം ഇവയ്ക്കെല്ലാം ഉണ്ടെന്നുള്ളതു തീർച്ചതന്നെ.

ഇനി ഭാസപ്രശ്നത്തിന്റെ രണ്ടാംഭാഗം പരിശോധിക്കുക. ഇവയുടെയെല്ലാം കർത്താവു ഭാസൻതന്നെയായിരുന്നുവോ? ഇവയിൽ ഏതെങ്കിലും ഒന്നിന്റെ കർത്തൃത്വം ഭാസനിൽ നിക്ഷിപ്തമായാൽ, മററു ഗ്രന്ഥങ്ങൾക്കും അവകാശം അദ്ദേഹത്തിൽതന്നെ നിക്ഷിപ്തമായേക്കും. ഭാഗ്യവശാൽ സ്വപ്നവാസവദത്തവും ഭാസനും തമ്മിലുള്ള ബന്ധം സാമാന്യേന മിക്ക ആലങ്കാരികന്മാരും ഊന്നിപ്പറഞ്ഞിട്ടുള്ളവ, ഈ ലേഖനത്തിന്റെ ആദ്യഭാഗത്തിൽ ഉദ്ധരിച്ചവ, ഒന്നുകൂടിഓർക്കുക. എന്നാൽ വിഷമമതല്ല. അവർ ഉദ്ധരിക്കുന്ന ശ്ലോകങ്ങളിൽ പലവയും കണ്ടുപിടിച്ച ഗ്രന്ഥങ്ങളിൽ കാണുന്നില്ല എന്നുള്ളതാണ്. ഒരു പക്ഷെ എഴുത്തുപിശകകൊണ്ടായിരിക്കാം; ആവാനാണ് സാദ്ധ്യതയും.

ഈ സന്ദർഭത്തിൽ മറെറാരു വാദമുഖംകൂടി പരിശോധിക്കേണ്ടതുണ്ട്. അതായതു് ഈ'ഭാസനാടകചക്രം' യഥാർത്ഥത്തിൽ 'കേരളനാടകചക്രം' അഥവാ'ചാക്യാർ നാടകചക്രം' ആയിരുന്നുവോ? രംഗാവതരണത്തിനുവേണ്ടി നാട്യവിദഗ്ധന്മാരായ ചാക്യാന്മാർ പലപല രംഗങ്ങളും കൂട്ടിച്ചേർത്തുണ്ടാക്കിയതാണോ? പതിമ്മൂന്നു നാടകങ്ങളും കേരളത്തിൽനിന്നുതന്നെ കണ്ടുകിട്ടിയതും, നാലുകെട്ട്, പൂവിടൽ മുതലായ പല കേരളീയരംഗങ്ങളും ഇവയിൽ കാണുന്നുണ്ടെന്നുള്ളതും ഈ വാദമുഖത്തിന്നാസ്പദമാണ്. എന്നാൽ വടക്കെ ഇന്ത്യയിൽനിന്നും 'യജ്ഞഫലം' കണ്ടെത്തിയതോടെ ഈ അവകാശവാദം തെല്ലൊന്നു താഴ്ന്നു. കൂടാതെ ഭാസൻ തെക്കനായിരുന്നുവെങ്കിൽ കഥാബീജത്തിനുവേണ്ടി ഉജ്ജയിനി, ആരുണി, വത്സ, കൗശാംബി, ലാവാണക എന്നീ സ്ഥലങ്ങളിലേയ്ക്കു് ഓടിപ്പോവേണ്ട കാര്യം എന്ത്? പിന്നെ കേരളീയങ്ങളാണെന്നു പറയുന്ന ഈ വസ്തുക്കളെല്ലാം ഭാസഗ്രന്ഥങ്ങളെപ്പോലെതന്നെ യഥാർത്ഥത്തിൽ ഭാരതീയങ്ങളായിക്കൂടെന്നുണ്ടോ? അഥവാ ചാക്യാന്മാർതന്നെയാണ് ഇവയുടെ ഇന്നത്തെ അവകാശികൾ എന്നു വെച്ചാൽതന്നെ യഥാർത്ഥത്തിൽ 'ശാക്യ'രായ ഇവർ, ഇന്നും ശാക്യമുനിയെ സ്തുതിക്കുന്ന ഇവർ, വടക്കെ ഇന്ത്യയിൽനിന്നും പ്രചാരത്തിന്നൊ മറെറാ വന്ന സമയം അക്കാലത്തെ സുപ്രസിദ്ധങ്ങളായ കുറെ ഗ്രന്ഥക്കെട്ടുകളുമായി വന്നെത്തിയെന്നും, പിന്നീട് പടവെട്ടിലും മററും ആണ്ട് വടക്കെ ഇന്ത്യൻ സംസ്കാരം ഈ അഗ്നിമിത്രനെ അഗ്നിക്കിരയാക്കിയപ്പോൾ അന്നത്തെ ശാക്യന്മാരുടെ അനുയായികൾ അദ്ദേഹത്തെ യഥോചിതം ബഹുമാനിച്ചുകൊണ്ടേയിരുന്നുവെന്നും പറഞ്ഞാൽ അതിൽ അസംഭാവ്യതയുണ്ടാവുമോ?

## ഭാസന്റെ കാലഘട്ടം

ഏതായിരുന്നു, ഭാസന്റെ അഥവാ ഈ പതിന്നാലു ഗ്രന്ഥങ്ങളുടെ കാലഘട്ടം?

ഭാസനെപ്പററി കാവ്യനാടകാലങ്കാരപണ്ഡിതന്മാർ പരാമർശിച്ചിട്ടുള്ളതു് ഇതിനുമുമ്പ് ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ബാണൻ, വാക്പതിരാജൻ, ജയദേവൻ, ദണ്ഡി, അഭിനവഗുപ്തൻ, രാമചന്ദ്രൻ, ഗുണചന്ദ്രൻ, ശാരദാതനയൻ, ഭോജദേവൻ, സാഗരനന്ദി, സർവ്വാനന്ദൻ മുതലായവർ ഭാസനാടകതന്ത്രങ്ങളെക്കുറിച്ച് ഉച്ചൈസ്തരം ഉദ്ഘോഷിച്ചിട്ടുമുണ്ട്. ശൂദ്രകന്റെ 'മൃച്ഛകടിക'വും ചാരുദത്തവും തമ്മിലുള്ള സാമ്യം സർവ്വസമ്മതമാണ്. ഈ രണ്ടു ഗ്രന്ഥങ്ങളും യഥാർത്ഥത്തിൽ ഒരാളുടെയാണെന്ന വാദംപോലുമുണ്ട്. ഈ വക വസ്തുതകളെല്ലാം ഒന്നു കൂടി ഓർത്തുകൊണ്ട് ഭാസന്റെ കാലനിർണ്ണയത്തിനു ശ്രമിക്കുക.

ബി. സി. ഒന്നാം നൂററാണ്ടിൽ ജീവിച്ചിരുന്നുവെന്നു ഊഹിക്കാവുന്ന കാളിദാസനു മുമ്പിൽതന്നെയായിരുന്നു ഭാസൻ എന്നതു് തീർച്ചതന്നെ. എന്നാൽ ബി. സി. 2–ാം നൂററാണ്ടിലെഴുതിയ ചിലപ്പതികാരത്തിൽ ബാലചരിതത്തെപ്പററി പറഞ്ഞിട്ടുണ്ട് എന്നുള്ള വസ്തുത ഭാസനെ ഒന്നുകൂടി പിന്നോട്ടു തള്ളി. ഭാസനെപ്പററി പറഞ്ഞിട്ടുള്ള ഏററവും പുരാതനനായ ഗ്രന്ഥകർത്താവ് കൗടില്യനാണ്. പ്രതിജ്ഞായൗഗന്ധരായണത്തിലെ അഞ്ചാമങ്കത്തിലെ രണ്ടാം ശ്ലോകം കൗടില്യൻ ഉദ്ധരിച്ചു കാണുന്നു. കൗടില്യൻ ബി. സി. 4–ാം നൂററാണ്ടുകാരനായിരുന്നതിനാൽ ചുരുങ്ങിയതു് 2500 കൊല്ലങ്ങൾക്കു മുമ്പായിരുന്നു ഭാസൻ ജീവിച്ചിരുന്നതെന്നും നമുക്ക് ഊഹിക്കാം.

പോരാ, ഉദയനൻ, പ്രദ്യോതൻ, ദർശകൻ മുതലായ പാത്രങ്ങൾ യഥാർത്ഥത്തിൽ ചരിത്രപാത്രങ്ങൾ ആയി

രുന്നുവെന്നുതന്നെയാണ് ഇന്നത്തെ ചരിത്രകാരന്മാരുടെ അഭിപ്രായം. ഇവരുടെ കാലഘട്ടം മിക്കവാറും ബി. സി. 6-ാം നൂററാണ്ടിൽ മാത്രമെ ആവാൻ തരമുള്ളു എന്നും അവർ പറയുന്നു. കാശിരാജ്യം ബി. സി. 5-ാം നൂററാണ്ടിനുമുമ്പ് നാമാവശേഷമായെങ്കിലും ആ രാജ്യത്തെപററി ഭാസൻ പ്രതിപാദിച്ചു കാണുന്നുണ്ട്. മഗധ രാജ്യത്തിലെ തലസ്ഥാനമെന്നു പറയുന്ന രാജഗൃഹം, ദർശകൻെറ ശേഷമാണ് പാടലീപുത്രത്തേയ്ക്കു മാററിയതും. പ്രതിജ്ഞായൗഗന്ധരായണത്തിൽ ലിസ്ററു കൊടുത്തിരിക്കുന്ന രാജവംശങ്ങൾ ഒന്നും മൗര്യകാലഘട്ടത്തിൽ ഓർക്കുകപോലും ചെയ്യുന്നുമില്ല. കൂടാതെ ശാക്യശ്രമണക, നാഗവന, വേണുവന ഇത്യാദി സംജ്ഞകൾ ബുദ്ധനുശേഷമായിരുന്നു, ഭാസൻ ജീവിച്ചിരുന്നതെന്നതിനു തെളിവായെടുക്കാം. അതേ സമയം ശ്വേതാംബര ജൈനമതത്തെപ്പററി ഭാസൻ സ്പർശിക്കുന്നുപോലുമില്ലെന്നുള്ളതു ദിഗംബരശ്വേതാംബരസംഘട്ടനങ്ങൾക്കു മുമ്പിലായിരുന്നു അദ്ദേഹത്തിൻെറ ജീവിതമെന്നും തെളിയിക്കുന്നു.

യവനനാടകവേദി സംസ്കൃതനാടകവേദിയെ ബാധിക്കുന്നതിനു മുമ്പായിരുന്നു ഭാസൻെറ കാലഘട്ടം എന്നതു തീർച്ചതന്നെ. യവനനാടകങ്ങളിലെ സവിശേഷതകളൊന്നുംതന്നെ ഭാസനിൽ കാണുന്നില്ല. തെക്കെ ഇൻഡ്യയിലെ ഭൂമിശാസ്ത്രത്തെപ്പററി ഭാസനു ജ്ഞാനമുണ്ടായിരുന്നുവൊ എന്നുതന്നെ സംശയമാണ്. നാണയത്തിനു നാണകമെന്നല്ല സുവർണ്ണമെന്നുതന്നെയാണ് ഭാസൻ പ്രയോഗിക്കുന്നതും.

ചുരുക്കത്തിൽ ഭാസൻ ഏതാണ്ട് ബി. സി. 4-ാം നൂററാണ്ടിനും 6-ാം നൂററാണ്ടിനും ഇടയിൽ ജീവിച്ചിരുന്നുവെന്നുതന്നെ ഊഹിക്കാം.

### ഭാസൻ ഒരു വ്യക്തിയെന്ന നിലയ്ക്കു്

സംസ്കൃതനാടകകൃത്തുകളിൽ കൈവിരലിൽ എണ്ണാവുന്ന ചിലർ മാത്രമേ അവരവരെപ്പററി എന്തെങ്കിലും പറഞ്ഞുകാണുന്നുള്ളു. ഭാസൻ അക്കൂട്ടത്തിൽ പെട്ടവനല്ലതാനും. അദ്ദേഹം എവിടെ ജീവിച്ചുവെന്നോ എങ്ങനെ ജീവിച്ചു എന്നോ ഒരു അവസാന തീരുമാനത്തിൽ എത്തുവാൻ വേണ്ട കരുക്കൾ ഒന്നും അദ്ദേഹത്തിൻെറ ഗ്രന്ഥത്തിലോ വിമർശകരുടെ ഗ്രന്ഥത്തിലൊ കാണുകയില്ല. വെറും ഊഹാപോഹങ്ങൾ മാത്രം.

'ഭാസൻ' എന്നതു് 'ഭാഷ' എന്നതിൻെറ കന്നൽരൂപമാണെന്നു് ചിലർ. അങ്ങനെയാണെങ്കിൽ അഗസ്ത്യഗോത്രത്തിൽപ്പെട്ട ഹൈമോദകവിഭാഗത്തിൽ അദ്ദേഹം പെട്ടിരിക്കണം എന്നു് ചിലർ വാദിക്കുന്നു. എന്തായാലും വൈദികാചാരങ്ങളിലും യാഗാദികർമ്മങ്ങളിലും അദ്ദേഹം വിശ്വസിച്ചിരുന്നു എന്നു് നാടകങ്ങൾ തെളിയിക്കുന്നുണ്ട്. തെക്കെ ഇന്ത്യൻ ഭൂമിശാസ്ത്രത്തെപ്പററി അറിവു കാണിക്കാത്തതുകൊണ്ടും രംഗങ്ങൾ മിക്കവയും വടക്കെ ഇന്ത്യയിൽതന്നെ ആയതുകൊണ്ടും അദ്ദേഹം വടക്കെ ഇന്ത്യക്കാരൻതന്നെ ആണെന്നു വിശ്വസിക്കപ്പെടുന്നു. മംഗളശ്ലോകങ്ങൾ വൈഷ്ണവസിദ്ധാന്തങ്ങളിലേയ്ക്കു് ചാഞ്ഞവയായതുകൊണ്ട് വൈഷ്ണവനാണെന്നു് സംശയിക്കാം. വൈഷ്ണവാഗമങ്ങളുടെ അപരനാമമാണെന്നു പറയാവുന്ന 'പാഞ്ചരാത്ര'മതതന്ത്രങ്ങളെപ്പററിയും പരമതത്ത്വ - ഭുക്തി - മുക്തി - യോഗ -- സംസാരാദിപഞ്ചജ്ഞാനതന്ത്രങ്ങളെക്കുറിച്ചും അദ്ദേഹത്തിനറിവുണ്ടായിരുന്നു. പ്രതിമാനാടകത്തിൽ മാനവീയധർമ്മശാസ്ത്രം, മാഹേശ്വരം യോഗശാസ്ത്രം, ബാർഹസ്പത്യമർത്ഥശാസ്ത്രം, മേധാതിഥി ന്യായശാസ്ത്രം, ശാസ്ത്രകൽപം മുതലായ പല പല ശാസ്ത്രങ്ങളെക്കുറിച്ചും പ്രതിപാദിച്ചു കാണുന്നതുകൊണ്ട് ഒരു ശാസ്ത്രജ്ഞനായിരുന്നു എന്നുതന്നെ കരുതാം. സംഗീതനൃത്തചിത്രകലാദികളെപ്പററി മർമ്മജ്ഞനെന്നു് പലയിടത്തും വിസ്തരിച്ചു കാണുന്നുണ്ട്. നാടകരചനയെക്കുറിച്ചാലോചിച്ചാൽ സംഭാഷണചാതുര്യം, മാനസികചലനം എന്നിവയിൽ ഭാസൻ ഒട്ടുംതന്നെ പിന്നോക്കമായിരുന്നില്ലെന്നും കാണാം. രംഗശോഭയും നാട്യതന്ത്രവും ആസ്പദമാക്കി ആദ്ദേഹം നാട്യം തൊഴിലായിത്തന്നെ സ്വീകരിച്ചിരുന്നുവെന്നും ഊഹിക്കുന്നവരുമുണ്ട്.

യജ്ഞഫലമടക്കം പതിന്നാലു നാടകങ്ങൾ ഭാസൻേറതാണെന്നുതന്നെ വിശ്വസിക്കാം. എന്നാൽ പരമ്പരാഗതമായ ഒരു ചൊല്ലുണ്ട്. അതനുസരിച്ച് ഭാസൻ മുപ്പതു് നാടകങ്ങളുടെ രചയിതാവായിരുന്നുവെന്നു വിശ്വസിക്കുന്നവരുമുണ്ട്. ഭാമക, ത്രിവിക്രമക, ഘടകർപ്പര, കിരണാവലി, മുകുടനാഡിതക, ഉദാത്തരാഘവം എന്നിവയെല്ലാം ഭാസൻെറതാണെന്നു് അവർ വാദിക്കുന്നു. കൂടാതെ വിഷ്ണുധർമ്മം എന്ന കാവ്യം, പത്മപ്രാഭൃതകം, വീണാവാസവദത്ത എന്നിവയും അദ്ദേഹത്തിൻെറതന്നെയാണെന്നു പറയുന്നു. ശാകുന്തളത്തിൻെറ അർത്ഥദ്യോതിക എന്ന ഒരു വ്യാഖ്യാനത്തിൽ ഭാസൻ നാടകതന്ത്രങ്ങളെക്കുറിച്ചും ഒരു ഗ്രന്ഥം എഴുതിയെന്നു് സൂചിപ്പിച്ചിട്ടുണ്ട്. ശൂദ്രകൻേറതെന്നു പറയുന്ന മൃച്ഛകടികം യഥാർത്ഥത്തിൽ ഭാസൻെറതന്നെയാണെന്നുള്ള വാദത്തെ പററിയും മുമ്പിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ടല്ലൊ.

### ഭാസനാടകവൈദഗ്ധ്യത്തിൻെറ വളച്ച്

ചുരുക്കത്തിൽ പതിന്നാലു നാടകങ്ങൾ ഭാസൻ എഴുതിയതെന്നു കരുതുക. അവയിൽ ആദ്യമാദ്യം ഏതേതു് എഴുതി എന്നു് പരിശോധിച്ചതിൽ, കഥാബീജം, ആഖ്യാനം, സംഭാഷണം, നാടകീയത എന്നിവ ആസ്പദമാക്കി പലതരത്തിലും തരം തിരിക്കാൻ ശ്രമിച്ചിട്ടുണ്ട്. മൂന്നു കാലഘട്ടങ്ങളിലായി ഇവയെ തരം തിരിക്കാമെന്നാണ് ഇന്നത്തെ അഭിപ്രായഗതി. ആദ്യകാലഘട്ടത്തിൽ ദൂതവാക്യം, കർണ്ണഭാരം, ദൂതഘടോത്കചം, ഊരുഭംഗം, മദ്ധ്യമവ്യായോഗം,

എന്നിവ ഉൾപ്പെടുന്നു. ഇവയിൽ സുലഭമായ പൗരാണികവൃത്തങ്ങളും, സംഭാഷണങ്ങളേക്കാൾ കൂടുതൽ ശ്ലോകങ്ങളും എന്നിവ കാണാം. രണ്ടാം കാലഘട്ടത്തിലായിരിക്കണം പഞ്ചരാത്രം, അഭിഷേകം, അവിമാരകം, ബാലചരിതം എന്നിവ. ഇവയിൽ എല്ലാം കൂടുതൽ കൂടുതൽ അങ്കങ്ങളും പാത്രങ്ങളും ആഖ്യാനനിപുണത എന്നീ സ്വഭാവങ്ങളും കാണുന്നു. അവസാനകാലഘട്ടമായി പ്രതിമ, പ്രതിജ്ഞായൗഗന്ധരായണം, സ്വപ്നവാസവദത്തം, ചാരുദത്തം. ഇവയിൽ നാടകവൈദഗ്ധ്യം അതിന്റെ പരമകോടിയിൽ എത്തിക്കഴിഞ്ഞു. ശ്ലോകങ്ങൾ കുറവ്, സംഭാഷണം കൂടുതൽ. പാത്രരചനയിൽ മാനസികബന്ധങ്ങൾക്കുള്ള സ്ഥാനം തെളിഞ്ഞു കാണാം. ഏതായാലും സ്വപ്നവാസവദത്തത്തിൽ രചയിതാവിന്റെ നാടകവൈദഗ്ധ്യം അതിന്റെ പരമകാഷ്ഠയിൽ എത്തിയെന്നുള്ളതിന് രണ്ടഭിപ്രായമില്ല.

---

# നിത്യശാന്തി

പണ്ഡിതോചിതങ്ങളായ പല ലേഖനങ്ങളിലൂടെ പ്രബുദ്ധകേരളംവായനക്കാർക്ക് സുപരിചിതനായ ആയുർവ്വേദാചാര്യൻ പണ്ഡിററ് ശ്രീ സി. രാമകൃഷ്ണൻനായർ ജൂൺമാസം 27-ാംനു രാത്രി പരലോകപ്രാപ്തനായ വിവരം വളരെ വ്യസനത്തോടുകൂടിയാണ് ഞങ്ങൾ ഇവിടെ സ്മരിക്കുന്നത്. വിജയപ്രദമായ ചികിത്സാസമ്പ്രദായംകൊണ്ടും സ്നേഹസമ്പന്നമായ പെരുമാററംകൊണ്ടും, ഒരിക്കൽ പരിചയിക്കാനിടവന്നിട്ടുള്ളവരുടെയെല്ലാം ആപ്തമിത്രമായിത്തീന്നിരുന്ന ശ്രീ രാമകൃഷ്ണൻനായർ കുടുംബഭരണത്തിന്റെയും വൈദ്യവൃത്തിയുടെയും ജോലിത്തിരക്കുകൾക്കിടയിലും സാഹിത്യപ്രവത്തനങ്ങൾക്കു ധാരാളം സമയം കണ്ടെത്തിയിരുന്നു. ശ്രീ തീത്ഥപാദപരമഹംസസ്വാമികളുടെ ഒരു ഉത്തമഗൃഹസ്ഥശിഷ്യനായിരുന്ന അദ്ദേഹം ആദ്ധ്യാത്മികവിഷയങ്ങളെപ്പററി സുചിന്തിതങ്ങളും വിജ്ഞാനപ്രദങ്ങളുമായ ഒട്ടനേകം ലേഖനങ്ങളെക്കൊണ്ട് കേരളത്തിലെ ആദ്ധ്യാത്മികസാംസ്കാരിക പ്രസിദ്ധീകരണങ്ങളെയെല്ലാം അനുഗ്രഹിച്ചിട്ടുണ്ടെന്നു പറയാം. ആയുർവ്വേദത്തെപ്പററി ആധികാരികമായി പറയുവാൻ കഴിവുള്ള അദ്ദേഹത്തിന്റെ 'ആയുർവ്വേദത്തിന്റെ അധിഷ്ഠാനതത്ത്വങ്ങൾ' എന്ന ഗ്രന്ഥം പൊതുജനസമ്മതി ആർജ്ജിച്ചിട്ടുള്ള ഒന്നാണ്. കൂടാതെ നവകീത്തനമാലിക, പ്രഹ്ലാദചരിതം, അയിത്തോച്ചാടനം മുതലായ കൃതികളും അദ്ദേഹം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ശ്രീ രാമകൃഷ്ണൻനായരുടെ ചരമത്തിൽ, അഭ്യുദയകാംക്ഷിയും പണ്ഡിതപ്രവരനുമായ ഒരു ഉത്തമസുഹൃത്താണ് പ്രബുദ്ധകേരളത്തിന്ന് നഷ്ടപ്പെട്ടിരിക്കുന്നത്. അദ്ദേഹത്തിന്റെ ആത്മാവിനു് ഭഗവാൻ നിത്യശാന്തിയരുളട്ടെ !

---

# റിപ്പോർട്ട്

## ആഫ്രിക്കയിലെ യോഗ-വേദാന്ത പ്രവത്തനങ്ങൾ

ആഫ്രിക്കയിലെ ബുലാവായോ(Bulawayo)വിലും സാലിസ്ബറിയിലും രാമകൃഷ്ണവേദാന്തകേന്ദ്രത്തിന്റെ പതിനൊന്നു വഷത്തെ പ്രവത്തനം പൂത്തിയായി. ശ്രീ നിഃശ്രേയസാനന്ദസ്വാമികളുടെ മേൽനോട്ടത്തിലാണ് ഈ സ്ഥാപനങ്ങൾ നടക്കുന്നത്. കഴിഞ്ഞ രണ്ടുവഷത്തിനിടയിൽ സ്വാമിജി രണ്ടുപ്രാവശ്യം ലൂവറൻകോ മാർക്വിസ് (Lourenco Marques) സന്ദശിച്ചു. ആദ്യത്തെത്തവണ അവിടെ ഭുവനേശ്വരീദേവീക്ഷേത്രത്തിനുള്ള തറക്കല്ലിട്ടു. രണ്ടാംപ്രാവശ്യം ശ്രീ ലാലൂഭായിപട്ടേലിന്റെ (ക്ഷേത്രനിമ്മാണത്തിന്റെയും അതിനോടു തൊട്ടുള്ള വാസഗൃഹങ്ങളുടെയും സകല ചെലവുകളും വഹിക്കുന്നയാൾ) അതിഥിയായി

താമസിച്ചുകൊണ്ട് ഒരു യോഗക്യാമ്പു നടത്തി. ധാരാളം ആളുകൾ പങ്കെടുത്ത ഈ ക്യാമ്പിലെ പ്രധാന ഇനങ്ങൾ ഭജന, യോഗക്ലാസുകൾ, യോഗാസനപ്രദർശനങ്ങൾ എന്നിവയായിരുന്നു. രണ്ടു പ്രാവശ്യം ദക്ഷിണാഫ്രിക്കയിലെ പല പട്ടണങ്ങളും സന്ദർശിച്ച് കളർ സ്ലൈഡുകളുടെ (Coloured Slides) സഹായത്തോടെ പ്രദർശനവും പ്രസംഗങ്ങളും ക്ലാസ്സുകളും നടത്തി. ഈ സന്ദർശനാവസരത്തിലാണ് രാമകൃഷ്ണവേദാന്തസൊസൈററിയുടെ വകയായി 'ലൊനേഷ്യ'യിൽ (Lonasia) പണിയുന്ന ലക്ഷ്മീനാരായണക്ഷേത്രത്തിന്റെ അസ്ഥിവാരത്തിനു കല്ലിട്ടതു്. അതിനുപുറമെ സ്വാമിജി നൃകാസിലിലും പ്രിടോറിയായിലും നടത്തപ്പെട്ട രാമകൃഷ്ണശിശുജാഥ (Ramakrishna Children's Rally)യിലും അതിനോടനുബന്ധിച്ച പരിപാടികളിലും പങ്കെടുത്തു. രാമകൃഷ്ണവേദാന്ത സെൻററിന്റെ ലുവൻഷ്യയിലെ മൂഫുൽറിയ (Mufulria)യിലുള്ള രണ്ടു കെട്ടിടങ്ങൾ പതിവുപോലുള്ള ആദായം സമ്പാദിച്ചുകൊടുത്തു. മൂഫുൽറിയായിലും ലുസാക്കയിലും ആഴ്ചതോറുമുള്ള സത്സംഗപരിപാടികൾ മുടക്കം കൂടാതെ ഭംഗിയായി നടന്നു.

ബുലാവായോയിലെ ആശ്രമത്തിന്റെ വകയായും രണ്ടു ക്യാമ്പുകൾ നടത്തി. വളരെപ്പേർ പങ്കെടുത്തിരുന്നു. ഈ ക്യാമ്പുകളിൽ പ്രാർത്ഥനകൾ, യോഗാസനപരിശീലനങ്ങൾ, വിവിധമതവിഭാഗങ്ങളിൽപ്പെട്ട പ്രഗത്ഭരായ വാഗ്മികളുടെ പ്രസംഗങ്ങൾ എന്നിവ നടത്തപ്പെട്ടു. ഒരു ദിവസം ഒരു വിനോദയാത്ര നടത്തി. ഒരു രാത്രി യോഗാസനസംബന്ധമായും, രാമകൃഷ്ണമിഷൻ കേന്ദ്രങ്ങളെക്കുറിച്ചും, ഇസ്ലാമികതീർത്ഥസ്ഥലങ്ങളെപ്പററിയും ഉള്ള കളർ സ്ലൈഡുകൾകൊണ്ടുള്ള പ്രദർശനവും ഉണ്ടായിരുന്നു. ആശ്രമാനുഭാവികൾ ആശ്രമസമീപമുള്ള പുഴയിലേയ്ക്ക് ഒരു കടവു കെട്ടുന്നതിനും, ആശ്രമത്തിലെ തോട്ടം മെച്ചപ്പെടുത്തുന്നതിനും ആത്മാർത്ഥമായി സഹകരിച്ചു.

ശ്രീ നിഃശ്രേയാനന്ദസ്വാമികൾ റൊഡേഷ്യയിലുള്ള അവസരങ്ങളിൽ ബുലാവായോയിൽ ആഴ്ചതോറും മൂന്നു ക്ലാസ്സുകൾ നടത്തപ്പെടുന്നു. അതുപോലെ സാലിസ്ബറിയിൽ ആറു ക്ലാസ്സുകൾ നടത്തുന്നുണ്ട്. മേൽപറഞ്ഞ ക്ലാസ്സുകൾ നടത്താൻ ആഴ്ചതോറും ആയിരം മൈൽ (പോക്കും വരവും ചേർത്ത്) സഞ്ചരിക്കേണ്ടതുണ്ട്. സമയനഷ്ടം ഒഴിവാക്കാൻ രാത്രിയിലാണ് യാത്ര. ഈ ക്ലാസ്സുകൾക്കു പുറമേ സ്വാമിജി യോഗാദ്ധ്യാപകർ സംഘടിപ്പിക്കുന്ന മീററിങ്ങുകളിൽ പ്രസംഗിക്കാറുമുണ്ട്. സാലിസ്ബറിയിലെ 'യുണൈറഡ് കൾചറൽ ഇൻസ്റ്റിട്യൂട്ടിനു' വിവേകാനന്ദസ്വാമിജിയെ സംബന്ധിക്കുന്ന (Swami Vivekananda in Pictures) 150 സ്ലൈഡുകൾ സംഭാവനയായി ലഭിച്ചു. അതിനുപുറമേ ലണ്ടൻ, പാരീസ്, തൃശ്ശൂർ, തിരുവനന്തപുരം, ബോംബെ എന്നിവിടങ്ങളിലെ ആശ്രമങ്ങളെ സംബന്ധിക്കുന്ന സ്ലൈഡുകളും കിട്ടി. ആന്ധ്രയിലെ ഒരു കീർത്തനപാർട്ടിയുംകൂടി പാടിയ ശാസ്ത്രീയഗാനങ്ങളും, ഭജഗോവിന്ദം, ദക്ഷിണാമൂർത്തിസ്തോത്രം മുതലായ കീർത്തനങ്ങളും അടങ്ങിയ ഒരു ടേപ്റെക്കാർഡും സാലിസ്ബറി ആശ്രമത്തിനു റിപ്പോർട്ടു വർഷത്തിൽ ഒരു മുതൽക്കൂട്ടായിട്ടുണ്ട്.

സാലിസ്ബറിയിലെയും ബുലാവോയിലെയും ആശ്രമാധികാരികൾ അവരുടെ ഹൃദയംഗമമായ നന്ദി ആശ്രമാനുഭാവികളായ എല്ലാവരെയും അറിയിക്കുന്നു. പതിനൊന്നു കൊല്ലമായി നിരന്തരം കിട്ടിക്കൊണ്ടിരുന്ന അവരുടെ സഹകരണം മേലിലും പ്രതീക്ഷിക്കുകയും ചെയ്യുന്നു.

---

# വാർത്തകൾ

### അന്തർയോഗം, തൃശ്ശൂർ

ഈ മാസത്തെ ആദ്ധ്യാത്മികാന്തർയോഗം 8-ാംനു ഞായറാഴ്ച നടക്കും.

### തിരുവനന്തപുരം

ശാസ്തമംഗലം ശ്രീരാമകൃഷ്ണാശ്രമത്തിന്റെ മേൽനോട്ടത്തിൽ നെട്ടയത്തുവെച്ചു മാസംതോറും നടത്തിവരുന്ന അന്തർയോഗം ഈ മാസം 8-ാംനു വൈകിട്ടു നാലുമണിമുതൽ നടത്തും.

---



ഉത്തിഷ്ഠത ജാഗ്രത പ്രാപ്യ വരാൻ നിബോധത

# പ്രബുദ്ധകേരളം

| വാല്യം 56 | 1971 സെപ്റ്റംബർ | ലക്കം 9 |
|---|---|---|

## അമൃതവാണി

ആത്മാവ് മരിക്കുന്നില്ല, ജനിക്കുന്നില്ല, മറ്റൊന്നിൽനിന്നുണ്ടാകുന്നില്ല. അതിൽനിന്നു മറ്റൊന്നും ഉണ്ടാകുന്നില്ല. ജനിക്കാത്തവനും നിത്യനും ഏതു കാലത്തും ഉള്ളവനും പുരാണനുമായ ഈ ആത്മാവ് ദേഹനാശത്തിൽ നശിക്കില്ല. അശരീരിയായി ശരീരത്തിൽ വർത്തിച്ചും, വ്യാപ്തിയില്ലാതെ സർവ്വദേശത്തെയും വ്യാപിച്ചതുപോലെയും അഖണ്ഡമായും സർവ്വഗമായും ഇരിക്കുന്ന ആ ആത്മാവിനെ ആ വിധം അറിഞ്ഞ് ജ്ഞാനികൾ ദുഃഖം കടന്നുപോകുന്നു. ഈ ആത്മാവ് വാഗ്‌വിലാസം കൊണ്ടു ലഭ്യമല്ല; തീക്ഷ്ണബുദ്ധിയും അതിനു മതിയാകയില്ല. സർവ്വവേദാധ്യയനത്താലും അതു പ്രാപിക്കാവതല്ല. ഈശ്വരപ്രസാദമുള്ളവർക്ക് ആത്മാവ് സ്വയം പ്രത്യക്ഷമാകുന്നു. ദുശ്ചരിതന്മാരായി മനശ്ശാന്തിയില്ലാത്തവർക്ക് തത്ത്വപ്രകാശമുണ്ടാവില്ല; മനഃശുദ്ധിയും കർമ്മശുദ്ധിയുമുള്ളവരായി ഇന്ദ്രിയങ്ങളെ ജയിച്ചിട്ടുള്ളവർക്ക് ആത്മാവ് സ്വയം പ്രത്യക്ഷമാകുന്നു. ആത്മാവിനെ തേരാളിയായി ഭാവനചെയ്യുക. ശരീരം തേര്, ബുദ്ധി തേർതെളിക്കുന്നവൻ, മനസ്സു കടിഞ്ഞാൺ, ഇന്ദ്രിയങ്ങൾ കുതിരകൾ, ഇന്ദ്രിയവിഷയങ്ങൾ മാർഗ്ഗങ്ങളും. തേർതെളിക്കുന്നവൻ കുതിരകളെ അടക്കി കടിഞ്ഞാൺ മുറുകെ പിടിച്ച് അവയെ പാട്ടിൽ തെളിച്ചാൽ തേരാളി പ്രാപ്യസ്ഥാനത്തെത്തും. ആ സ്ഥാനം വിഷ്ണുപദംതന്നെ. കടിഞ്ഞാൺ മുറുകെ പിടിക്കാതെയും കുതിരകൾ പാട്ടിലല്ലാതെയും ഇരുന്നാലോ തേരാളി ദുർഘടത്തിൽ ചെന്നുചാടും. സർവ്വഭൂതങ്ങളിലും കുടികൊള്ളുന്ന ഈ ആത്മാവ് നമ്മുടെ കണ്ണുകൾക്കോ മററിന്ദ്രിയങ്ങൾക്കോ ഗോചരമല്ല. ആരുടെ ബുദ്ധിയാണോ ശുദ്ധവും സൂക്ഷ്മവുമായിരിക്കുന്നത് അവർ ആത്മാവിനെ സാക്ഷാത്കരിക്കും. സർവ്വ ശബ്ദങ്ങൾക്കും സർവ്വ രൂപങ്ങൾക്കും അപ്പുറമായി, ആകാരങ്ങൾക്കുമപ്പുറം, കേവലമായി, സർവ്വ രസസ്പർശങ്ങളെയും അതിക്രമിച്ച് അപാരവും അനാദിയും അനന്തവുമായി, പ്രകൃതിക്കും പരമായി, വികാരരഹിതമായി വർത്തിക്കുന്ന ആത്മാവിനെ സാക്ഷാത്കരിക്കുന്നവൻ മൃത്യുവക്ത്രത്തിൽ അകപ്പെടാതെ കഴിയും. അതു വളരെ പ്രയാസം. അത് ഒരു കത്തിവായ്മേൽ നടക്കുന്നതുപോലെ ദുസ്തരമാണ്; വഴിയോ ദീർഘം, ആപത്കരം. എങ്കിലും നിരാശപ്പെടാതെ പ്രയത്നിക്കുക. എഴുന്നേല്ക്കുക, (ദേഹാത്മബുദ്ധിയിൽനിന്ന്) ഉണരുക, ലക്ഷ്യത്തിലെത്തുന്നതുവരെ നില്ക്കാതിരിക്കുക.

വിവേകാനന്ദസാഹിത്യസർവ്വസ്വം. ഭാഗം മൂന്ന്, 213–216.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

1905-ാം ആണ്ടു് മേടമാസം. ലാട്ടുമഹാരാജിനു് എന്തുകൊണ്ടാണെന്നറിഞ്ഞില്ല പെട്ടെന്നങ്ങു തോന്നി, ഒരു ഭക്തൻ നടത്തിവന്നിരുന്ന അമ്പലത്തിൽ ഒന്നു് പോകണമെന്നു്. ഭക്തൻ, ശ്രീ വൈഷ്ണവദാസമല്ലിക്ക പ്രതിഷ്ഠിച്ച വിഗ്രഹത്തിലാണു് പൂജ നടത്തിവന്നിരുന്നതു്. നിവാരണനേയുംകൊണ്ടു് അന്നദ്ദേഹം വിഗ്രഹം കാണാൻ പുറപ്പെട്ടു. വഴിക്കുവെച്ചു് അതികഠിനമായൊരു മഴ; വഴിയിലെല്ലാം മുട്ടിനു വെള്ളം. പക്ഷെ ലാട്ടുമഹാരാജിനാകട്ടെ ഇതുകൊണ്ടൊന്നും യാതൊരു കുസലുമില്ല. മുണ്ടെല്ലാം തെറുത്തു് മേലോട്ടു കേററി നിവാരണനേയും പിടിച്ചുകൊണ്ടു് ഒരു മാതിരി നീന്തിനീന്തിത്തന്നെ അമ്പലംവരെ എത്തി; അവിടെ കയറീട്ടു് ആനനഞ്ഞുകുതിന്ന വേഷത്തിൽത്തന്നെ വിഗ്രഹത്തെ സാഷ്ടാംഗം നമസ്കരിച്ചു. പിന്നീടു് വസ്ത്രമൊക്കെ മാററി അല്പമൊന്നു വിശ്രമിച്ചു കഴിഞ്ഞപ്പോൾ ഒരു ഭക്തൻ ചോദിച്ചു: 'മഹാരാജ്, ആകാശം പിളരുന്നതുപോലെയുള്ള ഈ ഭയങ്കരമഴയത്തുതന്നെ വരേണമായിരുന്നുവോ? ഇനിയൊരിക്കലേയ്ക്കാക്കാമായിരുന്നില്ലെ ഈ വരവു്?' അപ്പോൾ ലാട്ടുമഹാരാജ് അയാളോടു പറയുകയാണു്, "ഇതു നോക്കൂ! അദ്ദേഹം (ഗുരുമഹാരാജ്) പറയാറുണ്ടു്, 'കലികാലത്തു് സത്യം തന്നെയാണു് തപസ്സു്. സത്യത്തോടു് പ്രതിപത്തി ഇല്ലാത്തവനു് ധർമ്മവും ഉണ്ടാവില്ല,' എന്നു്." ഒരു ദിവസം രാമബാബുവിൻെറ വീട്ടിൽവെച്ചു് അദ്ദേഹം പെട്ടെന്നങ്ങു് പറഞ്ഞുപോയി, ലൂച്ചി തിന്നുകയില്ലെന്നു്. എന്നിട്ടെന്തുണ്ടായി? അന്നവിടെവെച്ചു ലൂച്ചി തിന്നില്ല, അതുമിതും കഴിച്ചു് വയറു നിറയ്ക്കേണ്ടിവന്നു."

ഈ ദൃഷ്ടാന്തം കേട്ടപ്പോൾ നിവാരൺ ചോദിച്ചു: 'മഹാരാജ്, വായിൽനിന്നു വീണതൊക്കെയങ്ങു് പാലിച്ചാൽ സത്യരക്ഷയായോ?'

ലാട്ടുമഹാരാജ്: സത്യപാലനം എന്നു വെച്ചാൽ ഇനിയും പലതും പറയാനുണ്ടാവും. വെറുതെ വാക്കു പാലിച്ചു എന്നതുകൊണ്ടുമാത്രം സത്യം പാലിച്ചു എന്നാവില്ല, അതു് മനസ്സിലാക്കിക്കോളൂ. സത്യം പാലിക്കുക എന്നു വെച്ചാൽ സങ്കല്പം പാലിക്കുക എന്നാണർത്ഥം. ഇതു സങ്കല്പം വഴിക്കുമാവാം, ചിന്തവഴിക്കുമാവാം, പ്രവൃത്തിയിൽക്കൂടിയും ആവാം.

ഭക്തൻ: സങ്കല്പം എന്നു പറഞ്ഞാൽ എന്താണു മനസ്സിലാക്കേണ്ടതു്, മഹാരാജ്?

ലാട്ടുമഹാരാജ്: സങ്കല്പം എന്നതു് മനസ്സിൻെറ ഇച്ഛ, അല്ലാതെന്താ?

ഭക്തൻ: ഇച്ഛ പല പല വഴിക്കും പോകുമല്ലൊ, മഹാരാജ്! നല്ല കാര്യം നടക്കുന്നേടത്തേയ്ക്കുമാവാം, വഷളത്തരങ്ങളുടെ നേരേയുമാവാം. അപ്പൊ വഷളത്തരങ്ങളുടെ നേർക്കാണു ചിന്ത പോയതു് എന്നുണ്ടെങ്കിൽ അതുമൊക്കെ നമ്മളു് സാധിക്കേണമെന്നൊ? അങ്ങനെ ചെയ്താൽ അതു സത്യം പാലിക്കലാവുമോ?

ലാട്ടുമഹാരാജ്: ഇതു കേൾക്കൂ! ഇത്രയൊക്കെയായിട്ടും നിങ്ങൾക്കൊന്നും അവനവൻെറ സ്വന്തം ഇച്ഛയുടെ കാര്യംപോലും മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല. കഷ്ടം! എന്തൊരു കൂട്ടരാണപ്പാ? ഇച്ഛ എന്നുവെച്ചാൽ, ഇന്നും നിങ്ങളൊക്കെ, 'വിചാരം' എന്നാണു് മനസ്സിലാക്കിവെച്ചിരിക്കുന്നതു്. എന്നാൽ, ഇതൊന്നു ശ്രദ്ധിക്കൂ. 'വിചാരം' എന്നു പറയുന്നതു് ഇച്ഛയല്ല, ഇച്ഛയുടെ വികാരമാണു്. ജീവൻെറ യഥാർത്ഥത്തിലുള്ള ഇച്ഛ എന്താണെന്നറിയാമോ? ആനന്ദം സമ്പാദിക്കുക. എന്നാലോ, സച്ചിദാനന്ദത്തിൽ ചെന്നെത്തുന്നതുവരെ ആനന്ദം ഒട്ടു കിട്ടുകയുമില്ല. സച്ചിദാനന്ദത്തെ നേടിയെടുക്കണമെന്നുള്ള ഇച്ഛയെ സഫലമാക്കിത്തീർക്കാനുള്ള പരിശ്രമത്തിൻെറ പേരാണു് സത്യം പാലിക്കലെന്നു്. ഈ ഇച്ഛയെ സഫലമാക്കിത്തീർത്തു തരേണമെ എന്നു് ജീവൻ മാതൃഗർഭത്തിലിരിക്കുമ്പോൾത്തന്നെ പ്രാർത്ഥിക്കുന്നുണ്ടെന്നാണു് ശാസ്ത്രങ്ങൾ പറയുന്നതു്. അതിൻെറ ഫലമായിട്ടാണു് ജീവൻ ജന്മമെടുക്കുന്നതുതന്നെ. പക്ഷെ

ജന്മമങ്ങട്ട് എടുത്തപ്പൊഴേയ്ക്കും മറന്നുകളഞ്ഞു, ആ ഇച്ഛയുടെ കാര്യം സകലതും. അതാണ് അതിൽക്കഷ്ടം. ഈ ലോകത്തിലുള്ള ശക്തികളിൽവെച്ച് ഇച്ഛാശക്തിക്കാണ് വീര്യം കൂടുതൽ. ആ ശക്തി മനുഷ്യമനസ്സിൽ ഉദിക്കുകയേ വേണ്ടു, മനുഷ്യൻ കർമ്മിയായി മാറാൻ. ആ കർമ്മത്തെ പിന്നെ ഒരുത്തൻ വിചാരിച്ചാലും തടസ്സപ്പെടുത്താനൊന്നും പററില്ല. അതുകൊണ്ട് ഇനിയെങ്കിലും ഇച്ഛ എന്നുവെച്ചാൽ വിചാരമാണെന്ന് തെററിദ്ധരിക്കരുത്, ട്ടൊ. വിചാരത്തെ അമർത്തിവച്ചാലും മനുഷ്യൻ കർമ്മംചെയ്യു എന്നു വരും. പക്ഷെ ആ കർമ്മത്തിൽ സത്യത്തിൻെറ നിഴൽപോലും കാണില്ലെന്നുമാത്രം.

ഭക്തൻ: മഹാരാജ്, ശരിക്കൊന്നും എനിക്ക് മനസ്സിലായില്ല; ഇത്തിരീംകൂടി ഒന്ന് എളുപ്പമാക്കി പറഞ്ഞു തരു. നമ്മള് അന്നന്നു ചെയ്യുന്ന കാര്യങ്ങൾക്കുള്ള പ്രേരണകളും മനസ്സിൻെറ ഇച്ഛാശക്തിയിൽ നിന്നുതന്നെയല്ലെ കിട്ടുക ? പിന്നെന്തിനാണ് അന്നന്നത്തെ പ്രവർത്തനങ്ങളെ ഈ വിചാരത്തിൻെറ മുക്കിലേയ്ക്കു തള്ളിവിടുന്നത് ?

ലാട്ടുമഹാരാജ്: ഇതു കേൾക്കു! നിങ്ങളീ മണിക്കൂറിനു മണിക്കൂറിന് നിങ്ങളുടെ ജീവിതത്തിൻെറ ലക്ഷ്യം മാററുകയും മറിക്കുകയും ചെയ്യുന്ന കൂട്ടരല്ലെ ? നിങ്ങളെപ്പററി ഞാനെന്തു പറയാനാണ് ? അദ്ദേഹം പറയാറുണ്ട്, 'ഒരാൾ അഞ്ചു സ്ഥലത്തു് കിണറു കുത്താൻ പുറപ്പെട്ടു. പക്ഷെ കിണററിൽനിന്ന് വെള്ളം കോരിക്കിട്ടാനുള്ള ഭാഗ്യം അയാളുടെ തലയിലെഴുതിയിട്ടുണ്ടായിരുന്നില്ല. ഇനി ഒരു മനുഷ്യൻ ഒരൊററ സ്ഥലത്തുതന്നെ കിണറു കുഴിക്കുന്നതിലാണ് ഏർപ്പെട്ടതു്. അയാൾക്കതാ കിണററിൽ ഖുമുഖുമാന്ന് വെള്ളം പൊന്തി വരുന്നു'എന്ന്. അതുപോലെ തന്നെയാണ് ഒരു ഇച്ഛയെമാത്രം പിടിച്ചു മുന്നോട്ടു പോയാൽ. അതുവഴി ജീവന് വസ്തുലാഭം ഉണ്ടാകും. എന്നാൽ അഞ്ചു വിചാരങ്ങളെ പിടിച്ചുകൊണ്ട് കഴിഞ്ഞുകൂടാനാണ് ഉത്സാഹമെങ്കിൽ വസ്തുലാഭം ഉണ്ടാവില്ല, എന്നുമാത്രം. സത്തിനെ എന്തുതന്നെയായാലും പിടിവിടില്ല എന്ന ഒരു വാശിയിലങ്ങട് കൂടിക്കോളൂ, പിടിച്ചു തൂങ്ങിക്കിടന്നോളൂ, അതുകൊണ്ടുതന്നെ സത്യപാലനം തന്നത്താൻ വന്നുകൂടിക്കൊള്ളും; അല്ലെങ്കിലോ സത്യത്തെ പാലിക്കാനൊട്ടു പററുകയുമില്ല. അതും മനസ്സിലാക്കിവെച്ചോളൂ. സത്യമാണ് ഭഗവാൻെറ ശക്തി. ആ ഒരു ശക്തിയിന്മേലാണ് ജീവൻ നിലനിന്നുവരുന്നതുതന്നെ. അദ്ദേഹത്തെ എത്രത്തോളം മുറുക്കിപ്പിടിക്കാനൊക്കുമോ അത്രത്തോളം ഒരാൾക്കു സത്യം പാലിക്കാനും കഴിയും. ഈ സത്യം ഒന്നുമാത്രമാണു ജീവൻെറ ഉദ്ധാരണത്തിനുള്ള മാർഗ്ഗവും.

ഭക്തൻ: അതെന്താണവിടുന്ന് അങ്ങനെ പറഞ്ഞു നിർത്തുന്നതു്, മഹാരാജ് ? ജ്ഞാനം, യോഗം, ഭക്തി ഈ മാർഗ്ഗങ്ങളുമൊക്കെ വേറെ കിടക്കുന്നുണ്ടല്ലൊ, എന്നിട്ടുമെന്താ അങ്ങീപ്പറയുന്നതു് സത്യം മാത്രമാണ് ജീവൻെറ ഉദ്ധാരണത്തിനു് ഒരേ ഒരു മാർഗ്ഗമെന്ന്.

ലാട്ടുമഹാരാജ്: അയ്യയ്യയ്യോ ! നിങ്ങളെക്കൊണ്ട് തോററു ഞാൻ. ഹേ മനുഷ്യാ, ജ്ഞാനവും യോഗവും ഭക്തിയുമൊക്കെ സത്യത്തെപ്പിടിക്കാനുള്ള മാർഗ്ഗങ്ങളല്ലെ? കഷ്ടം! സത്യത്തെ മുറുകെപ്പിടിക്കാതെ ഈവക മാർഗ്ഗങ്ങളിൽക്കൂടി ഇറങ്ങിത്തിരിച്ചുകളയാമെന്നു വെച്ചാൽ വല്ലതുമൊരു ഉന്നതിയുണ്ടാവുമെന്ന് കരുതുന്നുണ്ടോ, ഊംഹും.

ഇങ്ങനെ പലപല കാര്യങ്ങളും പറഞ്ഞിരുന്ന് അന്ന് ആ ക്ഷേത്രത്തിലെ പ്രസാദം തന്നെയാണ് ലാട്ടുമഹാരാജ് ആഹാരമായി കഴിച്ചതു്. പ്രസാദമങ്ങനെ ആസ്വദിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു, 'ഈ പ്രസാദത്തിൽ ദേവൻെറ കൃപാദൃഷ്ടി പതിഞ്ഞിട്ടുണ്ടെന്നു തീർച്ചയാണ്; അല്ലെങ്കിൽ ഇത്ര സ്വാദു വരാൻ വഴിയില്ല. ഇതിലാണെങ്കിൽ ഉപ്പില്ല, മുളകില്ല, എന്നിട്ടും എന്തൊരു സ്വാദാണ്! എനിക്കാണെങ്കിലോ ഉപ്പും എരിവും ധാരാളം കഴിച്ചാണു ശീലം; നാവിന് അതേ പിടിക്കു; ഉപ്പും എരിവുമില്ലാത്ത ഒരുതരം ആഹാരവും എനിക്കു സ്വതേ പിടിക്കില്ല. പക്ഷെ ഇതെനിക്ക് വളരെ ഇഷ്ടമായി. അതാണു ഞാൻ പറഞ്ഞതു്, നിങ്ങളുടെ ഈ പ്രതിഷ്ഠാമൂർത്തിയിലും സത്യവസ്തു കുടിയുറപ്പിച്ചിട്ടുണ്ട്, അദ്ദേഹത്തിൻെറ ദൃഷ്ടി പതിഞ്ഞു് ഇതിന് ഇത്ര സ്വാദും വന്നു, എന്ന്.

ലാട്ടുമഹാരാജുമായി വളരെ അടുത്തുപെരുമാറിയിരുന്നവരിൽ മൂന്നു പേർ 1905—ൽ പര

ലോകപ്രാപ്തരായി. അവരിൽ ഒരാൾ നിവാരൺചന്ദ്രദത്തനായിരുന്നു. നിവാരണനുമായി ലാട്ടുമഹാരാജ് വളരെ അടുപ്പത്തിലും ഉള്ള തുറന്നുമാണ് പെരുമാറിയിരുന്നത്. ലാട്ടുമഹാരാജ് ആലംബസാർമഠത്തിനുവെളിയിൽ അവിടവിടെ പലയിടത്തും മാറിമാറി താമസിച്ചുകൊണ്ടിരുന്ന കാലത്തെല്ലാം നിവാരൺ ഒരാൾമാത്രമായിരുന്നു അദ്ദേഹത്തിന്റെ സകലവിവരങ്ങളും സർവ്വനേരവും അന്വേഷിക്കുകയും അറിയുകയും ചെയ്തുവന്നിരുന്നത്. പലപ്പോഴും ഞങ്ങൾ കണ്ടിട്ടുള്ളതാണ് രാഖാൽമഹാരാജ് തുടങ്ങിയ സതീർത്ഥ്യർപോലും നിവാരൺവഴിയായി ലാട്ടുമഹാരാജിന്റെ സുഖവിവരങ്ങളെ അന്വേഷിക്കുകയും, അങ്ങോട്ടു പല അത്യാവശ്യകാര്യങ്ങളും പറഞ്ഞയയ്ക്കുകയും ചെയ്യുന്നതും. ഞാനറിഞ്ഞേടത്തോളം നിവാരൺദത്തിന്റെ വീട്ടിലെ ഒരൊററ ഉത്സവത്തിനുപോലും ലാട്ടുമഹാരാജ് സന്നിഹിതനാവാതിരുന്നിട്ടില്ല. നിവാരൺ മിക്കപ്പോഴും ഈശ്വരന്മാരെപ്പററി നല്ല ഭജനകീർത്തനങ്ങൾ സ്വയം രചിച്ച് മഠത്തിൽവന്ന് അവിടത്തെ സന്ന്യാസിമാരെ കേൾപ്പിക്കാറുണ്ടായിരുന്നു. ഭജനഗാനങ്ങൾ തന്നത്താൻ ഉണ്ടാക്കുന്നതു കണ്ടിട്ട് ലാട്ടുമഹാരാജ് ഒരു ദിവസം അയാളോടു പറഞ്ഞു,'ദേയ് നോക്കു! ഈശ്വരഗാനങ്ങൾ ഉണ്ടാക്കാൻ പുറപ്പെടേണ്ട, ദാരിദ്ര്യം വർദ്ധിക്കും.' കുറേ ദിവസത്തേയ്ക്കു പിന്നെ നിവാരൺ ഭജനകളുണ്ടാക്കാറില്ല. ഇതു കണ്ടപ്പോൾ രാഖാൽ മഹാരാജിനു് വലിയ അലോഹ്യമായി. ഒരു ദിവസം ഞങ്ങളെല്ലാവരും അവിടെ ഇരിക്കുമ്പോൾത്തന്നെ രാഖാൽമഹാരാജ് ലാട്ടുമഹാരാജിനോട് പറഞ്ഞു: 'താനാണ് നിവാരണനോട് ഇനിമുതൽ ഭജനകളുണ്ടാക്കരുതെന്നു പറഞ്ഞു വിലക്കിയതു്. അല്ലെ ? ആ ഗാനങ്ങൾവഴി ഗുരുദേവന്റെ നാമമല്ലെ സർവ്വത്ര പ്രചരിച്ചുവന്നതു് ? അതു് തീരെയങ്ങു് നിർത്തിക്കളയാൻ പറയേണ്ട ആവശ്യമെന്തായിരുന്നു?' രാഖാൽമഹാരാജ് ഇതു പറഞ്ഞപ്പോൾ ലാട്ടുമഹാരാജ് ഉടനെ നിവാരണന്റെ നേരെ തിരിഞ്ഞിട്ടു പറഞ്ഞു: ''ശരി, രാഖാലിനെ സന്തോഷിപ്പിക്കാൻവേണ്ടി വേണമെങ്കിൽ നിങ്ങള് ഭജനകളുണ്ടാക്കിക്കോളൂ.'' നിവാരൺ മരിച്ചതു് 1905 സെപ്റ്റംബർ മാസത്തിൽ കാളീപൂജാദിനത്തിലായിരുന്നു.

ആ വർഷംതന്നെ ഇടവമാസം 13-ാം തീയതി ഹരമോഹൻബാബുവും ചരമഗതിയടഞ്ഞു. അദ്ദേഹത്തിന്റെ മരണത്താൽ അല്പം ദുഃഖിതനായി ലാട്ടുമഹാരാജ് പറയുകയാണ്: ''നോക്കു ! ഗുരുദേവന്റെ ഭക്തന്മാക്കെല്ലാവക്കും തന്നെ ഒരുതരത്തിലല്ലെങ്കിൽ മറെറാരുതരത്തിൽ (ലൗകികനിലയിലും) കുറേയൊക്കെ സ്ഥിതി മെച്ചപ്പെട്ടു കിട്ടിയിട്ടുണ്ട്. പാവം ഈ ഹരമോഹൻബാബു ഒരാളുടെമാത്രം ജീവിതം കഷ്ടപ്പാടിലങ്ങനെ കുതിന്നു കുതിന്നാണ് നീരങ്ങിനീങ്ങിയതു്. എന്നാലും വേണ്ടില്ല, ഇയാളുടെ മക്കൾക്കു് എന്തായാലും ഇയാളുടെയത്ര കഷ്ടപ്പാടു് വേണ്ടിവരില്ല, അതു തീർച്ചയാണ്, നോക്കിക്കോളൂ.'' ശരിയാണ്, ഹരമോഹൻ ബാബുവിന്റെ സ്ഥിതിയേക്കാൾ എത്രയോ ഭേദമായിരുന്നു മക്കളുടെ ആർത്ഥികനില.

ഹരമോഹൻബാബു മരിച്ച് കൃത്യം ഒരു മാസം കഴിഞ്ഞപ്പോൾത്തന്നെ എന്നു പറയാം (മിഥുനം 14-ാംനു) പരമഹംസഭഗവാന്റെ ഭക്തനായ (ലാട്ടുമഹാരാജിനെ സാധാരണ സഹായിച്ചിരുന്ന) ദാനാകാളിയും ഇഹലോകം വെടിഞ്ഞു. അതേപ്പററി ലാട്ടുമഹാരാജ് ഗ്രന്ഥകാരനോടു പറയുകയാണ്: ''നോക്കു ! ഒരു ദിവസം ഗുരുദേവൻ ദാനാകാളിയോടു് പറയുകയുണ്ടായി: 'നിങ്ങൾക്കു് എന്താണ് ആഗ്രഹം, പറയൂ, കേൾക്കട്ടെ.' ദാനാകാളിക്കു് ഒന്നും വേണ്ട, ഒരാഗ്രഹവുമില്ല. ഇതു മാത്രം പറഞ്ഞു, 'അവസാനകാലത്തു് അവിടുന്നു് എന്റെ കൈയ് പിടിച്ച് വഴി കാണിച്ചു തന്നു് കൊണ്ടുപോവണം, ഇതൊന്നേ എനിക്കു വേണ്ടു' എന്നു്.'' ദാനാകാളി മരിക്കുന്ന സമയത്തു് ലാട്ടുമഹാരാജ് സമീപത്തുണ്ടായിരുന്നില്ല; ബാബുരാമ്മഹാരാജ് ആ കിടക്കയ്ക്കരികെ ഉണ്ടായിരുന്നു. ബാബുരാമ്മഹാരാജ് പറഞ്ഞു കേട്ടതു് ലാട്ടുമഹാരാജ് പിന്നീടു് പറയുകയുണ്ടായി: ''ഇതു കേൾക്കു ! അവസാനകാലത്തു ശരിക്കും ഗുരുദേവൻ അയാളുടെ അടുത്തു് എത്തി എന്നാണ് പറയുന്നതു്. അയാളുടെ കൈയ് പിടിച്ചുകൊണ്ടു് വഴി കാണിച്ചു കാണിച്ചു് കൊണ്ടുപോവുകതന്നെയാണത്രെ

ഉണ്ടായതു്. ബാബുരാമ് സ്വന്തം കണ്ണാലെ കണ്ടതാണതു് ! അദ്ദേഹം (ഗുരുദേവൻ) ഓരോരുത്തനോടും പറഞ്ഞപോലെതന്നെ സകലതും ഫലിച്ചിട്ടുണ്ടു്.'' പിന്നേയും പലതും പറഞ്ഞു. പക്ഷേ അതൊക്കെ കുറേക്കൂടി വ്യക്തിപരമായ കാര്യങ്ങളാകയാൽ നിങ്ങളോടു തത്കാലം പറയാൻ നിവൃത്തിയില്ല.

1906-ാമാണ്ടിൽ ഒരു ദിവസം ഒരു ഭക്തൻ ലാട്ടുമഹാരാജിൻെറ മുമ്പിൽവെച്ചു് കുറെ അഹങ്കാരപൂർവ്വം പെരുമാറി. അതു കണ്ടിട്ടു് ലാട്ടുമഹാരാജ് അയാളോടു പറഞ്ഞു: ''നോക്കൂ ! സാധുസന്ന്യാസിമാരുടെ മുമ്പിൽ തണ്ടു കാണിച്ചു് പെരുമാറിക്കൂടാ. അവരുടെ മുമ്പിൽ അങ്ങേയററം വിനയത്തോടുകൂടി വേണം പെരുമാറാൻ.'' ഭക്തൻ വീണ്ടും ധിക്കാരത്തോടുകൂടി പറഞ്ഞു: ''ഞാൻ ദാസനാണേ, ഞാൻ ദാസനാണേ എന്നും പറഞ്ഞു് നാണം കുണുങ്ങി നാണം കുണുങ്ങി എൻെറ മുമ്പിലു് വന്നിരിക്കാൻ ഏതെങ്കിലും പഹയൻ ഒരുമ്പെട്ടാൽ അവൻെറ ചെകിട്ടത്തു് രണ്ടു പൊട്ടിക്കാനാണ് എനിക്കു തോന്നുക. എന്നാലോ എന്നെയാതൊരു കൂസലോ പേടിയോ കൂടാതെ എന്നേക്കാരം മേലെയാണെന്നോ താഴെയാണെന്നോ എന്ന നാട്യംപോലുമില്ലാതെ ഏതു പഹയനാണോ എൻെറ ഒപ്പം ഇരിക്കുകയും നടക്കുകയും പെരുമാറുകയും ചെയ്യുന്നതു് അവനെ അങ്ങേ അററം ആദരിക്കാനാണു് എനിക്കു് തോന്നുക എന്നു സ്വാമിജി (ശ്രീ വിവേകാനന്ദസ്വാമികരം) പറയാറുണ്ടല്ലൊ.'' ലാട്ടുമഹാരാജ് പിന്നേയും പറഞ്ഞു: ''നോക്കൂ ! അതേയ്, ഇത്ര തണ്ടു കാണിച്ചു് വർത്തമാനം പറയരുതു്. അഹങ്കാരമൊക്കെ അങ്ങട് കളഞ്ഞേക്കൂ. നിങ്ങരംക്കെത്രമാത്രം തേജസ്സും ശൗര്യവീര്യപരാക്രമങ്ങളും ഉണ്ടെന്നു് ഞങ്ങരംക്കു് നല്ല ബോദ്ധ്യമുണ്ടു്, എന്നാൽ പോരെ ?'' ആ മനുഷ്യൻ വിടാനുള്ള ഭാവമല്ല; ''എന്താ പറഞ്ഞതു് മഹാരാജ് ! ഞങ്ങരംക്കു തേജസ്സില്ലെന്നോ ! ഞങ്ങളു് അമൃതത്വത്തിൻെറ സന്താനങ്ങളാണു്. ഞങ്ങളെ വായു വിചാരിച്ചാൽ കുലുക്കാനൊക്കില്ല, അഗ്നിക്കു് ദഹിപ്പിക്കാനാവില്ല, ജലത്തിനു് നനയ്ക്കാൻപററില്ല......'' അങ്ങനെ അങ്ങനെ കടിച്ചാൽ പൊട്ടാത്ത വലിയ വലിയ വാചകങ്ങരം കുറേയങ്ങു പറഞ്ഞു. ലാട്ടുമഹാരാജ് ഗൗരവം പൂണ്ടു. അദ്ദേഹം പറഞ്ഞു: ''നോക്കൂ ! ഈ ഭള്ളു് പറയലു് എല്ലാ സമയത്തും നല്ലതല്ല.'' പിന്നേയും ഭക്തൻ അതേ പല്ലവിയിൽ തുടരുകയാണു്. ഉടനെ ലാട്ടുമഹാരാജ് ഭീഷണിപ്പെടുത്തുന്ന സ്വരത്തിൽ ഉറക്കെ പറഞ്ഞു: 'മതീടൊ, മതി, നിർത്തു ഉടനെ നിർത്തു.' എന്നിട്ടു തന്നത്താൻ എന്തോ പിറുപിറുക്കാൻ തുടങ്ങി. അദ്ദേഹം പിറുപിറുക്കുന്നതു് കേട്ടിട്ടു് ഭക്തൻ പൊട്ടിച്ചിരിച്ചുകൊണ്ടു ചോദിച്ചു: ''അല്ല മഹാരാജ് ! ആരെയാണീ ഭീഷണിപ്പെടുത്തിപ്പേടിപ്പിക്കുന്നതു് ?'' അപ്പോരം ലാട്ടുമഹാരാജ് പറഞ്ഞു: ''നിങ്ങരംക്കിത്ര വളരെ ചീത്ത കേട്ടിട്ടും ഇങ്ങനെ കിടന്നു് ചിരിക്കാൻ നാണം എന്നൊന്നില്ലെ ? ഇത്ര കൂസലില്ലായ്മയോ നിങ്ങരംക്കു് !''

ഭക്തൻ: ഓഹ്, ഇപ്പൊ അവിടുന്നു് എന്നെയല്ലല്ലൊ ഭീഷണിപ്പെടുത്തിയതു്! വെറുതെ തന്നത്താൻ ശുണ്ഠിയെടുത്തു് ഭീഷണിപ്പെടുത്തുന്നതു കേട്ടാൽ എങ്ങനെ ചിരിക്കാതിരിക്കും ?

ലാട്ടുമഹാരാജ്: ശരിയാണു്. ഞാനിതാ ചുകപ്പുമുണ്ടൊക്കെ ചുററി ഒരു സന്ന്യാസി ചമഞ്ഞങ്ങനെ ഇരിക്കുന്നു, അല്ലാതെന്താ ? വെറുമൊരു നിസ്സാരവാക്കു കേട്ടപ്പോഴേയ്ക്കും ആകെ കലങ്ങി ഇത്രമാത്രം തിളച്ചങ്ങു പൊങ്ങുകയോ! നല്ല ഒന്നാന്തരം സന്ന്യാസി. ചുകന്ന മുണ്ടു ചുററിക്കെട്ടിയിട്ടു്ആരുടെ തലയാണാവോ ഞാനീ വിലയ്ക്കു വാങ്ങി ഏററിപ്പിടിച്ചുകൊണ്ടു് നടക്കണതു്! മഹാമോശം, ഭോഷത്തരം. സന്ന്യാസി ചമഞ്ഞു നടന്നുകൊണ്ടു് വിറളിയെടുത്തു് ഭീഷണിപ്പെടുത്തുക. ഇതിലധികം വിഡ്ഢിത്തം ഇനി ഉണ്ടാകാനുണ്ടോ ?

ഭക്തൻ: ഓഹോ! അപ്പൊ അവനവനെത്തന്നെ ശകാരിക്കുകയായിരുന്നു അല്ലെ, അതു ശരി!

ലാട്ടുമഹാരാജ് അതിനു് ഉത്തരമൊന്നും പറഞ്ഞില്ല. ഞാൻ ലാട്ടുമഹാരാജുമായി കൂടിക്കഴിഞ്ഞ കാലം മുഴുവൻ പലപ്പോഴും കണ്ടിട്ടുള്ളതാണു് അദ്ദേഹത്തിൻെറ ഈ അത്ഭുതകരമായ പെരുമാററം. വല്ലവർക്കും വല്ല ഉപദേശങ്ങളൊക്കെ കൊടുത്തു കഴിഞ്ഞാലും ഉടനെ പറയ

# ഉദ്ധരേദാത്മനാത്മാനം

സഖ്യാനന്ദസ്വാമി

ഉദ്ധരേദാത്മനാത്മാനം
നാത്മാനമവസാദയേത്
ആത്മൈവ ഹ്യാത്മനോബന്ധു-
രാത്മൈവ രിപുരാത്മനഃ. (ഗീത. 6. 5.)

ആത്മാവിനാൽ ആത്മാവിനെ ഉദ്ധരിക്കണം. ആത്മാവിനെ ക്ഷീണിപ്പിക്കരുതു്; ആത്മാവുതന്നെയാണു് ആത്മാവിന്നു് ബന്ധുവും ശത്രുവും.

ഒരുവൻ സ്വപ്രയത്നത്താൽ തന്നെത്താൻ ഉദ്ധരിക്കണം. അവിദ്യാബന്ധമാണു് നമ്മെ ദുഃഖഗർത്തത്തിലേയ്ക്കു വലിച്ചു താഴ്ത്തുന്ന ശത്രു. അതിൽനിന്നു കര കയററുന്ന ഏകബന്ധു വിദ്യയുമാകുന്നു. വിദ്യയാകട്ടെ സ്വയംപ്രകാശമായ ആത്മാവിൻെറ സ്വരൂപംതന്നെയാകുന്നു. ആകയാൽ ആത്മാശ്രയമായ വിദ്യകൊണ്ടു് അവിദ്യയെ തരണംചെയ്തു് ആത്മോദ്ധാരണം സാധിക്കണമെന്നു സാരം.

## ആത്മാവു് എന്തു് ?

ആത്മശബ്ദത്തിനു് 'അഹംപ്രത്യയവിഷയം' ('ഞാൻ' എന്ന ബോധത്തിനു് വിഷയം) എന്നാണു് ശാസ്ത്രപ്രസിദ്ധമായ അർത്ഥം.

---

ന്നതു കേൾക്കാം,—"ഓഹ്, ദാ വന്നിരിക്കുന്നു. കണ്ടില്ലെ, ഒരു ബഹുകേമൻ സന്ന്യാസി! ബലേ ഭേഷ്! മററുള്ളവരെയുണ്ടു് ഉപദേശിക്കാൻ നടക്ക്ണു, ഹ്ഉം." എന്നിട്ടു് അവനവനോടായിത്തന്നെ,—"എടാ! വങ്കസ്സാറേ! നീ ആണോ ഉപദേശം കൊടുക്കാനുള്ള ആളു്? അവരൊക്കെ നിന്നെക്കാൾ എത്രയോ കേമന്മാരാണു്, പഠിപ്പും അറിവും ഉള്ളവരാണു്. എന്നിട്ടു് അവരുടെ മുമ്പിൽക്കേറി എന്തു പറയാനാണീ പോക്കു്?" ഇങ്ങനെ പലതും പറഞ്ഞു് അദ്ദേഹം തൻെറ മനസ്സിനെ അഭിമാനരഹിതമാക്കാൻ കഴിവതും പരിശ്രമിച്ചിരുന്നു.

ഒരു ദിവസം അദ്ദേഹമിങ്ങനെ തന്നെത്താനിരുന്നു ഭർത്സിക്കുകയും നിന്ദിക്കുകയും ചെയ്യുന്നതു കണ്ടിട്ടു് ഗ്രന്ഥകാരൻ ചോദിച്ചു; "എന്താ മഹാരാജ്, തന്നത്താൻ ഇരുന്നു് ഇങ്ങനെ പിറുപിറുക്കുന്നതു്?" "അല്ലാ, അതു തനിക്കു് മനസ്സിലായിട്ടില്ലെ? ഇങ്ങനെ ഓരോന്നു് വിരോധം പറഞ്ഞും കശക്കി മശക്കിയുംമററും വേണം, ഹേ, മനസ്സിൻെറ കെട്ടുപാടുകളെയൊക്കെ വേർപെടുത്തി ശരിപ്പെടുത്താൻ. മനസ്സിലാവണുണ്ടോ ?"

ഗ്രന്ഥകാരൻ: മഹാരാജ്? മനസ്സിൽ വരുന്നതിനൊക്കെ ഇങ്ങനെ വിപരീതഭാവനകൾ ഉണ്ടാക്കി നിരത്തി നിർത്തുന്നതിന്നാണോ ഈ ആത്മവിചാരം, ആത്മവിചാരം എന്നു പറയുന്നതു് ?

ലാട്ടുമഹാരാജ്: അതെ, ഇതും വിചാരത്തിൻെറ ഒരു മാർഗ്ഗമാണു്. മനസ്സിൽ പൊന്തിപ്പൊന്തിവരുന്ന ഭാവങ്ങൾക്കൊക്കെ വിപരീതഭാവങ്ങൾ അതോടൊപ്പംതന്നെ സൃഷ്ടിച്ചു വരുത്തണം. ശരിയായ വിധത്തിൽ വിചാരം ചെയ്യാൻ കഴിഞ്ഞാൽ മനസ്സിൻെറ സ്ഥിരമായ അവസ്ഥ എന്താവുമെന്നറിയാമോ — ക്രോധം വരുന്ന സമയത്തു് ക്ഷമ താനേ വന്നുകയറും; ലോഭം വരുന്നതോടെ ദാനമാണു് ഓർമ്മ വരിക; കാമം വന്നാഞ്ഞടിക്കുമ്പോൾ ഈശ്വരനാണു് വന്നു നില്ക്കുക; ഹിംസ വന്നു കേറിയാൽ അഹിംസയാണു് അവിടെ സ്ഥാനം പിടിക്കുക. ഇത്തരത്തിലുള്ള ഒരു വിചാരധാര കുറച്ചുകാലം ഒന്നു് ശീലിക്കാൻ കഴിഞ്ഞാൽ മനസ്സു തനിയെ സ്ഥിരമായി, ശാന്തമായിത്തീർന്നോളും.

ഇത്രയും പറഞ്ഞു് അദ്ദേഹം വായു് പൂട്ടി ഇരിപ്പായി.

ആത്മശബ്ദവാച്യമായ മൂന്നു പദാൎത്ഥങ്ങരം നമ്മുടെ അനുഭവത്തിലുണ്ടു്: ദേഹം, അന്തഃകരണമായ സത്വം, സത്—ചിദാനന്ദപരമാത്മവസ്തു. 'ഞാൻ പുരുഷനാണു്', സ്ത്രീയാണു്, കറുത്തവനാണു്, വെളുത്തവനാണു്, എന്നുംമററും സാധാരണ വ്യവഹരിക്കാറുണ്ടല്ലോ. കറുപ്പു്, വെളുപ്പു്, കൃശത്വം, സ്ഥൂലത്വം തുടങ്ങിയ ഗുണങ്ങളും സ്ത്രീപുംഭേദങ്ങളും എല്ലാം ദേഹത്തെ സംബന്ധിച്ചതാണു്. ആകയാൽ ഈ വ്യവഹാരങ്ങളിൽ സ്ഥൂലദേഹത്തിലാണു് നമ്മുടെ ആത്മബുദ്ധി. ഞാൻ സുഖിയാണു്, ദുഃഖിയാണു്, പണ്ഡിതനാണു്, മൂർഖനാണു്, കാമിയാണു്, ക്രോധിയാണു് എന്നും മററും വ്യവഹരിക്കുമ്പോരം, 'ഞാൻ' അന്തഃകരണത്തെയാണു് ആത്മാവായി ഭാവിക്കുന്നതു്. 'ഞാൻ കുറച്ചുമുമ്പു വല്ലാതെ കോപിച്ചു, പെട്ടെന്നു് അയാരം ചെയ്ത ഉപകാരം ഞാൻ മനസ്സിലോൎത്തു. പിന്നെ ഞാൻ പലതും വിചാരിച്ചു; ഇപ്പോരം എൻെറ മനസ്സു് ശാന്തമായിരിക്കുന്നു!' എന്നും മററും പറയുമ്പോരം ഞാൻ അന്തഃകരണവൃത്തികളെ ദൎശിച്ചുകൊണ്ടിരിക്കുന്ന കേവലസാക്ഷിയാണു്. കാമക്രോധാദിവികാരങ്ങളെല്ലാം അന്തഃകരണത്തിലുദിക്കുന്ന വൃത്തികരം; അവ തിരശ്ശീലയിലെ ചിത്രങ്ങരംപോലെ എൻെറ മുമ്പിൽക്കൂടി കടന്നു പോകുന്നതും, വൃത്തികരം ഒന്നുമില്ലാതിരിക്കുന്ന അവസ്ഥയും 'ഞാൻ' കാണുന്നു. ദൃക്കായ 'ഞാനും' ദൃശ്യമായ വിഷയവും ഒന്നല്ല. ദൃശ്യമായ അന്തഃകരണത്തിൽ നിന്നു് അത്യന്തഭിന്നനായി അതിൻെറ വ്യാപാരങ്ങരംക്കെല്ലാം സാക്ഷിമാത്രമായിരിക്കുന്ന, കേവലചൈതന്യ(ജ്ഞാന)സ്വരൂപമായ, ആത്മാവാണു് 'ഞാൻ'. അപ്പോരം, ആത്മശബ്ദവാച്യമായി, നമുക്കിവിടെയുള്ള മൂന്നു പദാൎത്ഥങ്ങളിൽ— ദേഹം, സത്വം, സാക്ഷി — ഏതിൻെറ ഉദ്ധൃതി അഥവാ ഉത്ക്കർഷമാണു് ഇവിടെ പറയുന്ന ആത്മോദ്ധരണം? വേദാന്തശാസ്ത്രപ്രകാരം, കേവലമായ ജ്ഞാനം (ചിത്) യാതൊന്നാണോ അതു് സത്തും ആനന്ദവും കാലദേശാദ്യുപാധികളെ അതിക്രമിച്ചതും ആകുന്നു. അതായതു്, നമ്മുടെ പരമാൎത്ഥസ്വരൂപമായി, ജീവിതത്തിനു് അധിഷ്ഠാനമായിരിക്കുന്ന ആത്മാ നിത്യവും അനന്തവും പരിപൂൎണ്ണവുമായ സത്—ചിത്—ആനന്ദവസ്തുവാണു്. അതു് ദേഹേന്ദ്രിയാന്തഃകരണങ്ങളിൽനിന്നു് പരമാകയാൽ പരമാത്മാ എന്നും പറയപ്പെടുന്നു. ഉത്പത്തിവൃദ്ധിക്ഷയങ്ങളും ഉത്കൎഷാപകൎഷങ്ങളുമെല്ലാം ദേഹാദിവിഷയങ്ങരംക്കേയുള്ളൂ, നിത്യവും നിൎവ്വികാരവും പരിപൂൎണ്ണവുമായ പരമാത്മാവിന്നില്ല. ആകയാൽ ആത്മോദ്ധൃതി എന്നതു് പരമാത്മാവിനെ സംബന്ധിച്ചതല്ലെന്നു നിശ്ചയം.

> അച്ഛേദ്യോഽയമദാഹ്യോഽയ-
> മക്ലേദ്യോഽശോഷ്യ ഏവ ച
> നിത്യഃ സൎവ്വഗതഃ സ്ഥാണു-
> രചലോഽയം സനാതനഃ. (ഗീത, 2. 24.)
> അനാദിത്വാന്നിർഗ്ഗുണത്വാത്
> പരമാത്മായമവ്യയഃ
> ശരീരസ്ഥോഽപി കൌന്തേയ
> ന കരോതി ന ലിപ്യതേ. (ഗീത 13. 31.)

എന്നിങ്ങനെ പരമാത്മാവിൻെറ വികാൎയ്യതയെ നിഷേധിക്കുന്നതിനാൽ അതിൻെറ ഉദ്ധാരണകാൎയ്യം വിചാരാൎഹമല്ല.

പിന്നീടു്, ഉത്കൎഷത്തിന്നു് വിഷയമായ ആത്മശബ്ദവാച്യങ്ങരം ദേഹവും അന്തഃകരണവുമാണു്. ദേഹത്തിൻെറ ഉത്കൎഷമാണു് ആത്മോദ്ധരണമെന്നു് വിചാരിക്കുന്നപക്ഷം അതിനു വിശേഷിച്ചൊരു വിദ്യയോ സംസ്കാരമോ വേണ്ട. എന്തെന്നാൽ വിദ്യാവിഹീനരായ അനന്തകോടി ജീവികളുടെ ദേഹാത്മാക്കരം —പശുപക്ഷിമൃഗാദികളുടേയും വൃക്ഷലതാദികളുടേയും ശരീരങ്ങരം ഉണ്ടാവുന്നതും വളരുന്നതും നശിക്കുന്നതും നമുക്കു് അനുഭവമാണു്; അവയ്ക്കൊന്നിനും വിദ്യയുടെ അപേക്ഷയില്ല; മററു പ്രകൃതിനിയമങ്ങളാണു് അവയുടെ അഭിവൃദ്ധിക്കു നിദാനം. ആകയാൽ ദേഹപുഷ്ടിയെ ആത്മോദ്ധരണമായി പ്രകൃതത്തിൽ സ്വീകരിക്കാൻ നിവൃത്തിയില്ല. പരിശേഷന്യായേന, സത്ത്വത്തിൻെറ ഉത്കൎഷമാണു് വിദ്യാപേക്ഷയോടുകൂടിയ ആത്മോദ്ധരണമെന്നു് സിദ്ധിക്കുന്നു. സത്വത്തിൻെറ ഉത്കൎഷാപകർഷങ്ങളാണു് നമുക്കിവിടെ നിരൂപിക്കാനുള്ളതു്

## സത്ത്വത്തിൻെറ ഉത്കർഷാതിശയമാണു് പരമപുരുഷാൎത്ഥം

നമ്മുടെ അന്തഃകരണമാകുന്ന സത്ത്വത്തെ മനസ്സു്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നി

ങ്ങനെ നാലു കരണങ്ങളായി വ്യവഹരിക്കാറുണ്ട്. ഈ വ്യവഹാരം അന്തഃകരണത്തിൻെറ പ്രവൃത്തിഭേദത്തെ അനുസരിച്ചു മാത്രമല്ലാതെ, സത്ത്വത്തിൻെറ ഭിന്നഘടകങ്ങരം അഥവാ അവയവങ്ങരം എന്ന അർത്ഥത്തിലല്ല. സങ്കല്പവികല്പങ്ങരം ചെയ്യുമ്പോരം മനസ്സെന്നും, നിശ്ചയിക്കുമ്പോരം ബുദ്ധി എന്നും, പൂർവാനുഭവങ്ങളെ വിട്ടുപോകാതെ സ്മൃതിതലത്തിലെത്തിയ്ക്കുമ്പോരം ചിത്തമെന്നും, അഭിമാനിയ്ക്കുമ്പോരം അഹങ്കാരമെന്നും പറയുന്നതു് ഒരേ അന്തഃകരണത്തെ ഉദ്ദേശിച്ചുതന്നെയാണ്. ആകയാൽ ഈവക പ്രവൃത്തിഭേദചിന്തയില്ലാതെ, സത്ത്വത്തിൻെറ പര്യായങ്ങളായിട്ടാണ് മനോബുദ്ധ്യാദിസംജ്ഞകളെ ഇവിടെ സ്വീകരിച്ചിട്ടുള്ളതു്. ഈ അന്തഃകരണത്തിൻെറ ഉപാദാനം പ്രകൃതിയുടെ പ്രഥമവികാരമായ മഹത്തത്ത്വമാണ്. (സമഷ്ടിബുദ്ധി.) അതു് സത്ത്വപ്രചുരമാകയാൽ അന്തഃകരണത്തേയും സത്ത്വമെന്നു പറയുന്നു. സ്വച്ഛത അഥവാ നൈർമ്മല്യമാണ് സത്ത്വത്തിൻെറ സ്വഭാവം. ദീപത്തെ പ്രകാശിപ്പിക്കുന്ന ശുദ്ധസ്ഫടികകോശം(ഗ്ലാസ്, ചില്ല്)പോലെ സച്ചിദാനന്ദാത്മസ്വരൂപത്തെ പ്രകാശിപ്പിക്കുന്ന ഉപാധിയാണ് നമ്മുടെ ബുദ്ധിസത്ത്വം.

> തത്ര സത്ത്വം നിർമ്മലത്വാത്
> പ്രകാശകമനാമയം
> സുഖസംഗേന ബധ്നാതി
> ജ്ഞാനസംഗേന ചാനഘ. (ഗീതാ.14 6.)

സത്ത്വം അതിൻെറ സ്വഭാവനൈർമ്മല്യത്താൽ ആത്മസ്വരൂപത്തെ പ്രതിബിംബിപ്പിച്ചുകൊണ്ടു ജ്ഞാനമയവും, ആനന്ദമയവുമായി പ്രകാശിക്കുന്നു. ഇങ്ങനെ ബുദ്ധിസത്ത്വത്തിൽ പ്രതിബിംബിച്ചു് അതിൻെറ വിവിധപരിണാമങ്ങളിൽ അഭേദാത്മഭാവനയാ ('ഇതു ഞാൻ' എന്ന അഭിമാനത്തോടുകൂടി) ഭാസിക്കുന്ന ചൈതന്യത്തെയാണ് ജീവൻ, ക്ഷേത്രജ്ഞൻ, വിജ്ഞാനാത്മാ എന്നും മററും പറയുന്നതു്. ജീവത്വം ബുദ്ധിഗതമാണ്. ബുദ്ധിയുടെ ജ്ഞാനസുഖരൂപമായ പരിണാമങ്ങളിൽ 'ഞാൻ അറിയുന്നു, ഞാൻ ആനന്ദിക്കുന്നു' എന്ന ഭാവനയാ ജീവനെ ബന്ധിക്കുന്നതാണ് സത്ത്വസ്വഭാവം എന്നത്രേ മേലുദ്ധരിച്ച ഗീതാശ്ലോകത്തിൻെറ താൽപര്യം. ഏതൊരു ബുദ്ധിസത്ത്വമാണോ അത്യന്തം സ്വച്ഛമായിരിക്കുന്നതു്, അതിൽ പരമാത്മസാക്ഷാത്കാരരൂപമായ നിരതിശയജ്ഞാനവും സംപൂർണ്ണാനന്ദവും, അമൃതത്വവും അനുഭവപ്പെടുന്നു. ഈ അനുഭൂതിയത്രേ പരമപുരുഷാർത്ഥം, ജീവിതത്തിൻെറ പരമലക്ഷ്യം.

ജീവികളെല്ലാം നൈസർഗ്ഗികമായിത്തന്നെ സുഖം തേടുന്നു. ആരും ദുഃഖമിഷ്ടപ്പെടുന്നില്ല. സകല ജീവിതവ്യാപാരങ്ങളുടേയും ഏകോദ്ദേശം സുഖസമ്പാദനമാണ്, അതിനുള്ള ജ്ഞാനേച്ഛയും ജീവികളിൽ സഹജമായിരിക്കുന്നു. ശരിയായ സുഖം തരുന്നതേതു്, ദുഃഖത്തെ നിവർത്തിപ്പിക്കേണ്ടതെങ്ങനെ, എന്നു് അറിയണം. മാത്രമല്ല സുഖം നിത്യമായിരിക്കാനും എല്ലാവരും അഭിലഷിക്കുന്നു. മരണത്തെ ആരും ആഗ്രഹിക്കുന്നില്ല. ജീവജാലങ്ങളെല്ലാം ഒരുപോലെ മൃത്യുവിനെ ഭയപ്പെടുന്നു. അതിനെ ജയിച്ചു് അമൃതത്വം പ്രാപിക്കണം; എങ്കിലേ സുഖമുള്ളു എന്നു മനുഷ്യൻ സ്വാഭാവികമായി അറിയുന്നു. ഇങ്ങനെ സുഖത്തിനും ജ്ഞാനത്തിനും അമൃതത്വത്തിനുംവേണ്ടിയുള്ള ഇച്ഛ നമുക്കു് എന്തുകൊണ്ടു് നിസർഗ്ഗസിദ്ധമായി ? സച്ചിദാനന്ദാമൃതമായ വസ്തു സ്വതഃസിദ്ധമായി നമ്മുടെ ആത്മസ്വരൂപമായിരിക്കുന്നതുകൊണ്ടുതന്നെ. 'അങ്ങനെയല്ലായിരുന്നുവെങ്കിൽ, ആരുതന്നെ ശ്വസിക്കും ? ആരുതന്നെ ജീവിക്കും?' എന്നു് ഉപനിഷത്തു ചോദിക്കുന്നു.

> കോ ഹ്യേവാന്യാത് കഃ പ്രാണ്യാത്
> യദേഷ ആകാശ ആനന്ദോ ന സ്യാത്.
>
> (തൈത്തിരീയം 2. 7.)

അപ്പോരം, നമുക്കു് നൈസർഗ്ഗികമായിരിക്കുന്ന ഈപ്സിതാർത്ഥങ്ങളുടെയെല്ലാം ആത്യന്തികസാഫല്യം ഏതൊന്നിനാൽ സിദ്ധിക്കുമോ ആ പരമാത്മസാക്ഷാത്കാരംതന്നെയാണ് പരമപുരുഷാർത്ഥം. കൈവല്യം, മോക്ഷം, നിഃശ്രേയസം, ഈശ്വരപ്രാപ്തി എന്നെല്ലാം പറയപ്പെടുന്നതും അതുതന്നെ. 'സത്ത്വപുരുഷയോഃ ശുദ്ധിസാമ്യേ കൈവല്യം' (യോഗസൂത്രം 3. 56.) ബുദ്ധിസത്ത്വവും പുരുഷനും(പരമാത്മാ) അതതിൻെറ സ്വരൂപശുദ്ധിയിൽ സ്ഥിതിചെയ്യുമ്പോരം കൈവല്യമാകുന്നു. ആകയാൽ ആ അഖണ്ഡസച്ചിദാനന്ദസ്വരൂപത്തെ സാക്ഷാത്

കരിക്കത്തക്കവണ്ണം ബുദ്ധിസത്ത്വത്തെ യഥാവിധി സംസ്കരിച്ച് അതിന്റെ സ്വാഭാവിക ശുദ്ധി വീണ്ടെടുക്കുകയാണ് ആത്മോദ്ധരണ മാർഗ്ഗം.

**സത്ത്വത്തിന്റെ**
**അപകർഷഹേതുവായ അശുദ്ധി.**

നമ്മുടെ സത്ത്വം സ്വതേ ശുദ്ധവും ആത്മസാക്ഷാത്കാരയോഗ്യവുമാണെന്നിരിക്കെ, അതിന്നു വിപരീതമായി അത് ഇത്രമാത്രം മൂഢവും ഭയശോകസങ്കുലവും അശാന്തവുമായി പരിണമിച്ചതെങ്ങനെ? അശുദ്ധമായ ഈ നിലയിലേയ്ക്ക് എങ്ങനെ അധഃപതിച്ചു? ഈ പ്രശ്നങ്ങൾക്ക് അദ്ധ്യാത്മശാസ്ത്രങ്ങൾ നൽകുന്ന സമാധാനം ഇതാണ്: സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു ഗുണങ്ങളുടെ ഒരു സംഘാതമാണ് പ്രകൃതി. വിരുദ്ധസ്വഭാവങ്ങളായ ഇവയുടെ പ്രവർത്തനത്തിൽ, രജസ്തമസ്സുകളെക്കൊണ്ട് സത്ത്വത്തിന് അഭിഭവം വരുമ്പോൾ അത് അശുദ്ധമായി ഭവിക്കുന്നു. ആവരണസ്വഭാവമുള്ള തമസ്സ തന്നെ അജ്ഞാനം, അവിദ്യ. ചിമ്മിനിയിലെ പുകക്കരിപോലെ അജ്ഞാനരൂപമായ തമസ്സ് ജ്ഞാനരൂപമായ സത്ത്വത്തെ ആവരണം ചെയ്യുന്നു. അതിന്റെ ഫലമത്രേ മോഹം:

> അജ്ഞാനേനാവൃതം ജ്ഞാനം
> തേന മുഹ്യന്തി ജന്തവഃ. (ഗീത. 5. 15)
>
> തമസ്ത്വജ്ഞാനജം വിദ്ധി
> മോഹനം സർവ്വദേഹിനാം
> പ്രമാദാലസ്യനിദ്രാഭി–
> സ്തന്നിബധ്നാതി ഭാരത. (ഗീത. 14. 8)

അജ്ഞാനജന്യമായ ഈ തമസ്സ് ദേഹാദികൾക്ക് മോഹകാരണമായി ഭവിച്ചിട്ട് പ്രമാദം (സ്വരൂപവിസ്മൃതി), ആലസ്യം (മാന്ദ്യം), ഉറക്കം എന്നീ വൃത്തികളാൽ ബന്ധിക്കുന്നു. മന്ദാന്ധകാരത്തിൽ കയറിനെ കണ്ട് പാമ്പാണെന്നു തെററിദ്ധരിക്കുന്ന മനോവൃത്തിയത്രെ മോഹം. അവിവേകം, ഭ്രാന്തി, ഭ്രമം എന്നും മററും ഇതിനെ പറയാറുണ്ട്. ഇതെല്ലാം അവിദ്യയാണ്. യോഗശാസ്ത്രം അതിന്നു നല്കുന്ന നിർവ്വചനം: ''അനിത്യാശുചിദുഃഖാനാത്മസു നിത്യശുചിസുഖാത്മഖ്യാതിരവിദ്യാ.''

(യോഗസൂത്രം 2. 5.)

അനിത്യമായതിനെ (ദേഹാദി വിഷയങ്ങളെ) നിത്യമായും, അശുചിയെ ശുചിയായും, ദുഃഖത്തെ സുഖമായും, ആത്മാവല്ലാത്തതിനെ ആത്മാവായും തെററിദ്ധരിപ്പിക്കുന്ന രൂപത്തിലുള്ളതാണ് ഈ അവിദ്യ. അതു നിമിത്തമാണ് സച്ചിദാനന്ദസ്വരൂപമായ ആത്മാവിനെ മറന്ന്, ദേഹാദിവിഷയങ്ങളെ ആത്മാവായി തെററിദ്ധരിച്ച്, സുഖത്തെ അന്വേഷിച്ചു ദുഃഖരൂപമായ വിഷയങ്ങളിൽ നാം അലഞ്ഞുതിരിയുന്നത്. കസ്തൂരിമൃഗത്തിന്റെ ശരീരത്തിലുള്ള കസ്തൂരിയുടെ ഗന്ധം നാലുപാടും വ്യാപിക്കുമ്പോൾ ആ മൂഢജന്തു ഗന്ധത്തെ പിന്തുടർന്നുകൊണ്ടു നാനാ ദിക്കിലും പാഞ്ഞു നടക്കുന്നപോലെയാണ് നമ്മുടെ കഥയെന്നു ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ പറയാറുണ്ട്.

രജോഗുണം പ്രവർത്തകമാണ്. അതിന്റെ ആവേശത്താൽ, സ്വതേ ശാന്തസ്വഭാവവും, തമസ്സിന്റെ അഭിഭവം നിമിത്തം മൂഢമായിച്ചമഞ്ഞതുമായ ചിത്തസത്ത്വം ക്ഷോഭിക്കുന്നു; രാഗദ്വേഷാദിവൃത്തിരൂപമായി പരിണമിക്കുന്നു. സുഖം തേടിപ്പോകുന്ന ചിത്തവൃത്തിയാണ് രാഗം. ദുഃഖത്തെ വെറുക്കുന്നതു ദ്വേഷവും. അവിദ്യാബലംനിമിത്തം, ദുഃഖരൂപമായ വിഷയങ്ങളെ സുഖരൂപമായി ഭ്രമിച്ചിട്ട് അതിനെ സമ്പാദിക്കാനും, സുഖസ്വരൂപമായ ആത്മാവിനെ ദുഃഖമായി തെററിദ്ധരിച്ച് അതിനെ ദ്വേഷിക്കാനുമുള്ള ഉത്സാഹം ചിത്തത്തിലങ്കുരിക്കുകയാണ് ഇതിന്റെയെല്ലാം ഫലം. ഇങ്ങനെ അവിദ്യയിൽനിന്ന് കാമവും കാമത്തിൽനിന്ന് കർമ്മവും, കർമ്മത്തിൽനിന്നു നാനാതരത്തിലുള്ള അനുഭവങ്ങളും വന്നുചേരുന്നു.

> രജോ രാഗാത്മകം വിദ്ധി
> തൃഷ്ണാസംഗസമുദ്ഭവം
> തന്നിബധ്നാതി കൌന്തേയ,
> കർമ്മസംഗേന ദേഹിനം. (ഗീത. 14. 7.)

രാഗരൂപമായ രജസ്സ് വിഷയങ്ങളിൽ തൃഷ്ണയും ആസക്തിയും ജനിപ്പിച്ചുകൊണ്ടു ജീവനെ കർമ്മത്തിൽ ബന്ധിക്കുന്നു. കർമ്മം നശിക്കുന്നില്ല. അത് വാസനാരൂപേണ ചിത്തത്തിൽ സഞ്ചിതമായിട്ട് ജീവനെ രാഗദ്വേഷ

പൂർവ്വകം മിഥ്യാവസ്തുക്കളിൽ വീണ്ടും വീണ്ടും പ്രവർത്തിപ്പിച്ചുകൊണ്ടു് തുടന്നുപോകുന്നതാണു് ഈ ജീവിതം, സംസാരഭ്രമം. ആകയാൽ, അവിദ്യാകാമകർമ്മവാസനകളാണു് ബുദ്ധിസത്ത്വത്തിൻെറ അശുദ്ധി. അതിനെ നീക്കി സത്ത്വത്തെ സംസ്കരിച്ചെടുക്കുന്നതു് വിദ്യയുമാകുന്നു.

## വിദ്യയും അവിദ്യയും

വിദ്യാവിദ്യകൾ രണ്ടും ബുദ്ധിയെ സംബന്ധിച്ചതത്രേ; അഥവാ, ബുദ്ധിയുടെ രണ്ടു് അവസ്ഥാവിശേഷങ്ങൾതന്നെയാണു് ഇവയെന്നു പറയാം. സത്ത്വത്തിൻെറ സ്വാഭാവികമായ സ്വച്ഛതയിൽ പ്രകാശമാനമായി സൂക്ഷ്മതത്ത്വം ദർശിക്കുന്ന ബുദ്ധി വിദ്യയും; വിപരീതേന കാലുഷ്യത്താൽ സൂക്ഷ്മദർശനയോഗ്യമല്ലാതെ ഒന്നിനെ മറെറാന്നായി ഗ്രഹിച്ചു് ചഞ്ചലമായിരിക്കുന്ന ബുദ്ധി അവിദ്യയും. 'ദേഹോഽഹമെന്നുള്ള ബുദ്ധി മനുഷ്യർക്കു മോഹമാതാവാമവിദ്യയാകുന്നതും, ദേഹമല്ലോക്കിൽ ഞാനായതാത്മാവെന്ന മോഹൈകഹന്ത്രിയായുള്ളതു വിദ്യ കേൾ.' 'വിദ്യയാ വിന്ദതേഽമൃതം'. അമൃതത്വസാധകമാണു് വിദ്യ. അനൃതജഡദുഃഖരൂപമായ തമസ്സാണു് ബുദ്ധിസത്ത്വത്തിൻെറ മാലിന്യം. തമസ്സിൻെറ അഭിഭവത്തോടുകൂടിയ ബുദ്ധിയെ അവിദ്യയെന്നും, അതിൻെറ സമ്പക്കം വിട്ടു സ്വഭാവനൈർമ്മല്യത്താൽ ആത്മസ്വരൂപത്തെ പ്രകാശിപ്പിക്കുന്ന ബുദ്ധിയെ വിദ്യയെന്നും പറയാം. ഗീതയിൽ സാത്ത്വികമായി വിശേഷിപ്പിക്കപ്പെടുന്ന ജ്ഞാനം വിദ്യയാകുന്നു.

സർവ്വഭൂതേഷു യേനൈകം
ഭാവമവ്യയമീക്ഷതേ
അവിഭക്തം വിഭക്തേഷു
തജ്ജ്ഞാനം വിദ്ധി സാത്ത്വികം. (18. 20.)

നാമരൂപങ്ങളാൽ വിഭിന്നമായിരിക്കുന്ന അനാത്മപ്രപഞ്ചഭാവങ്ങളിൽ ഭിന്നമാകാതെ അഖണ്ഡവും ഏകവുമായി ആത്മസ്വരൂപത്തെ ദർശിക്കുന്ന സത്യമായ ജ്ഞാനം സാത്ത്വികമാകുന്നു. ആത്മാവിനെ ഉദ്ധരിക്കാൻ സാധനമായ വിദ്യയും ഇതത്രേ. അതിൻെറ ഏകാന്തമായ അഭ്യാസത്താൽ ജനിക്കുന്ന സാത്ത്വികജ്ഞാനസംസ്കാരങ്ങളാൽ വേണം അവിദ്യാകല്പിതമായ കാമകർമ്മസംസ്കാരങ്ങളെ തുടച്ചുനീക്കി ബുദ്ധിസത്ത്വത്തിൻെറ സ്വാഭാവികശുദ്ധി വീണ്ടെടുക്കാൻ. അങ്ങനെ വിദ്യയാൽ സംസ്കരിക്കപ്പെട്ട ബുദ്ധിയാണു് സംസ്കൃതബുദ്ധി. അതുള്ളവനാണു് സംസ്കാരസമ്പന്നൻ.

## സത്ത്വശുദ്ധിയും മാനവസംസ്കാരവും

അവിദ്യാകാമകർമ്മങ്ങൾ എത്രകണ്ടു് ചിത്തത്തിൽ കട്ടിപിടിക്കുന്നുവോ അത്രകണ്ടു് അതു വിവേകഹീനവും, രാഗദ്വേഷകലുഷവും ശോകഭയാകുലവും ആയിത്തീരുന്നു. ആത്മാനാത്മവിവേകമാകുന്ന വിദ്യാഭ്യാസത്താൽ ആ ദോഷങ്ങളെ നീക്കി സത്ത്വത്തെ ശുദ്ധീകരിക്കലാണു് ശരിക്കും മനുഷ്യൻെറ സംസ്കാരം. ഖനികളിൽനിന്നു് മററു പല ധാതുക്കളോടിടകലർന്നു കിട്ടുന്ന സ്വർണ്ണം, വെള്ളി മുതലായ ലോഹങ്ങളെ വിവിധ ശുദ്ധീകരണക്രിയകൾ വഴിയായി സംസ്കരിച്ചെടുക്കാറുണ്ടല്ലോ. പ്രാകൃതമായ നിലയിൽ കിടക്കുന്ന ഭൂമിയിലെ കല്ലും മുള്ളും കളകളും നീക്കി ഉഴുതുപൊടിച്ചു നനച്ചു് വിത്തു മുളച്ചു വളരുവാൻ യോഗ്യമായ വിധത്തിൽ സംസ്കരണം (Agriculture) നാം ചെയ്യാറുള്ളതാണു്. അതുപോലെ നമ്മുടെ സത്ത്വത്തെ ബാധിച്ചിരിക്കുന്ന രജസ്തമോമലങ്ങളെ നീക്കി ആത്മസാക്ഷാത്ക്കാരയോഗ്യമാംവണ്ണം അതിനെ സംസ്കരിച്ചെടുക്കുകയാണു് ആത്മോദ്ധരണമാർഗ്ഗം.

'സംസ്കാര(Culture)'ശബ്ദത്തെ ഇന്നു് അസ്ഥാനത്തിലാണു് പ്രയോഗിക്കുന്നതു്. സത്ത്വശുദ്ധിയാണു് യഥാർത്ഥമാനവസംസ്കാരം എന്ന വസ്തുത വിസ്മരിച്ചു് ആ ശബ്ദത്തെ ചില കലാപരിപാടികളോടുമാത്രമായി സംബന്ധിപ്പിച്ചിരിക്കുന്നു! ഇതുപോലെതന്നെ മതവും ഇന്നു് വികൃതമാക്കപ്പെട്ടിരിക്കയാണു്. വിദ്യാമാർഗ്ഗമനുസരിച്ചു് (വിദ്യാഭ്യാസത്താൽ ചിത്തത്തെ സംസ്കരിച്ചെടുക്കുന്ന) സാത്ത്വികജീവിതമത്രേ ശരിയായ മതം. വിവേകമാണു് സംസ്കാരലക്ഷണം. അവിദ്യാകാമകർമ്മങ്ങൾ എത്രത്തോളം ഒരുവനിൽനിന്നു് ഒഴിഞ്ഞുപോകുന്നുവോ അത്രത്തോളം ആ ബുദ്ധിസത്ത്വം വിവേകവിജ്ഞാനയുക്തവും, പ്രസന്നവും സ്നേഹാർദ്രവുമായി വികസിക്കുന്നു. ബുദ്ധി വിക

സിക്കുക എന്നു പറഞ്ഞാൽ, അതിലുദിക്കുന്ന ആത്മപ്രത്യയം (ഞാൻ എന്ന ബോധം) ദേഹ പരിമിതമായ ഈ വ്യക്തിയെ അതിക്രമിച്ച് സമഷ്ടിയെ (സമുദായത്തേയോ രാഷ്ട്രത്തേയോ, ലോകത്തെയൊട്ടുക്കുമോ) ഉൾക്കൊള്ളത്തക്ക വണ്ണം വ്യാപകമായി ഭവിക്കുക, എന്നാ ണർത്ഥം. ഒരുവൻ ബഹുജനങ്ങളെ ആത്മതുല്യം സ്നേഹിക്കുകയും അവരുടെ നന്മയ്ക്കുവേണ്ടി സ്വദൈഹികയോഗക്ഷേമങ്ങളെ വിസ്മരിച്ചു പ്രവർത്തിക്കയും ചെയ്യുമ്പോൾ നാം അവനെ സജ്ജനമെന്നും, സംസ്കാരസമ്പന്നനെന്നും, മഹാത്മാവെന്നും മററും പുകഴ്ത്തുന്നു. ഇവരിൽത്തന്നെ ചിലർ കുറേക്കൂടിയുയർന്ന് സർവ്വഭൂതങ്ങളേയും ആത്മഭാവേന ദർശിച്ചു സ്നേഹിക്കുകയും, അവരുടെ ഹിതത്തിനുവേണ്ടി സ്വകീയമായ സർവ്വവും പരിത്യജിച്ചു പ്രവർത്തിക്കയും ചെയ്യുമ്പോൾ, അവരെ നാം ഈശ്വരതുല്യന്മാരായി കരുതി പൂജിക്കുന്നു. സർവ്വാത്മാവായ ഈശ്വരനെ ആത്മഭൂതനായി സാക്ഷാത്കരിച്ചിട്ടുള്ള മഹാത്മാക്കളാണവർ. അവിദ്യാദിദോഷങ്ങളിൽനിന്നു സമ്പൂർണ്ണം മുക്തരായ അവരാണ് മനുഷ്യജീവിതത്തിൻെറ പരമോച്ചകോടിയിലെത്തിയവർ, ഏററവും വലിയ സംസ്കാരസമ്പന്നന്മാർ. ലോകത്തിൽ ഏതെങ്കിലും വ്യക്തിക്കോ സമുദായത്തിനോ എപ്പോഴെങ്കിലും സംസ്കാരാഭിവൃദ്ധിയുണ്ടായിട്ടുണ്ടെങ്കിൽ അതു് ആ മഹാപുരുഷന്മാരുടെ അനുഗ്രഹം നിമിത്തമാണെന്നു ചരിത്രം തെളിയിച്ചിട്ടുണ്ട്.

ഇനി സത്ത്വശുദ്ധിയുടെ താഴെപ്പടികളിലേയ്ക്ക് ഇറങ്ങി നോക്കാം. എവിടെ അവിദ്യാദിദോഷങ്ങൾ ഏറിയിരിക്കുന്നുവോ അവിടെ ദേഹാത്മബുദ്ധിയാകുന്ന അവിവേകവും, അശുചിത്വവും, അസന്തുഷ്ടിയും, കാമക്രോധാദികളും ഏറി വരുന്നു. അവരുടെ സ്നേഹവും സുഖബോധവുമെല്ലാം ദേഹപരിമിതമാണ്. ഏററവും പ്രാകൃതമായി, വിവേകശൂന്യമായി ഗണിക്കപ്പെടുന്ന പശുപക്ഷിമൃഗാദികളുടെ ലക്ഷണവും അതാണല്ലൊ—ദേഹമാത്രജീവിതം. ആഹാരം, നീഹാരം, മൈഥുനം, നിദ്ര ഇത്രയും സാധിച്ചാൽ അവ കൃതാർത്ഥമായി. പ്രാകൃതമനുഷ്യനും അത്രയേയുള്ളു. അവൻ ദേഹത്തിനുവേണ്ടി മററെല്ലാ സ്നേഹവും ത്യജിക്കും. അതിനു് രോഗവാർദ്ധക്യാദിബാധയുണ്ടാകുമ്പോൾ, അവനു് എന്തെന്നില്ലാത്ത ഭയവും ദുഃഖവുമുണ്ടാകുന്നു. അതിൻെറ നിവൃത്തിക്കു വേണ്ടി വന്നാൽ മാതാപിതാക്കന്മാരെയും, ഭാര്യാപുത്രാദികളെയും ഹിംസിക്കാൻ അവനു മടിയില്ല. മൃഗപ്രായന്മാരായ ഇക്കൂട്ടരാണ് ഏററവും പ്രാകൃതർ, മാനവസംസ്കാരത്തിൻെറ താഴെ അററത്തുള്ളവർ. ഈ നിലയിൽനിന്നും സർവ്വാത്മഭാവമായ ഈശ്വരത്വത്തിലേയ്ക്കുള്ള ഉയർച്ചയാണ് മനുഷ്യൻെറ സംസ്കാരാഭിവൃദ്ധി; ആത്മോദ്ധൃതി. ഒരുവൻ ഈശ്വരാഭിമുഖമായ മാർഗ്ഗത്തിൽ എത്രത്തോളം പുരോഗമിച്ചിട്ടുണ്ടോ, അത്രത്തോളമാണ് അവൻെറ സംസ്കാരസമ്പത്തു്; അത്രമാത്രം അവൻ ശുദ്ധസത്ത്വനായി സ്വാത്മാവിനെ ഉദ്ധരിച്ചിട്ടുണ്ട്. സത്ത്വശുദ്ധികരങ്ങളായ സാധനകളെ സമ്പാദിക്കുകയാണ് ആത്മശ്രേയസ്സിനും സംസ്കാരസമ്പത്തിനും നിദാനം. ആ സാധനാസമ്പത്തിയത്രേ വിദ്യാഭ്യാസം—അവിദ്യാവൃതമായ സത്ത്വത്തെ ശുദ്ധീകരിക്കാൻ ആത്മബുദ്ധിരൂപമായ വിദ്യയെ ആശ്രയിച്ചു ചെയ്യുന്ന നിരന്തരസാധനാഭ്യാസം. 'ആത്മാവിനാൽ ആത്മാവിനെ ഉദ്ധരിക്കണം' എന്ന ഗീതാവചനത്തിൻെറ പൊരുൾ ഇതിനാൽ വ്യക്തമാകുന്നു.

### വിദ്യാസമ്പാദനം

അനാദിയായ അവിദ്യയാൽ ആവൃതമായി തപ്പിത്തടയുന്ന മനുഷ്യബുദ്ധിക്കു് വിദ്യാപ്രകാശം എവിടെനിന്നു് എങ്ങനെ ലഭിക്കും? ഭാഗവതം അതിനു സമാധാനം തരുന്നു:

> അനാദ്യവിദ്യായുക്തസ്യ
> പുരുഷസ്യാത്മവേദനം
> സ്വതോ ന സംഭവാദന്യത്
> തത്ത്വജ്ഞോ ജ്ഞാനദോ ഭവേത്. (11. 22. 10.)

തത്ത്വജ്ഞനായ മറെറാരു പുരുഷൻ ജ്ഞാനപ്രദനായ ഗുരുവായി ഭവിക്കണം, എന്നത്രേ സമാധാനം.

സർവ്വജ്ഞാനസ്വരൂപനായ ഈശ്വരനാണ് സർവ്വലോകത്തിനും ഗുരു. ഈശ്വരസൃഷ്ടമായ ഈ ജഗത്തിൽ ഐശ്വരമായ വിദ്യാശക്തിയുടെ വിഭൂതികൾ കാലദേശഭേദമെന്യേ, എല്ലായിടത്തും എല്ലാക്കാലത്തും, പ്രകാശിച്ച് മനുഷ്യ

# ഗുരുവും ആചാര്യനും

ശ്രീ വിമലാനന്ദസ്വാമികൾ

**ഗുരൂപാസനയുടെ സ്വരൂപം**

അദ്വൈതസിദ്ധാന്തം അനുസരിച്ച് ഈശ്വരസാക്ഷാത്കാരം എന്നതു് യഥാൎത്ഥത്തിൽ ബ്രഹ്മാത്മൈക്യസാക്ഷാത്കാരമാണ്. ആത്മാനുഭൂതിയെന്നും ബ്രഹ്മസാക്ഷാത്കാരമെന്നും പറയുന്നതു ഭിന്നമല്ല. അപരോക്ഷജ്ഞാനംതന്നെയാണ് ഈശ്വരസാക്ഷാത്കാരമെന്ന് കഴിഞ്ഞ അദ്ധ്യായത്തിൽ പ്രതിപാദിച്ചു. ബ്രഹ്മസൂത്രഭാഷ്യത്തിൽ പറയുന്നു: ''തസ്മാത് ന അവഗതബ്രഹ്മാത്മഭാവസ്യ യഥാപൂൎവ്വം സംസാരിത്വം. യസ്യ തു യഥാപൂൎവ്വം സംസാരിത്വം നാസാവവഗതബ്രഹ്മാത്മഭാവ ഇത്യനവദ്യം.'' ബ്രഹ്മാത്മഭാവം സാക്ഷാത്കരിച്ചിട്ടുള്ളവന്ന് അതിന്നുമുമ്പ് ഉണ്ടായിരുന്നവിധം സംസാരാനുഭവമില്ല. ഉണ്ടെങ്കിൽ ബ്രഹ്മാത്മസാക്ഷാത്കാരവുമില്ല, എന്നതു നിർദോഷമായ യുക്തിതന്നെയാണ്. ബ്രഹ്മജ്ഞാനമുണ്ടായി ഈ സംസാരത്തിൽ തന്നെ ജീവിക്കുന്നതായി നാം കാണുന്നെങ്കിലും ബ്രഹ്മജ്ഞനായ മഹാപുരുഷന്നു സംസാരം മുമ്പിലത്തെപ്പോലെ അനുഭവമാകുന്നില്ല. ആ വിധമുള്ള ബ്രഹ്മവിദ്വരിഷ്ഠനെയാണ് സശരീരമുക്തൻ അഥവാ ജീവന്മുക്തൻ എന്നു പറയുക. ഈ സദേഹമുക്തി ഒരു അധികാരത്തെയോ വ്രതത്തെയോ അല്ല കുറിക്കുന്നതു്, സ്വാനുഭവത്തെയാണ്. അതു് എങ്ങനെയെന്നാൽ ആരോഗ്യം സ്വാനുഭവത്തെ കുറിക്കുന്നു. ദ്രഷ്ടാക്കൾക്ക് അതിന്റെ ചില ചിഹ്നങ്ങൾ ചിലപ്പോൾ പുറമെ കാണാനും സാധിക്കുന്നു. അതുപോലെതന്നെ അനുഭവരൂപമായ മുക്തിയും. ജീവന്മുക്തൻ ബ്രഹ്മവിദ്വരിഷ്ഠനുമാകയാൽ സ്വാനുഭവം, അൎഹതയുള്ളവരിലേയ്ക്കു, പകരുവാൻ സമൎത്ഥനാണ്;

ബുദ്ധിയുടെ അജ്ഞാനമാലിന്യത്തെ, സൂൎയ്യൻ ഇരുട്ടിനെയെന്നപോലെ, നിരസിച്ചുകൊണ്ടാണിരിക്കുന്നതു്. ജാതനായ ശിശുവിന്ന് മാതാപിതാക്കന്മാരുടെ രൂപത്തിൽ ആവിർഭവിച്ച് വിദ്യയുടെ പ്രഥമപാഠങ്ങൾ നല്കുന്നതു് ഈശ്വരന്റെ ഗുരുശക്തിയാകുന്നു. പിന്നീടു ബാല്യതാരുണ്യാദിദശകളിൽക്കൂടി അനുക്രമം വികസിച്ചുവരുന്ന ബുദ്ധിക്കു കാലോചിതമായ ശിക്ഷണം നൽകി നാനാതരത്തിലുള്ള വിദ്യകളെ പ്രകാശിപ്പിക്കുന്ന ഗുരുഭൂതന്മാരും ഈശ്വരവിഭൂതികൾതന്നെ. ആരാണോ ബുദ്ധിസത്ത്വത്തെ അധികം സംസ്കരിച്ച് സ്വാത്മഭൂതമായ വിദ്യാശക്തിയെ പ്രകാശിപ്പിച്ചിട്ടുള്ളതു്, ആ പുരുഷൻ അവിദ്യാകലുഷമായ അസംസ്കൃതബുദ്ധിക്കു ഗുരുവായി ഭവിക്കുന്നു. ഗുരുഭൂതമായ ബുദ്ധിപ്രകാശാധിക്യത്തിൽ, ശിഷ്യബുദ്ധിയുടെ കാലുഷ്യം നീങ്ങി തെളിയുന്നു. ഇതത്രേ ഗുരുശിഷ്യബന്ധത്തിന്റെ പൊരുൾ. ഗുരുഭൂതമായ വിദ്യാശക്തിയുടെ അനുഗ്രഹമില്ലാതെ, മനുഷ്യലോകത്തിൽ ആൎക്കും ഒരു കാലത്തും അവിദ്യയെ നിരസിച്ച് വിദ്യയെ സമ്പന്നമാക്കാവതല്ല. ആകയാൽ ആത്മോദ്ധാരണം ഇച്ഛിക്കുന്ന ഏതൊരുവനും അനുഭവസമ്പത്തിയിൽ തന്നെക്കാൾ വൃദ്ധനായ, പകാതസിദ്ധിച്ച സദ്ഗുരുവിനെ പ്രാപിച്ച് ശ്രദ്ധാഭക്തിപുരസ്സരം സേവിച്ച് വിദ്യ സമ്പാദിക്കണം.

> അഭിവാദനശീലസ്യ
> നിത്യം വൃദ്ധോപസേവിനഃ
> ചത്വാരി തസ്യ വൎദ്ധന്തേ
> ആയുർവിദ്യാ യശോ ബലം. (മനുസ്മൃതി 2. 121.)

ആരാണോ നിത്യവും ഗുരുഭൂതന്മാരെ വിനയപൂൎവ്വം അഭിവദിച്ച് ശ്രദ്ധാഭക്തികളോടെ സേവിക്കുക ശീലമാക്കിയിരിക്കുന്നതു് അവനിൽ ആയുസ്സും വിദ്യയും സത്കീൎത്തിയും തേജസ്സും മേൽക്കുമേൽ വൃദ്ധിയെ പ്രാപിക്കുന്നു.

ബ്രഹ്മംതന്നെയാകയാൽ ഈശ്വരനായി പൂജനീയനുമാണ്. കുളിന്നു കോച്ചിയവർ അടുത്തു വന്നു ശരീരം കായിക്കണമെന്ന് ജ്വലിക്കുന്ന അഗ്നി ആരേയും നിർബ്ബന്ധിക്കുന്നില്ല. അതിന്നുവേണ്ടി സമീപം വരുന്നവർ വിറകുകൊള്ളി സമപ്പിക്കണമെന്നു പറയുന്നുമില്ല. സമീപിച്ചവരോട് പ്രത്യേകമായ പ്രസന്നതയും കാട്ടുന്നില്ല. എങ്കിലും ഇന്ധനം സമപ്പിച്ചവക്ക് അധികം ചൂടു കിട്ടുകതന്നെ ചെയ്യുന്നു. അഗ്നി ക്ഷണിച്ചില്ലെങ്കിലും അടുത്തുപോയി പരിചരിച്ച് ഫലം ലഭിക്കുക എന്നതു് കുളിന്നവർ അവശ്യം ചെയ്യുന്ന കൃത്യമാണ്. ഇതാണു ഗുരുപൂജയുടെ പരമതത്ത്വം. ജീവന്മുക്തന്മാരാകട്ടെ സംസാരം ബ്രഹ്മമയമായിട്ടാണു കാണുന്നതു്. അല്ലാതെ ദുഃഖഗഹനവും ദുരന്തവുമായിട്ടുള്ള ദുരിതനിലയമായിട്ടല്ല. അപ്പോൾ ഉദ്ധരിക്കാൻ തേടേണ്ടതായിട്ടുള്ള നൊന്തു കരയുന്ന ജീവികളെയല്ല, സവ്വാനുസ്യൂതമായ ജ്ഞാനാനന്ദസ്വരൂപത്തെയാണ് അവർ കാണുക. ഉദ്ധരിച്ചുകൊള്ളാമെന്ന കരാറും'ഡ്യൂട്ടി'യും അവക്ക് ഇല്ല. എങ്കിലും നാം കാണുന്നതായ അവരുടെ ശരീരവും പ്രവൃത്തിയും പ്രാഗ്ജന്മങ്ങളിലുള്ള പുണ്യപുഞ്ജഫലമാകയാൽ അതുവഴി അഹേതുകദയയും പാവനതമമായ ജ്ഞാനപ്രകാശവും പുഷ്പത്തിൽനിന്നും ഗന്ധമെന്നതുപോലെ അവരിൽനിന്നും ലോകത്തിൽ പ്രസരിക്കുന്നു. അവരെ വരിക്കുന്ന മുമുക്ഷുക്കൾക്ക് അതു് ലഭിക്കുകയും ചെയ്യുന്നു. സ്വഹിതവും പരഹിതവും ബഹുജന്മങ്ങളിൽ ആചരിച്ചതിന്റെ ഫലമായി അത്യന്തചിത്തശുദ്ധിമൂലം മുമുക്ഷുത്വവും ജ്ഞാനവും സിദ്ധിച്ചവർ ഒരിക്കലും നിഷ്ഠുരരാകയില്ല. പച്ചയായിരിക്കുമ്പോൾതന്നെ മധുരിക്കുന്ന പഴം പഴുത്താൽ കയ്പാകുമോ ? അതിലേയ്ക്കു മുമുക്ഷുക്കളായ സാധകന്മാർ പാത്രമായിത്തീരുന്നതിനുവേണ്ടി അവർ ചെയ്യുന്ന ശുശ്രൂഷയും ശ്രവണവുമാണ് ഗുരുപൂജയെന്നു പറയുന്നതു്; അതോടു ചേർന്നിട്ടുള്ള എല്ലാവിധ വിഹിതപരിചര്യയും ഈ ഉപാസനയുടെ അംഗംതന്നെ. ദൈവീസമ്പത്തോ മുമുക്ഷയോ ഇല്ലാത്ത ഒരു ശിഷ്യാഭിമാനി, താൻ ഗുരുവെന്നു വിചാരിക്കുകയാൽ വിദേഹമുക്തനായിത്തീന്നു എന്നു കരുതുന്ന ഒരാളിനെ വേറേയും അസംഖ്യം ജനങ്ങളെക്കൊണ്ടു് പൂജിപ്പിക്കുവാൻവേണ്ടി ചെയ്യുന്ന അദ്ധ്വാനമാണ് തന്റെ ഗുരുഭക്തിയെന്നും, അതുമൂലം ഗുരുവരൻ തന്നിൽ അധികം പ്രീതനായിത്തീരുമെന്നുമുള്ള വിശ്വാസമോ വ്യവസായമോ മോക്ഷമാഗ്ഗമാകയില്ല. നേരേമറിച്ച് ആ സമയമെല്ലാം അയാൾ സ്വയം ഗുരൂപദേശംവഴി ലഭിച്ച പരതത്ത്വാനുസന്ധാനവും സംസാരവിരക്തിയും പരിപുഷ്ടമാക്കുന്നപക്ഷം നിശ്ചയമായും ശുഭഗതിയടയുന്നു. അധമാധികാരികളും മന്ദമധ്യമാധികാരികളുമായിട്ടുള്ളവർ ദൈവത്തിന്റെ പേരിൽ എന്തെങ്കിലും എങ്ങനെയെങ്കിലും ചെയ്യുന്നതുകൊണ്ടു തൃപ്തരായിത്തീരുന്നു. സമയം വരുമ്പോൾ അവരും മുന്നോട്ടുതന്നെ പോകും. അകാലത്തിൽ ഒന്നും ഫലിക്കുകയില്ല എന്നതു പ്രത്യക്ഷമാണ്.

ഗുരുസേവയെപ്പററി പറയുമ്പോൾ ഉപാസനയുടെതന്നെ സാമാന്യരൂപം ആദ്യം സൂചിപ്പിക്കേണ്ടതായുണ്ട്. ഉപാസനയെന്നു പറഞ്ഞാൽ വേദാന്തശാസ്ത്രത്തിൽ ധ്യാനമെന്ന് അത്ഥമാണ്. യോഗദശനത്തിലെ പരിഭാഷപ്രകാരം ഇതിന്നു 'ഭാവന'എന്നു പറയും. ഭാവന എന്ന പദത്തിനു് പിന്നെയും പിന്നെയും മനസ്സിൽ പ്രവേശിപ്പിക്കുക എന്നാണ് അത്ഥം. അതു മാനസികമായ ക്രിയയാണ്. ക്രിയയെന്നു പറഞ്ഞാൽ കത്താവു ചെയ്യുന്ന ബുദ്ധിപൂവ്വകമായ പ്രവൃത്തിയാണ്. ബുദ്ധികൊണ്ടും സവ്വേന്ദ്രിയങ്ങൾകൊണ്ടും ചെയ്യുന്ന പണികളെല്ലാം ക്രിയതന്നെയാണ്. അപ്പോൾ ഒരേ തരത്തിലുള്ള മനോവൃത്തികളെ, എണ്ണ ഒരു പാത്രത്തിൽനിന്നും മറെറാരു പാത്രത്തിലേയ്ക്കു് നിരന്തരധാരയായി ഒഴിക്കുന്നതുപോലെ, അനുസ്യൂതമായി പ്രവഹിപ്പിക്കുകയാണ് ധ്യാനക്രിയ. അതിന്നു ധ്യാതാവിന്റെ ഉദ്യമം അത്യാവശ്യമാണ്. മനോരാജ്യത്തിന്നും കിനാവു കാണുന്നതിനും ഉദ്യമം ആവശ്യമില്ല; സാധനാനുഷ്ഠാനമില്ലാതെ ദശനങ്ങൾ ധാരാളം ലഭിക്കുന്നവരുടെ കഥ അതാണ്.

ശാസ്ത്രീയമായ ധ്യാനം അല്ലെങ്കിൽ ഉപാസന നാലുവിധമാണെന്നു 'ശിവഗീത'യിൽ പറഞ്ഞിരിക്കുന്നു:

ഉപാസാവിധയസ്തത്ര ചത്വാരഃ പരികീത്തിതാഃ
സമ്പദാരോപസംവഗ്ഗാധ്യാസാ ഇതി മനീഷിഭിഃ.

1. സമ്പത് 2. ആരോപം 3. സംവർഗ്ഗം 4. അധ്യാസം എന്ന നാലാണ് ഉപാസനാ പ്രകാരം. 1. അല്പമായ ഒരു വസ്തുവിനെ അനന്തമായി ചിന്തിക്കുക എന്നതാണ് 'സമ്പത്'. 'മനസ്സുതന്നെയാണ് അനന്തവസ്തു എന്നു ധ്യാനിക്കുക' എന്ന ഈ വിധി 'സമ്പത്' ആണ്. നിദ്രാവസ്ഥയിലും മൂർച്ഛയിലും മററും ലയിച്ചു പോകുന്ന മനസ്സ് അല്പമാണ്, അനന്തമല്ല. അതിൽ അനന്തമായ ഗുണം ധ്യാനിക്കുന്നതു് ഒരു ഉപായം മാത്രമല്ലാതെ വാസ്തവമാകയില്ല. 2. സാമവേദത്തിലെ ഉദ്ഗീഥഗാനത്തിന്റെ ആദ്യഭാഗമായ ഓംകാരംതന്നെയാണ് ഉദ്ഗീഥമെന്നു് ഛാന്ദോഗ്യോപനിഷത്തു പറയുന്നു. പ്രണവത്തെ ഉദ്ഗീഥമായി ധ്യാനിക്കുമ്പോൾ അവയ്ക്കു കല്പിക്കുന്ന പരസ്പരസംബന്ധം ആരോപമാണ്. 3. ഒരു പ്രവൃത്തിയെ പുരസ്കരിച്ചു് ഉപാസന വിധിക്കുമ്പോൾ അതു് 'സംവർഗ്ഗം' എന്ന പേരിൽ ഉപനിഷത്തുകളിൽ അറിയപ്പെടുന്നു. 'വായു സംവർഗ്ഗമാണെന്നു ധ്യാനിക്കുക.' 'പ്രലയസമയം സംവർതവായു സർവ്വഭൂതങ്ങളെയും ഗ്രസിക്കുന്നു. അതുപോലെ ഗാഢനിദ്രയിൽ പ്രാണവായുമാത്രം ശേഷിക്കുകയാൽ അതു് അന്തഃകരണത്തെയും ബാഹ്യേന്ദ്രിയങ്ങളെയും ഗ്രസിക്കുന്നു എന്നു ചിന്തിക്കുക.' 4. കരുതിക്കൂട്ടിക്കൊണ്ടു് അതല്ലാത്തതു് അതാണ് എന്നു ധ്യാനിക്കുന്നതു് അധ്യാസരൂപമായ ഉപാസനം. 'സ്ത്രീ അഗ്നിയാണ് എന്നു ചിന്തിക്കണം' എന്നു പറയുമ്പോൾ വാസ്തവം അത്യന്തഭിന്നമാണെന്നു ബോദ്ധ്യമായാലും വിധാനബലംകൊണ്ടു് അങ്ങനെ ചിന്തിക്കണം. ഇവയെല്ലാം ഉപനിഷത്തുകളിലെ ഉദാഹരണങ്ങളാണ്. ആദ്യത്തേതിൽ ഗുണസംബന്ധം, രണ്ടാമത്തേതിൽ ഒരു ക്രിയ, മൂന്നാമത്തേതിലും നാലാമത്തേതിലും ശാസ്ത്രം കൊടുക്കുന്ന ആജ്ഞ എന്നിവയാണ് ഈ ധ്യാനങ്ങൾക്കു കാരണം. ഇവിടെയെല്ലാം കാണുന്നതു് ബാഹ്യമായ പ്രതീകങ്ങളാണെന്നു സ്പഷ്ടം.

ബാഹ്യപ്രതീകോപാസനകളേക്കാൾ സൂക്ഷ്മവും ആന്തരവും ആയിട്ടുള്ളതാണ് അഹംഗ്രഹോപാസനം. ഞാൻതന്നെയാണ് ഉപാസ്യദേവതയെന്നു് താദാത്മ്യം ചിന്തിച്ചുകൊണ്ടു് ധ്യാനസ്ഥനായിരിക്കുന്നതിനു് അഹംഗ്രഹോപാസനയെന്നു പറയുന്നു അതു് സഗുണമോ നിർഗ്ഗുണമോ ആകാം. സഗുണമായ പരമേശ്വരന്റെ ലീലാവിഗ്രഹപ്രതീകംതന്നുള്ളിലോ ആദിത്യമണ്ഡലത്തിലോ മററേതെങ്കിലും ശുഭാശ്രയത്തിലോ ധ്യാനിക്കാൻ കഴിയും. 'പ്രത്യക്ചൈതന്യസ്വരൂപംതന്നെ ഞാൻ' എന്ന ചിത്തവൃത്തി ആവർത്തിക്കുന്നതു് നിർഗ്ഗുണോപാസനയുടെ സ്വരൂപം. ആദിത്യമണ്ഡലത്തിലും ഈശ്വരനാമത്തിലും സാളഗ്രാമാദികളിലും മററുമുള്ള ഉപാസന അധ്യാസമൂലകമായ പ്രതീകോപാസനതന്നെയാണ്. ഇതിന്നും ശാസ്ത്രവിധി ആവശ്യമാണെന്നു് ആസ്തികന്മാർ നിർബ്ബന്ധിക്കും. സമ്പദ്രൂപമായ പ്രതീകോപാസനകൾ ഏകാഗ്രതയുടെ അഭിവൃദ്ധിക്കു സാധകമായിത്തീരുന്നു. ഏകാഗ്രത ദൃഢമാകുമ്പോൾ നിർഗ്ഗുണമായ അഹംഗ്രഹോപാസനയ്ക്കുള്ള തടസ്സം നീങ്ങി ബ്രഹ്മാത്മാനുഭവം അനുഗമിക്കുന്നു. അങ്ങനെ സഗുണാലംബനം നിർഗ്ഗുണാനുഭവത്തിൽ അവസാനിക്കുന്നു. മേൽപറഞ്ഞവിധം ഉപാസനയാകട്ടെ പ്രതീകത്തെ അവലംബിച്ചോ അഹംഗ്രഹപൂർവ്വകമോ ആകുന്നു. പ്രതീകം നാലുവിധവും അഹംഗ്രഹോപാസനരൂപമായ സഗുണനിർഗ്ഗുണരൂപങ്ങൾ രണ്ടും ചേർത്തു് വൈദികോപാസന ആറു തരമെന്നു പറയാം. ഗുരുസേവ ഇതിൽ ഏതാണ്?

ചക്രത്തിലോ പ്രതിമയിലോ ഉള്ള ഗുരുപൂജ ബാഹ്യപ്രതീകോപാസനയാണെന്നു സ്പഷ്ടം. ബുദ്ധിപൂർവ്വകമായിട്ടുള്ള ആരോപമാണ് ശിലാവിഗ്രഹത്തെയും മററും ഉപാസ്യമാക്കിത്തീർക്കുന്നതു്. മാനസികമായ ഗുരുതത്ത്വാനുസന്ധാനം സഗുണോപാസനമാണ്; മുമുക്ഷുവിൽ, 'ഗുരുതന്നെ പരമേശ്വരൻ' എന്നുള്ള ബോധമാണ് ഗുരുതത്ത്വം. ഗുരുവിന്റെ പരമാത്മതത്ത്വം പരമേശ്വരസ്വരൂപംതന്നെ എന്നു നിശ്ചയിച്ചു് ബാഹ്യാലംബനത്തിലോ അഹംഗ്രഹരൂപത്തിലോ ചെയ്യുന്ന ഗുരുപൂജ ചിത്തശുദ്ധിയും ഏകാഗ്രതയും കൈവരുത്തി ആത്മസാക്ഷാത്കാരത്തിൽ എത്തിക്കുന്നു. ഗുരുതത്ത്വം മുമുക്ഷു അനുസ്മരിക്കുന്ന രീതി 'അദ്വൈതം ഭാവയേദ് ഭക്ത്യാ ഗുരോർദേവസ്യ ചാത്മനഃ' എന്നുള്ള അദ്വയതാരകയോഗ

ശിഖോപനിഷത്തിലെ വചനം സംക്ഷിപ്തമായി പ്രതിപാദിക്കുന്നു. ഇതു് ദക്ഷിണാമൂർത്തിതത്ത്വം വിവരിച്ചപ്പോരം വ്യക്തമാക്കിയിട്ടുണ്ടു്. ഈ ബോധമൊന്നുമില്ലാതെ ഗതാനുഗതികമായോ കൗതുഹലംമാത്രംകൊണ്ടോ ചെയ്യുന്ന ഗുരുവിഷയമായ പ്രതീകോപാസന വളരെ മന്ദമാണു്. അശ്രദ്ധയോടെയാണു് അതു് എങ്കിൽ,

'അശ്രദ്ധയാ ഹുതം ദത്തം ...
ന ച തത് പ്രേത്യ നോ ഇഹ' (17. 28.)

എന്നു് ശ്രീഭഗവാൻ ഗീതയിൽ ഫലം നിർദ്ദേശിച്ചിട്ടുണ്ടു്. പ്രതീകോപാസനകരം എല്ലാം തന്നെ ഉപാസകൻെറ ശ്രദ്ധാതിശയവും ദീർഘകാലനൈരന്തര്യസത്കാരപൂർവ്വകമായ അഭ്യാസവുമാണു്അപേക്ഷിക്കുന്നതു്. ഇവയില്ലെങ്കിൽ ഫലം വളരെ വിദൂരത്തിലാണു്. ഗുരുതത്ത്വാനുസ്മരണയില്ലാതെ ചെയ്യുന്ന ഗുരുപൂജാവിഡംബനം അത്യന്തബാലന്മാർക്കു് ഉള്ളതാകുന്നു.

ശരീരമുക്തന്മാരായ സാക്ഷാത്കാരസമ്പന്നന്മാർ, കറവക്കാരൻെറ മുമ്പിൽ നിന്നുകൊടുക്കുന്ന പശുവിനെപോലെയോ, ക്യാമറയുടെ മുമ്പിൽ പടം പിടിക്കാൻ ഇരുന്നുകൊടുക്കുന്നവനെപ്പോലെയോ, ഫലകാംക്ഷികരംക്കു വിധേയനല്ല. അവരുടെ ഉപാസന അവരുടെ ദർശനംമാത്രംകൊണ്ടുതന്നെ സാധിക്കുന്നതായി പലപ്പോഴും ശ്രദ്ധാലുക്കരംക്കു് തൃപ്തിപ്പെടേണ്ടി വരും. ജ്ഞാനഭൂമികകളിൽ ഏററവും ഉയന്ന തലങ്ങളിൽ എത്തിയവർ സുലഭമല്ല .അതിൽ കുറഞ്ഞവരെപ്പററിയാണു് പ്രശ്നോത്തരമാലികയിൽ, ''കോ ഗുരുഃ ? അധിഗതതത്ത്വഃ ശിഷ്യഹിതായോദ്യതഃ സതതം'' – ഗുരു ആരു് ? ശിഷ്യഹിതത്തിന്നായി നിരന്തരം പ്രയത്നിക്കുന്ന തത്ത്വവേത്താവുതന്നെ – എന്നു വിവരിച്ചിരിക്കുന്നതു്. ആ വിധമുള്ള ഒരു ആചാര്യൻെറ സാന്നിദ്ധ്യംകൊണ്ടുള്ള ഫലം ഈ വിധം ഛാന്ദോഗ്യോപനിഷത്തിൽ വർണ്ണിക്കുന്നു. ''യദാ ബലീ ഭവതി അഥ ഉത്ഥാതാ ഭവതി, ഉത്തിഷ്ഠൻ പരിചരിതാ ഭവതി, മന്താ ഭവതി, ബോദ്ധാ ഭവതി, കർത്താ ഭവതി, വിജ്ഞാതാ ഭവതി.'' സാത്ത്വികാഹാരം കൊണ്ടു് മനസ്സിന്നു് അറിയേണ്ടതായ വസ്തു ഗ്രഹിക്കാൻ വേണ്ട പ്രതിഭ, സാമർത്ഥ്യം, സാധകനു് ഉണ്ടാകുക എന്നുള്ളതാണു് ഇവിടെ ബലം. അന്നനിമിത്തമായ ബലംതന്നെയാണല്ലോ ശരീരപ്രയത്നത്തിനും നിദാനം. അന്നഗ്രഹണം മൂലമുള്ള കാമരാഗവിവർജിതമായ ബലം പുരുഷനെ കർമ്മശീലനാക്കുന്നു. ആ വിധം പ്രയത്നശീലനായവൻ ഗുരുക്കന്മാരെയും ആചാര്യനെയും പരിചരിക്കുന്നു. പരിചരണഫലമായി ഗുരുവചനം ശ്രവിക്കുവാനുള്ള സന്ദർഭം ലഭിക്കുന്നു. തത്ഫലമായി ഉപസന്നനാകുന്നു, അതായതു് സാമീപ്യംമൂലം അത്യന്തപ്രിയനായിത്തീരുന്നു. അപ്പോരം ഉപദേഷ്ടാവായ ഗുരുവിനെ ഏകാഗ്രതയോടെ കാണാനുള്ള സന്ദർഭം ലഭിക്കുന്നു. അദ്ദേഹം പറയുന്നതു കേരംക്കാൻ അവകാശമുണ്ടാകുന്നു. അപ്പോരം ''ഇവിടുന്നു പറയുന്നതു് ഇവിടുത്തെ പ്രവൃത്തി കൊണ്ടു് ഈവിധം ഉപപന്നമാണു്'' എന്നു മനനം ചെയ്യാൻ കഴിയുന്നു. മനനഫലമായി തത്ത്വബോധം ലഭിക്കുന്നു. ഇങ്ങനെ അർത്ഥനിശ്ചയം വന്നാൽ സ്വയം അനുഷ്ഠിക്കുകയും അനുഷ്ഠാനഫലം ലഭിക്കുകയും ചെയ്യുന്നു. ഈ വിധമാണു് ഉപനിഷത്തിൽ പറയുന്ന ഗുരൂപാസനക്രമം. ബലഹീനനു് ആത്മാവു ലഭ്യമല്ല. 'നായമാത്മാ ബലഹീനേന ലഭ്യഃ' എന്നുള്ള വചനത്തിൻെറ താല്പര്യവും ഈ വഴിയിൽ കൂടി അർത്ഥവത്തായിത്തീരുന്നു. വ്യവഹിതനും വിപ്രകൃഷ്ടനുമായ ഒരു ഗുരുവിൻെറ ഉപദേശങ്ങരം പരമ്പരയാ പുസ്തകം വായിച്ചു ധരിച്ചു ചെയ്യുന്ന സ്വന്തം ഇച്ഛപോലെയുള്ള ശുഭകർമ്മങ്ങരംമാത്രം വീര്യവത്തായ ഗുരുസേവയാകുന്നതല്ല എന്നു ഛാന്ദോഗ്യവചനം വ്യക്തമാക്കുന്നു.

# ഭജേ

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

നാമാകാരഗുണക്രിയാദിരഹിതം വാങ്മാനസാഗോചരം
വേദാനാം പ്രതിഷേധരൂപവചനൈഃ കൃച്ഛ്റാത്സമുദ്ബോധിതം
സത്യജ്ഞാനസുഖാത്മകം നിരുപമം നിശ്ശേഷധീസാക്ഷിണം
സർവോപപ്ലവവർജ്ജിതം പരിഭജേ കഞ്ചിന്മഹോവിഭ്രമം. 1

നാമം, രൂപം, ഗുണം, ക്രിയ മുതലായതില്ലാത്തതും, മൊഴിയ്ക്കും നെഞ്ചിനും തൊടാൻ കഴിയാത്തതും, മറകളുടെ നിഷേധരൂപങ്ങളായ വാക്യങ്ങളാൽ പണിപ്പെട്ടു പ്രകാശിപ്പിയ്ക്കപ്പെട്ടതും, സച്ചിദാനന്ദമയവും, കിടയററതും, എല്ലാ ബുദ്ധിവൃത്തികളുടെയും സാക്ഷിയും, ഒരു തരത്തിലുള്ള ഛേതവും ചതവും പററാത്തതുമായ ഏതോ തേജോവിലാസത്തെ ഞാൻ ഭജിക്കുന്നു.

ദൂരാദ്ദ്രാവിതസർവ്വമോഹതിമിരം ശശ്വത്സ്വയംഭാസ്വരം
ചന്ദ്രാർക്കാദിഭിരപ്രകാശ്യമഖിലബ്രഹ്മാണ്ഡനിർഭാസകം,
ജാഗ്രത്സ്വപ്നസുഷുപ്തിവൃത്ത്യതിഗതം കാലത്രയാബാധിതം
തുര്യം സ്വാനുഭവൈകവേദ്യമമലം ജ്യോതിർന്നിദിധ്യാസ്മഹേ. 2

അജ്ഞാനാന്ധകാരത്തെ മുഴുവൻ അകലത്തോട്ടിയോടിച്ചതും, സദാ സ്വയംപ്രകാശവും, ചന്ദ്രസൂര്യാദികൾക്കു മിന്നിയ്ക്കാനാവാത്തതും, സകല ബ്രഹ്മാണ്ഡങ്ങളെയും ഭാസിപ്പിക്കുന്നതും, ജാഗ്രത്സ്വപ്നസുഷുപ്തികൾക്കതീതവും, മൂന്നു കാലങ്ങളിലും അബാധിതവും, തുരീയവും, സ്വാനുഭവംകൊണ്ടുമാത്രമറിയാവുന്നതും, നിർമ്മലവുമായ ജ്യോതിസ്സിനെ ഞങ്ങൾ നിദിധ്യാസിക്കുന്നു.

യസ്യാലോകലവേന ജീവതി മൃതപ്രായാപി മായാ ദ്രുതം
യത്കാന്ത്യാ ച വിരൂപമപ്യതിതരാം രമ്യം ജഗജ്ജായതേ
യത്സ്പർശേന വിഷാത്മികാ അപി സുധായന്തേ ച സർവാ വ്യഥാ–
സ്തച്ചൈതന്യമനോജ്ഞതാമധുരിമാംഭോധിം ഭജേ വൈഭവം. 3

യാതൊന്നിൻെറ കടാക്ഷലേശംകൊണ്ടാണോ മായ മൃതപ്രായയായിട്ടും ക്ഷണത്തിൽ ജീവിക്കുന്നതു്, യാതൊന്നിൻെറ കാന്തികൊണ്ടാണോ ജഗത്തു വിരൂപമായിട്ടും അതിസുന്ദരമായിച്ചമയുന്നതു്, യാതൊന്നിൻെറ സ്പർശംകൊണ്ടാണോ സകല ദുഃഖങ്ങളും വിഷമയങ്ങളായിട്ടും അമൃതതുല്യങ്ങളായിത്തീരുന്നതു്, ചൈതന്യത്തിൻേറയും മനോജ്ഞതയുടെയും മാധുര്യത്തിൻെറയും സമുദ്രമായ ആ വൈഭവത്തെ ഞാൻ ഭജിക്കുന്നു.

സത്യം സമ്യക്പ്രബുദ്ധം പരമസുഖമയം നിഷ്കളം നിഷ്കളങ്കം
നിർദ്വന്ദ്വം നിർവ്വികാരം നിരതിശയതുലം നിഷ്ക്രിയം നിത്യമുക്തം
പ്രത്യഞ്ചം സ്വപ്രകാശം പ്രതിനിമിഷനവം സ്വാത്മലാഭൈകതൃപ്തം
മായാധീശം സ്വതന്ത്രം പ്രണയപരവശം ഭാവയേഽഹം പ്രഭാവം. 4

സത്യവും, നല്ലവണ്ണം പ്രബുദ്ധവും, പരമാനന്ദമയവും, നിഷ്കളവും, കളങ്കം, ദ്വന്ദ്വം ,വികാരം, ക്രിയ ഇവയില്ലാത്തതും, കവച്ചുവെയ്ക്കുന്നതോ കിടപിടിക്കുന്നതോ ആയ വസ്തുക്കളോടു കൂടാത്തതും, നിത്യമുക്തവും, ആന്തരവും, സ്വയംപ്രകാശവും, നിമിഷംതോറും പുതുതാവുന്നതും, സ്വാത്മലാഭംകൊണ്ടുതന്നെ സന്തൃപ്തവും, മായയെ നിയന്ത്രിക്കുന്നതും, സ്വതന്ത്രവും, പ്രണയത്തിനധീനവുമായ പ്രഭാവത്തെ ഞാൻ ഭാവന ചെയ്യുന്നു.

സത്യാനാം ചാപി സത്യം സകലവിധമൃഷാവസ്തുസത്താനിദാനം
ദീപാനാം ചാപി ദീപം മതിവിഷയശരീരേന്ദ്രിയസ്ഫൂർത്തിമൂലം
തീർത്ഥാനാം ചാപി തീർത്ഥം മദമദനമുഖാശേഷപങ്കാപനോദം
മോദാനാം ചാപി മോദം വിധിഭവവിചിതം പ്രാർത്ഥയേഽർത്ഥം വ്രജസ്ഥം. 5

# കാലഘട്ടത്തിൻെറ പ്രവാചകൻ

എം. കെ. രാജാ

'യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത....' എന്നു തുടങ്ങുന്ന വാക്യത്തിലൂടെ, തൻെറ അവതാരരഹസ്യത്തെ ഭഗവാൻ ശ്രീകൃഷ്ണൻ അർജ്ജുനനു വെളിപ്പെടുത്തിക്കൊടുത്തപ്പോൾ, ലോകശ്രേയസ്സിൽ താൻ എത്രമേൽ ബദ്ധശ്രദ്ധനാണെന്നു കാട്ടി ഭക്തന്മാരെ സമാധാനിപ്പിക്കുകമാത്രമായിരുന്നില്ല അവിടുന്നു ചെയ്തതു്; മാനവസമുദായത്തിൻെറ ധാർമ്മിക പരിണാമങ്ങളെപ്പററിയ ഒരു ശാശ്വതസത്യം ഉപപാദിക്കുകകൂടി ചെയ്തു. മനുഷ്യജീവിതം സംഘട്ടനാത്മകമാണു്. നന്മയും തിന്മയും തമ്മിൽ, ജീവിതത്തിൻെറ സാത്ത്വികവും താമസവുമായ ഭാവങ്ങൾതമ്മിൽ, നിരന്തരം നടന്നുകൊണ്ടിരിക്കുന്ന ഈ സംഘട്ടനത്തിൻെറ ചരിത്രമാണു് മനുഷ്യചരിത്രം. ഇതിൽ നന്മയുടെ വിജയവും തിന്മയുടെ പരാജയവും കൈവരുത്തുവാനുള്ള ആയുധമാണു് ധർമ്മം. എന്നാൽ, ചിലപ്പോൾ സമുദായത്തിൽ തിന്മയ്ക്കു് മേല്ക്കൈയ്യു ലഭിക്കുന്ന സന്ദർഭങ്ങളുണ്ടാവാം. ഈ സന്ദർഭങ്ങളിൽ സംഘട്ടനങ്ങൾക്കു രൂക്ഷത വർദ്ധിക്കുകയും അവ വർദ്ധിച്ചു വർദ്ധിച്ചു് ചിലപ്പോൾ സാമൂഹ്യജീവിതത്തിനുതന്നെ ഭീഷണിയായിത്തീരുകയും ചെയ്യാറുണ്ടു്. വ്യക്തികളുടെ അന്തരാത്മാവിൽ ആരംഭിക്കുന്ന ഈ സമരം വ്യക്തിയും വ്യക്തിയും തമ്മിലും, വ്യക്തിയും സമഷ്ടിയും തമ്മിലുമുള്ള സമരമായി വളരുന്നു. മനുഷ്യജീവിതത്തിൻെറശാദ്വലഭൂമികൾഅസമാധാനത്തിൻേറയും അധാർമ്മികവൃത്തികളുടേയും മുൾപ്പ

---

സത്യങ്ങൾക്കും സത്യമായി, എല്ലാത്തരം മിഥ്യാവസ്തുക്കളുടെ ഉണ്മയ്ക്കും നാദാനമായി, ദീപങ്ങൾക്കും ദീപമായി, ബുദ്ധിയുടെയും വിഷയങ്ങളുടെയും ശരീരത്തിൻെറയും ഇന്ദ്രിയങ്ങളുടെയും സ്ഫൂർത്തിക്കു കാരണമായി, തീർത്ഥങ്ങൾക്കും തീർത്ഥമായി, മദം, കാമം തുടങ്ങിയ അഴുക്കുകളെ മുഴുവൻ കഴുകിക്കളയുന്നതായി, ആനന്ദങ്ങൾക്കും ആനന്ദമായി, ബ്രഹ്മരുദ്രന്മാരാൽ തിരയപ്പെട്ടതായി, അമ്പാടിയിലെഴുന്നതായിരിക്കുന്ന അർത്ഥത്തെ ഞാൻ കിട്ടാൻ കൊതിക്കുന്നു.

ബാലാകാരം ശിഖണ്ഡം സുലളിതതിലകം നൂപുരം വന്യമാലാം
നീലാഭാം പീതചേലം സുരുചിരഹസിതം കിങ്കിണീം വേണുഗീതം
നൃത്തം ലീലാകടാക്ഷം സകലമപി പരപ്രേമമാത്രപ്രണീതം
ധൃത്വാ കാരുണ്യഹേതോർവ്രജഭുവി വിഹരദ് ബ്രഹ്മ സാക്ഷാത് പ്രപദ്യേ. 6

ബാലാകാരം, പീലി, ചേലുററ ഗോപി, തള, വനമാല, നീലനിറം, മഞ്ഞപ്പട്ടു്, ചേണാർന്ന ചിരി, കിങ്ങിണി, വേണുഗാനം, നൃത്തം, ലീലാകടാക്ഷം – പരമപ്രേമംകൊണ്ടുമാത്രം ചമച്ച ഇതുകളെയെല്ലാം കരുണയാൽ കൈക്കൊണ്ടു് അമ്പാടിയിൽ കളിക്കുന്ന സാക്ഷാൽ ബ്രഹ്മത്തെ ഞാനാശ്രയിക്കുന്നു.

നീരൂപേ രമ്യരൂപം ത്രിഗുണവിരഹിതേ ഭവ്യനാനാഗുണൌഘം
നിസ്സംജ്ഞേ പുണ്യനാമാന്യപഗതജനനേ ദിവ്യലീലാവതാരാൻ
ജാരത്വം വീതരാഗേ ദധിഘൃതപയസാം ചോരണം സത്യമൂർത്തൌ
ബദ്ധത്വം നിത്യമുക്തേƒപ്യഹഹ! രചയിതും പേശലാം ഭക്തിമീഡേ. 7

നിരാകാരനിൽ സുന്ദരരൂപത്തെയും, നിർഗ്ഗുണനിൽ അനന്തകല്യാണഗുണഗണത്തെയും, പേരില്ലാത്തവനിൽ പുണ്യനാമങ്ങളെയും, ജനനമില്ലാത്തവനിൽ ദിവ്യലീലാവതാരങ്ങളെയും, വീതരാഗനിൽ ജാരഭാവത്തെയും, സത്യമൂർത്തിയിൽ ഗവ്യചോരത്വത്തെയും, നിത്യമുക്തനിൽ ബന്ധത്തെയും അമ്പോ! ചമയ്ക്കാൻ വിരുതുള്ള ഭക്തിയെ ഞാൻ വാഴ്ത്തുന്നു.

ടപ്പുകാംകൊണ്ടു നിറയുകയും, ധമ്മാധിഷ്ഠിതമായ ജീവിതം അസാദ്ധ്യമായിത്തീരുകയും ചെയ്യുന്നു. മനുഷ്യരുടെ മനസ്സുകാം ഈ ഘട്ടത്തിൽ ചഞ്ചലവും അസ്വസ്ഥവുമായിത്തീരുന്നു.

സാമൂഹ്യജീവിതം രോഗബാധിതമായിത്തീരുന്ന ഇത്തരം സന്ദർഭങ്ങാം ലോകചരിത്രത്തിൽ ആവത്തിച്ചാവത്തിച്ചു പ്രത്യക്ഷപ്പെട്ടന്നതു കാണാം. എന്നാൽ, ഈ രോഗത്തിനു പ്രതിവിധി കണ്ടെത്താനും സ്വയം പ്രയോഗിക്കാനും പ്രപഞ്ചചേതനയ്ക്കുതന്നെ ശക്തിയുണ്ടു്. പരിണാമവാദത്തിന്റെ കാതൽതന്നെ ഇതാണു്: ആപത്തുകളെ എതിരിടാനും അവയെ അതിജീവിക്കാനുമുള്ള ശക്തി – Resistance എന്നു് ഇംഗ്ലീഷിൽ വ്യവഹരിക്കുന്ന ശക്തി – ഏതു ജീവനിലും അന്തർലീനമായിരിക്കുന്നു എന്നതാണല്ലോ പരിണാമവാദത്തിന്റെ മൗലികസിദ്ധാന്തം. ഇതനുസരിച്ചു്, സാമൂഹ്യവും ആദ്ധ്യാത്മികവുമായ ജീവിതതലങ്ങളിൽ പ്രതിസന്ധികാം ഉണ്ടാകുമ്പോാം, രോഗകാരണങ്ങളെ സാമൂഹ്യശരീരത്തിൽനിന്നു പുറത്തെറിയാനും അതിന്റെ ആരോഗ്യം വീണ്ടെടുക്കാനും ആവശ്യമായ പ്രക്രിയകാം മനുഷ്യസമുദായശരീരത്തിൽ സ്വയം ഉടലെടുക്കുകയാണു് ചെയ്യുന്നതു്. ആദ്ധ്യാത്മികമായ പൊരുത്തപ്പെടുത്തൽ എന്നാണു് വിവേകാനന്ദസ്വാമികാം ഇതിനെ വിളിക്കുന്നതു്. ഈ പ്രക്രിയ വ്യക്തികളിലൂടെയാണു് പ്രവത്തിക്കുന്നതു്. സമൂഹത്തിനെ ബാധിച്ചിട്ടുള്ള രോഗകാരണങ്ങളെ വിശകലനംചെയ്യാനും, അവയ്ക്കു തക്കതായ പ്രതിവിധികാം നിർദ്ദേശിക്കാനും കഴിവുള്ള പ്രഗത്ഭരായ പ്രതിഭാശാലികാംക്കു് ഈ സന്ദർഭത്തിൽ സമുദായം തനിയെ ജന്മം കൊടുക്കുന്നു. ഇവരെയാണു് പ്രവാചകരെന്നും സിദ്ധന്മാരെന്നും അവതാരങ്ങളെന്നും നാം വ്യവഹരിക്കുന്നതു്. ഇതേ ആശയത്തെയാണു് മഹാകവി വള്ളത്തോാം,

> പെരുത്തു നൂററാണ്ടിനിടക്കൊരിക്കലീ–
> മരുപ്പരപ്പാമുലകത്തിലീശ്വരൻ
> ഒരുററ വൃക്ഷത്തെ നടുന്നു, പാന്ഥരായ്
> വരുന്നവക്കത്തമവിശ്രമത്തിനായ്.
>
> (ജാതകം തിരുത്തി. 13.)

എന്നുള്ള ശ്ലോകത്തിലൂടെ വിശദീകരിച്ചിരിക്കുന്നതു്. സാമൂഹ്യഘടനയെ ഭദ്രമായി താങ്ങിനിത്തുന്ന ധമ്മാചാരവ്യവസ്ഥകാം അയഞ്ഞുവരികയും, തന്മൂലം ഒരു മണൽക്കാടുപോലെ ജീവിതം അസഹനീയമായിത്തീരുകയും ചെയ്യുന്ന അവസരങ്ങളിൽ, ജീവിതപഥികരായ കഷ്ടപ്പെടുന്ന മനുഷ്യക്കു് ആശ്വാസവും സമാധാനവും നൽകാനായി ചില ഉത്തമമനുഷ്യരെ ഈശ്വരൻ ഭൂമിയിലേയ്ക്കു് നിയോഗിക്കുന്നു.

## സംഘടിതമായ സംസ്കാരഹത്യ

അങ്ങനെ, ഇന്ത്യയിൽ ധാർമ്മികമായി ഒരു പ്രതിസന്ധിയുണ്ടായപ്പോാം, അതിനെ തരണം ചെയ്യുവാൻ ഭാരതീയരെ നയിക്കുന്നതിനുവേണ്ടി അവതാരംകൊണ്ട പുണ്യചരിതനായിരുന്നു ശ്രീരാമകൃഷ്ണദേവൻ. 19–ാം നൂററാണ്ടിന്റെ ആരംഭഘട്ടത്തിലെ ഇന്ത്യയിലെ– പ്രത്യേകിച്ചും ബംഗാളിലെ – സ്ഥിതി മുൻ പറഞ്ഞ രീതിയിലുള്ളതായിരുന്നു. ബ്രിട്ടീഷ് ആധിപത്യത്തിനു് ഇന്ത്യയിൽ കാലുറച്ചുകിട്ടിയ സന്ദർഭം. തങ്ങളുടെ രാഷ്ട്രീയാധികാരമുപയോഗിച്ചു് ഭാരതീയസംസ്കാരത്തേയും ജീവിതരീതിയേയും അട്ടിമറിക്കാൻ ഭരണാധികാരികാം ബോധപൂർവ്വം ശ്രമിക്കുകയായിരുന്നു. ഭാരതീയരിൽ തങ്ങളുടെ സംസ്കാരത്തെപ്പററിയും ഹൈന്ദവജീവിതദശ്നത്തെപ്പററിയും അവജ്ഞയും അപകഷ്ബോധവും സൃഷ്ടിക്കലായിരുന്നു ഇതിന്റെ പ്രയോഗരീതി. ഇതിനായി നൂറുകണക്കിനു വിദേശപാതിരിമാർ ഇന്ത്യയിലിറക്കുമതി ചെയ്യപ്പെട്ടു. ബുദ്ധിജീവികളെ കൈകാര്യം ചെയ്യാനായി വിദ്യാഭ്യാസസ്ഥാപനങ്ങളെ ഉപയോഗപ്പെടുത്താനാരംഭിച്ചു. കൽക്കത്താസവ്വകലാശാലയിൽനിന്നു് കൊല്ലംതോറും നൂറുകണക്കിനു ചെറുപ്പക്കാർ പുറത്തുവന്നുകൊണ്ടിരുന്നു. ഇവരിൽ വലിയൊരു ഭാഗം അവിശ്വാസികളും യുക്തിവാദികളും അനാത്മവാദികളുമായ ബിരുദധാരികളായിരുന്നു. സ്വാമി വിവേകാനന്ദൻപോലും, ശ്രീരാമകൃഷ്ണനുമായുണ്ടായ അദ്ദേഹത്തിന്റെ സമ്പക്കത്തിനുമുമ്പു്, മിക്കവാറും ഈ വഗ്ഗത്തിൽ പെട്ടിരുന്ന ഒരു യുവാവായിരുന്നുവല്ലോ. അക്കാലത്തു് ഒരിക്കൽ കൽക്കത്താസവ്വകലാശാലയിൽ എഡ്മണ്ട്ബക്കിന്റെ ഗ്രന്ഥങ്ങാം നിരോധിക്കുകയും പകരം ലീവാർണർ എന്നൊരു വിദേശപാതിരിയുടെ ബൈബിാം

വ്യാഖ്യാനം പാഠപുസ്തകമാക്കുകയുമുണ്ടായി എന്നു പറഞ്ഞാൽ മറെറാന്നും പറയേണ്ടതില്ലല്ലോ. ഒരു കൊളോണിയൽ ഭരണത്തിനു സഹജമായ രീതിയിൽ സംഘടിതമായ സംസ്കാരഹത്യയായിരുന്നു അന്നു് ഇന്ത്യയിൽ നടന്നിരുന്നതു്.

ഈ പ്രക്രിയ ഏതാനും ശതാബ്ദങ്ങളോളം തുടന്നപ്പോഠം അതിൻെറ ഫലം ബങ്കാളിലെ സാമൂഹ്യജീവിതത്തിൽ പ്രത്യക്ഷപ്പെടാൻ തുടങ്ങി. ചെറുപ്പക്കാക്കു് തങ്ങളെപ്പററിത്തന്നെ വിശ്വാസം നശിച്ചു; സാമൂഹ്യവും സാംസ്കാരികവും ആദ്ധ്യാത്മികവുമായ പ്രശ്നങ്ങളിൽ ഒരു ചിന്താജാഡ്യം അവരെ ബാധിച്ചു; ആത്മനിന്ദയും അപകഷ്ബോധവും അവരെ പിടികൂടി. ഭാരതീയജീവിതത്തിൻെറ അടിസ്ഥാനമൂല്യങ്ങളെപ്പററി അവർ സംശയാലുക്കളായിത്തീന്നു. തങ്ങളും തങ്ങളുടെ പൂവ്വികപരമ്പരകളും നൂററാണ്ടുകളായി വിശ്വസിച്ചുപോന്ന മതം വെറും മിഥ്യയും കെട്ടുകഥയുമാണോ ? ഭൌതികത്വത്തിൻെറ ഉജ്ജ്വലശോഭയെ പ്രതിനിധാനം ചെയ്യുന്ന പാശ്ചാത്യസംസ്കാരത്തിനോടു കിടപിടിക്കാൻ, അദ്ധ്യാത്മവാദത്തിലുറച്ചു നിൽക്കുന്ന ഭാരതീയസംസ്കാരത്തിനു കരുത്തുണ്ടോ ? ഈവക ചോദ്യങ്ങഠം അവരെ അലട്ടാൻ തുടങ്ങി.

ഇത്തരത്തിലുള്ള ചിന്താഗതി ബങ്കാളിജീവിതത്തെ താറുമാറാക്കിക്കൊണ്ടിരിക്കയായിരുന്നു. അന്നു ബങ്കാളിനായിരുന്നു ഭാരതത്തിൻെറ ചിന്താമണ്ഡലത്തിൻെറ നേതൃത്വമെന്നു പറയാം. അതുകൊണ്ടു്, ബങ്കാളിൽ സംഭവിച്ചുകൊണ്ടിരുന്നതു്, ഒരു കണക്കിൽ ഭാരതത്തിലാകമാനം രൂപംകൊണ്ടുവന്നിരുന്ന ചിന്താഗതിയുടെ പ്രതിഫലനമായിരുന്നു.

ഇങ്ങനെയുള്ള ഒരു കാലഘട്ടത്തിലാണു്, ഭാരതീയജീവിതത്തിൻെറ അടിത്തറകഠം പോലും ഇളകിപ്പോകുമെന്ന ഘട്ടത്തിലാണു്, ശ്രീരാമകൃഷ്ണദേവൻ ജനിച്ചതു്. അതു് ഗീതയിലൂടെ ഭഗവാൻ നൽകിയ വാഗ്ദാനത്തിൻെറ ഈ നൂററാണ്ടിലുണ്ടായ നിവ്വഹണമായിരുന്നു. കാരണം, അങ്ങനെയല്ലായിരുന്നെങ്കിൽ, ബങ്കാളിലെ വിദൂരമായ ഒരു കുഗ്രാമത്തിൽ ജനിച്ച പരമദരിദ്രനും മിക്കവാറും നിരക്ഷരനുമായിരുന്ന ഈ ബ്രാഹ്മണബാലനു് ലക്ഷോപലക്ഷം മനുഷ്യരുടെ ആദ്ധ്യാത്മികഗുരുപദം പ്രാപിക്കാനും, അവരെ അലട്ടിയിരുന്ന ധാമ്മികപ്രശ്നങ്ങഠംക്കു് ഉത്തരം കൊടുക്കാനും, ഒരു മഹാരാജ്യത്തിൻെറ സാംസ്കാരികജീവിതത്തിനു നേരിട്ട ആപത്തിൽനിന്നു് അതിനെ സമുദ്ധരിക്കാനും കഴിയുമായിരുന്നില്ല. അദ്ദേഹം ജനിക്കുകയും ജീവിക്കുകയും ചെയ്ത പരിതഃസ്ഥിതികളും പരിമിതികളും കണക്കിലെടുക്കുമ്പോഠം ഇതു്അത്ഭുതകരവും അമാനുഷവുമായ ഒരു നേട്ടം തന്നെയാണു്. ഈശ്വരദത്തമായ കഴിവുകളുടേയും സിദ്ധികളുടേയും ഉടമസ്ഥനായ ഒരാഠംക്കുമാത്രമേ ഇത്തരം നേട്ടങ്ങഠം കൈവരുകയുള്ളു. അങ്ങനെയുള്ളവക്കാണല്ലോ നാം അവതാരത്തിൻെറ പരിവേഷം കൊടുക്കുന്നതു്. ശ്രീരാമകൃഷ്ണൻ നിശ്ചയമായും അങ്ങനെയുള്ള ഒരാളായിരുന്നു. അപ്രതിഹതമായ ഒരു ഐശ്വരശക്തി, എല്ലാംകൊണ്ടും സാധാരണക്കാരിലും സാധാരണക്കാരനെന്നു തോന്നിപ്പിച്ചിരുന്ന ഈ എളിയ മനുഷ്യനിൽ കുടികൊണ്ടിരുന്നു എന്നുള്ള കായ്യത്തിൽ ഇന്നു് ആക്കും സംശയമില്ല.

## ഗുരുവും ശിഷ്യനും

ഭാരതീയസംസ്കാരത്തേയും ആദ്ധ്യാത്മികജീവിതത്തേയും സവ്വനാശത്തിൽനിന്നും രക്ഷിക്കാൻ ശ്രീരാമകൃഷ്ണനു സാധിച്ചു എന്നതൊഴിച്ചുനിത്തിയശേഷം ആധുനികജീവിതത്തിൻെറ പശ്ചാത്തലത്തിൽ അദ്ദേഹത്തിൻെറ നേട്ടങ്ങളെന്തായിരുന്നു എന്നു ചോദിച്ചാൽ, ഞാൻ പറയുക,ഒന്നു് സ്വാമി വിവേകാനന്ദനെ സൃഷ്ടിച്ചു എന്നതും, രണ്ടു്, ലോകമതങ്ങളുടെ ഏകത്വം അദ്ദേഹം ഉദാഹരിച്ചു കാണിച്ചു എന്നതുമാണു്.

സ്വാമിജി ശ്രീരാമകൃഷ്ണൻെറ വിശ്വസ്തനായ വത്സലശിഷ്യനെന്ന നിലയിൽ വിശ്വപ്രസിദ്ധനാണു്. എന്നാൽ അദ്ദേഹം മററു ചിലതുകൂടിയായിരുന്നു. ഗുരുവിനെപ്പോലെതന്നെ ഒരവതാരപുരുഷനായിരുന്നു അദ്ദേഹമെന്നു പറഞ്ഞാൽ തെററില്ല. യഥാത്ഥത്തിൽ, ആദിശങ്കരനുശേഷം, ഭാരതമെന്ന പുണ്യഭൂമിയിൽ പിറന്നിട്ടുള്ള ഏററവും പ്രതിഭാശാലിയായ ജനനേതാവായിരുന്നു

സ്വാമിജി. ഗുരുവിനെപ്പോലെതന്നെ, 'പെരുത്തു നൂററാണ്ടിനിടക്കൊരിക്കലീ മരുപ്പരപ്പാമുലകത്തീലീശ്വരൻ' നട്ട ശീതളശാഖിയായ ഒരു മഹാവൃക്ഷമാണദ്ദേഹം. ഒരുപക്ഷെ, സ്വാമിജിയുടെ പ്രതിഭയുടേയും കർമ്മശക്തിയുടേയും പിൻബലമുണ്ടായിരുന്നില്ലെങ്കിൽ, ശ്രീരാമകൃഷ്ണൻെറ ഉപദേശങ്ങൾ ഇത്രയും വിശാലമായ തോതിൽ ലോകത്തിൽ അറിയപ്പെടാനിടയാകുമായിരുന്നില്ല. ആ നിലയ്ക്ക്, ഇവർ രണ്ടു പേരേയും പരസ്പരപൂരകങ്ങളായ, ഒരു യുഗധർമ്മം നിർവ്വഹിക്കുന്നതിനുവേണ്ടി അവതാരം ചെയ്ത, രണ്ടു മഹാത്മാക്കളായിട്ടേ കാണുവാൻ കഴിയൂ. ശ്രീരാമകൃഷ്ണൻ അർത്ഥമാണെങ്കിൽ, സ്വാമിജി അതുൾക്കൊള്ളുന്ന വാക്കാണ്; ശ്രീരാമകൃഷ്ണൻ ഒരു മഹാസമുദ്രമാണെങ്കിൽ സ്വാമിജി അതിലെ അസ്വസ്ഥമായ തിരമാലയാണ്; ശ്രീരാമകൃഷ്ണൻ സൗരഭ്യമാണെങ്കിൽ സ്വാമിജി ആ സൗരഭ്യത്തെ ഹൃദയത്തിൽ വഹിച്ചു നിൽക്കുന്ന മനോഹരപുഷ്പമാണ്; ഭഗവാൻ ലളിതസുന്ദരമായ ഒരു ബൃഹദ്ഗ്രന്ഥമാണെങ്കിൽ, ശിഷ്യൻ അതിൻെറ ഉജ്ജ്വലമായ വ്യാഖ്യാനമാണ്. ഇവരിൽ ഒരാളെ മററാളിൽനിന്നു വേർതിരിച്ചുനിർത്തി കാണാനോ പൂർണ്ണമായും മനസ്സിലാക്കാനോ നമുക്കു കഴിയില്ല.

മതങ്ങളുടെ ഐക്യം പ്രഖ്യാപിക്കുകമാത്രമല്ല, അതിനെ സ്വജീവിതത്തിൽ പ്രയോഗിച്ചു കാണിക്കുകകൂടി ചെയ്തു എന്നുള്ളതു് ശ്രീരാമകൃഷ്ണൻെറ ഏററവും പ്രധാനവും അനർഘവുമായ നേട്ടങ്ങളിലൊന്നായി ഞാൻ കണക്കാക്കുന്നു. ലോകമതങ്ങളുടെ ചരിത്രത്തിൻെറ പശ്ചാത്തലത്തിൽവെച്ചു വിലയിരുത്തുമ്പോൾ, ഇത്രയും കനപ്പെട്ട ഒരു സംഭാവന മറെറാരു പ്രവാചകനോ മതനേതാവിനോ ലോകത്തിനു നൽകാൻ കഴിഞ്ഞിട്ടില്ല. തനിക്കു തൻെറ ഗുരുപാദരിൽനിന്നു പഠിക്കാൻ കഴിഞ്ഞ ഏററവും ചൈതന്യവത്തായ ആശയമിതാണെന്നു് സ്വാമിജി ഒരിടത്തു് ഇതിനെ അനുസ്മരിച്ചിട്ടുണ്ടു്. മതങ്ങൾ പരസ്പരവിരുദ്ധങ്ങളോ ശത്രുത പുലർത്തുന്നവയോ അല്ല. എല്ലാ മതങ്ങളും സനാതനമായ ഒററ മതത്തിൻെറ ഭിന്നരൂപങ്ങളാണ്. ഈ മതം മനുഷ്യൻ ആദ്ധ്യാത്മികമായി ചിന്തിക്കാൻ തുടങ്ങിയതുമുതൽ ഉണ്ടായിരുന്നു. അതിനിയും നിലനിൽക്കുകയും ചെയ്യും. ഈ മതം ഭൂമിശാസ്ത്രപരവും സാമൂഹ്യവുമായ ഭിന്നതകളനുസരിച്ചു് ഓരോ രാജ്യത്തിലും ഓരോ തരത്തിൽ രൂപം പ്രാപിക്കുന്നു. വ്യക്തികളുടെ സ്വഭാവമനുസരിച്ചും മതത്തിനു വർണ്ണഭേദം വരാം. ഒരാളിൽ അതു ഭക്തിയുടെ രൂപം കൊള്ളാം; മറെറാരാളിൽ അതു് നിരന്തരമായ പ്രവൃത്തിയുടെ രൂപത്തിലാവാം; ചിലരിൽ അതു മിസ്റ്റിസിസത്തിൻെറ ഭാവം കൈയ്ക്കൊണ്ടുവെന്നും വരാം.

ഈ കേന്ദ്രരഹസ്യം മനസ്സിലാക്കാൻ കഴിഞ്ഞാൽ, നമ്മുടേതിൽനിന്നു ഭിന്നമായ മതങ്ങളോടും നമുക്കു ഭേദബുദ്ധിയുണ്ടാവേണ്ടതില്ല. ശ്രീരാമകൃഷ്ണൻ മതങ്ങളുടെ ശാശ്വതമായ ഐക്യത്തിൽ വിശ്വസിച്ചതു് താത്ത്വികമായ വിചിന്തനത്തിൽക്കൂടി മാത്രമല്ലായിരുന്നു. തൻെറ നിരന്തരമായ ആദ്ധ്യാത്മികപരീക്ഷണങ്ങളുടെ ഫലമായിട്ടായിരുന്നു. താനൊരു കൃസ്ത്യാനിയാണെന്നദ്ദേഹം കരുതുകയും ക്രിസ്തുമതത്തിൻെറ എല്ലാ ചര്യകളും നിർവ്വഹിക്കുകയും ചെയ്തു. അതുപോലെ ഇസ്ലാം മതചര്യകളും തൻെറ സ്വന്തം മതചര്യകളിൽ കാണിക്കാറുള്ള നിഷ്ഠയോടെ അദ്ദേഹം അനുഷ്ഠിച്ചുനോക്കി. അപ്പോഴൊക്കെ തനിക്കു ശരിയായ ആത്മീയാനുഭൂതികളുണ്ടാവുന്നതായി അദ്ദേഹത്തിനനുഭവപ്പെടുകയുണ്ടായി.

ശ്രീരാമകൃഷ്ണനെ സംബന്ധിച്ചേടത്തോളം, മതങ്ങളുടെ ഐക്യം ഒരു സിദ്ധാന്തമോ ഭാവനയോ മാത്രമായിരുന്നില്ല എന്നു സാരം. അതു ജീവിതത്തിലെ ഒരു യാഥാർത്ഥ്യമായിരുന്നു. മററു ചില മതനേതാക്കൾ, സൗകര്യത്തിനും പ്രശംസയ്ക്കുംവേണ്ടി മതങ്ങളുടെ ഐക്യത്തെ പ്രഖ്യാപിക്കുകയും സ്വകാര്യമായി അതിനു കടകവിരുദ്ധമായി പറയുകയും പെരുമാറുകയും ചെയ്യാറുണ്ടു്. എന്നാൽ ശ്രീരാമകൃഷ്ണനെ സംബന്ധിച്ചാവട്ടെ, അതു് തൻെറ അനുഭവത്തിൽ നിന്നുടലെടുത്ത, സ്പർശിക്കാനും മണക്കാനും കാണാനും കഴിയുന്ന ഒരു മൂർത്തമായ പരമസത്യമായിരുന്നു. അതാണദ്ദേഹത്തിൻെറ പരമമായ മഹത്ത്വത്തിൻെറ ഏററവും വലിയ പ്രശംസയെന്നു പറയണം.

## സഹിഷ്ണത; സമഭാവന

ഇതിൽനിന്നുടലെടുത്തതോ, ഇതിൻെറ ഒരു ഭാഗമോ ആയ മററൊരു ഉത്കൃഷ്ടഭാവവും അദ്ദേഹത്തിനു് ഉണ്ടായിരുന്നു: അതദ്ദേഹത്തിൻെറ വിശാലതയായിരുന്നു. ലോകത്തോളംതന്നെ വലിപ്പമുള്ള ഈ വിശാലത, അവിടുത്തെ പ്രകൃതിയിലും ഓരോ പ്രവൃത്തിയിലും വാക്കിലും നിറഞ്ഞുനിന്നു. അദ്ദേഹം എല്ലാററിനേയും എല്ലാവരേയും സ്നേഹിച്ചു; ബഹുമാനിച്ചു. ആരോടും ഒരിക്കലും അപ്രിയം പറഞ്ഞിട്ടില്ല. താൻ എത്രയോ വഷം അദ്ദേഹത്തോടൊപ്പം ജീവിച്ചിട്ടുണ്ടെങ്കിലും അനേകായിരമല്ല അനേകലക്ഷം പേർ അദ്ദേഹത്തെ സന്ദശിച്ചിട്ടുണ്ടെങ്കിലും അവരിലൊരാളോടെങ്കിലും ദാക്ഷിണ്യരഹിതമായ ഒരൊററ വാക്കെങ്കിലും സംസാരിച്ചതായി കണ്ടിട്ടില്ല എന്നു് വിവേകാനന്ദസ്വാമികൾ പറഞ്ഞിട്ടുണ്ടു്. എല്ലാ തരത്തിലും പെട്ടവർ എല്ലാ സമയങ്ങളിലും അദ്ദേഹത്തിൻെറ അടുത്തു വന്നുകൊണ്ടിരുന്നു. അദ്ദേഹത്തിനു വിശ്രമം കിട്ടിയിരുന്നില്ല. എന്നാലും അദ്ദേഹം ഒരാളേയും കാണാതിരുന്നില്ല. അവരോടു സംസാരിച്ചു; അവരുടെ സംശയങ്ങൾക്കു് ഉത്തരം നൽകി. അവരെ സമാശ്വസിപ്പിച്ചു. അവസാനം അവിശ്രമമായ ഈ പ്രഭാഷണങ്ങൾകൊണ്ടുതന്നെ അദ്ദേഹം രോഗബാധിതനാവുകയും ചെയ്തു. മനുഷ്യനും മനുഷ്യനും തമ്മിൽ യാതൊരു വ്യത്യാസവും അദ്ദേഹം കാണിച്ചില്ല. സമഭാവനയായിരുന്നു അദ്ദേഹത്തിൻെറ ജീവിതവ്രതം; സഹിഷ്ണത അതിനുള്ള ഉപാധിയും.

അദ്ദേഹം പഠിപ്പിക്കുകയും സ്വജീവിതത്തിലൂടെ പ്രാവത്തികമാക്കുകയും ചെയ്ത ഈ ഗുണങ്ങളാണു് ഇന്നു ലോകത്തിനു മററു് ഏതിനേക്കാളും ആവശ്യമെന്നുള്ള സത്യം ചരിത്രത്തിൻെറ ആധുനികപ്രവണതകൾ വ്യക്തമായും നമുക്കു കാണിച്ചുതരുന്നുണ്ടു്.

ജാതി, മതം, വഗ്ഗം, ഭാഷ, ഭൂമിശാസ്ത്രം എന്നീ ഉപാധികളെ അടിസ്ഥാനമാക്കി മാനവസമുദായത്തിൽ നിലനിൽക്കുന്ന ഭിന്നതകൾക്കും സംഘട്ടനങ്ങൾക്കും അതീതമായി, മതങ്ങളുടെ ഐക്യത്തേയും, മതബോധനങ്ങളുടെ ഐകരൂപ്യത്തേയും അടിസ്ഥാനപരമായി അംഗീകരിക്കുന്നതും, മനുഷ്യൻ എവിടെയും ഒരുപോലെയാണെന്നും, ഒരുപോലെ പരിഗണിക്കപ്പെടണമെന്നുമുള്ള തത്ത്വത്തിലധിഷ്ഠിതമായതുമായ ഒരു പുതിയ ധാമ്മികനീതികൊണ്ടുമാത്രമേ ഇനിമേലിൽ ലോകത്തിൽ സമാധാനവും സംതൃപ്തിയും ഉണ്ടാക്കാൻ കഴിയൂ എന്നുള്ളതു് ഇന്നു പരക്കെ അംഗീകരിക്കപ്പെട്ടിരിക്കുകയാണു്. ഈ ധാമ്മികനീതിയുടെ പ്രവാചകനായിരുന്നു ശ്രീരാമകൃഷ്ണ ഭഗവാൻ. ഐക്യരാഷ്ട്രസഭതന്നെ ഈ പുതിയ വീക്ഷണത്തിൻെറ പ്രതീകമല്ലെങ്കിൽ മററെന്താണു് ?

## മനുഷ്യത്വത്തിൻെറ പ്രതീകം

ഹിന്ദുക്കളായ നമ്മെ സംബന്ധിച്ചേടത്തോളം പുതിയ കാഴ്ചപ്പാടല്ല, ഇതു നമ്മുടെ തത്ത്വദശനത്തിൻേറയും ധമ്മശാസ്ത്രത്തിൻേറയും അംഗീകൃതമായ അടിക്കല്ലാണു്. യുഗാന്തരങ്ങളായി നാമിതു വിശ്വസിച്ചുപോരുന്നു. ''ആ നോ ഭദ്രാഃ ക്രതവോ യന്തു വിശ്വതഃ''നല്ല ചിന്തകൾ ലോകത്തിലെല്ലാ ഭാഗത്തുനിന്നും നമുക്കു കൈയ്വരട്ടെ (ഋ.വേ. 1.89.1.) എന്നും ''ലോകാഃ സമസ്താഃ സുഖിനോ ഭവന്തു'' എന്നും ഉള്ള ആലങ്കാരികശക്തിയുള്ള മന്ത്രങ്ങൾ ആയിരമായിരം ആണ്ടുകൾക്കുമുമ്പുമുതൽ ഉച്ചരിച്ചുപോന്ന ഭാരതത്തിനു് ഇതു പുത്തനല്ല. സാമാന്യമായി പറഞ്ഞാൽ, ഭാരതം അതിൻെറ ദേശീയജീവിതത്തിൽ ഈ തത്ത്വത്തെ പ്രായോഗികമാക്കിയിട്ടുമുണ്ടു്. ഇന്നു നമുക്കു വല്ല നേട്ടങ്ങളുമുണ്ടായിട്ടുണ്ടെങ്കിൽ, അസ്വസ്ഥമായ 20 –ാം നൂററാണ്ടിൽ കുറെയൊക്കെ സമാധാനത്തോടുകൂടി ജീവിതം നയിക്കാനും നിയന്ത്രിക്കാനും കഴിയുന്നുണ്ടെങ്കിൽ, ഈ വിശാലവീക്ഷണം നമ്മുടെ ദേശീയനയമാകുന്നു എന്നുള്ളതാണു് അതിനു കാരണം. എന്നാൽ, മററു രാജ്യങ്ങളുടെ സ്ഥിതി ഇതല്ല. ഒരു ശ്രദ്ധേയമായ വസ്തുത ഇവിടെ എടുത്തു കാണിക്കാവുന്നതാണു്. ഇന്നത്തെ ലോകത്തിൽ, മുൻ പറഞ്ഞ വിശാലവീക്ഷണത്തെ അംഗീകരിക്കാൻ വിമുഖത കാട്ടുന്ന ഒരു മതമാണു് ഇസ്ലാം. ലോകമതങ്ങളിലേററവും സങ്കുചിത(exclusive)മതമെന്ന നിലയിലാണു് ഇന്നും ഇസ്ലാം വത്തിക്കു

# തിരുവോണവും മഹാബലിയും

ഏ. പി. നരേന്ദ്രൻനായർ, വ. പറവൂർ.

തിരുവോണത്തെപ്പററി ചരിത്രകാരന്മാരും പണ്ഡിതന്മാരും എന്തെന്തു് അഭിപ്രായങ്ങൾ പറഞ്ഞാലും ഏതൊരു മലയാളിക്കും തിരുവോണമെന്നു കേൾക്കുമ്പോൾ ആദ്യം സ്മരണയിൽ വരുന്നതു് മഹാബലിചക്രവർത്തിയെക്കുറിച്ചും വാമനാവതാരത്തെക്കുറിച്ചുമാണു്. വാമനനെ ത്രിവിക്രമനായി, ത്രിഭുവനം അളന്ന രൂപത്തിൽ സങ്കല്പിച്ചു് ആരാധിച്ചുവരുന്ന 'തൃക്കാക്കരയപ്പ'നാണു് നമ്മുടെ ഓണത്തപ്പൻ. ഏതോ കാലത്തു് കേരളതലസ്ഥാനം നിലനിന്നുവന്നിരുന്നതായി വിശ്വസിക്കപ്പെടുന്ന തൃക്കാക്കരയിലെ ക്ഷേത്രത്തിൽ തിരുവോണം ആറാട്ടായി വരുന്നവിധം പത്തു ദിവസത്തെ ഉത്സവം ആഘോഷിച്ചുവരുന്നുണ്ടു്. പണ്ടു് രാജാവിൻെറ സാന്നിദ്ധ്യത്തിൽ അവിടെ 28 ദിവസത്തെ ഉത്സവം ഗംഭീരമായി ആഘോഷിച്ചുവന്നിരുന്നു. തമിഴനാട്ടിൽ പാണ്ഡ്യരാജതലസ്ഥാനമായ മധുരയിലും ആവണിത്തിരുവോണം കേമമായി കൊണ്ടാടിയിരുന്നുവെന്നു് ക്രിസ്തുവർഷം ആദ്യശതകങ്ങളിൽ എഴുതപ്പെട്ട സംഘസാഹിത്യങ്ങളിൽപ്പെട്ട മധുരൈക്കാഞ്ചിയിൽ വിവരിച്ചിട്ടുണ്ടു്. അതിൻെറ അവശി

ന്നതു്. ഇതിനു തുല്യത വഹിക്കുന്ന മറെറാരു മതം കത്തോലിക്കാമതമാണു്. എന്നാൽ, കത്തോലിക്കാമതത്തിൽ പോലും പരിവർത്തനങ്ങളുടെ ചലനങ്ങൾ അടുത്ത കാലത്തായി സ്പഷ്ടമായി കാണുന്നുണ്ടു്. ഇന്നു് ലോകത്തിലെ സ്ഥിരമായി അസ്വസ്ഥങ്ങളായ പ്രദേശങ്ങൾ മിക്കവാറും മുസ്ലീംരാജ്യങ്ങളാണെന്നുള്ളതു് ശ്രദ്ധയർഹിക്കുന്ന ഒരു വസ്തുതയാണു്. മനുഷ്യത്വത്തിനെ വെല്ലുവിളിക്കുന്ന കൊടുംപാതകങ്ങൾ ലോകത്തിനു കാണേണ്ടിവരുന്നതും ഈ രാജ്യങ്ങളിലാണു്. നൈജീരിയ, മദ്ധ്യപൗരസ്ത്യപ്രദേശം, അറേബ്യ, ഇൻഡോനേഷ്യ എന്നിവിടങ്ങൾ ഇതിനുദാഹരണമാണു്. ഇപ്പോഴിതാ പാക്കിസ്ഥാനും ഈ കൂട്ടത്തിൽ പെട്ടിരിക്കുന്നു !

ഇന്നു യുദ്ധങ്ങളിലൂടെയും കൂട്ടക്കൊലകളിലൂടെയും ലോകം പഠിച്ചുകൊണ്ടിരിക്കുന്ന ഈ പാഠമാണു് ഒരു നൂററാണ്ടുമുമ്പു് ഭഗവാൻ ശ്രീരാമകൃഷ്ണൻ ലോകത്തിനു പഠിപ്പിച്ചതു്. ഒരു പ്രവാചകൻെറ അധികാരിത്വം ഈ വിനീതനായ മനുഷ്യൻ ഒരിക്കലും അവകാശപ്പെട്ടില്ല. എങ്കിലും അദ്ദേഹം ഈ കാലഘട്ടത്തിൻെറ പ്രവാചകനായിരുന്നു എന്നുള്ള

തിനു സംശയമൊന്നുമില്ല. അദ്ദേഹം തൻേറതായ മതമൊന്നും സ്ഥാപിച്ചില്ല. എങ്കിലും, അദ്ദേഹം പഠിപ്പിച്ച തത്ത്വങ്ങൾ എല്ലാ മതങ്ങളും ഏതു കാലത്തും അംഗീകരിച്ചിട്ടുള്ളവയും എന്നാൽ മതാനുയായികൾ എപ്പോഴും വിസ്മരിച്ചിട്ടുള്ളവയുമായ സനാതനതത്ത്വങ്ങളായിരുന്നു.

സിസ്റ്റർ നിവേദിത പറയും പോലെ: "ഭാരതത്തിൻെറ പൌരാണിക വിജ്ഞാനം ഒരു പാഴ്ച്ചരക്കല്ല എന്നുള്ളതിന്നു സാക്ഷിയാണദ്ദേഹം. ഇന്ത്യയിലല്ലാതെ മറെറാരു രാജ്യത്തിലും അദ്ദേഹത്തെപ്പോലൊരാൾ ജനിക്കുവാൻ സാദ്ധ്യമല്ല. പക്ഷെ ഇന്ത്യയുടെ ചിന്ത മാത്രമാണു്, അല്ലെങ്കിൽ, പ്രധാനമായും അവമാത്രമാണു് അദ്ദേഹം ഉപപാദിച്ചതെന്നു പറയുന്നതു ശരിയാവില്ല. കാരണം, അദ്ദേഹത്തിൽ മാനവസമുദായത്തിൻെറ എല്ലാ ചിന്തകളും വികാരങ്ങളും സമ്മേളിച്ചിരിക്കുന്നു. കാളിയുടെ ഭക്തനായ ശ്രീരാമകൃഷ്ണൻ മനുഷ്യലോകത്തെ മുഴുവനും പ്രതിനിധാനം ചെയ്യുന്നു." *

* ഇക്കഴിഞ്ഞ ജൂൺ 12-ാം നു- ശ്രീരാമകൃഷ്ണജയന്തിയുത്സവം പ്രമാണിച്ചു് പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിൽ ചേർന്ന പൊതുയോഗത്തിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗം.

ഷ്ടമാണ്‌ തമിഴബ്രാഹ്മണരുടെ ഇടയിൽ ഇപ്പോഴും ആചരിച്ചുവരുന്ന ആവണിയവിട്ടം. ചാന്ദ്രമാസക്കണക്കിലുള്ള അവരുടെ ആവണിയവിട്ടവും സൗരമാസക്കണക്കിലുള്ള നമ്മുടെ ചിങ്ങത്തിരുവോണവും തമ്മിൽ ഏതാണ്ടൊരു മാസത്തിൻെറ വ്യത്യാസം ചിലപ്പോഠം അനുഭവപ്പെടാറുണ്ട്‌. കേരളത്തിനുവെളിയിൽ വാമന – ത്രിവിക്രമപ്രതിഷ്ഠയുള്ള തിരുപ്പതി ക്ഷേത്രത്തിലും തിരുവോണാഘോഷം കൊണ്ടാടിവരുന്നുണ്ട്‌. അന്നാണല്ലൊ വാമനാവതാരം നടന്നതായി പുരാണങ്ങഠം ഘോഷിക്കുന്നതു്.

വാമനാവതാരകഥയുടെ അന്തഃസത്തയെ ഒന്നു് അവലോകനം ചെയ്യുന്നതു് ഈയവസരത്തിൽ അനുചിതമായിരിക്കയില്ലല്ലോ. വളരെയേറെ തെററിദ്ധരിക്കപ്പെട്ടിട്ടുള്ള ഒരു അവതാരമൂർത്തിയാണ്‌ വാമനൻ. എന്നാൽ ഉത്തമഭക്തിയുടെ പരമോത്‌കൃഷ്ടമായ ഭാവമാണ്‌ ഈ കഥയിലുള്ളതു്. നമുക്കു് ആ കഥയുടെ മർമ്മത്തെ ഒന്നു പരിശോധിക്കാം. മഹാബലിയോടു തോററു് സർവ്വൈശ്വര്യങ്ങളും നഷ്ടപ്പെട്ട ദേവേന്ദ്രൻ ദേവമാതാവായ അദിതിയോടു് ആവലാതി പറഞ്ഞു. ആ സാധ്വി ഭർത്താവായ കശ്യപമഹർഷിയോടു് പരിഹാരം ആരാഞ്ഞു. വിഷ്ണുഭക്തി മാത്രമാണ്‌ ഇതിനു പരിഹാരമെന്നും, അതിനു് വിഷ്ണുപ്രീതിക്കുവേണ്ടി അനുഷ്ഠിക്കേണ്ട പയോവ്രതം എന്ന ഒരു വ്രതനിഷ്ഠയുടെ അനുഷ്ഠാനക്രമങ്ങഠം എന്തൊക്കെയാണെന്നും, അദ്ദേഹം അദിതിക്കു് ഉപദേശിച്ചുകൊടുത്തു. തദനുസരണം അവഠം അനുഷ്ഠിച്ച വ്രതസമാപ്തിയിൽ ഭഗവാൻ മഹാവിഷ്ണു പ്രത്യക്ഷനായി ഇഷ്ടവരം വരിച്ചുകൊള്ളാൻ അദിതിക്കു് അനുജ്ഞ നൽകി. അപ്പോഠം ദേവമാതാവായ അവഠം, ഭഗവാൻതന്നെ തനിക്കു് മകനായിപ്പിറന്നു് ദേവാദികഠംക്കു നഷ്ടപ്പെട്ട സകലൈശ്വര്യങ്ങളും വീണ്ടെടുത്തു കൊടുക്കണമെന്നു് വരാർത്ഥന നടത്തി. അപ്രകാരം സംഭവിക്കട്ടെ എന്നു് അരുളിച്ചെയ്തു് അപ്രത്യക്ഷനായ ഭഗവാൻ ഭക്തപ്രസാദാർത്ഥം അദിതിയുടെ ഗർഭത്തിൽ നിവേശിക്കുകയും ചിങ്ങമാസത്തിലെ ശുക്ലപക്ഷദ്വാദശീതിഥിയിൽ വാമനനായി അവതാരമെടുക്കുകയും ചെയ്തു. പിന്നീടു യഥാകാലം ഉപനയനാദി സംസ്കാരങ്ങളെല്ലാം കഴിഞ്ഞു് വാമനൻ ബ്രഹ്മചാരിവേഷത്തിൽ, മഹാബലി അശ്വമേധയാഗം നടത്തിക്കൊണ്ടിരുന്ന നർമ്മദാനദീതീരത്തുള്ള യജ്ഞശാലയിലേയ്ക്കു ചെന്നു. യജ്ഞശാലയിലെത്തിയ തേജസ്വിയായ ബ്രാഹ്മണകുമാരനെക്കണ്ടു് ഭക്തോത്തമനായ മഹാബലി ആചാര്യനായ ശുക്രമഹർഷിയോടുകൂടി വന്നു് ആദരിച്ചു് അർഘ്യപാദ്യങ്ങളോടുകൂടി പൂജിച്ചു് പാദതീർത്ഥം ശിരസാ ധരിച്ചു് മാന്യസ്ഥാനത്തിൽ ഉപവിഷ്ടനാക്കിയിട്ടു് ഇപ്രകാരം പറഞ്ഞു:

"അല്ലയോ ഭഗവൻ, ദിവ്യനായ അങ്ങു് ആരാണ്‌ എന്നു ഞാൻ അറിയുന്നില്ല. എങ്കിലും ഭഗവാൻ എൻെറ ഗൃഹത്തിൽ എഴുന്നള്ളിയതുമൂലം എൻെറ കുലംതന്നെ പരിപൂതമായിത്തീർന്നു. എൻെറ പിതൃക്കളും പ്രീതരായിത്തീർന്നു. എൻെറ യാഗങ്ങളും പരിപൂർണ്ണമായിത്തീർന്നു."

അതെ, യാഗങ്ങളിൽ അഗ്നിഭാവത്തിൽ മാത്രം ആവിർഭവിച്ചു് ഋത്വിക്കുകഠം അർപ്പിക്കുന്ന ഹവിസ്സു സ്വീകരിക്കുന്ന ഭഗവാൻ സ്വയമേവ യജ്ഞവേദിയിലേയ്ക്കെഴുന്നള്ളിയപ്പോഠം പ്രഹ്ലാദകുലജാതനായ മഹാബലിയുടെ യജ്ഞം പരിപൂർണ്ണമായിത്തീർന്നുവെന്നതു് എത്ര അർത്ഥവത്താണ്‌.

"അങ്ങേയ്ക്കു് എന്താണു ഞാൻ നൽകേണ്ടതു്? രാജ്യമോ, ദേശമോ, പത്നിയോ, സേവകരോ, വസ്ത്രമോ, രത്നമോ, സ്വർണ്ണമോ, ഭക്ഷണമോ, പശുക്കളോ? എന്തു വേണമെങ്കിലും ചോദിച്ചുകൊള്ളൂ; ഞാൻ നൽകാം." എന്നു് മഹാബലി ഭഗവാനോടു പറഞ്ഞു. ഇതുകേട്ടു് ഇവൻെറ തന്നിലുള്ള അർപ്പണബുദ്ധിയിലും ഭക്തിയിലും സന്തുഷ്ടനായി ഭഗവാൻ,അതിനെയാണ്‌ വളർത്തേണ്ടതെന്നും ഞാൻ എൻേറതു് എന്ന അഹംബുദ്ധിയാണ്‌ നശിപ്പിക്കേണ്ടതെന്നും, എല്ലാ ഐശ്വര്യങ്ങളും താൻ നൽകിയതു മാത്രമാണ്‌ എന്നു ബോദ്ധ്യപ്പെടുമ്പോഴേ അവനു് സൽഗതി വരികയുള്ളു എന്നും നിശ്ചയിച്ചുകൊണ്ടു് ഇപ്രകാരം പറഞ്ഞു: "അങ്ങു് ധർമ്മിഷ്ഠനും ബ്രാഹ്മണഭക്തനും ദാനവകുലത്തിൽവെച്ചു് ഉത്തമനും, ഉദാരനുമാണെന്നു് ഞാനറിയുന്നു. എന്നാൽ അങ്ങു് എന്നോടു് പറഞ്ഞതൊന്നും എനിക്കാവശ്യമില്ല.

ഇരുന്നു തപസ്സുചെയ്യാൻ എൻെറ കാൽകൊണ്ടു് അളന്ന മൂന്നടി സ്ഥലം മാത്രമാണു് എനിക്കു് നൽകേണ്ടതു്.''

എന്താണു് ഭഗവാൻ പറഞ്ഞതിൻെറ ആന്തരാത്ഥം ? സവ്വവ്യാപിയായി അനന്തമായ തല്പത്തിൽ യോഗസമാധി ചെയ്യുന്നവനാണു് വിഷ്ണു. അദ്ദേഹംതന്നെയാണു് ഈ വിശ്വത്തിൻെറ മുഴുവൻ പ്രഭു. തൻേറതാണു് ഈ സമ്പാദിച്ച ഐശ്വര്യം മുഴുവൻ എന്ന മിഥ്യാധാരണ മാററി അതു് ഭഗവാൻേറതാണു് എന്നു മനസ്സിലാക്കുകമാത്രമാണു് തപസ്സിനായി ആ ദാനം ചോദിക്കുന്നതിൽ അടങ്ങിയ തത്വം. സവ്വത്തിൻേറയും ഉടമസ്ഥനു് എന്തു കൊടുക്കാനാണു്, എങ്ങനെ കൊടുക്കാനാണു് ? ആ ബോധോദയം ഭക്തനിലുണ്ടാക്കുകയാണു് ഭഗവാൻെറ ആത്യന്തികോദ്ദേശം. അതുമാത്രമേ ഭോഗ്യവസ്തുക്കളിലുള്ള സക്തിയിൽനിന്നു് തൻെറ ഭക്തനെ വിടുത്തി അവനിൽ തന്നിലുള്ള ഭക്തി വളത്താൻ സഹായിക്കുകയുള്ളു.

ഭഗവാൻെറ ചോദ്യം കേട്ടു് മഹാബലി വീണ്ടും പറയുകയാണു്: ''അങ്ങു് ത്രൈലോക്യനാഥനായ എന്നോടു് ഈ നിസ്സാരമായ ദാനമാണു് ആവശ്യപ്പെടുന്നതു്! ഭൂമി മുഴുവൻ ചോദിക്കു, ഞാൻ നൽകാമല്ലൊ.'' ''ഈ ഭൂമി മുഴുവൻ പാലിക്കാൻ ഞാൻ ശക്തനോ ? അതിനാൽ മൂന്നടി സ്ഥലം മാത്രം മതിയെനിക്കു് തപംചെയ്യാൻ.'' ഭഗവാൻ പറഞ്ഞു. ഐശ്വര്യമത്തനാകുമ്പോഠം താൻ എന്തിനും പോന്നവൻ എന്ന ഭാവം വരുന്നുവെന്ന ലോകസ്വഭാവം വെളിവാക്കുന്ന മഹാബലിയുടെ ചോദ്യത്തിനു് ഉചിതമായി ഭഗവാൻെറ മറുപടി. തനിക്കു മൂന്നടി മണ്ണു തന്നതിനുശേഷം ചിന്തിക്കാം ചക്രവത്തിയുടെ ഐശ്വര്യത്തെക്കുറിച്ചു്, എന്നായിരിക്കാം വാമനൻ ഉദ്ദേശിച്ചിട്ടുണ്ടാവുക.

തദനന്തരം മഹാബലി മൂവടിസ്ഥലത്തിനു ദാനവാരി വീഴ്ത്താൻ തുനിഞ്ഞപ്പോഠം ശുക്രാചാര്യൻ, 'പാദത്രയംകൊണ്ടു് ലോകത്രയം അളക്കാൻ കഴിയുന്ന സാക്ഷാൽ മഹാവിഷ്ണുവാണു് ഇദ്ദേഹം. അതിനാൽ ദാനത്തിനു തുനിയരുതു്,' എന്നു് തടുത്തു പറഞ്ഞു. അതു കേട്ടു് ആനന്ദപരവശനായിത്തീന്ന ആ അസുരചക്രവത്തി, ''സാക്ഷാൽ ഭഗവാനാണു് എൻെറ മുമ്പിൽ അത്ഥിയായി ആഗതനായിരിക്കുന്നതെങ്കിൽ പരമഭാഗ്യവാനായ ഞാൻ പൂണ്ണകാമനായിരിക്കുന്നു, എനിക്കു് ജീവിതസാഫല്യം വന്നിരിക്കുന്നു. ഞാൻ അവിടേയ്ക്കായിക്കൊണ്ടു് സവ്വും സമപ്പിക്കുന്നു,'' എന്നു് പുളകോദ്ഗമത്തോടെ ഗദ്ഗദകണ്ഠനായി പറഞ്ഞുകൊണ്ടു് ഭാര്യയായ വിന്ധ്യാവലി കൊണ്ടുവന്ന ഭൃംഗാരകത്തിൽ നിന്നു് ഭഗവാൻെറ തൃക്കയ്യിലേയ്ക്കു് ദാനനീർ വീഴ്ത്തി. ഗുരുവചനം അനുസരിക്കായ്കയാൽ ഐശ്വര്യഭ്രംശം ഭവിക്കട്ടെ എന്നു് ശുക്രാചാര്യൻ മഹാബലിയെ ശപിച്ചെങ്കിലും, ഭഗവാനു സർവ്വസ്വദാനം ചെയ്യാൻതന്നെ തയ്യാറായി, ആ ദാനചക്രവത്തി. പൂണ്ണകാമനായ അദ്ദേഹം നിഷ്കാമനായ കമ്മയോഗിയെപ്പോലെ പ്രവത്തിച്ചു.

വാമനൻ ത്രിവിക്രമനായി വളന്നു് ത്രിഭുവനവും, പാദദ്വയംകൊണ്ടളന്നു്, 'മൂന്നാമത്തെ അടിക്കു സ്ഥലമെവിടെ ? നീ വിശ്വേശ്വരനല്ലേ ?'എന്നു ചോദിച്ചു് മഹാബലിയുടെ മാററു രച്ചപ്പോഠം, അദ്ദേഹം ''എൻെറ ശിരസ്സു് അവിടുത്തെ പാദത്തിൽ ചേത്തു് എൻെറ ശരീരം തന്നെയും അങ്ങയുടേതാക്കിയിട്ടു് എൻെറ സത്യം പാലിക്കണേ,'' എന്നു പ്രാർത്ഥിച്ചു. അങ്ങനെ വിഷ്ണുപാദം ശിരസി ചേത്തു് അദ്ദേഹത്തിനു് വിഷ്ണുപദസായുജ്യം നൽകിയ കഥയാണു് മഹാബലികഥ.

ഭുവനത്രയം പാദദ്വയംകൊണ്ടളന്നിട്ടു് മൂന്നാമത്തെ അടിക്കു് സ്ഥലമെവിടെ എന്നു് ഭഗവാൻ ചോദിച്ചതിൽ അന്തഭവിച്ച തത്വമെന്താണു് ? വിഷ്ണുവെന്നാൽ സവ്വവ്യാപിയാണു്. തൻെറ പാദദ്വയവും പാദവുമെല്ലാം ഭുവനത്രയത്തിലും വ്യാപിച്ചാണിരിക്കുന്നതു്. അതു് വ്യാപിക്കാത്തതു് അഭക്തന്മാരുടെ ബുദ്ധിയിൽമാത്രം. ഭുവനത്രയത്തിലും വ്യാപിച്ചിരിക്കുന്നതാണു് വിഷ്ണുപാദമെന്നും ആ വിഷ്ണുവാണു് തൻെറ മുമ്പിൽ ആഗമിച്ചിരിക്കുന്നതെന്നും ബോദ്ധ്യമായ ബലി ആ പാദം തൻെറ ശിരസ്സിൽ—ചേതസ്സിൽ—ചേക്കേണമേ എന്നു പ്രാത്ഥിക്കുകയാണു്.

ഈ മനോഹരമായ കഥ യഥാർത്ഥഭക്തന്റെ നിസ്സംഗതയും ഭഗവദർപ്പണമനോഭാവവും, ഭഗവാന്റെ ഭക്തരക്ഷണത്തിനായുള്ള പരീക്ഷണവും ഭക്തവാത്സല്യവും വെളിവാക്കുന്നു.

അവസാനം ഭഗവാന്റെ വാക്കുകൾ ഭാഗവതത്തിൽ ഇങ്ങനെയാണ് കാണുന്നത്:

ഞാനനുഗ്രഹംചെയ്യാൻ കാലമായ്‌വരുന്നവൻ
ദീനനായ്‌വരുമതിൻമുമ്പിലെന്നറിഞ്ഞാലും.

മാനസമദം ധനഹേതുനാ ഭവിച്ചീടും,
മാനുഷാദികൾക്കതു താനേ പോയകലുമ്പോൾ
പൂതനായ്‌വരുമവനപ്പൊഴതനുഗ്രഹ-
ഹേതുവും ഭക്ത്യാ ഭവിച്ചീടുമെന്നറിക നീ.

ആകയാലിവൻ മഹാമായയെ ജയിച്ചവ-
നേകദാ നിജധനമൊക്കവേ നശിച്ചപ്പോൾ,
മാനസേ ചെറുതൊരു സംഭ്രമമുണ്ടായീല,
ദാനവനതിശുദ്ധമാനസനായാനപ്പോൾ
കേവലമിനി മമ ലോകം പ്രാപിക്കുമിവൻ.

തന്റെ ഭക്തനെ എങ്ങനെയാണ് ഭഗവാൻ സംസാരബന്ധത്തിൽനിന്നു മുക്തനാക്കുന്നതെന്നാണ് ഈ കഥയിൽ വ്യക്തമായിക്കാണുന്നത്. ത്രൈലോക്യാധിപനാണ് താൻ എന്ന മഹാബലിയുടെ അഹങ്കാരം എത്ര വേഗത്തിലാണ് നശിച്ചത്. ''മാനസമദം ധനഹേതുനാ ഭവിച്ചീടും' എന്നു ഭഗവാൻ പറയുന്നു. ആ മദം തന്റെ ഭക്തനു ഭൂഷണവുമല്ല. സർവ്വസ്വവും നഷ്ടമായപ്പോൾ യുദ്ധത്തിനൊരുങ്ങിയ അസുരന്മാരോട് മഹാബലി പറയുന്നുണ്ട്: ''കാലസ്വരൂപനായ ഭഗവാന്റെ ഇച്ഛയാലാണ് നാം ഇത്രത്തോളം ഇതനുഭവിച്ചത്. അദ്ദേഹമാണ് മുമ്പിൽ നില്ക്കുന്നത്. അദ്ദേഹത്തിന്റെ ഇച്ഛയാൽതന്നെയാണ് നമുക്കിതെല്ലാം നഷ്ടമായിരിക്കുന്നത്. അതുകൊണ്ട് യുദ്ധം ചെയ്യേണ്ടതില്ല.'' എന്നു്. ഭഗവത്തത്ത്വം ശരിക്കറിഞ്ഞ ഭക്തോത്തമനാണ് മഹാബലിയെന്ന് ഈ വാക്കുകൾ തെളിയിക്കുന്നു. അദ്ദേഹത്തിന്റെ 'ദേഹോऽഹം' എന്ന ബുദ്ധിയില്ലാതാക്കി പരമപദം കൊടുക്കുന്നതിനാണ്, അവസാനം തന്റേതായി ശേഷിച്ച ശരീരംകൂടി ഭഗവത്പാദത്തിൽ ചേർക്കാനിടയാക്കിയത്. അതോടെ അവസാനം ഭഗവാന്റെ സ്ഥാനം, ആ ഭക്തന്റെ ചേതസ്സിലാക്കിയതും. അപ്പൊഴേ മഹാബലി പറഞ്ഞപോലെ അദ്ദേഹം സർവ്വസ്വദാനം ചെയ്ത് പൂർണ്ണകാമനായുള്ളൂ. ഈ ശരീരംകൂടി തന്റേതല്ല ഭഗവാന്റേതാണെന്നു മനസ്സിലാക്കി സർവ്വസ്വസമർപ്പണം ഭഗവാനെ മുൻനിർത്തി ചെയ്യുകയും ഭഗവാനെ തന്റെ ശിരസ്സിൽ– ചേതസ്സിൽ– കുടിയിരുത്തുകയും ചെയ്ത മഹാബലി വിഷ്ണുപദത്തിൽ സായുജ്യം പ്രാപിക്കുന്നു. ഈ മനോഹരകഥയാണ് തിരുവോണത്തിന്റെ വർണ്ണശബളമായ പൂവിതളുകൾക്കിടയിൽ ഒളിഞ്ഞിരിക്കുന്ന മരന്ദബിന്ദു.

ഈ ഭക്തരക്ഷകനായ വിഷ്ണുവിന്റെ–തൃക്കാക്കരയപ്പന്റെ പൂജയാണ് നാം വീട്ടുമുറ്റത്ത് പൂക്കളം എഴുതിയും, മണ്ണുകൊണ്ട് തൃക്കാക്കരയപ്പനെവെച്ചും നടത്തുന്നത്.

മഹാബലി വിഷ്ണുപദം പ്രാപിച്ചു കഴിഞ്ഞപ്പോൾ അദ്ദേഹം ഭഗവദംശമായിത്തീർന്നു. അപ്പോൾ മഹാബലിക്കുള്ള പൂജയും വിഷ്ണുപൂജതന്നെ. ഭക്തോത്തമനായ മഹാബലി, നമുക്കു നല്കുന്ന തിരുവോണസന്ദേശം അദ്ദേഹം പ്രകടിപ്പിച്ചുകാണിച്ച നിഃസ്വാർത്ഥമായ ഈശ്വരാർപ്പണബുദ്ധിയാണ്. അതു് നാമും അനുവർത്തിച്ചാൽ ഭഗവദനുഗ്രഹം നമുക്കും ലബ്ധമാകും.

---

മഹത്ത്വം വേണം. മഹാകർമ്മങ്ങളൊന്നും ത്യാഗമില്ലാതെ ചെയ്യുക സാധ്യമല്ല. ഈ ലോകത്തെ സൃഷ്ടിക്കാൻ 'പുരുഷൻ' ആത്മത്യാഗം ചെയ്കയാണുണ്ടായത്. നിങ്ങളുടെ സുഖങ്ങളും സ്ഥാനമാനങ്ങളും, വേണ്ടിവന്നാൽ ജീവൻതന്നെയും, ഉപേക്ഷിക്കുക; എന്നിട്ട്, ജനലക്ഷങ്ങൾക്ക് ഈ ജീവിതസമുദ്രത്തെ തരണംചെയ്യാനുതകുമാറു മനുഷ്യരാകുന്ന കണ്ണികൾകൊണ്ട് ഒരു പാലം കെട്ടുക. നന്മയുടെ ശക്തികളെ മുഴുവൻ സമാഹരിക്കുക. ഏതു കൊടിയുടെ കീഴിലാണ് നിങ്ങൾ മുന്നേറുന്നതെന്ന കാര്യം വിട്ടുകളയുക. നിങ്ങളുടെ കൊടി പച്ചയോ മഞ്ഞയോ ചുവപ്പോ എന്നൊന്നും നോക്കേണ്ടാ; എല്ലാ നിറവും ഒന്നിച്ചു ചേർത്ത് ഉജ്ജ്വലപ്രഭ ചിതറുന്ന ശുഭ്രവർണ്ണം ഉണ്ടാക്കുക– അതാണ് പ്രേമത്തിന്റെ വർണ്ണം. നമുക്കു ജോലിചെയ്യാം. ഫലം വരുമ്പോലെ വരട്ടെ.

—വിവേകാനന്ദസൂക്തങ്ങൾ.

# കണ്ണൻ കാക്കുക ഞങ്ങളെ

എം. ആർ. കെ. നായർ, ബി. എ., ബി. എൽ., പൊൻകുന്നം.

അജ്ഞാനതിമിരാദിത്യൻ, വാസനാസഞ്ചയാന്തകൻ,
പ്രത്യഗിന്ദ്രിയസംദൃഷ്ടൻ, കണ്ണൻ കാക്കുക ഞങ്ങളെ. 1

അവിദ്യാകാമകർമ്മാദിക്ലിഷ്ടർക്കെന്നും സ്മരിക്കുവാൻ
വടിവംപൂണ്ട ചിന്മുദ്രൻ, കണ്ണൻ........ 2

ധർമ്മദ്വേഷിവധത്തിന്നായ് മർത്യവിഗ്രഹമാർന്നവൻ,
ബന്ധുരൂപൻ,ബന്ധഹീനൻ,കണ്ണൻ........ 3

ഭൂഭാരം തീർക്കുവാൻ മന്നിലവതാരമെടുത്തവൻ,
ദേവപ്രാർത്ഥന കയ്ക്കൊണ്ടോൻ, കണ്ണൻ........ 4

യദുവംശസമുദ്ഭൂതൻ ഭക്തർക്കെന്നും സുധാകരൻ,
നളിനാക്ഷൻ നീരദശ്യാമൻ, കണ്ണൻ ....... 5

കൂരിരുൾതിങ്ങുമാറുള്ള പാതിരാവിൽ പിറന്നവൻ,
ഉദ്യദ്ഭാനുസമാനാഭൻ, കണ്ണൻ........ 6

ദേവകീവസുദേവന്മാർക്കാത്മാനന്ദമണച്ചവൻ,
സർവാന്തർവർത്തിയായ് വാഴും കണ്ണൻ........ 7

രോഹിണീനാളിലുണ്ടായോൻ, രോഹിണീപ്രിയനായ
രാജീവലോചനൻ, രമ്യൻ കണ്ണൻ........ [വൻ

വിഷദൂഷിതമാം സ്തന്യം പാനംചെയ്ത നിരാമയൻ,
പൂതനാമുക്തിദൻ, ചെന്താർക്കണ്ണൻ........ 9

ശിഞ്ജാനമണിമഞ്ജീരമഞ്ജുപാദാബ്ജമഞ്ജുളൻ,
മനോജ്ഞലീലാചരിതൻ, കണ്ണൻ........ 10

പുതുവെണ്ണയെടുത്തുണ്ടോൻ, കാലിമേച്ചു നടന്നവൻ,
പുല്ലാങ്കുഴൽ കയ്യിലേന്തും കണ്ണൻ........ 11

തന്മകൻ മണ്ണുതിന്നെന്നു കേട്ടു കോപിച്ചൊരമ്മയെ
വായിൽ വിശ്വം കാട്ടിനിന്നോൻ, കണ്ണൻ........ 12

സംഖ്യയില്ലാതെയോരോരോ ലീലയാടിയ മംഗലൻ,
ഗോപഗോപീസമാരാധ്യൻ, കണ്ണൻ........ 13

ഏഴരാപ്പകലൊററയ്ക്കു പർവ്വതം കയ്യിലേന്തിയോൻ,
ഇന്ദ്രഗർവഹരൻ, നീലക്കണ്ണൻ........ 14

കാട്ടുതീയിൽപെട്ട ഗോക്കളെ വെന്തുചാകാതെ കാത്ത
ലോകസംഗ്രഹമിച്ഛിപ്പോൻ, കണ്ണൻ........ [വൻ,

കാളിയൻെറ ഫണംതോറും ചാടി നൃത്തം ചവിട്ടിയോൻ
നാഗപത്നികൾ കുപ്പീടും കണ്ണൻ........ 16

രാസകേളിയ്ക്കായസംഖ്യം ലീലാദേഹങ്ങളാർന്നവൻ,
നിസ്പൃഹൻ, സദസദ്രൂപൻ, കണ്ണൻ........ 17

വല്ലവീവദനാബ്ജത്തിൻ മധുവുണ്ടൊരു ഷട്പദം,
ഒന്നിലും സംഗമില്ലാത്തോൻ, കണ്ണൻ........ 18

കംസനെ വെന്നവൻ, ദുഷ്ടദൈത്യരെ നിഹനിച്ചവൻ,
പാരിനാനന്ദമേകും താർക്കണ്ണൻ........ 19

മനുഷ്യനെന്ന നാട്യത്തിൽ സഞ്ചരിച്ചരിമർദ്ദനം
ജ്യേഷ്ഠനോടൊത്തു സാധിച്ചോൻ, കണ്ണൻ........ 20

സ്യമന്തകം വീണ്ടെടുത്തോൻ,പഞ്ചപാണ്ഡവപാലകൻ,
പീതാംബരം ചുററി മിന്നും കണ്ണൻ........ 21

കുചേലദത്തപൃഥുകം ഭക്ഷിച്ചൈശ്വര്യമേകിയോൻ
ഭക്തരിൽ പ്രീതിയേറുന്നോൻ, കണ്ണൻ........ 22

പാർത്ഥനൊപ്പം ഖാണ്ഡവം ചുട്ടഗ്നിപ്രീതി
പ്രപന്നദുരിതം തീർക്കും കണ്ണൻ........ [വരുത്തിയോൻ,

പാഞ്ചാലിയ്ക്കാടകൾ നല്കി മാനംകാത്ത മഹേശ്വരൻ,
ആത്മസംസ്ഥൻ, ധർമ്മരൂപൻ, കണ്ണൻ........ 24

ദൂതനായ് കുരുമധ്യത്തിൽചെന്നു പോരൊഴിവാക്കിടാൻ
യത്നിച്ച നയതന്ത്രജ്ഞൻ, കണ്ണൻ........ 25

ജര തൻെറ ശരം കാലിലേററു കേഴാതഖിന്നനായ്
സ്വധാമം പുക്ക യോഗീശൻ, കണ്ണൻ........ 26

ഇരുമൂന്നു 'ഭഗ'ങ്ങൾക്കുമേകമാലയമായവൻ,
ശ്രീമദ്ഭാഗവതാകാരൻ,കണ്ണൻ........ 27

മർത്യഹൃത്കമലംതന്നിലംഗുഷ്ഠപരിമാണനായ്
നിർദ്ധൂമവഹ്നിപോൽ വാഴും കണ്ണൻ........ 28

ശാസ്ത്രാചാര്യപ്രസാദത്താൽ ഇന്ദ്രിയങ്ങളടങ്ങവേ
തന്നുള്ളിൽ സാധകൻ കാണും കണ്ണൻ........ 29

'അറിവോർ പലമട്ടോതും സത്യ'ത്തിൻ മൂർത്തിയായവൻ
സാക്ഷിയായ് സർവ്വും കാണും കണ്ണൻ........ 30

താണു വീണു വണങ്ങീടിൽ, കേണു നൊന്തു
ആടലെല്ലാമൊടുക്കീടും കണ്ണൻ........ [വിളിയ്ക്കുകിൽ

നാമോച്ചാരണമാത്രത്താൽ വാഞ്ഛിതാർത്ഥങ്ങളേകു-
തപ്തർക്കു ശാന്തി നല്കീടും കണ്ണൻ ....... [വോൻ

സംസാരസാഗരം താണ്ടാൻ പാദനൗക തരുന്നവൻ,
നതർദുഃഖമൊടുക്കുന്നോൻ, കണ്ണൻ........ 33

പാദപദ്മം ഭജിക്കുന്നോർക്കുള്ളാപത്തൊഴിവാക്കുവോൻ
നിരീഹർക്കും മൃഗ്യനായോൻ, കണ്ണൻ........ 34

പ്രാണപ്രയാണപാഥേയമായ നാമങ്ങളുള്ളവൻ,
അന്ത്യവേളയിലോർക്കേണ്ടും കണ്ണൻ........ 35

സപ്താഹയജ്ഞവും നാമകീർത്തനാദിയുമുള്ളിടം
തീർത്ഥീകരിയ്ക്കുമീശാനൻ കണ്ണൻ കാക്കുക ഞങ്ങളെ. 36

# ഒരു ഇളന്നീരും അൽപം മതവും

**രമേശ്**

ഏതാനും വർഷങ്ങൾക്കുമുമ്പ് കല്ക്കട്ടാപ്പട്ടണത്തിൽ ഒരു സായ്പു വന്നു. ഒരു ഉന്നതോദ്യോഗസ്ഥനായിരുന്നു, അദ്ദേഹം.

ഇൻഡ്യ സന്ദർശിക്കുന്നതു് ഇതു് ആദ്യത്തെ പ്രാവശ്യമാണു്. പലതും അദ്ദേഹത്തിനു് പുതുതായിരുന്നു – നാട്ടിന്റെ രീതിയും സംസ്കാരങ്ങളുമെല്ലാം. ഗംഗാതീരത്തും വീട്ടുമുററത്തും മററും അവിടവിടെ നില്ക്കുന്ന തെങ്ങുകൾ അദ്ദേഹത്തിൽ കൗതുകമുളവാക്കി. അതെന്തു മരമാണെന്നു് ഒരു ഇൻഡ്യക്കാരനോടു ചോദിച്ചു. ഇൻഡ്യക്കാരൻ തെങ്ങിനെക്കുറിച്ചും അതിന്റെ ഗുണഗണങ്ങളെക്കുറിച്ചും സായ്പിനു് വിവരിച്ചു കൊടുത്തു; പ്രത്യേകിച്ചു് ഇളന്നീരിനെക്കുറിച്ചു്.

ഗുണഗണങ്ങൾ കേട്ടപ്പോൾ സായ്പിനു തോന്നി, ഇളന്നീർ കുറച്ചു കുടിക്കണമെന്നു്. ഉച്ചയ്ക്കുള്ള അന്നത്തെ ആഹാരത്തിന്റെകൂടെ ഒരു കരിക്കും കൊണ്ടുവരുവാൻ അദ്ദേഹം ഏർപ്പാടു ചെയ്തു. അദ്ദേഹത്തിന്റെ വേലക്കാരനും ഇതിനുമുമ്പു് തെങ്ങോ തേങ്ങയോ കൈകാര്യം ചെയ്ത ആളായിരുന്നില്ല. അതുകൊണ്ടു് കരിക്കിന്റെ അകത്തുള്ള അമൃതസമാനമായ വെള്ളത്തെക്കുറിച്ചു് അയാൾക്കു് ഒരു രൂപവും ഉണ്ടായിരുന്നില്ല. കരിക്കു് എടുത്തു് തൊണ്ടുചെത്തി ഭംഗിയാക്കി, കത്തിയും മുള്ളും സഹിതം, തളികയിൽ വെച്ചു് സായ്പിനു വിളമ്പി.

കരിക്കു കണ്ടപ്പോൾ സായ്പിനു് ലേശം ശുണ്ഠിവന്നു, വേലക്കാരന്റെ പേരിൽ. ''ഹൂം! ഒന്നും അറിഞ്ഞുകൂടാ. കണ്ടില്ലേ കരിക്കു കൊണ്ടുവന്നു വെച്ചിരിക്കുന്നതു് എങ്ങനെ എന്നു്!''

''പിന്നെ എന്തു ചെയ്യണം സർ?'' വേലക്കാരൻ നിസ്സഹായത വെളിപ്പെടുത്തി.

''ഇതു് കഷണങ്ങളാക്കി ചതച്ചുപിഴിഞ്ഞു് 'ജൂസ്'' (നീരു്) എടുക്കണം. ആ നീരാണു് കുടിക്കുന്നതു്. അല്ലാതെ ഇതേപടി തിന്നുകയല്ല.'' നാളികേരത്തെക്കുറിച്ചുള്ള തന്റെ അറിവിന്റെ ചുരുൾ സായ്പ് വേലക്കാരന്റെ മുമ്പിൽ നിവർത്തി കാണിച്ചു കൊടുത്തു.

വേലക്കാരനു് കാര്യം പിടി കിട്ടി. കരിക്കിന്റെ മാംസളമായ ഭാഗം ചെത്തിയെടുത്തു. അകത്തുള്ള ഉറച്ചഭാഗം ചപ്പുചവറുകൾ ഇടുന്ന കുട്ടയിൽ ഇട്ടു; മാങ്ങയുടെ അണ്ടി ഉപയോഗിക്കാറില്ലല്ലോ, അതുപോലെ. ചെത്തിയെടുത്ത ഭാഗം പിഴിഞ്ഞു് ജൂസ്സെടുത്തു് സായ്പിനു വിളമ്പി.

ഇളം ചുവപ്പുള്ള 'ഇളന്നീർ'വെള്ളം! കാണുവാൻ തന്നെ നല്ല ഭംഗി. സായ്പിനു സന്തോഷമായി. അദ്ദേഹം അതെടുത്തു് ഒരു കവിൾ വായിലാക്കി. പക്ഷേ അദ്ദേഹത്തിനു ശുണ്ഠിയാണു വന്നതു്. എന്തൊരരുചി! വല്ലാത്ത ചവർപ്പു്. വൃത്തികെട്ട സാധനം! ഉടനെ തുപ്പിക്കളഞ്ഞു. വായ് വീണ്ടും വീണ്ടും ശുചിയാക്കി. കരിക്കിന്റെ ഗുണഗണങ്ങൾ പറഞ്ഞവൻ, തന്നെ വഞ്ചിച്ചുവെന്നു കണ്ടു് സായ്പു പല്ലു കടിച്ചു. ഇത്തരം സാധനം കുടിക്കുന്ന ഇൻഡ്യക്കാരുടെ ഗതികേടോർത്തു് സഹതപിക്കുകയും ചെയ്തു.

ഏതായാലും കരിക്കിനെക്കുറിച്ചു് വാഴ്ത്തിപ്പറഞ്ഞവനെ ഒന്നു പഠിപ്പിക്കണമെന്നു് സായ്പ് തീരുമാനിച്ചു. അയാളെ വിളിപ്പിച്ചു കൊണ്ടുവന്നു. കലിതുള്ളിക്കൊണ്ടാണു് സായ്പ് കാര്യങ്ങൾ പറഞ്ഞതു്. പക്ഷേ ഇൻഡ്യാക്കാരനു് ചിരിയാണു വന്നതു്. വേലക്കാരൻ ചവററുകുട്ടയിൽ ഇട്ടുകളഞ്ഞ 'തേങ്ങായണ്ടി' എടുപ്പിച്ചു കൊണ്ടുവന്നു. അദ്ദേഹം അതെടുത്തു് വെട്ടി വെള്ളം ഗ്ലാസ്സിലാക്കി; ചിരട്ടയുടെ ഉള്ളിലെ വെണ്ണപോലുള്ള കാമ്പു് പ്ലെയിററിലും. രണ്ടും സായ്പിനു കൊടുത്തു. അദ്ദേഹമതു് ഉപയോഗിച്ചു. എന്തൊരു രുചി! തനിക്കു് പററിയ

വിസ്മിത്തം ഓത്ത് സായ്പ് ഒരു മഞ്ഞളിച്ച ചിരി പാസാക്കി. ഇതാണ് ഇളന്നീരിന്റെ കഥ. ഇനി മതത്തിന്റെ കാര്യം.

ഇന്നുമാത്രമല്ല പണ്ടും, മതം ജനസമുദായത്തിനിടയിൽ സായ്പിന്റെ ഇളന്നീരുപോലെ ഒരു അപരിചിതവസ്തുവാണ്. തങ്ങളുടെ അനുഭവജ്ഞാനത്തിന്റെയും ബുദ്ധിവികാസത്തിന്റെയും ഏററക്കുറച്ചിലനുസരിച്ച് മതത്തെ പലരും വീക്ഷിയ്ക്കുന്നതു് പലവിധത്തിലാണ്. ഒരുവനു് 'മതം മനുഷ്യനെ മയക്കുന്ന കറപ്പാണ്.' മറെറാരുവനു് അതു് കേൾക്കുവാൻ കൊള്ളാം; പക്ഷേ പ്രായോഗികമല്ല. ജീവിതത്തിൽ പകത്തുമ്പോൾ ആസ്വദിക്കുന്നതു് അരുചിയാണ്. അപരനാവട്ടെ, മതം തികച്ചും ആസ്വാദ്യകരമാണെന്നും, ആവശ്യമാണെന്നും തികഞ്ഞ ബോധമുണ്ട്; മതം എന്താണെന്നും, എങ്ങനെ ഉപയോഗിക്കണമെന്നും അറിയുകയും ചെയ്യാം. അവൻ ആസ്വദിക്കുന്നു.

തെങ്ങിന്റെ മുകളിൽ തേങ്ങ കിടക്കുന്നതു കണ്ടാൽ അനുഭവജ്ഞാനമില്ലാത്ത യുക്തിവാദിയ്ക്കു് അതിൽ വെള്ളമുണ്ടെന്നു് സമ്മതിയ്ക്കുവാൻ കുറെ പ്രയാസം. പറിച്ചു കൈയിൽ കിട്ടിയാലും അവൻ വിശ്വസിക്കുകയില്ല. അകത്തു് വെള്ളം കയറണമെങ്കിൽ പുറത്തുനിന്നു ദ്വാരം വേണം. ദ്വാരമൊന്നും അവൻ കാണുന്നില്ല. പിന്നെ ഭൂതക്കണ്ണാടിയുപയോഗിച്ചായി പരിശോധന. ഇല്ല രക്ഷയൊന്നുമില്ല. ഇതു് ഉപയോഗശൂന്യമായ ഒന്നാണെന്ന്, 'സയൻസിന്റെ വെളിച്ചത്തിൽ യുക്തിപൂർവ്വം തെളിയിച്ചുകഴിഞ്ഞിരിക്കുന്നു.' കരിയ്ക്കെടുത്തു് എറിഞ്ഞു കളയുന്നു. മതത്തെ വലിച്ചെടുത്തു് കായലിൽ തട്ടണമെന്നും, 'മതം മനുഷ്യനെ മയക്കുന്ന കറപ്പാണെ'ന്നും പറയുന്ന ഇന്നത്തെ ചില യുക്തിവാദികളുടെ നില ഇതിൽനിന്നും ഒട്ടും മെച്ചമല്ല. അവക്കു് സയൻസിനെക്കുറിച്ചോ മതത്തെക്കുറിച്ചോ ഉള്ള അറിവു് ശൂന്യം; അഭിനയമോ, മറിച്ചും!

രണ്ടാമതൊരു കൂട്ടരുണ്ട്; നമ്മുടെ സായ്പിനെപോലുള്ളവർ. അവർ ഇളന്നീരിനെക്കുറിച്ചു് കേൾക്കുമ്പോൾത്തന്നെ തെററാണെന്നു വാദിക്കുന്നില്ല. ഒന്നു പരിശോധിക്കുവാൻ തയ്യാറാകുന്നു; പരിശോധിക്കുന്നു. പക്ഷേ അതിനെക്കുറിച്ചു് ശരിക്കു് അറിയാവുന്നവർ അടുത്തില്ലായ്കയാൽ, എടുക്കേണ്ട ഭാഗം എടുക്കാതെ ചകിരി ഇടിച്ചുപിഴിഞ്ഞു് കുടിക്കുന്നു. ഇളന്നീരിനെ പുകഴ്ത്തി പറഞ്ഞവനെപ്പോലും വഞ്ചകനെന്നു കരുതുന്നു. ഇതാണു് മതങ്ങളുടെ കാതലായ ഭാഗത്തേയ്ക്കു കടക്കാതെ കേവലം ആചാരങ്ങളിലും, കഥാഭാഗങ്ങളിലുംമാത്രം ശ്രദ്ധ പതിപ്പിച്ചു്, അതാണു മതം മുഴുവൻ എന്നു് തെററിദ്ധരിക്കുന്ന മതഭക്തന്റെ നില. ചകിരിയും കരിക്കിന്റെ ഭാഗംതന്നെ. കാതലായ ഭാഗത്തിനെ കാത്തു സൂക്ഷിയ്ക്കുന്നതും അതുതന്നെ. പക്ഷേ അവയിൽ മാത്രം മനംവെച്ചു കഴിഞ്ഞാൽ, അവയുടെ ആന്തരാത്ഥങ്ങളിലും ഉദ്ദേശങ്ങളിലും ശ്രദ്ധിക്കാതെ അവയുടെ ഗുണദോഷനിരൂപണത്തിനു പുറപ്പെട്ടാൽ, യഥാത്ഥത്തിലുള്ള ആനന്ദത്തിനു പകരം അനുഭവിക്കുന്നതു് മറെറാന്നാണ്.

ഒരു പടികൂടി മുന്നോട്ടു പോയാൽ നമ്മുടെ സായ്പിനെപ്പോലെതന്നെ ഇളന്നീർ കുടിക്കാം. ഇടയ്ക്കു തെററു പററിയെങ്കിലും അനുഭവജ്ഞാനമുള്ളവരെ വീണ്ടും സമീപിക്കുവാനും അന്വേഷണം തുടരുവാനും കഴിയുന്നവന്നാണ് വിജയം. അവൻ സത്യത്തെ കണ്ടെത്തുന്നു. 'ആചാര്യവാൻ പുരുഷോ വേദ'. 'അസ്തീത്യേവോപലബ്ധസ്യ തത്ത്വഭാവഃ പ്രസീദതി.' അവക്കാണ് മതം. അവനെ ഇനി കബളിപ്പിക്കുവാൻ ആക്കും സാദ്ധ്യമല്ല. ആസ്വദിക്കാത്തവരെ ആസ്വദിപ്പിക്കുവാനും അവക്കു കഴിയും. 'മതം മനുഷ്യനെ മയക്കുന്ന കറുപ്പാണെന്നു് ആരെങ്കിലും പറഞ്ഞാൽ, അവർ രോഷം കൊള്ളുന്നില്ല; എന്നാൽ ഒന്നു പുഞ്ചിരിക്കുന്നു, ശിശുവിന്റെ ജല്പനങ്ങൾ കേൾക്കുമ്പോൾ അമ്മ മന്ദഹസിക്കുന്നതുപോലെ. ആചാരങ്ങൾ മതത്തെ അധഃപതനത്തിൽനിന്നു കാത്തു രക്ഷിക്കുന്നു. ധർമ്മാനുഷ്ഠാനങ്ങളും സാധനകളും മതത്തെ വെളിപ്പെടുത്തുന്നു. ആത്മാനുഭൂതിയാണ്, ഈശ്വരസാക്ഷാത്കാരമാണ് മതം; ആനന്ദാനുഭൂതിയുമാണതു്.

# ബാലഗോപാലൻ

## ശ്രീ വിവേകാനന്ദസ്വാമികൾ

ഗോപാലൻ, ഒരു ബ്രാഹ്മണബാലൻ, മഞ്ഞുകാലത്തൊരു ദിവസം ഉച്ചകഴിഞ്ഞു പള്ളിക്കൂടത്തിലേയ്ക്കു പുറപ്പെടുകയായിരുന്നു; അവൻ അമ്മയോടു പറഞ്ഞു: 'അമ്മേ, കാട്ടിൽ കൂടി തനിയെ പള്ളിക്കൂടത്തിൽ പോവാൻ എനിക്കു പേടിയാവുണു; മററു പിള്ളേർക്കൊക്കെ കൊണ്ടാക്കാനും കൂട്ടിക്കൊണ്ടുവരാനും വല്ല വേലക്കാരൊക്കെയുണ്ടു്; എന്നെ വിളിച്ചോണ്ടുവരാനെന്താ ആരുമില്ലാത്തെ?' കാലത്തും ഉച്ചതിരിഞ്ഞുമായിരുന്നു പള്ളിക്കൂടം. വൈകിട്ടു പള്ളിക്കൂടം വിടുമ്പൊഴേയ്ക്കും ഇരുട്ടും; വഴി കാട്ടുവഴിയും.

ഗോപാലന്റെ അമ്മ ഒരു വിധവ. അവന്റെ അച്ഛൻ, ലൗകികസമ്പത്തിലൊന്നും താല്പര്യമില്ലാതെ പഠിച്ചും പൂജിച്ചും പഠിപ്പിച്ചും യജിപ്പിച്ചും കാലം കഴിച്ചിരുന്ന ഒരു ഉത്തമബ്രാഹ്മണനായിരുന്നു. അയാൾ, ഗോപാലൻ ശിശുവായിരിക്കുമ്പോൾതന്നെ മരിച്ചുപോയി. ആ സാധു വിധവ അനാദിജന്മങ്ങളിൽ തന്റെ സുഖത്തിലും ദുഃഖത്തിലും സന്തോഷത്തിലും സന്താപത്തിലും സന്തതസഹചാരിയായിരുന്ന സ്വപ്രിയതമനെ പരജന്മത്തിൽ കാണുവാനുള്ള കാലവും കാത്തു് തന്റെ ആത്മാവിനെ സമ്പൂർണ്ണം കണ്ണനിൽ സമർപ്പിച്ചു് ജപവും ധ്യാനവും വ്രതവുമായി ക്ഷമയോടെ ബന്ധമോചകനായ മൃത്യുവിനെയും പ്രതീക്ഷിച്ചു് ലൗകികകാര്യങ്ങളിൽനിന്നെല്ലാം — പണ്ടേ അധികമൊന്നും ഉണ്ടായിരുന്നില്ല; ആ ഉണ്ടായിരുന്നതിൽനിന്നെല്ലാം — പിൻവലിഞ്ഞു കഴിഞ്ഞുകൂടുകയായിരുന്നു. ഒരു കുടിലാണു് അവരുടെ വീടു്. തന്റെ പ്രാണനാഥനു് ഗുരുദക്ഷിണ കിട്ടിയ ഒരു തുണ്ടു നിലത്തിൽനിന്നു് വേണ്ടുന്ന നെല്ലു കിട്ടി. കുടിലിനു ചുററും കുറെ മുളങ്കൂട്ടങ്ങളും മൂന്നു നാലു തെങ്ങും കുറേ ഞാവലുമുണ്ടു്; കനിവുററ അയൽക്കാരുടെ തുണയോടുകൂടി, ആണ്ടോടാണ്ടേയ്ക്കു വേണ്ടുന്ന കായ്കറികളും നട്ടു പറിച്ചെടുത്തു. പോരാത്തതിനു് ദിവസവും വളരെ നേരം അവൾ റാട്ടു തിരിക്കും.

കുട ചൂടിയ തെങ്ങുകളുടെ തുമ്പത്തു് സൂര്യന്റെ ചെങ്കതിരുകൾ ഉതിരുന്നതിനു വളരെ മുമ്പു്, പറവകൾ അവയുടെ കൂടുകളിലിരുന്നു് പുലരിപ്പാട്ടുകൾ പാടുംമുമ്പേ, അവർ എഴുന്നേററു വിരിപ്പിൽ — നിലത്തൊരു പായും അതിന്മേലൊരു കമ്പിളിയും — ഇരുന്നു് പൗരാണികമഹതികളുടെ പാവനനാമങ്ങൾ കീർത്തിച്ചു; പുരാണമഹർഷിമാരെ വന്ദിച്ചു; അഭയപ്രദനായ നാരായണന്റേയും, കരുണാനിധിയായ ശിവന്റേയും, താരിണിയായ താരാമാതിന്റേയും തിരുനാമങ്ങളുച്ചരിച്ചു; നരവർഗ്ഗത്തെ ഉദ്ധരിച്ചു പാലിക്കുവാൻവേണ്ടി ഗോപാലബാലനായി അവതരിച്ചരുളിയ ഗോപാലൻ,സ്വഹൃദയസർവ്വസ്വം, ഉണ്ണിക്കണ്ണൻ —അക്കണ്ണനെ മനമുററു നിനച്ചു; നാൾക്കുനാൾ തനിക്കുമുമ്പേ നടകൊണ്ടു തന്റെ പ്രാണനാഥനോടടുക്കുകയാണെന്നും അങ്ങനെ അദ്ദേഹത്തോടൊപ്പം, ആ ഗോപബാലനോടു് ഒരു നാൾകൂടി അടുത്തുവല്ലോ എന്നും ഓർത്തു് അവരുടെ മനസ്സു് കുതുകം പൂണ്ടു.

നേരം പുലരുന്നതിനു മുമ്പേ, അടുത്തുള്ള അരുവിയിൽചെന്നു കുളി കഴിക്കും. തെളിനീർ കൊണ്ടു് ശരീരമെന്നപോലെ കണ്ണന്റെ കരുണയാൽ ചിത്തവും ശുദ്ധമാകുവാൻ പ്രാർത്ഥിക്കും. എന്നിട്ടു്, അലക്കിയ മുണ്ടുടുത്തു, പൂവു പറിച്ചു, ചന്ദനമരച്ചു, കുറച്ചു തുളസിയിലയും ഇറുത്തെടുത്തു് കുടിലിൽ പൂജയ്ക്കായി വെച്ചിട്ടുള്ള കൊച്ചുമുറിയിൽ പ്രവേശിയ്ക്കും. ഇതിലാണു് തന്റെ ഇടയക്കിടാവിനെ സൂക്ഷിച്ചിരുന്നതു്. മരം കൊണ്ടുള്ള ഒരു സിംഹാസനത്തിൽ പട്ടുമേലാപ്പിന്നു കീഴിലായി, ഒരു കൊച്ചു മൃദുമെത്തയിൽ, ഒട്ടുമുക്കാലും പൂക്കൾകൊണ്ടു മൂടി, കൃഷ്ണകിശോര

ന്റെ ഒരു ലോഹവിഗ്രഹം വെച്ചിട്ടുണ്ട്. ആ അമ്മയ്ക്ക് കണ്ണനെ തന്റെ ഉണ്ണിയായി കരുതുന്നതിലാണ തൃപ്തി. നിർഗ്ഗുണവും നിരാകാരവും അപരിമേയവും വേദവേദ്യവുമായ പരമാത്മവസ്തുവിനെക്കുറിച്ച് അവളുടെ പണ്ഡിതനായ പ്രിയതമൻ പലതവണ അവളോട് പറയാറുണ്ട്. അവരം അതൊക്കെ ശ്രദ്ധിച്ചു കേട്ടു. അവസാനം എന്നും ഒരേ തീരുമാനത്തിലെത്തി–വേദം അരുളുന്നതു സത്യംതന്നെ ആയിരിക്കണം; പക്ഷേ, ഹോ അതെത്ര വിശാലം, എത്ര വിദൂരം! താനോ ദുർബലയും മൂഢയുമായ ഒരു സ്ത്രീ. എന്നാൽ ഇങ്ങനെയും അരുളിച്ചെയ്തിട്ടുണ്ടല്ലോ –

യേ യഥാ മാം പ്രപദ്യന്തേ
താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർതന്തേ
മനുഷ്യാഃ പാർത്ഥ സർവ്വശഃ. (ഗീ. 4. 11)

അനുമതി, അവരംക്കു വേറൊന്നും അറിയേണ്ട. അതാണവളുടെ നില. അവളുടെ മനസ്സിലെ ഭക്തിയും വിശ്വാസവും വാത്സല്യവുമെല്ലാം, കാലിമേയ്ക്കുന്ന കണ്ണനിൽ നിക്ഷിപ്തമായിരുന്നു. ആ മനസ്സ് മുഴുവൻ, ഗോപബാലന്റെ പ്രത്യക്ഷമൂർത്തിയായ വിഗ്രഹത്തിൽ ചുറ്റിപ്പടർന്നിരുന്നു. ഇക്കാര്യവും, അവരം ധരിച്ചുവെച്ചിരുന്നു: 'എന്നെ ജീവിച്ചിരിയ്ക്കുന്ന ഒരാളെയെന്ന പോലെ പ്രേമത്തോടും പവിത്രതയോടുംകൂടി പരിചരിയ്ക്കുക, ഞാനതെല്ലാം കൈയ്ക്കൊള്ളും.' അതനുസരിച്ച് അവരം, സ്വസ്വാമിയെയെന്നപോലെ, പ്രിയഗുരുവിനെയെന്നപോലെ, സർവ്വോപരി, തന്റെ കണ്ണിലുണ്ണിയായ ഓമനമകനെയെന്നപോലെ കണ്ണനെ ശുശ്രൂഷിച്ചു.

അവരം ആ വിഗ്രഹത്തെ നീരാടിച്ചു; ആട ചാർത്തി; ധൂപം പുകച്ചു. നിവേദ്യത്തിനോ? ഹാ, അവരം പച്ചപ്പാവം! പക്ഷേ, തന്റെ പ്രാണനാഥൻ പുരാണത്തിൽനിന്നു വായിച്ചു കേരംപ്പിച്ചിരുന്നതു കണ്ണീരോടെ അവരം ഓർത്തു.

പത്രം പുഷ്പം ഫലം തോയം
യോ മേ ഭക്ത്യാ പ്രയച്ഛതി
തദഹം ഭക്ത്യുപഹൃത–
മശ്നാമി പ്രയതാത്മനഃ. (ഗീത. 9. 26.)

അവരം നിവേദിച്ചു:'അയി കമലാപതെ,വിശ്വത്തിലെ സമസ്തകുസുമങ്ങളും അർച്ചിയ്ക്കുന്ന കാൽത്താരിൽ ഇവളിതാ ഈ പാഴ്മലരുകളർപ്പിയ്ക്കുന്നു; ഹേ അന്നദാനപ്രഭോ, അടിയന്റെ കണിയായി ഈ കനികരം കൈയ്ക്കൊള്ളാൻ കനിഞ്ഞാലും. ഇവരം അശക്ത, അജ്ഞ; അവിടുത്തെ സമീപിയ്ക്കേണ്ടതു് ഏതുവിധമെന്ന് ഇവരംക്കറിവില്ല. എന്റെ സർവ്വേശ്വര, ഗോപാല, എന്റെ ഓമലേ, നിന്നെ പൂജിയ്ക്കേണ്ടതെങ്ങനെയെന്ന് ഇവരംക്കു രൂപമില്ല. എന്റെ പൂജ പരിശുദ്ധമായിരിക്കട്ടെ; എന്റെ ഭക്തി നിസ്സ്വാർത്ഥവും. എന്റെ പൂജകൊണ്ടു വല്ല പുണ്യവുമുണ്ടെങ്കിൽ ഞാനതവിടേയ്ക്കു സമർപ്പിക്കുന്നു; എനിക്കു ഭക്തി മാത്രം നല്കിയാലും; വേറൊന്നിനും അർത്ഥിയ്ക്കാത്ത പ്രേമം–അനന്യമായ ഭക്തി–അരുളിയാലും.' ഒരു പക്ഷെ പിച്ചക്കാരൻ പുലർവേളയിൽ മുറ്റത്തുനിന്നു പാടുന്നുണ്ടായിരിയ്ക്കും,

നര, നിന്നറിവിനെ വിലവെയ്ക്കാ ഞാൻ
പ്രേമത്തേത്താൻ പേടിപ്പൂ,
നിൻപ്രേമം മമ പീഠമുലയ്ക്കുന്ന–
ശ്രുവിലീശനെയെത്തിപ്പൂ!
പ്രേമം ഹന്ത! പരേശനരൂപൻ
നിത്യവിമുക്തനെ നിന്നൊപ്പം
കേളികളാടിപ്പാക്കാൻ മർത്ത്യ–
ശരീരം ബലമൊടെടുപ്പിപ്പൂ.
എന്തു പഠിപ്പാ വൃന്ദാവനചര–
ഗോപക്കായക്കന്ന്യെകമാ–
ക്കെന്തേ വിദ്യ ലഭിച്ചവരെന്നും
പ്രേമിച്ചെന്നെ പ്രാപിച്ചു.

ഈ ദിവ്യഗോപബാലന്റെ പേർ വഹിയ്ക്കുന്ന തന്നുണ്ണിയെ ആ മാതൃഹൃദയം തന്റെ ഇഷ്ടദേവനിൽ ദർശിച്ചു. വെറും യന്ത്രംപോലെ ലോകകാര്യങ്ങളിൽ വ്യാപരിച്ചുപോന്ന അവളുടെ പ്രാണൻ – അതെപ്പോഴും ലോകത്തിൽനിന്നു കെട്ടററു പറന്നുപോകത്തക്കവിധം ഒരു ദിവ്യവിഹായസ്സിൽ വിഹരിച്ചുകൊണ്ടിരുന്നു – മകനാകുന്ന ചരടിൽക്കൂടിയാണ് ലോകവുമായി ബന്ധിയ്ക്കപ്പെട്ടിരുന്നതു്. തന്റെ ആനന്ദവും വാത്സല്യവും വർഷിയ്ക്കാൻ ലോകത്തിൽ ബാക്കിയുണ്ടായിരുന്നതു് അതൊരു വസ്തു മാത്രമാണ്. അവളുടെ ഓരോ ചലനവും ചിന്തയും പ്രാണൻതന്നെയും, അവളെ ജീവിതവുമായി

ബന്ധിച്ചിരുന്ന ആ പൊന്നോമനസ്സുവേണ്ടി മാത്രമല്ലോ.

ഒരമ്മയുടെ ജാഗ്രതയോടെ ആ ഇളംപൈതലിൻെറ നാലഞ്ചുനാളുള്ള വളച്ച് കുറഞ്ഞൊരു വഷങ്ങളായി അവരം കാത്തു പുലത്തി; അവനിപ്പോരം, പള്ളിക്കൂടത്തിൽ പോകാനുള്ള പ്രായമെത്തിയപ്പോരം, ആ ബാലവിദ്യാത്ഥിക്കുവേണ്ട സാധനസാമഗ്രികരം സമ്പാദിക്കുവാൻ ഏതാനും മാസങ്ങളായി അവരം എത്ര പാടുപെട്ടിരുന്നു! കുറച്ചു സാധനങ്ങളേ വേണ്ടിയിരുന്നുള്ളു. ഒരു ചരാതിൽ അല്പം എണ്ണയൊഴിച്ചു തിരി കത്തിച്ച്, അതിൻെറ ചുവട്ടിൽ ഒരു തടുക്കിലിരുന്ന് ഗ്രന്ഥങ്ങരം പഠിച്ചു നാരം നയിക്കുന്നതിൽ തൃപ്തികൊള്ളുന്ന ജനങ്ങളുടെ നാട്ടിൽ ഒരു വിദ്യാത്ഥിയുടെ ആവശ്യങ്ങരം തുലോം നിസ്സാരങ്ങളത്രേ. എന്നാലും വേണമല്ലോ ചിലതൊക്കെ. അവ നേടുവാൻപോലും ആ പാവപ്പെട്ട അമ്മയ്ക്കു പല നാളത്തെ കഠിനപ്രയത്നം വേണ്ടിവന്നു.

ഉടുക്കാനൊരു മുണ്ട്; തോളത്തിടാനൊരു തോത്ത്; ഓലയും ഉവലും, അവ ചുരുട്ടി കക്ഷത്തിൽ വെയ്ക്കാനും പള്ളിക്കൂടത്തിൽ ചെന്നാൽ ഇരിക്കാനും വേണ്ടിയുള്ള ഒരു തടുക്ക്, ഒരു മഷിക്കുപ്പി ഇവ മേടിച്ചുകൊടുക്കുവാൻ റാട്ടിൽ വളരെ ദിവസം പണിയെടുത്തു. എന്നിട്ട് ഒരു നല്ല നാളിൽ അവളുടെ ഗോപാലൻ 'ഹരിഃ ശ്രീ' എഴുതാൻ തുടങ്ങിയപ്പോരം അവളനുഭവിച്ച ആനന്ദം, ഒരു മാതൃഹൃദയത്തിനുമാത്രം, ഒരു പാവപ്പെട്ട അമ്മയുടെ നെഞ്ചിനുമാത്രം, അറിയാം.

ഇന്നാകട്ടെ, അവളുടെ മനസ്സിൽ ഒരു കരിനിഴൽ. കാട്ടിൽക്കൂടി തനിയെ പോകാൻ ഗോപാലനു പേടിയാകുന്നു. തൻെറ വൈധവ്യമോ, ഏകാന്തതയോ ദാരിദ്ര്യമോ ഒന്നും അവരംക്കതിന്നുമുമ്പൊരിക്കലും ഇത്ര അസഹ്യമായി തോന്നിയിട്ടില്ല. ഒരു നിമിഷനേരത്തേയ്ക്ക് എല്ലാം ഇരുളടഞ്ഞതുപോലെ തോന്നി; എന്നാൽ ഉടനെ, താൻ കേട്ടിട്ടുള്ള ആ ശാശ്വത പ്രതിജ്ഞ ഓമ്മവന്നു:

അനന്യാശ്ചിന്തയന്തോ മാം
യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം
യോഗക്ഷേമം വഹാമ്യഹം. (ഗീത. 9. 22.)

വിശ്വസിക്കാൻ കഴിവുള്ള ഒരാത്മാവായിരുന്നു അവളുടേത്.

അമ്മ കണ്ണു തുടച്ചു മകനോടു പേടിയ്ക്കേണ്ടെന്നു പറഞ്ഞു. ആ കാട്ടിൽ കാലിമേച്ചുകൊണ്ട് തൻെറ മറെറാരു മകൻ പാക്കുന്നുണ്ട്; ഗോപാലൻ എന്നുതന്നെ പേരും. കാടു കടക്കുമ്പോരം പേടി തോന്നിയാൽ ആ ഗോപാലേട്ടനെ വിളിച്ചാൽ മതി. അമ്മയ്ക്കൊത്ത മകൻ: അവൻ വിശ്വസിച്ചു.

അന്നു വൈകുന്നേരം പള്ളിക്കൂടത്തിൽ നിന്നു കാട്ടിൽക്കൂടി മടങ്ങുമ്പോരം ഗോപാലനു പേടിയായിട്ട് ഏട്ടനെ, കാലിമേയ്ക്കും ഗോപാലനെ, വിളിച്ചു: 'ഗോപാലേട്ടോ, ഏട്ടനിവിടെയുണ്ടോ ? ഏട്ടനിവിടെ ഉണ്ടെന്നും വിളിക്കണമെന്നും അമ്മ പറഞ്ഞു. തനിച്ചായിട്ട് എനിക്കു പേടിയാവ്ണ്.' മരങ്ങളുടെ മറവിൽ നിന്നൊരു ശബ്ദം: 'കൊച്ചനിയാ പേടിയ്ക്കേണ്ട, ഞാനിവിടെയുണ്ട്; പേടിക്കാതെ വീട്ടിലേയ്ക്കു പൊയ്ക്കൊള്ളു.'

ആ കുട്ടി എന്നും ഇങ്ങനെ വിളിക്കും; ആ ശബ്ദം മറുപടി പറയും. ആശ്ചര്യത്തോടും ഭക്തിയോടുംകൂടി അമ്മ ഇക്കഥ കേട്ടു; പിറേറന്നു പോകുമ്പോരം ഏട്ടനോടു മുമ്പിൽ വരാൻ ആവശ്യപ്പെടണമെന്ന് അവരം മകനെ പറഞ്ഞേല്പിച്ചു.

പിറേറന്നാരം കാട്ടിൽക്കൂടി പോകുമ്പോരം ആ കുട്ടി ഏട്ടനെ വിളിച്ചു. പതിവുപോലെ മറുപടിയും കിട്ടി; പക്ഷെ 'ഏട്ടനെ എനിയ്ക്കൊന്നു കാണണം' എന്നു കുട്ടി അപേക്ഷിച്ചു. മറുപടി കിട്ടി, 'അനിയാ, എനിക്കിന്നു വലിയ പണിത്തിരക്കാണ്; ഇപ്പം വരാനൊക്കില്ല.' പയ്യൻ, 'കണ്ടേ തീരൂ,' എന്നുവാശി പിടിച്ചു; അപ്പോഴതാ മരത്തണലിൽനിന്നു വരുന്നു, വനവിഹാരി ഗോപാലൻ; ഇടയന്മാരുടെ ഉടയാടയും പീലിവെച്ച കൊച്ചു കിരീടവുമണിഞ്ഞു് കൈയ്യിലൊരു ഓടക്കുഴലുമായി കണ്ണൻ ഓടി വരുന്നു.

അവരുടെ ആനന്ദം: ഏറെ നേരം അവരൊരുമിച്ചു കാട്ടിൽ കളിച്ചുനടന്നു.* മരത്തിൽ കേറും, പൂവിറുക്കും, പഴങ്ങരം പറിക്കും വിധവാഗോപാലനും വിപിനഗോപാലനും. അവര

ങ്ങനെ കളിച്ചുകളിച്ചു പള്ളിക്കൂടത്തിലെ ത്തേണ്ട നേരം വൈകിപ്പോയി. അപ്പോഠം വിധവാഗോപാലൻ മനസ്സില്ലാമനസ്സോടെ സ്കൂളിൽ പോയി; അവൻ പാഠമെല്ലാം മറന്ന മട്ടായി. വീണ്ടും കാട്ടിൽ വന്നു് ഏട്ടനുമൊത്തു കളിയാടാൻ വെമ്പൽകൊണ്ടു.

മാസങ്ങളങ്ങനെ കഴിഞ്ഞു. ആ പാവപ്പെട്ട അമ്മ അതിനെപ്പററിയൊക്കെ നാഠം തോറും കേട്ടു; ഈ ഈശ്വരകൃപയിൽ നിന്നുണ്ടായ ആനന്ദത്തിൽ അവർ തന്റെ വൈധവ്യവും ദാരിദ്ര്യവുമെല്ലാം മറന്നു; തന്റെ കഷ്ടപ്പാടുകളെ ഒരായിരം തവണ അനുഗ്രഹിച്ചു.

അങ്ങനെയിരിയ്ക്കെ അദ്ധ്യാപകന്റെ ഗൃഹത്തിൽ ഒരു ശ്രാദ്ധാടിയന്തരം വന്നു. കൃത്യമായ ശമ്പളമൊന്നും മേടിക്കാതെ പല വിദ്യാർത്ഥികളെ കൂടെ താമസിപ്പിച്ചു പഠിപ്പിക്കുന്ന ഈ നാടൻആശാന്മാൎക്കു ചില വിശേഷാവസരങ്ങഠം വരുമ്പോഠം പലപ്പോഴും സംഭാവനകളെ ആശ്രയിയ്ക്കേണ്ടിയിരുന്നു.

ഓരോ കുട്ടിയും അവന്റെ വീതം പണമായോ സാധനമായോ കൊണ്ടുവരും; എന്നാൽ വിധവയുടെ മകൻ, അഗതിയായ ഗോപാലൻ, എന്തു ചെയ്യും? താന്താങ്ങഠം കൊണ്ടുവരുന്ന പാരിതോഷികങ്ങളുടെ മേന്മകളെക്കുറിച്ചു വലിപ്പം പറഞ്ഞുകൊണ്ടു മററുള്ളവർ ഗോപാലനെ നോക്കി അവജ്ഞാപൂൎവ്വം ചിരിച്ചു.

അന്നു രാത്രി ഗോപാലന്റെ നെഞ്ചിനൊരു കനം; ആശാനു കൊടുക്കാൻ വല്ല സമ്മാനത്തിനുമായി അവൻ അമ്മയോടാവശ്യപ്പെട്ടു; പാവപ്പെട്ട അമ്മയുടെ കൈയിലൊന്നുമില്ല താനും.

ആയുഷ്ക്കാലം മുഴുവൻ താനനുവൎത്തിച്ചുപോന്ന കാൎയ്യം തുടൎന്നു ചെയ്യാനവഠം തീൎച്ചയാക്കി: ഗോപാലനെ അവലംബിയ്ക്കുക. കാട്ടിലെ ഏട്ടനോടു് ആശാനു കൊടുക്കുവാൻ വല്ല സമ്മാനവും ചോദിയ്ക്കാൻ അവഠം മകനോടു പറഞ്ഞു.

അടുത്ത ദിവസം പതിവുപോലെ ഗോപാലൻ കാട്ടിലെ ഏട്ടനെ കണ്ടു; ഒരുമിച്ചു കുറെ നേരം കളിച്ചു; പിരിയാൻനേരത്തു് അവൻ തന്റെ ഉള്ളിലെ വിഷമം ഏട്ടനെ പറഞ്ഞു കേഠംപ്പിച്ചു; ഗുരുവിനു കൊടുക്കാൻ വല്ലതും തരണമെന്നൎത്ഥിച്ചു.

'അനിയാ, ഗോപാല,' ഇടയക്കിടാവു പറഞ്ഞു: 'ഞാനൊരു ഇടയനാണെന്നു നിനക്കറിയാം. കാൎയ്യമില്ല; ഒരു പാവപ്പെട്ട ഇടയന്റെ ഈ നെയ്ക്കുടം നീ ആശാനു കൊടുക്കൂ.'

ആശാനു കൊടുക്കാൻ എന്തെങ്കിലുമൊന്നു കിട്ടിയല്ലോ, അതിലും വിശേഷിച്ചു് കാട്ടിലെ ഏട്ടൻ തന്നതാണല്ലൊ എന്നോൎത്തു് ഗോപാലനു വലിയ സന്തോഷം. അവനതുംകൊണ്ടോടി ഗുരുഗൃഹത്തിലെത്തി. ആചാൎയ്യനു് ഉപഹാരങ്ങഠം സമൎപ്പിച്ചുകൊണ്ടിരിക്കുന്ന മററനേകം വിദ്യാൎത്ഥികളുടെ കൂട്ടത്തിൽ വലിയ ആകാംക്ഷയോടെ പിന്നിലൊരിടത്തു കാത്തുനില്പായി. മററുള്ളവർ പലേ വിലപിടിച്ച സമ്മാനങ്ങളും കൊണ്ടുവന്നിരുന്നു; ഈ ഏഴയുടെ കാഴ്ച എന്തെന്നു നോക്കാനേ ആരും മിനക്കെട്ടില്ല.

ഈ അവജ്ഞ മൎമ്മവേധകമായിരുന്നു; അവന്റെ കണ്ണിൽ വെള്ളം നിറഞ്ഞു; സുകൃതംകൊണ്ടു്, പെട്ടെന്നു ഗുരു അവന്റെ നേരെ നോക്കി. അദ്ദേഹം വേഗം ഗോപാലന്റെ കൈയ്യിലെ കുടം മേടിച്ചു് നെയ്യു് ഒരു വലിയ പാത്രത്തിലേയ്ക്കൊഴിച്ചു. എന്തൊരദ്ഭുതം! കുടം പിന്നെയും നിറഞ്ഞുതന്നെയിരിക്കുന്നു. വീണ്ടും കുറേക്കൂടി വലിയ ഒരു പാത്രത്തിലേയ്ക്കു് അതിലുള്ളതു പകൎന്നു; വീണ്ടും കുടം നിറഞ്ഞു: ഇങ്ങനെ പകൎന്നുതീരുംമുമ്പേ ആ ചെറുകുടം നിറഞ്ഞുംകൊണ്ടങ്ങനെ തുടൎന്നു.

എല്ലാവരും വിസ്മയവിവശരായി. ആചാൎയ്യൻ ആ അനാഥബാലനെ വാരിയെടുത്തു് നെയ്ക്കുടത്തിന്റെ കഥയാരാഞ്ഞു.

അവൻ കാട്ടിലെ തന്റെ ഏട്ടനെപ്പററി, ഏട്ടൻ വിളികേട്ടതും കൂടെ കളിച്ചതും ഒടുവിൽ നെയ്ക്കുടം കൊടുത്തതും എല്ലാം, ആശാനെ പറഞ്ഞു കേഠംപ്പിച്ചു.

തന്നെ കൂട്ടിക്കൊണ്ടുപോയി കാട്ടിലെ ഏട്ടനെ കാണിച്ചുകൊടുക്കാൻ ആശാൻ ഗോപാലനോടു് ആവശ്യപ്പെട്ടു. അതനുസരിക്കാൻ ഗോപാലനു വലിയ ഉത്സാഹം.

# ശ്രീമദ് ഭാഗവതം എന്തിന്നു് നിർമ്മിച്ചു?

വൈശ്രവണത്തു് രാമൻനമ്പൂതിരി

കരുണാമൂർത്തിയായ ഭഗവാൻ ശ്രീ കൃഷ്ണദ്വൈപായനൻ മന്ദബുദ്ധികളും താപത്രയതപ്തരുമായ ജനങ്ങളെ അനുഗ്രഹിക്കുവാൻ വേദത്തെ നാലായി ഭാഗിച്ചു. വേദാർത്ഥം അതിദുർഗ്ഗമമായതുകൊണ്ടു് സാധാരണ ജനങ്ങൾക്കു് ഗ്രഹിക്കുവാൻ വിഷമമാണു്. അവർക്കുപോലും അതു് അനായാസേന ഗ്രഹിക്കത്തക്കവണ്ണം ഇതിഹാസപുരാണങ്ങൾ നിർമ്മിച്ചു. ഇത്രയെല്ലാമായിട്ടും ആ മുനിവര്യന്റെ മനസ്സിന്നു് ലേശംപോലും സന്തുഷ്ടിയുണ്ടായില്ല. ധർമ്മജ്ഞനായ അദ്ദേഹം സരസ്വതീതീരത്തുള്ള തന്റെ ആശ്രമത്തിൽ ഇരുന്നുകൊണ്ടു് അസ്വസ്ഥനായി ഇപ്രകാരം ചിന്തിച്ചു: "ഉപനയനാനന്തരം ഞാൻ ഗുരുവിനേയും അഗ്നിയേയും യഥാവിധി സേവിച്ചു. ഗുരുവിൽനിന്നു വേദവേദാംഗങ്ങളെല്ലാം അദ്ധ്യയനം ചെയ്തു, ഗുരുവിന്റെ ആജ്ഞയെ ശ്രദ്ധാഭക്തിപുരസ്സരം ആദരിച്ചു. മന്ദബുദ്ധികൾക്കു പോലും ധർമ്മബോധമുണ്ടാക്കുവാനായി ഭാരതവും പുരാണങ്ങളും നിർമ്മിച്ചു. എന്നിട്ടും എന്റെ മനസ്സിന്നു് സന്തോഷം ലഭിക്കുന്നില്ലല്ലൊ. എന്താണു് ഇതിന്നു കാരണം? ഭഗവാന്നും പരമഭാഗവതന്മാരായ ഭക്തന്മാർക്കും ഏററവും പ്രിയപ്പെട്ട ഭാഗവതധർമ്മം ഞാൻ വേണ്ടത്ര നിരൂപണം ചെയ്തില്ല എന്നതാകുമോ ഇതിന്നു കാരണം?" ശ്രീ വേദവ്യാസമഹർഷി ഇപ്രകാരം വ്യസനാക്രാന്തനായി ചിന്തിച്ചുകൊണ്ടിരിക്കെ പരമഭാഗവതനായ ഭഗവാൻ ശ്രീ നാരദൻ ഈശ്വരനാമങ്ങളും ലീലകളും ഭക്തിപൂർവ്വം പാടിക്കൊണ്ടു പെട്ടെന്നു് അവിടെ ആവിർഭവിച്ചു. ആ മഹാത്മാവിന്റെ ദർശനത്താൽ ആനന്ദമഗ്നനായി ശ്രീ കൃഷ്ണദ്വൈപായനൻ ഉടൻ എഴുനേററു വന്ദിച്ചു് വിധിപ്രകാരം ആ ഭാഗവതോത്തമനെ പൂജിച്ചു. ശ്രീ നാരദമഹർഷി പൂജയെല്ലാം സ്വീകരിച്ചു് മന്ദഹാസപൂർവ്വം ചോദിച്ചു: "ഹേ മഹാനായ കൃഷ്ണദ്വൈപായന, അങ്ങു് അസ്വസ്ഥനെപ്പോലെ കാണപ്പെടുന്നു, എന്താണു് അതിന്നു കാരണം? അങ്ങു് ലോകത്തിനുവേണ്ടി പല നല്ല കാര്യങ്ങളും ചെയ്ത ആളാണല്ലൊ. എന്നിട്ടും അകൃതാർത്ഥനെപ്പോലെ ഇരിക്കുന്നതെന്തു്?" വേദവ്യാസമുനി അതിനു മറുപടി പറഞ്ഞു: "ഹേ ബ്രഹ്മപുത്ര, അവിടുന്നു പറഞ്ഞതു് വാസ്തവമാണു്. എന്റെ മനസ്സിന്നു് ശാന്തിയും സുഖവുമില്ല. അതിന്റെ കാരണമാകട്ടെ എനിക്കു് അറിഞ്ഞുംകൂടാ. അവിടുന്നു തന്നെ കൃപചെയ്തു് അതു പറഞ്ഞുതന്നാലും. ഭാഗവതന്മാർ കൃപാമൂർത്തികളും ലോകാനുഗ്രഹതല്പരരുമാണല്ലൊ." ഇതു കേട്ട ശ്രീ നാരദൻ കരുണാപരവശനായി അരുളിച്ചെയ്തു:

"അങ്ങു പല നല്ല കാര്യങ്ങളും ചെയ്തു. എന്നാൽ ലോകത്തെ മുഴുവൻ ശുദ്ധീകരിക്കുന്ന

---

അവൻ ഏട്ടനെ വിളിച്ചു് വെളിച്ചത്തു വരാൻ അപേക്ഷിച്ചു; പക്ഷേ അന്നു ശബ്ദമേ കേട്ടില്ല. അവൻ വീണ്ടും വീണ്ടും വിളിച്ചു. ഉത്തരമില്ല. ഗോപാലനപ്പോൾ വനവിഹാരിയോടു വിളികേൾക്കാൻ താഴ്മയായി അപേക്ഷിച്ചു; അല്ലെങ്കിൽ അവൻ പറയുന്നതു് അസത്യമാണെന്നു് ആശാൻ വിചാരിക്കും. അപ്പോൾ വളരെ അകലത്തുനിന്നെന്നപോലെ ഒരരുളപ്പാടു കേൾക്കായി: "ഗോപാലാ, നിന്റെയും നിന്റെ അമ്മയുടെയും സ്നേഹവും വിശ്വാസവുമാണു് എന്നെ നിന്നരുകിൽ വരുത്തിയതു്. നിന്റെ ആചാര്യനാകട്ടെ, ഇനിയും നീണാൾ കാത്തിരിക്കണമെന്നു പറയൂ, അനിയാ."

(വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം ഏഴു്. 134–139.)

തന്തിരുവടിയുടെ പുണ്യയശസ്സ് പ്രധാനമായി വേണ്ടത്ര വർണ്ണിച്ചില്ല. യശോനകീർത്തനം കൊണ്ടാണ് തന്തിരുവടി പ്രസന്നനായി ത്തീരുന്നതു്. അവിടുന്ന് പ്രസന്നനായിത്തീരാത്ത കാലത്തോളം മററു സർവ്വവും വ്യർത്ഥമാകുന്നു. ഭാരതാദികളിൽ ധർമ്മാദികളെപ്പററി അങ്ങു വിസ്തരിച്ചു വർണ്ണിച്ചു. അത്രപോലും വിസ്തരിച്ച് ഭഗവാൻെറ ലീല വർണ്ണിച്ചില്ല. അവിടുത്തെ പുണ്യയശസ്സിനെ പ്രകാശിപ്പിക്കാത്ത വാക്ക് എത്രതന്നെ മനോഹരമായിക്കൊള്ളട്ടെ, മഹാത്മാക്കൾ അതിനെ കാക്കകളുടെ ക്രീഡാസ്ഥാനമായ ചെളിക്കുണ്ടായി മാത്രമേ ഗണിക്കുകയുള്ളു. മാനസസരസ്സിൽ താമരവളയം ഭക്ഷിച്ച് യഥേഷ്ടം ക്രീഡിക്കുന്ന അരയന്നങ്ങൾ ചെളിക്കുണ്ടിൽ രമിക്കാത്തതുപോലെ മഹാപുരുഷന്മാർ അതിൽ രമിക്കുകയില്ല. തന്തിരുവടിയുടെ യശസ്സിനെ പ്രകാശിപ്പിക്കുന്ന പുണ്യങ്ങളായ തിരുനാമങ്ങൾ ധാരാളമുണ്ടെങ്കിൽ ആ വാക്കുകൾ ലോകത്തെ മുഴുവൻ ശുദ്ധീകരിക്കുന്നു. ആ വാക്കുകൾ ആരെങ്കിലും പറയുകയാണെങ്കിൽ സജ്ജനങ്ങൾ സാനന്ദം കേൾക്കും.....പറയുവാനാരുമില്ലെങ്കിൽ സ്വയം പറയും. വക്താവും ശ്രോതാവുമില്ലെങ്കിൽ സ്വയം പാടി ആനന്ദസാഗരത്തിലാറാടും. ഭഗവല്ലീലകളുടെയും തിരുനാമങ്ങളുടെയും ശ്രവണകീർത്തനാദികൾകൊണ്ട് ആ കൃപാമൂർത്തിയിൽ ഭക്തി സിദ്ധിക്കുന്നു. ഭക്തിയുടെബന്ധമില്ലാത്ത പക്ഷം അജ്ഞാനനാശകമായ ജ്ഞാനംപോലും വേണ്ടത്ര ശോഭിക്കുകയില്ല. അപ്പോൾ പിന്നെ കർമ്മത്തിൻെറ കഥ പറയേണമോ ?

അതുകൊണ്ട് ഹേ സത്യവതീപുത്ര, അങ്ങ് ആ ദിവ്യലീലകൾ സമാധിയിൽ ദർശിച്ച് സർവ്വലോകങ്ങളുടേയും ക്ഷേമത്തിനായി അതു വിസ്തരിച്ച് പ്രധാന്യേന വർണ്ണിച്ചാലും. അല്ലാതെ മറെറന്തു വർണ്ണിച്ചാലും മനസ്സു ശാന്തമാവുകയില്ല. കൊടുംകാററിൽപെട്ട തോണിപോലെ അതു് വാസനകളാൽ അങ്ങോട്ടുമിങ്ങോട്ടും അടിക്കപ്പെട്ട് ഭ്രമിച്ചുകൊണ്ടുതന്നെ ഇരിക്കും.

അത്രമാത്രമല്ല, സ്വാഭാവികമായിത്തന്നെ കർമ്മങ്ങളിൽ അത്യാസക്തരായവരെ പിന്നെയും അവയിൽത്തന്നെ സക്തരാക്കത്തക്കവിധം ഭാരതാദികളിൽ അങ്ങുചെയ്ത വർണ്ണനങ്ങൾ ഒരു തരത്തിൽ അക്ഷന്തവ്യമായ അപരാധംതന്നെയായി. അങ്ങയുടെ വാക്കുകളിൽ തൽപരരായി ജനങ്ങൾ നിവൃത്തിമാർഗ്ഗത്തെപ്പററിയോ ഈശ്വരനെപ്പററിയോ ശ്രദ്ധിക്കുകയില്ല. തന്തിരുവടിയിൽ ഭക്തി സിദ്ധിക്കാത്ത കാലത്തോളം മനസ്സിന്ന് ശാന്തിയും സുഖവും സിദ്ധിക്കുകയുമില്ല. ഭക്തിപൂർവ്വം ഭഗവാനെ ശരണം പ്രാപിച്ചാൽ എത്രതന്നെ പതിതനും ക്ഷണനേരംകൊണ്ട് പരമധാർമ്മികനും ഭാഗവതനുമായി രൂപാന്തരപ്പെടും. ശ്രീപാദാശ്രിതന്ന് ഒരിക്കലും അഭദ്രം വരുകയില്ല. ദ്വന്ദ്വങ്ങളായ സുഖദുഃഖാദികൾ നരകത്തിൽപോലും സുലഭങ്ങളാണ്. അതിന്നുവേണ്ടി ആരും ക്ലേശിക്കേണ്ടതില്ല. ദുഃഖത്തിന്നുവേണ്ടി ആരും ക്ലേശിക്കാറില്ലല്ലൊ. എന്നാലും അതു് വന്നുകൊണ്ടിരിക്കുന്നു. സുഖത്തിൻെറ സ്ഥിതിയും അതുതന്നെയാകുന്നു. വിവേകി അതിന്നുവേണ്ടി യത്നിക്കുകയില്ല. നിത്യാനന്ദത്തിന്നുവേണ്ടി യത്നിക്കുന്നവനാണ് വിവേകി. സർവ്വേശ്വരൻെറ ശ്രീപാദഭക്തിയിൽനിന്നാണ് നിത്യാനന്ദമാവിർഭവിക്കുന്നതു്. അതുകൊണ്ട് ഭക്തിവഴി ലോകത്തിന്ന് മുഴുവൻ ക്ഷേമം സിദ്ധിക്കുവാനായി അങ്ങ് ആ പരംപുരുഷൻെറ ദിവ്യലീലകൾ തന്നെ വർണ്ണിക്കൂ.

ചേതനാചേതനാത്മകമായ പ്രപഞ്ചം മുഴുവൻ അവിടുത്തെ സ്വരൂപാന്തരമാണ്. ആ വിരാട്പുരുഷനെ വിട്ട് പ്രപഞ്ചം വേറെ ഇല്ല. പരമകാരണമായ അവിടുത്തെ സത്തയാലാണ് പ്രപഞ്ചം സത്തുപോലെ പ്രകാശിക്കുന്നതു്. അവിടുന്ന് പ്രപഞ്ചാതീതനുമാകുന്നു. ഇതെല്ലാം അങ്ങേയ്ക്ക് അറിയുന്ന സംഗതികളാണല്ലൊ. എന്നാലും ഗുരുമുഖത്തുനിന്ന് മഹാവാക്യങ്ങൾ ശ്രവിച്ച് മനനനിദിധ്യാസനാദികൾവഴി ജ്ഞാനം സമ്പാദിക്കേണ്ടതാണെന്നുള്ള വേദവാക്യം സാർത്ഥകമാക്കുവാൻവേണ്ടി മാത്രമാണു ഞാനിത്രയുമുപദേശിച്ചതു്. തപസ്സ്, അധ്യയനം, യജ്ഞാദികൾ, മന്ത്രതന്ത്രങ്ങൾ, ദാനം, ബുദ്ധി മുതലായവയുടെയെല്ലാം പരമഫലം അനന്തകല്യാണഗുണഗണാർണ്ണവനായ പരമപുരുഷൻെറ ദിവ്യലീലകളുടെ വർണ്ണനവും തജ്ജന്യമായ ആനന്ദാനുഭൂതിയുമാകുന്നു. ഇതു്

എന്റെ സ്വാന്തമനുഭവമാണ്. പൂവ്വജന്മത്തിൽ ഞാൻ വേദജ്ഞരായ മഹാത്മാക്കളെ ശുശ്രൂഷിച്ചുകൊണ്ടിരുന്ന ഒരു ദാസിയുടെ പുത്രനായിരുന്നു. ചാതുർമാസ്യകാലത്തു് അവരെ ശുശ്രൂഷിക്കുവാൻ എനിക്കു ഭാഗ്യമുണ്ടായി. സവ്വത്ര സമദശിികളാണെങ്കിലും അവർ ശ്രദ്ധാഭക്തിപുരഃസരം ശുശ്രൂഷിക്കുന്ന എന്നിൽ കൃപചെയ്തു. ഒരിക്കൽ അവരുടെ ആജ്ഞയോടുകൂടിത്തന്നെ അവരുടെ ഭുക്തശേഷം പ്രസാദമായി കഴിച്ചു് ഞാൻ പരിശുദ്ധചിത്തനായിത്തീന്നു. അപ്പോഠം എനിക്കു് അവരുടെ ധമ്മത്തിൽത്തന്നെ അഭിരുചിയുദിച്ചു. പരമഭാഗവതന്മാരായ അവർ ഭഗവല്ലീലകഠം നിരന്തരം പാടിക്കൊണ്ടിരുന്നു. അവരുടെ സമീപത്തിൽ ഇരുന്നു് ആ മോഹനലീലകഠം കേഠക്കുവാനുള്ള ഭാഗ്യം എനിക്കു് സിദ്ധിച്ചു. ക്രമത്തിൽ തന്തിരുവടിയിൽ ഭക്തിയുദിച്ചു. അപ്പോഠം മനസ്സ് മറെറവിടേയും ഓടാതെ തന്തിരുവടിയിൽത്തന്നെ നിശ്ചലമായി നിന്നു. മനസ്സ് ഏകാഗ്രമായപ്പോഠം ആത്മാവു് ശരീരേന്ദ്രിയാദികളല്ലെന്നും ഷഡ്ഭാവരഹിതമായ അപരിച്ഛിന്നവസ്തുവാണെന്നുമുള്ള ബോധമുദിച്ചു. ലീലാശ്രവണകീത്തനാദികഠംകൊണ്ടു സിദ്ധിച്ച ഭക്തിയാൽ വിക്ഷേപലയങ്ങളെ ഉണ്ടാക്കിത്തീക്കുന്ന രജസ്തമസ്സുകഠം നിഃശേഷം നശിക്കുകയും ഭഗവദ്ഭക്തി അത്യുച്ചകോടിയിൽ എത്തുകയും ചെയ്തു.

ചാതുർമാസ്യം കഴിഞ്ഞു് പോകുമ്പോഠം കരുണാനിധികളായ ആ മഹാത്മാക്കഠം വദ്ധിച്ച ശ്രീപാദഭക്തിയോടുകൂടിയ എനിക്കു് തത്പദാത്ഥലക്ഷ്യമായ പരമാത്മതത്ത്വം ഉപദേശിച്ചു. ആ ജ്ഞാനത്താൽ സവ്വവും ഭഗവന്മയമായി ദശിിച്ചു് ഞാൻ കൃതാത്ഥനായി. അതുകൊണ്ടു് അങ്ങും ആ ദിവ്യലീലകഠം തന്നെ വിസ്തരിക്കൂ. കൃതാത്ഥതയും ശാന്തിയും അപ്പോഠം സ്വയം സിദ്ധിക്കും. സംശയമില്ല.''

ഇതു കേട്ടു് ആനന്ദമഗ്നനായി ശ്രീ കൃഷ്ണദ്വൈപായനൻ ചോദിച്ചു: 'ഹേ ബ്രഹ്മപുത്ര, പരമഭാഗവത, ആ മഹാത്മാക്കഠം ചാതുർമാസ്യം കഴിഞ്ഞു് പോയതിന്നുശേഷം അവിടുന്നു് എന്തു ചെയ്തു ? പിന്നെ ദിവസങ്ങഠം എങ്ങനെ കഴിച്ചുകൂട്ടി ? പ്രാരബ്ധാവസാനത്തിൽ പൂവ്വശരീരം എങ്ങനെ വിട്ടു ? ഈ ജന്മത്തിൽ ആ പൂവ്വജന്മസ്മരണ എങ്ങനെ ഉണ്ടായി ?'

ശ്രീനാരദനരുളിച്ചെയ്തു: ''അമ്മയ്ക്കു് ഞാൻ ഒരേ ഒരു സന്താനം മാത്രമായിരുന്നു. അമ്മ എന്നെ ഏററവും സ്നേഹിച്ചിരുന്നു. എന്നാൽ അസ്വാതന്ത്ര്യയായ അവർ എന്നെ പുലത്തുവാൻ പോലും അശക്തയായിരുന്നെങ്കിലും എന്റെ യോഗക്ഷേമത്തിൽ വളരെ തൽപരയായിരുന്നു. അന്നു് എനിക്കു് കേവലം അഞ്ചു വയസ്സേ പ്രായമായിരുന്നുള്ളു. ഒരിക്കൽ പശുവിനെ കറക്കുവാനായി പുറത്തു കടന്നപ്പോഠം മാതാവു് കാലസപ്പഗ്രസ്തയായതിനാൽ മൃതയായി. ഈശ്വരേച്ഛയാലാണു് സവ്വവും നടക്കുന്നതു്. ആ കരുണാമൂത്തിയുടെ സങ്കല്പം ആക്കും അഹിതമാകുവാൻ ഇടയുമില്ല. ഇതു് അവിടുത്തെ കരുണയാലറിഞ്ഞതിനാൽ വിഷാദിക്കാതെ ശ്രീപാദസേവയ്ക്കായി ഞാൻ വടക്കോട്ടു പുറപ്പെട്ടു. പുരങ്ങളും ഗ്രാമങ്ങളും ഉദ്യാനങ്ങളും ഉപവനങ്ങളും സരസ്സുകളും ഘോരവനങ്ങളുമെല്ലാം കടന്നു് ഭയങ്കരങ്ങളായ ദുഷ്ടജന്തുക്കളുടെ ആവാസരംഗമായ ഒരു വനത്തിൽ ചെന്നുചേന്നു. അപ്പോഴേയ്ക്കും വിശപ്പും ദാഹവും ക്ഷീണവും എന്നെ വല്ലാതെ ബാധിച്ചു. അവിടെ കണ്ട ഒരു സരസ്സിൽ സ്നാനാദികഠം ചെയ്തു് കുറച്ചു വെള്ളം കുടിച്ചപ്പോഠം ദാഹവും ക്ഷീണവുമെല്ലാം ഒരു വിധം തീന്നു. ഏകാന്തമായ ആ വനപ്രദേശത്തു് ഒരു അശ്വത്ഥവൃക്ഷത്തിന്റെ ചുവട്ടിൽ ഇരുന്നു് ഗുരൂപദേശമനുസരിച്ചു് ഭഗവാനെ ധ്യാനിച്ചു. അവിടുത്തെ ജഗന്മംഗളമൂത്തി ഹൃദയകമലത്തിൽ വ്യക്തമായി ഞാൻ ദശിച്ചു. തന്തിരുവടിയിലുള്ള പ്രേമാതിശയത്താൽ ഞാൻ രോമാഞ്ചിതകളേബരനും ആനന്ദപരവശനുമായി. ത്രിപുടി വിട്ടു് തന്മയീഭവിച്ചു് കുറേ നേരം സ്ഥിതിചെയ്തു. കുറച്ചു കഴിഞ്ഞപ്പോഠം ആ മോഹനമൂത്തി പെട്ടെന്നു് ഹൃദയത്തിൽനിന്നു് അന്തഹിതമായി. ആ ദശനം നഷ്ടപ്പെട്ടു് വിയോഗകാതരനായി പിന്നെയും പിന്നെയും അതു ദശിക്കുവാനായി യത്നിച്ചുനോക്കി. ഫലമുണ്ടായില്ല. എന്നാൽ ഇപ്രകാരം ഒരു അശരീരിവാക്കുണ്ടായി: 'ഈ ജന്മത്തിൽ ഈ ദശനം ഇനി കിട്ടുകയില്ല. വേണ്ടത്ര പരിപാകം സിദ്ധിക്കാതെ എന്റെ ദശനം സിദ്ധിക്കുകയില്ല. എന്നിലുള്ള പ്രേമത്തെ പുഷ്ടിപ്പെടുത്തുവാനായി കരുണാതിശയ

# മനോമുകുരം

**സ്വാമി രാമാനന്ദസരസ്വതി, ശിവാനന്ദനഗർ.**

കണ്ണാടിയുടെ സ്വഭാവം അതിന്റെ മുമ്പിൽ വരുന്ന വസ്തുക്കളെ പ്രതിബിംബിപ്പിച്ചു കാട്ടുക എന്നുള്ളതാണ്. കണ്ണാടി അഴക്കടഞ്ഞാൽ പ്രതിഫലനം തെളിഞ്ഞിരിക്കയില്ല. ശുചിയായ കണ്ണാടിയിലേ തെളിഞ്ഞ പ്രതിഫലനം കാണാൻ കഴിയൂ. അതുപോലെതന്നെ ബിംബം ന്യൂനതാഹീനമാണെങ്കിലേ പ്രതിബിംബവും ശരിയായിരിക്കയുള്ളൂ. പ്രതിബിംബത്തിൽ ദിഗ്വൈപരീത്യം ഒരു പ്രത്യേകതയാണ്: ഇടതു് വലതായിട്ടും വലതു് ഇടതായിട്ടും കാണും. കണ്ണാടിയിൽനിന്നു് ബിംബപ്രതിബിംബങ്ങളുടെ ദൂരം സമമാണ്; രണ്ടും പരസ്പരാഭിമുഖവുമായിരിക്കും.

കണ്ണാടിയുടെ മുമ്പിൽനിന്നു മന്ദഹസിച്ചാൽ പ്രതിബിംബവും മന്ദഹസിക്കും. അയാൾ കണ്ണുരുട്ടിക്കാണിച്ചാൽ അതും കണ്ണുരുട്ടും. അതായതു് ബിംബത്തിലെ ഗോഷ്ഠികളെല്ലാം പ്രതിബിംബത്തിലുമുണ്ടാകും. പ്രതിബിംബത്തിനെ നന്നാക്കുവാനോ പരിഷ്കരിക്കുവാനോ പ്രയാസപ്പെട്ടാലും ആക്കം പററുകയില്ല. അങ്ങനെ വല്ലതും ചെയ്യണമെന്നുണ്ടെങ്കിൽ അതു ബിംബത്തിൽതന്നെ ചെയ്യേണ്ടതാണ്. ബിംബത്തിൽ ചെയ്യുന്നതെല്ലാം പ്രതിബിംബത്തിൽ വരുമല്ലോ. ബിംബത്തിന്റെ നെററിയിൽ തിലകമണിഞ്ഞാൽ പ്രതിബിംബത്തിന്റെ നെററിയിലും തിലകമണിഞ്ഞതായി കാണാൻ കഴിയും. അല്ലാതെ കണ്ണാടിയിലെ പ്രതിബിംബത്തിൽത്തന്നെ നേരിട്ടു പൊട്ടുകുത്താനുള്ള പ്രയത്നം സഫലമാകയില്ല.

---

ത്താൽ ഇപ്രകാരമൊരു ദർശനം ഞാൻ തന്നതാണ്. എന്നിൽ പ്രേമം പുഷ്ടിപ്പെടുമ്പോൾ സർവ്വവാസനകളും ആത്യന്തികമായി നശിക്കും. അടുത്ത ജന്മത്തിൽ നീ എന്റെ സ്വന്തം ആളായിത്തീരും. വ്യസനിക്കേണ്ട. എന്നിലുള്ള ഭക്തിയും ജ്ഞാനവും ഒരിക്കലും നശിക്കുകയില്ല. പ്രളയത്തിൽപോലും ഈ സ്മൃതി നശിക്കുകയില്ല.'

ഞാൻ സാഷ്ടാംഗം നമസ്കരിച്ചു. പരമമംഗളങ്ങളായ തിരുനാമങ്ങൾ ലജ്ജ കൂടാതെ കീർത്തിച്ചുകൊണ്ടും അതിമോഹനങ്ങളായ ലീലകൾ പാടിക്കൊണ്ടും സന്തുഷ്ടനും അനാസക്തനുമായി അവസാനകാലം പ്രതീക്ഷിച്ചുകൊണ്ടു് അവിടവിടെ സഞ്ചരിച്ചു. പ്രാരബ്ധാവസാനത്തിൽ പാഞ്ചഭൌതികമായ ആ ശരീരം പതിച്ചു. പിന്നെ ബ്രഹ്മാവിന്റെ രാത്രി കഴിഞ്ഞു് സൃഷ്ടികാലമായപ്പോൾ മരീചി മുതലായ ഋഷിമാരോടുകൂടി ഞാനും ബ്രഹ്മപുത്രനായി ജനിച്ചു. തന്തിരുവടിയുടെ കരുണയാൽ അവിടുത്തെ ലീലകളും തിരുനാമങ്ങളും പാടിക്കൊണ്ടു് ആനന്ദമഗ്നനായി ബ്രഹ്മാണ്ഡത്തിന്റെ അകത്തും പുറത്തും ഞാൻ യഥേഷ്ടം സഞ്ചരിക്കുന്നു. തിരുനാമങ്ങളും ലീലകളും കീർത്തിക്കുമ്പോൾ ആ കൃപാമൂർത്തി ഉടൻ ഹൃദയത്തിൽ ദർശനം തരുന്നു. സംസാരസാഗരത്തെ തരണം ചെയ്യുവാനുള്ള തോണി അവിടുത്തെ ലീലകളുടേയും തിരുനാമങ്ങളുടേയും വർണ്ണനം തന്നെ. അതുകൊണ്ടേ മനസ്സു് ശാന്തമാവുകയുള്ളൂ.'' ഇത്രയുമരുളിച്ചെയ്തു് ആ മഹാഭാഗവതൻ അവിടെനിന്നു പോയി. ഹാ ആ ശ്രീനാരദൻതന്നെ ധന്യൻ. എന്തെന്നാൽ അവിടുന്നു് തന്തിരുവടിയുടെ ലീലകൾ പാടി സ്വയം ആനന്ദത്തിലാറാടുന്നു; താപത്രയതപ്തരായ മററുള്ളവരെ ആനന്ദഭരിതരാക്കുകയും ചെയ്യുന്നു. ആ മഹാചാര്യന്റെ ഉപദേശമനുസരിച്ചാണു് ശ്രീകൃഷ്ണദ്വൈപായനൻ ആത്മശാന്തിയ്ക്കും ലോകക്ഷേമത്തിനുമായി ശ്രീമദ്ഭാഗവതമെന്ന ഈ മഹാസംഹിത നിർമ്മിച്ചതു്.

ഇതുപോലെയാണ ജീവാത്മപരമാത്മാക്കളുടെ നില. മനോമുകരത്തിൽ പ്രതിഫലിച്ചു കാണുന്നതു ജീവൻ അഥവാ ചിദാഭാസൻ. അതിനു കാരണഭൂതനായവൻ, ബിംബഭൂതനായവൻ, പരമാത്മാവും. വാസ്തവത്തിൽ ചിദാഭാസനു് അസ്തിത്വമേ ഇല്ല, പ്രതിബിംബമായതിനാൽ; കണ്ണാടിയിലെ പ്രതിബിംബംപോലെ. എങ്കിലും ഉള്ളതുപോലെ തോന്നുന്നു. വാസ്തവത്തിലുള്ളതു്, മൂന്നു കാലത്തിലും അനുഭവപ്പെട്ടുന്നതു്, പരമാത്മാവുമാത്രം. നാനാത്മകമായ ഈ പ്രപഞ്ചത്തിന്റെ ഗതിയെന്തു്? അതു് ഉള്ളതോ ഇല്ലാത്തതോ? അതുമൊരു പ്രതിബിംബമാണു്; കാണുന്നവന്റെ സഞ്ചിത സംസ്കാരങ്ങളുടെ പ്രതിഫലനമാണു് ഈ പ്രപഞ്ചം. 'മനോമാത്രം ജഗത്സർവ്വം, മനഃകല്പിതമേവ ച' എന്നു വസിഷ്ഠവാക്യം. അതായതു ലോകം മുഴുവനും മനസ്സുതന്നെ; പോരാ, മനഃകല്പിതമാണതു്.

വിശ്വം ദർപ്പണദൃശ്യമാനനഗരീ–
തുല്യം നിജാന്തർഗതം
പശ്യന്നാത്മനി മായയാ ബഹിരിവോദ്‌ —
ഭൂതം യഥാ നിദ്രയാ
യസ്സാക്ഷാത്കുരുതേ പ്രബോധസമയേ
സ്വാത്മാനമേവാദ്വയം
തസ്മൈ ശ്രീഗുരുമൂർത്തയേ നമ ഇദം
ശ്രീദക്ഷിണാമൂർത്തയേ.

'സ്വപ്നവിഷയംപോലെ, മായാശക്തിയാൽ ബഹിർഭാഗത്തിലെന്നോണം പരിലസിക്കുന്ന ഈ പ്രപഞ്ചത്തെ കണ്ണാടിയിൽ പ്രതിബിംബിച്ചു കാണുന്ന നഗരത്തെപ്പോലെ തന്നിൽത്തന്നെ കണ്ടുകൊണ്ടു് ആത്മസാക്ഷാത്കാരം വരുമ്പോൾ എല്ലാം ആത്മസ്വരൂപമായി കാണുന്നതാരോ അങ്ങനെയിരിക്കുന്ന പരമഗുരുവായ ദക്ഷിണാമൂർത്തിയ്ക്കായിക്കൊണ്ടു നമസ്കാരം.' എന്നു ശ്രീ ശങ്കരഭഗവത്പാദർ. അദ്ദേഹത്തിന്റെ പരമഗുരുവായ ഗൗഡപാദാചാര്യരും തന്റെ കാരികകളിൽ ഇങ്ങനെ ഉദ്ഘോഷിച്ചിരിക്കുന്നു:

യഥാ സ്വപ്നേ ദ്വയാഭാസം സ്പന്ദതേ മായയാ മനഃ
തഥാ ജാഗ്രദ്ദ്വയാഭാസം സ്പന്ദതേ മായയാ മനഃ
അദ്വയം ച ദ്വയാഭാസം മനഃ സ്വപ്നേ ന സംശയഃ
അദ്വയം ച ദ്വയാഭാസം തഥാ ജാഗ്രന്ന സംശയഃ.
മനോ ദൃശ്യമിദം ദ്വൈതം യത്കിഞ്ചിത് സചരാചരം
മനസോ ഹ്യമനീഭാവേ ദ്വൈതം നൈവോപലഭ്യതേ.
ആത്മസത്യാനുബോധേന ന സങ്കല്പയതേ യദാ
അമനസ്താം തദാ യാതി ഗ്രാഹ്യാഭാവേ തദഗ്രഹം.

(ഗൗഡപാദകാരിക. 3. 29–32.)

കിനാവിൽ മായകൊണ്ടു് മനസ്സു് ദ്വൈതാഭാസരൂപത്തിൽ സ്ഫുരിക്കുന്നു. കയററുകഷണത്തിൽ കല്പിതമായ കാളസർപ്പം കയററുകഷണത്തിന്റെ രൂപത്തിൽ നോക്കുമ്പോൾ അദ്വയമാകുന്നു. അതുപോലെതന്നെ പരമാർത്ഥജ്ഞാനരൂപമായ ആത്മസ്വരൂപത്തിൽ നോക്കുമ്പോൾ ഈ പ്രപഞ്ചവും അദ്വയമാകുന്നു. പാമ്പു് കയററിലെന്നപോലെ അതു് സ്വപ്നത്തിൽ ഗ്രാഹ്യഗ്രാഹകരൂപമാകുന്ന ദ്വൈതാഭാസമായി സ്ഫുരിക്കുന്നു. ഉണർന്നിരിയ്ക്കുമ്പോഴും കഥ ഇതുതന്നെ. മനസ്സുതന്നെയാണു് നാനാരൂപത്തിൽ പ്രതിഭാസിയ്ക്കുന്നതു്. അതായതു് വാസ്തവരൂപേണ ഇല്ലാത്തതിനെ മനസ്സു സങ്കല്പിക്കുകയാണെന്നർത്ഥം. സ്വപ്നത്തിലെ ആന, കുതിര മുതലായ വസ്തുക്കളും അവയെ കാണുന്ന കണ്ണു മുതലായ ഗ്രാഹകഇന്ദ്രിയങ്ങളും വിജ്ഞാനമല്ലാതെ മററൊന്നുമല്ല. ജാഗ്രദവസ്ഥയിലും സമാനരൂപത്തിലനുഭവപ്പെടുന്നതിനാൽ അതും മനഃകല്പിതംതന്നെയാകണം. സ്വപ്നത്തിൽ ജാഗ്രദ്‌വസ്തുക്കളില്ല, ജാഗ്രത്തിൽ സ്വാപ്നപദാർത്ഥങ്ങളുമില്ല എന്നു് പരസ്പരബാധയും അവയ്ക്കുണ്ടു്. ഇരു നിലകളിലും സമാനരൂപത്തിലുള്ളതു് സദ്വിജ്ഞാനം മാത്രം: ദ്രഷ്ടാവു്, സാക്ഷിചൈതന്യം. ചരാചരങ്ങളിലെന്തെല്ലാം ദ്വൈതരൂപത്തിൽ കാണപ്പെടുന്നുവോ അതെല്ലാം മനഃകല്പിതമാണു്. എന്തുകൊണ്ടെന്നാൽ മനസ്സിന്റെ അമനീഭാവത്തിൽ ദ്വൈതം (ജാഗ്രദ്‌വസ്തുക്കളും സ്വപ്നവസ്തുക്കളും) പൂർണ്ണമായും അപ്രത്യക്ഷമാകുന്നു. മനസ്സുള്ളപ്പോൾ ദ്വൈതമുണ്ടു്; മനസ്സില്ലാത്തപ്പോൾ ദ്വൈതമില്ല. അതായതു് വിവേകവൈരാഗ്യാഭ്യാസംകൊണ്ടു മനസ്സിനെ നിരോധിച്ചാൽ കയററുകഷണത്തിലെ പാമ്പെന്നപോലെ ദ്വൈതം ലയം പ്രാപിക്കുന്നു. അതിനുദാഹരണം സുഷുപ്തിയും മോഹാലസ്യവുമാണു്. അവിടെയും ദ്വൈതഭാനമില്ലല്ലോ. ഇങ്ങനെ, ഇല്ലാതാവുന്നതിനാൽ ദ്വൈതം അസത്താണെന്നു തെളിയുന്നു. എന്നാൽ അമനീഭാവമെങ്ങനെ കൈയ്‌വരിക്കാം? ആത്മയാഥാത്മ്യ

ജ്ഞാനോദയത്തോടെ മനസ്സ് സംകല്പവികല്പങ്ങൾ വിട്ടപ്പോൾ അമനീഭാവം വരുന്നു. ഈ അവസ്ഥയിൽ ഗ്രഹിയ്ക്കേണ്ട ഒരു വസ്തുവുമില്ല; അതിനാൽ മനസ്സിൽ വികല്പങ്ങൾ ഉണ്ടാകുന്നേയില്ല. ഇവിടെ പറഞ്ഞു കൊണ്ടുവന്നതിതാണ്: പരമാത്മവസ്തുമാത്രമേ സത്യമായുള്ളു മറെറല്ലാം മിഥ്യ, കാണപ്പെട്ടു മറയുന്നവ, എല്ലാ കാലത്തിലും നിലനില്പില്ലാത്തവ. ആ ജ്ഞാനം സ്വാനുഭവത്താലുറപ്പിക്കണമെങ്കിൽ ശാസ്ത്രാചാര്യോപദേശങ്ങളെ ശ്രദ്ധയോടെ ഉൾക്കൊണ്ടു സാധന ചെയ്യണം. അപ്പോൾ ജ്ഞാനസൂര്യനുദിക്കും, അജ്ഞാനാന്ധകാരം പാടേ നശിക്കും.

നാം ഇന്ദ്രിയങ്ങളിലൂടെ അനുഭവിച്ചറിഞ്ഞുകൊണ്ടിരിക്കുന്ന സുഖദുഃഖാത്മകമായ ഈ ജഗത്തിന്റെ പ്രതിഭാസത്തിനു കാരണമെന്ത് ? നമ്മുടെ സംസ്കാരദോഷങ്ങൾതന്നെ. സാധനമൂലം സംസ്കാരദോഷമകററിയാൽ ലോകം ചൈതന്യാത്മകമായി മാറും, ആനന്ദസ്വരൂപമായിത്തീരും. 'മനംപോലെ മങ്ഗല്യം' വരും. മനോമുകുരത്തിൽ വാസനകൾ പ്രതിഫലിച്ചുണ്ടായതാണ് നാനാത്മകവും ദുഃഖജടിലവുമായ ഈ പ്രപഞ്ചം. കണ്ണാടിയിലെ പ്രതിബിംബം നോക്കി ബിംബം തന്റെ മുഖത്തിലെ കരി തുടയ്ക്കുന്നു, പൊട്ടു കുത്തുന്നു, മുഖം മിനുക്കുന്നു. ഇതേപോലെ പ്രപഞ്ചത്തെ നോക്കി ദുഃഖകാരണങ്ങളെ കണ്ടുപിടിച്ച് അവയെ ദൂരീകരിക്കുന്നതനുസരിച്ച് പ്രപഞ്ചവും രൂപാന്തരം പ്രാപിക്കുന്നു. മറിച്ച് നാം ലോകത്തോടു കോപിച്ചാൽ അതും കോപിയ്ക്കും, ദുഃഖിച്ചാലോ അതും അപ്രകാരം ചെയ്യും, സന്തോഷിച്ചാൽ സന്തോഷിയ്ക്കും. ''നിങ്ങളോട് ഇതരർ ചെയ്യണമെന്ന് ആഗ്രഹിയ്ക്കുന്നവ അപരക്കും ചെയ്തുകൊടുക്കണം'' എന്ന് ക്രിസ്തുദേവൻ പറഞ്ഞതിന്റെ പൊരുളും മറെറാന്നല്ല. തനിക്ക് നന്മയാഗ്രഹിക്കുന്നവൻ ഇതരക്കും അതുതന്നെ ചെയ്യണം. ഇവിടെ സ്വാനന്ദമാണു വേണ്ടത്. അതിനു സ്വപ്രതിബിംബത്തോടു പരിഭവിച്ചിട്ടു കാര്യമില്ല, ബിംബത്തിലെ ദോഷം നീക്കിയാൽ മതി. കണ്ണാടി കണ്ട നായിന്റെ ഗതി വരുത്തരുത്. നായിന് കണ്ണാടിയിലെ നായ് യഥാത്ഥമാണ്. അതു പ്രതിബിംബം കണ്ടു കുരയ്ക്കുന്നു, മുറുമുറുക്കുന്നു, ഏററുമുട്ടുന്നു, കണ്ണാടിയിൽത്തട്ടി ഒരുപക്ഷേ അപകടത്തിലകപ്പെടുകയും ചെയ്യുന്നു. ഒരു ശിശുവാണു കണ്ണാടി നോക്കുന്നതെങ്കിലോ, അതു് ഒരു ചങ്ങാതിയെക്കിട്ടിയതായിക്കണ്ടു സന്തോഷിക്കുന്നു. അടുത്തുചെന്ന് ഉമ്മ വെയ്ക്കാൻ തുനിയുന്നു. അതേ കുട്ടിതന്നെ മുതിന്നു കഴിഞ്ഞാൽ കണ്ണാടിയിലെ പ്രതിബിംബം കണ്ടു മോഹിതനാകുന്നില്ല, അതു മിഥ്യാവസ്തുവാണെന്നറിവു നേടിക്കഴിഞ്ഞതിനാൽ. എന്നാൽ അവൻ പ്രതിബിംബത്തെ സ്വാംഗപരിഷ്കരണത്തിനുപയോഗപ്പെടുത്തുന്നു. അതുപോലെതന്നെയാണ് പ്രപഞ്ചത്തെക്കുറിച്ചുള്ള കാര്യങ്ങളും.

> ലുബ്ധാ ധനമയം വിശ്വം
> കാമുകാഃ കാമിനീമയം
> നാരായണമയം ധീരാഃ
> പശ്യന്തി ജ്ഞാനചക്ഷുഷഃ.

എന്നാണല്ലോ ചൊല്ല്. സർവ്വാധിഷ്ഠാനവും അദ്വയവുമായ പരമാത്മവസ്തുവാണ് സത്യവസ്തുവെങ്കിലും അജ്ഞാനകാര്യങ്ങളായ സംസ്കാരങ്ങൾ പരമാത്ഥതത്ത്വത്തെ മറച്ചിട്ട് അന്തഃകരണത്തിൽ നാനാരൂപേണ പ്രതിഫലിക്കുന്നു. ആ പ്രതിഫലനം കണ്ടു മോഹിച്ച മൃഗസമാനർ ലോകത്തോടു വെറുപ്പു ഭാവിച്ചിരിക്കാം. നിഷ്കളങ്കരായ ശിശുസമാനർ അതിൽനിന്ന് സുഖം നേടാൻ പരിശ്രമിച്ചിരിക്കാം. ആദ്യത്തെ കൂട്ടരെപ്പോലെ ഇവക്ക് മനോവ്യഥ ഉണ്ടായില്ലെന്നു വരാം, അല്പം സുഖവും—താല്ക്കാലികമായി—കിട്ടിയെന്നും വരാം. പക്ഷേ അതു് അജ്ഞാനജന്യമാകയാൽ സ്ഥായിയല്ല. സ്ഥായിയായ സുഖത്തിനു പരമാത്മബോധം നേടുകതന്നെ വേണം. അതിനു ശാസ്ത്രാചാര്യന്മാരുടെ സഹായത്തോടെ അറിവു സമ്പാദിച്ച് ആത്മവികാസം കൈയ്വരിക്കണം. തന്നെ ചുററിപ്പററിനില്ക്കുന്ന മായാവലയമാകുന്ന, നാനാവാസനകളാകുന്ന, പൊയ്മുഖം—അനാദികാലം മുതൽ തന്നിൽ നിക്ഷിപ്തമായതു്— ദൂരെക്കളയണം. അപ്പോഴറിയും താനതുവരെ കണ്ടതു് ഈ പൊയ്മുഖത്തിന്റെ പ്രതിബിംബമായിരുന്നെന്നും, അവയ്ക്കു തന്റെ യഥാത്ഥസ്വരൂപവുമായി യാതൊരു ബന്ധവുമുണ്ടായിരുന്നില്ലെന്നും, അവയെല്ലാം മിഥ്യയാണെന്നും. തത്ത്വ

വിചാരം ചെയ്യാത്തവക്കു് പ്രപഞ്ചം സത്യമായിട്ടുതന്നെ അനുഭവപ്പെട്ടാലും തത്ത്വവിചാരം ചെയ്യുവനു് മറിച്ചായിരിക്കും അനുഭവം. പഞ്ചസാരകൊണ്ടുണ്ടാക്കിയ ആന, കുതിര മുതലായവയുടെ ആകൃതിയിലുള്ള മിഠായികരം ബാലന്മാക്കു് ആന, കുതിര മുതലാവയായിട്ടായിരിയ്ക്കാം അനുഭവപ്പെടുക. അവരുടെ ദൃഷ്ടിയിൽക്കൂടി നോക്കുമ്പോരം 'സത്യവസ്തുവായ പഞ്ചസാര' ആന, കുതിര മുതലായവയിൽ ലയിച്ചുപോകുന്നു. എന്നാൽ ആ ബാലന്മാരുടെ പിതാവിനു് ആന, കുതിര മുതലായവ 'പഞ്ചസാരയിൽ' ലയിയ്ക്കുന്ന അനുഭവമായിരിക്കും ഉണ്ടായിരിക്കുക. അദ്ദേഹത്തിനു് അധിഷ്ഠാനബോധം ഉള്ളതാണതിനു കാരണം. തത്ത്വവിചാരം ചെയ്യാത്തവക്കു് ബ്രഹ്മം നാമരൂപങ്ങളിൽ മറയുന്നു. തത്ത്വബോധം സിദ്ധിച്ച ജ്ഞാനികരംക്കു് നാമരൂപങ്ങരം പരമാത്മവസ്തുവിൽ, ബ്രഹ്മത്തിൽ, ലയിക്കുന്നു. അതിനാൽ അന്തഃകരണത്തിലുണ്ടായ നാനാത്മകമായ പ്രതിബിംബം കണ്ടു ഭ്രമിയ്ക്കാതെ അതു് തൻെറ സംസ്കാരസഞ്ചയങ്ങളുടെ പ്രതിഫലനമാണെന്നു മനസ്സിലാക്കണം. ആ വാസനകളെ തട്ടിനീക്കുമ്പോരം കാണാം, ശുദ്ധാന്തഃകരണത്തിൽ വിളങ്ങുന്ന ചിദാഭാസനെ. ചിദാഭാസനാണല്ലോ ജീവൻ. ജീവനും യഥാത്ഥമായ അസ്തിത്വമുണ്ടാകാൻ സാധ്യമല്ലെന്നു് ശാസ്ത്രാചാര്യോപദേശങ്ങളിൽനിന്നും സാധനകളിൽനിന്നും ജനിച്ച വിവേകം നമുക്കറിവു തരുന്നു. അപ്പോരം ചിദാഭാസൻ എന്നു പറയുന്നതു് തൻെറ പ്രതിബിംബമാണെന്നും താൻ ബിംബഭൂതമായ യഥാത്ഥചൈതന്യം മാത്രമാണെന്നും അനുഭവമുണ്ടാകുന്നു; 'അഹം ബ്രഹ്മാസ്മി' എന്ന അപരോക്ഷാനുഭൂതി ലഭിക്കുന്നു. താൻ പ്രതിബിംബമല്ല, ജീവനല്ല, ജീവനെന്നൊന്നില്ല; മായാകാര്യമായ അന്തഃകരണത്തിൻെറ സാമീപ്യത്തിൽ ആ മനോമുകുരത്തിലുണ്ടായ പ്രതിബിംബം കണ്ടു മോഹിച്ചവശനായതായിരുന്നു ഇതുവരെ. ഇപ്പോരം ജ്ഞാനസൂര്യനുദിച്ചു, സ്വാത്മയാഥാത്മ്യം വെളിപ്പെട്ടു. അജ്ഞാനാന്ധകാരവും തത്കാര്യങ്ങളായ അന്തഃകരണാദികളും നശിക്കുന്നു. ആ അന്തഃകരണത്തിൽ പ്രതിഫലിച്ചിരുന്ന 'ചിദാഭാസൻ' തൻെറ നിലനില്പിനു കാരണഭൂതനായ ബിംബത്തിൽ ലയിക്കുന്നു: രണ്ടു സ്വപ്നങ്ങളും ഒന്നാകുന്നു. നാനാത്വവും തജ്ജന്യമായ സുഖദുഃഖാദികളും നശിച്ചു് സത്യസ്വരൂപനായ, ത്രികാലാബാധ്യനായ, കാലസങ്കല്പത്തിനുമതീതനായ പരമാത്മാവു സ്വയംപ്രകാശനായി വിളങ്ങുന്നു; 'ചിദാനന്ദരൂപഃ ശിവോഽഹം' ബുദ്ധി പ്രകാശിക്കുന്നു.

---

പാപികളും നീചന്മാരും പുറമേ നീചത്വം കാണും, സത്തുക്കരം കാണില്ല. ആവിധത്തിൽ ദുഷ്ടന്മാർ ഈ ജഗത്തിനെ നരകമായി കാണും. സത്തുക്കരം സ്വർഗ്ഗമായി കാണും, സിദ്ധന്മാർ ഈശ്വരനായിത്തന്നെയും കാണും. അപ്പോഴേ ദൃഷ്ടിയിൽനിന്നു മറവുകരം നീങ്ങൂ. മനസ്സു നിർമ്മലമായി പരിശുദ്ധമാകുമ്പോരം ദർശനമെല്ലാം മാറിക്കാണാം. എത്രയോ ലക്ഷം സംവത്സരങ്ങളായി തന്നെ പീഡിപ്പിച്ചിരുന്ന ദുഃസ്വപ്നങ്ങരം അപ്പോരം മാഞ്ഞുപോകും! ഞാൻ മനുഷ്യനോ ദേവനോ അസുരനോ ആണു്, ഞാൻ താണ നിലയിലിരിക്കുന്നു, ഉയന്നനിലയിലിരിക്കുന്നു, ഭൂമിയിൽ പാക്കുന്നു, സ്വർഗ്ഗത്തിൽ സുഖിക്കുന്നു എന്നെല്ലാം വിചാരിക്കുന്ന മനുഷ്യൻ, അപ്പോരം, താൻ സവ്വവ്യാപി, കാലം തൻെറ മനസ്സിൽ, താൻ കാലത്തിന്നധീനനല്ല, ദിവ്യലോകങ്ങളെല്ലാം തൻെറ ഉള്ളിൽ, താൻ ഒരു സ്വർഗ്ഗത്തിലുമല്ല, മനുഷ്യരാൽ ചിരപൂജിതന്മാരായ ദേവന്മാരെല്ലാം തൻെറ ഉള്ളിൽ, താൻ ഒരു ദേവനിലും ആയിരുന്നില്ല എന്നു സാക്ഷാത്തായി കാണും.

(വി. സാ. സ. രണ്ടാം ഭാഗം, പേജ് 335.)

# വാർത്തകൾ

## വേദാന്തസന്ദേശവാഹകൻ

'ഭാരതത്തിൻെറ സംഭാവന മതവും ദർശനവും ജ്ഞാനവും ആദ്ധ്യാത്മികതയുമാണ്. മതത്തിൻെറ മുമ്പിൽ വഴി തെളിയിക്കാൻ പട്ടാളക്കുപ്പിണികൾക്ക ചേലിൽ നീങ്ങേണ്ടതില്ല. രക്തപ്രവാഹത്തിലൂടെയല്ല വിജ്ഞാനവും ദർശനവും കൊണ്ടുചെല്ലേണ്ടതു്; മറിച്ച്, ശാന്തിയുടേയും പ്രേമത്തിൻെറയും ചിറകുകൾ പരത്തിക്കൊണ്ടണയുകയാണ്. എക്കാലവും അതങ്ങനെയേ ആയിരുന്നുള്ളുതാനം. ഇതു് ഒരിക്കലും ആക്രമിച്ച കീഴടക്കിയിട്ടില്ല, രക്തം ചൊരിഞ്ഞിട്ടില്ല; അനുഗ്രഹത്തിൻെറയും ശാന്തിയുടെയും സ്നേഹസഹോദര്യതികളുടേതുമായ വാക്കുകളേ അതിൽനിന്നു പുറപ്പെട്ടിട്ടുള്ളു. അങ്ങനെ ഭാരതസന്ദേശം പലതവണ ലോകത്തിൽ പ്രസരിച്ചിട്ടുണ്ടെന്നു കാണാം. കാണപ്പെടാതെയും കേൾക്കപ്പെടാതെയും പൊഴിഞ്ഞു് ഏററവും മനോജ്ഞമായ റോസാപ്പൂക്കളെ വിടർത്തുന്ന നനുത്ത മഞ്ഞുതുള്ളി പോലെയാണ് വിശ്വചിന്തയ്ക്കു ഭാരതം നല്കിയിട്ടുള്ള സംഭാവന.'

ഭാരതത്തിൻെറ ആദ്ധ്യാത്മികസമ്പത്തിൻെറ ഒരു പ്രതിനിധിയായിട്ട് ശ്രീ രംഗനാഥാനന്ദസ്വാമികൾ കഴിഞ്ഞ ജൂൺ പതിനഞ്ചാം തീയതി ആസ്ത്രേലിയയിലെ പെർത്തിൽ (Perth) എത്തി. തുടർന്നുള്ള ആറാഴ്ച, പ്രസംഗങ്ങളും, പത്രപ്രതിനിധികളുമായുള്ള അഭിമുഖസംഭാഷണങ്ങളും, ടെലിവിഷൻ പരിപാടികളും ക്ലാസുകളുംകൊണ്ടു് തിരക്ക പിടിച്ചതായിരുന്നു. പശ്ചിമാസ്ത്രേലിയയിലുള്ള, പെർത്തിലെ, ജനങ്ങൾ അഭൂതപൂർവ്വമായ വിധത്തിൽ അദ്ദേഹത്തിൻെറ ക്ലാസുകളിൽ പങ്കെടുത്തിരുന്നു ആ ക്ലാസ്സുകൾമൂലം പെർത്തിലെ വിവിധജനസമൂഹങ്ങൾ പരസ്പരം അടുത്തു; അഥവാ വേദാന്തം അവരെ വളരെ അടുപ്പിച്ചു. അവർ ഒരു 'രാമകൃഷ്ണവേദാന്തസൊസൈററി' രൂപീകരിക്കുകയും ചെയ്തു. അതിൻെറ ഔപചാരികമായ ഉദ്ഘാടനം ശ്രീ രംഗനാഥാനന്ദസ്വാമികൾ ജൂലായ് അഞ്ചാം തീയതി നിർവ്വഹിച്ചു.

ജൂലായ് മൂന്നാം തീയതി പെർത്തിലെ വേദാന്തഭക്തന്മാരിൽപ്പെട്ട ബിത്തെൽ ദമ്പതികൾ (Mr. and Mrs. Bethell) പണി കഴിപ്പിച്ചിട്ടുള്ള ശ്രീരാമകൃഷ്ണക്ഷേത്രത്തിൽവെച്ച് ഒരു ആദ്ധ്യാത്മികാന്തര്യോഗം നടത്തപ്പെട്ടു. നാല്പത്തിയഞ്ചു വേദാന്താനുഭാവികൾ അതിൽ അന്തേവാസികളായി പങ്കെടുത്തു. പൂജ, ആരാത്രികം, ഭജന, കഥാമൃതപാരായണം (Reading from The Gospel of Sri Ramakrishna.), പ്രഭാഷണങ്ങൾ, ധ്യാനം എന്നിവയായിരുന്നു പ്രധാനപരിപാടികൾ.

പെർത്തിലെ പരിപാടികൾ കഴിഞ്ഞു് ജൂലായ് പതിനൊന്നിനു് ശ്രീ രംഗനാഥാനന്ദസ്വാമികൾ ദക്ഷിണ ആസ്ത്രേലിയയിലേയ്ക്കു പോയി. അവിടത്തെ തലസ്ഥാനനഗരിയിൽ – Adelaide – രണ്ടു പ്രസംഗങ്ങൾ നടത്തിയ ശേഷം നൂററിയമ്പതുമൈൽ ദൂരെയുള്ള ആഗസ്റ്റ (Augusta) എന്ന പട്ടണത്തിലേയ്ക്കു പുറപ്പെട്ടു. അവിടെയും, നാല്പത്തിയഞ്ചു മൈൽ അകലെയുള്ള വ്യല്ലായിലും (Whyalla) യഥാക്രമം മൂന്നും രണ്ടും വേദാന്തപ്രഭാഷണങ്ങൾ നടത്തിയിട്ട് അഡിലേഡിലേയ്ക്കു (Adelaide) മടങ്ങി. അവിടന്നു കാൻബറയ്ക്കു (Canberra) പോയിട്ട് അവിടത്തെ റോട്ടറി ക്ലബ്ബിലും, കാളിദാസസൊസൈററിയിലും പ്രസംഗിച്ചു. അവിടത്തെ രണ്ടു പ്രധാന പത്രങ്ങളുടെ പ്രതിനിധികളുമായി നടത്തിയ അഭിമുഖസംഭാഷണങ്ങൾ വളരെ പ്രാധാന്യത്തോടെ അതാതു പത്രങ്ങളിൽ പ്രസിദ്ധീകരിക്കുകയുണ്ടായി. അവിടന്നു ജൂലായ് പതിനേഴാം തീയതി സ്വാമിജി സിഡ്നിക്കു പോയി. സിഡ്നിയിൽ പതിന്നാലു ദിവസത്തെ പരിപാടികൾ ഉണ്ടായിരുന്നു സർവ്വകലാശാലകളിലും സ്കൂളുകളിലും സൊസൈററികളിലും ആയിരുന്നു അധികം പരിപാടികളും. അവിടത്തെ ഒരു ശ്രീരാമകൃഷ്ണഭക്തയുടെ ഗൃഹത്തിൽവെച്ച് ഒരു ദ്വിദിന അന്തര്യോഗവും നടത്തപ്പെട്ടു.

ജൂലായ് മുപ്പത്തിയൊന്നാം തീയതി സ്വാമിജി ഫിജിയിലേയ്ക്കു പോയി. അവിടന്നു് ആഗസ്റ്റ് ഏഴാം തീയതി സാൻഫ്രാൻസിസ്കോയിലെത്തി. സെപ്റ്റംബർ മൂന്നാം തീയതിവരെ നീണ്ടുനില്ക്കുന്ന ഒരു പ്രസംഗപര്യടനം സ്വാമിജി അമേരിക്കയിലെ വിവിധസ്ഥലങ്ങളിലായി നടത്തിക്കൊണ്ടിരിക്കുകയാണിപ്പോൾ. ഷിക്കാഗോ, മിഷിഗൻ, സെൻറ് ലൂയിസ്, ടോറൻടൊ (Canada), ഡെട്രോയിററ്, ക്ലീവ്ലാൻഡ് (Cleveland) വാഷിങ്ടൺ, ബോസ്ററൺ, ന്യൂയോർക്ക് എന്നിവിടങ്ങളിൽ വിവിധ വിഷയങ്ങളെ പുരസ്കരിച്ചുള്ള പ്രസംഗങ്ങൾ ഏർപ്പാടുചെയ്തു പരിപാടി തയ്യാറാക്കി അതനുസരിച്ച് ഓരോന്നും നടക്കുന്നു. സെപ്റ്റംബർ മൂന്നാംതീയതി സ്വാമിജി ആംസ്ററർഡാമിലേയ്ക്കു പോകും. ഭാരതത്തിൻെറ അമൂല്യമായ ആദ്ധ്യാത്മികസമ്പത്തു് കൂടുതൽ കൂടുതൽ പ്രചരിച്ച് എല്ലായിടത്തും ശാന്തിയുണ്ടാകട്ടെ ! ലോകാഃ സമസ്താഃ സുഖിനോ ഭവന്തു !

## അന്തർയോഗം: തൃശ്ശൂർ.

ഈ മാസത്തെ ആദ്ധ്യാത്മികാന്തർയോഗം 12 –ാം നു- ഞായറാഴ്ച നടത്തപ്പെടും.

## തിരുവനന്തപുരം

ശാസ്തമംഗലത്തെ ശ്രീരാമകൃഷ്ണാശ്രമത്തിൻെറ മേൽനോട്ടത്തിൽ മാസംതോറും നടത്തിവരുന്ന അന്തർയോഗം ഈ മാസം 12–ാംനു- വൈകിട്ടു നാലുമണിമുതൽ നെട്ടയത്തുവെച്ചു നടത്തും.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 56 | 1971 ഒക്ടോബർ | ലക്കം 10 |
|---|---|---|

## അമൃതവാണി

ഹേ ഭാരതമേ, പാശ്ചാത്യരെ അനുകരിക്കാനുള്ള ഭ്രമമാണ് നിനക്കുള്ള ഏററവും വലിയ ഭീഷണി. അതു വളന്ന് നന്മതിന്മകൾ നിണ്ണയിക്കുന്നതു് യുക്തിശാസ്ത്രം, വിവേകം, വിധാധ്വിധി എന്നിവകൊണ്ടോ ശാസ്ത്രപരാമശംകൊണ്ടോ അല്ലെന്നായിരിക്കുന്നു. വെള്ളക്കാർ സ്തുതിക്കുന്ന ചിന്തകളും ആചാരങ്ങളും നല്ലതു്; അവർ നിന്ദിക്കുന്നതു് ചീത്തയും. കഷ്ടം ! വിഡ്ഢിത്തത്തിനു് ഇതിലും വലിയ തെളിവു വേണമോ ? ......ഹേ ഭാരതമേ, ഈ ഏററുചൊല്ലൽ, ഈ കുരങ്ങുകളി, ഈ പരാശ്രയം, അടിമകളുടേതായ ഈ കഴിവുകേടു്, അറപ്പുളവാക്കുന്ന ഈ കരാംക്കട്ടി – ഇത്രയും കൊണ്ടാണോ നീ വലിയ പദവിയിലെത്താൻ പോകുന്നതു് ? ലജ്ജാവഹമായ ഈ കാപുരുഷത്വം കൊണ്ടാണോ നീ വീരഭോഗ്യമായ സ്വാതന്ത്ര്യം നേടാൻ പോകുന്നതു്? ഭാരതമേ, ഇവിടത്തെ സ്ത്രീകളുടെ ആദശം സീതയും, സാവിത്രിയും, ദമയന്തിയുമാണെന്നു നീ മറക്കരുതു്. നീ പൂജിക്കുന്നതു് എല്ലാം ത്യജിച്ച ഉമാനാഥനായ ശിവനെയാണെന്നു നീ മറക്കൊല്ല.......ജനിച്ച ദിനംമുതൽ അമ്മയ്ക്കുവേണ്ടി നിന്നെ ഉഴിഞ്ഞുവെച്ചിരിക്കയാണെന്നു നീ മറക്കൊല്ല. ......ഹേ വീര, ധൈയ്യമായി സാഭിമാനം പറയൂ: 'ഞാൻ ഭാരതീയനാണു്; ഭാരതീയരെല്ലാം എന്റെ സഹോദരന്മാരാണു്.' പറയൂ, 'മൂഢനായ ഭാരതീയൻ, പാവപ്പെട്ട ഭാരതീയൻ, ബ്രാഹ്മണനായ ഭാരതീയൻ, പറയനായ ഭാരതീയൻ, എന്റെ സഹോദരനാണു്...ഭാരതീയൻ എന്റെ ജീവനാണു്, ഭാരതത്തിലെ ദേവതകൾ എന്റെ ഈശ്വരനാണു്. ഭാരതീയസമുദായം ശൈശവത്തിൽ എന്റെ തൊട്ടിൽ; യൗവനത്തിൽ എന്റെ ഉപവനം; വാദ്ധക്യത്തിലെ വാരാണസി.' സഹോദരാ പറയൂ, 'ഭാരതത്തിലെ മണ്ണാണു് എന്റെ വിണ്ണു്. ഭാരതത്തിന്റെ നന്മയാണു് എന്റെ നന്മ.' രാപകൽ പ്രാത്ഥിക്കൂ, 'ഹേ ഗൗരീനാഥ, ഹേ ജഗദംബികേ, എനിക്കു പൗരുഷം നല്കുക, അമ്മേ, എന്റെ ദൗബ്ബല്യം നീക്കി, എന്റെ ഭീരുത്വം മാററി, എന്നെ പുരുഷനാക്കുക.'

വിവേകാനന്ദസാഹിത്യസവ്വസ്വം. മൂന്നാം ഭാഗം. 442.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ഒരു ദിവസം ലാട്ടുമഹാരാജ് ശുദ്ധാനന്ദ സ്വാമികളേയും കൂട്ടി ശ്രീയുത്പഞ്ചാനനഭട്ടാചാര്യരുടെ ഗീതാവ്യാഖ്യാനം കേൾക്കാൻ പോയി. ആര്യാമിഷനിൽവെച്ചു നടന്ന ഈ പ്രഭാഷണത്തിൽ ഭട്ടാചാര്യമഹാശയൻ ഗീതയ്ക്കു് ഒരു യൌഗികവ്യാഖ്യാനമാണു നൽകിയതു്. ആ വ്യാഖ്യാനം കേട്ടു കഴിഞ്ഞപ്പോൾ ലാട്ടുമഹാരാജ് ശുദ്ധാനന്ദസ്വാമികളോടു പറഞ്ഞു, 'വെറും സാങ്കേതികമായൊരു വ്യാഖ്യാനമാണു് അയാൾ ചെയ്തതു്.' എന്നു്. ഭട്ടാചാര്യമഹാശയന്റെ ഒരു ശിഷ്യൻ ഇതു കേൾക്കാനിടയായി. ലാട്ടുമഹാരാജിന്റെ മുഖഭാവങ്ങളേയും, വേഷത്തേയും മററും പുച്ഛത്തോടെ അനുകരിച്ചു കാണിച്ചുകൊണ്ടു് അദ്ദേഹം പറഞ്ഞു: 'Cracked അല്ലാതെന്താ ?' ലാട്ടുമഹാരാജിനു് Cracked എന്നുവെച്ചാൽ എന്താണർത്ഥം എന്നറിഞ്ഞുകൂട. എങ്കിലും ഏതാണ്ടു് അർത്ഥം ഊഹിച്ചെടുത്തു. തിരിച്ചു വരുംവഴി അദ്ദേഹം ചോദിച്ചു: 'സുധീർ, Cracked എന്നുവെച്ചാൽ എന്താണർത്ഥം ? ഭ്രാന്തനെന്നല്ലേ ?'

ഒരു കാര്യം നോക്കുമ്പോൾ ഇതു ശരിയാണു്. അക്കാലത്തൊക്കെ ലാട്ടുമഹാരാജിന്റെ നടപ്പും ഇരിപ്പും പെരുമാററവും ഒക്കെ കണ്ടാൽ ആകെ ഒരു വികൃതിക്കുട്ടന്റേതുപോലെ ആയിരുന്നു, സത്യം പറഞ്ഞാൽ. 'ഇതെന്തൊരുതരം വികൃതി ആയിരുന്നു' എന്നു ചോദിച്ചാൽ എനിക്കു് പറഞ്ഞുതരാനറിഞ്ഞുകൂട. എങ്കിലും പരമഹംസഭഗവാൻ പറയാറുള്ളതു് ഓർമ്മ വരികയാണു്, 'ബ്രഹ്മജ്ഞാനം ലഭിച്ച ഒരാളെ തിരിച്ചറിയാൻ പല ലക്ഷണങ്ങളുമുണ്ടു്. ശ്രീമദ്ഭാഗവതത്തിൽ ജ്ഞാനിക്കു് നാലു് അവസ്ഥകളുണ്ടെന്നാണു പറഞ്ഞിരിക്കുന്നതു്: ബാലനെപ്പോലെ, ജഡത്തെപ്പോലെ, ഉന്മത്തനെപ്പോലെ, പിശാചിനെപ്പോലെ. അഞ്ചു വയസ്സുള്ളൊരു കുഞ്ഞിന്റെ അവസ്ഥ വന്നു ചേരും. ചിലപ്പോഴൊക്കെ തനി ഭ്രാന്തന്മാരെപ്പോലെയും പെരുമാറുന്നതു കാണാം. പിന്നെച്ചിലപ്പോൾ ഒരു ജഡവസ്തുവെപ്പോലെ കുത്തിയിരിക്കുന്നതും കാണാം. ഈ അവസ്ഥയിൽ ഒരു പണിയും എടുക്കാൻ പററുകയില്ല. കർമ്മത്യാഗം ഉണ്ടാകും.' ഇതിന്നുമുമ്പു് പറഞ്ഞിട്ടുണ്ടല്ലൊ ഏകദേശം ഒന്നര സംവത്സരക്കാലം ലാട്ടുമഹാരാജ് സ്തബ്ധാവസ്ഥയിൽ കഴിച്ചുകൂട്ടി എന്നു്. അതിന്നുശേഷം കുറച്ചു കാലം ഒരു ചെറിയ കുട്ടിയെപ്പോലെയായിരുന്നു അദ്ദേഹത്തിന്റെ ചെയ്തികളെല്ലാം. തോന്നിയവാസി അഥവാ ദുർവ്വാശിക്കാരൻ എന്ന ദുർന്നാമം അദ്ദേഹത്തിനു് ആജീവനാന്തം കേൾക്കേണ്ടിവന്നിട്ടുണ്ടു്. എന്നാലും പിശാചിനെപ്പോലെയുള്ള അവസ്ഥയിൽ ഞങ്ങളദ്ദേഹത്തെ ഒരിക്കലും കണ്ടിട്ടില്ല എന്നു് എടുത്തു പറയട്ടെ.

1908–1909–ൽ കാംകുർഗാച്ചിയിലുള്ള യോഗോദ്യാനത്തിൽ ശ്രീരാമകൃഷ്ണദേവന്റെ ക്ഷേത്രം പണിക്കുശേഷം പ്രതിഷ്ഠ കഴിഞ്ഞതേയുള്ളൂ. ഗുരുദേവന്റെ ജന്മദിനോത്സവം കൊണ്ടാടുകയാണു്. ലാട്ടുമഹാരാജും അതിൽ പങ്കുകൊള്ളാനെത്തി. അദ്ദേഹം അന്നു് ബലരാമ്മന്ദിരത്തിൽനിന്നു് കാൽനടയായിട്ടാണു് യോഗോദ്യാനംവരെ പോയതു്. കൂടെ പൊടൊൽ ബാബുവും ഗ്രന്ഥകാരനും ഉണ്ടു്. പൊടൊൽ ബാബു പറഞ്ഞു, ഒരു വണ്ടി പിടിക്കാമെന്നു്. ദൂരം കുറച്ചധികമുണ്ടു്. പക്ഷെ ലാട്ടുമഹാരാജ് സമ്മതിച്ചില്ല. അദ്ദേഹം പറയുകയാണു്, ''ഹേയ്, ഇത്തിരി ദൂരത്തിനു് ഇനി ഒരു വണ്ടി പിടിക്കണോ ? ദാന്നു് പറയുമ്പോഴേയ്ക്കും എത്തിക്കഴിയും. ഗുരുദേവന്റെ നാമം ഉരുവിട്ടുകൊണ്ടു് നടക്കാം, മിണ്ടുമ്പോഴേയ്ക്കും അവിടെ എത്തിക്കഴിയും. കഷ്ടപ്പാടു് അറിയാതിരുന്നാൽ പോരെ!'' അന്നവിടെവെച്ചു് അദ്ദേഹം നൃത്യഗോപാൽ അവധൂതനുമായി വളരെനേരം സംസാരിക്കുകയുണ്ടായി. തിരിച്ചു വരുംവഴി അദ്ദേഹം ഗ്രന്ഥകാരനോടു പറഞ്ഞു: 'ചിലരു മാത്രം നമ്മുടെ ഗുരുമഹാരാജിനെ സ്വീകരിക്കുന്നു, ചിലരൊന്നും സ്വീകരിക്കുന്നില്ല എന്നുവെച്ചു് നിങ്ങളുടെ മനസ്സെന്തിനാ ഹേ, കുണ്ഠിതപ്പെടുന്നതു് ? ആരെയെങ്കിലും ഒരാളെ സ്വീക

രിക്കണമെന്നല്ലേയുള്ളു. സാധനകളുടെ ആരംഭഘട്ടത്തിലാണ് ഈ വ്യത്യാസങ്ങളും അഭിപ്രായഭിന്നതകളുമൊക്കെ; കുറച്ചങ്ങട്ട് മുന്നേറിയാൽ ഒരു മതഭേദവും പിന്നെ ശേഷിക്കില്ല.''

1909–ൽ ശ്രീ ശ്രീദുർഗ്ഗാപൂജാകാലത്തു് ഗിരീശ്ബാബു ശ്രീ മാതൃദേവിയെ ജയരാമവാടിയിൽനിന്നു ക്ഷണിച്ചു കൊണ്ടുവന്നു. അക്കാലത്തു് അമ്മ കൽക്കത്തയിൽ വരുമ്പോഴൊക്കെ ബലരാമ്ബാബുവിന്റെ വീട്ടിലാണ് താമസിക്കാറ്. ഇത്തവണ ഒരു മാസം മുഴുവനും അമ്മ അവിടെ താമസിക്കുകയുണ്ടായി: ഗുരുമഹാരാജിന്റെ ഭക്തനായ ശ്രീയുത് വൈകുണ്ഠനാഥസന്ന്യാൽ എഴുതിയ ചില കുറിപ്പുകൾ നോക്കു: ''വണ്ടിയിൽ നിന്നിറങ്ങിയ ഉടനെ തന്റെ വത്സലസേവകനായ ലാട്ടു താഴത്തെ മുറിയിൽ നില്ക്കുന്നതു കണ്ടിട്ട് അമ്മ ചോദിച്ചു: 'എന്താ കുഞ്ഞേ ലാട്ടു, സുഖമല്ലെ ?' കുസൃതിയായ ലാട്ടു ഉടനെ അമ്മയോട് പറയുകയാണ്: 'ഓഹ്, നിങ്ങള് വലിയ വീട്ടിലെ കൊച്ചമ്മയല്ലെ; ഈ ഉമ്മറത്തുവെച്ച് എന്നേപ്പോലുള്ളൊരു നിസ്സാരമനുഷ്യനെ കണ്ട ഭാവം നടിക്കുന്നതെന്തിനാണ് ? ചെല്ലു, അകത്തേയ്ക്ക് ചെല്ലു. ഇവിടെവെച്ച് ഞാൻ നിങ്ങളോട് വർത്തമാനം പറയില്ല. അകത്തു ചെന്നിട്ട് എന്നോട് അങ്ങോട്ടു വരാൻപറഞ്ഞു് ഒരാളെ അയയ്ക്കാമായിരുന്നില്ലെ ? ഞാൻ അവിടുത്തെ വെറുമൊരു ദാസനല്ലെ, അവിടെ വന്ന് കാണമായിരുന്നല്ലൊ.' ലാട്ടുവിന്റെ വർത്തമാനം കേട്ടിട്ട് അമ്മ ചിരിച്ചുകൊണ്ട് മുകളിലേയ്ക്കു പോയി.''

അമ്മ ബലരാമ്മന്ദിരത്തിൽ താമസിച്ചിരുന്ന കാലത്തൊക്കെ എന്നും മുടങ്ങാതെ സേവകനായ ലാട്ടുവിന് പ്രസാദം കൊടുത്തയയ്ക്കുപതിവായിരുന്നു. പിൽക്കാലത്തു് ഒരിക്കൽ അദ്ദേഹം ഒരു ഭക്തനോട് പറയുകയാണ്, ''ഇതു് കേൾക്കു. അമ്മ ബലരാമ്മന്ദിരത്തിലേയ്ക്ക് ഇടയ്ക്കിടയ്ക്ക് വരാറുണ്ടായിരുന്നു. ഞാൻ പുറത്തെ മുറിയിലാണ് താമസിച്ചിരുന്നതു്. എന്നോട് പലരും പലപ്പോഴും ചോദിച്ചിട്ടുണ്ട്, 'അമ്മ മുകളിലാണല്ലൊ താമസം, അങ്ങെന്താണെന്നിട്ട് ഇവിടെ കൂടിയിരിക്കുന്നതു് ?' എന്ന്. ഞാനപ്പോളവരോടു പറയും, 'അതിനെന്താ വിരോധമെന്ന് മനസ്സിലായില്ല,' എന്ന്. എന്റെ മനസ്സിന്നുള്ളിലെ ഭാവം ചിലർക്കൊക്കെ മനസ്സിലാകും, ചിലർക്ക് മനസ്സിലാവില്ല. ചിലരാണെങ്കിൽ എന്റെ ഉത്തരം കേട്ടാൽ ശുണ്ഠിയെടുക്കും. ചീത്ത പറഞ്ഞു് സൈ്വരം കെടുത്തും. ഞാനൊരു ദിവസം അവരെ ഭീഷണിപ്പെടുത്തി: ''ഭോഷ്ക്കന്മാരു്, യാതൊരു ചുക്കും ചെയ്യില്ല, വെറുതെ 'അമ്മേ ദേവീ', 'അമ്മേ ദേവീ' എന്ന് ഉള്ളിൽത്തട്ടാതെ മോങ്ങിക്കൊണ്ടു നടക്കും; നിങ്ങളുടെ ഈ 'അമ്മേ ദേവി'യൊന്നും എനിക്ക് വലിയ വിലയൊന്നുമില്ല.'' ഭക്തന് ലാട്ടുമഹാരാജിന്റെ മുഖത്തുനിന്ന്ഇത്തരം വർത്തമാനം കേട്ടിട്ട് വലിയ മനോവേദനയായി. അയാൾ തരിച്ചിരുന്നുപോയി. പക്ഷെ വീണ്ടും, ''അമ്മയെ സ്വീകരിക്കുക എന്നു പറയുന്നതു്, ചങ്ങാതി, ചില്ലറക്കാര്യമാണെന്ന് കരുതിയോ ? ഗുരുമഹാരാജിന്റെ പൂജ ക്ലേശംകൂടാതെ സ്വീകരിച്ച ആളാണ് അമ്മ; നേരമ്പോക്കൊന്നുമല്ല സംഗതി! അമ്മ സാക്ഷാൽ ദേവി ആണെന്ന കാര്യം അദ്ദേഹത്തിനു മാത്രമേ മനസ്സിലാക്കാൻ കഴിഞ്ഞിട്ടുള്ളു, കുറച്ചൊന്ന് സ്വാമിജിക്കും സാധിച്ചിട്ടുണ്ടെന്നു പറയാം. അമ്മ സാക്ഷാൽ ലക്ഷ്മീഭഗവതിയാണ്. അമ്മയുടെ കരുണയെപ്പററിയൊരു ലാഞ്ഛനപോലും ലഭിക്കണമെങ്കിൽ എത്രയോ തപസ്സു ചെയ്യണം.'' എന്ന് പറഞ്ഞവസാനിപ്പിച്ചു.

ബലരാംമന്ദിരത്തിൽനിന്ന് മാതൃദേവി ജയരാമവാടിയിലേയ്ക്ക് യാത്ര പുറപ്പെടുകയാണ്. അപ്പോഴത്തെ ഒരു കാഴ്ച വളരെ മധുരമായ രീതിയിൽ വൈകുണ്ഠബാബു വിവരിച്ചിരിക്കുന്നതു് ഞാനിവിടെ ചേർക്കാം:

''അന്നും ലാട്ടു അതിശയകരമായ ഒരു ദുശ്ശാഠ്യം പിടിച്ച് കൂടിയിരിക്കുകയാണ്. ഓരോരുത്തരോരോരുത്തരായി സകലരും വന്ന് മാതൃദേവിയെ പ്രണമിച്ച് മാറിനിന്നു; ലാട്ടുവാകട്ടെ സ്വന്തം മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും ആഞ്ഞുവലിഞ്ഞു് നടപ്പുതന്നെ നടപ്പ്; ചുണ്ടുകൊണ്ട് ഇങ്ങനെ പിറുപിറുക്കുന്നുമുണ്ട്, 'അതെ! സന്ന്യാസിക്ക് അച്ഛൻ, അമ്മ എന്നൊക്കെയുണ്ടോ ? സന്ന്യാസി മായാതീതനാണ്.' അമ്മ കോണിപ്പടി ഇറങ്ങിവരിക

യാണ്, അപ്പോഴം ലാട്ടു വാശിപിടിച്ച് ഉറക്കെ ഉറക്കെ ഇപ്പറഞ്ഞതുതന്നെ തോരാതെ ഉരുവിടുകയാണ്. താഴെ ഇറങ്ങിയ അമ്മ വാതിൽപ്പടിയിൽ പിടിച്ചുകൊണ്ടു് ചോദിച്ചു, 'മോനേ ലാട്ടു, നിനക്കു് എന്നെ കണക്കാക്കേണ്ട കാര്യമൊന്നുമില്ല, അല്ലെ കുഞ്ഞെ?' ഇതങ്ങു കേട്ടതും ലാട്ടു ഒരൊററ കുതിക്കു് അമ്മയുടെ അടുത്തെത്തി. ആ തൃപ്പാദങ്ങളിൽ നീണ്ടുനിവന്നൊരു പ്രണാമം അപ്പിച്ച് കിടന്നുകൊണ്ടുതന്നെ ആ പാദയുഗളം കെട്ടിപ്പിടിച്ചുകൊണ്ടു് തേങ്ങിത്തേങ്ങിക്കരയാൻ തുടങ്ങി. സേവകന്റെ കരച്ചിൽ കണ്ടിട്ടു് അമ്മയുടെ കണ്ണിലും വെള്ളം നിറഞ്ഞു. അതു കണ്ടപ്പോരം ലാട്ടു ചാടി എഴുന്നേററു് തന്റെ മേൽമുണ്ടുകൊണ്ടു് അമ്മയുടെ കണ്ണുനീർ തുടച്ചു കൊടുത്തുകൊണ്ടു് പറയുവാൻ തുടങ്ങി, 'അച്ഛന്റെ വീട്ടിൽ പോകയല്ലെ, അമ്മെ! അപ്പൊപ്പിന്നെ കരയാനെന്തിരിക്കുന്നു? ഇനി അധികം വൈകിക്കാതെ ശരോട് അമ്മയെ വേഗം തന്നെ ഇങ്ങോട്ടു് കൊണ്ടുവരുമല്ലൊ, കരയരുതു്, അമ്മെ, അരുതു്, കരയരുതു്! യാത്ര പോകാൻ നേരത്തു് കണ്ണിൽനിന്നു് വെള്ളം പൊടിയാൻ പാടുണ്ടോ,ങ് ആ!' സേവകനായ ലാട്ടുവിന്റെ; വേദനയിൽ കുതിർത്തിയ ഈ വാക്കുകരം ഈ ദൃശ്യം കണ്ടുകൊണ്ടു നിന്നിരുന്ന ഞങ്ങളുടെ ഹൃദയങ്ങളിൽ എന്തു് പ്രഭാവമാണ് ചെലുത്തിയതെന്നു് വാക്കുകളിൽ പകത്താൻ അസാദ്ധ്യമാണ്.''

കാമപാലമിശ്ര എന്നു പേരുള്ള ഒറീസ്സക്കാരനായൊരു ചെറുപ്പക്കാരൻ. ബി. എൽ. പരീക്ഷ എഴുതാൻ വേണ്ടി ബലരാമ്മന്ദിരത്തിൽ വന്നു് താമസിക്കുകയുണ്ടായി. ബി.എ.യ്ക്കു് ആ യുവാവു് തത്ത്വശാസ്ത്രമാണ് പഠിച്ചതു്. അതുകൊണ്ടു് വത്തമാനത്തിന്നിടയിലൊക്കെ പാശ്ചാത്യതത്ത്വശാസ്ത്രജ്ഞന്മാരായ ഹെർബർട്ട്സ്പെൻസർ, ക്യാൻറു്, ഹെഗേൽ തുടങ്ങിയവരുടെ അഭിപ്രായങ്ങളെ ഉദ്ധരിച്ചുകൊണ്ടാണ് അയാരം വാദിക്കുക പതിവു്. അങ്ങനെയിരിക്കെ ഒരു ദിവസം ബലരാമ് ബാബുവിന്റെ പുത്രൻ രാമകൃഷ്ണനുമായി അയാരം വീറുപിടിച്ച ഒരു തക്കത്തിലേപ്പെട്ടു. ഒരുതരത്തിലുമുള്ള തീരുമാനത്തിലോ ഒത്തുതീപ്പിലോ എത്താൻ കഴിയാതെ രണ്ടുപേരും കൂടി ഒടുവിൽ ലാട്ടുമഹാരാജിന്റെ അടുത്തെത്തി. അത്ഭുതംതന്നെ! ലാട്ടുമഹാരാജ് ഒന്നു രണ്ടു് സാധാരണ ഉദാഹരണം കൊടുത്തിട്ടു് അവരുടെ ഈ ദീഘനേരത്തെ ചൂടു പിടിച്ച തക്കത്തിനു് വളരെ എളുപ്പത്തിൽ ഒരു പോംവഴിയങ്ങു കാണിച്ചുകൊടുത്തു. അന്നുമുതൽ കാമപാലമിശ്ര ലാട്ടുമഹാരാജിന്റെ വലിയ ഒരു ആരാധകനായി മാറി.

ലാട്ടുമഹാരാജ് കോളേജിൽ പഠിക്കുന്നവരോടും പണ്ഡിതന്മാരോടും സാധാരണ പറയാറുള്ളതാണ്, ''ഒരു തത്ത്വത്തിന്റെ അത്ഥം കണ്ടുപിടിക്കുവാൻ പുറപ്പെടുമ്പോരം തത്ത്വദ്രഷ്ടാക്കളായ മഹാപുരുഷന്മാരുടെ ജീവിതത്തിലേയ്ക്കു് ഒന്നു് കണ്ണോടിക്കണം. അങ്ങനെ ചെയ്താൽ തത്ത്വത്തിന്റെ ഗൂഢാത്ഥം വളരെ എളുപ്പത്തിൽ മനസ്സിലാക്കാനൊക്കും. ശ്രീശങ്കരാചാര്യരുടെ ജീവിതംതന്നെ നോക്കു. അദ്ദേഹത്തിന്റെ ജീവിതം പഠിച്ചാൽ മായാതത്ത്വത്തെക്കുറിച്ചു കിട്ടുന്ന അറിവു് പുസ്തകം പഠിച്ചാലൊന്നും കിട്ടില്ല. സവ്വവും മായയാണ് എന്നു പറഞ്ഞു് നടന്നിരുന്ന അദ്ദേഹം എന്താ ചെയ്തതു്? സവ്വദേവീദേവന്മാരെക്കുറിച്ചും സ്തോത്രങ്ങളുണ്ടാക്കിവെച്ചില്ലെ? നാലു് ധാമങ്ങളിലും പ്രകാശം പരത്തിയില്ലെ? മായയെപ്പററി അദ്ദേഹം കണ്ടറിഞ്ഞതു മുഴുവൻ ഭാഷവഴിയായി അതേപടി പ്രകാശിപ്പിക്കാൻ തന്നെ അദ്ദേഹത്തിനു കഴിഞ്ഞില്ല, എന്നിട്ടു് പ്രവൃത്തിയിൽക്കൂടിയാണ് അതിനെ (ആ തത്ത്വത്തെ) മനുഷ്യരെ മനസ്സിലാക്കിയതു്.'' അക്ഷരജ്ഞാനംപോലുമില്ലാത്ത ഈ സന്ന്യാസി ഇതൊക്കെ എങ്ങനെയാണ് ധരിച്ചുവെച്ചതെന്നു് എനിക്കറിഞ്ഞുകൂടാ. പക്ഷെ അദ്ദേഹം ഇക്കാര്യം പലവുരു ഞങ്ങളോടു പറഞ്ഞിട്ടുണ്ടു്.

ബുദ്ധദേവനെപ്പററിയും ഇതേ രീതിയിൽ അദ്ദേഹം പറയാറുണ്ടു്. അദ്ദേഹമൊരിക്കലും ബുദ്ധദേവൻ നാസ്തികനാണെന്നു് സമ്മതിച്ചിരുന്നില്ല. ഇത്രപോലും ഞങ്ങളോടു് പറഞ്ഞിട്ടുണ്ടു്, 'ഒരു പണ്ഡിതനൊരിക്കൽ ബുദ്ധദേവന്റെ അടുത്തു ചെന്നു് ഈശ്വരനെപ്പററി തക്കിക്കാനൊരുമ്പെട്ടു. പണ്ഡിതൻ ഈശ്വരനെപ്പററി ഒട്ടേറെ കാര്യങ്ങരം പറഞ്ഞു; ഈ സമയമൊക്കെ ബുദ്ധഭഗവാൻ ചുണ്ടുംകൂട്ടി മിണ്ടാതിരിപ്പാണ്.

അപ്പോൾ ആ പണ്ഡിതൻ വിചാരിച്ചു ബുദ്ധദേവൻ നാസ്തികനാണെന്നു്. എന്നിട്ടു് ആ കഥ നാടെങ്ങും പരത്തി. ലോകം ബുദ്ധദേവനെ നാസ്തികനെന്നു വിളിക്കും, പക്ഷേ, അദ്ദേഹം അങ്ങനെയല്ലതാനും. ഭഗവാനെപ്പററി പറഞ്ഞറിയിക്കാനൊക്കില്ല എന്നു കാണിക്കാനാണു് അദ്ദേഹം മിണ്ടാതിരുന്നതു്.'

ത്യാഗത്തെപ്പററിയുള്ള സംഭാഷണം വന്നാൽ ഉടനെ ബുദ്ധദേവനെയാണു് ലാട്ടുമഹാരാജു് ദൃഷ്ടാന്തമായി കാണിക്കുക. അദ്ദേഹം പറയും, ''നിങ്ങളീക്കിടന്നു് ത്യാഗം, ത്യാഗം എന്നു് നിലവിളിക്കുന്നുണ്ടല്ലൊ. എന്തു് ത്യാഗമാണു്, ഹേ, നിങ്ങളൊക്കെ ചെയ്തിട്ടുള്ളതു്, ഞാനൊന്നു കേൾക്കട്ടെ. ത്യാഗിയായിരുന്നതു് ബുദ്ധദേവൻ. രാജാവിൻെറ മകൻ, യാതൊന്നിൻേറയും കുറവില്ല; എന്നിട്ടും സത്യം അറിവാൻവേണ്ടിത്തന്നെ സകലതും പുല്ലുപോലെ വലിച്ചെറിഞ്ഞു് ഇറങ്ങിത്തിരിച്ചില്ലെ? ഹൊ! രാജത്വസുഖത്തിനുവേണ്ടി ഓരോരുത്തരു് എന്തു പാടുപെടുന്നു, രാവും പകലും! ആ സ്ഥാനത്തു് ബുദ്ധദേവനോ സകല സുഖങ്ങളും തുക്കി വലിച്ചോരേറു് – ദാ കിടക്കുന്നു അങ്ങു് ദൂരെ. മനസ്സിലാവ്ണുണ്ടോ സംഗതി? സാധന ചെയ്യുന്ന കാലത്താണെങ്കിലൊ ദേവതകൾ (മാരൻ) വന്നു് എന്തെല്ലാം പറഞ്ഞും കാട്ടിയും പ്രലോഭിപ്പിക്കാൻ ശ്രമിച്ചു; അദ്ദേഹം എള്ളിട കുലുങ്ങിയോ? അദ്ദേഹം എന്തു പറഞ്ഞു എന്നറിയാമോ? 'ഞാനിക്കണ്ട തപസ്സൊന്നും ചെയ്യാതെതന്നെ എനിക്കു കിട്ടിയതാണു് രാജ്യവും രാജാവിൻെറ പദവിയും; എന്നിട്ടീ തപസ്സൊക്കെ ചെയ്തിട്ടു് ഇനിയും ആ രാജ്യവും രാജാവിൻെറ പദവിയും ഞാൻ മേടിക്കണമെന്നോ? രാജ്യം കിട്ടാനുള്ള കൊതികൊണ്ടല്ല ഞാൻ തപസ്സുചെയ്യാൻ പുറപ്പെട്ടതു്, സത്യത്തെ അറിയാൻവേണ്ടി ഇറങ്ങിത്തിരിച്ചതാണു്,' എന്നു്. അതുകൊണ്ടുതന്നെയാണു് ബുദ്ധദേവനു് ഞൊടിയിടയ്ക്കുള്ളിൽ ഭഗവാനെ കിട്ടിയതും. നിങ്ങളൊക്കെ ത്യാഗം എന്നു് പറഞ്ഞുകൊണ്ടു നടക്കുന്നു; എന്തുണ്ടു്, ഹേ, നിങ്ങൾക്കു് ത്യജിക്കാൻ! ബുദ്ധദേവനു് ഒട്ടു വളരെ ശക്തികളുണ്ടായിരുന്നു, പക്ഷെ അദ്ദേഹം അതൊന്നും പുറത്തേയ്ക്കു കാണിച്ചിരുന്നില്ല. അദ്ദേത്തിനു് വേണമെങ്കിൽ മരിച്ച കുട്ടിയെ ജീവിപ്പിക്കാൻപോലും ഉള്ള കഴിവുണ്ടായിരുന്നു. ഒരു ദിവസം ഒരു കിഴവി തൻെറ മരിച്ച കുട്ടിയെ ജീവിപ്പിച്ചു തരേണമെന്നു പറഞ്ഞു് ബുദ്ധദേവൻെറ അടുത്തു വന്നു. ഉടനെ ബുദ്ധദേവൻ എന്താണു് പറഞ്ഞതെന്നല്ലെ കേൾക്കേണ്ടതു്. 'നിങ്ങളുടെ കുട്ടി ജീവിച്ചു് എഴുന്നേല്ക്കും, പക്ഷെ ഒരു കാര്യം നിങ്ങൾ ചെയ്യുണമതിനു്. ഇതുവരെ ആരും മരിച്ചിട്ടില്ലാത്തൊരു കുടുംബത്തിൽ ചെന്നു് ഒരു പിടി എള്ളു് മേടിച്ചുകൊണ്ടു വരണം.' വയസ്സി എത്ര വീടു കേറി ഇറങ്ങി! ഒരാളും ഇതുവരെ മരിച്ചിട്ടില്ലാത്ത ഒരു വീടു് കണ്ടുകിട്ടണ്ടെ! അപ്പോൾ ബുദ്ധദേവൻ ആ സ്ത്രീയെ പറഞ്ഞു മനസ്സിലാക്കി, ഇത്തരം അന്യായം നടത്തിത്തരാൻ ആവശ്യപ്പെട്ടുകൊണ്ടു് ഇനി ഒരിക്കലും ശാഠ്യം പിടിക്കരുതെന്നു്. ഇങ്ങനെയാണു് ബുദ്ധദേവൻ ലോകത്തെ പഠിപ്പിച്ചിരുന്നതു്. ഒരിക്കലും തൻെറ തപഃശക്തിയെ അന്യായമായി ഉപയോഗിച്ചിരുന്നില്ല.''

ഒരിക്കൽ അവിവാഹിതനായ ഒരു ഭക്തനു പെട്ടെന്നൊരു പതനം സംഭവിച്ചു എന്ന വാർത്ത ലാട്ടുമഹാരാജു് കേട്ടു. ഉടനെ അദ്ദേഹം ആ ഭക്തനെ ആളയച്ചു വരുത്തി. ഭക്തൻ ബലരാമ്മന്ദിരത്തിൽ വന്നു കയറിയ ഉടനെ ലാട്ടുമഹാരാജു് ചോദിച്ചു. ''ഇതു് നോക്കു! ജീവിതത്തിൽ ഒന്നു രണ്ടബദ്ധം പററിപ്പോയി എന്നുവെച്ചു് ജപവും ധ്യാനവുമൊക്കെ ഉപേക്ഷിച്ചു് മനസ്സുണ്ടടു് ചത്തപോലെ ഇനിയുള്ള കാലം കഴിച്ചുകൂട്ടാം എന്നു് വെയ്ക്കേണ്ട ആവശ്യമെന്തു്? സകലരും അബദ്ധങ്ങൾ കാണിക്കും! ഒരു തെററും ചെയ്യാത്ത ആളു് ആരാണു് ഈ ലോകത്തിൽ? ഭഗവാനെ വിളിക്കു, അദ്ദേഹം നിങ്ങൾക്കു് ശക്തി തരും, നിങ്ങളുടെ മോഹത്തെ തകർത്തു തരും. അദ്ദേഹം കൃപാസാഗരമാണു്; എത്രതന്നെ പാപം ചെയ്തവനായ്ക്കോട്ടെ, അദ്ദേഹത്തിൻെറ ദയ നിങ്ങൾക്കു് കിട്ടാൻ തടസ്സമുണ്ടാവില്ല. അതു പോട്ടെ, താനെത്രമാത്രം പാപം ചെയ്തു എന്നൊന്നു് പറയൂ. കഷ്ടം! എന്താവശ്യത്തിനാണു് ഇങ്ങനെ മനസ്സു് കിടന്നു പിടയുന്നതു്? മോശം. അജാമിളൻെറ കഥയൊന്നു് ആലോചിച്ചു നോക്കു! വാല്മീകിയുടെ കഥയോ? അതൊക്കെവെച്ചു നോക്കുമ്പോൾ നിങ്ങളുടെ പാപം എത്രത്തോ

ളമുണ്ടോ? വിവേകാനന്ദൻ പറയാറുള്ളതു് എന്താണെന്നറിയാമോ: ഏറിവന്നാൽ ഒരു മഷിക്കുപ്പി നിറയെ മഷിപുരണ്ടു് അഴുക്കായിട്ടുണ്ടായിരിക്കാം. ഇങ്ങനത്തെ ആയിരം കുപ്പി മഷി വീണു് നനഞ്ഞു കുതിർന്നാൽത്തന്നെയും അദ്ദേഹത്തിന്റെ(ഭഗവാന്റെ) ദയാസാഗരത്തിൽ ഒരൊററ മുങ്ങു മുങ്ങിക്കുളിച്ചാൽ മതിയല്ലൊ സകലതും കറ ലേശം ബാക്കി നില്ക്കാതെ മുഴുവനും കഴുകിത്തുടച്ചു വൃത്തിയാകാൻ. അതുകൊണ്ടാണു് ഞാൻ പറയുന്നതു് – 'ഇത്ര വളരെ കിടന്നു് ദുഃഖിക്കാനൊന്നുമില്ല,' എന്നു്. ബ്രാഹ്മസമാജക്കാരുടെ പ്രാർത്ഥന അറിഞ്ഞുകൂടെ? 'ദുർമതി ദൂരത്താക്കി ശുഭമതിയേകുക നീ.' അദ്ദേഹത്തിൻറടുത്തു് അനുനിമിഷം പ്രാർത്ഥിക്കൂ. രണ്ടു ദിവസത്തിനകം നിങ്ങളുടെ ദുർബുദ്ധി അകന്നു മാറുന്നതു കാണാം.''

ഭക്തനു് ഇതൊക്കെ കേട്ടിട്ടും ലജ്ജകൊണ്ടു വായു് തുറക്കാൻ പററുന്നില്ല. ഇതു കണ്ടിട്ടു് ഛാട്ടുമഹാരാജു് പറഞ്ഞു 'പാപം ചെയ്യുന്ന സമയത്തു് മനുഷ്യന്റെ വിവേകം യഥാർത്ഥത്തിൽ അവനെ ലജ്ജിപ്പിക്കുന്നുണ്ടു്, പക്ഷെ അവനതു് തത്സമയത്തു് അത്ര മാനിക്കുന്നില്ലെന്നുമാത്രം. എന്നിട്ടു പാപം ചെയ്തുകഴിഞ്ഞാലോ അപ്പോഴല്ലെ രസം, ആ ലജ്ജ തന്നെ വന്നു് അവനെ പിടികൂടും. അപ്പോഠം അന്യനൊരുത്തന്റെ മുമ്പിൽ വായു് തുറക്കാൻപോലും അവനു് ലജ്ജയാകും.' എന്നിട്ടും ഭക്തന്റെ ലജ്ജ കുറയുന്ന മട്ടല്ല; അദ്ദേഹം പിന്നേയും പറയാൻ തുടങ്ങി, ''എടോ! എന്താ, ഹേ ഇതു്? കഷ്ടം തന്നെ! ഇത്ര പെരുത്തു് ലജ്ജ ആരുടെ മുമ്പിലാണെടോ കാണിക്കുന്നതു്? താൻ ചെയ്തതെന്താണെന്നു് അദ്ദേഹത്തിനു് (ഭഗവാനു്) നല്ലപോലെ മുഴുവനും അറിയാം. അദ്ദേഹത്തിൽ നിന്നു് ഒളിച്ചു് വല്ലതും ചെയ്യാമെന്നുവച്ചാൽ അതു് നടപ്പുള്ള കാര്യമല്ല, തീർച്ച. അദ്ദേഹം അറിഞ്ഞുകഴിഞ്ഞ സംഗതിയെച്ചൊല്ലി ഇനി ഇത്രമാത്രം വേവലാതിപ്പെടാനെന്താണുള്ളതു്? അതിലുമൊക്കെ ഭേദം അവനവനു് ചെയ്യാനുള്ളതൊക്കെ ശരിക്കങ്ങടു് ചെയ്യുക. കൂടുതൽ ശക്തിയോടെ സാധനഭജനകഠം ചെയ്യുക, സാധുസംസർഗ്ഗം കഴിവതും ചെയ്യാൻ ശ്രമിയ്ക്കുക, പിന്നെ ഇടയ്ക്കൊക്കെ കഴിവനുസരിച്ചു് ഇവിടെ വന്നും പോയും ഇരിക്കുക, അല്ലാതെന്താ?'' ഇതുംകൂടി കേട്ടപ്പോഠം ഭക്തന്റെ ഹൃദയത്തിനു് അല്പം ശക്തിവെച്ചതുപോലെ, അയാഠം അതിനുശേഷം കൂടുതൽ ആവേശത്തോടെ സാധനഭജനകളിൽ ഏർപ്പെട്ടു.

---

ജീവേശ്വരനായ കൃഷ്ണൻ, ഗുഡാകേശനായ (ജിതനിദ്രനായ) അർജ്ജുനനുമായി സംവാദം ചെയ്യുന്നു. ധർമ്മക്ഷേത്രം (രണഭൂമി) ഈ ലോകമാണു്; ധർമ്മപ്രതിനിധികളായ പഞ്ചഭ്രാതാക്കഠം, വേറെ നൂറു സഹോദരന്മാരോടു (നാം ഇഷ്ടപ്പെടുന്നവയും എന്നാൽ എതിർക്കേണ്ടവയുമായ എല്ലാററിനോടും) യുദ്ധം ചെയ്യുന്നു. വീരാഗ്രണിയായ അർജ്ജുനൻ (ഉണർന്ന ജീവൻ) ആണു് സേനാനായകൻ. നാം ഏററവും മുറുകെപ്പിടിച്ചിരിക്കുന്ന ഇന്ദ്രിയസുഖങ്ങളോടെല്ലാം പൊരുതി അവയ്ക്കു് അറുതി വരുത്തണം. നാം തനിയെ നില്ക്കണം; നാം ബ്രഹ്മമാണു്. അന്യചിന്തകളെല്ലാം ഇതിൽ ലയിപ്പിക്കണം. കൃഷ്ണൻ എല്ലാം ചെയ്തു, എന്നാൽ ഒട്ടും ഒട്ടലില്ലാതെ. അവിടുന്നും ലോകത്തിലായിരുന്നു; എന്നാൽ ലോകത്തിന്റെയായിരുന്നില്ല. എല്ലാ കർമ്മങ്ങളും ചെയ്തുകൊഠംക, എന്നാൽ ആസക്തിയില്ലാതെ, കർമ്മത്തിനുവേണ്ടി കർമ്മം ചെയ്യുക; ഒരിക്കലും നിങ്ങഠംക്കു വേണ്ടിയല്ല.

വി. സാ. സ. ആറാംഭാഗം. 334.

# പ്രത്യവരോഹം

## ശ്രീ വിമലാനന്ദസ്വാമികൾ

ആരോഹക്രമത്തിൽ ബ്രഹ്മചര്യം ഗാർഹസ്ഥ്യം സന്ന്യാസം ഈ നാലു് ആശ്രമങ്ങളുടെ ക്രമസമുച്ചയമാണു് മനുഷ്യനെ സാധാരണമായ ധർമ്മാർത്ഥകാമങ്ങൾവഴി പരമപുരുഷാർത്ഥമായ മോക്ഷത്തിൽ എത്തിക്കുന്നതു് എന്നു വൈദിക ധർമ്മം സിദ്ധാന്തമായി നിഗമനം ചെയ്യുന്നു. ചതുർത്ഥാശ്രമമെന്നും സന്ന്യാസമെന്നും പര്യായങ്ങളാണു്. ആദ്യത്തെ മൂന്നു് ആശ്രമങ്ങളുടെ സ്വാഭാവികമായ വികാസമാണു് സന്ന്യാസം എന്നു് ഇതു വ്യക്തമാക്കുന്നു. ബാല്യത്തിൽനിന്നു യൌവനവും മദ്ധ്യവയസ്സും വാർദ്ധക്യവും ക്രമേണ കടക്കുന്നതുപോലെ ഓരോ ആശ്രമത്തിൽനിന്നും അതിന്നു മുകളിലുള്ളതിലേയ്ക്കു് ഉയരുന്നു. ഇതിന്നു് ആരോഹണം എന്നു പറയുന്നു. ഈ വിധം ആരോഹണം ചെയ്തു സന്ന്യാസത്തിലും ജ്ഞാനത്തിലും യോഗത്തിലും ഉറച്ച വ്യക്തിയെ ആരൂഢൻ എന്നു ഗീതയും മററും പ്രസ്താവിക്കുന്നു. ജ്ഞാനവാസനയും തീവ്രവിരക്തിയും കൊണ്ടു് കുമാരസന്ന്യാസികളായിട്ടുള്ളവരുടെ വ്യവസ്ഥിതവികല്പരൂപമായ 'ചതുർത്ഥാശ്രമ'വും വൈദികമായി പ്രാശസ്ത്യമുള്ളതുതന്നെ; അവർ അസാധാരണതേജസ്വികളും പൂർവ്വജന്മങ്ങളിൽ അതുവരേയുള്ള ക്രമാരോഹണം സാധിച്ചിട്ടുള്ളവരുമാണെന്നു് വിശ്വസിക്കപ്പെടുന്നു. ഈ പരിപാടിക്കു വിരുദ്ധമായി ഗാർഹസ്ഥ്യത്തിൽനിന്നും ബ്രഹ്മചര്യത്തിലേയ്ക്കോ സന്ന്യാസത്തിൽനിന്നും ഗാർഹസ്ഥ്യത്തിലേയ്ക്കോ ഇറങ്ങുന്നതിനു് ആരൂഢപതനമെന്നും പ്രത്യവരോഹമെന്നും ശാസ്ത്രം പേരു പറയുന്നു. പാലു് തൈരും വെണ്ണയും നെയ്യുമാകുന്നതു് ക്രമപരിണാമമാണു്; മറിച്ചു് നെയ്യ് വെണ്ണയും തൈരും പാലുമാകുന്നതു് വ്യുത്ക്രമപരിണാമം. ഇതു് ദൃഷ്ടമോ സാധ്യമോ അല്ല. അതുപോലെ സന്ന്യാസത്തിൽനിന്നും ഗാർഹസ്ഥ്യത്തിലേയ്ക്കു പ്രത്യവരോഹം പാടില്ലെന്നു് ബ്രഹ്മസൂത്രത്തിലെ തദ്ഭൂതാധികരണവും (3.4.10.1.) ധർമ്മശാസ്ത്രങ്ങളും സ്ഥാപിക്കുന്നു.

ഇവിടെ പുഷ്ടിയുള്ള പൂർവ്വപക്ഷങ്ങൾ പറപ്പെടുന്നു. സ്വേച്ഛയാ ആരംഭിച്ച ഒരു അനുഷ്ഠാനം സ്വന്തം രുചിപോലെ നിർത്തുന്നതിനുള്ള സ്വാതന്ത്ര്യം ഒരു വ്യക്തിക്കു സ്വതസ്സിദ്ധമായിട്ടുള്ളതല്ലെ ? മാററം തന്നെയല്ലെ ജീവിതം ? സ്വാധികാരത്തിൽ വന്ന ചുമതല, ഉദ്ദേശ്യമോ പരിതഃസ്ഥിതിയോ മാറുമ്പോൾ വിടുന്നതു നിന്ദ്യമെന്നു കരുതിയാൽ ലോകപ്രവൃത്തി നടക്കുമോ ? വ്രതമെന്നോ, ബാധ്യതയെന്നോ, പ്രശസ്തസേവനമെന്നോ ഉള്ള നിലയിൽ കവിഞ്ഞു് എന്തൊരു ഒഴിച്ചുകൂടായ്മയാണു് സന്ന്യാസത്തിന്നുള്ളതു് ? സേവനം രാജിവെയ്ക്കുന്നതു് അപരാധമല്ലല്ലൊ. എല്ലാ മതങ്ങളുടെയും ചരിത്രം സന്ന്യാസം രാജിവെച്ചു മടങ്ങിയവരുടെ വിവരം പ്രസ്താവിക്കുന്നുമുണ്ടു്. ചില ഉദാഹരണങ്ങൾ:

അഞ്ചാം ശതകത്തിൽ നാടുവാണിരുന്ന ഉപാതിസ്സൻെറ അനുജൻ മഹാനാമാ, ഉപാതിസ്സൻെറശേഷം രാജ്യം ഭരിച്ച ശിലാകാലൻ, വിമലസൂരിയരാജൻെറ സഹോദരൻ സേനാരതൻ; ഇവർ പ്രവ്രജ്യാ(പബ്ബജ്ജ)ധർമ്മം വിട്ടു് ഗാർഹസ്ഥ്യത്തിലേയ്ക്കു മടങ്ങിയതായി സിംഹളചരിത്രം പറയുന്നു. അതുപോലെ ഥായ്‌ലണ്ടിൽ പതിന്നാലാം ശതകത്തിൽ അരചനായിരുന്ന സൂര്യവംശരാമനും പത്തൊമ്പതാം ശതകത്തിൽ ഭരിച്ച മൊംഗ്കുട്ടും ആദ്യം ഭിക്ഷുവായിട്ടു് പിന്നീടു് ആ അവസ്ഥ വിട്ടു് രാജാക്കന്മാരായിത്തീൎന്നവരാണു്. ഇവർ ആരും കാളിദാസൻെറ 'യൌവനേ വിഷയൈഷിണാം വാർദ്ധകേ മുനിവൃത്തീനാം' എന്ന ക്രമം കൂട്ടാക്കിയില്ല. തിബത്തിലെ പ്രമുഖലാമാ (ഭിക്ഷു)സംഘമായ 'ഗെലുഗ്-പാ ഇൽ' ഭിക്ഷുധർമ്മം നിഷ്ഠയോടെ പാലിച്ചു വന്നു എന്നും 'നിങ്-മ-പാ, സ-ക്യ-പാ' തുടങ്ങിയ ആശ്രമങ്ങളിൽ ചേർന്നവർ സമുദായനിന്ദ സഹിച്ചും ഒളിവായോ വെളിവായോ വിവാഹിതരായി

രുന്ന എന്നും ഗവേഷകർ എഴുതുന്നു. സര്വ്വാസ്തിത്വവാദം എന്ന രൂപത്തിൽ ബൌദ്ധമതം പ്രചരിച്ചകാശ്മീരിൽ മേഘവാഹനന്റെരണ്ടാമത്തെ രാജ്ഞി, ഭിക്ഷുക്കൾ നഡ്വനവിഹാരത്തിൽ പുത്രകളത്രാദികളോടുകൂടി സ്വന്തം സ്വത്തുമായി കഴിഞ്ഞതിനെ നിന്ദിച്ചതായി അവിടത്തെ ചരിത്രമായ രാജതരംഗിണിയിൽ സൂചിപ്പിക്കുന്നു. കുറെ ശതകങ്ങളായി നിലവിൽ വന്ന ഗൃഹസ്ഥന്മാരായ മഹന്ത്മാരും ഗോസായികളും ജോഗികളും ഇന്നും ഭാരതത്തിൽ നിലവിലുണ്ടു്. ദശനാമിസന്ന്യാസികളുടെ വിശേഷണനാമമായ 'ഗിരി,പുരീ'ശബ്ദങ്ങൾ കുടുംബത്തിലെ ഉപാധിനാമമായി ചില പ്രദേശങ്ങളിൽ. കാണുന്നതു് പൂർവ്വപുരുഷന്മാരിൽ ഒരാൾ സന്ന്യാസിയായി ഗാർഹസ്ഥ്യത്തിലേയ്ക്കു മടങ്ങിയതു കാരണമാണെന്നു ചൂണ്ടിക്കാണിക്കുന്നു. ആധുനിക ഉദാഹരണങ്ങളും ഉടുപ്പുനീക്കിയ കത്തോലിക്ക സന്ന്യാസികളുടെ 'അപൊസ്റ്റസി'യെപ്പററിയ വിവരവും ഇതിനു പുറമേയാണു്.

വൈദികധർമ്മത്തിൽനിന്നും പൊട്ടിപ്പിരിഞ്ഞു് പ്രതിഷേധരൂപത്തിൽ വളൎന്നിട്ടുള്ളവയാണു് ബുദ്ധമതവും ജൈനമതവും. അതുകൊണ്ടു് അവയെപ്പററിയും ഇവിടെ പരാമർശിക്കുന്നു. കർമ്മസിദ്ധാന്തം, പുനർജ്ജന്മവിശ്വാസം, സർവ്വപ്രാണികാരുണ്യം,ചാതുർമാസ്യാനുഷ്ഠാനം ഇവ ഭാരതീയമായ ഈ മൂന്നു മതങ്ങൾക്കും പൊതുവിലുള്ളവയാണു്. വൈദികധർമ്മത്തോടു് പ്രമേയങ്ങളിലും ആചാരവിഷയത്തിലും മററു രണ്ടിന്നുമുള്ള സാദൃശ്യവും കടപ്പാടും ഇവിടെ മറക്കാവുന്നതല്ല. വർണ്ണധർമ്മത്തിൽ നിന്നും അത്യന്തഭിന്നമായി നിലവിൽ വന്ന ഒരു സ്വതന്ത്രപ്രരോഹണമല്ല വൈദികമായ ആശ്രമധർമ്മം. ജൈനമതത്തിലും വർണ്ണധർമ്മവും ജന്ന(യജ്ഞ)വും ഒരു പ്രകാരത്തിൽ പ്രവേശിച്ചു. 'ഹിന്ദു ലാ' തന്നെയാണു് ഇവിടെ ഇന്നു് ഈ മൂന്നു മതാനുയായികളെയും ഭരിക്കുന്നതു്. അശോകൻ ഹർഷൻ തുടങ്ങിയ ചക്രവർത്തിമാരുടെ കീഴിൽ ശാന്തിപൂർണ്ണമായി മൂന്നു മതവും വളൎന്നു. ശ്രീബുദ്ധൻ ധർമ്മാചരണത്തിൽ വർണ്ണഭേദമില്ലെന്നും അതു്, അതിഥിസത്ക്കാരത്തിലും വിവാഹത്തിലും ഗണിക്കപ്പെട്ടാലും അതിരു കവിയരുതു് എന്നുമാത്രമേ നിർബ്ബന്ധിച്ചുള്ളൂ എന്നും ബുദ്ധവചനമായി ദിവ്യാപദാനം സംരക്ഷിച്ചിട്ടുള്ള,'ആവാഹകാലേ ച വിവാഹകാലേ ജാതേഃ പരീക്ഷാ ന തു ധർമ്മകാലേ.' എന്ന വചനം തെളിയിക്കുന്നു. ഭിക്ഷുസംഘത്തിൽ വർണ്ണഭേദം അനിഷ്ടമായിരുന്നെങ്കിലും സമുദായത്തിൽനിന്നും അതു തുരത്തുവാൻ ബുദ്ധൻ പോരാടി എന്നു പറയുവാൻ തെളിവില്ല. അദ്ദേഹം ജനിച്ചു വളൎന്നതു്, വർണ്ണാശ്രമധർമ്മവും സംസ്കാരങ്ങളും പാലിച്ചുവന്ന ഒരു ക്ഷത്രിയരാജവംശത്തിലാണു്. ജരന്മീമാംസകന്മാർ ഒരു ഭാഗത്തു ക്രതുവിനു ചെയ്യുന്ന ഹിംസ ഹിംസയല്ലെന്നു ചില വേദവാക്യങ്ങളെ ഉയർത്തിപ്പിടിച്ചു പ്രചരിപ്പിച്ചു. മറുഭാഗത്തു് ആ സമയം ബുദ്ധധർമ്മാനുയായികൾ, തനിയേ പ്രാണികളെ കൊല്ലരുതെന്നല്ലാതെ ഭിക്ഷുക്കൾ ഭിക്ഷയായി ലഭിച്ച മാംസം തിന്നുന്നതു ദോഷമല്ലെന്നു ഘോഷിച്ചു. ബുദ്ധന്റെ അന്ത്യരോഗം സൂ അര മദ്ദ (സൂകരമാംസം അഥവാ ചേനക്കിഴങ്ങു് ?) മൂലമാണെന്നുള്ള ഉല്ലേഖനം പാലിഗ്രന്ഥങ്ങളിലുള്ളതു് വിഭിന്ന വ്യാഖ്യാനകോലാഹലത്തിൽ ഇന്നും കിടക്കുന്നതേയുള്ളൂ. കർമ്മമീമാംസകരുടെയും സൗഗതരുടെയും പാക്ഷികാഭിപ്രായം സർവ്വഭൂതമൈത്രിയെപ്പററിയുള്ള ഭാരതീയചിന്താഗതിയെ നശിപ്പിച്ചിട്ടില്ല. യോഗദർശനംവഴി കടന്ന ഭക്തിസിദ്ധാന്തം അതിനെ വർദ്ധിപ്പിക്കുകയും ചെയ്തു. ജൈനരും വൈഷ്ണവരും തമ്മിൽ പരസ്പരവിവാഹം ഇന്നു ഗുജറാത്തിൽ സാധാരണമാണു്.

ജീർണ്ണനായ ഒരു വൃദ്ധന്റെ പോക്കും, മൃതകശരീരവുമായി പോയ ശ്മശാനയാത്രയും, ഒരു തപസ്വിയുടെ രൂപവുമാണു് യൌവനം കഴിയാത്ത ശാക്യസിംഹനു മഹാഭിനിഷ്ക്രമണത്തിനുള്ള പ്രേരണ പെട്ടെന്നു് ഉളവാക്കിയതു്. മധ്യരാത്രിയിൽ രാജഭവനം വിട്ടു് ശൂന്യവനത്തിൽ എത്തിയ അദ്ദേഹം സേവകനേയും സവാരിക്കുതിരയേയും മടക്കി അയച്ചശേഷം ഭിക്ഷുധർമ്മത്തിൽ പ്രവേശിക്കുവാൻ ഒന്നാമതു തേടിയ ഉപകരണം കാഷായവസ്ത്രമാണു്. അപ്പോൾ ദൃഷ്ടിഗോചരനായ ഒരു വേടൻ രാജകുമാരന്റെ അനർഘവസ്ത്രങ്ങളും മുകുടവും സപ്രമോദം കൈമാറി, താൻ ധരിച്ച കാഷായം ഉടൻ'സ്വൈപ്പ്' ചെയ്തു എന്നു ബുദ്ധഘോ

ഷൻ വർണ്ണിക്കുന്നു. കാഷായധാരികളായ മുനികളും യോഗികളും അതിന്നുമുമ്പുതന്നെ നിലവിലുണ്ടായിരുന്നു എന്നു് ഇതിൽനിന്നു് അനുമാനിക്കണം. അല്ലെങ്കിൽ കാഷായധാരണം എങ്ങനെ പദ്ധതിയാകും ? അഹിംസയിൽ പ്രതിഷ്ഠ ലഭിച്ചിട്ടുള്ള മുനികളുടെ നേരെ പക്ഷിമൃഗാദികൾ നിർഭയം ആകൃഷ്ടിക്കപ്പെടുന്നതു് പഴമയും അനുഭവവുമാണു്. മുനികളെ കാഷായധാരണത്തിൽ അനുകരിച്ചുകൊണ്ടു വേടന്മാർ പ്രാണികളെ വഞ്ചിച്ചു ഹിംസിക്കുന്നതും അജ്ഞാതമല്ല. ഭാരതത്തിൽ നിലവിലുണ്ടായ ബുദ്ധമതം വർണ്ണാശ്രമധർമ്മത്തിന്റെ അംശമായ ചതുർത്ഥാശ്രമത്തിന്റെ ഉപാദേയാംശം സ്വീകരിക്കുകയല്ലാതെ ഒരു അപൂർവ്വസൃഷ്ടിക്കു് ഒരുമ്പെടുകയല്ല ചെയ്തതു് എന്നു പ്രാചീനഗ്രന്ഥങ്ങളിൽനിന്നും തെളിയുന്നു.

യജ്ഞാധിഷ്ഠിതമായി സംസ്കരിക്കപ്പെട്ട ഒരു സമൂഹത്തിന്റെ നിലനില്പിനും വളർച്ചയ്ക്കും വേണ്ടി വികസിച്ച ഒരു പ്രാചീനവ്യവസ്ഥയാണു് ഋഗ്വേദത്തിലെ പുരുഷസൂക്തത്തിൽ പ്രസ്താവിക്കുന്ന ചാതുർവർണ്യം; പിന്നീടു വന്നിട്ടുള്ള മൂവായിരം ജാതികളിലെ നാലു വിഭാഗമല്ലതു്. ജനാവലിയിൽ ഉടനീളം ആദർശരൂപത്തിൽ വ്യാപിക്കുവാൻ കഴിയാതെ പോയതും ഇപ്പോഴും ലുപ്തപ്രായവുമായ ആ വ്യവസ്ഥയിൽ ഇന്നു കാണുന്ന കുറവുകൾ അധികമൊന്നുമില്ലാതെ ഉദ്ദേശ്യമഹത്ത്വത്തോടും ശുഭപരിണാമങ്ങളോടുംകൂടി ബുദ്ധന്റെ കാലത്തും അതിനുശേഷം അനവധി ശതകങ്ങളിലും അതു നിലവിൽ ഉണ്ടായിരുന്നു എന്നു് വർണ്ണവ്യവസ്ഥയെച്ചുററി വളർന്ന സംസ്കൃതഭാഷയും സംസ്കാരവും സൂചിപ്പിക്കുന്നു. അക്കാലത്തെ പ്രാകൃതങ്ങളായ അർദ്ധമാഗധിയിൽ ജൈനധർമ്മഗ്രന്ഥങ്ങളും, മാഗധിയിൽ ബുദ്ധപിടകങ്ങളും ആദ്യം രചിക്കപ്പെട്ടുവെങ്കിലും അവയെല്ലാം സംസ്കൃതരൂപത്തിൽ ക്രമേണ വികസിച്ചു. ബ്രാഹ്മണരും ശ്രമണരും തമ്മിലുള്ള സാമീപ്യമാണു് ഇതിന്നു് ഒരു കാരണമെന്നു പറയേണ്ടതില്ല. ബുദ്ധശിഷ്യന്മാരായ മൌദ്ഗല്ല്യായനൻ, ശാരീപുത്രൻ, അശ്വഘോഷമഹാകവി – ഇവരെല്ലാം വൈദികസാഹിത്യത്തിലും പരമ്പരയിലും ജനിച്ചുവളർന്നു് അഭ്യസിച്ചു് ഉയർന്നശേഷം തഥാഗതപഥത്തിലേയ്ക്കു വന്നവരാകുന്നു. ഇതെല്ലാംകൊണ്ടു് ഭാരതീയവർണ്ണാശ്രമവ്യവസ്ഥയുടെ സാമൂഹ്യമായ നീതിന്യായങ്ങളും രാജശാസനപദ്ധതിയും ഭാരതീയബുദ്ധമതത്തിനെ പ്രത്യക്ഷമായോ പരോക്ഷമായോ ധാരാളം നിയന്ത്രണം ചെലുത്തി. ഭാരതത്തിന്നുപുറമെ വ്യാപിച്ച ബുദ്ധമതത്തിലാകട്ടെ നീതിന്യായവും നടപ്പും ഭാരതത്തിലേതിൽനിന്നു വിഭിന്നമാകയാൽ അവിടങ്ങളിൽ പ്രത്യവരോഹം ദേശഭേദംകൊണ്ടു് ദൂഷണമായി ഗണിക്കപ്പെട്ടില്ല. അടുത്ത ചോദ്യം, അതെങ്ങനെ ? ഭാരതത്തിന്നുപുറമെ പടർന്ന ബുദ്ധമതത്തിൽ ഇവിടെനിന്നും സ്വീകരിച്ചിട്ടുള്ളതു് ചേരുന്ന പടിചേർത്ത പ്രവ്രജ്യാധർമ്മം മാത്രമാണു്; ഇവിടെയാകട്ടെ ചാതുർവർണ്യത്തിലെയും ചാതുരാശ്രമ്യത്തിലേയും നിയമങ്ങളാണു് ജനതയെ സംഘടിപ്പിച്ചതു്. അതുമൂലം ഒരു സന്ന്യാസിസംഘത്തിന്റെ പ്രത്യേക ആവശ്യം ഇവിടെ നേരിട്ടില്ല. സിംഹളത്തിലുംമററും അവിടത്തെ ആചാരംമാത്രമാണു് അവിടേയ്ക്കു ചേർന്നവിധം ഒരു ഭിക്ഷുസംഘം നിലവിൽ വരുത്തിയതു്.

അടുത്തകാലംവരെ ഭാരതത്തിൽ പ്രധാനമായി വൈദികമായ വിവാഹസംസ്കാരം മാത്രമായിരുന്നു നീതിന്യായസമ്മതമായ വിവാഹച്ചടങ്ങു്. സിലോണിലും മററും നടപ്പിലുള്ള കൺട്രാക്ററ് വിവാഹത്തിൽ ഭാര്യാഭർത്താക്കന്മാർക്കു സ്വതന്ത്രമായി പ്രത്യേകം സ്വത്തുള്ളതുകൊണ്ടു് ഭിക്ഷുവായിത്തീർന്ന ദായാദനു രണ്ടുവഴിയ്ക്കും സ്വത്തു ലഭിക്കുന്നു. ദായപ്രാപ്തിക്കു ഭിക്ഷുഅവസ്ഥ തടസ്സമല്ല. നിര്യാതനായ ഭിക്ഷുവിന്റെ മുതൽ ശേഷക്കാർക്കോ സംഘത്തിനോ, രണ്ടിടത്തും വിഭജിച്ചോ പോകുന്നവിധമാണു് അവിടെ നിയമം. ആകയാൽ കോടതി പ്രത്യവരോഹത്തിന്നു തടസ്സമല്ല. ബർമ്മയിലെ ബുദ്ധഭിക്ഷുക്കളെ 'ഫോംഗികൾ' എന്നും അവരുടെ മഠങ്ങളെ 'ഫോംഗിചൌംഗ്' എന്നും പറയുന്നു. അവിടെ ഉണ്ടായിരുന്ന ആദിമനിയമം സ്വത്തിനോടും ബാന്ധവരോടുമുള്ള ബന്ധം തീരെ വിട്ടു് ഫോംഗി, സന്ന്യാസിമഠങ്ങളിൽ താമസിക്കണമെന്നാണു്. ഈ തരത്തിലുള്ള തീവ്രവിരക്തരെ 'ഋല്ലബ'ഫോംഗികൾ എന്നു പറയുന്നു. നിർദ്ദേശിച്ച കാലയളവിലേയ്ക്കുമാത്രം ഭിക്ഷുധർമ്മം

പാലിക്കുന്നവരുടെ ഒരു വിഭാഗം അവിടെ കാലേന നിലവിൽ വന്നു. കാലാവധി കഴിയുമ്പോൾ ഗൃഹത്തിലേയ്ക്കു മടങ്ങുമെന്ന പൂർവ്വനിശ്ചയത്തോടുകൂടിത്തന്നെയാണ് സംഘത്തിൽ ഇവക്കുള്ള താല്ക്കാലികമായ അംഗത്വം. ധ്യാനപരിശീലനത്തിനും പുണ്യപ്രാപ്തിക്കും ഇതു് ഇവരെ സഹായിച്ചു; ഒരുതരം മതജീവിതത്തിന്നു് അടിത്തറ പാകി. ഈ ലഘുവ്രതികളുടെ വീട്ടിലെ അവകാശം ഒരിക്കലും തല്ക്കാലസന്ന്യാസത്താൽ സ്പർശിക്കപ്പെട്ടിട്ടില്ല; ബഹുസംഖ്യംപേർ അതിലേയ്ക്കു് ആകൃഷ്ടരാകുകയും ചെയ്തു. ബാല്യംമുതൽ ഏതു് അവസ്ഥയിലെങ്കിലും സാധിക്കാവുന്ന ഈ ലഘുപ്രവ്രജ്യ ഥായ്ലാണ്ഡിലും ചൈനയിലും മംഗോളിയയിലും തിബത്തിലും പരന്നു. ഉടുപ്പിലും നടപ്പിലും അനുഷ്ഠാനത്തിലും ഒരു ഭിക്ഷു പാലിക്കേണ്ട ധർമ്മങ്ങൾ ആ കാലയളവിലേയ്ക്കു് അവർ പാലിച്ചു. ഗൃഹത്തിലേയ്ക്കു മടങ്ങിയശേഷം ഗൃഹ്യമായ ഉപാസനകളിൽ പൌരോഹിത്യം വഹിച്ചു് ഒരുതരം മതനേതാക്കന്മാരായി അവർ മാനിക്കപ്പെട്ടു.

സിംഹളത്തിലെപ്പോലെതന്നെ ചീനദേശത്തും ബുദ്ധഭിക്ഷുവിന്നു സ്വന്തസ്വത്തു് നിഷിദ്ധമായിരുന്നില്ല. ഭിക്ഷുവായി വിഹാരങ്ങളിൽ തങ്ങുമ്പോൾ പൂർവ്വികസ്വത്തിൽനിന്നു് തല്ക്കാലത്തേയ്ക്കു വിയുക്തനായ ഭിക്ഷുവിന്റെ വസ്തുക്കൾ ബാന്ധവരുടെ നോട്ടത്തിൽ സൂക്ഷിക്കപ്പെട്ടു. സംഘവിഹാരത്തിൽവെച്ചു ഭിക്ഷു മരിക്കുന്നപക്ഷം സമ്പത്തു് സംഘത്തിൽ ചേരുന്നവിധമായിരുന്നു നിയമമെങ്കിലും അന്ത്യശുശ്രൂഷയും മരണവും ഏതെങ്കിലും ഗൃഹസ്ഥന്റെ വസതിയിലായാൽ മൃതഭിക്ഷുവിന്റെ വസ്തുക്കൾ ആ ഗൃഹസ്ഥനു പോയി ചേരുമായിരുന്നു. ഇതുകാരണം സമ്പാദ്യമുള്ള ഭിക്ഷുക്കൾ സ്വത്തു വീട്ടുകാൎക്കു ചേരണമെന്നുള്ള ഉദ്ദേശ്യത്തിൽ അന്ത്യകാലത്തു സംഘം വിട്ടു ഗൃഹത്തിൽപോയി പാൎക്കുന്നരീതി ഉണ്ടായി. ആയിരം വൎഷങ്ങൾക്കുമുമ്പു് പൎയ്യടനാൎത്ഥം ചീനദേശത്തുനിന്നും ഭാരതത്തിൽ വന്ന ഇത്സിംഗ്, അന്നു് ഇവിടെ ഭിക്ഷുക്കൾക്കു വേണ്ട വസ്ത്രങ്ങൾ വിഹാരങ്ങളിൽനിന്നും വിതരണം ചെയ്യപ്പെട്ടിരുന്നു എന്നും മറിച്ചു് ചീനദേശത്തു് അവർ തനിയെ തേടേണ്ടതായി വന്നു എന്നും പ്രസ്താവിക്കുന്നു. ഇതു സ്വന്തസ്വത്തു ഭിക്ഷുക്കൾക്കു് ഉണ്ടായിരുന്നതുമൂലമോ അഥവാ വസ്ത്രാദികൾക്കായി സ്വകാൎയ്യസ്വത്തു ചേൎത്തതായി വന്നതിനാലോ സംഭവിച്ചിരിക്കാം. അനാഗാരികരാണെന്നു കരുതപ്പെട്ട ഭിക്ഷുക്കൾ അവിടെ ആഗാരസംബന്ധം തീരെ വിട്ടിരുന്നുമില്ല. വിഹാരാധിപതികൾ ഭിക്ഷുക്കളുടെ എണ്ണം ചുരുങ്ങിയ ഘട്ടങ്ങളിൽ വില കൊടുത്തോ ദത്തുവാങ്ങിയോ, ബാല്യപരിശീലനത്തിന്റെ പേരു ചൊല്ലിയോ സംഘം ശോഷിക്കാതെ നോക്കി. സന്ന്യാസത്തോടു പ്രാതികൂല്യമുള്ള ഭരണഘട്ടങ്ങളിൽ വിദ്വത്സംഘം എന്നു കരുതപ്പെട്ട ഭിക്ഷുസമൂഹത്തിൽ അജ്ഞരും ദുർബലരും മുതിരാത്തവരുമായവർ സ്വാൎത്ഥം തേടി കടന്നു കൂടാതിരിക്കുവാനും, കുററവാളികൾ നല്ലവരെന്നു നടിച്ചു് ഒളിവു തേടാതിരിക്കുന്നതിന്നും വേണ്ടി ചീനദേശത്തു രാജശാസനം വേണ്ട നടപടിയെടുത്തു. മാത്രമല്ല, കരം അടയ്ക്കാതിരിക്കുവാനും സൈനികസേവനം ഒഴിവാക്കുവാനും ഇത്തിക്കണ്ണി ആയി കഴിയുന്നതിന്നുംവേണ്ടിമാത്രം ഭിക്ഷുവേഷക്കാരായവരെ സ്വഗൃഹങ്ങളിലേയ്ക്കു മടക്കുകയും അവിടെ പതിവായി.

ഈ വ്യതിയാനങ്ങൾ വീക്ഷിച്ച ഗവേഷകന്മാർ ഹിന്ദുജൈനബുദ്ധമതങ്ങളിൽ സന്ന്യാസദീക്ഷ മരണാവധിയായിരിക്കണമെന്നു് അഭേദ്യനിയമമുണ്ടായിരുന്നില്ല എന്നു് അവിടവിടെ പ്രസ്താവിക്കുന്നു. ഈ ആപാതവീക്ഷണം ഭാരതത്തിന്നുപുറമേ ബുദ്ധമതത്തിൽ വന്ന മാററങ്ങളെ ആസ്പദമാക്കിയാണെന്നും അതുതന്നെയും അവിടത്തെ വിവാഹരീതിയേയും സാമുദായികനിലയേയും അനുസരിച്ചുണ്ടായിട്ടുള്ളതാണെന്നും കീഴിൽ വ്യക്തപ്പെടുത്തി. ഈ മൂന്നു മതങ്ങളുടെയും വിധായകശാസ്ത്രങ്ങളിലോ ശിഷ്ടാചാരങ്ങളിലോ നീതിന്യായനിൎണ്ണയങ്ങളിലോ ആധാരിതമല്ല ഈ വൈഭിന്ന്യമെന്നു മേൽ ഉപപാദിക്കുന്നു. നിയമേന പ്രത്യവസിതനോടു് ഒരു ഇളവും ഭാരതത്തിൽ ഈ മൂന്നു മതങ്ങളിലും കാണിച്ചിരുന്നില്ല.

മുനി, സന്ന്യാസി, യതി, ശ്രമണൻ, ഭിക്ഷു, പരിവ്രാജകൻ, അനാഗാരികൻ എന്നീ നാമങ്ങളിലാണു് പ്രവ്രജിച്ചു ഗൃഹം ത്യജിച്ചവർ ഈ മൂന്നു മതങ്ങളിലും അറിയപ്പെടുന്നതു്; ചിലതിൽ ചില പദങ്ങൾ അധികം പ്രാവ

ശ്യം പ്രയോഗിക്കുന്നു എന്നുമാത്രം. വിഷയവിരക്തിമൂലം കാമ്യനിഷിദ്ധകർമ്മങ്ങൾ ത്യജിച്ച് സ്വഗൃഹത്തിൽത്തന്നെ അകന്ന് ഒഴിഞ്ഞ് യഥാശക്തി നിവൃത്തിധർമ്മം പാലിക്കുന്ന കുടീചകന്മാരും, ആ അവസ്ഥയിൽ സത്സംഗത്തിന്നും പുണ്യാർജ്ജനത്തിന്നുംവേണ്ടി തീർത്ഥാടനം ചെയ്യുന്ന ബഹൂദകന്മാരും, ത്രിദണ്ഡധാരികളായി ഉപാസകന്മാരായി ക്ഷേത്രങ്ങളിലും മററും കഴിയുന്ന ഹംസന്മാരും, എല്ലാവരുംതന്നെ ഒരു തരത്തിൽ സന്ന്യാസിമാരാണ്. ദേശീയഭാഷകളിൽ അയഞ്ഞ മട്ടിൽ ചില ഗൌണധർമ്മങ്ങൾ നോക്കിയും, ചിലപ്പോൾ ഹാസ്യാർത്ഥത്തിലും 'സന്ന്യാസി' എന്നു പറയുമെങ്കിലും സന്ന്യാസിശബ്ദത്തിന്റെ ശാസ്ത്രീയവും നീതിന്യായസമ്മതവുമായ അർത്ഥം വളരെ നിഷ്കൃഷ്ടമാണ്. ഉപന്യാസവും വിന്യാസവുംപോലെ, 'സന്ന്യാസ'വും ഉപസർഗ്ഗപൂർവ്വകമായ അസ് ധാതുവിൽനിന്നും വ്യുത്പാദിപ്പിക്കുന്നു. ശസ്ത്രന്യാസം (ആയുധം താഴെ വെച്ച് രക്ഷതേടുക), നിധിന്യാസം (പണ്ടം മണ്ണിൽ പൂതച്ചു സൂക്ഷിക്കുക), ഭരന്യാസം (ചുമക്കേണ്ട ഭാരം മററൊരാളെ ഏല്പിക്കുക) എന്നീ പദപ്രയോഗങ്ങൾ ന്യാസപദത്തിന്റെ അർത്ഥവികാസം ഗ്രഹിക്കുവാൻ സഹായിക്കും. പ്രകരണത്തിൽ ഭഗവത് പ്രപത്തിയും ആത്മസമർപ്പണവും ഭരന്യാസവും ന്യാസവും ഏകാർത്ഥകമാണ്. ജീവിതം ഈശ്വരന്റെ പക്കൽ അടക്കുക എന്നു താല്പര്യം. ന്യാസമേഷാം തപസാമതിരിക്തമാഹുഃ— എന്ന മഹാനാരായണശ്രുതിയാണ് ഈ അർത്ഥത്തിൽ കാണുന്ന ആദ്യപ്രയോഗം. ഇതേ പദംതന്നെയാണ് മുണ്ഡകോപനിഷത്തിൽ 'സന്ന്യാസയോഗാദ്യതയഃ ശുദ്ധസത്ത്വാഃ' എന്ന വരിയിൽ സമസ്തപദരൂപത്തിൽ വരുന്നതു്. ആത്മയാജി, യോഗി, സന്ന്യാസി ഈ മൂന്നു പദങ്ങളും ഒരേ അർത്ഥം കുറിക്കുന്നു എന്നു മൈത്രായണ്യുപനിഷത്ത് സഹപ്രയോഗംമൂലം വ്യക്തമാക്കുന്നു. യജുർവേദസംഹിതയിൽ കപർദീ, വ്യുപ്തകേശഃ എന്നീ പദങ്ങൾ രുദ്രഭഗവാന്റെ ബഹുരൂപങ്ങളെ വർണ്ണിക്കുന്ന കൂട്ടത്തിൽ വരുന്നതുകൊണ്ടു് വ്യുപ്തകേശ(മുണ്ഡിത)ന്മാരായ സന്ന്യാസികൾ വേദസംഹിതയിൽതന്നെ സൂചിതമാണ്. സന്ന്യാസശബ്ദത്തെ 'സതി ന്യാസം' എന്നോ 'സം ന്യാസം' എന്നോ വിഗ്രഹിക്കാവുന്നതാണ്. സത്യസ്വരൂപനായ ഭഗവാനിൽ ആത്മാർപ്പണംചെയ്തു ശരണംപ്രാപിക്കുക എന്ന് ആദ്യത്തെ വിഭജനത്തിൽനിന്നും, സമ്യക് (വിധിപൂർവ്വകമായി) തന്നിൽ വന്നുചേർന്ന പൂർവ്വാവസ്ഥകളെ വിധിപൂർവ്വകം പരിത്യജിക്കുക എന്ന് രണ്ടാമത്തെ വിഭജനത്തിൽനിന്നും അർത്ഥം ലഭിക്കുന്നു. രണ്ടും സന്ന്യാസധർമ്മത്തിന്റെ പരസ്പരം പൂർത്തി വരുത്തുന്ന രണ്ടു് അർത്ഥങ്ങളാണെന്ന് മേൽ വ്യക്തമാകും.

വൈദികസന്ന്യാസം ഉപനയനവും വിവാഹവും മററുംപോലെ ഒരു സംസ്കാരമാണ്. ഇവിടെ സംസ്കാരശബ്ദം കുറിക്കുന്ന അർത്ഥം, ഒരു പുതിയ ജീവിതരീതിയിലേയ്ക്കു കടക്കുന്നതിന്നു് വൈദികകർമ്മങ്ങൾ മൂലം ചെയ്യുന്ന ഒരുതരം ശുദ്ധീകരണം എന്നാണ്. ആ പുതിയ ജീവിതമാകട്ടെ പ്രവൃത്തിപോലെതന്നെ പ്രയത്നസാധ്യമായ നിവൃത്തിരൂപമായ ജീവിതമാണ്. നിവൃത്തിയിൽ എന്തു പ്രയത്നമാണ് ? ചിത്രമെഴുത്തും സംഗീതവും അഭ്യസിക്കുന്നതുപോലെയും, പ്രതികൂലാവസ്ഥകളിൽനിന്നും കൃഷി രക്ഷിക്കുന്നതുപോലെയും, രോഗാനന്തരം പഥ്യത്തിൽ സദാ കരുതൽ വേണ്ടതുപോലെയും, വാഗ്ദാനവും ന്യാസരക്ഷണവും സത്യസന്ധൻ പാലിക്കുവാൻ ജാഗരൂകത കാട്ടുന്നതുപോലെയും യഥാർത്ഥസന്ന്യാസനിഷ്ഠയിലും നിരന്തരദക്ഷത ആവശ്യമാണ്. വിദ്യാലയങ്ങളിൽ അടുത്ത ക്ലാസിലേയ്ക്കു കടക്കാൻ കൊടുക്കുന്ന 'പരീക്ഷ' പോലെ അടുത്ത ജീവിതാവസ്ഥയിലേയ്ക്കു കടക്കുന്നതിന്നു കൊടുക്കുന്ന ഒരു ചടങ്ങാണു സന്ന്യാസസംസ്കാരവും. സന്ന്യാസം ആരംഭിക്കുവാൻ സംസ്കാരക്രിയ ആവശ്യമാണെങ്കിലും 'സന്ന്യാസ'പദം ആ ചടങ്ങിനെയും, മുഖ്യമായി സന്ന്യാസനിഷ്ഠയേയും കുറിക്കുന്നു. അതുപോലെ 'ബ്രഹ്മചര്യം' എന്ന പദം ഉപനയനത്തിന്നുശേഷം വരുന്ന അഭ്യാസാവസ്ഥയേയും ഇന്ദ്രിയധാരണരൂപമായ വ്രതത്തേയും കുറിക്കുന്നു. വ്രതം രണ്ടു് അവസ്ഥയിലും നാന്തരീയകമാണ്. പരീക്ഷ ഏതാനും മണിക്കൂർകൊണ്ടു കഴിയുമെങ്കിലും ജയംമൂലം സിദ്ധിക്കുന്ന ബിരുദം ഒരിക്കലും വിജയിയെ വിട്ടുപിരിയാത്തതായ, പല വർഷങ്ങൾകൊണ്ടു സമ്പാദിച്ച അറിവിനേയും സാമർത്ഥ്യത്തേയും, അതുപോലെതന്നെ അവ എപ്പോഴും ഉപയോഗിക്കുവാനുള്ള

യോഗ്യതയേയും പ്രമാണനിഷ്ഠമാക്കുന്നു. സംസ്കാരങ്ങളുടെയും ഉദ്ദേശ്യം ഇതുതന്നെ. 'രീതിപോലെ അങ്ങു ജീവിച്ചാൽ പോരെ? സംസ്കാരം എന്നൊരു ചടങ്ങെന്തിനു് ?' എന്നു ചിലർ ചോദിച്ചേക്കും. ഇതിനു് ഉത്തരം: പരീക്ഷയിലൊന്നും ഇരിക്കാതെ മഹാകവി രവീന്ദ്രനാഥടാഗൂർ അമരയശസ്വിയും അനവധി മഹാബിരുദധാരികൾക്കു 'ഗുരുദേവനും' ആയിത്തീന്നല്ലോ, അതുകാരണം പരീക്ഷാവ്യവസ്ഥ അസ്തമിച്ചില്ല. 34 മാർക്കു് വാങ്ങിയവൻ തോല്ക്കുകയും 35 മാർക്കു് കുറിച്ചു കിട്ടിയവൻ ജയിക്കുകയും ചെയ്യുന്നതു് ഒരു വലിയ യോഗ്യതയുടെ മാനമല്ല. തോററവർ എത്രയോപേർ ഒന്നാംകിടക്കാരായി പിന്നീടുവന്നിട്ടുള്ളതും നാം കാണുന്നു. ഇങ്ങനെയെല്ലാമായാലും, എത്ര അഴിമതിയും വൈഷമ്യങ്ങളും ഉണ്ടായാലും, പരീക്ഷ പാടേ നിഷ്കാസനം ചെയ്യുക യുക്തമല്ലെന്നു് പഴക്കവും തഴക്കവുമുള്ളവർ കാണുന്നു. സംസ്കാരത്തിൻെറ കാര്യത്തിലും ഇതു ചേരുന്നു. വെറും യുക്തിയല്ല, വിധാനമാണു് പരീക്ഷയേയും സംസ്കാരങ്ങളെയും പ്രയോജനംപോലെ നിലവിൽ വരുത്തിയതു്. വൈദികധർമ്മത്തിൽ ആദ്യം സംസ്കാരവും തുടന്നു് ആശ്രമധർമ്മപാലനവും (പരീക്ഷയും അഭ്യാസവുംപോലെ) അനുഗമിച്ചു. ഭാരതത്തിലെ ബുദ്ധജൈനമതങ്ങളേയും വർണ്ണസംസ്കാരങ്ങളുടെ ഫലം ദൂരത്തിൽ സ്പർശിച്ചു. ഇതരദേശങ്ങളിൽ ബുദ്ധമതത്തിന്നു് ഗാർഹസ്ഥ്യമെന്നും, പ്രവ്രജ്യമെന്നും രണ്ടു വിഭാഗമേ ഉണ്ടായുള്ളു. അതുകാരണം ഭിക്ഷുത്വവും അതനുസരിച്ചുള്ള രീതിയിലായി.

ജൈനധർമ്മം ഭാരതത്തിന്നുപുറമേ പറയത്തക്കവിധം വ്യാപിച്ചില്ല. വൈദികധർമ്മത്തിലെപ്പോലെയുള്ള തീവ്രനിയമം ഇവിടെ ജൈനയതികളും പാലിച്ചുവന്നു. ജൈനഗ്രന്ഥങ്ങളിൽനിന്നും ഇതു വ്യക്തമാണു്. സമാധിയും യോഗവും അനുഷ്ഠിക്കാതെ വിഷയഭോഗം, മിഷ്ടാന്നം, വിനോദം ഇവയിൽ കുതുകികളായി കഴിയുന്നവരും, മുനിധർമ്മം പാലിക്കാത്തവരും ആയ യതികൾ പിന്നീടു അസുരന്മാരായി ജനിക്കുന്നതാണെന്നു് ഉത്തരാധ്യയനസൂത്രം പറയുന്നു. ഈ ഗ്രന്ഥത്തിൽ വരുന്ന ഒരു കഥാനകം ഈവിധമാണു്: രഥനേമി എന്നു പേരുള്ള ഒരു യുവാവു് ജൈനധർമ്മമനുസരിച്ചു യതിയായിത്തീന്നു. അക്കാലത്തുതന്നെ രാജീമതി എന്നു പേരുള്ള ഒരു യുവതിയും ശ്രമണയായി. അവളുടെ സൌന്ദര്യത്തിൽ ആകൃഷ്ടനായ രഥനേമി ആ ശ്രമണയെ വിവാഹം ചെയ്യുവാനാഗ്രഹിച്ചു വിവരം അറിയിച്ചു. അതിന്നു് ഉത്തരമായി രാജീമതി അയാളെ ഇങ്ങനെ ഭർത്സിക്കുന്നു: 'മഹാകഷ്ടം ! ക്ഷത്രിയശ്രേഷ്ഠനായ നീ ഈ ശരീരത്തിന്നുവേണ്ടി, ഛർദ്ദിച്ചതു പിന്നെയും കഴിക്കുകയെന്നോ ? മരണമാണു് നിനക്കു് ഇതിലും ശ്രേഷ്ഠം !' ഇതേ ജൈനശാസ്ത്രത്തിൽത്തന്നെ യതിവ്രതം ഭഞ്ജിക്കുന്ന അശുചി തിര്യഗ്യോനിയിൽ ജനിക്കുവാൻവേണ്ടി ആദ്യം നരകത്തിലേയ്ക്കു പോകുന്നുവെന്നും, യതിധർമ്മം അവലംബിച്ചശേഷം ഗൃഹസ്ഥനെപ്പോലെ വർത്തിക്കുന്നവന്നു് പരിമുക്തി ഇല്ലെന്നും പറയുന്നു. സ്വന്തം കെട്ടിടവും പുത്രവിത്താദികളും ഉള്ളവൻ ശ്രമണനല്ലെന്നു് ആചാരാങ്ഗസൂത്രവും, ഏഷണകൾ പാടേ വെടിഞ്ഞു പരിവ്രജിക്കുന്നവൻ മാത്രമേ മുനി ആകയുള്ളു എന്നു് സൂത്രകൃതാങ്ഗവും ജൈനധർമ്മത്തിൻെറ നിർണ്ണയമായി എടുത്തു പറയുന്നു. പ്രത്യവരോഹംചെയ്യുവന്നു് വിച്ഛേദിക്കപ്പെട്ട പൂർവ്വവിവാഹം പിന്നീടു് അനുസന്ധാനം ചെയ്യുന്നതിന്നു യോഗ്യതയും അതുപോലെ കുടുംബാവകാശങ്ങളുടെ പുനഃപ്രാപ്തിയും ഇല്ലെന്നു 'ഹിന്ദു ലാ'തന്നെ ജൈനന്മാർക്കു വിധിക്കുന്നു. രണ്ടു മതങ്ങളിലുമുള്ള നിയമസാരൂപ്യതയും ജൈനരും വൈഷ്ണവരും തമ്മിലുള്ള സാധുവായ പരസ്പരവിവാഹവും ജൈനധർമ്മം പ്രവർത്തിക്കുന്ന ഗുജറാത്തിൽ ഇക്കാലത്തും കാണുവാൻ കഴിയും.

ഇനിയും പ്രാചീന ബുദ്ധമതഗ്രന്ഥങ്ങൾ ഈ വിഷയത്തിൽ എന്തു പറയുന്നു എന്നു നോക്കാം. കാലന്ദകസുഭിന്നൻ പ്രവ്രജിക്കുവാൻ മാതാപിതാക്കളുടെ അനുമതി ചോദിക്കുന്നു. അവരുടെ മറുപടിയായി വിനയപിടകം കുറിക്കുന്ന വചനം ഇതാണു്: ജീവിച്ചിരിക്കെത്തന്നെ ഉററവരുടെ ബന്ധവും, വീട്ടിലെ സ്വത്തും അറുത്തകററി (Courting Civil death) മരിച്ചവനാകുവാൻ നിന്നെ ഞങ്ങൾ അനുവദിക്കുന്നതല്ല. (ഭിക്ഷുധർമ്മം ജീവിതശേഷംമുഴുവൻ പാലിക്കേണ്ടതാണു് എന്ന നിയമം ആദ്യകാലത്തു് ബുദ്ധധർമ്മത്തിൽ ഉണ്ടായിരുന്നു എന്നു്

ഇതിൽനിന്നു വ്യക്തം.) സുഭിണ്ണൻ അച്ഛനമ്മമാരുടെ തടസ്സം കൂട്ടാക്കാതെ കുറേ നാരം ബുദ്ധഭിക്ഷുവായി കഴിഞ്ഞശേഷം അതു വിട്ടു. അപ്പോരം അയാരം ഉത്തരം പറയേണ്ടതായി വന്ന ചോദ്യം അതേ പിടകത്തിൽ കൊടുത്തിരിക്കുന്നു: 'വേണ്ടവണ്ണം പഠിപ്പിക്കപ്പെട്ട ധമ്മവും വിനയവും ആശ്രയിച്ച് പ്രവ്രജിതനായിത്തീന്ന നീ ശേഷജീവിതം മുഴുവൻ നിർദോഷവും പരിപൂണ്ണവുമായ ബ്രഹ്മചയ്യം പാലിക്കാതെ അതെല്ലാം വിട്ടൊഴിഞ്ഞതു് എവ്വണ്ണമാണു് ?' അതേ വിനയപിടകത്തിൽ വേറൊരിടത്തു് ഇനിയും ഒരു വൃത്താന്തം വരുന്നു: 'തിവിശൻ എന്ന യുവാവു് അച്ഛനമ്മമാരോടുകൂടി അഭയമതി എന്ന ഗുരുവര്യന്റെ അടുത്തു ചെല്ലുന്നു. അഭയമതി ആ മാതാപിതാക്കളോടു് അവർ വന്ന വിവരം അറിഞ്ഞ ഉടൻ ചോദിക്കുന്നു: 'നിങ്ങളിൽനിന്നും എന്നെന്നേയ്ക്കും വേർപിരിക്കുന്നതായ സന്ന്യാസിധമ്മം (അശേഷശേഷജീവിതം പാലിക്കേണ്ടതായിരുന്ന ബുദ്ധഭിക്ഷുത്വം എന്നു് ഇവിടെയും സ്പഷ്ടം) സ്വീകരിക്കുന്നതിന്നു് ഈ ഏകപുത്രനെ എന്റെ സമീപം നിങ്ങരം എങ്ങനെ കൊണ്ടുവന്നു ?' ചുല്ലവഗ്ഗം എന്ന ബൗദ്ധഗ്രന്ഥത്തിൽ 'ധമ്മവിനയം' വിട്ടു ഭിക്ഷുവസ്ത്രം ഉപേക്ഷിച്ചവർക്കു ഭിക്ഷുത്വത്തിലേയ്ക്കു പുനഃപ്രവേശമില്ല എന്നു വിധിക്കുന്നു. ഭിക്ഷുധമ്മം വിട്ടു താഴത്തെ നിലയിലേയ്ക്കു മടങ്ങുന്നതു് അഭബ്ബം (അഭവ്യം = നിന്ദ്യം, നടക്കാത്തതു്) ആണെന്നു് അംഗുത്തരനികായത്തിലും സംയുത്തനികായത്തിലും പ്രസ്താവിക്കുന്നു. പ്രസിദ്ധബുദ്ധമതഗ്രന്ഥമായ 'മിലിന്ദപഞ്ഹ'ത്തിൽ ബുദ്ധമതാചാര്യനായ നാഗസേനൻ ആരൂഢപതിതരായ ബുദ്ധഭിക്ഷുക്കളെ വഞ്ചകരെന്നും പാപികളെന്നും അജ്ഞരെന്നും ദുർബലരെന്നും നിന്ദിച്ചു് ഇഹത്തിലും പരത്തിലും അവക്കു ദണ്ഡനം ലഭിക്കുന്നതാണെന്നു വണ്ണിക്കുന്നു. ഇതു് ഏതാണ്ടു് ധമ്മശാസ്ത്രവചനങ്ങരം വൈദികസന്ന്യാസി പ്രത്യവസിതനായാൽ വിധിക്കുന്നപ്രകാരംതന്നെ.

ജൈനബൗദ്ധധമ്മങ്ങളുടെ പൂവ്വഗാമിയായ വൈദികമതം ധമ്മശാസ്ത്രങ്ങരംവഴി പ്രതിഷ്ഠിച്ചതായ ചതുരാശ്രമത്തെപ്പററി അടുത്തു നിരൂപിക്കുന്നു. സന്ന്യാസനിഷ്ഠയിലേയ്ക്കു് നയിക്കുന്ന സന്ന്യാസസംസ്കാരത്തിന്റെ അങ്ഗി (കാതൽ), മോക്ഷാശ്രമത്തിൽ പ്രവേശിക്കുവാനുള്ള ദൃഢസങ്കല്പത്തോടുകൂടി ചെയ്യുന്ന പ്രൈഷമന്ത്രോച്ചാരണവും സവ്വഭൂതാഭയദാനവുമാണു്. സന്ന്യാസിയുടെ സവ്വഭൂതാഭയദാനം ജൈനമതത്തിലും വൈദികധമ്മത്തിലും മനുഷ്യരെ മാത്രമല്ല ഉരംക്കൊള്ളുന്നതു്. കൃതവും കാരിതവും അനുമോദിതവുമായ സവ്വവിധപ്രാണിഹിംസയും ത്യജിച്ചു് സമ്പൂണ്ണനിരാമിഷാശിയായി ജീവിക്കുകയാണു് ജൈനവൈദികസന്ന്യാസികളുടെ ആദശം. വൈദികസന്ന്യാസത്തിന്നു് 'വൈഷ്ണവം ലിംഗധാരണം' എന്നാണു് സ്മൃതികളിൽ മറെറാരു നാമധേയം. കാമ്യനിഷിദ്ധകമ്മങ്ങരം വിട്ടവരെല്ലാം ഗൗണസന്ന്യാസികളായാലും നിത്യനൈമിത്തികകമ്മങ്ങരംകൂടി ത്യജിച്ച പരമഹംസസന്ന്യാസിയുടെ സംസ്കാരമാണു് പ്രധാനമായ സന്ന്യാസസംസ്കാരം. ഇതിനെ മാത്രമാണു് ഉപരതി എന്നും പ്രവ്രജ്യ എന്നും പറയുന്നതു്. ഈ സംസ്കാരത്തിന്റെ അംഗിയായ പ്രൈഷത്തിന്നും അഭയദാനത്തിന്നും അംഗമായി അനുഷ്ഠിക്കുന്ന ക്രിയാകലാപങ്ങളാണു് കൃച്ഛ്റവ്രതം, അഷ്ടശ്രാദ്ധം, മുണ്ഡനം, പ്രാജാപത്യേഷ്ടിമൂലം സവ്വസ്വദാനം, ത്രിവൃത് പ്രാശനം, ഗായത്രീപ്രവേശം മുതലായവ. തീവ്രമുമുക്ഷ ഇല്ലാത്തവരായ ആതുരന്മാക്കും, സങ്കടത്തിൽപ്പെട്ടു ഭയഭീതരായവക്കും, അന്ധപംഗുദരിദ്രന്മാക്കും ക്രിയാകലാപമൊന്നുമില്ലാത്ത ഒരുവക ഭിക്ഷുധമ്മം അംഗിരസ്സും മററും വിധിക്കുന്നു. ഭൈക്ഷജീവിതം അഗതികരംക്കു ഗതിയാണു്. കാരണം 'സ്വവീര്യ്യഗുപ്താ ഹി മനോഃ പ്രസൂതിഃ' മാനവന്മാർ സ്വവീര്യ്യം കൊണ്ടു തനിയെതന്നെ രക്ഷിക്കണം എന്നും, ഋണം ആശ്രയിച്ചുള്ള ജീവിതം വലിയ പാപമാണെന്നും ധമ്മശാസ്ത്രങ്ങരം ഘോഷിക്കുന്നു. ഭിക്ഷയും പിച്ചയും പ്രകരണത്തിൽ ഭിന്നമാണു്: 'ഭിക്ഷ' നിയമാധീനമാണു്, പിച്ച ആവശ്യാനുസാരിയും. ആകയാൽ പ്രാചീന ഭാരതത്തിൽ, പാപഭയംകൊണ്ടു് സമ്പൂണ്ണനിഗ്ഗതികനല്ലാതെ പിച്ച തേടിയിരുന്നില്ല. ആരുണ്യുപനിഷത്തു് അനഗ്നിയും അനാശ്രമിയുമായവക്കും സന്ന്യാസം വിധിക്കുന്നു. അനഗ്നിക്കു അഗ്ന്യാരോപം സംസ്കാരത്തിൽ അംഗമല്ല. സംസ്കാരരൂപമായ ക്രിയാകലാപം

സന്ന്യാസാധികാരികൾ, ഗുരുവിന്നു് അധീനരായി, അനുജ്ഞപോലെ, യഥാശക്തി, അനുഷ്ഠിക്കുന്നു. ബ്രഹ്മചര്യാശ്രമത്തിൽനിന്നുതന്നെ ചതുർത്ഥാശ്രമത്തിലേയ്ക്കു പ്രവേശിക്കുന്നവരുടെ മനോഭാവം ബാലയതീശ്വരനായിരുന്ന ശ്രീ ശങ്കരഭഗവത്പാദർ മാതാവിൻെറ അനുമതി ലഭിക്കുവാൻവേണ്ടി പ്രാർത്ഥിക്കുന്ന ഘട്ടത്തിൽ പ്രകാശിപ്പിച്ചതായി ശ്രീ വിദ്യാരണ്യമുനി വർണ്ണിക്കുന്ന ഈ പദ്യങ്ങൾ ആദർശരൂപത്തിൽ കാട്ടുന്നു:

കതി നാമ സുതാ ന ലാലിതാഃ
കതി വാ നേഹ വധൂരഭുഞ്ജി ഹി
ക്വനു തേ ക്വ ച താഃ ക്വ വാ വയം
ഭവസംഗഃ ഖലു പാന്ഥസംഗമഃ.
ഭ്രമതാം ഭവവർത്മനി ഭ്രമാത്
ന ഹി കിഞ്ചിത് സുഖമംബ ലക്ഷയേ
തദവാപ്യ ചതുർത്ഥമാശ്രമം
പ്രയതിഷ്യേ ഭവബന്ധമുക്തയേ.

ഏഷണാത്രയത്യാഗത്തിൻെറ പ്രതീകമായി തൻെറ പൂർവ്വാവകാശങ്ങളെയെല്ലാം ദായരൂപത്തിലും ദക്ഷിണാദിധർമ്മരൂപത്തിലും പ്രാജാപത്യേഷ്ടിമൂലം ദാനംചെയ്ത ഗൃഹസ്ഥൻ നിഷ്കിഞ്ചനനായിത്തീരുന്നു. അതിപ്രാചീനമായ ഗൗതമധർമ്മസൂത്രം 'അനിചയോ യതിഃ' എന്നു വിധിക്കുന്നു. അപരിഗ്രഹശീലനായ സന്ന്യാസിയുടെ കുടുംബാവകാശങ്ങൾ സർവ്വസ്വദാനത്തോടുകൂടി അസ്തമിക്കുന്നു. നിയമദൃഷ്ടിയിൽ നിഃസ്വനായവനു് ധനസ്വാമ്യത്തിനും വിനിയോഗത്തിനും യോഗ്യത ഇല്ലാതായിത്തീരുന്നു; പ്രാചീനസംസ്കൃതഗ്രന്ഥങ്ങളിൽ യാജ്ഞികരായ മഹാഗൃഹസ്ഥന്മാരെയാണു് ശബരസ്വാമി, കുമാരിലസ്വാമി, പക്ഷിലസ്വാമി, വിഷ്ണുസ്വാമി എന്നെല്ലാം വിളിച്ചിരുന്നതു്; മുനികളെയും യതികളെയും പാദാഃ (അടികൾ) എന്നാണു് സംബോധന ചെയ്തിരിക്കുന്നതു്. വിരാട്പുരുഷൻെറ പാദമായി ദാസവർണ്ണം നിനയ്ക്കപ്പെട്ടതുപോലെ ഭഗവദ്ദാസനെന്നു് അർത്ഥം കല്പിച്ചിരിക്കാം. സാക്ഷാത്കാരസമ്പന്നരെ 'ഭഗവത്' എന്നും നിർദ്ദേശിക്കുന്നു. തൻെറ ഗുരുവിൽനിന്നും ലഭിച്ച സമ്പത്തിന്നു മാത്രമേ നിയമം സന്ന്യാസിക്കു് അവകാശം കൊടുക്കുന്നുള്ളു, അതും സമ്പ്രദായരക്ഷയ്ക്കുവേണ്ടി മാത്രം. പൂർവ്വം വിവാഹിതനായവൻെറ വിവാഹം സന്ന്യാസാനന്തരം ശൂന്യമായിത്തീരുന്നു; എന്നുമാത്രമല്ല, അന്യരുടെ വിവാഹത്തിൽ ഭാഗം വഹിക്കുന്നതും വൈദികയതിക്കു നിഷിദ്ധം. ബ്രഹ്മകുലദർപ്പവും വർണ്ണാഭിമാനവും തുടരുന്നില്ല — 'അഹരഹർഗ്ഗർവ്വഃ പരിത്യജ്യതാം' എന്നു് ആചാര്യർ പ്രത്യേകം സാധകനോടു് ഉപദേശിക്കുന്നു. സന്ന്യസ്തൻെറ ബാന്ധവർ സന്ന്യാസിയെ ഉദ്ദേശിച്ച് ശ്രാദ്ധാദികർമ്മങ്ങൾ അനുഷ്ഠിക്കുന്ന വിധിയും നടപ്പുമില്ല; അന്യർ നടത്തുന്ന ശ്രാദ്ധത്തിൽ ഭോജനവും നിഷിദ്ധമായ യതി നിശ്ശേഷം വിടുകതന്നെ ചെയ്യുന്നു. ഇങ്ങനെ പൂർവ്വബന്ധങ്ങൾ എല്ലാം വിടുകയും വിസ്മരിക്കുകയും ചെയ്യുവാൻ അർഹനായ യതിയെ തൻെറ ബന്ധുക്കൾ പൂജ്യതാബുദ്ധിയോടെ വീക്ഷിച്ചാലും അയാളുടെ കുടുംബചാർച്ച് അവരും വിസ്മരിക്കുന്നു. ഈ വിധമെല്ലാം പ്രത്യവരോഹത്തിന്നു പല തടസ്സങ്ങളും ധർമ്മശാസ്ത്രം ചെയ്യുന്നുണ്ടെങ്കിലും അതിന്നെതിരായി ഗാർഹസ്ഥ്യത്തിലേയ്ക്കു മടങ്ങുന്നവനെ 'പ്രത്യവസിതൻ' എന്ന പേരിൽ സ്മൃതി ഈവിധം നിന്ദിക്കുന്നു: വായുപുരാണത്തിൽ—

യസ്തു പ്രവ്രജിതോ ഭൂത്വാ പുനഃ സേവേത മൈഥുനം
ഷഷ്ടിവർഷസഹസ്രാണി വിഷ്ഠായാം ജായതേ ക്രിമിഃ.
ശൂന്യാഗാരേഷു ഘോരേഷു ആഖുർഭവതി ദാരുണഃ
സ തിര്യക് സ്യാത് തതോ ഗൃധ്രഃ ശ്വാ വൈ ദ്വാദശ
[വത്സരാൻ.
ഖരോ വിംശതി വർഷാണി ദശ വർഷാണി സൂകരഃ
അപുഷ്പോഽഫലിതോ വൃക്ഷോ ജായതേ കണ്ടകാന്വിതഃ.

പ്രത്യവസിതൻ സർവ്വധർമ്മബഹിഷ്കൃതനും സർവ്വനിന്ദ്യനും പിതൃഘ്നനും ചണ്ഡാലനുമായിത്തീരുമെന്നു വിഷ്ണുസ്മൃതി ഓർമ്മിപ്പിക്കുന്നു. യമസ്മൃതിയും സംവർത്തസ്മൃതിയും അയാൾക്കു പ്രായശ്ചിത്തമായി കൃച്ഛ്രചാന്ദ്രായണവ്രതങ്ങൾ വിധിക്കുന്നുണ്ടു്. പ്രായശ്ചിത്തംകൊണ്ടു പാരത്രികദുഷ്ഫലം നീക്കുവാൻ കഴിഞ്ഞാലും ലോകനിന്ദയും പൂർവ്വാവകാശനിരോധവും തദവസ്ഥംതന്നെ എന്നാണു് ബോധായനാദിധർമ്മശാസ്ത്രനിർണ്ണയം. പ്രത്യവരോഹം പ്രായശ്ചിത്തരഹിതമാണെന്നു് അത്രിസ്മൃതി പറയുന്നു. ദക്ഷസ്മൃതി പ്രത്യവസിതനെ നാടുകടത്തേണ്ടതാണെന്നും, നാരദയാജ്ഞവല്ക്യസ്മൃതികൾ അയാളെക്കൊണ്ടു് രാജാവു് അടിമയാക്കി വേല എടുപ്പിക്കേണ്ടതാണെന്നും വിധിക്കുന്നു. ഇന്നത്തെ നീതിന്യായകോടതിയും അവകാശനിരോധം സ്വീകരിക്കുന്നു.

ധർമ്മം വിധിനിഷേധങ്ങരം വഴിയായി സക്രിയമായിത്തീരുന്നു. ധർമ്മസംവർദ്ധിനിയായ ജഗദീശ്വരി പാശാങ്കുശധാരിണിയായി ധ്യാനിക്കപ്പെടുന്നുണ്ടല്ലോ. മേൽസിദ്ധിക്കേണ്ട ഫലത്തിലുള്ള തൃഷ്ണയാണ് പാശംകൊണ്ടു് ബന്ധിക്കപ്പെട്ടവനെപ്പോലെ സാധകനെ മുന്നോട്ടു ആകർഷിക്കുന്നതു്. സിദ്ധി ലഭിക്കാതെ പരാജിതനായി പോകുമോ എന്ന ഭയമാണ് അങ്കുശംപോലെ പിന്നിൽനിന്നു കുത്തുന്നതു്. ഉത്തമനായ ഒരു വിദ്യാർത്ഥിക്കു് അഭ്യാസത്തിനുള്ള പശ്ചാൽപ്രേരണ, ജ്ഞാനമാകുന്ന നിധി ലഭിക്കുന്നതിനുള്ള ഉൽകണ്ഠയും ശ്രേയോവാഞ്ഛയും നൽകുന്നതാണ്. അധമവിദ്യാർത്ഥിയോടു് ആവർത്തിച്ചുപറയേണ്ടതുണ്ടു്: നേരേ പഠിക്കാതെ തോററുകഴിഞ്ഞാൽ വയസ്സു വൃഥാ പോകും, കടം വരും, ജീവിക്കുവാൻ വഴിയും മാനവും മേലിൽ ഇല്ലാതെയാവും എന്നെല്ലാം. വിവേകം, വിരക്തി, ശമാദി സമ്പത്തി, തീവ്രമായ മുമുക്ഷ ഇവയുള്ള യത്നവാനായ യതി ലക്ഷ്യത്തിലുള്ള അത്യന്താഭിമുഖ്യം നിമിത്തം സ്വാഭാവികമായിത്തന്നെ നിരന്തരം സാധനസോപാനത്തിൽ ആരോഹണം ചെയ്യുന്നു, 'ന ഹി സ്വാത്മാരാമം വിഷയമൃഗതൃഷ്ണാ ഭ്രമയതി' എന്നുള്ള സിദ്ധലക്ഷണം അത്യാദരവോടുകൂടി അനുകരിക്കുന്നു. ഈ വിധമുള്ള തീവ്രതരമായ മോക്ഷേച്ഛ ഇല്ലാത്തവരുടെ മാർഗ്ഗഭ്രംശം തടയുന്നതിലേക്കായി ശാസ്ത്രം കഠിനമായ ഭാഷയിൽ പതനംകൊണ്ടുണ്ടാകുന്ന ബീഭത്സഫലങ്ങളെ കാണിച്ചു നിന്ദിക്കുന്നു. ആകർഷണവും തോദനവും ഈവിധം ഫലിക്കുന്നു.

ബൃഹദാരണ്യകത്തിലെ മൈത്രേയീബ്രാഹ്മണമാണ് പാരിവ്രാജ്യയെ സംബന്ധിച്ച ആദ്യത്തെ സ്പഷ്ടവും ശ്രൌതവുമായ ഉദാഹരണം. ജ്ഞാനവിജ്ഞാനസമ്പന്നനും സൂക്ഷ്മദർശിയും ശിഷ്യപരിവൃതനും മഹാരാജപൂജിതനുമായ യാജ്ഞവല്ക്യമഹർഷിക്കു രണ്ടു പത്നിമാർ ഉണ്ടായിരുന്നു. എങ്കിലും ഉചിതസമയത്തു് അദ്ദേഹം സന്ന്യസിക്കുവാൻ ഉറച്ചു. ജ്യേഷ്ഠപത്നി, മൈത്രേയി, ബ്രഹ്മവാദിനിയായിരുന്നു; ഇളയ കാത്യായനിയുടെ ദൃഷ്ടി ഗൃഹപ്രയോജനങ്ങളിലും. ഇരുവരേയും വിളിച്ചു് മഹർഷി 'വസ്തു'നിർണ്ണയത്തിനായി ഒരു സംഭാഷണം നടത്തി. അപ്പോരം മൈത്രേയി ഈവിധം അറിയിച്ചു: ഉടയവരെ, പാരു നിറയെ പൊരുളിനു് ഉടമ ലഭിച്ചാൽ ഞാൻ അമൃതത്വസമ്പന്നയായിത്തീരുമോ? മുന്നേതന്നെ പ്രിയയായിരുന്നെങ്കിലും ഈ അമൃതത്വമാത്രവരണം മൂലം അത്യന്തം പ്രിയയായിക്കഴിഞ്ഞ മൈത്രേയിയെ വിത്തസാധ്യമായ കർമ്മങ്ങരംകൊണ്ടുമാത്രം അമൃതത്വം ആശിക്കാവുന്നതല്ലെന്നും സന്ന്യാസപൂർവ്വകമായ ആത്മജ്ഞാനം മാത്രമേ അതിന്നു് നേരേ ഉപയോഗപ്പെടുകയുള്ളു എന്നും വിവരിച്ചു ധരിപ്പിച്ചശേഷം മഹർഷിയായി ആദ്യംതന്നെ പ്രസിദ്ധി ലഭിച്ചിരുന്ന യാജ്ഞവല്ക്യൻ മഹാമുനിയായിത്തീർന്നു; സ്ഥലം വിട്ടു പുറപ്പെടുകയും ചെയ്തു.

ദേശബന്ധുസുഹൃന്മിത്രപിണ്ഡപ്രാണമനോധിയാം
പൂർവ്വം പൂർവ്വം ത്യജേത് പശ്ചാത് പരമാനന്ദമാപ്നുയാത്.

യതിധർമ്മസംഗ്രഹത്തിൽ ഉദ്ധരിച്ചിരിക്കുന്ന ഈ വ്യാസവചനം യാജ്ഞവല്ക്യൻ അനുഷ്ഠിച്ചു പഠിപ്പിച്ച പ്രവ്രജ്യയുടെ സ്വരൂപം വർണ്ണിക്കുന്നു. തന്റെ ദേശം, ചാർച്ചക്കാർ, ഉപകാരം ചെയ്തവർ, സ്നേഹിതന്മാർ, ശരീരപിണ്ഡം, അതിനെ ജീവിപ്പിക്കുന്ന പ്രാണൻ, ബുദ്ധി, മനസ്സു് ഇവയെപ്പററിയുള്ള അഭിമാനവും മമതവുമാണ് സംസാരം; ഇവയിൽ ഒന്നാമത്തേതു മുതൽ ക്രമേണ ഓരോന്നും ത്യജിക്കുന്നതോടുകൂടി അത്രമാത്രം പരമാനന്ദമുണ്ടാകുന്നു എന്നു ജീവന്മുക്തിപര്യന്തമായ വിദ്വത്സന്ന്യാസം വർണ്ണിച്ചു. താത്പര്യത്തിൽ സന്ന്യാസശാസ്ത്രമായ പ്രസ്ഥാനത്രയമാകട്ടെ ആത്മസാക്ഷാത്കാരമല്ലാതെ, മോക്ഷാശ്രമവും കൈവല്യാശ്രമവുമായ പാരിവ്രാജ്യധർമ്മത്തിന്നു മറെറാരു പ്രയോജനമോ ലക്ഷ്യമോ ഉള്ളതായി പറയുന്നില്ല. വിഷയത്യാഗം, സംഗത്യാഗം, യോഗക്ഷേമപരിത്യാഗം, ലോകബന്ധോന്മൂലനം, വിവിക്തസ്ഥാനസേവനം, ആത്മനിവേദനാസക്തി എന്നീ പദങ്ങരം ആകാംക്ഷയോടുകൂടി പ്രയോഗിക്കുന്ന ശ്രീനാരദഭക്തിസൂത്രവും, പാരമഹംസ്യസംഹിതയായ ശ്രീമദ്ഭാഗവതവും ഇതരസർവ്വസംഗപരിത്യാഗപൂർവ്വകം ഭഗവദൈക്യം ലഭിക്കുവാനുള്ള മാർഗ്ഗംതന്നെ തെളിയിക്കുന്നു. ആകയാൽ അവയും സന്ന്യാസയോഗം പരമാവധി പഠിപ്പിക്കുന്നു. സർവ്വപ്രാണികളുടെയും നിദ്രാവൃതമായ നിശ സംയമിയുടെ ജാഗ

ത്തുകാവസ്ഥയാണെന്നും, പ്രാണികൾക്കു ബാഹ്യവിഷയോപലബ്ധി ഉളവാക്കുന്ന പകൽ സാക്ഷാത്കൃതനായ മുനിയുടെ നിദ്രാവസ്ഥയാണെന്നും ഉപദേശിച്ച ശേഷം ഇന്ദ്രിയാരാമൻ ആകാതെ ആത്മാരാമൻ ആയിത്തീരുന്നതിന്നു് ഉപായമായി ഏകതത്ത്വദൃഢാഭ്യാസം, നിഷ്കാമകർമ്മം, ഏകാന്തഭക്തി, പരമേശ്വരോപാസന, തപസ്സ്, ബ്രഹ്മചര്യം, ദൈവീസമ്പത്തു്, ആത്മരതി ഇവയെ വർണ്ണിക്കുന്ന ഭഗവദ്ഗീതയുടെയും പരമലക്ഷ്യം അതുതന്നെ. സന്ന്യാസശാസ്ത്രത്തിന്റെ ഉപപാദനബീജം ഒന്നാമത്തെ ബാദരായണസൂത്രമാണെന്നു പ്രത്യേകിച്ച പറയേണ്ടതില്ല. പ്രസ്ഥാനത്രയത്തിൽ പ്രതിഷ്ഠിതമായ മൂലസിദ്ധാന്തത്തിന്റെ ഉപബൃംഹണം മാത്രമാണു് സ്മൃതി പുരാണാദികളിൽ സന്ന്യാസാധികാരം, സംസ്കാരകാലം, അനധികാരകാരണങ്ങൾ ഇവയെപ്പററി വരുന്ന വിസ്തരം.

പ്രജാ, രതി, ബന്ധു, സമ്പത്തി. ഐശ്വര്യം സർവ്വാശ്രമസംരക്ഷണം, ധർമ്മാഭിവൃദ്ധി, സമാജസ്ഥിതി ഇവയെല്ലാ വിവാഹസംസ്കാരം ദ്വാരമായിത്തീരുന്നു. ഗാർഹസ്ഥ്യത്തിലെ സുഖദുഃഖാനുഭവം മൂലം ലോകപരീക്ഷണശക്തിയും ക്രമത്തിൽ വിരക്തിയും ഉളവാകുന്നു. അതുമൂലം ആന്തരശുദ്ധിവരുമ്പോൾ ഒരുവൻ 'വിരക്തഃ സർവ്വകാമേഭ്യഃ പാരിവ്രാജ്യം സമാശ്രയേത്' എന്ന വിധിപ്രകാരം സന്ന്യാസാധികാരിയായിത്തീരുന്നു. ആശ്രമസമുച്ചയപക്ഷത്തിൽ ഋണത്രയാപനയനം, വേദാധ്യയനം, അഗ്ന്യാധാനം, ജപനിഷ്ഠ, ജിതേന്ദ്രിയത്വം, പൂർവ്വസംസ്കാരങ്ങൾ ഇവ കഴിഞ്ഞശേഷമേ പാരിവ്രാജ്യത്തിനു് അർഹത വരുന്നുള്ളു. ഇത്രയും നിഷ്കർഷയുള്ള ചുററുപാടിൽ പ്രത്യവരോഹം ഏററവും കുറയുന്നു. യാജ്ഞവല്ക്യന്റെ പ്രവ്രജ്യ ഈ മാർഗ്ഗത്തിൽ അത്യുജ്ജ്വലോദാഹരണമായി ശോഭിക്കുന്നു. സംസാരതാപത്രയം അസഹ്യമായ ഒരു രോഗമാണു്, ഹാലാഹലമാണു്, ദാവാഗ്നിയാണു്, കര കാണാത്ത ദുരന്തദുരിതസാഗരമാണു് എന്നും മററും ചൊല്ലി പരിഹാരാർത്ഥം പരമേശ്വരപാദാരവിന്ദങ്ങളിൽ എത്തുവാൻവേണ്ടി ഏകാന്തഭക്തികൊണ്ടോ, ജ്ഞാനൈകനിഷ്ഠമൂലമോ ആശ്രമസോപാനം ആരോഹണം ചെയ്യുന്നവൻ സാംസാരികഭോഗങ്ങളിലേയ്ക്കു പ്രത്യവരോഹം ചെയ്യുന്നതു് യുക്തിയ്ക്കും ശ്രദ്ധയ്ക്കും സ്വപ്രതിജ്ഞയ്ക്കും വ്യാഘാതമാകുമെന്നതാണു് വൈദികധർമ്മശാസ്ത്രങ്ങളുടെ ഹൃദയം.

ബൃഹദാരണ്യകത്തിൽ പാരിവ്രാജ്യധർമ്മത്തിനുള്ള മറെറാരു പേരു് വ്യുത്ഥാനം എന്നാണു് വി+ ഉത്+സ്ഥാ=വിയോജിച്ചു് എഴുന്നേററു പുറപ്പെടുക എന്നു് അക്ഷരാർത്ഥം. അരചനു് എതിരായി പ്രജകൾ ചെയ്യുന്ന വ്യുത്ഥാന (Rebellion)ത്തെപ്പററി അർത്ഥശാസ്ത്രം പറയുന്നു. സാധാരണ ജനങ്ങൾ അഭിലഷിക്കുന്ന പുത്രവിത്തദാരേഷണകൾ വെടിഞ്ഞു് സ്വസ്ഥാനം വിടുകയാണു് പരിവ്രാജകന്റെ വ്യുത്ഥാനം. മരണമെന്നും 'വ്യുത്ഥാന' ശബ്ദത്തിനു് അർത്ഥമുണ്ടു്. വൈദികസന്ന്യാസം മരണത്തിനോടുള്ള സ്നേഹമല്ല. ജനനമരണങ്ങൾക്കു് അതീതനാകുവാനുള്ള പരമോത്കണ്ഠയാണു്. 'അഗ്രേ വിഷമിവ പരിണാമേ അമൃതോപമം' എന്നു ഗീത നിർദ്ദേശിക്കുന്ന മോക്ഷോപായം ചാകാൻ കൊതിയാകയില്ല. അമൃതപുത്രനായ മാനവൻ മോക്ഷൈകശരണനാകുമ്പോൾ ഉണ്ടാകുന്ന അവസ്ഥയാണു് ഉപരതി അഥവാ പാരിവ്രാജ്യം. സർവ്വലോകമഹേശ്വരനും ജഗദ്ഗുരുവുമായ ശ്രീകൃഷ്ണഭഗവാൻ 'അഹമാത്മാ ഗുഡാകേശ സർവ്വഭൂതാശയസ്ഥിതഃ' എന്നു് അർജ്ജുനനെ നേരിൽ അറിയിച്ചശേഷം 'സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ' എന്നു സർവ്വഗുഹ്യതമമായ പരമോപദേശം നൽകുന്നു. ഈ പ്രതിജ്ഞയിൽ അത്യന്തശ്രദ്ധാലുവായ മോക്ഷേച്ഛു ഏകമാത്രരത്നശരണനാണു്. ആത്മാവിനെയോ ഈശ്വരനെയോ സ്വീകരിക്കാത്ത ബുദ്ധമതാനുയായികളുടെ രത്നത്രയശരണം യുക്തംതന്നെ; ബുദ്ധനേയും ധർമ്മത്തേയും സംഘത്തേയും ശരണം ചൊല്ലുന്നതു് മാർഗ്ഗത്തിൽ കൂടുവാൻ ആവശ്യം. പ്രേമഭരാനുരാഗമധുമത്തനായ ഏകാന്തഭക്തൻ അഥവാ പരീക്ഷിച്ചു ലോകബന്ധം നീക്കിയ സമ്യഗ്ദർശനസമ്പന്നനായ ആത്മജ്ഞൻ,

> ത്യജന്തു ബാന്ധവാഃ സർവ്വേ നിന്ദന്തു ഗുരവോ ജനാഃ
> തഥാപി പരമാനന്ദോ ഗോവിന്ദോ മമ ജീവിതം.

എന്നുള്ള ശപഥത്തോടുകൂടി ഭഗവദാജ്ഞപ്രകാരം ഏകമാത്രശരണനായിത്തീരുന്നു. ഇപ്രകാരം

(ശേഷം 442-ാം പേജിൽ)



....യുവജനങ്ങളെ ഞാൻ നിങ്ങൾക്കൊസ്യത്തു തരുന്നു, ദരിദ്രർക്കും അജ്ഞർക്കും മർദ്ദിതർക്കും വേണ്ടിയുള്ള ഈ സഹതാപം, ഈ പ്രയത്നം. ഇപ്പോൾ ഈ നിമിഷം, പാർത്ഥസാരഥിയുടെ തിരുമുമ്പിലേയ്ക്കു ചെല്ലൂ, അത്തിരുമുമ്പിൽ — യാതൊരുവൻ ഗോകുലത്തിലെ ദരിദ്രരും വിനീതരുമായ ഗോപന്മാർക്കു മിത്രമായിരുന്നുവോ, യാതൊരുവൻ പറയനായ ഗുഹകനെ ആലിംഗനം ചെയ്യാൻ സങ്കോചിച്ചില്ലയോ, യാതൊരുവൻ ബുദ്ധാവതാരത്തിൽ ആഢ്യന്മാരുടേതിനേക്കാൾ ഒരു വേശ്യയുടെ ക്ഷണത്തെ വിലപ്പെട്ടതെന്നു കൈക്കൊണ്ടു് അവളെ രക്ഷിച്ചുവോ — അതേ, അത്തിരുമുമ്പിൽ താണു സാഷ്ടാംഗം വണങ്ങുവിൻ. എന്നിട്ടു് അവർക്കുവേണ്ടി ഒരു മഹായജ്ഞം, ഒരു ജീവിതത്തിന്റെ മുഴുവൻ യജ്ഞം, ചെയ്യുവിൻ — ആർക്കുവേണ്ടി അവിടുന്നു കാലേ കാലേ വരുന്നുവോ, ആരെ അവിടുന്നു സർവ്വോപരി പ്രേമിക്കുന്നുവോ, ആ ദരിദ്രർക്കും വിനീതർക്കും മർദ്ദിതർക്കും വേണ്ടി. ഇനി അനുദിനം താണുതാണു പോകുന്ന ഈ മുപ്പതുകോടിയുടെ മുക്തിക്കുവേണ്ടി നിങ്ങളുടെ ജീവിതം മുഴുവൻ സമർപ്പിക്കാൻ പ്രതിജ്ഞ ചെയ്യുവിൻ.

ശ്രീ വിവേകാനന്ദസ്വാമികൾ

# ഭഗവദ്ഗീതയും കർമ്മവും യുദ്ധവും

**പി. ദാമോദരൻപിള്ള**

ഭാരതസംസ്കാരത്തെപ്പററി അഭിമാനം വേണ്ട. പക്ഷെ അതിനെപ്പററി അല്പം ബോധം വേണം. അത്രയെങ്കിലുമുള്ളവരെ കോരിത്തരിപ്പിക്കുന്ന ചില വാർത്തകളാണ് ഈ അടുത്ത കാലത്തു് പത്രങ്ങളിൽ കണ്ടതു്. യൂറോപ്പ്, അമേരിക്ക തുടങ്ങിയ പാശ്ചാത്യദേശങ്ങളിൽ നിന്നു് നാഗസ്വരാദി സുഷിരവാദ്യങ്ങളും, മദ്ദളം തുടങ്ങിയ ആനദ്ധവാദ്യങ്ങളും, കർണ്ണാടക സംഗീതം മുതലായവ പഠിക്കാൻ റഷ്യാക്കാരുൾപ്പെടെയുള്ള വെള്ളക്കാർ പലരും ദക്ഷിണേന്ത്യയിൽ വന്നു. ഡെന്മാർക്കിൽനിന്നു് ഒരു യോഗാചാര്യൻ ബോംബെയിൽ എത്തി. ലണ്ടനിൽ അല്പകാലം മുൻപു് 'ഹരേ! കൃഷ്ണ!' എന്നു് ഉച്ചത്തിൽ വിളിച്ചുകൊണ്ടു് ഒരു ഘോഷയാത്രതന്നെ അവിടത്തെ കൃഷ്ണഭക്തന്മാർ നടത്തി. അതിനുപുറമെ ഈയിടെ ഒരു കൂട്ടർ തെംസ് നദീതീരത്തിൽക്കൂടി (ഈ തെംസ് തമസാനദിയായിരിക്കണം) ഒരു കൂററൻ ചാട്ടം വലിച്ചുകൊണ്ടു് അതേരൂപത്തിൽ മറെറാരു ഘോഷയാത്രയും നടത്തി. ആ ചാട്ടു് യന്ത്രം കൊണ്ടു നടത്താതെ സ്വയം വലിച്ചുകൊണ്ടു നടക്കാനാണു് കൃഷ്ണഭക്തന്മാരായ ഇംഗ്ലീഷുകാർ ഇഷ്ടപ്പെട്ടതെന്നു് ആ വാർത്തയിൽ എടുത്തു പറഞ്ഞിരുന്നു. ഇതെല്ലാം കാണുമ്പോൾ 'ഹരേ! കൃഷ്ണാ! കൃഷ്ണ കൃഷ്ണാ!' എന്നു ഭാരതസംസ്കാരത്തെപ്പററി ചില്ലറ ബോധമുള്ളവരെല്ലാം പുളകാഞ്ചിതരായി വിളിച്ചുപോകും. അവരറിയാതെ തന്നെ പുറപ്പെടുന്ന വിളിയാണതു്. അതിന്റെ അർത്ഥമെന്താവാം? ഭഗവാൻ കൃഷ്ണൻ അവരുടെ അഹംബോധത്തെ തൽക്കാലത്തേക്കെങ്കിലും നശിപ്പിച്ചു് അതിന്റെ സ്ഥാനം സ്വയം അപഹരിച്ചിരിക്കുന്നു എന്നുതന്നെ.

ഭാരതീയരുടെ എല്ലാ ശാസ്ത്രീയാഭിവൃദ്ധിയുടെയും മുൻപിൽ പഞ്ചപുച്ഛമടക്കി കുമ്പിടുന്ന പാശ്ചാത്യർ ഇന്നു നിരവധിയാണ്. ഇവിടത്തെ കാലഗണനാസമ്പ്രദായവും അക്കൂട്ടത്തിൽ അവരെ അദ്ഭുതസ്തിമിതരാക്കിയിട്ടുണ്ടു്. ആ കാലഗണനനയനുസരിച്ചു്, ഗീതോപദേശം നടന്നതു് ബി. സി. 3000– ത്തിനു മുൻപു്, അതായതു്, ഇന്നേയ്ക്കു് 5000 വർഷങ്ങൾക്കുമുൻപു്, ആണെന്നു കണക്കാക്കപ്പെട്ടിട്ടുണ്ടു്. അതിനു കലിയുഗവർഷഗണനതന്നെ ഒരു അടിസ്ഥാനമാണെന്നു തോന്നുന്നു. അത്ര പുരാതനമായ ഗീത പാശ്ചാത്യലോകം കണ്ടു തുടങ്ങിയതിനുശേഷം അവരുടെ ആരാധനയ്ക്കു പാത്രമായി. ഷോപ്പൻഹൗവർ ആ ഗീതാരാധകന്മാരിൽ ഒരാളാണു്. എമേഴ്സൺ കുറെ അമേരിക്കക്കാരെ ഗീത പഠിപ്പിച്ചുവന്നിരുന്നു. ടി. എസ്. എലിയട്ടു് പറയുന്നതു് ഡാൻറേയുടെ 'ഡിവൈൻ കോമെഡി' കഴിഞ്ഞാൽ പിന്നെ സാഹിത്യഗുണത്തിൽ ലോകത്തിൽ മികച്ചുനിൽക്കുന്നതു ഗീതയാണെന്നാണു്. പക്ഷെ, ഡിവൈൻ കോമെഡിപോലെ സാഹിത്യഗുണത്തെ ലാക്കാക്കിയല്ല ഗീത എഴുതപ്പെട്ടതെന്നുകൂടി പറയേണ്ടതുണ്ടു്. ഇതൊക്കെയായാലും ഇവിടത്തെ ചില അത്യാധുനികന്മാർക്കു് ഗീത കേവലം ശഷ്പസമാനമാണു്. ഇന്നത്തെ വിദ്യാഭ്യാസവും സംസ്കാരബോധവും ഇതിലധികം അധഃപതിക്കുന്നതെങ്ങനെ?

ഗീതയെ പണ്ടേ പലരും പലവിധത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ടു്. ഏതുവിധം ദാർശനികന്മാർക്കും ഭഗവാൻ വേണ്ട പ്രചോദനവും ആശ്വാസവും അരുളിയിട്ടുണ്ടു്. അതുകൊണ്ടുതന്നെ ഗീത എല്ലാവർക്കും ഒന്നുപോലെ സ്വീകാര്യമായ ഒരു ലോകോത്തരഗ്രന്ഥമായിത്തീർന്നിരിക്കുന്നു. എങ്കിലും ശ്രീശങ്കരൻമുതൽ ഗാന്ധിജിവരെയുള്ള മഹാന്മാർ ഗീതയേയോ അതിലെ ചില വാക്യങ്ങളെയോ ചില മുൻവിധികളെ ആസ്പദമാക്കി അത്രതന്നെ ശരിയല്ലാത്ത രീതിയിൽ വ്യാഖ്യാനിച്ചിട്ടില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഇവരിൽ ശ്രീശങ്കരനാണു് ഗീതയിലെ ചില വാക്യങ്ങളുടെ അർത്ഥത്തിൽ

ചില്ലറ ഭേദഗതികരം വരുത്താൻ ശ്രമിച്ചിട്ടുള്ള തെന്നു കാണുന്നു. ഗാന്ധിജി കേവലം അഹിംസാപക്ഷത്തിൽനിന്നുതന്നെയാണത്രേ ഗീതയെ വീക്ഷിക്കുന്നതു്. അതനുസരിച്ച് ഗീതയിലെ യുദ്ധം വെറും ആന്തരികസമരമല്ലാതെ മറെറാന്നുമല്ലെന്നാണു് വന്നുകൂടുക.

ആദ്യംതന്നെ ശ്രീശങ്കരൻെറ കാഴ്ചപ്പാടിൽ കാണുന്ന മാററത്തിനു് ഒരു ഉദാഹരണം പറയട്ടെ. 'യുദ്ധായ യുജ്യസ്വ' എന്ന ഭഗവദ്വാക്യം വ്യാഖ്യാനിക്കുമ്പോരം ശ്രീശങ്കരൻ എടുത്തുപറയുന്നതു്, അജ്ജുനനു് വേണമെങ്കിൽ യുദ്ധമാകാം അല്ലെങ്കിൽ വേണ്ട, എന്നു മാത്രമേ ഭഗവാൻ ഉദ്ദേശിക്കുന്നുള്ളു എന്നാണു്. ഈ ശാങ്കരമതത്തെ ഒന്നിലധികം ഗീതാപഠിതാക്കരം ആശ്രയിച്ചു കണ്ടിട്ടുമുണ്ടു്. പക്ഷെ, ഗീത രണ്ടാമദ്ധ്യായം, 38–ാം പദ്യത്തിലാണു് പ്രസ്തുത ഭഗവദ്വാക്യം സ്ഥലം പിടിച്ചിരിക്കുന്നതു്. അതിനു തൊട്ടു മുൻപിലുള്ള 37–ാം പദ്യത്തിൽ 'ഹേ കൗന്തേയ, യുദ്ധത്തിൽ കൃതനിശ്ചയനായി നീ എഴുനേൽക്കുക!' എന്നത്ഥം വരുന്ന 'ഉത്തിഷ്ഠ കൗന്തേയ! യുദ്ധായ കൃതനിശ്ചയഃ' എന്ന വാക്കുകരം ഭഗവാൻതന്നെയാണു പറയുന്നതു്. അങ്ങനെയിരിക്കെ, അടുത്ത പദ്യത്തിൽ, 'നിനക്കു മനസ്സുണ്ടെങ്കിൽ മാത്രം യുദ്ധം ചെയ്താൽ മതി,' എന്നു തോന്നത്തക്ക രീതിയിൽ ഭഗവാൻ അജ്ജുനനെ കൃതനിശ്ചയനല്ലാതാക്കിത്തീക്കത്തക്കവിധം എന്തെങ്കിലും പറയുമെന്നു വിചാരിക്കാവുന്നതല്ല. ആ സ്ഥിതിക്കു ശ്രീശങ്കരൻ മറിച്ചൊരു അഭിപ്രായം രേഖപ്പെടുത്തിയതിനു കാരണം ഗീതയിലല്ല, അദ്ദേഹത്തിൽ മാത്രമാണു കണ്ടെത്തേണ്ടിയിരിക്കുന്നതു്. ഇവിടെ ഒരു കാര്യം സ്പഷ്ടമാണു്: ഭഗവാൻ ആന്തരികസമരമല്ല, ബാഹ്യസമരംതന്നെയാണു് ലക്ഷ്യീകരിച്ചു സംസാരിക്കുന്നതെന്നു് ശ്രീശങ്കരനറിയാം. അതേസമയം അദ്ദേഹം ഒരു അഹിംസാവിശ്വാസിയുമാണു്. ആ നിലയിൽ ഭഗവാൻെറ സമരാഹ്വാനത്തെ അതേപടി സമ്മതിച്ചുകൊടുക്കാൻ അദ്ദേഹത്തിൻെറ ഉള്ളിൻെറ ഉള്ളിൽ പതിയിരിക്കുന്ന അഹിംസാവിശ്വാസത്തിനു സാധിച്ചില്ലെന്നു വരും. തന്നിമിത്തം അദ്ദേഹം 'യുദ്ധായ കൃതനിശ്ചയഃ' എന്നുള്ള ഉത്തേജകവാക്കുകരം മറന്നിട്ടു്, 'യുദ്ധായ യുജ്യസ്വ' എന്ന പിന്നത്തെ വാക്കുകരംക്കു് സ്വന്തം ഒരു വിശദീകരണംകൂടി നല്കി, അത്രമാത്രം. രണ്ടു പദങ്ങളിലും ഭഗവാൻ, ശ്രീശങ്കരൻെറ ആ പ്രത്യേകവിശദീകരണത്തെ സാധൂകരിക്കുന്ന ഒരക്ഷരംപോലും പറഞ്ഞിട്ടില്ലതാനും.

ഒരു കാപാലികൻ ശ്രീശങ്കരൻെറ തല ആവശ്യപ്പെട്ടപ്പോരം ''അതു് എടുത്തോളൂ!'' എന്നു പറഞ്ഞ അദ്ദേഹം മറെറന്തായാലും ഒരു തികഞ്ഞ അഹിംസാവാദികൂടിയായിരുന്നിരിക്കണമല്ലൊ. അഹിംസ പരമമായ ധമ്മമാണെന്നു വിധിച്ച വ്യാസനെ അദ്ദേഹം മറന്നിരിക്കയുമില്ല. പ്രസ്തുത കാപാലികൻെറ തല വെട്ടിയ പത്മപാദരെ ശിക്ഷിക്കാൻ അദ്ദേഹം ഒരുമ്പെടാത്തതു് അതുകൊണ്ടുകൂടിയായിരിക്കാം. പക്ഷെ, പത്മപാദൻ അഹിംസ കൈവിട്ടു. വ്യാസനും എല്ലായിടത്തും ഒന്നുപോലെ അഹിംസയെ അംഗീകരിക്കുന്നില്ല. അഹിംസ പ്രസംഗിച്ചു നടന്ന ബുദ്ധൻ വൈശാലിയിലെ സേനാനി ആയിരുന്ന സിംഹനോടു പറഞ്ഞതു് അഹിംസ സ്വീകരിക്കുന്നതിനുപകരം ''നീ നിൻെറ കത്തവ്യം ചെയ്യണം'' എന്നാണു്. ഗുണവമ്മൻ എന്ന ബുദ്ധശിഷ്യൻ ജാവായിലെ രാജാവിനും അതേ ഉപദേശമാണു നൽകിയതു്. പോളണ്ടു് എത്ര അശക്തമായാലും ജമ്മനിയോടു പൊരുതുകതന്നെ വേണമെന്നു ഗാന്ധിജിക്കു നിബ്ബന്ധമുണ്ടായിരുന്നു. അപ്പോരം ഈ അഹിംസാസിദ്ധാന്തത്തിനു് അത്ഥമെന്താണു്? ശ്രീകൃഷ്ണൻ അജ്ജുനനും ബുദ്ധൻ സിംഹനും നൽകിയ ഉപദേശങ്ങരം തമ്മിൽ വ്യത്യാസമെന്താണു്? പടക്കളത്തിൽ പടയാളി പടപൊരുതുകതന്നെ വേണമെന്നാണു് രണ്ടു പേരും നിബ്ബന്ധിക്കുന്നതെന്നുള്ളതിൽ ഒരു സംശയവുമില്ല. അങ്ങനെയിരിക്കെ, പോളണ്ടു് ആയുധമെടുക്കണമെന്നു വാദിച്ച അതേ ഗാന്ധിജി ഇന്ത്യയുടെ കാര്യത്തിൽ അഹിംസാസമരം ഏപ്പെടുത്തുകയും ഗീതയിൽ ഉരംപ്പോരുമാത്രം കാണുകയും ചെയ്തു. ഇതിൽ അദ്ദേഹത്തിനു് ഏതോ ആശയക്കുഴപ്പം പററിയിട്ടുണ്ടെന്നു തീച്ച്.

ഗീതയിലെ ഒന്നാം അദ്ധ്യായത്തിൽ അജ്ജുനൻ ഗാന്ധിജിയുടെ അഹിംസ തികച്ചും പ്രസംഗിച്ചു കഴിഞ്ഞു എന്നു കാണാൻ പ്രയാസമില്ല. രാജ്യസുഖലോഭിയായി താൻ ശത്രുക്കളെ

കൊല്ലാൻ വന്നെത്തിയതു് മഹാപാപമായി പ്പോയി എന്നു് അദ്ദേഹം വാവിട്ടു നിലവിളി ക്കുന്നതുപോലെയാണു്, 'അഹോ, ബത, മഹത്പാപം' ഇത്യാദി വാക്കുകൾ കണ്ടാൽ തോന്നുക. അടുത്തതായി അദ്ദേഹം ഒരു ശപഥം ചെയ്യുന്നു. താൻ ആയുധം താഴ്ത്തുവെച്ചു് യുദ്ധം ചെയ്യാതിരിക്കുമ്പോൾ ശത്രുക്കൾ തന്നെ കൊല്ലുന്നെങ്കിൽ അതാണു് ക്ഷേമതരം എന്നാ ണു് അപ്പോഴത്തെ കൃതനിശ്ചയനായ അദ്ദേഹ ത്തിന്റെ വാക്കുകൾ. ഗാന്ധിജിയുടെ സമരങ്ങ ളിലെല്ലാം ഇതേ കൃതനിശ്ചയത്വംതന്നെയാണു കാണുക. അതിനത്ഥം അദ്ദേഹം ഗീതയുടെ ഒ ന്നാമദ്ധ്യായത്തിൽ നിലയുറപ്പിച്ചുകൊണ്ടാണു് ഇന്ത്യയെ നയിച്ചതെന്നായിരിക്കണം. വാസ്തവ ത്തിൽ ഗീത തുടങ്ങുന്നതു് രണ്ടാമദ്ധ്യായത്തിൽ ശ്രീകൃഷ്ണന്റെ വാക്കുകളോടുകൂടിയാണെന്നുള്ള തിൽ സംശയവുമില്ല. വെറും ഒരു ഉൾപ്പോരിലെ വിജയമാണു് ഗീതയുടെ ലക്ഷ്യമെങ്കിൽ ഒന്നാമ ദ്ധ്യായത്തിൽത്തന്നെ അജ്ജുനൻ ഉള്ളിലെ ശത്രു ക്കളായ രാജ്യലോഭം, സുഖലോഭം, എന്നല്ല, ഇവയ്ക്കെല്ലാം അടിസ്ഥാനമായ ജീവിതലോഭം എന്ന മഹാശത്രുവിനെപ്പോലും ജയിച്ചു കഴി ഞ്ഞില്ലേ ? പിന്നെന്തിനാണു് ഗീത രണ്ടാമ ദ്ധ്യായത്തിലേയ്ക്കു കടക്കുന്നതു് ?

ഗീതയിൽ കർമ്മത്തിന്റെ മാഹാത്മ്യത്തെ പ്പററി വ്യാസഭഗവാൻ ഊന്നിയൂന്നിപ്പറയുന്നു ണ്ടെന്നുള്ളതിൽ ആക്കും സംശയത്തിനവകാശ മില്ല. അജ്ജുനനെ നിമിത്തമാക്കി സാധാര ണലോകത്തിനുകൂടി മാർഗ്ഗദർശകമാകത്തക്ക രീ തിയിലാണു് അദ്ദേഹം അതിനെപ്പററി പ്രതി പാദിക്കുന്നതു്. അങ്ങനെയാണെങ്കിൽ സാധാ രണലോകത്തിനു് ഹൃദയത്തിൽ പെട്ടെന്നു തറയ്ക്കത്തക്ക കർമ്മം ഏതായിരിക്കാം ? കോഴി യെ വെട്ടുന്നതും, ആടിനെ കശാപ്പുചെയ്യുന്നതും മററും സാധാരണക്കാക്കു് പറയത്തക്ക കർമ്മമേ യല്ല. ഒരു കുട്ടിയുടെ തുടയിൽ ഒരമ്മ ഒരിക്കൽ ചട്ടുകം പഴുപ്പിച്ചു വെച്ചതു ഞാൻ കണ്ടിട്ടുണ്ടു്. ആ കുട്ടിയ്ക്കാകട്ടെ, അതിനെപ്പററി നേരിട്ട റിഞ്ഞവർക്കാകട്ടെ പിന്നീടൊരിക്കലും അതു മറക്കാൻ കഴിഞ്ഞിട്ടില്ല. ഇതാണവസ്ഥയെ ങ്കിൽ, ലോകത്തിനു് ഒരിക്കലും മറക്കാനാ വാത്തവിധം ഉഗ്രമായ ഒരു കർമ്മത്തെ ആസ്പദ മാക്കിയാണു കർമ്മമാഹാത്മ്യം പ്രസംഗിക്കേ ണ്ടതു്. വ്യാസൻ ഇതു നല്ലവണ്ണം അറിഞ്ഞി രുന്നു. അതിനാൽ ഗീതോപദേശത്തിനു പശ്ചാ ത്തലമായി അദ്ദേഹം ഭാരതത്തിൽ കരുതിക്കൂ ട്ടിത്തന്നെ സവ്വലോകസംഗ്രഹമായ ഒരു മഹാ യുദ്ധത്തെ നിവേശിപ്പിച്ചു. ഇത്തരം ഒരു ഭാവ നാശക്തിയോ, കഥാസംവിധാനപ്രാഗത്ഭ്യമോ ഈ ലോകത്തിൽ ഇന്നുവരെ മററൊരു കവിയും പ്രദശിപ്പിച്ചിട്ടില്ല.

പ്രസ്തുതയുദ്ധം ഒരു മഹായുദ്ധമായിരുന്നു, എന്നു പറഞ്ഞതുകൊണ്ടും കാര്യമേതുമായില്ല. യുദ്ധസന്നദ്ധരായി വന്നവർ സഹോദരങ്ങ ളാണു്. അക്കൂട്ടത്തിൽ മാതുലൻ, ആചാര്യൻ മുതലായി പ്രാതഃസ്മരണീയന്മാരായ ദേവതുല്യ ന്മാർ അനേകംപേരാണുള്ളതു്. 'ആത്മാനം രഥിനം വിദ്ധി' ഇത്യാദി കഠോപനിഷദ് വാക്യമനുസരിച്ചാണു് ഗീതോപദേശത്തിന്റെ രംഗം തയാറാക്കിയിരിക്കുന്നതെന്നു ചിലർ വിചാരിക്കുന്നു. അതു ശരിയായാലും ഇല്ലെ ങ്കിലും പതിനെട്ടാം യുദ്ധം ഒരു സാധാരണ യുദ്ധ മല്ല. രാമായണത്തിൽ വാല്മീകിപോലും, സ ഹോദരന്മാരും ഗുരുജനങ്ങളും ഒരു വശത്തും ബാക്കി സഹോദരന്മാരും ശിഷ്യന്മാരും മറുവ ശത്തുമായി നടക്കുന്ന ഒരു യുദ്ധം സങ്കല്പിച്ചി ട്ടില്ല. വ്യാസന്റെ പ്രതിഭയും ഭാവനാശക്തിയും അലോകസാധാരണമെന്നുതന്നെ പറയണം. അവയിലൂടെ അദ്ദേഹം ഒരു മഹാസഹോദര സമരത്തെ മററാക്കും സാധിക്കാത്തവിധം അവ തരിപ്പിച്ചു. സാധാരണ യുദ്ധമാണെങ്കിൽ അതിന്റെ കാഠിന്യം വളരെ കുറയും. സഹോ ദരാദികൾതമ്മിലുള്ള യുദ്ധമാകുമ്പോൾ അതി ന്റെ ഘോരത പതിന്മടങ്ങു വദ്ധിക്കും. അതു തന്നെയാണു വ്യാസന്റെ ലക്ഷ്യം. ഒരു മഹാ യോദ്ധാവായ അജ്ജുനനെപ്പോലും ഇതികത്ത വ്യതാമൂഢനും നിർവീര്യനുമാക്കിത്തീത്ത യുദ്ധ ത്തിൽ വേണമെങ്കിൽ അദ്ദേഹത്തിനു പങ്കു ചേരാതെ മാറിനിൽക്കാം. സാധാരണലോകം അതിനെ അഭിനന്ദിക്കുകമാത്രമേ ചെയ്യുകയുള്ളു. പക്ഷെ, അത്തരം ഒരു യുദ്ധത്തിൽപോലും ഒരു യോദ്ധാവു് ഉദാസീനനായി, കത്തവ്യം മറന്നു്, തന്നിഷ്ടംമാത്രം നോക്കി പ്രവത്തിച്ചുകൂടെ ന്നാണു് വ്യാസൻ നമ്മെ പഠിപ്പിക്കാനുള്ളതു്. അനേകം നിരപരാധരായ ശിശുക്കളെക്കൊന്ന

കംസൻ അമ്മാവനായാൽപോലും വധ്യനാണെന്നു തെളിയിച്ച ശ്രീകൃഷ്ണൻതന്നെയാണു് ഗീതോപദേശം ചെയ്യേണ്ടതെന്നുള്ളതിൽ അദ്ദേഹത്തിനു സംശയവുമില്ല.

ഭഗവാൻ കൃഷ്ണൻെറ വീക്ഷണരീതി ഇന്നും പലക്കും പിടികിട്ടുന്നില്ലെന്നാണു് ആകപ്പാടെ കണ്ടാൽ തോന്നുക. അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ ഹിംസയും അഹിംസയുമല്ല കർമ്മമാണു കാര്യം. ഒരു കർമ്മം ഒരേ സമയത്തുതന്നെ ഹിംസയാകാം, അഹിംസയുമാകാം. ഹിംസാഹിംസകൾ ഒരേ നാണയത്തിൻെറ ഇരുവശങ്ങൾ മാത്രമേയാകുന്നുള്ളു. നാം ശ്വസിക്കുന്നതും ഉണ്ണുന്നതുമെല്ലാം ഹിംസാത്മകമായിട്ടുമാത്രമാണു്. പക്ഷെ നമ്മുടെ ജീവനെ നിലനിർത്തുന്നതിനാൽ അതേ കർമ്മങ്ങൾ അഹിംസയുമാകും. പ്രകൃതിയ്ക്കാണെങ്കിൽ ഹിംസാഹിംസകൾതമ്മിൽ ഭേദമേയില്ല. പല ജീവികളും അവയുടെ മുട്ട തന്നെ കുറെയൊക്കെ തിന്നൊടുക്കാറുണ്ടു്. അവയുടെ 'ജനപ്പെരുപ്പം' തടയുകയാണു് അതിൻെറ ഉദ്ദേശ്യമെന്നറിയുമ്പോൾ പ്രകൃതിയുടെ ഹിംസ അഹിംസയുടെതന്നെ ഒരു വകഭേദം മാത്രമാണെന്നു മനസ്സിലാകുന്നതാണു്. യുദ്ധങ്ങളും പ്രകൃതിയുടെ ഇത്തരം പരിപാടിയുടെ ഒരംശമാണെന്നു് ഇന്നത്തെ പാശ്ചാത്യർ സമ്മതിക്കുന്നുണ്ടു്. യുദ്ധം, പ്രളയം, ഭൂകമ്പം മുതലായവയെ അവർ 'ജനസംഖ്യാശോഷി'കളായ പ്രകൃതികർമ്മങ്ങളായിട്ടാണു് കണക്കാക്കുന്നതെന്നു് ഈയ്യിടെ വെളിപ്പെടുത്തപ്പെട്ടു. ശ്രീകൃഷ്ണനാകട്ടെ, അതു് അന്നുതന്നെ 'പ്രകൃതേഃ ക്രിയമാണാനി....' ഇത്യാദി വാക്കുകളിലൂടെ വെളിപ്പെടുത്താതിരുന്നുമില്ല. ഈ അവസ്ഥയിൽ യുദ്ധം ഒരു തരത്തിൽ ഹിംസയാകുമെങ്കിൽ മറ്റൊരു തരത്തിൽ അതു് അഹിംസയാകുമെന്നും രണ്ടായാലും അതു പ്രകൃതിയുടെ അവശ്യപരിപാടിയാണെന്നുമാണു് ഓർത്തിരിക്കേണ്ടതു്. ചുരുക്കത്തിൽ, ഒരു കർമ്മം ഹിംസയോ അഹിംസയോ എന്നല്ല, തൻെറ അവശ്യകർത്തവ്യമാണോ എന്നാണു് ഒരുവൻ ശ്രദ്ധിക്കേണ്ടതെന്നു സ്പഷ്ടം. ഒരു വ്യാധഗീത എഴുതിയ വ്യാസനാണു് ഭഗവദ്ഗീതയും എഴുതിയതെന്നുകൂടി ഇവിടെ വിശേഷിച്ചു് ചൂണ്ടിക്കാണിക്കട്ടെ.

അടുത്തതായി അഹിംസയുടെ ഉറവിടത്തെപ്പററി ചിന്തിക്കുക. തനിക്കു് വേദനയുണ്ടാകും, അതുപോലെ മററു ജീവികൾക്കും വേദനയുണ്ടാകാം, അക്കാരണത്താൽ ഒന്നിനെയും ഹിംസിക്കരുതു്. ഇതാണു് അഹിംസാബോധത്തിൻെറ മൂലം. അഥവാ തന്നെപ്പററിയുള്ള സ്വാർത്ഥചിന്തയിൽ നിന്നാണു് അഹിംസ ഉദ്ഭവിക്കുന്നതു്. ഒടുവിൽ അതു് പരാർത്ഥമായ ആത്മത്യാഗംവരെ ചെന്നെത്തിയേക്കാമെന്നുള്ളതു് മറെറാരു കാര്യമാണു്. എന്നാൽപ്പോലും, താൻ മറെറാരുവനുവേണ്ടി മരണം വരിക്കുന്നു എന്നുള്ള സ്വാർത്ഥനിഷ്ഠമായ വിശ്വാസം ആ മാതിരി ആത്മത്യാഗികളെ അന്തിമനിമിഷംവരെ പിൻതുടരാതെ ഗത്യന്തരമൊന്നുമില്ല. അതങ്ങനെയിരിക്കെ, ശ്രീകൃഷ്ണൻ ഗീതയിൽ എന്താണു പറയുന്നതു്? അർജ്ജുനനല്ല വാസ്തവത്തിൽ കർമ്മം ചെയ്യുന്നതെന്നാണു ഭഗവാൻെറ വാദം. 'നിമിത്തമാത്രം ഭവ, സവ്യസാചിൻ!' എന്നു് അദ്ദേഹം അരുളിച്ചെയ്യുന്നതു നോക്കുക. എല്ലാവരെയും ഭഗവാൻ കൊന്നു കഴിഞ്ഞിരിക്കുന്നു. പോരെങ്കിൽ ഒരു വിശ്വരൂപദർശനത്തിലൂടെ അദ്ദേഹം അതു് അർജ്ജുനനു കാണിച്ചു കൊടുക്കുകയും ചെയ്തു. അതിനാൽ അർജ്ജുനൻ കർമ്മത്തിൻെറ കർത്തൃത്വം സ്വയം ഏറെറടുത്തു് ഇല്ലാത്ത സ്വാഭിമാനത്തിലൂടെ വേണ്ടാത്ത വിനകളെല്ലാം വരുത്തിവെയ്ക്കുന്നതെന്തിനു്? കാര്യം ഇങ്ങനെയാണെങ്കിൽ, അർജ്ജുനനും മററുള്ളവക്കും ജാത്യാവിധിച്ചിട്ടുള്ള കർമ്മം നിസ്സംഗന്മാരായി, ഫലാപേക്ഷ കൂടാതെ, കർമ്മഫലം ഇന്നതരത്തിൽ ഉണ്ടാകണമെന്നുള്ള ചിന്തപോലുമില്ലാതെ ('മാ കർമ്മഫലഹേതുർഭൂഃ'), സ്വധർമ്മമെന്ന നിലയിൽ അനുഷ്ഠിക്കാവുന്നതേയുള്ളു. അഹിംസാബോധത്തിൽ അന്തർഭവിക്കുന്ന സ്വാർത്ഥത്തിൻെറ ലേശംപോലും അതിലില്ല. എന്തെന്നാൽ, അതിൽ 'താൻ' എന്നൊന്നില്ല. വെറും ഉൾപ്പോരാണു് ഗീതയുടെ പ്രമേയമെങ്കിൽ ശ്രീകൃഷ്ണനു് ഇതൊന്നും പറയേണ്ടിവരുമായിരുന്നില്ലെന്നു തീർച്ചയാണു്; ഉൾപ്പോരിൽ മററുള്ളവരെ കൊല്ലുന്നതിൽ അർത്ഥമില്ല. അപ്പോൾ അർജ്ജുനനു് ദുര്യോധനാദികളെ കൊല്ലുന്നതിനേപ്പററി ചിന്തിക്കേണ്ടിവരുമായിരുന്നില്ല. അതില്ലെങ്കിൽ 'അന്തവന്ത ഇമേ ദേഹാഃ' എന്നു ദേഹത്തിൻെറ അപരിഹാര്യമായ ഭംഗുരതയെ

പ്പററിയോ, 'നിത്യസ്യോക്താഃ ശരീരിണഃ' എന്ന് ആത്മാവിന്റെ നിത്യതയെപ്പററിയോ ഭഗവാൻ ഉപന്യസിക്കേണ്ടിവരുമായിരുന്ന മില്ല. എന്തെന്നാൽ, ഉള്ളിലെ യുദ്ധത്തിൽ ശരീരനാശമില്ല, ജീവനാശവുമില്ല, ആത്മനാശ ത്തെപ്പററി ചിന്തിക്കേണ്ടതുമില്ല.

ഇനി മറെറാരു വിധത്തിൽ ചിന്തിക്കുക തന്നെ. ''ഹതോ വാ പ്രാപ്സ്യസി സ്വഗ്ഗം, ജിത്വാ വാ ഭോക്ഷ്യസേ മഹീം'' എന്ന ഭഗ വാൻ പറയുന്നുണ്ടല്ലോ. ഭഗവാന്റെ വാക്കുകൾ വായിക്കുമ്പോൾ അവയ്ക്ക് മറെറാരുമില്ലാത്ത ഒരു നിഷ്കർഷകശക്തിയുണ്ടെന്നാണ് പെട്ടെന്ന തോന്നുക. അതു ഗീതയുടെ ഒരു പ്രത്യേക ഗുണ മാണെന്നുപോലും വിചാരിക്കാം. മേലുദ്ധരിച്ച വാക്കുകൾ കാണുമ്പോഴും, 'ശരി, അവയ്ക്കപ്പുറം അതിനെപ്പററി ഒന്നും പറയാനില്ല', എന്ന തന്നെ തോന്നാതെ തരമില്ല. അവയിലൂടെ നോക്കുമ്പോൾ ഉൾപ്പോർ വാദം തറ പററുന്ന തായി കാണാൻ കഴിയും. ഉൾപ്പോരിൽ നാം കാമനകളെയെല്ലാം ജയിക്കുകയാണ് വേണ്ട തെന്ന സിദ്ധമാണല്ലൊ. അപ്പോൾ അതിൽ മരിക്കുക എന്ന വെച്ചാൽ എന്താണത്ഥം ? കാമ നകൾ ജയിക്കുക എന്നുതന്നെ. കാമനകൾ ജയി ക്കുകയും താൻ തോൽക്കുകയും ചെയ്യുമ്പോൾ സ്വഗ്ഗം കിട്ടുമെങ്കിൽ ഈ ലോകത്തിൽ സ്വഗ്ഗം കിട്ടാത്ത ഒരു ജന്തുവിനെപ്പോലും കാണുക യില്ല. ശ്രീകൃഷ്ണൻ അങ്ങനെയൊരു കഥയില്ലാ യ്മ പറഞ്ഞു എന്ന് എങ്ങനെ വിചാരിക്കാം ? അതൊരിക്കലും സംഭവിക്കുകയില്ല. നേരേ മറിച്ച് ഒരു യോദ്ധാവ് തന്റെ രക്ഷ കൈയ് വിട്ട് രാജ്യത്തിലെ ബഹുജനങ്ങളുടെ രക്ഷയ്ക്കു വേണ്ടി ശത്രുവിനോടു പൊരുതി മരിക്കുമ്പോൾ അയാൾ വീരസ്വഗ്ഗത്തിന്ന് അവകാശിയാകുക തന്നെ ചെയ്യും. അയാളുടെ ആത്മാവ് രാജ്യ ത്തോളം വികസിക്കുന്നു എന്നുള്ളതാണ് അതി ന്ന കാരണം. അഥവാ, അയാൾ തന്റെ സങ്കു ചിതമായ സ്വാത്ഥത്തിൽനിന്ന് അത്രത്തോള മെങ്കിലും മുക്തനായിട്ടാണ് യുദ്ധത്തിൽ മരി ക്കുന്നതു്. ഉൾപ്പോരിലെ കാമനകൾ ജയിക്കു കയും താൻ മരിക്കുകയും ചെയ്യുകയെന്നുള്ള അവ സ്ഥയിൽ ഈ വീരസ്വഗ്ഗപ്രശ്നം ഉദിക്കുന്നതേ യില്ല.

മേൽപ്പറഞ്ഞതിന്റെ മറുവശം കാമനകൾ തോററ് താൻ ജയിക്കുക എന്നുള്ളതായിരി ക്കണം. പക്ഷെ, അങ്ങനെ കാമനകളെയെല്ലാം ജയിച്ച ഒരുവൻ രാജ്യം അനുഭവിക്കുന്നതെ ന്തിന്ന് ? അയാളുടെ കാര്യത്തിൽ അതിന്ന് തെല്ലും പ്രസക്തിയില്ലെന്നാണു തോന്നുന്നതു്. ഒരുപക്ഷെ, കാമനകളെ നിശ്ശേഷം കീഴടക്കി യാലും ഒരു രാജാവിന്റെ കത്തവ്യം രാജ്യം ഭരിക്കുക എന്നുള്ളതുതന്നെയായിക്കൂടെ, എന്ന് ഒരു ചോദ്യം വരാം. അതു വളരെ ന്യായവു മാണ്. പക്ഷെ, അപ്പോൾ മറെറാരു ചോദ്യം വരും. കാമനകളെ ജയിച്ച ഒരു രാജാവ് രാജ്യം ഭരിക്കുകതന്നെയാണു വേണ്ടതെങ്കിൽ, അതേ രാജാവിന്ന് ബാഹ്യശത്രുക്കളെ വാളും കുന്തവു മായി നേരിടാനും അതേ ന്യായം ധാരാളം മതിയാകയില്ലെന്നുണ്ടോ ? ശ്രീകൃഷ്ണൻ ആ ന്യായത്തെ അവലംബിച്ചാണ് അജ്ജുനനെ യുദ്ധത്തിനു പ്രേരിപ്പിക്കുന്നതെന്നു കാണാവു ന്നതുമല്ലേ ? അദ്ദേഹം കമ്മസന്ന്യാസം ഉപദേ ശിച്ചിട്ട് യുദ്ധം ചെയ്യാൻ പറയുമ്പോൾ സന്ന്യാസിയായാലും രാജാവാണെങ്കിൽ അതി നുതക്ക കമ്മം ചെയ്യണമെന്നാണ് അത്ഥമാവുക. ശ്രീരാമൻ ആദ്യം പിതൃദത്തമായ രാജ്യം കിട്ടി യപ്പോൾ നിലവിളിച്ചെന്നും പിന്നീട് വന ത്തിൽ പോകാനുള്ള ആജ്ഞയെ മുദിതനായി സ്വീകരിച്ചെന്നും ('പശ്ചാദ്വനായ ഗച്ഛേതി തദാജ്ഞാം മുദിതോഗ്രഹീത്.') കാളിദാസൻ പറയുന്നു. ആ രാമൻ ഗുഹന്റെയും സുഗ്രീവ ന്റെയും രാവണന്റെയും രാജ്യങ്ങളെല്ലാം കൈ വശപ്പെടുത്താമായിരുന്നിട്ടും അവ ഉപേക്ഷിക്കു കയാണ് ചെയ്തതു്. എന്നാൽത്തന്നെയും ഒടു വിൽ അദ്ദേഹം അയോദ്ധ്യ ഭരിക്കാതെ ഒഴിഞ്ഞു മാറിയില്ല. അതാണു രാജധമ്മം എന്ന ശ്രീരാമ നറിയാമായിരുന്നു. ശ്രീകൃഷ്ണൻ ഉപദേശിക്കു ന്നതും അതുതന്നെ.

ആകപ്പാടെ, ഫലാപേക്ഷയില്ലാതെ യുദ്ധം ഉൾപ്പെടെയുള്ള ഏതു കമ്മവും സ്വധമ്മമായി വരുമ്പോൾ അതു ചെയ്യുന്നതുകൊണ്ടു് പാപ മൊന്നും ബാധിക്കുകയില്ലെന്നാണ് ഗീത പഠി പ്പിക്കുന്നതു്. ഫലം ഉദ്ദേശിച്ചുചെയ്യുന്ന കമ്മ ത്തിന്ന് ഉദ്ദിഷ്ടഫലംതന്നെ ഉണ്ടാകണമെന്നു യാതൊരു നിർബന്ധവും ഈ ലോകത്തിലില്ല.

രണ്ടു ലോകമഹായുദ്ധങ്ങളുംതന്നെ ആരും ഉദ്ദേശിക്കാത്ത എന്തെല്ലാം ഫലങ്ങളാണു വരുത്തിക്കൂട്ടിയിരിക്കുന്നതെന്നു കാണാവുന്നതേയുള്ളു. ഈ അവസ്ഥയിൽ ഒരു പ്രത്യേക ഫലം ഉദ്ദേശിച്ചു കർമ്മം ചെയ്യുന്നതുകൊണ്ടു് ഒരു ലാഭവും ഉണ്ടാകാനില്ല. ഒരു കവി പ്രണയാഗ്നിയിൽ ദഹിച്ച ഒരു നായികയെപ്പററി രചിച്ച ഒരു കൃതി വായിച്ചു് പ്രണയനൈരാശ്യത്താൽ ഒരാൾ ആത്മഹത്യചെയ്തു. ആ കവി തൻെറ കൃതി രചിച്ചപ്പോൾ അങ്ങനെയൊരു ഫലം തൻെറ കർമ്മത്തിനുണ്ടാകുമെന്നു് ഒരിക്കലും വിചാരിച്ചിരുന്നില്ല. എങ്കിലും അതു സംഭവിച്ചു. അതാണു കർമ്മഫലത്തിൻെറ ഗതിയെങ്കിൽ പിന്നെങ്ങനെയാണു് കർമ്മത്തിനു ഒരു പ്രത്യേകഫലം വേണമെന്നാശിക്കുക ? അതിൽ അർത്ഥമില്ല. അതുകൊണ്ടാണു് ഗീത കർമ്മഫലത്തെ നിഷേധിക്കുന്നതെന്നു വ്യക്തം. അതിനും പുറമെ, ഒരു കർമ്മത്തിനു് Action, Reaction, എന്നിവയുടെ ഒരു സുദീർഘപരമ്പരയെത്തന്നെ സൃഷ്ടിക്കാൻ കഴിയും. ഈ ചേഷ്ടാപ്രതിചേഷ്ടാപരമ്പരയെ Chain reaction എന്നു പറയാറുണ്ടു്. ആ പരമ്പരയുടെ അവസാനം എവിടെയാണെന്നറിയാൻ ആക്കും സാധിക്കുകയില്ല. ചിലപ്പോൾ അതു ലോകാവസാനംവരെ തുടർന്നേക്കാം. അതല്ലെങ്കിൽ കൂടുതൽ ശക്തിയുള്ള മററു് ഏതെങ്കിലും പരമ്പരയിൽ തട്ടിത്തകർന്നേക്കാം. രണ്ടായാലും കഥ ഒന്നുതന്നെ. കർമ്മത്തിനല്ലാതെ അതിൻെറ ഫലത്തിൽ നമുക്കു് അധികാരവുമില്ല, അവകാശവുമില്ല. ശ്രീകൃഷ്ണൻ പറയുന്നതു് ഇതല്ലാതെ മറെറാന്നുമല്ലതാനും. 'ഗഹനാ കർമ്മണോ ഗതിഃ' എന്നുള്ള അദ്ദേഹത്തിൻെറ വാക്കുകൾ കൂടി ശ്രദ്ധിച്ചേക്കുക.

കർമ്മം (ചേഷ്ട) അതിൻെറ ഫലം (പ്രതിചേഷ്ട) എന്നിവ എങ്ങനെ എവിടെ അവസാനിക്കുമെന്നു് നിശ്ചയിക്കാൻ വയ്യാത്ത ഒരു പരമ്പരയുടെ രൂപത്തിൽ ഗഹനമായ ഗതിയാണു സ്വീകരിക്കുന്നതെങ്കിൽ നാം ഒരു കർമ്മത്തിൻെറ ഫലം ആശിക്കുന്നതിനു കാരണം നമ്മുടെ സ്വാർത്ഥം തന്നെയായിരിക്കണം. സ്വാർത്ഥലാഭത്തിനുവേണ്ടിയാണു നാം പ്രവർത്തിക്കുന്നതെങ്കിൽ അതിൻെറ പ്രതിചേഷ്ടാപരമ്പരയെ അനേകജന്മങ്ങളിലൂടെ നാംതന്നെ നേരിടേണ്ടിവരും. മറിച്ചു്, സ്വാർത്ഥലക്ഷ്യമൊന്നും കൂടാതെ നാം ചെയ്യേണ്ടതു ചെയ്താൽ അത്തരം കർമ്മങ്ങളുടെ ഫലം നമ്മെ ഒരു തരത്തിലും ബാധിക്കുന്നതല്ല. ചേഷ്ടാപ്രതിചേഷ്ടാരൂപത്തിൽ എപ്പോഴും തുടരെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന പ്രകൃതിയിൽത്തന്നെ അവ ലയിച്ചുകൊള്ളും. ഈ കർമ്മശുദ്ധി അഹിംസയിൽ പ്രതീക്ഷിക്കാവുന്നതല്ല. എന്തെന്നാൽ, അതിൽ അഹിംസാബോധംതന്നെ സ്വാർത്ഥബോധത്തെയാണു് ആശ്രയിച്ചിരിക്കുന്നതെന്നു് കാണാവുന്നതേയുള്ളു. ശ്രീകൃഷ്ണൻ ഉപദേശിക്കുന്നതാകട്ടെ, ഒരു കർമ്മം നീ ചെയ്യുന്നതായാലും നീയല്ല അതു ചെയ്യുന്നതെന്നാണുതാനും. അങ്ങനെയിരിക്കെ അതിൽ സ്വാർത്ഥബോധത്തിനു സ്ഥാനമെവിടെ ? അതൊരിക്കലുമില്ല. അഹന്തയും അഭിമാനവുമൊന്നുമില്ലാത്ത കർമ്മപദ്ധതിയാണു് ഭഗവാൻ ഉപദേശിക്കുന്നതെങ്കിൽ അതിൽ ഉൾപ്പോരല്ല, വെളിയിലെ ശത്രുക്കളോടുള്ള സമരം തന്നെയാണു ലക്ഷ്യമെന്നുള്ളതിൽ സംശയിക്കാനുമില്ല.

കർമ്മത്തിൽനിന്നു പിൻതിരിയരുതെന്നും കർമ്മം കൂടാതെ ജ്ഞാനംപോലും സാധിക്കയില്ലെന്നും ഭഗവാൻ പറയുന്നുണ്ടു്. പക്ഷെ, കർമ്മം ചെയ്യാതിരിക്കാൻ ആക്കും സാധിക്കയില്ലെന്നുകൂടി അദ്ദേഹം ഓർമ്മപ്പെടുത്താതിരിക്കുന്നില്ല. അങ്ങനെയാണെങ്കിൽ ഗീതയുടെ സ്ഥായിയായ സ്വരം, ഏതുതരത്തിൽ കർമ്മം ചെയ്യണം, അഥവാ, കർമ്മഫലം അസംഖ്യം ജന്മങ്ങളിലൂടെ തന്നെ പിൻതുടരാതിരക്കത്തക്കവിധം ഒരുവൻ എങ്ങനെ കർമ്മം ചെയ്യണം എന്നുള്ളതാണു്. ബാഹ്യശത്രുക്കളുമായുള്ള ഒരു യുദ്ധമല്ല ഗീതോപദേശത്തിനു തക്ക സന്ദർഭം സൃഷ്ടിച്ചതെങ്കിൽ അർജ്ജുനനെ പാപശങ്ക തീണ്ടുമായിരുന്നതേയില്ല. എന്തെന്നാൽ, ഉള്ളിലെ കാമനകളെ ജയിച്ചില്ലെങ്കിൽ പോലും അവയെ കീഴടക്കാനുള്ള യുദ്ധം പാപപങ്കിലമാണെന്നു് ആക്കെങ്കിലും തോന്നുമോ ? ഒരിക്കലുമില്ല. പിന്നെങ്ങനെയാണു് അർജ്ജുനനെപ്പോലുള്ള ഒരാളിനു് അതു തോന്നുക ? ചുരുക്കത്തിൽ, ഉള്ളിലെ യുദ്ധമാണു് ഗീതാവിഷയമെന്നുള്ള പക്ഷത്തിനു സാധുതയൊന്നുമില്ലാതെയാണിരിക്കുന്നതു്. സ്വാർത്ഥത്തിൽ

അറിയാതെ വേരോടി നില്ക്കുന്ന അഹിംസാ ബോധമാണ് ആ പക്ഷത്തിന്റെ അടിസ്ഥാന കാരണം. സ്വാർത്ഥത്തിൽനിന്നു പാടേ മുക്തരായി ജീവിതം നയിക്കേണ്ടതെങ്ങനെയെന്നു മനുഷ്യരെ പഠിപ്പിക്കാനാണു ഗീതയുണ്ടായതെന്നുള്ളതിൽ തർക്കമില്ല. അഥവാ, ഗീതയുടെ മൂലമന്ത്രം 'നാസ്മി, നാഹം, ന മേ' എന്നുള്ള സാംഖ്യദർശനം തന്നെയാണെന്നു പറയേണ്ടിയിരിക്കുന്നു. അതായത്, ആത്മാവിനു ക്രിയാസംബന്ധമില്ല, അതിനു കർത്തൃത്വമില്ല, കാരയിതാവിന്റെ സ്വാമിത്വവുമില്ല എന്നർത്ഥം. അതനുസരിച്ച് ഒരു ന്യായാധിപൻ തന്റെ കുററക്കാരനായ പ്രതിയെ ശിക്ഷിക്കുകതന്നെ വേണം. ഒരു യോദ്ധാവിനു വേണ്ടിവന്നാൽ കുററകാരോടു യുദ്ധം ചെയ്യുന്നതിനേപ്പററി ശങ്ക പാടില്ലാത്തതുമാണ്.

---

# വിധിയും ഈശ്വരകാരുണ്യവും

**ശ്രീദാനന്ദസ്വാമി**

ഹിന്ദുമതത്തിന്റെ അടിസ്ഥാനതത്ത്വങ്ങളിൽ ഒന്നാണല്ലോ കർമ്മം. ക്രിയയും ക്രിയാഫലവും 'കർമ്മം'കൊണ്ടു വ്യവഹരിക്കപ്പെടുന്നു. പ്രവൃത്തിയുടെ ഫലം ഏതൊരുവനും അനുഭവിക്കണം എന്നതാണ് കർമ്മത്തിന്റെ സിദ്ധാന്തം. കർമ്മത്തിന്റെ ഫലമായി വന്നുചേരുന്ന ഫലത്തെ വിധി എന്ന് സാമാന്യജനങ്ങൾ പറഞ്ഞുവരുന്നു. സത്കർമ്മം ചെയ്താൽ പുണ്യവും, ദുഷ്കർമ്മം ചെയ്താൽ പാപവുമാണ് ഫലം.

സത്പ്രവൃത്തികൾ ചെയ്ത് പുണ്യം സമ്പാദിച്ച് ജീവിതത്തെ ഉദ്ധരിക്കാൻ മനുഷ്യനു കഴിയും. അവൻ വിചാരിച്ചാൽ ദേവനാകാൻ കഴിയും. എന്നാൽ ദുഷ്പ്രവൃത്തികൾ നരകത്തിലേയ്ക്കു വഴി തെളിക്കുന്നു. കർമ്മാധിഷ്ഠിതമായ ഈ തത്ത്വസംഹിത ചില വിമർശനങ്ങൾക്കു വിധേയമായിട്ടുണ്ട്. കർമ്മത്തിലുള്ള വിശ്വാസം മനുഷ്യനെ വിധിയുടെ അടിമയാക്കുകയില്ലേ ? വിധിക്കു വിധേയനായ മനുഷ്യൻ വാസ്തവത്തിൽ നിരാശ്രയനല്ലേ ? അങ്ങനെ ആയാൽ ഈശ്വരന്റെ പ്രയോജനം എന്ത് ? കർമ്മത്തിന്റെ അടിമയായ മനുഷ്യനെ ദൈവം എങ്ങനെ രക്ഷിക്കും? പ്രഥമദൃഷ്ടിയിൽ ഈശ്വരൻ അധികപ്പററായി തോന്നും. കർമ്മഫലം എല്ലാവരും അനുഭവിക്കുന്നു. ഈ വിഷയത്തിൽ ഈശ്വരൻ എന്തു ചെയ്യാനാണ്? ഈശ്വരന് പാപികളോട് കാരുണ്യം കാട്ടാൻ കഴിയുമോ ?

ഈശ്വരൻ പതിതപാവനനാണ്. പാപികളുടെ പാപത്തെ നശിപ്പിക്കാൻ ദൈവത്തിനു സാധിക്കും. വാസ്തവത്തിൽ ദൈവത്തിനു മാത്രമേ അതു സാധിക്കൂ. ദൈവത്തിനോടു പ്രാർത്ഥിച്ചാൽ മതി. കാരുണ്യസിന്ധുവായ ഭഗവാൻ ഭക്തനെ രക്ഷിക്കും. ഈശ്വരപ്രാർത്ഥന കൊണ്ട് ഏതു കൊടിയ വിധിയേയും ജയിക്കാം. മാർക്കണ്ഡേയൻ ഈശ്വരഭക്തി കൊണ്ട് വിധിയെ ജയിച്ച് ദീർഘായുസ്സു നേടിയ കഥ പുരാണപ്രസിദ്ധമാണ്. ശ്രീരാമകൃഷ്ണദേവൻ പറയുന്നു: 'ദൈവത്തെ ഉദ്ദേശിച്ച് ഒരടി മുന്നോട്ടുവെച്ചാൽ ഭക്തന്റെ നേക്കു ഭഗവാൻ പതിനാറടി നീങ്ങിക്കഴിയും' എന്ന്. ഭഗവാൻ ഗീതയിൽ അരുളുന്നു:

യജ്ഞോ ദാനം തപശ്ചൈവ
പാവനാനി മനീഷിണാം. (ഗീത 18. 5.)

ദുഷ്കർമ്മങ്ങളുടെ ഫലമായി മനസ്സിലുണ്ടാകുന്ന മാലിന്യങ്ങളെ, നിഷ്കാമമായി അനുഷ്ഠിക്കപ്പെടുന്ന യജ്ഞദാനതപസ്സുകൾ ദൂരീകരിക്കുന്നു. യജ്ഞദാനതപസ്സുകൾ കർമ്മനിഷ്ഠന്മാർക്ക് ശ്രേയസ്സരുളുന്നു. ഭക്തന്മാരെ ഉദ്ദേശിച്ച ഭഗവാൻ പറയുന്നതിപ്രകാരമാണ്:

അപി ചേത്സുദുരാചാരോ ഭജതേ മാമനന്യഭാക്
സാധുരേവ സ മന്തവ്യഃ സമ്യഗ്വ്യവസിതോ ഹി സഃ
ക്ഷിപ്രം ഭവതി ധർമ്മാത്മാ ശശ്വച്ഛാന്തിം നിഗച്ഛതി
കൗന്തേയ പ്രതിജാനീഹി ന മേ ഭക്തഃ പ്രണശ്യതി.
(ഗീത 9. 30-31.)

ദുർവൃത്തനായ ഒരുവൻ അനന്യചിത്തനായി എന്നെ ഭജിക്കുന്ന പക്ഷം അവനെ സദ്വൃത്തനായി കണക്കാക്കണം. എന്തെന്നാൽ അവൻെറ അന്തഃകരണം ശരിയായ മാർഗ്ഗത്തിൽ നിലച്ചിരിക്കുന്നതുകൊണ്ടു്. അവൻ വേഗത്തിൽ ധർമ്മനിഷ്ഠനായിത്തീരുന്നു. ഭാവപ്രധാനവും ഭക്തിസമ്പന്നവുമായ സദ്വൃത്തിയിൽ അവൻെറ മനസ്സു നിലച്ചിരിക്കുന്നതുകൊണ്ടു് അവൻ ശാശ്വതമായ ശാന്തിക്കർഹനാകുന്നു. അല്ലയോ അർജ്ജുന, നീ ലോകത്തോടു പ്രഖ്യാപിക്കു, പ്രതിജ്ഞചെയ്യൂ, എൻെറ ഭക്തൻ നശിക്കയില്ല, ദുർഗ്ഗതി അടയുകയില്ല എന്നു്.

അഹൈതുകദയാസിന്ധുവായ ഭഗവാൻെറ കൃപയ്ക്കു് ഭക്തൻ അസൂയാർഹമാംവണ്ണം അർഹനാണു്.

അടുത്തതായി ഈശ്വരകാരുണ്യം നിർബ്ബാധം പ്രവഹിക്കുന്ന മറെറാരു മാർഗ്ഗത്തിലേയ്ക്കു് ഭഗവാൻ നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നു.

സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി
മാ ശുചഃ. (ഗീത 18. 66.)

ഈ മന്ത്രത്തെ ഗീതയിലെ ചരമശ്ലോകം എന്നും ചിലർ വിശേഷിപ്പിക്കാറുണ്ടു്.

'നീ ധർമ്മാധർമ്മരൂപമായ സർവ്വകർമ്മങ്ങളേയും ത്യജിക്കുക. അനന്യശരണനായി എന്നെ സമീപിക്കുക. നിന്നെ എല്ലാ പാപങ്ങളിൽ നിന്നും ഞാൻ മോചിപ്പിക്കും.'

പുണ്യപാപങ്ങളെ വിലയിരുത്തേണ്ട ആവശ്യമില്ല; ധർമ്മാധർമ്മങ്ങളെപ്പററി ചിന്തിച്ചു തലപുകയേണ്ട. പിന്നയോ? ഗതിമുട്ടിയവനായി, നിസ്സഹായതാബോധത്തോടെ കദനഭാരത്തെ ഭഗവാനിൽ അർപ്പിക്കുക, തന്നെത്തന്നെ അടിയറവുവെയ്ക്കുക. ഭാരവും ഭാരത്തിനാധാരമായ അഹന്തയേയും എന്നെന്നേയ്ക്കുമായി ഭഗവാനിൽ നിക്ഷേപിക്കുക. എല്ലാ പാപങ്ങളിൽനിന്നും മുക്തനാകാം. ദുഃഖിക്കേണ്ട, എന്നു് ഭഗവാൻ ഉറപ്പു നൽകുന്നു.

എല്ലാ പാപങ്ങളേയും ഭഗവാൻ ഏറെറടുക്കുകയല്ലേ ചെയ്യുന്നതു്? പാപഭാരത്തെ അങ്ങോട്ടേൽപിച്ചാൽ മതി. ഏററുവാങ്ങാൻ തയ്യാറായി നിൽക്കുന്ന ഭഗവാൻ. കൊടുക്കാൻ മനുഷ്യൻ തയാറാണോ? മോഹവലയത്തിൽപ്പെട്ട മനുഷ്യൻ വിഷയരസപാനലോലുപനായി 'പിന്നെയാവാം' എന്നു വിചാരിച്ചു് കാലം നീട്ടിക്കൊണ്ടുപോകുന്നു. ഒടുവിൽ കാലൻെറ കൈയ്യിൽ അകപ്പെടുന്നു.

എന്നാൽ നിരാശരാകണമോ? മനുഷ്യൻെറ ദുർബ്ബലതയെ മുഴുവൻ കണക്കിലെടുത്തുകൊണ്ടു് പ്രാജ്ഞന്മാർ ഉപദേശിക്കുന്നു:

കലൗ കല്മഷചിത്താനാം പാപദ്രവ്യോപജീവിനാം
വിധിക്രിയാവിഹീനാനാം ഗതീർഗോവിന്ദകീർത്തനം.

കലിയുഗത്തിൽ മനുഷ്യർ പാപവാസനയുള്ളവരാണു്. അറിവുള്ളവരും പാപകർമ്മങ്ങളിൽ നിന്നു സമ്പൂർണ്ണം വിമുക്തരല്ല. കാലത്തിൻെറ വിശേഷംകൊണ്ടു് പാപബുദ്ധി വർദ്ധിച്ചവരും. പ്രായേണ അവർ പാപദ്രവ്യോപജീവികളാകും. അത്യാഗ്രഹം നിമിത്തം നന്മതിന്മകളെപ്പററിയുള്ള പരിഗണനകൾകൂടാതെ തെററായ മാർഗ്ഗങ്ങളിൽകൂടി പണസമ്പാദനം നടത്തും. കരിഞ്ചന്ത, കള്ളനാണയക്കമ്മട്ടം മുതലായ പ്രസ്ഥാനങ്ങൾ സുവിദിതങ്ങളാണല്ലോ. പാപദ്രവ്യങ്ങളാണവയെല്ലാം. അവകൊണ്ടു് അറിഞ്ഞോ അറിയാതേയോ പോഷിപ്പിക്കപ്പെടുന്ന ജീവിതവും പാപപങ്കിലമായിരിക്കും. നമ്മുടെ നിലവാരം വ്യാവഹാരികജീവിതത്തിൽ തുലോം കുറഞ്ഞുപോകും. സത്യധർമ്മാദികൾ വാക്കിൽ മാത്രം. വിധിനിയമങ്ങളും ശിഷ്ടാചാരങ്ങളും പുറംതള്ളപ്പെടുന്നു. അഹിംസാദി മഹാമൂല്യങ്ങൾ മറക്കപ്പെടുന്നു. പണത്തിനുവേണ്ടി എന്തും ചെയ്യാൻ മടിക്കാത്തവർ ധാരാളം. തത്ത്വശാസ്ത്രങ്ങളും വേദാന്തവും എല്ലാം സ്വാർത്ഥമതികളുടെ കയ്യിൽ അകപ്പെട്ടു 'നിഷാദവേദാന്ത'മായി പരിണമിക്കുന്നു. കയ്യൂക്കുള്ളവൻ കാര്യക്കാരൻ. എവിടേയും സ്വാർത്ഥതയ്ക്കു മുൻഗണന. ഇങ്ങനെയുള്ള ഒരു പരിതഃസ്ഥിതിയിൽ ഹൃദയം ഇനിയും കട്ടിയാകാത്ത ഒരുവൻ എന്താണു ചെയ്യേണ്ടതു്? ഗതിർ ഗോവിന്ദകീർത്തനം. ഗോവിന്ദ, നാരായണ ജപിക്കണം. എഴുത്തച്ഛൻ ഹരിനാമകീർത്തനത്തിൽ പാടിയതുപോലെ ആർക്കും ഏതവസ്ഥയിലും ആചരിക്കാവുന്ന ഒരു പുണ്യകർമ്മമാണതു്.

ഋതുവായ പെണ്ണിനുമിരപ്പനും ദാഹകനും
പതിതനുമഗ്നിയജനംചെയ്ത ഭൂസുരനും
ഹരിനാമകീർത്തനമിതൊരുനാളുമാർക്കുമട–
നരുതാത്തതല്ല ഹരിനാരായണായ നമഃ.

നാമജപംകൊണ്ടു് ഈശ്വരകൃപ ലഭിക്കും. മനസ്സു ശുദ്ധമാകും. മാലിന്യങ്ങൾ അകന്നുപോകും. ഈശ്വരൻെറ കൃപ കാററുപോലെയാണു്. കടലിൽ യാത്രചെയ്യുന്ന തോണിക്കാർ പായ് കെട്ടി കാററിനനുകൂലമായി ചലിച്ചാൽ മതി. അതുപോലെ ഈശ്വരനാമം ജപിക്കൽ എന്ന പായ് കെട്ടി ജീവിതമാകുന്ന തോണിയെ നടത്തുക. ഈശ്വരകൃപയാകുന്ന കാററ് അതിനെ ലക്ഷ്യത്തിൽ എത്തിക്കും. അല്പം പ്രവർത്തിക്കയേ വേണ്ടു. നാം ഒരടി മുന്നോട്ടു വെയ്ക്കണം. ദൈവം പതിനാറടി നമ്മോടടുക്കും. ഈശ്വരകൃപ തുണയ്ക്കും. ഈശ്വരകാരുണ്യമില്ലായിരുന്നെങ്കിൽ മനുഷ്യൻ പണ്ടേ പരാജയപ്പെട്ടേനെ. ചെയ്തുപോയ പാപങ്ങളെയെല്ലാം മറന്നു് ഈശ്വരനെ പൂർണ്ണമായി ശരണം പ്രാപിക്കുക. അഭയം ലഭിയ്ക്കും. കർമ്മങ്ങൾ ഈശ്വരകാരുണ്യത്തിൻെറ മുൻപിൽ പറന്നുപോകും. ഈശ്വരനു മാററി എഴുതാൻ കഴിയാത്ത വിധിയില്ല. ഉണ്ടെന്നു വാദിക്കുന്നവർ അവരുടെ സ്വന്തം അലസതയെ പ്രഖ്യാപിക്കുക മാത്രമാണു് ചെയ്യുന്നതു്. ഈശ്വരൻ സർവ്വശക്തനും കരുണാമയനുമാണു്. അദ്ദേഹത്തിൽ ശരണം പ്രാപിക്കുക. ജന്മം സഫലമാക്കുക, വിധി വിലങ്ങുതടിയായി നിൽക്കില്ല.

---

# പ്രാർത്ഥന, ഭക്തി

നമ്മളെല്ലാം പ്രാർത്ഥിക്കാറുണ്ടു്. പക്ഷെ പ്രാർത്ഥനയ്ക്കു് ഓരോരുത്തരും കല്പിക്കുന്ന അർത്ഥം വ്യത്യസ്തമായിരിക്കും. ആളെണ്ണം ഈശ്വരനുണ്ടെന്നും മതമുണ്ടെന്നും പറയാറുണ്ടു്. അതു് ഒരർത്ഥത്തിൽ ശരിയുമാണു്. പ്രാർത്ഥനയും അതുപോലെയൊക്കെ ആകാം. ഗാന്ധിജി പ്രാർത്ഥിക്കാറുണ്ടു്. ഞാനും പ്രാർത്ഥിക്കാറുണ്ടു്. എങ്കിലും രണ്ടും തമ്മിൽ വലിയ അന്തരം കാണും.

'ലോകാസ്സമസ്താഃ സുഖിനോ ഭവന്തു'

എന്നതൊരു പ്രാർത്ഥനയാണു്. 'എൻെറ കുട്ടി പാസാകണേ' എന്നതും പ്രാർത്ഥനതന്നെ. ഈ പ്രാർത്ഥന അയൽവക്കക്കാരൻെറ 'കണ്ണു പൊട്ടിക്കണേ' എന്നുവരെ ചെല്ലാം; അതുപോലെ ആദ്യന്തേതു് ലോകത്തിൻെറ ആകത്തുകയായ ഈശ്വരൻെറ ഗുണങ്ങളെക്കുറിച്ചുള്ള ചിന്ത മാത്രവുമാകാം. ഇതിൽ ഒന്നിനെയും ഇവിടെ കുററം പറയുന്നില്ല, ഒന്നിനെയും സ്തുതിക്കുന്നുമില്ല. പ്രാർത്ഥന എന്നതു് എല്ലാ നന്മകളുടേയും എല്ലാ ശക്തികളുടേയും ഉറവും ഇരിപ്പിടവുമായ ഒന്നിനോടു് അടുക്കുവാനുള്ള യത്നത്തിൻെറ ഒരു ഭാഗമാണെന്നു പറഞ്ഞാൽ തെററുണ്ടാവില്ലെന്നു തോന്നുന്നു. ആ ഒന്നിനോടു് അടുത്തിട്ടു വേണമല്ലൊ നമ്മുടെ സങ്കടങ്ങളും ആവശ്യങ്ങളും അവിടെ നിവേദിക്കുക; അല്ലെങ്കിൽ ആ ഗുണഗണങ്ങൾ നമ്മളിൽ പകർത്തുക; അഥവാ ആ സർവ്വ നന്മതിന്മകളുടേയും ഇരിപ്പിടത്തിൽ നമ്മെക്കൂടി ലയിപ്പിക്കുക.

എങ്ങനെയാണു് ഈ അടുപ്പം സാധിക്കുക? അതിനു് ഏററവും സരളവും ലഘുവും ആയ ചില മാർഗ്ഗങ്ങളുണ്ടു്. പക്ഷേ സരളവും ലഘുവുമായതാണു് ജീവിതത്തിൽ അനുഷ്ഠിക്കാൻ ഏററവും പ്രയാസം. കാരണം, നാം അത്രയ്ക്കു സങ്കീർണ്ണമായാണു് ജീവിക്കുന്നതു്. ചില നാട്ടിൻപുറങ്ങളിൽ നാളികേരം മോഷ്ടിക്കുന്നതിൽ വിരുതന്മാരായവരെക്കുറിച്ചു പറയും, 'അവനു ചെറിയ തെങ്ങിന്മേൽ കേറിക്കൂടാ!' കാര്യം എന്തെന്നല്ലേ? അയാൾ അതിവിദഗ്ദ്ധനാണു്, തെങ്ങിന്മേൽ കേറാൻ. വമ്പൻ തെങ്ങിൽ രാത്രി നാലു പ്രാവശ്യം കൈയ്യാറി വെയ്ക്കുമ്പോൾ തലപ്പത്തെത്തിക്കളയും. അതാണു ശീലം. അതുകൊണ്ടു് ചെറിയ തെങ്ങിന്മേൽ കേറാൻ പുറപ്പെട്ടാൽ, വിചാരിക്കുംമുമ്പു് തലപ്പത്തല്ല, അതിനപ്പുറംതന്നെ എത്തിപ്പോകും. 'സത്യം പറയണം' എന്നു പറഞ്ഞാൽ കാര്യം

ലഘുവാണ്. പക്ഷേ നമ്മളിൽ എത്ര പേക്കതു സാധിക്കും? അയൽവീട്ടിലെ കുട്ടിയുടെ പാട്ട് കണ്ണകഠോരമെങ്കിലും, ആ കുട്ടിയുടെ അച്ഛൻ, 'മകളുടെ പാട്ടെങ്ങനെ ?' എന്നു ചോദിച്ചാൽ നേരുപറയാൻമാത്രം ഹൃദയശൂന്യരായി നമ്മളിൽ എത്ര പേർ കാണും ?

ഇവിടെ ആരംഭത്തിൽത്തന്നെ പ്രാത്ഥനയെ, നമ്മയുടെ സാകല്യത്തിൽ ലയിക്കുക അല്ലെങ്കിൽ അതിനോടടുക്കുക എന്നാണല്ലൊ നിവ്വചിച്ചിട്ടുള്ളതു്. ചെറിയൊരു മൊട്ടുസൂചി വലിയ കാന്തത്തിൻെറ അടുത്തെത്തിയാൽ അതു കാന്തം തന്നെയായിത്തീരുന്നു. രണ്ടും തമ്മിൽ വലിയ വ്യത്യാസമില്ല.ഇവിടെ ഒന്നുകൂടി പറയട്ടെ. ഏതോ ഒരു വലിയ അലങ്കാരത്തെക്കുറിച്ച്, ''ഒന്നിനെത്തന്നെ പലതായി നിനയ്ക്കുക'' എന്നു നിവ്വചിക്കുന്നുണ്ടല്ലൊ. അങ്ങനെ, ഒന്നിനെ പലതായി നിനയ്ക്കുവാനുള്ള വാസന നമുക്കു ജന്മസിദ്ധമാണെന്നു തോന്നുന്നു. അല്ലെങ്കിൽ, ഈശ്വരനെ തേടുന്നതിനു കമ്മം, ഭക്തി, ജ്ഞാനം എന്നു മൂന്നു മാർഗ്ഗങ്ങളെക്കുറിച്ചു പറയേണ്ടതുണ്ടോ ? വ്യവഹാരത്തിനു സൌകര്യം കൂടും എന്നതു ശരി; പക്ഷെ ഇതെല്ലാം അവസാനിക്കുന്നതു് ഒന്നിൽത്തന്നെയല്ലേ ? ഗീത പറയുന്നു:

> സവ്വം കമ്മാഖിലം പാത്ഥ
> ജ്ഞാനേ പരിസമാപ്യതേ. (4. 33.)

ആ ഒന്നു് ഇവിടെ ജ്ഞാനമാണ് — എവിടെയും അങ്ങനെതന്നെ. എന്താണ് ഭക്തി ? ഭക്തയായ ശബരി ശ്രീരാമചന്ദ്രനോട് പറയുന്നു.

> ജ്ഞാനമില്ലാത്ത ഹീനജാതിയിലുള്ള മൂഢ
> ഞാനിതിനൊട്ടുമധികാരിണിയല്ലയല്ലൊ !
> (അദ്ധ്യാത്മ. രാമാ. ആരണ്യ. ശബര്യാശ്രമ.)

മോക്ഷത്തിനു് അധികാരിണിയല്ല എന്നു്. അതിനു രാമചന്ദ്രൻ പറയുന്ന മറുപടി ഇതാ:

> പുരുഷസ്ത്രീജാതിനാമാശ്രമാദികളല്ല
> കാരണം മമ ഭജനത്തിനു ജഗത്ത്രയേ
> ഭക്തിയൊന്നൊഴിഞ്ഞു മററില്ല കാരണമേതും
> മുക്തി വന്നീടുവാനുമില്ല മറേറതുമൊന്നും. (അ. രാമാ.)

അപ്പോഠം ഭക്തിയും മുക്തിയും കമ്മവും ജ്ഞാനവും എല്ലാം ഒന്നുതന്നെ.

ഭാഗവതത്തിലും ഇതുതന്നെ എടുത്തു പറഞ്ഞിട്ടുണ്ട്:

> 'ഭക്തിഃ പരേശാനുഭവോ വിരക്തി —
> രന്യത്ര ചൈഷ ത്രിക ഏകകാലഃ.' (11. 2. 42.)

ഭക്തിയും ഈശ്വരാനുഭവവും അന്യത്ര വിരക്തിയും എല്ലാം ഒന്നിച്ചനുഭവിക്കുന്നു. അന്യത്ര വിരക്തി എന്നതിനു് ആദ്യഘട്ടത്തിൽ അത്ഥം ദേഹാദി അനാത്മവസ്തുക്കളിൽ വിരക്തി എന്നാവാമെങ്കിലും ഒടുവിൽ അതു സവ്വാംഗീകാരമായി മാറുന്നു. ഈശ്വരനല്ലാതെ വല്ലതുമൊന്നു കണ്ടിട്ടു വേണ്ടേ ബിംബത്തിൽ നിന്നു കാൽ നീക്കിവെക്കുവാൻ എന്നു കാക്കശ്ശേരി ഭട്ടതിരി ചോദിച്ചതുതന്നെ കഥ. അദ്ദേഹം തന്നെയാണല്ലൊ സന്ധ്യാവന്ദനാദികഠം ചെയ്യാത്തതിനെക്കുറിച്ചു ആവലാതിപ്പെട്ടപ്പോഠം,

> ഹൃദാകാശേ ചിദാദിത്യഃ സദാ ഭാതി നിരന്തരം
> ഉദയാസ്തമയൌ ന സ്തഃ കഥം സന്ധ്യാമുപാസ്മഹേ ?

എന്നു്, മന്ദബുദ്ധികളായ എതിരാളികഠക്കു് വായടയ്ക്കുന്ന മറുപടി നൽകിയതു്. അവസാനഘട്ടത്തിൽ സ്ഥിതി അതുതന്നെ. കമ്മം ചിത്തശുദ്ധിവഴി ജ്ഞാനത്തിലെത്തും; ഭക്തി ഈശ്വരൈക്യത്തിലൂടെ അതേ ലക്ഷ്യം പ്രാപിക്കും; എന്നെല്ലാം പറയുന്നതു് അന്ത്യത്തിൽ എല്ലാം ഒന്നുതന്നെ എന്നു പറയുന്നതിൻെറ രൂപഭേദം മാത്രമാകുന്നു. കാസക്കോട്ടുനിന്നു തിരുവനന്തപുരത്തേയ്ക്കു പോകുന്നവൻെറ യാത്ര കോഴിക്കോട്ടേയ്ക്കാണെന്നും കൊച്ചിക്കാണെന്നും തിരുവനന്തപുരത്തേയ്ക്കാണെന്നും പറയാം. ഉന്നം ഒന്നുതന്നെ. പക്ഷെ ആദ്യം കോഴിക്കോട്ടെത്തണമെന്ന ലക്ഷ്യം വെച്ചാൽ എളുപ്പം കൂടും; മനസ്സിന്നു സമാധാനം കിട്ടും—ഇത്രയല്ലേ ദൂരമുള്ളു ! അവിടെ എത്തുമ്പോഠം താനേ അപ്പുറത്തേയ്ക്കു നീങ്ങിക്കൊള്ളും. സിക്രട്ടേരിയററിലെ കടലാസു നീക്കുകയാണല്ലൊ വേണ്ടതു്!

ഒരിക്കൽക്കൂടി നാം ശബരിയുടെ കഥയിലേയ്ക്കു തിരികെ പോകുക. രാമചന്ദ്രൻ തുടന്നു പറയുകയാണ്:

> തീത്ഥസ്നാനാദി തപോദാനവേദാദ്ധ്യയന—
> ക്ഷേത്രോപവാസയാഗാദ്യഖിലകമ്മങ്ങളാൽ
> ഒന്നിനാലൊരുത്തനും കണ്ടുകിട്ടുകയില്ല
> എന്നെ മദ്ഭക്തിയൊഴിഞ്ഞൊന്നുകൊണ്ടൊരുനാളും
> ഭക്തിസാധനം സംക്ഷേപിച്ചു ഞാൻ ചൊല്ലീടുവ—
> നത്തമേ കേട്ടുകൊഠംക മുക്തി വന്നീടുവാനായ്.
> മുഖ്യസാധനമല്ലോ സജ്ജനസംഗം പിന്നെ

മൽകഥാലാപം രണ്ടാം സാധനം മൂന്നാമതും
മൽഗുണേരണം പിന്നെ മദ്വചോവ്യാഖ്യാതൃത്വം.

(അദ്ധ്യാത്മ. രാമാ. ആരണ്യ. ശബര്യാശ്രമ.)

അങ്ങനെ പോകുന്നു. ഈ ഭക്തിസാധനങ്ങൾ തന്നെയാണ് അന്യത്ര ശ്രവണകീർത്തനാദികളായി വർണ്ണിക്കപ്പെട്ടിട്ടുള്ളതെന്നു കാണാൻ വിഷമമില്ല.

അങ്ങനെ നോക്കുമ്പോൾ സത്സംഗമാണ് എല്ലാററിൻെറയും ബീജം എന്നു കാണാം.

സംസാരേഽസ്മിൻ ക്ഷണാർദ്ധോഽപി
സത്സംഗഃ ശേവധിർനൃണാം. (ഭാഗ. 11. 2. 30.)

എന്നു വിദേഹൻ നവയോഗികളോടു പറഞ്ഞ വാക്യം എത്ര സത്യമാണ്! അന്തരിച്ച ത്രൈലോക്യാനന്ദസ്വാമികളാണ് ഈ വാക്യത്തിലേയ്ക്ക് എൻെറ സവിശേഷശ്രദ്ധ ക്ഷണിച്ചതു്. അനുഭവത്തിന്നു് എത്ര ഒത്തിരിക്കുന്നു! ആ പുണ്യാത്മാവുമായി വളരെ ചുരുങ്ങിയ കാലത്തോളം മാത്രമുണ്ടായ സംഗം ഒരമൂല്യനിധിയായി എനിക്കു തോന്നുന്നു.

ത്രൈലോക്യാനന്ദസ്വാമികളുടെ ജീവിതത്തിൽനിന്നുതന്നെ ഞാൻ പറഞ്ഞ കാര്യം ഉദാഹരിക്കാമെന്നു തോന്നുന്നു. ജന്മാന്തരങ്ങളിൽ ആർജ്ജിച്ച പുണ്യം ഉണ്ടാകണം. ശരിതന്നെ. ആ കഥ നമുക്കിവിടെ എടുക്കേണ്ട. ഈ ജന്മത്തിൽ അദ്ദേഹം പഠിപ്പിച്ചു. അതോടൊപ്പം പഠിച്ചു. തൻെറ ലക്ഷ്യം കണ്ടെത്തി. ശ്രീരാമകൃഷ്ണദേവനും വിവേകാനന്ദസ്വാമികളും ഈ ലോകത്തിനു നൽകിയ ഉപദേശങ്ങളും മാതൃകകളും അദ്ദേഹം സ്വീകരിച്ചു. അവരിൽക്കൂടി ഋഷീശ്വരന്മാരിലേയ്ക്കുണ്ടോട്ടു പോയതായാലും ശരി, ഋഷീശ്വരന്മാരുടെ ഉപദേശങ്ങൾ സ്വായത്തമാക്കാനുള്ള വഴി ഇവരുടെ മാതൃകകളിൽ കണ്ടെത്തിയതായാലും ശരി. ജീവിതത്തിൻെറ പരമപ്രയോജനം സാധിക്കുകയാണ് ലക്ഷ്യം. അതിന്നു സ്വധർമ്മംകൊണ്ടു് ഈശ്വരപൂജ ചെയ്തു. 'വിവേകാനന്ദസാഹിത്യസർവ്വസ്വ'ത്തിൻെറ പ്രസിദ്ധീകരണമായിരുന്നു അദ്ദേഹത്തിൻെറ സ്വകർമ്മം. അതു ഭക്തിയുടെ മറെറാരു രൂപമായിരുന്നു. ആ കർമ്മത്തിലൂടെ, അതിനു പ്രേരിപ്പിച്ച ഭക്തിയിലൂടെ, അദ്ദേഹം താൻ നേടാൻ കൊതിച്ചതത്രയും നേടിയിരിക്കാം; ഏതായാലും ആ ലക്ഷ്യത്തിൽ കണ്ണു നട്ടുകൊണ്ടു തന്നെ ഇഹലോകവാസം വെടിഞ്ഞു. ഈശ്വരചിന്തയിൽ മുഴുകി, ഈശ്വരനിൽ ലയിച്ചു.

വിഷയാൻ ധ്യായതശ്ചിത്തം വിഷയേഷു വിഷജ്ജതേ
മാമനുസ്മരതശ്ചിത്തം മയ്യേവ പ്രവിലീയതേ.

(ഭാഗ. 11. 14. 27.)

എന്നല്ലേ ഭഗവാൻ പറയുന്നതു്. പറഞ്ഞുകൊണ്ടുവന്നതിതാണ്: ജീവിതത്തിന്നൊരു ലക്ഷ്യമുണ്ടെങ്കിൽ അതു പ്രാപിക്കുവാൻ ഏററവും അധികം ആവശ്യം നല്ല ആളുകളുമായുള്ള ചേർച്ചയാണ് – സത്സംഗമാണ്.

നന്മ വിചാരിച്ചും കൊതിച്ചുംകൊണ്ടു് നിങ്ങൾ ആരെയെങ്കിലും സമീപിച്ചു നോക്കൂ. ഫലം നന്മയ്ക്കായേ വരൂ. മറിച്ചായാൽ മറിച്ചും. ഇടയ്ക്കു വല്ലപ്പോഴും നമ്മുടെ ഹ്രസ്വദൃഷ്ടിയ്ക്കു ഈ പറഞ്ഞതിന്നു വിപരീതമായ അനുഭവങ്ങൾ, ഉണ്ടായി എന്നു തോന്നാം. കാലാന്തരത്തിൽ അതങ്ങനെ അല്ലെന്നും ബോധ്യപ്പെടും. നല്ല ആളുകളുമായുള്ള ചേർച്ചയെയാണ് നാം സത്സംഗം എന്ന പദംകൊണ്ടു് അർത്ഥമാക്കുന്നതു്. ആരാണു നല്ല ആൾ എന്നതു് അതിൽനിന്നു പൊന്തിവരുന്ന മറെറാരു ചോദ്യമാകുന്നു. ഉത്തരം പറയാൻ പ്രയാസം തോന്നും. എങ്കിലും വാദിക്കാൻ നില്ക്കുന്നില്ലെങ്കിൽ പൊതുവിൽ നമുക്കു നല്ല ആളെന്നു പറയുമ്പോൾ ഒരു അർത്ഥബോധമുണ്ടാവുന്നു. തൽക്കാലം അതുമതി എന്നു വെയ്ക്കുക. അവിടേയും ഒരു വൈഷമ്യമുണ്ടു്. വാക്കിലും പ്രവൃത്തിയിലും പുറമെ കാണാൻ ദോഷമൊന്നുമില്ല, ഗുണമുണ്ടുതാനും, എന്നിട്ടും ഉള്ളിലെ വിചാരങ്ങൾ നന്നല്ലെങ്കിലോ ? അങ്ങനത്തെ ആളുകളുണ്ടു്. ഗീത അവരെ മിഥ്യാചാരരെന്നു വിളിക്കുന്നു:

കർമ്മേന്ദ്രിയാണി സംയമ്യ യ ആസ്തേ മനസാ സ്മരൻ
ഇന്ദ്രിയാർത്ഥാൻ വിമൂഢാത്മാ മിഥ്യാചാരഃ സ ഉച്യതേ.

(3. 6.)

സത്സംഗത്തിൻെറ മഹിമാതിശയത്തെ ശ്രീമദ് ഭാഗവതം ഒരധ്യായം മുഴുവൻ വിവരിക്കുന്നുണ്ടു്. ഭഗവാനെ വളച്ചു കെട്ടിപ്പിടിച്ചു കൂട്ടാൻ സത്സംഗംപോലെ മറെറാന്നിനുമാവില്ല—യോഗമോ സാംഖ്യമോ സ്വാധ്യായതപസ്ത്യാഗാദികളോ ഒന്നിനുമാവില്ല. സത്സംഗം മറെറല്ലാ സംഗങ്ങളെയും അവസാനിപ്പിക്കുന്നു. സുഗ്രീവൻ, ഹനുമാൻ, ഗജേന്ദ്രൻ മുതലായവരുണ്ടല്ലൊ, അവ

രൊന്നും വേദം പഠിച്ചവരല്ല, മഹാത്മാക്കളെ സേവിച്ചവരല്ല, വ്രതവും തപസ്സും അനുഷ്ഠിച്ച വരല്ല. എങ്കിലും സത്സംഗംകൊണ്ടു നിഷ്പ്രയാസം ഭഗവാനെ പ്രാപിച്ചു. (ഭാഗ. 11. 12. 7.) വാല്മീകിയുടേതുൾപ്പെടെ എത്രയോ കഥകൾ ഇതിനെ ഉദാഹരിക്കാനുണ്ട്. സത്സംഗംകൊണ്ടു തന്നെ ശ്രവണം, കീർത്തനം തുടങ്ങിയ വഴികളിലൂടെ നാം ചരിക്കാൻ തുടങ്ങും. ശ്രവണവും കീർത്തനവും മററും വെറുതെ കേൾക്കലും പറയലും അല്ല. അവിടെ മനസ്സുണ്ടാവണം. 'ഞാൻ' മുഴുവനുണ്ടാകണം. ജപത്തിൻെറ താല്പര്യം അതാണ്. പ്രണവത്തിനു വലിയ മഹത്ത്വം കല്പിക്കുന്നതു് അതിൻെറ 'അർത്ഥഭാവന' നിമിത്തമാണ്. അങ്ങനെ ഏതു മന്ത്രം ജപിക്കുമ്പോഴും വേണം. വാക്യാർത്ഥശ്രവണത്തിൻെറയും രഹസ്യം അതുതന്നെ. മനനത്തെക്കാൾ ആഴത്തിൽ അർത്ഥം പതിഞ്ഞുനില്ക്കുന്നു, ശ്രവണത്തോടു കൂടിയാൽ എന്നു പറയുന്നു ചിലർ. ഒച്ചയില്ലാത്ത ജപത്തിലും ശ്രവണം കൂടിയുണ്ടാവും. ഇന്നു പുതിയ സയൻസ് ഉറങ്ങിക്കിടക്കുന്ന കുട്ടിയുടെ അടുക്കൽ ഇരുന്നു പാഠം വായിച്ചാൽ അവനതു് പഠിക്കാൻ എളുപ്പം കൂടും എന്നു സമ്മതിച്ചുതുടങ്ങിയിരിക്കുന്നു. ശ്രവണമാഹാത്മ്യം അതിൽ ഒന്നുകൂടി അപ്പുറത്തു കിടക്കുന്നു. അതു കേൾക്കാത്തതു കേട്ട ഫലം ചെയ്യിക്കുന്നു.

ഈ ശ്രവണകീർത്തനാദികൾ ഭക്തിയിലേയ്ക്കു്, ജ്ഞാനത്തിലേയ്ക്കു നയിക്കുന്നു. അതു രണ്ടും രണ്ടല്ല എന്ന് അപ്പോൾ കാണുന്നു. ആൾക്ക ഭക്തിയുണ്ടു്, ആൾക്കില്ല എന്നു പറയാൻ സാധ്യമല്ല. ഭക്തി പ്രദർശിപ്പിക്കാനുള്ളതല്ല എങ്കിലും ഭക്തി ചില ഘട്ടങ്ങളിൽ താനേ പുറത്തു പ്രകാശിക്കും. 'രോമഹർഷണം, ഹൃദയം ആർദ്രീഭവിക്കൽ, ആനന്ദബാഷ്പം പൊഴിക്കൽ എന്നിവ കൂടാതെ ഭക്തിയെ എങ്ങനെ അറിയാം ? ഭക്തി കൂടാതെ ഉള്ളെങ്ങനെ ശുദ്ധമാകും ?' (ഭാഗ. 11. 14. 23.) ചിത്തത്തിൻെറ ഈ ആർദ്രീഭാവം നമുക്കൊക്കെ അനുഭവമാണ്. രാമായണത്തിൽ കൈകേയി സീതയ്ക്കു വല്ക്കലം എടുത്തു കൊടുക്കുന്ന ഭാഗമുണ്ടല്ലൊ.

> ലക്ഷ്മീഭഗവതിയാകിയ ജാനകി
> വല്ക്കലം കയ്യിൽ പിടിച്ചുകൊണ്ടാകുലാൽ....
> നിന്നരുളീടും വസിഷ്ഠമഹാമുനി
> കോപേന ഭർത്സിച്ചു കൈകേയിതന്നോടു
> താപേന ചൊല്ലിനാൻ എന്തിതു തോന്നുവാൻ
> ജാനകീദേവിക്കു വല്ക്കലം നൽകുവാൻ
> മാനസേ തോന്നിയതെന്തൊരു കാരണം ?
> ഭക്ത്യാ പതിവ്രതയാകിയ ജാനകി
> ഭർത്താവിനോടുകൂടെ പ്രയാണം ചെയ്കിൽ
> സർവ്വാഭരണവിഭൂഷിതഗാത്രിയായ്
> ദിവ്യാംബരം പൂണ്ടനുഗമിച്ചീടുക.
>
> (അദ്ധ്യാ. രാമാ. അയോദ്ധ്യാ.)

എന്നാദിയായ വരികൾ വായിക്കുമ്പോൾ എത്രാമത്തെ തവണയായാലും കണ്ണിൽ വെള്ളം വരും. ഇതു നമ്മുടെ ചില പഠിച്ച പണ്ഡിതന്മാർക്കു പറഞ്ഞാൽ മനസ്സിലാവില്ല. ജി. ശങ്കരക്കുറുപ്പിൻെറ 'ശിവതാണ്ഡവം' കേട്ടു കണ്ണീരൊഴുക്കിയ ഒരു സഹൃദയനെ മുൻനിർത്തി അത്തരം കരച്ചിലിനെ ഒരു മലയാളം പ്രൊഫസർ പരിഹസിക്കുന്നതു ഞാൻ കേട്ടിരുന്നിട്ടുണ്ടു്. അങ്ങനെയുള്ള പ്രൊഫസർ,

> എന്തുകൊണ്ടോ ശൌരി കണ്ണുനീരണിഞ്ഞു ധീരനായ
> ചെന്താമരക്കണ്ണനുണ്ടോ കരഞ്ഞിട്ടുള്ളൂ!

എന്ന രാമപുരത്തു വാര്യരുടെ (കുചേലവൃത്തം) പദ്യം എങ്ങനെ വ്യാഖ്യാനിക്കുമാവൊ !

ഭക്തി, ആ പദം അന്വർത്ഥമാകണമെങ്കിൽ, ആൾ മുഴുക്കെ അതിൽ പങ്കു കൊള്ളണം. ദേഹം മാത്രം പോരാ, മനസ്സു മാത്രം പോരാ, രണ്ടും വേണം. മൂന്നാമതൊന്നുകൂടിയും. അങ്ങനെ എല്ലാം നിറഞ്ഞ ഭക്തിയേ ഭക്തിയാകൂ. അതുകൊണ്ടാണ് മിത്ഥ്യാചാരനെക്കുറിച്ചു് ആദ്യം പറയേണ്ടി വന്നതു്. ശ്രീരാമകൃഷ്ണദേവൻെറ പ്രസിദ്ധമായ ഒരു കഥയുണ്ടല്ലൊ. രണ്ടു സുഹൃത്തുക്കൾ. ഒരുത്തൻ അമ്പലത്തിലേയ്ക്കും, മറേറവൻ ദാസീഗൃഹത്തിലേയ്ക്കും പോകുന്നു. ആദ്യത്തേവൻെറ ചിന്ത ക്ഷേത്രപ്രദക്ഷിണത്തിന്നിടയിലും ദാസീഗൃഹത്തിൽ കഴിയുന്ന ചങ്ങാതിയുടെ നിലയെക്കുറിച്ചു്. രണ്ടാമത്തേവനാകട്ടെ വിലക്കപ്പെട്ട കനി ഭക്ഷിക്കുമ്പോഴും ചിന്തിക്കുന്നതു് ഈശ്വരൻെറ തിരുമുമ്പിൽ സർവ്വസ്വവും സമർപ്പിക്കുന്ന തൻെറ ചങ്ങാതിയുടെ ഭാഗ്യത്തെക്കുറിച്ചു്. ഇവിടെ ആദ്യനെ അപേക്ഷിച്ചു രണ്ടാമൻ മോശക്കാരനാണോ ? വിസ്തൃതവിഹായസ്സിലെ ശുദ്ധാന്തരീക്ഷത്തിൽ പക്ഷങ്ങൾ വിടർത്തിചരിക്കുന്ന ഗൃദ്ധ്രം കണ്ണു നട്ടിരിക്കുക അങ്ങു ഭൂമിയിലെ വൃത്തികേടുകളിലാണെന്നും ശ്രീരാമകൃഷ്ണദേവൻ ചൂണ്ടിക്കാ

ണിക്കുന്നു. അതുകൊണ്ടു് ഭക്തി സർവ്വാത്മനാ ഉള്ളതാകണം. അതിന്റെ ഏററവും നല്ല ഉദാഹരണമാണു്, വൃന്ദാവനഗോപികളും യജ്ഞപത്നികളും. ആദ്യത്തേവരെക്കുറിച്ചു പറയുന്നു:

താ നാവിദൻ മയ്യനുഷംഗബദ്ധ --
ധിയഃ സ്വമാത്മാനമദസ്തഥേദം
യഥാ സമാധൌ മുനയോഽബ്ധിതോയേ
നദ്യഃ പ്രവിഷ്ടാ ഇവ നാമരൂപേ. (ഭാഗ. 11. 12. 12.)

'എന്നിൽ ഉറച്ച മനസ്സോടുകൂടിയ അവർ തങ്ങളെത്തന്നെയോ സ്വന്തമായുള്ളവരെയോ ഇഹപരങ്ങളെയോ കുറിച്ചു് അറിഞ്ഞില്ല; സമാധിസ്ഥനായ മുനി നാമരൂപങ്ങളുടെ ഈ ലോകം അറിയാത്തതുപോലെ, സമുദ്രജലത്തിൽ ചേർന്നുകഴിഞ്ഞ നദികൾ പോലെയും.'

ഈ ബന്ധം എത്രത്തോളമുണ്ടെന്നു് ഒരു യജ്ഞപത്നി കാണിക്കുന്നു:

തദാ ച കാചിത് ത്വദുപാഗമോദ്യതാ
ഗൃഹീതഹസ്താ ദയിതേന യജ്വനാ
തദൈവ സംചിന്ത്യ ഭവന്തമഞ്ജസാ
വിവേശ കൈവല്യമഹോ കൃതിന്യസൌ.
(നാരാ. 61. 8.)

'അപ്പോൾ അങ്ങയുടെ അടുത്തു വരാൻ ശ്രമിച്ച ഒരുത്തിയെ ഭർത്താവായ യജ്വാവു് കൈപിടിച്ചു തടഞ്ഞു വെച്ചതിനാൽ അങ്ങയെത്തന്നെ ചിന്തിച്ചുകൊണ്ടു് ആ ഭാഗ്യവതി അപ്പോൾ കൈവല്യം പ്രാപിച്ചു.'

ഈ ഭക്തകളെക്കുറിച്ചു മറെറാരു ഭക്തന്റെ (ഉദ്ധവരുടെ) ഉള്ളഴിഞ്ഞ സ്തുതി ഇങ്ങനെ പോകുന്നു:

ഏവം ഭക്തിസ്സകലഭുവനേ
നേക്ഷിതാ ന ശ്രുതാ വാ
കിം ശാസ്ത്രൗഘൈഃ കിമിഹ തപസാ
ഗോപികാഭ്യോ നമോഽസ്തു. (നാരാ. 76. 11.)

ഇവിടെ ഒരു സംഗതി പ്രത്യേകം ധരിച്ചിരിക്കണം, ചിന്ത ഭഗവാനെക്കുറിച്ചു മാത്രമാണെന്നു്. അതു സത്സംഗത്തിന്റെ ഫലവുമാണു്. ഭഗവാനിലുള്ള പ്രേമമാണു് പ്രധാനം. ജാരനെന്നോ രമണനെന്നോ എന്തു വിചാരിച്ചിട്ടായാലും ശരി, അവക്കു ഭഗവാന്റെ യഥാർത്ഥ സ്വരൂപം അറിഞ്ഞുകൂടെങ്കിലും ശരി, സർവ്വജ്ഞാനത്തിന്റെയും കാതലായ ഭഗവത്പ്രാപ്തിയാണു് അവരുടെ ലക്ഷ്യം (ഭാഗ. 11. 12. 13.) അത്തരം ഭക്തനെ ഭഗവാനു് എത്രമേൽ പ്രിയമാണെന്നു നോക്കുക:

നിരപേക്ഷം മുനിം ശാന്തം
നിർവ്വൈരം സമദർശനം
അനുവ്രജാമ്യഹം നിത്യം
പൂയേയേത്യംഘ്രിരേണുഭിഃ. (ഭാഗ. 11. 14. 16.)

'ഒന്നും കൊതിക്കാതെ, ഈശ്വരവിചാരത്തിൽ മുഴുകി, ശാന്തനായി, വിദ്വേഷരഹിതനായി, സർവ്വത്ര സമദർശനനായി കഴിയുന്നവനെ ഞാൻ എല്ലായ്പ്പോഴും പിന്തുടരുന്നു, അവന്റെ പാദരേണുക്കൾകൊണ്ടു പൂതനാവാൻ വേണ്ടി.'

പ്രാർത്ഥനകൊണ്ടു തുടങ്ങി, ഭക്തിയിലൂടെ സത്സംഗം കൊതിച്ചു് ഇവിടെ എത്തിയിരിക്കുകയാണു നാം. ഇവിടെ നൈരന്തര്യം പ്രധാനമാണു്. എപ്പോഴും വിചാരം ആ വഴിക്കു പോകണം. വാക്കും പ്രവൃത്തിയുംകൂടി അങ്ങനെയാകണം; ലോകത്തിൽ പലതും നടത്താനുള്ള നമ്മൾക്കു വേറെ സംഗതികളിലും മനസ്സു ചെലുത്തേണ്ടതുണ്ടാകാം. അവിടെ ഭഗവാൻ രാമകൃഷ്ണൻ, 'അവിലിടിക്കുന്നതിന്നിടയിൽ നെല്ലു് ഇളക്കുകയും കുട്ടിക്കു മുല കൊടുക്കുകയും അവലിനു വില പേശുകയും ചെയ്യുന്നവളുടെ കഥ ഉദാഹരിക്കുന്നു. എല്ലാത്തിലും ശ്രദ്ധ വേണം. പക്ഷേ കൂടുതൽ മനസ്സു് ഉലക്കമേലായിരിക്കണം. അല്ലെങ്കിൽ കൈ ചതഞ്ഞുവെന്നും വരും. അഭ്യാസംകൊണ്ടേ ഇതു സാധിക്കൂ. യേശുദേവൻ, മണവാളനെ കാത്തിരിക്കുന്ന പത്തു കന്യകമാരുടെ കഥ പറയുന്നുണ്ടല്ലൊ. അവർ മണവാളനെ സ്വീകരിക്കാൻ വിളക്കിലെണ്ണയൊഴിച്ചു കാത്തിരിക്കണം. പക്ഷെ ചിലർ ഉറങ്ങിപ്പോയി, മണവാളൻ വന്നപ്പോൾ. അവരുടെ സ്ഥിതിപോലെയാകരുതു് നമ്മുടെ സ്ഥിതി. എപ്പോഴും മനസ്സിന്റെ മുക്കാൽഭാഗമെങ്കിലും ഈശ്വരനിൽ വെയ്ക്കുക. ബാക്കി കാൽഭാഗം മററു കാര്യങ്ങൾക്കും. ഈശ്വരകാരുണ്യത്തിന്നു്, സമഭാവത്തിനു്, എപ്പോൾ തരമാവുമെന്നാരു കണ്ടു? പ്രയത്നം ആവശ്യംതന്നെ. പ്രയത്നത്തിന്റെ പിന്നിൽ അതീതജന്മങ്ങളിലാർജ്ജിച്ച പുണ്യം വേണം; രണ്ടും പോരാ, ഈശ്വരകാരുണ്യവും വേണം— എന്നൊക്കെ ആളുകൾ പറയുന്നു. വൃത്രനെപ്പോലെ ചിലർക്കു് പൗരുഷംകൊണ്ടു കാര്യം നേടാം; മഹേശ്വരനെ ധിക്കരിക്കാം; അംബികയെ അവഗണിക്കാം; അത്രയൊക്കെ ചെയ്തിട്ടും കാര്യം നേടാമെന്നുള്ളതു ശരി. എല്ലാവർക്കും

അതു സാധ്യമല്ല. അതുകൊണ്ടു നാം നിരന്തരം ഭഗവദ്ധ്യാനപരരായിരിക്കുകതന്നെ വേണം. പ്രാൎത്ഥന അതിന്നൊരുപകരണമാണ്. പ്രാൎത്ഥന ജപമായി മാററാൻ കഴിഞ്ഞാൽ അതു നിരന്തരമായി തുടരാനെളുപ്പമുണ്ടു്. അതാണ് ജപത്തിന്റെ പ്രാധാന്യം. ജപം അൎത്ഥഭാവനയോടുകൂടി വേണം. എപ്പോഴും കഴിഞ്ഞെന്നുവരില്ല. എന്നാലും ജിഹ്വ ആ ഘട്ടത്തിൽ അന്യവിഷയങ്ങളിൽ വ്യാപരിക്കുന്നില്ലെന്നെങ്കിലും സമാധാനിക്കാമല്ലൊ. ജപത്തിൽ മുഴുവൻ മനസ്സും ചെലുത്താനാകണം നമ്മുടെ നിത്യോദ്യമം.

നാലു തരക്കാർ തന്നെ ഭജിക്കുന്നതായി ഭഗവാൻ പറയുന്നു:

ആൎത്തോ ജിജ്ഞാസുരൎത്ഥാൎത്ഥീ
ജ്ഞാനീ ച ഭരതൎഷഭ ! (ഗീത. 7. 16.)

അവർ ഭഗവാനെ അന്വേഷിച്ചു ചെല്ലും. അവിടെയാണ് സത്സംഗം പ്രയോജനപ്പെടുന്നതു്. അവിടെയാണ് ഗുരുവിനെ കണ്ടെത്തുന്നതു്.

'പ്രണിപാതേന പരിപ്രശ്നേന സേവയാ'
(ഗീത. 4. 34.)

അയാൾ വിനയത്തോടെ നമസ്കരിച്ചു്, നിരന്തരം സംശയനിവൃത്തിക്കായി ചോദ്യങ്ങൾ ചോദിച്ചു്, അനുസ്യൂതമായി സേവിച്ചു നേടേണ്ടതാണ് ഭക്തി, അഥവാ ജ്ഞാനം, അതുമല്ലെങ്കിൽ ഈശ്വരനെ. ഇന്നത്തെ നമ്മുടെ ജീവിതത്തിൽ എപ്പോഴും എവിടെയും എന്തിനും തിരക്കാണ്. അതുകൊണ്ടു കാര്യമായെന്തെങ്കിലും വിചാരിക്കാൻ നേരം കിട്ടുന്നില്ല. അതാണുതാനും ഈ യുഗത്തിന്റെയും ഇന്നത്തെ പരിഷ്കാരത്തിന്റെയും ഏററവും വലിയ ആപത്തു്. അതുകൊണ്ടു് നമുക്കീ പ്രസ്താവം ഇവിടെ സുഗ്രീവന്റെ പ്രാൎത്ഥനയിലെ ഏതാനും വരികളിൽ നമ്മെക്കൂടി ഉൾപ്പെടുത്തി ഭഗവത്പാദങ്ങളിൽ സമൎപ്പിച്ചു സമാപിക്കുക:

''ത്വൽപാദപങ്കജത്തിങ്കലുറയ്ക്കണ-
മെപ്പൊഴുമുൾക്കാമ്പെനിക്കു രമാപതെ !
ത്വന്നാമസങ്കീൎത്തന പ്രിയയാകണ-
മെന്നുടെ ജിഹ്വ സദാ നാണമെന്നിയേ.
ത്വച്ചരണാംഭോരുഹങ്ങളിലെപ്പൊഴു-
മൎച്ചനം ചെയ്യായ്‌വരിക കരങ്ങളാൽ
നിന്നുടെ ചാരുരൂപങ്ങൾ കാണായ്‌വരി -
കെന്നുടെ കണ്ണുകൾകൊണ്ടു നിരന്തരം
കൎണ്ണങ്ങൾകൊണ്ടു കേൾക്കായ്‌വരേണം സദാ
നിന്നുടെ ചാരുചരിതം, ധരാപതേ.
മച്ചരണദ്വയം സഞ്ചരിച്ചീടണ -
മച്യുതക്ഷേത്രങ്ങൾതോറും രഘുപതേ
ത്വല്പാദപാംസുതീൎത്ഥങ്ങളേൽക്കാകണ-
മെപ്പൊഴുമംഗങ്ങൾകൊണ്ടു ജഗല്പതേ!
ഭക്ത്യാ നമസ്കരിക്കായ്‌വരേണം മുഹു-
രുത്തമാംഗംകൊണ്ടു നിത്യം ഭവത്പദം.

—എഫ്.

# ആദ്ധ്യാത്മികജീവിതത്തിന്റെ ആവശ്യകത

## സ്വാമി ജ്ഞാനാനന്ദസരസ്വതി

സുഖമാണ് എല്ലാവൎക്കും ആവശ്യം; ദുഃഖം ആൎക്കും ഇഷ്ടമല്ല. സ്വൎഗ്ഗമെന്നോ മോക്ഷമെന്നോ ഒക്കെ ചില ശബ്ദങ്ങൾ കേട്ടതല്ലാതെ അവയെന്താണെന്ന് അറിയാത്തവരും സ്വൎഗ്ഗത്തെയും മോക്ഷത്തെയും ആഗ്രഹിക്കുന്നതുകൂടി സുഖത്തിന്റെ പേരിലാണ്.ഈ ലോകത്തിലെ പദാൎത്ഥങ്ങൾക്കും പദവികൾക്കും അനുഭവങ്ങൾക്കും വേണ്ടി അത്യദ്ധ്വാനം ചെയ്യുന്നതും സുഖത്തിന്റെ പേരിൽത്തന്നെയാണ്. ചുരുക്കത്തിൽ ദുഃഖനിവൃത്തിയും സുഖപ്രാപ്തിയുമാണ് എല്ലാ ജീവികളും ആഗ്രഹിക്കുന്നതു്. അതിനുവേണ്ടി മാത്രമാണ് എല്ലാ ജീവികളും എല്ലാ സമയത്തും പ്രവൎത്തിക്കുന്നതും. ആ സ്ഥിതിക്കു് സുഖദുഃഖങ്ങളുടെ സ്വരൂപമെന്തെന്ന് നിരൂപിക്കുന്നതു രസാവഹമായിരിക്കും. ഈ ലോകത്തിലെ അനുഭവങ്ങളും പദാൎത്ഥങ്ങളുമെല്ലാം ദുഃഖനിവൃത്തിക്കുമാത്രമുള്ളവയാണ്. സുഖപ്രാപ്തിക്കുള്ളവയല്ല. വിശക്കുന്നവനു് ആഹാരവും ദരിദ്രനു് ധനവും ദുഃഖനിവൃത്തിയ്ക്കല്ലാതെ സുഖപ്രാപ്തിയ്ക്കുപകരിക്കുന്നില്ല; ആ ദുഃഖനിവൃത്തിയോ

ക്ഷണികമായിമാത്രവും. എല്ലാ പദാത്ഥങ്ങളുടെയും അവസ്ഥ അതാണെന്നു സൂക്ഷ്മമായി ചിന്തിക്കുന്നവക്കു് ബോധ്യപ്പെടുകയും ചെയ്യും. പല പ്രകാരത്തിലുള്ള ദുഃഖങ്ങളെക്കൊണ്ടു് ആത്തരാണു് എല്ലാ മനുഷ്യരും. ചില ദുഃഖങ്ങറം ചെറിയതും ചിലതു വലുതുമാണെന്നേ വ്യത്യാസമുള്ളൂ. അങ്ങനെയുള്ള ദുഃഖങ്ങളുടെ താത്കാലികമായ നിവൃത്തിയെങ്കിലും സാധിച്ചാൽകൊള്ളാമെന്നു് കരുതിയാണു് എല്ലാ മനുഷ്യരും ജനനംമുതൽ മരണംവരെ പ്രവത്തിക്കുകയും അലയുകയും ചെയ്യുന്നതു്. എല്ലാത്തിലുംവെച്ചു വലിയ ദുഃഖമാണു് മരണം. അതിനാകട്ടെ യാതൊരു പ്രതിവിധിയും ലോകത്തിലില്ലതാനും. പ്രാണഭയംകൊണ്ടു പീഡിതനായ ഒരാളെ രക്ഷിക്കാൻ എന്തു മാർഗ്ഗമാണു ലോകത്തിലുള്ളതു്? ഒന്നുംതന്നെയില്ല. ചെറിയ ചെറിയ ദുഃഖപരമ്പരകളാൽ മരണമാകുന്ന വലിയ ദുഃഖം മറയപ്പെട്ടിരിക്കുന്നതുകൊണ്ടാണു് പലരും മരണം ആസന്നമാകുന്നതുവരെ അതിനെക്കുറിച്ചു ചിന്തിക്കുകയോ, പരിഭ്രമിക്കുകയോ, ഭയപ്പെടുകയോ ചെയ്യാത്തതു്. ചിലരൊക്കെ ചിലപ്പോറം മരണഭയത്തെക്കുറിച്ചു് ഓമ്മിച്ചാലും അനേകം ചെറിയ ദുഃഖങ്ങറം മുന്നിലുള്ളതുകൊണ്ടു് അവയെക്കുറിച്ചു് ചിന്തിക്കാനല്ലാതെ വലിയദുഃഖത്തിൻെറപ്രതിവിധിയെപ്പററി ചിന്തിക്കാൻ അവക്കു സാധിക്കാറുമില്ല. അങ്ങനെ പലവിധ ചെറിയ ദുഃഖങ്ങളിൽക്കൂടിയും അവയുടെ പ്രതിവിധിയിൽക്കൂടിയും നീങ്ങി നീങ്ങി അവസാനം മരണമാകുന്ന വലിയ ദുഃഖത്തിൽ ചെന്നു വീഴുന്നു. ഇതാണു പ്രായേണ ഓരോരുത്തരുടെയുംജീവിതത്തിൻെറ സ്വഭാവം. അനുഭവിച്ചാൽ ഉപേക്ഷിക്കാൻ തോന്നാത്തതാണു സുഖം എന്നാൽ അങ്ങനെയൊന്നു് ഈ ലോകത്തിൽ ഇല്ലല്ലോ. കുറച്ചു കഴിയുമ്പോറം വെറുപ്പിനെ ജനിപ്പിക്കാത്ത ഒന്നുംതന്നെ ഈ ലോകത്തിലില്ല. എല്ലാ മനുഷ്യരും ആയുഷ്കാലം മുഴുവൻ ദുഃഖനിവൃത്തിയെയാണു അന്വേഷിക്കുന്നതു്. ഈ രണ്ടു കാരണങ്ങളെക്കൊണ്ടുതന്നെ ഈ ലോകം സുഖസ്പർശമില്ലാത്തതും ദുഃഖപൂർണ്ണവുമാണെന്നു ബോധിക്കാൻ കഴിയും.

അങ്ങനെ എല്ലാ പ്രകാരത്തിലും ദുഃഖസമ്പൂർണ്ണമെന്നു ബോധിക്കാവുന്ന ഈ ജഗത്തിലാണു് മനുഷ്യൻ അനാദികാലമായി സുഖത്തിനുവേണ്ടി അലഞ്ഞുതിരിഞ്ഞുകൊണ്ടിരിക്കുന്നതു്. ലോകമുണ്ടായതുമുതൽ അല്ലെങ്കിൽ മനുഷ്യരുണ്ടായതുമുതൽ തുടങ്ങിയതാണു സുഖാന്വേഷണം. ആക്കും ഇതുവരെ പ്രപഞ്ചത്തിൽനിന്നു സുഖം കിട്ടിയതായി തെളിവില്ല. ദുഃഖം കിട്ടിക്കൊണ്ടിരിക്കുന്നതിൻെറ തെളിവു് എപ്പോഴുമുണ്ടുതാനും. ആ സ്ഥിതിക്കു സുഖാന്വേഷണം ഈ ലോകത്തിലോ ലോകാനുഭവങ്ങളിലോ അല്ല ചെയ്യേണ്ടതെന്നു സ്പഷ്ടമാവുന്നുണ്ടു്. ഇത്രയും ബോധിക്കുന്ന ഒരാറംക്കു് സത്യാന്വേഷണം അല്ലെങ്കിൽ ഈശ്വരാന്വേഷണം ഒഴിവാക്കാൻ പാടില്ലാത്ത ഒരാവശ്യമായിത്തീരുന്നു. സാധാരണജനങ്ങറം ഇത്രയും ബോധിക്കാത്തതുകൊണ്ടാണു് ഈശ്വരാന്വേഷണത്തിനൊരുങ്ങാത്തതു്. സത്യംതന്നെയാണീശ്വരൻ. വന്നുംപോയുമിരിക്കുന്ന പദാത്ഥപ്രതിഭാസങ്ങറംക്കാസ്പദമായ ചൈതന്യമാണു് ഈശ്വരൻ. പ്രസ്തുത ചൈതന്യം എപ്പോഴും എവിടെയും നിറഞ്ഞും മാററമില്ലാതെയും ഇരിക്കുന്നതിനാൽ സത്യമാണു്. അതിനാൽ ഈശ്വരനും സത്യവും രണ്ടല്ല; ഒന്നുതന്നെ. ഒരാളുടെ ഈശ്വരാന്വേഷണം വിജയിച്ചു സഫലമായിത്തീരണമെങ്കിൽ ജീവിതത്തിൻെറ സമ്പ്രദായം തന്നെ മാറണം. ലോകത്തിലുള്ള വിഷയപദാത്ഥങ്ങളെ അന്വേഷിക്കാനും സമ്പാദിക്കാനും അനുഭവിക്കാനും പററുന്ന തോതിൽ ചിട്ടപ്പെടുത്തിയതാണു് സാധാരണജനങ്ങളുടെ ജീവിതം. അങ്ങനെയുള്ള ജീവിതം ആത്മപരാങ്മുഖവും വിഷയോന്മുഖവുമാണു്. അതു മറിച്ചായിത്തീരണം. അതാണു് ആദ്ധ്യാത്മികജീവിതവും. ശരിയായ ആദ്ധ്യാത്മികജീവിതം പരിപക്വമായിത്തീരുന്തോറും ഒരാറം കൂടുതൽ കൂടുതൽ സുഖിയും സന്തുഷ്ടനും സംതൃപ്തനുമാകുന്നു.

മനസ്സാണു് സുഖദുഃഖങ്ങറംക്കും പുണ്യപാപങ്ങറംക്കും ജനനമരണങ്ങറംക്കുകൂടിയും കാരണമായിട്ടിരിക്കുന്നതു്. ഒരാറംക്കു് തന്നെ സംബന്ധിച്ചേടത്തോളം ഈ പ്രപഞ്ചവും ഇതിലെ അനുഭവങ്ങളുമെല്ലാം നിലനില്ക്കുന്നതുകൂടി തൻെറ മനസ്സിലാണെന്നു പറഞ്ഞാൽ തെററില്ല. പ്രപഞ്ചത്തെയോ അതിലെ പദാത്ഥങ്ങളെയോ അനുഭവങ്ങളെയോ എപ്പോഴും മനസ്സു മറക്കാറില്ല. ആ കാരണത്താൽ പ്രപഞ്ചകാര്യ

ങ്ങളെയല്ലാതെ മറെറാന്നും ഓർമ്മിക്കാനും മനസ്സിനു സാധിക്കാറില്ല. വിഷയചിന്തകൊണ്ടും ജഗദനുഭവങ്ങളെക്കൊണ്ടും മററും നിറയപ്പെട്ട മനസ്സിനു് ഈശ്വരനെ ഓർമ്മിക്കാൻ സൗകര്യമില്ലെന്നതു് സ്വാഭാവികം മാത്രമാണു്. ദുഃഖപൂർണ്ണമാണു് പ്രപഞ്ചവും പ്രപഞ്ചാനുഭവങ്ങളുമെന്നു് ആദ്യംതന്നെ സ്പഷ്ടമാക്കീട്ടുണ്ടല്ലോ. അങ്ങനെയുള്ള പ്രപഞ്ചാനുഭവങ്ങളാൽ ആക്രാന്തമായ മനസ്സിൽ സുഖസമാധാനങ്ങളും സംതൃപ്തിയും സന്തോഷവും എങ്ങനെയുണ്ടാവും ? അതിനാൽ സുഖസമാധാനങ്ങൾക്കു് മനസ്സിന്റെ നിലപാടു മാറണമെന്നു വ്യക്തം. അതാണു് ആദ്ധ്യാത്മികജീവിതംകൊണ്ടു് ആദ്യംതന്നെ ഒരാൾക്കു സാധിയ്ക്കുന്നതും.

പല പ്രകാരത്തിലുമുള്ള രാഗദ്വേഷങ്ങളെക്കൊണ്ടും വിഷയാഭിലാഷങ്ങളെക്കൊണ്ടും കർമ്മവാസനകളെക്കൊണ്ടും അത്യന്തം മലിനമാണു് സാധാരണ മനസ്സു്. രജസ്തമോഗുണങ്ങളാൽ അഭിഭൂതമാണതു്; അതിൽ സത്ത്വഗുണം അല്പം മാത്രം. അപ്പോൾ പിന്നെ സാത്ത്വികധർമ്മങ്ങളെങ്ങനെയുദിയ്ക്കും ? വിഷമംതന്നെ. സത്ത്വഗുണവൃദ്ധികൊണ്ടേ രജസ്തമസ്സുകൾ കീഴടക്കപ്പെട്ടു് മനസ്സു് ശുദ്ധവും ഊർജ്ജസ്വലവുമാകൂ. അതിനു് ആദ്ധ്യാത്മികസാധന കൂടിയേ കഴിയൂ. ബഹിർമുഖങ്ങളായി, വിഷയോന്മുഖങ്ങളായി പ്രവർത്തിച്ചുകൊണ്ടിരിയ്ക്കുന്ന ഇന്ദ്രിയമനോബുദ്ധികളെ അന്തർമ്മുഖമാക്കി, ആത്മോന്മുഖമാക്കിത്തീർക്കുന്ന പ്രവൃത്തിയാണു് ആദ്ധ്യാത്മികജീവിതം. പക്ഷേ ചിരകാലമായി ചെയ്തു പരിചയിച്ചതിനു വിപരീതമാണല്ലോ അതു്. അതിനാൽ പെട്ടെന്നു് അങ്ങനെയൊരു നിലപാടുണ്ടാക്കിത്തീർക്കാൻ ആർക്കും സാദ്ധ്യമല്ലെന്നു വരും. എങ്കിലും ശ്രദ്ധാപൂർവ്വമുള്ള അഭ്യാസവും ഭാവനാശുദ്ധിയുമുണ്ടെങ്കിൽ അതു് കാലംകൊണ്ടു സാധിക്കാൻ വിഷമവുമില്ല.

അഭ്യാസമെന്നാൽ എന്തു്? പറയാം. എല്ലാററിനും അധിഷ്ഠാനവും സർവ്വത്ര വ്യാപ്തവുമാണു് ഈശ്വരചൈതന്യമെന്നിരുന്നാലും വാക്കിനും മനസ്സിനും അതീതമാണതു്; അവാങ്മനസഗോചരമാണതു്. വാക്കിനും മനസ്സിനും പിടികിട്ടാത്ത ഒരു വസ്തുവിനെ ഉപാസിയ്ക്കാൻ സാദ്ധ്യമല്ല. ഈ പരമാത്ഥത്തെ കണക്കിലെടുത്തുകൊണ്ടു് ഗുണാതീതമായ ബ്രഹ്മതത്ത്വത്തെ ശാസ്ത്രങ്ങളും ആചാര്യന്മാരും ഗുണാത്മകവും നാമരൂപാത്മകവുമാക്കി അവതരിപ്പിച്ചിട്ടുണ്ടു്. ജനങ്ങളുടെ മാനസികസംസ്കാരത്തിന്റെ വൈവിദ്ധ്യമനുസരിച്ചുകൊണ്ടു് നാമരൂപാത്മകമായ പ്രസ്തുത സഗുണബ്രഹ്മത്തിന്നു് അനേകം മൂർത്തിഭേദങ്ങളും കല്പിയ്ക്കപ്പെട്ടു. അജ്ഞരായ മനുഷ്യരുടെ ഉപാസനാസൗകര്യത്തിനുവേണ്ടിയാണു് അങ്ങനെ ചെയ്തതു്. അതിൽ ഏതെങ്കിലും ഒരു സ്വരൂപത്തെ ഇഷ്ടദേവതാരൂപേണ വരിച്ചു് ഭക്തിയോടുകൂടി ഉപാസന ചെയ്യലാണു് അഭ്യാസമെന്നു പറയുന്നതു്.

ഉപാസനം വേണ്ടത്ര സഫലമാകണമെങ്കിൽ വേണ്ടത്ര ഭക്തിയുണ്ടാവുകയും പ്രതിബന്ധങ്ങളെ അകററുകയും പാലിക്കേണ്ട ധർമ്മങ്ങളെ പാലിക്കുകയും വേണം. ഇഷ്ടദേവതയെ അല്പസമയം മനസ്സുകൊണ്ടു സ്മരിക്കലോ വാക്കുകൊണ്ടു് കീർത്തിക്കലോ അല്ല ഉപാസനം. എല്ലാ കരണങ്ങളുടെയും സകല വൃത്തികളും ഇഷ്ടദേവതയിൽമാത്രം കേന്ദ്രീകരിക്കലാണു് ഉപാസനം. അങ്ങനെ എല്ലാ കരണങ്ങളും ഒരു വസ്തുവിനെ മാത്രം പൂർണ്ണമായി ആശ്രയിക്കണമെന്നു വന്നാൽ അതിൽ അത്രമാത്രം ശ്രദ്ധയും വിശ്വാസവുമുണ്ടാവണം. ഇഷ്ടദേവതയിൽ അചഞ്ചലഭക്തിയും വേണ്ടത്ര ശ്രദ്ധയും ഉണ്ടെങ്കിൽ മാത്രമേ അല്പസമയമെങ്കിലും ശരിയായ ഉപാസന നടക്കുകയുള്ളു എന്നു താത്പര്യം. മറെറല്ലാററിനെക്കാളും പ്രിയപ്പെട്ട വസ്തുവാണു് തന്റെ ഇഷ്ടദേവതയെന്നുള്ള മനോഭാവവും പ്രേമാവേശവും വിശ്വാസവും ഹേതുവായി ഇഷ്ടദേവതയെ ക്ഷണനേരംപോലും വിസ്മരിക്കാതിരിക്കാൻ കഴിഞ്ഞാൽ ഭക്തിയുടെ ആരംഭമായി. ഈ നിലയിലുള്ള ഭക്തിയും സമ്പൂർണ്ണശരണാഗതിയുമുണ്ടെങ്കിൽ ഉപാസനം വേണ്ടത്ര പരിപുഷ്ടമായിക്കൊള്ളും. പക്ഷേ മേല്പറയപ്പെട്ട ഉപാസനത്തിനു് അത്യന്തം പ്രതിബന്ധങ്ങളായ ചില വൃത്തികൾ മനസ്സിൽ പൊന്തിവരാൻ ശ്രമിച്ചേക്കാം. അവയാണു് രാഗം, ദ്വേഷം, ഭയം, വ്യസനം, ക്രോധം മുതലായവ. അതിനാൽ ആദ്യം സാത്ത്വികമായ ജീവിതചര്യകൊണ്ടും സാധനാനുഷ്ഠാനങ്ങൾകൊണ്ടും സാമാന്യമായെങ്കിലും മനസ്സിനെ ശുദ്ധീകരിക്കേണ്ടതുണ്ടു്.

സത്യധർമ്മാദികളെ ഒരിക്കലും ഉല്ലംഘിക്കാതിരിക്കുക, കർത്തവ്യങ്ങളെ ആലസ്യം കൂടാതെ നിർവ്വഹിക്കുക, അകർത്തവ്യങ്ങളെ സ്പർശിക്കാതിരിക്കുക, ശുദ്ധവും മിതവുമായ ആഹാരം മാത്രം കഴിക്കുക, മനസ്സും വാക്കും കർമ്മവും ആവുന്നത്ര അടക്കുകയും അവയെ ഈശ്വരോന്മുഖമാക്കുകയും ചെയ്യുക മുതലായവയാണ് സാത്ത്വികജീവിതാനുഷ്ഠാനങ്ങൾ. തീർത്ഥാടനം, വ്രതാനുഷ്ഠാനങ്ങൾ, നാമജപം, ക്ഷേത്രദർശനം, പുരാണശ്രവണം, സത്സംഗം തുടങ്ങിയവയാണ് അനുഷ്ഠിക്കേണ്ട സാധനകൾ. ശ്രദ്ധാപൂർവ്വകമായ അനുഷ്ഠാനംകൊണ്ട്, നിരന്തരാഭ്യാസം കൊണ്ട് ഇവയെല്ലാം പരിപുഷ്ടമാകുന്നതനുസരിച്ച് ക്രമത്തിൽ മനസ്സിൽ സാത്ത്വികഭാവങ്ങൾ പ്രവർദ്ധമാനങ്ങളാകുന്നതു് അനുഭവപ്പെടും. അപ്പോൾ മനസ്സു തെളിയും; ഭക്തി വർദ്ധിക്കും; തത്ത്വവിചാരം തനിയെ വരും; വിഷയവിരക്തി പ്രകടമാകും. ഇത്രയുമായാൽ ആദ്ധ്യാത്മികജീവിതം സഫലമാകും.

ജീവിതം മരണത്തിൽ കലാശിക്കുന്നുണ്ടെങ്കിലും ജീവിതലക്ഷ്യം മരണമല്ല, കൈവല്യപ്രാപ്തിയാണ്. കൈവല്യത്തിനു തത്ത്വബോധവും തത്ത്വബോധത്തിന്നു് ആദ്ധ്യാത്മികജീവിതവുമാണ് ഉപായങ്ങൾ. ജീവിച്ചിരിയ്ക്കുമ്പോൾത്തന്നെ സംതൃപ്തിയും മനഃസമാധാനവും കൈവരണം, കൈവല്യപ്രാപ്തിയുണ്ടാകണം. അല്ലെങ്കിൽ ജീവിതം വ്യർത്ഥംതന്നെ. അതിനാൽ ജീവിതസാഫല്യമടയാൻ ആദ്ധ്യാത്മികജീവിതം അവശ്യം കൈയ്ക്കൊള്ളണം.

---

# വൈരാഗ്യം

കെ. രാഘവൻതിരുമുല്പാട്, ചാലക്കുടി.

ഭക്തിയുടെ സന്താനങ്ങളാണ് ജ്ഞാനവൈരാഗ്യങ്ങളെന്നു ഭാഗവതമാഹാത്മ്യത്തിൽ വർണ്ണിയ്ക്കപ്പെട്ടിരിക്കുന്നു. ജ്ഞാനവൈരാഗ്യങ്ങളെ ഉദ്ബുദ്ധങ്ങളാക്കുന്നതിന്നാണ്, സനകാദികളുടെ ഉപദേശമനുസരിച്ച്, നാരദൻ ഭാഗവതത്തിന്റെ പ്രചരണത്തിന്നുദ്യമിച്ചതു്. ആദിമദ്ധ്യാവസാനങ്ങളിൽ, ആദ്യന്തംതന്നെ, വൈരാഗ്യാഖ്യാനങ്ങളോടുകൂടിയതാണ് ഭാഗവതം. പൃഥു മുതലായ മഹീയസ്സുകളുടെ കഥകളെ താനുപദേശിച്ചതു് വിജ്ഞാനവൈരാഗ്യവിവക്ഷകൊണ്ടാണെന്നു ദ്വാദശത്തിൽ ശുകൻ പരീക്ഷിത്തിനോടു പറയുന്നുണ്ടു്. ഭക്തികൊണ്ടുണ്ടാവേണ്ടതും ഭാഗവതത്തിന്റെ പ്രയോജനവും ജ്ഞാനവൈരാഗ്യങ്ങളാണ് എന്നു ചുരുക്കം.

> വാസുദേവേ ഭഗവതി ഭക്തിയോഗഃ പ്രയോജിതഃ
> ജനയത്യാശു വൈരാഗ്യം ജ്ഞാനം ച യദഹൈതുകം
> ഏവം പ്രസന്നമനസോ ഭഗവദ്ഭക്തിയോഗതഃ
> ഭഗവത്തത്ത്വവിജ്ഞാനം മുക്തസംഗസ്യ ജായതേ.

എന്നെല്ലാം ഭാഗവതത്തിൽത്തന്നെയുണ്ടല്ലോ. ഭക്തിയുണ്ടായാൽ മതി, പ്രത്യേകിച്ചു ശ്രമിയ്ക്കേണ്ടതില്ല, ജ്ഞാനവൈരാഗ്യങ്ങൾ സ്വയം സിദ്ധങ്ങളായിക്കൊള്ളും എന്നു പറയാമോ? ലേശമൊരു പരിശ്രമമാവശ്യമുണ്ടെന്നാണ്, ഭക്തി യൌവ്വനവതിയായിരുന്നിട്ടും ജീർണ്ണങ്ങളായിരുന്ന ജ്ഞാനവൈരാഗ്യങ്ങളെ പ്രബോധിപ്പിക്കുന്നതിന്നുവേണ്ടി നാരദനു പരിശ്രമിയ്ക്കേണ്ടിവന്നു എന്ന കഥാഭാഗം തെളിയിക്കുന്നതെന്നു തോന്നുന്നു.

> യശ്ച ഭാഗവതം ശാസ്ത്രം വാചയേദർത്ഥതോഽനിശം
> ജന്മകോടികൃതം പാപം നശ്യതേ നാത്ര സംശയഃ.

എന്നിങ്ങനെ ഭാഗവതത്തെ അർത്ഥം മനസ്സിലാക്കി, അതിലെ നിർദ്ദേശങ്ങളെ അനുഷ്ഠിച്ചുകൊണ്ടു് വായിക്കണമെന്നു പറഞ്ഞിട്ടുള്ളതിന്റെ സാരവും അതായിരിക്കണം.

എന്താണ് വൈരാഗ്യം? അതു നിശ്ചയമായും ഏതെങ്കിലും തരത്തിലുള്ള വെറുപ്പാണെന്നു കരുതിക്കൂട. വെറുപ്പിന്നു ദ്വേഷമെന്നാണു പറയുക; ദ്വേഷം രാഗത്തിന്റെ തീവ്രമായ ഭേദം മാത്രമാണ്. ഭക്തികൊണ്ടു ദ്വേഷമുണ്ടാ

വുമെന്നോ ഉണ്ടാവണമെന്നോ വരാൻ നിവൃത്തിയില്ല. മനസ്സിനെ അപ്രസന്നവും അസ്വസ്ഥവുമാക്കിത്തീർക്കുന്ന ഒരു വികാരമാണ്, രാഗംപോലെയോ അതിലധികമോ, ദ്വേഷം. വിഗതമായ രാഗത്തോടുകൂടിയവന്റെ അവസ്ഥയാണു വൈരാഗ്യം. കാമമില്ലെങ്കിൽ ക്രോധമുണ്ടാവാൻ ഇടയില്ല. അതുപോലെ രാഗമില്ലെങ്കിൽ ദ്വേഷമുണ്ടാവാനും തരമില്ല. പ്രവൃത്ത്യുന്മുഖമായ രജോഗുണത്തിന്റെ ഘോരമായ രൂപഭേദം മാത്രമാണ് ദ്വേഷം. തനിക്കു സുഖമുണ്ടാക്കുമെന്നു കരുതുന്നതിനെക്കുറിച്ച്, അതിനെ നേടാനും ആസ്വദിക്കാനുമുള്ള ഔത്സുക്യത്തിന്നു കാരണമായി ഉജ്ജ്വലിക്കുന്ന മാനസികമായ വികാരമാണ് രാഗം. തനിക്കു ദുഃഖകരമെന്നു സങ്കല്പിച്ചിട്ടുള്ളതിനെക്കുറിച്ച്, അതിനെ അകററാനും അതിൽനിന്നു രക്ഷപ്പെടാനും തക്കവണ്ണം, ഉജ്ജ്വലിക്കുന്ന വികാരവിശേഷമാണ് ദ്വേഷം. സുഖദുഃഖങ്ങളെക്കുറിച്ചുള്ള സ്വന്തം സങ്കല്പങ്ങൾക്കനുസരിച്ചാണ് രാഗദ്വേഷങ്ങൾ രൂപം പ്രാപിക്കുന്നതു് എന്നതിന്നു സംശയമില്ല. സങ്കല്പങ്ങളാകട്ടെ വാസനയുടേയും അതനുസരിച്ചു പ്രവർത്തിക്കുന്ന, പലപ്പോഴും അഴിച്ചുവിടപ്പെട്ടിരിക്കുന്ന, ഇന്ദ്രിയങ്ങളുടേയും മനസ്സിന്റേയും ബുദ്ധിയുടേയും നിലവാരമനുസരിച്ചാണ് ആവിർഭവിക്കുന്നതു്. ശരിയും തെററും അനുസരിച്ചു സങ്കല്പങ്ങളെ വിഭജിക്കുക സാധ്യമല്ല. ആത്യന്തികമായി ചിന്തിക്കുമ്പോൾ സർവ്വ സങ്കല്പങ്ങളും സന്ന്യസിക്കപ്പെടേണ്ടവതന്നെയാണ്. ഗുണഭേദമനുസരിച്ച് സങ്കല്പങ്ങൾക്കു രൂപഭേദമുണ്ടാകുമെന്നേ ഉള്ളു. രാഗത്തിന്റെ അഭാവമെന്നതിൽ ദ്വേഷത്തിന്റെയും കൂടി അഭാവം അന്തർഭവിക്കുന്നുവെന്നു ചുരുക്കം.

ശുഭാശുഭങ്ങളിലും സുഖദുഃഖങ്ങളിലുംതന്നെ ഭാവഭേദമില്ലായ്മയാണ് വൈരാഗ്യം എന്നു പറയാവുന്നതാണ്. 'ന ദ്വേഷ്ട്യകുശലം കർമ്മ കുശലേ നാനുഷജ്ജതേ' എന്ന ഗീതാവാക്യം ശ്രദ്ധിക്കുക. നന്മയ്ക്കു കാരണമാകുന്നതിനെ കുശലമെന്നും തിന്മയ്ക്കു കാരണമാകുന്നതിനെ അകുശലമെന്നും, സുകൃതദുഷ്കൃതങ്ങളായി, അർത്ഥം തോന്നാവുന്നതാണ്. നന്മയും തിന്മയും സുകൃതവും ദുഷ്കൃതവുമെല്ലാം സങ്കല്പാധീനമാണല്ലോ. ആ വിധത്തിലെല്ലാം തനിക്കു തോന്നുന്നതു് എന്ന അർത്ഥം ഗ്രഹിക്കേണ്ടി വരും. അപ്പോൾ ഫലത്തിലുള്ള ആസക്തിയും പരിണാമത്തിലുള്ള നിഷ്കർഷയും അതോടൊപ്പം ഉണ്ടാകുന്നു. അവിടെ രാഗദ്വേഷങ്ങളുടെ സ്പർശവും ഉണ്ടെന്നു കാണുവാൻ വിഷമമില്ല. അകുശലത്തിൽ ദ്വേഷമെന്നിയെ, കുശലത്തിൽ അനുഷംഗമെന്നിയേ, പ്രവർത്തിക്കുക എന്നതിന്നു താല്പര്യം സ്വഭാവസിദ്ധമായിരിക്കുന്ന, നിയതമായ കർമ്മത്തെ അനുഷ്ഠിക്കുക എന്നാണെന്നു കരുതേണ്ടിയിരിക്കുന്നു. ധർമ്മവ്യാധാദികളുടെ ജീവിതം പഠിപ്പിക്കുന്നവിധം സ്വധർമ്മത്തിന്റെ അനുഷ്ഠാനമാണിവിടെ സൂചിപ്പിക്കപ്പെട്ടിരിക്കുന്നതു് – സ്വന്തം ഇഷ്ടാനിഷ്ടങ്ങളോ, ഫലരൂപങ്ങളായ പുണ്യപാപങ്ങളോ അല്ല പ്രേരണനല്കേണ്ടതു് എന്നു ചുരുക്കം. അങ്ങനെയുള്ള ജീവിതത്തിന്റെ അടിസ്ഥാനമായ മനോഭാവമാണ് വൈരാഗ്യം എന്നു വിചാരിക്കാം. രാഗദ്വേഷങ്ങളാൽ പ്രേരിതമാവുമ്പോൾ മാത്രമാണു കുശലാകുശലചിന്തയുണ്ടാവുന്നതു്. 'മാ ഫലേഷു കദാചന.' 'മാ കർമ്മഫലഹേതുർഭൂഃ.' (ഫലങ്ങളിൽ ഒരിക്കലും അധികാരമില്ല, കർമ്മത്തെ ഫലം കൊതിച്ചു ചെയ്യാനിടവരരുതു്) എന്ന നിർദ്ദേശമനുസരിച്ച് കർമ്മത്തിൽ, സ്വധർമ്മാനുഷ്ഠാനത്തിൽമാത്രം, ആണധികാരം എന്ന തത്ത്വം വൈരാഗ്യത്തിന്റെ പശ്ചാത്തലത്തിലേ വ്യക്തമാവുകയുള്ളു. ഇതിൽനിന്നു കർമ്മയോഗത്തിന്റെ കാതലായ അംശം വൈരാഗ്യമാണെന്നു സിദ്ധിക്കുന്നുവെന്നു കരുതാം.

രാഗമാണ് വാസനക്കെല്ലാക്കെ കാരണം, എന്റെ എന്ന അഭിമാനമാണ് രാഗത്തിന്നടിസ്ഥാനം, ആ നിലയ്ക്കു് എന്റെ എന്നു് അഭിമാനിക്കുത്തക്കവണ്ണം ഞാൻ എന്നൊന്നു വേറെയില്ല എന്ന അനുഭവത്തിൽ പര്യവസാനിക്കുന്ന ജ്ഞാനംകൊണ്ടു് വൈരാഗ്യം സിദ്ധിക്കുമെന്നു പറയുന്നതിൽ കുറെ യുക്തിയുണ്ടെന്നു് ആരും സമ്മതിക്കും. എന്നാൽ ഭക്തികൊണ്ടു് അതെങ്ങനെയുണ്ടാകും, ഭാഗവതപരിചയം കൊണ്ടു് അതെങ്ങനെ നേടാം, എന്നതിനെക്കുറിച്ചു പ്രത്യേകം ചിന്തിക്കേണ്ടിയിരിക്കുന്നു. രാഗമെന്നതു് ഇന്ദ്രിയങ്ങളാൽ ആസ്വദിക്കപ്പെടുന്ന വിഷയങ്ങളിലുള്ള അത്യാസക്തിയാണ്. അതുകൊണ്ടാണ് 'പ്രസാദം' (മനസ്സിന്റെ ശാന്തിയും സ്വസ്ഥതയും) സിദ്ധിക്കുന്നതിന്നു്

രാഗദ്വേഷവിയുക്തങ്ങളായ ഇന്ദ്രിയങ്ങളെക്കൊണ്ടു് വിഷയങ്ങളിൽ പെരുമാറണമെന്നു് (രാഗദ്വേഷവിയുക്തൈസ്തു വിഷയാനിന്ദ്രിയൈശ്ചരൻ) നിർദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. സുഖത്തിൻെറ സിദ്ധി വിഷയങ്ങളിൽ നിന്നാണെന്ന സങ്കല്പമാണു് രാഗദ്വേഷങ്ങൾക്കടിസ്ഥാനം. നേരേമറിച്ചു്, പരമമായ സുഖത്തിൻെറ സിദ്ധിയെന്നല്ല, ഇഷ്ടത്തിൻെറ ലാഭം മുഴുവൻതന്നെ വിഷയവ്യതിരിക്തമായ ഒന്നിൽ നിന്നാണെന്ന, പരമേശ്വരനായ ഭഗവാനിൽ നിന്നാണെന്ന, ബോധമാണു് ഭക്തിക്കടിസ്ഥാനം. അപ്പോൾ രാഗത്തിൻെറ വിഷയം അലൌകികനായ ഭഗവാനായി. 'സാ പരാനുരക്തിരീശ്വരേ'— ഈശ്വരനിലുള്ള പരയായ അനുരക്തിയാണു് ഭക്തി— എന്നും, 'സാ ത്വസ്മിൻ പരമപ്രേമരൂപാ'—ഭക്തിയെന്നതു് ഈശ്വരനിലുള്ള പരമമായ പ്രേമത്തിൻെറ രൂപത്തിലുള്ളതാണു്—എന്നും പറയപ്പെട്ടിരിക്കുന്നതിൻെറ താല്പര്യമതാണു്. രക്തിതന്നെ രാഗം. അതു് അനുരാഗമാകുന്നതു് നിരന്തരമാകുമ്പോഴാണു്. അതു പരയാകുന്നതു അനന്യയാകുമ്പോഴമാണു്. രാഗവിഷയമായി ഒരു വിധത്തിലും മറെറാന്നില്ലാതിരിക്കുമ്പോഴാണു് രാഗം അനന്യമാകുന്നതു്. പ്രേമശബ്ദവും പ്രീതിയെന്ന അർത്ഥത്തിൽ രാഗത്തെത്തന്നെ കുറിക്കുന്നു. പ്രേമം അനന്യമാകുമ്പോൾ പരമമാകുന്നു. അപ്പോൾ വിഷയങ്ങളിലുള്ള വൈരാഗ്യമാണു് ഭക്തിയുടെ രൂപമെന്നു കിട്ടുമല്ലോ. ഭഗവാനിൽ രാഗം വർദ്ധിച്ചുവരുന്നതനുസരിച്ചു വിഷയങ്ങളിൽ വൈരാഗ്യം വളർന്നുവരുന്നു. ഭഗവാനിൽ രാഗം പൂർണ്ണമാകുമ്പോൾ വിഷയങ്ങളിൽ വൈരാഗ്യവും പൂർണ്ണമാകുന്നു. അനന്യഭക്തിയിലാണു് വൈരാഗ്യത്തിൻെറ പരമകാഷ്ഠ വ്യക്തമാകുന്നതു്. ഒരു വിധത്തിൽ നോക്കിയാൽ വൈരാഗ്യത്തെ ഭക്തിയുടെ പര്യായമായിട്ടുതന്നെ വ്യുല്പാദിക്കാവുന്നതാണു്. വിശിഷ്ടമായ രാഗത്തോടുകൂടിയവൻെറ അവസ്ഥയേയും വൈരാഗ്യമെന്നു പറയാമല്ലോ. വിഷയങ്ങളിൽ രാഗം വിഗതമാകുന്തോറും ഭഗവാനിൽ രാഗം വിശിഷ്ടമാകുന്നു. രാഗം വിശിഷ്ടമാകുന്നതു് സംസാരഹേതുവായ വാസനയെ ജനിപ്പിക്കാതിരിക്കുമ്പോഴാണു് എന്നു കരുതാം. വിശിഷ്ടയായ രക്തി (വിരക്തി) ഭഗവാനിലുണ്ടാവുന്നതുതന്നെ ഭക്തി. ഇതിൽനിന്നു് 'ആത്മാ വൈ പുത്രനാമാസി' എന്ന രീതിയിൽ ഭക്തിയുടെ പുത്രനാണു വൈരാഗ്യമെന്ന അഭിപ്രായം ഏററവും യുക്തിയുക്തമാണെന്നു കാണാമല്ലോ. വിരക്തിയില്ലാതെ ഭക്തിയില്ല എന്നതാണു വാസ്തവം. ഭക്തിയുടെ ഉൽപ്പത്തിതന്നെ വിരക്തിയിൽനിന്നാണു്. ചെറിയ തോതിലെങ്കിലും വിരക്തിയുള്ളവരാണു് ഭക്തിക്കു് അധികാരികൾ എന്നും പറയപ്പെട്ടിട്ടുണ്ടല്ലോ.

> യേ തു നാത്യന്തസക്താഃ നാപ്യത്യന്തം വിരക്താഃ
> ത്വയി ച ധൃതരസാ ഭക്തിയോഗോ ഹ്യമീഷാം.

'ലൗകികവിഷയങ്ങളിൽ അതിസക്തിയില്ലാത്തവർ; അത്യന്തവിരക്തന്മാരല്ലെങ്കിലും ഭഗവാനിൽ രസം അനുഭവപ്പെടുന്നവർ ഭക്തിയോഗത്തിന്നധികാരികളാകുന്നു എന്ന ഭാഗവതസാരമായ നാരായണീയവാക്യം ശ്രദ്ധേയമാണു്. 'നാത്യന്തസക്താഃ' എന്നതിനു് 'ഈഷദ്വൈരാഗ്യയുക്താഃ' എന്നാണു വ്യാഖ്യാനം. തുടക്കത്തിൽ വൈരാഗ്യമത്യന്തമല്ലെങ്കിലും, ഭഗവാനിലുള്ള രസംനിമിത്തം ക്രമത്തിൽ അതു അത്യന്തമായിത്തീരുമെന്നു താല്പര്യം. കൂടുതൽ ആസ്വാദ്യമായ ഒന്നിൻെറ ലാഭത്തിൽ അത്രതന്നെ ആസ്വാദ്യമല്ലാത്ത ഒന്നിൽനിന്നു മനസ്സു വിരക്തമായിത്തീരുമെന്നതു് അനുഭവമാണല്ലോ. രസം(ആനന്ദം)തന്നെയായ (രസോ വൈ സഃ) ഭഗവാനിൽ രസം (രുചി) വർദ്ധിക്കുന്നതനുസരിച്ചു് മറെറല്ലാം, വിഷയങ്ങളെല്ലാം, വിരസങ്ങളായിത്തീരാതിരിക്കയില്ലല്ലോ. ഭക്തി യഥാർത്ഥവും ചരിതാർത്ഥവുമായിത്തീരണമെങ്കിൽ അനുഭവത്തിൽ വൈരാഗ്യം സിദ്ധമാകണം. ഭക്തിക്കു പൂർത്തി വരുത്തണേ എന്നാണു് ഭക്തൻെറ പ്രധാനമായ പ്രാർത്ഥനതന്നെ. (വിഷയവിഷരസൈർമ്മാ വിഭോ വഞ്ചയാസ്മാൻ.) ഭക്തികൊണ്ടു വിരക്തി വർദ്ധിച്ചുവരുന്നില്ലെങ്കിൽ, ഭക്തൻ ഭഗവാനാൽ അനുഗ്രഹിക്കപ്പെടുന്നില്ല, ഭജനം വേണ്ടവിധമാവുന്നില്ല, എന്നാണു് കരുതേണ്ടതു്. ആദിമദ്ധ്യാവസാനങ്ങളിൽ വൈരാഗ്യാഖ്യാനസംയുതമായ ഭാഗവതത്തിൻെറ പരിചയംപോലെ വിരക്തിക്കുപായമായി മറെറാന്നില്ല. വിവിധങ്ങളായ ഉപായങ്ങളിൽ കൂടി, ഭാഗ്യവതികളായ ഗോപികമാരുടെ

മാതിരി, ഭക്തി സാധിച്ച് നിരുപാധികമായി ത്തന്നെ ഭഗവാനിൽ ഐക്യം പ്രാപിച്ച ഭക്തന്മാരാണ് ഭാഗവതത്തിലെ കഥാപാത്രങ്ങൾ മിക്കവരും. ഏതെല്ലാം തരത്തിൽ മനോവികാരങ്ങളുണ്ടാവാമോ അതെല്ലാംതന്നെ ഭഗവാന്റെ നേരെ തിരിച്ചുവിട്ടപ്പോൾ ഭക്തിവിശേഷങ്ങളായി പരിണമിച്ചു. ദുഷ്ടനെന്നു പറയപ്പെടുന്ന കംസൻ, ശത്രുരൂപത്തിലെങ്കിലും ഭഗവാനെ സർവ്വത്ര സർവ്വദാ കണ്ടു. അദ്ദേഹത്തിന്നു ഭക്ഷണത്തിൽപോലും വിരക്തിയുണ്ടായി. ജാരാത്മനാ കണ്ട ഗോപികമാരുടെ കഥ പ്രസിദ്ധമാണല്ലോ. ഭാഗവതത്തിലെ ഓരോ കഥയും ഓരോ സന്ദർഭവും വേണ്ടവിധം മനസ്സിലാക്കുകയാണെങ്കിൽ വൈരാഗ്യസന്ദീപകമാണെന്നുള്ളതിനു സംശയമില്ല.

വൈരാഗ്യവും ലൗകികജീവിതവും തമ്മിൽ ബന്ധമുണ്ടോ എന്നുമാലോചിക്കേണ്ടതുണ്ട്. ഭക്തി ജീവിതത്തെക്കുറിച്ചുള്ള വീക്ഷണത്തിന്നും സമീപനത്തിന്നും ആകമാനം തനതായൊരു പ്രഭാവം നൽകുന്നു. മറെറാരു തരത്തിൽ ചിന്തിച്ചാൽത്തന്നെ, ലൗകികജീവിതത്തിൽ അനുഭവപ്പെടുന്ന പൊരുത്തക്കേടുകൾക്കും ക്ലേശങ്ങൾക്കും എല്ലാം കാരണം രാഗമാണ് എന്നു കാണുവാൻ വിഷമമില്ല. ഓരോ വ്യക്തിയിലും രാഗം തനതായ രീതിയിൽ പ്രവർത്തിക്കുന്നു. അതു പലതരത്തിലുള്ള ദ്വേഷങ്ങൾക്കും കളമൊരുക്കുന്നു. രാഗദ്വേഷങ്ങൾകൊണ്ടു് സന്ദർഭങ്ങളെയും സംഗതികളെയും നിഷ്പക്ഷമായി, വസ്തുനിഷ്ഠമായി, വിലയിരുത്താനും നീതിപൂർവ്വകമായി സമീപിക്കാനുമുള്ള കഴിവു നഷ്ടപ്പെടുന്നു. എന്നു തന്നെയല്ല അധർമ്മത്തെത്തന്നെ ധർമ്മമെന്നു തെററിദ്ധരിക്കാനും അനുസരിക്കാനും ഇട വരുന്നു. വ്യക്തികൾക്കും കുടുംബങ്ങൾക്കും സമൂഹങ്ങൾക്കും രാഷ്ട്രങ്ങൾക്കും ഇന്നനുഭവപ്പെടുന്ന കുഴപ്പങ്ങളെല്ലാംതന്നെ രാഗദ്വേഷങ്ങൾക്കധീനമായി ശരിയും തെററും തിരിച്ചറിയാൻ കഴിയാതെ, തെററിനെ ശരിയെന്നു തെററിദ്ധരിച്ചു പെരുമാറുന്നതിൽനിന്നാണുണ്ടാവുന്നതെന്നു കാണാൻ ബുദ്ധിമുട്ടില്ല. മററുള്ളവരോടുള്ള പെരുമാററത്തിലെ സാമഞ്ജസ്യത്തിന്നു മാത്രമല്ല, അവനവന്റെ ശാരീരവും മാനസവുമായ സ്വാസ്ഥ്യതയിലും വൈരാഗ്യത്തിന്നു പ്രഭാവം ചെലുത്താനുണ്ടു്. അശേഷകായപ്രസൂതങ്ങളായ സതതാനുഷക്തങ്ങളായ രോഗങ്ങൾ എല്ലാം തന്നെ രാഗാദികളാണെന്നാണ് ആയുർവ്വേദത്തിന്റെ സിദ്ധാന്തം. ആദിയെന്നതിന്നു് മൂലകാരണമെന്നർത്ഥം. രാഗമാകുന്ന മൂലകാരണത്തോടുകൂടിയതാണ് ഏതു രോഗവും. ആഹാരവിഹാരങ്ങളും ആചാരവിചാരങ്ങളും അഹിതങ്ങളായിത്തീരുന്നതുകൊണ്ടാണ് രോഗമേതുമാവിർഭവിക്കുന്നതു്. 'നാശ്നതഃ പഥ്യമേവാന്നം വ്യാധയോഽഭിഭവന്തി ഹി'– പഥ്യമായ ആഹാരത്തെ (വിഹാരത്തെയും) അനുസരിക്കുന്നവർക്ക് രോഗങ്ങൾ ഉണ്ടാവില്ല എന്നാണല്ലോ ഭാഗവതവും പറയുന്നതു്. ഹിതാഹാരവിഹാരസേവിയായിരിക്കുകയാണ് ആരോഗ്യത്തെ അനുഭവിക്കാനുള്ള മാർഗ്ഗം. വിഷയങ്ങളിലുള്ള അത്യാസക്തിയാണ്, രാഗദ്വേഷവിശേഷങ്ങളാണ്, ആഹാരാദികൾ അഹിതങ്ങളായിത്തീരുവാനുള്ള കാരണം. ഇന്ദ്രിയങ്ങളാൽ ആഹരിക്കപ്പെടുന്നതെല്ലാം ആഹാരപദവാച്യമാണ്. ജ്ഞാനേന്ദ്രിയങ്ങളാലും കർമ്മേന്ദ്രിയങ്ങളാലും പതിനൊന്നാമത്തെ ഇന്ദ്രിയമായ മനസ്സിനാലും സംഭവിക്കുന്ന അനാശാസ്യമായ അഭിനിവേശവും പ്രവർത്തനവുമാണ് രോഗത്തിനു കാരണം. ഇന്ദ്രിയാർത്ഥങ്ങളുടെ അസമ്യക്കായ, വേണ്ടവിധത്തിലല്ലാതെയുള്ള, യോഗം എന്നു് സാങ്കേതികമായി അതിനെ പറയുന്നു. 'പ്രജ്ഞാപരാധം' എന്നതു് രോഗകാരണങ്ങളെ മുഴുവൻ സംഗ്രഹിക്കുന്ന പദമാണ്; അവിവേകം എന്നു ചുരുക്കം. രാഗദ്വേഷങ്ങൾ അവിവേകത്തിന്നും, വൈരാഗ്യം വിവേകത്തിന്നും അടിസ്ഥാനമാകുന്നു. ഇങ്ങനെ വ്യക്തിപരമായും സാമൂഹികമായുമുള്ള സ്വാസ്ഥ്യത വൈരാഗ്യത്തെ ആശ്രയിച്ചിരിക്കുന്നുവെന്നു കാണാം. താനൊററയ്ക്കുതന്നെയേ വിരക്തനായിത്തീരുന്നുള്ളുവെങ്കിൽപ്പോലും അത്രയ്ക്കു സ്വാസ്ഥ്യതയെങ്കിലും അനുഭവിക്കാവുന്നതാണ്. എന്നു മാത്രമല്ല അതു മററു പലർക്കും മാതൃകയായി സാമൂഹികമായിത്തന്നെ പ്രഭാവം ചെലുത്തുകയും ചെയ്യും.

ഇനി അവശേഷിക്കുന്ന പ്രശ്നം, തീർത്ഥങ്ങളിലും ക്ഷേത്രങ്ങളിലും മററും കാണുന്ന തിരക്കു കൊണ്ടു ഭക്തി വർദ്ധിച്ചിരിക്കുന്ന കാലമാണിതെങ്കിലും, വ്യക്തികളിലും സമൂഹത്തിലും സ്വാസ്ഥ്യത കാണപ്പെടുന്നില്ലല്ലോ എന്നതാണ്.

ഭാഗവതം എത്ര കാലമായി പ്രചരിച്ചുകൊണ്ടിരിക്കുന്നു. എന്നിട്ടും അസ്വസ്ഥത വർദ്ധിച്ചു തന്നെ വരുകയും ചെയ്യുന്നു. ആ വിഷയത്തിലേയ്ക്കു വിരൽ ചൂണ്ടുകയാണ് ഈ ലേഖനത്തിൻെറ ഉദ്ദേശംതന്നെ. ഭക്തി ഏതെങ്കിലും തരത്തിൽ ഏററക്കുറച്ചിലോടുകൂടി ഏവക്കും ജന്മസിദ്ധമാണ്. എന്നാലതു യോഗമാകണമെങ്കിൽ അതിൽ സാധനയുടെ അംശംകൂടി കലരേണ്ടതുണ്ട്. ഭക്തി എന്നാൽ എന്താണ്, അതിൻെറ ലക്ഷ്യമെന്താണ്, ഭക്തൻെറ ലക്ഷണങ്ങൾ എന്താണ്, എന്നെല്ലാം മനസ്സിലാക്കി സ്വന്തം ഭക്തിയെ ബോധപൂർവ്വം സംസ്കരിച്ചെടുക്കുന്നതിന്നുള്ള പ്രക്രിയയാണ് സാധനയെന്നു പറയാം. അതിന്നുവേണ്ടിയാണു പുരാണങ്ങളും ഇതിഹാസങ്ങളും എല്ലാം സങ്കല്പിക്കപ്പെട്ടിരിക്കുന്നതു്. ഭാഗവതത്തിലെല്ലായിടവും, പ്രത്യേകിച്ചു കപിലോപാഖ്യാനത്തിലും ഏകാദശത്തിലും മററും, ഭക്തിയുടേയും ഭക്തൻേറയും സ്വഭാവത്തേയും വിവിധതലങ്ങളേയും എടുത്തെടുത്തുപദേശിച്ചിട്ടുണ്ടു്. എന്നാൽ ആത്മസംസ്കാരത്തിന്നുതകത്തക്കവണ്ണം അവയെ ഗ്രഹിക്കുവാൻ നമ്മുടെ ക്ഷേത്രങ്ങളിലും മററും സൗകര്യമോ സാഹചര്യമോ ഇല്ല. സംസ്കൃതഭാഷയുടെ പ്രചാരലോപം നിമിത്തം സ്വയം ഭാഗവതാദികൾ വായിച്ചു മനസ്സിലാക്കാനുള്ള കഴിവും കുറഞ്ഞിരിക്കുന്നു. ഭാഗവതപ്രഭാഷണങ്ങളിലും മററും ആ അംശത്തിന്നു സവിശേഷമായ പ്രാധാന്യം നല്കപ്പെടുന്നില്ലതാനും. ശ്രോതാക്കൾക്കു രസിച്ചില്ലെങ്കിലോ എന്നു പ്രഭാഷകന്മാർ ഭയപ്പെടുന്നതുപോലെയിരിക്കുന്നു. 'യഥേഷ്ടം ഭുങ്ക്ഷ്വ മാ ഭൈഷീഃ, തക്രം സലവണം പിബ' – എന്തു വേണമെങ്കിലും തിന്നോളൂ, പേടിക്കേണ്ട, ഒടുവിൽ ഉപ്പുചേർത്ത മോരു കുടിച്ചാൽ മതി – എന്നു പറയാറുള്ളതുപോലെയാണ് ഇന്നത്തെ പ്രചരണശൈലി. അതിൻെറ ഫലമാകട്ടെ, പേടിക്കാതെ യഥേഷ്ടമായ ഭുക്തിമാത്രം നടക്കുന്നു, ഉപ്പിട്ട മോരു കുടിക്കൽ ഉണ്ടാവുന്നതുമില്ല എന്നതാണ്.

അതുകൊണ്ടു ഭക്തിയുടെ പ്രചാരകന്മാരായ ഭാഗവതപ്രഭാഷകന്മാർ പ്രത്യേകിച്ചും, ജീവിതത്തോടു ബന്ധപ്പെടുത്തി ഭക്തിയെ വ്യാഖ്യാനിക്കേണ്ടിയിരിക്കുന്നു. ഗോകർണ്ണനോട് – ഭാഗവതമാഹാത്മ്യത്തിൽ – വിഷ്ണുപാർഷദന്മാർ പറഞ്ഞതുപോലെ, ശ്രവണംകൊണ്ടുമാത്രമായില്ല, മനനം കൂടിവേണം. മനനമാകട്ടെ സ്വഭാവത്തിൽ പ്രഭാവം ചെലുത്താതെയുമിരിക്കുകയില്ല. ക്ഷേത്രത്തിൽ പോകുന്നുണ്ടെങ്കിൽ, ഭാഗവതം കേട്ടിട്ടുണ്ടെങ്കിൽ, ഭക്തിയിൽ അഭിമാനമുണ്ടെങ്കിൽ, അവയെല്ലാം ജീവിതത്തിൽ സ്വാധീനത ചെലുത്തിയിരിക്കണം. ആ സ്വാധീനതയാകട്ടെ വൈരാഗ്യത്തിൻെറ രൂപത്തിലായിരിക്കുകയും ചെയ്യുമെന്നതിന്നു സംശയമില്ല. കൂടുതൽ സമർത്ഥമായി, കൂടുതൽ ജാഗരൂകമായി, കൂടുതൽ വിജയകരമായി, കൂടുതൽ പ്രയോജനവത്തായി ജീവിതത്തെ നിർവ്വഹിച്ചു ചരിതാർത്ഥത നേടുന്നതിന്നു വൈരാഗ്യം സഹായിക്കുന്നു. വൈരാഗ്യമില്ലാത്തവനു് സ്വധർമ്മത്തെ അനുഷ്ഠിക്കാൻ കഴിയുകയില്ല. പെട്ടെന്നൊരു ശുഭമുഹൂർത്തത്തിൽ വൈരാഗ്യത്തിൻെറ പൂർണ്ണത അനുഭവപ്പെട്ടെന്നുവരുകയില്ല. എങ്കിലും,

'സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്',
'സാധുരേവ സ മന്തവ്യഃ സമ്യഗ്വ്യവസിതോ ഹി സഃ.'

എന്നും മററുമുള്ള ആചാര്യവാക്യങ്ങളിലെ സൂചനയനുസരിച്ച്,ആ മാർഗ്ഗത്തിലെ ഓരോ അടിവെയ്പിലും അടുത്ത അടിവെയ്പിനു വഴി തെളിഞ്ഞുകാണുകയും പുരോഗതി സിദ്ധമാവുകയും ചെയ്യും. തത്ഭാവഭാവിതമായ മനസ്സ് അനന്യമായിത്തീരുന്നു. അങ്ങനെയുള്ള ഭക്തൻെറ യോഗക്ഷേമത്തെ ഭഗവാൻതന്നെ വഹിച്ചുകൊള്ളും. ഭക്തന്നു് നിർവ്വഹിക്കപ്പെടേണ്ടതായ ഒന്നുംതന്നെ നിർവ്വഹിക്കപ്പെടാതെ അവശേഷിക്കുകയില്ല. ആദ്യന്തം അങ്ങനെ സുരക്ഷിതമാണ് ആ മാർഗ്ഗം. കണ്ണുകെട്ടിയോടിയാലും കാലു തട്ടാത്തതാണതു്. എല്ലാത്തരം ഗ്രഹപ്പിഴകൾക്കും ഒരേ പരിഹാരവും ആണതു്.

# ദൃക്കും ദൃശ്യവും

ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമി

അദ്ധ്യാത്മവിദ്യയാൽ ദൃക്കും
ദൃശ്യവും വേർതിരിക്കുകിൽ
ആധിയും വ്യാധിയും നീങ്ങി–
പ്പരമാനന്ദമാർന്നിടാം. 1

ദൃശ്യം ദൃക്കെന്നു രണ്ടായി–
പ്പദാർത്ഥങ്ങൾ പിരിഞ്ഞിടും
അറിയപ്പെടുമർത്ഥങ്ങൾ
ദൃശ്യം, ദൃക്കാത്മവസ്തുവാം. 2

ശബ്ദസ്പർശാദിയാം ബാഹ്യ–
വിഷയങ്ങളുമക്ഷവും,
മനവും, ബുദ്ധിയും, മൂലാ–
വിദ്യയും ദൃശ്യവർഗ്ഗമാം. 3

ദൃശ്യം ദുഃഖപ്രദം, ദൃക്കോ
നിത്യാനന്ദസ്വരൂപമാം
എങ്കിലും മർത്ത്യരീ ദൃശ്യം
ഭോഗ്യമാക്കാൻ ശ്രമിക്കയാം. 4

ദൃശ്യസംയോഗമുള്ളപ്പോൾ
ദുഃഖമാണേതു മർത്ത്യനും
ദൃശ്യബന്ധമൊടുങ്ങുമ്പോൾ
സുഖം മാത്രം സ്ഫുരിച്ചിടും. 5

വിഷയാനുഭവാന്തത്തിൽ,
നിദ്രയിൽ, മൂർച്ഛയിങ്കലും
ദൃശ്യസംബന്ധമില്ലാതെ
സുഖം താനേ തെളിഞ്ഞിടും. 6

അതിനാലുഴലേകുന്ന
ദൃശ്യത്തെസ്സംത്യജിച്ചു നീ
സാന്ദ്രാനന്ദമയം ദൃക്കായ്
പ്രകാശിക്കണമെപ്പൊഴും. 7

ദൃശ്യാകാരമനസ്സാണു
ദുഃഖ,മായതു നീങ്ങിയാൽ
ദൃക്‌സ്വരൂപാവസ്ഥയാകു–
മാനന്ദം തനിയേ വരും. 8

ദൃശ്യത്തിന്നുണ്മയില്ലു,ണ്മ
ദൃക്കിൻ വാസ്തവരൂപമാം
ബുദ്ധിയാലീ ദൃശ്യമെല്ലാ–
മസത്താണെന്നു കാണണം. 9

ദൃശ്യജാലത്തെ വെവ്വേറേ
പരിശോധിച്ചു നോക്കിയാൽ
നാമരൂപങ്ങളറെറല്ലാം
ദൃഗ്ഭാവത്തിലടങ്ങുമേ. 10

ഉണ്മയായ്, വെളിവായിമ്പ–
മായെങ്ങും തെളിയുന്നതാം
അപ്പരംപൊരുളാം ദൃക്കിൻ
വടിവിൽത്തന്നെ വാഴ്‌വു നീ. 11

അവസ്ഥാത്രയരൂപത്തിൽ
തോന്നുമീ ദൃശ്യസഞ്ചയം
വിണ്ണിൽ നീലിമപോലെന്നും
കാണും മിഥ്യാപദാർത്ഥമാം. 12

സ്വപ്നത്തിൽക്കണ്ട ദൃശ്യങ്ങൾ
ജാഗ്രത്തിൽക്കാണ്മതില്ലെടോ,
ജാഗ്രത്തിൽക്കണ്ടതെല്ലാമേ
സ്വപ്നത്തിൽ പ്രണശിച്ചിടും. 13

അവ രണ്ടിലുമായ്ക്കണ്ട –
തെല്ലാം നിദ്രയിൽ മാഞ്ഞുപോം
അതിനാലീ ദൃശ്യമൊന്നും
സത്യമല്ലെന്നു കാണണം. 14

'മാറാതുള്ളതു സദ്വസ്തു
മാററമുള്ളതു മിഥ്യയാം'
എന്ന തത്ത്വം നിനയ്ക്കുമ്പോ –
ളീ ലോകം മിഥ്യയായ് വരും. 15

എന്നാലീ ദൃശ്യജാലത്തിൻ–
ഭാവാഭാവങ്ങളെസ്സദാ
കാണുന്നുണ്ടൊരു സദ്വസ്തു–
വതെന്നും ദൃക്സ്വരൂപമാം. 16

മാറുമീ ദൃശ്യമനൃതം
ജഡം ദുഃഖസ്വരൂപവും
ദൃക്കോ,ത്താൽ മാററമില്ലാത്ത
സച്ചിദാനന്ദമദ്വയം. 17

അതിനാൽ സച്ചിദാനന്ദ–
ദൃഗ്ഭാവത്തിലുണർന്നു നീ
ദൃശ്യസംബന്ധമില്ലാത്ത
നിജാനന്ദം ഭുജിക്കണം. 18

ദൃശ്യമില്ലെന്ന ബോധത്താൽ
ദൃശ്യത്തേയുള്ളിൽനിന്നു നീ
തുടച്ചുനീക്കി ദൃങ്മാത്ര–
മായാ,ലാനന്ദമാർന്നിടും. 19

ജാഗ്രത്തു തൊട്ടു മൂന്നുള്ള
ഭാവങ്ങൾക്കവലംബമാം
തുര്യഭാവം തന്നെയാണു
ബ്രഹ്മം സച്ചിത്സുഖാത്മകം. 20

മൂന്നവസ്ഥയ്ക്കുമെപ്പോഴും
സാക്ഷിയായ് നിലനിന്നിടും
ബ്രഹ്മം താനെന്നു കാണുന്നോൻ
നിത്യസംതൃപ്തി പൂണ്ടിടും. 21

അദ്ധ്യാത്മവിദ്യാഭ്യാസത്താ–
ലജ്ഞാനം നഷ്ടമാകുകിൽ
ശരീരാത്മഭ്രമം നീങ്ങി
ബ്രഹ്മാത്മാനുഭവം വരും. 22

ബ്രഹ്മാത്മാനുഭവത്താലോ
ദുഃഖമെല്ലാം നശിച്ചുപോം
സഹജാനന്ദമുൾപ്പൂവി–
ലപ്പോൾത്തിങ്ങി നിറഞ്ഞിടും. 23

ദൃശ്യവസ്തുവികാരങ്ങൾ
ദൃക്കാം നിന്നെയൊരിക്കലും
തെല്ലും സ്പർശിക്കയില്ലെന്നു
നന്നായ് നീയുള്ളിലോർക്കണം. 24

മോഹം, രാഗാദിരോഗങ്ങൾ,
ജാഗ്രത്സ്വപ്നസുഷുപ്തികൾ,
ജന്മസ്ഥിതിവിനാശങ്ങ –
ളെല്ലാം ദൃശ്യവികാരമാം. 25

ജാഗരാദികളിൽ വിശ്വ –
തൈജസപ്രാജ്ഞരൂപമായ്
ക്രീഡിക്കുന്നൊരു നീ സർവ്വ –
സാക്ഷിയാം ബ്രഹ്മമാണു കേൾ. 26

അവസ്ഥാത്രയദൃക്കായി
മരുവുന്നൊരു നീ സദാ
സച്ചിദാനന്ദഭാവത്താൽ
ബ്രഹ്മമായി സ്ഫുരിക്കയാം. 27

വാക്കും ചിത്തവുമെത്താത്തൊ –
രാത്മാനുഭവമാർന്നു നീ
ജീവന്മുക്തിപദാരൂഢ –
നായി നീണാൾ ജയിക്കുക. 28

നാനാതരത്തിലലയുന്ന മനോവികാരം
താനേ ശമിക്കുമളവുൾത്തെളിമപ്പൊലിപ്പായ്
മാനാതിരിക്തമഹിമാവു കലർന്നു മിന്നു–
മാത്മാനുഭൂതി തവ നിർവൃതിയേകിടട്ടെ ! 29

# ബിംബോപാസന

കെ. ടി. ദേവദാസ്

വിശേഷബുദ്ധിയുള്ള മനുഷ്യനിൽ അളവററ ശക്തിയും അനന്യസാധാരണമായ മാഹാത്മ്യവും മറഞ്ഞു കിടക്കുന്നു. മനുഷ്യനിൽ അന്തർലീനങ്ങളായി കുടികൊള്ളുന്ന പ്രേമം, ത്യാഗം, കാരുണ്യം, പ്രതിഭ, വിചാരോത്ക്കഷം എന്നിവ സൂക്ഷ്മദർശിനികൾക്ക് വിഷയീഭവിക്കാത്തതുകൊണ്ട് നിഷേധിക്കപ്പെടുമോ? നിശ്ചയമായും ഇല്ല. മനുഷ്യസമുദായം സത്യം, ധർമ്മം, പ്രേമം, ശാന്തി എന്ന നാലു നെടുന്തൂണുകളിൽ കെട്ടിയുറപ്പിക്കപ്പെട്ടതാണ്. ഈ ഭാവങ്ങൾ എല്ലാവരിലും വികസിക്കുവാനും പുറമെ വ്യാപരിക്കുവാനും ത്വരിച്ചുകൊണ്ടിരിക്കുകയാണ്. ഇവയെ ഉൾക്കൊണ്ടുകൊണ്ട് ഇവയ്ക്കതീതമായി വർത്തിക്കുന്ന, ഇവയുടെയെല്ലാം ആകത്തുകയെങ്കിലും ഒററയായി നില്ക്കുന്ന, മഹാശക്തിയെ ഉണർത്തി ആത്മവിശ്വാസത്തോടെ ജീവിതയാത്രയെ പൂർണ്ണതയിലേയ്ക്കു തിരിച്ചുവിടുന്നതിൽ വിജയിക്കുന്ന വ്യക്തിയെ നാം മഹാത്മാവെന്നു വിളിക്കുന്നു. ഉദാരങ്ങളായ ആന്തരശക്തികളെ ആ ഒററസ്സത്യത്തിന്നുനേരെ അനാവരണം ചെയ്യാനുതകുന്ന ആദ്ധ്യാത്മിക സാധനകൾ നടത്തി സ്വജീവിതത്തെ പ്രശാന്തരമണീയമായ ഒരു കർമ്മരംഗമായി വിശ്വമന്ദിരത്തിൽ അവതരിപ്പിക്കുന്നവരെ നാം അവതാരങ്ങളെന്നു പറയുന്നു.

ഈ ഐശ്വരസത്യത്തിൻെറ അർച്ചാവതാരങ്ങളായി ദിവ്യവിഗ്രഹങ്ങളെ കരുതാം. അവ ആ ഒററ സത്യത്തിൻെറ ബിംബങ്ങളാകുന്നു; അതിനെ പ്രതിനിധാനം ചെയ്യുന്നവയാണ്. അർച്ചനമെന്നാൽ ഭഗവത്സാന്നിധ്യമുള്ള ചിത്രം, വിഗ്രഹം, തീർത്ഥസ്ഥാനം, തീർത്ഥജലം മുതലായവയിൽ ആചാരാനുസാരം സോപചാരം നടത്തുന്ന പൂജയാണ്. പരമഭാഗവതനായ പ്രഹ്ലാദൻ നിർദ്ദേശിച്ചു:

**ശ്രവണം കീർത്തനം വിഷ്ണോഃ സ്മരണം പാദസേവനം**
**അർച്ചനം വന്ദനം ദാസ്യം സഖ്യമാത്മനിവേദനം.**
ഇതി പുംസാർപ്പിതാ വിഷ്ണൗ ഭക്തിശ്ചേന്നവലക്ഷണാ
ക്രിയതേ ഭഗവത്യദ്ധാ തന്മന്യേഽധീതമുത്തമം.

(ഭാഗവതം 7. 5. 23–24.)

ഇവയാണ് ഒമ്പതു് ഭക്തിലക്ഷണങ്ങൾ. ഭക്തിയുടെ തലമനുസരിച്ച് ഇവയിലേതിനെങ്കിലും പ്രാമുഖ്യം ലഭിക്കുന്നു. ധ്യാനം, പാദസേവനം, അർച്ചനം, വന്ദനം, ദാസ്യം എന്നിവ പരിശീലിക്കുന്നതിനു് ആശ്രയമായി മഹാത്മാക്കളോ അവതാരങ്ങളോ പ്രതിരൂപങ്ങളോ ഉണ്ടാവണം. അർച്ചനയ്ക്കുപയുക്തങ്ങളാകുന്ന ചിത്രങ്ങളും, വിഗ്രഹങ്ങളും അർച്ചാവതാരങ്ങളാണ്. അവതാരപുരുഷന്മാരും വിഗ്രഹങ്ങളും ബിംബങ്ങളാകുന്നു. നിർഗ്ഗുണവും നിരാകാരവുമായ പരമസത്യത്തെ പ്രാപിക്കാൻ പരിമിതിയുള്ള മനസ്സ് ഇവയുടെ സഹായം തേടുന്നു. സ്മരണത്തിലൂടെയാണ് രൂപധ്യാനാരംഭം.

സൂക്ഷ്മദർശിനികൾക്ക് വിഷയീഭവിക്കാത്ത ഭാവശക്തികളാകുന്നു ആശയങ്ങളുടെ ബീജസങ്കലനകേന്ദ്രങ്ങൾ. ഏതു ഭാവശക്തികൾക്കു ബലം കൂടുന്നുവോ അതനുസരിച്ച് ഓരോ വ്യക്തിയുടെയും പ്രവർത്തനഗുണവും വ്യത്യാസപ്പെടുന്നു. അങ്ങനെ ജീവിതമെന്ന പ്രവർത്തനമണ്ഡലത്തെയും ശരീരമെന്ന ഉപകരണത്തെയും നിയന്ത്രിക്കുന്നതു് ഒരു ഭാവശക്തിധാരയാണെന്നു പറയാം. ഈ ഭരണത്തിൻെറ ആധിപത്യം ഒരു അവ്യക്തമായ സത്തയിൽ നിക്ഷിപ്തമാകുന്നു. ഈ അവ്യക്തതത്ത്വം ഉത്പാദിപ്പിക്കുന്ന ഇണക്കങ്ങൾകൊണ്ടുണ്ടായതാണ് വ്യക്തപ്രപഞ്ചം: 'അവ്യക്തം വ്യക്തിമാപന്നം' എന്നു ഭഗവദ്ഗീത (7. 24.) പറയുന്നു. അവ്യക്തത്തിൻെറ സ്വഭാവം ഗീതയിൽ (2. 25) ആദ്യമേ പറഞ്ഞിട്ടുണ്ട്:

അവ്യക്തോഽയമചിന്ത്യോഽയമവികാര്യോഽയമുച്യതേ.

അവ്യക്തമായതുകൊണ്ട് അതു് ഇന്ദ്രിയഗോചരത്വത്തിന്നും പരിമിതാവബോധത്തിന്നും ചിന്തയ്ക്കും അതീതവും, മാററം പററാത്തതും

ആണ്ഠ് എന്നത്ഥം. സഗ്ഗവും അവ്യക്തവും തമ്മിലുള്ള ബന്ധത്തെ ലളിതമായൊരു അലങ്കാരപ്രയോഗംകൊണ്ടു് വ്യക്തമാക്കിയിരിക്കയാണ്ഠ്:

അവ്യക്താദ്വ്യക്തയഃ സവ്വാഃ പ്രഭവന്ത്യഹരാഗമേ
രാത്ര്യാഗമേ പ്രലീയന്തേ തത്രൈവാവ്യക്തസംജ്ഞകേ.
(ഗീത 8. 18.)

അതായതു്, സൃഷ്ടിതാവരയുടെ ദിനാരംഭത്തിൽ അവ്യക്തത്തിൽനിന്നു് സകല ഭൂതങ്ങളും ഉണ്ടാവുന്നു; വ്യക്തമാവുന്നു. സഗ്ഗശക്തിയുടെ രാത്ര്യാരംഭത്തിൽ ഇതെല്ലാം അവ്യക്തത്തിൽത്തന്നെ അനുഭവവേദ്യമാവാതെ മറഞ്ഞുപോവുകയും ചെയ്യുന്നു. ഈ അവ്യക്തം പരിപൂണ്ണചൈതന്യമാണ്ഠ്. ദേശകാലഭാഷാവ്യത്യാസങ്ങരം കാരണം അതിനു ബ്രഹ്മം, ദൈവം, യഹോവ, അല്ലാഹ്ഠ എന്നൊക്കെ പയ്യായങ്ങരം ഉണ്ടായി. വെള്ളത്തിനു് എന്തു പേരിട്ടാലും അതു വെള്ളം തന്നെയല്ലേ ? അവ്യക്തമെന്തെന്നു് സമാധിയിൽ ഗ്രഹിക്കാനേ പററു. ശങ്കരാചാര്യരുടെ ഭാഷയിൽ ('ആത്മബോധം') അതെന്താണ്ഠ്?

പ്രകാശോ*ƒ*ക്കസ്യ തോയസ്യ ശൈത്യമഗ്നേര്യഥോഷ്ണതാ
സ്വഭാവസ്സച്ചിദാനന്ദനിത്യനിമ്മലതാത്മനഃ.

സൂയ്യനു പ്രകാശവും വെള്ളത്തിനു തണുപ്പും തീയ്ക്കു് ചൂടും സ്വഭാവമാകുന്നതുപോലെ, സത്തു്, ചിത്തു്, ആനന്ദം, നിത്യത, നിമ്മലത എന്നിവ ആത്മാവിൻെറ സ്വഭാവമാകുന്നു എന്നത്ഥം.

നാം ഉണന്നിരിക്കുമ്പോഴോ സ്വപ്നത്തിലോ അറിയുന്ന രൂപാദിവിഷയങ്ങരം യാതൊന്നും നമ്മെ അറിയുന്നില്ല. ഈ വിഷയങ്ങളെയൊക്കെ തള്ളിമാററിയാൽ ബാക്കിയാവുന്നതു് അറിവാകുന്നു. ആ ജ്ഞാനമാകുന്നു നമ്മുടെ ഉരംസ്വരൂപം. ഈ മഹാപ്രപഞ്ചത്തെ നീക്കി നോക്കിയാൽ അവശേഷിക്കുന്നതും അതിൻെറ കാതലായ ജ്ഞാനം (ചിത്)തന്നെ. ജ്ഞാനസ്വരൂപമായ ആത്മാവു് വെളിപ്പെടുത്തുന്ന ജ്ഞേയവസ്തുവാകുന്നു പ്രപഞ്ചം. അറിയപ്പെടേണ്ട വിഷയത്തിൻെറ പ്രകാശനമാകുന്നു ജ്ഞാനത്തിൻെറ ധമ്മം. അതുകൊണ്ടു് അറിവു് പ്രകാശസ്വരൂപമായി വിളങ്ങുന്നു എന്നു സിദ്ധം. നാമുറങ്ങുമ്പോരം അതു് അറിയായ്മയെ, അജ്ഞാനത്തെ, പ്രകാശിപ്പിക്കുന്നു, അതിനു സാക്ഷിയായിക്കൊണ്ടു്. സുഖദുഃഖാദിവികാരങ്ങരംക്കു് അതീതമാണ്ഠ് ഈ സത്ത. ദുഃഖാദികരം ബുദ്ധിയുടെ ധമ്മങ്ങരം മാത്രമാകുന്നു; സയൻസിൻെറ ഭാഷയിൽ, ബുദ്ധികേന്ദ്രധമ്മങ്ങരം.

പ്രപഞ്ചത്തിൽ വിളങ്ങി അതിനെ വെളിപ്പെടുത്തുന്ന ആത്മസത്തയാണ്ഠ് നമ്മിലോരോരുത്തരിലുമുള്ള അസ്തിത്വബോധമായി രൂപാന്തരപ്പെട്ടിരിക്കുന്നതോ കേന്ദ്രവൽക്കൃതമായിരിക്കുന്നതോ. അപ്പോരം അതിനെ ജീവാത്മാവെന്നു പറയുന്നു. ഈ ആത്മതത്ത്വത്തിനു് പ്രമാണാപേക്ഷയൊന്നുമില്ല. ഈ ഉണ്മയാകുന്നു സത്തു്. നമ്മുടെ അസ്തിത്വം കാരണമാണ്ഠ്, അതിന്നുവേണ്ടിയാണ്ഠ്, സാധാരണ ദിനചയ്യകരംമുതൽ മറെറല്ലാ പ്രവത്തനങ്ങളും നടക്കുന്നതു്. അതിൻെറയെല്ലാം ലക്ഷ്യം നിരതിശയമായ ആനന്ദമാകുന്നു. എല്ലാവരും അടിസ്ഥാനസ്വഭാവമനുസരിച്ചു് ആനന്ദപരന്മാരാണെങ്കിലും ഭൂരിപക്ഷത്തിൻെറയും അന്വേഷണം ലോകത്തു് ഒളിഞ്ഞും തെളിഞ്ഞുമുള്ള വിഷയവസ്തുക്കളോളമേ എത്താറുള്ളു. സൂക്ഷ്മമാലോചിച്ചാൽ നമുക്കു് സ്നേഹമുള്ളതു് നമ്മുടെ അസ്തിത്വബോധമുണ്ടാകുന്നേടത്തെ സത്തയിൽ മാത്രമാകുന്നു.

'രസോ വൈ സഃ രസം ഹ്യേവായം
ലബ്ധ്വാനന്ദീ ഭവതി.'
(തൈത്തിരീയോപനിഷത്. 2. 7.)

ആത്മാവു് ആനന്ദരസംതന്നെ; ആ രസലബ്ധികൊണ്ടുമാത്രമേ ഒരുവൻ ആനന്ദിയായിത്തീരുന്നുള്ളു എന്നത്ഥം.

ഈ ഉപക്രമചിന്തയുടെ സാരം ഇതാണ്ഠ്:

അസ്തി ഭാതി പ്രിയം രൂപം നാമ ചേത്യംശപഞ്ചകം;
ആദ്യത്രയം ബ്രഹ്മരൂപം ജഗദ്രൂപം തതോ ദ്വയം.

സത്ത, പ്രകാശം, പ്രിയം, നാമം, രൂപം എന്നീ അഞ്ചു് അംശങ്ങരം എങ്ങും കാണാം. ഇവയിൽവെച്ചു് ആദ്യത്തെ മൂന്നും ബ്രഹ്മസ്വരൂപവും മററു രണ്ടും പ്രപഞ്ചസ്വരൂപവുമാകുന്നു. (വാക്യസുധ.)

ഈ ചിന്തയുടെ അടുത്തപടി ഉപാസന, ആരാധന, ആകുന്നു. ബൃഹദാരണ്യകോപനിഷത് (1. 4. 7.) ഇപ്രകാരം പറയുന്നു:

ആത്മാനമേവ പ്രിയമുപാസീത സ യ ആത്മാനമേവ
പ്രിയമുപാസ്തേ നേഹാസ്യ പ്രിയം പ്രമായുകം ഭവതി.

പ്രേമസ്വരൂപമായ ആത്മാവിനെത്തന്നെ ഉപാസിക്കണം; പ്രിയംകരമായ ആത്മാവിനെ ഉപാസിക്കുന്നവൻെറ ആനന്ദം പ്രമായുകമല്ല, ഒരിക്കലും നശിയ്ക്കുന്നതല്ല, എന്നർത്ഥം. ഇങ്ങനെ ചിന്തിച്ചാൽ, പ്രേമാലംബനമായിരിക്കുന്ന മഹാസത്ത ആനന്ദവസ്തുവാകുന്നു.ആനന്ദപരമായ അന്വേഷണവും പരിശ്രമവും ആ സത്യത്തെ അഭിമുഖീകരിച്ചാകുമ്പോഠം സഫലീഭവിക്കുന്നതാണ്. സ്നേഹത്തിന്നാശ്രയമായിരിക്കുന്നതു് സച്ചിദാനന്ദം ഒന്നു മാത്രമാകുന്നു. ഈ ആത്മദർശനം ഒരു മഹാവൃത്തംപോലെ മനീഷികഠംക്കു തോന്നും. ഈ പ്രപഞ്ചത്തിലെ ഓരോ ഗോളത്തിൻെറയും പരമാണുവിൻെറയും ആകർഷണകേന്ദ്രവും ഓരോ ജീവൻെറയും സിരാകേന്ദ്രവും ഈ അചിന്ത്യവൃത്തത്തിൻെറ കേന്ദ്രവുമായി ഒട്ടിച്ചേർന്നു നില്ക്കുന്നു. കാരണം അതിലുള്ളതു് അവിടങ്ങളിൽ അസ്തിത്വബോധമായി, ചൈതന്യമായി, ശക്തിയായി തുരിച്ചുകൊണ്ടിരിക്കുന്നു. ജീവാത്മാവു് പരമാത്മാവിൻെറ ഒരു പൊരിമാത്രം.

ഈ സച്ചിദാനന്ദബോധം ജന്മായത്തമായിട്ടുള്ളവരെ ശ്രീരാമകൃഷ്ണൻ ഈശ്വരകോടികഠം എന്നു വിളിക്കുകയുണ്ടായി. ചെറുപ്പകാലം മുതൽ സർവ്വശക്തികളും ആശകളും ആദ്ധ്യാത്മിക സാക്ഷാത്ക്കാരത്തിന്നായി തിരിച്ചുവിടുന്ന ഉത്തമാധികാരികളും, ഈ വഴിക്കു പോകാൻ ശ്രദ്ധയുണ്ടെങ്കിലും അന്തഃകരണശുദ്ധി വേണ്ടുവോളമില്ലാത്തതിനാൽ കേട്ടു മനസ്സിലാക്കിയതു് പ്രവൃത്തിപഥത്തിൽ കൊണ്ടുവരാൻ കഴിവില്ലാത്ത മധ്യമാധികാരികളും, ഈവക വിഷയങ്ങളിൽ താല്പര്യമില്ലാത്ത അധമാധികാരികളും മനുഷ്യരുടെ ഇടയിലുണ്ടു്. ഇവരെയെല്ലാം ഇവർ നില്ക്കുന്നേടത്തുനിന്നു് അധ്യാത്മമാർഗ്ഗം കാണിച്ചു് സത്യജ്ഞാനത്തിന്നായി, സാക്ഷാത്ക്കാരത്തിന്നായി, ഒരടിയെങ്കിലും മുമ്പോട്ടു നയിച്ചവരാണ് ലോകത്തിലെ ഋഷിമാരും പ്രവാചകന്മാരും ഗുരുക്കളും ആചാര്യന്മാരും. ഇവരിൽ ഒരാളോ ചുരുക്കം ചിലരോ അവരുടെ അനുഭൂതികളുടെ വെളിച്ചത്തിൽ കാണിച്ച മാർഗ്ഗങ്ങഠംക്കു് കാലദേശഭാഷാഭേദമനുസരിച്ചു് പ്രാധാന്യം നല്കി ഉടലെടുത്തവയാണ് സംഘടിതമതങ്ങഠം. നാളുകഠം പോകെപ്പോകെ അവ ആചാരപാരമ്പര്യവിശ്വാസാനുഷ്ഠാനങ്ങഠംക്കു്പ്രാമുഖ്യം നല്കി മനുഷ്യനിലെ നന്മയെക്കുറിച്ചും ആധ്യാത്മികാദർശത്തെക്കുറിച്ചും വിസ്മരിച്ചിട്ടുണ്ടാവാം. അവ സമുദായങ്ങളോടും രാഷ്ട്രീയത്തോടും കെട്ടുപിണഞ്ഞുപോയിരിക്കാം.

ലോകത്തു് അധ്യാത്മസാക്ഷാത്ക്കാരത്തിന്നു് ബഹുവിധമാർഗ്ഗങ്ങഠം സുലഭമാണെങ്കിലും ഇന്ത്യയിലെപ്പോലെ അവ മറെറങ്ങും വിശദമായി പ്രതിപാദിക്കപ്പെട്ടിട്ടില്ല. അങ്ങനെയുള്ള മാർഗ്ഗങ്ങളിൽ ഒന്നാകുന്നു ബിംബാരാധന. പണ്ടു് ഇന്ത്യയിൽ വന്നു് ഇതു കണ്ട വിദേശമിഷനറിമാരും അതിലുംമുമ്പു് ഇന്ത്യയെ ആക്രമിക്കാനെത്തിയ മദ്ധ്യപൂർവ്വേഷ്യക്കാരും ഇന്നാട്ടുകാരുടെ ഈശ്വരഭക്തിപരിപാടിയും അദ്ധ്യാത്മജ്ഞാനവും ബിംബോപാസനയിൽക്കവിഞ്ഞതല്ലെന്നു തെററിദ്ധരിച്ചു് അതിനെ പുച്ഛിച്ചു പറഞ്ഞതത്രയും ഇന്നു് ഇന്നാട്ടിൽ യുക്തിവാദത്തിൻെറ പേരിൽ ആസ്തിക്യത്തിന്നെതിരായുള്ള അഭിപ്രായപ്രകടനങ്ങളിൽ മുഴങ്ങിക്കേഠംക്കാം.

സച്ചിദാനന്ദാത്മാവിനെ സമീപിയ്ക്കാനും സാക്ഷാത്ക്കരിക്കാനുമുള്ള ഏററവും ജനകീയമായ ആരാധനയാകുന്നു ബിംബോപാസന. ഈ പ്രബന്ധാരംഭത്തിൽ സൂചിപ്പിച്ച അവ്യക്താശയങ്ങളുടെ, ഭാവധാരയുടെ, പാരാവാരമാകുന്നു ഈ മഹാപ്രപഞ്ചം; അവ്യക്താശയങ്ങഠം പ്രചലിപ്പിക്കുന്ന ഭൂതസംഘാതമാണതു്; ഭാവധാര സംഭവപരമ്പരകളായതാകുന്നു അതു്. ഓരോ പരമാണുവിൻെറ ന്യൂക്ലിയസ്സിലും ഓരോ ജീവകണത്തിലും സർവ്വാന്തര്യാമിയായിരിക്കുന്ന അവ്യക്തം തന്നെയാണ് ഉണ്മപൂണ്ടിരിക്കുന്നതു്. വേറൊരു തരത്തിൽ പറഞ്ഞാൽ, മാററിമറിക്കരുതാത്ത അവ്യക്തത്തിൻെറ അംശങ്ങളാണ് എല്ലാ ഭൂതങ്ങളും. ഉപാസനാമാർഗ്ഗത്തിൽ ഈ ആശയം സന്നിവേശിപ്പിച്ചപ്പോഠം, സംസാരികഠംക്കു് ദുഷ്പ്രാപമല്ലാത്ത ഒരു ആരാധനാക്രമം ഉണ്ടായതാണ് ബിംബോപാസന. വിഗ്രഹത്തിൽ ഭാവരൂപേണ പ്രതിബിംബിക്കുന്നതു് ആ അവ്യക്തംതന്നെയാണ്. ഭക്തജനങ്ങളുടെയും ആർത്തന്മാരുടെയും വിശ്വാസികളുടെയും മനസ്സു് ആരാധനാവേളയിൽ, വിഗ്രഹമുണ്ടാക്കിയ നിർജ്ജീവവസ്തുവിന്നപ്പുറം ചിത്സ്വരൂപസമക്ഷത്തിലെത്തുന്ന ഭാവംകൊണ്ടു് നിർ

രമാകുന്നു. കാശിയിലേയ്ക്കും കാബയിലേയ്ക്കും ഗയയിലേയ്ക്കും ജറുശലമിലേയ്ക്കും ഇതേ രീതിയിൽ മനസ്സു ചെന്നെത്തുമ്പോാം സ്ഥലപരിമിതിയ്ക്കപ്പുറം ഭക്തമനസ്സ് എത്തിപ്പിടിക്കാൻ ശ്രമിക്കുന്നതു് സാകാരമോ നിരാകാരമോ ആയ ഭഗവാനെത്തന്നെയാകുന്നു. ശ്രീരാമകൃഷ്ണനെപ്പോലെ ഭാവോന്മത്തതയുടെ ഉന്നതഗിരികാം കയറി മഹാനുഭൂതികാം ആവിഷ്കരിക്കുന്ന ജീവിതങ്ങാം ഈ അപ്രമേയമായ ആരാധനാ പ്രതിഭാസത്തെ പ്രഗത്ഭമായി പ്രതിബിംബനം ചെയ്യുന്നുണ്ടു്.

നിർജ്ജീവരൂപം ദേവതാരൂപം ധരിക്കുന്നതു് ഭാവോന്മത്തരായ ഭക്തന്മാരുടെ ഉപാസനാരസം ഉറച്ചു കട്ടിയാവുമ്പോഴാണ്. അതിലാണ് ചിരന്തനമായ സിംബലിസത്തിന്റെ ചില്ലകളെല്ലാം പുഷ്പിതമായതു്. മനുഷ്യചിന്തയുടെ മൗലികമായ പ്രവത്തനം സൂചകപദങ്ങളുടെയും പദാത്ഥങ്ങളുടെയും സൃഷ്ടിയാണ്. പദവും പദാത്ഥവും മറെറാന്നിന്റെ ബിംബമായി, പ്രതിരൂപമായി, കരുതപ്പെടുന്നതു് മനുഷ്യന്റെ മനോജീവിതത്തെ നിയന്ത്രിക്കുന്നുണ്ടു്. അങ്ങനെ, മഹാപ്രപഞ്ചത്തിന്റെ മൂലകാരണമായ മഹാസത്തയായ അവ്യക്തം വിവരണാതീതമാകയാൽ വണ്ണനയ്ക്കു പകരം സൂചനയുണ്ടായി. യുക്തിപൂവ്വം ബുദ്ധികൊണ്ടു കണ്ടുപിടിക്കാവുന്നവയല്ല പ്രതിരൂപങ്ങാം; അവ അന്തരംഗത്തിൽ അനായാസവും അനുസ്യൂതവുമായ ദശ്നങ്ങളിൽ ഉയന്നുവന്നു വെട്ടിത്തിളങ്ങുന്നു. വണ്ണ്യാവണ്ണ്യങ്ങാം തമ്മിൽ ദ്രഷ്ടാവിന്റെ അന്തർമണ്ഡലത്തിലുണ്ടാവുന്ന ബന്ധമാണു് പ്രതിരൂപത്തിന്റെ പാരമാത്ഥികത. ഭക്തന്റെ അന്തരംഗത്തിൽ ദിവ്യാനുഭവങ്ങാം മുററിനില്ക്കുന്ന രൂപങ്ങാം പുറമെ സ്വീകൃതബിംബങ്ങളിൽ ആരാധിക്കപ്പെടുന്നു. ചപലമായ മനസ്സിനെ ഈ രൂപാരാധനയുടെ സന്ദഭ്ത്തിൽ നിയന്ത്രിക്കാൻ കഴിയുന്നതു് ദിവ്യസത്യത്തിന്റെ അറിവു് ആരാധനയിൽ അപ്പോാം നടക്കുന്നുവെന്നതിനാലാണ്. ചിറകുള്ള മദയാനയെപ്പോലെ ഇളകിക്കളിക്കുന്ന മനസ്സിനെ അമ്പലമുററത്തുതന്നെ ചങ്ങലക്കിടുകയാണു് — അതെത്ര കുറച്ചുനേരത്തേയ്ക്കായാലും നിഷ്പ്രയോജനമാവില്ല — ശമവും വിവേകവുംകൊണ്ടു് ആത്മാവിനെ ആരാധിക്കുന്നതാണു് ദേവാച്ചനയെന്നു് വസിഷ്ഠൻ നിദ്ദേശിക്കുകയുണ്ടായി. ''നാകാരാച്ചനമച്ചനം'' എന്നുകൂടി. ആരാധനയുടെ അമ്പലമുററത്തു തളച്ചിടുന്ന മനസ്സിനു ശമവിവേകങ്ങാം അപ്പോഴെങ്കിലും ഉണ്ടാവുന്നതല്ലേ?

മുമ്പു പറഞ്ഞ അധികാരിഭേദം കണക്കിലെടുത്തുകൊണ്ടു്, സവ്വക്കും ആത്മതത്ത്വം അറിയുക സാദ്ധ്യമല്ലെന്നു കരുതി ദയതോന്നി ഭഗവാൻതന്നെ രൂപധാരണംചെയ്തു് തത്ത്വോപദേശം നടത്തുന്നുവെന്നു ഭാഗവതം ദശമസ്കന്ധത്തിൽ സൂചിപ്പിച്ചിട്ടുണ്ടു്: 'ദുരവഗമാത്മതത്ത്വനിഗമായ തവാത്തതനോഃ.' അരൂപബ്രഹ്മമായ കേവലബ്രഹ്മത്തിൽ ചിന്തയപ്പിച്ചു് അവബോധമടിയറവെച്ചു് മനസ്സംന്നുക സാധാരണന്മാക്കു് ക്ലേശകരമായതിനാൽ, സഗുണരൂപങ്ങളിലൂടെ നിർഗ്ഗുണബ്രഹ്മത്തിൽ അവരെ എത്തിക്കാനുതകുന്ന ഉപാസനാഭേദങ്ങാം ഉത്ഭവിച്ചു. അറിവിന്റെ വഴിതന്നെയാണിതു്. ദ്വൈതത്തിന്റെ തട്ടിൽനിന്നു് അദ്വൈതത്തിന്റെ മേൽത്തട്ടിലേയ്ക്കു് അവ നയിക്കുന്നു.

ഏകാഗ്രചിത്തനായി നിരന്തരധ്യാനംകൊണ്ടു് ആത്മോപാസന ചെയ്യുന്ന ശ്രേഷ്ഠനായ യോഗിയും, ഇന്ദ്രിയങ്ങളെയെല്ലാം അടക്കിനിത്തി സമത്വബുദ്ധിയോടുകൂടി അചിന്ത്യവും സവ്വവ്യാപകവും അവ്യക്തവും അവണ്ണനീയവും നാശരഹിതവുമായ സ്വരൂപത്തെ ഉപാസിച്ചു് സകല ചരാചരങ്ങളുടെയും ഹിതത്തിൽ നിരതനായിരിക്കുന്ന കമ്മയോഗിയും ബ്രഹ്മത്തെ പ്രാപിക്കുന്നു എന്നു് പ്രസ്താവിച്ചശേഷം, കൃഷ്ണൻ ഗീതയിൽ നിർഗ്ഗുണബ്രഹ്മോപാസന കൃച്ഛ്റസാദ്ധ്യമാണെന്നു ചൂണ്ടിക്കാട്ടുകയുണ്ടായി:

ക്ലേശോഽധികതരസ്തേഷാ —
മവ്യക്താസക്തചേതസാം;
അവ്യക്താ ഹി ഗതിർദ്ദുഃഖം
ദേഹവദ്ഭിരവാപ്യതേ. (12. 5.)

അവ്യക്തത്തിൽ മനസ്സുറപ്പിച്ചവക്കു് ക്ലേശം വളരെയധികമാകുന്നു. കാരണം ദേഹാഭിമാനികാംക്കു് വളരെ പ്രയാസപ്പെട്ടുമാത്രമേ അവ്യക്തത്തിന്റെ വഴിയെ പോകുവാൻ സാധിക്കൂ. ഈ ശ്ലോകത്തിനു മഹാത്മാഗാന്ധി എഴുതിയ ടിപ്പണി ഇപ്രകാരമാണു്: ''സഗുണോപാസനയെ നിഷേധിക്കുന്നവർതന്നെ സൂക്ഷ്മമായാലോചി

ച്ചാൽ മൂർത്തിപൂജകന്മാരാണെന്നു വരും. പുസ്തകത്തെ പൂജിക്കുന്നതും, ദേവാലയങ്ങളിൽ പൂജ ചെയ്യുന്നതും, ഏതെങ്കിലും ഒരു ദിക്കിന്നഭിമുഖമായി പൂജചെയ്യുന്നതും സഗുണോപാസനയുടെ ലക്ഷണങ്ങളാണ്. അങ്ങനെയാണെങ്കിലും സഗുണോപാസനയുടെ പര്യവസാനം നിർഗ്ഗുണോപാസനയാണെന്നു മനസ്സിലാക്കിയിരിക്കേണ്ടതാണ്. ഭക്തൻ ഭഗവാനിൽത്തന്നെ വിലീനനായി ഒടുവിൽ അദ്വൈതഭാവത്തെ പ്രാപിക്കുന്നതാണ് ഭക്തിയുടെ പരമകാഷ്ഠ.''

രൂപവും നാമവും നാമിയും തമ്മിലുള്ള അഭേദ്യബന്ധം ('നാമവും നാമിയും ഒന്നുതന്നെ' എന്ന ശ്രീരാമകൃഷ്ണവചനം ഓർക്കുക) കണക്കിലെടുക്കുന്നതായാൽ, ഉപാസനാസമയത്ത് ചിത്തവൃത്തികളെ നിയമനം ചെയ്യുന്നതിന് രൂപധ്യാനവും നാമജപവും ഏവർക്കും, ശ്രേഷ്ഠന്മാരായ യോഗിമാർക്കൊഴികെ മറ്റേവർക്കും, ആവശ്യവും സഹായകവുമായിത്തീരുമെന്നു കാണാം. നാം മുഴുവൻ നാനാവിധ ദേഹാഹങ്കാരജടിലങ്ങളായ കർമ്മങ്ങളിൽ നിരതരായി തെല്ലിട മനസ്സിനെ സ്ഥിരവും ഏകമുഖവുമാക്കുവാൻ മിനക്കെടുന്ന സംസാരികൾക്ക് വിഗ്രഹാദികളിലൂടെ ഈശ്വരഭാവന ചെയ്യുവാൻ പാടില്ലെന്നു പറയാൻ ആർക്കുണ്ടധികാരം? ജന്മാന്തരവാസനകൾക്കും പാരമ്പര്യത്തിന്നും അനുഗുണമായി ജനങ്ങൾ ഭിന്നരൂപങ്ങളെയും നാമങ്ങളെയും രീതികളെയും അവലംബിക്കുന്നു. ഉപാസനയിലും ഓരോരുത്തരുടെ രുചിക്കും അഭിമാനത്തിന്നുമനുസരിച്ചായിരിക്കും അവർ സ്വീകരിക്കുന്ന ഉപാധികൾ. കൂട്ടപ്രാർത്ഥനയിൽ വിശ്വസിക്കുന്നവരും സ്വകാര്യധ്യാനത്തിൽ ഏർപ്പെടുന്നവരും വിഗ്രഹാരാധനയെ എതിർക്കുമ്പോൾ മറക്കുന്ന ഒരു സത്യം, ആദ്ധ്യാത്മികാനുഭൂതികളും ആത്മവിദ്യാമാർഗ്ഗങ്ങളും അയവുള്ളവയും അവസാനമില്ലാത്തവയുമാണെന്നതാകുന്നു. വാസന, ഗുണം, രുചി, സ്വഭാവം എന്നിവയിൽ മനുഷ്യരെല്ലാം ഭിന്നരല്ലെങ്കിൽമാത്രമേ ഒരൊററ വഴിക്കു ശ്രമപ്പെട്ടാൽ ഏവർക്കും ആദ്ധ്യാത്മികസാക്ഷാത്ക്കാരം നേടാനാവൂ. ആൾവ്യത്യാസമനുസരിച്ചും ദേശകാലാദികളോടു ബന്ധപ്പെട്ടും ഭിന്നതകളുള്ളതുകൊണ്ട് ഓരോരുത്തർക്ക് അനുസന്ധേയമാകാവുന്ന മാർഗ്ഗങ്ങളും വിഭിന്നങ്ങളാണ്. സംസാരരോഗത്തിന്ന് ഒററമൂലിപ്രയോഗമില്ല. ആത്മവിദ്യയിൽ ഏകതാനതയില്ല, ഒററയടിപ്പാതയില്ല.

ദേവാലയങ്ങൾ ലോഭമാത്സര്യാദികൾ പിടിപെട്ടവരെയാണ് കൂടുതലായി ആകർഷിക്കുന്നതെന്നതിനാൽ അവ ആക്ഷേപാർഹമാവാറുണ്ട്. സമുദായമത്സരം, വ്യക്തികൾ തമ്മിലുള്ള മത്സരം, അർത്ഥാർത്ഥനയുടെ അളവുകൂടുതൽ എന്നിവ ക്ഷേത്രാരാധകരും ക്ഷേത്രനടത്തിപ്പുകാരും ദൈവസന്നിധിയിലോളം വലിച്ചിഴക്കുന്നുവെന്നതു് സാമൂഹ്യദൂഷ്യങ്ങൾക്ക് എങ്ങും കടന്നെത്താമെന്നാണ് കാണിക്കുന്നതു്. ആത്മനാശത്തിന്റെ വഴിയിലൂടെ നടന്നു പോകുന്നവർ ഭഗവത്സന്നിധിയിൽ തൻകാര്യം നേടാൻമാത്രം എത്തിപ്പെടുന്നെന്നേയുള്ളു. അതു് ഒരു ദുർഗ്ഗതിയല്ലല്ലോ. പതനത്തിൽനിന്നുള്ള ഉയർച്ച അതിലടങ്ങിയിരിക്കുന്നുണ്ട്. ദേവാലയങ്ങൾക്കു ചുററുമുള്ള അഴുക്കുകളും നമ്മുടെ സാമൂഹ്യബോധത്തിന്റെ പോരായ്മകളെയാണ് വെളിപ്പെടുത്തുന്നതു്.

ഒരു മഹായോഗി ഇങ്ങനെയൊരു ഉപദേശം നല്കുകയുണ്ടായി: ''നീ എപ്പോൾ ഗംഗാജലവും ഈ ചളിവെള്ളവും വ്യത്യസ്തമായി കാണുന്നില്ലയോ അപ്പോൾ ജ്ഞാനിയായെന്നറിയുക.'' ദേവാലയങ്ങളും അവയെ ചുററിപ്പററി നില്ക്കുന്ന അഴിമതികളും അഴുക്കുകളും കൂടി നമുക്കൊരു വിരോധാഭാസംപോലെ തോന്നാതെ, അവയിൽ ഭേദമില്ലാതെ വെട്ടിത്തിളങ്ങുന്ന ജ്ഞാനപ്രകാശം, ചിത്സ്വരൂപം, അവയുടെ വിഷയവൈവിധ്യത്തിന്നപ്പുറം കണ്ടെത്താൻ കഴിയുന്നവനാണ് ശ്രേഷ്ഠനായ തീർത്ഥചാരി. അങ്ങനെ ആരാധകന്മാർക്ക് തങ്ങളുടെ മനോവികാസം പരിശോധിക്കാനുള്ള ഉരകല്ലാകുന്നു ക്ഷേത്രദർശനത്തിനു പോകുമ്പോൾ ലഭിക്കുന്നതു്.

ജ്ഞാനമാർഗ്ഗത്തെ അപേക്ഷിച്ച്, ഭക്തിമാർഗ്ഗത്തിൽ ചരിക്കുന്നവർ ബാഹ്യാഭ്യന്തരശൌചത്തിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കേണ്ടതാണ്. വിഗ്രഹങ്ങളുടെ വാസസ്ഥാനവും വാഹനവും ശുചിയാക്കി വെയ്ക്കേണ്ടതുപോലെതന്നെ വിഗ്രഹാരാധനയ്ക്കു പോകുന്നവരും ശുചിത്വം പാലിക്കുന്നതിൽ മുടക്കം വരുത്തിക്കൂട. പ്രത്യേകിച്ച് ഭിക്ഷയെടുക്കുന്നവർ അക്കാലത്തു് അക്ഷ്യ

ങ്ങളായ താമസരാജസാഹാരങ്ങളും മദകരങ്ങളായ പാനീയങ്ങളും ഭക്ഷ്യപദാർത്ഥങ്ങളും വജ്ജിക്കേണ്ടതാണ്. ഇതു് ചിത്തം മലിനവും കല്മഷവുമായിത്തീരാതിരിക്കാനുള്ള വഴികളിൽ ഒന്നാകുന്നു; ശ്രദ്ധയും നിഷ്ഠയും വർദ്ധിപ്പിച്ച് ജ്ഞാനപദം പ്രാപിക്കുന്നതു് സുകരമാക്കാനുള്ള ഒരു ഉപായവുമാണ്.

യോഗാത്മകജീവിതത്തിൻെറ മോഹനചൈതന്യം സ്വന്തം അന്തരംഗത്തിൽ തിങ്ങിവിങ്ങുമ്പോഴ് ചിലരെങ്കിലും ആ ജീവിതസീമയിൽ സമാധിയുടെ ഭാവശീതളമായ കുല്യ നിർമ്മിക്കുവാൻ, ചിരകാലം പരിചയിച്ച ബന്ധങ്ങളും കർമ്മങ്ങളും കുറച്ചു കാലത്തേയ്ക്കെങ്കിലും കൈവെടിഞ്ഞെന്നു വരാം. ലൌകികജീവിതത്തിൻെറ വരണ്ടു ബാധിച്ച ഭൂപ്രദേശത്തു് അത്തരമൊരു കുല്യയുണ്ടാക്കുവാൻ, ഉദ്യോഗശീലമില്ലാത്ത മുഴസംസാരികൾക്ക് സാധാരണമോ വക്രമോ രാക്ഷസീയമോ ആയ കർമ്മാനുസന്ധാനത്തിനിടയിൽ, ദിവ്യസന്നിധിയുടെ ആനന്ദകരമായ നിഃശ്വാസവായുവേല്ക്കുവാൻ വേണ്ട ശാന്താന്തരീക്ഷവും സന്ദർഭവും സൃഷ്ടിക്കുകയാണു ദേവാലയങ്ങൾ ചെയ്യുന്നതു്. ബഹുഭൂരിപക്ഷത്തിനും അപ്രാപ്യമായ സാക്ഷാത്ക്കാരാവസ്ഥയുടെ നേരിയ കുളുർമ്മ ആരാധകന്, ഈ വഴിക്ക് അനുഭവിക്കാറാവും. കുടിലനും കള്ളക്കമ്മട്ടക്കാരനും ഇക്കാലത്തു് കൂടുതലായി ദേവാലയങ്ങളെ ശരണം പ്രാപിക്കുന്നതു് മറെറന്തിനാണ്? ഈശ്വരാർപ്പണമായി ദ്രവ്യത്യാഗം ചെയ്യുന്നതു് ത്യാഗബുദ്ധിയെ വളർത്തുന്ന ദ്രവ്യയജ്ഞമാകുന്നു. 'രിക്തഹസ്തേന നോപേയാത് രാജാനം ദൈവതം ഗുരും' എന്നാണല്ലോ പ്രമാണം.

കള്ളയാധാരമോ കവിതയോ എഴുതുന്നതു് വെളിച്ചത്തെ ഒരു തരത്തിലും ബാധിക്കാത്തതു പോലെ, ആരാധകൻെറ പോരായ്മകളും ഉദ്ദേശ്യങ്ങളും ദിവ്യസന്നിധിയെ വികലമാക്കുന്നില്ല. മേല്പത്തൂരിൻെറ ഭക്തിപോലും സ്വാർത്ഥപരമായിരുന്നു. കാലാതിപാതത്തിൽ സന്ന്യാസവും ദൈവാരാധനയും ആദിയിലെ ഉദ്ദേശലക്ഷ്യങ്ങളിൽനിന്നു് വളരെ അകന്നുപോയതുകൊണ്ടുണ്ടായ സാമൂഹ്യാധഃപതനം വേറെ തന്നെ വിഷയമാകേണ്ട പ്രശ്നമാകുന്നു.

ബിംബോപാസകന്മാർ തങ്ങളുടെ ഭക്തിപ്രതിഭാസം ഒരു ചെറുവൃത്തമാണെന്നും, പരാനുരക്തിയുള്ള ആത്മസമർപ്പണംകൊണ്ടേ നിരവദ്യമായ യോഗപദം ലഭ്യമാകൂ എന്നും വിസ്മരിച്ചുകൂടാ. 'മഹാവിസ്മയം മഹാവിസ്മയം' എന്നു് ഋഷിമാരും 'മധുരം മധുരം' എന്നു ഭാഗവതന്മാരും 'അമ്മ അമ്മ' എന്നു താന്ത്രികന്മാരും അനുഭവിക്കാൻ വയ്യാത്ത ഏതൊന്നു് അനുഭവിച്ചപ്പോഴ് സ്തബ്ധരോ ശാന്തരോ പിന്നീടു് ഉന്മത്തരോ ആയി ആർത്തുവിളിച്ചുപോയോ, ഏതൊരു ഐശ്വരാനുഭവം അവരെ ആത്മാരാമന്മാരാക്കിയോ, അതിൻെറ ബൌദ്ധികമായ സങ്കല്പത്തിൻെറ ചുവട്ടിലെ ചവിട്ടുപടികളാണു പ്രാർത്ഥനയും ബിംബാരാധനയും. അവിടെ ചെന്നു ചേരുന്നവർ ഉയരെ, ഭാവപരകോടിയിൽ, സായുജ്യപദവിയിൽ, എത്തിച്ചേരുവാൻ ശ്രമിക്കുമാറാകട്ടെ !

---

ശ്രീരാമ: (മാസ്റ്ററോടു്) ശരി, നിനക്കു് സാകാരത്തിലോ വിശ്വാസം, അതോ നിരാകാരത്തിലോ? മാസ്റ്റർ: നിരാകാരമാണ് എനിക്കു് സുഖമായി തോന്നുന്നതു്. ശ്രീരാമ: അതു കൊള്ളാം. ഏതിലെങ്കിലും വിശ്വാസമുണ്ടായാൽ മതി. നിനക്കു വിശ്വാസം നിരാകാരത്തിലാണ്; അതും നന്നു്. എന്നാൽ, 'ഇതുമാത്രം സത്യം, ബാക്കിയൊക്കെ തെററു്,' എന്നൊരിക്കലും വിചാരിക്കരുതു്. നിരാകാരവും സത്യം, അതുപോലെ സാകാരവും സത്യം, എന്നറിയുക. നിനക്കേതിലോ വിശ്വാസം അതിൽ ഉറച്ചുനില്ക്കുക. മാസ്റ്റർ: പ്രഭോ, അദ്ദേഹം സാകാരനെന്നു് വിശ്വാസം വന്നെന്നിരിക്കട്ടെ. എന്നിരുന്നാലും അദ്ദേഹം ഒരു കാലവും മണ്ണുകൊണ്ടു തീർത്ത പ്രതിമയല്ലല്ലോ! ശ്രീരാമ: എന്തിനു മണ്ണു്? ചിന്മയിയാണ് പ്രതിമ. (ശ്രീരാമകൃഷ്ണവചനാമൃതം. പുസ്തകം ഒന്നു്, പേജ് 7, 8.)

# പാതിവ്രത്യമെന്നാൽ

## ടി. എം. ത്രിവിക്രമൻനമ്പൂതിരിപ്പാട്

മാഹിഷ്മതീപതിയായ ദുര്യോധനൻെറ മകരം സുദർശനയ്ക്ക് അഗ്നിദേവങ്കൽനിന്നു പിറന്ന സുദർശനൻ, ഗാർഹസ്ഥ്യത്തിലൂടെതന്നെ മൃത്യുവിനെ ജയിയ്ക്കും എന്നൊരു പ്രതിജ്ഞയുമായി കുരുക്ഷേത്രത്തിൽ പാർത്തിരുന്നു. അതിഥിപൂജയാണ് ഗൃഹസ്ഥൻെറ പരമമായ ധർമ്മം എന്നുറച്ച് ഏതു വിധവും താൻ അതിഥിയെ സന്തോഷിപ്പിക്കും എന്നൊരു വ്രതവും അദ്ദേഹം കൈക്കൊണ്ടിരുന്നു. അതനുസരിച്ച് സർവ്വാത്മനാ അതിഥിയെ തൃപ്തിപ്പെടുത്തണമെന്ന് ഭാര്യ ഓഘവതിയെ അദ്ദേഹം നിഷ്കർഷിച്ചേല്പിച്ചുമിരുന്നു:

യേന യേന ച തുഷ്യേത നിത്യമേവ ത്വയാതിഥിഃ
അപ്യാത്മനഃ പ്രദാനേന ന തേ കാര്യാ വിചാരണാ.

സുദർശനൻെറ ഈ വ്രതത്തിനു് ഭംഗം വരുത്താൻ മൃത്യു തക്കംപാർത്തിരിയ്ക്കുകയുമായിരുന്നു.

അങ്ങനെയിരിക്കെ ഒരുനാൾ സുദർശനൻ ചമത കൊണ്ടുവരാൻ പുറത്തുപോയ സമയത്ത് മൃത്യു ഒരു ബ്രാഹ്മണൻെറ രൂപത്തിൽ ആ ആശ്രമത്തിൽ കടന്നുചെന്നു. ഓഘവതി യഥാവിധി പാദ്യാദികൾ നൽകിയതിനുശേഷം അതിഥിയോട് എന്തുവേണം എന്നു ചോദിച്ചു. അദ്ദേഹം അവളെത്തന്നെയാണാവശ്യപ്പെട്ടതു്. അവൾ വേറെ പലതും തരാമെന്നു് പറഞ്ഞുനോക്കി. ഫലമുണ്ടായില്ല; അതിഥി അവളെത്തന്നെ കിട്ടണം എന്ന നിർബ്ബന്ധം വിട്ടില്ല. ഒടുവിൽ ഭർത്താവിൻെറ വാക്കിനെയോർത്ത് അവൾ അതിഥിയുടെ ഇഷ്ടത്തിനു വഴങ്ങി.

അപ്പോഴേയ്ക്ക് സുദർശനൻ മടങ്ങിയെത്തി. അദ്ദേഹം പലവുരു വിളിച്ചിട്ടും ഓഘവതി പുറത്തു വന്നില്ല; അതിഥി കൈയ്യു പിടിച്ചതുകൊണ്ട് താൻ ഉച്ഛിഷ്ടയായിപ്പോയി എന്നു വിചാരിച്ച് ലജ്ജിച്ച് അകത്തുതന്നെ ഇരുന്നതേ ഉള്ളു. അതിഥി അകത്തിരുന്നുകൊണ്ടുതന്നെ സുദർശനനു് കാര്യമെല്ലാം വിവരിച്ചുകൊടുത്തു. അതു കേട്ടിട്ട് സുദർശനൻ പറഞ്ഞു: 'അങ്ങു സുരതം ചെയ്തുകൊള്ളു; എനിക്കതിൽ ഏറ്റവും പ്രീതിയാണ്. അതിഥിയെ പൂജിക്കലാണ് ഗൃഹസ്ഥൻെറ പരമമായ ധർമ്മം...... ഇതു സത്യമാണെങ്കിൽ ദേവന്മാർ എന്നെ രക്ഷിക്കട്ടെ, അല്ലെങ്കിൽ ചുട്ടെരിക്കട്ടെ.'

സുരതം തേഽസ്തു വിപ്രാഗ്ര്യ പ്രീതിർഹി പരമാ മമ
ഗൃഹസ്ഥസ്യ ഹി ധർമ്മോഽഗ്ര്യഃ സമ്പ്രാപ്താതിഥിപൂജനം.
യഥൈഷാ നാനൃതാ വാണീ മയാദ്യ സമുദീരിതാ
തേന സത്യേന മാം ദേവാഃ പാലയന്തു ദഹന്തു വാ.'

അപ്പോൾ ദിക്കുകളെല്ലാം മുഴക്കിക്കൊണ്ട് ഇങ്ങനെയൊരൊച്ച കേൾക്കായി: 'ഇതു സത്യമാണ്, മിഥ്യയല്ല.' അതിഥി ആകാശവും ഭൂമിയും നിറഞ്ഞുനില്ക്കുന്ന ഉടലോടെ പുറത്തു വന്നു, എന്നിട്ട് സുദർശനനോടു പറഞ്ഞു: 'ഞാൻ ധർമ്മമാണ്, അങ്ങയെ മനസ്സിലാക്കാൻവേണ്ടി വന്നതാണ്. അങ്ങയുടെ സത്യനിഷ്ഠ കണ്ട് എനിക്കേററവും പ്രീതിയായി. അങ്ങു മൃത്യുവിനെ ജയിച്ചുകഴിഞ്ഞിരിക്കുന്നു. പരമപതിവ്രതയായ അങ്ങയുടെ ഈ പത്നിയുടെ നേക്കു നോക്കാൻപോലും ത്രൈലോക്യത്തിലാർക്കും ശക്തിയില്ല. ഇവൾ പകുതിഭാഗംകൊണ്ട് ഓഘവതി എന്ന പേരിൽത്തന്നെ തീർത്ഥഭൂതയായ ഒരു നദിയായിത്തീരും, പകുതിഭാഗം കൊണ്ട് അങ്ങയെ അനുവർത്തിക്കുകയും ചെയ്യും. അങ്ങ് ഇവളോടുകൂടി പുനരാവൃത്തിയില്ലാത്ത ലോകങ്ങളെ പ്രാപിയ്ക്കും.' [മഹാഭാരതം. അനുശാസനപർവ്വം അദ്ധ്യായം 2.]

ഇവിടെ ഓഘവതി ഒരന്യപുരുഷൻെറ പ്രാർത്ഥനയ്ക്കു കീഴടങ്ങി; എന്നിട്ടും സാക്ഷാൽ ധർമ്മത്തിൻെറ ദൃഷ്ടിയിൽ, അവൾ പതിവ്രതോത്തമയാണു താനും. ഇതെങ്ങനെ ചേരും? ഭർത്താവിൻെറ ആജ്ഞയനുസരിച്ചല്ലേ അവൾ അങ്ങനെ ചെയ്തതു് എന്നാണെങ്കിൽ, അതുകൊണ്ടെങ്ങനെ ആ ചെയ്തതു് തെററല്ലാതാവും? വേറൊരാൾ പറഞ്ഞിട്ടാണ് ചെയ്തതു് എന്നു

വെച്ച് കൊല കൊലയല്ലാതാവുമോ ? തെററല്ലാതാവുമോ? അപ്പോരം, ഇവിടെ കാര്യം വിശദമായി പരിശോധിച്ചു നോക്കേണ്ടിയിരിക്കുന്നു.

സ്ത്രീ അന്യപുരുഷനോട്ട് സംഗമിക്കാതിരിക്കുന്നതിനെ നാം പാതിവ്രത്യമെന്നു വിളിക്കുന്നു, സംഗമിക്കുന്നതിനെ അധമ്മമായി ഗണിക്കുകയുംചെയ്യുന്നു. ഇതിന്നത്ഥമെന്തു് ? അന്യപുരുഷനോടുള്ള സംഗമം എങ്ങനെ അധമ്മമാവുന്നു ? ഭായ്യാഭത്താക്കന്മാർ തമ്മിലേ ദ്വന്ദ്വധമ്മം ആകാവൂ എന്ന വ്യവസ്ഥ ആത്മനിയന്ത്രണത്തിന്നു് അത്യന്തം ഉപകരിക്കുന്ന ഒന്നാണു്; അതുലംഘിക്കുന്നതു്ആത്മനിയന്ത്രണത്തെക്കൈയ്യൊഴിക്കലുമാണു്; അതാകട്ടെ, എല്ലാ വിധത്തിലുമുള്ള ശ്രേയസ്സിന്നും എതിരാണെന്നു് സിദ്ധവുമാണു്. ആ നിലയ്ക്കു് അന്യപുരുഷനോട്ട് സംഗമിക്കുമ്പോരം സ്ത്രീ ആത്മനിയന്ത്രണമില്ലായ്മയിലേയ്ക്കു് വീഴുകയാണു്, അതിനാൽ അതു് അധമ്മവുമാണു് എന്നു പറയരുതേ? ആവാം. പക്ഷെ, അന്യപുരുഷനോടിടപെടൽ മാത്രമല്ലല്ലൊ ആത്മനിയന്ത്രണമില്ലായ്മയാകു; സ്വന്തം പുരുഷനോടിടപെടലും, അധികമായാൽ ആത്മനിയന്ത്രണമില്ലായ്മയാകുമല്ലൊ. അപ്പോരം, അതിനേയും എന്തുകൊണ്ടു പാതിവ്രത്യഭംഗംപോലെതന്നെ ഗുരുതരമായ ഒരധമ്മമായി കണക്കാക്കുന്നില്ല ? അന്യപുരുഷനോട്ട് ഒരു പ്രാവശ്യം ഇടപെടുന്നതുപോലും വലിയ അധമ്മമാണു്, സ്വന്തം ആളോട്ട് പത്തു പ്രാവശ്യം ഇടപെടുന്നതുപോലും അധമ്മമാവുകയുമില്ല എന്നു വരുന്നതെങ്ങനെ ? അതിനാൽ, പാതിവ്രത്യഭംഗം അധമ്മമാവാൻ കാരണം വേറെതന്നെയുണ്ടാവണം.

ഒരു സ്ത്രീ അന്യപുരുഷനോട്ട് സംഗമിക്കുന്നതു് അവളുടെ ഭത്താവിന്നു് അത്യന്തം മനോവേദനയുണ്ടാക്കുന്ന കായ്യമാവുമല്ലൊ. പൊതുവേ പറഞ്ഞാൽ, ഒരാരം വേറൊരാരംക്കു് മനോവേദനയുണ്ടാക്കുമാറു് എന്തെങ്കിലും പ്രവത്തിക്കണമെങ്കിൽ ഒന്നുകിൽ അയാരംക്കു് ആ ആളോടു് സ്വതേതന്നെ സ്നേഹമില്ലാതിരിക്കണം, അല്ലെങ്കിൽ മുമ്പുണ്ടായിരുന്ന സ്നേഹം ഇല്ലാതാവുകയോ നന്നെ കുറഞ്ഞുപോവുകയോ ചെയ്തിരിക്കണം. സാധാരണമായി ഭത്താവിന്നു് ഭായ്യയോട്ട് സ്നേഹമുണ്ടായിരിക്കുമല്ലൊ. അപ്പോരം, ഒരു സ്ത്രീ പരപുരുഷനോട്ട് സംഗമിച്ചാൽ അതിനത്ഥം അവരംക്കു് തന്നെ ഇങ്ങോട്ടു് സ്നേഹിക്കുന്ന ഒരാളോടു സ്നേഹം ഇല്ലാതായിരിക്കുന്നു എന്നോ നന്നെ കുറഞ്ഞുപോയിരിക്കുന്നു എന്നോ ആണല്ലൊ. ഒരാളോട്ട് സ്നേഹംഇല്ലാതാവുക അല്ലെങ്കിൽ കുറഞ്ഞുപോവുക എന്നു വെച്ചാൽ എന്താണു് ? അയാളും താനും ഒന്നു് എന്ന തോന്നൽ ഇല്ലാതാവുകയോ കുറഞ്ഞുപോവുകയോ തന്നെ, ആയാളെക്കൂടി ഉരംക്കൊള്ളുമാറു് വികസിച്ചിരുന്ന തൻെറ ആത്മാവു് സങ്കോചിച്ചുപോവുകതന്നെ. ആത്മവികാസമാണു് അഥവാ ആകണം മനുഷ്യൻെറ ലക്ഷ്യം എന്നിരിയ്ക്കെ ആരോടായാലും സ്നേഹം ഇല്ലാതാവുകയോ കുറയുകയോ ചെയ്യുന്നതു സ്വതേതന്നെ കഷ്ടമാണു്; അതു് തന്നെ ഇങ്ങോട്ടു് സ്നേഹിക്കുന്ന ആളോടാവുമ്പോഴാകട്ടെ, കഷ്ടാൽകഷ്ടതരവുമാണു്. മറെറാരാളുടെ ആത്മാവു് വികസിച്ചു് തൻെറ ആത്മാവിൽവന്നു് സ്പശിയ്ക്കുമ്പോഴും അതു് വികസിയ്ക്കാൻ കൂട്ടാക്കുന്നില്ല എങ്കിൽ അതേറെ കഷ്ടമാണല്ലൊ. ഉണരേണ്ട സമയത്തു് ഉണരുന്നില്ല എന്നു മാത്രമല്ല, വിളിച്ചുണത്തിയിട്ടും ഉണരുന്നില്ല എന്നുകൂടി വന്നാലോ? അപ്പോരം, സ്ത്രീയ്ക്കു് പാതിവ്രത്യഭംഗംകൊണ്ടു് വന്നുപെടുന്ന തകരാറു് അവളുടെ ആത്മാവു് അത്യന്തം സങ്കോചിച്ചുപോകുന്നു എന്നതാണു്; അതിനാലാണു് പാതിവ്രത്യഭംഗം അവരംക്കു് അധമ്മമാവുന്നതു്.

ശരി. എന്നാൽ, തന്നെ ഇങ്ങോട്ടു സ്നേഹിക്കുന്ന ആരംക്കു് മനോവേദനയുണ്ടാക്കുന്നതൊക്കെ അധമ്മമാവും എന്നു വന്നാൽ, കായ്യം കുറെ വിഷമമാവുമല്ലൊ. ഒരാരം എന്നെ ഉള്ളിൽ തട്ടി സ്നേഹിയ്ക്കുന്നു. ആയാരംക്കു് ഒരു സന്ദഭത്തിൽ ഞാൻ ഒരധമ്മം ചെയ്യാതിരുന്നാൽ മനസ്സിന്നു് വലിയ വേദനയാവും എന്നു വെയ്ക്കുക. അവിടെ ആയാരംക്കു് ആ വേദന ഒഴിവാക്കാൻ വേണ്ടി ഞാൻ അധമ്മം ചെയ്യണോ ? അതാണോ ശരി?വേണ്ട എന്നും അല്ല എന്നും വ്യക്തം. അപ്പോരം, തന്നെ സ്നേഹിക്കുന്ന ആരംക്കു് തൻെറ ഒരു പ്രവൃത്തി മനോവേദനയുണ്ടാക്കുന്നുവെങ്കിൽ അതെന്തുകൊണ്ടു് എന്നുകൂടി നോക്കണം, ആ മനോവേദനയ്ക്കുടിസ്ഥാനം ധമ്മബോ

ധമോ അതോ സ്വാത്ഥബുദ്ധിയോ എന്നുകൂടി നോക്കണം. അതിനാൽ, ഒരു സ്ത്രീ പരപുരുഷനോട് സംഗമിക്കുമ്പോഠം അവളുടെ ഭത്താവിന്നനുഭവപ്പെടുന്ന മനോവേദനയുണ്ടല്ലൊ, അതിൻേറയും അടിസ്ഥാനമെന്തു് എന്നു നോക്കണം.

ഭാര്യാഭർത്തൃബന്ധം എന്നൊന്നു നിലവിൽ വന്ന കാലംമുതൽ, നിലവിൽവന്ന ദിക്കിലെല്ലാം, ഭാര്യാഭത്താക്കന്മാരുടെ പ്രവൃത്തികളെ നിയന്ത്രിക്കുന്ന ചില വ്യവസ്ഥകളും നിലവിൽ വന്നിട്ടുണ്ടു്. അവയിൽ വെച്ചേററവും മുഖ്യമായതു് ഭാര്യ ഭത്താവിനോടും ഭത്താവു് ഭാര്യയോടും മാത്രമേ സംഗമിക്കാവൂ എന്നതത്രേ. അതനുസരിച്ചു് ഭാര്യയിൽനിന്നു കിട്ടാവുന്ന ഈ സുഖവിശേഷത്തിൻെറ അവകാശം ഭത്താവിന്നാണു്, ഭത്താവിന്നു മാത്രമാണു് എന്നു് സ്വയം വന്നു ചേരുന്നു. ആ സുഖത്തിൻെറ ഒരംശമെങ്കിലും മററാക്കെങ്കിലും കൈവരണമെങ്കിൽ ഭാര്യ മുൻപറഞ്ഞ വ്യവസ്ഥ ലംഘിച്ചിരിക്കണമല്ലൊ, അവഠം മററാരോടെങ്കിലും സംഗമിച്ചിരിക്കണമല്ലൊ. അങ്ങനെ തലമുറ തലമുറയായി ഈ ഈ അവകാശബോധം ഉള്ളിൽ വേരൂന്നിയതിൻെറ ഫലമായി ഭാര്യ വേറൊരാളോടു് സംഗമിക്കുമ്പോഠം ഭത്താവിന്നു് തൻെറ ഒരു സ്വത്തു്, തൻേറതു മാത്രമായ ഒരു സ്വത്തു്, അപഹരിക്കപ്പെട്ടതായിത്തോന്നാൻ ഇടവരുന്നു, തന്മൂലം മനസ്സിന്നു് എന്തെന്നില്ലാത്ത ഒരു വിഷമം തോന്നാനും ഇടവരുന്നു. തൻേറതായ ഒരു വസ്തുവിന്മേൽ, തൻേറതുമാത്രമെന്നു് സമുദായം സംശയമെന്യേ സമ്മതിച്ചുതന്നിരിക്കുന്ന ഒരു വസ്തുവിന്മേൽ, ഒരാഠംക്കു തോന്നുന്ന അവകാശബോധത്തെ നാം സ്വാത്ഥബുദ്ധിയായിട്ടു് കണക്കാക്കാറില്ലല്ലൊ, ആ അവകാശത്തെ സംരക്ഷിക്കൽ സ്വാത്ഥസംരക്ഷണമായിട്ടും കണക്കാക്കാറില്ലല്ലൊ. അപ്പോഠം, ഭാര്യ വേറൊരാളോടു് സംഗമിക്കുമ്പോഠം ഭത്താവിന്നനുഭവപ്പെടുന്ന മനോവേദനക്കടിസ്ഥാനം സ്വാത്ഥമാണെന്നെങ്ങിനെ പറയും? അതിൻെറ പിന്നിൽ ധമ്മബോധം എന്നൊന്നില്ല എന്നെങ്ങനെ പറയും ? അതിനാൽ, അങ്ങനെയൊരു വേദന ഭത്താവിന്നുണ്ടാവാതെ കഴിക്കുന്നതു് ഭാര്യയെ സംബന്ധിച്ചേടത്തോളം ധമ്മം തന്നെയാണു്, സംശയമില്ല.

ഭാര്യ, ഭത്താവു് എന്നൊക്കെയുള്ള സങ്കല്പം തന്നെ ശരിയാണോ, അപ്പോഠംപ്പിന്നെ അതിനെ അടിസ്ഥാനമാക്കിക്കൊണ്ടുള്ള ധമ്മാധമ്മവിമശനത്തിന്നു് വല്ല അത്ഥവുമുണ്ടോ എന്നിവിടെച്ചോദിക്കാം. അതിന്നു സമാധാനം: നമ്മുടെ മററു പല സങ്കല്പങ്ങളെപ്പോലെതന്നെ ഈ സങ്കല്പവും ശരിയും തെററും ഇടകലന്നതായിരിക്കാം; എങ്കിലും, ആ സങ്കല്പം നിലനില്ക്കുന്നേടത്തോളംകാലം അതിനെ അടിസ്ഥാനമാക്കിക്കൊണ്ടുള്ള ധമ്മാധമ്മവിമശനം ഒഴിവാക്കാവുന്നതല്ല; ആ വിമശനത്തിൻെറ ഫലമായി അധമ്മമാണെന്നു ബോധ്യപ്പെടുന്ന കാര്യം ഒഴിവാക്കേണ്ടതുമാണു്.

അപ്പോഠം, ഭാര്യ ഭത്താവിന്നു് മനോവേദനയുണ്ടാക്കരുതു് എന്നതാണല്ലൊ ഇവിടെ കാര്യം. എങ്കിൽ ഭത്താവറിയാതെ, അദ്ദേഹം അറിഞ്ഞേക്കുമോ എന്ന ശങ്കക്കോ ഇടയില്ലാത്ത വിധത്തിൽ, സ്ത്രീക്കു് മററാരോടെങ്കിലും സംഗമിക്കരുതേ ? അതു് അധമ്മമാവില്ലല്ലോ ? നോക്കാം. ഒരാളുടെ കൈയ്യിൽ കുറെ പണമുണ്ടു്, അയാഠം അതിനൊന്നും കണക്കുവെക്കാറുമില്ല. ആ പണത്തിൽനിന്നു് കുറച്ചു് കട്ടെടുത്താലോ ? ആ കാര്യം ആയാഠം അറിയുകയേ ഇല്ല. ആയാഠംക്കതുകൊണ്ടു് മനോവേദനയുണ്ടാവുകയുമില്ല. അപ്പോഠം ആ മോഷണം മോഷണമല്ലാതാവുമോ ? തെററല്ലാതാവുമോ ? അതുപോലെ. വേണ്ടപ്പെട്ടവരോ പരിചയപ്പെട്ടവരോ ആയി ആരും ഇല്ലാത്ത ഒരാളെ ഉറക്കത്തിൽ അശേഷം വേദനിപ്പിക്കാതെ കൊല്ലുന്നു എന്നു വെക്കുക, ഒരൊററക്കുട്ടി അറിയാതെ ആ ശവം നശിപ്പിക്കുന്നു എന്നും വെക്കുക. ആ കൊല കൊലയല്ലാതാവുമോ ? ഇല്ല എങ്കിൽ അതെന്തുകൊണ്ടു് ? വേറൊന്നുകൊണ്ടുമല്ല: ഒരാളുടെ ഏതെങ്കിലും പ്രവൃത്തികൊണ്ടു് വേറാക്കെങ്കിലും മനോവേദനയുണ്ടാകുന്നുണ്ടോ എന്നു മാത്രം നോക്കിയാൽപ്പോരാ, മനോവേദനയുണ്ടാവാൻ ഇടയുണ്ടോ എന്നുകൂടി നോക്കണം എന്നതുകൊണ്ടുതന്നെ; ആരും അറിഞ്ഞില്ല, അതുകൊണ്ടാക്കും വേദനയുമുണ്ടാവില്ല എന്നു വന്നാൽ മാത്രം പോരാ, അറിഞ്ഞിരുന്നെങ്കിലും ആക്കും വേദനയുണ്ടാവുമായിരുന്നില്ല **എന്നു**കൂടി വരണം എന്നതുകൊണ്ടുതന്നെ. **അപ്പോഠം**, ഭത്താവറിയില്ല എന്നോ **അറിയാൻ ഇടയില്ല**

എന്നോ വെച്ച് സ്ത്രീ പരപുരുഷനോട് സംഗമിക്കുന്നതു് അധർമ്മമല്ലാതാവില്ല.

ആട്ടെ, ഭർത്താവു് ആവശ്യപ്പെട്ടിട്ടാണു് ഒരു സ്ത്രീ മററൊരാളോട് സംഗമിക്കുന്നതു് എങ്കിലോ ? അവിടെ ഭർത്താവിന്നു് മനോവേദന തോന്നുന്നതിന്നു് പ്രസക്തിയേ ഇല്ലല്ലൊ; അതിനാൽ, ആ പ്രവൃത്തി അധർമ്മമാവില്ലല്ലൊ. നോക്കാം. അവിടെ ഭർത്താവിന്നു് ഭാര്യ മററുള്ളവരോടു് സംഗമിയ്ക്കണമെന്നു തോന്നാൻ കാരണമെന്തു് ? അങ്ങനെയായാൽ ആ വഴിയ്ക്കു് തനിയ്ക്കു് പണം നേടാം എന്ന വിചാരമാണോ ? ഭാര്യ അങ്ങനെ ചിലരെ പ്രീതിപ്പെടുത്തിയാൽ അവർ വഴി തനിയ്ക്കെന്തെങ്കിലും സ്ഥാനം കൈയ്ക്കലാക്കാം എന്ന വിചാരമാണോ ? ഈമാതിരി വേറെ എന്തെങ്കിലും ചിത്തവൃത്തിയാണോ? ആണെങ്കിൽ, അതിനെ — ഭാര്യ മററു വല്ലവരോടും സംഗമിയ്ക്കണമെന്ന അയാളുടെ തോന്നലിനെ — അത്ര കാര്യമായി എടുക്കാനില്ല. കാരണം, അവിടെ ഭാര്യ മററുള്ളവരോടു് സംഗമിയ്ക്കുമ്പോൾ ധർമ്മബോധത്തിൻെറ ഫലമായി അയാൾക്കുണ്ടാകുന്ന മനോവേദനയെ അയാളുടെ സ്വാത്ഥബുദ്ധി ഗ്രസിച്ചിരിക്കുകയാണു്. അതിനാലാണു് അയാൾക്കവിടെ മനോവേദന അനുഭവപ്പെടാത്തതു് എന്നതുതന്നെ. തരിച്ചിട്ടു് വേദനയറിയാതാവൽ വേദനയില്ലാതാവലല്ലല്ലൊ. മറിച്ചു്, മേൽപ്പറഞ്ഞവിധത്തിലുള്ള സ്വാത്ഥബുദ്ധിയൊന്നും ഇല്ലാതിരിക്കെ ഒരാൾക്കു് തൻെറ ഭാര്യ വേറാരോടെങ്കിലും സംഗമിയ്ക്കണമെന്നു തോന്നുകയോ അങ്ങനെ സംഗമിച്ചാൽ മനോവേദന തോന്നാതിരിക്കുകയോ ചെയ്യാലേ ശരിയ്ക്കുതു് മനോവേദന തോന്നലല്ലാതാവുകയുള്ളൂ, അപ്പോഴേ ആ പരപുരുഷസംഗമം അധർമ്മമല്ലാതാവുകയുമുള്ളൂ.

ശരി. അപ്പോൾ, പാതിവ്രത്യഭംഗം സ്ത്രീയെ സംബന്ധിച്ചേടത്തോളം അധർമ്മം തന്നെ. എന്നാൽ, ഇതേ യുക്തികൊണ്ടു് പത്നീവ്രതഭംഗം — പത്നിയൊഴിച്ചു് വേറേതെങ്കിലും സ്ത്രീയോടു് സംഗമിക്കുന്നതു് — പുരുഷനെസ്സംബന്ധിച്ചും അധർമ്മമാവില്ലേ ? അധർമ്മമാവണ്ടേ ? അതങ്ങനെ അധർമ്മമാണെന്നു് പറയാറില്ലല്ലൊ, പത്നീവ്രതം എന്നൊന്നുതന്നെ പ്രസിദ്ധമല്ലല്ലൊ. അതെന്തുകൊണ്ടു് ? പൊതുവേ പറഞ്ഞാൽ, വ്രതങ്ങളുടെ ലക്ഷ്യം ആത്മാവിൻെറ അഭ്യുന്നമനമാണു്, ആത്മാവിനെ സ്വാത്ഥവാസനയുടെ കെട്ടുപാടുകളിൽനിന്നു് വിമോചിപ്പിച്ചു്വികസിപ്പിക്കലാണു്. അതിനാലത്രേ ഏതു വ്രതത്തിലും ചില ചില നിയന്ത്രണങ്ങൾ കൂടിയേ കഴിയൂ എന്നു വെച്ചിരിക്കുന്നതു്. മനോവാക്കായവ്യാപാരങ്ങളെ നിയന്ത്രിച്ചാലല്ലാതെ എങ്ങിനെ ആത്മാവിനെ സ്വാത്ഥവാസനകളുടെ പിടിയിൽനിന്നു് വിടുവിക്കും ? അങ്ങനെ വ്രതത്തിൽ നിയന്ത്രണം അനുപേക്ഷണീയം എന്നു വരുന്നു. എന്നാൽ, ഈ നിയന്ത്രണം എല്ലായിടത്തും ഒരുപോലെയല്ല, ഒരുപോലെയാവാൻ പാടില്ല. ശരീരത്തിൻെറ ബലത്തിന്നനുസരിച്ചു വേണമല്ലൊ ഔഷധം പ്രയോഗിക്കാൻ. അതുപോലെ ആത്മാവിൻെറ ബലത്തിന്നനുസരിച്ചുവേണം വ്രതത്തിൽ നിയന്ത്രണവും പ്രയോഗിക്കാൻ. ഔഷധത്തെപ്പോലെതന്നെ നിയന്ത്രണവും ഏറിയാലും കുറഞ്ഞാലും ആപത്താണു്. മനുഷ്യനെ പച്ചയ്ക്കു കടിച്ചു തിന്നുന്ന ആൾക്കു് മനുഷ്യമാംസം വേവിച്ചേ തിന്നാവൂ എന്നു വെയ്ക്കുന്നതാവും നിയന്ത്രണം; മനുഷ്യമാംസം വേവിച്ചു തിന്നുന്ന ആൾക്കു് മനുഷ്യമാംസം തിന്നരുതു് എന്നു വെയ്ക്കുന്നതാവും നിയന്ത്രണം; പക്ഷിമൃഗാദികളുടെ മാംസം ശീലിച്ചുവരുന്ന ആൾക്കു് മാംസഭക്ഷണം ഉപേക്ഷിക്കുന്നതാവും നിയന്ത്രണം; ഇങ്ങനെ പോയിപ്പോയി ഒടുവിൽ ചിലക്കു് ഉഞ്ഛവൃത്തിയും വായുഭക്ഷണവും ഒക്കെയാവും നിയന്ത്രണം. ക്ലേശിച്ചാൽ സാധ്യമാവുന്നതും ക്ലേശിച്ചേ സാധ്യമാവൂ എന്നതും എന്തോ, അതിന്മേൽ മുറുകെ പിടിക്കുക എന്നത്രേ, സാമാന്യമായിപ്പറഞ്ഞാൽ, നിയന്ത്രണം എന്നു വെച്ചാൽ. ചാടിയാൽ എത്തുന്നതിന്നേ ചാടിനോക്കാവൂ, അതിന്നു് ചാടിനോക്കണംതാനും എന്നത്ഥം.

അപ്പോൾ, സ്ത്രീക്കു് പാതിവ്രത്യം എന്നൊന്നു്കൂടിയേ കഴിയൂ എന്നു വരാൻ കാരണം അവൾ ആത്മനിയന്ത്രണത്തിൽ — സ്വാത്ഥജയത്തിൽ — അത്രയും മുന്നോട്ടുപോയിക്കഴിഞ്ഞിട്ടുണ്ടു് എന്നതാണു്, അവളുടെ ആത്മാവു് അത്രയും വികാസം നേടിക്കഴിഞ്ഞിട്ടുണ്ടു്

എന്നതാണു്. പുരുഷനു് പത്നീവ്രതം എന്നൊന്നു് പ്രസിദ്ധമാവാതിരിക്കാൻ കാരണം അവൻ അത്രയ്ക്കു ആത്മനിയന്ത്രണം നേടിക്കഴിഞ്ഞിട്ടുള്ള എന്നതാണു്, അവൻെറ ആത്മാവു് അത്രയ്ക്കു വികസിച്ചിട്ടുള്ള എന്നതാണു്. സീത രാമനേക്കാൾ എത്രയോ മുന്നിലാണു് എന്നത്ഥം. അത്രയും ആത്മവികാസം നേടിക്കഴിഞ്ഞ സ്ത്രീയ്ക്കു് പിന്നെയെന്തിനു് ഒരു നിയന്ത്രണം — പാതിവ്രത്യം — വിധിച്ചു എന്നാണെങ്കിൽ ആ വിഷയത്തിൽ നിയന്ത്രണമേ ആവശ്യമില്ല എന്നേടത്തോളം അവൾ വളൎന്നുകഴിഞ്ഞിട്ടുമില്ല എന്നും അത്ഥം.

ഇനി പ്രകൃതത്തിൽ: ഓഘവതി അതിഥിയുടെ പ്രാത്ഥനയ്ക്കു വഴങ്ങി. പക്ഷേ, അതു് ഭത്താവിൻെറ ആജ്ഞ ശിരസാ വഹിച്ചുകൊണ്ടായിരുന്നു, ആ ആജ്ഞ നിറവേററാൻ വേറൊരു വഴിയും ഇല്ല എന്നു് തികച്ചും തീച്ച്പ്പെട്ടിട്ടായിരുന്നു. അതിഥിയോടു് വേറെ പലതും നല്ലാമെന്നു് പലവാറു് കെഞ്ചി നോക്കിയിട്ടും ഫലമില്ലാതെ വന്നിട്ടല്ലേ ഒടുവിൽ അവൾ ആത്മപ്രദാനത്തിന്നു് തയ്യാറായതു് ? അതും 'അപ്യാത്മനഃ പ്രദാനേന ന തേ കാര്യാ വിചാരണാ' എന്ന ഭത്താവിൻെറ ഉപദേശത്തെ ഓത്തുകൊണ്ടുമല്ലേ ?

എന്നാൽ, ആ ഭത്താവങ്ങനെ ഉപദേശിച്ചതു് വല്ല സ്വാത്ഥവും കാരണമായിരുന്നുവോ ? അല്ല, അല്ലേ, അല്ല. അതിഥിയെ തൻെറ സവ്വസ്വവും സമപ്പിച്ചും സംതൃപ്തനാക്കുന്നതു് ഗൃഹസ്ഥൻെറ പരമമായ ധമ്മമാണു്, അതാണു് ഗൃഹസ്ഥൻെറ പരമമായ ധമ്മം എന്ന ഉറച്ച നിലപാടിലായിരുന്നുവല്ലൊ അദ്ദേഹം. 'അങ്ങു് സുരതം ചെയ്തുകൊള്ളു, എനിക്കതിൽ എത്രയും പ്രീതിയാണു്.' എന്നല്ലേ അദ്ദേഹം അതിഥിയോടു് അത്യന്തം ശാന്തനായി പറഞ്ഞതു് ? ആ പറഞ്ഞതു് പൂണ്ണമായും ഉള്ളിൽത്തട്ടിയിട്ടായിരുന്നു എന്നു കാണിപ്പാനാണു് കവി അവിടെ അപ്പോൾ അന്തരീക്ഷത്തിൽനിന്നു്, 'ഇതു സത്യമാണു്, മിഥ്യയല്ല' എന്നു് മുഴങ്ങി കേൾക്കായി എന്നു പറഞ്ഞതു്. നിതാന്തനിമ്മലമായ അന്തരാത്മാവിൻെറ ശബ്ദം തന്നെയാണല്ലൊ ദിവ്യവാണി എന്നു പറയുന്നതു്.

അങ്ങനെ നോക്കുമ്പോൾ ഓഘവതി പാതിവ്രത്യത്തിൽനിന്നു് വ്യതിചലിച്ചിട്ടില്ല, അണുപോലും വ്യതിചലിച്ചിട്ടില്ല. പക്ഷേ, ഇതു കണ്ടറിയണമെങ്കിൽ ധമ്മത്തിൻെറ സൂക്ഷ്മാംശത്തിൽത്തന്നെ കണ്ണു ചെല്ലണം. അങ്ങനെ കണ്ണു ചെന്നതിനാലത്രേ സാക്ഷാൽ ധമ്മം ഓഘവതിയുടെ പാതിവ്രത്യത്തെ മുക്തകണ്ഠം വാഴ്ത്തിയതു്.

പാതിവ്രത്യമെന്നതു് അത്ഥശൂന്യമായ ഒരു പഴഞ്ചൻ ഏപ്പാടാണു്, ഒരനാവശ്യമാണു്, സ്വൈരജീവിതത്തിന്നൊരു വിലങ്ങാണു് എന്നൊക്കെ നാം ഇടയ്ക്കൊക്കെ യുക്തിപേശലമായി പ്രസംഗിക്കാറുണ്ടല്ലൊ. ആ സ്ഥിതിക്കു്, ശരിക്കും പാതിവ്രത്യമെന്നു വെച്ചാലെന്തു് എന്നു കാട്ടിത്തരുന്ന ഈ കഥയിലേയ്ക്കു നമ്മുടെ കണ്ണു ചെല്ലുന്നതു് എത്രയും ആവശ്യമത്രേ.

---

## ജാഗ്രത ! ജാഗ്രത !

ജന്മ ദുഃഖം ജരാ ദുഃഖം
ജായാ ദുഃഖം പുനഃ പുനഃ
സംസാരസാഗരോ ദുഃഖം
തസ്മാജ്ജാഗ്രത ജാഗ്രത. 1

ആശയാ ബധ്യതേ ലോകഃ
കമ്മണാ ബഹുചിന്തയാ
ആയുഃ ക്ഷീണം ന ജാനാതി
തസ്മാജ്ജാഗ്രത ജാഗ്രത. 2

കാമഃ ക്രോധശ്ച ലോഭശ്ച
ദേഹേ തിഷ്ഠന്തി തസ്കരാഃ
ജ്ഞാനരത്നാപഹാരായ
തസ്മാജ്ജാഗ്രത ജാഗ്രത. 3

മാതാ നാസ്തി പിതാ നാസ്തി
ബന്ധുൎന്നാസ്തി സഹോദരഃ
അത്ഥോ നാസ്തി ഗൃഹം നാസ്തി
തസ്മാജ്ജാഗ്രത ജാഗ്രത. 4

# അനുഭൂതിയും പ്രതിസന്ധിയും

ഡോ. ആൽബട്ട് നമ്പ്യാപറമ്പിൽ

പ്രതിസന്ധികളങ്ങനെ ഉണ്ടാകാറുണ്ട്, മനുഷ്യജീവിതത്തിൽ. ഈ പ്രതിസന്ധികളിൽ വഴികാട്ടികളായി നിലകൊള്ളുന്ന മതങ്ങൾ തന്നെ പ്രതിസന്ധിയിൽക്കിടന്നു് നട്ടം തിരിഞ്ഞാലോ? മതങ്ങളെല്ലാം അഴിക്കാൻ പററാത്ത കുരുക്കിൽപ്പെട്ടു് വലയുകയാണെന്നു വരുത്താനൊരു ശ്രമവും നടക്കുന്നുണ്ടു്, നമ്മുടെ ചുററും. മതത്തിന്റെ അന്തഃസത്തയെ സ്പർശിക്കുന്ന അവസ്ഥാവിശേഷമാണു് നമ്മുടേതു്. മതങ്ങളുത്രയും കഴിഞ്ഞ കാലത്തിന്റെ അവശിഷ്ടങ്ങളാണെന്നെണ്ണുന്നവരുടെ ഉറച്ച സ്വരം കേട്ടു് മതാനുയായികൾ നെററി ചുളിക്കയാണു്. നീതിക്കുവേണ്ടി ദാഹിച്ചു് കരഞ്ഞു വലയുന്ന അവസരത്തിൽ 'ഗീത ചൊല്ലിക്കേട്ടൊരർജ്ജുനനല്ല ഞാൻ' എന്ന വീരവാദവും, 'കാൽവരിക്കുന്നിലെ കഥ പാടേണ്ടാ – കാണിനേരം മനുഷ്യരാകാമെങ്കിൽ' എന്നീ ഈരടികളിലെ ഒളിയമ്പും പായുന്നതു് മതത്തിനെതിരായാണു്. നീതിയ്ക്കുവേണ്ടി 'ഗീത'യ്ക്കൊന്നും ചെയ്യാനില്ലെന്നല്ലേ, മനുഷ്യന്റെ മനുഷ്യനാകലിനു് കാൽവരിക്കുന്നുമായി ബന്ധമൊന്നുമില്ലെന്നല്ലേ, ധ്വനി? 'ബോധിവൃക്ഷത്തണൽപററി നില്ക്കേണ്ടാ – ബോധമുള്ളിലുദിച്ചീടുമെങ്കിൽ' എന്നുകൂടിയായപ്പോൾ എല്ലാം വ്യക്തമായി. മതത്തിന്റെ സഹായം കൂടാതെ മനുഷ്യചിത്രം പൂർണ്ണമാകുമെന്നാണു വാദം. ആവശ്യമില്ലാത്ത പഴഞ്ചരക്കായതിനെ തള്ളിയാൽ മതിയല്ലേ?

## ഉള്ളിലേയ്ക്കു കടന്നാലോ?

മതങ്ങൾക്കു പുറമേനിന്നു വരുന്ന സ്വരത്തിന്റെ മാറെറാലി എമ്പാടും മുഴങ്ങുമ്പോൾ ചില മതാനുയായികൾ പകച്ചു നില്ക്കുയായി. ചിലരെല്ലാം ഒളിഞ്ഞും മറഞ്ഞും മതവുമായി ഒരു തരം സമ്പക്കം പുലത്തുന്നതുകൊണ്ടു് തൃപ്തിയടയുന്നു! മതവിശ്വാസം കുറയുന്നില്ല, കൂടുകയാണു്, എന്നതിനു തെളിവുകളും കണക്കുകളുടെ കസത്തുകളും കൊണ്ടാണു ചിലർ എതിരാളികളെ നേരിടുക. മതങ്ങൾക്കിനി നില വേണമെങ്കിൽ സംഘടിച്ചേ പററൂ എന്നായി ചിലർ. ശാസ്താംകോട്ടയിലും മററും നടന്ന മതസമ്മേളനങ്ങൾ സംഘടിച്ചു മുന്നേറാനുള്ള മതങ്ങളുടെ ശ്രമമായാണു് പലരും കാണുക. എന്നാൽ ഈ മതസമ്മേളനങ്ങൾതന്നെ പല നല്ല മതാനുയായികൾക്കും തലവേദനയ്ക്കു് കാരണമാകുന്നുണ്ടെന്നതാണു് പച്ച സത്യം. മതസമ്മേളനങ്ങൾ മതനിഷ്പക്ഷതയിലേയ്ക്കും മതേതരത്വത്തിലേയ്ക്കും നയിക്കില്ലേ എന്നാണവരുടെ സംശയം. മതങ്ങൾ തമ്മിൽ ഒരുമിച്ചു ചേരണമെങ്കിൽ 'മതമേതായാലും മനുഷ്യൻ നന്നായാൽ മതി', 'ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യനു്' എന്നിങ്ങനെയുള്ള മുദ്രാവാക്യങ്ങൾ ഏററുപറഞ്ഞാലേ പററൂവെന്നു് ധരിച്ചവരായ ചിലർ അമ്പരന്നങ്ങനെ നില്ക്കയാണു്. പരസ്പരനിഷേധകങ്ങളും, പ്രത്യക്ഷത്തിൽ മത്സരിക്കുന്നവയുമായ വിശ്വാസസത്യങ്ങൾ ഒരേ സമയത്തു ശരിയാണെങ്കിൽ, മതങ്ങൾക്കിടയിലെ സംഭാഷണത്തിനു് ഇതുപോലൊരു കാഴ്ചപ്പാടു വേണമെങ്കിൽ മതനിഷേധമല്ലേ ഇതിലും ഭേദം എന്നുവരെ ചോദിക്കുന്ന നല്ല ഭക്തരുണ്ടു്. ഇതുവരെ സ്വന്തം മതം മാത്രം ശരി എന്ന സമീപനം സ്വീകരിച്ചവർ എല്ലാ മതങ്ങളും ഒരേ ലക്ഷ്യത്തിലേയ്ക്കുള്ള പലേ വെട്ടുവഴികൾ മാത്രം എന്നു് ആരോ പറയുന്നതു കേട്ടു് വേദനിക്കയാണു്. മതങ്ങൾക്കിടയിലെ സംഭാഷണത്തിനു് ഈവിധ കണ്ണടകൾ വെയ്ക്കണമെന്നുണ്ടോ? സഹവത്തിത്വത്തിന്റേതായ ഉടമ്പടിയാണോ മതസമ്മേളനങ്ങളുടെ, മതാനുയായികൾ നടത്തുന്ന സംഭാഷണത്തിന്റെ ലക്ഷ്യം? ആ മതം പൂർണ്ണസത്യം, ഈ മതം പകുതി സത്യം, അതു് സ്വാഭാവികം, ഇതു് അതിസ്വാഭാവികം എന്നീ ഫോർമുലകളങ്ങനെ

കണ്ണടച്ചു സ്വീകരിക്കണമോ മതത്തോട്, മതാനുഭൂതിയോട്, നീതി പുലർത്താൻ?

## അനുഭവത്തിൽനിന്ന്

സങ്കീർണ്ണതയുടെ നടുവിലാണിപ്പോഴം നമ്മഠം നില്ക്കുന്നതു്. മുകളിൽ പറഞ്ഞ വാചകങ്ങളോ മുദ്രാവാക്യങ്ങളോ സ്വീകരിച്ചാലേ മതങ്ങൾക്കിടയിലെ സംഭാഷണം നടക്കു എന്നാണ നിർബ്ബന്ധമെങ്കിൽ മതങ്ങൾക്കിടയിലെ സംഭാഷണം നിർത്തുകയല്ലേ നന്നെന്നു പോലും തോന്നുന്നു. കഴിഞ്ഞ ആറേഴ വർഷങ്ങളായി മതസംബന്ധിയായ ഡയലോഗ് കുറച്ചൊക്കെ നടത്തുവാൻ, സൗഹൃദസംഭാഷണത്തിലും ചിലപ്പോഴം ഒരുമിച്ചുള്ള പ്രാർത്ഥനയിലും പങ്കു ചേരാൻ, ഈ ലേഖകൻ പരിശ്രമിച്ചിട്ടുണ്ടു്. അഖിലേന്ത്യാ ദാർശനികതലം തൊട്ടിങ്ങോട്ടു് മേശയ്ക്കു ചുററുമിരുന്ന് നടത്തിയ തുറന്ന സംഭാഷണം വരെയുണ്ടു് ഈ അനുഭൂതിയുടെ മണ്ഡലം. മതാനുഭൂതിയുടേതായിരുന്നു ഈ അവസരങ്ങളെന്നു പറഞ്ഞാൽ പലരും യോജിച്ചെന്നു വരില്ല. യോജിക്കണമെന്നില്ല. ഒന്നു് തീർത്തു പറയാം: 'മതമേതായാലും മനുഷ്യൻ നന്നായാൽ മതി, ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യനു്' എന്നു തുടങ്ങിയ ഏതെങ്കിലും പ്രതിജ്ഞാവാചകത്തിൽ ഒപ്പുവെച്ചശേഷമല്ല, ഈവിധ സംഭാഷണത്തിൽ പങ്കുകൊണ്ടതു്. അപ്രകാരമൊന്നു് ആരും ആവശ്യപ്പെട്ടതുമില്ല. മുകളിൽപ്പറഞ്ഞ മഹദ്‌വാക്യങ്ങളെല്ലാം സ്വീകരിക്കുന്നതിൽ പ്രയാസമില്ല, വേണ്ട വിശദീകരണങ്ങൾ കൂടി ചേർക്കണമെന്നേയുള്ളൂ. മതനിഷേധത്തിലേയ്ക്കു വഴികാട്ടിയായി പ്രസ്തുതവാചകങ്ങൾക്ക് വ്യാഖ്യാനമെഴുതാനും സാധിക്കും. സംഘടിച്ചില്ലെങ്കിൽ നശിക്കുമെന്ന ഭീതിയല്ല മതസംഭാഷണത്തിന്റെ പ്രചോദനം; മതേതരത്വവുമല്ല. 'മതമേതായാലും മതി' എന്നതു വലിച്ചുനീട്ടി 'മതമില്ലെങ്കിലും മനുഷ്യൻ നന്നായാൽ മതി' എന്നു വരുത്താനുള്ള ശ്രമമായി മതസംഭാഷണം (Religious dialogue) താഴ്ന്നുപോകാതിരിക്കാൻ പരിശ്രമിച്ചേ പററൂ. അതിനെന്തുവേണമെന്നോ ?

## അനുഭൂതിയിൽ വേരോടട്ടെ

കവിതയുടെ ജീവൻ കാവ്യാനുഭൂതിയാണെങ്കിൽ, മതത്തിന്റെ ജീവൻ മതാനുഭൂതിയാകണം. പൂവിന്റെ വീഴ്ചയിൽ വീണ പൂവിനെ കാണുന്ന കാഴ്ചയും അനുഭൂതിയും ശാസ്ത്രജ്ഞന്റേതല്ലല്ലോ. അതുപോലെതന്നെ ഭക്തന്റെ ദൃഷ്ടിയിൽ, വീക്ഷണത്തിൽ, പ്രപഞ്ചത്തിനാകെ മറെറാരു രൂപം സിദ്ധിക്കയാണു്. അസത്തിൽനിന്നു് സത്തിലേയ്ക്കും, മർത്ത്യതയിൽനിന്നു് അമർത്ത്യതയിലേയ്ക്കും, ഇരുട്ടിൽനിന്നു വെളിച്ചത്തിലേയ്ക്കും ഉള്ള പ്രയാണമായാണു്, തീർത്ഥയാത്രയായാണു്, മതാനുയായി ജീവിതത്തെ കാണുക. അനന്തതയുടെ അപാരതയുടെ മുൻപിലാണു് അയാൾ നില്ക്കുന്നതു്, ശ്വസിക്കുന്നതു്. 'അടുത്തടിവെച്ചു് തൊടുവാൻ നോക്കുമ്പോഴം, അകലേയ്ക്കു ചായും വെളിച്ചമായി' ദിവ്യപ്രകാശത്തെ കാണുന്ന കണ്ണുകളാണു് ഭക്തന്റേതു്. ഈ അനുഭൂതി അവന്റേതാണു്. അവനുമായി ഒന്നായതാണു്: മറെറാന്നിലേയ്ക്കു് താഴ്ത്തിക്കെട്ടാനാവില്ലാത്ത അനുഭൂതി. ആചാരാനുഷ്ഠാനങ്ങളിലൂടെ പ്രകടമാകുന്നതാണിതു്. വാക്കുകളിലൊതുങ്ങാത്ത ഈ അനുഭൂതിയാവിഷ്ക്കരിക്കാനായി അവൻ ആടിയിട്ടുണ്ടു്, പാടിയിട്ടുണ്ടു്, കെട്ടുകഥകളുപയോഗിച്ചിട്ടുണ്ടു്. അടയാളങ്ങളും മുദ്രകളും എടുത്തു പെരുമാറി നോക്കി; സഹസ്രനാമം ഉച്ചരിച്ചു; ആവർത്തനത്തിലൂടെ അനന്തതയെ പറഞ്ഞു ഫലിപ്പിക്കാൻ ശ്രമിച്ചു. പററുന്നില്ലല്ലോ. ഇതല്ല, അതുമല്ല—നേതി നേതി—എന്നു പറഞ്ഞു നിർത്തി. 'കണ്ണു കണ്ടിട്ടില്ല, ചെവി കേട്ടിട്ടില്ല, മനുഷ്യഹൃദയത്തിൽ പ്രവേശിച്ചിട്ടില്ല' എന്നു പറഞ്ഞു സെൻറ് പോളും പിൻവാങ്ങുകയാണു്. ഈ വിധത്തിലുള്ള മതാനുഭൂതിയിൽ വേരോടിയാലേ മതങ്ങൾക്കിടയിലെ തലവേദന മാറൂ. മതങ്ങൾ തമ്മിൽ സംഭാഷണം നടക്കുമ്പോഴം മതാനുഭൂതിയങ്ങു മാററിവെച്ചു്, എല്ലാവക്കും സ്വീകാര്യമായൊരു ഫോർമുല കണ്ടുപിടിക്കാനുള്ള ശ്രമം മതാനുയായികളുടേതല്ല. മതങ്ങൾക്കിടയിലുള്ള സംഭാഷണത്തിന്റെ ലക്ഷ്യമേയല്ലിതു്. മതങ്ങളെ തമ്മിൽ തട്ടിച്ചുനോക്കി പഠനം നടത്താനാണു് പുറപ്പാടെങ്കിൽ മതാനുയായിയാകണമെന്നി

ല്ലല്ലോ. മതാനുഭൂതിയും വേണമെന്നില്ലല്ലോ. മതസമ്മേളനങ്ങൾക്കിടയിലെ സംഭാഷണമോ അനുഭൂതിയിൽ വേരിറക്കി അനുഭൂതിയിലുള്ള പങ്കുചേരലിലൂടെ നീങ്ങണം. ഇതിനെന്തു വേണമെന്നോ ? അവനവൻെറ മതാനുഭൂതിയുമായി ഒന്നായി അലിഞ്ഞുചേർന്നവർക്കേ മതങ്ങൾക്കിടയിലെ സംഭാഷണത്തിൽ – ഡയലോഗിൽ – ഫലത്തോടെ പ്രവേശിക്കാനാവൂ.

## ഒന്നെങ്കിലും ഒന്നല്ല

ഈ മതാനുഭൂതിയാകട്ടെ ആത്യന്തികമായി ഒന്നാണെങ്കിലും, നിറഭേദമുണ്ടിവിടെ, രുചിഭേദമുണ്ടിവിടെ. അദ്വൈതിയുടേയും ദ്വൈതിയുടെയും അനുഭൂതി എല്ലാത്തരത്തിലും ഒന്നെന്നു പറഞ്ഞാലതു് പൂർണ്ണമാകില്ലല്ലോ. പരംപൊരുളിനെ കാണുന്നതിൽ ഏതെല്ലാം രൂപഭേദങ്ങളാണിന്നുള്ളതു് ! ചരിത്രത്തിൽ ക്രിസ്തുവിലുള്ള, 'പരംപൊരുളിൻെറ മറനീക്കിയുള്ള സംഭാഷണം' (Revelation) ക്രിസ്തുമതാനുഭൂതിയുമായൊന്നായിരിക്കയാണു്. ഈ മതാനുഭൂതിയിൽ പങ്കുചേരുന്ന ഈ ലേഖകൻെറ കാഴ്ചപ്പാടിൽ, പ്രാർത്ഥനയിൽ, സംഭാഷണത്തിൽ ഇതങ്ങു രൂപവും ഭാവവും സ്വീകരിച്ചേ പററൂ. ഇതുപോലൊരനുഭവം എൻെറ സഹോദരനു് ഉണ്ടാകണമെന്നില്ല. അയാൾക്കതു് വേറൊരു രൂപം സ്വീകരിച്ചേക്കാം. അനുഭവവും ഇതു തന്നെ. പ്രപഞ്ചത്തിനു് ആഴമുണ്ടെന്നതിൽ, മറെറാരു ചക്രവാളമുണ്ടെന്നതിൽ, പ്രപഞ്ചം സ്നേഹമയമാണെന്നതിൽ മതങ്ങളെല്ലാം ഒന്നിച്ചു ചേരുകയാണു്. പിന്നീടങ്ങു നോക്കിയാൽ വേർപെടുന്നതായി നാം കാണും. ഒന്നെങ്കിലും ഒന്നല്ല എന്നു പറയരുതോ ?

## പുതിയ ഭാഷ

രണ്ടാം വത്തിക്കാൻ കൗൺസിലിനുശേഷം ക്രൈസ്തവലോകത്തു ചില പുതിയ ആഭിമുഖ്യങ്ങൾ തെളിഞ്ഞു തെളിഞ്ഞു വരുന്നുണ്ടു്. ക്രൈസ്തവേതരമതങ്ങളെപ്പററിയുള്ള കൗൺസിലിൻെറ പ്രമാണരേഖ മതങ്ങൾക്കിടയിലുള്ള സംവാദചരിത്രത്തിൽ മായാത്ത രേഖയാണു്. റോമിൽ ക്രൈസ്തവേതരമതങ്ങളുമായുള്ള സ്നേഹബന്ധം വേണ്ടവിധത്തിൽ പുലർത്തുന്നതിനും, സംഭാഷണമാർഗ്ഗത്തിൽ കൈത്തിരി ഉയർത്തുന്നതിനുമായി ഒരു കാര്യാലയംതന്നെ പ്രവർത്തിക്കുന്നുണ്ടു്.

## ഭാരതത്തിലെ ക്രൈസ്തവരോ ?

ഇവിടെ വിവിധമതങ്ങൾ ഒരുമിച്ചു വളർന്നു, ഈ മണ്ണിൻെറ സംസ്കാരവുമായി അലിഞ്ഞു ചേർന്നു. ആ ശ്രമം തുടരുകയാണു്. ബാംഗ്ളൂരിൽ രണ്ടുവർഷം മുമ്പു നടന്ന ഭാരതസെമിനാരിൽ വെച്ചു് മതങ്ങൾക്കിടയിലുള്ള സംഭാഷണത്തിൻെറ രൂപവും ഭാവവും കുറിച്ചിട്ടുണ്ടു്. ഈ ഡയലോഗിൻെറ ലക്ഷ്യം സ്നേഹമാണെന്നും, സ്നേഹത്തിലുള്ള പങ്കുചേരലാണിതെന്നും, സഹോദരൻെറ മതാനുഭൂതിയിൽ അലിഞ്ഞു ചേർന്നു വളരാനുള്ള ശ്രമമാണു് സൗഹൃദമതസംഭാഷണത്തിൻെറ ലക്ഷ്യമെന്നും പറയുമ്പോൾ വളരെയേറെ പറഞ്ഞു കഴിഞ്ഞു. എല്ലാം പറഞ്ഞു. ഒരുമിച്ചു വളരുന്ന അനുഭവമാണിവരുടേതു്. ഈ വളർച്ച ഏതെല്ലാം രൂപം സ്വീകരിക്കുമെന്നതു് പ്രവചനത്തിനു വിടുകയേ പററൂ.

## മരുന്നു് ഒന്നേയുള്ളു

പ്രതിസന്ധിയെപ്പററി പറഞ്ഞുകൊണ്ടുള്ള പുറപ്പാടു നിർത്തുകയാണു്. ഒരു മരുന്നേയുള്ളു: മതാനുഭൂതിയുടെ ആഴത്തിലേയ്ക്കിറങ്ങാനുള്ള ക്ഷണം. ഓരോ മതസമ്മേളനവും ഈ ക്ഷണത്തിൻെറ ആവർത്തനം മാത്രം. കാൽവരിക്കുന്നിലെ കഥയും, ഗീത ചൊല്ലിക്കേൾക്കുന്ന അർജ്ജുനനും, ബോധിവൃക്ഷത്തണലിലെ ബോധോദയവും അനുഭൂതിയുടെ ആഴത്തിലിറങ്ങാനുള്ള ആഹ്വാനമാണു്. അവിടെ പ്രതിസന്ധിയില്ല.

# ഒരേ ഒരു മാർഗ്ഗം

## എ. ജെ. ടോയിൻബി

ശ്രീരാമകൃഷ്ണദേവന്റെ സന്ദേശം പ്രായോഗികതലത്തിൽ അതുല്യമായ ഒന്നാണു്. ഹിന്ദുമതത്തിന്റെ സനാതനസന്ദേശംതന്നെയാണതു്. 'ഹിന്ദുമതമെന്നല്ല ഒരു മതവും പാരമാർത്ഥികസത്യത്തെ തികച്ചും പ്രതിനിധാനം ചെയ്യുന്നില്ല, അഥവാ ശരിയായി മുക്തിമാർഗ്ഗമാകുന്നില്ല.' എന്നു് അഭിപ്രായപ്പെടുന്ന ചരിത്രപരമായ മതങ്ങളിൽ അനുപമമായ ഒരു സ്ഥാനമാണു് ഹിന്ദുമതത്തിനുള്ളതു്. ഹൈന്ദവവീക്ഷണത്തിൽ വിശിഷ്ടങ്ങളായ മതങ്ങളിൽ ഓരോന്നും യഥാർത്ഥമായ ദർശനമാണു്; നേരായ മാർഗ്ഗമാണു്. അവയെല്ലാം ഒന്നുപോലെ മനുഷ്യരാശിക്കു് അനുപേക്ഷണീയവുമാണു്. കാരണം, അവ ഓരോന്നും ഒരേ സത്യത്തിന്റെതന്നെ വിവിധരീതിയിലുള്ള വീക്ഷണത്തെ പ്രദാനം ചെയ്യുന്നു. ഓരോന്നും വ്യത്യസ്ത മാർഗ്ഗങ്ങളിൽക്കൂടി മാനുഷികപ്രയത്നങ്ങളുടെ പരമലക്ഷ്യത്തിലേയ്ക്കു് നയിക്കുന്നു. അതുകൊണ്ടു് ഓരോന്നിനും മറെറാന്നിലും കാണപ്പെടാത്ത അതതിന്റേതായ അവാച്യമായ അദ്ധ്യാത്മമാഹാത്മ്യമുണ്ടു്.

ഇത്രയും അറിഞ്ഞിരിക്കുന്നതു നല്ലതുതന്നെ. എന്നാൽ ഇതുകൊണ്ടുമാത്രമായില്ല. മതം വെറും പാഠനവിഷയം മാത്രമല്ല, അതു് അനുഭവിച്ചറിയേണ്ട ഒന്നാണ്. അതിന്നനുസരിച്ചു് നാം ജീവിക്കുകയും വേണം. ഈ കാര്യത്തിലാണു് ശ്രീരാമകൃഷ്ണദേവൻ തന്റെ അതുല്യത പ്രകടമാക്കിയതു്. അദ്ദേഹം ഭാരതീയമായ ഒട്ടു മിക്ക ആദ്ധ്യാത്മികമാർഗ്ഗങ്ങളും തത്ത്വശാസ്ത്രങ്ങളും വിജയപ്രദമായ രീതിയിൽ അഭ്യസിച്ചു; ഒപ്പംതന്നെ ഇസ്ലാംമതവും ക്രസ്തുമതവും അദ്ദേഹം അഭ്യസിച്ചു. ഇന്ത്യയിലോ മറെറാരിടത്തോ ഉള്ള മതാചാര്യന്മാർക്കു് ഒരുപക്ഷെ ഇതുവരെ ലഭിച്ചിട്ടില്ലാത്ത തരത്തിലുള്ളതായിരുന്നു അദ്ദേഹത്തിന്റെ മതാനുഷ്ഠാനങ്ങളും അനുഭൂതിയും. ദേവീരൂപത്തിലുള്ള അദ്ദേഹത്തിന്റെ സാകാരോപാസന പരമമായ സത്യത്തോടു് ഐക്യം പ്രാപിക്കുന്നതിന്നു്, നിർഗ്ഗുണനിരാകാരമായ അദ്വൈതാനുഭൂതിക്കു്, ഒരിക്കലും ഒരു തടസ്സമായില്ല.

താനും തന്റെ സന്ദേശവും ആവശ്യമായിരുന്ന ഒരിടത്തും, ഒരു കാലഘട്ടത്തിലുമാണു് ശ്രീരാമകൃഷ്ണദേവൻ ആവിർഭൂതനായതും ഉപദേശങ്ങൾ നൽകിയതും. ഹിന്ദുമതപാരമ്പര്യത്തിൽ വളൎന്ന ഒരാൾക്കല്ലാതെ ഈ സന്ദേശം നൽകുവാൻ സാദ്ധ്യമാകുമായിരുന്നില്ല. ക്രസ്തുവർഷം 1836–ൽ ബങ്കാളിൽ ശ്രീരാമകൃഷ്ണദേവൻ ഭൂജാതനായി. സാർവ്വലൌകികമായ നിലയിൽ ഇദംപ്രഥമമായി ഏകീകൃതമായിരുന്ന ഒരു ലോകത്തിലാണു് അദ്ദേഹം അവതരിച്ചതു്.

നാം ഇന്നു ജീവിക്കുന്നതു്, ലോകചരിത്രത്തിൽ വലിയൊരു പരിവർത്തനത്തിന്റെകാലഘട്ടത്തിലാണല്ലൊ. പാശ്ചാത്യദേശത്തിലാരംഭിച്ച ഈ പരിവർത്തനം മനുഷ്യരാശിയുടെ സമൂലനാശത്തിലവസാനിക്കാതിരിക്കണമെങ്കിൽ ഇതു് ഭാരതീയതയിൽ പര്യവസാനിക്കണം. പാശ്ചാത്യസാങ്കേതികശാസ്ത്രം ഇന്നു് ലോകത്തെ ഭൗതികമായി ഏകീകരിച്ചിരിക്കുന്നു. പാശ്ചാത്യശാസ്ത്രങ്ങളിലുണ്ടായ പ്രാവീണ്യം ഇന്നു് ദൂരത്തെ നിശ്ശേഷം ഇല്ലാതാക്കുക മാത്രമല്ല, ലോകത്തെ പൂർണ്ണമായി നശിപ്പിക്കുവാൻ തക്ക ശക്തിയുള്ള ആയുധങ്ങൾ ഉപയോഗിക്കുവാൻ പഠിപ്പിക്കുകകൂടി ചെയ്തു. ജനങ്ങൾ തമ്മിൽത്തമ്മിൽ മനസ്സിലാക്കുവാനും സ്നേഹിക്കുവാനും അഭ്യസിക്കാതെ ഭാവശൂന്യമായ ഒരു തലത്തിലെത്തി നില്ക്കുന്ന സമയത്താണു് ഇതുണ്ടായതു് എന്നു് ഓർമ്മ വേണം. മനുഷ്യചരിത്രത്തിൽ അത്യന്തം അപകടകാരിയായ ഈ സന്ദർഭത്തിൽ മനുഷ്യവർഗ്ഗത്തിനുള്ള ഒരേയൊരു മുക്തിമാർഗ്ഗം ഭാരതീയ മാർഗ്ഗമാണു്. അശോകമഹാചക്രവർത്തിയുടേയും മഹാത്മാഗാന്ധിജിയുടേയും അഹിംസാസിദ്ധാന്തം, മതങ്ങൾ തമ്മിലുള്ള സമന്വയത്തിനു് ശ്രീരാമകൃഷ്ണദേവന്റെ സാക്ഷ്യം, മനുഷ്യരാശിയെ ഒന്നിച്ചു വളരുവാനും ഒരു കുടുംബമെന്നപോലെ ജീവിക്കുവാനും തയ്യാറാക്കുന്ന മനഃസ്ഥിതിയും ആവേശവും ഇവ ഇവിടെ നിന്നാണു് ഉദ്ഭൂതമായിട്ടുള്ളതു്. ഈ അണുയുഗത്തിൽ തന്നത്താൻ നശിപ്പിക്കാതിരിക്കുവാൻ നാം സ്വീകരിക്കേണ്ട നിലപാടും ഇതുതന്നെയാണു്.......

# 1. അസ്വസ്ഥത

സിദ്ധിനാഥാനന്ദസ്വാമി

നാടെങ്ങും നടമാടുന്ന ഒരു പ്രതിഭാസ മാണു് അസ്വസ്ഥത. എല്ലാവക്കും അതനുഭവ പ്പെടുന്നുണ്ടു്. എന്നാലതിന്റെ നിദാനമെന്തെന്നോ നിവാരണമെങ്ങനെയെന്നോ നിശ്ചയ യമില്ല. നിവാരണം തേടേണ്ട ഒന്നാണെന്നു പോലും പലക്കും പലപ്പോഴും അറിവുമില്ല. അത്രകണ്ടു് അതു് കൂടെപ്പിറപ്പായിത്തീന്നി ട്ടുണ്ടു്. വീട്ടിൽ, വിദ്യാലയത്തിൽ, നാട്ടിൽ എന്നു വേണ്ട എങ്ങും ഇളക്കവും കലക്കവും. ഇതു് കേവലം ദേശീയം മാത്രമല്ല, സാവ്വദേശീയവും കൂടിയാണു്. അതുകൊണ്ടു് അതു് മാന്യമോ കാമ്യമോ ആണെന്നു കരുതേണ്ടതില്ല. അസ്വ സ്ഥത പല തോതിലുണ്ടു്. ചെറുതോതിൽ അതു് അനിവാര്യമെന്നു ചിന്താലുക്കൾക്കൊ ക്കെ കരുതാം. എന്നാൽ അതു മൂത്താൽ, വ്യക്തിയിൽഅതിന്റെ അതിരു കവിഞ്ഞാൽ, ആൾ ഊളമ്പാറയിലോ മാവിൻകൊമ്പത്തോ എത്തും. സമുദായത്തിൽ അമ്മാതിരി വ്യക്തി കൾ പെരുകിയാൽ താരതമ്യേന കമ്പം കുറ ഞ്ഞവരുടെ തലയ്ക്കു് സ്ഥാനഭ്രംശം പററാം. രാഷ്ട്രത്തിനുതന്നെ അസ്വസ്ഥത ബാധിച്ചാൽ അയൽരാജ്യങ്ങൾക്കു് സൈ്വരമില്ലാതാകും. സംഘടിതമായ അസ്വസ്ഥതയുടെ സ്ഫോടന മാണു് യുദ്ധം.

വിദ്യാത്ഥികളിലാണു് ഈ രോഗം വേഗം പടരുന്നതായി കാണുന്നതു്. സക്കാർ വാഹന ങ്ങളാണു് അവരുടെ ആദ്യത്തെ ഇരകൾ; പിന്നെ സഹപാഠികളും അദ്ധ്യാപകന്മാരും നാട്ടുകാരും. സമൂഹങ്ങൾക്കു് ഈ ഉന്മാദം ബാ ധിച്ചതിന്റെ അനന്തരഫലമാണു് പശ്ചിമ ബംഗാളിൽ കൊടി കുത്തി വാഴുന്നതു്. ചൈ നയ്ക്കും പാക്കിസ്ഥാനും ഈ ജ്വരം ബാധിച്ചതു കൊണ്ടു് ഭാരതത്തിനു സൈ്വരം കെട്ടു: വംഗ ദേശം നിണത്തിൽ കുതിരുന്നു.

സമൂഹത്തിന്റെ മൂലം വ്യക്തിയായതു കൊണ്ടു് ഈ സാംക്രാമികരോഗത്തിന്റെ ആരംഭം വ്യക്തിയിലാണെന്നു നിശ്ചയം. ജന്മനാ മനുഷ്യൻ നാല്ക്കാലികളുടെ അണ്ണൻ മാത്രമാണു്. പിറന്ന പാടേ പുലരാൻ വിട്ടാൽ അവൻ കേവലം ഇരുക്കാലിയെന്ന നിലയിൽ നിന്നും ഉയരുകയില്ല. ഇരയും ഇണയും മാത്രം പരമലക്ഷ്യമായ തിര്യക്കുകളിൽനിന്നും ഇവ നെ മാററി നേരേ നിത്തിയതു് അവന്റെ തല യാണു്; മററുള്ളവയ്ക്കെല്ലാം തലയും വയറും സമനിലയിലാണു്. നരനുമാത്രം തല മേലെ യാണു്. ആ തലയാണു് അവനെ പ്രപഞ്ചത്തറ വാട്ടിലെ നേതാവാകാൻ തുണച്ചതും. ഉദരവും ഉപസ്ഥവും മാത്രമല്ല ജീവിതലക്ഷ്യമെന്നു് തല അവനോടു മന്ത്രിച്ചു. രാമായണത്തിലെ കബന്ധനല്ല മാനവന്റെ മാതൃകാപുരുഷൻ. മനനമാണു് മനുഷ്യനെ മനുഷ്യനാക്കുന്നതു്. ലോകാരംഭംമുതൽ മനുഷ്യവഗ്ഗം ചെയ്ത മനന ത്തിന്റെ സഞ്ചിതഫലമായി മനുഷ്യൻ ജീവി തത്തിനു് ചില ഉന്നതലക്ഷ്യങ്ങൾ കണ്ടെത്തി; അവ നേടാൻ അവൻ ചില ചട്ടങ്ങളും ചിട്ട കളും ഏപ്പെടുത്തി. ഏവക്കും ഇഷ്ടംപോലെ ഇര യും ഇണയും കിട്ടുകയില്ലെന്നു് അവൻ വേഗം കണ്ടെത്തി. നായാട്ടു വിട്ടു് കൂട്ടമായി പാപ്പു തുടങ്ങിയപ്പോൾ മൃഗത്തിന്റെ മൗലികാവശ്യ ങ്ങളായ ആഹാരാദികളിൽ ചില നിയന്ത്രണ ങ്ങൾ കൂടാതെ കഴിയുകയില്ലെന്നു വന്നു. സ്വന്തം കാര്യങ്ങൾ ക്ലേശംകൂടാതെ നടക്കണമെങ്കിൽ മററുള്ളവക്കും അതേ ആവശ്യങ്ങൾ നടക്കാൻ വേണ്ട വിട്ടുവീഴ്ചകൾ ഓരോരുത്തരും ചെയ്യേ ണ്ടതുണ്ടെന്നു കണ്ടു. സ്വാത്ഥംതന്നെ അവനെ നിസ്സ്വാത്ഥത പഠിപ്പിച്ചു. സ്വാത്ഥത്തിന്റെ പരസ്പരാദരമാണു് സാമുദായികരീതിനീതി കൾ. മൃഗത്തിന്റെ ജീവിതലക്ഷ്യമായ കാമത്തിനു് അവന്റെ സോദരനായ മനുഷ്യൻ കണ്ടുപിടിച്ച ഉപായമാണു് അത്ഥം. അത്ഥകാ മങ്ങൾ സാധിക്കാൻ അവൻ സ്വയം ഏപ്പെടു ത്തിയ നിയന്ത്രണമാണു് ധമ്മം. ഐഹികാഭ്യു



നമഃ ശ്രീ യതിരാജായ വിവേകാനന്ദസൂരയേ
സച്ചിത്സുഖസ്വരൂപായ സ്വാമിനേ താപഹാരിണേ.

ദയത്തിനു സഹായകമായ ധർമ്മംകൊണ്ട് അർത്ഥകാമങ്ങൾക്ക വേണ്ടിയുള്ള മത്സരം കുറെയൊക്കെ നിയന്ത്രിതമാകുമെങ്കിലും അതും അപര്യാപ്തമെന്ന് അനുഭവപ്പെട്ടു. വ്യക്തിയുടെ അന്തർദ്ദാഹം അതുകൊണ്ടും തീരുന്നില്ല. വ്യക്തിയുടെ തൃഷ്ണ തീരാതെ സമുദായത്തിനു ശാന്തി കിട്ടുകയുമില്ലല്ലൊ. തീവ്രചിന്തയുടെ ഫലമായി മനുഷ്യൻ ഒരു പരമലക്ഷ്യം കണ്ടെത്തി. അല്പനും അജ്ഞനും കാതരനുമായ മർത്ത്യന്, മഹത്തും സർവ്വജ്ഞവും സുഖസ്വരൂപവും ആനന്ദരൂപവുമായ ഒരു നിത്യവസ്തുവിൽ മാത്രമേ ശാശ്വതശാന്തി കൈയ്വരുകയുള്ളു എന്നവൻ കണ്ടു. അതിനവൻ പരമപുരുഷാർത്ഥം എന്നു പേരുമിട്ടു. ധർമ്മാർത്ഥകാമങ്ങൾ പുരുഷാർത്ഥങ്ങൾ തന്നെയെങ്കിലും അവ പരമമല്ല അപരങ്ങളാണ്.

പരമപുരുഷാർത്ഥത്തിന്റെ പ്രാപ്തിക്കായുള്ള ഈ പ്രയാണത്തിലെ പ്രഥമപദമായ ധർമ്മത്തിന്റെ അനുക്രമമായ വികാസത്തിലെ ഓരോ ഘട്ടങ്ങളാണ് ബാഹ്യമായ പരിഷ്കാരം, ആന്തരമായ സംസ്കാരം, ആദ്ധ്യാത്മികമായ മതം എന്നിവ. ശരീരം, മനസ്സ്, ജീവൻ ഇവയുടെ സംഘാതമാണല്ലൊ മനുഷ്യൻ. അവയുടെ നിയന്ത്രണമാണ് മനുഷ്യനെ സ്വസ്ഥനാക്കുന്നതു്. സ്വസ്സിൻ സ്ഥിതനാണ് സ്വസ്ഥൻ, സ്വസ്വരൂപത്തിൽ നിലകൊള്ളുന്നവൻ. അവന്റെ അവസ്ഥയാണ് സ്വസ്ഥത അല്ലെങ്കിൽ സ്വാസ്ഥ്യം; അതിന്റെ അഭാവമാണ് അസ്വസ്ഥത. ആദ്ധ്യാത്മികതയാണ് സ്വാസ്ഥ്യം സമ്പാദിക്കാനുള്ള നിശ്ചിതോപായം. മനുഷ്യരാശി നെടുനാളത്തെ നിരീക്ഷണപരീക്ഷണങ്ങൾകൊണ്ട് കണ്ടുപിടിച്ചതാണതു്. ഈ അമൂല്യമായ പാരമ്പര്യത്തിന് പലേ കാരണങ്ങളാലും ഉലച്ചിൽ തട്ടി. വ്യക്തിയും ഈശ്വരനും തമ്മിലുള്ള വേഴ്ചയാകുന്ന മതത്തെ പുരോഹിതന്മാർ കൈയ്യടക്കി മതവ്യവസായത്തിൽ ഏർപ്പെട്ടിരുന്ന പാശ്ചാത്യപുരോഹിതന്മാരും അവിടെ ഉയർന്നുവന്ന ഭൗതികശാസ്ത്രവും തമ്മിൽ ഏറ്റുമുട്ടി. ശാസ്ത്രം മതത്തിന്റെ കോട്ടകളെ ഒന്നൊന്നായി പൊളിച്ചു. ഡാർവിനും ഫ്രോയിഡും മനുഷ്യനിലെ മൃഗത്തെ തുറന്നുവിട്ടു. അന്ധമെന്നും സങ്കുചിതമെന്നും വിശേഷിപ്പിക്കാൻ അർഹമെന്നിരുന്നാലും അങ്ങനെയുള്ള മതങ്ങൾ പോലും ഒരു പരിധിവരെയെങ്കിലും മനുഷ്യനിലെ മൃഗത്തെ ഒതുക്കി നിർത്തിയിരുന്നു. സ്വാർത്ഥതയുടെ സ്വച്ഛന്ദവിഹാരത്തിന് ആദ്ധ്യാത്മികത ചില നിയന്ത്രണങ്ങൾ ഏർപ്പെടുത്തിയിരുന്നു. എന്നാൽ ശാസ്ത്രീയപുരോഗതി ആ നിരോധനങ്ങളെയെല്ലാം തകർത്തു. ഭൗതികതയുടെ ആധിപത്യം തുടങ്ങി. ഫലമോ? മനുഷ്യൻ മൃഗീയതയിൽനിന്നും ഉയരാൻ കൂട്ടാക്കാതായി. കാമക്രോധലോഭങ്ങൾ തേർവാഴ്ച തുടങ്ങി. ഇവയാണ് പ്രകൃതിമാതാവ് അവളുടെ സർഗ്ഗലീലയ്ക്കുവേണ്ടി സ്വസന്താനങ്ങൾക്ക നൽകിയിട്ടുള്ള പാരമ്പരികസമ്പത്ത്. മുമ്പ് ഒതുങ്ങിയും പതുങ്ങിയും വാണ മൃഗം, വാലു പോയ കുറുക്കനെപ്പോലെ, കൂട്ടുകാരെ തേടി. കൂട്ടുകാർ വേണ്ടുവോളം കൂടി. പുരാതനാശയങ്ങളും ആദർശങ്ങളും തകിടംമറിഞ്ഞു. മുമ്പ് ഭക്തിക്കവേണ്ടി ഭക്തി, സ്വധർമ്മത്തിനുവേണ്ടി സ്വധർമ്മം എന്നൊക്കെ പറഞ്ഞിരുന്നതിനു പകരം, കാമത്തിനുവേണ്ടി കാമം, കലാപത്തിനുവേണ്ടി കലാപം എന്നായി മുദ്രാവാക്യം. കാമന്റെ തോഴനാണ് ലോഭം; തോഴനോ തനിക്കോ എതിർപ്പു വരുമ്പോൾ പിറക്കുന്നവനാണ് ക്രോധം. അവന്റെ സ്ഥാനപ്പേരു കാമാനുജൻ എന്നാണ്. ഈ അണ്ണൻതമ്പിമാരായി ആളുകളുടെ ആരാധ്യദേവതകൾ. ഈ സുന്ദോപസുന്ദന്മാരുടെ സർവ്വാധിപത്യമാണ് ഇന്നു ലോകമെങ്ങും.

പണ്ടും ഈവക ചിന്താഗതികൾ ഉണ്ടായിരുന്നില്ലേ എന്നു ചോദിക്കാം. ചിന്താഗതിക്കാർ ഉണ്ടായിരുന്നെങ്കിലും അവരുടെ എണ്ണം വളരെ കുറവായിരുന്നു. മാത്രമല്ല, പഴയ ചാർവ്വാകന്മാർ കടം മേടിച്ചും നെയ്യ് സേവിക്കണം എന്നല്ലാതെ മദ്യം സേവിക്കണം എന്നു പറഞ്ഞില്ല; മാത്രമല്ല, ലോകായതികന്മാർപോലും, ഭോഗം ആത്മഹത്യാപരമാകാതിരിക്കാൻ വേണ്ടിയെങ്കിലും ചില ആത്മനിയന്ത്രണങ്ങൾ പാലിച്ചു പോന്നു. ഇന്നു മട്ടെല്ലാം മാറി. പോരെങ്കിൽ ശാസ്ത്രപുരോഗതിമൂലം ലോകത്തിന്റെ ഏതു മൂലയിൽ ഉണ്ടാകുന്ന വേണ്ടാതനങ്ങളും ഞൊടിയിടയിൽ ലോകമെങ്ങും പരക്കും. അവയെ പോററിപ്പുലർത്താൻ, മനുഷ്യമൃഗത്തെ ചൂഷണം ചെയ്ത് വേഗം പണക്കാരാകാൻ വെമ്പുന്ന വ്യാപാരികൾ കച്ചകെട്ടിയിരിപ്പുമുണ്ട്. പത്ര

ങ്ങളും ചലച്ചിത്രങ്ങളും, ദൂരശ്രവണികളും ദൂരപ്രദർശിനികളും കൊണ്ടാടുന്നതു് ഈ സുന്ദോപസുന്ദന്മാരെയാണ്. എങ്ങു തിരിഞ്ഞാലും കാണുന്നതും കേരംക്കുന്നതും കാമക്രോധങ്ങളുടെ നഗ്നതാണ്ഡവത്തിൻെറ ചാഞ്ചാട്ടങ്ങളും ചിലമ്പൊലികളും. കാമത്തെയും ക്രോധത്തെയും കലയും ലക്ഷ്യവുമാക്കി മാററിയാൽ കലാപവും കിറുക്കുമല്ലാതെ സ്വസ്ഥതയും ശാന്തിയും എങ്ങനെയുണ്ടാകും ?

അസ്വസ്ഥതയുടെ മൂലകാരണം ആദ്ധ്യാത്മികതയുടെ അഭാവവും കാമക്രോധങ്ങളുടെ പരിസേവനവുമാകുന്നു. ഇതു് ആഗോളവ്യാപകമായ ഒരു രോഗമാണ്. ഇന്ത്യയിലും അതു് അനുദിനം മൂർച്ഛിച്ചുവരുകയാണ്. ആഷ്ഭാരതമെന്നു് നാം അഭിമാനിച്ചിരുന്ന ഈ നാടു്–രാമൻെറയും കൃഷ്ണൻെറയും വ്യാസൻെറയും വാല്മീകിയുടെയും ശുകൻെറയും ബുദ്ധൻെറയും മാതൃഭൂമി, ഉപനിഷത്തുകളുടെയും ഗീതയുടെയും രാമായണത്തിൻെറയും ഭാരതത്തിൻെറയും ഭാഗവതത്തിൻെറയും ജനനി, സീതയുടെയും സാവിത്രിയുടെയും ദമയന്തിയുടെയും സവിത്രി– തൻെറ പൗർവ്വികപാരമ്പര്യമെല്ലാം വിസ്മരിച്ചു് ഫ്രോയിഡിൻെറയും ഹോളിവുഡ്താരങ്ങളുടെയും ഹിപ്പികളുടെയും ആരാധകരും അനുയായികളും വാഴുന്ന നാടായി മാറുന്ന കാഴ്ച വേദനാജനകവും ആശ്ചര്യകരവുമാണ്. അതിൻെറ മൂലകാരണം മനുഷ്യൻെറ പ്രാകൃതികവാസനകളായ കാമക്രോധങ്ങളത്രെ; സഹകാരികാരണങ്ങരം നിരവധിയും. സ്വാതന്ത്ര്യലബ്ധിക്കുശേഷമാണു് ഈ ബാധ വദ്ധിച്ചതെന്നതും, സ്വതന്ത്രഭാരതസന്താനങ്ങളാണു് അതിൻെറ മുഖ്യശരവ്യമെന്നതും ശ്രദ്ധേയമായ സംഗതിയത്രെ. സ്വാതന്ത്ര്യലബ്ധിക്കുമുമ്പു് അസ്വസ്ഥതകളുണ്ടായിരുന്നു. പക്ഷെ അവ സ്വാതന്ത്ര്യം നേടുകയെന്ന ആദശ്ത്തിലേയ്ക്കു് തിരിച്ചു വിടപ്പെട്ടിരുന്നു; പോരെങ്കിൽ അതു് ധാമ്മികമായ ഒരു പ്രസ്ഥാനമായിരുന്നുതാനും. അതിനു കാരണം അതിൻെറ സേനാനി ധമ്മവിഗ്രഹനായ ശ്രീരാമൻെറ ആരാധകനായ ഒരു മഹാത്മാവായിരുന്നു എന്നതാകുന്നു. അതു്, അന്നത്തെ ഭരണകത്താക്കരംക്കു ദ്രോഹകരമായിരുന്നില്ലേ എന്നു ചോദിക്കാം. ആ ഭരണകത്താക്കരംക്കു് കൈയ്യേററക്കാരുടെ കൈയ്യൂക്കല്ലാതെ യാതൊന്നും ധാർമ്മികമായോ ലൗകികമായോ ആ അധികാരം തുടന്നുകൊണ്ടുപോകാൻ അവകാശപ്പെടാനില്ല. തസ്കരന്മാരെ തച്ചോടിക്കുന്നതു് അധർമ്മമല്ലതാനും. ഹിററ്ലറുടെ തല്ലേററു് നട്ടെല്ലു തകന്ന ബ്രിട്ടൻ കെട്ടുകെട്ടാൻ നിബ്ബന്ധയായി. നാം ഒരു ഉന്തും കൊടുത്തു, കുറെ കോലാഹലവുംകൂട്ടി. വലിയ വിലയൊന്നുംകൊടുക്കാതെ സ്വാതന്ത്ര്യം മുറിച്ചു കിട്ടി. മുറിച്ചപ്പോരം ചോര കുറെ ഒഴുകി. മുറിക്കുംമുമ്പു് കുറച്ചു ചോര ചിന്താൻ തയ്യാറായിരുന്നെങ്കിൽ ഒരു പക്ഷെ മുറിക്കലും തുടന്നുവന്ന കുരുതിയും കൂടാതെ കഴിക്കാമായിരുന്നു. പക്ഷെ അഹിംസാസിദ്ധാന്തത്തെ പിൻതുടന്നതിനു നല്കേണ്ടിവന്ന മഹാമേധമായി അതിനെ കണക്കാക്കാം. ദാരിദ്ര്യവും അജ്ഞതയും നിറഞ്ഞ ഒരു രാജ്യത്തിൽ പെട്ടെന്നു് പ്രജായത്തഭരണസമ്പ്രദായം നിലവിൽവന്നു. തല്ലുകൊള്ളാനും തുറുങ്കിൽ പോകാനും മാത്രം ശീലിച്ചുപോന്ന ആളുകരംക്കു് ഭരണവിദ്യ പഠിക്കാൻ പല തെററുകളും ചേയ്യേണ്ടതായി വന്നു. ഭരണപരിചയമുള്ള ആളുകളെ പലരെയും പറഞ്ഞയച്ചു. സ്വാതന്ത്ര്യം കിട്ടിയതോടെ സ്വഗ്ഗം കിട്ടിയെന്നു പലരും കരുതി. ശതാബ്ദങ്ങളായി പരദേശികളുടെ ചൂഷണത്തിനു വിധേയമായിരുന്ന ഒരു രാജ്യത്തെ ആത്ഥികമായും സൈനികമായും പടുത്തുയത്തി ഒരു ജനതയാക്കിത്തീക്കാൻ ഭഗീരഥപ്രയത്നം കൂടിയേ കഴിയൂ എന്നു പലരും മനസ്സിലാക്കിയില്ല.

വ്യവസായങ്ങരംകൊണ്ടു് ധനസ്ഥിതിയും ജീവിതത്തോതും ഉയന്ന ദേശങ്ങളിൽ മാത്രം, അതും ആംഗ്ലോ–സാക്സൺ രാജ്യങ്ങളിൽ മാത്രമാണു പ്രജായത്തഭരണസമ്പ്രദായം ഒരുമാതിരി ഉറച്ചു നില്ക്കുന്നതു്. തലയുടെ ഉള്ളടക്കം കണക്കാക്കാതെ എണ്ണം മാത്രം നോക്കി കാഴ്ച്ചങ്ങരം നിണ്ണയിക്കുന്നതാണല്ലോ പ്രജാതന്ത്രം. എല്ലാവക്കും താന്താങ്ങളുടെ കാര്യം നേടാൻ തിടുക്കമായി. പലരും പല കുറുക്കുവഴികളും കണ്ടുപിടിച്ചു. പാടുപെട്ടു വല്ലവരും വല്ലതും സമ്പാദിച്ചിട്ടുണ്ടെങ്കിൽ സംഖ്യാബലം കൊണ്ടു് അതൊക്കെ തട്ടിപ്പറിക്കുകയാണു് അതിനൊരെളുപ്പവഴി എന്നു പലരും കണ്ടു. പക്ഷെ ആദ്യത്തെ കൂട്ടർ എണ്ണത്തിൽ കുറവാകുമ്പോരം ഈ കുറുക്കുവഴി അധികമാളുകരംക്കോ ഏറെ നാളേയ്ക്കോ നടക്കുകയില്ല. കൈക്കൂലി, കരിഞ്ചന്ത, കള്ളക്കടത്തു് ഇവയൊന്നും പോരാ

ഞ്ഞു് കള്ളനോട്ടടിതന്നെ നല്ല പണിയെന്നു വന്നിരിക്കുന്നു. തലയെണ്ണി ഭരണം കൈയ്യടക്കുക എന്നു വരുമ്പോൾ സർക്കാരിനു് ഉറച്ചുനിന്നു് ഒന്നും ചെയ്യാൻ നിർവ്വാഹമില്ലാതെ വരും. അടുത്ത തെരഞ്ഞെടുപ്പിൽ കണ്ണുറപ്പില്ലാതെ ഒരു പാർട്ടിക്കും ഭരിക്കാൻ വയ്യ. അതിനുവേണ്ടി പാർട്ടിക്കാർ എന്തും ചെയ്യും. ഭാഗ്യക്കുറിയും മദ്യവ്യാപാരവും സർക്കാർവേലകളിൽ മുഖ്യങ്ങളാം. ചില ദേശക്കാർക്കു് അവരുടെ ഭാഷയിലാണു് ശൗര്യമെല്ലാം. അതിനുവേണ്ടി ഭാരതത്തെ എത്രവേണമെങ്കിലും തുണ്ടുതുണ്ടാക്കാം. സ്വാതന്ത്ര്യലബ്ധിക്കുശേഷം പഞ്ചാബിയും മദ്രാസിയും ബംഗാളിയും മലയാളിയും തെലുങ്കനും തമിഴനുമൊക്കെയല്ലാതെ ഭാരതീയൻ ഇല്ലാതായി. കേരളത്തിൽ ഇപ്പോൾ പുതിയ ഒരു പണി കൂടി പിടിപെട്ടിട്ടുണ്ടു്, ലിപിപരിഷ്കരണം. വിദ്യാഭ്യാസം പണ്ടേ ശോചനീയം. അക്ഷരങ്ങൾ ശരിക്കു് ഉച്ചരിക്കാനറിയാവുന്ന അഭ്യസ്തവിദ്യരെ കാണണമെങ്കിൽ മഷിയിട്ടു നോക്കണം. പുതിയ പരിഷ്കാരപ്രകാരം മന്ത്രിയും മന്തിയും തമ്മിൽ തിരിച്ചറിയാൻ വലിയ പ്രയാസം. അതിൻെറ ഗുണദോഷങ്ങളെപ്പററി നിഷ്പക്ഷമായിട്ടു് അഭിപ്രായം പറയാൻ ആരും ഒരുങ്ങുന്നുമില്ല. അഭിപ്രായം പറയുന്നവരൊക്കെ ഈ മാററം കൊണ്ടോ, മാററം നല്ലതാണെന്നു പറയുന്നതുകൊണ്ടോ എന്തെങ്കിലും ലാഭം ഉള്ളവരായിരിക്കും. ഈവക പ്രശ്നങ്ങളൊക്കെ വോട്ടു പിടിക്കാൻ കണ്ടുപിടിച്ചിട്ടുള്ള കുറുക്കുവഴികളാണു്. സ്കൂളിൽ ഫീസില്ലാതാക്കി, എന്തിനു്? വോട്ടു കിട്ടാൻ. പ്രൈവററു് സ്കൂളുകൾ സർക്കാർ സ്കൂളുകൾക്കൊപ്പം അനാഥങ്ങളാക്കി, എന്തിനു്? വോട്ടിനുവേണ്ടി. എല്ലാ പാർട്ടികളും എന്തിനും കരുക്കളാക്കുന്നതു് വിദ്യാർത്ഥികളെയാണു്. ബാലമനസ്സുകളായതുകൊണ്ടു് അവരെ വേഗം ഇളക്കിയിറക്കാം. പഠിക്കാൻ അവർക്കു താല്പര്യമില്ലാതായി. ഫീസു് കൊടുക്കേണ്ടാത്തതുകൊണ്ടു് അവർ വലിയ നിഷ്കർഷയോടെ പഠിക്കണമെന്നു് രക്ഷിതാക്കൾക്കു് നിർബ്ബന്ധമില്ല. സമരംകൊണ്ടു് പാസ്സാകാമെന്നതുകൊണ്ടു് പഠിക്കണമെന്നാർക്കുമില്ല. മററാർക്കും താല്പര്യമില്ലാത്തതുകൊണ്ടും, തങ്ങളുടെ ശമ്പളത്തിനു് കോട്ടമൊന്നുമില്ലാത്തതുകൊണ്ടും അദ്ധ്യാപകരും ഉദാസീനരാകുന്നു. പഠിക്കാതെതന്നെ നേതാവാകാം, മന്ത്രിയാകാം. പിന്നെയെന്തിനീ പൊല്ലാപ്പു പിടിച്ച പണി! നിയമനിഷേധവും ശിക്ഷണരാഹിത്യവുമാണു് മുതിർന്നവർ കാണിച്ചുകൊടുത്ത വഴിയും. കലാശാലകൾ കലാപശാലകളായി. ഇതിനു് ഉത്തരവാദികൾ രാഷ്ട്രീയസംഘടനകളാണു്.

വിദ്യാഭ്യാസത്തിനു് ശിക്ഷയെന്നാണു് പഴയ പേരു് — അതു് ശിക്ഷണം കൂടാതെ നേടാവതല്ല. ശിക്ഷണത്തിനു വിധേയനാവാത്തവൻ ശിഷ്യനല്ല. ശിഷ്യനല്ലാത്തവനു് വിദ്യയും നാസ്തി. എല്ലാ മണ്ഡലങ്ങളിലും നിയന്ത്രണം അരോചകമാണു്. അതിനു കാരണം നേരത്തെ നാം പറഞ്ഞ സുന്ദോപസുന്ദന്മാരുടെ വിളയാട്ടമാണു്. മക്കൾക്കു് മാതാപിതാക്കന്മാരോടോ, വിദ്യാർത്ഥികൾക്കു് ഗുരുക്കന്മാരോടോ, ഭാര്യയ്ക്കു ഭർത്താവിനോടോ, അനുയായികൾക്കു് നേതാക്കന്മാരോടോ ഒരു തരത്തിലുമുള്ള വിധേയതയും പാടില്ലെന്നാണു വന്നിരിക്കുന്നതു്. കുട്ടി തെററു ചെയ്താൽ ശിക്ഷിക്കാൻ പാടില്ല, പഠിച്ചില്ലെങ്കിൽ ശാസിക്കാൻ പാടില്ല. ഇങ്ങനെ കയറൂരിവിട്ടാൽ അവർ കാളകളെപ്പോലെയല്ലാതെ പിന്നെയെങ്ങനെയാണു വളരുക? അടുത്തകാലത്തു പുതിയൊരു ഏർപ്പാടു് നിർലജ്ജം നാടെങ്ങും കൊട്ടിഘോഷിക്കുന്നു, സംവിധാനത്തിൻെറ പേരിൽ. പണ്ടൊക്കെ സഭ്യേതരമെന്നും ഗോപ്യമെന്നും കരുതിയിരുന്നതൊക്കെ ഇപ്പോൾ മാന്യവും പരസ്യവുമായിരിക്കുന്നു. സർക്കാരിൻെറ പ്രചാരണോപാധികളെല്ലാം ഇപ്പോൾ മദിരാപ്രമദകളുടെ വിപണനത്തിനാണു വിനിയോഗിക്കുന്നതു്. പണ്ടു് നിരോധം നിയന്ത്രണമായിരുന്നു; ഇപ്പോൾ നേരെ വിപരീതവും. പരിഷ്കാരം ഈ കണക്കിനു പോയാൽ പഴയ പ്രാകൃതനിലയിലെത്തും.

തൻെറ കാര്യമഖിലം നടക്കണം
തൻെറ ദാരസുതരും സുഖിക്കണം
അന്യരാകെയതിഖിന്നരാകണം
തന്നെ വന്നനുദിനം വണങ്ങണം.

ഇതാണു് ഇന്നത്തെ മുദ്രാവാക്യം. മഴയത്തും വെയിലത്തും കണ്ണഞ്ചിപ്പിക്കുന്ന വേഷവും അണിഞ്ഞു് ആരോടെന്നില്ലാതെ മുദ്രാവാക്യവും മുഴക്കി മുഷ്ടി ചുരുട്ടി മാനത്തു് ഇടിച്ചുംകൊണ്ടു്

പോകുന്ന പുരുഷാരത്തെ കാണുമ്പോഠം, കാഴ്ച കൗതുകകരമെങ്കിലും, ചിന്തിക്കാൻ കഴിയുന്ന മനുഷ്യർ മൂക്കത്തു വിരൽവെച്ചു പോകും. മൂള യുണ്ടെന്നു മേനി നടിക്കുന്ന മനുഷ്യാ, നീയി ത്രയ്ക്കു് ഒരു മാന്ത്രികയന്ത്രമായിപ്പോയല്ലൊ, എന്നു സ്വയം പറഞ്ഞുപോകും.

ഈ സ്ഥിതിവിശേഷത്തിനു് കളമൊരു ക്കിയ മറെറാരു കൂട്ടർ നമ്മുടെ നാട്ടു് മതേതര മെന്നു് പ്രഖ്യാപിച്ചവരാണു്. മനുഷ്യനെ മനുഷ്യനാക്കുന്നതിൽ മതത്തിനുള്ള സർവ്വോന്ന തസ്ഥാനം അറിവുള്ള അഗ്രാസനാധിപന്മാർ, മതേതരത്വമെന്നതുകൊണ്ടു് മതനിരാസമെന്ന ർത്ഥമില്ല എന്നു പറഞ്ഞെങ്കിലും, ഭരണയന്ത്രത്തെ കൈയ്യാര്യം ചെയ്തിരുന്ന ധുരന്ധരന്മാർ മതത്തി ന്നു് പ്രതികൂലമായ ഒരു നിലപാടാണു സ്വീക രിച്ചിരുന്നതു്. അവരിൽ ചിലർ പേഷ്യൻ പാ രമ്പര്യത്തിൽ വളരുകയും പാശ്ചാത്യവിദ്യാഭ്യാ സത്തെ ആരാധിക്കുകയും ചെയ്തിരുന്നവരായി രുന്നു. അവക്കു് ഭാരതീയസംസ്കാരത്തോടു് കൂറു കുറവായിരുന്നു. അതിനു് കുറെയൊക്കെ അവ രുടെ പശ്ചാത്തലവും കുറെയൊക്കെ പാട്ടിപരി ഗണനകളും ആയിരിക്കാം കാരണം. പ്രായവും അനുഭവവും വദ്ധിച്ചതോടെ കാര്യങ്ങഠം കുറെ ക്കൂടി ആഴത്തിലും അകലത്തിലും ചിന്തിക്കാൻ തുടങ്ങിയപ്പൊഴേയ്ക്കും അവരുടെ മുൻനിലപാ ടിൽനിന്നും നാടിനു വന്നുചേന്ന വിനകഠം പിടിച്ചാൽ കിട്ടാത്ത പതനത്തിലെത്തിക്കഴി ഞ്ഞിരുന്നു. പോരെങ്കിൽ നേതാവിനു കണ്ണു തെളിഞ്ഞാലും അനുയായികഠം നിലപാടു മാററുക പതിവില്ല. അവർ തങ്ങളുടെ അഭിലാ ഷങ്ങഠംക്കു് അനുരൂപനായ നേതാവിനെ കണ്ടെത്തും; അഥവാ അവയെ ചൂഷണം ചെയ്യാൻ കഴിവുള്ളയാഠം നേതൃത്വം ഏറെറ ടുക്കും. അവിവേകമാണു് ലോകത്തെ നില നിത്തിക്കൊണ്ടുപോകുന്നതു്. അതു യുക്തവു മാണു്: ചിന്തിച്ചാൽ ഇതിൻെറ കഴമ്പില്ലായ്മ തെളിയുമല്ലൊ. അതറിഞ്ഞു വരുമ്പൊഴേയ്ക്കും, വിവേകം ഉണ്ടാവുമ്പൊഴേയ്ക്കും, ആഠം കിഴവനാ കുന്നു, മൺമറയുന്നു. അറിവുറയ്ക്കാത്ത പിൻ തലമുറ മുൻഗാമികളേക്കാഠം മൂച്ചോടെ മുൻപിൻ നോക്കാതെ മുന്നോട്ടു കുതിക്കുന്നു. അങ്ങനെ മേൽക്കുമേൽ അശാന്തിയിലേയ്ക്കും അസ്വസ്ഥത യിലേയ്ക്കുമാണു് ലോകത്തിൻെറ പോക്കു്.

ഇതെവിടംവരെ പോകും? മൃഗത്തെയും ലജ്ജി പ്പിക്കുന്ന നിലയിൽ മനുഷ്യൻ എത്തിക്കഴിയു മ്പോഠം, ഉറങ്ങാൻ വഴിയില്ലാതാവുമ്പോഠം, ഉന്മാദം നടമാടുമ്പോഠം, കറപ്പും കഞ്ചാവും തേടും. ഹിപ്പികളും ബീററിലുകളും താരങ്ങളും കൊടികുത്തി വാഴും. ചിലർ 'ഹരേകൃഷ്ണ' സമ്പ്ര ദായത്തിൽ മോചനം തേടും. പൊറുതിമുട്ടു മ്പോഠം, വ്യക്തികളും ചിന്താലുക്കളും പിൻ തിരിഞ്ഞു നോക്കാൻ തുടങ്ങും. അപ്പോഠം പണ്ടത്തെ ഭാരതീയാചാര്യന്മാരുടെ അരുളപ്പാടു കഠം ശ്രദ്ധിക്കാൻ തുടങ്ങും. പാശ്ചാത്യദേശ ങ്ങഠം വെടിഞ്ഞതു് ഭാരതം ഏറെറടുക്കും; അവർ നമ്മുടേതു് ഏറെറടുത്തു് കഴിയുമ്പോ ഴേയ്ക്കും അവരുടെ പഴയതു് മടുത്തു് അവരിൽ ക്കൂടിവന്ന നമ്മുടെ പാരമ്പര്യം നാം കണ്ടെത്തും. അതു കണ്ടെത്തുകയേ ഇതിനു പോംവഴിയുള്ളു. നൈസർഗ്ഗികങ്ങളായ കാമം ക്രോധം ലോഭം ഇവയെ വളത്തി, മതത്തെ മുടിച്ചു്, വർഗ്ഗവൈരം, ഭാഷാഭ്രാന്തു് തുടങ്ങിയ സർവ്വനാശകങ്ങളായ വാസനകളെ ചൂഷണം ചെയ്തു് സമ്പാദിച്ച അസ്വസ്ഥതകഠംക്കു് പരിഹാരം പഴയവർ കുറിച്ച കഷായംതന്നെയേ ഉള്ളു. അശേഷകായ പ്രസൃതങ്ങളായ രാഗാദിരോഗങ്ങളെ അടക്കി നിത്തുകയേ അതിനു പോംവഴിയുള്ളു. അതിനു് അപൂർവ്വവൈദ്യനെ കണ്ടെത്തണം.

ത്രിവിധം നരകസ്യേദം ദ്വാരം നാശനമാത്മനഃ
കാമക്രോധസ്തഥാ ലോഭസ്തസ്മാദേതത്ത്രയം ത്യജേത്.

നരകത്തിൻെറ മൂന്നു പടികളാണു് കാമക്രോധ ലോഭങ്ങഠം. പടി കടന്നു് എരിപൊരിക്കൊ ള്ളാതിരിക്കണമെങ്കിൽ അതിനകത്തു കടക്കരു തു്; പുറമേ ഒഴിഞ്ഞുമാറണം. രജോഗുണസന്ത തികളും അത്യാത്തിപിടിച്ചവരും വൻവൈരി കളുമായ ഇവരോടുള്ള കൂട്ടുകെട്ടു വിടണം. വിടാ നെന്തു വഴി? എങ്ങും അവരുടെ വിളയാട്ടമല്ലേ? ആയിരിക്കാം; പക്ഷെ എല്ലാവക്കും പൈതൃ മാണെന്നു കരുതി നാമും കൂട്ടത്തിൽ കൂടിക്കൊ ള്ളണമെന്നുണ്ടോ? ഈ ഒഴിയാബാധയെ ഒഴി ക്കണമെന്നു് ശക്തിയായി തോന്നുന്നവർ അ തിനു് തീവ്രമായി പ്രയത്നിക്കണം. വിദ്യാല യങ്ങളിലും പൊതുരംഗങ്ങളിലും സത്യധർമ്മാദി കഠംക്കൊന്നും സ്ഥാനമില്ലാതായി— അതിനാൽ തുടങ്ങേണ്ടതു് വീട്ടിലാണു്, കൊച്ചുകുട്ടികഠം

മുതൽക്കു്. കാലത്തെഴുനേററു നല്ല കീർത്തനങ്ങൾ ചൊല്ലുക, നാമം ജപിക്കുക, ധ്യാനിക്കുക; കുളിച്ചു് അമ്പലത്തിൽ പോവുക. ദിനകൃത്യങ്ങൾ കഴിഞ്ഞു് രാത്രിയിൽ രാമായണമോ ഭാരതമോ ഭാഗവതമോ, ശ്രീരാമകൃഷ്ണൻദേവൻ മുതലായ മഹാപുരുഷന്മാരുടെ ചരിത്രങ്ങളോ ഉപദേശങ്ങളോ വായിക്കുക. പരദൂഷണത്തിൽ നേരം പാഴാക്കാതെ കിട്ടുന്ന വേളകളിലൊക്കെ മനസാ നാമം ജപിക്കുക. ഇതൊക്കെ അസ്വാസ്ഥത പിടികൂടാതിരിക്കുന്നതിനും, പിടികൂടിയാൽത്തന്നെയും വിട്ടുമാറുന്നതിനും ഉള്ള ഉപായങ്ങളാണു്. ഉപജീവനത്തിനുവേണ്ടി പല ജോലികളും ചെയ്യേണ്ടതുണ്ടാകും. അതൊന്നും സത്യധർമ്മങ്ങളെ ധിക്കരിച്ചുകൊണ്ടാവരുതു്. എൻജിനീയർ, ഡോക്ടർ മുതലായവരുടെ സ്ഥാനം സമുദായത്തിൽ വളരെ ഉയർന്നതായിട്ടാണല്ലൊ കരുതപ്പെടുന്നതു്. എന്നാലൊരുവൻ ജീവിതം മുഴുവൻ കല്ലും മണ്ണും കുമ്മായവും പാലവും പാതയും ധ്യാനിച്ചോ, ചലവും മലവും ഒടിവും ചതവും നിനച്ചോ, പട്ടിയെയും പൂച്ചയെയും ചികിത്സിച്ചോ കാലം കഴിക്കണമെന്നു വന്നാൽ അതു് മനുഷ്യത്വത്തിന്റെ എന്തൊരു ദുർവ്യയമാണു്! അവയൊക്കെ ഉപജീവനത്തിനു വേണ്ടിവരും; പക്ഷെ അതൊന്നും മനുഷ്യന്റെ ജീവിതലക്ഷ്യമല്ല. ജീവിതത്തിന്റെ പരമോദ്ദേശ്യത്തിനു സമയം കണ്ടുപിടിക്കണം; പ്രവൃത്തികൾക്കിടയിലും ഈശ്വരചിന്തയാകുന്ന ഒരന്തർധാര വളർത്തിയെടുക്കണം. അതു സാധിച്ചവർ പലരുമുണ്ടു്. പ്രയത്നിച്ചാൽ ആർക്കും കുറെയൊക്കെ സാധിക്കുകയും ചെയ്യും. 'അനിത്യമസുഖം ലോകം ഇമം പ്രാപ്യ ഭജസ്വ മാം.' ദുരിതപൂരിതവും നശ്വരവുമായ ഈ ലോകത്തിൽ ശാന്തിയും സമാധാനവും വേണമെങ്കിൽ ഈശ്വരഭജനം ഒന്നു മാത്രമേ ഉപായമുള്ളു. മൂത്തോരുടെ വാക്കും മുതുനെല്ലിക്കയും ആദ്യം കയ്ക്കും, പിന്നെ മധുരിക്കും.

> തമാത്മസ്ഥം യേ$nു$പശ്യന്തി ധീരാ—
> സ്തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം.

അകക്കാമ്പിൽ കുടികൊള്ളുന്ന അന്തരാത്മാവിനെ അറിയുന്ന വിവേകികൾക്കു് ശാശ്വതശാന്തി ലഭിക്കുന്നു; അല്ലാത്തവർക്കില്ല.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

---

# 2. അസ്വാസ്ഥത എന്തുകൊണ്ടു്?

**പി. ആർ. നായർ**

ഇന്നെവിടെ നോക്കിയാലും അസംതൃപ്തിയുടെ പുകമാത്രം. നിത്യജീവിതത്തിൽ ഏതോ ഒരു വല്ലായ്മ. ഇതു വളരെ വേഗം പടർന്നുപിടിച്ചതാണു്. ഉള്ളവനും ഇല്ലാത്തവനും ഒരുപോലെ ഭയന്നു കഴിയുന്നു, ആരുമാരെയും സ്നേഹിക്കുന്നില്ല. പരസ്പരവിശ്വാസവും ബഹുമാനവും കേട്ടുകേൾവികളാണു്. ഏതു രംഗത്തിലും അനിശ്ചിതത്വം തളംകെട്ടിയിരിക്കുന്നു. എത്തും പിടിയുമില്ലാത്ത അസ്വാസ്ഥതതന്നെ.

എന്താണിതിനു കാരണം? ലോകത്തിനുണ്ടാവുന്ന സമൂലപരിവർത്തനം സ്വീകാര്യമാണോ? അല്ലെങ്കിൽ എങ്ങനെ പരിഹരിക്കാം?

അര നൂററാണ്ടുമുമ്പുവരെ നാം കാര്യമായി കരുതിവന്ന പൊതുതത്ത്വങ്ങൾ പലതും ഇന്നു തിരസ്കൃതങ്ങളാണു്. നല്ല വിചാരം, നല്ല പെരുമാററം, നിർമ്മലസ്നേഹം ഇവയായിരുന്നു നമ്മുടെ ബാലപാഠങ്ങൾ. ഇന്നിവ വെറും പ്രകടനങ്ങൾ. നൂതനങ്ങളായ ജീവിതസങ്കേതങ്ങളാണീ വ്യത്യയത്തിനു നിദാനം. ശാസ്ത്രം പുരോഗമിച്ചതോടെ ഒട്ടേറെ ശുഭപ്രതീക്ഷകളുണ്ടായിരുന്നു. ഓരോ ആളും സുഖമയമായ – ഭോഗസമൃദ്ധമായ – ജീവിതം സഹജവാസനയാലെന്നപോലെ കാംക്ഷിച്ചുപോയി. അപ്പുറമൊന്നും വേണമെന്നില്ലതാനും. ഭൗതികത്തിനുപരി മറെറാന്നിനെ ശാസ്ത്രവും ശസ്ത്രവും തെളിയിക്കു

ന്നില്ലെന്ന അഭിപ്രായം ബലവത്തരമായി. ജീവിതം ഒരുവക ആക്രമണപ്രത്യാക്രമണ മാകുന്നതിലാണു സുഖമെന്നു കണ്ടുപിടിച്ച ഭൗതികതത്ത്വശാസ്ത്രമാണിന്നത്തെ അസംതൃപ്തി യുടെ എല്ലാം മൂലകാരണം.

പരക്കംപാച്ചിലിനിടയിൽ നാം പലതും വിട്ടുപോയി. അതിൽ പ്രധാനം ആത്മവിശ്ലേ ഷമാണ്, ജ്ഞാനത്തിന്റെ ഊററുറവ ബുദ്ധിയാ ണെന്നു തെററിദ്ധരിച്ചു; വാസ്തവത്തിൽ ആത്മാ വുതന്നെയാണതു്. ആധുനികന്റെ ആവിഷ് കാരമത്രയും ബുദ്ധിപ്രഭവമാണ്. ദുർഭാവനയും അഹംബുദ്ധിയുമാണതിനെ പോഷിപ്പിക്കു ന്നതു്. ജ്ഞാനധാരയുടെ മൂലസ്രോതസ്സടഞ്ഞു കിടക്കുന്നു. ബുദ്ധിവ്യാപാരംമൂഖേന സദ്ബുദ്ധി യിലേയ്ക്കുയരാമെന്നു വ്യാമോഹിച്ചിട്ടു കാര്യ മില്ല. ആത്മാവിനോടു സമ്പർക്കമില്ലാത്ത ബുദ്ധി ചപലമാണ്; വാചാലവുമാണ്. തന്മൂലം നമ്മുടെ വിചാരങ്ങൾ തുലോം ശിഥില മായിരിക്കുന്നു. അർത്ഥശൂന്യമായ വൈഖരി യാണ് ഇന്നത്തെ വാക്കുകൾ, ദേഹിയില്ലാത്ത ദേഹംപോലെതന്നെ.

ഇന്നു് നമ്മുടെ ധമനികൾ താളം തെററി ത്തുടിക്കുന്നു. വാസനകൾ സ്വമേധയാ നമ്മെ കീഴടക്കുകയാണ്. മസ്തിഷ്കം ഹൃദയത്തെയും രണ്ടുംകൂടി ഇന്ദ്രിയങ്ങളെയും അലക്ഷ്യമായി ചേഷ്ടിപ്പിക്കുകയാണ്. 'യദ് ദൃഷ്ടം തത് സത്യം; യദനുഭൂതം തത് പ്രമാണം' എന്നുമാത്ര മാണ് നവീനന്മാരുടെ കർമ്മയോഗസിദ്ധാന്തം.

മനസ്സിനെയും ബുദ്ധിയെയും ആത്മാവി നോടു ബന്ധിപ്പിക്കാൻ കഴിയുമോ? എല്ലാ അവതാരപുരുഷന്മാരും യുഗയുഗാന്തരങ്ങളായി ഇതുതന്നെയാണു പറഞ്ഞതു്. ജീവിതം കൊണ്ടു വർ കാണിച്ചുതന്നതും ഇതുമാത്രമാണ്. അവ രുടെ ഉപദേശങ്ങളും ജീവിതദർശനങ്ങളും ജല്പന ങ്ങളോ കെട്ടുകഥകളോ ആണെന്നു് ഇന്നത്തെ കേവലഭൗതികവാദികൾ സിദ്ധാന്തിക്കുന്നു. സ്വാർത്ഥമാത്രപ്രേരിതരായ അക്കൂട്ടർ തലമുറയ്ക്കു പകർന്നു കൊടുക്കുന്ന സന്ദേശവും മറെറാന്നാവാ നിടയില്ല. ഇതിന്നവർ ഉദാഹരണങ്ങൾ ചൂണ്ടി ക്കാണിക്കാനും മടിക്കാറില്ല. എല്ലാം ഒരേ ല ക്ഷ്യത്തിൽ സംഗമിപ്പിക്കാനവർക്കു സാധിക്കും. 'അവതാരപുരുഷന്മാർ ലോകവ്യവസ്ഥ നിയ ന്ത്രിക്കുമോ? എങ്കിൽ എന്തിനു് വീണ്ടും വീണ്ടും പിറക്കുന്നു? അവരുടെ ഉപദേശങ്ങൾ ശാശ്വ തസമാധാനത്തിനുതകുമെങ്കിൽ എന്തുകൊണ്ടു് മനുഷ്യർ വീണ്ടും വീണ്ടും വികൃതമായ അസ്വാ സ്ഥ്യത്തിൽ കുടുങ്ങുന്നു? അവരുടെ ആദർശവാദം പൊള്ളയായതുകൊണ്ടല്ലേ മതങ്ങളും പ്രസ്ഥാന ങ്ങളും മാറിമാറിവരുന്നതു്? ചരിത്രത്തിനും ക്കൊള്ളാവുന്നതിലധികം സംഭവപരമ്പരകൾ ഇന്നോളം രൂപപ്പെട്ടതുതന്നെ ആദർശവാദ ത്തിന്റെ പരാജയം കുറിക്കുന്നു.' ഇങ്ങനെ നീണ്ടുപോകുന്ന ആക്ഷേപങ്ങളാണവർക്കുള്ളതു്. തന്മൂലം പ്രത്യക്ഷദർശനങ്ങൾക്കു മേന്മയും അംഗീകാരവും സിദ്ധിച്ചിരിക്കുന്നു. 'ബലമുള്ള വൻ അതിജീവിക്കു'മെന്ന സിദ്ധാന്തപക്ഷ ത്തിനുറപ്പുകിട്ടിയതാണ് ബുദ്ധിമണ്ഡലത്തിൽ ഈയിടെയുണ്ടായ പരിവർത്തനത്തിന്റെ നി ർണ്ണായകഘടകം.

മാനസികവ്യാപാരങ്ങൾ അന്തർമുഖ മെന്നും ബഹിർമുഖമെന്നും രണ്ടുണ്ടു്. ഇന്നു് ബഹിർമുഖവ്യാപാരത്തിനാണ് ശക്തിയും പ്രശസ്തിയും. അന്യന്റെ പ്രവർത്തനങ്ങളും വിചാരങ്ങളും നമ്മെ എങ്ങനെ ബാധിക്കു മെന്നും അവനെ കീഴടക്കേണ്ടതെങ്ങനെയെന്നും ചിന്തിക്കുകയാണ് അതിന്റെ സാമാന്യ സ്വഭാവം. ജനഹൃദയങ്ങളിൽ എങ്ങനെയോ സംക്രമിച്ചുപോയ ഈ ദുരന്തം അകവും പുറവും ഒരുപോലെ മലീമസമാക്കുന്നു. അഹന്ത യെയും അനാദരത്തെയും പോഷിപ്പിക്കുന്നു.

തന്നിലേയ്ക്കുതന്നെ കണ്ണു നട്ടുകയാണ് അന്തർമുഖവ്യാപാരം. പരദോഷമോ സ്വദോ ഷമോ ഏതാണു വലുതു്? സ്വദോഷം പര ദോഷമായി തെററിദ്ധരിക്കുന്നുണ്ടോ? ഇത്തരം ആത്മപരിശോധനയാണതിന്റെ സ്വരൂപം. ഇന്നു് വ്യക്തിയും സമുദായവും ആത്മപരിശോ ധനയ്ക്കു തയ്യാറല്ല. ഒച്ചപ്പാടുകളും സമരസന്നാ ഹവും പരദോഷപരിഹാരത്തിനുവേണ്ടി ത്തന്നെ.

ആലസ്യം, ഭയം, അജ്ഞതഎന്നു മൂന്നാണു് അന്തർവ്യാപാരത്തെ പ്രതിബന്ധിക്കുന്ന ദുർ ഭൂതങ്ങൾ. വ്യക്തിയിൽ വളർന്നു സമഷ്ടിയി ലേയ്ക്കു പരക്കുന്ന ഇവയെ വേർതിരിച്ചറിയു വാനും ചെറുക്കുവാനും സ്വതന്ത്രമായ ആത്മപരി

ശോധനതന്നെ വേണം. എത്രയോ മഹാത്മാക്കൾ എത്രവട്ടമാണിതുപദേശിച്ചതു് ! എന്നിട്ടെത്രപേർ ശ്രദ്ധിച്ചു ?

ഊർധ്വബാഹുർവിരൌമ്യേഷ
ന ച കശ്ചിത്ശൃണോതി മേ
ധർമ്മാദർത്ഥശ്ച കാമശ്ച
സ ധർമ്മഃ കിം ന സേവ്യതേ ?

എന്നു വിലപിച്ച വ്യാസഭഗവാനും, 'കണ്ണുള്ളവൻ കാണട്ടെ, ചെവിയുള്ളവൻ കേൾക്കട്ടെ' എന്നു സങ്കടപ്പെട്ട യേശുവും പിൽക്കാലത്തുണ്ടായ ദിവ്യപുരുഷന്മാരേവരും ഒരേ സംഗതിയാണുന്നിപ്പറഞ്ഞതു്. എന്നിട്ടെങ്ങും വേരറാതെ നില്ക്കുന്ന ഈവക ദോഷങ്ങൾ വീണ്ടും വീണ്ടും പുഷ്ടിപ്പെടുന്നു. ആപത്തുകളും ദൌഷ്ട്യവും സമാന്തരമായി സംഭവിച്ചുകൊണ്ടുമിരിക്കുന്നു. മഹാത്മാക്കൾ അതതുകാലത്തവതരിച്ചു നിയന്ത്രിച്ചതുകൊണ്ടാണു് ഒട്ടെങ്കിലും സൗമനസ്യം ലോകത്തിലിന്നു ശേഷിക്കുന്നതു്.

ഒരിക്കൽ കബീർദാസൻ പറഞ്ഞു:

ബുരാ ജോ ദേഖന് മൈം ചലാ
ബുരാ ന മിലിയാ കോയ്;
ജോ ദില് ഖോജോ ആപനോ
മുഝ് സേ ബുരാ ന കോയ്.

'എന്നെപ്പോലെ ചീത്തയായി ലോകത്തിലാരുമില്ല.' എത്ര ശരിയാണു് ! ഈ ഉദാത്തമായ വിചാരം ഉണ്ടെന്നു വന്നാൽ പക വീട്ടലിനും പരോപദ്രവത്തിനും ചാടിപ്പുറപ്പെടുമോ ? ഇതു് ചിലപ്പോൾ വ്യക്തിയിലുണ്ടാവാം. സമഷ്ടിയിലാകണമെങ്കിൽ വൻതോതിലുള്ള മാനസികപരിവർത്തനം വേണം. അതിനെന്താണുപായമെന്നു ചിന്തിച്ചാൽ മതി.

പ്രപഞ്ചം പഞ്ചഭൂതതത്ത്വങ്ങളെക്കൊണ്ടു ചമയ്ക്കപ്പെട്ടിരിക്കുന്നു. പുതിയ അന്വേഷകന്മാർക്കിതു ബോധ്യമല്ല. അവർ കുറെയേറെ പുതിയ മൂലകങ്ങളെക്കൂടി കണക്കിലെടുക്കുന്നു. അവയെല്ലാം ചേർന്നാണു് ഭൗതികപ്രപഞ്ചമെന്നു വ്യാഖ്യാനിക്കുന്നു. പൂർവാചാര്യന്മാരുടെ പഞ്ചാത്മകതത്ത്വം പരമസൂക്ഷ്മമാണെന്നറിയാതെയാണവരുടെ നിഗമനങ്ങൾ. ഇതുമൂലം പുതിയ കണ്ടുപിടുത്തങ്ങൾ പ്രപഞ്ചത്തെ ബാധിക്കുന്നതു് എങ്ങനെയെന്നവർക്കറിവില്ല. നമ്മുടെ വ്യവഹാരമേതും ജഡചേതനപദാർത്ഥങ്ങളിൽ താരതമ്യേന സൂക്ഷ്മാതിസൂക്ഷ്മമായ പ്രതികരണമുണ്ടാക്കും. ഇതു് പ്രപഞ്ചവേദികളായ ഭാരതീയാചാര്യന്മാർ പണ്ടേ കണ്ടിട്ടുണ്ടു്. ഇന്നത്തെ സ്വാർത്ഥമയമായ ദുർവ്യവഹാരങ്ങളുടെ ആത്യന്തികപരിണാമം പ്രപഞ്ചചക്രത്തെ ധ്വംസിക്കുന്നതായിരിക്കും. വസ്തുതത്ത്വങ്ങൾ സാപേക്ഷങ്ങളാണല്ലോ. ഒന്നു മറ്റൊന്നിൽനിന്നു തീരെ വിട്ടുനിൽക്കുകയില്ല. ഇതറിഞ്ഞുതന്നെയാണു് തത്ത്വജ്ഞാനികൾ ആത്മനിഷ്ഠവും ശുദ്ധവുമായ അന്തർവ്യാപാരം വേണമെന്നനുശാസിച്ചതു്.

''ഇന്ദ്രിയപ്രത്യക്ഷമേ വിശ്വസിക്കയുള്ളൂ'' എന്ന ദുശ്ശാഠ്യമാണു് പുതിയ ചിന്താഗതിയിലുള്ളതു്. പ്രകടമായിത്തന്നെ ഇതൊരപകടമാണു്. അതീന്ദ്രിയപ്രത്യക്ഷമായ 'ഏതോ ഒന്നു'ണ്ടെന്നു് അല്പമെങ്കിലും ചിന്തിക്കുന്നവർ സമ്മതിക്കും. അതിനെ അനുസന്ധാനം ചെയ്യുന്നവർ പൂർണ്ണതയിലേയ്ക്കുയരും. അവരുടെ അനുഭവങ്ങളെ ''മാജിക്കെന്നും മെസ്മരിസമെ''ന്നും പരിഹസിച്ചു കളയുക ധാർഷ്ട്യമാണു്. ഇതു് അജ്ഞതയിൽനിന്നുണ്ടാകുന്ന അഹങ്കാരം തന്നെ. അതകലുവാൻ ശ്രദ്ധ കൂടിയേ തീരൂ. 'ശ്രദ്ധാവാൻ ലഭതേ ജ്ഞാനം' എന്നു പറഞ്ഞിട്ടുമുണ്ടല്ലോ.

നിരീശ്വരത്വം ഒരു ഫാഷനായിട്ടുണ്ടു്. ഉണ്ടെന്നു പറയുന്നതിലെളുപ്പമാണില്ലെന്നു പറയുക. ഒന്നും സ്ഥാപിക്കേണ്ട ഭാരമില്ല. ലോകരാഷ്ട്രങ്ങളിലെല്ലാം ഈ ചിന്താഗതി പടന്നുപിടിച്ചിട്ടുണ്ടു്. അഭ്യസ്തവിദ്യരായ ബുദ്ധിജീവികൾക്കാണു് രോഗം കൂടുതൽ ബാധിച്ചിരിക്കുന്നതും.

നാസ്തികന്മാരെ വെറുപ്പോടെ നോക്കുന്ന ആസ്തികന്മാരുണ്ടു്. അവരും അഹന്തയ്ക്കടിമപ്പെടുന്നു, സംഘർഷമുണ്ടാകുന്നു, സമാധാനം തകരുന്നു. പ്രത്യക്ഷഫലം ഉഭയവിനാശമാണെന്നു വ്യക്തമല്ലേ ?

നാസ്തികരിൽത്തന്നെ ഒരു കൂട്ടർ മനുഷ്യത്വവാദികൾ (Humanists) എന്ന പേരിൽ സംഘടിച്ചു തുടങ്ങിയിട്ടുണ്ടു്. ആത്മാവിനെയോ ഈശ്വരനെയോ അംഗീകരിക്കാൻ അവർ തയ്യാറല്ല. പക്ഷേ, സദ്വിചാരങ്ങളും സദ്‌വ്യവഹാരങ്ങളും വേണമെന്നുണ്ടു്. അവർ സകലരെയും ഒരുപോലെ കാണുന്നു, ഭൂതഹിതൈഷി

കളായി വർത്തിക്കുന്നു. അന്ധമായി മതം വിശ്വസിക്കുന്നവരെക്കാൾ – വിധർമ്മികളെക്കാളും – ലോകധർമ്മികളാണവർ. ഇവിടെ ഇന്ത്യയുടെ സന്ദേശം ശ്രദ്ധേയമാണ്.

സർവേ ഭവന്തു സുഖിനഃ സർവേ സന്തു നിരാമയാഃ
സർവേ ഭദ്രാണി പശ്യന്തു മാ കശ്ചിദ് ദുഃഖഭാഗ്ഭവേത്.

ഇതു പുതിയ സിദ്ധാന്തമാണോ ? ഇതിൽക്കവിഞ്ഞ Humanist Idea എവിടെയുണ്ട് ? ഇതു് മനുഷ്യന്റെ അന്തരാത്മാവിനെക്കുറിച്ചറിഞ്ഞ തത്വജ്ഞാനികൾ പറഞ്ഞതാണ്. ഈശ്വരന്റെ സ്വയംപ്രചോദിതമായ കാരുണ്യമാണ് മനുഷ്യത്വം. ഹ്യൂമനിസ്റ്റുകൾ ആത്മവാദത്തിലേ വിശ്രമിക്കുകയുള്ളുവെന്നു നമുക്കു ന്യായമായി വിശ്വസിക്കാം.

മതവിശ്വാസികൾ – സംഘടിതമതത്തിന്റെ ആരാധകർ – ഒട്ടൊക്കെ വഴി പിഴച്ചിട്ടുണ്ട്. അന്ധവിശ്വാസം, പാരമ്പര്യബോധം, അന്യരോടുള്ള അവജ്ഞ ഇത്രയും ചേർന്നാൽ മതം വിഷമാകും. അതു് ഒരു കൂട്ടരെ മയക്കിക്കളയും. അവർ സകലരെയും ഹിംസിക്കും. 'ജിഹാദി'ന്റെയും രക്തച്ചൊരിച്ചിലിന്റെയും പൂർവ്വരൂപമിതാണ്. സാക്ഷാത്തായ ലക്ഷ്യത്തിൽനിന്നു വഴുതി അങ്ങുമിങ്ങും വിരണ്ടുപായുന്ന സംഘടിതമതങ്ങളുടെ നൂലാമാല നിവർത്തിട്ടക്കാൻ ഏതെങ്കിലും അവതാരപുരുഷനുണ്ടാകുമെന്നും വിശ്വസിച്ചുകൂടാ. അതിനു കാരണമുണ്ട്. ജനതയുടെ ഏകീഭൂതമായ ആഹ്വാനമാണ് മഹജ്ജനന്ത്തിന്റെ തുടക്കം. അങ്ങനെ ഒരാഹ്വാനം ദേശകാലസീമകളിൽ തങ്ങിനില്ക്കുയേയുള്ളു. അവതാരപുരുഷന്മാർ പ്രായേണ ലോകത്തെ മുഴുവൻ പ്രതിനിധാനം ചെയ്യാറില്ല. നമ്മുടെ അവതാരദേവന്മാർപോലും ചില പരിധികളിൽ ഒതുങ്ങിനില്ക്കുകയാണല്ലോ.

ഇവിടെ വിവരിച്ച സംഗതികളിൽ നിന്നു് സദ്‌വിചാരമാണ് ജീവിതത്തെ മധുരതരമാക്കുന്നതെന്നു കാണാം. ആന്തരജീവിതത്തിൽ സദ്ഭാവത്തിനു് സ്ഥാനം കൊടുക്കുന്നില്ലെങ്കിൽ സാമ്രാജ്യങ്ങളും സാമൂഹ്യബന്ധവും സമൂലം ഭ്രംശിക്കുയേയുള്ളു. മതം വേണ്ടെന്നും ഈശ്വരൻ വേണ്ടെന്നും തീരുമാനിച്ച രാഷ്ട്രങ്ങളാണ് മനുഷ്യത്വം തേടി ഈയിടെ മുന്നോട്ടു വരുന്നതെന്നും പറഞ്ഞുകൊള്ളട്ടെ.

ഇനി നമ്മുടെ ബാഹ്യജീവിതത്തിലേയ്ക്കു തിരിയാം. നഗരം ഗ്രാമദേവതയെ പുച്ഛിച്ചു തള്ളുകയാണിന്നു്. പ്രകൃതിയെ വെല്ലുവിളിക്കുന്ന യാന്ത്രികപ്രഭാവം നമ്മെ കീഴടക്കിയിരിക്കുന്നു. എന്നിരുന്നാലും പഞ്ചഭൂതതത്ത്വങ്ങളുടെ സ്വയംപ്രകാശമാനമായ പ്രകൃതിസമ്പത്തുകൾ മനസ്സിനെ ഹഠാദാകർഷിക്കുന്ന ശാന്തസങ്കേതങ്ങളിലാണ് നമ്മുടെ മനം കുളിർക്കുന്നതു്. പിക്നിക്കും വിനോദസവാരിയും നടത്താനുള്ള ആവേശം ചെറുതല്ലല്ലോ. അനന്തശാന്തിമയമായ തപോഭൂമിയെ നിരീശ്വരനും നിർമ്മതനും ഭക്ത്യാദരങ്ങളോടെ വീക്ഷിക്കുന്നതു കണ്ടിട്ടുമുണ്ട്. മുസ്സൂറിയിലെ കാട്ടുപൊന്തകൾക്കിടയിലൂടെ മഞ്ഞണിഞ്ഞ ഹിമാലയപ്പരപ്പു വീക്ഷിച്ച ഒരു സ്നേഹിതൻ എന്നോടു പറകയുണ്ടായി: 'മി. നായർ, ഞാൻ നിരീശ്വരനാണെങ്കിലും ഈ ആകർഷണത്തിനപ്പുറമുള്ള സർവ്വകഷപ്രഭാവത്തെ സ്മരിച്ചുപോകുന്നു.' അതെ, 'രമ്യഭൂഭാഗഭംഗികൾ ഹരിക്കുമാരെയും.'

എന്നാൽ നാമിന്നു പ്രകൃതിയെ വഞ്ചിച്ചിരിക്കുന്നു. ഭൗതികസുഖങ്ങൾക്കുവേണ്ടി അതിനെ വളച്ചൊടിക്കുന്നു. പുഴയിൽ അണ കെട്ടി വെള്ളം പായിക്കുന്നു. തന്മൂലം യന്ത്രങ്ങൾ പ്രവർത്തിക്കുന്നു. വിദ്യുത്പ്രവാഹം സൃഷ്ടിക്കുന്നു. അതിലൂടെ അത്ഭുതകരമായ നേട്ടങ്ങൾ കൈയ്‌വരിക്കുന്നു. എത്ര ആഹ്ലാദകരമാണ് യാന്ത്രികമായ ഈ ഉത്കർഷം! ഇതിന്റെ മറുവശം ശ്രദ്ധിക്കുന്നുണ്ടോ ? വായുമണ്ഡലം ദൂഷിക്കുന്നു. റേഡിയോപ്രസരം ജീവനെത്തന്നെ ബാധിക്കുന്നു. നിത്യസത്യത്തിന്റെ പ്രതിധ്വനിയായ പ്രണവത്തിൽപോലും അപസ്വരം കലരുന്നു. സൂര്യരശ്മികളുടെ സ്വച്ഛന്ദപ്രവാഹത്തിനുപോലും തകർച്ചയും മാലിന്യവും സംഭവിക്കുന്നുണ്ടത്രേ. പക്ഷേ, പ്രകൃതി എന്നും സജീവമാണ്. 'പ്രപഞ്ചമരുൾവൂ പട്ടും വെട്ടും പകരത്തിനു പകരം' എന്നറിയാതെയാണു നമ്മുടെ പുരോഗതി. പ്രകൃതി നിർജ്ജീവമെന്നു തെറ്റിദ്ധരിക്കുന്നവരാണു ഭൗതികവാദികൾ. തന്മാത്രകളിലെ സൂക്ഷ്മചൈതന്യത്തോടാണു നമ്മുടെ സമരം. ക്ഷമാമയിയാണു പ്രകൃത്യംബ. എങ്കിലും ആഘാതത്തിനു പ്രത്യാഘാതം കൂടാതെ കഴിയില്ലല്ലോ.

ചില പ്രതിലോമപ്രതിഭാസങ്ങൾ പ്രകൃതിയിലുണ്ടാകുന്നു. ഭൂകമ്പം, കൊടുങ്കാററ്, വെള്ളപ്പൊക്കം, മഹാമാരി, യുദ്ധം തുടങ്ങിയവ ജീവിതമെന്ന ത്രാസ്സിൻെറ തട്ടിൽ തൂങ്ങിക്കൊള്ളുന്നു. ജീവൻെറ 'ബാലൻസാ'ണതു്. മനുഷ്യനുൾപ്പെടെയുള്ള സകലചരാചരത്തിനും പ്രതിബന്ധിയായ ഈ പ്രതിഭാസത്തെ വിജയിക്കാൻ ഏതു ശാസ്ത്രത്തിന്നു കഴിയും? കനത്ത തിരിച്ചടി ഏതു നിമിഷവും സംഭവിക്കുന്നുണ്ടു്. ബാഹ്യകർമ്മങ്ങൾക്കു ജന്മം നൽകുന്ന ഭാവനകളെ ഇതു സാരമായി സ്പർശിക്കുന്നു. പഞ്ചഭൂതാത്മകമായ 'ജഡ'പ്രകൃതിപോലും മനുഷ്യൻെറ വികാരവിചാരങ്ങൾക്കു പ്രതിക്രിയ കാട്ടുമെന്നാണു് എൻെറ പക്ഷം. അതിൻെറ വികാസദശയിൽ ഹിംസ ഒരു പടികൂടി മുന്നേറും. അവിശ്വാസധൂമിക ലോകമെമ്പാടും പരക്കുന്നതാണു് ഹിംസയുടെ മുന്നോടിയെന്നും പറഞ്ഞുവെയ്ക്കാം. അസ്വാസ്ഥതയുടെ കൂത്തരങ്ങായ ഈ നൂററാണ്ടു് ഹിംസയുടെ പക്ഷത്താണെന്നു ബോധ്യമായിട്ടുമുണ്ടു്. ലോകം നന്നാക്കുവാനുദ്യമിക്കുന്ന നവീനമനുഷ്യന്നു് പ്രകൃതി നൽകുന്ന സമ്മാനം ഹിംസയാകുമോ? ശാസ്ത്രജ്ഞന്മാർ അമ്പരന്നു തുടങ്ങിയിരിക്കുന്നു. അവരുടെ പരിശ്രമമെമ്പാടും വിനാശത്തിൻെറ വക്കിലെത്തിയിരിക്കുന്നു. 'തതഃ കിം തതഃ കിം?' എന്നു ചോദിച്ച ഭഗവാൻ ശ്രീശങ്കരൻെറ കാലടികളെ പിൻതുടരാതെ ഈ ഹിംസാത്മകഭാവന അവസാനിക്കയില്ലെന്നു തീർച്ച്യുണ്ടു്.

ചുരുക്കത്തിൽ പ്രകൃതി വേണ്ടാത്തതൊന്നും സൃഷ്ടിക്കുന്നില്ല. വികൃതി മനുഷ്യൻെറ വകമാത്രം. അതിനെ ആവുംമട്ടു നിയന്ത്രിച്ചാൽ പുരോഗതിയുണ്ടു്. മറിച്ചായാൽ പതനം തന്നെ. ആലസ്യവും ഭയവും ഉദ്വേഗവുംമററും കേവലഭൗതികത്തിലേയ്ക്കുള്ള പ്രേരണയാകരുതു്. ആത്മാവിനെ അടച്ചുനിർത്തുന്ന വികാരഭേദങ്ങളെ വിവേചിക്കുക. കൂരിരുട്ടിൽനിന്നു പ്രകാശത്തിലേയ്ക്കു് തിരിയുക. ഗവേഷണദൃഷ്ടി അകത്തേയ്ക്കു തിരിച്ചു വിട്ടാൽ അന്തർമണ്ഡലം ജാജ്വല്യമാനമാകും. ആത്മചിന്തയില്ലാത്ത ജീവിതം ശുദ്ധമേ ശൂന്യമാണു്. ഏററവും നല്ല പഠിപ്പിതാണു്. ഇതിനു് കുലഗുരുക്കന്മാരുടെ ആശീർവ്വാദമുണ്ടാകട്ടെയെന്നു പ്രാർത്ഥിക്കുക.

---

# 3. യുദ്ധത്തിൻെറ അനിവാര്യത

**പുത്തേഴത്തു് രാമമേനോൻ**

അധർമ്മപ്രവർത്തകരും അധികാരപ്രമത്തരുമായ രാജാക്കന്മാരാണു ലോകത്തിൽ യുദ്ധങ്ങൾക്കു കാരണക്കാരും പ്രേരണക്കാരും എന്നായിരുന്നു ആദ്യകാലത്തെ അഭിപ്രായം. എന്നാൽ രാജാക്കന്മാരുടെ കാലവും ഊഴവും 'ഇങ്ങിനി വരാത്തവണ്ണം' ലോകചരിത്രത്തിൽനിന്നു തന്നെ തിരോഭവിച്ചിരിയ്ക്കുന്നു. എന്നിട്ടും അവരുണ്ടാക്കിയതായി പറയുന്ന യുദ്ധം അവരോടു കൂടി ഇല്ലാതായില്ല. എന്നല്ല അവരുടെ കാലത്തേക്കാൾ ഭയങ്കരങ്ങളും അതിക്രൂരങ്ങളും അതിക്രമനിബിഡങ്ങളും അധികകാലം നീണ്ടുനില്ക്കുന്നവയുമായ പൈശാചികയുദ്ധങ്ങൾ ലോകത്തിൽ വർദ്ധിച്ചുതന്നെ വന്നിരിയ്ക്കുന്നു. ഇന്നുള്ളതു ജനാധിപത്യമാണു്; ജനങ്ങൾക്കുവേണ്ടി ജനപ്രതിനിധികൾതന്നെ ഭരിയ്ക്കുന്ന ഏർപ്പാടാണു് സർവ്വത്ര! ഭൂരിപക്ഷത്തിൻെറ ഭൂരിസുഖമാണു് സമുത്കൃഷ്ടമായ സർവ്വാദർശം! അതുകൊണ്ടു യുദ്ധഭീതിക്കിനി കാരണമില്ല? ഏകലോകം, ഏകമതം, ഏകഭരണം, ഏകബാങ്കു് എന്നിങ്ങനെ ലോകത്തിലെങ്ങും ഏകതയുടെ യുഗമാണു്; ഐക്യത്തിൻെറ സമത്വസുന്ദരമായ കാലമാണു്! പണ്ടു കാലത്തു മതം ഒരു യുദ്ധകാരണമായിരുന്നെങ്കിൽ ഇന്നങ്ങനെയല്ല! എന്നാൽ ഇന്നത്തെപ്പോലെ യുദ്ധഭീതിയും ആഗോളയുദ്ധങ്ങളും ആൾനാശവും ദ്രവ്യനഷ്ടവും ചോരപ്പുഴകളും

കണ്ണിൽ ചോരയില്ലാത്ത നരഹത്യകളും എന്നെങ്കിലും ഉണ്ടായിട്ടുണ്ടോ ?

എന്താണിതിനു കാരണം ? അന്നത്തെ രാജാക്കന്മാരും മനുഷ്യരായിരുന്നു ഇന്നത്തെ ജനപ്രതിനിധികളും മനുഷ്യരാകുന്നു എന്നുള്ളതു തന്നെ. മനുഷ്യന്റെ അറിവും അഭ്യുദയവും ഐശ്വര്യവും ശാസ്ത്രജ്ഞാനവും അവനെ ദൈവത്തിനോടു് അടുപ്പിക്കുന്നതിനുപകരം അവനെ പിശാചിനോടു സംബന്ധപ്പെടുത്തുകയാണു് യഥാർത്ഥത്തിൽ ചെയ്തിട്ടുള്ളതു്! യുദ്ധനിവാരണത്തിനും സമാധാനരക്ഷയ്ക്കും വേണ്ടിയാണത്രെ, സർവ്വത്ര സർവ്വജനങ്ങളും ദിവാനിശം പ്രസംഗിക്കുന്നതും പ്രവർത്തിക്കുന്നതും! എന്നാൽ ഫലമോ? യുദ്ധത്തെ കുറെക്കൂടി അടുപ്പിക്കലും സമാധാനത്തെ കുറേക്കൂടി ദൂരത്താക്കലും തന്നെ. എന്താണതിനു കാരണം? ആത്മാർത്ഥതക്കുറവും അന്തഃശ്ശുദ്ധിപോരായ്കയും. അവനെപ്പററിക്കണമെന്നു് ഇവനും ഇവനെ വിഴുങ്ങണമെന്നു് അവനും സദാ സങ്കല്പിച്ചുകൊണ്ടാണു് അവന്റെയും ഇവന്റെയും വിചാരങ്ങളും വേലകളും. അതു രാഷ്ട്രങ്ങളുടെയും ശക്തികളുടെയും സമുദായങ്ങളുടെയും വ്യക്തികളുടെയും ഒരു വ്യവസായമായിത്തീർന്നിരിക്കുന്നു. രണ്ടാളുകൾ തമ്മിൽ സംസാരിക്കുമ്പോൾ അവിടെ തീർച്ചയായും കുറഞ്ഞതു് ആറാളുകൾ ഉണ്ടായിരിക്കും. പോരില്ലാത്ത പറയലില്ല; ചരടില്ലാത്ത ദാനമില്ല; പല്ലു കടിക്കാത്ത പുഞ്ചിരിയില്ല; വിദ്വേഷത്തെ മൂടാത്ത സൗഹാർദ്ദമില്ല; കുണ്ടിൽ പതിപ്പിക്കാത്ത നയചാതുരികളില്ല. ഏകാധിപത്യം പോയി, ജനാധിപത്യം വന്നു; ജനാധിപത്യത്തിൽത്തന്നെ സോഷ്യലിസം വളർന്നു. എന്നാൽ യുദ്ധഭീതിയോ ? അതും ഒപ്പം വളർന്നു, വേഷം മാറി വളർന്നു. സമാധാനശ്രമങ്ങളും ഒപ്പം വളർന്നു. അതിനുള്ള ശ്രമക്കാരുടെ സംഖ്യകളും വർദ്ധിച്ചു. അവരുടെ മരുന്നുകുറിപ്പുകളും മേൽക്കുമേൽ വർദ്ധിച്ചു. കിം ഫലം? രോഗമൂർച്ഛമാത്രം അവസാന ഫലം!

രാജ്യതന്ത്രജ്ഞന്മാരുടെ മരുന്നുകുറിപ്പുകൾ കൊണ്ടു ഭേദപ്പെടുന്നതല്ലതന്നെ ഈ 'സാംക്രമികരോഗം.' രോഗി മരിച്ചാലും തന്റെ കീശ നിറയണം എന്നു മാത്രമേ ഈ ചികിത്സകർക്കു വിചാരമുള്ളു, കാണിക്കലും പറയലും എന്തൊക്കെയായാലും. ഒരു 'റിപ്പബ്ലിക്കൻ ഡെമോക്രാററിക്' ഗവണ്മെൻറുണ്ടായാൽ യുദ്ധത്തിന്റെ അറുകൊല പേടിച്ചോടുമെന്നും, സമാധാനത്തിന്റെ ലക്ഷ്മി കുട്ടിരിപ്പിന്നു് എത്തുമെന്നും ആണു് മരുന്നിന്റെ ഫലശ്രുതി. അങ്ങനെ ഒരു ഭരണമുണ്ടായാൽ പേടി പോകയും, പൂതി പൂരിക്കപ്പെടുകയും ചെയ്യുമത്രേ. ഡെമോക്രസിയുടെ സംരക്ഷണവും സംസ്ഥാപനവുമായിരുന്നു പോലും ഒന്നാം ലോകമഹായുദ്ധത്തിൽ സങ്കലിതശക്തികളുടെ ഏകലക്ഷ്യം. അതു കഴിഞ്ഞു! മേലിൽ യുദ്ധത്തെ നിഷ്കാസനം ചെയ്യാൻവേണ്ടി പണിപ്പെട്ടു പടുത്തുയർത്തിയ സ്ഥാപനവും സ്തംഭിച്ചു. ആദ്യത്തേക്കാൾ ഭയങ്കരവും ലോകവ്യാപകവും ആയ രണ്ടാം ലോകമഹായുദ്ധവും സംഭവിച്ചു. ശുദ്ധമായ ഒരു പ്രജാധിപത്യത്തിന്നു തീർച്ചയായും അപാരങ്ങളായ കഴിവുകളുണ്ടു്. പക്ഷെ ഏതു പ്രജാധിപത്യഗവണ്മെൻറിലും ഒന്നോ രണ്ടോ കൈക്കാരന്മാരാണു കാര്യങ്ങൾ എല്ലാം നടത്തുന്നതു്. 'പൊതുജനങ്ങൾ കഴുതകളാണെന്നുള്ള ചൊല്ലു്' വെറും വാക്കല്ലെന്നു മുൻപന്തിയിലുള്ള ജനാധിപത്യരാഷ്ട്രങ്ങൾതന്നെ ദിനംപ്രതി എന്നപോലെ വിളംബരപ്പെടുത്തിക്കൊണ്ടിരിക്കുന്നു. പണ്ടത്തെ 'ഏതൻസിലെ' പ്രജാധിപത്യംമുതൽ ഇന്നത്തെ അമേരിക്കയിലെ പ്രജാധിപത്യംവരെ ഒന്നുമില്ല ഇതിൽനിന്നു വ്യത്യസ്തമായിട്ടു്. ഇന്നു നടക്കുന്ന യുദ്ധങ്ങളും നാട്ടിലെല്ലാം നടമാടുന്ന യുദ്ധഭീതികളും ഉത്തരവാദപ്പെട്ട 'റിപ്പബ്ലിക്കൻ ഡെമോക്രസിക്കാരുടെ' കുസൃഷ്ടികൾ മാത്രമാകുന്നു. കിഴക്കെ ബങ്കാളിൽ കുറെ കാലമായി നടന്നുവരുന്ന നരഹത്യകളും കൂട്ടക്കൊലകളും നശീകരണങ്ങളും മററും ഒരേ ജാതിക്കാർ, ഒരേ രാഷ്ട്രക്കാർ തമ്മിൽ നടക്കുന്ന നരകക്കൂത്താട്ടങ്ങളാകുന്നു. ലോകത്തിന്റെ 'മനസ്സാക്ഷി' ഇതുവരെ ഉണർന്നിട്ടില്ല, ഉണർത്തുവാൻ പലരും പലേടത്തും പല യത്നങ്ങളും നടത്തിയാലും. യുദ്ധമില്ലാതാക്കാനും സമാധാനം നിലനിർത്താനും ഉദ്ദേശിച്ചു കഴിഞ്ഞ ലോകമഹായുദ്ധാനന്തരം സകലരും കൂടി കല്പിച്ചുണ്ടാക്കിയ 'വെള്ളാനയായ' ഐക്യരാഷ്ട്രസമിതി വിചാരിച്ചിട്ടു് എന്തു സാധിച്ചു, എന്തു സാധിക്കും, എന്നു സൂക്ഷ്മമായി ചിന്തിച്ചാൽ ആ മരുന്നും ഈ വിടാരോഗത്തിനു് ഒരു സിദ്ധൗഷധമല്ലെന്നും ഒരിക്കലും

ആകയില്ലെന്നും കാണാവുന്നതാണ്. അതിനെ വേണമെങ്കിൽ ഒരു 'സുഖചികിത്സ' എന്നു മാത്രം പറയാവുന്നതാണ്. എന്നാൽ അതിനുള്ള ചെലവോ, ആർക്കും താങ്ങാനാവാത്തതും. ചികിത്സിച്ചു ചികിത്സിച്ചു ചികിത്സകളൊന്നും ഒട്ടും ഏശാത്തവിധത്തിൽ രോഗനില മൂർച്ഛിക്കുകയും രോഗിയുടെ നില ആശങ്കാജനകമാകുകയും ചെയ്തിരിക്കുകയാണ്. യുദ്ധഭീതിയും സമാധാനക്കേടും ദിനംപ്രതി വർദ്ധിച്ചുവരികയാണ്. 'ഹൈജാക്കിംഗ്' എന്നൊരു പുതിയ രോഗവും പടർന്നു പിടിച്ചിരിക്കുന്നു.

ഇന്നു പരക്കെ പറയപ്പെടുന്നു, ഈ 'ഐക്യരാഷ്ട്രസമിതി' പണ്ടത്തെ 'ലീഗ് ഓഫ് നേഷൻസ്' എന്നതിന്റെ 'ലേബൽ' മാററി പതിച്ച ആ മരുന്നുതന്നെയാണെന്ന്. ദുഃസ്വാദും പണച്ചെലവും വർദ്ധിച്ചിട്ടുണ്ട് എന്നു മാത്രമേ വ്യത്യാസമുള്ളൂ. ഈ ചികിത്സകൊണ്ടുള്ള മെച്ചം ഇതു നടത്തുന്ന ഡോക്ടർമാർക്കാണ്, രോഗികൾക്കല്ല. ചുരുക്കത്തിൽ വിദ്യാഭ്യാസാദികളുടെ വർദ്ധനവുകൊണ്ടോ, നിയമനിർമ്മാണങ്ങളുടെ കുമ്പാരങ്ങൾകൊണ്ടോ, ഉള്ളിൽ തട്ടാത്ത ഔദ്യോഗികപ്രസംഗങ്ങളുടെ പ്രവാഹങ്ങൾ കൊണ്ടോ, സയൻസിന്റെ പുതിയ കണ്ടുപിടുത്തങ്ങളുടെ വൈപുല്യംകൊണ്ടോ, സമ്പത്സമൃദ്ധികൊണ്ടോ ഒന്നും ലോകശാന്തി കൈവരുന്നതല്ലെന്നു സ്പഷ്ടമായിക്കഴിഞ്ഞിരിക്കുന്നു. അതിനൊന്നിനും മനുഷ്യനെ നന്നാക്കുവാൻ കഴിയുകയില്ലെന്നും തെളിഞ്ഞിരിക്കുന്നു! അഹങ്കാരവിമൂഢരും, അധികാരപ്രമത്തരും, സ്വാർത്ഥപരങ്ങളായ കാമനകളാൽ സമ്പൂർണ്ണരും — അത്രയുമാകുമ്പോൾ — ദുഷ്ടമൃഗങ്ങളേക്കാൾ ദുഷ്ടന്മാരും ആകുന്നു, വ്യക്തികളും സമുദായങ്ങളും രാഷ്ട്രങ്ങൾപോലും. 'ശക്തിയുള്ളതു് അതിജീവിക്കും' എന്നുള്ള 'ശാസ്ത്രസിദ്ധാന്തം' മാത്രമാണിന്നു ലോകത്തിൽ നിലനില്ക്കുന്നതു്. വ്യവസായത്തിലും വ്യാപാരത്തിലും സാമ്പത്തികാന്വേഷണങ്ങളിലും എല്ലാം ആൾഭേദമോ രാജ്യഭേദമോ കാലഭേദമോ കൂടാതെ പ്രവർത്തിച്ചു പോരുന്നതു് ആ തത്ത്വം മാത്രമാകുന്നു.

മനുഷ്യൻ ഒന്നുകൊണ്ടും ഇന്നുവരെ സാമാന്യമായിപ്പറഞ്ഞാൽ നന്നായിട്ടില്ല. ഒരു അശോകചക്രവർത്തിയോ ഒരു ഗാന്ധിജിയോ ലോകത്തിൽ എന്നെങ്കിലും എവിടെയെങ്കിലും സംഭവിച്ചിട്ടുണ്ടെങ്കിലും അവരുടെ ജീവിതാദർശങ്ങളും ത്യാഗശുദ്ധികളുമെല്ലാം അവരുടെ ജീവിതത്തോടുകൂടി തീരെ വിസ്മൃതങ്ങളായി ത്തീർന്നിട്ടുള്ളതായിട്ടാണ് അനുഭവം. ലോകചരിത്രം തെളിയിക്കുന്നതും മറെറാന്നല്ല. മനുഷ്യരെല്ലാം അശോകന്മാരോ ഗാന്ധിജികളോ ആയിത്തീരുന്നതുവരെ — അങ്ങനെ സംഭവിക്കുമെങ്കിൽ — യുദ്ധനിവാരണങ്ങളും സമാധാനസംസ്ഥാപനങ്ങളും സംഭവിക്കുന്നതല്ല. ഏററവും വലിയ സ്നേഹമൂർത്തിയും ത്യാഗമൂർത്തിയും അഹിംസാമൂർത്തിയുമായിരുന്ന ശ്രീ കൃഷ്ണഭഗവാന്റെ അനുയായികളാണു വലിയ ഹിംസാതല്പരന്മാരും അഹങ്കാരപ്രകടനക്കാരും യുദ്ധപ്രവീണരുമായി കാണപ്പെടുന്നതു്!

യുദ്ധം പ്രപഞ്ചത്തിലെ ഒരു സനാതനസത്യമായിരിക്കാം. ദൈവവും ചെകുത്താനും തമ്മിൽ എന്നും അറിഞ്ഞുകൊണ്ടുള്ള പോരാട്ടംതന്നെ നടന്നുവരുന്നതായിട്ടാണു പറയപ്പെടുന്നതും! ധർമ്മവും അധർമ്മവും തമ്മിൽ, സത്യവും അസത്യവും തമ്മിൽ, സാത്ത്വികശക്തിയും താമസികശക്തിയും തമ്മിൽ, ജ്ഞാനവും അജ്ഞാനവും തമ്മിൽ നിരന്തരം വടംവലികൾ നടന്നുകൊണ്ടിരിക്കുന്നതായി ആലോചിച്ചാൽ ആർക്കും അറിയാവുന്നതാണ്. ഹിന്ദുപുരാണങ്ങളിൽ വിവരിക്കപ്പെടുന്ന 'ദേവാസുരയുദ്ധം' ആ നിത്യയുദ്ധത്തിന്റെ ഒരു പ്രത്യേകപ്രതീകമാകുന്നു. ആ യുദ്ധങ്ങളിൽ ദേവന്മാർ പലപ്പോഴും തോല്പിക്കപ്പെടുകയും അപ്പോഴെല്ലാം അസുരന്മാർ ജയഭേരി മുഴക്കുകയും ഗത്യന്തരമില്ലാതെ ദേവന്മാർതന്നെ ഒരു ആത്മപരിശോധന നടത്തി ദൈവപ്രീതിക്കു പ്രാർത്ഥിക്കുകയും ദൈവംതന്നെ ഇടപെട്ടു് ദേവന്മാർക്കു വിജയം വരിച്ചു കൊടുക്കുകയും ചെയ്തിട്ടുള്ളതായിട്ടാണു പുരാണങ്ങളിൽ കാണുന്നതു്. അതു് എത്രയും ആലോചനാമൃതമായ ഒരവസ്ഥയാകുന്നു. സത്യലോപവും ധർമ്മച്യുതിയുമാണ് പരാജയകാരണമെന്നും ഈശ്വരവിശ്വാസത്തോടുകൂടിയ ധർമ്മബോധവും സത്യസന്ധതയുമാണ് വിജയങ്ങൾക്കു നിദാനമെന്നും ആകുന്നു ദേവാസുരയുദ്ധചരിത്രം നമ്മെ പഠിപ്പിക്കുന്നതു്.

ആ വിലയേറിയ പാഠമാണ്, ലോകത്തിലെ മഹാത്മാക്കളും പ്രവാചകന്മാരുമെല്ലാം അവരുടെ വിശിഷ്ടജീവിതംകൊണ്ടു മനുഷ്യവർഗ്ഗത്തെ പഠിപ്പിക്കുവാൻ ശ്രമിച്ചിട്ടുള്ളതു്. ആ പാഠങ്ങൾ എന്നു മനുഷ്യർക്കെല്ലാം ഹൃദിസ്ഥങ്ങളായിത്തീരുമോ അന്നുവരെ യുദ്ധങ്ങൾ ഒരു തരത്തിലല്ലെങ്കിൽ മറെറാരു വിധത്തിൽ നിലനില്ക്കുകയും അതിൻെറ ദുരന്താനുഭവങ്ങൾ ലോകത്തിനു സഹിക്കേണ്ടിവരികയും ചെയ്യും.

---

# 4. അസ്വസ്ഥമായ ഭാരതജനത

## എ. കരുണാകരമേനോൻ

'ഉത്തിഷ്ഠത ജാഗ്രത പ്രാപ്യ വരാൻ നിബോധത,' എന്ന ഉദ്ബോധനം നാം ഇന്നും ഇന്നലെയും കേൾക്കാൻ തുടങ്ങിയതല്ല. ഇതിനു ഭാരതഭൂമിയോളംതന്നെ പഴക്കമുണ്ടു്. പക്ഷെ ദൌർഭാഗ്യമെന്നു പറയട്ടെ, ഇടക്കാലത്തു് ഭാരതീയർ ഇതെല്ലാം വിസ്മരിച്ചു; ഏതാണ്ടൊരു മോഹനിദ്രയിൽപെട്ടു സർവ്വപൗരുഷവും നശിച്ചു് അവർ അധഃപതിക്കാൻ തുടങ്ങി. അപ്പോഴാണു്, തണുത്തു മരവിച്ചു തുടങ്ങിയ ഭാരതീയരുടെ രക്തധമനികളിലേയ്ക്കു് ആത്മവീര്യം പകർത്തി അവരെ പുനരുജ്ജീവിപ്പിക്കുന്നതിനുവേണ്ടി, പുരാണമായ ആ ഉദ്ബോധനവുമായി ശ്രീ വിവേകാനന്ദസ്വാമികൾ രംഗപ്രവേശം ചെയ്തതു്. ത്യാഗമൂർത്തിയും ദേശഭക്തോത്തമനുമായ ആ യതിവര്യൻെറ, ആ വേദാന്തസിംഹത്തിൻെറ ഗർജ്ജനം അന്നു ലോകമൊട്ടുക്കുതന്നെ ഒരു കോളിളക്കം സൃഷ്ടിച്ചു. ആ യുവസിംഹം കാലയവനികയ്ക്കുള്ളിൽ മറഞ്ഞിട്ടു് അധികം വർഷങ്ങളായിട്ടില്ല; ആ ഗർജ്ജനമിന്നും ഹിമവത്സേതുപര്യന്തം ഭാരതീയാന്തരീക്ഷത്തിലാകെ അലതല്ലിക്കൊണ്ടിരിക്കുന്നുണ്ടു്. പക്ഷെ അതൊന്നുംതന്നെ ശ്രദ്ധിക്കാൻ മിനക്കെടാത്തവരാണധികവും. അദ്ദേഹം അന്നുണർത്തിവിട്ട ദേശാഭിമാനത്തിൻെറ ഒരു കണികപോലും അവർ സ്വായത്തമാക്കിയിട്ടില്ല. അദ്ദേഹം ഉയർത്തിക്കാട്ടിയ അത്യുന്നതമൂല്യങ്ങളിലൊന്നിലും അവർക്കു വിശ്വാസവുമില്ല. ഒരു പക്ഷെ അവരെമാത്രം അതിനു കുററം പറഞ്ഞിട്ടുകാര്യമില്ല. എന്തെന്നാൽ ഇന്നൊരിടത്തും, ഗൃഹകാര്യങ്ങളിലായാലും സാമുദായികകാര്യങ്ങളിലായാലും രാഷ്ട്രീയകാര്യങ്ങളിലായാലും, ആവക ഉന്നതമൂല്യങ്ങൾ മാനിക്കപ്പെടുന്നതായി അവർക്കു കാണാൻ കഴിയുകയില്ല. വളർന്നുവരുന്നവർക്കു നേർവഴി കാണിച്ചുകൊടുക്കാൻ ചുമതലപ്പെട്ടവർതന്നെ അപഥസഞ്ചാരം ചെയ്യുകയാണെങ്കിൽ ഭാവിയെക്കുറിച്ചു വലിയ ആശയ്ക്കു വഴിയില്ല.

മഹനീയമായ ആ ആർഷപാരമ്പര്യങ്ങളെക്കുറിച്ചു് സ്വാമിജി പറയാറുണ്ടെങ്കിലും, ആ പുരാതന മഹത്ത്വങ്ങളെ പാടിപ്പുകഴ്ത്താനല്ല അദ്ദേഹം വന്നതു്. ആ മഹത്ത്വങ്ങളിൽനിന്നു്, ആത്മവീര്യത്തിൻെറ ഉറവിടമായ ഉപനിഷത്തുകളിൽനിന്നു്, നേരിട്ടു് ആവേശം ഉൾക്കൊണ്ടുകൊണ്ടു് ഇന്നു നമ്മെ തുറിച്ചുനോക്കുന്ന നൂറുനൂറു കടുത്ത പ്രശ്നങ്ങളെ ധീരധീരം നേരിടാനാണു്, പുരോഗതിയുടെ ചക്രത്തിൽ തോളു വെച്ചുകൊടുക്കാനാണു്, അദ്ദേഹം ഭാരതത്തിലെ യുവതീയുവാക്കന്മാരോടാഹ്വാനം ചെയ്തതു്. 'ഭാരതഭൂമിയുടെ പവിത്രമായ മണ്ണിൽ പിറക്കുന്ന ഓരോ ശിശുവും തൻെറ പിറവിതൊട്ടേ ധരിച്ചിരിക്കണം, തൻെറ ജീവിതം ആ ജന്മഭൂമിക്കായി അർപ്പിക്കപ്പെട്ടിട്ടുള്ളതാണെന്നു്.' എന്ന ആ ധീരദേശാഭിമാനിയുടെ പ്രഖ്യാപനം ഒരു ഭാരതീയൻെറ ശരിയായ കർത്തവ്യം വ്യക്തമാക്കുന്നുണ്ടു്. ജന്മഭൂമിയോടുള്ള ആ കർത്തവ്യം തീരെ വിസ്മരിച്ചുകൊണ്ടു്,അതിനെ സർവ്വനാശത്തിലേയ്ക്കു നയിക്കുന്ന ശിഥിലീകരണപ്രവർത്തനങ്ങളിലാണു് നാമിന്നേർപ്പെട്ടിരിക്കുന്നതു്. അതിനു സഹായകമായ 'ഇസങ്ങൾ' ധാരാളമായി നാം അന്യരാജ്യങ്ങളിൽനിന്നു് ഇറക്കു

മതി ചെയ്തുകൊണ്ടിരിക്കുന്നു. ആധുനികരുടെ ദൃഷ്ടിയിൽ ആ 'ഇസങ്ങൾ'ക്കു് ആകർഷകമായ ഒരു പുതുമയുണ്ടു്. എന്നാൽ നമ്മുടെ സ്വന്തം ധാർമ്മികമൂല്യങ്ങളും ആശയാദർശങ്ങളുമെല്ലാം അവരുടെ ദൃഷ്ടിയിൽ തനി പഴഞ്ചനാണു്,പിൻതിരിപ്പനാണു്. പക്ഷെ വിപ്ലവകാരികളിൽ വെച്ചു വിപ്ലകാരിയായ, ഉല്പതിഷ്ണുക്കളിൽ വെച്ചുല്പതിഷ്ണുവായ, പുരോഗമനവാദികളിൽ വെച്ചു പുരോഗമനവാദിയായ, യുക്തിവാദികളിൽവെച്ചു യുക്തിവാദിയായ വിവേകാനന്ദ സ്വാമികൾ അന്നേ പറഞ്ഞിട്ടുണ്ടു്, ഈ 'ഇസങ്ങ'ളൊന്നും ഒരിക്കലും നമ്മുടെ മണ്ണിൽ വേരൂന്നുകയില്ലെന്നു്, നമ്മുടെ യുവജനങ്ങളിൽ തല്ക്കാലം ചില ആശയക്കുഴപ്പങ്ങൾ സൃഷ്ടിക്കാൻ അവയ്ക്കു കഴിഞ്ഞേക്കുമെങ്കിലും.

നമ്മുടെ യുവാക്കൾ ഇന്നു താല്ക്കാലികമായ ഒരു മോഹവലയത്തിൽ കുടുങ്ങിയിരിക്കുകയാണു്. അതുകൊണ്ടാണു് വിദ്യാർത്ഥികൾ വിദ്യാലയങ്ങൾ വിട്ടിറങ്ങി സമരകോലാഹലങ്ങളുമായി തെരുവുതോറും ചുററിത്തിരിയുന്നതു്. ആ മോഹവലയത്തിൽനിന്നു് അവരെ മോചിപ്പിക്കണമെങ്കിൽ, ആകൃതിയിലും പ്രകൃതിയിലും, ആശയത്തിലും ആദർശത്തിലും, വാക്കിലും പ്രവൃത്തിയിലുമെല്ലാം ഒരുപോലെ ഊർജ്ജസ്വലനായ ആ നിത്യയുവാവിനെപ്പററി, ശ്രീ വിവേകാനന്ദസ്വാമികളെപ്പററി, അല്പം ചില കാര്യങ്ങളെങ്കിലും അവർ പഠിച്ചേ തീരൂ. വെറും മുപ്പത്തൊമ്പതു വർഷങ്ങൾകൊണ്ടുമാത്രം നിസ്സ്വാർത്ഥസേവനങ്ങളിലൂടെ അമരനായിത്തീർന്ന ത്യാഗീശ്വരനായ ആ യതിവര്യൻെറ പുളകം കൊള്ളിക്കുന്ന ജീവിതകഥ അവർ പഠിക്കണം. മറെറാന്നുമില്ലെങ്കിലും ലോകജനതയുടെ ഹൃദയം നിറഞ്ഞ സ്നേഹാദരങ്ങളാർജ്ജിച്ചുകൊണ്ടു് അമേരിക്കയിൽനിന്നു മടങ്ങിയശേഷം, കൊളംബോമുതൽ അൽമോറവരെ സ്വാമിജി ചെയ്ത ഉജ്ജ്വലമായ പ്രഭാഷണങ്ങളെങ്കിലും നാം നമ്മുടെ സ്കൂളുകളിലും കോളേജുകളിലും നിർബ്ബന്ധമായി പഠിപ്പിച്ചെങ്കിൽ ! ആ ഭാഷണങ്ങൾ പഠിക്കാത്ത ഒരു ഭാരതീയനെ ഒരിക്കലും ഒരു ഭാരതീയനെന്നു പറഞ്ഞുകൂടാ. വെറും സാഹിത്യമെന്ന നിലയിലെടുത്താൽപോലും, അതിനോടു കിടനില്ക്കുന്ന മറെറാരു സാഹിത്യം ലോകം ഇതുവരെ കണ്ടിട്ടില്ല. അതിൽ പ്രതിപാദിച്ചിട്ടുള്ള ആശയങ്ങളുടെ മഹനീയതയെപ്പററി പിന്നെ ഒന്നുംതന്നെ പറയാനില്ല. അങ്ങേയററം വിപ്ലവാത്മകമായ ആവക ആശയങ്ങളെ പുച്ഛിച്ചു തള്ളിക്കൊണ്ടാണല്ലൊ നമ്മുടെ യുവതീയുവാക്കന്മാരിന്നു മാവോസൂക്തങ്ങളിലും അതുപോലുള്ള മററു സാഹിത്യങ്ങളിലും ഭ്രമിച്ചു നടക്കുന്നതു് എന്നോർക്കുമ്പോൾ ലജ്ജ തോന്നുന്നു. നമ്മുടെ കലവറയിൽത്തന്നെ വിലമതിക്കാനാകാത്ത നിധികൾ കിടക്കുമ്പോൾ അതിനെപ്പററി അല്പംപോലും ബോധമില്ലാതെ അവർ വിദേശച്ചരക്കുകളിൽ കണ്ണു നട്ടു് അലഞ്ഞു തിരിയുകയാണു്. ഈ ഒരു ദയനീയസ്ഥിതിക്കൊരറുതി വരുത്തിയേ പററൂ. മാതാപിതാക്കന്മാർക്കും, വിദ്യാഭ്യാസാധികൃതർക്കും, ഭരണമേധാവികൾക്കും ഇക്കാര്യത്തിൽ നല്ലൊരു ചുമതലയുണ്ടു്. ഈ ഭാഷണങ്ങൾ നമ്മുടെ കുട്ടികളൊരിക്കൽ പഠിച്ചാൽ, അവർക്കപ്പോൾ തികച്ചും ബോദ്ധ്യമാകും, തല്ക്കാലികമായി ഒരു ആട്ടിൻ പററത്തിൽ പെട്ടുപോയ സിംഹക്കുട്ടികളാണു് തങ്ങളെന്നു്. ആത്മവിശ്വാസവും ആത്മവീര്യവും അവരിൽ കുതിച്ചുയരും. മോഹനിദ്രയിലാണ്ടവരെ തട്ടിയുണർത്താൻ കെൽപ്പുള്ളവരാകും അവർ. ഇന്നു് അവരെ വഴിപിഴപ്പിച്ചു കൊണ്ടിരിക്കുന്ന ഇസങ്ങളിലൊന്നും, അതെന്തു് 'ഇസ' മായാലും, പിന്നെ അവർക്കു് ഒരു രസവും തോന്നുകയില്ല. സ്വഭാവശുദ്ധി, യഥാർത്ഥത്തിലുള്ള മനുഷ്യത്വം, ആണു് പ്രഥമവും പ്രധാനവുമായി തങ്ങൾക്കു വേണ്ടതെന്നു് അവർക്കു് അപ്പോൾ ബോദ്ധ്യമാകുകയും ചെയ്യും.

ഭാരതീയജീവിതത്തിൽനിന്നു് ആദ്ധ്യാത്മികതയെ ഒരിക്കലും തുടച്ചുനീക്കുക സാദ്ധ്യമല്ല. ആദ്ധ്യാത്മികതയാണു് ഭാരതീയജീവിതത്തിൻെറ അടിസ്ഥാനം; അതിൻെറ നട്ടെല്ലു് പണ്ടും അതായിരുന്നു; ഇനി എന്നും അതായിരിക്കുകയും ചെയ്യും. വൈദികഋഷികളുടെ ആദ്ധ്യാത്മികാശയങ്ങൾ പ്രവഹിച്ച ചാലുകളിൽ കൂടിയാണു്, ആയിരമായിരം വർഷങ്ങളായി ഭാരതത്തിലെ സാമാന്യജനതയുടെ ചിന്തകളും പ്രവർത്തനങ്ങളും, ആശകളും അഭിലാഷങ്ങളുമെല്ലാം ഒഴുകിക്കൊണ്ടിരിക്കുന്നതു്. അവയെ ഇനി മറെറാരു വഴിക്കു തിരിച്ചു വിടാൻ ചെയ്യുന്ന ഏതു ശ്രമവും ഗംഗയെ ഹിമാലയശൃംഗങ്ങളിലേയ്ക്കുതന്നെ മടക്കി

അയയ്ക്കാൻ ചെയ്യുന്ന ശ്രമംപോലെ വ്യർത്ഥമായിരിക്കും. പഴയ ആദർശങ്ങളിൽ നിന്നൊക്കെ അവർ അല്പസ്വല്പം വ്യതിചലിച്ചിരിക്കാമെങ്കിലും, ഇക്കാലമത്രയും ഭാരതജനതയുടെ ജീവിതത്തെ നയിക്കുകയും നിയന്ത്രിക്കുകയും ചെയ്തുകൊണ്ടിരുന്ന ഏകമായ പ്രേരകശക്തി മതംതന്നെയാണ്; ആദ്ധ്യാത്മികതയാണ്. നമ്മുടെ ജനതയിൽ ഒളിഞ്ഞുകിടക്കുന്ന ശക്തിയെ തട്ടിയുണർത്താൻ, അവരുടെ കഴിവുകളെ മുഴുവനും പുറത്തു കൊണ്ടുവരാൻ, എത്ര വലിയ ത്യാഗമനുഷ്ഠിക്കാനും അവരെ പ്രാപ്തരാക്കാനുള്ള കഴിവ് മതത്തിനുമാത്രമേ, സനാതനധർമ്മത്തിനുമാത്രമേ ഉള്ളൂ. ജനതയുടെ അജ്ഞതയെ ചൂഷണംചെയ്തുകൊണ്ട്, അവരുടെ വെറും ക്ഷണികവികാരങ്ങളെ തട്ടിയുണർത്തുന്നതിനുവേണ്ടി ഇന്നു സർവ്വസാധാരണമായി ഉച്ചഭാഷിണികളിലൂടെ പ്രയോഗിച്ചുകാണുന്ന ചില ക്ഷുദ്രമായ മുദ്രാവാക്യങ്ങൾപോലെയോ, ഗാനങ്ങൾപോലെയോ അല്ല മതം. അതു ജനങ്ങളെ അവരുടെ യഥാർത്ഥസ്വഭാവമെന്തെന്നു പഠിപ്പിക്കുന്നു, ഉറങ്ങിക്കിടക്കുന്ന അവരുടെ ആത്മവീര്യത്തെ തട്ടിയുണർത്തുന്നു. ആത്മവീര്യമുണരുമ്പോൾ ശക്തിയും മഹത്വവും നന്മയും പരിശുദ്ധിയുമെല്ലാം താനേ വന്നുചേരുന്നു. അതുകൊണ്ടാണ് സ്വാമിജി പറയുന്നത്, ''ഉപനിഷത്തുകളുടെ സത്യമതാ നിങ്ങളുടെ മുമ്പിൽ കിടക്കുന്നു, അതു സ്വീകരിക്കുക, അതനുസരിച്ചു ജീവിക്കുക, എന്നാൽ ഇന്ത്യയുടെ മോചനം കരഗതമായിക്കഴിഞ്ഞു.'' എന്ന്. അതുകൊണ്ട് ജനതയെ ശക്തിപ്പെടുത്തുന്നതിന്, അവരെ ഏകീകരിക്കുന്നതിന്, അവരുടെ വീക്ഷണഗതി വിശാലമാക്കുന്നതിന്, ആദ്യമായി വേണ്ടതു് വേദാന്തത്തിലെ ആദ്ധ്യാത്മികാശയങ്ങൾ നാട്ടിലുടനീളം പ്രചരിപ്പിക്കുകയാണ്. രാഷ്ട്രപുനർനിർമ്മാണപരിപാടിയിൽ അതിനാണ് പ്രഥമസ്ഥാനം നല്കേണ്ടതു്. ആദ്ധ്യാത്മികജ്ഞാനമാണ് ആദ്യമായി വേണ്ടതു്, മറ്റുള്ള ജ്ഞാനമെല്ലാം അതിനെത്തുടർന്നു വരേണ്ടതാണ്. വിദേശങ്ങളിൽനിന്നു കടം വാങ്ങിയ ആശയങ്ങളുടെ അടിസ്ഥാനത്തിൽ, നമ്മുടെ ദേശീയമോ സാമ്പത്തികമോ രാഷ്ട്രീയമോ ആയ പുനഃസംവിധാനം ഒരിക്കലും സാദ്ധ്യമല്ല. അടിസ്ഥാനം എപ്പോഴും ആദ്ധ്യാത്മികതയായിരിക്കണം. അതു ഭാരതത്തിന്റെ ജീവരക്തമാണ്. ''ജീവരക്തം സുശക്തവും പരിശുദ്ധവുമായിരിക്കുന്നേടത്തോളം കാലം ഒരു രോഗാണുവിനും അതിൽ ജീവിക്കാൻ പററുകയില്ല. അതു തെളിഞ്ഞു്, ശുദ്ധമായി, സുശക്തമായി ഒഴുകുകയാണെങ്കിൽ എല്ലാം ശരിയാകും; ആ രക്തം ശുദ്ധമാണെങ്കിൽ രാഷ്ട്രീയമോ സാമുദായികമോ, സാമ്പത്തികമോ ആയ ഏതു ദോഷവും, ദാരിദ്ര്യംപോലും, അകന്നുപോകും.''

ആദ്ധ്യാത്മികത, ആദ്ധ്യാത്മികമൂല്യങ്ങൾ എന്നൊക്കെപ്പറയുന്നതുതന്നെ വെറും പിൻതിരിപ്പനാശയങ്ങളായിരിക്കെ, അതിനു രാഷ്ട്രനിർമ്മാണപരിപാടിയിൽ പ്രഥമസ്ഥാനം നല്കണമെന്നു പറയുന്നതു സർവ്വാബദ്ധമല്ലേ, എന്നാണ് നമ്മുടെ യുവസഹോദരന്മാർ ചോദിക്കുന്നതു്. അവർമാത്രമല്ല അവരുടെ ചില തലമൂത്ത നേതാക്കളും അതേചോദ്യം ചോദിക്കുന്നു.അവരുടെ അഭിപ്രായത്തിൽ നമുക്ക് ആധുനികശാസ്ത്രം മതി, സാങ്കേതികവിദ്യമാത്രം മതി. ഭൗതികശാസ്ത്രജ്ഞാനം അത്യാവശ്യമാണ്, ശാസ്ത്രീയമായ ഒരു വീക്ഷണഗതി അതിലും പ്രധാനമാണ്. എന്നാൽ മനുഷ്യത്വമാണ് സർവ്വപ്രധാനമായിട്ടുള്ളതു്. ലോകത്തെ സ്നേഹിക്കാനും നിഃസ്വാർത്ഥമായി സേവിക്കാനും കഴിയണമെങ്കിൽ മനുഷ്യത്വം കൂടിയേതീരൂ. ആ മനുഷ്യത്വമുണ്ടാകണമെങ്കിൽ അതിന് ആദ്ധ്യാത്മികമായ ചില ഉന്നതമൂല്യങ്ങളിൽ ഉറച്ച വിശ്വാസം വേണംതാനും. മനുഷ്യത്വമോ സഹാനുഭൂതിയോ ഇല്ലാത്തവന്റെ കൈയ്യിലെ ശാസ്ത്രജ്ഞാനം ലോകത്തിന് അങ്ങേയററം അപകടകരമാണ്. അതുകൊണ്ടാണല്ലൊ മാനവരാശിയുടെ സേവനത്തിനായി വിനിയോഗിക്കേണ്ട ശാസ്ത്രജ്ഞാനത്തെ മാനവവംശത്തെത്തന്നെ തുടച്ചുനീക്കുന്നതിനുവേണ്ടിയുള്ള അണുബോംബുകളും മററും നിർമ്മിക്കുന്നതിനായി അമേരിക്ക, ചൈന തുടങ്ങിയ വൻരാഷ്ട്രങ്ങൾ ഇന്നു വിനിയോഗിച്ചുകൊണ്ടിരിക്കുന്നതു്. ഒരു കൈകൊണ്ടു ലോകത്തെ ചുട്ടു ചാമ്പലാക്കുക, മറുകൈകൊണ്ട് വ്രണങ്ങളിൽ മരുന്നു പുരട്ടുക, എന്തൊരു വിരോധാഭാസം! സ്വാഭാവികമായും സ്വരക്ഷയ്ക്കും സ്വന്തം നിലനില്പിനും വേണ്ടി ചെറുരാഷ്ട്രങ്ങളും അതുതന്നെ ചെയ്യുന്നു. അങ്ങനെ, അങ്ങേയററത്തെ ശാസ്ത്ര

പുരോഗതി കൈവന്നിട്ടുള്ള ആധുനികലോകം ഇന്നു് ഭയാനകമായ ഒരു വിഷമവൃത്തത്തിൽ കറങ്ങിക്കൊണ്ടിരിക്കുന്നു. എങ്കിലും ആധുനിക ശാസ്ത്രം മനുഷ്യന്റെ സുഖസൗകര്യങ്ങൾ വർദ്ധിപ്പിച്ചിട്ടില്ലേ, ആഗോളയാത്രപോലും സുസാദ്ധ്യമാക്കിത്തീർത്തിട്ടില്ലേ ? തീർച്ചയായും ഉണ്ടു്. ഒപ്പം മനുഷ്യന്റെ ആവശ്യങ്ങളും വാണംപോലെ കുതിച്ചുകയറിക്കൊണ്ടിരിക്കുന്നുണ്ടു്. ആധുനികമനുഷ്യൻ ആവശ്യങ്ങളുടെ അടിമയാണു്. പുതിയപുതിയ ആവശ്യങ്ങൾ, അതിനുള്ള കണ്ടുപിടുത്തങ്ങൾ, കണ്ടുപിടുത്തങ്ങളെത്തുടർന്നു് വീണ്ടും പുതിയ പുതിയ ആവശ്യങ്ങൾ; അതങ്ങനെ നീണ്ടു നീണ്ടു പോകുന്നു. ഇതിനെവിടെയാണൊരവസാനം? മനുഷ്യനു് എവിടെയാണു സംതൃപ്തിയും സമാധാനവും? ആവശ്യങ്ങൾ നിയന്ത്രിച്ചു്, ജീവിതം കഴിയുന്നതും ലളിതമാക്കുകയാണു് നാം ചെയ്യേണ്ടതു്. അതാണു് ഭാരതീയാദർശം. അതുമാത്രമാണു് സംതൃപ്തിയിലേയ്ക്കും സമാധാനത്തിലേയ്ക്കുമുള്ള മാർഗ്ഗം എന്നു് ഇന്നത്തെ ജനങ്ങൾ മനസ്സിലാക്കുക മാത്രമാണു് നമ്മുടെ ചുററും കാണുന്ന അസ്വാസ്ഥതയ്ക്കുള്ള പരിഹാരവും.

---

# 5. നമ്മുടെ വിദ്യാഭ്യാസം എന്താണു്, എന്തായിരിക്കണം ?

**തുളസീതീർത്ഥൻ**

നാലാളുകളൊന്നിച്ചു ചേർന്നാൽ അവർക്കു് ഒരൊററ കാര്യമേ സംഭാഷണവിഷയമാകുന്നുള്ളു — തങ്ങളുടെ അവശതകളും പരാധീനതകളും അവയിൽനിന്നുടലെടുക്കുന്ന ദീനതയും ദുഃഖവും. ഇന്നത്തെ വർത്തമാനപത്രങ്ങൾ തരുന്ന ഒരേയൊരു വാർത്ത, എവിടേയും നടക്കുന്ന പ്രതിഷേധപ്രകടനങ്ങൾ, സംഘർഷാവസ്ഥകൾ, സംഘട്ടനങ്ങൾ, സമരപരിപാടികൾ എന്നിവയെക്കുറിച്ചാണു്. ഇവയുടെയെല്ലാം മുൻപന്തിയിൽ, ഇവയ്ക്കു് പലപ്പോഴും നേതൃത്വം കൊടുത്തുകൊണ്ടു് നിലയുറപ്പിച്ചിട്ടുള്ളവർ വിദ്യാർത്ഥികളും വിദ്യാഭ്യാസം നേടിയ യുവാക്കളുമാണു്. സരസ്വതീക്ഷേത്രങ്ങൾ സമരാങ്കണങ്ങളായി മാറുന്നതു് ഇന്നു് പതിവുപരിപാടിയായിത്തീർന്നിരിക്കയാണു്. അദ്ധ്യാപകർ മുഷ്ടി ചുരുട്ടി, മുദ്രാവാക്യം മുഴക്കി, അവകാശങ്ങൾ നേടിയെടുക്കാൻ മുന്നേറിക്കൊണ്ടിരിക്കുന്നു. വിദ്യാർത്ഥികൾ അദ്ധ്യാപകരെ കയ്യേറ്റം ചെയ്യുന്നു. ആവുംവിധം 'പാദപൂജ'യും 'ഗുരുദക്ഷിണ'യും നല്കുന്നു. വലിയ ഒരളവുവരെ, ഗുരു– ശിഷ്യ– സതീർത്ഥ്യബന്ധം രക്തദാഹത്തിന്റേയും മാംസദാഹത്തിന്റേയും രൂപം കൈക്കൊള്ളുന്നു. രാമകൃഷ്ണവിവേകാനന്ദന്മാരുടെ നാട്ടിലും ശ്രീശങ്കരന്റെ നാട്ടിലും നടക്കുന്ന 'യൂത്ത്ക്വേക്ക്' ഭയാനകമെന്നേ പറയാനാവൂ.

ഇവയെല്ലാം ന്യായീകരണം കണ്ടെത്തിയേയ്ക്കാം — ആധുനികതയുടേയും പുരോഗതിയുടേയും മനോഹരമുദ്രാവാക്യങ്ങളിൽക്കൂടി. പക്ഷെ, പലതും കണ്ടു് പരിചയിച്ചും അറിഞ്ഞനുഭവിച്ചും വരുന്ന പഴമക്കാർക്കു് പുരോഗതിയുടെ ഈ പോക്കു് ഒരു പേടിസ്വപ്നമായേ തോന്നു. വിവേകാനന്ദസ്വാമികളുടെ പ്രതിമമേൽ താറൊഴിച്ചു് മലിനപ്പെടുത്തുക, ഗാന്ധിജിയുടെ പടം തല്ലിയുടയ്ക്കുക, മഹാപുരുഷന്മാരെ നിന്ദിക്കുക, മഹച്ചരിതങ്ങളെ മാച്ചു മറയ്ക്കുക, പൂജാരികൾ വിഗ്രഹം മോഷ്ടിച്ചു് വിററു് കാശാക്കുക, മദ്യസേവ തുടങ്ങുക, ഭരണം നടത്തേണ്ടവർ സമരം നടത്തുക – എല്ലാം കീഴ്മേൽ മറിഞ്ഞു കാണപ്പെടുന്നു. ശ്രീകൃഷ്ണഭഗവാന്റെ സ്വർഗ്ഗാരോഹണസമയത്തെ യാദവരുടെ ജീവിതം നാമിപ്പോൾ ആവർത്തിച്ചു് ജീവിക്കുന്നപോലെ തോന്നുന്നു. ഭഗവാനും ഭാഗവതധർമ്മവുമെല്ലാം മറഞ്ഞുപോയി; നാമെല്ലാം അല്പായുസ്സുകളും അല്പമതികളും മന്ദഭാഗ്യന്മാരും നിരവധി പീഡനങ്ങളനുഭവിക്കുന്നവരുമായിത്തീർന്നിരിക്കുന്നു. കലികാലമിതല്ലെങ്കിൽ പിന്നെ മറെറന്താണു് ?

ശരിയായിരിക്കാം. പക്ഷെ, ശുഭപ്രതീക്ഷയ്ക്കു തീരെ വകയില്ലാതില്ല എന്നു സമാധാനിക്കുന്നവരുമുണ്ടു്. നന്മയും തിന്മയും, ദേവാസുരയുദ്ധവും പ്രപഞ്ചസ്വഭാവമാണു്, ഈശ്വരസങ്കല്പംതന്നെയാണു്, എക്കാലവും ഉണ്ടായിട്ടുള്ളതുമാണു്. ചീത്തയോടൊപ്പം നല്ലതു പലതും വളരുന്നുമുണ്ടല്ലൊ. ഒന്നു കലങ്ങിത്തെളിയുമ്പോഴ, നഷ്ടങ്ങളും കഷ്ടങ്ങളും ഒഴിഞ്ഞു് ഇവിടെ രാമരാജ്യം തീർച്ചയായും വരും. അകർമ്മണ്യതയിൽനിന്നു് കർമ്മരംഗത്തേയ്ക്കു വരുന്ന നാം അല്പം വൈഷമ്യങ്ങൾ സൃഷ്ടിച്ചേയ്ക്കാമെങ്കിലും നമ്മുടെ പോക്കു് രജോഗുണത്തിൽകൂടി സ്ഥായിയായ സത്ത്വഗുണത്തിലേയ്ക്കാണു് എന്ന വസ്തുത വിവേകാനന്ദസ്വാമികളെ ഉദ്ധരിച്ചുകൊണ്ടുതന്നെ അവർ സമർത്ഥിക്കുന്നതായും കാണാം. സ്വാമിജിക്കു് ചൂണ്ടിക്കാണിക്കാനുള്ളതിതാണു്: നമ്മുടെ കഷ്ടപ്പാടുകൾക്കു് ഒരേ കാരണം നമ്മുടെ അജ്ഞതയും ആത്മവിസ്മൃതിയുമാണു്. എല്ലാ ബുദ്ധിമുട്ടുകളിൽനിന്നും നമ്മെ സ്വതന്ത്രരാക്കാൻ ശരിയായ വിദ്യാഭ്യാസത്തിനു മാത്രമേ പററൂ. വ്യക്തിയുടേയും രാജ്യത്തിൻേറയും പ്രശ്നങ്ങൾ പരിഹരിക്കാനുള്ള മന്ത്രത്താക്കോൽ വിദ്യാഭ്യാസം മാത്രമാണു്.

സ്വാതന്ത്ര്യത്തിനുശേഷം നമ്മുടെ വിദ്യാഭ്യാസസമ്പ്രദായത്തിൽ നടത്തിനോക്കിയിട്ടുള്ളത്ര പരീക്ഷണങ്ങളും പരിഷ്കാരങ്ങളും മററൊരു തുറയിലുമുണ്ടായിരിക്കാനിടയില്ല. എന്നിട്ടും 1836-ൽ മെക്കോളെപ്രഭു നടപ്പാക്കിയ വിദ്യാഭ്യാസസമ്പ്രദായത്തിനു് സ്ഥായിയായ യാതൊരു മാററവും വന്നിട്ടുമില്ല, കാഴ്ചയിലോ ഉള്ളടക്കത്തിലോ. ഹൈസ്കൂൾ വിദ്യാഭ്യാസം 10 കൊല്ലം 11 കൊല്ലമാക്കിയാലോ, ഇൻറർമീഡിയററു് പ്രീഡിഗ്രിയാക്കിയാലോ, സാമൂഹ്യവും സയൻസും കുറച്ചധികം പഠിപ്പിച്ചാലോ വിദ്യാഭ്യാസരീതി മാറുന്നില്ല. അടിസ്ഥാനപരമായി വിദ്യാഭ്യാസലക്ഷ്യത്തെപ്പററി ഭാരതീയപാരമ്പര്യത്തിന്നനുസൃതമായി മാററം വരുത്താത്തിടത്തോളം ഇന്നത്തെ പരിഷ്കരിച്ച ഇംഗ്ലീഷുവിദ്യാഭ്യാസരീതിയ്ക്കു് നമ്മെ സഹായിക്കാൻ സാദ്ധ്യമല്ലതന്നെ. വിദ്യാഭ്യാസത്തെക്കുറിച്ചു്, മാനസികമായി വ്യത്യസ്തവീക്ഷണവും വിദ്യാദാന-ഗ്രഹണസമ്പ്രദായത്തെക്കുറിച്ചു് വ്യത്യസ്തസമീപനവും വരുത്താത്ത പദ്ധതികളെല്ലാം, പുതിയ കുപ്പിയിലെ പഴയ വീഞ്ഞുപോലെ, 19-ാം നൂററാണ്ടിലെ ഇംഗ്ലീഷു വിദ്യാഭ്യാസത്തിൻെറ 20-ാം നൂററാണ്ടിലെ പകപ്പു മാത്രമായിരിക്കും.

മെക്കോളെപ്രഭുതന്നെ, അദ്ദേഹം നടപ്പാക്കിയ വിദ്യാഭ്യാസസമ്പ്രദായത്തെക്കുറിച്ചു് പ്രസ്താവിച്ച കാര്യങ്ങൾ ഓർക്കുന്നതു നന്നായിരിക്കും: ഈ വിദ്യാഭ്യാസസമ്പ്രദായത്തിൽ കൂടി അഭ്യസ്തവിദ്യരായി വരുന്ന അടുത്ത തലമുറക്കാരായ ഭാരതീയർ പേരിനു മാത്രം ഭാരതീയരായിരിക്കും എന്നാണു് അവയുടെ ചുരുക്കം. പാശ്ചാത്യചിന്തയും ഭാവവും സർവ്വോത്കൃഷ്ടമായി അംഗീകരിക്കപ്പെടുന്ന കണക്കിനു് ഭാരതീയചിന്തയോടും ജീവിതക്രമത്തോടും അളവററ അവജ്ഞയും ഈ വിദ്യാഭ്യാസം നമ്മിലുളവാക്കുന്നു. പടിഞ്ഞാറിൻെറ പരിഷ്കാരത്തോടു് ഭക്തിപ്രകർഷം, മതബോധം, അദ്ധ്യാത്മചിന്ത എന്നിവയടങ്ങുന്ന ഭാരതീയസംസ്കാരത്തോടു് തികഞ്ഞ അനാദരവു്, ആദ്യത്തേതിനെ അനുകരിക്കാൻ ഭ്രമം, രണ്ടാമതു പറഞ്ഞതിനെസ്സംബന്ധിച്ചു് അപകർഷതാബോധം. രാഷ്ട്രീയാടിമത്തത്തേക്കാൾ ഭയാനകമാണു് ഈ വിദ്യാഭ്യാസപദ്ധതി വരുത്തിവെച്ച സാംസ്കാരികാടിമത്തം. 'എൻെറ അച്ഛൻ, വിഡ്ഢി, മുത്തച്ഛൻ വിഡ്ഢി; ഇതുവരെ ഞാൻ വിശ്വസിച്ച പുരാണേതിഹാസങ്ങളും വേദോപനിഷത്തുകളും വിഡ്ഢിത്തങ്ങൾ, അന്ധവിശ്വാസങ്ങൾ' എന്നു് പറയിക്കുന്ന വിദ്യാഭ്യാസം ആത്മാഭിമാനത്തേയും ആത്മവീര്യത്തേയും നശിപ്പിക്കുകയേയുള്ളു. ഇതു വിദ്യയല്ല, അവിദ്യയാണു് എന്നായിരുന്നു സ്വാമിജിയുടെ ഉറച്ച അഭിപ്രായം. സാംസ്കാരികശൂന്യത അരക്കിട്ടുറപ്പിക്കുന്ന ഈ ശുഷ്കവിദ്യ ആദ്യമായി തിരസ്കരിച്ചതു് 1836-ൽതന്നെഅവതരിച്ച ഭഗവാൻ ശ്രീരാമകൃഷ്ണദേവനായിരുന്നു. 'അരിയും കായും തരുന്ന' ഭൗതികവിദ്യാഭ്യാസത്തിനുപകരം, ആത്മീയവിദ്യാഭ്യാസത്തിൽകൂടി ഭാരതത്തിൻെറ ഉയർത്തെഴുന്നേല്പിനു് നമ്മെ ശക്തരാക്കിയതും അവിടുന്നല്ലാതെ മററാരുമല്ല.

ആർഷധർമ്മത്തോടും സംസ്കാരത്തോടും കാണിച്ച അനാദരവു് നമ്മുടെ സ്വാശ്രയശീലത്തേയും സ്വാഭിമാനത്തേയും നഷ്ടപ്പെടുത്തി.

ഇതു നമ്മെ എവിടെ കൊണ്ടുചെന്നെത്തിച്ചെന്നോ ? ലോകാചാര്യനാവാൻ സ്വാമിജിക്ക് അമേരിക്കയിലേയ്ക്കു പോകേണ്ടിവന്നു. വേദാന്തം സർവ്വോത്കൃഷ്ടമാണെന്നതിന് ഷോപ്പനോറുടേയും മാക്സ്മുള്ളറുടേയും പാഠം ഡ്യൂസൻേറയും സർട്ടിഫിക്കററ് സമ്പാദിക്കേണ്ടതായി വന്നു. ശാകുന്തളം വിശ്വമഹാകാവ്യമായതു് ഗഥേയുടെ അംഗീകാരത്തിനു ശേഷമാണ്. നമ്മളിൽ ഉളവാക്കിയ 'പരപ്രത്യയനേയബുദ്ധി'ക്ക് ഇനിയും എത്ര ഉദാഹരണങ്ങൾ വേണമെങ്കിലുമാവാം. അനുകരണഭ്രമവും അപകർഷതാബോധവും വളർത്തിയെടുത്ത ഇംഗ്ലീഷ് വിദ്യാഭ്യാസത്തിൻെറ സ്വാധീനശക്തി സ്വതന്ത്രഭാരതത്തിലെ വിദ്യാഭ്യാസരീതിയിലും തുടർന്നു നിലനില്ക്കുന്നുവെന്നു കാണാൻ ഒട്ടും വിഷമമില്ല.

തികച്ചും ഭൗതികങ്ങളായ പരിഗണനകൾക്കപ്പുറം ഉന്നതമായ വല്ല ലക്ഷ്യബോധവും ഇന്നത്തെ വിദ്യാഭ്യാസചിന്തകന്മാർക്കുണ്ടോ എന്നുതന്നെ സംശയിക്കേണ്ടിയിരിക്കുന്നു. മാറിക്കൊണ്ടിരിക്കുന്ന സാമൂഹ്യപരിതഃസ്ഥിതികൾക്കിടയിലും മാററം സംഭവിക്കാൻ പാടില്ലാത്ത ലക്ഷ്യബോധത്തോടുകൂടിയേ വിദ്യാഭ്യാസം ആരംഭിക്കുന്നുള്ളുവെന്നാണ് സ്വാമിജി തൻെറ പ്രസിദ്ധമായ നിർവ്വചനത്തിൽ കൂടി നിഷ്കർഷിക്കുന്നതു്: ''തന്നുള്ളിലൊളിഞ്ഞുകിടക്കുന്ന പരിപൂർണ്ണതയുടെ പ്രകാശനമാണ് വിദ്യാഭ്യാസം.'' പാണ്ഡിത്യമോ, പദവിയോ, ധനമോ, ജനസമ്മതിയോ, സുഖസമൃദ്ധമായ ജീവിതമോ, മറെറല്ലാംതന്നെയോ വിദ്യാഭ്യാസത്തിൻെറ അന്തിമലക്ഷ്യമായിത്തീരുന്നില്ല. പ്രപഞ്ചസുഖങ്ങൾക്കപ്പുറം പരിപൂർണ്ണത നേടിത്തരുന്ന അവാച്യമായ നിർവൃതി (ധന്യതയാണ്) ലക്ഷ്യം. കാരണം, അറിഞ്ഞോ അറിയാതെയോ പണ്ഡിതനും ധനികനും പ്രതാപിയും അന്വേഷിച്ചു ചെന്നെത്താൻ വെമ്പൽ കൊള്ളുന്നിടമാണിതു്. മാത്രമല്ല, ഏതെങ്കിലുമൊന്നിന് ഇതുമായി നമ്മെ അടുപ്പിക്കാൻ പററുമെങ്കിൽ അതു് വിദ്യാഭ്യാസത്തിനു മാത്രമാണുതാനും.

വിദ്യാഭ്യാസം സാർവ്വത്രികമാക്കിയതുകൊണ്ടോ പരീക്ഷാപരിഷ്കരണംകൊണ്ടോ, വിദ്യാലയങ്ങൾ സ്വയംഭരണാധികാരവും പ്രാതിനിധ്യസ്വഭാവവും ഉള്ളവയാക്കി മാററിയാലോ വിദ്യാഭ്യാസം സാർത്ഥകമാകുന്നില്ല. എളുപ്പത്തിലും പെട്ടെന്നും കുറെയേറെ ബിരുദധാരികളെ സൃഷ്ടിക്കാൻ കഴിഞ്ഞേക്കും. അവരാകട്ടെ, അറിയേണ്ടതറിയാതെ, നേടേണ്ടതു നേടാതെ, 'മഹാമനാഃ, അനൂചാനമാനീ,സ്തബ്ധ'ന്മാരായിത്തീരുകയേയുള്ളു. നേരേമറിച്ച്, പണ്ഡിതശ്രേഷ്ഠനായ നാരദൻ സനത്കുമാരനെ സമീപിച്ച് പ്രാർത്ഥിക്കുന്നു, ''ഭഗവൻ, പാണ്ഡിത്യംകൊണ്ട് എൻെറ ശോകമോഹങ്ങൾ മാറുന്നില്ല. ഞാൻ കേട്ടിട്ടുണ്ട്, അങ്ങയെപ്പോലുള്ള മഹാത്മാക്കൾ ശോകസമുദ്രത്തിൻെറ മറുകരയെത്തിയവരാണെന്ന്. അതുകൊണ്ട്, കരുണാപുരസ്സരം എന്നെ വിജ്ഞനാക്കി അനുഗ്രഹിക്കേണമേ, ''എന്ന്. വിദ്യാഭ്യാസത്തെപ്പററി സൂത്രരൂപത്തിൽ നാരദൻ വ്യക്തമാക്കിയ ലക്ഷ്യബോധം നമ്മുടെ വിദ്യാഭ്യാസത്തിലില്ലെന്നതാണ് അതിൻെറ ഏററവും വലിയ ന്യൂനത.

ഭാരതത്തിന് സ്വാമിജി വിഭാവനം ചെയ്ത വിദ്യാഭ്യാസം ഉപനിഷത്പ്രസിദ്ധമായ പഞ്ചപദങ്ങളിൽ അധിഷ്ഠിതമാണ്. അവ സുഖം, കൃതി, നിഷ്ഠ, ശ്രദ്ധ, മതി എന്നിവയാണ്. എത്രകണ്ട് ഇവ നമ്മുടെ വിദ്യാഭ്യാസത്തിലുണ്ടോ അത്രയും അതു് സാർത്ഥകമാകുന്നു; എത്രകണ്ടില്ലയോ അത്രയും വിഫലവും. ഏററവും ഉയർന്നനിലവാരത്തിൽ നടത്തുന്ന വിദ്യാഭ്യാസം, ഗവേഷണം എന്നിവയൊഴിച്ചാൽ, നമ്മുടെ പദ്ധതിയിൽ പഞ്ചപദത്തിന് യാതൊരു സ്ഥാനവുമില്ല. ഒന്നാമതായി, വിദ്യാവ്യസനികളധികമില്ല; അവരുടെ തൃഷ്ണ ശമിക്കുന്നുമില്ല, ഇന്നത്തെ വിദ്യാഭ്യാസംകൊണ്ട്. ''ഇദം തേ നാതപസ്കായ നാഭക്തായ കദാചന'' എന്നതു് തെററിച്ചു കൊണ്ടുമാത്രമാണ് ഇന്നത്തെ വിദ്യാദാനം. അതിരിക്കട്ടെ, പഞ്ചപദമെന്താണെന്ന് വിശദീകരിക്കപ്പെടുമ്പോൾ, ഭാരതീയവിദ്യാഭ്യാസരീതിയിൽനിന്നെത്ര ദൂരെയാണ് നാം നില്ക്കുന്നതെന്ന് സ്വയമേവ വ്യക്തമായറിവാൻ സാധിക്കും.

വിദ്യാഭ്യാസം സത്യവിജ്ഞാനത്തിനു വേണ്ടിയാണ്; ആത്മബോധത്തിൻെറ തിരുനട തുറന്നുകൊടുക്കലാണ് അതിൻെറ പരമമായ

ലക്ഷ്യം. ഈ ലക്ഷ്യപ്രാപ്തിക്ക് ആദ്യമായുണ്ടാവേണ്ടതു് 'മതി'യാണ്. ശരിയും തെററും നല്ലതും ചീത്തയും വേർതിരിച്ചറിയാൻ ബുദ്ധിശക്തിയും യുക്തിവിചാരവും കൂടിയേതീരൂ. ഇതുണ്ടാകണമെങ്കിൽ ശ്രദ്ധ വേണം, അതായതു്, സത്യവസ്തുവിൽ ഭക്തിയും വിശ്വാസവും ആദരാതിശയവും. ശ്രദ്ധയുണ്ടാവാൻ നിഷ്ഠ – ഗുരുവിൽ ഭക്തിയും ശുശ്രൂഷാതാല്പര്യവും – വേണം. ഇതിനു് കൃതിയുണ്ടാവണം, വിനയവും ഒതുക്കവും ഇന്ദ്രിയമനോവ്യാപാരങ്ങളുടെ അടക്കവും. കൃതിയുണ്ടാവാൻ സുഖമുണ്ടെന്ന ബോധം വേണം. സുഖമാകട്ടെ, ആത്മസ്വരൂപമാണ്, തന്നുള്ളിലുള്ള അളവററ മഹിമയാണ്. ഈ അഞ്ചും സദ്ഗുരുലാഭംകൊണ്ട് ക്രമേണ വന്നുചേരുന്നവയുമാണ്. ഇതുയുമാണ് സനത്കുമാരൻ നാരദനു നല്കിയ ഉപദേശത്തിൻെറ ചുരുക്കം.

പരവിദ്യയ്ക്കുമാത്രമല്ല, അപരാവിദ്യയുടെ കാര്യത്തിലും, സ്വാമിജി ഓർമ്മിപ്പിച്ച പൌരാണികവിദ്യാഭ്യാസരീതി ബാധകമാണെന്നു് എടുത്തുപറയേണ്ടതുണ്ട്. കാരണം, ഇവ മൌലികവസ്തുതകളാണ്, ഏതുതരം വിദ്യാഭ്യാസത്തിൻേറയും അടിസ്ഥാനപ്രമാണങ്ങളാണ്. പ്രഭാവശാലിയായ ഗുരു, ബ്രഹ്മചാരിയായ ശിഷ്യൻ, സ്നേഹാദരങ്ങൾ നിറഞ്ഞ ഗുരുശിഷ്യബന്ധം ഇവയടങ്ങുന്ന ഗുരുകുലസമ്പ്രദായം വീര്യാഭയപ്രദായകമായ വിദ്യാഭ്യാസരീതിയാണ്. ഗുരുകുലസംസ്കരണംകൊണ്ടുമാത്രം അഗ്നിയിൽനിന്നു് അഗ്നിയെന്നപോലെ മഹാസത്ത്വശാലികൾ ആവിർഭവിക്കുന്നു. എന്നാൽ 'മതികൊണ്ടു് മതിയാക്കുന്ന' ഇന്നത്തെ വിദ്യാഭ്യാസം വിദ്യകൊണ്ടുള്ള വെറുമൊരു അഭ്യാസം മാത്രമായിത്തീരുന്നു. മർത്ത്യനെ അമൃതനാക്കുന്നതിനുപകരം, അതികായനെ അല്പപ്രാണിയാക്കി മാററുന്നു (Hero into zero).

അതങ്ങനെയാവാനേ തരമുള്ളൂ. കാരണം, സത്യവസ്തുവായി ആത്മാവെന്നോ ഈശ്വരനെന്നോ ഒന്നില്ലെന്നും പ്രകൃതിയാണ് പരമസത്യമെന്നുമാണല്ലോ നമ്മെ ചിട്ടയായി പഠിപ്പിച്ചുവരുന്നതു്. നമ്മെ നിയന്ത്രിക്കുന്ന ചൈതന്യവിശേഷം പ്രകൃതിശക്തിയാണെന്നും അതിനുപരിയായ ഒരു പരമപുരുഷനില്ലെന്നും സിദ്ധാന്തിക്കുന്ന ശാസ്ത്രയുഗത്തിൽ ''ഒപ്പമേ നമ്മെ പ്പരംപൊരുൾ കാക്കണേ'' എന്ന പ്രാർത്ഥനയല്ലോ ''മാഹം ബ്രഹ്മ നിരാകുര്യാം...യ ഉപനിഷത്സു ധർമ്മാസ്തേ മയി സന്തു'' എന്ന മന്ത്രത്തിനോ അർത്ഥമില്ലാതെ വരുന്നു. ഇന്നത്തെ 'ബുദ്ധിരാക്ഷസന്മാരും (അതോ, രാക്ഷസബുദ്ധികളോ?) യുക്തിവാദികളും പ്രോത്സാഹിപ്പിക്കുന്ന വിദ്യയെന്തെന്നു് പ്രത്യേകം പറയേണ്ടതില്ലല്ലോ. വിദ്യാലയങ്ങളിൽ പഠിപ്പിക്കുന്ന വിഷയങ്ങളെപ്പററി വിദ്യാർത്ഥികൾക്കും അദ്ധ്യാപകർക്കുകൂടിയും തോന്നുന്ന ആദരാതിശയത്തെക്കുറിച്ചു് മിണ്ടാതിരിക്കുന്നതാണ് അഭികാമ്യം. നിഷ്ഠ അല്ലെങ്കിൽ ഗുരുഭക്തി എന്നൊന്നുണ്ടോ? 'അവതു വക്താരം,' 'മാ വിദ്വിഷാവഹൈ'' എന്നതുപോയി, മുതലാളി – തൊഴിലാളിബന്ധവും വർഗ്ഗസമരവുമായി മാറിയിരിക്കയാണ്. ''ബോദ്ധാരോ മത്സരഗ്രസ്താഃ'' ''ഗുരവോ ലഘവോ ജാതാഃ'' എന്നൊക്കെയാണ് ഇന്നു് ശരി. കൃതി – അതായതു് അടക്കം ഒതുക്കം ഇന്ദ്രിയനിഗ്രഹം എന്നിവ – എന്നതാണ് കണികാണാൻ കൂടി കിട്ടാത്ത സിദ്ധി. വിദ്യാർത്ഥീവിദ്യാർത്ഥിനികളുടെ വസ്ത്രധാരണരീതി ഇതിന്നു് തെളിവാണ്. 'വടക്കനെളി' കൃതാവും 'ഡ്രെയിൻപൈപ്പ്' കാലുറകളും, 'ഹിപ്പി'കളെപ്പോലെ ചീകാത്ത തലമുടിയും വർണ്ണവൈവിധ്യമാന്ന മററല്ലാ 'പപ്രച്ഛ'ത്വവും ഒരിടത്തു്; 'ലോനെക്കു,' 'മിനിസാരിയും' മററലങ്കാരവിശേഷങ്ങളും മറുവശത്തും. പാഠ്യവിഷയങ്ങളിലല്ല, അന്യവിഷയങ്ങളിലാണ് താല്പര്യം – സിഗരററ്, സിനിമ, കേശാലങ്കാരമത്സരം, താരനിശ, കാബറനൃത്തം, പോപ്പ് സംഗീതം ഇത്യാദി. വാക്കും നോക്കും നടത്തവുമെല്ലാം, കലാലയജീവിതത്തെസ്സംബന്ധിച്ചു്, തികച്ചും ഇന്ദ്രിയവിക്ഷോഭകാരികളാണ്, പ്രശമനകാരികളല്ല.

ഇന്നത്തെ വിദ്യാഭ്യാസാന്തരീക്ഷമാണിതു്; പൌരാണികഗുരുകുലാന്തരീക്ഷത്തിനു് നേരെ വിരുദ്ധസ്വഭാവമുള്ളതു്. വിദ്യാഭ്യാസം ഫലപ്രദമാവണമെങ്കിൽ അതിനോടുള്ള ഇന്നത്തെ തെററായ വീക്ഷണം, സമീപനരീതി അടിസ്ഥാനപരമായി മാററി, ഗുരുകുലപദ്ധതിയുമായി ഇണക്കിക്കൊണ്ടുപോകുകമാത്രമേ വഴിയുള്ളൂ. കാരണം, ഭൗതികമോ ആത്മീയമോ ആയ വിദ്യാഭ്യാസത്തിൻെറ ജീവൻ ഈ അന്ത

ഷ്ഠാനക്രമത്തിലാണ് സ്ഥിതിചെയ്യുന്നതു്. മിഷണറിസ്കൂളുകളിലും, പാരമ്പര്യപാഠശാലകളിലും കാണാവുന്ന മേന്മ ഇവിടെ ദൃഷ്ടാന്തമായി പ്പറയാവുന്നതാണ്. ''യസ്യ ദേവേ പരാ ഭക്തിഃ യഥാ ദേവേ തഥാ ഗുരൌ'' എന്ന പ്രമാണം എല്ലാത്തരം വിദ്യാഭ്യാസത്തിനും എല്ലാ കാലത്തും ബാധകമാകേണ്ടതാണ്. ഈ സമ്പ്രദായത്തിൽ പഠിച്ചു് വളൎന്നാലേ ഏതുതരം വിദ്യയും ശോഭിക്കൂ, ഫലവത്താവൂ.

അതുകൊണ്ടാണ്, ഗുരുകുലസമ്പ്രദായത്തോടിണക്കിയ വിദ്യാഭ്യാസത്തെക്കുറിച്ചു മാത്രം സ്വാമിജി ചിന്തിച്ചുപോയതു്. 'മയപ്പെടുത്തിയ ഭൗതികസുഖജീവിതം' അല്ലെങ്കിൽ 'അഭ്യുദയത്തോടൊപ്പം നിഃശ്രേയസവും'–ഇതാണ് വിദ്യാഭ്യാസം നമുക്കു് നേടിത്തരേണ്ടതെന്ന്, സ്വാമിജി ആഗ്രഹിച്ചു. മറെറാരു തരത്തിൽ പറഞ്ഞാൽ, സ്വഭാവശുദ്ധിയുള്ള പുരുഷകേസരികളേയും ക്ഷേമപൂൎണ്ണമായ രാഷ്ട്രത്തേയും നിൎമ്മിക്കാനുതകുന്ന ആശയങ്ങളുടെ സ്വാംശീകരണമാണ് ഭാവിഭാരതവിദ്യാഭ്യാസമായി സ്വാമിജി ദൎശിച്ചതു്. ഗുരുകുലസമ്പ്രദായമാണ് ഇതിൻേറയും ജീവൻ എന്നതു് സ്പഷ്ടമാണ്. ദഹിക്കാത്ത ഒരു നൂറു കാൎയ്യങ്ങൾ തലച്ചോറിൽ കുത്തിത്തിരുകലല്ല, അന്തരംഗത്തെ ഉണൎത്തി, അവിടെ ഉറങ്ങിക്കിടക്കുന്ന അറിവിനെ കണ്ടനുഭവിക്കലാണ് വിദ്യാഭ്യാസം. പുറമെയുള്ള പദാൎത്ഥങ്ങളും ഗുരുവും ഈ അനാവരണത്തിനു് പ്രചോദനം നല്കുകമാത്രമാണ് ചെയ്യുന്നതു്. സത്യത്തിൽ, നാം സ്വയം അഭ്യസിക്കപ്പെടുകയാണ്; മററുള്ളവരോ, തടസ്സങ്ങൾ നീക്കിത്തരുന്നുവെന്നു മാത്രം. അമിതമായ ശാസനയും ശകാരത്തിനും പകരം സത്യം സാക്ഷാത്കരിച്ച ഗുരു അതു് ആചരിച്ചു് കാണിച്ചുകൊടുക്കുകയാണ് ഏററവും നല്ല ശിക്ഷണരീതി. അതുപോലെതന്നെ ഏകാഗ്രതയും സ്ഥിരപരിശ്രമവും സഹനശീലവും വിദ്യാൎത്ഥിക്കു് ഒഴിച്ചുകൂടാത്തവയാണ്.

ഉപനിഷത്കാലം തുടങ്ങി മഹാകവി ടാഗോർ സ്ഥാപിച്ച വിശ്വഭാരതിവരെ ഏററിറക്കത്തോടെയെങ്കിലും ഒരിക്കലും മുറിയാതെ തുടൎന്നുവന്ന വിദ്യാഭ്യാസസമ്പ്രദായമാണിതു്. അശോകൻ, സമുദ്രഗുപ്തൻ, ഹൎഷൻ, കനിഷ്കൻ, കൃഷ്ണദേവരായൻ, ശിവാജി തുടങ്ങിയ ചക്രവൎത്തിമാർ ഇതിൻെറ സന്തതികളാണ്. ഈ സുവൎണ്ണകാലഘട്ടങ്ങളും അവയുടെ നേട്ടങ്ങളും ഈ വിദ്യാഭ്യാസപദ്ധതിയുടെ കീൎത്തിമുദ്രകളാണ്. ശാസ്ത്രം, സാഹിത്യം, കല എന്നിവയിൽ ഭാരതം മറെറല്ലാ രാഷ്ട്രങ്ങൾക്കും മാൎഗ്ഗദൎശിയായിരുന്നു. ഈശ്വരചിന്തയോ ധൎമ്മബോധമോ ഗുരുഭക്തിയോ പുരോഗമനത്തിനും പരിഷ്കൃതജീവിതത്തിനും പ്രതിബന്ധമായിരുന്നില്ല. നേരെമറിച്ചു്, ഇവയെ നാം കൈയ്‌വിട്ട കാലങ്ങളിലാണ് നമുക്കു് ക്ഷീണവും ക്ഷയവും പററിപ്പോയതു് എന്നും കാണാവുന്നതാണ്. ഭാരതയുദ്ധത്തിനുശേഷം ധൎമ്മപുത്രർകൂടി രാജ്യസുഖത്തിനടിമപ്പെട്ടു് ശ്രീകൃഷ്ണനെ മറന്നുവെന്നാണ് കഥ. രാമകൃഷ്ണ–വിവേകാനന്ദന്മാരേയും തിലക–ഗാന്ധിമാരേയും അവരുടെ ജീവിതസന്ദേശത്തേയും സുഖഭോഗങ്ങളനുഭവിക്കുന്ന ബദ്ധപ്പാടിൽ നമ്മുടെ ഭരണാധികാരികളും മറന്നുകളഞ്ഞിരിക്കുന്നു. നമ്മുടെ ദുരവസ്ഥയ്ക്കും കാരണം മറെറാന്നല്ല.

വീണ്ടുമൊരിക്കൽക്കൂടി നമുക്കൊരു സുവൎണ്ണകാലഘട്ടമുണ്ടാകണമെങ്കിൽ പൗരാണികവിദ്യാഭ്യാസരീതി നമ്മുടെ ഹൃദയത്തിൽ പുനരധിവസിപ്പിച്ചേ പററൂ. ശാസ്ത്രവും സോഷ്യലിസവും സാങ്കേതികജ്ഞാനവും എല്ലാം പഠിക്കാമെങ്കിലും അവ വിജയകരമാവണമെങ്കിൽ ശാസ്ത്രത്തിനും സോഷ്യലിസത്തിനുമപ്പുറമൊരു അദ്ധ്യാത്മസത്യമുണ്ടെന്ന ലക്ഷ്യം ഉറപ്പിക്കാതെ തരമില്ല. കാരണം, പുസ്തകജ്ഞാനവും ഉന്നതബിരുദവും വലിയ ശമ്പളം തരുന്ന ജോലിയുമല്ല ലക്ഷ്യം – ഭൗതികമായിട്ടുപോലും. ഭാരതത്തിൻെറ ഇന്നത്തെ ബലഹീനതയ്ക്കും കഷ്ടനഷ്ടങ്ങൾക്കും വിരാമമിടുവാൻ കെല്പുള്ള ധീരന്മാരെ വാൎത്തെടുക്കുകയാണ് ആ ലക്ഷ്യം. അതിനു് ബലം വേണം, സ്വഭാവശുദ്ധി വേണം, ആദൎശസ്ഥിരതവേണം, ആത്മാഭിമാനവും സ്വാശ്രയശീലവും സ്ഥിരപരിശ്രമവും എല്ലാം വേണം. ഡിഗ്രി സൎട്ടിഫിക്കററു് കൈമോശം വന്നുപോയാൽ സമ്പാദിച്ച വിദ്യാഭ്യാസംതന്നെ നഷ്ടപ്പെടുന്ന ഇന്നത്തെ സമ്പ്രദായം പോയേ പററൂ. അതിനെന്തുവേണമെന്നു് സ്വാമിജി പറയുന്നതു് ശ്രദ്ധിച്ചു കേൾക്കുക: ''ഭാരതത്തെ രാഷ്ട്രീയസോഷ്യ

ലിസ്റ്റാശയങ്ങരാംകൊണ്ടു് നിറയ്ക്കുന്നതിനുമുമ്പു് ആദ്യമായി ആദ്ധ്യാത്മികാശയങ്ങരാംകൊണ്ടു് ഈ നാടിനെയൊന്നാറാടിക്കുക. ഹിമാലയംമുതൽ കന്യാകുമാരിവരേയും സിന്ധുമുതൽ ബ്രഹ്മപുത്രവരേയും ഉപനിഷത്തുകളിലും പുരാണേതിഹാസങ്ങളിലും കാട്ടിലെ ഗുഹകളിലും സന്ന്യാസിമഠങ്ങളിലും മാറാല കെട്ടിക്കിടക്കുന്ന പൗരാണികഗ്രന്ഥങ്ങളിലും ഒതുങ്ങിനില്ക്കുന്ന അത്ഭുതസത്യങ്ങളെ പുറത്തേയ്ക്കെടുത്തു് നാലുപാടും വാരിവിതറുകയാണു നമുക്കു് ആദ്യമായി ചെയ്യാനുള്ള പ്രവൃത്തി. അവ ജനഹൃദയങ്ങളിൽ ജ്വലിച്ചുകൊണ്ടേയിരിക്കട്ടെ.''

സ്വഭാവശുദ്ധിയും ബലവും ധീരതയും ആജ്ജിക്കേണമെങ്കിൽ, ഈ ഗുണങ്ങളുടെ വററാത്ത ഉറവിടങ്ങളായ ഉപനിഷത്തുകളും പുരാണേതിഹാസങ്ങളും പഠിച്ചേ പററൂ, അവയിലെ മഹച്ചരിതങ്ങരാം, ഉന്നതാദശ്ങ്ങരാം, ഗംഭീരാശയങ്ങരാം ഇവ പഠിക്കുകതന്നെ വേണം. ഭാരതമെന്താണു്, ഭാരതീയരുടെ മഹത്തായ പൈതൃകമെന്താണു്, എന്നറിയാത്തവക്കു് പൗരുഷമോ സ്വഭാവശുദ്ധിയോ ഈ നാടിനോടു് ഭക്തിപ്രകഷമോ എങ്ങനെയാണുണ്ടാവുക? പാശ്ചാത്യർ പൗരുഷമുള്ളവരായതു് അവരുടെ ''ക്ലാസ്സിക്'' നല്ലപോലെ പഠിച്ചതുകൊണ്ടാണു്. അടുത്ത തലമുറക്കാക്കെന്തെങ്കിലും പുരോഗമനം നേടാൻ പററണമെങ്കിൽ പഴമയിലേയ്ക്കു് തിരിച്ചുപോയാലേ പററൂ, ധമ്മാത്ഥകാമമോക്ഷങ്ങരാം ഭംഗിയായി ചിത്രീകരിച്ച സംഭവങ്ങരാംകൊണ്ടും, അവയുടെ മൂത്തരൂപങ്ങളായ കഥാനായകന്മാരെക്കൊണ്ടും പരിപുഷ്ടമായ ഇന്ത്യൻക്ലാസ്സിക്കുകരാം പഠിക്കുകതന്നെ വേണം.

മാർക്സിസവും മാവോസിദ്ധാന്തങ്ങളും പാഠ്യവിഷയങ്ങളാക്കണമെങ്കിൽ ആരും എതിക്കേണ്ടതില്ല. പക്ഷെ, വിവേകാനന്ദസാഹിത്യം, ഗാന്ധിസാഹിത്യം, അരവിന്ദകൃതികരാം എന്നിവ ആദ്യമൊന്നു് പഠിക്കാനുള്ള സന്മനസ്സെങ്കിലും വേണം. ഒരൊററ ആശയത്തിനെതിരായിട്ടും ഭാരതം വാതലടച്ചിട്ടില്ല. പക്ഷെ, സ്വീകരിക്കുന്നതിനുമുമ്പു് അവയുടെ മാററുരച്ചുനോക്കുമെന്നുമാത്രം. നമ്മുടെ ജീവിതത്തിൻെറ ഊടും പാവും ധമ്മചിന്തയാണു്; ലക്ഷ്യമോ മോക്ഷവും. ഇവയെ വളത്തുന്നതാവണം നമ്മുടെ വിദ്യാഭ്യാസം. പാഠപുസ്തകങ്ങളും വിദ്യാലയങ്ങളും ദേശസാത്ക്കരിക്കുന്നതിനുമുമ്പു് ഭാരതത്തിലെ അദ്ധ്യാപകവിദ്യാത്ഥികളുടെ മനസ്സും ഹൃദയവും ബുദ്ധിയുമെല്ലാം ഭാരതചിന്തകൊണ്ടും സംസ്കാരംകൊണ്ടും നിറയ്ക്കണം. യഥാത്ഥദേശസാത്കൃതവിദ്യാഭ്യാസത്തിൻെറ ആരംഭവും അതാണു്. അതിനെ മുൻനിത്തിയാവണം നമ്മുടെ വിദ്യാഭ്യാസസമ്പ്രദായം. നമ്മുടെ വിദ്യാഭ്യാസവിദഗ്ദ്ധക്കു് ഇതിനുള്ള വെളിച്ചവും പ്രേരണയും ജഗദീശ്വരൻ നൽകട്ടെ. ഹരി ഓം തത് സത്.

---

# 6. അസ്വസ്ഥതകളും നിവാരണമാർഗ്ഗങ്ങളും

**പ്രവ്രാജിക ധീരാപ്രാണാ**

ആധുനികരായ നമ്മരാം വളരെയേറെ സംസ്കാരം സിദ്ധിച്ചവരെന്നു് അഭിമാനിക്കുന്നവരാണു്. നവീനയുഗം ശാസ്ത്രീയതലത്തിൽ പലപല അത്ഭുതനേട്ടങ്ങളും നേടിയിട്ടുണ്ടെന്നതിൽ സംശയമില്ല. ഇന്നുവരെ പിടികൊടുക്കാതിരുന്ന 'അണു' (ആററം)അതിൻെറ രഹസ്യങ്ങളെ വെളിപ്പെടുത്തി തന്നുകഴിഞ്ഞു. ബാഹ്യപ്രകൃതി മനുഷ്യൻെറ കയ്യിടിയ്ക്കുള്ളിൽ ഒതുങ്ങിക്കഴിഞ്ഞ മട്ടാണു്. ഇന്നു വരെ അജയ്യമെന്നു് സങ്കല്പിക്കപ്പെട്ടിരുന്ന പ്രകൃതിനിയമങ്ങരാം ശാസ്ത്രത്തിൻെറ കണ്ടുപിടുത്തങ്ങരാംക്കുമുമ്പിൽ തലകുനിച്ചു നില്ക്കുന്നു. മനുഷ്യൻ ഒരു ജേതാവിനെപ്പോലെ കരയിലൂടെയും കടലിലൂടെയും ഗഗനമാർഗ്ഗങ്ങളിൽക്കൂടെയും അതിശയകരമായ വേഗതയോടെ കുസലെന്യെ പാഞ്ഞുനടക്കുന്നു. അഭിപ്രായഗതികളും വാത്തകളും കണ്ണിമ പൂട്ടി തുറക്കുന്ന

തിനുമുമ്പേ ഈ ഭൂമിയെ മാത്രമല്ല മററു ഗ്രഹങ്ങളെപ്പോലും ചുററി തിരിച്ചുവരുന്നു. കാലാവസ്ഥ, രോഗങ്ങൾ മുതലായവയുടെ വിനാശകശക്തി ശാസ്ത്രത്തിൻെറ മാന്ത്രികദണ്ഡിന്നു മുമ്പിൽ ബലഹീനമായി കുഴഞ്ഞു വീഴുന്നു. എന്തിനേറെ വിസ്തരിക്കുന്നു, ഇത്തരം ആയിരമായിരം നേട്ടങ്ങളാണ് ഭൗതികശാസ്ത്രം ഇന്ന് മനുഷ്യൻെറ കാല്ക്കൽ നിർല്ലോഭം കാഴ്ചവെച്ചിരിക്കുന്നതു്. കാര്യങ്ങൾ ഇങ്ങനെ ഇരുന്നാലും, നമ്മൾ പരിപൂർണ്ണമായും സംസ്കാരസമ്പന്നരാണെന്ന് അഭിമാനിക്കാൻ നമുക്ക് യഥാർത്ഥത്തിൽ വകയുണ്ടോ ?

ബുദ്ധിജീവി എന്നഭിമാനിക്കുന്ന മനുഷ്യൻ മൃഗതുല്യനായിത്തീൎന്നിരിക്കുന്ന ശോചനീയാവസ്ഥയാണ് ഇന്നു നാം കാണുന്നതു്. എന്നാൽ സ്നേഹിക്കുന്നവരോടു് കൂറുകാട്ടുക എന്ന വിശേഷഗുണം മൃഗങ്ങളിൽ നാം ധാരാളമായിക്കണ്ടുവരുന്നതാണ്. അതുപോലും ഇല്ലാതെ മൃഗങ്ങളേക്കാൾ നികൃഷ്ടരായ മനുഷ്യരെ വേണ്ടത്ര നമുക്കിന്നു് കാണാൻ കഴിയും. സ്വാർത്ഥത്തെ കൈവെടിയുക എന്നതു് മനുഷ്യനു് വലിയ ബുദ്ധിമുട്ടാണ്. സ്വാർത്ഥത്തിൽനിന്നും ഉടലെടുത്ത ആറു രിപുക്കൾക്ക്–കാമക്രോധലോഭമോഹമദമാത്സര്യങ്ങൾക്ക്– വെറും അടിമയാണ് മനുഷ്യൻ. ഈ സ്വാർത്ഥമാണ് മനുഷ്യനെ ഏതു പാപത്തിലേയ്ക്കും നയിക്കുന്നതു്. സ്വാർത്ഥിയായ മനുഷ്യനിൽ മനുഷ്യസമുദായത്തിൻെറ അടിക്കല്ലായ സ്നേഹത്തിനു് സ്ഥാനമില്ല. തൻെറ ആഗ്രഹത്തിനു് വിപരീതമായി നില്ക്കുന്ന എന്തിനേയും അവൻ ചവിട്ടിമെതിക്കുന്നതിൽ കൂസൽ കാണിക്കുന്നില്ല. ഇന്നത്തെ ലോകത്തിലെ സകല കുഴപ്പങ്ങൾക്കും പ്രധാന കാരണം ഈ സ്വാർത്ഥമാണ്. സ്വാർത്ഥലാഭത്തിൻെറ പേരിൽ മാത്രമാണ് വ്യക്തിയും വ്യക്തിയും തമ്മിൽ, കുടുംബവും കുടുംബവും തമ്മിൽ, സമുദായവും സമുദായവും തമ്മിൽ, രാഷ്ട്രവും രാഷ്ട്രവും തമ്മിൽ പടപൊരുതുന്നതു്. സ്വാർത്ഥത്തിൻെറ പേരിൽ ചെയ്യുന്ന അന്യായങ്ങൾമൂലം ഭാഗവതകാരൻ പ്രവചിച്ചതുപോലെ സ്നേഹമെന്നതു് ഈ ഭൂമുഖത്തുനിന്നും അപ്രത്യക്ഷമായിക്കഴിഞ്ഞു. മനുഷ്യനു് മനുഷ്യനോടു വിശ്വാസത്തിലേറെ ഭയമാണ്. തനിക്കു് ചങ്ങാതി താൻമാത്രമാണെന്നും നാലുപാടും തൻെറ ശത്രുക്കൾ നിറഞ്ഞിരിക്കുകയാണെന്നും ഉള്ള ചിന്തമൂലം അവൻ അവനവനിലേയ്ക്കു തന്നെ ചുരുങ്ങുന്നു. അവനു് സ്വാർത്ഥം വർദ്ധിക്കുന്നു. അവനെ വിട്ടുപിരിയാത്ത ഈ പേടി ഇല്ലാതാകുന്നതുവരെ പരസ്പരസ്നേഹമോ അതുവഴി മാത്രം ഉണ്ടാകാവുന്ന ശാന്തിയോ സമാധാനമോ അവനു് നേടാൻ കഴിയുന്നതല്ല.

മനുഷ്യനിൽ കയറിക്കൂടിയിട്ടുള്ള മുൻപറഞ്ഞ ഭയത്തിനു് എന്തായിരിക്കാം ഹേതു ? അതിൽനിന്നും മോചനം ലഭിക്കാനെന്താണൊരു വഴി ? വാസ്തവത്തിൽ നാം ഭയപ്പെടുന്ന ശത്രുക്കൾ എവിടെനിന്നു വന്നു ? അവ പുറത്തുള്ളവയോ അതോ നമ്മുടെ ഉള്ളിൽതന്നെ കുടികൊള്ളുന്നവയോ ? ഈ പ്രശ്നങ്ങൾക്കു് ഉത്തരം ലഭിക്കാൻ കഴിഞ്ഞാൽ ഇന്നത്തെ അസ്വാസ്ഥ്യതകൾക്കു് അതൊരു പരിഹാരം കാണലാവും. സ്വാർത്ഥജന്യമാണ് കാമം. കാമം അഥവാ ആഗ്രഹം സാധിക്കാതെ വരുമ്പോൾ ക്രോധമുടലെടുക്കുന്നു. ''കാമ ഏഷ ക്രോധ ഏഷ രജോഗുണസമുത്ഭവഃ, മഹാശനോ മഹാപാപ്മാ വിദ്ധ്യേനമിഹ വൈരിണം.'' ക്രോധം നമ്മെ അധഃപതനത്തിൻെറ അടിത്തട്ടിലേയ്ക്കു് തള്ളിവിടുന്നു. 'ക്രോധാത് ഭവതി സംമോഹഃ, സംമോഹാത് സ്മൃതിവിഭ്രമഃ, സ്മൃതിഭ്രംശാത് ബുദ്ധിനാശോ ബുദ്ധിനാശാത് പ്രണശ്യതി.' നമ്മെ യഥാർത്ഥത്തിൽ ശ്രേയസ്സിലേയ്ക്ക് നയിക്കുന്നതെന്തു് എന്നുള്ള അറിവു് ഇല്ലാതാവുകയും പ്രേയസ്സുമാത്രം ആഗ്രഹിച്ചു് നാം അതിനുവേണ്ടി പ്രയത്നിക്കുകയും ചെയ്യുമ്പോഴാണ് നാശത്തിൻെറ പാതയിലേയ്ക്കു് നമ്മുടെ ജീവിതവാഹനം തിരിയുന്നതു്. പ്രേയസ്സിനെ ലാക്കാക്കിയുള്ള മനുഷ്യൻെറ പ്രയാണം അവനു് ഭൗതികലോകത്തിൽ വളരെയേറെ ജ്ഞാനം സമ്പാദിച്ചുകൊടുത്തു. ജീവിതത്തിലെ ഏതാവശ്യത്തേയും നിറവേററിത്തരാനുള്ള സാമഗ്രികൾ അവൻ ഒരുക്കിയെടുത്തു. അടങ്ങാത്ത അവൻെറ ജ്ഞാനതൃഷ്ണ അവനെ ഇനിയുമിനിയും മുമ്പോട്ടു തള്ളിക്കൊണ്ടു പോവുകയാണ്. അറിവിനെ അന്വേഷിച്ചുകൊണ്ടുള്ള അവൻെറ ഈ യാത്ര, പക്ഷെ അവനെ കൂടുതൽ കൂടുതൽ ജ്ഞാനത്തിലേയ്ക്കു് എത്തിക്കുമെങ്കിലും ജീവിതസത്യത്തിൽനിന്നും അത്രയും അവനെ അകററിക്കൊണ്ടു പോവുകയാണെന്നുള്ള വസ്തുത ശാസ്ത്രീയ

ഗവേഷണങ്ങൾകൊണ്ടു് മത്തുപിടിച്ച മനുഷ്യനു് അറിയാനൊക്കുന്നില്ല. മനുഷ്യമനസ്സു് അതിന്റെ പ്രഥമഘട്ടങ്ങളിൽനിന്നും തിരിച്ചറിയാൻ വയ്യാത്തവിധം വളൎന്നുകഴിഞ്ഞു. അതു് ഇന്നു് പ്രകൃതിയുടെ വെറും അടിമയല്ല. ശാരീരികാവശ്യങ്ങളെ കൂടുതൽ വിപുലമായ രീതിയിൽ സാധിച്ചുകൊടുക്കുന്നതിനുപുറമെ നമ്മുടെ മനസ്സു് അതിന്റേതായ ഒരു പ്രത്യേക ലോകം സൃഷ്ടിച്ചു് എടുത്തിട്ടുണ്ടു്. നാം ഇന്നു് സൗന്ദര്യത്തിന്നുവേണ്ടി കൊതിക്കുന്നു, ധാൎമ്മികമൂല്യങ്ങളെ തേടുന്നു. അവ നമുക്കു് ബുദ്ധിപരമായ ആനന്ദത്തേയും ആവേശാത്മകമായ ഹൎഷോന്മാദത്തേയും, സാന്മാൎഗ്ഗികമായ സംതൃപ്തിയേയും പ്രദാനം ചെയ്യുന്നു. ഇവയെല്ലാം പ്രാകൃതമനുഷ്യക്കു് തുലോം അപരിചിതങ്ങളായിരുന്നു. നമ്മുടെ ജീവിതത്തിന്റെ ഈ വശത്തെ പരിശോധിക്കുമ്പോൾ നമ്മുടെ പൂൎവ്വികനായ ഗുഹാമനുഷ്യൻ മനുഷ്യശരീരം പൂണ്ട വെറും മൃഗമെന്നേ നമുക്കു തോന്നൂ.

പക്ഷെ, നമ്മുടെ മനസ്സിന്റെ അടിത്തട്ടിലേയ്ക്കു് ചുഴിഞ്ഞിറങ്ങി നോക്കിയാൽ കാണാം, അന്നത്തെ മൃഗീയമനുഷ്യന്റെ സഹജവാസനകളെല്ലാം ഒന്നൊഴിയാതെ ഇന്നും അവിടെ പററിപ്പിടിച്ചു് കിടക്കുന്നുണ്ടെന്നു്. ആകാശത്തിന്റെ നീലിമയ്ക്കുള്ളിൽ മിന്നിപ്രകാശിക്കുന്ന മററു ഗോളങ്ങളെ താണ്ടിപ്പോകുന്ന മനുഷ്യനും അസംസ്കൃതങ്ങളായ വാസനകളുടെ അടിമയായിത്തന്നെ ശേഷിക്കുന്നു. താൻ പോകുന്ന വഴി പിഴച്ചതാണെന്നറിവുണ്ടായിട്ടും വിവേചനാബുദ്ധിയ്ക്കു് പ്രവൃത്തിക്കാനിടം നല്കാതെ പ്രാകൃതവാസനകൾക്കു് അടിമയായ അവൻ നിസ്സഹായനായി മുന്നോട്ടു നീങ്ങുന്നു. ദുൎവ്വാസനകളെ തടഞ്ഞു നിർത്താനും വിവേചനാബുദ്ധിയ്ക്കു് വഴി കൊടുക്കുവാനും കെൽപ്പുള്ളതു് നമ്മുടെ ഇച്ഛാശക്തിക്കു മാത്രമാണു്. ശക്തിമത്തും സുനിയന്ത്രിതവുമായ ഇച്ഛാശക്തിയാണു് സ്വഭാവത്തിന്റെ അടിത്തറ. ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായങ്ങളിൽ കൂടി സ്വഭാവരൂപീകരണം അതായതു് ഇച്ഛാശക്തിയുടെ ശരിയായ പരിശീലനം നടക്കുന്നില്ല എന്നതാണു് നമ്മുടെ സമുദായഘടനയിലെ ഏററവും വലിയ ദൂഷ്യം. അതുകൊണ്ടാണു് നാം ഇന്നു് മിക്കവാറും ബുദ്ധിപരമായി അതികായന്മാരും ആദ്ധ്യാത്മികമായി വാമനന്മാരുമായിത്തീൎന്നിരിക്കുന്നതു്.

ശ്രേയസ്സിലേയ്ക്കുള്ള മാൎഗ്ഗം വെട്ടിത്തുറക്കുന്നതു് മതമാണു്. എന്നാൽ മതമാണു് മനുഷ്യനെ അധഃപതിപ്പിച്ചതെന്ന തെററായ ധാരണ ഇടക്കാലത്തു് മനുഷ്യമനസ്സിൽ കടന്നുകൂടി. അഭ്യസ്തവിദ്യരെന്നഭിമാനിക്കുന്നവരുടെ ഇടയിലാണു് ഇതു് കൂടുതൽ പ്രകടമായിക്കണ്ടതു്. മതത്തെ അനുസരിക്കുകയും അനുകൂലിക്കുകയും ചെയ്യുന്നവർ അലസതയിൽ മുഴുകി, ചുമതലാബോധമില്ലാതെ കഴിഞ്ഞുകൂടുന്നവരാണു് എന്നാണവരുടെ പക്ഷം. ലോകചരിത്രം പരിശോധിച്ചുനോക്കിയാൽ നാം ഇന്നുവരെ കണ്ടിട്ടുള്ള മിക്ക കലഹങ്ങളും പോരാട്ടങ്ങളും മതത്തിന്റെ പേരിലാണു് കൂടുതൽ നടന്നിട്ടുള്ളതെന്നാണവരുടെ വാദം. എന്നാലൊരു കാൎയ്യം — മതം യഥാൎത്ഥത്തിലെന്താണെന്നു് ശരിയായി മനസ്സിലാക്കാതെയാണു് അവർ ഈ ദുഷ്പ്രചരണങ്ങൾക്കു് മുതിരുന്നതു്. ഹോൾബാക്കു് ആക്ഷേപിക്കുന്നു, ''നാം പഴയകാലത്തേയ്ക്കു് ഒന്നെത്തി നോക്കിയാൽ നമുക്കു് ഒരു കാര്യം വെളിവാകുന്നുണ്ടു്: അജ്ഞതയും ഭീതിയുമാണു് ദേവന്മാരെ സൃഷ്ടിച്ചതു്. ഭാവനയും ആവേശവും (അഥവാ വഞ്ചന) അവരെ അലങ്കരിക്കുകയോ വിരൂപപ്പെടുത്തുകയോ ചെയ്തു. ദുൎബ്ബലതയാണവരെ ആരാധിക്കുന്നതു്. ആചാരം അവരെ ആദരിക്കുകയും മനുഷ്യന്റെ അന്ധതയെ സ്വന്തം കാൎയ്യസാദ്ധ്യത്തിനുവേണ്ടി ഉപയോഗിക്കുന്നതിലേയ്ക്കായി മൎദ്ദനഭരണം അവരെ പിൻതാങ്ങുകയും ചെയ്യുന്നു.'' ഇതിനു് വോൾട്ടയർ ഒരു നല്ല മറുപടി കൊടുക്കുന്നുണ്ടു്: ''നിങ്ങൾ പറയുന്നതുപോലെ മതം എണ്ണമററ വിനകളെ — അതായതു് ദുഃഖപൂരിതമായ നമ്മുടെ ഭൂഗോളത്തെ അടക്കി ഭരിക്കുന്ന അന്ധവിശ്വാസങ്ങളെയെന്നുതന്നെ പറയട്ടെ — സൃഷ്ടിച്ചിട്ടുണ്ടാവാം. പരമസത്തയ്ക്കു് നല്കേണ്ട പരിശുദ്ധ ആരാധനയുടെ ഏററവും ക്രൂരതയേറിയ ശത്രുക്കളാണവ. സ്വജനയിത്രിയുടെ ഹൃദയത്തെ പിളൎന്ന ഈ അസുരരെ നമുക്കു വെറുക്കാം. ഈ വിനകളോടു പൊരുതുന്നവരാണു് മനുഷ്യസമുദായത്തിന്റെ യഥാൎത്ഥഗുണകാംക്ഷികൾ. അതിന്റെ പരിരംഭണത്തിൽ പെടുത്തി ഈ കാളസൎപ്പം മതത്തെ വീൎപ്പുമുട്ടിയ്ക്കുന്നു. അതു വിഴ

ങ്ങിക്കൊണ്ടിരിക്കുന്ന അതിൻെറ ജനനിസ്സ് യാതൊരു കേടുപാടും എല്ലാനനുവദിക്കാതെ നമുക്കതിൻെറ ഫണം ചവിട്ടിയരയ്ക്കണം.''

മതം യഥാർത്ഥത്തിൽ മനുഷ്യനെ കൂടുതൽ നല്ല മനുഷ്യനാക്കുകയാണ് ചെയ്യുന്നതു്, മന്ദനാക്കുകയല്ല, വിവേകിയാക്കി മാററുകയാണ്. മൃഗവും മനുഷ്യനും തമ്മിലുള്ള അന്തരമുണ്ട്, മതവിശ്വാസമില്ലാത്ത മനുഷ്യനും മതവിശ്വാസിയായ മനുഷ്യനും തമ്മിൽ. മതം മനുഷ്യനെ ഉന്നതോന്നതങ്ങളായ തലങ്ങളിലേയ്ക്ക് ഉയർത്തിക്കൊണ്ടുപോവുകമാത്രമെ ചെയ്യൂ, ഒരിക്കലും അധഃപതനത്തിലേയ്ക്ക് നയിക്കുകയില്ല. എന്തെന്നാൽ മതപരമായ ചിന്തകൾ ഏററവും സുന്ദരങ്ങളായ ഭാവനകളെയും ഉന്നതങ്ങളായ ആദർശങ്ങളേയും മഹത്തരങ്ങളായ ജീവിത തത്ത്വങ്ങളേയും അടിസ്ഥാനമാക്കിയാണ് നിലകൊള്ളുന്നതു്. ഓരോ ജീവനും അനന്താനന്ദസാഗരമാണ്, അനന്തബലസഞ്ചയമാണ്. ''ഓരോ ജീവാത്മാവും ആന്തരികമായി ദിവ്യത്വമുൾക്കൊള്ളുന്നു'' എന്നാണ് ശ്രീ വിവേകാനന്ദസ്വാമികൾ പറഞ്ഞിരിക്കുന്നതു്. ആത്മാവു് നിത്യശുദ്ധബുദ്ധമുക്തസ്വരൂപനാണ്. അനന്തനൈർമ്മല്യം, അനന്തസ്വാതന്ത്ര്യം, അനന്താനന്ദം അനന്തവീര്യം ഇവ നമ്മുടെ സഹജഗുണങ്ങളാണ്.

ഈവക തത്ത്വങ്ങൾക്ക് മനുഷ്യനെ എപ്പോഴെങ്കിലും അധഃപതനത്തിലേയ്ക്ക് എത്തിക്കാൻ കഴിയുമോ? നിരവധി ഋഷിപുംഗവന്മാരുടെ നിരന്തരചിന്താധ്യാനങ്ങളുടെ ഫലമായി ലോകത്തിനു ലഭിച്ചിട്ടുള്ള നിത്യസത്യങ്ങളാണിവയെല്ലാം. ഈ സത്യങ്ങളെ ബുദ്ധികൊണ്ടറിഞ്ഞാൽ പോരാ— അറിയാനും ബുദ്ധി മുട്ടാണ് — സ്വജീവിതത്തിൽ അനുഭവിച്ചാസ്വദിക്കാൻ കഴിയണം. ജീവിതലക്ഷ്യംതന്നെ അതായിരിക്കണം. ആ ലക്ഷ്യം നേടാൻ പ്രയത്നിക്കുന്നവരാണ് ശരിയായ ബോധമുള്ളവർ, ധീരന്മാർ. ഇവർ ലോകത്തിലെ നിസ്സാരകലഹങ്ങൾക്കും അസ്വാസ്ഥതകൾക്കും അശാന്തിക്കും മറെറല്ലാ നീചഭാവങ്ങൾക്കും എന്നെന്നും അതീതരായി നിലകൊള്ളും. ഉപനിഷദ്‌വാക്യങ്ങളെ സത്യമായിക്കരുതി ജീവിതാധാരമായി സ്വീകരിച്ചിട്ടുള്ള ഈ വീരാത്മാക്കൾ ഉപനിഷത്തിൻെറ താളുകളിൽനിന്ന് ഊറിയൂറി വരുന്ന 'മാ ഭീഃ മാ ഭീഃ' എന്ന ഉദ്ബോധനത്തെ നിത്യജീവിതത്തിൽ അനുഭവിച്ചറിയുന്നു. ഭയം അവരെ തീണ്ടുകപോലും ചെയ്യുന്നില്ല. ഈ ലോകം മുഴുവൻ അവരുടെ സ്വന്തമാണ്. ഈ ലോകത്തെ മുഴുവൻ സ്നേഹിക്കാനുള്ള ഹൃദയവിശാലത അവരിൽ താനേ ഉദയം ചെയ്യുന്നു. 'ഈശാ വാസ്യമിദം സർവ്വം എന്ന ഋഷിവാക്യത്തിൻെറ വ്യാഖ്യാനമാണ് അവരുടെ ഓരോ പ്രവൃത്തിയും. നാനാവസ്തുക്കളിൽ കുടികൊള്ളുന്ന ഏകസത്തയെ കാണുന്ന അവർ വിവിധ രാഷ്ട്രങ്ങളെ ഒന്നിച്ച് ഏകലോകമായി ദർശിക്കുന്നു. ഏതു ത്യാഗത്തിനും അവർ തയ്യാറാണ്. സദാ വിഷയവാസനകളിൽ കുടുങ്ങി ഉഴലുന്ന മനുഷ്യസഹോദരങ്ങളെ ധർമ്മമാർഗ്ഗത്തിലേയ്ക്കു തിരിച്ച് ശാന്തിയിലേയ്ക്കെത്തിക്കാൻ അവർ നിരന്തരം ശ്രമിച്ചുകൊണ്ടിരിക്കും. അവരുടെ ഈ സേവനപരിശ്രമം സാധാരണ ലോകത്തിനു് ഒരു പക്ഷെ അതിൻെറ ശരിയായ രൂപത്തിൽ മനസ്സിലാക്കാനൊത്തില്ലെന്നു വരാം. ശ്രീ ബുദ്ധഭഗവാൻ ഒരിക്കൽ ഒരു ധനികനായ കൃഷീവലൻെറ മുമ്പിൽ ഭിക്ഷയ്ക്കു കൈനീട്ടി. ആരോഗ്യവാനും സുദൃഢഗാത്രനുമായ സന്ന്യാസിയെ ആ ധനികൻ അധിക്ഷേപിച്ചു. തന്നത്താൻ പണിയെടുക്കാതെ മറെറാരുത്തൻെറ വിയർപ്പിൻെറ വില യാചിച്ച് ഭുജിക്കാൻ ലജ്ജയില്ലേ എന്നായിരുന്നു അയാളുടെ ചോദ്യം. വിനയസമന്വിതം ഭിക്ഷു മറുപടി നൽകി. ''ഞാനും കൃഷിചെയ്തുതന്നെയാണ് കാലം കഴിക്കുന്നതു്. എൻെറ കൃഷിഭൂമി മനുഷ്യസഹോദരങ്ങളുടെ സന്തപ്തഹൃദയങ്ങളാണ്. ഞാനവിടെ വിശ്വാസമാകുന്ന വിത്തു വിതയ്ക്കുന്നു. സത്കർമ്മങ്ങളാകുന്ന വളമിട്ട് അവയെ പോഷിപ്പിക്കുന്നു. മനസ്സാകുന്ന നുകത്തിൽ ബുദ്ധിയും വിനയവുമാകുന്ന കാളകളെ പൂട്ടി ഞാൻ ഉഴുതു നിലമിളക്കുന്നു. നിയമമാകുന്ന കയറുപയോഗിച്ച് ധർമ്മമാർഗ്ഗത്തിൽകൂടി നുകം മുന്നോട്ടു തള്ളുന്നു. അജ്ഞാനമാകുന്ന കളകൾ ഞാൻ പറിച്ചു മാററി നിലം ശുദ്ധമാക്കിത്തീർക്കുമ്പോൾ ജ്ഞാനമാകുന്ന (നിർവ്വാണമാകുന്ന) വിളവ് എനിക്ക് കൊയ്തെടുക്കാൻ കഴിയുന്നു.'' സത്യാന്വേഷിയായ മനുഷ്യനുമാത്രമേ ഈ വാക്കുകളുടെ ശരിയായ പൊരുൾ മനസ്സിലാകുകയുള്ളൂ. നിസ്സ്വാർത്ഥരായ, ലോകസേവന

തല്പരരായ ഈ മഹാത്മാക്കളുടെ — ശ്രീ ബുദ്ധൻ ക്രിസ്തുദേവൻ, ശ്രീരാമകൃഷ്ണദേവൻ, വിവേകാനന്ദസ്വാമികൾ, മഹാത്മജി തുടങ്ങിയവരുടെ — ആവിർഭാവമാണ് ലോകത്തെ എന്നെന്നും അന്ധകാരത്തിലാണ്ടുപോകാതെ രക്ഷിച്ചു പോന്നിട്ടുള്ളതു്.

ബുദ്ധിജീവികളെന്നഭിമാനിക്കുന്ന നാം നമ്മുടെ ബുദ്ധിയെ ശരിയായവിധത്തിൽ ഒന്നു് ഉപയോഗിക്കാൻ തുനിഞ്ഞാൽ ഈ സത്യം നിഷ്പ്രയാസം മനസ്സിലാകുന്നതാണ്. ജീവിത മൂല്യങ്ങളെ ഒന്നു് ഉടച്ചുവാർക്കേണ്ടതു് ഇന്നു് അത്യാവശ്യമായിത്തീർന്നിരിക്കുകയാണ്. വ്യക്തിയും സമുദായവും തമ്മിലുള്ള ബന്ധം ഒരു പുതിയ രീതിയിൽ കെട്ടിപ്പടുക്കേണ്ടിയിരിക്കുന്നു. ലോകകാര്യങ്ങളെ ഒരു സമൂലപരിവർത്തനത്തിനു് വിധേയമാക്കേണ്ട കാലം സമാഗതമായിക്കഴിഞ്ഞു. പക്ഷെ ഇതെല്ലാം സാധിക്കേണ്ടതു് സത്യത്തെ അടിസ്ഥാനമാക്കി ആയിരിക്കണമെന്നു മാത്രം. മനുഷ്യന്റെ ശാരീരികവും ബുദ്ധിപരവുമായ വളർച്ചയോടൊപ്പം ആദ്ധ്യാത്മികവളർച്ചയ്ക്കും സ്ഥാനം കണ്ടെത്തേണ്ടതാണ്. ഇതിനവൻ സത്യം, ത്യാഗം, പരിശുദ്ധി, സ്നേഹം എന്നിവയെ അടിസ്ഥാനമൂല്യങ്ങളായി സ്വീകരിക്കട്ടെ. അതു് ''ആത്മനോ മോക്ഷാർത്ഥം ജഗത്ഹിതായ ച'' — സ്വന്തം മോക്ഷത്തിനും ലോകനന്മയ്ക്കുംവേണ്ടി ജീവിതമർപ്പിക്കുക എന്ന തത്ത്വത്തിലേയ്ക്കു് നയിക്കട്ടെ. നൈസർഗ്ഗികമായി അവന്റെ ഹൃദയത്തിൽ നിന്നു് ഈ പ്രാർത്ഥന ഈശ്വരസമക്ഷം ഉയരട്ടെ; 'ലോകാസ്സമസ്താസ്സുഖിനോ ഭവന്തു.'

---

(378-ാം പേജിന്റെ തുടർച്ച.)

ഉള്ള ഏകരതനശരണനെപ്പററി മഹോപനിഷത്തു് ഇങ്ങനെ പറയുന്നു:

സന്ത്യജ്യ ഹൃദ്ഗുഹേശാനം ദേവമന്യം പ്രയന്തി യേ
തേ രത്നമഭിവാഞ്ഛന്തി ത്യക്തഹസ്തസ്ഥകൌസ്തുഭാഃ.

ഹൃദയേശനായ സ്വയംപ്രകാശനെ സന്ത്യജിച്ചിട്ടു് അന്യദേവന്മാരെ തേടുന്നവൻ തൻപക്കലുള്ള കൌസ്തുഭം കളഞ്ഞിട്ടു വേറേ കല്ലുകൾ കൊതിക്കുകയാകുന്നു.

നാലുനാലായിട്ടുള്ള വേദം, വർണ്ണം, ആശ്രമം, വ്യൂഹം, യുഗം, ഭജനം, പുരുഷാർത്ഥം ഇവയെ ആധാരമാക്കി ലോകക്ഷേമാർത്ഥം സാന്ദ്രമായി സംഘടിപ്പിക്കപ്പെട്ട ആർഷവൈദികസമുദായത്തിൽ, ഒരു സന്ന്യാസിസംഘത്തെ അതിനുള്ളിൽ വേറേ രൂപീകരിക്കേണ്ട ആവശ്യകത പഴയകാലത്തു ഋഷികൾ കണ്ടില്ല; ദേവസംഘവും ഋഷിസംഘാതവും, സിദ്ധഗന്ധർവ്വഗണങ്ങളും, ശില്പിശ്രേണിയും മററും ഇന്നത്തെ രീതിയിൽ സംഘടിപ്പിക്കപ്പെട്ട സംഘമായിരുന്നില്ല. പരസ്പരഹിതൈഷികളുടെ സജാതീയ സംഘം മനുഷ്യൻ ഉള്ളിടത്തെല്ലാം സ്വാഭാവികമായിത്തന്നെ നിലവിൽ വരുന്നു. ആദ്യകാലത്തെ ബുദ്ധസംഘവും ആവിധമൊന്നായിരുന്നു. പ്രാചീനഭാരതത്തിലാകട്ടെ ജനബലത്തിലും ധനബലത്തിലും പ്രാധാന്യം കൊടുക്കാതെ സ്വധർമ്മബലത്തിൽ മാത്രം പ്രാധാന്യം വെച്ചു പ്രതിഷ്ഠിതമായ സമൂഹനമായിരുന്നു ആദരിക്കപ്പെട്ടതു്. രാജഭയംകൊണ്ടോ, ഐഹികസുഖം മാത്രം ലക്ഷ്യമാക്കിയോ സംഘടിതമായ സമൂഹങ്ങൾ വളർന്നപ്പോൾ ലോകത്തിൽ മതസംഘങ്ങൾക്കും സ്ഥാനമുണ്ടായി. വ്യക്തിപരമായ വിശുദ്ധിയേക്കാൾ സംഘസൌധത്തിന്റെ വലിപ്പവും ഉയർച്ചയും രംഗമദ്ധ്യം പിടിച്ചു കരസ്ഥമാക്കി; ഭ്രാന്തിമൂലം മതസംഘത്തിലെ അംഗത്വവും ശ്രദ്ധാഹാനിമൂലം പ്രത്യവരോഹവും അപ്പോൾ അനിവാര്യവും ദാക്ഷിണ്യവിഷയവുമായി. 'തുരീയഃ പരമോ ഹംസഃ സാക്ഷാന്നാരായണോ ഹരിഃ' എന്നു പറഞ്ഞു് ഈശ്വരതുല്യമായി യതിയെ പൂജിക്കുവാൻ വൈദികധർമ്മം വിധിയും ആചാരവും പോഷിപ്പിച്ചതു് ഇതരസർവ്വാശ്രമങ്ങളുടെയും പരിണതഫലം അതിൽ പ്രതീക്ഷിച്ചുകൊണ്ടാണ്; സർവ്വാനുകരണീയമായ കരണത്രയശുദ്ധി, ഭഗവത്പരായണത, സർവ്വഭൂതാനുകമ്പ, തീവ്രവിഷയവൈരാഗ്യം ഇവ അതിൽ പ്രതിനിധീഭവിക്കുന്നതിനുവേണ്ടിയാണ്. ഇതിൽനിന്നു ഭിന്നമായി ഏതെങ്കിലും വ്യക്തികൾ സ്വകല്പിതമായ ഹേതുക്കളും വ്യവസ്ഥകളും ആസ്പദമാക്കി സ്വന്തം രീതിയിൽ ചെയ്യുന്ന സന്ന്യാസത്തിൽനിന്നും സ്വേച്ഛയാ രാജിവെച്ചു് ഒഴിയുന്നതിനെപ്പററിയുള്ള ചോദ്യം ഉദാസീനതയോടെ മാത്രമേ പരീക്ഷകന്മാർ കാണുകയുള്ളു; 'യോ യച്ഛ്രദ്ധഃ സ ഏവ സഃ' എന്ന ഗീതാപദങ്ങളെ അനുഗമിക്കുന്ന ശ്രീ വിദ്യാരണ്യമുനിയുടെ നിഗമനം ഇവിടെ സ്മരണാർഹമാണ്:

**അശ്രദ്ധാലോരവിശ്വാസോ നോദാഹരണമർഹതി**
**ശ്രദ്ധാലോരേവ സർവ്വത്ര വൈദികേഷ്വധികാരിതാ.**

---

# 7. അസ്വസ്ഥതകൾക്ക് ഒരു പോംവഴി

ഏ. കെ. റഹിമാൻ

എങ്ങും അസ്വസ്ഥതകൾ പ്രകടമാകുന്നു. വ്യക്തിയിലായാലും, കുടുംബത്തിലായാലും, സമൂഹത്തിലായാലും, വിദ്യാലയത്തിലായാലും, തൊഴിൽശാലയിലായാലും, സർവ്വത്ര അസ്വസ്ഥതകൾതന്നെ. അങ്ങനെ ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലും അസ്വസ്ഥതകൾ ദൃശ്യമാവുന്നു. അസ്വസ്ഥതകൾ കുഴപ്പങ്ങൾ സൃഷ്ടിക്കുന്നു; നാശങ്ങൾക്ക് കളമൊരുക്കുന്നു; നഷ്ടങ്ങൾക്ക് അവസരം നൽകുന്നു; കലാപങ്ങൾക്ക് വിത്തു പാകുന്നു – അങ്ങനെ നീളുന്നു അസ്വസ്ഥതകൾ വരുത്തുന്ന വിന. ഇതെല്ലാം സംഭവിക്കുന്നത് മനുഷ്യന്റെ ചഞ്ചലമായ മനസ്സ് അസ്വാസ്ഥ്യങ്ങൾക്കു വിളനിലമായി സ്ഥിതി ചെയ്യുന്നതുകൊണ്ടാണ്.

ഇന്നത്തെ അസ്വസ്ഥതകളെയും അവയുടെ പരിഹാരമാർഗ്ഗങ്ങളെയും പററി ചിന്തിച്ചു ചെയ്യുമ്പോൾ പല കാര്യങ്ങളും നമ്മുടെ മനസ്സിൽ പൊന്തിവരുന്നു. അവയിൽ ഏററവും വിലപിടിപ്പുള്ള ഒരു ഘടകമാണ് സംസ്കാരം. മനുഷ്യൻ കേവലം അവ്യവസ്ഥകളുടെ അഥവാ അസ്വസ്ഥതകളുടെ നടുവിൽനിന്ന് വ്യവസ്ഥയും സ്വസ്ഥതയും നിയമവും പരസ്പരബന്ധവും വളർത്തിയെടുക്കാൻ തുടങ്ങിയപ്പോഴാണ് ലോകത്തിൽ സംസ്കാരം ഉണ്ടായത്. സംസ്കാരത്തിന്റെ അടിത്തറ മനുഷ്യന്റെ സ്വസ്ഥതാസമ്പാദനപ്രവണതയാണ്. ഈ സ്വാസ്ഥ്യാഭിലാഷം സഫലമാകുന്നത് മനുഷ്യന്റെ ആത്മസംയമനത്താലാണ്, ആത്മനിയന്ത്രണത്താലാണ്. എന്നാൽ ഇന്ന് വ്യക്തിക്കും സമൂഹത്തിനും നിയന്ത്രണത്തിന്റെ വില അറിഞ്ഞുകൂടാതായിത്തീർന്നിട്ടില്ലേ? അല്പംപോലും മനോനിയന്ത്രണം കൂടാതെ സംസ്കാരത്തെ ഉണ്ടാക്കുവാനൊ ഉള്ളതിനെ നിലനിർത്താനൊ സാധിക്കുമെന്ന് മനുഷ്യന് എത്ര നൂററാണ്ടുകൾക്കുശേഷവും വിചാരിക്കുവാൻ സാധിക്കുകയില്ല.

മനുഷ്യജീവിതം എന്ന സൗധം കെട്ടിപ്പടുക്കപ്പെട്ടിരിക്കുന്നതു് ക്രമവും ചിട്ടയും ആകുന്ന അടിത്തറയിലാണ്. എവിടെ ക്രമവും ചിട്ടയും ഭഗ്നമാകുന്നുവോ അവിടെ ജീവിതം താറുമാറാകുന്നു; അസ്വസ്ഥതകളാവിർഭവിക്കുന്നു.

വാസ്തവത്തിൽ ഇന്ന് നാം കാണുന്ന സാംസ്കാരികാധഃപതനവും മൂല്യത്തകർച്ചയും തന്മൂലമുണ്ടാകുന്ന അസ്വസ്ഥതകളും മതബോധമില്ലായ്മയിൽനിന്നും ഉടലെടുത്തതാണെന്ന് അന്തിമാപഗ്രഥനത്തിൽനിന്നും മനസ്സിലാക്കാവുന്നതാണ്. ശാന്തിസ്ഥാപനത്തിനുള്ള മതവിശ്വാസങ്ങൾ ആകെ കുഴഞ്ഞുമറിയുന്ന സ്ഥിതിഗതിയാണ് നാം ഇന്ന് കാണുന്നത്. ഈ തകർച്ചയിൽനിന്നും, അധഃപതനത്തിൽനിന്നും, അസ്വസ്ഥതകളിൽനിന്നും മാനവരാശിയെ സമുദ്ധരിക്കുന്നതിനു് ആദ്ധ്യാത്മിക വീക്ഷണമുള്ള ഒരു ജനത ഇന്നത്തെ യുഗത്തിൽ അത്യന്താപേക്ഷിതമാണ്. പ്രബുദ്ധമായ ഈ ജനത വ്യക്തമായ ധാരണയോടും അവബോധത്തോടുംകൂടി പരിശ്രമിച്ചേ പററൂ.

ആർനോൾഡ് ടോയിൻബി വിശദമാക്കിയിട്ടുള്ളതുപോലെ, ഒരു സമൂഹത്തിന്റെ സംസ്കാരം നിലനില്ക്കുകയും പുരോഗമിക്കുകയും ചെയ്യണമെങ്കിൽ ആ സമൂഹത്തിലുള്ള വ്യക്തികളുടെ സങ്കുചിതമായ അഭിലാഷങ്ങൾക്കും താൽപര്യങ്ങൾക്കും ഉപരിയായി ധാർമ്മികവും മതപരവുമായ ഒരു ലക്ഷ്യം സമൂഹത്തിനുണ്ടായിരിക്കണം. അതില്ലാതെ വരുമ്പോഴാണ് മനുഷ്യസമൂഹം അധഃപതിക്കുകയും, സംസ്കാരങ്ങൾ മൺമറയുകയും, അസ്വസ്ഥതകൾ പടർന്നുപിടിക്കുകയും ചെയ്യുന്നതു്.

# ശ്രീരാമകൃഷ്ണഃ

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

കശ്ചന്ദ്രാത്മനയാഭിധോ$'$യമപി വാ മൂർഖോ$'$ഥവാ പണ്ഡിതഃ
കിം വൃദ്ധഃ കിമു ബാലകഃ കിമബലാ കിം വാ പുമാൻ കിം യതിഃ
കിം ഗേഹീ കിമു സാധകഃ കിമു മഹാസിദ്ധഃ കിമു പ്രാകൃതഃ
കിം മുക്തഃ കിമു മാനുഷഃ കിമു പരം ബ്രഹ്മൈവ നാവൈമ്യഹം. 1

ചന്ദ്രമണിയുടെ ഉണ്ണിയെന്നു പറയുന്ന ഇദ്ദേഹമാരാണ്? പാമരനോ അതോ പണ്ഡിതനോ? വൃദ്ധനോ അതോ ബാലനോ? പെണ്ണോ അതോ ആണോ? സന്ന്യാസിയോ അതോ ഗൃഹസ്ഥനോ? സാധകനോ അതോ മഹാസിദ്ധനോ? പ്രകൃതിബദ്ധനോ അതോ മുക്തനോ? മനുഷ്യനോ അതോ പരബ്രഹ്മംതന്നെയോ? എനിയ്ക്കു മനസ്സിലാകുന്നില്ല.

ഇദൃങ്മോഹനഗാനരാഗലഹരീം വജ്രോപലദ്രാവണീ-
മീദൃങ്മുഗ്ദ്ധവിദഗ്ദ്ധതാണ്ഡവകലാം ഗോത്രാങ്ഗരോമാഞ്ചദാം
ഇദൃഗ്ഭാവസമാധിയോഗരഭസം യോഗീന്ദ്രവിസ്മാപനം
മർത്യഃ കുത്ര ഗദാധരാദിതരതശ്ശക്നോതി സംവീക്ഷിതും? 2

വൈരക്കല്ലിനെ അലിയിയ്ക്കുന്ന ഇത്രയും മോഹനമായ സംഗീതരാഗാലാപനവും, ഊഴിയുടെ ഉടലിനു പുളകമേകുന്ന ഈ മാതിരി ചാരുതയും ചാതുരിയുമോലുന്ന നൃത്തകലയും, യോഗീന്ദ്രന്മാരെ അത്ഭുതപ്പെടുത്തുന്ന ഇങ്ങനത്തെ ഭാവസമാധിശക്തിയും ഗദാധരനിലല്ലാതെ വേറെ എവിടെ മനുഷ്യനു കാണാൻ കഴിയും?

വേദാന്തസ്യ ചമത്കൃതിസ്സുമനസാം നാനാതപസ്സന്തതി-
ർഭക്താനാം പരമാ ഗതിർഭ്രമതമോരാശേർദിനേശോദിതിഃ
സമ്യക്സ്ഥാപിതസദ്ധർമ്മവിതതിഃ പ്രത്യക്ഷമാഷ്ക്ഷിതേർ-
നവ്യാ കാപി മഹാവിഭൂതിരഭവായാത്താകൃതിർന്നൃത്യതി. 3

വേദാന്തത്തിന്റെ ചമത്കാരവും സജ്ജനങ്ങളുടെ നാനാതപഃഫലവും ഭക്തന്മാർക്ക് പരമാശ്രയവും അജ്ഞാനാന്ധകാരനികരത്തിനു സൂര്യോദയവുമായി, സദ്ധർമ്മസമൂഹത്തെ നല്ലവണ്ണം സ്ഥാപിച്ച – മുക്തി കൊടുക്കാൻ വേണ്ടി ഉടൽപൂണ്ട – ആഷ്ക്ഷിതിയുടെ പുതിയ ഏതോ മഹാവിഭൂതി പ്രത്യക്ഷമായി തിരുനൃത്തമാടുന്നു.

ചാന്ദ്രേയശ്ചരണാബ്ജകുട്ടനജവൈരവ്യാഹതാസ്ഫോടനൈ-
രവ്യാജസ്ഫുടഹാസവിഭ്രമരസൈരുച്ചാട്ടഹാസസ്വനൈഃ
ക്ഷോണീം കണ്ടകയൻ ദിശോ മുഖരയൻ ധ്വാന്തം സമുന്മൂലയൻ
ഭീതിം നിർഗമയംശ്ച ഭക്തിമദിരാമത്തോ നരീനൃത്യതേ. 4

ചന്ദ്രാസുതൻ തൃക്കാലടികളുടെ ഊക്കിലുള്ള ഇടികൾകൊണ്ടും, തടവില്ലാത്ത 'തപ്പോ'കൊട്ടുകൾകൊണ്ടും, നിഷ്കളങ്കമായ പൊട്ടിച്ചിരിയുടെ വിലാസരസങ്ങൾകൊണ്ടും, ഉച്ചത്തിലുള്ള അട്ടഹാസധ്വനികൾകൊണ്ടും ഭൂമിയെ പുളകംകൊള്ളിയ്ക്കുകയും ദിക്കുകളെ മാറെറാലിക്കൊള്ളിയ്ക്കുകയും ഇരുട്ടിനെ വേരറുക്കുകയും പേടിയെ അകററുകയും ചെയ്തുകൊണ്ടു ഭക്തിമദിരാമത്തനായി ആടിക്കളിയ്ക്കുന്നു.

നമ്മാണി ക്വചിദാലപന്നുപദിശൻ വേദാന്തതത്ത്വം ക്വചിദ്-
ഗായൻ ക്വാപി ഹസൻ കദാപി വിലപൻ കുത്രാപി ഗർജൻ ക്വചിത്
സംനൃത്യൻ കുഹചിത് സമാധിജലധൌ മജ്ജൻ സ്വയം കഹിചിത്
ക്വാപ്യന്യാൻ പരിമജ്ജയംശ്ച ഭുവനേ സർവേശ്വരഃ ഖേലതി. 5

ചിലപ്പോൾ തമാശകൾ പറഞ്ഞുകൊണ്ടും, ചിലപ്പോൾ വേദാന്തതത്ത്വമുപദേശിച്ചുകൊണ്ടും, ചിലപ്പോൾ പാടിക്കൊണ്ടും, ചിലപ്പോൾ ചിരിച്ചുകൊണ്ടും, ചിലപ്പോൾ നിലവിളിച്ചുകൊണ്ടും, ഇടയ്ക്കലറിക്കൊണ്ടും, ഇടയ്ക്കാടിക്കൊണ്ടും ഇടയ്ക്കു സമാധിസമുദ്രത്തിൽ താന്താൻ മുങ്ങിക്കൊണ്ടും, ഇടയ്ക്കു മററുള്ളവരെ മുക്കിക്കൊണ്ടും സർവേശ്വരൻ ലോകത്തിൽ ക്രീഡിയ്ക്കുന്നു.

പ്രേതാംശ്ചേതനയൻ ഖലാൻ സുജനയൻ സാധൂൻ സുനിർവേദയൻ
നിർവിണ്ണാനപുനർഭവം പ്രശമയൻ മുക്താത്മനോ ഭക്തയൻ
ഭക്താൻ സർവചരാചരേഷു കരുണാപൂർണ്ണാംശ്ച തന്വന്നഹോ!
വിക്രീഡത്യയമാഷ്ഭൂചിരകൃതഃ പുണ്യോച്ചയോ മൂർത്തിമാൻ. 6

മൃതന്മാരെ ചേതനന്മാരും, ദുഷ്ടന്മാരെ ശിഷ്ടന്മാരും, ശിഷ്ടന്മാരെ വിരക്തന്മാരും, വിരക്തന്മാരെ മുക്തന്മാരും, മുക്തന്മാരെ ഭക്തന്മാരും, ഭക്തന്മാരെ ചരാചരങ്ങളിൽ മുഴുവൻ കരുണാപൂർണ്ണന്മാരുമാക്കിത്തീർത്തുകൊണ്ടു് അമ്പോ! ആഷ്ഭൂമി നെടുനാറം ചെയ്ത പുണ്യപുഞ്ജം ഉടൽപൂണ്ടു് ഇതാ കളിയ്ക്കുന്നു.

ദൃഗ്ഭ്യാം ക്വാപി വിലോകയൻ കരതലം ശീർഷേ കദാപ്യർപ്പയൻ
ജിഹ്വായാം വിലിഖന്നഭീഷ്ടഭഗവന്നാമാക്ഷരം കർഹിചിത്
യോ മർത്യാൻ സഹസാ സമാധിപരമാനന്ദാദ്രിമാരോഹയേ-
ന്മായാബ്ധേശ്ച സമുദ്ധരേദനുഭജേ തം ശാരദാവല്ലഭം. 7

ഇടയ്ക്കു തൃക്കണ്ണുകൾകൊണ്ടു നോക്കിയും, ചിലപ്പോൾ തൃക്കൈപ്പടം തലയിൽ വെച്ചും, മററു ചിലപ്പോൾ ഇഷ്ടദേവൻെറ മന്ത്രം നാവിലെഴുതിയും യാതൊരുവനാണോ മനുഷ്യരെ പെട്ടെന്നു സമാധിയാകുന്ന പരമാനന്ദ ഗിരിയിലേയ്ക്കു കേററുകയും മായാസമുദ്രത്തിൽനിന്നുദ്ധരിയ്ക്കുകയും ചെയ്യുന്നതു്, ആ ശാരദാവല്ലഭനെ ഞാൻ ഇടവിടാതെ ഭജിയ്ക്കുന്നു.

ആമ്നായാസ്സ്മൃതയഃ പുരാണനികരാഃ കാവ്യേതിഹാസാഗമാ
ഗീർവ്വാണാഃ പിതരോ മുനീശ്വരഗണാസ്തീർത്ഥാനി മന്ത്രാ മഖാഃ
ഭക്തിജ്ഞാനസമാധികർമ്മഗതയോ ധർമ്മാർത്ഥകാമാഭവാ-
സ്സർവേ യത്ര സദാപി സന്നിദധതേ തം രാമകൃഷ്ണം ഭജേ. 8

ശ്രുതികളും സ്മൃതികളും പുരാണങ്ങളും കാവ്യങ്ങളും ഇതിഹാസങ്ങളും ആഗമങ്ങളും ദേവന്മാരും പിതൃക്കളും ഋഷികളും തീർത്ഥങ്ങളും മന്ത്രങ്ങളും യജ്ഞങ്ങളും ഭക്തിജ്ഞാനധ്യാനകർമ്മമാർഗങ്ങളും ധർമ്മാർത്ഥകാമമോക്ഷങ്ങളുമെല്ലാം യാതൊരിടത്താണോ സദാ കുടികൊള്ളുന്നതു്, ആ ശ്രീരാമകൃഷ്ണനെ ഞാൻ ഭജിയ്ക്കുന്നു.

സംസിദ്ധോഽപ്യഖിലാവതാരതിലകോഽപ്യേകാന്തഭക്ത്യുദ്ഗമാദ്-
ഗൗരീപാദയുഗേ തദീയവിരഹാദ്ഭീരുസ്തദേകാശ്രയഃ
മാതർമാതരിതി പ്രജല്പ്യ സതതം തസ്യാ ദുകൂലാഞ്ചലം
ഗൃഹ്ണംസ്താമനുയാതി യഃ പൃഥുകവത്തം രാമകൃഷ്ണം ഭജേ. 9

മഹാസിദ്ധനെങ്കിലും സകലാവതാരശിഖാമണിയെങ്കിലും കാത്യായനിയുടെ പാദങ്ങളിലുള്ള ഏകാന്ത ഭക്ത്യുദയത്താൽ അവിടത്തെ വിരഹത്തെ ഭയന്നും അവിടത്തെ മാത്രമാശ്രയിച്ചും 'അമ്മേ, അമ്മേ' എന്നെപ്പോഴും കൊഞ്ചി തന്തിരുവടിയുടെ ചേലത്തുമ്പു പിടിച്ചുകൊണ്ടു യാതൊരുവനാണോ പിഞ്ചുപൈതലെപ്പോലെ തന്തിരുവടിയെ പിന്തുടരുന്നതു്, ആ ശ്രീരാമകൃഷ്ണനെ ഞാൻ ഭജിക്കുന്നു.

സംവീതശ്രോണിദേശം ശുഭസിതവസനേനോത്തരാസങ്ഗവന്തം
തസ്യൈവാന്തേന ചാമീകരസുഭഗരുചം ദർശനീയാഖിലാങ്ഗം
സ്മേരാസ്യം യോഗനിദ്രാമുകുളിതനയനം സ്വസ്തികാഖ്യാസനസ്ഥം
രുദ്ധശ്വാസം നിബദ്ധാഞ്ജലിമനുകലയേ പൂർണ്ണപുണ്യാവതാരം. 10

നല്ല വെള്ളമുണ്ടു് അരയിൽ ചുററി, അതിൻെറതന്നെ തുമ്പുകൊണ്ടു് ഉത്തരീയം ധരിച്ചു, തങ്കനിറത്തിൽ, സർവാംഗസുന്ദരനായി, മുഖത്തു പുഞ്ചിരി തൂകി, യോഗനിദ്രയാൽ മിഴികളടഞ്ഞു, ശ്വാസമടങ്ങി, കൈകൂപ്പിക്കൊണ്ടു സ്വസ്തികാസനത്തിലെഴുന്നള്ളിയിരിയ്ക്കുന്ന പൂർണ്ണപുണ്യാവതാരത്തെ ഞാൻ നിരന്തരം സ്മരിക്കുന്നു.

സൌഖ്യാസീനം നിബദ്ധാഞ്ജലിപുടമചലാശേഷകല്യാണഗാത്രം
നിഷ്പന്ദപ്രാണമാമീലിതനയനയുഗം ഫുല്ലഹൃത്പുണ്ഡരീകം
സുസ്മേരാസ്യം പ്രഭാമണ്ഡലപരിലസിതം നിർവികല്പേ സമാധൌ
നിർമ്മഗ്നം രാമകൃഷ്ണം സകലപരമഹംസാഗ്രഗണ്യം സ്മരാമി. 11

തൃക്കൈ കൂപ്പി, തിരുമേനി എങ്ങുമിളകാതെ, പ്രാണൻ സ്തംഭിച്ചു്, തൃക്കണ്ണിണ കൂമ്പി, കരൾത്താമര വിടർന്നു, തിരുമുഖം പുഞ്ചിരിക്കൊണ്ടു, പ്രഭാമണ്ഡലത്താൽ മിന്നി, നിർവികല്പസമാധിയിലാണ്ടുകൊണ്ടു സുഖാസനത്തിൽ കുടികൊള്ളുന്ന സകലപരമഹംസന്മാരുടെയും അഗ്രഗണ്യനായ ശ്രീരാമകൃഷ്ണനെ ഞാൻ സ്മരിയ്ക്കുന്നു.

ആത്മാരാമാഗ്രഗണ്യോഽപ്യമിതകരുണയാ മത്സ്യകൂർമ്മാദിഭിർയസ്–
സ്വച്ഛന്ദോപാത്തനാനാതനുഭിരനുയുഗം ലീലയാ ധർമ്മസേതോഃ
സംരക്ഷാർത്ഥം ധരണ്യാമവതരതി മുഹുസ്സോഽയമേവാദ്യ ദിഷ്ട്യാ
ചന്ദ്രാസൂനുസ്വരൂപഃ പരിലസതി പുരഃ പുണ്യഹൂഗ്ലീതടാന്തേ. 12

യാതൊരുവനാണോ ആത്മാരാമന്മാരിൽവെച്ച മുമ്പനെങ്കിലും അളവററ അനുകമ്പയാൽ ധർമ്മമര്യാദയെ കാക്കാൻവേണ്ടി മത്സ്യം, കൂർമ്മം തുടങ്ങി പല ശരീരങ്ങളെയും ഇഷ്ടംപോലെ കൈക്കൊണ്ടു യുഗംതോറും കളിയായി ഊഴിയിൽ വീണ്ടും വീണ്ടുമവതരിയ്ക്കുന്നതു്, ആ ആൾതന്നെയാണു് ഇപ്പോഠം ഭാഗ്യവശാൽ പുണ്യയായ ഹൂഗ്ലീ നദിയുടെ തീരത്തു ചന്ദ്രാസൂനുസ്വരൂപനായി മുമ്പിൽ ഈ ശോഭിയ്ക്കുന്നതു്.

ശ്രീമത്പാദാബ്ജചൂർണ്ണൈർവ്വിരതിസുരഭിലൈഃ കൃത്സ്നലോകം പുനാനസ്–
സ്മേരാപാങ്ഗാവലോകൈഃ പ്രണയശിശിരിതൈർമോഹപാശം നികൃന്തൻ
ഉദ്ദാമാചാരജാലൈരനിതരസുകരൈർധർമ്മതത്ത്വം വിവൃണ്വൻ
സർവ്വോത്കർഷേണ വർവർത്യഭിനവപരമാശ്ചര്യ്യദിവ്യാവതാരഃ. 13

വൈരാഗ്യത്തിന്റെ സൌരഭ്യവും സൌഭാഗ്യവുമുള്ള പാദാരവിന്ദധൂളികരംകൊണ്ടു ലോകത്തെ മുഴുവൻ ശുദ്ധീകരിയ്ക്കുകയും, സ്നേഹത്താൽ കളിർത്തും പുഞ്ചിരിയിൽ കുതിർന്നുമായ കടാക്ഷങ്ങളാംകൊണ്ടു് അജ്ഞാനബന്ധത്തെ മുറിയ്ക്കുകയും, ഇതരന്മാർക്കനുഷ്ഠിയ്ക്കാനാവാത്ത ഉത്തമങ്ങളായ അസംഖ്യം ആചരണങ്ങരംകൊണ്ടു ധർമ്മതത്ത്വത്തെ വിവരിയ്ക്കുകയും ചെയ്തുകൊണ്ടു പുതിയ പരമാശ്ചര്യമായ ദിവ്യാവതാരം സർവ്വോൽകർഷേണ വർത്തിയ്ക്കുന്നു.
(വർവർതി = വർതതേ എന്നതിന്റെ യങ് ലുക്.)

ശിഷ്ടാചാരാനുവൃത്തേർനിരുപമപരമപ്രേമഭക്തിപ്രവൃത്തേർ –
നിത്യോന്മീലത്സമാധേസ്സ്ഥിരചരതതിഷു ബ്രഹ്മതത്ത്വൈകദ്രഷ്ടുഃ
ദീനാനുക്രോശശക്തേരതിസരളശിശുപ്രായനിർവ്യാജബുദ്ധേഷ്–
ഷണ്ണാമേകത്ര യോഗോ ജഗതി വിജയതേ രാമകൃഷ്ണാഹ്വയോഽയം. 14

സദാചാരത്തിന്റെ അനുസരണം, കിടയററ പരമപ്രേമഭക്തിയുടെ പ്രവാഹം, എന്നും മിഴിയുന്ന സമാധി, ചരാചരനികരത്തിൽ ബ്രഹ്മതത്ത്വത്തിന്റെ മാത്രം ദർശനം, ദീനാനുകമ്പയുടെ ശക്തി, ശിശുവിന്റെമാതിരി വളവും കളവുമില്ലാത്ത ബുദ്ധി —— ഈ ആറു കൂട്ടത്തിന്റെയും – ശ്രീരാമകൃഷ്ണനെന്ന പേരായ പാരിലൊരിടത്തുള്ള – ഈ യോഗം വിജയിയ്ക്കുന്നു. പ്രവൃത്തി = പ്രവാഹം.

മന്ത്രൈർവ്വേദാന്തശംഖധ്വനിഭിരഖിലദിങ്മണ്ഡലം നാദയന്തീ
കൈവല്യാനന്ദവീചീവിഹൃതിഭിരവനീഗോളമാപ്ലാവയന്തീ
മർത്ത്യാനാം ഭാഗ്യപർവ്വണ്യുരുതരരഭസേനാർഷസംസ്കാരസിന്ധോ–
രുദ്ഭൂതാഽപൂർവ്വവേലാ ജയതി വിജയതേ രാമകൃഷ്ണാത്മികേയം. 15

ഗംഭീരങ്ങളായ വേദാന്തശംഖധ്വനികരംകൊണ്ടു സകലദിക്ചക്രവാളത്തെയും മാറെറാലിക്കൊള്ളിയ്ക്കുകയും, കൈവല്യാനന്ദത്തിന്റെ കല്ലോലോല്ലാസങ്ങരംകൊണ്ടു ഭൂഗോളത്തെ ആറാടിയ്ക്കുകയും ചെയ്തുകൊണ്ടു മനുഷ്യരുടെ ഭാഗ്യവാവിൻനാരം അതിശക്തിയോടുകൂടി ആർഷസംസ്കാരസമുദ്രത്തിൽനിന്നും പൊന്തിയ ശ്രീരാമകൃഷ്ണാകാരത്തിലുള്ള അത്ഭുതപൂർവ്വമായ ഈ വേലിയേററം ജയിയ്ക്കുന്നു, വിജയിയ്ക്കുന്നു.

സച്ചിന്മോദാത്മകായ ശ്രിതനരവപുഷേ ഗൂഹിതസ്വീയധാമ്നേ
ശിഷ്ടാചാരാനുസർത്രേ ശുഭഗുണനിധയേ ചണ്ഡികാരാധകായ
നാനായോഗാധ്വഗായ പ്രഭവദനുഭവജ്ഞാനപാരങ്ഗതായ
പ്രോച്ചൈർധർമ്മൈക്യവക്ത്രേ ത്രിഭുവനഗുരവേ മുക്തിദാത്രേ നമോഽസ്തു ! 16

സച്ചിദാനന്ദമൂർത്തിയും, മനുഷ്യദേഹത്തെ കൈക്കൊണ്ടവനും, തന്റെ തേജസ്സിനെ മറച്ചുവെച്ചവനും, ശിഷ്ടാചാരത്തെ അനുസരിച്ചവനും, സദ്ഗുണങ്ങരംക്കിരിപ്പിടവും, അംബികയുടെ ആരാധകനും, നാനായോഗമാർഗ്ഗങ്ങളിൽ സഞ്ചരിച്ചവനും, ബലവത്തായ അനുഭവജ്ഞാനത്തിന്റെ മറുകരയെത്തിയവനും, എല്ലാധർമ്മങ്ങളുടേയും സമന്വയത്തെ ഉറക്കെ വിളംബരം ചെയ്യവനും, മുക്തിദാതാവുമായ ത്രിഭുവനഗുരുവിനു നമസ്കാരം ഭവിയ്ക്കട്ടെ !

ചന്ദ്രാസൂനോർമുഖാബ്ജാദനവരതമഭിസ്യന്ദമാനേഽതിദീപ്തേ
ദുഗ്ധാംഭോരാശിവീചീനികരസുരുചിരേ യോഗിഹൃല്ലോഭനീയേ
ആധിവ്യാധിപ്രണാശേ പരമസുഖമയേ മന്ദഹാസാംശുപൂരേ
സ്നായം സ്നായം വിശുദ്ധസ്സുബഹുശിശിരിതോ നിർവൃതോ മേഽസ്തു ജീവഃ ! 17

ചന്ദ്രാമണീനന്ദനൻെറ തിരുമുഖത്തുനിന്നെപ്പോഴുമൊഴുകുന്നതും, അതിപ്രകാശമുള്ളതും, പാലാഴിയുടെ തിരമാലപോലെ മനോഹരവും, യോഗികളുടെ കരളിനെ മിരട്ടുന്നതും, ആധിവ്യാധികളെ മുടിയ്ക്കുന്നതും, പരമാനന്ദമയവുമായ മന്ദഹാസത്തിൻെറ കാന്തിപൂരത്തിൽ എൻെറ ജീവൻ കുളിച്ചു കുളിച്ചു വിശുദ്ധനും അതിശീതളനും നിർവൃതനുമായിത്തീരട്ടെ !

അസ്പഷ്ടേ ധർമ്മമാർഗേ കൃപണതനുഭൃതാം ഭദ്രദീപായമാനം
ഭോഗാന്തേ യോഗനിദ്രാഭജനകുതുകിനാം ചന്ദ്രശാലായമാനം
വിഖ്യാതശ്രീനരേന്ദ്രാഹ്വയമദനരിപോശ്ശീർഷ്ഭൂഷായമാണം
ചന്ദ്രാസൂനോർനഖേന്ദുപ്രകരവിലസിതം പാതു പാദാഗ്രയുഗ്മം ! 18

അസ്പഷ്ടമായ ധർമ്മമാർഗത്തിൽ ദീനന്മാരായ ജീവന്മാർക്കു ഭദ്രദീപംപോലെയും, ഭോഗത്തിൻെറ അവസാനത്തിൽ യോഗനിദ്ര അനുഭവിയ്ക്കാൻ കൊതിയ്ക്കുന്നവർക്കു നിലാമുററംപോലെയും, സുപ്രസിദ്ധ നരേന്ദ്രനാകുന്ന ശിവൻെറ ശിരസ്സിനു് ആഭരണംപോലെയും വർത്തിയ്ക്കുന്ന ചന്ദ്രാത്മജൻെറ നഖചന്ദ്രമണ്ഡലംകൊണ്ടു മിന്നുന്നതായ പുറകാലിണ കത്തുരക്ഷിയ്ക്കട്ടെ !

കർണ്ണൗ മേ രാമകൃഷ്ണാസ്പദശുഭചരിതം ശശ്വദാകർണ്ണയേതാം
ജിഹ്വാ മേ തസ്യ നാമാക്ഷരമതിമധുരം ഗായതുച്ചൈസ്സഹർഷം
ചേതോ മേ ഭക്തിപൂർവ്വം സ്മരതു സുരുചിരാം തസ്യ മങ്ഗല്യമൂർത്തിം
ദേഹോ മേ ദണ്ഡപാതം പതതു ചരണയോസ്തസ്യ ചാത്മാർപ്പണേന ! 19

എൻെറ ചെവികൾ ശ്രീരാമകൃഷ്ണനെക്കുറിച്ചുള്ള ശുഭചരിതത്തെ എപ്പോഴും കേൾക്കുകയും, എൻെറ നാവു തന്തിരുവടിയുടെ അതിമധുരമായ നാമാക്ഷരത്തെ ആനന്ദപൂർവ്വം ഉറക്കെ പാടുകയും, എൻെറ മനസ്സു തന്തിരുവടിയുടെ സുന്ദരമായ മംഗളസ്വരൂപത്തെ ഭക്തിപുരസ്സരം സ്മരിയ്ക്കുകയും, എൻെറ ദേഹം അവിടുത്തെ തൃക്കാലടികളിൽ ആത്മസമർപ്പണത്തോടുകൂടി വടിപോലെ വീഴുകയും ചെയ്യട്ടെ !

ന സ്ത്രീഭോഗേ ന രൂപേ ന യശസി ന ധനേ നായുരാരോഗ്യസൌഖ്യേ
ന സ്വർഗേ നാപവർഗേ ക്വചിദപി മമ പ്രീതിലേശോഽപി ഭൂയാത് !
കിന്തു ശ്രുത്യന്തഭൃങ്ഗൈരവിരതമുഗിതേ ചിന്മരന്ദൈകപൂർണ്ണേ
ചന്ദ്രാസൂനോഃ പദാബ്ജേ ഭവതു മമ മഹാഹ്ലാദിനീ രാഗഭക്തിഃ! 20

സ്ത്രീഭോഗത്തിലോ സൌന്ദര്യത്തിലോ കീർത്തിയിലോ പണത്തിലോ ആയുരാരോഗ്യസൌഖ്യത്തിലോ സ്വർഗത്തിലോ മോക്ഷത്തിലോ എനിയ്ക്കൊരിയ്ക്കലും ലേശമെങ്കിലും കൊതിയുണ്ടാവരുതേ ! എന്നാൽ വേദാന്തവണ്ടുകളാൽ സദാ തിരയപ്പെട്ടതും ജ്ഞാനത്തേൻമാത്രം നിറഞ്ഞുവഴിയുന്നതുമായ ശ്രീരാമകൃഷ്ണൻെറ പാദാരവിന്ദത്തിൽ എനിയ്ക്കു പരമാനന്ദദായിനിയായ രാഗഭക്തിയുണ്ടാവട്ടെ !

---

''ശ്രീരാമകൃഷ്ണപരമഹംസൻെറ ജീവിതചരിത്രകഥ മതം അനുഷ്ഠാനത്തിൽ വരുത്തുന്നതിൻെറ കഥയാണു്. അദ്ദേഹത്തിൻെറ ജീവിതം ഈശ്വരനെ മുഖത്തോടുമുഖം ദർശിക്കാൻ നമ്മെ സമർത്ഥരാക്കുന്നു. ഈശ്വരൻ മാത്രം സത്യം ബാക്കിയൊക്കെ മിത്ഥ്യ എന്നു്, അദ്ദേഹത്തിൻെറ ജീവിതകഥ വായിക്കുന്നവർക്കാർക്കും ബോദ്ധ്യമാകാതിരിക്കയില്ല. ഈശ്വരപരതയുടെ സജീവമൂർത്തിയായിരുന്നു രാമകൃഷ്ണൻ. കേവലം പണ്ഡിതൻെറ വാക്കുകളല്ല അദ്ദേഹത്തിൻെറ ഉപദേശങ്ങൾ; അവ ജീവിതഗ്രന്ഥത്തിൻെറ താളുകളാണു്. സ്വന്തം അനുഭൂതികളുടെ പ്രകാശനങ്ങളാണവ. അതിനാൽ അനുവാചകനു് അപ്രതിരോദ്ധ്യമായ ഒരു മുദ്ര അവ അവനിൽ പതിപ്പിക്കുന്നു. അവിശ്വാസത്തിൻേറതായ ഇക്കാലത്തു് രാമകൃഷ്ണൻ, സജീവവും ഉജ്ജ്വലവുമായ വിശ്വാസത്തിൻെറ മാതൃക നൽകുന്നു; അന്യഥാ അദ്ധ്യാത്മപ്രകാശം ലഭിക്കാതെ കഴിയുമായിരുന്ന അനേകായിരം സ്ത്രീപുരുഷന്മാർക്കു് അതു് സാന്ത്വനമരുളുന്നു. രാമകൃഷ്ണൻെറ ജീവിതം അഹിംസയിൽ ഒരു മാതൃകാപാഠമാണു്. അദ്ദേഹത്തിൻെറ സ്നേഹത്തിനു് ദേശീയമോ മറേറതെങ്കിലുമോ തരത്തിലുള്ള അതിരൊന്നുമുണ്ടായിരുന്നില്ല.''

എം. കെ. ഗാന്ധി.

# പുതിയ പുരാണം

(ഒരു ക്ഷേത്രകഥ)

സി. ദാമോദരമേനോൻ, പാണാവള്ളി.

[മിക്ക ക്ഷേത്രങ്ങൾക്കുമുണ്ടാകും ചില ഐതിഹ്യങ്ങളും കല്പിതകഥകളും. ഭക്തജനങ്ങളിൽ ക്ഷേത്രവിശ്വാസം വളർത്തിയെടുക്കുകയെന്നതിൽ കവിഞ്ഞു മററൊരു ലക്ഷ്യവും അജ്ഞാതകർത്തൃകങ്ങളായ അത്തരം കൌതുകാഖ്യാനങ്ങൾകൊണ്ട് ഉദ്ദേശിച്ചിട്ടുമില്ല. എന്നാൽ ഒറീസയിലെ പുരീക്ഷേത്രവുമായി ബന്ധപ്പെട്ട ഒരു നാടോടിക്കഥയുള്ളത് അങ്ങനെയല്ല. പരാശക്തിയെ പിരിഞ്ഞാൽ പരമേശ്വരന് – പ്രകൃതിയെ പിരിഞ്ഞാൽ പുരുഷന് – സ്പന്ദിക്കുവാൻപോലും പ്രഭാവമില്ലെന്ന ആ ചിരന്തനസത്യത്തെ വെളിപ്പെടുത്തുന്ന ഒന്നാണ് ആ കഥ. അതുമല്ല, സമുദായത്തിൽ തലയെടുത്തു നില്ക്കുന്ന പഴഞ്ചൻ പുരുഷമേധാവിത്വത്തിന്റെ പാപ്പരത്തം തുറന്നു കാട്ടാനും ആ കഥ പ്രയോജനപ്പെടുന്നുണ്ട്. 16–ാം നൂററാണ്ടിൽ ജീവിച്ചിരുന്ന പ്രസിദ്ധ ഒറിയാഭാഷാകവിയായ ജയറാംദാസ് ദേവതാവിഷയകമായ പ്രസ്തുതകഥയ്ക്കു മാനുഷികവും സാമുദായികവുമായ ഛായ കൊടുത്തു് ഗ്രാമീണഗാനത്തിന്റെ രൂപം കൊടുക്കുന്നതോടെ അതിനു പതിന്മടങ്ങു ജനപ്രീതി വർദ്ധിച്ചു. കവി, ഭാവിയുടെ ഗർഭത്തിൽ ഊറിക്കൂടുന്ന മാററത്തെ കാര്യമായിത്തന്നെ കണക്കിലെടുത്തു കഥ കൈകാര്യം ചെയ്തതാവാം അതിനു കാരണം. ]

സ്ഥലം ജഗന്നാഥപുരീക്ഷേത്രം. സമയം മാർഗ്ഗശീർഷമാസത്തിലെ മുപ്പെട്ടവ്യാഴാഴ്ച പ്രഭാതം. ജഗന്നാഥപത്നിയായ മഹാലക്ഷ്മിക്കു നഗരവാസികളുടെ ഭവനങ്ങളെല്ലാം ഒന്നു സന്ദർശിക്കണമെന്നു മോഹം തോന്നി. പെണ്ണല്ലെ! വീട്ടിൽനിന്നു പുറത്തിറങ്ങാതെ അകത്തടച്ചിരിക്കുമ്പോൾ വല്ലപ്പോഴെങ്കിലും പുറത്തൊട്ടൊന്നിറങ്ങാൻ മോഹം തോന്നുകയില്ലേ? പക്ഷെ, ഭർത്താവില്ലാതെ പത്നി തനിയേ പുറത്തിറങ്ങുന്ന കാര്യം ആലോചിക്കാൻപോലും ആരും ധൈര്യപ്പെടാത്ത കാലഘട്ടം. ഭർത്താവിനേയും കൂട്ടി സോഷ്യൽ വിസിററിനിറങ്ങാമെന്നു വെച്ചാൽ അതിനുമില്ല സാധ്യത. പത്നിയെ കൂടെ കൊണ്ടുനടക്കുന്നയാൾ പച്ചപ്പരിഷ്കാരിയെന്ന പേരിൽ പരിഹാസ്യനാവുകമാത്രമല്ല മ്ലേച്ഛസംസ്കാരത്തിന്റെ എച്ചിലുതീനിയെന്ന ദുഷ്പേരുകാരനുമാകും. എങ്കിലും മിസ്സിസ്സ് ജഗന്നാഥിനെ സംബന്ധിച്ചിടത്തോളം നേരിയൊരു ആശയ്ക്കു വഴിയുണ്ട്. മിസ്റ്റർ ജഗന്നാഥ് പത്നിയുടെ കാര്യത്തിൽ എന്തു വിട്ടുവീഴ്ചയ്ക്കും തയാറുള്ള ആദർശപതിയാണ്. അതേ ഉള്ളു, അവൾക്ക് ഒരാശ്വാസം. പക്ഷെ മററൊരു ദുർഘടം. ജഗന്നാഥരൂപിയായ ശ്രീകൃഷ്ണപരമാത്മാവിന്റെ ചേട്ടൻ കാരണോരുണ്ടല്ലൊ, ആ ''മുസലി''യാരു ബലരാമസ്വാമി, പുള്ളി പൊടി പിശകാണ്. എപ്പഴും, മരുന്നെടുത്ത പരുവത്തിനു നല്ല ''കംപ്രഷ''നിലേ പുള്ളിയെ പുറത്തു കാണൂ. പെണ്ണെന്നുവെച്ചാൽ പുള്ളിക്കാരന്റെ കണ്ണിൽ ഒരു പിടി മണ്ണുമാത്രം. അംഗനാജനങ്ങൾ അടുക്കളക്കാരികളാണെന്നും അവർ അകായിലടച്ചിരിക്കേണ്ട അന്തഃപുരവാസിനികളാണെന്നുമാണ് അതിയാന്റെ നിലപാട്. അതൊന്നും അനിയനു് ഇഷ്ടമല്ല. എങ്കിലും ചേട്ടന്റെ മുമ്പിൽ അതൊന്നും പ്രകടിപ്പിക്കുകയില്ല. ചേട്ടന്റെ വരുതിക്കു വഴങ്ങുകയും ചെയ്യും. ഭർത്താവിന്റെ അതിരു കടന്ന ഈ ഭ്രാതൃസ്നേഹമാണു മഹാലക്ഷ്മിയുടെ മാർഗ്ഗത്തിൽ തടസ്സം വലിച്ചിടാറ്. അതുകൊണ്ട് മഹാലക്ഷ്മി തന്റെ സന്ദർശനപരിപാടി ഗൂഢമായിട്ടാണ് ഭർത്താവിനെ അറിയിച്ചതു്. പത്നിയുടെ ഹിതാനുവർത്തിയായ ലക്ഷ്മീപതി അതിന് ഒരു തടസ്സവും പറഞ്ഞില്ല. ''ഏതായാലും ഏട്ടൻ അറിയണ്ട'' എന്നു പറഞ്ഞു സമ്മതം കൊടുക്കുകയും ചെയ്തു.

ഭർത്താവിന്റെ അനുമതി വാങ്ങി മഹാലക്ഷ്മി ആലയത്തിൽനിന്നു പുറത്തു കടന്നു. ക്ഷേത്രനഗരത്തിനകത്തെല്ലാം സവർണ്ണജാതിക്കാരുടെ ഭവനങ്ങളാണ്. ഡോക്ടർ, എൻജിനീയർ, പ്രാദ്ധ്യാപകൻ, വക്കീൽ, വ്യവസായി, ജ്യോത്സ്യൻ, പൊതുജനനേതാവ് എന്നുവേണ്ട എണ്ണപ്പെട്ട പ്രൊഫെഷനിലുള്ളവരും സമ്പന്നരായ പൌരമുഖ്യരും ആണു നഗരനിവാസികൾ. എല്ലാവരുടെ ഗെയിററിലുമുണ്ട് അവരവരുടെ അകവും പുറവും (in and out) കാട്ടുന്ന സൈൻ ബോർഡുകൾ. മഹാലക്ഷ്മി, ബോർഡ് നോക്കി എല്ലാ വീടുകളും കയറി ഇറങ്ങി. എല്ലാ ഭവനങ്ങളിലുമുണ്ട് ചട്ടക്കൂട്ടിലിട്ടു മൂർത്തിത്രയാദി ദേവീദേവന്മാരും അച്ചടിച്ചാണിതറച്ചു ''നാരായണ''പത്രികയും. ഭക്തിയുടെ പേരിലാണെ

ങ്കിലും ഭുക്തിയെ ലാക്കാക്കി ക്ഷേത്രനഗരത്തിൽ പാപ്പാക്കിയിട്ടുള്ളവരാണവർ. നേരത്തിനു ഹാജരായേച്ചാൽ മതി; രണ്ടു നേരവും ദേവസ്വം വക ഊട്ടിൽനിന്നു് ഊണു കിട്ടും. വെറുതെയാണൊ ക്ഷേത്രനഗരത്തിൽ സവർണ്ണരുടെ വേനങ്ങൾ നിറഞ്ഞതു്.

മഹാലക്ഷ്മി എല്ലാ വീടുകളും പരിശോധിച്ചു. ഒരിടത്തുമില്ല താൻ അഭിലഷിക്കുന്ന തരത്തിലുള്ള ചാരിത്രശുദ്ധിയുടേയും ഭക്തിയുടേയും അന്തരീക്ഷം. ഒടുക്കം ദേവി നഗരം വിട്ടു പുറത്തേയ്ക്കു കടന്നു. അവിടമെല്ലാം പാവപ്പെട്ട അധഃസ്ഥിതവർഗ്ഗത്തിൻെറ അധിവാസസങ്കേതമാണു്. മഹാലക്ഷ്മി അപ്രദേശത്തിലാകമാനം ഒന്നു കണ്ണോടിച്ചു. മഴക്കാലമായാൽ വെള്ളക്കെട്ടു മൂലം വാസയോഗ്യമല്ലാതാകുന്ന നിമ്നതലമാണവിടം. നഗരത്തിൽനിന്നു ലോറി ലോറിയായ് കൊണ്ടുവന്നു തള്ളുന്ന മാലിന്യങ്ങൾകൊണ്ടു നികന്നു വരുന്ന ഒരു ഭാഗം കണ്ടപ്പോൾ ദേവി ദീർഘദർശനം ചെയ്തു: ഇവിടേയും കാലാന്തരത്തിൽ കെട്ടിടങ്ങൾ ഉയരും. അതു് ഏതായാലും നല്ലതു്. പക്ഷെ അതിനു മുമ്പു് നഗരപാലിക (മുനിസിപ്പാലിററി) പുറംകൈയ് കൊണ്ടു് ഈ പാവങ്ങളെ ഇനിയും പുറകോട്ടു തള്ളി മാററുകില്ലെ ? അതു് ഇനി അനുവദിക്കാൻ വയ്യ. തൻെറ സന്ദർശനത്തിൻെറ സ്മാരകമായി എന്തെങ്കിലും ഒന്നിവിടെ ചെയ്തുവെയ്ക്കണം.

മഹാലക്ഷ്മി, അവിടെ കണ്ട ''നാരായണപ്പക്ഷിക്കൂടുപോലുള്ളോരു നാലുകാലോലപ്പുരയൊന്നിൻെറ'' മുററത്തു ചെന്നു. പ്രഭുഗൃഹങ്ങളിൽ വീട്ടുപണിയെടുത്തു് ഉപജീവനം കഴിക്കുന്ന ശ്രീയയുടെ കുടിലാണതു്. പ്രഭാതത്തിൽ അവളുടെ അടിച്ചുതളിയും കുളിയും കഴിയും. അതിനുശേഷം ശ്രീപൂജയും കഴിഞ്ഞേ അവൾ പതിവുള്ള പണിക്കു പോകു.

ലക്ഷ്മീഭഗവതി കുടിലിൻെറ മുററത്തു ചെന്നു നിന്നപ്പോൾ ശ്രീയ കുളി കഴിഞ്ഞു് എത്തിയിട്ടേ ഉണ്ടായിരുന്നുള്ളു. ദേവി അവിടെത്തന്നെ നിന്നുകൊണ്ടു ശ്രീയയുടെ പ്രവർത്തനങ്ങൾ ശ്രദ്ധിച്ചു. ശ്രീയ ഉമ്മറം ചാണകം തേച്ചു മെഴുകി. മെഴുകിയിടത്തു് അരിമാവുപയോഗിച്ച് ഷോഡശദളമുള്ള പദ്മമിട്ടു. പിന്നെ ശ്രീചക്രക്കളവും വരച്ചു. പദ്മത്തിൻെറ നടുക്കു് ശ്രീഭഗവതിയെ സങ്കല്പിച്ചു് പത്തു തിരിയിട്ട ഒരു ഭദ്രദീപവും കൊളുത്തി വെച്ചു. പത്തുതരം പൂക്കളും പത്തുതരം പഴങ്ങളും അവൾ വിളക്കത്തു വെച്ചു. അതിനുശേഷം ശ്രീയ, വിളക്കിനു മുമ്പിൽ കുമ്പിട്ടിരുന്നു പ്രാർത്ഥിച്ചു. ''അമ്മേ! മഹാലക്ഷ്മി! അടിയൻ കീഴ്ജാതിയിൽ പിറന്ന ഒരു ഏഴക്കിടാത്തിയാണേ! നിസ്സാരമായ ഈ നിവേദ്യം സ്വീകരിച്ച് അടിയനെ അനുഗ്രഹിക്കണമേ!''

മായാന്തരിതയായ മഹാലക്ഷ്മി ശ്രീയയുടെ ചേഷ്ടിതങ്ങളെ കൃപാമൃതമൂറുന്ന മിഴികളാൽ സകൌതുകം നോക്കിനിന്നു. ദരിദ്രയായ ശ്രീയയുടെ അകൃത്രിമഭക്തിയും അർപ്പണഭാവവും മഹാലക്ഷ്മിയുടെ മനസ്സിൽ തട്ടി. സന്തുഷ്ടചിത്തയായ ദേവി ശ്രീചക്രക്കളത്തിലേയ്ക്കു രണ്ടു കാലുംവെച്ചു കയറിനിന്നു. പരമഭക്തയായ ശ്രീയയിലും അവളുടെ കുടിലിലും ദേവിയുടെ അനുഗ്രഹദൃഷ്ടി കൂടുകളുടെ പതിഞ്ഞു. തൽക്ഷണം കുടിൽ ഒരു കൊട്ടാരമായും ശ്രീയ ശ്രീത്വം തികഞ്ഞ ഒരു കുലീനകുടുംബിനിയായും മാറി.

മഹാലക്ഷ്മിയുടെ ഈ ലീലാവിലാസം നടക്കുന്ന സമയത്തു് ജഗന്നാഥസ്വാമി ജ്യേഷ്ഠനൊന്നിച്ച് കാട്ടിൽ വേട്ടയ്ക്കു പോയിരിക്കുകയായിരുന്നു. മഹാലക്ഷ്മി, നീചജാതിക്കാരിയുടെ നിവേദ്യം ഭുജിച്ച് അശുദ്ധയായിത്തീർന്നിരിക്കുന്നുവെന്ന വിവരം തൽക്ഷണം യോഗബലംകൊണ്ടു ബലരാമൻ മനസ്സിലാക്കി. അതോടെ ഹലായുധനു് ഒരു ഹാലിളക്കമുണ്ടായി. 'കൃഷ്ണ! ലക്ഷ്മിയുടെ സ്വാതന്ത്ര്യം കുറെ കൂടിപ്പോകുന്നു. പെണ്ണു പെണ്ണിൻെറ നിലയ്ക്കുനിന്നില്ലെങ്കിൽ നിത്തേണ്ട ചുമതല ആണിനാണു്.' 'എന്തു ചേട്ട! ലക്ഷ്മി എന്തു ചെയ്തു ? ഇപ്പോൾ പെട്ടെന്നു് ഇതു പറയാൻ കാരണം ?' ഒന്നു മറിയാത്ത മട്ടിൽ നിന്നു ശ്രീകൃഷ്ണൻ.

'നീയൊന്നും അറിഞ്ഞില്ല ഉവ്വോ ? അവൾ ചണ്ഡാളച്ചാളയിൽ കടന്നുചെന്നു് തീണ്ടിത്തിന്നിരിക്കുന്നു. ദേവാലയത്തിൻെറ അങ്കണത്തിൽപ്പോലും കടത്താൻകൊള്ളാത്ത നീചജാതി തൊട്ടു നിവേദ്യം ഭുജിച്ചിരിക്കുന്നു ലക്ഷ്മി. അവൾ ആ അശൌചവുംകൊണ്ടു് ഇനി ആലയത്തിൽ കടന്നു് എല്ലാം തൊട്ടു കുട്ടിച്ചോറാക്കും. പെണ്ണുങ്ങൾ ഇങ്ങനെ തീണ്ടിത്തിന്നുകയൊ? ഞാനുള്ളകാലത്തോളം അതു നടക്കില്ല. പുണ്യാഹം ചെയ്തു ശുദ്ധികലശം നടത്താതെ അവളെ ചുററമ്പലത്തിനകത്തുപോലും കടക്കാൻ ഞാൻ സമ്മതിക്കില്ല.'

'ഏട്ടാ! അതിനു നാലു ബ്രാഹ്മണരെക്കൊണ്ടു് പുണ്യാഹം ഓതി ഒഴിപ്പിച്ചാലും തീർന്നില്ലെ. ശുദ്ധികലശവും മററും അത്ര ക്ഷിപ്രസാദ്ധ്യമാണൊ ? അതു തന്നെയോ ? എന്തു ചിലവാണു്!'

''എന്നുവെച്ച് അശൌചത്തിനുപരിഹാരംവേണ്ടെന്നൊ ? അതും പെണ്ണിനുണ്ടായ ജാതിഭ്രഷ്ടു്! സ്ത്രീകൾ ദോഷപ്പെട്ടാൽ വർണ്ണസങ്കരമോ പിന്നെ ഏതാണ്ടൊക്കെയൊ ഉണ്ടാകുമെന്നു നീതന്നെ സമ്മതിച്ചിട്ടുള്ളതല്ലേ? സ്വന്തം തടിക്കു തട്ടുന്ന കാര്യം വന്നപ്പോൾ 'അതു് എൻ പൊണ്ടാട്ടി അല്ലവാ ?' എന്ന മട്ടാണെങ്കിൽ അതു കയ്യിലിരിക്കട്ടെ അനിയാ. എനിക്കു നിൻെറയത്ര പഠിപ്പും പ്രജ്ഞയും ഒന്നുമില്ലെങ്കിലും കുലവറകൂടാതെ കാര്യം നടക്കണമെന്നുണ്ടു്.''

ഇതൊക്കെ കേട്ടിട്ടും ജഗന്നാഥരൂപിയായ രാധാരമണനു് ഒരു കുലുക്കവുമുണ്ടായില്ല. പെട്ടെന്നു പൊട്ടിവിരിയുന്നമട്ടിലുള്ള ഒരു പുഞ്ചിരി മാത്രമുണ്ടു് ആ ശ്രീമുഖത്തു്. അനുജൻെറ മുഖഭാവവുംകൂടി കണ്ടപ്പോൾ സ്വതവേ ശുണ്ഠ്യാനായ ഏട്ടൻെറ കണ്ണും മുഖവും കൂടുതൽ തുടുത്തു. 'ഇങ്ങനെയൊരുത്തൻ മുമ്പിലിരുന്നു പറയുന്നുണ്ടെന്ന ഭാവമേ നിനക്കില്ല. അതല്ലേ കേട്ടു രസിക്കണെ. ഞാൻ പറയുന്നതൊന്നും സ്വബോധത്തോടെയല്ലെന്നാ നിൻെറ ധാരണ. അതു് അവൾക്കും ഉണ്ടു് കുറ

ച്ചോക്കെ. രണ്ടുപേരും തമ്മിൽ പറഞ്ഞു ചിരിക്കണതു ഞാൻ കണ്ടിട്ടുള്ളതാ. കൃഷ്ണ! ഒന്നു ഞാൻ പറഞ്ഞേക്കാം. എനിക്കിതൊന്നും പിടിക്കുന്നില്ല. ഒരു സ്ത്രീനായകത്വം! നാരകം നട്ടിടം, കൂവളം കെട്ടിടം, നാരി നടിച്ചേടം ഈ മൂന്നിടത്തും ഉദ്ഗതിയില്ലെന്നു പഴവന്മാരു പറഞ്ഞതിൽ പതിരില്ലെന്നു നീ മനസ്സിലാക്കിക്കൊ. അതുകൊണ്ടു ഞാൻ പറയുമ്പോലെ ചെയ്യാൻ നീ തയാറുണ്ടോ? ശുദ്ധികലശം കഴിച്ച് അശൌചം തീർത്തേ ലക്ഷ്മിയെ ആലയത്തിനകത്തു കടത്താനൊക്കു.'

'അതിനവരു സമ്മതിക്കുമൊ ചേട്ടാ. കാലസ്ഥിതികൂടി നമ്മളു നോക്കണ്ടെ? അസ്പൃശ്യതക്കെതിരായി ആളുകളു അണിനിരക്കുന്ന കാലമല്ലെ ഇതു്? അന്ധമായ ആചാരത്തിനു ലക്ഷ്മി വഴങ്ങിത്തരുമെന്നു് എനിക്കു തോന്നുന്നില്ല ചേട്ടാ.'

'ഇല്ലെങ്കിൽ അവളെ തള്ളിയേക്കണം. പുകഞ്ഞ കൊള്ളി പുറത്തു്. നിനക്കതിനു മടിയാണെങ്കിൽ ആ ചണ്ഡാലത്തെരുവിൽ ഒരു കൊട്ടാരം പണിതു രണ്ടുപേരും അവിടെ താമസിച്ചോളു. ഏതായാലും അവളെ ആലയത്തിൽ കടത്തിയാൽ ഞാൻ അന്നിറങ്ങും അവിടന്നു്. എന്തായാലും, ദോഷപ്പെട്ട അവളുമൊത്തു നിന്റെ കൂടെ നില്ക്കാൻ ഞാൻ തയാറില്ല.'

ബലരാമന്റെ പിടിവാശിമൂലം ഭഗവാൻ കൃഷ്ണൻ ബേജാറായി. ഒന്നും മിണ്ടാതിരുന്നാൽ മുൻശുണ്ഠി കുറെക്കഴിയുമ്പോൾ മാറുമെന്നാണു് താൻ കരുതിയതു്. പിന്നെ ചേട്ടന്റെ മുമ്പിൽ താഴേണ്ടതും താനാണല്ലൊ. പക്ഷെ ഏട്ടന്റെ വാശി ഇത്ര ക്രൂരമാകുമെന്നു കരുതിയില്ല. രണ്ടിലൊരാൾ തനിക്കു നഷ്ടപ്പെടും നിശ്ചയം. ജ്യേഷ്ഠനെ കളഞ്ഞു പത്നിയെ സ്വീകരിക്കുകയൊ! അയ്യോ വയ്യ. ലക്ഷ്മി അത്ര വലിയ തെറ്റൊന്നും ചെയ്തിട്ടില്ലെന്നു തനിക്കറിയാം. ശുദ്ധരിൽ ശുദ്ധനായ ജ്യേഷ്ഠനോടു തനിക്കു അനുകമ്പയേ ഉള്ളു. പക്ഷെ ശുദ്ധൻ ദുഷ്ടന്റെ ഫലം ചെയ്യുമെന്നു പറയുന്നതു് എത്ര പരമാർത്ഥം! ആ ഫലം ഒന്നനുഭവിച്ചാൽ മാത്രമേ ഏട്ടന്റെ മനസ്സു മയപ്പെടൂ. അതിനു മായാജാലത്തിൽപെട്ടു കുറച്ചു നട്ടം തിരിഞ്ഞേ മതിയാകു. അപ്പോൾ തോന്നേണ്ടതു തോന്നും. അതുകൊണ്ടു ഭാര്യയെ ഉപേക്ഷിച്ചാലും വേണ്ടില്ല ഭ്രാതാവിന്റെ ബുദ്ധി തെളിഞ്ഞു കിട്ടണം. ഭഗവാൻ ഉറച്ചു.

'ഏട്ട! ഓർമ്മവെച്ച നാൾമുതൽ ഏട്ടന്റെ ഒക്കത്തിരുന്നു കളിച്ചുവളർന്നവനാ ഞാൻ. ലക്ഷ്മി ഇന്നലെ വന്നവളാ – അതുകൊണ്ടു് ഏട്ടനെ പിരിഞ്ഞിരിക്കുക എനിക്കു വയ്യ.'

'ഞാൻ നിരീച്ചു, എങ്ങും കാണപ്പെടുന്ന ചില അടക്കോടന്മാരുടെ മാതിരി നീയും പെണ്ണിന്റെ പുറകേപോകാൻ മാത്രമേയുള്ളവെന്നു്. ഇതാണു് ഏട്ടന്മാരുടെ നല്ല ശിക്ഷണത്തിൽ വളർന്ന അനുജന്മാരുടെ ഗുണം,'

ഏട്ടന്റെ പൊങ്ങച്ചമോർത്തു് അനുജനു് ഉള്ളിൽ ചിരി വന്നു.

* * *

മഹാലക്ഷ്മി. ഭക്തയായ ശ്രീയസ്സു സമസ്തൈശ്വര്യങ്ങളും പ്രദാനം ചെയ്തതിനുശേഷം ആലയത്തിലേയ്ക്കു മടങ്ങി. ദേവാലയത്തിന്റെ ഗോപുരവാതിൽ അകത്തുനിന്നു തഴുതിട്ടിരിക്കുന്നു! ദേവി അന്ധാളിച്ചു. ഇതെന്തു്! തന്നെ പുറത്തിട്ടു വാതിലടച്ചിരിക്കുന്നൊ! ഈ ചേട്ടാനുജന്മാർ കൊള്ളാമല്ലൊ!

മഹാലക്ഷ്മി വാതിലിന്റെ അഴിപ്പഴുതിലൂടെ അകത്തേയ്ക്കു നോക്കി. ചേട്ടനും അനുജനും മുഖവും കനപ്പിച്ചു് ബൊമ്മകളെപ്പോലെ മുനിഞ്ഞിരിക്കുകയാണു്. മഹാലക്ഷ്മി വാതിൽവളയംകൊണ്ടു ശബ്ദമുണ്ടാക്കി; എന്നിട്ടുമില്ല അകത്തിരിക്കുന്നവർക്കു് ഒരു കുലുക്കവും. ദേവിക്കു ദ്വേഷ്യം മാത്രമല്ല സങ്കടവും വന്നു. 'ഇരിക്കണ ഇരിപ്പു കണ്ടില്ലെ! ഒരു ചേട്ടാനുജന്മാരു്! രണ്ടും ഒരേ കണക്കാ. ഏറിയ കാലം കൂടിട്ടു് ഒന്നു പുറത്തിറങ്ങിയതിനു എന്നോടുള്ള ഗമ്യാ. ദേ! പിന്നേയ്! ഈ വാതിലൊന്നു തുറക്കണ്ടൊ?'

''ലക്ഷ്മി! നീ എവിടെയായിരുന്നുവെന്നു ഞങ്ങളു അറിഞ്ഞു. എന്റെ കാര്യം കണക്കാക്കണ്ട. എന്നാൽ ചേട്ടനു് അതിൽ വലിയ വിരോധമുണ്ടു്. ചേട്ടന്റെ പ്രകൃതം നിനക്കറിയാമല്ലൊ. തരുണിയായ നീ തനിച്ചു നടന്നതോ പോട്ടെ. നീ അയിത്തജാതിയെ തൊട്ടു തിന്നു ഭ്രഷ്ടയായിത്തീർന്നിരിക്കുന്നു. പഴയമട്ടുകാരനായ ഏട്ടനതു സഹിക്കുമൊ? അശുദ്ധപ്പെട്ട നിന്നെ അകത്തു കടത്തരുതെന്നാണു് ഏട്ടന്റെ ആജ്ഞ. ഏട്ടനെ തെറ്റി നടക്കാൻ എനിക്കാവില്ല.'' ശ്രീകൃഷ്ണൻ വാതില്ക്കൽ ചെന്നു പതുക്കെപറഞ്ഞു. ''ഹോ! ഒരു അനുസരണം! ഏട്ടന്റെ വെളിവില്ലാത്ത വെളിവാടു് വരവണ്ണം തെറ്റിക്കാതെ വച്ചോണ്ടിരുന്നോളു അനിയൻ. ഞാനിതാ പോയേക്കാം. ബന്ധമങ്ങു വേർപെടുത്തിയേക്കു.' മഹാലക്ഷ്മി ശുണ്ഠിയെടുത്തു. ''നമ്മുടെ ജാതിക്കാർക്കു് അങ്ങനെ ഒരു പതിവില്ലല്ലൊ ലക്ഷ്മി. ഞാൻ ഒന്നു ചെയ്യാം. നിനക്കു ചിലവിനുള്ള വക തന്നേക്കാം. നീ ആ ചണ്ഡാളച്ചാളയിൽതന്നെ പോയി താമസിക്കു. ഒരുപക്ഷെ കാരണോപ്പാടിന്റെ കലി ഇറങ്ങുമ്പോൾ നിന്നെ തിരിച്ചെടുക്കാൻ സമ്മതിച്ചേക്കും.''

ഭർത്താവിന്റെ വർത്തമാനം കേട്ടു ലക്ഷ്മിക്കു് അടിമുടി വിറഞ്ഞു. ''എനിക്കു അത്ര ഗതികേടുവന്നിട്ടില്ല. പിരിച്ചുവിട്ടവരെ തിരിച്ചെടുപ്പിക്കാൻ സന്നാഹം കൂട്ടി ഞാൻ വരാനും പോകുന്നില്ല. പിരിച്ചയയ്ക്കാനും തിരിച്ചെടുക്കാനും പററിയതിനെ വേറെ നോക്കിക്കൊ. അതിനു ഈ ലക്ഷ്മിയെ കാക്കണ്ട.''

രുഷ്ടയായിത്തീർന്ന ദേവി, അണിഞ്ഞിരുന്ന സർവ്വാഭരണങ്ങളും പൊട്ടിച്ചു് ഭർത്താവിന്റെ മുമ്പിലേയ്ക്കു ഇട്ടുകൊടുത്തു. ''ഇതാ കിടക്കണു നിങ്ങളുടെ പൊന്നെല്ലാം. പൊന്നിന്മേലല്ലേ ആണിന്റെ ഇന്നത്തെ പെണ്ണുനോട്ടം. കെട്ടുതാലി അഴിച്ചു തരണതു ശരിയല്ലല്ലൊ എന്നു കരുതി മാത്രം അതു ചെയ്യുന്നില്ല. അകാരണമായി ഭ്രഷ്ട് കല്പിച്ച ഈ അനിയനും ചേട്ടനും അതിന്റെ ഫലം അനുഭവിക്കണം. ഞാനിതാ ശപിക്കുന്നു യാചി

ച്ചാൽകൂടി ഒരു തുള്ളി വെള്ളംപോലും നിങ്ങൾക്കു കിട്ടാതെയാകട്ടെ. ജാതിഭ്രഷ്ടയായ എന്റെ കൈകൊണ്ടു തയാറാക്കിയ ആഹാരമൊഴികെ മറെറാരു ആഹാരവും കഴിക്കാൻ സംഗതിയാകാതെ പോകട്ടെ നിങ്ങൾക്ക്.''

മഹാലക്ഷ്മി ക്ഷേത്രസന്നിധി വിട്ടു പുറത്തു കടന്നു; പിന്നാലേ ദേവിയുടെ പരിചാരികമാരും ഇറങ്ങി. ക്ഷേത്രനഗരത്തിൽനിന്നു പുറത്തു കടന്ന ദേവി സപരിവാരം ഒരു തണൽമരത്തറയിൽ ഇരുന്നു വിശ്രമിച്ചു. വിശ്രമത്തിനിടയിൽ അനന്തരനടപടികൾക്കു മനസ്സുകൊണ്ടു രൂപം കൊടുക്കുകയും ചെയ്തു. ദേവി അവിടെ ഇരുന്നുകൊണ്ടു ദേവശില്പിയായ വിശ്വകർമ്മാവിനെ സ്മരിച്ചു. പെട്ടെന്ന്, കയ്യിൽ ഒരു ഉളിയും മുഴക്കോലും പിടിച്ചും നടുവിനല്പം ഞെളിവുമായി ബകവധത്തിലെ ആശാരിയെപ്പോലെ ഒരാൾ ദേവിയുടെ മുമ്പിൽ ആവിർഭവിച്ചു വണങ്ങിനിന്നു: ''റാൻ ! അടിയൻ വിടോണ്ടക്കണം.'' പരിചാരികമാർ പകച്ചുനോക്കി പരസ്പരം മന്ത്രിച്ചു. ''വിശ്വകർമ്മാവ് ! വിശ്വകർമ്മാവ് !''

''പെരുന്തച്ചനെ വരുത്തിയതു് അടിയന്തിരമായ ഒരാവശ്യം പ്രമാണിച്ചാണ്.'' മഹാലക്ഷ്മി തുടർന്നു. ''കടൽപ്പുറത്തുള്ള മണൽമൈതാനത്തു് ഉടനെ ഒരു ഉന്നതസൌധം തീരണം. ആധുനികരീതിയിലുള്ള സകലസജ്ജീകരണങ്ങളും ഉണ്ടായിരിക്കണമെന്നു പറയേണ്ടതില്ലല്ലൊ. ഞാനിതാ അങ്ങോട്ടു് എത്തുകയായി. അപ്പോഴേയ്ക്കും എല്ലാം തയ്യാറുണ്ടായിരിക്കണം.''

ദേവിയുടെ അരുളപ്പാടനുസരിച്ചു് ദേവശില്പി, ഗംഭീരൻ ഒരു ബംഗ്ലാവും അതോടനുബന്ധിച്ചുള്ള ഉപഗൃഹങ്ങളും ഉദ്യാനവും അക്ഷണംതന്നെ നിർമ്മിച്ചു. ലക്ഷ്മീദേവി സപരിവാരം കടപ്പുറത്തെത്തിയപ്പോൾ കൊട്ടാരം അവിടെ തയ്യാറുണ്ട്. സന്തുഷ്ടയായ ദേവി ദേവശില്പിക്ക് ഓണപ്പുടവയും അട്ടത്തോടൻ വീരശൃംഖലയും സമ്മാനം കൊടുത്തു് അയാളെ യാത്രയാക്കി.

അഷ്ടവേതാളങ്ങളെ വരുത്തുകയായിരുന്നു അടുത്തപടി. വേതാളങ്ങൾ തിരുമുമ്പിൽ ഹാജരായി. ദേവി അവരോടു പറഞ്ഞു. ''പുരീക്ഷേത്രത്തിലെ അകത്തെ നിത്യച്ചിലവിനും പുറത്തു് ഊട്ടുപുരയിലെ അന്നസത്രത്തിനും ഉള്ള സാധനങ്ങൾ സംഭരിച്ചുവെച്ചിട്ടുള്ള കലവറകൾ അടിയോടെ കത്തിയെടുത്തു് ഇവിടെ കൊണ്ടുവന്നു സ്ഥാപിക്കണം. ഒരുമണി അരിയോ മററു ഭക്ഷ്യസാധനങ്ങളോ അവിടെ അവശേഷിക്കാൻ പാടില്ല.''

കല്പന കിട്ടിയമാത്രയ്ക്കു വേതാളങ്ങൾ അപ്രത്യക്ഷരായി. വേതാളങ്ങൾക്കു പ്രവൃത്തിസൌകര്യം ഉണ്ടാക്കിക്കൊടുക്കണമല്ലൊ. ഇല്ലെങ്കിൽ ചേട്ടനും അനുജനും കൂടി അവരെ തടയും. മഹാലക്ഷ്മി നിദ്രാദേവിയെ വരുത്തി. ''നീ ജഗന്നാഥസഹോദരന്മാരെ ഗാഢനിദ്രയിലാഴ്ത്തണം, നാളെ പുലരുംവരെ.''

നിദ്ര ജഗന്നാഥസഹോദരന്മാരുടെ കണ്ണുകളിൽ സ്ഥലം പിടിച്ചു. വേതാളങ്ങൾക്ക് അവരെ ഏല്പിച്ച കൃത്യം നിഷ്പ്രയാസം നിർവ്വഹിക്കുവാൻ സാധിച്ചു. കാരണം, അവർ ചെല്ലുമ്പോൾ രണ്ടു സഹോദരന്മാരും വെട്ടിയിട്ട മരംപോലെ മലച്ചുകിടന്നുറങ്ങുകയായിരുന്നു.

''ഇതുകൊണ്ടും തീർന്നില്ല.'' ദേവി ആലോചിച്ചു, ''ഉണന്നു കണ്ണും തിരുമ്മി എണീററു വരുമ്പോഴേയ്ക്കും രണ്ടു പേർക്കും ചായ കുടിക്കണം. അതു നിർബ്ബന്ധമാണ്. നാളെ ഉണന്ന് എണീക്കുമ്പോൾ എന്തു ചെയ്യുമെന്ന് എനിക്കൊന്നു കാണണം. തന്നത്താൻ തൊള്ളി വെള്ളം തിളപ്പിച്ചു കുടിക്കാൻ രണ്ടെണ്ണത്തിനും അറിഞ്ഞുകൂട. അറിഞ്ഞാൽതന്നെ എന്തിട്ടു തിളപ്പിക്കും ? രണ്ടു പേരും ഒന്നു പഠിക്കണം ! ഗതിമുട്ടുമ്പോൾ രണ്ടു പേരും പുറത്തേക്കിറങ്ങും, വല്ല വീടുകളിലും ചെന്നു ഭക്ഷണം ചോദിക്കും. ആരെക്കൊണ്ടും കൊടുപ്പിക്കരുതു്. അതിനെന്തുവഴി ? ശരി !''

ദേവി, സരസ്വതീദേവിയെ സ്മരിച്ചു. സരസ്വതി വന്നു; അന്തർഗ്ഗതം ആരാഞ്ഞു: ''എന്തുട്ടാ വേണ്ടേ കുട്ടീ ?'' മഹാലക്ഷ്മി മറുപടി പറഞ്ഞു – ''നമ്മുടെ ഹസ്സില്ലെ ? പുള്ളി, ഞാനുമായി തല്ലാലും തെററിയിരിക്ക്യാ. പുള്ളിക്കാരന്റെ കുററമല്ല. ചേട്ടച്ചാരു് എരുവു കേററിയിട്ടാ. ഞാൻ ശുദ്ധാശുദ്ധം നോക്കാതെ തീണ്ടിത്തിന്നു നടക്കുന്നത്രേ ! ആരാണ് അങ്ങനെ നടക്കുന്നതെന്നു രണ്ടു പേർക്കും ഒന്നനുഭവപ്പെടുത്തിക്കൊടുക്കണം. രണ്ടുപേരും നാളെ ഭിക്ഷാംദേഹികളായി വീടുതോറും കയറിയിറങ്ങും. അപ്പോൾ തിരസ്കാരവാക്കുകളേ വീട്ടുകാരുടെ നാവിൻതുമ്പത്തുനിന്ന് ഉതിരാവൂ.''

''അക്കാര്യം ഞാനേററു. നമസ്തേ !'' വാണീദേവി വാക്കു കൊടുത്തു യാത്ര പറഞ്ഞു പിരിഞ്ഞു.

പിറേറന്നു ജഗന്നാഥസഹോദരന്മാർ ഗാഢനിദ്രയിൽനിന്നുണന്ന് കണ്ണും തിരുമ്മി എഴുനേററു. പതിവനുസരിച്ചു് രണ്ടുപേരുടെയും കൈയ് ടീപ്പോയിന്റെ നേർക്കു നീണ്ടു. ഉഷപ്പൂജയ്ക്കുള്ള ബെഡ്ക്കോഫി പൂജ്യം. അപ്പോഴേ രണ്ടുപേർക്കും ഉറക്കം ശരിക്കു തെളിഞ്ഞു് ഓർമ്മ വന്നുള്ളു. ചുററും നോക്കി. മഹാലക്ഷ്മിയുടെ നിലയനമായിരുന്ന മഹാക്ഷേത്രം അവർ ഇറങ്ങിയതോടെ ശൂന്യശൂന്യം! ഭക്ഷണസാധനങ്ങളുടെ ഒരു കണികപോലും അവശേഷിച്ചിട്ടില്ല. മുഖം കഴുകാൻ ഒരു കിണ്ടി വെള്ളമെങ്കിലും വേണ്ടേ ? അതുമില്ല. കിണറും കുളവും എല്ലാം വററിയിരിക്കുന്നു! ഒററ രാത്രികൊണ്ട് ഉണ്ടായ മാററം! ''തന്റെ കാര്യം പോട്ടെ. മധുപാനിയായ ഏട്ടൻ ഈ ഡ്രൈഏരിയാ''വിൽ എങ്ങനെ ജീവിക്കും? മധുദ്വേഷി ഓർത്തോർത്തു് ഉള്ളുകൊണ്ട് രസിച്ചു. ഏട്ടന്റെ പിടിവാശിക്ക് ഇങ്ങനെ ചില പൊടിക്കൈയ്യുകൾ കൂടാതെ കഴികയില്ല. അറിഞ്ഞുകൊണ്ടു താനൊരു പുലിവാലു പിടിച്ചെന്നല്ലേയുള്ളു. അതു സാരമില്ല. അങ്ങനെയെങ്കിലും ഏട്ടന്റെ വാശി ഒന്നു മാറിക്കിട്ടട്ടെ.

അന്നു രണ്ടുപേരും വായിൽ വെള്ളംപോലും ഒഴിക്കാതെ കിടന്നകിടപ്പു കിടന്നു കഴിച്ചുകൂട്ടി. പിറേറന്നു

പുലന്നപ്പോഴേയ്ക്കും ബലരാമനു വിശപ്പുകൊണ്ടു തല പൊങ്ങാതായി.

''അനിയ!! കൃഷ്ണ!!''

''എന്തോ!!'' നീട്ടി വിളി കേട്ടു.

''ഏട്ടനെ ഒന്നു താങ്ങിക്കൊ കുട്ടാ!''

ശ്രീകൃഷ്ണൻ ഏട്ടനെ താങ്ങിയിരുത്തി. ''അനിയാ! എനിക്കു പരവേശംകൊണ്ടു വയ്യല്ലൊ. നമ്മുടെ ഭക്തജനങ്ങളല്ലെ ചുററും. പാവങ്ങൾ! അവരറിഞ്ഞിട്ടില്ല നമ്മുടെ ഈ നില. അതുകൊണ്ട് നമുക്ക് അവരെ സമീപിക്കുക. എന്തു വേണമെങ്കിലും അവർ നമുക്കു തരുമല്ലൊ. അതുകൊണ്ടു നമുക്കു അവരെച്ചെന്നു കാണാം.'' ''ഏട്ടാ! ഈ 'സോകാസഡ്' – അല്ല തെററി – ഈ ഭക്തരെന്നു പേരു കേട്ട ഒരു കൂട്ടം ആളുകളുണ്ടല്ലൊ, അവരാരും വില്വമംഗലമൊ കുറൂരമ്മയൊ അല്ലെന്ന് ഓക്കണം. അവക്കൊക്കെ ഭഗവാനെ കല്ലായി കാണുന്നതിലാ വിശ്വാസവും സന്തോഷവും. മറിച്ചായാൽ തീന്നു. അവരു് അന്നോടെ നിത്തും നിവേദ്യം. ഭക്ഷിക്കില്ലെന്ന ധൈര്യംകൊണ്ടല്ലെ ഏട്ട, ഇന്നലെവരെ നമ്മുടെ മുമ്പിൽ നിവേദ്യം വന്നു നിറഞ്ഞിരുന്നതു്! ഞാൻ ഒന്നും പറയണില്ല. കാണാൻ പോണ പൂരം പറഞ്ഞറിയിക്കേണ്ട ആവശ്യമില്ലല്ലൊ.''

''എൻെറ കൃഷ്ണ! ഭക്തരെ ഇങ്ങനെ പഴി പറയരുതു കേട്ടൊ. പാപമുണ്ടാകും.''

''ഇല്ല. ഇനി പറയില്ല. ഭഗവാനെ വിററ കാശുണ്ടു് ചില ഭക്തന്മാരുടെ കയ്യിൽ. നമ്മൾ വിചാരിക്കുന്നത്ര വിഡ്ഢികളല്ല അവർ എന്നു ഞാൻ സമ്മതിക്കുന്നു.''

രണ്ടു പേരും ഭക്തഗൃഹങ്ങൾ സന്ദശിക്കാൻ തീച്ച്യാക്കി. പക്ഷെ മുഖംപോലും കഴുകാതെ എങ്ങനെ പുറത്തിറങ്ങും? ഇറങ്ങാതിരിക്കാൻ വയറും സമ്മതിക്കുന്നില്ല; രണ്ടു പേരും കടയെടുത്തു യാത്രയായി. കടനിവത്തിയപ്പഴല്ലേ അതിൻെറ ശോചനീയസ്ഥിതി ശ്രദ്ധയിൽ പെട്ടതു്. കമ്പി ചിലതു ഒടിഞ്ഞിരിക്കുന്നു. ശീല നരച്ചിരിക്കുന്നു. അതോ കണ്ടം വെച്ചു തുന്നിയതും! ഇതെന്തു മറിമായം! ഉടുത്തിരുന്ന വസ്ത്രങ്ങളും കീറി മുഷിഞ്ഞിരിക്കുന്നു! എങ്ങനെ ഈ രൂപത്തിൽ പുറത്തിറങ്ങാൻ? ബലഭദ്രൻ അനുജൻെറ നേരെ ദയനീയമായി നോക്കി. ബലഭദ്രാനുജൻ അതേ നാണയത്തിൽതന്നെ ഒരു മറുനോട്ടം അങ്ങോട്ടും നീട്ടി. വേഷം നോക്കി നെട്ടു വീപ്പിട്ടാൽ വയറു സമ്മതിക്കുമൊ? ആ പ്രാകൃതവേഷത്തിൽതന്നെ രണ്ടുപേരും പുറപ്പെട്ടു.

അല്പം തലയെടുപ്പുള്ള വീട്ടിൽതന്നെ ആദ്യം കയറി. മാമറകൾപോലും മാഗ്ഗണം ചെയ്യുന്ന വേദാന്തമൂത്തികളായ ജഗന്നാഥരൂപികളെ നേരിട്ടു കാണുവാനുള്ള സന്ദർഭം പുരീനിവാസികളായ ഓരോ വീട്ടുകാക്കും ഉണ്ടാവാൻ പോവുകയാണു്. അവരുടെ ഒരു ഭാഗ്യം! സൌജന്യം കുറെ കടന്നു പോയില്ലേ എന്നു ബലഭദ്രനു തോന്നാതിരുന്നില്ല. ക്ഷേത്രജനങ്ങൾ കണ്ടു കൺകുളക്കട്ടെ എന്നോത്തു പുള്ളി സമാധാനിച്ചു. നിറപറയും നിലവിളക്കും വെച്ച് തങ്ങളെ എതിരേല്ക്കുമെന്നായിരുന്നു ബലഭദ്രൻെറ പ്രതീക്ഷ. പക്ഷെ കണക്കു തെററി. പ്രാകൃതവേഷക്കാരെ കണ്ടപാടെ അൽസേഷൻ കുരച്ചു ചാടി. ''ജ്യേഷ്ഠനെ മുന്നിട്ടുചെല്ലും പ്രപഞ്ചപ്പെരുമാളും'' ചേട്ടനെ കാണിക്കാൻ വേണ്ടിയാകണം ഒരു ചാട്ടം ചാടി. നായ് കിടന്നു തുടലു പറിക്കുകയാണു്. ''പശിക്കിറതമ്മ! ഭിക്ഷ കൊടുങ്കോ'' ജഗന്നാഥസഹോദരന്മാർ മാറിമാറി വിളിച്ചുപറഞ്ഞു. ഭവനാന്തർഭാഗത്തു റേഡിയോവിൽ ജഗന്നാഥസുപ്രഭാതം തകക്കുകയാണു്. പിന്നെ എങ്ങനെ ജഗന്നാഥന്മാരുടെ വിശപ്പിൻെറ വിളി അങ്ങോട്ടു എത്തും. അല്പം കഴിഞ്ഞപ്പോൾ ഗൃഹനാഥൻ കൈയ്യും ചിറിയും തുടച്ചുകൊണ്ടു പുറത്തേയ്ക്കു വന്നു. പ്രാതലിൻെറ ഏമ്പക്കത്തെ പ്രണവമാക്കി മാററിക്കൊണ്ടു് അദ്ദേഹം സെററിയിൽ ഇരുന്നു.

''പശിക്കിറതമ്മ! ഭിക്ഷ കൊടുങ്കോ'' ''പൊക്കൊ പൊക്കൊ. നിക്കണ്ട. നേരം വെളുത്തില്ല. വന്നിരിക്കണ ദരിദ്രങ്ങൾ! ശനിയാഴ്ച വാ. ഇപ്പ നിന്നിട്ടു കാര്യമില്ല.'' ചെന്നിടത്തു നിന്നെല്ലാം ജഗന്നാഥസഹോദരന്മാക്കു കിട്ടിയ സ്വീകരണത്തിൻെറ സാമ്പിൾ! മനുഷ്യരൂപികളായ ഈശ്വരന്മാക്ക് ഒററ വീട്ടിൽനിന്നും മനസ്സു മധുരിക്കുന്ന അനുഭവമുണ്ടായില്ല.

എല്ലാ വീടുകളും കയറിയിറങ്ങിക്കഴിഞ്ഞപ്പോൾ ജഗന്നാഥരൂപിയായ ബലഭദ്രാനുജൻ ജ്യേഷ്ഠനോടു ചോദിച്ചു: ''ഏട്ടാ! നമ്മുടെ ഭക്തന്മാരുടെ നിറം എങ്ങനെയുണ്ടു്? ഇപ്പോൾ ബോദ്ധ്യമായൊ? മനുഷ്യക്കു് ഈശ്വരനോടല്ല ഭയഭക്തിബഹുമാനങ്ങൾ; പണത്തോടും പദവിയോടുമാണു്. ഈശ്വരൻപോലും തങ്ങളുടെ സൃഷ്ടിയാണെന്നാണു് അവരിൽ ഒരു വിഭാഗത്തിൻെറ വാദം. അതുകൊണ്ടു് ഭക്തവാത്സല്യത്തിൻെറ പേരിൽ നാം അവരുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടാൽ ഇതുപോലെ നാം മോശക്കാരാകും.''

'എനിക്കു മിണ്ടാനരുതു് കൃഷ്ണ! എന്നോടു് ഇപ്പോൾ ഒന്നും പറയണ്ട.'

ഒരു ഗതിയുമില്ലാതെ ആ ഭിക്ഷാംദേഹികൾ ക്ഷേത്രനഗരത്തിൽനിന്നു പുറത്തു കടന്നു. രണ്ടുപേരും ഒന്നും മിണ്ടാതെ നടന്നു. കുറെ ദൂരം ചെന്നപ്പോൾ ഒരു സന്ന്യാസിയുണ്ടു് എതിരേ വരുന്നു. ജഗന്നാഥസഹോദരന്മാർ അദ്ദേഹത്തെ തൊഴുതു. 'ഹരിഃ ഓം' സന്ന്യാസിയും പ്രത്യഭിവാദനം ചെയ്തു.

'നിങ്ങളാരാ? എവിടെപ്പോണ?' സന്ന്യാസി ചോദിച്ചു.

'ഞങ്ങൾ പുരീക്ഷേത്രത്തിലെ പ്രതിഷ്ഠാമൂത്തികളായ ജഗന്നാഥസഹോദരന്മാരാണു്, സ്വാമി.'

സന്ന്യാസി പെട്ടെന്നു രണ്ടുപേരേയും നമസ്കരിച്ചു നിന്നിമേഷനായി നോക്കിനിന്നു. 'ഭാഗ്യം! എൻെറ ഭാഗ്യം!' ജഗന്നാഥരൂപിയുടെ നിമിഷദശനം അദ്ദേഹത്തിനു ലഭിച്ചു. സന്ന്യാസി പറഞ്ഞു: 'നിങ്ങൾ ജഗന്നാഥസഹോദരന്മാരാണെന്നു് ആരോടും പറയരുതു്. ഭ്രാന്തന്മാരാണെന്നു പറഞ്ഞു നിങ്ങളെ ആളുകൾ പരിഹസിക്കും. ഈശ്വരൻ കാണപ്പെടാത്ത ഒരു പ്രതിഭാസം

മാത്രമാണെന്നാണ് അധികമാളുകളും വിശ്വസിക്കുന്നത്. എങ്കിലും ചില കാട്ടിക്കൂട്ടലൊക്കെ നടക്കുന്നുണ്ട്.'

'അതാണല്ലെ വിശപ്പടക്കാൻ ഞങ്ങൾക്ക് ആരും ഒന്നും തരാത്തത് ? ഇനി എവിടെച്ചെന്നാൽ ഞങ്ങൾക്കു വല്ലതും കിട്ടും സ്വാമി.' 'നിങ്ങൾ കുറെ ദൂരം മുമ്പോട്ടു ചെല്ല്. കടപ്പുറത്തു വലിയൊരു മതില്ക്കെട്ടും ബംഗ്ലാവുമുണ്ട്. ഒരു പുതിയ പൊറുതിക്കാരിയാണ് അവിടെ താമസമെന്നു കേട്ടു. ഏതോ ഒരു വി.ഐ.പി. ആണെന്നു തോന്നുന്നു. എത്ര കാറുകളാണു ദിവസവും അവിടെ വന്നു പോകുന്നതെന്നോ! പത്രപ്രതിനിധികൾ മൂന്നു നേരവും ചെല്ലും. അവിടെ ചെന്നാൽ നിങ്ങൾക്കു ആഹാരം കിട്ടാതിരിക്കുകയില്ല.'

ബലഭദ്രാനുജന്മാർ പിന്നേയും നടന്നു. 'കൃഷ്ണ! എന്താ സ്വാമ്യാരു് പറഞ്ഞതു്? വി.ഐ.പി. എന്നൊ! എന്നു വെച്ചാൽ? മ്ലേച്ഛന്റെ ഭാഷയോടു സ്വാമ്യാർക്കും കമ്പം കണ്ടില്ലെ ?'

'ഏറെ പ്രമുഖനായ ആൾ എന്നത്ഥമാണതിനു്. മൂന്നു വാക്കിന്റെ ആദ്യക്ഷരങ്ങൾ. സൃഷ്ടിസ്ഥിതിസംഹാരരൂപമായ ഈ നാമരൂപപ്രപഞ്ചം ആ അക്ഷരത്രിമൂത്തികളിൽ അടങ്ങിയിരിക്കുന്നു. 'വി' എന്നാൽ വിധി; ഐ എന്നാൽ ഞാൻ-(വിഷ്ണു) 'പി' എന്നാൽ പരമേശ്വരൻ. അതുമല്ല. ഈ വി.ഐ.പി. എന്ന ആദ്യക്ഷരത്രിതയത്തിൽ നമ്മുടെ ഋഷിമാരാൽ ഉപജ്ഞാതമായ പ്രപഞ്ചോല്പത്തിരഹസ്യവും അടക്കം ചെയ്യപ്പെട്ടിരിക്കുന്നു. അത്രയ്ക്കുണ്ടു് ആദ്യക്ഷരത്തിന്റെ അക്ഷയ്യശക്തി. വെറുതെയാണൊ 'ആദ്യക്ഷരത്തിലുളവായൊന്നിതൊക്കെയുമിതാദ്യക്ഷരത്തിലിതടങ്ങുന്നതും കരുതി' സായ്പു് 'വി.ഐ.പി'യുടെ സൃഷ്ടി നടത്തിയതു് ?'

'എന്നാൽ പക്ഷെ തെററില്ല. ആഷ്ചിന്തയ്ക്കുതു് ഒരു പൂച്ചെണ്ടാണല്ലൊ. എന്നാൽ ക്ഷ ആയേ.' ജഗന്നാഥസഹോദരന്മാർ വെറുംവയറുമായി നടക്കുകയാണ്. എന്നിട്ടും മഹാലക്ഷ്മിയുടെ ദേഷ്യം ശമിച്ചില്ല. കടൽപ്പുറത്തെ ഓരോ മണൽത്തരിയും തീപ്പൊരിപോലെ ലിപ്പിക്കുവാൻ മഹാലക്ഷ്മി സൂര്യനു നിദ്ദേശം കൊ...ത്തു. ിക്ഷാംദേഹികളായി കൊട്ടാരപ്പടിക്കലേയ്ക്കു വരുന്ന ജഗന്നാഥസഹോദരന്മാരുടെ കാലുകൾ വറമണലിൽ പതിഞ്ഞു പൊള്ളിക്കുമിളയ്ക്കണം.

ഉച്ചക്കൊടുംവെയിലേററു ചുട്ടുപഴുത്തു കിടക്കുന്ന വിശാലമായ മണൽപരപ്പിലൂടെ ബലരാമനും ശ്രീകൃഷ്ണനും ലക്ഷ്മീനിവാസം കൊട്ടാരത്തെ ലക്ഷ്യം വച്ചു നടന്നു. വിശപ്പിന്റെ വിളി ഒന്നു മാത്രമാണു് ആ തീയാഴിയിലൂടെ അവരെ മുമ്പോട്ടു നയിച്ചതു്. കാലുകൾ കാച്ചിയ പപ്പടംപോലെ കുമിളച്ചു. എന്നിട്ടും അവർ മുമ്പോട്ടു നടന്നു. വിശപ്പുമൂലമുള്ള തളച്ചയും കാലു പൊള്ളിയ വേദനയുംകൊണ്ടു കൃഷ്ണന്റെ ഗതിവേഗം കുറഞ്ഞു. ബലരാമൻ ഒരു തരത്തിൽ കൊട്ടാരത്തിന്റെ പടിക്കലെത്തി. വെയിലത്തു നടന്നതുകൊണ്ടു കണ്ണിനാകെ മൂടൽ. എൻ. സി.സി.യിലെ വനിതാകാഡററിനെപ്പോലെ പുരുഷവേഷമിട്ട ഒരു കാക്കിയുടുപ്പുകാരി പടിക്കൽ പാറാവു നിന്നിരുന്നതു ബലരാമൻ കണ്ടില്ല. അനുവാദം ചോദിക്കാതെ അകത്തേയ്ക്കു കടന്ന പ്രാകൃതവേഷക്കാരനെ പാറാവുകാരി കഴുത്തിനു പിടിച്ചു് പുറത്തേയ്ക്കു ഒരു തള്ളു്! പാവം! വിശപ്പുകൊണ്ടു് ഉശിരുകെട്ട പരവേശക്കാരൻ കമഴ്ന്നടിച്ചു ദൂരെത്തെറിച്ചു വീണു. അപ്പോഴേയ്ക്കും കൃഷ്ണനും പടിക്കലെത്തി. ബലഭദ്രർ വീണേടത്തുകിടന്നുകൊണ്ടുതന്നെ അനുജന്റെ നേരെ ദയനീയമായി നോക്കി 'അനിയ! നീ ചെല്ലു്. എനിക്കു വയ്യ. ആ ഭദ്രകാളി അവിടെ നിന്നതു ഞാൻ കണ്ടില്ല. നീയൊന്നു ചെന്നു നോക്കു്.'

ശ്രീകൃഷ്ണൻ ജ്യേഷ്ഠനെ താങ്ങിപ്പിടിച്ചെഴുന്നേല്പിച്ചെങ്കിലും ഉള്ളിൽ ഊറിച്ചിരിക്കുകയായിരുന്നു; കാരണം, ജ്യേഷ്ഠൻ വരുത്തിവെച്ച ഈ വിനയ്ക്കു് ഇതെല്ലാം ഉണ്ടാകുമെന്നു താൻ പ്രതീക്ഷിച്ചതാണു്. കണ്ടു പഠിക്കാത്തവൻ കൊണ്ടുതന്നെ പഠിക്കണം. അതാണു താൻ ഏട്ടന്റെ വിടാവാശിക്കു വഴങ്ങിയതും.

ജ്യേഷ്ഠന്റെ കല്പനയനുസരിച്ചു് ശ്രീകൃഷ്ണഭഗവാൻ വേദമന്ത്രം ഉച്ചരിച്ചുകൊണ്ടു ലക്ഷ്മീനിവാസം കൊട്ടാരത്തിന്റെ ഗെയിററിലേയ്ക്കു ചെന്നു. പാറാവുകാരി ഭഗവാനേയും തടഞ്ഞു. അപ്പോൾതന്നെ ഭഗവാനു സമാധാനമായി. ആട്ടെ പ്രാകൃതവേഷത്തിൽ തങ്ങളെ ആരും തിരിച്ചറിയുന്നില്ലല്ലൊ. പാറാവുകാരിയെപ്പോലെ തന്നെയാകും മററു പരിചാരികമാരും. ആരും തിരിച്ചറിയാതിരുന്നാലേ ഈ കപടനാടകം കസറൂ. അതുകൊണ്ടു വേഷത്തിനൊത്തു അഭിനയവും നന്നാക്കുക തന്നെ.

വേദമൂത്തിയായ വേണുഗോപാലന്റെ വദനത്തിൽനിന്നു വിനിർഗ്ഗളിച്ച വേദമന്ത്രങ്ങൾ അന്തരീക്ഷത്തിൽ അലയിളക്കമുളവാക്കിക്കൊണ്ടു കൊട്ടാരമാളികയിൽ ഇരുന്നരുളുന്ന മഹാലക്ഷ്മിയുടെ കാതുകളിൽ ചെന്നലച്ചു, 'ഭാഗ്യം! ഭാഗ്യം! മഹാപ്രഭു എന്റെ മണിമന്ദിരത്തിലണഞ്ഞിരിക്കുന്നു! സന്തോഷംകൊണ്ടു മഹാലക്ഷ്മി ഞെട്ടിയെഴുന്നേററു തുള്ളിച്ചാടി. ഉടനെ രണ്ടു പരിചാരികമാരെ വിളിച്ചു. 'പടിക്കൽ രണ്ടു പുരുഷന്മാർ വന്നിട്ടുണ്ടു്. അവക്കു് എന്തു വേണമെന്നു് അറിഞ്ഞുവരു.' ദേവി നിദ്ദേശംകൊടുത്തു. ചേടിമാർ പടിക്കലെത്തി പ്രാകൃതവേഷക്കാരോടു വിവരം ആരാഞ്ഞു.

''അമ്മ! ഞങ്ങൾക്കു ഒരു പിടി ചോറു വേണം.'' ബലരാമനാണു ആവശ്യം അറിയിച്ചതു്.

തോഴിമാർ മടങ്ങിച്ചെന്നു മഹാലക്ഷ്മിയോടു വിവരം പറഞ്ഞു ദേവി ചോദിച്ചു: ''നിങ്ങൾ പറഞ്ഞില്ലെ ഇവിടെ താമസിക്കുന്നതു നീചജാതിയിൽപെട്ട ഒരു സ്ത്രീയാണെന്നു്. താഴ്ന്ന ജാതിക്കാർ വെച്ച ഭക്ഷണം കഴിക്കാൻ വിരോധമുണ്ടോയെന്നു വീണ്ടും ചെന്നു ചോദിച്ചു വരൂ.'' ചേടികൾ വീണ്ടും പടിക്കലേയ്ക്കു് ഓടി. ജഗന്നാഥസഹോദരന്മാരോടു വിവരം പറഞ്ഞു. വിശപ്പുകൊണ്ടു തളന്നു മണ്ണിൽ ചടഞ്ഞിരിക്കുകയാണു് ബലരാമൻ. ശ്രീകൃഷ്ണൻ, 'ഞാനൊന്നുമറിഞ്ഞില്ലേ രാമ

നാരായണ' എന്ന മട്ടിൽ കൊട്ടാരഗോപുരത്തിൻെറ മോടിത്തരം നോക്കിക്കൊണ്ടു് അടുത്തു നില്ക്കുന്നുണ്ടു്.

''എന്താ വേണ്ടേ കിഷ്ഷാ!''

''ഞാനെന്തു പറയാനാ ഏട്ടാ!''

''ആട്ടെ. നിൻെറ അഭിപ്രായമൊന്നു കേക്കട്ടെ.''

''ഏട്ടാ! ഈ നിലയ്ക്കു ഇന്നത്തോടെ പോയാൽ നമ്മുടെ പ്രാണൻ അപകടത്തിലാവും. അതുകൊണ്ടു് ഇവരുടെ ചോറുണ്ണുന്നതിൽ തെററില്ല. ആപദ്ധർമ്മനീതികൾ പ്രത്യേകിച്ചും.'അതുമല്ല വാദിച്ചോക്കും പ്രാണാപായേ ജാതിച്ചോദ്യം വേണ്ടാ'' എന്ന ചൊല്ലുമുണ്ടല്ലൊ. ''ജാതിച്ചോദ്യത്തിൻെറ പേരിലല്ലെ കൃഷ്ണാ! നമ്മൾ ലക്ഷ്മിയെ പുറത്താക്കിയതു്? എന്നിട്ടു വിശപ്പിൻെറ കാര്യം വന്നപ്പോൾ ജാതിച്ചോദ്യം വേണ്ടെന്നു വെയ്ക്കുന്നതിനു വല്ല അർത്ഥവുമുണ്ടോ ?''

''ഹേ കാരണോരേ! എന്തെങ്കിലും ഒന്നു തീരുമാനിക്കു്. കൊച്ചമ്മയോടു ഞങ്ങൾ എന്തു പറയണം ?'' ചേടിമാർ തിടുക്കം കൂട്ടി.

''ഒരു പുത്തൻകലവും അരിയും കറിസ്സാധനങ്ങളും കിട്ടിയാൽ മതി. ഞങ്ങൾ പാകം ചെയ്തുകൊള്ളാം.'' അല്പനേരത്തെ ആലോചനയ്ക്കുശേഷം ബലരാമൻ പറഞ്ഞു.

ആവശ്യമറിഞ്ഞയുടനെ മഹാലക്ഷ്മി വേണ്ട സാധനങ്ങളെല്ലാം ചേടിമാർവശം കൊടുത്തയച്ചു. അങ്ങനെ ചെയ്തെങ്കിലും ചേട്ടാനുജന്മാരെ ഒന്നു കൂടി വലയ്ക്കണമെന്നു ദേവി നിശ്ചയിച്ചു. ഉടനെ അഗ്നിദേവനെ വരുത്തി രാമകൃഷ്ണന്മാർ ഭക്ഷണം പാകം ചെയ്യുമ്പോൾ പുകയുകയല്ലാതെ കത്തരുതെന്നു ദേവി അഗ്നിയോടു കല്പിച്ചു.

പാചകസാമഗ്രികളെല്ലാം കൊടുത്തു മടങ്ങിയ പരിചാരികമാർ അതിഥികൾക്കു തേച്ചു കുളിക്കാൻ സുഗന്ധതൈലവും വസ്ത്രങ്ങളും കുറിക്കൂട്ടുമായി വീണ്ടും കൊട്ടാരത്തിൻെറ ബഹിർദ്വാരത്തിലേയ്ക്കു ചെന്നു. എന്താണു് അവർ അവിടെ കണ്ടതു്? ചേട്ടനും അനുജനും വെള്ളംകലം അടുപ്പത്തുവെച്ചു തീ പിടിപ്പിക്കുവാൻ പാടുപെടുകയാണു്. ഒന്നാംതരം ഉണക്ക വിറകു്. എന്നിട്ടും തീ കത്തുന്നില്ല. രണ്ടുപേരും ഊത്തോടെ ഊത്തു തന്നെ. വിറകു പുകയുന്നതല്ലാതെ ഒരു നാളംപോലും എഴുന്നു കത്തുന്നില്ല. ഒന്നാമതു് വിശപ്പ്; രണ്ടാമതു കാലു പുളകിയ വേദന; മൂന്നാമതു് പുക കണ്ണിൽ കയറിയ വിഷമം. സ്വതവേ ദ്വേഷ്യക്കാരനായ ബലഭദ്രർക്കു കലിയിളകി. ''തേങ്ങാക്കുല!'' കയ്യിലിരുന്ന വിറകു കൊള്ളികൊണ്ടു കലത്തിനു ഒരടി! കലമുടഞ്ഞു വെള്ളം മുഴുവൻ ശീശീന്നു അടുപ്പിൽ!

കൃഷ്ണനു് അതു കണ്ടപ്പോൾ ബഹുരസം! എങ്കിലും അതു പുറത്തു കാട്ടാൻ തരമുണ്ടോ ? ''അടുക്കളപ്പണിക്കു അബലമാർതന്നെ വേണം അല്ലെ ഏട്ടാ! നമ്മളു പുരുഷന്മാർക്കു് ഇതോ മററാണോ പണി! എന്തെല്ലാം കനപ്പെട്ട കാര്യം കിടക്കുന്നു!''

''കിഷ്ഷാ! താനിതിലെന്തോ കള്ളത്തരം കാണിക്കുന്നുണ്ടു്. അല്ലാതെ വരില്ല.''

''അയ്യോൻെറ ചേട്ടാ! എന്താ ഇങ്ങനെ പറയുന്നതു് ? ദാ എൻെറ കാലു നോക്കു്. പപ്പടം കണക്കല്ലെ കുമളച്ചിരിക്കണതു്. വയറു നോക്കു്. ഒട്ടി വലിഞ്ഞില്ലെ ? ഏട്ടൻെറ ഇഷ്ടത്തിനൊത്തുനിന്നിട്ടും കുററംകൊണ്ടു കൂലിയാണൊ ഈ അനിയനു് ? ഏട്ടാ! ഞാനൊന്നു പറയട്ടെ. ഈ നിലയ്ക്കു നമ്മൾ വിശപ്പുകൊണ്ടു ചാവും. തല്ക്കാലം ജാതിചിന്തയൊക്കെ നീക്കിവെയ്ക്കു ചേട്ടാ. ഈ കൊട്ടാരത്തിലെ ശ്രീമതിയോടു ചോറു മേടിച്ചുണ്ണാം നമുക്കു്.''

ബലരാമൻ ആലോചനയിലാണ്ടു. ''ശരിയാണു്. എൻെറ ആഭിജാത്യചിന്തയാണു് ഈ അനർത്ഥത്തിനൊക്കെ കാരണം. ഇന്നുകൂടി പട്ടിണിയായാൽ കിടന്നേടത്തു കിടക്കേയുള്ളു. അതുകൊണ്ടു കൃഷ്ണൻ പറഞ്ഞതു അനുസരിക്കുകതന്നെ.'' മനോഗതത്തിനുശേഷം മുസലി മൊഴിഞ്ഞു. ''കൃഷ്ണ! തൻെറ ഇഷ്ടംപോലെയാകട്ടെ. ആ പരിചാരികമാരോടു പറയൂ.'' ''അയ്യയ്യോ! ഞാനൊ ? തലയിരിക്കുമ്പോൾ വാലാടണൊ ചേട്ടാ ? എന്നുതന്നെയുമല്ല, ആ മാളികപ്പുറത്തമ്മ ചേടിമാരോടു ചോദിച്ചെന്നു വരും മൂത്തയാളൊ ഇളയ ആളൊ പറഞ്ഞയച്ചതെന്നു്. ഞാനാണു് പറഞ്ഞയച്ചതു് എന്നറിഞ്ഞാൽ ആ ഭാഗ്യവതി കൂട്ടാക്കിയില്ലെന്നും വരും.''

ഗത്യന്തരമില്ലാതെ ബലരാമൻതന്നെ ചേടിമാരോടു പറഞ്ഞു: ''ഞങ്ങൾക്കു ഉണ്ണാൻ വിരോധമില്ലെന്നു നിങ്ങളുടെ കൊച്ചമ്മയോടു പറയൂ.''

ജ്യേഷ്ഠൻതന്നെയാണു ഭക്ഷണത്തിനു പറഞ്ഞയച്ചതെന്നു കേട്ടപ്പോൾ ലക്ഷ്മിയുടെ പ്രതികാരാഗ്നി ആറിത്തണുത്തു. എത്രയായാലും സ്ത്രീയല്ലെ ? ഇഷ്ടജനങ്ങൾ കഷ്ടപ്പെടുന്നതും കണ്ടു് എത്ര നേരം അടങ്ങിയിരിക്കും ?

മഹാലക്ഷ്മി ഉടനെ ഊണിനുള്ള വിഭവങ്ങളെല്ലാം തന്നത്താൻ തയാറാക്കി. ഊണിനുശേഷം ജ്യേഷ്ഠാനുജന്മാർക്കു കൊടുക്കാനുള്ള മധുരം ഉണ്ടാക്കുവാനും ദേവി മറന്നില്ല. ദേവി എല്ലാ വിഭവങ്ങളും പകന്നു ചേടിമാരുടെ കയ്യിൽ അതിഥിമന്ദിരത്തിലേയ്ക്കു് എത്തിച്ചു.

കുളിച്ചു പുതുവസ്ത്രങ്ങൾ ഉടുത്തു ചേട്ടാനുജന്മാർ ഭക്ഷണത്തിനു് ഇരുന്നു. ആഹാരപദാർത്ഥമോരോന്നും കഴിക്കുന്നതിനിടയിൽ ബലരാമൻ പറഞ്ഞു: ''എന്തു രുചി! ഇതു ലക്ഷ്മിയുടെ കയ്യുണ്യംപോലെ ഇരിക്കുന്നല്ലൊ അനുജ!''

''അതു് വിശപ്പുകൊണ്ടു ചേട്ടനു തോന്നുന്നതായിരിക്കും. ലക്ഷ്മിയെ നമ്മൾ ആട്ടിപ്പുറത്താക്കിയില്ലെ ? ഇനി അവളെ എനിക്കു് എന്നു കാണാൻ സാധിക്കും?'' ശ്രീകൃഷ്ണൻ ദുഃഖം അഭിനയിച്ചു.

ജഗന്നാഥസഹോദരന്മാർ ഊണു കഴിഞ്ഞു എഴുന്നേററപ്പോഴേയ്ക്കും മഹാലക്ഷ്മി മധുരം കൊടുക്കലിനുള്ള വിശിഷ്ടവിഭവവും ചേടിവശം എത്തിച്ചു. അതു കൂടിയായപ്പോൾ സാക്ഷാൽ മഹാലക്ഷ്മി തന്നെയാണു് ആ

കൊട്ടാരത്തിലെ താമസക്കാരിയെന്ന സഹോദര ന്മാക്ക് ഉറപ്പായി.

അതിഥികളുടെ ചുററുപാടുകളം അറിഞ്ഞുവരുവാൻ മഹാലക്ഷ്മി ഒരു പരിചാരികയെ അവരുടെ അടുത്തേ ക്കയച്ചു. അവരം അവരോട് വിവരങ്ങരം ഓരോന്നായി ചോദിച്ചു. വഴിപോക്കരായ അവർ ആരാണ്, എന്തിനാണ് അങ്ങനെ അലഞ്ഞു നടക്കുന്നത്, അവക്ക ഭാര്യമാരില്ലെ, എന്നെല്ലാം.

ശ്രീകൃഷ്ണനാണ മറുപടി പറഞ്ഞത് ചോദ്യങ്ങരംക്കെല്ലാം. 'രംഗനാഥസഹോദരന്മാരാണ സഹോദരി, ഞങ്ങരം. ഞങ്ങരംക്ക ഭാര്യമാരുമുണ്ട്. എൻെറ ഭാര്യയാണ ലക്ഷ്മി. അവള് ജാതിനശീകരണത്തിനിറങ്ങി താഴ്ന്ന ജാതിയെ തൊട്ട തിന്നതു ജ്യേഷ്ഠനു ഇഷ്ടമായില്ല. അതുകാരണം അവളെ ഞങ്ങരംക്ക പടിയിറക്കി പറഞ്ഞയക്കേണ്ടതായി വന്നു. ലക്ഷ്മിയെ ആട്ടിയോടിച്ചതോടെ തുടങ്ങി ഞങ്ങരംക്ക ദുരിതങ്ങളും.' അതു പറയുമ്പോരം ഭഗവാൻ തൊണ്ടയിടറുന്നുണ്ടായിരുന്നു. ''എത്ര സ്നേഹിച്ചു കഴിഞ്ഞവരായിരുന്നു ലക്ഷ്മിയും ഞാനും. ഇനി അതുപോലെ ഒരുത്തിയെ എനിക്ക കിട്ടുമൊ ?'' ഭഗവാൻ ഉത്തരീയംകൊണ്ട കണ്ണു തുടച്ചു.

അന്വേഷണത്തിനു വന്ന പരിചാരിക അല്പം പോന്നവളാണ്. പൊടി രസികത്വവുമുണ്ടവരംക്ക്. തരം കിട്ടിയാലവരംക്ക ആണെന്നോ പെണ്ണെന്നോ നോട്ടമില്ല. കേട്ടതിനുശേഷം ആരോടായാലും പറയും. അവരം ഒരു കുസൃതിച്ചിരിയോടെ പറഞ്ഞു. ''ങ്ഹാ! അപ്പോരം പെണ്ണിനെ പെരുവഴിയിറക്കിയ രണ്ടു പൊണ്ണന്മാരാണ നിങ്ങളല്ലെ! അതാണല്ലെ അണ്ടി കളഞ്ഞ അണ്ണാനെപ്പോലെ രണ്ടുപേരും പരക്കം പാഞ്ഞു നടക്കുന്നത്! ഒരു ഭാര്യയങ്ങ് ഇല്ലാണ്ടായപ്പോഴേക്കും ഇത്രയു പരവേശമോ പുരുഷനു ? എത്രയോ പെണ്ണുങ്ങരം ഭൂമീലുണ്ടിനിയും.ഒന്നിനെ കബൂലു ചെയ്യേക്കണം, അത്രതന്നെ.'' ''മഹാലക്ഷ്മിയും പെണ്ണ് ഞാനും പെണ്ണ് എന്നു പണ്ടൊരു മൂധേവി പറഞ്ഞപോലുണ്ടല്ലൊ പെങ്ങളെ നിങ്ങടെ പറച്ചില്. പെണ്ണുങ്ങരം പരപ്പിനുണ്ട്. ശരിതന്നെ. പക്ഷെ എൻെറ ലക്ഷ്മിയെപ്പോലെ എത്ര പേരുണ്ടതിൽ കുടുംബശ്രീയുള്ളവർ ?''

പരിചാരികയുമായുള്ള കിന്നാരം പറച്ചിൽ ബലഭദ്രക്ക് അത്ര പിടിച്ചില്ല. പുള്ളിക്കാരൻ ഉടനെ വിഷയം മാററി. 'കൃഷ്ണ! താനിങ്ങനെ പറഞ്ഞുനില്ക്കാതെ ഒന്നു ഉള്ളിലേക്കു ചെല്ല. മാളികമുകളിലെ മഹതി ആരെന്നു അറിഞ്ഞു വരു.''

ജ്യേഷ്ഠൻെറ നിർദ്ദേശമനുസരിച്ചു ഭഗവാൻ കൊട്ടാരത്തിനുള്ളിലേക്കു നടന്നു. പ്രിയതമനെ കണ്ടപാടെ മഹാലക്ഷ്മി തല്പത്തിൽനിന്നു എഴുന്നേററു, ലജ്ജാവനതമുഖിയായി ആത്മനാഥൻെറ പാദപത്മത്തിൽ പുഞ്ചിരിപ്പൂ അപ്പിച്ചു.

''പ്രിയേ! ഇത്രയു വേണ്ടായിരുന്നു. എൻെറ കാര്യം സാരമില്ല. ഞാനിതെല്ലാം മുൻകൂട്ടി കണ്ടിട്ടാണല്ലൊ വഴങ്ങിയത്.''

''ഓ! മതി മതി! ഒന്നും അറിയാത്തപോലെയുണ്ടല്ലൊ സംസാരം. എല്ലാം അവിടുത്തെ ഇച്ഛ. അതനുസരിച്ചു ഓരോന്നു നടന്നു. ഞാനതിൽ നിമിത്തമാത്രം.'

''ഏട്ടനെ ഇങ്ങോട്ടു വിളിക്കട്ടെ ?''

''വേണ്ട വേണ്ട. ഞാനങ്ങോട്ടല്ലെ വരേണ്ടത്.''

രണ്ടുപേരും അതിഥിമന്ദിരത്തിലേക്കു നടന്നു. ബലരാമൻ അനുജൻെറ പ്രത്യാഗമനം പ്രതീക്ഷിച്ചു ഇരിക്കുകയായിരുന്നു. അനുജൻെറകൂടെ അനുജത്തിയെക്കൂടി കണ്ടപ്പോരം ബലരാമനു സന്തോഷമായി.

''ഏട്ട! ഈ അനിയത്തിയെ തനി ഒരു തൻേറടക്കാരിയെന്നു നിനയ്ക്കരുതേ! എല്ലാം ഭഗവദിച്ഛ! ഞാനതിൽ ഒരു ഉപകരണം മാത്രമായിരുന്നു ചേട്ട.''

''ഇല്ല അനുജത്തി. നിന്നോടു എനിക്കതിൽ തീരെ പരിഭവമില്ല. നിൻെറ പരീക്ഷണം എൻെറ കണ്ണുകരം തെളിയിച്ചു. ജാതിപരിഗണനവെച്ചുള്ള ആചരണങ്ങരം ഇനിമേലിൽ നമ്മുടെ ആലയത്തിൽ ഉണ്ടാവുകയില്ല. ജഗന്നാഥക്ഷേത്രത്തിലെ നൈവേദ്യവും പ്രസാദവും എല്ലാവക്കും ഒരുപോലെ അവകാശപ്പെട്ടതായിരിക്കും. ജാതീയമായ വിവേചനത്തിനു സ്ഥാനമില്ലെന്നു ഞാനും നിങ്ങളോടൊപ്പം സമ്മതിക്കുന്നു. അതിനാൽ നമുക്ക പുരിയിലേക്കുതന്നെ മടങ്ങുക.''

''പ്രിയേ! അംഗന അബലയല്ലെന്നു ഭവതി തെളിയിച്ചിരിക്കുന്നു. ജ്യേഷ്ഠനും എനിക്കും അതിൽ അതിയായ സന്തോഷമുണ്ട്. ഞങ്ങളെ പിച്ചയെടുപ്പിച്ചു ഭവതി ലോകദൃഷ്ടിയിൽ പുരുഷവർഗ്ഗത്തെ തരം താഴ്ത്തി കാണിച്ചു ഞങ്ങളുടെ ഗവ്വം ശമിപ്പിച്ചു. ഞങ്ങളിതാ തോൽവി സമ്മതിക്കുന്നു. ഭവതിയെ പിരിഞ്ഞുള്ള ജീവിതം എന്നെ അപൂണ്ണനാക്കിത്തീർത്തു. ചേട്ടൻെറ തെററിനു ഞാനിതാ മാപ്പു ചോദിക്കുന്നു.''

''എന്തിനാണീ വേഷങ്ങളെല്ലാം എൻെറയടുത്തു ? വെറുതെയല്ല 'കപടനാടകസൂത്രധാര'നെന്ന പേരു കിട്ടിയത്.''

ലക്ഷ്മീഭാഷിതം കേട്ട രംഗനാഥൻ പുഞ്ചിരി പൊഴിച്ചു.

---

# പുസ്തകാഭിപ്രായങ്ങൾ

**ശ്രീനാരായണഗുരുസ്വാമികൾ — നവോത്ഥാനത്തിന്റെ പ്രവാചകൻ.** (ഗ്ര.ക:) പി. പരമേശ്വരൻ. പ്രസാധകർ: ജയഭാരത പബ്ലിക്കേഷൻസ്, കോഴിക്കോട് — 2. പേജ് 202 + xviii. വില. 6. 50.

മഹാന്മാരുടെ ആവിർഭാവം വളരെ വിരളമാണ്. അതിലും വിരളമായേ അവരുടെ ജീവിതചരിതം അന്യൂനമായി ഗ്രന്ഥരൂപത്തിൽ പ്രകാശിപ്പിക്കപ്പെടാറുള്ളൂ. അത്തരം അപൂർവ്വഗ്രന്ഥങ്ങളിൽപ്പെട്ട ഒരു വിശിഷ്ടഗ്രന്ഥമാണ് 'ശ്രീ നാരായണഗുരുസ്വാമികൾ — നവോത്ഥാനത്തിന്റെ പ്രവാചകൻ' എന്നതു്. ഒന്നാംതരം അവതരണം. ചുററുപാടുകളും ഗ്രന്ഥകർത്താവിനെത്തന്നെയും വിസ്മരിച്ച് ചരിത്രപുരുഷനെ കണ്ടുകൊണ്ടെന്നപോലെ ഗ്രന്ഥപാരായണത്തിലേപ്പെടാം. 'ശ്രീനാരായണഗുരുസ്വാമികൾ ഒരു സമുദായത്തിന്റെയോ ഒരു ഭൂഭാഗത്തിന്റെയോ മാത്രം ആചാര്യനല്ല; അദ്ദേഹം ഭാരതീയാദർശമായ ത്യാഗത്തിന്റെയും സേവനത്തിന്റെയും, — ഹിന്ദുസന്ന്യാസധർമ്മത്തിന്റെ — മൂർത്തിയായ ഒരു ഉത്തമാചാര്യനാണ്; ഭാരതീയർക്കെല്ലാം ആദർശഭൂതനായ ഉത്തമഹിന്ദുസന്ന്യാസിയാണ്,' എന്ന് ഉദ്ഘോഷിക്കുന്ന ധീരനായ ഒരു ഭക്തന്റെ സാധനയുടെ പരിണതഫലമാണ് ഈ ഗ്രന്ഥം. ഭാരതത്തിന്റെ ഉപവനവും, ഒരു കാലത്തു് 'ഭ്രാന്താലയസമാനമായി' കണക്കാക്കപ്പെട്ടിരുന്നതുമായ കേരളത്തിലെ, ചെമ്പഴന്തിഗ്രാമത്തിൽ പിറന്ന നാണുബാലൻ വിദ്യാർത്ഥിയായും സാധകനായും തപസ്വിയായും സിദ്ധനായും ക്രമത്തിൽ വളർന്ന് ആചാര്യനായിത്തീരുന്നതു് വളരെ തന്മയമായിത്തന്നെ ഇതിൽ പ്രതിപാദിച്ചിരിക്കുന്നു.

ആചിനോതി ച ശാസ്ത്രാണി
ആചാരേ സ്ഥാപയത്യപി
സ്വയമാചരതേ യസ്മ്
സ ആചാര്യ ഉദീരിതഃ

എന്ന ആചാര്യലക്ഷണം ശ്രീനാരായണഗുരുവിൽ എങ്ങനെ ചേരുന്നുവെന്ന് ഇതിൽ കാണാം. ശ്രീനാരായണഗുരുവിന്റെ ജീവിതത്തിലെ സംഭവങ്ങളെക്കുറിച്ചും അദ്ദേഹത്തിന്റെ ഉപദേശങ്ങളെക്കുറിച്ചും പറയുന്നിടത്തു് ഗ്രന്ഥകാരൻ, ഊഹാപോഹങ്ങളേയും കിംവദന്തികളേയും ബുദ്ധിപൂർവ്വം ഒഴിവാക്കിയിട്ട് അതതു വിഷയത്തിൽ ഏററവും പ്രാമാണികരായവരുടെ വാക്യങ്ങൾ ഉദ്ധരിച്ച് അനുമോദനാർഹമായ വിധത്തിൽ കാര്യം സാധിച്ചിരിക്കുന്നു. മററു ഹൈന്ദവാചാര്യന്മാരെപ്പോലെ ശ്രീനാരായണഗുരുസ്വാമികളും നിർമ്മാണപരമായ പദ്ധതികളാണു ജനസേവനത്തിനുവേണ്ടി സ്വീകരിച്ചതെന്ന് ഉദാഹരണസഹിതം ഗ്രന്ഥകാരൻ അവിടവിടെ വ്യക്തമാക്കിയിട്ടുണ്ട്. ശ്രീനാരായണഗുരുവിന്റെ ഈ വാചകങ്ങൾ ശ്രദ്ധിക്കുക: ''ബഹളമുണ്ടാക്കരുതു്. അതിന്റെ ആവശ്യമില്ല. ശുചിത്വമുള്ളവനോടു മാറിനില്ക്കണമെന്നു പറയുവാൻ ആർക്കെങ്കിലും കഴിയുമോ? പറഞ്ഞാൽ മാറാൻ മനസ്സു വരുമോ? അന്യരെ ബോധ്യപ്പെടുത്താൻ ശുചിത്വം കാണിച്ചാൽ പോര, വീട്ടിലും ശുചിത്വം വേണം. അടുക്കളയിൽ തുടങ്ങണമതു്.'' ''പ്രസംഗങ്ങൾ യാതൊരു പ്രകാരത്തിലും, താഴ്ന്നതായി വിചാരിക്കപ്പെടുന്ന ജാതികൾക്ക് ഉപദ്രവമോ, ഉയർന്നതായി വിചാരിക്കപ്പെടുന്ന ജാതികൾക്കു ക്ഷോഭമോ ഉണ്ടാകത്തക്ക വിധത്തിലോ സ്വരത്തിലോ ആയിക്കൂടാത്തതാകുന്നു.''

ഈ ജീവിതചരിത്രഗ്രന്ഥത്തിലെ അവസാനത്തെ രണ്ട് അദ്ധ്യായങ്ങൾ അതിശ്രദ്ധേയങ്ങളാണ്: 'നവോത്ഥാനത്തിന്റെ പ്രവാചകൻ', 'ആദർശഹിന്ദുസന്ന്യാസി' എന്നിവ. കഴിഞ്ഞ നൂററാണ്ടിൽ ജീവിച്ചിരുന്ന ഭാരതസംസ്കാരസംരക്ഷകരായ ഇതരമഹാന്മാരെപ്പോലെ നാരായണഗുരുവും 'മതമെന്നാൽ ആത്മാനുഭൂതി' എന്നും; വിദ്യാഭ്യാസവും സംഘടനയുമാണ് ജനതാസമുദ്ധാരണത്തിന് ഏററവും മുഖ്യമായ ഉപായങ്ങളെന്നും വിശ്വസിച്ചിരുന്നു, പ്രചരിപ്പിച്ചിരുന്നു. ''മതമേതായാലും മനുഷ്യൻ നന്നായാൽ മതി'' എന്ന വാക്യമനുസരിച്ച് മതം പലതുണ്ടെന്നു സ്വാമികൾ സമ്മതിച്ചിരുന്നെന്നു തെളിയുന്നു. എന്നാൽ 'ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യന്'' എന്നതിന്റെ പൊരുളെന്താണ്? മതം ഒന്നേയുള്ളൂ എന്നല്ലേ? അതോ മതം വേണ്ടെന്നുതന്നെയോ? നിങ്ങൾ പരിഭ്രമിക്കേണ്ട. മതവിദ്വേഷികളായ രാഷ്ട്രീയചിന്തകരുടെ ദുർവ്യാഖ്യാനങ്ങൾ കേട്ട് ഇതികർത്തവ്യതാമൂഢരായിക്കഴിയുന്നവർക്ക് ആശ്വാസമരുളി അവരെ സുപഥത്തിലൂടെ നയിക്കുന്ന വിശദീകരണങ്ങൾ ശ്രീ പി. പരമേശ്വരൻ വിസ്തരിച്ചു കൊടുത്തിട്ടുണ്ട്. പഠിച്ചു നോക്കേണ്ടതാണ്. മതം പരമലക്ഷ്യത്തിലേയ്ക്കുള്ള മാർഗ്ഗമാകുമ്പോൾ, ഉപായമാകുമ്പോൾ, അവരവരുടെ രുചിയ്ക്കു പററിയതു് അവരവർക്ക്. അപ്പോൾ ഓരോരുത്തർക്കും മതം ഓരോന്ന്. മതം ആത്മാനുഭൂതി— ഈശ്വരസാക്ഷാത്കാരം, നിത്യാനന്ദാവാപ്തി— ആകുമ്പോൾ മനുഷ്യസമുദായത്തിനാകെക്കൂടി ഒരു മതം.

'ഏകം സദ് വിപ്രാ ബഹുധാ വദന്തി.'
'സേന്ദ്രഃ സോഽക്ഷരഃ പരമഃ സ്വരാട്.'

മതം മനുഷ്യനെ മയക്കുന്ന കറുപ്പെന്ന് പുലമ്പുന്ന ജളമതികൾ ശ്രീനാരായണഗുരുവെന്ന ആദർശസന്ന്യാസിയെ ഒന്നു പരിചയപ്പെടണം. ഒരുപക്ഷേ, വേദാന്ത

തത്ത്വപ്രചാരകനും ആചാര്യനുമായ അദ്ദേഹത്തിനു പററിയ ആത്മാനന്ദലഹരിയുടെ മയക്കം കൊണ്ടായിരിക്കാം അദ്ദേഹം ജീവനിൽ ശിവനെക്കണ്ടുകൊണ്ട് ഇടറാതെ, പതറാതെ, മനസ്സു ചഞ്ചലമാകാതെ, രാഗദ്വേഷാദികളിൽ കടുങ്ങാതെ സന്തുലിതാവസ്ഥയിൽ ഉറച്ചു നിന്നുകൊണ്ട്, സമസ്തശക്തികളും പ്രയോഗത്തിൽ വരുത്തിക്കൊണ്ട് എന്നാൽ സമ്പൂർണ്ണമായും നിഃസംഗനായി അദ്വൈതാനുഭൂതികളുടെ ഉറച്ച മണ്ണിൽ കാലൂന്നി, വഴിഞ്ഞൊഴുകുന്ന ഏകാത്മഭാവനയിൽ നിന്നുയർന്നുവന്ന സ്നേഹഭാവത്താൽ പ്രചോദിതനായി, ഒച്ചയും ബഹളവും കൂട്ടാതെ കാലുഷ്യമുണ്ടാക്കാതെ ശാന്തനായി, എന്നാൽ ഊർജ്ജസ്വലനായി മനുഷ്യസമുദായത്തിൻെറ കുററവും കുറവും പരിഹരിക്കാൻവേണ്ടി അനവരതം പ്രയത്നിച്ചതു്; ജ്ഞാനയോഗസിദ്ധി കൈവരിച്ച കർമ്മയോഗിയായി ജീവിച്ചതു്; അദ്വൈതം മടിത്തുമ്പിൽ കെട്ടി ലോകജീവിതത്തിലേർപ്പെട്ടതു്. മതമേ, ഇതാണു നിൻെറ മയക്കുവിദ്യയെങ്കിൽ ഈ 'രാഷ്ട്രീയ'ക്കാരെ ഭയപ്പെടാതെ ഇനിയും കുറച്ചുപേരെക്കൂടി മയക്കിത്തരേണമേ. നിൻെറ മയക്കുമരുന്നു കഴിച്ചിട്ടാണോ ശ്രീശങ്കരൻ ഭാരതം മുഴുവൻ ഓടിനടന്നു് അവിശ്രമം പരിശ്രമിച്ചതു്? ശ്രീ വിവേകാനന്ദസ്വാമികൾക്കു് അല്പം മയക്കമുണ്ടായിരുന്നെന്നു് ഈ 'മേൽമീശ വെച്ച' ശിശുക്കൾ പറയുന്നുണ്ടാകും. ഈ മതവിരുദ്ധർക്കു ചില നല്ല പഴഞ്ചൊല്ലുകൾ ശ്രീ പി. പരമേശ്വരൻ കാഴ്ചവെയ്ക്കുന്നുണ്ട്. വേണ്ടവർക്കെടുക്കാം. മതവിദ്വേഷികൾക്കു മയക്കമില്ലെന്നു് 'ശിരശ്ശേഛദനപ്രക്രിയകൾമൂലവും' 'യൂണിയപ്രതിയൂണിയ'കലഹങ്ങൾമൂലവും — ജാതി തീരെ ചീത്തയാണെന്നു പറയുന്നവരാണിവരെല്ലാം, യൂണിയനുകൾ പിന്നെന്താണാവോ ഫലത്തിൽ? — അവർ തെളിയിയ്ക്കുന്നുണ്ടല്ലോ. 'വിമുഗ്ദ്ധ്യേതദശേഷേണ യഥേച്ഛസി തഥാ കുരു' എന്നല്ലാതെന്തു പറയാനാണ്?

ഒരു അമൃതപാനീയത്തിനുള്ള വക കൈയിൽ വെച്ചിട്ടു് ഏതാനും ബിന്ദുക്കൾ മാത്രം അനുവാചകർക്കു കൊടുത്തതു മതിയായില്ല എന്നു പറയാതിരിക്കാൻ വയ്യ. ശ്രീ വിവേകാനന്ദസ്വാമിജിയിൽനിന്നും നിർദ്ദേശം നേടിയ ഡോക്ടർ പൽപുവാണു് ശ്രീനാരായണഗുരുവിനെ നവോത്ഥാനത്തിൻെറ പ്രവാചകനായിക്കണ്ട പ്രമുഖരിൽ പ്രഥമഗണനീയൻ. അദ്ദേഹത്തിൻെറയും അദ്ദേഹത്തെപ്പോലെയുള്ള ഏതാനും ശിഷ്യന്മാരുടെയും ജീവിതങ്ങളെക്കുറിച്ചുള്ള ലഘുവിവരണങ്ങൾകൂടി ഈ ഗ്രന്ഥത്തിൽ ചേർത്തിരുന്നെങ്കിൽ, എന്നു തോന്നിപ്പോകുന്നു. പുസ്തകത്തിൻെറ കെട്ടും മട്ടുമെല്ലാം വളരെ നന്നായിട്ടുണ്ടു്. ഗ്രന്ഥകർത്താവിനും പ്രസാധകർക്കും സജ്ജനങ്ങളുടെ പേരിൽ അനുമോദനങ്ങൾ രേഖപ്പെടുത്തുന്നു.

സ്വപ്രഭാനന്ദഃ.

## കേസരി വാർഷികപ്പതിപ്പ് 1971.

ഭാരതത്തിൻെറ അനഘമായ സംസ്കാരത്തെയും അതിപുരാതനമായ പാരമ്പര്യത്തെയും പററി പൊതുജനങ്ങളിൽ അറിവും അഭിമാനവും വളർത്തുവാൻ ശ്രമിക്കുന്ന 'കേസരി'യുടെ ലക്ഷ്യം മുഴുവൻ പ്രതിഫലിച്ചു കാണുന്ന ഒന്നാണു് ഈ വാർഷികപ്പതിപ്പ്. ഇന്നും സർവ്വാദൃതമായി വിലസുന്ന അമൂല്യമായ ഭാരതീയസംസ്കാരം ആവിർഭവിച്ചതും വളർന്നു വികസിച്ചതും സിന്ധുഗംഗാതടങ്ങളിലാണെങ്കിൽ, ഭാരതസംസ്കാരത്തിൻെറ മുതൽക്കൂട്ടിലേയ്ക്കു് വളരെയധികം സംഭാവനകൾ നല്കിയിട്ടുള്ളതും ഇന്നുമെന്നും തനതായ തെളിഞ്ഞ വ്യക്തിത്വം പുലർത്തിപ്പോന്നിട്ടുള്ളതുമായ കേരളസംസ്കാരം നാമ്പെടുത്തതും തഴച്ചു വളർന്നതും നിളാനദിയുടെ തീരങ്ങളിലാണു്. കേരളത്തിലെ ഗംഗയായ ആ നിളാനദിയുടെ ഇതിഹാസത്തിലൂടെ കേരളസംസ്കാരത്തെപ്പററിയുള്ള ബോധം പൊതുജനങ്ങളിലുണ്ടാക്കുവാനുള്ള ഒരു പരിശ്രമമാണു് ഈ വിശേഷാൽപ്രതിയിൽ കേസരി ചെയ്തിരിക്കുന്നതു്.

കേരളത്തിൽ ആദ്ധ്യാത്മികവും ഭൗതികവും സാംസ്കാരികവുമായ മണ്ഡലങ്ങളിലെ അതിനിഷ്ണാതരായ ആചാര്യന്മാരിൽ ഭൂരിപക്ഷംപേർക്കും ജന്മം നൽകിയതു് ഭാരതപ്പുഴയുടെ തീരപ്രദേശങ്ങളാണെന്നുള്ളതു് യാദൃച്ഛികമാണോ എന്തോ! കേരളത്തിൻെറ പ്രത്യേക സംസ്കാരത്തെ വളർത്തിയെടുക്കാൻ ഹേതുഭൂതങ്ങളായിത്തീർന്നിട്ടുള്ള രാമായണം, ഭാരതം, ഭാഗവതം, നാരായണീയം മുതലായ മഹാഗ്രന്ഥങ്ങൾ ഉടലെടുത്തതു് നിളാതടങ്ങളിലാണു്. ഭാരതപ്പുഴയുടെ അലകളിൽ തട്ടി വരുന്ന ഇളം തെന്നലേററു് ക്ഷീണം തീർത്തിരുന്ന നിളാതീരവാസികളായ ജ്യോതിഷപണ്ഡിതന്മാർ ആകാശരഹസ്യങ്ങളത്രയും നിരീക്ഷണം ചെയ്തു മനസ്സിലാക്കി രൂപപ്പെടുത്തിയെടുത്തു് നൽകിയിട്ടുള്ള അന്യാദൃശങ്ങളും അത്ഭുതാവഹങ്ങളുമായ സംഭാവനകൾ കേരളീയർക്കു മാത്രമല്ല ഭാരതീയർക്കാകെ അഭിമാനിക്കത്തക്കവയാണു്. തങ്ങളുടേതായ ഒരു പ്രത്യേകസമ്പ്രദായം തന്നെ സ്ഥാപിക്കാനുള്ള കഴിവും പ്രചോദനവും നിളാനദിയുടെ മണൽത്തിട്ടുകൾ ആ പണ്ഡിതന്മാർക്കു നല്കിയിട്ടുണ്ടു്. ഒരു കാലത്തു കേരളത്തിൽ അത്യുജ്ജ്വലമായ പ്രഭാപൂരം പരത്തി വിളങ്ങിയിരുന്ന സംസ്കൃതാഭ്യസനം കാലഗതിയിൽ അസ്തപ്രഭമായപ്പോൾ വീണ്ടും അതിനെ സമുദ്ദീപ്തമാക്കിത്തീർത്ത സംസ്കൃതകലാശാലയുടെ സ്ഥാപകനും വിശാലമായ ശിഷ്യസമ്പത്തുകൊണ്ടു് സമ്പന്നനുമായ 'ഗുരുനാഥൻെറ', പുന്നശ്ശേരിനമ്പി നീലകണ്ഠശർമ്മയുടെ, സ്ഥാനവും നിളാനദീതടം തന്നെയാണു്. താളമേളവിദഗ്ദ്ധന്മാരും കേരളകലാപോഷകന്മാരും തങ്ങളുടെ കേന്ദ്രമാക്കിയിട്ടുള്ളതു് ഭാരതപ്പുഴയുടെ സസ്യശ്യാമളമായ തീരപ്രദേശങ്ങളാണു്. ആധുനികഭാരതത്തിൻെറ നവോത്ഥാനത്തിന്നു് ആവേശം നൽകിയ ശ്രീരാമകൃഷ്ണവിവേകാനന്ദസന്ദേശത്തിൻെറ പ്രചാരണത്തിന്നായി കേരളത്തിലെത്തിയ ശ്രീരാമകൃഷ്ണശിഷ്യൻ തൻെറ പ്രവർത്തനരംഗം കണ്ടെത്തിയതും അവസാനം അന്ത്യവിശ്രമം കൊള്ളുന്നതും ഭാരതപ്പുഴയുടെ വിരിമാറിലാണു്. മലയാളഭാഷാപിതാവായ എഴുത്തച്ഛനിൽ നിന്നു തുടങ്ങി, തുള്ളൽപ്രസ്ഥാനത്തിൻെറ ഉപജ്ഞാതാവായ നമ്പ്യാരിൽക്കൂടി കടന്നു്, മഹാകവി

വള്ളത്തോളിൽ അല്ലെങ്കിൽ ഭക്തകവി കുഞ്ചിരാമൻ നായരിലൂടെ തുടൎന്നുകൊണ്ടിരിക്കുന്ന നീണ്ട ഒരു കവി പരമ്പരയെ വാൎത്തെടുത്തു കേരളത്തിന്നും കേരളഭാഷയ്ക്കും നിളാനദീതടങ്ങൾ ചെയ്തിട്ടുള്ള സേവനം അതുല്യ മാണ്. ഇങ്ങനെ കേരളത്തിന്റെ പ്രത്യേകമായ സംസ്കാരത്തിന്റെയും പാരമ്പര്യത്തിന്റെയും വിവിധ വശങ്ങളുടെ ഉറവിടത്തെപ്പററി ഇന്നു് കേരളീയർ സാമാന്യേന അജ്ഞരായി കഴിയുകയാണ്.

ഈ ന്യൂനത പരിഹരിക്കുവാൻവേണ്ടി കേസരി ചെയ്തിട്ടുള്ള സേവനം സ്തുത്യൎഹമായ വിജയം പ്രാപിച്ചിട്ടുണ്ടു് എന്നു പറയുന്നതിൽ ഞങ്ങൾക്കു സന്തോഷമുണ്ടു്. മാമാങ്കം മുതലായ അവിസ്മരണീയമായ സംഭവങ്ങളെക്കൊണ്ടു് പുരാതന കേരളത്തിന്റെ ഭരണചരിത്രത്തിലും അതിപ്രധാനമായ സ്ഥാനം വഹിക്കുന്ന ഭാരതപ്പുഴയുടെയും തീരപ്രദേശങ്ങളുടെയും ചരിത്രം ഒരു വിധത്തിൽ കേരളത്തിന്റെ സാംസ്കാരികചരിത്രം തന്നെയാണു്. അതിനെപ്പററി കേരളീയരെ ബോധവാന്മാരാക്കുവാനുള്ള കേസരിയുടെ പരിശ്രമം സൎവ്വഥാ അഭിനന്ദനമൎഹിക്കുന്നു. ഈശ്വരനിലും വിധിയിലും വിശ്വസിച്ചു് അലസമായ രീതിയിൽ നിദ്രാലുക്കളായി കഴിഞ്ഞുകൂടുന്ന ഹിന്ദുക്കളോടു് പ്രബുദ്ധരും കൎത്തവ്യോന്മുഖരും സ്വധൎമ്മനിഷ്ഠരുമാകുവാൻ ആഹ്വാനം ചെയ്യുന്ന ശ്രീ ഹരിയുടെ ലേഖനം പ്രാധാന്യത്തെ അൎഹിക്കുന്ന ഒന്നുതന്നെയാണു്.

നിളാനദിയുടെയും തീരപ്രദേശങ്ങളുടെയും ഈ ചരിത്രം ജാതിമതാദികലഹങ്ങളും കക്ഷിവഴക്കുകളും വിസ്മരിച്ചു് ദേശീയോദ്ഗ്രഥനം നേടുവാനുള്ള പ്രചോദനം അനുവാചകന്മാൎക്കുളവാക്കട്ടെ.

ശുദ്ധാനന്ദസ്വാമി

---

# വാൎത്തകൾ

## ആദ്ധ്യാത്മിക അന്തൎയോഗം, തൃശ്ശൂർ.

സെപ്ററംബർ മാസത്തെ അന്തൎയ്യോഗം പൂൎവ്വനിശ്ചയംപോലെ 12-ാം തീയതി നടന്നു. ഒക്ടോബർ മാസത്തിലേതു് 10. 10. '71-ൽ നടത്തപ്പെടും.

## തിരുവനന്തപുരം

ഒക്ടോബർ മാസത്തിലെ ആദ്ധ്യാത്മിക അന്തൎയോഗം 10. 10. '71ൽ നെട്ടയം ആശ്രമത്തിൽവെച്ചു നടത്തപ്പെടും.

## ദുരിതാശ്വാസപ്രവൎത്തനങ്ങൾ

അഭൂതപൂൎവ്വമായ വെള്ളപ്പൊക്കംമൂലം ബീഹാറിലേയും പശ്ചിമബംഗാളിലേയും ഒട്ടനവധി ജില്ലകളിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന വലിയ നാശനഷ്ടങ്ങളും ദുരിതങ്ങളും പൊതുജനങ്ങൾക്കു് അറിവുള്ളതാണല്ലോ. കഴിഞ്ഞ ഏപ്രിൽമാസംമുതൽ രാമകൃഷ്ണമിഷൻ, ബംഗ്ലാദേശിൽനിന്നു വന്ന 1,30,000 അഭയാൎത്ഥികൾക്കുവേണ്ടി 11 കേന്ദ്രങ്ങളിൽ ദുരിതനിവാരണപ്രവൎത്തനങ്ങൾ നടത്തി വരികയാണു്. ഇതിനിടയിലാണു് വെള്ളപ്പൊക്കംമൂലം ദുരിതത്തിലാണ്ട ജനങ്ങൾക്കുവേണ്ടി ആശ്വാസപ്രവൎത്തനങ്ങളിലേപ്പെടാൻ മിഷൻ നിബ്ബദ്ധമായതു്. ഔഷധം, വസ്ത്രം, ആഹാരം, ശിശുക്കൾക്കുള്ള ആഹാരസാധനം തുടങ്ങിയവ എത്ര കിട്ടിയാലും മതിയാകാത്ത ഒരു സ്ഥിതിവിശേഷമാണു നിലവിലുള്ളതു്. ഉദാരമതികളായ ജനങ്ങൾ അയയ്ക്കുന്ന സംഭാവനകൾ 'ജനറൽ സെക്രട്ടറി, രാമകൃഷ്ണമിഷൻ, ബേലൂർമഠം പോസ്റ്റ്, ഹൗറ, പശ്ചിമബംഗാൾ.' എന്ന വിലാസത്തിലായിരിക്കണം.

---




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 56 | 1971 നവംബർ | ലക്കം 11 |
|---|---|---|

## അമൃതവാണി

ജനങ്ങളിൽ അനേകം ഭിന്നഭിന്നപ്രകൃതികൾ കാണുന്നില്ലേ? മനസ്സിലും വാസനകളിലും പ്രകൃതഭേദം ആയിരമായിരമുണ്ട്. അവയെ തരംതിരിച്ച് ക്ലിപ്തവകുപ്പുകളിലാക്കുക സാദ്ധ്യമല്ല; എന്നാൽ ആവശ്യം നടക്കുവാൻ അവയെ നാലു വകുപ്പുകളാക്കിയാൽ മതിയാകും. ഒന്നാമത്, ഉത്സാഹശീലനായ കർമ്മി. അയാൾക്ക് കർമ്മം ചെയ്തുകൊണ്ടിരിക്കണം, അയാളുടെ മാംസപേശികളിലും സിരകളിലും ഗംഭീരശക്തി കിടപ്പുണ്ട്. കർമ്മം ചെയ്യുക, ആസ്പത്രികൾ കെട്ടുക, നിരത്തുകൾ വെട്ടുക, സാധുസേവ ചെയ്യുക മുതലായവയാണ് അയാളുടെ ലക്ഷ്യം. പിന്നെ ഒരുതരമുള്ളത് വികാരപരൻ. അയാൾ സുന്ദരവും മഹത്തുമായ വസ്തുക്കളെ അതിമാത്രം സ്നേഹിക്കുന്നു. രമണീയവസ്തുക്കളെപ്പററി വിചാരിപ്പാനും പ്രകൃതിയിലെ സുകുമാരഭാവങ്ങളിൽ ആനന്ദിപ്പാനും പ്രേമത്തെയും പ്രേമസ്വരൂപനായ ഈശ്വരനെയും ആരാധിപ്പാനും ആണ് അയാൾക്കിഷ്ടം. മഹാത്മാക്കളെയും, മതപ്രവാചകന്മാരെയും അവതാരങ്ങളെയും അയാൾ സർവ്വാത്മനാ സ്നേഹിക്കുന്നു; ക്രിസ്തുവോ ബുദ്ധനോ വാസ്തവമായും ഉണ്ടായിരുന്നെന്നു തെളിയിക്കുവാൻ യുക്തിക്കു കഴിയുമോ ഇല്ലയോ എന്ന് അയാൾ നോക്കുന്നില്ല: ക്രിസ്തു മലമേൽ വെച്ചു പ്രസംഗിച്ചത് ഏതു തീയതിക്കായിരുന്നെന്നോ, കൃഷ്ണൻ ജനിച്ച ലഗ്നം ഏതായിരുന്നെന്നോ ഉള്ള നോട്ടം അയാൾക്കില്ല; അവരുടെ രമ്യപ്രകൃതികളിലും കമനീയവിഗ്രഹങ്ങളിലുംമാത്രം അയാൾ ദൃഷ്ടി വെയ്ക്കുന്നു. പിന്നെയുണ്ട് ഗഹനാന്വേഷിയായ യോഗി. അയാളുടെ മനസ്സ് തന്നെത്താൻ പരിശോധിപ്പാനും അതിൻെറ വ്യാപാരങ്ങളെ മനസ്സിലാക്കുവാനും അതിൽ എന്തെല്ലാം ശക്തികൾ ഉണ്ടെന്നറിഞ്ഞ് അവയെ നിയന്ത്രിച്ചു സ്വാധീനമാക്കുവാനും ആഗ്രഹിക്കുന്നു. പിന്നെ തത്ത്വാന്വേഷകൻ. അയാൾക്ക് സർവ്വവും തൂക്കിനോക്കണം; വിചാരശക്തിയുപയോഗിച്ച് മനുഷ്യന്നറിയാവുന്ന തത്ത്വങ്ങൾക്ക് അപ്പുറം കടന്നു പോകണം. അപ്പോൾ, ഒരു മതം മനുഷ്യരിൽ ഭൂരിപക്ഷത്തിന്നും തൃപ്തികരമാകണമെങ്കിൽ അത് ഈ പറഞ്ഞ വിവിധ മനസ്സുകൾക്കും പററിയ ആഹാരം കൊടുക്കുന്നതായിരിക്കണം. അതിന്നു കഴിവില്ലാത്തുള്ളവ ഏതെങ്കിലും ഒരു പക്ഷത്തിൽ മാത്രം ചേർന്നതായിരിക്കും.

വിവേകാനന്ദസാഹിത്യസർവ്വസ്വം രണ്ടാം ഭാഗം 422-423.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ഗൃഹസ്ഥഭക്തന്മാരെ സമാശ്വസിപ്പിക്കാനുള്ള ലാട്ടുമഹാരാജിൻെറ കഴിവ് ഒന്നു വേറെത്തന്നെയായിരുന്നു. പൊടോൽബാബു പറഞ്ഞതാണ് ഈ സംഭവം. അദ്ദേഹത്തിൻെറ ഒരു സ്നേഹിതൻെറ വീട്ടിൽവെച്ചാണ് ഇതു നടന്നത്. അവിടെ ഒരു സദ്യയ്ക്ക് ലാട്ടുമഹാരാജിനേയും ക്ഷണിച്ചിരുന്നു. അദ്ദേഹം അവിടെ ചെന്നു കയറിയപ്പോൾ പലക്കും അദ്ദേഹം ആരാണെന്ന് ശരിക്കു തിരിച്ചറിയാൻ കഴിഞ്ഞില്ല; ഗൃഹനാഥനുപോലും! കാവിയുടുത്ത ഏതോ ഒരു മനുഷ്യൻ എന്നുമാത്രം കരുതി അദ്ദേഹത്തിന്നുള്ള ഇല, പന്തി തിരിച്ച് അല്പം മാററി ഒരു മൂക്കിലാണ് വിളമ്പുകാർ ഇട്ടിരുന്നത്.

പംക്തിഭോജനം മിക്കവാറും കഴിഞ്ഞു എന്ന മട്ടായി. അപ്പോഴാണ് വീട്ടമ്മ (അവക്ക് ലാട്ടുമഹാരാജിനെ നല്ലപോലെ അറിയാം.) ഊട്ടുപുരയിലേയ്ക്ക് കടന്നുവന്നത്. അവർ ലാട്ടുമഹാരാജിൻെറ ഇലയിൽ നോക്കിയപ്പോൾ അതിൽ തൈര്, മധുരപലഹാരം, സന്ദേശ് ഈവക യാതൊന്നും വിളമ്പിയിട്ടില്ല. വീട്ടമ്മയ്ക്ക് ആകെ വിഷമമായി. അവർ സങ്കടപ്പെട്ടു: 'എൻെറ ഭഗവാനെ! ഞാനെന്തൊരു വീട്ടുകാരിയാണ്? ബാബയെ ഉണ്ണാനിരുത്തിയിട്ട് ഈ ഭാഗത്തേയ്ക്ക് ഒന്നെത്തിനോക്കുക പോലും ചെയ്തില്ലല്ലോ.' എന്നിട്ട് ആവലാതിസ്വരത്തിൽ, 'ബാബാ! അതുകൊണ്ട് ദേഷ്യം വന്നിട്ടാണ് അല്ലേ ഒന്നും കഴിക്കാതിരുന്നത്?' (വീട്ടമ്മയ്ക്ക് സന്ന്യാസിമാരുടെ പംക്തിഭോജനസമ്പ്രദായം നിശ്ചയമില്ലാതിരുന്നതുകൊണ്ടാണ് ഇങ്ങനെ പറഞ്ഞത്. സന്ന്യാസിമാർ ഇലയിൽ ചോറും മധുരപലഹാരവും എല്ലാം വിളമ്പിക്കഴിഞ്ഞാൽ സ്വന്തം ഇഷ്ടദേവതയ്ക്ക് സകലതും നിവേദ്യമായി സമപ്പിച്ച് പ്രസാദമായിട്ടേ സാധാരണയായി ആഹാരം കഴിക്കു.) ലാട്ടുമഹാരാജ് പറഞ്ഞു: 'അല്ലമ്മാ! അമ്മ വെറുതെ വ്യസനിക്കണ്ട.' വീട്ടമ്മയ്ക്ക് കരച്ചിൽ പൊട്ടി. അവർ പിന്നേയും പറഞ്ഞു: 'എൻെറ ദൈവമേ! എനിക്ക് എന്തു കഷ്ടകാലമാണാവോ വരാനിരിക്കുന്നത്? സന്ന്യാസിയെ ക്ഷണിച്ച് ഉണ്ണാനിരുത്തിയിട്ട് യാതൊന്നുമന്വേഷിക്കാതെ ഞാൻ നടക്കുകയായിരുന്നില്ലേ? എന്തൊരു വലിയ അപരാധമാണ് ഞാനീ ചെയ്തത്? കഷ്ടം! എനിക്കെന്താണങ്ങനെ തോന്നിയതാവോ!' അപ്പോഴും ലാട്ടുമഹാരാജ് അവരെ അശ്വസിപ്പിക്കാൻവേണ്ടി പറഞ്ഞു: 'ഇങ്ങനെ മുറവിളി കൂട്ടല്ലേ, അമ്മാ. നിങ്ങൾക്ക് യാതൊരു തരത്തിലുള്ള ദോഷവും വരില്ല, എന്നാൽ പോരേ?' 'അല്ലാ ബാബാ, എൻെറ മനസ്സ് അതു സമ്മതിച്ചുതരുന്നില്ല. ഈ കുടുംബത്തിനു് അമംഗളമൊന്നും വരാതിരിക്കാൻവേണ്ടി എന്തെങ്കിലുമൊന്ന് ചെയ്തുവെച്ചിട്ടു പോവാൻ കനിവുണ്ടാകണമെന്ന് എനിക്കൊരു പ്രാത്ഥനയുണ്ട്.' ഉടനെ ലാട്ടുമഹാരാജ് അവരെ സമാധാനിപ്പിക്കാൻ വേണ്ടി അവിടെത്തന്നെയിരുന്ന് കുറച്ചുനേരം ജപിച്ചു. വീട്ടമ്മയ്ക്ക് ആശ്വാസമാവട്ടെ.

സംഭവം വളരെ നിസ്സാരം. പക്ഷേ ഇതുവഴി ലാട്ടുമഹാരാജിൻെറ അഭിമാനശൂന്യമായ ഹൃദയവുമായി നമുക്കൊന്നു പരിചയപ്പെടാൻ കഴിയുന്നുണ്ട്. മാത്രമല്ല, മററുള്ളവരിൽ ദോഷം കണ്ടുപിടിക്കുക എന്ന സ്വഭാവവും അദ്ദേഹത്തിൽ തീരെ ഉണ്ടായിരുന്നില്ല എന്ന് നമുക്കു മനസ്സിലാക്കാൻ കഴിയുന്നു. ഇതേ തരത്തിലുള്ള മറെറാരു സംഭവവുംകൂടി ഇതോടൊപ്പം വിവരിച്ചേക്കാം. ഒരിക്കൽ ലാട്ടുമഹാരാജ് കുറെ ഭക്തന്മാരേയുംകൊണ്ട് ഗയയിൽപോയി ദർശനം കഴിച്ചശേഷം കാശിയിലെത്തി. ഗയയിലെ മഹന്ത്മഹാരാജ് തന്നാലാവുംവിധം അദ്ദേഹത്തെ ആദരിക്കുകയും സല്ക്കരിക്കുകയും ചെയ്യുകയുണ്ടായി. കുറച്ചു ദിവസവുംകൂടി അവിടെത്തന്നെ കൂടാൻ അദ്ദേഹം നിബ്ബന്ധിച്ചും നോക്കി. എന്നാൽ മൂന്നു ദിവസത്തിൽ കൂടുതൽ ലാട്ടുമഹാരാജ് അവിടെ താമസിച്ചില്ല. ഏഴെട്ടു ഭക്തന്മാരേയുംകൂട്ടി അദ്ദേഹം കാശിയിലെ അദ്വൈതാശ്രമത്തിൽ വന്നു കയറിയപ്പോൾ

മനസ്സിലായതു് അവിടെ താമസിക്കുവാൻ യാതൊരു സൗകര്യവുമില്ലെന്നു്. സ്ഥലം തീരെ കഷ്ടി. ഇന്നു കാണുന്ന കെട്ടിടങ്ങളൊന്നും അന്നു പണി കഴിഞ്ഞിട്ടില്ല. യാതൊരു മുന്നറിയിപ്പും കൂടാതെ ഇത്രയുംപേർ ഒരുമിച്ചു വന്നു കയറുന്നതു കണ്ടിട്ടു് അവിടത്തെ ആശ്രമാദ്ധ്യക്ഷനു് വലിയ വിചാരമായി. അദ്ദേഹം വല്ലാതെ വിഷണ്ണനായിരിക്കുന്നതു കണ്ടിട്ടു് ലാട്ടുമഹാരാജ് കൂടെയുണ്ടായിരുന്നവരോടു പറഞ്ഞു: 'അതേയ്, തൽക്കാലം ഇവിടെ എവിടെയെങ്കിലും ഇരുന്നു് ആഹാരം തയ്യാറാക്കിക്കഴിക്കാം. പിന്നീടു് തരംപോലെ വേറെ സൗകര്യം നോക്കാം.' ഇതുംപറഞ്ഞു് ആശ്രമത്തിന്റെ ഒരൊഴിഞ്ഞ ഭാഗത്തു് ഭക്ഷണം പാകംചെയ്യാൻ വേണ്ട സൗകര്യങ്ങൾ ഒരുക്കുന്നതിനു് സ്വയം പുറപ്പാടായി. സഹയാത്രക്കാരിൽ രണ്ടുമൂന്നു പേരെ അങ്ങാടിക്കു പറഞ്ഞയച്ചു. വേറെ രണ്ടുമൂന്നുപേരോടു് കുളികഴിച്ചു് ഗംഗാജലം കൊണ്ടുവരാനും ആവശ്യപ്പെട്ടു. എന്നിട്ടു സ്വയം ചായ ഉണ്ടാക്കാനും ഒരുക്കങ്ങൾ കൂട്ടി. കൂട്ടത്തിൽ ഒരാളെ വംശീദത്തന്റെ വീട്ടിലേയ്ക്കു വിട്ടു് തങ്ങളിത്രയും പേർ കാശിയിൽ വന്നുപെട്ട വിവരം അവിടെ അറിയിക്കാനും ഏർപ്പാടു ചെയ്തു. വൈകുന്നേരം എല്ലാവരുംകൂടി വംശീദത്തന്റെ വീട്ടിലേയ്ക്കു് പുറപ്പെട്ടു. ഒരൊററ ദിവസത്തേയ്ക്കാണെങ്കിൽപോലും മഠത്തിലാരേയും അലോഹ്യപ്പെടുത്താതിരിക്കാൻ അദ്ദേഹം ശ്രദ്ധിച്ചു.

ഈ സംഭവത്തെ അടിസ്ഥാനമാക്കി ചില ഭക്തന്മാർക്കു് ഒരു വിചാരമുണ്ടായിരുന്നു — അതായതു്, കാശിയിലെ മഠാദ്ധ്യക്ഷൻ അവരെ വേണ്ടത്ര സൽക്കരിച്ചില്ലെന്നു്. അവരിലൊരാളോടു് ലാട്ടുമഹാരാജ് പറഞ്ഞു: 'നോക്കൂ ഹേ, സന്ന്യാസിയുടെ കൂടെയല്ലേ വന്നതു് ? അപ്പോൾ സന്ന്യാസിമാർക്കു യോജിച്ച ആദരവും കിട്ടും. നിങ്ങളുടെ ഇടയിലുള്ള സമ്പ്രദായമൊന്നും ഇവിടെക്കിട്ടില്ല. സന്ന്യാസിമാരുടെ ഇടയിലുള്ള സൽക്കാരരീതിയൊന്നുവേറെ, ഗൃഹസ്ഥന്മാരുടെ ഇടയിലുള്ളതൊന്നുവേറെ. ആട്ടെ, നിങ്ങളുടെ വീട്ടിലാണെന്നു വെയ്ക്കൂ. ഒരു പത്തുപതിനഞ്ചുപേർ ഒരുമിച്ചങ്ങു വന്നു കയറിയാൽ എന്തായിരിക്കും നിങ്ങൾക്കുണ്ടാകുന്ന വിഷമം! പക്ഷെ ഒരു സന്ന്യാസിയുടെ അടുത്താണു പത്തുപതിനഞ്ചാളുകൾ വന്നു കയറുന്നതെങ്കിൽ അവക്കു് കഷ്ടപ്പാടായി തോന്നാൻ പാടില്ല, അല്ലേ ? ഇതേതു നാട്ടിലെ നിയമമാണു്, ഹേ ? സന്ന്യാസിയുടെ ശരിയായ വാസസ്ഥാനം മരച്ചുവടാണു്. ഓർമ്മ വെച്ചോളൂ, ഭിക്ഷ യാചിച്ചു് കഴിയേണ്ടവനാണു് സന്ന്യാസി. അതുകൊണ്ടു് ഏതാശ്രമത്തിൽ ചെന്നു കയറിയാലും അവിടെയുള്ളവക്കു് യാതൊരു തരത്തിലുള്ള ബുദ്ധിമുട്ടും ഉണ്ടാകാതെ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ടു്. ഏതെങ്കിലും വിധത്തിൽ അല്പമൊരു അസൗകര്യത്തിന്നു് ഇടവരുമെന്നു് സംശയം തോന്നിയാൽ ഉടനെ അവിടെനിന്നു് ഇറങ്ങി നടക്കണം. മഠത്തിൽ ചെന്നു കയറിയിട്ടു് അവിടെ താമസിക്കുന്ന സന്ന്യാസിമാരെ യാതൊരു വിധത്തിലും ബുദ്ധിമുട്ടിച്ചുകൂടാ, അറിയാമോ ?'

ഒരു ദിവസം ലാട്ടുമഹാരാജിനെ കാണാൻ ഗ്രന്ഥകാരൻ ചെന്നിരുന്ന സമയം. ഒരു ഭക്തൻ അദ്ദേഹത്തോടു ചോദിച്ചു: 'മഹാരാജ്, ഒരു സാധകനു് എങ്ങനെയാണു്, ബ്രഹ്മത്തെ അറിയാൻ കഴിയുക ?' ഉടനെ വന്നു ഉത്തരം: 'വാദ്യസംഗീതം കേട്ടിട്ടില്ലേ ? എത്ര ഭംഗിയായിട്ടാണു്, എന്തു സാമർത്ഥ്യത്തോടു കൂടിയാണു് സിത്താറിന്റെ കമ്പികൾ ഗാനങ്ങളെ പിടിച്ചെടുക്കുന്നതു്. അതുപോലെ തന്നെ സാധകൻ ഭഗവാനേയും പിടിച്ചെടുക്കും.' ഈ ചോദ്യം ചോദിച്ച മനുഷ്യൻ — അദ്ദേഹം ഒരു ഡെപ്യൂട്ടി മജിസ്ട്രേട്ടായിരുന്നു — പിന്നെ അധികനേരം അവിടെ നിന്നില്ല.

1904 —ാമാണ്ടു് ബേലൂർ മഠത്തിലെ ശ്രീരാമകൃഷ്ണജന്മോത്സവത്തിൽ പങ്കുകൊള്ളാൻ കുറെ കൂട്ടുകാരേയുംകൊണ്ടു് പോയിരുന്നു. അവിടെ നിന്നും മടങ്ങിയതിനുശേഷം രാത്രി ലാട്ടുമഹാരാജിന്റെയടുത്തു വന്നു.

ലാട്ടുമഹാരാജിൽനിന്നു് ആദ്യം കിട്ടിയ ചോദ്യമിതാണു്: 'അവിടെ എന്താണു് വഴിപാടായി ഇട്ടതു് ?' ഗ്രന്ഥകാരൻ, 'അത്ര നിസ്സാരമല്ലാത്ത ഒരു സംഖ്യകൊടുത്തു' എന്നു പറഞ്ഞു. ഉടനേ വന്നു പിന്നത്തെ ചോദ്യം: 'നിങ്ങളുടെ കൂട്ടുകാർ എത്രവീതം കൊടുത്തു ?' കൂട്ടുകാർ ആരും ഒന്നും കൊടുത്തില്ല എന്നു കേട്ടപ്പോൾ ലാട്ടുമഹാരാജ് ഉറക്കെ ചിരിച്ചിട്ടു പറഞ്ഞു:

'ഓഹോ, നിങ്ങളുടെ ബന്ധുക്കളെപ്പോ ബെയറിങ് പോസ്റ്റിലാണ് ധമ്മം ആചരിക്കാൻ പുറപ്പാട്, അല്ലേ ? മനസ്സിലായി.' ഈ ബെയറിങ് പോസ്റ്റിലെ ധമ്മം എന്നുവെച്ചാൽ എന്താണെന്ന് ഗ്രന്ഥകാരന് തീരെ പിടികിട്ടിയില്ല. പിന്നീട് ലാട്ടുമഹാരാജ് മനസ്സിലാക്കിത്തന്നു, ബെയറിങ് പോസ്റ്റിലെ ധമ്മം എന്നുവെച്ചാൽ പൈസ ചെലവാക്കാതെ ധമ്മം ചെയ്യുക എന്നാണത്ഥം, എന്ന്. അപ്പോഠം ഗ്രന്ഥകാരൻ പറഞ്ഞു: 'അവിടുന്നെന്തു ഭംഗിയായിട്ടാണ് ഇക്കാര്യം പറഞ്ഞൊപ്പിച്ചതു് !' പിന്നെ വത്തമാനം പറഞ്ഞുവന്ന കൂട്ടത്തിൽ ബേലൂർമഠത്തിൽ ഏകദേശം ഒരയ്യായിരത്തോളം പേർ അന്നു പ്രസാദം കഴിച്ചിട്ടുണ്ടു് എന്ന് ഗ്രന്ഥകത്താവ് പറയുകയുണ്ടായി. അതിന് ലാട്ടുമഹാരാജ് പറഞ്ഞ മറുപടി എന്താണെന്നോ, ''ഇതു നോക്കൂ, ഇത്ര പെരുത്താളുകഠം ആഹാരം കഴിച്ചു, എന്നിട്ട് ഒരാളും ഒന്നുമങ്ങോട്ടു കൊടുത്തതുമില്ല. യാതൊന്നും കൊടുക്കാതെ വെറുതെ പ്രസാദം മേടിച്ചു കഴിക്കുന്നതു് ശരിയാണെന്ന് കരുതുന്നുണ്ടോ ? ഇതുകൊണ്ടുതന്നെയാണ് നിങ്ങളെപ്പോലുള്ളവരുടെ സങ്കടങ്ങഠം ഒരു കാലത്തും തീരാത്തതു്. സന്ന്യാസിമാരേയും ദേവന്മാരെയും ദശിക്കാൻ പോകുമ്പോഠം എന്തെങ്കിലുമൊന്ന് കാണിക്ക വെയ്ക്കണം. അങ്ങനെ ചെയ്തില്ലെങ്കിൽ അതു് മഹാദോഷമാണ്. നിങ്ങഠംക്കാക്കും ഒരു വസ്തുതും നിശ്ചയമില്ല. ഇങ്ങനേയുണ്ടോ ഒരു കൂട്ടർ ! എത്ര വളരെ ആളുകളാണ് ഇന്നവിടെ നിന്ന് പ്രസാദം മേടിച്ചു കഴിച്ചതു് ! അവരിലോരോരുത്തനും നന്നാലണ, വേണ്ട വെറും ഓരോ രണ്ടണയുട്ടെങ്കിലും വീതം, അവിടെ കൊടുത്തിരുന്നെങ്കിൽ അതുതന്നെ ഇരുന്നൂറോ നാന്നൂറോ രൂപയിലധികം വരില്ലെ ? ആ പണമൊക്കെ സന്ന്യാസിമാർ സ്വന്തം ആവശ്യങ്ങഠംക്കു വേണ്ടിയാണ് ഉപയോഗിക്കുക എന്ന് കരുതുന്നുണ്ടോ ? ഹേയ്, ഒരിക്കലുമില്ല. അത്രയും കൂടി ക്ഷേത്രത്തിലെ ആവശ്യങ്ങഠംക്കായി, നിവേദ്യത്തിന്ന് ഉപയോഗിക്കും. അതുതന്നെ. എന്നിട്ടോ ആ പ്രസാദംതന്നെ ഭക്തന്മാക്ക് തിരികെ കിട്ടുകയും ചെയ്യും, അപ്പോഴോ ? എന്തൊരു സന്തോഷമായിരിക്കും അപ്പോഠം! നമ്മുടെ ഗുരുദേവൻ ഒരു കാര്യം പറയാറുണ്ട്, 'ദേവസ്ഥാനങ്ങളിൽ നിന്ന് വെറുതെ പ്രസാദം മേടിച്ചു കഴിക്കരുതു്.' എന്ന്. ഒരു കൃഷിക്കാരൻ ഒരു ദിവസം ദക്ഷിണേശ്വരത്തു വന്ന് (ഗുരുദേവൻെറ അടുത്തുനിന്നുതന്നെ) ഒരു പാത്രം പുകയില മേടിച്ചു വലിച്ചു. പുകവലിയെല്ലാം കഴിഞ്ഞ് അയാഠം പോയി. അപ്പോഴുണ്ട് അയാഠം ഇരുന്നേടത്ത് ഒരു കാശു കിടക്കുന്നു. അദ്ദേഹമുടനെ അതു് അയാളെ വിളിച്ച് കൊടുക്കാൻ ഭാവിച്ചു. ആ മനുഷ്യൻ ആ കാശ് തൊടാൻ കൂട്ടാക്കിയില്ല. അയാഠം പറയുകയല്ലെ, 'ഞാൻ വേണമെന്നുവെച്ചിട്ടു തന്നെ അതവിടെ ഇട്ടിട്ടു പോയതാണ്. ഈ ക്ഷേത്രത്തിൽ വരുന്ന ദരിദ്രക്കോ ധമ്മക്കാക്കോ ആക്കെങ്കിലും കൊടുക്കാൻ വേണ്ടിത്തന്നെ ഇട്ടതാണ്. ദരിദ്രക്കും ധമ്മക്കാക്കും വേണ്ടി ഇത്ര വളരെ സേവനം ചെയ്തുകൊടുക്കുന്ന ഈ സ്ഥലത്തുനിന്ന് പൈസ കൊടുക്കാതെ ഒരു വലിക്കുള്ള പുകയില പോലും എനിക്കു വേണ്ട.' കണ്ടോ ! നിങ്ങളുടെ നാട്ടിൽ ഇത്തരം ആളുകളും ഉണ്ട്. വൃന്ദാവനത്തിൽ ഞാനൊരു കാര്യം പ്രത്യേകം ശ്രദ്ധിക്കാറുള്ളതാണ്. അവിടെ വരുന്ന പഞ്ചാബികളും ഹിന്ദുസ്ഥാനികളുമായ ഭക്തന്മാർ അവരവക്കുള്ള ആഹാരം കൂടെ എടുത്തുകൊണ്ടാണ് വരിക. എന്നും ആഹാരസമയത്ത് അവനവൻെറ പങ്കിൽ നിന്ന് ഒന്നുരണ്ടു ചപ്പാത്തിയെങ്കിലും ആദ്യമെടുത്ത് മാററി വെയ്ക്കും. എന്തിനാണ്? ചുററുമുള്ള മഠങ്ങളിലെ അന്തേവാസികളായ സന്ന്യാസിമാക്കു കൊടുക്കാൻ. ആ സന്ന്യാസിമാരോ ഇങ്ങനെ കിട്ടിയ ചപ്പാത്തിയും തിന്ന് നിശ്ചിന്തരായി സാധനഭജനകളിൽ മുഴുകുകയും ചെയ്യും. സ്വാമിജി അതുകൊണ്ടല്ലെ സങ്കടത്തോടുകൂടി പറയാറു്, 'ഇന്നാട്ടിലെ ആളുകഠം സന്ന്യാസിമാരെ കുററംപറയാനും ചീത്തപറയാനും മാത്രമേ വരൂ. തങ്ങഠംക്ക് ഉപദേശങ്ങഠം നൽകാൻ വരുന്ന ഈ സന്ന്യാസിമാർ ആഹാരം വല്ലതും കഴിച്ചിട്ടാണോ വരുന്നതു് എന്നതു് അന്വേഷിക്കാൻ പോലും അവർ മെനക്കെടില്ല. ഇവരൊക്കെ ഈശ്വരന്മാരിലും സന്ന്യാസിമാരിലും തീരെ ഭക്തിയും ശ്രദ്ധയുമില്ലാത്തവരായിത്തീരുകയാണ്, ദിവസം നീങ്ങുന്തോറും. ആളുകളുടെ മുമ്പിൽ പ്രദശിപ്പിക്കാനുള്ള ഭക്തിയും ശ്രദ്ധയു

മൊക്കെ – ഉള്ളിലൊരു വസ്തുവും ഉണ്ടാവില്ല എന്നു വെച്ചോളൂ, പൊള്ള, പൊള്ള, വെറും പൊള്ള ഭക്തി –അവക്കു് വേണ്ടതിലധികം കാണാം; പക്ഷെ ഉള്ളിൽക്കടന്നു് നോക്കുമ്പോഴല്ലെ ധർമ്മത്തി ന്നാവശ്യമായി വരുന്ന ത്യാഗത്തിൻെറ തരി പോലും അവിടെ കാണില്ല. ഇവരെന്തി നാണു് ഭഗവാനെ കുടിയിരുത്തി പൂജ നടത്തു ന്നതും അമ്പലങ്ങളിൽ പോകുന്നതും മററും എന്ന റിയാമോ ? അവനവൻെറ കാര്യങ്ങൾ നേടാൻ വേണ്ടി, താന്താങ്ങളുടെ ചുററുപാടൊക്കെ ഒന്നു് ശരിപ്പെട്ടു കിട്ടാൻ വേണ്ടി. ഈശ്വരനെ കുടി യിരുത്തിയാൽ സകലതുമായി എന്നാണോ വിചാരം ? സന്ന്യാസിമാർക്കും പാവപ്പെട്ടവർക്കും ദുഃഖിതർക്കും ഒരാശ്വാസവും കിട്ടാത്തിടത്തു് ഈശ്വരനെ പ്രതിഷ്ഠിച്ചിരുത്തിയതുകൊണ്ടു് എന്തു ഗുണം വരാനാണു്, ഹേ ? ദാനവും ദയയും ഈശ്വരസേവനത്തേക്കാൾ ശ്രേഷ്ഠത യേറിയതാണു്.''

ഒരു ദിവസം ശശധർഗാംഗുലി (ഇദ്ദേഹ ത്തെ ലാട്ടുമഹാരാജ് 'മാൽദഹേ മാസ്റ്റർ' എന്നാ ണു് വിളിക്കാറു്) ലാട്ടുമഹാരാജിനോടു് ഒരു ചോദ്യം ചോദിച്ചു: 'ആത്മാവു് ജ്ഞാനത്തിനു് വിഷയമല്ലെ ?' ലാട്ടുമഹാരാജ് പറഞ്ഞു: 'അന്യവസ്തുവിൻെറ സഹായം കൂടാതെ സ്വയം പ്രകാശിക്കാൻ കഴിവില്ലാത്ത ഒന്നിനെ (ദൃശ്യപദാർത്ഥത്തെ)യാണു് വിഷയം എന്ന പദംകൊണ്ടു് ഉദ്ദേശിക്കുന്നതു്. എന്നാൽ ആത്മാവോ, സ്വയംപ്രകാശമായ വസ്തുവാണു്. അങ്ങനെ വരുമ്പോൾ ആത്മാവു ജ്ഞാനത്തിന്നു വിഷയമാവാൻ നിവൃത്തിയില്ലല്ലൊ.'

മാൽദഹേ മാസ്റ്റർ: അപ്പൊപ്പിന്നെ എന്തി നാണു് നമ്മളീ ആത്മാവിനെ അറിയാൻ ഇക്കി ടന്നു് പാടുപെടുന്നതു് ? അതിനുള്ള ആഗ്രഹം തന്നെ എന്തിനാണു് ?

ലാട്ടുമഹാരാജ്: ഹെടോ! ആത്മാവാണു് നമ്മുടെ യഥാർത്ഥസ്വരൂപം, അതുകൊണ്ടുതന്നെ.

മാൽദഹേ മാസ്റ്റർ: അതു കൊള്ളാം. ആത്മാ വു് നമ്മുടെ ശരിയായ സ്വരൂപമാണെന്നു വെച്ചാൽ നമ്മളെന്തുകൊണ്ടാണു് പിന്നെ അ തിൽനിന്നു് തെററിമാറിയതു് ?

ലാട്ടുമഹാരാജ്: എന്തർത്ഥമില്ലാത്ത ചോദ്യ മാണിതു് എൻെറ ചങ്ങാതീ! അവനവൻെറ രൂപത്തിൽനിന്നു് ആരെങ്കിലും എപ്പോഴെ ങ്കിലും തെററിമാറി എന്നതു് സംഭാവ്യമാണോ? ഇനി അഥവാ ഒന്നു് വഴുതിനീങ്ങി എന്നുതന്നെ വെയ്ക്കു, അപ്പോൾ അതോടെ വേറൊരു രൂപം കൈക്കൊണ്ടു എന്നു പറയേണ്ടിവരും. സ്വരൂപ ത്തിനു് അഴുക്കു പുരണ്ടു എന്നു വരാം. അതു കാരണം അതിൻെറ ശരിയായ രൂപം ഒരു പക്ഷെ പുറത്തു കാണാതെ മൂടിക്കിടന്നു എന്നും വരാം. എങ്കിലും സ്വന്തം രൂപത്തിൽനിന്നു് തെററി വഴുതി ഒരുവനു് പുറത്തു കടക്കാൻ പററുമോ, ഒന്നാലോചിച്ചു നോക്കു.

മാൽദഹേ മാസ്റ്റർ: അവിടുന്നീ പറയുന്ന തൊന്നും എനിക്കു് മനസ്സിലാവുന്നില്ല, മഹാ രാജ്. ഒന്നുംകൂടി മനസ്സിലാവുണ ഭാഷയിൽ പറഞ്ഞുതരാമോ ?

ലാട്ടുമഹാരാജ്: ശരി, എന്നാലിതു കേൾക്കു. ഒരു പിച്ചളമൊന്തയുണ്ടെന്നു് വിചാ രിക്കു. പക്ഷെ അതിൻെറ പുറത്തു് നിറച്ചും അഴുക്കു്. പുറമെനിന്നു നോക്കിയാൽ നമുക്കു തോന്നും അതു് പിച്ചളയല്ല വേറെ എന്തോ ആണെന്നു്. പക്ഷെ നിങ്ങൾക്കങ്ങനെ തോന്നി എന്നതുകൊണ്ടു് പാത്രം പിച്ചള എന്ന അതി ൻെറ സ്വരൂപത്തിൽനിന്നു് വ്യത്യസ്തമായോ, വേറൊന്നായി മാറിയോ ? അതൊരിക്കലും അങ്ങനെ വരാൻ നിവൃത്തിയില്ല. പിച്ചള എന്തായാലും പിച്ചളയായിത്തന്നെ ഇരിക്കും. നിങ്ങൾക്കാണു് തെററു പിണഞ്ഞതു്. അതു പോലെതന്നെ ഇവിടേയും, അല്ലാതെന്താ.

മാൽദഹേ മാസ്റ്റർ: മഹാരാജ്! പക്ഷെ ഇവിടെ അതല്ല കാര്യം. പിച്ചള ഒരിക്കലും തെററിദ്ധരിക്കാറില്ലല്ലൊ, ഉവ്വൊ, താൻ പിച്ച ളയല്ലെന്നു്. എന്നാൽ മനുഷ്യൻെറ വിചാരം തൻെറ സ്വരൂപം ആത്മാവല്ലെന്നാണുതാനും.

ലാട്ടുമഹാരാജ്: എവിടെ, ആരു പറഞ്ഞു ഇതു് ? ങ് ഊ ഹും, മനുഷ്യൻ ഒരു കാലത്തും തെററിദ്ധരിക്കാറില്ല. അവനെന്താ പറയാറു് ? എൻെറ ദേഹം, എൻെറ മനസ്സു്, എൻെറ ബുദ്ധി, എന്നല്ലെ ? എല്ലാം 'എൻെറ, എൻെറ' എന്നാണു്, അല്ലാതെ സർവ്വത്തിനേയും 'ഞാൻ, ഞാൻ' എന്നല്ല. അവനു് അസ്സലായിട്ടറിയാം അവൻ 'എൻെറ, എൻെറ' എന്നു് പറയുന്ന ഒന്നുംതന്നെ 'ഞാൻ' അല്ല എന്നു്. മനുഷ്യനു്

'ഞാൻ' എന്ന ബോധം ഓരോ നിമിഷത്തിലുമുണ്ട്, അതിൽനിന്ന് അവൻ വിട്ടുമാറുന്നതേയില്ല, പക്ഷെ ആ ബോധത്തെ വെളിയിൽ പ്രകാശിപ്പിക്കാൻ കഴിയുന്നില്ലെന്നുമാത്രം. താൻതന്നെ പറയാറില്ലെ– എനിക്കു വിശക്കുന്നു, എനിക്കുറക്കം വരുന്നു എന്നൊക്കെ. അപ്പോഠം ആ പറയുന്നതിലെ 'ഞാൻ' ആരാണ്, ഒന്നു പറയൂ, കേഠക്കട്ടെ.

മാൽദഹേ മാസ്റ്റർ: അതെനിക്കു ശരിക്കറിഞ്ഞുകൂടാ, മഹാരാജ്! പക്ഷെ എനിക്കു വിശക്കാറുണ്ട്. ഉറക്കം വരാറുണ്ട് എന്നൊക്കെ നന്നായിട്ടറിയുകയും ചെയ്യും.

ലാട്ടുമഹാരാജ്: അതറിയാം, ഇല്ലെ ? ങ് ആ, ദേ അതുതന്നെയാണ് ഈ പറഞ്ഞുവന്നതു്. നിങ്ങഠക്കു സ്വന്തം രൂപത്തെപ്പററി ബോധമുണ്ടെന്നു തീച്ചയായി. പക്ഷെ അതു പുറത്തേയ്ക്കു പ്രകാശിപ്പിക്കാൻ കഴിയുന്നില്ലെന്നു മാത്രം.

മാൽദഹേ മാസ്റ്റർ: അതെന്തുകൊണ്ടാണു എനിയ്ക്കു പ്രകാശിപ്പിക്കാൻ പററാത്തതു്, മഹാരാജ് ?

ലാട്ടുമഹാരാജ്: ദേയ്, പിന്നേയും ചോദിച്ചു എന്തുകൊണ്ടാണെന്നു്. തൻെറ മനസ്സിലേയ് നിറയെ കറപിടിച്ചു കറപിടിച്ച് കട്ടിവെച്ചിരിക്കുകയാണ്. അതുകൊണ്ടാണു സ്വന്തം രൂപം പ്രകാശിപ്പിക്കാനൊക്കാത്തതു്. എടോ, താൻ ചന്തയിൽ പോകാറില്ലേ ? അവിടെ ചില പീടികകളിലൊക്കെ ആറേഴ് സ്ഫടികപ്പാത്രങ്ങളിൽ പലതരം നിറം ചേർത്തിട്ടുള്ള വെള്ളം നിറച്ചുവെച്ചിരിക്കുന്നതു കണ്ടിട്ടുണ്ടോ, ശ്രദ്ധിച്ചിട്ടുണ്ടോ അതു വല്ലപ്പോഴും ? ഒരാളൊരു പിച്ചളപ്പാത്രം വാങ്ങാൻ വന്നു എന്നു വിചാരിക്കൂ. പീടികക്കാരൻ ഉടനെ ആ പിച്ചളപ്പാത്രത്തെ ആ പാത്രങ്ങളിലൊന്നിൽ മുക്കിയെടുക്കുകയായി. ദാ പോണു അതിലെ കറ സകലതും. വെടിപ്പായി എന്നു മാത്രമല്ല പളപളാന്നു് വെട്ടിത്തിളങ്ങുന്നതും കാണാം. ആ പിച്ചളപ്പാത്രംതന്നെ ഇനി ഒരു പാത്രത്തിലുംകൂടി മുക്കിയെടുത്താലോ – പിന്നത്തെക്കാര്യം പറയേണ്ട, സ്വർണ്ണം തോററുപോകും. അത്ര നിറം വരും അതിനു്. ഇതേപോലെ തന്നെ നമ്മുടെ ഞാനെന്ന ബോധത്തിൽ വന്നു കയറി പററിപ്പിടിച്ചിട്ടുള്ള കറയും അഴുക്കെല്ലാം നല്ലപോലെ ചുരണ്ടിക്കളഞ്ഞു് ഒന്നു വൃത്തിയാക്കിനോക്കൂ. അതിനപ്പോളുണ്ടാവുന്ന മിനുസം ഒന്നു വേറെത്തന്നെയാണ്.

മാൽദഹേ മാസ്റ്റർ: ഈ ചുരണ്ടിക്കളഞ്ഞു വൃത്തിയാക്കുന്ന വിദ്യ ഒന്നു പറഞ്ഞുതരാമോ ?

ലാട്ടുമഹാരാജ്: കഷ്ടം, കഷ്ടം! എല്ലാം കഴിഞ്ഞു് ഇനി അതായി സംശയം. ഹേ മനുഷ്യാ, ഭഗവന്നാമമില്ലേ, ഭഗവന്നാമം. ഭഗവന്നാമമാകുന്ന പാത്രത്തിൽ മനസ്സിനെ കുതിക്കെ മുക്കിത്താഴ്ത്തിയങ്ങു വെച്ചേക്കണം. മനസ്സിൽ അടിഞ്ഞുകൂടിയ വൃത്തികേടുകളെല്ലാം നീങ്ങി മറയുന്നതു കാണാം. അതിന്നുശേഷം അതിനെ വീണ്ടും ഭഗവാൻെറ കൃപയാകുന്ന പാത്രത്തിലും ആഴ്ത്തിവെയ്ക്കണം. അതോടെ നിങ്ങളുടെ സത്യമായ സ്വരൂപം പുറമേയ്ക്കും പ്രകാശിക്കുന്നതു കാണാം. എൻെറ ചങ്ങാതീ, ഈ മനസ്സിലൊട്ടിപ്പിടിച്ചിട്ടുള്ള കറയും അഴുക്കുമെല്ലാം അവിടുന്നു് നീക്കി വൃത്തിയാക്കാതെ ഒന്നും നടക്കാൻപോകുന്നില്ല. നല്ലവണ്ണം മനസ്സിലാക്കി വെച്ചോളൂ. ഈ സംസാരത്തിൽ താനൊരു സ്വർണ്ണമോതിരമാണെന്നുവെച്ചു് പെരുമാറിക്കോളൂ; സുഖം കിട്ടും. എന്നാൽ ഇമിറേറഷൻ സ്വർണ്ണംകൊണ്ടുള്ള മോതിരമാണെന്നു് കരുതിയേക്കരുതു്, ദുഃഖം വരും. മനസ്സിൽ എൻെറ എന്ന ബോധം വെച്ചു പുലത്തരുതു്, ദുഃഖമേ കിട്ടൂ. ഞാൻ എന്ന ബോധം വെച്ചുകൊണ്ടിരുന്നോളൂ, സുഖം വന്നുചേരും. ഈ ഞാൻ എന്ന ബോധത്താൽ മനസ്സിലെ കറകളെല്ലാം നീങ്ങിപ്പോകും. എന്താണെന്നോ, ഞാൻതന്നെയാണു് ഈ ആത്മാവു്.

മാൽദഹേ മാസ്റ്റർ: പക്ഷെ ഒരു കാര്യം, ആത്മാവു് സർവ്വവ്യാപിയല്ലേ ? ഈ ഞാനോ? പരിമിതനും.

ലാട്ടുമഹാരാജ്: അതുകൊണ്ടെന്താ ഹേ ? പിച്ചകപ്പൂവു് എത്ര കൊച്ചാണ്! അതിൻെറ ഒരിതളിൽ – മനസ്സിലതൊന്നു ചിന്തിച്ചു നോക്കൂ– ഒരു മഞ്ഞുതുള്ളി വീണു, ഒരു കൊച്ചു മഞ്ഞുതുള്ളി. എന്നാലും ഇത്തിരിയില്ലാത്ത ആ മഞ്ഞിൻ തുള്ളിയുടെ കൃപകൊണ്ടു് പരന്നുവിരിഞ്ഞു കിടക്കുന്ന അനന്താകാശത്തിനെ അതിനു് അതിന്നുള്ളിൽ ഒതുക്കിനിർത്താൻ കഴിയുന്നുണ്ടു്,

ഇല്ലേ ? (അതായതു് ആകാശം അതിൽ പ്രതിബിംബിച്ചു കാണുന്നു എന്നത്ഥം.) അതുപോലെതന്നെ 'ഞാൻ' സീമാബദ്ധനായിരുന്നാൽപ്പോലും അതിൽ ഭഗവാൻെറ കൃപ ഒരു തുള്ളി വീണുകിട്ടിയാൽ മതി അനന്തവസ്തുവിനെ പിടിച്ചെടുക്കാൻ അതിനു് കെല്പുണ്ടാകും.

മാൽദഹേ മാസ്റ്റർ: അതു ശരി. പക്ഷെ ഭഗവാൻെറ കൃപയുടെ ഒരു തുള്ളി ഒന്നു വീണുകിട്ടണ്ടെ, അതിനെന്താ വഴി, മഹാരാജു്?

ലാട്ടുമഹാരാജു്: ഹാവൂ! ഇനിയും തൻെറയൊരു സംശയം! എടോ, 'ലിംഗവും ജിഹ്വയും അടക്കിയതിന്നുശേഷം ജപിക്കു, ദാനവും ചെയ്യൂ.' എന്നു കേട്ടിട്ടില്ലേ? ഭഗവാൻെറ കൃപ നേടാനുള്ള ഒരേ ഒരു മാഗ്ഗം അതാണു്.

ഈ ഒരൊററ വാചകത്തിൽ ജഗത്തിലെ സാധനകളുടെ മുഴുവൻ രഹസ്യവും ഒതുങ്ങിക്കിടക്കുന്നു എന്നാണു് എനിക്കു തോന്നുന്നതു്.

---

# ഗുരുവും ആചാര്യനും

## ശ്രീ വിമലാനന്ദസ്വാമികൾ

**ആദ്ധ്യാത്മികഗുരുവിലും ശിഷ്യനിലും പ്രതീക്ഷിക്കേണ്ട ആചരണം**

വേദാന്തസാരികളായ ഉപദേശഗ്രന്ഥങ്ങളിൽ ആദ്ധ്യാത്മികഗുരുവിനെപ്പററി ഈവിധം പറയുന്നു: ഊഹാപോഹനൈപുണ്യമില്ലാത്ത ആചാര്യൻ കൃത്യനിവ്വഹണത്തിന്നു പ്രാപ്തനല്ല. ഗ്രഹണധാരണപടുത്വമാണു് ശാസ്ത്രാത്ഥം സ്വാധീനമാക്കി ആചരിക്കുവാൻ അദ്ദേഹത്തെ, ജിജ്ഞാസുവായിരുന്ന അവസ്ഥയിൽത്തന്നെ, സഹായിച്ചിട്ടുള്ളതു്. അവ പിന്നീടു് മറയുകയില്ല. അതുപോലെതന്നെ സ്വാഭാവികമാണു് അദ്ദേഹത്തിൽ ഇന്ദ്രിയജയവും മനോനിഗ്രഹവും. ജ്ഞാനമില്ലാത്തവരോടുള്ള കാരുണ്യവും അവരുടെ അജ്ഞാനം പരിഹരിക്കുന്നതിനു വേണ്ട പ്രയത്നം സ്വീകരിക്കാനുള്ള മനോഭാവവും ജ്ഞാനസിദ്ധി വരുന്നതുവരെ വിനീതനായ ശിഷ്യനെ ഉപേക്ഷിക്കാതെ ഇരിക്കുന്ന സ്വഭാവവും സത്ത്വഗുണസമ്പന്നനായ ഗുരുവിൽ കാണാവുന്നതായിരിക്കും. എങ്കിലും ആചാര്യനെ സംബന്ധിച്ച ഒരു വിധി ബ്രഹ്മവിദ്യോപനിഷത്തിൽ കാണുന്നു.

ശിഷ്യാശ്ച സ്വസ്വകാര്യേഷു പ്രാത്ഥയന്തി ന സംശയഃ
തത്തദ്കമ്മകരവ്യഗ്രഃ നാഭ്യാസേ വിസ്മൃതോ ഭവേത്.

ശിഷ്യന്മാർ അവരവക്കു വേണ്ട സഹായം ആചാര്യനോടു പ്രാത്ഥിക്കുമെന്നതിൽ സംശയമില്ല. എന്നാൽ ആചാര്യനാകട്ടെ അതതു കമ്മങ്ങളിലുള്ള വ്യഗ്രതകൊണ്ടു് താൻ ചെയ്യേണ്ട അഭ്യാസം വിട്ടുകളയാൻ പാടില്ല.

ഉത്തമനായ ഗുരുവിൽനിന്നും ആദ്യം തന്നെ സാക്ഷാത്കാരപര്യന്തം വിദ്യ സമ്പാദിച്ചവനായിരിക്കണം വേദരഹസ്യം ഉപദേശിക്കുന്ന ബ്രഹ്മവിദ്യാചാര്യൻ. ഭോഗാസക്തിയും ലൗകികകമ്മവ്യഗ്രതയും ആദ്ധ്യാത്മികഗുരുവിനുള്ളവയല്ല. ശിഷ്ടഗഹിതമായ ഒരു പ്രവൃത്തിയും അദ്ദേഹത്തിൽ കാണുകയില്ല. താൻ ധാമ്മികനാണെന്നു് പ്രഖ്യാപിച്ചുകൊണ്ടു് ഖ്യാതിയോ പൂജയോ ലാഭമോ വേണമെന്നുള്ള ഉദ്ദേശത്തിൽ ഒരിക്കലും അദ്ദേഹം ശിഷ്യസംഗ്രഹം ചെയ്യുകയില്ല. സാധാരണലോകവ്യവഹാരത്തിൽ കാണുന്ന പരവഞ്ചന, മിഥ്യാഭാഷണം, നിഷ്ഠുരത, പരവ്യാമോഹനം, പരഗുണങ്ങളിൽ ദോഷാരോപണം, അഹന്തയോടുകൂടിയ വ്യവഹാരം, മമകാരം ഈവക ന്യൂനതകളിൽനിന്നും അദ്ദേഹം തീരെ ഒഴിവാക്കപ്പെട്ടിരിക്കും. സവ്വവ്യസനങ്ങളെയും നശിപ്പിക്കുന്ന ത്യാഗം മോക്ഷകാരണനായ ഗുരുവിൻെറ മുഖ്യ ആഭരണമാണു്. സത്യവും തിതിക്ഷയും സ്ഥിരസ്വഭാവമായിത്തീന്നിട്ടുള്ള ഈവിധ ഗുരുവരൻ സജ്ജനശ്ലാഘ്യനായ സുകൃതിയാണു്. ഈശ്വരപ്രസാദജന്യമോ സാത്ത്വികപാണ്ഡിത്യലഭ്യമോ ആയ വിവേകശക്തി പൊലിയാതെ വിളങ്ങുമ്പോഴം ഒരിക്കലും

അദ്ദേഹത്തിനു ഗർവ്വം ഉളവാകുകയില്ല. വിവേകവും സംയമവുംതന്നെയാണ് പാണ്ഡിത്യം. അപ്രാർത്ഥനമാണ് ഗുരുത്വത്തിനുള്ള നാരായവേര്. സർവ്വദാ സ്വഭാവവിനീതനും അവധാനശാലിയും, ധർമ്മരതനും പ്രിയഹിതവചനം മാത്രം സംസാരിക്കുന്നവനും ശൗചശമശീലനും ആയ സദ്ഗുരു സച്ഛിഷ്യനിൽ അർപ്പിക്കുന്ന വിദ്യ കല്പലതപോലെ അനന്തഫലപ്രദമായിത്തീരുന്നു. അമോഘവാക്കായ അദ്ദേഹത്തിന്റെ ഉപദേശാമൃതം തേടി, വിടരുന്ന പുഷ്പങ്ങളിലേയ്ക്കു വരുന്ന വണ്ടുകളെപ്പോലെ, ശിഷ്യന്മാർ എത്തിച്ചേരുന്നു. ഇതേപ്പററിയുള്ള ചില പ്രമാണവചനങ്ങൾ താഴെ ഉദ്ധരിക്കുന്നു:

ആചാര്യോ വേദസമ്പന്നോ വിഷ്ണുഭക്തോ വിമത്സരഃ
മന്ത്രജ്ഞോ മന്ത്രഭക്തശ്ച സദാ മന്ത്രാശ്രയഃ ശുചിഃ
ഗുരുഭക്തിസമായുക്തോ പുരാണജ്ഞോ വിശേഷതഃ
ഏവം ലക്ഷണസമ്പന്നോ ഗുരുരിത്യഭിധീയതേ.
ഗുരവോ നിർമ്മലാഃ ശാന്താഃ സാധവോ മിതഭാഷിണഃ
കാമക്രോധവിനിർമുക്താഃ സദാചാരാഃ ജിതേന്ദ്രിയാഃ
ചാതുര്യവാൻവിവേകീ ചഅധ്യാത്മജ്ഞാനവാൻശുചിഃ
മാനസം നിർമ്മലം യസ്യ ഗുരുത്വം തസ്യ ശോഭതേ.

ആചാര്യൻ സ്വയമേ ഗുരുഭക്തിയുക്തനും, വേദസമ്പന്നനും, വേദാർത്ഥം ദൃഢതയോടെ ഗ്രഹിക്കുന്നതിലേയ്ക്ക് വിശേഷിച്ചും സഹായകമാകുന്ന പുരാണജ്ഞാനമുള്ളവനുമായിരിക്കണം. മന്ത്രജ്ഞാനം, മന്ത്രഭക്തി, നിരന്തരമന്ത്രനിഷ്ഠ, വിഷ്ണുഭക്തി ഈ ലക്ഷണങ്ങളും ഗുരുവിന്നുണ്ടായിരിക്കണമെന്നു ദ്വയോപനിഷത്തിൽ പറയുന്നു: നൈപുണ്യം, ബാഹ്യാഭ്യന്തരശുചിത്വം, വിവേകം, അദ്ധ്യാത്മജ്ഞാനനിഷ്ഠ ഇവയുണ്ടെങ്കിലേ ഗുരുത്വം ശോഭിക്കുകയുള്ളു എന്ന് ഒടുവിലത്തെ രണ്ടു ശ്ലോകങ്ങളാൽ ഗുരുഗീതയും ഊന്നിപ്പറഞ്ഞിട്ടുണ്ട്.

**ത്രിവിധഗുരുക്കന്മാർ — മോക്ഷദഗുരു സർവ്വോത്തമൻ**

ചോദകഗുരു, ബോധകഗുരു, മോക്ഷദഗുരു എന്നു മൂന്നുവിധം ഗുരുക്കന്മാർ ഉണ്ടെന്നു ബ്രഹ്മബിന്ദൂപനിഷത്തു വ്യക്തമാക്കുന്നു. വഴി കാട്ടുന്ന ദേശികനാണ് ആദ്യത്തേത്. ഉപദേശംമൂലം ഇന്നതു ചെയ്യണമെന്നു വിധിക്കുകയും ഉച്ഛാസ്ത്രപ്രവൃത്തികളിൽനിന്നു ശിഷ്യനെ അഥവാ പുത്രനെ തടയുകയുമാണ് ചോദകഗുരു ചെയ്യുന്നത്. ബോധകഗുരുക്കന്മാരാകട്ടെ ഉപദേശവും ആചരണവുംമൂലം ശിഷ്യൻ ജ്ഞാനതൃപ്തനാകുന്നതുവരെ ബോധനം ചെയ്യുന്നു. മോക്ഷദഗുരു നേരിട്ട് മോക്ഷപ്രദനായിത്തീരുന്നു. ആദ്യത്തെ രണ്ടു ലക്ഷണവും മാതാപിതാക്കന്മാരിലും ശിഷ്ടരായ ആചാര്യന്മാരിലും അനുഭവമാണ്.

ദ്വേ ബ്രഹ്മണീ വേദിതവ്യേ ശബ്ദബ്രഹ്മ പരം ച യത്
ശബ്ദബ്രഹ്മണി നിഷ്ണാതഃ പരം ബ്രഹ്മാധിഗച്ഛതി.

മൈത്രായണ്യുപനിഷത്തിലെ ഈ മന്ത്രം 'അറിയേണ്ട ബ്രഹ്മം രണ്ടാണ്: ശബ്ദബ്രഹ്മവും പരബ്രഹ്മവും. ആദ്യത്തേതിൽ നിഷ്ണാതൻ രണ്ടാമത്തേതു നേടുന്നു.' എന്നു പറയുമ്പോൾ ആദ്യത്തേതു ബോധകഗുരുവിന്റെ വിഷയവും രണ്ടാമത്തേതു മോക്ഷദഗുരുവിന്റേതുമാണെന്നു സൂചിപ്പിക്കുന്നു.

ദേഹകൃന്മന്ത്രവിദ് ന സ്യാത്
മന്ത്രീ സംസ്കാരവിദ് പരഃ
തൗ ച നാത്മവിദൗ സ്യാതാം
അന്യസ്ത്വാത്മകൃദാത്മവിദ്.

എന്നു ഭവസന്താരണോപനിഷത്തിൽ മേൽപറഞ്ഞ ത്രൈവിധ്യം വ്യക്തമാക്കുന്നു: ദേഹജനകൻ ചോദകഗുരുവായാലും മന്ത്രജ്ഞനാകണമെന്നില്ല. ബോധകഗുരു മന്ത്രജ്ഞനായ ഉപദേഷ്ടാവായാലും ആത്മവേത്താകണമെന്നില്ല. ആത്മകൃത്താകട്ടെ, മോക്ഷദഗുരുവാണ്. സർവ്വോത്തമനായ ഗുരു സ്വയം മുക്തനായാൽ ശിഷ്യനെ സ്വതുല്യനാക്കിത്തീർക്കുകയാണു ചെയ്യുന്നത്. രണ്ടാമത്തേതായി മേൽപറഞ്ഞ ബോധകഗുരുവിനെപ്പററി ഭാരദ്വാജസംഹിത പറയുന്നു:

ആചാര്യോഽപി തഥാ ശിഷ്യം
സ്നിഗ്ദ്ധോ ഹിതപരഃ സദാ
പ്രബോധ്യ ബോധനീയാനി
വൃത്തിമാചാരയേത് സ്വയം.

സ്നേഹപൂർണ്ണനായ ആചാര്യൻ സദാ ശിഷ്യഹിതത്തിൽ താല്പര്യമുള്ളവനായി ബോധിപ്പിക്കാൻ യോഗ്യമായതെല്ലാം ശിഷ്യനെ മനസ്സിലാക്കി തന്റെ മേൽനോട്ടത്തിൽതന്നെ ശിഷ്യനെക്കൊണ്ട് അനുഷ്ഠാനങ്ങൾ ചെയ്യിപ്പിക്കണം. പരമപൂജനീയനായ മോക്ഷദഗുരുവിനെപ്പററി ശ്രീ ശങ്കരഭഗവദ്പാദർ വിമർശിക്കുന്നതു് ഈ വിധമാണ്.

ബന്ധമുക്തം ബ്രഹ്മനിഷ്ഠം കൃതകൃത്യം ഗുരും ഭജേത്
യസ്യ പ്രസാദാത്സംസാരസാഗരോ ഗോഷ്പദായതേ.

യേന നാരാധിതോ ദേവോ
യസ്യ നോ ഗുർവനുഗ്രഹഃ
ന വശ്യം ഹൃദയം യസ്യ
തസ്യ ശാന്തിർന സിധ്യതി.
ദൃഷ്ടാന്തോ നൈവ ദൃഷ്ടസ്ത്രിഭുവനജഠരേ
സദ്ഗുരോർജ്ഞാനദാതുഃ
സ്പർശശ്ചേത്തത്ര കല്പ്യഃ സ നയതി യദഹോ
സ്വർണ്ണതാമശ്മസാരം.
ന സ്പർശത്വം തഥാപി ശ്രിതചരണയുഗേ
സദ്ഗുരുഃ സ്വീയശിഷ്യേ
സ്വീയം സാമ്യം വിധത്തേ ഭവതി നിരുപമ-
സ്തേന വാ ലൗകികോഽപി.

'ബന്ധമുക്തനും ബ്രഹ്മനിഷ്ഠനും കൃതകൃത്യനുമായ ഗുരുവിനെ സേവിക്കണം. ബ്രഹ്മസംസ്ഥിതനായ ഗുരുവിൻെറ പ്രസാദത്താൽ ഗോഷ്പദജലംപോലെ അനായാസേന സംസാരം കടക്കാൻ കഴിയും. ഭഗവദാരാധനയുമില്ല ഗുരുവിൻെറ അനുഗ്രഹവുമില്ല സ്വന്തം മനസ്സുതന്നെ സ്വാധീനവുമില്ല.' ഈ ലക്ഷണക്കാരനു ശാന്തി ലഭിക്കുകയേയില്ല. ഈ താല്പര്യമുള്ള ആദ്യത്തെ രണ്ടു പദ്യങ്ങൾ സർവ്വവേദാന്തസിദ്ധാന്തസാരസംഗ്രഹത്തിലേതാണ്. ഒടുവിലത്തെ സ്രഗ്ദ്ധരാപദ്യം ശതശ്ലോകിയിൽനിന്നുമാണ്. അതിൻെറ സാരം: ജ്ഞാനദാതാവായ സദ്ഗുരുവിനു സാദൃശ്യം പറയാൻ മൂന്നു ലോകത്തിലും ഒരു വസ്തുവില്ല. സ്പർശമണി ഇല്ലേ? ഇരുമ്പിനെ സ്വർണ്ണമാക്കുന്ന ആശ്ചര്യശക്തി അതിനുണ്ടു്. എങ്കിലും ഇരുമ്പിനെ സ്പർശമണിതന്നെ ആക്കുകയില്ലല്ലോ. സദ്ഗുരുവാകട്ടെ സ്വപാദങ്ങളെ ആശ്രയിച്ച ശിഷ്യനെ തനിക്കു തുല്യനാക്കിത്തീർക്കുന്നു. അതുകൊണ്ടു് സദ്ഗുരു നിരുപമനും ലോകോത്തരനുമാണ്.

മുമുക്ഷുസേവ്യനായ ഗുരു സാക്ഷാൽ ശിവസ്വരൂപിതന്നെ എന്നു് മുമ്പു പ്രസ്താവിച്ച അദ്വൈതതത്ത്വം ഗുരുഗീതയിൽ ഈ വിധം സമർത്ഥിക്കുന്നു:

അന്ധസ്യ ഗുരുരേകാക്ഷസ്തസ്യ ദ്വ്യക്ഷാ ഗുരുർമതഃ
ദ്വ്യക്ഷാണാമപി സർവ്വേഷാം ഗുരുസ്ത്ര്യക്ഷോ ന തത്സമഃ
സഹസ്രാക്ഷാദയഃ സർവ്വേ ദ്വ്യക്ഷാ ഏവ ഹി കേവലം
കാര്യധ്യേയദൃശോ യസ്മാത് ത്ര്യക്ഷശിഷ്യപദേ [സ്ഥിതാഃ.

കുരുടനു് ഒററക്കണ്ണൻ ഗുരു, ഒററക്കണ്ണനു രണ്ടു കണ്ണും കാണുന്നവൻ ഗുരു. സാധാരണ കാണുന്ന എല്ലാ ഇരുകണ്ണന്മാർക്കും മുക്കണ്ണൻതന്നെ ഗുരു. മുക്കണ്ണനു സമം ഗുരുവില്ല. കണ്ണിൻെറ എണ്ണമാണു് ഉത്കൃഷ്ടബീജമെങ്കിൽ സഹസ്രാക്ഷാദികൾ ഇല്ലേ? സഹസ്രാക്ഷാദികൾ വെറും ഇരുകണ്ണന്മാർതന്നെയാണു്, ഉള്ളതു പറഞ്ഞാൽ. കാരണം അവർ സ്വാത്മസുഖലാഭം കൊതിക്കുന്ന സഗുണബ്രഹ്മോപാസകന്മാരാണു്; തത്ഫലമായി ത്ര്യക്ഷശിഷ്യന്മാരുടെ പാദസേവകന്മാരാണു്. മുക്കണ്ണൻെറ മൂന്നാമത്തെ കണ്ണു് സ്വാത്മാനുഭൂതിരൂപമായ ജ്ഞാനനേത്രമാണു്. ജ്ഞാനനേത്രമനായ ദക്ഷിണാമൂർത്തിദേവൻ തന്നെയാണു് മുമുക്ഷുശിഷ്യന്മാരാൽ സേവ്യൻ. പ്രപഞ്ചാതീതമായ മോക്ഷത്തിന്നുവേണ്ടി ജീവനം ഹോമിച്ചവർ അല്പസ്വർഗ്ഗസുഖകാംക്ഷികളായ ഇന്ദ്രാദികളേക്കാൾ ശ്രേഷ്ഠന്മാർതന്നെ. ഇവിടെ ദക്ഷിണാമൂർത്തിതത്ത്വമാണു് പ്രധാനമെന്നു വിസ്മരിക്കരുതു്. ആദേശങ്ങൾ സ്ഥാനിക്കു തുല്യമാണെന്നുള്ള പാണിനീയനിയമം ഇവിടെയും വ്യാപിക്കും. ശ്രീ ശങ്കരഭഗവത്പാദർ,

സച്ചിദാനന്ദരൂപായ കൃഷ്ണായാക്ലിഷ്ടകാരിണേ
നമോ വേദാന്തവേദ്യായ ഗുരവേ ബുദ്ധിസാക്ഷിണേ.

എന്നു പ്രണമിക്കുന്നതു് ഇതു നിർണ്ണയിക്കുന്നു. വിഷ്ണുസഹസ്രനാമത്തിൽ ഉള്ള ഗുരു, ഗുരുതമ എന്ന രണ്ടു നാമങ്ങളും ലളിതാസഹസ്രനാമത്തിലെ ദക്ഷിണാമൂർത്തിരൂപിണീ എന്ന നാമവും മേൽപറഞ്ഞ സംഗതിക്കു് ഉപോദ്ബലകങ്ങളാണു്. 'വാസുദേവഃ സർവം' എന്ന തത്ത്വത്തിൻെറ സാംഗോപാംഗവ്യാഖ്യാനരൂപമായ ഭഗവദ്ഗീതയുടെ സാരം തന്നെയാണു് ദക്ഷിണാമൂർത്തിസ്തോത്രവും.

**വിദ്യാസന്തതിജ്ഞാനം**

സമ്പ്രദായപരമ്പര അറിയേണ്ടതു് ആവശ്യമാണെന്നു സൂതസംഹിത വിധിക്കുന്നു. വിദ്യാസന്തതിയുടെ ജ്ഞാനമില്ലാത്ത ബോധകഗുരു ആകാശം ഭക്ഷിച്ചു് വിശപ്പകററാൻ ശ്രമിക്കുന്നു; മണലിൽനിന്നും എണ്ണ പിഴിയാൻ തുടങ്ങുന്നു. പ്രത്യുത സമ്പ്രദായജ്ഞാനമുള്ളവൻ സംസാരതാരകനായിത്തീരുന്നു എന്നു സംഹിത പറയുന്നു. പിന്നെയും,

യഃ ശിവഃ സർവ്വഭൂതാനാമീശ്വരഃ സ്വത ഏവ ഹി
ഈശാനഃ സർവവിദ്യാനാം സ ഏവാദിഗുരുർബുധഃ.

എന്നുള്ള സൂതസംഹിതാവചനത്തേയാണ് ഗുരുപരമ്പരാനിർദ്ധാരണത്തിന്ന ബീജമായി ശിഷ്ടാചാരം സ്വീകരിക്കുന്നതു്.

ശുദ്ധസ്ഫടികസങ്കാശം ശുദ്ധവിദ്യാപ്രദായകം
ശുദ്ധം പൂർണ്ണം ചിദാനന്ദം സദാശിവമഹം ശ്രയേ.

എന്നും മററും ഗുരു,പരാപരഗുരുമുതൽ സ്വഗോത്രഷികളേയും സ്വഗുരുവിനേയും ഗുരുവിൻെറ ഗുരുവിനേയും വിഘ്നേശൻ, ഷണ്മുഖൻ, വിദ്യാസ്വരൂപിണിയായ ദേവി, വിഷ്ണ്വാദിദേവതകഠം ഇവരെ എല്ലാംതന്നെയും ശ്രദ്ധാപൂർവ്വം പൂജിച്ചശേഷം ശിഷ്യൻെറ മനഃപരിപാകം നോക്കി പരമോപദേശംമൂലം അജ്ഞാനം അകറേറണ്ടതാണ് എന്ന് അവിടെ കാണാൻ കഴിയും. മഹോപനിഷത്തിൽ പ്രസ്താവിക്കുന്ന സംഗതി ഏററവും പുതിയ വേദാന്തികഠം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

ആദൗ ശമദമപ്രായൈർ
ഗുരുഃ ശിഷ്യം വിശോധയേത്
പശ്ചാത്സർവ്വമിദം ബ്രഹ്മ
ശുദ്ധസ്ത്വമിതി ബോധയേത്.
അജ്ഞസ്യാർദ്ധപ്രബുദ്ധസ്യ
സർവ്വം ബ്രഹ്മേതി യോ വദേത്
മഹാനരകജാലേഷു
സ തേന വിനിയോജിതഃ.

ആദ്യംതന്നെ ശമം, ദമം, ഉപരതി, ശ്രദ്ധ തുടങ്ങിയ സാധനസമ്പത്തി എത്രമാത്രം ശിഷ്യനിലുണ്ടെന്ന ഗുരു പരീക്ഷിച്ചനോക്കണം. അനന്തരം വേണം 'ഇന്ദ്രിയവാങ്മനോഗമ്യമായതു സർവ്വവും ബ്രഹ്മംതന്നെ, ശുദ്ധസ്വരൂപനായ നീയും അതുതന്നെ.' എന്ന ബോധനം ചെയ്യുവാൻ. അറിവു കെട്ടവനും ഏതാണ്ട പകുതി എന്തോ ഗ്രഹിച്ചവനമായിട്ടുള്ളവനോട് 'സർവ്വം ബ്രഹ്മം' എന്ന പറയുന്നയാഠ അവനെ നരകത്തിന്ന് ഇരയാക്കുകയാണ ചെയ്യുന്നതു്.

അംഗഹീനാനി വാക്യാനി ഗുരുർനോപദിശേത് പുനഃ
സഷഡംഗാന്യുപദിശേത് മഹാവാക്യാനി കൃത്സ്നശഃ.

അംഗഹീനമായ വാക്യം ഗുരു ഉപദേശിക്കരുതു്. അവാന്തരവാക്യങ്ങളും അംഗങ്ങളും ബോധിപ്പിച്ചശേഷം എല്ലാ മഹാവാക്യങ്ങളും പൂർണ്ണമായി ബോധിപ്പിക്കണം എന്ന ശുകരഹസ്യോപനിഷത്തു പറയുന്നു. ''തത്ത്വമസി'' എന്ന മാത്രം പറഞ്ഞു വിട്ടാൽ പോരാ.

**മുമുക്ഷുശിഷ്യൻ എന്തു ചെയ്യണം ?**

മേൽ വർണ്ണിച്ചപ്രകാരമുള്ള മോക്ഷദഗുരുവിനെ ഈശ്വരകൃപകൊണ്ടുമാത്രമേ ലഭിക്കുകയുള്ളു. ആവിധമുള്ള മഹത്സംഗം ദുർലഭവും അഗമ്യവും അമോഘവും ആണെന്ന പറഞ്ഞിട്ട് നാരദമഹർഷി ഭക്തിസൂത്രത്തിൽ പറയുന്നു: 'ലഭ്യതേഽപി തത്കൃപയൈവ, തസ്മിംസ്തജ്ജനേ ഭേദാഭാവാത്.' ഈശ്വരകൃപകൊണ്ട് ഗുരുലാഭം എങ്ങനെ സിദ്ധിക്കും ? ഭഗവാനും ഭഗവത്ജനവും രണ്ടല്ല. അതുമൂലം,

സ ആദിനാഥോ ഭഗവാനനാദിർ-
ജ്ഞാനാംബുധിഃ സ്വാത്മരതിർമഹാത്മാ
ശ്രീദേശികേന്ദ്രഃ കരുണാംബുരാശിഃ
നാനാസ്വരൂപൈശ്ചരതീഹ ലോകേ.

ഈവിധം ഗുരുതത്ത്വവിവേചനം എന്ന ഗ്രന്ഥത്തിൽപറയുന്നു.പ്രസിദ്ധനായആആദിനാഥൻ, അനാദിഭഗവാൻ, ജ്ഞാനസാഗരമായ ശ്രീദേശികേന്ദ്രൻ,സ്വാത്മരതിയും കരുണാസമുദ്രവുമായ മഹാത്മാ നാനാരൂപത്തിൽ ലോകത്തിൽ നടക്കുന്നു. ചിലപ്പോഠ ഏഴു തലമുറ അറിയാവുന്ന അവിച്ഛിന്നമായ ഏകാന്തഭക്തന്മാരുടെ കുലത്തിൽ ജനിച്ച ഗുണസമ്പന്നനായ ശ്രേഷ്ഠതമനായ ബ്രാഹ്മണരൂപത്തിൽ ആകാം. ചിലപ്പോഠ സ്വയം ഭക്തിസമ്പന്നനായി ജ്ഞാനവൈരാഗ്യഭൂഷിതനായി സ്വകർമ്മനിഷ്ഠനായ ആചാര്യരൂപത്തിലായിരിക്കാം. ചിലപ്പോഠ ജാതിശ്രേഷ്ഠനല്ലാത്തവനും ആയിരിക്കാം. ഇതിന്ന പ്രമാണം:

സപ്തപൂരുഷവിജ്ഞേതയേ സന്തതൈകാന്തനിർമ്മലേ
കുലേ ജാതോ ഗുണൈർയുക്തഃ വിപ്രഃശ്രേഷ്ഠതമോ ഗുരുഃ.
സ്വയം വാ ഭക്തിസമ്പന്നഃ ജ്ഞാനവൈരാഗ്യഭൂഷിതഃ
സ്വകർമ്മനിരതോ നിത്യമർത്ത്യാചാര്യതാം ദ്വിജഃ.
കിമപ്യത്രാഭിജായന്തേ യോഗിനഃ സർവ്വയോനിഷു
പ്രത്യക്ഷിതാത്മനാഥാനാം നൈഷാം ചിന്ത്യം
[കുലാദികം.

എന്ന ഭരദ്വാജസംഹിതയിൽ വരുന്നു. വജ്രസൂചികോപനിഷത്തിലാകട്ടെ: ''ജാത്യാ വിനാഽപി അഗ്രേ ജ്ഞാനപ്രാപിതാഃ ഋഷയോ ബഹവഃസന്തി;തസ്മാദ്ജാതിർന ബ്രാഹ്മണഃ.'' എന്ന് ഉല്ലേഖനം ചെയ്യുന്നു. 'സിദ്ധസ്യ കൃപയാ യോഗീ ഭവതി നാന്യഥാ' എന്ന യോഗശിഖോപനിഷത്തു പറയുന്നു. മുക്തിപ്രദമായ യോഗാഭ്യാസവും തജ്ജന്യമായ ബ്രഹ്മജ്ഞാന

ത്തിൻെറ ഫലമായിട്ടുള്ള സന്ന്യാസവും പ്രാചീനശാസ്ത്രങ്ങളിലും ആക്കം ദണ്ഡധാരിതമല്ല എന്നു യോഗവാസിഷ്ഠാദികളിൽനിന്നും വ്യക്തമാണ്. യഥാ തഥാ വാ, ശിഷ്യൻ പ്രാപിക്കേണ്ടതു് വിമുക്തനായി ലക്ഷണസമ്പന്നനായിട്ടുള്ള ഗുരുവിനെയാണ്. പശുവിൻെറ നിറം പലതായാലും പാലിൻെറ വർണ്ണം ഒന്നുതന്നെ — "ഗവാമനേകവർണ്ണാനാം ക്ഷീരസ്യാപ്യേകവർണ്ണതാ" എന്നു ബ്രഹ്മബിന്ദൂപനിഷത്തു പറയുന്നു. ഈ തത്ത്വം സശരീരമുക്തരുടെ അനുഭൂതിയിൽ കാണേണ്ടതാണ്.

ശിഷ്യൻ ബോധകഗുരുവിനെ സമീപിക്കുമ്പോഴത്തന്നെ ഒന്നാമതായി ദൃഢചിത്തനായിരിക്കണം. ശുചിത്വവും ഇന്ദ്രിയസംയമവും ഇല്ലാത്തവൻ ശിഷ്യനാകാൻ അർഹനല്ല. ഗുരുവിൽ ശ്രദ്ധാന്വിതനായിരിക്കണം. ഒരിക്കലും ഗുരുവിൻെറ മഹത്ത്വത്തിൽ അസൂയ മനസ്സിൽപ്പോലും വരരുതു്. ഗുരു പറയുന്നതുപോലെ ജീവിതം നയിക്കാൻ തയ്യാറായിരിക്കണം. ത്രികരണങ്ങളുടെ ഏകതാരൂപമായ ആർജവം ശിഷ്യഗുണങ്ങളിൽ മുഖ്യമാണ്. സദാ ബഹിർമുഖൻ, ഉന്മത്തൻ, ചെയ്യേണ്ടതു ചെയ്യാതെ പതിച്ചവൻ, നിന്ദ്യസ്വഭാവക്കാരൻ, ക്രൂരൻ, നാസ്തികൻ ഇവർ ആചാര്യനെ സമീപിച്ചാൽ വലിയ ഫലമില്ല. "അതിസേവാപരഭക്തഗുണവച്ഛിഷ്യായോപദിശേത്" — അത്യന്തം ശുശ്രൂഷാപരനും ഗുണവാനുമായ ശിഷ്യനു് ഉപദേശിക്കണമെന്നു ദത്താത്രേയോപനിഷത്തിൽ പറയുന്നു. ശിവോപനിഷത്തിൽ 'അമീമാംസ്യാ ഹി ഗുരവഃ' — ശിഷ്യൻ ഗുരുവിനെപ്പററി ചർച്ച് നടത്തരുതു് എന്നു പറഞ്ഞിട്ടു് ഗുരുവിനോടു പറയുന്നതു് ഇതാണ്:

ന ശുശ്രൂഷാർഥകാമശ്ച ന ച ധർമ്മഃ പ്രദൃശ്യതേ
ന ഭക്തിർ ന യശഃ ക്രൗര്യം ന തമധ്യാപയേദ് ഗുരുഃ.

ആരാണോ ശുശ്രൂഷയുള്ള മനസ്സില്ലാതെ അർഥകാമങ്ങളിലുള്ള ആസക്തിയും വെച്ചുകൊണ്ടു് ഗുരുവിനെ സമീപിക്കുന്നതു്, ആരാണോ ധർമ്മാചരണവും ഭക്തിയും നല്ലവനെന്ന പേരുമില്ലാത്തവനും ക്രൂരനുമായവൻ അവനെ ഗുരു പഠിപ്പിക്കരുതു്. വിദ്യ വീര്യമുള്ളതായിരിക്കണമെങ്കിൽ, ഫലപ്രദമാകണമെങ്കിൽ, ആർജവമില്ലാത്ത ശഠനേയും കുശുമ്പു പറയുന്നവനേയും പഠിപ്പിക്കരുതു്, എന്നു ശാട്യായനി ഉപനിഷത്തു പറയുന്നു. ശിവോപനിഷത്തിൽ ഗുരുസമീപമുള്ള വ്യവഹാരം ഈവിധമായിരിക്കണമെന്നു ദിഗ്ദർശനം കൊടുക്കുന്നു:

യദർപയേദ് ഗുരുഃ കിഞ്ചിത്
തന്നമ്രഃ പുരതഃ സ്ഥിതഃ
പാണിദ്വയേന ഗൃഹ്ണീയാത്
സ്ഥാപയേത്തച്ച സുസ്ഥിരം.
യദാദിശേദ് ഗുരുഃ കിഞ്ചിത്
തത് കുര്യാദവിചാരതഃ
വശേ സതതനമ്രഃ സ്യാദ്
സംവൃത്യാംഗാനി കൂർമവത്.
തത്സമ്മുഖം ച നിർഗച്ഛേത്
നമസ്കാരപുരസ്സരം
വ്യാഖ്യാനേ തത്സമാപ്തൗ ച
സംപ്രശ്നേ സ്നാനഭോജനേ
ഭുക്ത്വാ ച ശയനേ സ്വപ്നേ
നമസ്കുര്യാത് സദാ ഗുരും.
ഹാസ്യനിഷ്ഠീവനാസ്ഫോട–
മുച്ചഭാഷവിജൃംഭണം
പാദപ്രസാരണം ഗീതം
ന കുര്യാദ് ഗുരുസന്നിധൗ.
ഹീനാന്നപാനവസ്ത്രഃ സ്യാത്
നീചശയ്യാസനോ ഗുരോഃ
ന യഥേഷ്ടശ്ച സന്തിഷ്ഠേത്
കലഹം ച വിവർജയേത്.
പഥി പ്രയാന്തം യാന്തം ച
യത്നാദ് വിശ്രാമയേദ് ഗുരും
ക്ഷുത്പിപാസാതുരം സ്നാതം
ജ്ഞാത്വാഽശക്തം ച ഭോജയേത്.

ഗുരു എന്തെങ്കിലും കൈയ്യിലേല്പ്പിച്ചു തന്നാൽ നേരേ മുമ്പിൽ നമ്രതയോടുനിന്നു് രണ്ടു കൈയ്യുംകൊണ്ടും അതു വാങ്ങി കേടുവരാത്ത വിധം സ്ഥിരമായിവയ്ക്കണം. ചെയ്യാൻ പറയുന്നതു് മറുചോദ്യമില്ലാതെ നടത്തണം. സദാ നമ്രനായി ആമയെപ്പോലെ അംഗങ്ങളും സംയമപൂർവ്വം ഉപസംഹരിച്ചുകൊണ്ടു് ഗുരുവശ്യനായിരിക്കുകയും നമസ്കാരപുരസ്സരമായി മുമ്പിൽ പ്രവേശിക്കുകയും മുമ്പിൽനിന്നു പോവുകയും വേണം. തത്ത്വവ്യാഖ്യാനം ചെയ്യുവാൻ ഗുരു തുടങ്ങുമ്പോഴും, അവസാനത്തിലും ഗുരുസമക്ഷം നിവേദനം ചെയ്യുമ്പോഴും, സ്നാനം ഭോജനം വിശ്രമം നിദ്ര ഇവയ്ക്കായി തയ്യാറാകുമ്പോഴും നമസ്കരിക്കണം. ഗുരുസന്നിധിയിൽ പൊട്ടിച്ചിരി, കാറിതുപ്പൽ, വിരൽഞെരിച്ചു നൊടിയിടുക,

ഉച്ചസ്വരത്തിൽ സംസാരം, സശബ്ദം കോട്ടുവാ ഇടുക, ഇഷ്ടംപോലെ കൈകാലുകൾ നീട്ടുക, മൂളിപ്പാട്ടുക ഇവ വജ്ജിക്കണം. അന്നപാനങ്ങൾ വസ്ത്രശയ്യാസനങ്ങൾ ഇവ ഗുരുവിനുള്ളതിലും നന്നായിട്ടുള്ളതു് തനിക്കു വേണമെന്നു വിചാരിക്കരുതു്. സ്വേച്ഛപോലെ നേരത്തെ അറിയിക്കാതെ ഗുരുവിനെ സമീപിക്കയുമരുതു്. കലഹമോ പാടില്ലതാനം. വഴിയാത്രയിൽ ഗുരുവിനെ കണ്ടാൽ ആദരയത്നപൂർവ്വകം വിശ്രമത്തിനു വേണ്ടതു ചെയ്തുകൊടുക്കുകയും ക്ഷുത് പിപാസാശാന്തി വരുത്തുന്നതിനുമുമ്പായി സ്നാനത്തിനു് ഏപ്പാടു ചെയ്തു് യഥാശക്തി ഭോജനം സമപ്പിക്കുകയും വേണം. ബുദ്ധിശക്തി നല്ലതുപോലെ ഉപയോഗിച്ചു വേണം സേവ സദാ ചെയ്യുവാനെന്നു് ബ്രഹ്മബിന്ദൂപനിഷത്തിൽ എടുത്തു പറയുന്നു.

യോ ദദാതി മഹാവിദ്യാം
ഹംസാഖ്യാം പരമേശ്വരീം
തസ്യ ദാസ്യം സദാ കര്യാത്
പ്രജ്ഞയാ പരയാ സഹ.

ഗുരുദക്ഷിണയെപ്പററി പറയുമ്പോൾ അഹിർബുധ്ന്യസംഹിത പറയുന്നു:

കൃതാത്ഥം മാന്യമാനഃ സ്വം ഗുരവേƒഥ നിവേദയേത്
ആത്മാനമഥവാത്മീയം യത്കിഞ്ചിദ്ദത വിദ്യതേ
വിനാ പാപമനിഷ്ടം ച സവ്വം തസ്മൈ നിവേദയേത്
ഏവം നിവേദ്യ മന്വീത കൃതാർഥോƒഹമിതി സ്വയം.

ഗുരൂപദിഷ്ടമായ വിദ്യകൊണ്ടു കൃതാത്ഥനായാൽ ഗുരുവിനു തന്നെത്തന്നെ ദാനം ചെയ്യണം; അല്ലെങ്കിൽ കഴിവുള്ള മററു സ്വന്തമായ വസ്തുക്കൾ. അനിഷ്ടവും പാപവും ഒരിക്കലും ഗുരുദക്ഷിണയ്ക്കു വേണ്ടിയുള്ളവയല്ല. അവ നീക്കി ബാക്കി എന്തും ആകാം. ഈവിധം ആത്മാത്മീയനിവേദനം ചെയ്തുകൊണ്ടും താൻ കൃതകൃത്യനായി എന്നു സ്വയം ചിന്തിക്കണം. എന്നാൽ പരമകാരുണികനും ത്യാഗമൂത്തിയുമായ മോക്ഷദഗുരു അപ്രാത്ഥനയാണു് ഗുരുത്വബീജമെന്നു സ്വജീവിതംമൂലം ഉദാഹരിക്കുകതന്നെ ചെയ്യും.

ഉത്തമശിഷ്യൻെറ മനോഭാവം മുക്തികോപനിഷത്തും അന്നപൂണ്ണോപനിഷത്തും ശിവോപനിഷത്തും ക്രമേണ ഈവിധം വ്യക്തമാക്കുന്നു:

ഹസ്തം ഹസ്തേന സമ്പീഡ്യ
ദന്തൈർദന്താൻ വിചൂർണ്യ ച
അംഗാന്യങ്ഗൈഃ സമാക്രാമ്യ
ജയേതാദൗ സ്വകം മനഃ.
ഹന്തേന്ദ്രിയഗണാ യൂയം
ത്യജതാകുലതാം ശനൈഃ
ചിദാത്മാ ഭഗവാൻ സവ്–
സാക്ഷിത്വേന സ്ഥിതോƒസ്മ്യഹം
സേവായാം പശുപാല്യേ ച
വാണിജ്യേ കൃഷികമ്മണി
തുല്യേ സതി പരിക്ലേശേ
വരം ക്ലേശോ വിമുക്തയേ.

ഒരു കൈപ്പടംകൊണ്ടു് മറേറതു ഞെരിച്ചു്, പൊടിയുംവരെ പല്ലു കടിച്ചു്, ചഞ്ചലമായ ഒരംഗത്തെ മറെറാന്നുകൊണ്ടു് അമത്തി ആദ്യം തന്നെ മനസ്സു ജയിക്കണം. അതിലേയ്ക്കു് ഈവിധം ഉറയ്ക്കുക. ഇന്ദ്രിയങ്ങളാകുന്ന കൂട്ടാളികളെ, നിങ്ങൾ പതറാതെയിരിക്കാൻ മെല്ലെ പഠിക്കുക. സവ്വസാക്ഷിയായ ചിദാത്മാ–ഭഗവാൻ–തന്നെയാണു നിങ്ങൾക്കു യഥാത്ഥത്തിൽ പ്രഭുവായിരിക്കുന്ന 'ഞാൻ' എന്നു ധരിക്കുക. പിന്നീടു് ഇങ്ങനെ ഉറയ്ക്കാം: ഉദ്യോഗം നോക്കുന്നതിനും കച്ചവടത്തിനും കൃഷിജോലിക്കും കഷ്ടപ്പാടുകൾ തുല്യംതന്നെയാണു്. അപ്പോൾ സംസാരമോക്ഷത്തിനുള്ള കഷ്ടപ്പാടല്ലേ ശ്രേഷ്ഠം ? സംസാരത്തിൽ ദേഹസുഖം എങ്ങനെ എന്നു മഹോപനിഷത്തു് ചോദിക്കുന്നു:

സംസാര ഏവ ദുഃഖാനാം സീമാന്ത ഇതി കഥ്യതേ
തന്മധ്യേ പതിതേ ദേഹേ സുഖമാസാദ്യതേ കഥം ?

ദുഃഖങ്ങളുടെ അങ്ങേ അററമാണു് സംസാരമെന്നു പറയപ്പെടുന്നു. അതിൽപ്പെട്ടവനു് ദേഹമുള്ളപ്പോൾ സുഖമെങ്ങനെയുണ്ടാകും ?

# ഋഷി – ആചാര്യൻ – അവതാരം

## ശ്രീ ശാരദാനന്ദസ്വാമികൾ

ഭാരതവും മററു രാജ്യങ്ങളും തമ്മിൽ ഒരു താരതമ്യപഠനം നടത്തിയാൽ, ആദ്ധ്യാത്മികമായ ആദർശങ്ങളിലും, ആശയങ്ങളിലും സമീപനരീതികളിലുമെല്ലാം കാര്യമായ വ്യത്യാസം ഉള്ളതായിക്കാണാം. ആത്മാവ്, ഈശ്വരൻ, പരലോകം മുതലായ ഇന്ദ്രിയാതീതവസ്തുതകളെ നിത്യസത്യങ്ങളെന്നു വിശ്വസിച്ച് അവയെ പ്രത്യക്ഷമാക്കാൻ അതിപ്രാചീനകാലം മുതൽ സർവ്വസ്വവും വിനിയോഗിക്കുകയും, അത്തരം സാക്ഷാത്ക്കാരം അഥവാ സിദ്ധിയാണ് വ്യക്തിയുടേയും സമുദായത്തിൻേറയും പരമപുരുഷാർത്ഥമെന്ന സിദ്ധാന്തത്തിലെത്തുകയും ചെയ്ത രാജ്യമാണ് ഭാരതം. എന്നെന്നേയ്ക്കുമായി മറെറങ്ങുമില്ലാത്ത ആദ്ധ്യാത്മികതയുടെ നിറപ്പകിട്ടാർന്നതായിരിക്കുന്ന ഭാരതീയ ജനജീവിതം.

അതീന്ദ്രിയവിഷയങ്ങളിൽ ഇത്തരമൊരു താത്പര്യം എങ്ങനെ സംഭവിച്ചു? സദ്ഗുണങ്ങൾകൊണ്ടും സാക്ഷാത്ക്കാരംകൊണ്ടും സമ്പന്നരായ മഹാപുരുഷന്മാർ ഭാരതത്തിൽ കൂടക്കൂടെ പിറവിയെടുത്തതുമാത്രമാണ് ഭാരതത്തിൻെറ ഈ പ്രത്യേകതയ്ക്കു കാരണമെന്നു പറയണം. അവരുടെ വിചിത്രങ്ങളായ അനുഭൂതികളും അസാധാരണവൈഭവവും സദാ കാണുകയും ആലോചനാവിഷയമാക്കുകയും ചെയ്യുതിനാൽ ഭാരതജനതയ്ക്ക് ഇതിലെല്ലാം ദൃഢവിശ്വാസവും താത്പര്യവും ഉളവായതാണ്. പ്രാചീനകാലംമുതൽ ആദ്ധ്യാത്മികതയാകുന്ന കരിമ്പാറയിൽ കെട്ടിപ്പടുക്കപ്പെട്ടതാണ് ഭാരതീയജീവിതം. മറുനാടുകളിൽ കാണപ്പെടാത്ത, സത്യസാക്ഷാത്ക്കാരം എന്ന ലക്ഷ്യത്തെ കൈക്കൊണ്ട ഒരു ജനസമുദായവും, സാമുദായികാചാരാനുഷ്ഠാനങ്ങളും ഭാരതം രൂപപ്പെടുത്തി. സമുദായത്തിലെ നാനാജാതികളും വ്യക്തികളും നിജപ്രകൃതിഗുണങ്ങളെ അവലംബിച്ചുകൊണ്ടുതന്നെ ദൈനംദിന കൃത്യങ്ങളനുഷ്ഠിച്ചു പടിപടിയായി ഉയർന്ന് പരമപുരുഷാർത്ഥത്തെ അഥവാ ഈശ്വരസാക്ഷാത്ക്കാരത്തെ പ്രാപിക്കണം. അതൊന്നുമാത്രമായിരുന്നു ഭാരതത്തിൻെറ ലക്ഷ്യം. ആ ലക്ഷ്യം മുൻനിർത്തി സംവിധാനം ചെയ്യപ്പെട്ടതായിരുന്നു ജാതിനിയമങ്ങളും സ്വധർമ്മാനുഷ്ഠാനങ്ങളും. ഭാരതത്തിൻെറ ആദ്ധ്യാത്മികതയും ധർമ്മനിഷ്ഠയും ഇന്നും ഇത്രത്തോളം സജീവമായിരിക്കാനും, തപസ്സ്, സംയമം, പരമവ്യാകുലത മുതലായവകൊണ്ടു ഭഗവാനെ പ്രത്യക്ഷമാക്കി തദ്വാരാ മോക്ഷം പ്രാപിക്കാമെന്ന ദൃഢവിശ്വാസമുണ്ടാകാനും കാരണം തലമുറകളായി അത്തരം നിയമങ്ങളും നിഷ്ഠകളും ഇവിടെ പാലിക്കപ്പെട്ടിരുന്നു എന്നതാണ്.

ഈശ്വരസാക്ഷാത്ക്കാരത്തിൽ അധിഷ്ഠിതമാണ് ഭാരതജനതയുടെ മതം. വൈദികകാലംമുതൽ, ധർമ്മസംസ്ഥാപകരായ ആചാര്യന്മാരെ നാം വിളിച്ചുപോരുന്ന പേരുകളും അവയുടെ അർത്ഥങ്ങളും വിചിന്തനം ചെയ്താൽ ഇതെളുപ്പത്തിൽ ബോദ്ധ്യമാകും. ഋഷി, ആപ്തൻ, അധികാരി, പ്രകൃതിലീനൻ എന്നൊക്കെയായിരുന്നു അവരെപ്പററി പറഞ്ഞിരുന്നതു്. അതീന്ദ്രിയവിഷയങ്ങളെ സാക്ഷാത്ക്കരിച്ച് അസാധാരണ പ്രാഭവമുള്ളവരെന്നു ബോദ്ധ്യപ്പെടുത്തിയിരുന്നതുകൊണ്ടാണ് നാം ഇവരെ ഇപ്രകാരം പറഞ്ഞിരുന്നതു്. വൈദികകാലത്തെ ഋഷികൾമുതൽ പൌരാണികകാലത്തെ അവതാരപുരുഷന്മാരടക്കം എല്ലാവരെക്കുറിച്ചും ഈ പറഞ്ഞതു തികച്ചും ശരിയാണ്.

വൈദികകാലത്തെ ഋഷിയാണ് പൌരാണികകാലമായപ്പോഴേയ്ക്കും ഈശ്വരാവതാരമായി പരിഗണിക്കപ്പെട്ടതു്. മനുഷ്യരിൽ ചിലർ ഇന്ദ്രിയാതീതങ്ങളായ വസ്തുക്കളെ കാണ്മാൻ സമർത്ഥന്മാരാണ് എന്ന വൈദിക

കാലത്തിലുള്ള സാധാരണക്കാക്കു ബോദ്ധ്യമായിരുന്നു. എങ്കിലും അത്തരം സമൎത്ഥരിൽ അത്തരം കാൎയ്യങ്ങളുള്ള കഴിവിൻെറ മാത്രയിൽ ഏററക്കുറച്ചിലുണ്ടാകാമെന്നു് അവൎക്കറിവുണ്ടായിരുന്നില്ല. അതിനാൽ അത്തരക്കാരെ ഒന്നടങ്കം 'ഋഷി' എന്നു പറഞ്ഞുവന്നു. എന്നാൽ മനുഷ്യരുടെ ബുദ്ധിയും താരതമ്യപഠനത്തിനുള്ള കഴിവും ക്രമേണ വികസിച്ചു. ഋഷികളെല്ലാവരും തുല്യശക്തിയുക്തരല്ല എന്നവൎക്കു തോന്നിത്തുടങ്ങി. ഋഷികളിൽ ചിലർ സൂൎയ്യതുല്യം; ചിലർ ചന്ദ്രനുതുല്യം; ചിലർ മിന്നിത്തിളങ്ങുന്ന നക്ഷത്രങ്ങൾക്കു തുല്യം; മററു ചിലർ വെറും മിന്നാമിനുങ്ങുകൾ. ഇങ്ങനെ ഋഷിമാർ ആദ്ധ്യാത്മികനഭോമണ്ഡലത്തിൽ പ്രകാശം വിതറുന്ന നാനാതരം ജ്യോതിസ്സുകളായി ഗണിക്കപ്പെട്ടു. ഋഷിഗണങ്ങളെ തരംതിരിച്ചു പദവി നിൎണ്ണയിക്കുവാനും ശ്രമമായി. ഋഷികളിൽ ചിലരെ ആദ്ധ്യാത്മികജ്ഞാനം കൈയ്യാറാൻ പ്രത്യേക സാമൎത്ഥ്യമുള്ളവരായിക്കണ്ടു് ആ വിഷയത്തിൽ ശ്രേഷ്ഠരായ അധികാരികൾ എന്നു പറഞ്ഞുതുടങ്ങി. ഇപ്രകാരമാണു് ദാൎശനികകാലഘട്ടത്തിൽ ചില ഋഷികൾ 'ആധികാരികപുരുഷന്മാർ' എന്ന പേരിൽ അറിയപ്പെട്ടുവന്നതു്. ഈശ്വരൻെറ അസ്തിത്വത്തെ സംശയിക്കുകയും ചോദ്യംചെയ്യുകയും ചെയ്തിരുന്ന സാംഖ്യാചാൎയ്യനായ കപിലൻപോലും ഇത്തരം 'ആധികാരികപുരുഷ'ന്മാരുടെ അസ്തിത്വത്തെ ചോദ്യം ചെയ്തിരുന്നില്ല. കൺമുന്നിൽ കാണുന്നതിനെ ആർ എങ്ങനെ സംശയിക്കും? കപിലനും മററു സാംഖ്യാചാൎയ്യന്മാരും 'ആധികാരികപുരുഷന്മാ'രെ 'പ്രകൃതിലീനർ' എന്ന മറെറാരു പേരിലും പറഞ്ഞുവന്നിരുന്നു. ഇപ്രകാരമുള്ള അസാധാരണശക്തിശാലികളായവരുടെ ഉത്ഭവം എങ്ങനെ സംഭവിക്കുന്നു? സാംഖ്യർ പറയുന്ന ഉത്തരമിതാണു്: 'പവിത്രത, സംയമം മുതലായ ഗുണഗണങ്ങളുടെ തികവിൽ പൂൎണ്ണജ്ഞാനം സിദ്ധിച്ചവരാണിവർ. എങ്കിലും അവരുടെ മനസ്സിൽ ലോകോപകാരം ചെയ്‌വാനുള്ള ആഗ്രഹം അതിതീവ്രമായിരുന്നു. അതിനാൽ അനന്തമഹിമാവായ സ്വസ്വരൂപത്തിൽ നിശ്ശേഷം ലയിച്ചു മുക്തരായിത്തീരാൻ അവൎക്കു കഴിഞ്ഞില്ല. മനസ്സിൽ ഈ വാസന അവശേഷിച്ചിരുന്നതു കൊണ്ടു സൎവ്വശക്തിസ്വരൂപിണിയായ പ്രകൃതിയിൽ അവർ ലയിച്ചു. അടുത്ത കല്പത്തിൽ പ്രകൃതിശക്തികളെ തങ്ങളുടേതാക്കി ഷഡൈശ്വര്യസമ്പന്നരായി ഒരു കല്പകാലം എല്ലാ പ്രകാരേണയും ലോകനന്മക്കായി പ്രവൎത്തിച്ചുകൊണ്ടു് അവർ സ്ഥിതിചെയ്യുന്നു.'

ഈ 'പ്രകൃതിലീന'ന്മാരിലും ശക്തിയുടെ താരതമ്യാനുസാരം 'കല്പനിയാമക ഈശ്വരൻ' എന്നും 'ഈശ്വരകോടികൾ' എന്നും രണ്ടു ശ്രേണികളെ സാംഖ്യാചാൎയ്യർ നിർദ്ദേശിക്കുന്നുണ്ടു്.

ദാൎശനികയുഗത്തിൻെറ അവസാനത്തോടെയാണു് ഭാരതത്തിൽ ഭക്തിയുഗത്തിൻെറ ആവിർഭാവം ഉണ്ടായതു്. വേദാന്തത്തിനു വശീഭൂതരായ ഭാരതജനത വിരാട്ടും സമഷ്ടിസ്വരൂപനുമായ സഗുണേശ്വരനിൽ വിശ്വസിച്ചു. അനന്യഭക്തിയോടുകൂടിയ ഈശ്വരോപാസന ഒന്നുകൊണ്ടുമാത്രം ജ്ഞാനവും യോഗവും പൂൎണ്ണരൂപത്തിൽ പ്രാപിക്കാമെന്നും അവർ വിശ്വസിച്ചു. സാംഖ്യദൎശനോക്തമായ 'കല്പനിയാമക ഈശ്വരൻ' നിത്യശുദ്ധബുദ്ധമുക്തസ്വഭാവനും വിരാട്സ്വരൂപനുമായ സഗുണേശ്വരൻെറ ആംശികമോ പൂൎണ്ണമോ ആയ പ്രകാശം അഥവാ ആവിർഭാവം ആയി പരിഗണിക്കപ്പെടാൻ കാലവിളംബമുണ്ടായില്ല. പൌരാണികയുഗത്തിലെ അവതാരവിശ്വാസത്തിൻെറ ഉല്പത്തിയും, വൈദികയുഗത്തിലെ വിശിഷ്ടഗുണശാലികളായ ഋഷികൾ പൌരാണികയുഗത്തിൽ ഈശ്വരാവതാരങ്ങളായി പരിണമിച്ചതും ഇപ്രകാരമായിരിക്കുമെന്നു് അനുമാനിക്കാം. അസാധാരണമായ ആദ്ധ്യാത്മികശക്തിസമ്പന്നരായ മഹാപുരുഷന്മാരുടെ ആവിർഭാവം കണ്ടുകണ്ടു് ക്രമേണ ഭാരതം ഈശ്വരാവതാരത്തിൽ വിശ്വസിക്കുവാൻ തുടങ്ങിയെന്നു് സ്പഷ്ടം. ഇപ്രകാരമുള്ള മഹാന്മാരുടെ അതീന്ദ്രിയദൎശനങ്ങളുടേയും അനുഭൂതികളുടേയും അടിത്തറമേലാണു് ഭാരതീയധൎമ്മങ്ങളുടെ സുദൃഢസൌധങ്ങൾ ക്രമേണ ഉയൎന്നു പൊങ്ങി, ഹിമമകുടം ചൂടിയ ഹിമാചലംപോലെ, ആദ്ധ്യാത്മികലോകത്തിലെ അംബരചുംബികളായി വിലസുന്നതു്. ഇപ്രകാരമുള്ള മഹാന്മാരെ, മനുഷ്യജീവിതത്തിൽ നേടേണ്ടവയിൽവെച്ചു് ഏററവും ശ്രേഷ്ഠമായതു നേടിയവർ എന്ന അൎത്ഥത്തിൽ, 'ആപ്ത'

ന്മാർ എന്നും പരാകാഷ്ഠയിലെത്തിയ ജ്ഞാനത്തിൻെറ ആകരമായ ഇവരുടെ വാണികളെ 'വേദങ്ങൾ' എന്നും വിളിക്കാൻ തുടങ്ങി.

വിശിഷ്ടരായ ഋഷികൾ ഈശ്വരാവതാരങ്ങളായി കല്പിക്കപ്പെട്ടതിന്നു മററൊരു പ്രധാന കാരണം ഭാരതത്തിലെ ഗുരുപൂജയാണ്. വേദങ്ങളുടേയും ഉപനിഷത്തുകളുടേയും കാലം മുതൽക്ക് ഭാരതീയർ അതീവ ശ്രദ്ധയോടെ ജ്ഞാനദാതാവും ആചാര്യനുമായ ഗുരുവിനെ ഉപാസന ചെയ്തിരുന്നു. ഈ ഉപാസന കാലക്രമത്തിൽ ഉപാസകരിൽ ഒരു ബോധം ഉളവാക്കിയിരിക്കണം. അതെന്തെന്നാൽ അതീന്ദ്രിയമായ ഐശ്വരശക്തി മാനവഹൃദയത്തിൽ ആവിർഭവിച്ചിട്ടുണ്ടെങ്കിൽമാത്രമേ ഒരു മനുഷ്യൻ യഥാർത്ഥത്തിൽ ഗുരുപദവിയിൽ വർത്തിക്കാൻ സമർത്ഥനാകയുള്ളു എന്നതുതന്നെ. സാധാരണമനുഷ്യരുടെ ജീവിതത്തിലെ സ്വാർത്ഥപരതയും യഥാർത്ഥഗുരുക്കന്മാരുടെ അഹൈതുക കാരുണ്യപ്രേരിതമായ ലോകഹിതാചരണവും തുലനംചെയ്ത് ഭാരതീയർ, യഥാർത്ഥഗുരുക്കന്മാർ സാധാരണക്കാരിൽനിന്നും തികച്ചും ഭിന്നവും ഉച്ചവുമായ ഒരു ശ്രേണിയിൽപെടുന്ന മനുഷ്യർ എന്ന നിഗമനത്തിലെത്തിയതോടെ അവരെ പൂജിക്കുവാൻ തുടങ്ങി. ക്രമേണ വിശ്വാസം ശ്രദ്ധ, ഭക്തി ഇവയാൽ പരിശുദ്ധമായ അവരുടെ മനസ്സ് യഥാർത്ഥഗുരുക്കന്മാരുടെ അലൌകികശക്തികളെ പ്രത്യക്ഷമായി കണ്ടറിയുവാൻ തുടങ്ങി; അവരുടെ ദിവ്യതയിൽ ദൃഢവിശ്വാസികളായി. ''രുദ്ര യത്തേ ദക്ഷിണം മുഖം തേന മാം പാഹി നിത്യം'' എന്നിങ്ങനെ ഭവരോഗമുക്തിക്കായി യാതൊരു കരുണാമയനായ ഭഗവാൻ ദക്ഷിണാമൂർത്തിയോട് അവർ കൃപയ്ക്കായിക്കൊണ്ടു പ്രാർത്ഥിച്ചിരുന്നുവോ, ഗുരുക്കന്മാരിലൂടെ തങ്ങളിലേയ്ക്കു പ്രവഹിച്ചിരുന്നതു് ആ ഭഗവത്കൃപയാണെന്നും, ഭഗവത്കാരുണ്യം മൂർത്തിമദ്ഭാവം പൂണ്ടതാണ് ഗുരുരൂപത്തിൽ തങ്ങളുടെ കൺമുന്നിൽ കാണപ്പെടുന്നതെന്നും അവക്കു മനസ്സിലായി.

ഗുരൂപാസനകൊണ്ട് ഇത്രത്തോളം മുന്നേറിയ മനുഷ്യമനസ്സ് കാലവിളംബമെന്യേ ആ കൃപാശക്തിയുടെ വിളയാട്ടത്തിന്നു് ഉപാധിഭൂതനായ ഗുരുവിനേയും, ജ്ഞാനപ്രദാതാവായ ഭഗവാൻ ദക്ഷിണാമൂർത്തിയേയും അഭിന്നമായി കണ്ടുതുടങ്ങി. ഇങ്ങനെയാണ് ആചാര്യോപാസന കാലക്രമേണ ഭാരതത്തിൽ അവതാരവാദത്തിൻെറ ഉത്ഭവത്തിനും പുഷ്ടിക്കും സഹായകമായതു്. അവതാരവാദം നാം സ്പഷ്ടമായി കേൾക്കാൻ തുടങ്ങുന്നതു് പൗരാണികയുഗം മുതലാണെങ്കിലും അതിൻെറ തുടക്കം വൈദികയുഗത്തോളം പഴക്കമുള്ളതായിക്കണക്കാക്കണം. ഈശ്വരൻെറ ഗുണകർമ്മങ്ങളെക്കുറിച്ച് വേദോപനിഷദ്ദർശനയുഗങ്ങളിൽ മനുഷ്യൻ നേടിയ അനുഭവജ്ഞാനം പൗരാണികയുഗമായപ്പോഴേയ്ക്കും കൂടുതൽ സ്പഷ്ടമായ രൂപം പൂണ്ട് അവതാരങ്ങളിലുള്ള വിശ്വാസമായതാവാം. അഥവാ, സംയമം, തപസ്സ മുതലായ സാധനകളുടെ സഹായത്താൽ ഉപനിഷദ്‌യുഗത്തിൽ 'നേതി, നേതി' മാർഗ്ഗേണ മുന്നേറി നിർഗ്ഗുണബ്രഹ്മോപാസനകൊണ്ടു് എത്തിച്ചേർന്ന നിർവ്വികല്പസമാധിയിൽനിന്നും വിലോമമാർഗ്ഗമവലംബിച്ചു കീഴോട്ടിറങ്ങിയപ്പോൾ സമഗ്രജഗത്തും ബ്രഹ്മമയമായി ദർശിക്കുകയും ആ ദർശനം സഗുണബ്രഹ്മത്തിൽ അതായതു് ഈശ്വരനിൽ പ്രേമം ഉളവാക്കി ഈശ്വരോപാസനയിൽ മനുഷ്യനെ നിരതനാക്കുകയും ചെയ്തിരിക്കാം; ആ സഗുണേശ്വരോപാസന ഭഗവദ്ഗുണങ്ങളെയും കർമ്മങ്ങളെയും സംബന്ധിച്ച ചില സ്ഥിരസിദ്ധാന്തങ്ങളിൽ മനുഷ്യനെ കൊണ്ടെത്തിക്കുകയും ഭഗവാൻ സ്വശക്തിയെ അവലംബിച്ച് മനുഷ്യരൂപത്തിൽ അവതരിക്കുവാൻ സാദ്ധ്യതയുണ്ടെന്നുള്ള വിശ്വാസം ഉളവാക്കുകയും ചെയ്തിരിക്കാം.

അവതാരങ്ങളിൽ വിശ്വാസം പ്രബലമായതു് പൌരാണികകാലത്താണ് എന്നു മുമ്പേ പറഞ്ഞുകഴിഞ്ഞു. പൌരാണികയുഗത്തിലെ ആദ്ധ്യാത്മികതയുടെ വികാസത്തിൽ പലേ വൈകല്യങ്ങളും കണ്ടേക്കാം. എന്നാലും അവതാരമഹിമയിൽ മനുഷ്യക്കുണ്ടായിരുന്ന വിശ്വാസമാണ് ആ കാലത്തിൻെറ സവിശേഷതയും മഹത്വവും. കാരണം, അവതാരവിശ്വാസമാണ് മനുഷ്യനെ സഗുണബ്രഹ്മത്തിൻെറ നിത്യലീലാവിലാസങ്ങൾ അറിവാൻ സമർത്ഥനാക്കിയതു്. ഭഗവാൻെറ നിത്യലീലാവിലാസങ്ങളെ അറിഞ്ഞതോടെ, ആദ്ധ്യാത്മിക മാർഗ്ഗത്തിൽ മനുഷ്യന്നു നേർവഴി കാണിച്ചു

കൊടുപ്പാൻ ജഗത്ക്കാരണനായ ഭഗവാനല്ലാതെ മററാരുമില്ല എന്നും മനുഷ്യന്നു ബോദ്ധ്യമായി. എത്രതന്നെ പാപിഷ്ഠനാണെങ്കിലും ആരേയും എന്നെന്നേയ്ക്കുമായി നരകവാസമനുഭവിക്കുവാൻ ഭഗവത്ക്കാരുണ്യം ഇടവരുത്തുകയില്ല എന്നും, ഭഗവത്കൃപ ശരീരം ധരിച്ച് യുഗംതോറും ആവിർഭവിക്കുകയും യുഗപ്രകൃതിക്കനുസരിച്ച പുത്തൻ പുത്തനായ ആദ്ധ്യാത്മിക മാർഗ്ഗങ്ങളെ ആവിഷ്കരിച്ച് മനുഷ്യന്നു മുക്തി സുഗമമാക്കുമെന്നും മനുഷ്യന്നു ദൃഢവിശ്വാസം ഉണ്ടായി.

അമിതഗുണസമ്പന്നരായ അവതാരപുരുഷന്മാരുടെ ദിവ്യജന്മകർമ്മാദികളെ സംബന്ധിച്ച് സ്മൃതികളും പുരാണങ്ങളും പറയുന്നതിൻെറ സാരം സംക്ഷേപിച്ച് ഇവിടെ ഉല്ലേഖനം ചെയ്യുന്നതു് അസ്ഥാനത്താകയില്ല. അവതാരപുരുഷർ ഈശ്വരതുല്യം നിത്യശുദ്ധബുദ്ധമുക്തസ്വഭാവരാണെന്നു പുരാണങ്ങളും സ്മൃതികളും പറയുന്നു. അവർ ഒരിക്കലും ഇതര ജീവികളെപ്പോലെ കർമ്മബദ്ധരല്ല. കാരണം പിറവിതൊട്ടേ ആത്മാരാമന്മാരാകയാൽ ഭൌതിക വിഷയഭോഗപ്രേരണകൊണ്ടോ സ്വാർത്ഥം കൊണ്ടോ അവർ ഒരിക്കലും പ്രവർത്തിക്കുന്നില്ല. ശരീരധാരണം ഉൾപ്പെടെ അവരുടെ എല്ലാ ചേഷ്ടകളും അന്യരുടെ നന്മക്കായി അനുഷ്ഠിക്കപ്പെടുന്നവയാണ്. കൂടാതെ, മായാധീശന്മാരാണവർ, മായാധീനരല്ല. അതായതു് മായ അവരെ ഒരിക്കലും ബാധിക്കുന്നില്ല. തൽക്കാരണത്താൽ പൂർവ്വജന്മങ്ങളിൽ ശരീരം ധരിച്ചുവന്ന് അവർ അനുഷ്ഠിച്ച കർമ്മങ്ങളുടെ സ്മൃതിലോപം അവരിൽ സംഭവിക്കുന്നില്ല.

'ഇത്തരം അഖണ്ഡസ്മൃതി അവരിൽ ശൈശവംമുതൽക്കു കാണ്മാൻ കഴിയുമോ?' എന്നൊരു ചോദ്യം ഉണ്ടാകാം. പുരാണകാരർ പറയുന്ന ഉത്തരമിതാണ്:ശൈശവത്തിലും ആ സ്മൃതി അവരിലുണ്ട്. പക്ഷെ അത്ര സ്പഷ്ടമല്ല. എന്നാൽ ശരീരവും മനസ്സുമാകുന്ന ഉപകരണങ്ങൾ രണ്ടും വളന്നു സർവ്വാംഗസമ്പുഷ്ടമാകുന്നതോടെ യാതൊരു ആയാസവും കൂടാതെയൊ, അല്പമായ ആയാസമാത്രംകൊണ്ടൊ പൂർവ്വജന്മസ്മൃതി സംപുഷ്ടമായിത്തീരുന്നു. അവരുടെ സകല പ്രവൃത്തികളെ സംബന്ധിച്ചും ഇതുതന്നെയാണ് കഥ. കാരണം, മനുഷ്യശരീരധാരണത്തോടു കൂടി എല്ലാ കാര്യത്തിലും അവർ മനുഷ്യരെപ്പോലെതന്നെയാകുന്നു.

ഇപ്രകാരം ശരീരവും മനസ്സും പൂർണ്ണ വളച്ചയിൽ എത്തുന്നതോടെ അവതാരങ്ങൾ അവരുടെ വർത്തമാനജീവിതത്തിൻെറ ഉദ്ദേശ്യം നന്നായറിയുന്നു. ധർമ്മസംസ്ഥാപനത്തിന്നാണ് ജന്മം എടുത്തതെന്ന് അവർ മനസ്സിലാക്കുന്നു. ആ ഉദ്ദേശ്യം സഫലമാകാൻ വേണ്ടവയെല്ലാം അവർ ആവശ്യപ്പെടാതേയും പരിശ്രമിച്ചു നേടാതേയും എങ്ങുനിന്നെങ്കിലും ഏതെങ്കിലും പ്രകാരത്തിൽ തനിയേ അവരുടെ സമീപമെത്തുന്നു. സാധാരണ മനുഷ്യക്ക് സർവ്വദാ അന്ധകാരമയമായ മാർഗ്ഗങ്ങൾ അവക്ക് ഉജ്ജ്വല പ്രകാശമുള്ളതായി ഭവിക്കുന്നു. അകുതോഭയരായി അവർ അതിലൂടെ മുന്നേറുന്നു; ഉദ്ദേശലാഭം നേടി കൃതാർത്ഥരാകുന്നു. കൃതാർത്ഥരായി സാധാരണ മനുഷ്യരെ ആ മാർഗ്ഗത്തിലൂടെ മുന്നേററുന്നു. ഇപ്രകാരമാണ് നിർഗ്ഗുണബ്രഹ്മപ്രാപ്തിക്കും, സഗുണേശ്വരസാക്ഷാത്ക്കാരത്തിന്നുമുള്ള നൂതനങ്ങളായ മാർഗ്ഗങ്ങൾ അവതാരപുരുഷന്മാർമുഖേന യുഗന്തോറും വീണ്ടുംവീണ്ടും ആവിഷ്കൃതമാകുന്നതു്.

അവതാരപുരുഷരുടെ ഗുണകർമ്മങ്ങളെ ഇപ്രകാരം നിർണ്ണയിച്ചു പറഞ്ഞതുകൊണ്ടും തൃപ്തരാകാതെ അവർ ആവിർഭവിക്കുന്ന കാലം പോലും പുരാണകാരന്മാർ സ്പഷ്ടമായി നിർണ്ണയിച്ചിട്ടുണ്ട്. സനാതനവും സാർവ്വജനീനവുമായ ധർമ്മത്തിന്നു കാലപ്രഭാവംകൊണ്ടു ഗ്ലാനി ഭവിക്കുമ്പോൾ, മായാപ്രസൂതമായ അജ്ഞാനത്തിൻെറ അനിർവചനീയമോഹനശക്തിയാൽ മുഗ്ധരായി മനുഷ്യർ ഈ ശരീരവും ഭൌതിക സുഖങ്ങളുംതന്നെ പരമമായപുരുഷാർത്ഥമെന്നുള്ള വ്യാമോഹത്തോടെയും, ആത്മാവ്, ഈശ്വരൻ, മുക്തി മുതലായ അതീന്ദ്രിയവസ്തുതകൾ ഏതോ ഭ്രമാന്ധമായ യുഗത്തിലെ ബുദ്ധിജീവികളുടെ കവികല്പനകൾമാത്രം എന്ന ധാരണയോടുകൂടിയും ജീവിക്കുവാൻ തുടങ്ങുമ്പോൾ, കട്ടും കവന്നും കൊള്ളയടിച്ചും എല്ലാവിധ ഭൌതികസമ്പത്തുകളും ഇന്ദ്രിയസുഖങ്ങളും നേടിയിട്ടും യഥാർത്ഥ സുഖം നേടാൻ കഴിയാതെ അശാന്തിയുടെ ഇരുണ്ടതും കരകാണാത്തതുമായ പ്രവാഹത്തിൽ

പെട്ട ഹൃദയം നൊന്തു കേഴുമ്പോഠം, ഭഗവാൻ അവതരിക്കുന്നു. ഭഗവാൻ സ്വകീയശക്തിയാൽ സനാതനധർമ്മത്തെ വീണ്ടും ഉദ്ധരിക്കുന്നു. ദുർബ്ബലരായ മനുഷ്യരിൽ കൃപ തോന്നി ശരീരം ധരിച്ചു വന്നു കൈപിടിച്ചുയർത്തി വീണ്ടും മനുഷ്യനെ ധർമ്മപഥത്തിൽ പ്രതിഷ്ഠിക്കുന്നു. കാരണംകൂടാതെ കാര്യം ഉണ്ടാകലില്ല. മേൽപ്പറഞ്ഞവിധം സാർവ്വജനീനമായ ധർമ്മഗ്ലാനി ദൂരീകരിക്കുക എന്ന പ്രയോജനം കൂടാതെ ഈശ്വരൻ ഒരിക്കലും ലീലാനാട്യത്തിന്നായി ശരീരഗ്രഹണം ചെയ്യുയില്ല. എന്നാൽ ഇപ്രകാരമൊരു അഭാവം അഥവാ ധർമ്മഗ്ലാനി മാനവരാശിയെ ഒട്ടാകെ ബാധിക്കുമ്പോഠം ഭഗവാൻെറ അസീമ കാരുണ്യം ഘനീഭൂതമായി ജഗദ്ഗുരുരൂപത്തിൽ ആവിർഭവിക്കുവാൻ അദ്ദേഹത്തെ പ്രേരിപ്പിക്കുന്നു. ലീലാവിഗ്രഹധാരിയായി വീണ്ടും വീണ്ടും ആവിർഭവിച്ച് ഭഗവാൻ ധർമ്മസംസ്ഥാപനം ചെയ്യുന്നതു് പ്രത്യക്ഷത്തിൽ കണ്ടാണ് പുരാണകാരൻ ഈ സിദ്ധാന്തത്തിൽ എത്തിച്ചേർന്നതു്.

നവീനധർമ്മത്തിൻെറ ആവിഷ്ക്കർത്താവായി ജഗദ്ഗുരുവും സർവ്വജ്ഞനുമായ ഭഗവാൻ അവതരിക്കുന്നതു് ആ യുഗത്തിൻെറ ആവശ്യം സാധിക്കാനായിട്ടാണെന്നു് സ്പഷ്ടം. അതീതയുഗങ്ങളിൽ പല തവണയും ഭഗവദവതാരങ്ങളുടെ പാദസ്പർശംകൊണ്ടു പവിത്രയാകാൻ ധർമ്മക്ഷേത്രമായ ഭാരതത്തിന്നു ഭാഗ്യമുണ്ടായിട്ടുണ്ട്. യുഗപ്രയോജനമുണ്ടാകുമ്പോഠം അമിതഗുണസമ്പന്നരായ അവതാരപുരുഷരുടെ ശുഭദമായ ആവിർഭാവം ഭാരതഭൂമിയിൽ ഇക്കാലമത്രയും കാണപ്പെട്ടിട്ടുണ്ട്. അല്പകാലംമുമ്പ്, നാലുനൂററാണ്ടുകഠംക്കുമുമ്പ്, ഭഗവാൻ ശ്രീകൃഷ്ണചൈതന്യൻെറ അദൃഷ്ടപൂർവ്വമഹിമയാൽ ഹരിനാമസങ്കീർത്തനംകൊണ്ടു ഭാരതം ഉന്മത്തമായ കഥ ലോകപ്രസിദ്ധമാണല്ലൊ. വീണ്ടും ഭഗവദാവിർഭാവം ആവശ്യമായി വന്നുവോ ? സ്വാതന്ത്ര്യം നഷ്ടപ്പെട്ടു് ദാരിദ്ര്യത്തിലാണ്ടു് വിദേശീയരുടെ നിന്ദാസ്പദമായിത്തീർന്ന ഭാരതത്തിൽ ഭഗവദവതാരം അവശ്യം ആവശ്യമായ ഒരു അവസ്ഥ സംജാതമായപ്പോഠം ഭാരതത്തിൻെറ ദുരവസ്ഥ ഭഗവത്കാരുണ്യത്തെ തട്ടിയുണർത്തി ശരീരധാരണം ചെയ്യിച്ചു. മുൻയുഗങ്ങളിൽ ശ്രീരാമനായും, ശ്രീകൃഷ്ണനായും അവതരിച്ചു ധർമ്മസംസ്ഥാപനം ചെയ്ത അതേ ഭഗവാൻ ഈ വർത്തമാനകാലത്തിൽ ശ്രീരാമകൃഷ്ണനായി അവതരണം ചെയ്തു് ഭാരതഭൂമിയെ ധന്യയാക്കി. ഇതു് ഈ മഹാപുരുഷൻെറ ചരിത്രം ശ്രദ്ധിച്ചു പഠിച്ചാൽ ബോദ്ധ്യമാകും.

വിവർത്തകൻ: മൈത്രാനന്ദസ്വാമി.

---

# ശ്രീരാമകൃഷ്ണനെപ്പററിയുള്ള സ്മരണകഠം

ശിഷ്യൻ : — ശ്രീരാമകൃഷ്ണൻെറ നിറം എന്തായിരുന്നു ?

ശാരദാദേവി : — അദ്ദേഹത്തിൻെറ നിറം സ്വർണ്ണത്തിൻെറ, തനിത്തങ്കത്തിൻെറ, നിറമായിരുന്നു. അദ്ദേഹത്തിൻെറ നിറവും കൈയ്യിൽ കെട്ടിയിരുന്ന കവചത്തിൻെറ നിറവും ഒന്നായിരുന്നു. ഞാൻ അദ്ദേഹത്തിൻെറ ശരീരത്തിൽ തൈലം പുരട്ടി തിരുമ്മിക്കൊണ്ടിരിക്കുമ്പോഠം ഒരു പ്രഭ ആ ശരീരത്തിൽനിന്നും പ്രവഹിക്കുന്നതായിക്കാണാറുണ്ട്. അദ്ദേഹം ക്ഷേത്രത്തിലെ മുറിയിൽനിന്നും പുറത്തേയ്ക്കു വരുമ്പോഠം ജനങ്ങഠം തമ്മിൽ തമ്മിൽ പറയുമായിരുന്നു, 'അതാ, പോകുന്നു അദ്ദേഹം.' അദ്ദേഹത്തിൻെറ ശരീരം സാമാന്യം തടിച്ചതായിരുന്നു. മഥുരബാബു ഇരിക്കുവാനുള്ള ഒരു പീഠം അദ്ദേഹത്തിനു് നൽകി. അതിനു വളരെ വിസ്താരമുണ്ടായിരുന്നെങ്കിലും കാൽ മടക്കിവെച്ചു് അഹാരത്തിനിരിക്കുമ്പോഠം അതിനു് വിസ്താരം പോരാതെവന്നു. അദ്ദേഹം സ്നാനത്തിനായി ഗംഗയിലേയ്ക്കു് സാവധാനം നടന്നുപോകുമ്പോഠം ജനങ്ങഠം അത്ഭുതത്തോടെ നോക്കി നില്ക്കുമായിരുന്നു.

# ശ്രീരാമകൃഷ്ണാനുസന്ധാനം

കെ. ജനാർദ്ദനൻതമ്പാൻ

ശ്രീരാമകൃഷ്ണദേവന്റെ ആശ്ചര്യജനകമായ ചരിതവുമായി പരിചയപ്പെട്ടിട്ടുള്ള ഒരാൾക്ക്—പക്ഷേ ആ പരിചയം സാമാന്യമായ ഒരു കേട്ടറിവുമാത്രമായാൽ പോരാ, ആധികാരികമായ ഒരു ശ്രീരാമകൃഷ്ണജീവിതചരിത്രത്തിൽ, വിശിഷ്യ 'ശ്രീരാമകൃഷ്ണലീലാപ്രസംഗം' 'ശ്രീരാമകൃഷ്ണകഥാമൃതം' * എന്നീ നിരുപമഗ്രന്ഥസരോവരങ്ങളിൽ ഒരിക്കലെങ്കിലും ഇറങ്ങി മുങ്ങി ആണ്ടുചെന്നും ഒരു വട്ടമെങ്കിലും ഇക്കരെയക്കരെ താൻ താൻ നീന്തിനോക്കിയും ഉള്ള ഒരു പരിചയമാകണം അതു്—അങ്ങനെ ചെയ്തിട്ടുള്ള ഒരുവന്നു്, പിൽപ്പാടു തന്റെ ദൈനംദിന ജീവിതത്തിൽ കൂടെക്കൂടെ തന്തിരുവടിയുടെ ഒരു പെരുമാററത്തിന്റെ, ഒരു തിരുവായ്മൊഴിയുടെ, ഓർമ്മ തന്നുള്ളിൽ മിന്നുന്നതായിക്കാണാം. അതാകട്ടെ, തനിക്കു് അവസരോചിതം ഒരു സംശയനിവാരണമോ, ഒരു സത്യപ്രബോധനമോ, ഒരു കൃത്യപ്രചോദനമോ, ആയി ഫലിക്കുന്നു എന്നും കാണാം. ഒരുവന്നു് ഇങ്ങനെ അനുവൃത്യാ ഉണ്ടാകുന്ന ശ്രീരാമകൃഷ്ണസ്മരണം, അനുധ്യാനത്താൽ ഒരുതരം അന്തർബ്ബോധധാരയാക്കിത്തീർക്കാവുന്നതാണു്. ഈ ശീലനത്തിനെയാണു് ശ്രീരാമകൃഷ്ണാനുസന്ധാനം എന്നിവിടെ പേർ പറയുന്നതു്. ശ്രീരാമകൃഷ്ണചരിതാനുസന്ധാനം, തദ്വചനാനുസന്ധാനം, തത്സ്വരൂപാനുസന്ധാനം എന്നു മൂന്നിഴകളായി — മൂന്നു ധാരകളായി — തുടങ്ങാവുന്ന ആ അനുസന്ധാനം സ്വയമേവ സമന്വയിച്ചു് പുണ്യതമമായൊരു ത്രിവേണീസംഗമമായി ശിവദമായ ഒരേകബോധധാരയായി ഭാവുകാന്തരംഗത്തിൽ പ്രവഹിക്കുമാറാകും.

അപ്പോൾ പ്രഥമം ശ്രീരാമകൃഷ്ണചരിതാനുസന്ധാനം, അതിന്റെ ചരിത്രപ്രാധാന്യനിരൂപണപൂർവ്വകമായ ഒരവലോകനം.

എല്ലാംകൊണ്ടും ആധുനികം എന്നു പറയാവുന്ന 19-ാം നൂററാണ്ടിന്റെ ഒന്നാം പകുതിയിലാണു് പിതാക്കൾ, 'ഗദാധരൻ' എന്നു പേർ കുറിയ ശ്രീരാമകൃഷ്ണന്റെ പിറവി. ഭൗതികവാദപ്രവണമായ സയൻസുകളുടേയും ആംഗലസാമ്രാജ്യവിക്രാന്തികളുടേയും നൂതനപാശ്ചാത്യപരിഷ്കൃതികളുടേയും വെന്നിക്കൊടിക്കൂറകൾ ഈ പരിഭ്രുതഭാരതത്തിന്നുമേൽ ഉയർന്നുതുടങ്ങിയ കാലം. ആയിരമായിരം നൂററാണ്ടുകളായി കൂടെക്കൂടെ അലയടിച്ചിരുന്ന ക്രൂരനിഷ്ഠുരവിദേശീയാക്രമണങ്ങളാൽ തകർന്നുപോകാതെ, അതുകളെ അപ്പപ്പോൾ ചെറുത്തു തുരത്തിയും, അതു പററാഞ്ഞപ്പോൾ അവയുടെ വൈദേശികവൈഷമ്യങ്ങളെപ്പോലും തന്റെ കാതലായ 'നിർദ്ദോഷം ഹി സമം ബ്രഹ്മ'സംസ്ഥിതിയിലേയ്ക്കു വിലയിപ്പിച്ചു സ്വാത്മീകരിച്ചും, അതിജീവിച്ചും പോന്നിരുന്നു, ഈ ആർഷഭൂമി. എന്നാൽ ഈ ആധുനികവിദേശീയസംക്രമണത്തെത്തുടർന്നു് ആ വിദേശീയരുടെ നാനാമുഖമായ തേജോവധതന്ത്രപ്രയോഗങ്ങൾമൂലം ഈ സുവൃദ്ധകർമ്മഭൂമിയുടെ ആ സ്വയംനവീകരണാത്മവീര്യം — ആസ്തിക്യബുദ്ധിയാർന്ന മതപ്രവണത, ആർഷസംസ്കാരം, സനാതനധർമ്മം — വശം കെട്ടുപോയപോലെയാണു കാണപ്പെട്ടതു്. കാലമോഹിതരായ ഭാരതസന്താനങ്ങൾതന്നെ തങ്ങളുടെ പഴയ പാരംപര്യങ്ങളും മതധർമ്മാദരങ്ങളും കാലഹരണം വന്നവയാണെന്നു കരുതി ആ അമൂല്യപൈതൃകങ്ങളെ നിഷേധിച്ചു നിരസിച്ചു തുടങ്ങി എന്നതത്രേ ഏററവും പരിതാപകരം. അവ്വണ്ണമുള്ള ഒരു സ്ഥിതിഗതിവിശേഷത്തിലാണു് ബംഗാളിലെ ഒരു കുഗ്രാമത്തിൽ ഒരു യാഥാസ്ഥിതികബ്രാഹ്മണഗൃഹത്തിൽ ഗദാധരബാലൻ ജനിക്കുന്നതു്.

കല്ക്കട്ടാനഗരം തലസ്ഥാനമായ ആ ബംഗാളിൽത്തന്നെയാണു് പിന്നീടു് ഇന്നാടാകെ

* ശ്രീരാമകൃഷ്ണവചനാമൃതം എന്നാണു മലയാളവിവർത്തനത്തിന്റെ പേരു്.

പടന്നുപന്തലിച്ച ആംഗ്ലേയമേൽക്കോയ്മ ആദ്യമായി വേരൂന്നിയതു്. ആ വംഗദേശത്തെ കേന്ദ്രമാക്കിക്കൊണ്ടു് അതിസമൎത്ഥരായ ഇംഗ്ലീഷുകമ്പനിക്കാർ ഈ ഉപഭൂഖണ്ഡം ആകമാനം—ഭൗതികമായി തങ്ങളുടെ നൂതനവിദ്യകളുടെ ലോഭനീയതകളാലും ആത്മീയമായി തങ്ങളുടെ പള്ളിമതവശ്യതകളാലും ഇതിനെ — തങ്ങളുടെ വരുതിയ്ക്കുകം വരുത്തിത്തീർക്കുവാനുള്ള പ്രവൎത്തനങ്ങൾ ആസൂത്രണം ചെയ്തിരുന്നു. (ക്ലൈവ്, മെക്കോളെ, ഹേസ്റ്റിങ്സ് പ്രഭൃതികളെ ഓൎക്കുക.) ആപ്പോൾ ബംഗാളികൾ ആണു് ഇതരഭാരതീയരിൽ മുമ്പന്മാരായി സ്വയം ഇംഗ്ലീഷീകരിച്ചും കൃസ്ത്യാനീകരിച്ചും ഈ പഴം പുരാണരാജ്യത്തെ നവീകരിക്കുവാൻ വെമ്പിയതു് എന്നതിൽ അത്ഭുതപ്പെടേണ്ടതില്ല.

അങ്ങനെ തന്റെ നാട്ടുകാർ ഇനിമേൽ തങ്ങളുടെ യോഗക്ഷേമവും മോക്ഷംതന്നെയും ആ അധീശരായ വെള്ളക്കാർ പ്രചരിപ്പിയ്ക്കുന്ന വിദ്യാഭ്യാസത്തിലും തദനസൃതജീവിതനവീകരണത്തിലും മാത്രമാണെന്നു സമ്മോഹിതരായി അതുകളിലേയ്ക്കു തിടുക്കപ്പെട്ടുകൊണ്ടിരിയ്ക്കെ തന്റെ പാഠശാലാപ്രവേശനകാര്യത്തിൽ ബാലഗദാധരൻ ചോദിതനാവുന്നു. അപ്പോൾ ആ വിപ്രകുമാരനിൽ ഈ ഭാരതത്തിന്റെ ഒരിക്കലും മരിയ്ക്കാത്ത മൈത്രേയി ഉണൎന്നു വശാവുകയും പ്രശ്നമുന്നയിക്കുകയും ചെയ്യുന്നു: ഈ പഠിപ്പുകളും, പദവികളുംകൊണ്ടു് എനിയ്ക്കു് ആത്മജ്ഞാനം, ഈശ്വരപ്രാപ്തി, സിദ്ധിക്കുമോ? അതിനു മറുപടി ആ ബാലനിൽത്തന്നെ ഉണൎന്നുവന്ന ഈ ഭാരതത്തിന്റെ അമരയാജ്ഞവല്ക്യഹൃദയം അരുളുകയാണു്: 'ഇല്ല. ഇതെല്ലാം ഭുക്തിയ്ക്കു കൊള്ളാം. മുക്തിയ്ക്കു് ഉപകരിക്കില്ല.'

ആയതിനാൽ അധികം എഴുത്തും വായനയും ഒന്നും പരിശീലിക്കാതെയാണു് ഗദാധരൻ വളരുന്നതു്. എങ്കിലും സ്വന്തം കുലപാരമ്പര്യം വഴിയായും, സ്വഗ്രാമവൃദ്ധരിൽനിന്നും, അതിഥികളായി അണയാറുള്ള സാധുക്കളിൽനിന്നും, ഇന്നാടിന്റെ സംസ്കാരശേവധികളായ രാമായണഭാരതഭാഗവതാദികളിലെ സരസസാരവത്പ്രതിപാദ്യങ്ങളും ജീവിതാനുഭവപ്പൊരുളുകളായ വിവിധ നാടോടിവിജ്ഞാനീയങ്ങളും ധാരാളം ഹൃദിസ്ഥമാക്കിയ ഒരു ഉള്ളുണർവ്വോടെയാണു് ആ ബാലൻ വളൎന്നതു്.

പുരാണകഥാകഥനങ്ങൾ, ഈശ്വരഈശ്വരീസങ്കീൎത്തനങ്ങൾ, ശിവരാമകൃഷ്ണാദിവേഷങ്ങളിൽ നാടകാഭിനയങ്ങൾ — അതെല്ലാമായിരുന്നു നയനാഭിരാമനായ ആ ബ്രാഹ്മണകുമാരന്റെ കാലക്ഷേപപരിപാടികൾ. ശിവവേഷത്തിൽ രംഗപ്രവേശം ചെയ്യുമ്പോഴേയ്ക്കും സാക്ഷാൽ സദാശിവഭാവത്താൽ ആവിഷ്ടനായി കേവലജ്ഞാനദീപ്തിയിൽ സമാധിസ്ഥനായിപ്പോകും ഗദാധരൻ. വേഷാഭിനയതന്മയത്വത്തിൽ രാധാകൃഷ്ണമാധുര്യം മുററുമാററുള്ള ഗദാധരൻ ഗ്രാമീണനാരീമണികൾക്കു പ്രേമഭാജനമായിരുന്നുവത്രേ. ഏകാന്തതയിൽ, നിസൎഗ്ഗശുഭ്രദൃശ്യങ്ങൾ കാണുമ്പോൾ ആനന്ദമൂർച്ഛിതനാവും ഗദാധരൻ. ആത്മാൎത്ഥത—ഭാവനയിലും ഭാവത്തിലും ആത്മാൎത്ഥത— അതായിരുന്നു ഗദാധരന്റെ സഹജസ്വഭാവം.

അമ്മട്ടിലുള്ള ഒരു ബ്രാഹ്മണബാലൻ തന്റെ താരുണ്യാരംഭത്തിൽ ഒരു കാളീക്ഷേത്രത്തിലെ പൂജാരിയായി നിയമിതനായപ്പോൾ തന്റെ ആ ഉദ്യോഗത്തെ തികച്ചും കാൎയ്യമായിത്തന്നെ കൈക്കൊണ്ടു എന്നു പറയേണ്ടതില്ലല്ലോ. എന്നാൽ, 'യാ ദേവീ സൎവ്വഭൂതേഷു ചിതിരൂപേണ സംസ്ഥിതാ' എന്നൊക്കെയുള്ള സത്യസംകല്പത്തോടെ താൻ അൎച്ചിയ്ക്കുന്ന ആ കമനീയ ഭവതാരിണീവിഗ്രഹം വെറുമൊരു ശിലാശില്പമല്ലെന്നു വിശ്വസിയ്ക്കുക, ആ ജഗദംബ തനിയ്ക്കു സാക്ഷാത്തായി ദൎശനം തരണം എന്നു് ഉദഗ്രാഭിലാഷംകൊള്ളുക, അതു് അനുഭവപ്പെടാതെ പോകുന്ന നാളോരോന്നും വ്യൎത്ഥം, വ്യൎത്ഥം, എന്നു മേന്മേൽ തപിയ്ക്കുകയും വിലപിയ്ക്കുകയും പൊടിമണ്ണിൽക്കിടന്നുരുളുകയും ചെയ്യുക—അങ്ങനെയെല്ലാം കാണപ്പെട്ട ആ തരുണപൂജാരി ആധുനികലോകത്തിൽ ഏതായാലും ഒരസാധാരണ സംഭവംതന്നെ ആയിരുന്നു. അഖിലജഗന്മാതാവായ തന്റെ കാളീമാതാവിന്റെ പ്രത്യക്ഷദൎശനമെന്നിയേ തനിയ്ക്കു ജീവസന്ധാരണം സാധ്യമല്ലതന്നെ എന്ന ഭാവവ്യഗ്രതയോടെ ആ ബ്രാഹ്മണതരുണൻ അനുഷ്ഠിച്ച ഏകാന്തഭജനങ്ങളും കൈക്കൊണ്ട വിഷയവൈരാഗ്യങ്ങളും ഉററവൎക്കും പററവൎക്കും ശരിയായിമനസ്സിലാക്കാൻ കഴിഞ്ഞില്ല. 'ഈ നല്ല കുട്ടിയ്ക്കു ഭ്രാന്തു പിടിച്ചുവല്ലോ!' എന്നവർ സങ്കടപ്പെട്ടു. എന്നാൽ ഗദാധരൻ അതൊന്നും അറിയു

ന്നില്ല. തൻെറ ഉള്ളം വെന്തുരുകുകയാണ്. ദേഹമാകെ ചുട്ടുനീറുന്നു.കാളീമാതാവു തനിയ്ക്കു പ്രത്യക്ഷപ്പെടുന്നില്ല എന്നതിനാൽ തൻെറ ഉപാസനകാംക്കൊന്നും അത്ഥമില്ല. തൻെറ ജീവിതത്തിന്നുതന്നെ അത്ഥമില്ലെന്നു വരുന്നു. അതിനാൽ അസത്തായ സ്വജീവിതത്തെ അവസാനിപ്പിയ്ക്കാം എന്നുറയ്ക്കുകയും തക്കംപോലെ അന്നേരം കാണുമാറായ ഒരു നിശിതഖഡ്ഗം കൈയ്യിലേന്തി ആ കടുംകൈയ്യിന്നായി ഓങ്ങുകയും ചെയ്യുന്നു. ഉടനതാ ഒരു ദിവ്യകാന്തി കണ്ടുഌം. അതിലതാ കൃപാമയിയായി, ശ്യാമസുന്ദരിയായ ജഗന്മാതാവു പ്രത്യക്ഷപ്പെടുന്നു. തദ്ദശ്നത്തിൽ ഭക്തൻ ആനന്ദമൂർച്ഛിതനായി വീണുപോകുന്നു.

എന്നാൽ അതു് ഒരു മഹാസംരംഭത്തിൻെറ പ്രാരംഭം മാത്രമായിരുന്നു. ഈശ്വരീദശനം ഒരിക്കൽ ലഭിച്ചതുകൊണ്ടായില്ല ഗദാധരന്നു്. മായാതീതസ്വരൂപിണിയാണെങ്കിലും അഖിലാണ്ഡേശ്വരിയായ പരാശക്തി തനിയ്ക്കു മാതൃരൂപത്തിൽ സന്തതസാന്നിധ്യം അരുളുമാറാകണം. തത്സംപക്സംഭാഷണസംസേവനങ്ങാം തനിക്കു സ്വായത്തമാകണം. തന്മനസ്സവും തദത്ഥവും തികച്ചും തദീയവുമായി സ്വജീവിതം സദാ ബോധപ്പെടുമാറാകണം. ആയതിനായി മുന്നേതിലും കൊടിയ തപങ്ങാം തുടങ്ങി, ഗദാധരൻ. അന്തർമുഖമായ ഏകഭാവതീവ്രതപസ്സ്. ബാഹ്യലോകമെല്ലാം മറക്കും. സ്വദേഹബോധംപോലും ഇല്ലാതാവും. കനൽക്കട്ടപോലെ തൊട്ടാൽ പൊള്ളുന്നതായി അത്തരുണൻെറ കോമളകളേബരം. രോമകൂപങ്ങളിലൂടെ രക്തം പൊടിയും. ധ്യാനനിമഗ്നതയിൽനിന്നു് ഇടയ്ക്കൊന്നു സമുത്ഥിതനാവുമ്പോാം സകരുണപ്രലപനങ്ങാം, ബാഷ്പധാര, സർവ്വാംഗപുളകങ്ങാം. നാളുകാംതന്നെ ചിലപ്പോാം അന്നപാനാദിയൊന്നുമെന്യേ എന്തോ അഗാധസമാധിയിൽ മൂർച്ഛിച്ചു കിടക്കും. തരംപോലെ പരിചരിയ്ക്കുവാൻ ദൈവഗത്യാ അടുത്തുണ്ടായിരുന്ന അദ്ദേഹത്തിൻെറ മരുമകൻ ഹൃദയനും മററും ഭയപ്പെട്ടു, ആ ഉടൽ തകന്നു പോയേക്കുമെന്നു്. എങ്കിലും ആ വിപര്യയമൊന്നും കൂടാതെതന്നെ ആ അംബോപാസകൻ സ്വാധീനകാളീമാതാവായിട്ടു് ബാഹ്യലോകത്തിലേയ്ക്കു് എഴുന്നേല്ക്കുന്നു.

വിശ്വകാരിണിയായ മഹാമായയെ കാളീമാതാവായി സ്വഹൃദയത്തിൽ സദാ കുടികൊള്ളുമാറു് സ്വാധീനയാക്കിയ ഗദാധരൻ താനിപ്പോാം തികച്ചും ജഗദ്‌വിധാത്രിയുടെ — ആ പരമയന്ത്രിണിയുടെ — ഒരു യന്ത്രം മാത്രം എന്നും, ആ മുഗ്ദ്ധലകിൻ മാതാവിൻെറ അല്ലലററ ഒരു പൈതൽമാത്രം എന്നും, ഒരു മനോജ്ഞഭവന്ദ്വാവസ്ഥയിൽ വന്നിയ്ക്കുമാറായി. എന്നാൽ അവിടംകൊണ്ടും ഗദാധരൻെറ ആദ്ധ്യാത്മികവിക്രാന്തികാം അവസാനിച്ചില്ല. രാമകൃഷ്ണാദ്യവതാരങ്ങളുടെയും തദുപാസനകളുടേയും സത്യത്വം സ്വയം പരീക്ഷിച്ചറിയാനായി, അദ്ദേഹത്തിൻെറ പിന്നത്തെ പ്രയത്നം. സുനിഷ്കൃഷ്ടങ്ങളായ സാധനകാംക്കുശേഷം അദ്ദേഹം സീതാപതി ശ്രീരാമചന്ദ്രൻേറയും രാധാരമണശ്രീകൃഷ്ണൻേറയും സാക്ഷാത്ക്കാരം നേടുന്നു. പരാഭക്തിയുടെ ഋഷിപ്രോക്തങ്ങളായ നാനാമനോജ്ഞഭാവങ്ങളുടേയും പ്രഭാവങ്ങളുടേയും പ്രകാശമാനനിദശനവും നിലയവുമായി ഭവിക്കുന്നു ഗദാധരൻ. ഈ അന്യാദൃശലബ്ധികാംകൊണ്ടും അടങ്ങുന്നില്ല, ഗദാധരൻെറ ആത്മീയവിക്രമം. 'കാലേന മഹതാ' നഷ്ടപ്രായങ്ങളും ഒട്ടേറെ ദുഷ്ടപ്രയോഗങ്ങളുമായിത്തീന്ന യൌഗിക — താന്ത്രികപദ്ധതികളുടെ സാധുതയും സാധ്യതയും പരിശോധിക്കുവാൻ ആ യുവസാഹസികൻ ഒരുമ്പെടുന്നു. അപരാപ്രകൃതിയുടെ അത്യഗാധതമോന്ധതകളിലേയ്ക്കും പരാപ്രകൃതിയുടെ അത്യുന്നതവും അപാരവും ആയ ജ്യോതിസ്സിലേയ്ക്കും നയിയ്ക്കാൻ പോന്ന നിഗൂഢാത്ഥങ്ങളും അജ്ഞാതമാഗ്ഗങ്ങളുമായ പ്രസ്തുതസാധനകളിലേയ്ക്കു് ആ യുവാവു് ഇറങ്ങിച്ചെന്നതു് അനുപദിഷ്ടനായിട്ടായിരുന്നു; സ്വമേധാനീതനായിട്ടായിരുന്നു. എങ്കിലും ഗദാധരൻെറ സദുഷ്കരസാധനകളും തജ്ജന്യങ്ങളായി അദ്ദേഹത്തിൽ കാണപ്പെട്ട അവസ്ഥാഭേദങ്ങളും അദ്ദേഹത്തിന്നുണ്ടായ അനുഭൂതികളും ശാസ്ത്രീയങ്ങാംതന്നെ എന്നു് അക്കാലത്തു് അവിടെ യദൃച്ഛയാ എത്തിച്ചേന്ന ഒരു തപസ്വിനി വെളിപ്പെടുത്തുകയുണ്ടായി. വൈഷ്ണവബ്രാഹ്മണി എന്ന ആ യോഗിനിയെ ഒരു നിമിത്തഗുരുവായി സ്വീകരിച്ചു് ആദരിച്ചു ഗദാധരൻ. ഏതായാലും തൻെറ കൃതാത്മത്വവും സ്വഹൃദയത്തിൽ സദാ ഭാസിക്കുമാറായ ചിന്മയീ

മാതാവിലുള്ള തന്റെ അഹൈതുകീഭക്തിയും അത്തരുണനെ അത്യാപത്കരങ്ങളായ ആ പരീക്ഷണങ്ങളിലൂടെ അക്ഷതസിദ്ധനായി ഉയരുമാറാക്കുന്നു.

ദൈവചോദിതനായിട്ടെന്നപോലെ ഇക്കാലത്തു് ഈശ്വരൈകപരനായ ആ കാളീഭക്തന്റെ സമീപത്തു് സർവ്വസംഗപരിത്യാഗിയായ ഒരു സന്ന്യാസി വരുന്നു – തോതാപുരി എന്ന ഒരു നിർഗ്ഗുണബ്രഹ്മനിഷ്ഠൻ. ഗദാധരനു് ഇപ്പോഴും കേവലാദ്വൈതബ്രഹ്മാനുഭൂതി വേണമെന്നായിരിക്കുന്നു. അതിനുള്ള നിർവ്വികല്പ സമാധി അഭ്യസിക്കുവാൻ ആ ഏകാന്തതപസ്വിയെത്തന്നെ ഗുരുവായി ഗദാധരൻ സ്വീകരിക്കുന്നു. ഈ ദൃശ്യപ്രപഞ്ചത്തെ എല്ലാം എന്നു തന്നെയല്ല, തന്റെ അന്തരംഗത്തിൽ കുടികൊള്ളുന്ന ജഗന്മാതൃസത്യത്തെപ്പോലും നേതി നേതി നിശിതതയാൽ നിരസിച്ചു് അവസാനിക്കുന്ന നിർവ്വികല്പസമാധിക്കായി സുധീരം ഗദാധരൻ അഭ്യസിക്കുന്നു. അനന്യസുലഭമായ ഏകാഗ്രതയോടെ മൂന്നു ദിവസത്തെ പരിശ്രമം കൊണ്ടുതന്നെ അഖണ്ഡൈകനിർഗ്ഗുണനിശ്ചലബ്രഹ്മാദ്വൈതത്തിൽ നിർവ്വികല്പസമാധിസ്ഥനായിപ്പോയി സ്വശിഷ്യൻ എന്നു കണ്ടു് ആശ്ചര്യപ്പെടുന്നു ഗുരുനാഥൻ. എന്തെന്നാൽ ഈ നിർവ്വികല്പസമാധിക്കായി നാല്പതു വർഷം കഠിന തപശ്ചര്യകൾ അനുഷ്ഠിക്കേണ്ടിവന്നിട്ടുണ്ടു് തനിക്കു്. എന്നാൽ അത്ഭുതം അവിടംകൊണ്ടും കഴിഞ്ഞില്ല. കേവലം നിർഗ്ഗുണവും നിർവ്വികാരവും നിശ്ചലവുമായ കേവലബ്രഹ്മം മാത്രം സത്യം എന്നു് ആണയിട്ടു വാദിച്ചിരുന്ന ആ ഗുരുവിന്നു്, ആ അദ്വിതീയബ്രഹ്മംതന്നെ സർവ്വപ്രപഞ്ചമൂലമായ അനന്തഭൂമാവാണെന്നും, ആ അനന്തമഹിമാവുതന്നെയാണു് ബ്രഹ്മാഭിന്നയായ യോഗമായ അഥവാ കരുണാമയിയായ ജഗന്മാതാവു് എന്നും ഉള്ള പൂർണ്ണസത്യദർശനം തന്റെ ഈ ശിഷ്യൻ വഴിയായി സിദ്ധിക്കുന്നുമുണ്ടു്. അതോടെ ആ മഹാത്മാവു് തന്റെ ഈ അപൂർവ്വശിഷ്യനിലെ ഗുരോർ ഗുരുത്വം കണ്ടഭിനന്ദിക്കുകയും രാമകൃഷ്ണൻ എന്ന അഭിധാനം ആ ഗദാധരനു നല്കുകയും ചെയ്യുന്നു. ഒരിടത്തുതന്നെ മൂന്നു നാളിലേറെത്താമസിക്കാത്ത ആ അവധൂതസന്ന്യാസി അങ്ങനെ അനേകം ആഴ്ചകൾ ആ കാളീക്ഷേത്രവാസിയോടൊപ്പം കഴിച്ചശേഷം പൊടുന്നനെ ശ്രീരാമകൃഷ്ണചരിതത്തിൽനിന്നു് എന്നുതന്നെയല്ല, ലോകചരിത്രത്തിൽനിന്നുതന്നെ, തീരെ മറഞ്ഞുപോയി, ഏതോ അജ്ഞാതത്തിൽ നിന്നാഗതനായ ആ ഏകാകി തന്റെ അനിർദ്ദേശ്യമായ ഏകാന്തതയിൽത്തന്നെ അലിഞ്ഞുപോയി.

അദ്വയബ്രഹ്മത്തിൽ സുസ്ഥിതനായാൽ ഒരുവൻ കൃതകൃത്യനായി. പിന്നെ അങ്ങനെത്തന്നെ 'ചുമ്മാ ഇരിക്കുക'യേ വേണ്ടു. (ശ്രീരമണമഹർഷി.) കർത്തവ്യമൊന്നുമില്ല. അതത്രേ വേദാന്തസിദ്ധാന്തം. അതിന്റെ പരമാർത്ഥമറിയാത്ത ഭൗതികമതക്കാർ — നിരന്തര 'സത്യാന്വേഷണ' പുരോഗമനവാദക്കാർ — ആ കൈവല്യസിദ്ധാന്തികളെ, 'എല്ലാമായി എന്നുവെച്ചു് വളച്ചുമുട്ടിച്ചു മുരടിച്ചുപോകുന്നവർ' എന്നു് അവമതിക്കുന്നു. വാസ്തവത്തിൽ മാററമററ അദ്വയസത്യജ്ഞാനത്തിൽ കൃതകൃത്യരായവർക്കുമാത്രമേ, സതതം മാറിമാറിക്കൊണ്ടിരിക്കുന്ന ഈ പ്രപഞ്ചത്തിലെ 'സത്യാന്വേഷണ'കാര്യങ്ങളെ ശരിയായി നടത്തുവാനും അതിൽ അഭംഗം ആനന്ദിക്കുവാനും വശതയുണ്ടാവുകയുള്ളൂ. ഈ വസ്തുത ഉദാഹരിച്ചു കാട്ടുവാനെന്നു തോന്നും, ഇപ്പോഴും എല്ലാംകൊണ്ടും കൃതാത്മാവായിക്കഴിഞ്ഞ ശ്രീരാമകൃഷ്ണൻ വീണ്ടും അതാ ഒരത്ഭുതപൂർവ്വസാധനക്കു് ഒരുങ്ങുന്നു.

ഭാരതത്തിലാകെ തങ്ങളുടെ അധീശത്വപ്രാബല്യം നടത്തിത്തുടങ്ങിയ ഇംഗ്ലീഷുസർക്കാറിന്റെ പൂർണ്ണസഹായത്തോടെ ക്രിസ്ത്യൻ പാതിരിമാർ, 'ഇവിടത്തെ അപരിഷ്കൃതരും മൂഢമതവിശ്വാസികളുമായ ജനതയെ ആത്യന്തികനരകത്തിൽ ചെന്നുവീഴാതാകുംവണ്ണം സമുദ്ധരിക്കുവാനായി അവരെ ക്രൈസ്തവരാക്കുക' എന്ന പുണ്യകർമ്മം ജാഗ്രതയായി ചെയ്തുകൊണ്ടിരിക്കുകയാണു്. അവരുടെയൊക്കെ മുഖ്യ കേന്ദ്രം കൽക്കട്ടാനഗരംതന്നെ. ആ നഗരത്തിൽ സംപ്രാപ്യമാനസാഗരയായ ഗംഗയുടെ കരയ്ക്കു് ഹൈന്ദവപാരമ്പര്യപ്പഴമകളുടെ ഒരവസാന രക്ഷാസ്ഥാനത്തുരുത്തുപോലെ നിലകൊണ്ട ആ ദക്ഷിണേശ്വരകാളീക്ഷേത്രസങ്കേതമാണല്ലോ ശ്രീരാമകൃഷ്ണൻ എന്ന ആ ചെറിയ മനുഷ്യന്റെ അതിമാനുഷികങ്ങളും അമാനുഷികങ്ങളുമായ കർമ്മങ്ങളുടെ രംഗം. അഭിജാതരും

ബുദ്ധിജീവികളുമായ ബംഗാളികരം പലരും ആ അഭിനവാംഗ്ലേയവിദ്യാഭ്യാസപരിഷ് കൃതികളേയും അവരുടെ മോടികൂടിയ കൃസ്തു മതസംപ്രദായങ്ങളേയും പല്ലിപ്പുലരവേ, ഈ യുവബ്രാഹ്മണബംഗാളി ഇവിടെ എന്താണു ചെയ്തിരുന്നതു്? മററു മതക്കാർ മൂഢാചാരം എന്നു് അവഹേളിക്കുന്ന വിഗ്രഹാരാധനയി ലൂടെ ഈശ്വരസത്യമുഖങ്ങരം ദശിച്ചു ഭക്ത്യാ ദരങ്ങരം പ്രകടിപ്പിച്ചു. അതേസമയം, ഇതര മതക്കാക്കു തീരെ അറിയാത്തതും അവരിൽ വല്ലവക്കും അതുകേട്ടറിവുണ്ടായാൽപ്പോലും അതു ബോധിപ്പാനോ അതു പ്രാപിപ്പാനോ അവർ ധൈര്യപ്പെടാത്തതുമായ ഹിന്ദുമതത്തിലെ പരമ സിദ്ധാന്തത്തിൽ,'അഹം ബ്രഹ്മാസ്മി' എന്ന കേവലനിരപേക്ഷാദ്വതീയസത്യജ്ഞാനാനന്ദാനുഭൂതിയിൽ, നിത്യനിർമ്മുക്തനായി ഇരിക്കുകയും ചെയ്തു. അപ്രകാരം മാതൃസവിധത്തിൽ വ്യഥയററു വിഹരിക്കുന്ന പഞ്ചഹായനബാലനായും അതേ സമയം സവ്വാതീതതുരീയാവബോധത്തിൽ രമിക്കുന്ന പരമഹംസനായും വാഴുന്ന ശ്രീരാമകൃഷ്ണൻ തൻെറ നാട്ടുകാരിൽ പ്പലരേയും വശീകരിക്കുന്ന ഈ അഭിനവേശ്വരവാദത്തിലെ സത്യമെന്തു് എന്നു പരീക്ഷിക്കുവാൻ താൽപര്യപ്പെടുകയാണ്. യേശുകൃസ്തുവിൻെറ വിശുദ്ധചരിതത്തേയും ഉപദേശങ്ങളേയും തദ്വിദാന്മാരിൽ നിന്നുമനസ്സിലാക്കി ആ മഹാപുരുഷനിലൂടെ ഈശ്വരാനുസന്ധാനം ചെയ്യുകയായി ശ്രീരാമകൃഷ്ണൻ. തൻെറ ഏതേതു് ഉദ്യമങ്ങളിലും തനിക്കുള്ള ആത്മാത്ഥതയും യോഗയുക്തതയും ഒരിക്കൽക്കൂടി വെളിപ്പെടുത്തുന്നു ശ്രീരാമകൃഷ്ണൻ. ജന്മജന്മാന്തരസിദ്ധമായിട്ടുള്ള തൻെറ ഹൈന്ദവസങ്കല്പങ്ങളും ഭാവങ്ങളും അകലെ മാററി നിറുത്തിയിട്ടുള്ള ഈ യേശുദേവചരിതോപാസന അനന്യസാധ്യമായ ഒന്നായിരുന്നു. സാധന ദീഘിക്കേണ്ടി വരുന്നില്ല. അനവദ്യചരിതനും സ്നേഹമൂത്തിയുമായ യേശുദേവൻെറ ശാന്തസുന്ദരസ്വരൂപം ഉപാസകനു കാണുമാറാകുന്നു. ആ കരുണാകാന്തരൂപം തന്നാത്മസത്തയിൽത്തന്നെ വിലയിക്കുന്നതായും ശ്രീരാമകൃഷ്ണൻ കാണുന്നു. അങ്ങനെയാണു് കൃസ്തുമാഗ്ഗവും ഏകഈശ്വരസത്യത്തിലേയ്ക്കുതന്നെ നയിക്കുന്ന വിശിഷ്ട മാഗ്ഗങ്ങളിൽ ഒന്നു് എന്നു് ആ സനാതനധമ്മാത്മാവു് അംഗീകരിക്കുമാറായതു്.

കൃസ്തുസാധനയെത്തുടന്നു് ഇനി വേറെ ഒന്നും കൂടി പരീക്ഷിക്കുവാൻ ആ സാധകസമ്രാട്ടിന്നു കൌതുകം തോന്നുകയായി. അനേകം ശതാബ്ദങ്ങരം ഈ രാജ്യത്തിൽ ആധിപത്യം ചെലുത്തി വാണ മുസ്ലീംകളുടെ ഇസ്ലാംമതത്തിലെ ഈശ്വരപരത എന്താണ്, എത്രയുണ്ടു് എന്നെല്ലാം പരീക്ഷിച്ചു സാധൂകരിക്കുവാൻ കാലാത്മനാ സംജാതനായ ആ പുരുഷശ്രേഷ്ഠൻ സ്വയം ചോദിതനാവുന്നു. ഇപ്പോരം അദ്ദേഹം – വിസ്മയാവഹം എന്നേ പറയേണ്ടു – ഖുറാൻ വചനാദരങ്ങളിലും അനുഷ്ഠാനങ്ങളിലും തനി ആദികാലമുഹമ്മദീയനായി, മാംസഭക്ഷണാദി ചിലതിലൊഴികെ. ശ്രദ്ധാഭക്തിസമന്വിതമായ ആ ഇസ്ലാമികാനുഷ്ഠാനങ്ങളുടെ ഫലമായി ശ്രീരാമകൃഷ്ണനു നബിപ്രവാചകൻെറ ദശനമുണ്ടാകുന്നു. ആ പ്രവാചകനിലൂടെ വെളിപ്പെട്ട മതമാഗ്ഗവും അനാദിനിധനനായ ഏകദൈവത്തിൻെറ സംശ്രയത്തിലേയ്ക്കുതന്നെയാണു നയിക്കുന്നതു് എന്നു് അദ്ദേഹത്തിന്നു ബോധിക്കുകയും ചെയ്തു.

ഇപ്പോരം ആ അപൂവ്വജന്മാവിൻെറ മഹത്സാധനകളെല്ലാം സമാപ്തമായി. അയ്യായിരം സംവത്സരങ്ങരംക്കുമുമ്പു് – അഥവാ ചരിത്രാതീതമായ ഒരു നവോഷസ്സിൽ ഋക്ച്ഛന്ദസ്സിൻെറ ഋഷിയിൽനിന്നുൽഗമിച്ച, 'ഏകം സത് വിപ്രാ ബഹുധാ വദന്തി' എന്ന പരമാത്ഥം ആധുനികയുഗപുരുഷനിൽ സ്വാനുഭവങ്ങളോടെ ദൃഷ്ടാന്തീകൃതമായി. പോരാ, ആയിരത്താണ്ടുകളായി, ശോഭനവും അശോഭനവും ആയ കാലവിപര്യയങ്ങളിലൂടെ സാധുഹിന്ദുജനത പുലത്തിപ്പോന്ന സകല ഈശ്വരസങ്കല്പങ്ങളും ആദ്ധ്യാത്മികഭാവനകളും അഭിലാഷങ്ങളും പാരമാത്ഥികവിശ്വാസങ്ങളും ഒന്നൊഴിയാതെ ഇയ്യൊരൊററ ആളുടെ അചിന്ത്യാത്ഭുത നിശിതാത്മപരീക്ഷണങ്ങളിലൂടെ സാധൂകൃതങ്ങളായി, സഫലീകൃതങ്ങളുമായി. യൗവനപ്രായം അവസാനിക്കുമ്പോഴേയ്ക്കും ശ്രീരാമകൃഷ്ണൻ അതെല്ലാം നിവ്വഹിച്ചുകഴിഞ്ഞു.

എന്നാൽ എന്തെന്തു കൊടുംതപങ്ങരംക്കു്, വൈരാഗ്യങ്ങരംക്കു്, ആത്മസംയമങ്ങരംക്കു്, അത്യാപല്ക്കരങ്ങളായ ദുസ്സാദ്ധ്യസാധനാമുറകരംക്കു് ആണു് ആ യുവാവു് തന്നെ വിധേയ

നാക്കിയതു്! ഈശ്വരാസ്തിത്വത്തിന്റെ, ആത്മതത്ത്വത്തിന്റെ, പാരമാത്ഥികതയെ തെളിയിക്കുവാനുള്ള തന്റെ തീക്ഷ്ണപരീക്ഷണങ്ങൾക്കായി സ്വശരീരത്തെ – അന്നമയപ്രാണമയമനോമയകോശമായ സ്വശരീരത്തെ – ത്തന്നെയാണു് ആ ജീവപുരുഷൻ ഒരു പരീക്ഷണശാല (ലാബൊറാട്ടറി)ആക്കിയതു്. അതിലെ ഓരോ അണുക്കളും (സെല്ലുകൾ) തന്റെ അഗ്നിപരീക്ഷണങ്ങൾക്കുള്ള പ്രതപ്തപാത്രകങ്ങൾ (ക്രൂസിബിൾകൾ)ആയി ഭവിച്ചു എന്നതു് ഒരു ചമല്ക്കാരോക്തിയല്ല, വാസ്തവംതന്നെ ആയിരുന്നു. നാം മുമ്പു കണ്ടുവല്ലോ, അക്കാലത്തു് അദ്ദേഹത്തെ ശുശ്രൂഷിച്ചിരുന്നവർ ആ ഉടൽ തകന്നുപോയേക്കുമെന്നു ഭയപ്പെട്ടിരുന്നു എന്നു്. അദ്ദേഹംതന്നെ, ചില ഉൽബ്ബണതയിൽ, താൻ ഉന്മാദത്തിന്റെ ചെങ്കുത്തിൽ എത്തി നില്ക്കുകയാണോ എന്നു സംശയിച്ചിട്ടുണ്ടെന്നും, പക്ഷേ തന്നിലെ അജയ്യമായ ഒരു സത്തയിൽ സംശ്രിതനായി തന്റെ അതീന്ദ്രിയൈകാന്തവിക്രാന്തികൾ മുന്നോട്ടു തുടന്നു എന്നും പിന്നീടു് അദ്ദേഹം വെളിപ്പെടുത്തിയിട്ടുണ്ടു്.

എന്തിനു്, ആക്കുവേണ്ടിയായിരുന്നു ആ ദുസ്സഹദേഹപീഡനങ്ങളും തപസ്സാധനകളും മററും? ചരിത്രം, ബംഗാളിന്റേയും ഭാരതത്തിന്റേയും പാശ്ചാത്യപൗരസ്ത്യബന്ധത്തിന്റേയും ചരിത്രം, അതിന്നുത്തരം പറയും. ഏതായാലും ഇപ്പോൾ അത്യന്തം ശോഷിച്ചുവശായ ഒരു ദേഹമെന്നേ ബാഹ്യദൃക്കുകൾക്കു് ആ ശ്രീരാമകൃഷ്ണനെ കാണാൻ കഴിഞ്ഞുള്ളു. എന്നാൽ ആ കാശ്യത്തിലൊളിഞ്ഞിരുന്ന ആന്തരഗൗരവം പിന്നീടു ലോകം അറിയുമാറായി. മെക്കോളെ സായ്‌വിന്റെ പ്രത്യാശ സഫലീകൃതമാകുമാറു് നാൾക്കുനാൾ ഏറെയേറേ ബംഗാളീബാബുമാർ ഇംഗ്ലീഷീകരിച്ചുകൊണ്ടിരിക്കെ, ഈ ഭാരതത്തിന്റെ ധാമ്മികസാംസ്കാരികമൂല്യങ്ങളും ആത്മീയസത്തപോലും അവരുടെ പാശ്ചാത്യപരിഷ്കാരപ്രചാരണപ്രവാഹത്തിൽ ഇടിഞ്ഞിടിഞ്ഞു് കലങ്ങിക്കലങ്ങി കടലിലേയ്ക്കു് ഒന്നായൊഴുകിപ്പോയേക്കും എന്നു വന്നപ്പോഴാണു് ബംഗാളിൽപ്പിറന്ന ആ ബ്രാഹ്മണയുവാവിന്റെ മഹത്തപസ്സാരമാന്ന ആന്തരസ്വരൂപം നിഖിലദേവതാത്മാവായ ഒരു മഹാമേരുവായി, 'ഊജ്ജിതേന സ്വേനാത്മനാ' ആ പ്രവാഹത്തിന്നു വിലങ്ങനെയങ്ങു വളന്നുയന്നു വശമായതു്.

സാധാരണ ലോകർ ബഹിർമുഖരായി വിഷയങ്ങളിൽ നിരതരായിപ്പോവുന്ന താരുണ്യത്തിലാണ ശ്രീരാമകൃഷ്ണൻ പൂർവ്വോക്തരീത്യാ തീവ്രവൈരാഗ്യത്തോടെ അന്തർമുഖതപസ്യകളിൽ ഏപ്പെട്ടുകൊണ്ടിരുന്നതു് എന്നതു് പ്രത്യേകം പറഞ്ഞേതുണ്ടു്. എന്തെന്നാൽ വിഷയങ്ങളെ വെടിഞ്ഞു് ഈശ്വരനെച്ചൊല്ലിത്തപിച്ചുകൊണ്ടിരുന്ന ആ ശ്രീരാമകൃഷ്ണൻ വിധിയാംവണ്ണം ഒരു വിവാഹകമ്മം അനുഷ്ഠിച്ചിട്ടുള്ള യുവാവായിരുന്നു എന്ന കഥ നാം അനുസ്മരിക്കുന്നു.

ജഗദംബാദശ്നത്തിന്നായി പ്രലപിച്ചും വിലപിച്ചും തപിക്കുന്ന ഗദാധരന്റെ ആ 'ഭ്രാന്തു്' മാററുവാൻ ബന്ധുക്കൾ കണ്ട ഉപായം അത്തരുണനെക്കൊണ്ടു് ഒത്തൊരു കന്യകയെ വേൾപ്പിക്കുക എന്നതായിരുന്നു. ഈ നീക്കം അറിഞ്ഞ ഗദാധരൻ സ്വയമേവ നിർദ്ദേശം നൽകി, ജയറാംബാടിയിലെ രാമചന്ദ്രമുഖർജിയുടെ മകൾ ശാരദയാണു് തന്റെ നിശ്ചിതവധു എന്നു്. അതിൻവണ്ണം, അന്നു് 20–22 വയസ്സായ ഗദാധരൻ 6 വയസ്സു തികയാത്ത ശാരദ എന്ന ആ ബ്രാഹ്മണകുമാരിയെ വൈദികവിധിപ്രകാരം താലിചാത്തി. പക്ഷേ ആ ചടങ്ങുകൾ നിവ്വഹിച്ചതോടെ ഗദാധരൻ തന്റെ തപസ്സാധനകളിൽത്തന്നെ പൂവ്വാധികം തീവ്രതയോടെ നിമഗ്നനാവുകയാണുണ്ടായതു്. തന്നെ വേളികഴിച്ച ആ തരുണതപസ്വിയെ അന്നാവേളയിൽ അത്ഭുതാദരങ്ങളോടെ നോക്കിക്കണ്ട ബാലിക ശാരദ, ആ വേളിച്ചടങ്ങുകളെല്ലാം ബാലോചിതകൗതുകത്തോടെ രസിച്ചു എങ്കിലും പിന്നെ അക്കഥയെല്ലാം മറന്നപോലെയാണു് ഗൃഹകൃത്യങ്ങളിലും മററും മാതാവിനെ സഹായിച്ചുകൊണ്ടങ്ങനെ വളന്നതു്. 17–18 വയസ്സെത്തിയപ്പോൾ, നവയൗവനമായപ്പോൾ, ദേവി കേൾക്കുകയാണു് തനിക്കു മംഗല്യം ചാത്തിയ അദ്ദേഹം ദക്ഷിണേശ്വരത്തിലെ കാളീക്ഷേത്രത്തിൽ ഈശ്വരഭജനം ചെയ്തു ഭ്രാന്തനായിത്തീന്നിരിക്കുന്നു എന്നു്. പതിവ്രതയുടെ കത്തവ്യം ഭർത്തൃശുശ്രൂഷയാണു് എന്നു നന്നായറിഞ്ഞ ശ്രീശാരദ ദക്ഷിണേശ്വര

ത്തേയ്ക്കു ചെല്ലുന്നു. ഹാ! ആ മിഥോദർശനം! ജഗദംബാപരായണനായിരിക്കുന്ന ശ്രീരാമകൃഷ്ണന്റെ വിമലനയനങ്ങൾ, താൻ ആണ്ടുകൾക്കു മുമ്പു താലിചാർത്തിയ ആ ആറു വയസ്സുകാരി പെൺകുട്ടിയെ നവയൗവനം പ്രാപിച്ച പാവന മോഹനസൗഭാഗ്യവതിയായി മുന്നിൽ കാണുന്നു. ദേവിയാകട്ടെ ആനമ്രമുഖിയെങ്കിലും അന്തഃശുദ്ധിധീരതയിൽ സ്വഭർത്താവിനെ തൃക്കൺപാർക്കുന്നു. ശ്രീരാമകൃഷ്ണൻ പറയുകയാണ്: ''ജഗന്മാതാവ് എനിക്കു സ്പഷ്ടമായിക്കാണിച്ചുതന്നിരിക്കുന്നു, സകല സ്ത്രീകളിലും അമ്മതന്നെയാണ് വാണരുളുന്നതു് എന്നു്. അങ്ങനെ ഞാൻ സകല സ്ത്രീകളേയും അമ്മയായിട്ടാണ് കരുതുന്നതു്. ഭവതിയെക്കുറിച്ചും അതേ ആശയമാണ് എനിക്കു സാദ്ധ്യമാകുന്നതു്. എന്നാൽ ഭവതിയെ ഞാൻ മുമ്പു വേളികഴിച്ച സ്ഥിതിയ്ക്കു ഞാൻ ഭവതിക്കു വിധേയനാണ്. എന്നെ ലൗകികത്തിലേയ്ക്കു് ഇറക്കുകയാണ് ഭവതിക്കു് ഉദ്ദേശമെങ്കിൽ അതിന്നും ഞാൻ വഴങ്ങുന്നതാണ്.'' താൻ വിധിപോലെ താലി അണിയിച്ച കന്യക താരുണ്യവതിയായി നടാടെ തന്നെ സന്ദർശിക്കുവാൻ എത്തുമ്പോൾ അച്ചൊന്നവിധം ഒരു ഭർത്താവ് അഭിവാദ്യം ചെയ്യുന്നതു് അത്യസാധാരണം എന്നല്ലേ പറയേണ്ടതു് ? സ്വഭർത്താവിന്റെ ആ ചോദ്യത്തിനു — തീരെ അപ്രതീക്ഷിതവും വിഷമവും ആയ ചോദ്യത്തിന്ന് — എന്തുത്തരമാണ് ആ ഗ്രാമീണതരുണി നല്കിയതു്? ശ്രീരാമകൃഷ്ണനെപ്പോലെതന്നെ എഴുത്തും വായനയും ഒന്നും ശീലിച്ചിരുന്നില്ല ശാരദാദേവി. പഴയ സമ്പ്രദായത്തിലുള്ള ഒരു ബ്രാഹ്മണഗൃഹത്തിൽ 'ഭാരതസ്ത്രീകൾതൻ ഭാവശുദ്ധി'യോടും ആചാരശുദ്ധിയോടുംകൂടി വളൎന്ന ശ്രീശാരദയ്ക്കും, ശ്രീരാമകൃഷ്ണനെപ്പോലെ, അമ്മയച്ഛന്മാരിൽനിന്ന് ഉൾക്കൊണ്ട രാമായണഭാരതഭാഗവതാദി ശ്രുതവിദ്യാസംസ്കാരം ഇല്ലാതിരുന്നില്ല. അവ്വണ്ണമുള്ള ഒരു യുവതി, തന്റെ കുട്ടിക്കളി മാറാത്ത ആറാം വയസ്സിൽ തന്നെ പാണിഗ്രഹണം ചെയ്ത ആ പുരുഷനെ പിന്നെ അനേകവൎഷങ്ങൾക്കുശേഷം ആദ്യമായി നേരിൽക്കണ്ടു വണങ്ങുവാൻ ചെന്നതാണ്. അപ്പോൾ ആ പുരുഷൻ — സൎവ്വസംഗപരിത്യാഗിയായി ജഗദംബാഭക്ത്യുന്മത്തനായിത്തീൎന്ന ആ പുരുഷൻ — തന്നോടു് അരുളിയ വജ്രാദപി കഠിനവും നവനീതാദപി മൃദുലവുമായ വചനത്തിന്ന് എന്തൊരു സമാധാനമാണ് ആ സ്വാദ്ധ്വി മൊഴിഞ്ഞതു്? സാക്ഷാൽ സീതാദേവിയുടെ വിനയാനവിതധീരതയോടെ ദേവി ശാരദ പറഞ്ഞു: ''എന്തിനു ഞാൻ നിന്തിരുവടിയെ ലൗകികത്തിലേയ്ക്കു താഴ്ത്തണം? അവിടുത്തെ തൃക്കാലടികളെ പരിചരിക്കുവാനും, അവിടുന്നു നടക്കുന്ന മാൎഗ്ഗത്തിൽ അവിടുത്തെ സഹധൎമ്മിണിയാകുവാനും മാത്രമേ ഞാൻ ആഗ്രഹിക്കുന്നുള്ളു. അവിടുന്ന് എനിക്കു ഗുരുവും ഈശ്വരനും ആണ്.'' ഉള്ളും ഉടലും ആകെക്കോരിത്തരിച്ചുപോയി, നിസ്സംഗനും നിൎമ്മമനുമായ ശ്രീരാമകൃഷ്ണന്ന്. അതേ, നിൎവ്വികല്പസമാധികാൎയ്യത്തിൽ തനിക്കുണ്ടായ സൗലഭ്യം തന്റെ ഗുരു തോതാപുരിയെ എത്രമേൽ അത്ഭുതപ്പെടുത്തിയോ അതിലും വിസ്മയാവഹമായിത്തോന്നി തനിയ്ക്കു് യൗവനയുക്തയായ ഭർത്തൃമതിയുടെ സദ്യഃസ്വതഃസിദ്ധമായ പരമത്യാഗപ്രബുദ്ധത. തന്റെ ദീൎഘകാലത്തെ സുദുശ്ചരതപസ്സാധനകളുടെ എല്ലാം പരിണതഫലം ദേവിയുടെ ഈ പ്രബുദ്ധതയിൽ ദർശിച്ച ശ്രീരാമകൃഷ്ണൻ പരമാനന്ദസ്നപിതനായി.

അങ്ങനെ ഭൎത്താവു സ്വഭാൎയ്യയിൽ ജഗന്മാതാവിനെമാത്രം കാണുകയും പൂജനം അൎപ്പിക്കുകയും ചെയ്യുകയായി; ഭാൎയ്യ സ്വഭൎത്താവിൽ പിതാവിനെ, ഗുരുവെ, ദൈവതത്തെ, മാത്രം കാണുകയും സേവനങ്ങൾ സമൎപ്പിക്കുകയും ചെയ്യുകയായി. അചിന്ത്യം, അലൗകികം ആയിരുന്നു ആ ഭാൎയ്യാഭൎത്തൃബന്ധം. അനവദ്യമായ ആ ശ്രീരാമകൃഷ്ണശ്രീശാരദാചരിതം, ഏതായാലും ഇയ്യുള്ളവന്റെ മലിനവചോവിലാസങ്ങൾക്കുള്ളതല്ല. എന്നാലും ഒന്നു തീൎത്തു പറയാം. ആരാരു് തന്റെ മനസ്സിലെ മലിനവാസനകൾക്കു് അറുതി വരണം എന്നു തപിക്കുന്നുവോ അവൎക്കെല്ലാം ഏററവും ഹിതം ചെയ്യുന്ന ഒന്നാണ് ആ ശ്രീരാമകൃഷ്ണശ്രീശാരദാദ്വന്ദ്വത്തിന്റെ പരമപാവനചരിതത്തിന്റെ അനുസന്ധാനം.

നാമിത്രയും അനുസ്മരിച്ച ശ്രീരാമകൃഷ്ണചരിതഭാഗം ആ മഹച്ചരിതത്തിലെ പൂൎവ്വകാണ്ഡമാണ്, അതു് അനുസന്ധാനത്തിൽ ഒരു മഹാഗ്നികുണ്ഡമായിട്ടാണ് ദൃശ്യമാകുന്നതു് —

പ്രതപ്തവും ഉദ്ദീപ്തവുമായ ഒരു മഹാഹോമാഗ്നി കുണ്ഡം. ആ അപൂർവ്വപുരുഷൻെറ പ്രാണങ്ങളാണു് ഉജ്ജ്വലിക്കുന്ന ഹോമാഗ്നി. തൻെറതന്നെ ദേഹേന്ദ്രിയമനോബുദ്ധ്യഹങ്കാരങ്ങളാണു് അതിലർപ്പിക്കപ്പെടുന്ന ഹവിസ്സു്. താൻതന്നെ ഹോതാവും. മനുഷ്യജന്മാവിൻെറ ബോധോപബോധാബോധാഗാധതകളിലെന്നല്ല, മൂലപ്രകൃതിയിൽത്തന്നെ, പാറിക്കിടക്കുന്ന വൈകാരികവാസനകൾ എല്ലാം ഒന്നൊഴിയാതെ ആ ആത്മസ്ഥൈര്യധീരനായ ഹോതൃപുരുഷൻെറ ആവാഹനത്താൽ ഇളകിപ്പൊന്തിവരികയും തദ്ധോമാഗ്നിയിൽ ആഹുതമാകുകയും ചെയ്യുന്നു. അഖിലകാമനാകാഞ്ചനൈഷണകളും അങ്ങനെ ഹോമിക്കപ്പെടുന്നു. അതിൻ വണ്ണം കൃഷ്ണലോഹിതവർണ്ണങ്ങളിൽജ്വലിച്ചുതുടങ്ങിയ ആ ഹോമാഗ്നി ഉദഗ്രതാപനിലയിൽ സ്വച്ഛശ്വേതദീപ്തിയായി വിരാജിക്കുന്നു. ഹോമവും അഗ്നിയും ഹുതവും ഹോതാവും ഏകചിജ്ജ്യോതിസ്സായിത്തീർന്നിരിക്കുന്നു;

ബ്രഹ്മാർപ്പണം ബ്രഹ്മ ഹവിർ ബ്രഹ്മാഗ്നൗ ബ്രഹ്മണാ ഹുതം
ബ്രഹ്മൈവ തേന ഗന്തവ്യം ബ്രഹ്മകർമ്മസമാധിനാ.
(ഗീത. 4. 24.)

അങ്ങനെ സാമാന്യമാനവപ്രാതിനിധ്യത്തിൽ നടത്തപ്പെട്ട ശ്രീരാമകൃഷ്ണചരിതപൂർവ്വഭാഗമഹായജ്ഞത്തെ സ്വച്ഛശ്വേതജ്യോതിസ്സായി, നിശ്ചലം ഉജ്ജ്വലിക്കുന്ന മഹാഹോമാഗ്നികുണ്ഡമായി അനുസന്ധാനം ചെയ്യുക. അതു പരമപവിത്രമാണു്. 'അഗ്നിമീളേ പുരോഹിതം.'

വിഷയവൈരാഗ്യത്തിൻേറയും ആത്മാനുരക്തിയുടേയും പാരമ്യത്തിലെത്തുന്ന അചിന്ത്യോഗ്രതപസ്യയായ ആ ശ്രീരാമകൃഷ്ണചരിതപൂർവ്വകാണ്ഡം ശുശ്രൂഷുക്കൾക്കേവർക്കും ഒട്ടൊന്നു് അനുധ്യേയമാകുമാറു വർണ്ണിച്ചു വിവരിച്ചുതരുവാൻ അധികാരിയായതു് തന്തിരുവടിയുടെ തന്നെ അന്തരംഗശിഷ്യരിൽ ഒരു പ്രമുഖനും വിരക്തിധീരസന്ന്യാസിയുമായ ശ്രീശാരദാനന്ദസ്വാമികൾ ആയിരുന്നു എന്നു പ്രസ്താവ്യമാണു്. സ്വാമികൾ സ്വഗുരുവിൻെറ ജീവചരിതം അത്രയും എഴുതിക്കഴിഞ്ഞപ്പോൾ അവിടംകൊണ്ടു് അവസാനിപ്പിക്കുവാൻആത്മചോദിതനായി എന്നതും അത്ഥവത്താണു്. എന്തെന്നാൽ സ്വചരിതത്തിൻെറ സാർവ്വജനീനവശമായ ഉത്തരകാണ്ഡം എഴുതുവാൻ ഒരു സന്ന്യാസിയല്ല, ഒരു മാതൃകാഗൃഹസ്ഥനാണു വേണ്ടതു് എന്നൊരാശയം ആ മഹാപുരുഷനുണ്ടായിരുന്നതായി കാലാന്തരത്തിൽ വ്യക്തമായി. പുതിയ ഇംഗ്ലീഷുവിദ്യാഭ്യാസങ്ങളിൽ സമുന്നതനും പക്ഷേ പഴയ ഹൈന്ദവധർമ്മപാരമ്പര്യങ്ങളെ പുച്ഛിക്കാതിരുന്നവനും, വിശിഷ്യ ഒരേകപരമേശ്വരാസ്തിത്വത്തിൽ ഭക്തിവിശ്വാസങ്ങൾ പുലർത്തിപ്പോന്നവനും, കുടുംബി എങ്കിലും 'ധർമ്മാവിരുദ്ധകാമ'നായ വിശുദ്ധചരിതനും, ഒരു ഇംഗ്ലീഷുവിദ്യാലയത്തിലെ മുഖ്യാദ്ധ്യാപകനെങ്കിലും അനാഡംബരജീവനനും, വെറും 'എം' എന്ന ഏകാക്ഷരത്തിൽ ഒതുങ്ങി വാണവനും ആയ മഹേന്ദ്രനാഥഗുപ്തൻ— മാസ്റ്റർ മഹാശയൻ — ആയിരുന്നു ശ്രീരാമകൃഷ്ണൻെറ ആ മാതൃകാഗൃഹസ്ഥൻ.

ശുഭ്രസ്വച്ഛതയിൽ ജ്വലിച്ചുനിന്ന യജ്ഞാഗ്നികുണ്ഡം സാവധാനം കുളിർക്കെ വിരിഞ്ഞ ഒരു താമരപ്പൂവായി മാറുന്നു; ശ്രീരാമകൃഷ്ണചരിതത്തിലെ ഉത്തരകാണ്ഡത്തിൻെറ ഉദ്ഘാടനമാണതു്. 'പൂവു വിടന്നാൽ വണ്ടുകൾ താനേ വന്നുകൊള്ളും' എന്ന തന്തിരുവടിയുടെ വചനം വാസ്തവമാവുകയായി. കല്ക്കട്ടാനഗരിയിലെ ആ ദക്ഷിണേശ്വരക്ഷേത്രത്തിൻെറ മതിലകത്തു്, ഗംഗാവാഹിനിക്കഭിമുഖമായ ഒരു ശാലാമുറിയിൽ, തനിക്കു സദാ സാക്ഷാത്തായ ഭവതാരിണീകാളീമാതാവിൻെറ സവിധത്തിൽ, ശാന്തനായി ദിവ്യകാന്തിമാനായി നാരായണസമനായി വാഴുന്ന ആ നരനെ സന്ദർശിക്കുവാൻ പിന്നെപ്പിന്നെ ഏറെയേറേ ആളുകൾ വന്നുതുടങ്ങി: 'ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥീ ജ്ഞാനീ ച.' സംശയനിവൃത്തി, മനശ്ശാന്തി, ഭഗവദ്ഭക്തിനിർവൃതി, അത്ഭുതാത്മാനുഭൂതി എന്നിങ്ങനെയുള്ള തൃപ്തിപ്രബുദ്ധിതുഷ്ടികൾ ആ തിരുസന്നിധിയിൽ ചെന്നവർക്കെല്ലാം ലബ്ധമായി. അക്കൂട്ടത്തിൽ വന്നുതുടങ്ങിയവരായിരുന്നു, അന്നത്തെ യുവബംഗാളിൻെറ വിശിഷ്ടവരേണ്യരായ പത്തുപന്തിരണ്ടു കുട്ടികൾ — കോളേജുപഠിപ്പു മുഴമിച്ചവരും തുടരുന്നവരുമായ യുക്തിബുദ്ധിശാലികൾ — നരേന്ദ്രനാഥരാഖാലബാബുരാമയോഗിനിരഞ്ജനശരച്ഛശിതാരകനാഥഗംഗാധര—പ്രഭൃതികൾ. അക്കൂട്ടത്തിൽത്തന്നെ, അവരിൽ സ്വന്തം ശിഷ്യന്മാരായ ചിലരെ സ്വയം നയിച്ചുകൊണ്ടു്, അങ്ങു് ആ കാളീക്ഷേത്രത്തിലെ

'അനഭ്യസ്തവിദ്യ'നും അദ്ധനഗ്നനും ഈശ്വരോന്മത്തനുമായ 'സാധു'വെ സന്ദർശിയ്ക്കുവാൻ വന്നു ചേർന്നതാണ് മുൻചൊന്ന ആ ഇംഗ്ലീഷ്സ്കൂൾ പ്രഥമാധ്യാപകൻ മഹേന്ദ്രനാഥഗുപ്തൻ. ആംഗ്ലേയാധീശ്വത്തിൻേറയും അവരുടെ വിദ്യാഭ്യാസാദി പരിഷ്ക്കാരങ്ങളുടെയും ആസ്ഥാനമായിരുന്ന ആ കൽക്കട്ടാപട്ടണത്തിൽനിന്ന് ഒട്ടകന്നൊരു ക്ഷേത്രത്തിലെ അമ്പലവാസിപ്പുരമുറിയിൽവെച്ച് ഈശ്വരൈകതത്പരനായിക്കഴിയുന്ന ആ ആളുമായി തങ്ങൾ അന്നങ്ങനെ നാംക്കനാം നടത്തിക്കൊണ്ടിരുന്ന സന്ദർശനസംഭാഷണസമാചാരങ്ങൾമൂലം തങ്ങൾ ബംഗാളിന്ന് എന്നല്ല ഭാരതത്തിന്നാകെത്തന്നെ പുനരുജ്ജീവനാത്മകവും അഭൂതപൂർവ്വവും അതീവ ശോഭനവും ആയ ഒരു നൂതനചരിത്രം വിരചിക്കുകയായിരുന്നു എന്ന് ആ സ്കൂൾമാസ്റ്ററാകട്ടെ, ആ വിദ്യാർത്ഥിയുവാക്കളാകട്ടെ, അന്നു കരുതിയിട്ടുണ്ടാവില്ല, അവക്ക് അതു് അന്നന്ന് എന്തോ വ്യക്തിപരമായ സന്തോഷസമാധാനസംഗതികൾ മാത്രമായിരുന്നു. അന്നങ്ങനെ താനും ഭാഗഭാക്കായി നടന്നിരുന്ന ആ ശ്രീരാമകൃഷ്ണസംസർഗ്ഗസമാചാരങ്ങളെ തത്തൽസ്ഥലകാലസാഹചര്യവർണ്ണനാഭംഗികളോടെ നടന്നപടി അങ്ങനെതന്നെ അന്നന്നു കുറിച്ചുവെച്ചിരുന്നു മാസ്റ്റർ മഹാശയൻ. സ്വന്തം പഠനമനനത്തിന്നു വേണ്ടിമാത്രമായിരുന്നുതാനും ആ കുറിച്ചുവെപ്പുകൾ. ശ്രീരാമകൃഷ്ണൻെറ സരളഗ്രാമീണബംഗാളിശൈലിയിലുള്ള സംഭാഷണങ്ങൾ, നിരവധി സരസദൃഷ്ടാന്തകഥാകഥനങ്ങൾ, ഭക്തിനിർഭരഗാനങ്ങൾ; കൂടെക്കൂടെയുള്ള അവിടുത്തെ ഭാവസമാധ്യവസ്ഥകൾ, മനോഹാരികളായ അംഗവിന്യാസാദിചേഷ്ടകൾ; അതെല്ലാം ഒരു ഫോട്ടോഗ്രാഫറുടെ വസ്തുനിഷ്ഠച്ഛായാഗ്രഹണപടുതയോടും, സാക്ഷാൽ വിഘ്നേശ്വരൻെറ അത്ഥജ്ഞതാപൂർവ്വകമായ ലേഖനപടുതയോടും, എങ്കിലും തൻെറ കർതൃത്വാഭിമാനരഹിതവും ഭക്തിവിനമ്രവും ആയ ഭാവവായ്പോടും കൂടി ആ അപ്പ്രീതാത്മാവു് എഴുതിവെച്ചിരുന്ന ഏടുകളാണ് പിന്നീട് ശ്രീരാമകൃഷ്ണകഥാമൃതം എന്ന പേരിൽ പ്രസിദ്ധമായ തച്ചരിതോത്തരകാണ്ഡം. ഉത്തരേ രാമകൃഷ്ണചരിതേ 'എം' ഏവ വിശിഷ്യതേ.

---

# മതം ദൈനന്ദിനജീവിതത്തിൽ

**പ്രവ്രാജികാ അജയപ്രാണാ**

ജോണി എല്ലാ ഞായറാഴ്ചയും പള്ളിയിൽ പോകണമെന്നു ജോണിയുടെ അമ്മയ്ക്കു വലിയ നിർബ്ബന്ധമാണ്. അവൻ ഒരു ഞായറാഴ്ച പോയി, രണ്ടു ഞായറാഴ്ച പോയി; മൂന്നാം ഞായറാഴ്ചയും പോയി; പിന്നെ പോയില്ല. നാലാം ഞായറാഴ്ച പള്ളിയിൽ പോകേണ്ട നേരത്ത് കളിച്ചു തിമക്കുന്ന മകനോട് അമ്മ ചോദിച്ചു, 'എന്താ, ജോണീ, ഇതു് ? നീ നേരം പോക്കിനുവേണ്ടി സിനിമ കാണാൻ പോകാറില്ലെ ? കൂട്ടുകൂടി രസിക്കാൻ ഫ്രെഡ്ഡിയുടേയും ടോമിയുടേയും വീട്ടിൽ പോകാറില്ലെ ? അപ്പൊപ്പിന്നെ ആഴ്ചയിലൊരു ദിവസം മാത്രം ഒരു മണിക്കൂർവീതമെങ്കിലും ദൈവത്തിൻെറ വീട്ടിലും ചിലവഴിക്കണം എന്നു നിനക്കു തോന്നാത്തതു മര്യാദയാണോ, ഒന്നു പറയൂ.' 'അപ്പഴേ അമ്മേ' ആ വിരുതൻ പറയുകയാണ്, 'അമ്മയെ ഒരു കൂട്ടുകാരി വീട്ടിലേയ്ക്ക് ക്ഷണിച്ചു എന്നു വെയ്ക്കൂ. അമ്മ ആ വീട്ടിൽ ചെന്നു. കൂട്ടുകാരി വീട്ടിലില്ല. പിന്നൊരു ദിവസം പോയി, അന്നും ആ സ്ത്രീ അവിടെ ഇല്ല. മൂന്നാംപ്രാവശ്യം പോയപ്പോഴും അതുതന്നെ സ്ഥിതി. അങ്ങനെ വന്നാൽ അമ്മ പിന്നെ എന്തു ചെയ്യും ?' കുട്ടി ദൈവത്തിൻെറ വീട്ടിൽ ചെല്ലുമ്പോഴൊന്നും ദൈവത്തെ അവിടെ കാണാനൊത്തില്ല, പിന്നെ അവനെന്തു ചെയ്യാനാണ് ? ഇതുതന്നെയാണ് ഇന്ന് ബുദ്ധിജീവി

കളെന്നഭിമാനിക്കുന്ന പലരുടേയും സ്ഥിതി. മതപരമായി ജീവിക്കാനൊരുങ്ങുന്ന ഏതൊരു വ്യക്തിയും ചെന്നുമുട്ടുന്ന പടിയാണിതു്. ദൈവത്തിൻെറ വാസഗൃഹത്തിലെന്നല്ല ഈ വിശ്വപ്രപഞ്ചത്തിൻെറ ഒരൊററ മുക്കിലോ മൂലയിലോ, സചേതനമോ അചേതനമോ ആയ വസ്തുവിലോ ഈശ്വരസാന്നിദ്ധ്യം സ്പഷ്ടമായി അനുഭവിക്കാൻ നമുക്കു് ഒക്കുന്നില്ല എന്നതാണു് സത്യം. കാണുന്നതും കേൾക്കുന്നതും കണ്ണടച്ചു് വിശ്വസിക്കുന്ന കാലം എന്നേ മറഞ്ഞുകഴിഞ്ഞു. ഓരോ കാര്യവും യുക്തിയുടെ ഉരകല്ലിൽ ഉരച്ചു മാററു നോക്കിയിട്ടേ നമ്മളിന്നു് സ്വീകരിക്കാൻ സന്നദ്ധരാകൂ. യുക്തിയുടെ പണിശാലയിലെ പരിശോധനയിൽ പൂർണ്ണവിജയം സിദ്ധിക്കാതെ പുറത്തു വരുന്ന തത്ത്വസംഹിതകളെ കുസലെന്യേ നാം ഉപയോഗശൂന്യമെന്നു് മുദ്രകുത്തി വലിച്ചെറിയുന്നു. മതവും ഈ യുക്തിക്കു് നിരക്കുന്നതായിരിക്കണം. യുക്തിക്കും പരീക്ഷണത്തിനും വിധേയമാക്കാവുന്ന ശാസ്ത്രീയമായൊരു മതം ആണു് നമുക്കിന്നാവശ്യം. അതുവഴി 'അന്ധവിശ്വാസങ്ങളേയും പൊള്ളസിദ്ധാന്തങ്ങളേയും കുടഞ്ഞു കളയാനുള്ള കഴിവും' അതിനുണ്ടാവണം. സത്യം പറഞ്ഞാൽ യാഥാസ്ഥിതികത്വത്തിൻെറ ക്രൂരഹസ്തങ്ങളാണു് മതത്തെ അതിൻെറ പഴയ ഉന്നതപദത്തിൽനിന്നു് തള്ളി താഴെ അന്ധവിശ്വാസങ്ങളുടേയും നിരർത്ഥകങ്ങളായ ആചാരങ്ങളുടേയും അഗാധഗർത്തത്തിലേയ്ക്കു തള്ളിവിട്ടതു്. ആ ചളിക്കുണ്ടിൽനിന്നു് മതത്തെ പൊക്കിയെടുത്തു് അതിൽ പുരണ്ടിരിക്കുന്ന അഴുക്കു മുഴുവൻ തുടച്ചുനീക്കി അതിൻെറ യഥാർത്ഥഭാവം പുറത്തു കാണിക്കാൻ കഴിഞ്ഞാൽ കാണാം മതം ഇന്നും അതിൻെറ പഴയ അന്തസ്സു് വെളിപ്പെടുത്തുന്നതു്. തത്ത്വങ്ങളുടെ ശരിയായ സാരം ഗ്രഹിക്കാതെ, വാക്കുകൾക്കു് അക്ഷരവിലമാത്രം കല്പിച്ചു് പൊള്ളയായ ആചാരങ്ങളിൽ മതത്തെ ഒതുക്കിനിർത്താനാണു് യാഥാസ്ഥിതികത്വം ഉദ്യമിച്ചിരുന്നതു്. ക്രിസ്തുദേവൻെറ ജീവിതത്തിലെ രസകരമായൊരു കഥയുണ്ടു്. സാബത് വിശ്രമദിനമാണു് ജൂതന്മാർക്കു്, പണ്ടും ഇന്നും. അന്നേ ദിവസം പ്രാർത്ഥനയിൽ കഴിക്കാം, പണിയൊന്നും ചെയ്യാൻ പാടില്ല. കാരണമെന്താണു് ? ദൈവം ആറു ദിവസം കൊണ്ടു് ഈ പ്രപഞ്ചത്തെ സൃഷ്ടിച്ചിട്ടു് ഏഴാം ദിവസം വിശ്രമിച്ചു. അതിനാൽ സാബത്തിൻ നാൾ പണിയെടുത്താൽ അതു് മതവിരുദ്ധമാണു്, ദൈവകോപത്തെ ക്ഷണിച്ചുവരുത്തും. പക്ഷെ, പഴയ ബ്വാബിലോണിയായിൽ ക്രിസ്തുവിൻെറ ആഗമനത്തിന്നു് അനേകകാലം മുമ്പു മുതല്ക്കുതന്നെ ഒരു സമ്പ്രദായമുണ്ടായിരുന്നു: സർവ്വദാ ജോലി ചെയ്തുകൊണ്ടിരുന്നാൽ മനുഷ്യൻ മുരടിക്കും; അതിനാൽ വെറും സൗകര്യാർത്ഥം മാത്രം ഓരോ ഏഴാം ദിവസവും വിശ്രമത്തിന്നായി അവർ നീക്കിനിർത്തി. യാഥാസ്ഥിതികത്വത്തിൻെറ കയ്യിലിതു് ക്രമേണ വന്നുപെട്ടപ്പോൾ നീരും സാരവും പിഴിഞ്ഞു കളഞ്ഞു് തോടും ചവറും മാത്രമായി മാറി: സാബത്തിൻനാൾ വേലചെയ്താൽ ദൈവകോപം ഉണ്ടാകും!! അങ്ങനെയിരിക്കെ, ഒരു ദിവസം യേശുക്രിസ്തു രോഗഗ്രസ്തനായ ഒരു പാവപ്പെട്ടവനെ ശുശ്രൂഷിക്കുകയാണു്. അന്നു് സാബത്തും! പോരെ ? കുട്ടവും ബഹളവുമായി. അപ്പോൾ ക്രിസ്തുദേവൻ ഉറപ്പിച്ചങ്ങു പറഞ്ഞു, 'സാബത് മനുഷ്യനുവേണ്ടി സൃഷ്ടിക്കപ്പെട്ടതാണു്, മനുഷ്യൻ സാബത്തിനുവേണ്ടിയല്ല' എന്നു്.

ഒരു യോഗിവര്യൻ ഒരിടത്തു് പറഞ്ഞിട്ടുണ്ടു്, 'നിങ്ങളുടെ സഹകരണം കൂടാതെ നിങ്ങളെ പടച്ചുവിട്ട ദൈവം അതു കൂടാതെ നിങ്ങളെ രക്ഷിക്കാൻ പോകുന്നില്ല' എന്നു്. സ്വരക്ഷയ്ക്കുവേണ്ടി തന്നെ സൃഷ്ടികർത്താവുമായുള്ള ഈ സഹകരിക്കലാണു് മതപരമായ ജീവിതം എന്നു പറയുന്നതു്. വിവേകാനന്ദസ്വാമികളുടെ ഭാഷയിൽ, 'മതം മനുഷ്യനിൽ സ്വതേ കുടികൊള്ളുന്ന ദിവ്യത്വത്തിൻെറ ബാഹ്യപ്രകാശനം മാത്രമാണു്.' ജസ്റ്റിസ് ഹോംസ് ഒരിടത്തു പറയുന്നുണ്ടു്, 'ജീവിതത്തിൻെറ ലക്ഷ്യം, അപൂർണ്ണതകളിൽനിന്നു് കഴിവതും അകന്നു മാറിപ്പോകുക എന്നതാണു്.' എന്നു്. ഇതു് പാശ്ചാത്യരുടെ വീക്ഷണഗതിയാണു്. എന്നാൽ ഹിന്ദുധർമ്മം ജീവിതത്തിൻെറ ലക്ഷ്യമാക്കി കണക്കാക്കിയിരിക്കുന്നതു് 'സർവ്വവിധ അപൂർണ്ണതകളേയും മറികടന്നു് അപ്പുറത്തെത്തുക' എന്നതാണു്. ഇതുതന്നെയാണു് മതാചരണം അഥവാ ധർമ്മാചരണം എന്നു പറയുന്നതും. 'മനുഷ്യൻ ആന്തരികമായി പൂർണ്ണനാണു്.' അവൻെറ ഉള്ളിൽ

നിറയെ പൂർണ്ണതയും ബാഹ്യമായി നിറയെ അപൂർണ്ണതകളും. ഈ അപൂർണ്ണതകളെ കീഴടക്കാനുള്ള പരിശ്രമത്തിൽ ഒരടി മുന്നേറാൻ കഴിഞ്ഞാൽ ദിവ്യജ്യോതിസ്സിലേയ്ക്കും ശാന്തിയിലേയ്ക്കുമുള്ള ചവിട്ടുപടികളിൽ ഒന്നവൻ കയറിക്കഴിഞ്ഞു. പ്ലേറ്റോ പറഞ്ഞിരിക്കുകയാണ്, 'നമ്മിലോരോരുത്തരിലും നമ്മെ ഭരിക്കുകയും നയിക്കുകയും ചെയ്യുന്ന രണ്ടു തത്ത്വങ്ങളുണ്ട്. അവ നമ്മെ എവിടെക്കൊണ്ടെത്തിച്ചാലും നമുക്കവയെ അനുഗമിച്ചേ പററൂ; അവയിൽ ഒന്ന് നമ്മിൽ ആന്തരികമായി കുടികൊള്ളുന്ന സുഖാനുഭവത്തിനുള്ള വ്യഗ്രത; മറേറത് എപ്പോഴും ശ്രേയസ്സിനെ മാത്രം ലാക്കാക്കി മേവുന്ന, സ്വയം നേടിയെടുത്ത ഒരു വിവേചനാബോധം. ഈരണ്ടു തത്ത്വങ്ങളും ചില സമയത്ത് സമ്പൂർണ്ണമായും പൊരുത്തപ്പെട്ടു നില്ക്കും. വേറെ ചിലപ്പോൾ അവ നമ്മുടെ അന്തർഭാഗത്ത് ഒരു ദ്വന്ദ്വയുദ്ധത്തിലേർപ്പെട്ടിരിക്കുകയായിരിക്കും, ഒരിക്കൽ ഒന്നും പിന്നൊരിക്കൽ മറേറതും വിജയിയായി തലയുയർത്തിക്കൊണ്ടു്.' ആദ്യത്തേതു മുന്നിട്ടുനില്ക്കുന്ന നേരത്ത് മനുഷ്യൻ മൃഗത്തിന്റെ തലത്തിലേയ്ക്ക് താഴുന്നു – അവൻ ദാനവനായി മാറുന്നു. രണ്ടു തത്ത്വങ്ങളും തമ്മിൽ പൊരുത്തപ്പെട്ടു നില്ക്കുന്ന നേരത്ത് അവൻ ഒരു മനുഷ്യനായിത്തന്നെ ഇരിക്കുന്നു – തികച്ചും മാനവൻ തന്നെ. സ്വയം നേടിയെടുത്ത അവന്റെ വിവേചനാബോധം ശ്രേയസ്സിനെ ലാക്കാക്കി ഉണർന്ന് പൊങ്ങുമ്പോൾ അവൻ ദിവ്യതലത്തിലേയ്ക്ക് കുതിച്ചുയരുന്നു – ദേവനായി മാറുന്നു. ഡോക്ടർ രാധാകൃഷ്ണൻ ഏററവും അർത്ഥവത്തായ ഭാഷയിൽ ഒരിടത്ത് ഇങ്ങനെ പറഞ്ഞിരിക്കുന്നു: മനുഷ്യൻ മൃഗത്തിൽനിന്ന് എത്രമാത്രം ഭിന്നനാണോ അത്രമാത്രം ഭിന്നനാണ് ആദ്ധ്യാത്മികപുരുഷൻ മനുഷ്യനിൽ നിന്ന്.' ഇതാണ് ധർമ്മാചരണത്തിന്റെ, മതപരമായ ജീവിതത്തിന്റെ, ആവശ്യകത.

സ്വാമിജിയുടെ ഭാഷയിൽ, 'മതം, ആവുകയും ആയിത്തീരുകയുമാണ്.' നാം നമ്മുടെ മുമ്പിൽ അതിമനോഹരമായ, ഗാംഭീര്യമേറിയ, ശക്തിയുററ ഒരു ആദർശത്തെ സ്ഥാപിക്കേണ്ടിയിരിക്കുന്നു. ആ ആദർശത്തെ, അഥവാ ആദർശരൂപത്തെപ്പററി ചിന്തിച്ചു ചിന്തിച്ച് ഈശ്വരവിശ്വാസിയായ മനുഷ്യൻ കാലക്രമേണ ആ ആദർശത്തിന്റെ ഒരു പ്രതിരൂപമായി മാറുന്നു. 'സർവ്വവിധ അപൂർണ്ണതകളേയും അപ്പാടെ മറികടന്ന് അപ്പുറത്തെത്തുക' എന്നതാണ് ജീവിതോദ്ദേശ്യം എന്നിരിക്കെ നാം മുമ്പിൽ പ്രതിഷ്ഠിക്കുന്ന ആദർശം അത്യുന്നതവും കറയററതും സമ്പൂർണ്ണവും ആയിരിക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടാണ് ശാസ്ത്രങ്ങൾ പരമദൈവത്തെ 'സത്യം ജ്ഞാനം അനന്തം ബ്രഹ്മ,' 'സത്യം ശിവം സുന്ദരം' എന്നൊക്കെ പറയുന്നത്. ശ്രീനിഖിലാനന്ദസ്വാമികൾ വളരെ സുന്ദരമാംവണ്ണം ഇക്കാര്യം പറഞ്ഞിരിക്കുന്നതു് നോക്കൂ: ''ആദ്യം സാക്ഷാത്സത്യമായതിനെ ആദർശമാക്കി എടുക്കുക, എന്നിട്ട് ആദർശത്തെ സാക്ഷാത്കരിക്കുക.'' ഇതാണ് മതം. സർവ്വാന്തര്യാമിയും സർവ്വജ്ഞനും എങ്ങും എന്നും നിലനില്പുള്ളവനുമായ ഈശ്വരചൈതന്യം നമ്മുടെ ചെറുബുദ്ധിക്കും അനുഭവവേദ്യനാണെന്ന് ആദ്യമായി മനസ്സിനെ പറഞ്ഞ് വിശ്വസിപ്പിക്കുക. മനസ്സിൽ സ്വാഭാവികമായിത്തന്നെ ഉള്ള ഒരു സ്മരണ അഥവാ ബോധമാക്കിത്തീർക്കുക അതിനെ. ഈശ്വരൻ ഒന്നുമാത്രമേ സത്യവസ്തു ഉള്ളൂ. ആ ശക്തിയുടെ ഒരു നേരിയ കണിക അന്തർഭാഗത്ത് കുടികൊള്ളുന്നതുകൊണ്ടാണ് അനന്തവിശ്വരാശിയിലെ ഓരോ അണുവും സൃഷ്ടിരൂപത്തിൽ സ്ഥിതിചെയ്യുന്നതുതന്നെ. ശ്രീരാമകൃഷ്ണഭഗവാൻ പറയാറുണ്ട്: തന്റെ വിരിഞ്ഞു പരന്നു കിടക്കുന്ന ഭൂസ്വത്തിന്റെ ഏതു മുക്കിലും കോണിലും തരിയിലും പൊടിയിലും ഭൂവുടമയുടെ സാന്നിദ്ധ്യം കുടികൊള്ളുന്നുണ്ട്. എങ്കിലും ഭൂവുടമയുമായി ഒരു കൂടിക്കാഴ്ച വേണമെന്നുണ്ടെങ്കിലോ ബംഗ്ലാവിലെ സ്വീകരണമുറിയിൽ ചെല്ലണം. അതുപോലെ എങ്ങും നിറഞ്ഞ് തിങ്ങിവിലസുന്ന ബ്രഹ്മശക്തിയുമായി നിങ്ങൾക്കൊരു അഭിമുഖസംഭാഷണം ആവശ്യമുണ്ടെങ്കിൽ ആ ശക്തിയുടെ സ്വീകരണമുറിയായ ഭക്തന്റെ ഹൃദയത്തിലേയ്ക്കു, ചെല്ലൂ, അവിടെ അദ്ദേഹം വിരാജിച്ചിരിപ്പുണ്ടു്. ഏതു രൂപത്തിലാണ് നാം അദ്ദേഹത്തെ അവിടെ കാണുക ? നിങ്ങൾക്കിഷ്ടമുള്ള രൂപത്തിൽ. ഹിന്ദുമതം അക്കാര്യത്തിൽ വളരെ വിശാലമനസ്കതയാണ് കൈക്കൊണ്ടിട്ടുള്ളത്. മുപ്പത്തിമുക്കോടി ദേവന്മാരെയാണ് ഹിന്ദുധർമ്മം സങ്കല്പിച്ചുവെച്ചിട്ടുള്ളത്. മനുഷ്യമനസ്സിലു

യരുന്ന ഓരോ ഭാവത്തിനും മനസ്സിൻെറ ചായ്‌വിനും അനുസരിച്ചുള്ള സങ്കല്പങ്ങൾ അവയിൽക്കാണാം. നമ്മുടെ ഭാവനയ്ക്കും ഇഷ്ട ത്തിനുമനുസരിച്ച് അതിലൊന്നിനെ ആദർ മായി എടുത്തോളൂ. അതാണ് അതിനുള്ള മെച്ചം. അമേരിക്കയിൽവെച്ചൊരാൾ വിവേ കാനന്ദസ്വാമികളോട് പറയുകയുണ്ടായത്രെ, ഈ കോടിക്കണക്കിനുള്ള ദേവന്മാരാണ് ഹിന്ദു ധർമ്മത്തിൻെറ ശാപമെന്ന്. ഉടനെ വന്നു ചുട്ട ഒരു മറുപടി: 'അങ്ങനെയല്ല. ഇത്രയും ദേവന്മാരു ള്ളതുകൊണ്ടാണ് ഹിന്ദുധർമ്മം ഇന്നും നിലനില്ക്കു ന്നതു്.' അതിനാൽ തൻെറ ഭാവനയ്ക്കനുസൃതമായ ഒരു രൂപത്തെ ഹൃദയാന്തർഭാഗത്തു പ്രതിഷ്ഠിച്ച് അതിനെക്കുറിച്ചു ചിന്തിക്കുക, ധ്യാനിക്കുക. തൻെറ ഹൃദയത്തിൻെറ അകക്കാമ്പ് അതായി രൂപാന്തരപ്പെടുന്നതുവരെ. പക്ഷെ അതിന് ശ്രീരാമകൃഷ്ണൻ പറയുന്നതുപോലെ ബാഹ്യ വസ്തുക്കളിൽനിന്ന് കണ്ണുകളെ തിരിച്ചു വിളിച്ച് ഉള്ളിലേയ്ക്ക്, ആഴത്തിലേയ്ക്ക്, ഹൃദയ ഗുഹയുടെ അടിത്തട്ടിലേയ്ക്കു ചുഴിഞ്ഞിറങ്ങണം. അവിടെ അനുപമമായ രത്നങ്ങളും വജ്രക്കല്ലു കളും കുന്നുകൂടിക്കിടക്കുന്നുണ്ട്. ആഴിയുടെ അടിത്തട്ടുവരെ മുങ്ങിച്ചെന്നെത്താൻ ഒരുങ്ങി വന്ന് അവയെ സ്വായത്തമാക്കാം. കടലിനടി യിൽ ആണ്ടുപോയ ഒരു നഗരിയുടെ കഥ പറ യാറുണ്ട്. ആഴിയുടെ അഗാധതലത്തിൽ, അപാരജലരാശിയുടെ നിതാന്തമൂകതയിൽ ഇന്നും ആ നഗരിയിലെ മണികൾ മുഴങ്ങാ റുണ്ട്, ഗാനാലാപനം നടന്നുവരുന്നുമുണ്ട്. പരി പൂർണ്ണനിശ്ശബ്ദതയിൽ ഇന്നും ആ മണിനാദം കേൾക്കാം. ആ സംഗീതമാധുരി ആസ്വദിക്കാം. ഹൃദയമാണ് അടികാണാത്ത ആ കടൽ. അതിൻെറ അഗാധതയിൽ ആണ്ടുകിടക്കുക യാണ് ദൈവനഗരി. യേശുദേവൻ പറഞ്ഞ മാതിരി, 'ദൈവനഗരി നിന്നുള്ളിൽ വില സുന്നു.' നിങ്ങൾക്കതിലെ സ്വർഗ്ഗീയഗാനം കേൾക്കണമെന്നുണ്ടെങ്കിൽ നിർജ്ജനവാസം ചെയ്യൂ. നിശ്ശബ്ദതയിലേയ്ക്ക് ഇറങ്ങിച്ചെല്ലൂ. ശാന്തമായി ഒന്നു ചിന്തിക്കൂ. നിശ്ശബ്ദത നിങ്ങൾ ക്കുവേണ്ടി അമൃതസ്വരം പൊഴിക്കും. ബ്രൗണിങ് ഒരു കവിതയിൽ പാടുന്നുണ്ട്: 'ചൂണ്ടൽവിദ ഗ്ദ്ധൻെറ സാഹസോദ്യമത്തിൽ ഘട്ടങ്ങൾ രണ്ടാ ണ്: ഒന്ന്, യാചകനെന്നോണം ചാടി മുങ്ങാ നൊരുമ്പെടുമ്പോൾ; രണ്ട്, രാജപുത്രനായി രത്നവുംകൊണ്ടുയരുമ്പോൾ.' ആഴിക്കടിയി ലുള്ള രത്നക്കൂട്ടങ്ങൾക്ക് ഏക അവകാശി നാം തന്നെയാണ്. പക്ഷേ അതിന് നിരന്തമായ, ഉത്സാഹപൂരിതമായ, അക്ഷീണപരിശ്രമം ആവ ശ്യമാണ്. ഹൃദയാന്തർഭാഗത്തു് സർവ്വൈശ്വര്യ ങ്ങളും പ്രദാനം ചെയ്യാൻ തിടുക്കത്തോടെ മരു വുന്ന ആ നിത്യസത്യത്തെ സാക്ഷാത്കരി ക്കാനും ഇതേപോലെ കിണഞ്ഞു പരിശ്രമി ക്കേണ്ടിയിരിക്കുന്നു. പക്ഷേ ഒന്നുണ്ട്, ആത്മാ ർത്ഥമായി പരിശ്രമിച്ചവരാരും ഇന്നുവരെ നിരാ ശരായി മടങ്ങിയില്ല. ഈ പരിശ്രമത്തിനു വേണ്ടി—ഇതിനാണു സാധന എന്നും മററും പറ യുന്നതു് — എന്നും കുറച്ചു സമയം നീക്കിവെ ക്കണം. ആഹാരം, സ്നാനം, വിശ്രമം എന്നി വയ്ക്ക് എത്ര തിരക്കുകളുടെ ഇടയിലും നാം നേരം കാണാറുണ്ട്. അതുപോലെ 'സൃഷ്ടികർത്താവുമായു ള്ള സഹകരണ' പ്രവർത്തനത്തിന്നും എന്നും കുറച്ചു സമയം കൃത്യനിഷ്ഠയോടെ നീക്കിവെച്ച് അനു ശീലിക്കണം. ദൈനംദിനജീവിതത്തിലെ ചെറു ചെറു നൂലാമാലകളിലും മററ് കോലാഹലങ്ങ ളിലും ചുററിത്തിരിയുന്ന മനസ്സ്, നീർത്തുള്ളിയിട്ട അഴുക്കുജലം കുറേ നേരം അനക്കാതെ വെച്ചി രുന്നാൽ ചെളിയും തരിയുമെല്ലാം അടിയിലടി ഞ്ഞു തെളിഞ്ഞു ശുദ്ധമാകുന്നതുപോലെ, ഭഗവദ് ചിന്തയിൽ ഏകാഗ്രമാകാനുള്ള ഉദ്യമത്തിൻ ഫലമായി, അഥവാ ധ്യാനപരിശീലനഫലമാ യി, പത്തുക്കെപ്പത്തുക്കെ അടങ്ങി ശാന്തഗംഭീരമായ ഒരു മൂകാനന്ദത്തിലേയ്ക്കു വഴുതി വഴുതി നീങ്ങും.

യഥാർത്ഥസാധകന്മാർ പറയുന്നതു് ഒരു ദിനകൃത്യമെന്ന നിലയ്ക്ക് ഒരു നേരമോ രണ്ടു നേരമോമാത്രം മനസ്സിനെ ഈശ്വരധ്യാനത്തിൽ നിർത്തിയാൽ പോരെന്നാണ്. ഒരു യതിവര്യൻ നമ്മോടു പറയുന്നു, നാം എപ്പോഴും ഭഗവത് സാന്നിദ്ധ്യത്തിലാണെന്ന് ഓർക്കണമെന്ന്. അതാണ് നിരന്തരധ്യാനം. ഭക്ഷിക്കുമ്പോഴും, ഉറങ്ങുമ്പോഴും, മററുള്ളവരെ സേവിക്കുമ്പോഴും, ഗൃഹത്തിലും, പണിസ്ഥലത്തും, കൂട്ടുകാരുടെ ഇടയിലും, വീട്ടുകാരുടെ ഇടയിലും — എല്ലായി ടത്തും എല്ലായ്പ്പോഴും — തന്നെ ഒരു നിമിഷം പോലും വിട്ടുപിരിയാതെ ഇതെല്ലാം ചെയ്യിച്ചു കൊണ്ട് കൂടെത്തന്നെയുണ്ട് നമ്മുടെ ധ്യാന ദേവത, ഈശ്വരൻ. ഇതങ്ങ് സമ്പൂർണ്ണാത്മനാ

വിശ്വസിക്കാൻ കഴിഞ്ഞാൽ, ഈ ബോധം അനുനിമിഷം നമ്മിലുണ്ടാകാൻ കഴിഞ്ഞാൽ ജീവിതം അന്നു് ആനന്ദമയമായി, പവ്വ്താകാരേണ ഓടിയണയുന്ന വിപത്തുകരം പൂമലരുകളായി അനുഭവപ്പെടും; ഇരുളടച്ചു് നാലുപാടും പരന്നെത്തുന്ന കാർമേഘപടലങ്ങരം സുഗന്ധകോമളധൂമമായി മാറും. പരമഹംസഭഗവാൻെറ ഭാഷയിൽ നാം യന്ത്രംമാത്രം, അദ്ദേഹമാണു് ചാലകൻ. നമുക്കു് സ്വന്തമായി യാതൊരു കടപ്പാടുമില്ല, ചുമതലയുമില്ല. സകലതും അദ്ദേത്തിനുതന്നെ. ശ്രീകൃഷ്ണഭഗവാനെ തേരിൽക്കയററി മധുരാനഗരിയിലേയ്ക്കു് കൊണ്ടുപോവുകയാണു് അക്രൂരൻ. വിരഹാർത്തരായ ഗോപികമാർ രഥത്തിൻെറ ചക്രങ്ങളിൽ ത്തൂങ്ങി അവയുടെ കറക്കം നിർത്താൻ ശ്രമിക്കുന്നതു കണ്ടിട്ടു് അദ്ദേഹം അവരോടു പറഞ്ഞു, ''സഹോദരിമാരെ, രഥത്തിൻെറ ചക്രങ്ങളല്ല രഥത്തെ മുമ്പോട്ടു കൊണ്ടുപോകുന്നതു്, അതിന്നകത്തിരിക്കുന്ന ചക്രധാരിയാണു്.''

ജീവിതത്തിൻെറ ഏതെങ്കിലുമൊരു ഘട്ടത്തിൽ ഏതൊരു മനുഷ്യനും അറിയാനിടവരുന്നുണ്ടു്, താനല്ല തൻെറ ജീവിതത്തിൻെറ സഞ്ചാലകനെന്നു്. കാലദേശങ്ങളെ കീഴടക്കാനുള്ള പരിശ്രമത്തിൽ മനുഷ്യൻ വളരെയധികം മുന്നോട്ടെത്തിക്കഴിഞ്ഞിരിക്കുന്നു. പക്ഷെ, കാരണം എന്ന മൂന്നാമതൊരു പരിമാണവുംകൂടി വസ്തുക്കരംക്കുണ്ടു് – അവയ്ക്കെല്ലാം ആധാരമായി നില്ക്കുന്ന മൂലഹേതു. ആ ഭാഗത്തേയ്ക്കൊന്നു് എത്തിനോക്കുവാൻപോലും ഭൌതികശാസ്ത്രത്തിൻെറ ശക്തികരംക്കു് കഴിഞ്ഞിട്ടില്ല, ബാഹ്യമായ എന്തിനേയും പഠിക്കാനും അറിയാനും ഇനി അതുപോലൊന്നു് സൃഷ്ടിക്കാനുംകൂടി ഭൌതികശാസ്ത്രത്തിനു് കഴിഞ്ഞെന്നുവരാം. പക്ഷെ ആന്തരമായ ആ ഭൂമിയെപ്പററി ഒന്നും തന്നെ അതിനു് പഠിക്കാനൊത്തിട്ടില്ല എന്നു വേണം പറയാൻ. ചാർഡിൻ എന്ന ചിന്തകൻ അഭിപ്രായപ്പെട്ടിരിക്കുകയാണു്: ''നമ്മുടെ ഉരംഭാഗത്തിൻെറ അഗാധതയിൽ, ജീവികളുടെ ഏററവും ഉള്ളിലേയ്ക്കു് ചുഴിഞ്ഞിറങ്ങിയാൽ അവിടെ, ഒരു ചെറിയ പഴതിൽ ക്കൂടിക്കാണുന്നമാതിരി ഒരു 'അന്തർഭാഗം' ഒളിഞ്ഞുകിടക്കുന്നുണ്ടെന്ന സത്യം നിരസിക്കാവുന്നതല്ല. കാലദേശങ്ങളുടെ ഏതു തലത്തിലും ഏതു വസ്തുവിൻേറയും ബാഹ്യഭാഗത്തോടു് ഒട്ടിപ്പിടിച്ചു് അഭേദ്യമായി വിലസുന്ന ഒരു അന്തർഭാഗവും ഉണ്ടു്.'' മനുഷ്യൻ ജീവിതപ്രശ്നങ്ങളുമായി ഏററുമുട്ടുമ്പോഴോ പ്രകൃതിയുടെ മഹത്ശക്തികളെ എതിരിടാൻ കഴിയാതെ വരുമ്പോഴോ സ്തബ്ധനായി, ബലഹീനനായി, ഇതികർത്തവ്യതാമൂഢനായി, നിന്നുപോകുന്ന ചില സന്ദർഭങ്ങളുണ്ടു്. തത്സമയം ഭൌതികശാസ്ത്രവും അതിൻെറ കണ്ടുപിടുത്തങ്ങളും അവയ്ക്കു് പരിഹാരം കാണാൻ കഴിയാതെ തരിച്ചു നിന്നുപോകുന്നു. അപ്പോഴാണു് ഭൌതികശാസ്ത്രത്തിനു് ചെന്നെത്താവുന്ന മണ്ഡലത്തിൽനിന്നു് തുലോം ഭിന്നമായ ചില മണ്ഡലങ്ങളെ നമുക്കു് തേടേണ്ടിവരുന്നതു്. ജസ്റ്റിസ് ഹേംസിനു് വളരെ പ്രിയകരമായൊരു വാചകമുണ്ടു്: ''ഭൌതികശാസ്ത്രം തുലോം നിസ്സാരമായ ആവശ്യങ്ങരംക്കു് ഗുരുതരമായ സംഭാവനകളെ പ്രദാനം ചെയ്യുന്നു. എന്നാൽ മതമാകട്ടെ, എന്തെങ്കിലും നേട്ടങ്ങളെ കാഴ്ചവെയ്ക്കാൻ കഴിഞ്ഞാലും ഇല്ലെങ്കിലും ശരി, പെരുമാറുന്നതു് ഏററവും ഗൌരവമേറിയ വസ്തുതകളെ വെച്ചുകൊണ്ടാണു്.''

ലോസ് ആൽമോസിൽ ആദ്യത്തെ അണുബോംബുപരീക്ഷണം നടക്കുകയാണു്. അതിൻെറ സൃഷ്ടിക്കു് മുഖ്യകാരണക്കാരനായ റോബർട്ടു് ഓപ്പനീമർ തൻെറ ചിരകാലപ്രവർത്തനത്തിൻെറ വിജയത്തെയോ അപജയത്തേയോ കുറിക്കാൻ പോകുന്ന ഈ ഘട്ടത്തെ ശ്വാസം പിടിച്ചു് നോക്കിനില്ക്കുകയാണു്. ഒരു കൈ ഒരു തൂണിന്മേൽ മറുകൈ പിടിച്ചിട്ടുണ്ടു്. ശരീരം നിശ്ചലം; ദൃഷ്ടികരം ആ അത്ഭുതപ്രതിഭാസത്തെത്തന്നെ ഉററു നോക്കുകയാണു്. ലോകത്തെ ആകെ പിടിച്ചു കുലുക്കിക്കൊണ്ടു്, അന്തരീക്ഷമെങ്ങും കറുത്ത ധൂമം നിറച്ചു് അന്ധകാരമയമാക്കിക്കൊണ്ടു്, ദിഗന്തങ്ങരം മുഴങ്ങുമാറു് ചീറി അമറിക്കൊണ്ടു് മനുഷ്യനിർമ്മിതമായ ആ സംഹാരരുദ്രൻ ആകാശത്തേയ്ക്കു് പൊട്ടി ഉയന്നു. പരീക്ഷണം വിജയിച്ചു. ശാസ്ത്രജ്ഞൻെറ മുഖത്തെ മാംസപേശികരം അയഞ്ഞു. ബോംബിൻെറ സംഹാരതാണ്ഡവം ദർശിക്കുന്നതിനേക്കാരംകൂടുതൽ ഉദ്വേഗത്തോടെ ബോംബുനിർമ്മാതാവിൻെറ മുഖം പരിശോധിച്ചു് അടുത്തുനിന്നിരുന്ന ഒരാരം ഓപ്പനീമറോടു് ചോ

ടിച്ചു, 'ബാഹ്യലോകം നിശ്ചലമായി നില കൊണ്ടിരുന്ന ഈ കഴിഞ്ഞ ഏതാനും നിമിഷ ങ്ങളിൽ അദ്ദേഹത്തിന്റെ മനസ്സിലെ ചിന്ത എന്തായിരുന്നു' എന്നു്. അദ്ദേഹം പതുക്കെ പറഞ്ഞു, ശ്രീമദ്ഭഗവത്ഗീതയിലെ രണ്ടു വരികളാണു് ആ അത്ഭുതപ്രതിഭാസം വീക്ഷി ക്കുന്ന നേരത്തു് അദ്ദേഹത്തിന്റെ മനസ്സിൽ തെളിഞ്ഞു വന്നതെന്നു്.

കാലോഽസ്മി ലോകക്ഷയകൃത് പ്രവൃദ്ധോ
ലോകാൻ സമാഹർത്തുമിഹ പ്രവൃത്തഃ.

(ഞാൻ ലോകനാശം വരുത്തുന്ന അത്യുത്കട നായ കാലനാണു്. ഞാൻ ഇപ്പോറം ലോക ങ്ങളെ മുഴുവൻ സംഹരിക്കുവാൻ പുറപ്പെട്ടിരി ക്കുകയാണു്. ഗീത. 11. 31.)

കാൽമാർക്സ് മതത്തിനൊരു നിർവ്വചനം നൽകിയിരിക്കുന്നതു് ജനങ്ങളെ മയക്കിനി ത്താനുള്ള കറുപ്പു് എന്നാണല്ലൊ. അതിനാൽ മതത്തെ മാനവജീവിതത്തിൽനിന്നു് പാടെ തുടച്ചു നീക്കംചെയ്തു് മനുഷ്യസമുദായത്തെ 'രക്ഷിച്ചെടുക്കാനു'ള്ള പരിശ്രമത്തിൽ ലെനിൻ റഷ്യയിലെ പള്ളികളെ കാഴ്ചബംഗ്ലാവുക ളാക്കി മാററുകയോ എന്നെന്നേയ്ക്കുമായി അടച്ചു പൂട്ടുകയോ ആണു് ചെയ്തതു്. സ്റ്റാലിനും അതേ വഴി പിൻതുടൎന്നു. പക്ഷെ മനുഷ്യഹൃദയങ്ങളെ കാഴ്ചബംഗ്ലാവുകളാക്കുവാനോ അടച്ചുപൂട്ടുവാ നോ ഒരു ലെനിനോ സ്റ്റാലിനോ വിചാരി ച്ചാൽ കഴിയുമോ ? മനുഷ്യഹൃദയത്തിൽ സ്വാ ഭാവികമായി ഉറവെടുത്തു് കുമിഞ്ഞു പൊങ്ങുന്ന ഈശ്വരവിശ്വാസധാര വാളിൻമുനകൊണ്ടോ തോക്കിന്റെ തോട്ടകൊണ്ടോ ഭരണകൂടത്തി ന്റെ അട്ടഹാസംകൊണ്ടോ പൊതിഞ്ഞുകെട്ടി അടക്കിനിൎത്താവുന്നതല്ല. രണ്ടാം ലോകമഹാ യുദ്ധം അവസാനിച്ചു. നാലുപാടും മരണം വാരിവിതറിക്കൊണ്ടു് ആൎത്തലച്ചു് പാഞ്ഞു വന്ന ഹിററ്ലറുടെ കൊലപ്പടയെ ഒരുവിധം അറുതിവരുത്തി, സഖ്യശക്തികറം വെന്നി ക്കൊടി നാട്ടി. ലോകം ആശ്വാസം പൂണ്ടു. വിജയലഹരിപൂണ്ട റഷ്യൻപടയാളികറം സ്റ്റാലിന്റെ മുമ്പിൽ ഒരു ആവശ്യം ഉന്നയിച്ചു. തങ്ങളുടെ അതിശയകരമായ ഈ നേട്ട ത്തിനു് ദൈവത്തോടു നന്ദി പറയാൻ അനു മതി നൽകേണമെന്നു്. സ്റ്റാലിൻ ആകെ കുഴ പ്പത്തിലായി. അവരുടെ ആഗ്രഹത്തിനു് വഴങ്ങിക്കൊടുത്തുപോയാൽ അതു് താനിത്ര കാലം ഉയൎത്തിപ്പിടിച്ചുപോന്ന തത്ത്വങ്ങറംക്കു് കമ്യൂണിസത്തിന്റെ തറക്കല്ലായി വിലസുന്ന ആദൎശങ്ങറംക്കു് – കടകവിരുദ്ധമായിത്തീരും. അല്ലാ, പട്ടാളക്കാരുടെ അപേക്ഷ അനുവദിച്ചു കൊടുത്തില്ലെങ്കിലോ സ്വരാജ്യത്തിന്റെ നില നില്പിനുവേണ്ടി പ്രാണനെ പുല്ലുപോലെ കണ ക്കാക്കി സധീരം പട വെട്ടിയ യോദ്ധാക്കളോടു് വലുതായൊരു നന്ദികേടാവും. അതു ശരിയു മല്ല. ഒടുവിൽ പട്ടാളക്കാരുടെ ആഗ്രഹം സാധിക്കപ്പെട്ടു. ആയിരക്കണക്കിനു് മനു ഷ്യഹൃദയങ്ങളിൽ അടിച്ചമൎത്തിവെച്ചിരുന്ന ഈശ്വരവിശ്വാസം ചിറ തകൎത്തു് പ്രാൎത്ഥനാ രൂപത്തിലുയൎന്നു് ഈശ്വരപാദങ്ങളിലേയ്ക്കു് പാറിക്കുതിച്ചു.

മതമെന്നതു് 'ആവലും ആയിത്തീരലും' ആണെന്ന ബോധം നമ്മിലെല്ലാവരിലും സൎവ്വ ദാ ജാഗരൂകമായിരിക്കട്ടെ, അല്ലാതെ വെറും പാരായണങ്ങളും, ക്ഷേത്രദൎശനവും, തീൎത്ഥാട നവും, കൃത്യമായ സ്നാനം, കീൎത്തനം മുതലായ വയും മാത്രമല്ല മതം എന്നു് നല്ലപോലെ മന സ്സിലാക്കി, മതത്തിൽക്കൂടി – ഈശ്വരവിശ്വാ സത്തിൽക്കൂടി, ഈശ്വരചിന്താപരമായ ഒരു ജീവിതത്തിൽകൂടി – മാത്രമേ മതപരമായ ജീവിതമാകൂ എന്നു് എന്നുമെന്നും ഓൎമ്മയിരി ക്കട്ടെ. മതത്തെപ്പററി പറഞ്ഞതുകൊണ്ടായില്ല; കേട്ടതുകൊണ്ടായില്ല, വായിച്ചതുകൊണ്ടായില്ല, നമ്മുടെ വീടുകളിൽ ഇരുപത്തിനാലു മണിക്കൂറും അതു് അഭ്യസിക്കേണ്ടതുണ്ടു്. നമ്മുടെ ഹൃദയ ത്തിലെ നിശ്ശബ്ദതയിൽ ഈശ്വരന്റെ അന ന്തൈശ്വൎയ്യത്തെക്കുറിച്ചും, അപാരകാരുണ്യ ത്തെക്കുറിച്ചും, അദ്ദേഹത്തിന്റെ നിസ്സീമമായ ശക്തിവൈഭവത്തേയും, അതുല്യമായ മനോ ഹാരിതയേയും കുറിച്ചും ധ്യാനിച്ചു ധ്യാനിച്ചു് നമ്മുടെ വ്യക്തിത്വം പതുക്കെ ഉയൎന്നു് ആ ഉന്ന താദൎശത്തിൻരൂപംതന്നെ കൈക്കൊണ്ടു് അ തിൽത്തന്നെ വിലയം പ്രാപിക്കട്ടെ. കാല ത്തിനൊത്തു്, ദേശത്തിനൊത്തു്, പരിതഃ സ്ഥിതികറംക്കൊത്തു ജീവിയ്ക്കേണ്ടതു് സംസ്കാര സമ്പന്നനായ ഒരാളുടെ കടമയാണു്. എന്നാൽ അയാറം ആദൎശത്തെ കൈവിടാനും പാടില്ല, അതിനാൽ ആദൎശത്തിൽ അടിപതറാതെ

ഉറച്ചുനിന്നുകൊണ്ടു് ലോകം നീങ്ങുന്നതോടൊപ്പം മുന്നോട്ടുണയുവാൻ നമുക്കു് ശീലിക്കേണ്ടിയിരിക്കുന്നു. ശ്രീരാമകൃഷ്ണഭഗവാൻെറ പ്രമുഖശിഷ്യന്മാരിലൊരാളായ ശ്രീ തുരീയാനന്ദസ്വാമികഠ നമ്മോടു് ഉദ്ബോധിപ്പിച്ച രണ്ടു വരികളെ ഓർമ്മവെച്ചുകൊണ്ടു് മുന്നോട്ടു പോയാൽ വിജയം, ശാന്തി, ഈശ്വരകാരുണ്യം ഇവ നമുക്കെളുപ്പത്തിൽ നേടിയെടുക്കാം. ''അഭിപ്രായങ്ങളെ സംബന്ധിച്ചേടത്തോളം പ്രവാഹത്തിനൊപ്പംഒഴുകുക; തത്ത്വങ്ങളെ (ആദർശങ്ങളെ) സംബന്ധിച്ചേടത്തോളം പാറപോലെ ഉറച്ചുനില്ക്കുക.''

---

# വൈഷ്ണവഭക്തി ഭാരതീയകലയിലും സാഹിത്യത്തിലും

വി. എസ്. ശർമ്മ

അത്യന്തം വിപുലമായ ഒരു വിഷയത്തെക്കുറിച്ചു് കഴിയുന്നത്ര സംക്ഷിപ്തമായി പ്രതിപാദിക്കാനുള്ള ഒരു ശ്രമമാണു് ഈ ലേഖനം. ഭാരതീയജീവിതത്തിൽ, പ്രത്യേകിച്ചും ഭാരതീയസാംസ്കാരികജീവിതത്തിൽ വൈഷ്ണവഭക്തിക്കുണ്ടായിട്ടുള്ള സ്വാധീനം ഒരു ചെറിയ ലേഖനത്തിലൊതുക്കാവുന്ന കാര്യമല്ല; അനേകം പ്രബന്ധങ്ങഠകൊണ്ടുമാത്രം പറഞ്ഞവതരിപ്പിക്കപ്പെടാവുന്ന ഒന്നാണതു്.

മഹാഭാരതത്തിൻെറ കാലം മുതല്ക്കാണു് വൈഷ്ണവത്വം നമ്മുടെ സാഹിത്യാദികളിൽ രംഗപ്രവേശം ചെയ്തതെന്നു് സാമാന്യമായിക്കരുതാം. മഹാഭാരതത്തിലെ വിഷ്ണുകഥ, ഭാഗവതത്തിൽ വിവൃതമായ ശ്രീകൃഷ്ണചരിതം, പുരാണങ്ങളിൽ കാണുന്ന പരാമർശം എന്നിവയാണു് ഈപ്രസ്താവനക്കടിസ്ഥാനം. വല്ലഭാചാര്യർ പറഞ്ഞതുപോലെ 'അധരം മധുരം, വദനം മധുരം' എന്ന മാതിരി സർവ്വമധുരമായ ഈ ശ്രീകൃഷ്ണകഥ ഈ നെടിയകാലമായി വളന്ന ഭാരതീയകലാജീവിതത്തെയും സാഹിത്യജീവിതത്തെയും ഇത്രമാത്രം സ്വാധീനിച്ചതെങ്ങനെയെന്നു പറയാൻ നിവൃത്തിയില്ല. അങ്ങനെ സംഭവിച്ചു. അങ്ങനെ സംഭവിക്കാതിരിക്കാൻ മേല, അതു് ഒരു ചരിത്രാംശമാണു് എന്നെല്ലാമേ പറയാൻ കഴിയുന്നുള്ളു. ഈ കഥയിൽത്തന്നെ 'രാധ' കടന്നുവന്നതു് വളരെ പില്ക്കാലത്താണെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു. കാരണം ഭാഗവതാദികളിലൊന്നും ഗോപികമാരെപ്പററിയല്ലാതെ രാധയെപ്പററി പ്രസ്താവമില്ലല്ലോ. സഗുണോപാസനയുടെ മധുരോദാരമായ നിദർശനമാണു രാധാകൃഷ്ണഭക്തി എന്നു പറയാം. ശ്രീമദ്ഭാഗവതമഹാപുരാണത്തിൽ ശ്രീകൃഷ്ണകഥ സവിസ്തരം പ്രപഞ്ചനം ചെയ്തിരിക്കുന്നു. ക്രിസ്ത്വബ്ദം ആറാം നൂററാണ്ടിലുണ്ടായതെന്നു കരുതപ്പെടുന്ന ഹരിവംശത്തിൽ ശ്രീകൃഷ്ണനെ ഈശ്വരസ്വരൂപിയായിത്തന്നെ വർണ്ണിച്ചിരിക്കുന്നു. വിഷ്ണുപുരാണത്തിലും ഭഗവത്കഥ തന്നെയാണു് പറഞ്ഞിട്ടുള്ളതു്.

ജൈന – മുഗളകലാസമ്പ്രദായങ്ങളിൽ വൈഷ്ണവഭക്തിയുടെ സ്വാധീനം ഉണ്ടായിട്ടുള്ളതായി കരുതത്തക്ക ചില തെളിവുകഠ ലഭിച്ചിട്ടുണ്ടു്. 'ജൈനകല്പസൂത്ര'ത്തിൽ ശ്രീകൃഷ്ണരൂപം ചിത്രീകൃതമായിട്ടുണ്ടു്. പേഴ്സ്യനിലുള്ള 'റസ്മനാമ' എന്ന മുഗഠസമ്പ്രദായകൃതിയിൽ പതിന്നാലു് ശ്രീകൃഷ്ണചിത്രങ്ങഠ ചേർത്തിരിക്കുന്നു. ഹരിവംശവിവർത്തനവും അതിൽ അനുബന്ധമായി ഉഠപ്പെടുത്തിയിട്ടുണ്ടു്. അക്ബറിൻെറ കാലത്തു് പ്രബലമായ വൈഷ്ണവസ്വാധീനമുള്ള കലാസൃഷ്ടികഠ ഉണ്ടായി. മുഗഠരാജസദസ്സുകളിൽ വിഷ്ണുകഥാചിത്രങ്ങഠ പ്രദർശിപ്പിച്ചിരുന്നുവെന്നും തെളിഞ്ഞിട്ടുണ്ടു്. 17–ാം നൂററാണ്ടിലുണ്ടായ 'രസികപ്രിയ' എന്ന കൃതി വൈഷ്ണവികമാണു്. അതു് അനേകം ചിത്രകാരന്മാക്കു് അവലംബമായിരുന്നു.

പന്ത്രണ്ടാം നൂററാണ്ടിൽ ഉണ്ടായ കൃതിയാവണം ജയദേവരുടെ ഗീതഗോവിന്ദം. പഞ്ചാബ്മലകളിലെ ബസോളിയിലും, കാംഗ്ര

യിലും കാശ്മീരിലും മററും ഗീതഗോവിന്ദം ചിത്രീകരിച്ചിട്ടുണ്ട്. ബഹുജനങ്ങളേയും രാജസദസ്സുകളേയും ആകർഷിച്ചിരുന്ന ഗീതഗോവിന്ദചിത്രങ്ങൾ ഇന്നും വളരെ പ്രചാരത്തിലാണ്. ബംഗാളിലെ ടെറാകോട്ടക്ഷേത്രങ്ങളിൽ നവനീതപ്രിയനായ ബാലഗോപാലൻെറ കഥ പ്രേമഭക്തികളുടെ പ്രതീകമായ രീതിയിൽ വർണ്ണിച്ചും ചിത്രീകരിച്ചും കാണാം. ഗായകരേയും ചിത്രകാരന്മാരേയും വളരെയധികം ആകർഷിച്ചിട്ടുള്ള ഒരു കൃതിയാണ് ജയദേവകാവ്യം. പ്രേമരസത്തിൻെറയും ഭക്തിഭാവത്തിൻെറയും മാധുര്യമാണ് ഗീതഗോവിന്ദത്തിൽ ഉടനീളം പ്രസരിക്കുന്നതു് — ഒരു പ്രേമസാഗരം, അഥവാ ഒരു ഭക്തിസമുദ്രം! രാസലീലയെ വിഷയമാക്കി വേറെയും കാവ്യങ്ങളും ഇതര കലാസൃഷ്ടികളും ഉണ്ടായിട്ടുണ്ടെങ്കിലും ഗീതഗോവിന്ദത്തെ അതിശയിക്കുന്നവയായി മററൊന്നും കാണാനിടയില്ല.

'ശ്രീനാഥ്ജി'യെ സ്വപ്നത്തിൽ ദർശിച്ച വൈഷ്ണവഭക്തനായ ശ്രീവല്ലഭാചാര്യർ 15-ാം ശതകത്തിൽ തെലിങ്കാനയിൽ ജീവിച്ചിരുന്ന ഒരു സന്ന്യാസിയാണ്. നാഥ്ദ്വാരയിലെ ശ്രീനാഥക്ഷേത്രത്തിൽ 'പെച്ച്പൈ' സമ്പ്രദായത്തിലുള്ള ആരാധനാചിത്രങ്ങൾ ഉണ്ട്. രാജസ്ഥാനിചിത്രസമ്പ്രദായത്തിനും 'പെച്ച്പൈ' ചിത്രങ്ങൾക്കും ഭക്തിപ്രകാശനത്തിൽസാധർമ്മ്യമുണ്ട്. വല്ലഭാചാര്യദർശനത്തോടു പൊരുത്തമുള്ള ആദർശമാണ് 'പെച്ച്പൈ' ചിത്രങ്ങളിൽ കാണുന്നതു്.

കൃഷ്ണലീലയുടെ വിവിധഘട്ടങ്ങൾ കല്ലിൽ പതിച്ച പ്രതിമാരൂപങ്ങളിൽ ഒട്ടനേകം കാണാനുണ്ട്. ഗോവർദ്ധനലീല, കംസവധലീല, ശകടമോചനലീല തുടങ്ങിയവ പ്രദർശിപ്പിക്കുന്ന ശിലാചിത്രങ്ങൾ ബിക്കാനീർ മുതലായ സ്ഥലങ്ങളിൽ ഉണ്ട്.

പ്രതിമാനിർമ്മിതിയിലും ചിത്രകലയിലും എന്നപോലെ നാടോടിക്കവിത ഉൾപ്പെടെ സാഹിത്യം, സംഗീതം, നൃത്തം തുടങ്ങിയവയിലെല്ലാം വൈഷ്ണവപ്രസ്ഥാനം കൊടികുത്തി വാഴുന്നതു് അന്യാദൃശമായ ഒരു കലാസമ്പത്തായി ഭാരതീയസംസ്കാരത്തിനു ലഭിച്ചിട്ടുണ്ട്. ആന്ധ്രദേശത്തെ കുച്ചിപ്പുഡി — ഭാമാകലാപം എന്ന നൃത്തസംഗീതികയിൽ ശ്രീകൃഷ്ണൻ ഒരു ശൃംഗാരകഥാനായകനാണ്. കഥക്‌നൃത്തത്തിൽ ജീവാത്മപരമാത്മബന്ധം ആവിഷ്കരിക്കുന്നു. പുരിജഗന്നാഥനെ അവലംബിച്ചാണ് ഒറീസ്സയിലെ ഒഡിസ്സിനൃത്തം സംവിധാനം ചെയ്തിട്ടുള്ളതു്. ഗീതഗോവിന്ദഗാനങ്ങളാണു നൃത്തോപാധി. "കൃഷ്ണ കൃഷ്ണ ജഗന്നാഥ ജാനേ ത്വാം പുരുഷോത്തമം." (വിഷ്ണുപുരാണം.) 'സുനാസം സുകപോലം സുലലാടം സുലക്ഷണം ത്രൈലോക്യാനന്ദജനകം കൃഷ്ണസ്യ മുഖപങ്കജം." (ബ്രഹ്മവൈവർതപുരാണം) "ദശാകൃതികൃതേ കൃഷ്ണായ തുഭ്യം നമഃ" എന്നിങ്ങനെ ശ്രീകൃഷ്ണപരങ്ങളായ ഒട്ടനേകം സ്തോത്രവാക്യങ്ങളും ഗീതഗോവിന്ദാദിഭാവഗാനങ്ങളും ഒഡിസ്സിനൃത്തത്തിന്നു് ഉപയോഗിക്കുന്നു. മണിപുരിനൃത്തത്തിനും മുഖ്യാധാരം ശ്രീകൃഷ്ണകഥതന്നെ. മണിപുരിനൃത്തത്തിൽ ഭാവലോലുപമായ ഒരന്തരീക്ഷം സൃഷ്ടിക്കയും വൃന്ദാവനലീലകൾ അഭിനയിച്ചവതരിപ്പിക്കയും ചെയ്യുന്നു.

ഇനി കവിതയിലെ കാര്യമാണ്. രാസലീലനൃത്തങ്ങൾക്കെല്ലാം ഉപയോഗിക്കാറുള്ള ഒട്ടനേകം നാടോടിഗാനങ്ങൾ വൈഷ്ണവികങ്ങളായുണ്ട്; ഉത്തരേന്ത്യൻസാഹിത്യത്തിൽ പ്രത്യേകിച്ചും. മതപരമായും മതേതരമായുമുള്ള അത്തരം ഗാനങ്ങളിൽ വൈഷ്ണവസ്വാധീനം വളരെ കാണുന്നു. ഹോളി, സന്താനജനനം, വർഷാവേള തുടങ്ങിയ സന്ദർഭങ്ങൾക്കുപയോഗിക്കുന്ന മതേതരകവിതകളിലും മററു മതഗന്ധിയായ കവിതകളിലും വിഷ്ണുഭക്തിയുടെ സുവ്യക്തപ്രകടനങ്ങൾ കാണുന്നുണ്ട്. നിംബാർക്കൻ, വല്ലഭൻ, ശ്രീചൈതന്യൻ, മീരാബായി, സൂർദാസ്, വിദ്യാപതി, ചണ്ഡിദാസ്, നാർസിമേത്ത, ഗുരുനാനാക്, കബീർ തുടങ്ങിയവരുടെ കവിതകൾ സാഹിത്യരംഗത്തും സംഗീതമണ്ഡലത്തിലും സ്ഥിരപ്രതിഷ്ഠ ആർജ്ജിച്ചവയാണ്. ജയദേവരുടെ ഗീതഗോവിന്ദം കാവ്യപ്രപഞ്ചത്തിലും ഗാനപ്രപഞ്ചത്തിലും മാത്രമല്ല ഭാരതീയനൃത്തവേദികളിലും പ്രഖ്യാതിനേടിയിട്ടുള്ള വൈഷ്ണവഗീതകങ്ങളുടെ സമാഹാരമാണ്. പദാവലികൾ, കീർത്തനങ്ങൾ, ചര്യാപദങ്ങൾ, ചര്യാഗീതികൾ തുടങ്ങി വിപുലമായ ഒരു കാവ്യമേഖല വിഷ്ണുഭക്തിസങ്കീർത്തനപരങ്ങളായുണ്ട്. ഒറിയഭാഷയിൽ 16-ാം

നൂററാണ്ടിൽ രചിക്കപ്പെട്ട 'രസകല്ലോൽ 'എന്ന കാവ്യത്തിലെ ഒരു ഭാഗം ഉദാഹരിക്കട്ടെ:

കൃഷ്ണ കഥാ ശ്രവണരേ ശ്രുണിവ്
കൃഷ്ണ ബോലി ജഗതക മണിവ്
കൃഷ്ണഗീത ശരധാരേ ഗായിവ്
കൃഷ്ണദാസക പ്രസന്ന ഹോളവ്
കൃഷ്ണകഥാരേ യാദ്യമൻ നാഹി
കാലേ സംഘാതക ദേഖിത സേ ഹി.

'കൃഷ്ണനെപ്പററിമാത്രം കേൾക്കുക; ജഗത്തിനെ കൃഷ്ണനെന്നു ധരിക്കുക; കൃഷ്ണപ്രേമത്തോടെ പാടുക: കൃഷ്ണദാസന്മാരെ ആശ്ലേഷിക്കുക; കൃഷ്ണനെ ഇഷ്ടപ്പെടാത്തവർ നശിക്കുന്നതു കാണാം.' ഇങ്ങനെ ഏതൊരു പ്രാദേശിക ഭാഷയിലും വൈഷ്ണവഭക്തിപ്രചുരമായ കാവ്യങ്ങൾ ഉണ്ടായിട്ടുണ്ടെന്നു കാണാം. ഇതരകലകളെയെന്നപോലെ ഭാരതീയസാഹിത്യത്തിൻെറ സമഗ്രരൂപത്തെ ഇത്രമാത്രം സ്വാധീനിച്ചിട്ടുള്ള മറേറതെങ്കിലും ഭക്തിപ്രസ്ഥാനം ഉണ്ടോ എന്നു സംശയമാണ്. ദക്ഷിണേന്ത്യ എന്നോ ഉത്തരേന്ത്യ എന്നോ ഭേദമില്ലാതെ തന്നെ ഈ സ്വാധീനം ദശിക്കാം. തുളസീദാസരുടെ രാമചരിതമാനസം, കമ്പരുടെ രാമായണം, എഴുത്തച്ഛൻെറ അദ്ധ്യാത്മരാമായണം തുടങ്ങി എണ്ണപ്പെട്ട രാമകഥാഖ്യാനങ്ങളും ഭാരതഭാഗവതാദികളെ ആശ്രയിച്ചുള്ള ഇതരകാവ്യങ്ങളും ഉണ്ട്. ജ്ഞാനേശ്വരഗീതപോലെയുള്ള ഭാരതാധിഷ്ഠിതഗ്രന്ഥങ്ങളും ലഭ്യമായിട്ടുണ്ട്. സംഘകാലം (എ. ഡി. ഒന്നാം നൂററാണ്ടു) മുതല്ക്കുതന്നെ ദക്ഷിണേന്ത്യയിൽ വൈഷ്ണവഭക്തിപ്രാചുര്യം ദശിക്കാം. ആഴ്വാർമാർ, തിരുജ്ഞാനസംബന്ധർ, മാണിക്യവാചകർ, തായുമാനവർ, പട്ടണത്തുപിള്ളയാർ തുടങ്ങിയവരുടെ കവിതകൾ വിഷ്ണുപരങ്ങളാണ്. രാമനുജൻെറ അദ്ധ്യാത്മരാമായണം ഈ മാർഗ്ഗത്തിൽ ഉണ്ടായ ഒരു വിശിഷ്ടകൃതിയത്രെ.

മലയാളത്തിൽ ഉണ്ടായിട്ടുള്ള വിഷ്ണുഭക്തിപ്രചാരം അത്യന്തം വിപുലമാണ്. രാമചരിതം, കണ്ണശ്ശരാമായണം, ഭാരതമാല, ഭഗവദ്ഗീത, രാമകഥപ്പാട്ട്, കൃഷ്ണഗാഥ, ഭാരതംഗാഥ, രാമായണം—ഭാരതം—ഭാഗവതം കിളിപ്പാട്ടുകൾ, നമ്പ്യാരുടെ ഒട്ടനേകം തുള്ളൽകൃതികൾ, ശ്രീകൃഷ്ണചരിതം മണിപ്രവാളം പൂന്താനത്തിൻെറ ജ്ഞാനപ്പാന, ശ്രീകൃഷ്ണകർണ്ണാമൃതം, രാമപുരത്തുവാരിയരുടെ കുചേലവൃത്തം വഞ്ചിപ്പാട്ട് തുടങ്ങി എത്രയെത്ര കൃതികളിലൂടെയാണ് കൈരളി ശ്രീകൃഷ്ണനെ ഉപാസിച്ചതു്! കേരളത്തിൻേറതായ വൈഷ്ണവകൃതികളിൽ അത്യുന്നതം മേൽപ്പത്തൂരിൻെറ ശ്രീമന്നാരായണീയം എന്ന സംസ്കൃതകാവ്യംതന്നെ. കേരളീയങ്ങളായ ഈ കൃതികളിലെല്ലാംകൂടി പ്രസരിച്ചിട്ടുള്ള വൈഷ്ണവഭക്തി ഇന്നും അനസ്യൂതം തുടരുന്നു എന്ന് ആധുനികരായ ചില കവികളുടെ കവിതകൾ തെളിയിക്കുന്നു. മഹിതോദാരമായ ശ്രീകൃഷ്ണകഥയുടെ ഏതെങ്കിലും ഒരംശത്തെ പ്രതിഫലിപ്പിക്കുന്നതായ അനേകം കവിതകൾ ഈ ദീർഘകാലത്തിനുള്ളിൽ ഉണ്ടായിട്ടുണ്ടെന്ന് കേരളീയസാഹിത്യചരിത്രം തെളിയിക്കുന്നു. ഉയർന്നതരത്തിലുള്ള സാഹിത്യകൃതികൾക്കു പുറമേ വളരെയധികം സ്തോത്രങ്ങളും കീർത്തനങ്ങളുംകൂടി വിരചിതമായിട്ടുണ്ട്. നൃത്തം, നാടകം, തുള്ളൽ, കഥകളി, കൂത്ത്, പാഠകം, കൂടിയാട്ടം തുടങ്ങി പല കലാപ്രസ്ഥാനങ്ങൾക്കും ശ്രീകൃഷ്ണൻ അവലംബമായിട്ടുണ്ട്.

ഇനി മറെറാരു അംശം ഗാനകൃതികളാണ്. സംഗീതാംശത്തിലും സാഹിത്യാംശത്തിലും ഒരുപോലെ പ്രാധാന്യം നല്കപ്പെട്ടിട്ടുള്ള കീർത്തനങ്ങളും പദങ്ങളും ഉണ്ട്. ഉത്തരദക്ഷിണഭേദമെന്യേ സംഗീതലോകത്ത് പ്രചുരപ്രചാരമാർജ്ജിച്ചിട്ടുള്ള ആ മാതിരി വൈഷ്ണവപദങ്ങളിൽ പലതും നൃത്തോപയോഗികൂടിയാണ്. കീർത്തനങ്ങളുടെ കൂട്ടത്തിൽ സവിശേഷപ്രാധാന്യം അർഹിക്കുന്നതു് ത്യാഗരാജസ്വാമികളുടെയും സ്വാതിതിരുനാൾ മഹാരാജാവിൻെറയും കൃതികളാണ്. ഇരുവരും ഏതാണ്ട് സമാനകാലത്ത് ദക്ഷിണേന്ത്യയിൽ ജീവിച്ചവരാണ്. ഉത്തരേന്ത്യയിൽ സൂർദാസ്, ചണ്ഡീദാസ്, വിദ്യാപതി, ശ്രീചൈതന്യൻ തുടങ്ങിയ കവികളുടെ ഗാനകാവ്യങ്ങൾ എത്ര തീവ്രമായി പ്രചരിച്ചിരിക്കുന്നുവോ അതുപോലെ ദക്ഷിണേന്ത്യയിലും മേല്പറഞ്ഞ വാഗ്ഗേയകാരന്മാരുടെ കൃതികൾക്ക് സാംസ്കാരികരംഗത്ത് പ്രാണവായുവിൻെറ പ്രചാരം ആർജ്ജിക്കാൻ കഴിഞ്ഞിട്ടുണ്ട്. ശ്രീരാമചന്ദ്രനെ പ്രകീർത്തിച്ച ത്യാഗരാജരും ശ്രീപത്മനാഭനെ വാഴ്ത്തിപ്പാടിയ

സ്വാതിതിരുനാൾ മഹാരാജാവും വൈഷ്ണവ ഭക്തിപ്രചാരകരായ വാഗ്ഗേയകാരന്മാരായതു് അവർ ആർജിച്ച വിഷ്ണുഭക്തിയുടെയും കലാസമ്പത്തിയുടെയും പരിണതഫലംതന്നെയാണു്. ഭാഗവതത്തിൽ നവവിധഭക്തികളെപ്പററിപ്പറഞ്ഞിട്ടുണ്ടല്ലോ. ആ നവവിധ ഭക്തികളിലൂടെയും എങ്ങനെ വിഷ്ണുപദം പ്രാപിക്കാമെന്നു് വിവരിക്കുന്ന കീർത്തനങ്ങൾ ത്യാഗരാജസ്വാമികൾ വിരചിച്ചിട്ടുണ്ടു്. ത്യാഗരാജസ്വാമികൾ ജ്ഞാനഭക്തിയിലാണു് ശ്രദ്ധിച്ചതു്. സ്വാതിതിരുനാളാകട്ടെ പ്രേമഭക്തിയിലുമാണു്. ഇരുവരും നിസ്തുലങ്ങളായ കൃതികൾകൊണ്ടു് സാഹിത്യസംഗീത — സംസ്കാര മേഖലകളെ പരിപോഷിപ്പിക്കാനും ഭഗവദുപാസനകൊണ്ടു് അനശ്വരജ്യോതിസ്സുകളായിത്തീരാനും സാധിച്ചു.

മീരാബായിയെപ്പോലെ ഗിരിധരഗോപാലന്റെ യശസ്സിനെ വാഴ്ത്തിയ കവയിത്രികളും കവികളും വേറെയും അധികം ഉണ്ടായിട്ടുണ്ടു്. മീരാബായി ഒരു ഗാനത്തിൽ ഇങ്ങനെ ക്രീതദാസിയായിപ്പറയുന്നു:

മൈം ഹരിചരണ കീ ദാസീ
മലിന വിഷയരസ ത്യാഗേ ജഗ കേ
രാമനാമരസപ്യാസീ ജനമ് ജനമ് കീ ദാസീ
ദുഃഖ അപമാന് കഷ്ട് സബ് സഹിയാ
കുടിലജഗത് കീ ഹാസീ
മീരാ കേ പ്രഭു ഗിരധര് നാഗര്
കാഹേ ജഗത് കീ ത്യാസീ ജനമ് ജനമ്കീ ദാസീ

'ഞാൻ ഹരിചരണങ്ങളിലെ ദാസിയാണു്. മലിനമായ വിഷയരസം ഉപേക്ഷിച്ചു് രാമനാമരസത്തിനുവേണ്ടി ഞാൻ ദാഹിക്കുന്നു. ജന്മജന്മാന്തരങ്ങളിലെ ദാസിയാണു് ഞാൻ. ദുഃഖം, അപമാനം, കഷ്ടത തുടങ്ങിയവയെല്ലാം സഹിച്ചു് കുടിലജഗത്തിന്റെ ഹാസ്യപാത്രമായ എനിക്കു് ഗിരിധാരിതന്നെയാണു് സ്വാമി. ഞാൻ അദ്ദേഹത്തിന്റെ ജന്മജന്മാന്തരങ്ങളിലെ ദാസിയാണു്.'

ശ്രീകൃഷ്ണൻ ഓടക്കുഴൽ വായനക്കാരനാണു്; കാളിയഫണത്തിന്മേൽ നർത്തനം നടത്തിയ ആളാണു്; വൃന്ദാവനത്തിലെ ഗോപികമാരുടെ കണ്ണിലുണ്ണിയാണു്; ഭക്തജനങ്ങളുടെ ഹൃദയകുടീരത്തിൽ നിത്യം വാഴുന്നയാളാണു്. "ഭാവയാമി രഘുരാമം" എന്നൊരു വാഗ്ഗേയകാരൻ പാടി. ഏതെല്ലാം തരത്തിൽ ശ്രീകൃഷ്ണനെപ്പററി ചിന്തിക്കാം, ഏതേതു രൂപങ്ങളിൽ ആ പരമപുരുഷനെ സങ്കല്പിക്കാം, വാഴ്ത്താം! ആ രൂപങ്ങളിൽ, ആ ഭാവങ്ങളിൽ കലാകാരന്മാർ സങ്കല്പിക്കുന്നു, ഭഗവന്മഹിമകൾ വർണ്ണിക്കുന്നു, ചിത്രീകരിക്കുന്നു. എത്രയോ നൂററാണ്ടുകളായി, സഹസ്രാബ്ദങ്ങളായി, കല്ലിൽ, ക്യാൻവാസിൽ, വർണ്ണങ്ങളിൽ, നൃത്തരൂപങ്ങളിൽ, വാക്കുകളിൽ, ഗാനങ്ങളിൽ, എത്രയെത്ര പ്രതിപാദനങ്ങൾ, മനോഹരമായ എത്ര ആവിഷ്കരണങ്ങൾ! എന്നിട്ടും ഗോപികമാരെപ്പോലെ ഇന്നും തേടുകയാണാ കാർവർണ്ണനെ, ആ മുരളീഗായകനെ.

കർമ്മ—ഭക്തി—ജ്ഞാനയോഗാദികളെയും താന്ത്രികാദിമാർഗ്ഗങ്ങളെയും വൈഷ്ണവികശക്തി ഒരുപോലെ വിധേയമാക്കിയിട്ടുണ്ടു്, എന്ന വസ്തുത ഓർമ്മിച്ചുകൊണ്ടുതന്നെ പറയാം, ഭാരതീയകലയിലും സാഹിത്യത്തിലും സംസ്കാരത്തിലും വൈഷ്ണവഭക്തിയ്ക്കുള്ള സ്ഥാനം അപ്രതിമമാണു് എന്നു്. വൈഷ്ണവഭക്തിപ്രസ്ഥാനം എന്ന മഹാസാഗരത്തിന്റെ തിരമാലകളായി ഉയർന്നുവന്നു് ഒരു സാംസ്കാരികനവോത്ഥാനം ഇളക്കിയ കലാകാരന്മാരും കവികളും ആർഷചേതനയുടെ പ്രഫുല്ലസൂനങ്ങളാണു്.

അഗ്രേ പശ്യാമി തേജോ നിബിഡതര-
കളായാവലീ ലോഭനീയം
പീയൂഷാപ്ലാവിതോഽഹം തദനു തദുദരേ
ദിവ്യകൈശോരവേഷം
താരുണ്യാരംഭരമ്യം പരമസുഖരസാ—
സ്വാദരോമാഞ്ചിതാംഗൈ—
രാവീതം നാരദാദ്യൈർവിലസദുപനിഷത്—
സുന്ദരീമണ്ഡലൈശ്ച.

എന്നു പാടിയ മേൽപ്പത്തൂർ മഹാകവിയെപ്പോലെ വിഷ്ണുപദസാക്ഷാത്കാരം നേടി ഭാരതീയചേതനയെ വിശിഷ്ടമാക്കിയ ആ തേജഃപുഞ്ജങ്ങൾ മാനവസംസ്കൃതിയുടെ ചരിത്രത്തിലെ അമൃതപ്രഭാങ്കുരങ്ങളാണു്, ആദ്ധ്യാത്മികലോകത്തിലെ അണയാവിളക്കുകളാണു്.

# തക്ഷശില

വി. ആർ. പരമേശ്വരൻപിള്ള, എം. എ.

ഭാരതം ലോകമെങ്ങും ബൗദ്ധസന്ദേശം പരത്തുന്ന കാലം. തക്ഷശില എന്നതുതന്നെ അന്നു വിജ്ഞാനത്തിന്റെ വിശിഷ്ടപര്യായമാണ്. ലോകക്ഷേമനിരതരായ അറുപത്തിനാലായിരം ഭിക്ഷുക്കളും ഭിക്ഷുണികളും, ഭരണതന്ത്രകുശലനായ ചാണക്യൻ, വൈദ്യശാസ്ത്രപാരംഗതനായ ജീവകൻ, തത്വവിജ്ഞാനീയവിശാരദനായ കാത്യായനീപുത്രൻ, കവികുലതിലകനായ അശ്വഘോഷൻ മുതലായ സമുന്നതന്മാരുടെ സാന്നിധ്യം, ഇവയെല്ലാമാണ് തക്ഷശിലയെന്ന നാമശ്രവണത്തോടൊപ്പം പൊങ്ങിവരുന്നത്. രണ്ടായിരം സംവത്സരങ്ങൾക്കുമുമ്പു ഭാരതത്തിന്റെ സകല ഭാഗങ്ങളിൽനിന്നും മാത്രമല്ല ലോകത്തിന്റെ എല്ലാ കേന്ദ്രങ്ങളിൽനിന്നും അധ്യേതാക്കളെ തന്നിലേയ്ക്കു് ആകർഷിച്ചിരുന്ന മഹത്തായ ഒരു സരസ്വതീക്ഷേത്രമാണ് ഇവിടെ നിലനിന്നിരുന്നതു്. ബി. സി. മൂന്നാം ശതവർഷത്തിലും അതിനെത്തുടർന്നുള്ള നൂററാണ്ടുകളിലും തക്ഷശില വിജ്ഞാനകേന്ദ്രമായി സമുല്ലസിച്ചിരുന്നവെന്നു ബുദ്ധജാതകകഥകൾ പ്രസ്താവിക്കുന്നു. രാജകുമാരന്മാരും പ്രഭുകുമാരന്മാരും ബ്രാഹ്മണബാലന്മാരും ആയുധമോ അനുചരരോ കൂടാതെ തക്ഷശിലയിലേയ്ക്കു് പഠിക്കാൻ പോയിരുന്ന കഥയും അവ വിശദമാക്കുന്നു. മദ്ധ്യേഷ്യയിൽനിന്നും അഫ്ഘാനിസ്ഥാനിൽനിന്നും ധാരാളം വിദ്യാർത്ഥികൾ അവിടെ അധ്യയനം നടത്തിയിരുന്നതായിക്കാണുന്നു. തക്ഷശിലയിൽ പഠിച്ചു ബിരുദം നേടി എന്നു പറയുന്നതു് ഒരു വലിയ ബഹുമതിയായി ഗണിച്ചിരുന്ന അക്കാലത്തു്. അവിടെ അധ്യയനം നടത്തി ഭിഷഗ്വരന്മാരായിത്തീർന്നവരെപ്പററി അളവററ ആദരവു് ജനങ്ങൾ പ്രദർശിപ്പിച്ചിരുന്നു. ബുദ്ധഭഗവാനു് അസ്വാസ്ഥ്യം നേരിട്ട സന്ദർഭങ്ങളിൽ അവിടത്തെഅന്തേവാസികൾ തക്ഷശിലയിൽ അഭ്യസനംനടത്തിയ ഒരു പ്രസിദ്ധചികിത്സകനെയാണ് ചികിത്സിക്കാൻ വിളിച്ചുകൊണ്ടു പോയതു്.

തക്ഷശിലാവിശ്വവിദ്യാലയം വിശ്വവിഖ്യാതി നേടിയ ഒരു മഹാസ്ഥാപനമായിരുന്നു. പ്രസിദ്ധ തത്വജ്ഞാനി ആയിരുന്ന, ത്യാനായിലെ അപ്പളോണിയസ് ക്രിസ്താബ്ദാരംഭത്തിൽ ഈ സർവ്വകലാശാല സന്ദർശിച്ചതായും കാണുന്നു. ബൗദ്ധകാലത്തിനുംമുമ്പേതന്നെ ലോകപ്രശസ്തി നേടിക്കഴിഞ്ഞിരുന്ന ഈ സരസ്വതീനിലയനം. ബുദ്ധഭഗവാന്റെ കാലത്തു് ഇതു് ബൗദ്ധപഠനത്തിന്റെ കേന്ദ്രമായും തീർന്നു. ഇവിടത്തെ ആചാര്യന്മാരിൽ പലരും ബ്രാഹ്മണരായിരുന്നുവെന്നു് ധർമ്മാനന്ദകോസംബി രേഖപ്പെടുത്തിയിട്ടുണ്ടു്. ഉന്നതാദർശങ്ങൾക്കും ഉത്കൃഷ്ടാധ്യയനത്തിനും കാര്യക്ഷമതയ്ക്കും പേരുകേട്ടതാണ് ആ വിദ്യാപീഠം. എത്രയും ഉയർന്ന തരത്തിലുള്ള അധ്യയനത്തെ ലക്ഷ്യമാക്കിയാണ് നാനാ ദേശങ്ങളിൽനിന്നു വിദ്യാർത്ഥികൾ യാത്രാക്ലേശമോ തസ്കരഭീതിയോ വകവെയ്ക്കാതെ അഹമഹമികയാ അവിടെ എത്തിയിരുന്നതു്. അവിടത്തെ ആചാര്യന്മാരോ, അന്നറിയപ്പെട്ട മഹാവിജ്ഞാനികളിൽ ഒന്നാം കിടയിൽപ്പെട്ടവരും. മാനുഷികമായ എല്ലാ വിജ്ഞാനശാഖകളും അന്നു പ്രസിദ്ധമായിരുന്ന എല്ലാ ശാസ്ത്രങ്ങളും അവിടെ പഠിപ്പിച്ചിരുന്നു. വൈദ്യശാസ്ത്രത്തിനും കലകൾക്കും പ്രത്യേകം പ്രാമാണ്യം നേടി ആ സ്ഥാപനം. ഉപനിഷത്തുകളും ബ്രാഹ്മണങ്ങളും ഉൽഘോഷിക്കുന്ന സമുന്നതലക്ഷ്യങ്ങൾ അവിടെ സർവ്വത്ര കാണാമായിരുന്നുപോലും! പ്രായോഗികപരിശീലനത്തിനു് പ്രത്യേകം പ്രാധാന്യം നൽകിയിരുന്നു. അവിടത്തെ അഭ്യസനം യഥാവിധി പൂർത്തിയാക്കിയ മാതൃകാവിദ്യാർത്ഥികളിൽ ഒരാളായിരുന്നു പിന്നീടു രാജഗൃഹത്തിൽ വിഖ്യാതഭിഷഗ്വരനായിത്തീർന്ന ജീവകൻ. പഠനം പൂർത്തിയാക്കി ഗുരുസന്നിധിയിൽ ചെന്ന ജീവകനോടു് ആചാര്യൻ ഇപ്രകാരം പറഞ്ഞു:—

''ഈ ത്രമ്പായുംകൊണ്ടു തക്ഷശിലയുടെ നാലുവശത്തും ഓരോ യോജനവീതം സഞ്ചരിച്ച് ഔഷധോപയോഗമില്ലാതെകാണുന്ന ചെടികരം പിഴുതു കൊണ്ടുവരിക.''

തന്റെ ഗുരുപാദക്ക് പൂർണ്ണസംതൃപ്തി വരുത്തിയശേഷമേ ജീവകനു് ചികിത്സ നടത്താൻ അനുവാദം ലഭിച്ചുള്ളൂ. ചികിത്സാവിജ്ഞാനീയത്തിൽ മാത്രമല്ല മററു പല വിഷയങ്ങളിലും മഹാസമർത്ഥന്മാരെ സൃഷ്ടിച്ചിരുന്ന ആ വിദ്യാപീഠം. 'വംശത്തപ്പകാസിനി' എന്ന ബൗദ്ധകൃതി, സുപ്രസിദ്ധരാജ്യതന്ത്രജ്ഞനായ കൗടില്യൻ തക്ഷശിലയിൽ അഭ്യസനം പൂർത്തിയാക്കിയ ആളാണെന്നു പറയുന്നു. ആ നഗരത്തിലെ ഒരു പൗരനായിരുന്നു അദ്ദേഹത്തിന്റെ പിതാവു്. ചന്ദ്രഗുപ്തമൗര്യന്റെ ഏഴാമത്തെ വയസ്സിൽ അദ്ദേഹത്തെ ശിഷ്യനായി നേടിയ കൗടില്യൻ —ചാണക്യൻ —ആ ബാലനെ തക്ഷശിലയിൽ കൊണ്ടുചെന്നു് എട്ടു സംവത്സരം താമസിപ്പിച്ചു് സകലകലകളിലും വല്ലഭനാക്കി, മാതൃഭൂമിയെ പാരതന്ത്ര്യത്തിൽനിന്നു വിമുക്തമാക്കാൻ പ്രാപ്തനാക്കിയെന്നും ആ ഗ്രന്ഥത്തിൽ പറയുന്നു. അങ്ങനെ ഭാരതസ്വാതന്ത്ര്യപ്രക്ഷോഭണത്തിന്റെ പ്രഥമനായകനെ സൃഷ്ടിച്ചതു് ഈ വിശ്വവിദ്യാലയമാണു്. പാണിനിമഹർഷിയും ഈ വിദ്യാകേന്ദ്രത്തിന്റെ സന്താനമാണു്. ഇവിടെനിന്നു് അധികം അകലെയല്ലാത്ത സാലാതുരയിൽ ജനിച്ചതുനിമിത്തം ആ മഹർഷിയെ സാലാതുരീയൻ എന്നു വിളിക്കാനിടയായി. ആ ഗ്രാമം സന്ദർശിക്കാനുള്ള ഭാഗ്യവും ഈ ലേഖകനു കൈവന്നു. പാണിനിയുടെ ജനനത്താൽ അനുഗൃഹീതമാണു് സാലാതുര എന്നു യുവാൻചാങ്ങ് തന്റെ യാത്രാവിവരണത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്.

രണ്ടുതരം അധ്യേതാക്കളാണു് തക്ഷശിലയിൽ അധ്യയനം നടത്തിയിരുന്നതു്. ഒരു വിഭാഗക്കാർ ആയിരം പണം ഗുരുദക്ഷിണ കൊടുത്തു് ആചാര്യനൊന്നിച്ചു പാർത്തുവന്നവർ ആയിരുന്നു. അപ്രകാരം ദക്ഷിണ കൊടുക്കാൻ കഴിവില്ലാത്ത മറേറ വിഭാഗക്കാർ ഗുരുഗൃഹത്തിൽ പലതരം ജോലികരം ചെയ്തശേഷം അധ്യയനം നടത്തിവന്നു. രാജകുമാരന്മാരുടെ സഹായികളായിച്ചെന്നു പഠനം നടത്തിയിരുന്നവരാണു് ഇനിയൊരുകൂട്ടർ. ഗവണ്മെന്റു ചെലവിൽ അവിടെച്ചെന്നു അഭ്യസനം നടത്തിയ അധ്യേതാക്കളുമുണ്ടായിരുന്നു. പഠനം പൂർത്തിയാക്കിയവക്കു് ഉദ്യോഗം ലഭിക്കാൻ ഒട്ടും പ്രയാസമുണ്ടായിരുന്നില്ല. വിദ്യാഭ്യാസാനന്തരം ഉദ്യോഗത്തിലേപ്പെട്ടു പണം സമ്പാദിച്ചു ഗുരുദക്ഷിണ നൽകിവന്ന അധ്യേതാക്കളുടെ അപദാനങ്ങരം വർണ്ണിച്ചു കാണുന്നു. വിദ്യാഭ്യാസം ചെയ്യാനാഗ്രഹിക്കുന്ന എല്ലാത്തരക്കാക്കും അവിടെ സൗകര്യമുണ്ടായിരുന്നു. ചാതുർവർണ്ണ്യത്തിലെ എല്ലാ വിഭാഗക്കാക്കും അവിടെ പ്രവേശനം അനുവദിച്ചു. അധ്യേതാക്കളിൽ അധികംപേരും ഗുരുഗൃഹങ്ങളിൽ വസിച്ചു പഠനം നടത്തി. സ്വന്തഭവനങ്ങളിൽ പാർത്തു് പഠനവേളയിൽ ഗുരുസന്നിധിയിൽ വന്നു് അധ്യയനം നടത്തുന്നതിനും പ്രതിബന്ധമുണ്ടായിരുന്നില്ല. അധ്യേതാക്കളുടെ അച്ചടക്കം പ്രസിദ്ധമായിരുന്നു.

മൂന്നു വേദങ്ങളും പതിനെട്ടു വിദ്യകളുമായിരുന്നു പ്രധാന പാഠ്യവിഷയങ്ങരം. ഓരോ വിജ്ഞാനശാഖയ്ക്കും പ്രത്യേകം പ്രത്യേകം ആചാര്യന്മാരുണ്ടായിരുന്നു. എല്ലാ ജാതിക്കാക്കും എല്ലാ വിദ്യകളും പഠിക്കാമായിരുന്നു അക്കാലത്തു്. ജാതിയുടെ അടിസ്ഥാനത്തിൽ ആരെയും അഭ്യസനത്തിൽനിന്നു മാററിനിർത്തിയിരുന്നില്ല. അപരാധികളെ നിഷ്ഠുരണം ശിക്ഷിച്ചിരുന്നതായും കാണുന്നു. അവിടെ അധ്യയനം പൂർത്തിയാക്കിയവർ പിൽക്കാലത്തു് ഒന്നാംകിട രാജ്യതന്ത്രജ്ഞന്മാരായി, സമുദായത്തിൽ നല്ല ഗൃഹസ്ഥാശ്രമികളായി, സമ്മതിയുള്ള അഗ്ര്യപൂജയർഹിക്കുന്ന സിദ്ധന്മാരായി, കേളികേട്ട ഭിഷഗ്വരന്മാരായി, നിത്യാദരണീയരായ ആചാര്യവര്യന്മാരായി പരിശോഭിച്ചു. തക്ഷശിലയിൽ അധ്യയനം പൂർത്തിയാക്കിയവർ തങ്ങരം പഠിച്ച വിഷയങ്ങരം തങ്ങളുടെ മാതാപിതാക്കന്മാക്കു വ്യക്തമാക്കിക്കൊടുക്കണമെന്നായിരുന്നു വ്യവസ്ഥ. ഗവണ്മെന്റു ചെലവിൽ പഠിച്ചവർ രാജാവിനും പ്രജകരംക്കും അതു കാണിച്ചു കൊടുക്കണം. സമർത്ഥരായ അധ്യേതാക്കരംക്കു ഗുരുനാഥന്മാർ വിലയേറിയ പാരിതോഷികങ്ങരം നൽകിവന്നു. ശാക്യസിംഹന്റെ സമകാലികനായ പ്രസേനജിത്തു് കോസലരാജ്യത്തുനിന്നു തക്ഷശിലയിൽ ച്ചെന്നു് പഠിച്ചുപോലും. സ്വന്തരാജ്യത്തു പേരുകേട്ട ആചാര്യന്മാർ ഉണ്ടായിരുന്നിട്ടും രാജകുമാരന്മാരെ മദമാത്സര്യാദികളിൽനിന്നു മുക്തരാക്കാനും ലോകപരിചയം നേടാനും വേണ്ടി തക്ഷശിലയിലേയ്ക്കയച്ചു പഠിപ്പിച്ചിരുന്നു.

തക്ഷശിലത്തീവണ്ടിയാപ്പീസിൻെറ കിഴക്കുഭാഗത്തും വടക്കുകിഴക്കുഭാഗത്തുമായി ഇരുപത്തിയഞ്ചു ചതുരശ്രമൈൽ സ്ഥലത്താണ് പ്രാചീനാവശിഷ്ടങ്ങൾ കാണപ്പെടുന്നതു്. അവിടെ മൂന്നു വിഭിന്നനഗരങ്ങളുണ്ടായിരുന്നതിൻെറ ലക്ഷ്യങ്ങളുണ്ടു്. അവയിൽ പഴക്കമേറിയ ഭീർമൗണ്ടു് ഒരുന്നതസ്ഥാനത്തു സ്ഥിതിചെയ്യുന്നു. അലക്സാണ്ടരുടെ ശിരസ്സിൻെറ രൂപമുള്ള ജീർണ്ണകലശം കിട്ടിയതു് ഇവിടെനിന്നാണു്. ഈ നഗരത്തിൻെറ നല്ല കാലത്തു് വീഥികളും ഭവനങ്ങളും ബൗദ്ധസംഘാരാമങ്ങളും സംസ്കാരകേന്ദ്രങ്ങളും ധ്യാനനിലയങ്ങളും ഉണ്ടായിരുന്നതിൻെറ അവശിഷ്ടങ്ങൾ ഇന്നും കാണ്മാനുണ്ടു്.

രണ്ടാമത്തെ നഗരമായ സിർക്കാപ്പ് താമ്രനാളാനദിക്കപ്പുറം, ഹത്തിയാൽഗിരിയുടെ പശ്ചിമഭാഗത്തു് ബി. സി. രണ്ടാം ശതവർഷത്തിൽ ബാക്ട്രിയൻ ഗ്രീക്കുകാരാൽ നിർമ്മിക്കപ്പെട്ടതാകുന്നു. അവരെത്തുടർന്നു സിതിയന്മാർ, പാർത്തിയന്മാർ, കുശാനന്മാർ മുതലായവർ ഏ. ഡി. ഒന്നാം ശതവർഷത്തിൻെറ അവസാനം വരെ അവിടെ അധിവസിച്ചു. ഒരു അറമൈക് ലിഖിതവും (ഇതിൽനിന്നാണു് ഖരോഷ്ഠിലിപിയുടെ ഉത്പത്തി) ചില പ്രാചീനപാത്രങ്ങളും ഇതരസ്മാരകവസ്തുക്കൾക്കുപുറമേ അവിടെനിന്നു കിട്ടിയിട്ടുണ്ടു്.

സിർസുഖ് ആണു് മൂന്നാമത്തെ നഗരം. കുശാനരാജാവായ കനിഷ്കൻ നിർമ്മിച്ച ഈ നഗരം അഞ്ചു നൂററാണ്ടുകാലം സമുന്നതനിലയിൽക്കഴിഞ്ഞു. അവിടെ ഇന്നും അവശേഷിച്ചിട്ടുള്ള കോട്ടകൊത്തളങ്ങൾ, 'മിലിട്ടറി ഇഞ്ചിനീയറിങ്ങ്'' അക്കാലത്തു് എത്രമാത്രം വളച്ച് പ്രാപിച്ചിരുന്നുവെന്നു കാണിക്കുന്നു. ഈ മൂന്നു നഗരങ്ങൾക്കുംപുറമേ ഇരുപത്തിയഞ്ചിലധികം ബൗദ്ധസ്തൂപങ്ങളും അസംഖ്യം സംഘാരാമങ്ങളും അവിടെ കാണ്മാനുണ്ടു്. ചിർതോപ് എന്ന പേരിൽ അറിയപ്പെടുന്ന ധർമ്മരാജികസ്തൂപം, കുണാളസ്തൂപം, അതിനടുത്ത സംഘാരാമം, മൊഹ്റാമൊറാദുവിലേയും പിപ്പലാനിലേയും ജൗഹയാനിലേയും കലാവാനിലേയും സ്തൂപങ്ങൾ, ആ ഭാഗങ്ങളിലെ സംഘാരാമങ്ങൾ, സിർക്കാപ്പിനു് അഭിമുഖമായി സ്ഥിതിചെയ്യുന്ന ജണ്ടിയാൽ അഗ്ന്യാരാധനാലയം, വമ്പിച്ച സ്തംഭങ്ങൾ, അനേകം മൈൽ ദൂരത്തിൽക്കാണാവുന്ന അത്യുന്നതമായ ഭല്ലാർസ്തൂപം മുതലായവ പ്രത്യേകം സ്മരണീയമാകുന്നു. അശോകൻെറ കാലത്തു പണിയിക്കപ്പെട്ട ധർമ്മരാജികസ്തൂപത്തിൽ ദർശനീയങ്ങളായ അസംഖ്യം പുരാതനവസ്തുക്കളുണ്ടു്. അവിടത്തെ ആരാധനാമന്ദിരത്തിലുള്ള ബൗദ്ധപാദങ്ങൾ, 'അപ്സൈഡൽ' ചൈത്യം, അവിടത്തെ ഖരോഷ്ഠിശാസനം (ഏ. ഡി. 78.) മുതലായവ നമ്മുടെ ശ്രദ്ധയെക്കവരുന്നവയാണു്.

അശോകപുത്രനായ കുണാളൻെറ ദുരന്തകഥ ജാതകകഥകളിൽ കാണ്മാനുണ്ടു്. ഉപമാതാവായ തിഷ്യരക്ഷിതയുടെ ഏഷണിനിമിത്തം അന്ധനാക്കപ്പെട്ട ആ രാജകുമാരനെ സംസ്മരിച്ച സ്ഥാനത്തു കെട്ടിച്ച സ്തൂപം ഇന്നും കേടുപാടുകളൊന്നുംകൂടാതെ നിലനിൽക്കുന്നു. മൊഹ്റാമൊറാദുവിൽ ഭഗവാൻ തഥാഗതൻെറയും ശിഷ്യരുടേയും മനോജ്ഞമായ സ്റ്റക്കോ (സുധാലേപ) പ്രതിമകൾ കാണപ്പെടുന്നു. അത്തരം വിഗ്രഹങ്ങൾ ജൗഹയാനിൽനിന്നും കിട്ടിയിട്ടുണ്ടു്. അവിടെനിന്നു ഒരുതരം മരപ്പട്ടയിൽ ലിഖിതമായ ബ്രാഹ്മിശാസനം ലഭിച്ചു. ഗുപ്തകാലത്തെ രേഖയായതുകൊണ്ടു ചരിത്രകാരന്മാരുടെ സവിശേഷമായ ശ്രദ്ധയ്ക്കു് അതു ഭാജനമായി. ആ സ്ഥലത്തുനിന്നു ലഭിച്ചിട്ടുള്ള ബുദ്ധപ്രതിമകൾക്കു കണക്കില്ല. ഖനനം മുഖേന ലഭിച്ച എല്ലാ പുരാതനവസ്തുക്കളേയും അവിടത്തെ ആർക്കിയോളജിക്കൽ മ്യൂസിയത്തിൽ ഭംഗിയായി പ്രദർശിപ്പിച്ചിരിക്കുന്നു.

തക്ഷശില ഇന്നൊരു ചെറിയ ഗ്രാമമാണു്. പഴയ പേരുപോലും ഈയിടെവരെ വിസ്മൃതമായിരുന്നു. ഷാഡേരി എന്ന പേരിൽ അറിയപ്പെട്ടിരുന്ന ഈ സ്ഥലത്തിനു് ഇതിൻെറ പൂർവ്വനാമം നൽകാൻ ഇന്ത്യാഗവണ്മൻറിനെ പ്രേരിപ്പിച്ചതു് ചിരസ്മരണീയനായ സർ ജാൺമാർഷൽ ആണു്. റെയിൽവേജങ്ഷൻ, ആർക്കിയോളജിക്കൽ മ്യൂസിയം എന്നിവകൊണ്ടാണു് ഇന്നു് അതിനു് പ്രാധാന്യം. നിരവധി പൂർവ്വസ്മരണകൾ ഉയർത്തുന്ന ഈ വിശിഷ്ടധാമത്തിൻെറ ഇന്നത്തെ പൂർണ്ണരൂപം അറിയുമ്പോൾ സങ്കടമോ സന്തോഷമോ വെറുപ്പോ അനുകമ്പയോ എന്താണു് നമ്മുടെ മനസ്സിൽ പൊന്തിവരുന്നതെന്നു പറവാൻ പ്രയാസം.

---

# പുസ്തകാഭിപ്രായം

## സംസ്കൃതഭാഷയും സാഹിത്യവും

ടി. പി. ബാലകൃഷ്ണൻനായർ. മഞ്ഞപ്ര, (via) കാലടി. പേജ്. 280. വില. 5 ക.

ശ്രീമദ് ആഗമാനന്ദസ്വാമികളുടെ പാവന സ്മരണക്കായി തച്ഛിഷ്യനായ ശ്രീ ടി. പി. ബാലകൃഷ്ണൻനായർ സമർപ്പിക്കുന്ന ഈ ഉപായനഗ്രന്ഥം, വിഷയഗൌരവംകൊണ്ടും പ്രതിപാദനഭംഗികൊണ്ടും സഹൃദയശ്രദ്ധയെ ഹഠാദാകർഷിക്കുന്ന ഒരു പ്രകരണഗ്രന്ഥമാണെന്നുതന്നെ പറയാം. അപാരമായ സംസ്കൃതസാഹിത്യത്തിൻെറ ഒരു ലഘുചരിത്രമെന്നു വിശേഷിപ്പിക്കാവുന്ന പ്രസ്തുത കൃതിയിൽ ഭാരതീയ വിജ്ഞാനങ്ങളുടേയും സാഹിത്യാദികലകളുടേയും വസ്തുനിഷ്ഠമായ വിവരണങ്ങളാം ഹൃദ്യമായ രീതിയിൽ വിവേചിച്ചും സംഗ്രഹിച്ചും ഉൾക്കൊള്ളിച്ചിരിക്കുകയാണ്. അക്കാര്യത്തിൽ, ആഴിയെ ചിമിഴിലാക്കുന്ന കയ്യടക്കമാണു മി: നായർ പ്രകടിപ്പിച്ചിട്ടുള്ളതു്. അതിലദ്ദേഹത്തെ അഭിനന്ദിച്ചേ പറ്റൂ.

സംസ്കൃതാദ്ധ്യാപകപരീക്ഷയ്ക്കുള്ള വിദ്യാർത്ഥികളെ മനസ്സിൽ കണ്ടുകൊണ്ടാണു ഇത്തരം ഒരു ഗ്രന്ഥരചനയ്ക്കു താൻ മുതിർന്നതെന്നു ഗ്രന്ഥകാരൻ പറയുന്നു. എന്നാൽ അദ്ദേഹത്തിൻെറ ഉദ്ദേശത്തിലും കവിഞ്ഞു് ദൂരവ്യാപകമായ ഒരു ഫലം ഇതുകൊണ്ടു് ഉണ്ടാകുമെന്നു ഗ്രന്ഥകർത്താവിനു തികച്ചും വിശ്വസിക്കാം. കാരണം, വിദ്യാർത്ഥികളെ സംബന്ധിച്ചിടത്തോളം ഒരു പരിചായകഗ്രന്ഥമെന്ന നിലയേ ഉള്ളുവെങ്കിലും സഹൃദയരെ സംബന്ധിച്ചിടത്തോളം ഒരു പരാമർശഗ്രന്ഥ (Reference book) മായിത്തീരുന്നതിനുള്ള സാധ്യതയുണ്ടു് ഇതിനു്. അതുകൊണ്ടുതന്നെയാവണം അവതാരികയിൽ പ്രൊ. സുകുമാർ അഴിക്കോടു് ''ഓരോ പ്രകരണവും കുറെക്കൂടി വിപുലീകരിച്ചാൽ പ്രാമാണികമായ ഒരു സംസ്കൃതസാഹിത്യചരിത്രമായിരിക്കും അതിൻെറ ഫല''മെന്നു അഭിപ്രായപ്പെട്ടിട്ടുള്ളതു്. എത്ര സൂക്ഷ്മതയോടെയാണു ഗ്രന്ഥകാരൻ അദ്ദേഹത്തിൻെറ ഈ കൃതിയിൽ സമഗ്രതയും സംക്ഷിപ്തതയും ദീക്ഷിച്ചിരിക്കുന്നതെന്നുള്ളതിലേയ്ക്കും പ്രൊഫസറുടെ പ്രസ്തുത പരാമർശം ഉന്നം വെയ്ക്കുന്നുണ്ടെന്നു പറയേണ്ടതില്ലല്ലൊ.

സംസ്കൃതസാഹിത്യത്തെപ്പററി ഒരു സാമാന്യ പരിചയം നേടുവാൻ മാത്രമല്ല അതിൽ വായനക്കാർക്കു് ആസക്തി വളർത്തുവാനും ഉപകരിക്കുമെന്നുള്ളതാണു് ഈ പുസ്തകത്തിൻെറ മറെറാരു വൈശിഷ്ട്യം. ആ രീതിയിലാണു ഗ്രന്ഥകർത്താവു് ഓരോ വിഷയവും ഉപശീർഷകത്തോടുകൂടി പ്രപഞ്ചനംചെയ്തിട്ടുള്ളതു്. അവധാനപൂർവ്വം ഈ പുസ്തകം വായിക്കുന്ന ഒരാൾക്കു ഭാരതീയസംസ്കാരത്തോടും അതിനെ ഊട്ടി വളർത്തിയ സംസ്കൃതസാഹിത്യത്തോടും എന്തെന്നില്ലാത്ത ഒരു ആഭിമുഖ്യം ഉണ്ടാവാതെ വരികയില്ല. അത്ര ചാരുതയും ചാതുരിയും തികഞ്ഞ ഹൃദയംഗമമായ സമീപനമാണു് ഗ്രന്ഥകാരൻേറതു്.

''ലോകത്തിൽ പല ഭാഷകളുള്ള കൂട്ടത്തിൽ ഒന്നു സംസ്കൃതവും!'' എന്ന നിലയ്ക്കു് അത്ര ലാഘവബുദ്ധിയോടെ എണ്ണപ്പെടാവുന്ന ഒന്നല്ല പ്രാചീനഭാരതീയസംസ്കാരത്തിൻെറ ഭണ്ഡാഗാരമായ സംസ്കൃതം. ആദ്ധ്യാത്മികമണ്ഡലങ്ങളിലെന്നല്ല ഭൗതികമായ വിവിധ മേഖലകളിലും വ്യാപകമായ അന്വേഷണപഠനങ്ങളുടെ മാദ്ധ്യമമായി വർത്തിച്ചുകൊണ്ടു പലേ നൂററാണ്ടുകളിലൂടെ വളർന്നു വന്നിട്ടുള്ള ഒരു ഭാഷയാണതു്, എന്നു നാം ഓർക്കണം. ഇല്ലെങ്കിൽ ആ ഓർമ്മപ്പിശകു തിരുത്താനുള്ള പ്രേരണാശക്തി ഈ ഗ്രന്ഥം നമ്മിൽ ചെലുത്തുകതന്നെ ചെയ്യും. ജാതിമതഭാഷാദികളിൽപോലും വൈവിധ്യമാർന്ന ഭാരതത്തിൻെറ എല്ലാ ഭാഗത്തുള്ളവരുടേയും ചിന്താപരമായ സംഭാവനകൾകൊണ്ടു സംപുഷ്ടമായ സംസ്കൃതം വൈവിധ്യത്തിനിടയിലും വൈകാരികമായ ഏകത്വം നിലനിർത്തിപ്പോന്ന ഒരു ഉദ്ഗ്രഥനോപാധിയാണു്. അതുതന്നെയാണു് മററു ഭാഷകൾക്കില്ലാത്ത അതിൻെറ തനതായ മേന്മയും.

ലോകത്തിൽ ഇന്നുവരെ ഉണ്ടായിട്ടുള്ള ചിന്തകന്മാരെല്ലാം ബഹുമാനിച്ചിരുന്നതും സംസ്കൃതത്തിലൂടെ ഉരുത്തിരിഞ്ഞതുമായ ഒന്നാണു ഭാരതത്തിൻെറ പ്രാചീനസംസ്കാരം. അതു ലോകസംസ്കൃതിയുടെ ഏകദേശംമാത്രമേ ആകുന്നുള്ളുവെങ്കിലും അതിൻേറതായ സംസ്കൃതഭാഷയിലൂടെ പല വിജ്ഞാനശാഖകളും ഉൾക്കൊള്ളുവാൻ വിശ്വസംസ്കൃതിക്കു കഴിഞ്ഞിട്ടുണ്ടു്. അങ്ങനെ വിശ്വസംസ്കൃതിയെ സംപു

ഷ്ടമാക്കുന്നതിൽ പങ്കുവഹിച്ചിട്ടുള്ള ഭാരതീയ സംസ്കാരത്തെ വളർത്തുകയും പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യേണ്ട ഉത്തരവാദിത്തം പ്രധാനമായും ഭാരതീയർക്കുള്ളതാണ്. അതുകൊണ്ട് ഇത്ര കാലത്തെപ്പോലെ പഴയ സംസ്കാരത്തിന്റെ അപദാനങ്ങൾ പാടിയതുകൊണ്ടുമാത്രം ഇനി നമുക്കു തൃപ്തിപ്പെട്ടുകൂടാ. സംസ്കൃതാദ്ധ്യയനത്തെ വിദ്യാഭ്യാസത്തിന്റെ പരിപൂരകമാക്കിത്തീർക്കുന്ന ഒരു അവസ്ഥാവിശേഷം സംജാതമാക്കിയേ പററൂ. പൌരജീവിതം അസ്വാസ്ഥ്യങ്ങളിൽനിന്ന് അകന്നു നില്ക്കണമെങ്കിൽ വിദ്യാഭ്യാസം സംസ്കാരാധായകമാവുകതന്നെ വേണം. അതിനു മററ് ഏതു സാഹിത്യാഭ്യസനത്തേക്കാളും സംസ്കൃതസാഹിത്യാഭ്യസനത്തിനാണ് സാധകശക്തി കൂടുക. ഇതരാപേക്ഷയാ സംസ്കാരമാർഗ്ഗത്തിലൂടെ ചരിച്ച് ഉൽക്കർഷം നേടിത്തരാനുള്ള കഴിവ് സംസ്കൃതസാഹിത്യത്തിനുമാത്രമേ സ്വാഭാവികമായി ഉള്ളൂ എന്നതാണതിനു കാരണം. ഇതൊക്കെല്ലാം നാം അറിഞ്ഞിരുന്നിട്ടും, പാശ്ചാത്യവിദ്യാഭ്യാസസമ്പ്രദായത്തിലൂടെ നുഴഞ്ഞുകയറിയ അഭാരതീയമായ ചിന്താഗതി നമ്മുടെ പരമ്പരാഗതസംസ്കാരത്തിന്റെ അന്തർധാരകളെ നക്കിക്കുടിക്കുന്നതു നാം ഇതുവരെ കണ്ടുനിന്നു. കേന്ദ്രഗവമ്മേണ്ടിന്റെ ആഭിമുഖ്യത്തിൽ കേരളത്തിൽ ഒരു സംസ്കൃത സർവ്വകലാശാല സ്ഥാപിക്കുവാനുള്ള സാദ്ധ്യതകളെപ്പററി ആരായുന്ന തിരക്കിലാണ് ഇന്നു നമ്മുടെ സംസ്കാരനായകന്മാർ. വിദ്യാഭ്യാസവകുപ്പാകട്ടെ നിമിത്തവശാൽ സംസ്കൃതാദ്ധ്യയനം അനിവാര്യമായിത്തീർന്നതിനെ സാധിതപ്രായമാക്കുന്നതിന് അദ്ധ്യാപകസർഗ്ഗപ്രക്രിയയിലും മുഴുകിയിരിക്കുകയാണ്. എന്തായാലും, കേരളത്തെ സംബന്ധിച്ചിടത്തോളവും ശുഭോദർക്കമായിക്കൊണ്ടിരിക്കുന്ന ഈ സന്ദർഭത്തിൽ സംസ്കൃതാഭിമുഖ്യം ജനഹൃദയങ്ങളിൽ വളർത്തിയെടുക്കേണ്ടതു് അവസരോചിതമായ ഒരു ആവശ്യമാണെന്ന് ആരും സമ്മതിക്കും. പ്രസ്തുത ആവശ്യം ശരിക്കും നിർവ്വഹിക്കുവാൻ പര്യാപ്തമായ ഒരു ഉത്തമസംഭാവനയാണ് ഈ കൃതിയെന്നുള്ളതിനു രണ്ടു പക്ഷമില്ല. സംസ്കൃതത്തിലെ വൈദികവും ലൌകികവുമായ സാഹിത്യങ്ങളുടെ സാമാന്യാവലോകനം മാത്രമല്ല അവ ജീവിതത്തെ ഉദാത്തീകരിക്കാൻ എത്രത്തോളം പ്രയോജകമാണെന്നുള്ളതും ഈ പുസ്തകംകൊണ്ടു ഗ്രന്ഥകർത്താവ് സാധിച്ചിരിക്കുന്നു. അതിൽ അദ്ദേഹത്തെ എത്ര അഭിനന്ദിച്ചാലും അധികമാവുകയില്ല. ''ഭാഷാപ്രദീപം'' എന്ന തന്റെ ആദ്യകൃതിക്കു വിദ്യാർത്ഥികളിൽനിന്നു ലഭിച്ച പ്രോത്സാഹനമാണ് ഈ ഗ്രന്ഥരചനയ്ക്കു പ്രേരകവും ധൈര്യദായകവുമെന്നു മി: നായർ പ്രസ്താവനയിൽ പറയുന്നുണ്ട്. ആ പ്രോത്സാഹനം ഒട്ടും അസ്ഥാനത്തായിട്ടില്ലെന്ന് ഈ കൃതിയുടെ ആവിർഭാവം തികച്ചും തെളിയിച്ചിരിക്കുന്നു. അതിൽ, പ്രോത്സാഹനദാതാക്കളായ വിദ്യാർത്ഥികൾക്കു പൊതുവേയും ഗ്രന്ഥകർത്താവിനു പ്രത്യേകിച്ചും അഭിമാനിക്കാം.

സി. ദാമോദരമേനോൻ

---

# വാർത്തകൾ

## ആദ്ധ്യാത്മിക അന്തർയോഗം, തൃശ്ശൂർ.

ഒക്ടോബർമാസത്തെ അന്തർയോഗം പൂർവ്വനിശ്ചയംപോലെ 10-ാം തീയതി നടന്നു. നവംബർ മാസത്തിലേതു് 14. 11. '71-ൽ നടത്തപ്പെടും.

## തിരുവനന്തപുരം

നവംബർമാസത്തിലെ ആദ്ധ്യാത്മിക അന്തർയോഗം 14. 11. '71-ൽ നെട്ടയം ആശ്രമത്തിൽവെച്ചു നടത്തപ്പെടും.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

വാല്യം 56 | 1971 ഡിസംബർ | ലക്കം 12

## അമൃതവാണി

ഈശ്വരനാമം ഒരു പതിനായിരമോ, ഇരുപതിനായിരമോ ഉരു ജപിക്കാൻ സാധിച്ചാൽ മനസ്സ് താനേ സ്ഥിരമായിക്കൊള്ളും. വാസ്തവത്തിൽ അതു് അങ്ങനെയാണ്. ഇതെന്റെ സ്വന്തം അനുഭവമാണ്. ആളുകൾ ആദ്യം അതു് പരിശീലിക്കട്ടെ. എന്നിട്ടും ഫലമില്ലെങ്കിൽ പരാതി പറയട്ടെ. ജപസാധന ചെയ്യുന്നതു് കുറച്ച് ഭക്തിയോടെ ആയിരിക്കണം. അതൊന്നും ആരും ചെയ്യുകയില്ല. പക്ഷെ 'എന്തുകൊണ്ടാണ് വിജയം കൈവരാത്തതു് ?' എന്ന പരാതി പറയുകമാത്രം ചെയ്യും.

ഒരു നിശ്ചിതസംഖ്യ നാമം ദിവസവും ജപിക്കുന്നതും മാലയിലോ വിരലിലോ എണ്ണം പിടിച്ചുകൊണ്ടു് ജപിക്കുന്നതുമെല്ലാം ഈശ്വരനിലേയ്ക്കു് മനസ്സിനെ അഭിമുഖീകരിക്കാൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്. അങ്ങോട്ടും ഇങ്ങോട്ടും ഓടിക്കൊണ്ടിരിക്കുക എന്നുള്ളതാണ് മനസ്സിന്റെ സ്വഭാവം. ഈ ഉപായങ്ങൾവഴി അതു് ഈശ്വരനിലേയ്ക്കു് ആകൃഷ്ടമാകുന്നു. നാമം ജപിക്കുമ്പോൾ ഈശ്വരരൂപം കാണുകയും ആ രൂപത്തിൽ മനസ്സ് മഗ്നമാവുകയും ചെയ്താൽ ജപം നില്ക്കുന്നു. ധ്യാനം ഉറച്ചുകഴിഞ്ഞാൽ കിട്ടേണ്ടതൊക്കെ കിട്ടിക്കഴിഞ്ഞു. മനസ്സ് സ്വാഭാവികമായും ചഞ്ചലമാണ്. അതുകൊണ്ടു് ആരംഭത്തിൽ മനസ്സിനെ ഏകാഗ്രമാക്കുവാൻ അല്പം പ്രാണായാമം ചെയ്തു് ധ്യാനം ശീലിക്കുന്നതു് സഹായകമാകുന്നു. അതു് മനസ്സിനെ സ്ഥിരമാക്കും. അതു പക്ഷെ, അധികമായിപ്പോകരുതു്; എന്നാൽ മസ്തിഷ്കം ചൂടു പിടിക്കും. ഈശ്വരദർശനത്തെക്കുറിച്ചോ ധ്യാനത്തെക്കുറിച്ചോ ഒക്കെ പലതും സംസാരിക്കാം. പക്ഷെ മനസ്സാണ് കാര്യം. മനസ്സ് സ്ഥിരമായാൽ എല്ലാമായി.

–ശ്രീ മാതൃദേവീസംഭാഷണങ്ങൾ. പേജ്, 127

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

1908 അവസാനത്തോടുകൂടി 'ഉദ്ബോധൻ ഓഫീസ്' പുതുതായി നിർമ്മിക്കപ്പെട്ട കെട്ടിടത്തിലേയ്ക്കു മാററി. അന്നേദിവസത്തെ ആഘോഷത്തിൽ പങ്കുകൊള്ളാൻ ലാട്ടുമഹാരാജ് പോവുകയുണ്ടായില്ല. പലരും ഇതേപ്പററി പലതും പറഞ്ഞുനടന്നു. വളരെ പേർ ചോദിക്കുക പോലും ചെയ്തു: 'മഹാരാജ്, അങ്ങയോട് അങ്ങോട്ടു ചെല്ലാൻ പറഞ്ഞിരുന്നുവല്ലൊ, എന്നിട്ടെന്താണങ്ങു പോകാതിരുന്നതു്?' എന്തു കേട്ടാലും ലാട്ടുമഹാരാജ് ഒരക്ഷരം മിണ്ടില്ല. പിന്നൊരിക്കൽ ഇതേ പ്രശ്നം സംഭാഷണമദ്ധ്യേ വരാനിടയായപ്പോൾ ഒരു ഭക്തൻ അന്വേഷിച്ചു: 'മാതൃദേവിയുണ്ടല്ലൊ, മഹാരാജ്, ഉദ്ബോധനിൽ, എന്നിട്ടും അങ്ങു് എന്തുകൊണ്ടാണ് അവിടെപ്പോയി താമസിക്കാത്തതു്?' അദ്ദേഹം അതിനൊരു മറുപടി നൽകി: 'നോക്കൂ! അമ്മ അവിടെ മാത്രമേ ഉള്ളു എന്നാണോ? ഇവിടെ ഇല്ലെ? ഞാനെവിടെയിരുന്നു് അമ്മയെ വിളിച്ചാലും അമ്മ അവിടെ വന്നു് പ്രത്യക്ഷപ്പെടും. ഞാൻ അമ്മയുടെ അടുത്തേയ്ക്കു് അങ്ങോട്ടു ചെന്നില്ലെന്നു കരുതി അമ്മ എൻേറതല്ലാതായിത്തീരുമോ?'

ബലരാംബാബുവിൻെറ വീട്ടിൽ താമസിക്കുന്ന കാലത്തു് ലാട്ടുമഹാരാജ് പലപ്പോഴും ഗിരീശ്ബാബുവിൻെറ വീട്ടിൽ ചെന്നിരിക്കുക പതിവായിരുന്നു. അവിടെ പലരും എത്തും—രാഖാൽമഹാരാജ്, ബാബുരാംമഹാരാജ്, ശരത്മഹാരാജ് തുടങ്ങി പലരും. അവരെല്ലാവരുംകൂടി ചേർന്നാൽ പല തമാശവർത്തമാനങ്ങളും നടക്കും. ചിലപ്പോഴൊക്കെ രണ്ടു നാലു ഗൃഹസ്ഥഭക്തന്മാരും ഉണ്ടാവും. ഗ്രന്ഥകാരനും അക്കൂട്ടത്തിൽ ഇടയ്ക്കൊക്കെ ചെന്നു പാറാറുണ്ടു്. ഒന്നു രണ്ടു സംഭവങ്ങൾ ഇവിടെ കുറിക്കാം.

ഗിരീശ്ബാബുവിൻെറ വീട്ടിൽവെച്ചു് രാഖാൽമഹാരാജ് (ശ്രീ ബ്രഹ്മാനന്ദസ്വാമികൾ) ഒരിക്കൽ പറഞ്ഞു: 'ശരീരം സ്വീകരിച്ചുപോയോ, കഴിഞ്ഞു, സുഖക്കേടുകൾ പിന്നെ അനുഭവിക്കാതെ വയ്യ — അവയൊക്കെ ശരീരം കിട്ടിയതിനുള്ള നികുതിയാണു്. അതിൽനിന്നു രക്ഷപ്പെട്ടു പുറത്തു കടക്കാമെന്നുവെച്ചാൽ നടക്കുന്ന കാര്യമല്ല.' അങ്ങനെ പറഞ്ഞിരിക്കെ കുറച്ചു കഴിഞ്ഞപ്പോഴേയ്ക്കും ഒരു കടന്നൽ പറന്നുവന്നു് രാഖാൽമഹാരാജിൻെറ ചെവിയുടെ താഴെയായി ഒരു കുത്തു കുത്തി. ഗിരീശ്ബാബു ഉടനെ താമ്പാളത്തിലെ ചുണ്ണാമ്പുചെപ്പിൽ നിന്നു് കുറച്ചു ചുണ്ണാമ്പെടുത്തു് ആ മുറിപ്പാടിൽ തേച്ചു. വേദന ഒട്ടൊന്നു് ശമിച്ചു എന്നു കണ്ടപ്പോൾ ലാട്ടുമഹാരാജ് ഒരു തമാശ പൊട്ടിച്ചു: 'രാഖാൽ! തൻെറ ടാക്സ് ദാ ഈടാക്കിക്കഴിഞ്ഞു, തൻെറ ടാക്സ് ഈടാക്കിക്കഴിഞ്ഞു.'

ശരത്മഹാരാജ് (ശ്രീ ശാരദാനന്ദസ്വാമികൾ) ലാട്ടുമഹാരാജിനെ കണ്ടാലുടനെ പറയും: 'ഹേ സന്ന്യാസി, തൻെറ ആ മന്ത്രമൊന്നു് ഉരുവിടൂ, കേൾക്കട്ടെ—'പണം ധർമ്മം, പണം കർമ്മം,' പണംതന്നെ പരമം തപഃ, യസ്യ ഗൃഹേ പണം നാസ്തി തസ്യ ഗൃഹേ ഒന്നുമില്ല, വെറും ഠക് ഠക് ഠക് ഠക്?' ലാട്ടുമഹാരാജ് അതിനു് ഉത്തരം കൊടുത്തതു് ഇങ്ങനെയാണു്: 'സംസാരിയെ സംബന്ധിച്ചേടത്തോളം പണം സമ്പാദിക്കുന്നതാണു ധർമ്മം. സംസാരിയായിരുന്നിട്ടും പണം സമ്പാദിക്കാൻ ഒരുമ്പെടാത്തവനു് സംസാരധർമ്മം എങ്ങനെ നടത്തിക്കൊണ്ടുപോകാനൊക്കും? മരമണ്ടനും ദരിദ്രനുമായ ഒരു സംസാരിയായിരിക്കുന്നതു് നല്ലതാണോ?' ഇത്തരം ചോദ്യോത്തരങ്ങൾ പലപ്പോഴും നടക്കാറുണ്ടു്. ഒരു ദിവസം ഓരോന്നു പറഞ്ഞുവന്ന കൂട്ടത്തിൽ അമ്മയുടെ ഗൃഹമായ ഉദ്ബോധൻ ഓഫീസ് പണിതീർന്നപ്പോഴേയ്ക്കും ഒരുപാടു് പണം കടം വന്നിട്ടുണ്ടെന്നു് ശരത്മഹാരാജ് അദ്ദേഹത്തോടു പറഞ്ഞു. എന്താണിനി ചെയ്യേണ്ടതെന്നറിഞ്ഞുകൂടാ, ഈ കടം വീട്ടിയില്ലെങ്കിൽ മനുഷ്യരുടെ മുമ്പിൽ മുഖമുയർത്തി നടക്കാൻ അസാദ്ധ്യമായിത്തീരും, നാണമാവില്ലെ! ഉടനെ ചി

രിച്ചുകൊണ്ടു് ലാട്ടുമഹാരാജ് പറയുകയാണു്: 'ഇപ്പൊ എന്തായി ശരോട്ട്! എന്റെ മന്ത്രത്തിന്റെ ശക്തി എന്താണെന്നു്നോക്കൂ. ങ് ആ, അതാണു്. നിങ്ങളെപ്പോലെയുള്ള ഇത്ര കേമനായൊരു സന്ന്യാസിയെപ്പോലും ഇട്ടു കുഴക്കുന്നതു കണ്ടോ! ഊം, ഇനി ഒന്നു് പറയൂ, എന്റെ മന്ത്രത്തിനെ സമ്മതിക്കു്ണു്ണ്ടോ ഇല്ലയോ?' ശരത്മഹാരാജും തമാശയായി പറഞ്ഞു; 'എടോ, തന്റെ മന്ത്രം സമ്മതിച്ചുന്നു്തന്നെ വയ്ക്കു, എന്നാൽ പണം വരുമോ?' ലാട്ടുമഹാരാജ്: 'മന്ത്രത്തിനെ സമ്മതിക്കു ആദ്യം, തീച്ച്യായും പണം വരും, പോരെ?' ശരത്മഹാരാജ്: 'നോക്കൂ, സന്ന്യാസി! തന്റെ വാക്കു് പാഴാവില്ലല്ലൊ, ഉവ്വൊ?' 'ഇല്ല, എന്റെ ശരോട്ട്, ഇല്ല, ഒരിക്കലുമില്ല. അല്ലെങ്കിൽ കണ്ടോളൂ.' ഇതു് പറഞ്ഞുതീരേണ്ട താമസം ഗിരീശ്ബാബുവിനോട്ട് ശരത്മഹാരാജ് പറഞ്ഞു: 'സന്ന്യാസി പറഞ്ഞതു കേട്ടില്ലെ, നിങ്ങള്സാക്ഷിയാണു്, ട്ടൊ.' ഗിരീശ്ബാബു ചിരിച്ചുകൊണ്ടു് പറഞ്ഞു: 'ഇനി സാക്ഷിയും തെളിവുമൊക്കെ വേണോ വേറെ? സന്ന്യാസിയുടെ വാക്കുണ്ട് സഫലമാക്കിത്തന്നാൽ പോരേ?' ഇതു് പറയലും ടങ്കിൽനിന്നു് കുറെ നോട്ടുകൾ പുറത്തെടുത്തു് വെയ്ക്കലും ഒപ്പം കഴിഞ്ഞു.

ലാട്ടുമഹാരാജ് ബലരാംമന്ദിരത്തിൽ താമസിക്കുമ്പോൾ പല ഡാക്ടർമാരും അദ്ദേഹത്തെ കാണാൻ വരിക പതിവായിരുന്നു— ഡാക്ടർ ചുനിലാൽ, ഡാക്ടർ ജ്ഞാനേന്ദ്രനാഥ്കാഞ്ജീലാൽ, ഡാക്ടർ നിതായ്ഹാൽദാർ അങ്ങനെ പലരും. ഒരു ദിവസം ഈ മൂന്നു ഡാക്ടർമാരും ഒരേ സമയത്തു് വന്നു കയറുന്നതു കണ്ടിട്ടു് ലാട്ടുമഹാരാജ് ചിരിച്ചുകൊണ്ടു് പറഞ്ഞു: 'അല്ലാ, ഇന്നപ്പൊ ചിത്രഗുപ്തനു് ഒഴിവാണെന്നോ? നിങ്ങളീ മൂന്നു പേരുംകൂടി ഒരുമിച്ചു് ഒരേ സമയത്തു് വന്നെത്തിയതു്?'

ഡാക്ടർ കാഞ്ജീലാൽ: ഇപ്പോൾ കല്ക്കത്തയിലെ സീസൺ വളരെ നല്ലതാണു്. സുഖക്കേടൊക്കെ തീരെ കുറവാണു്.

ലാട്ടുമഹാരാജ് ചിരിച്ചുകൊണ്ടു്: ങ് ആഹാ, അതു ശരി, അപ്പൊപ്പിന്നെ (സുഖക്കേടുകൾ ധാരാളം ഉണ്ടായിക്കിട്ടാൻവേണ്ടി) മൂന്നു പേരുംകൂടി നമ്മുടെ ആശീർവ്വാദം തേടി പുറപ്പെട്ടതാവും, അല്ലെ? അതു പറയൂ, കൊള്ളാം. പക്ഷേ, ദേ, ഒരു കാര്യം. ആശീർവ്വാദം തരാൻ നമ്മളെ കിട്ടില്ലെന്നു മാത്രം.

ഡാ. കാഞ്ജീലാൽ: അതല്ലാ മഹാരാജ്, അതുകൊണ്ടല്ല. മനുഷ്യസമുദായത്തിനു പരക്കെ ഒരു മഹാവ്യാധി പടന്നുപിടിക്കാൻവേണ്ടി പ്രാത്ഥിക്കാൻ വന്നതല്ല ഞങ്ങൾ. അയ്യോ, വൈദ്യപ്പണി ചെയ്യു എന്നുവെച്ചു് ഞങ്ങളെ അത്രയ്ക്കങ്ങു് വെറുത്തുകളയല്ലെ, മഹാരാജ്!

ലാട്ടുമഹാരാജ്: ഹേയ്, അതൊന്നുമില്ല. നിങ്ങളുടെ തൊഴിലിനെ ആരു് കുററം പറയുന്ന അതിനു്? ശേയ്, അതൊരിക്കലും ചെയ്യില്ല. നിങ്ങളൊക്കെ രോഗികൾക്കു് എത്രമാത്രം ഉപകാരം ചെയ്യുന്ന കൂട്ടരാണു്! എന്തെല്ലാം തരം വേദനകളിൽനിന്നും എരിപൊരിച്ചിലിൽ നിന്നുമാണു് നിങ്ങളവക്കു് ആശ്വാസം എത്തിച്ചുകൊടുക്കുന്നതു്! അദ്ദേഹം (ഗുരുദേവൻ) പറയാറുള്ളതെന്താണെന്നോ — 'ഇന്നത്തെക്കാലത്തു് ദശമൂലാരിഷ്ടംകൊണ്ടൊന്നും കാര്യം നടക്കില്ല. ഫീവർമിക്സ്ചറാണു് ആവശ്യം.'

ചുനിബാബു: അദ്ദേഹം പിന്നേയും എന്തെല്ലാം പറയാറുണ്ടു്, 'ഡാക്ടർമാരുടെ പൈസയുണ്ടല്ലൊ അതു് മൂത്രത്തിന്റേയും അമേദ്ധ്യത്തിന്റേയും പൈസയാണു്,' എന്നു്. ഡാക്ടർമാരുടെ പൈസകൊണ്ടു മേടിച്ച സാധനങ്ങൾ അദ്ദേഹം തിന്നാനും കൂട്ടാക്കിയിരുന്നില്ലെന്നു് കേട്ടിട്ടുണ്ടല്ലൊ.

ലാട്ടുമഹാരാജ്: ഹയ്യയ്യോ, കഷ്ടം! അദ്ദേഹം ഇക്കാര്യം പറഞ്ഞതു് എന്തുകൊണ്ടാണെന്നു് നിങ്ങൾ ചിന്തിച്ചുനോക്കിയിട്ടുണ്ടോ, അറിയാൻ ശ്രമിച്ചിട്ടുണ്ടോ? രാംബാബു (ഡാക്ടർ രാമചന്ദ്രദത്തൻ, പരമഹംസദേവന്റെ ഒരു ഉത്തമ ഭക്തൻ) ചെറുപ്പകാലത്തു് കാശു് ചിലവാക്കുന്നതു് ജീവൻ പോവുണതിന്നു് തുല്യമായിക്കരുതിയിരുന്ന ഒരു അറുപിശുക്കനായിരുന്നു. അദ്ദേഹത്തിന്റെ ഈ ഭയങ്കരപിശുക്കിനു് കുറച്ചൊന്നു് അറുതിവരുത്താൻവേണ്ടി ഗുരുദേവൻ അദ്ദേഹത്തിന്റെ നേരെ തൊടുത്തുവിട്ട ഒരായുധമാണു് ഈ വാചകം. രാംബാബു അതു് കേട്ട

പ്പോൾ എന്താണ് വിചാരിച്ചതെന്നോ, 'ഓഹോ, അതു ശരി. അങ്ങനെയാണെങ്കിൽ എന്റെ ഈ പണമൊന്നും ഗുരുദേവന്റെ സേവനത്തിന് ഉപയോഗപ്പെട്ടില്ലല്ലൊ. അപ്പൊപ്പിന്നെ ഇക്കണ്ട പണമൊക്കെ ഞാൻ വാരിക്കൂട്ടി വച്ചിട്ട് എനിക്കെന്തു കിട്ടാനാണ്, ഇതൊക്കെവേണ്ടിയാണിതെല്ലാം ?' എന്നിട്ട് ഗുരുദേവന്റെ അടുത്തുചെന്ന് പറഞ്ഞു, 'ആട്ടെ, ഞാനെന്താണിനി ചെയ്യേണ്ടതെന്ന് ഒന്നു പറഞ്ഞുതരാമോ ?' അദ്ദേഹം പറഞ്ഞു:– 'നിങ്ങൾ ഭക്തന്മാൎക്ക് സേവനം ചെയ്യൂ, അങ്ങനെ ചെയ്താൽ അതുവഴി എന്റെ സേവനവുമായി.' കണ്ടിട്ടില്ലെ പിന്നെ ? രാംബാബു കൊണ്ടെക്കൊടുത്ത വസ്തുക്കളൊക്കെ അദ്ദേഹം പിൽക്കാലത്തു് തിന്നാറുണ്ടല്ലൊ, എന്തിന്, രാംബാബുവിന്റെ കയ്യിൽനിന്നു തന്നത്താൻ മേടിച്ചു് ഭക്ഷിക്കാറുണ്ട്, എന്നിട്ടു വേണ്ടെ ? പണം കെട്ടിക്കെട്ടിവെയ്ക്കുന്നതിനു രാംബാബുവിനുള്ള കൊതി തീരെയങ്ങ് ഇല്ലാതാക്കാൻ വേണ്ടിമാത്രമാണ് ഗുരുദേവൻ അദ്ദേഹത്തോട് ഇക്കാര്യം പറഞ്ഞതു്, അല്ലാതെ ആരോടും പ്രത്യേകമായി വെറുപ്പുകൊണ്ടോ ഒന്നുമല്ല, മനസ്സിലായോ ?

ചുനിബാബുവും, ജ്ഞാനബാബുവും, നിതായ്ബാബുവും കൂടി ഒററ സ്വരത്തിൽ പറഞ്ഞു:–"ഓഹ്, ഞങ്ങളുത്രയ്ക്കു് ചുഴിഞ്ഞാലോചിച്ചില്ലാട്ടോ, മഹാരാജ്." അപ്പോഴേയ്ക്കും ഗിരീശ്ബാബുവിന് രോഗം പെട്ടെന്ന് അധികമായി എന്നും പറഞ്ഞു് അവിടെനിന്ന് ആൾ വന്നു. ഡാക്ടർ കാഞ്ജീലാൽ ലാട്ടുമഹാരാജിനെ നമസ്കരിച്ചു് എഴുന്നേററുപോയി.

ഒരു ദിവസം ലാട്ടുമഹാരാജിന് എന്തു തോന്നിയിട്ടാണാവോ ഗ്രന്ഥകാരനോട് പറഞ്ഞു: 'എടോ ! കാളിക്ക് (ശ്രീ അഭേദാനന്ദ സ്വാമികൾ അന്ന് അമേരിക്കയിലാണ്) ഒരെഴുത്തെഴുതു, കാണട്ടെ !' എന്താണെഴുതേണ്ടതു്, മഹാരാജ് ?' 'എടോ ! എഴുതിവിട്ട എന്റെ കണ്ണിലെ തിമിരംകൊണ്ടുള്ള മൂഴ കീറാൻ ഭാവിക്കയാണ്, കുറച്ചു് പണം അയച്ചു തരണമെന്ന്.' ഗ്രന്ഥകാരൻ അതിൻപടി എഴുതി അയച്ചു. സ്വാമിജി സ്വന്തമായി പണമൊന്നും അയച്ചില്ല, എങ്കിലും അദ്ദേഹത്തിന്റെ ഒരു ഭക്തൻ അദ്ദേഹത്തിന്റെ പേരിൽ കുറച്ചു് പണമയച്ചു. പിന്നൊരിക്കൽ ഒരു ടൈംപീസ് തനിക്ക് അയച്ചുതരണമെന്നു പറഞ്ഞു് ലാട്ടുമഹാരാജ് അഭേദാനന്ദ സ്വാമികൾക്കെഴുതി. ഇതു് അഭേദാനന്ദ സ്വാമികൾതന്നെ പറഞ്ഞതാണ്. പക്ഷേ അദ്ദേഹമെന്താ ചെയ്തതു് ? ടൈംപീസ് അയയ്ക്കുന്നതിനു പകരം ഒരു Rattle snake (അമേരിക്കയിൽ കാണുന്ന ഒരു വിഷപ്പാമ്പ്, സഞ്ചരിക്കുമ്പോൾ ശരീരത്തിനകത്തുനിന്ന് കുടുകുടു, കുടുകുടു എന്ന് ഒരു ശബ്ദം കേൾക്കും)ന്റെ വാലാണ് അയച്ചുകൊടുത്തതെന്നു മാത്രം.

Rattle snake–ന്റെ വാലും ക്ട് ക്ട് ന്ന് ശബ്ദമുണ്ടാക്കും. പാമ്പിന്റെ വാല് കണ്ടിട്ട് ലാട്ടുമഹാരാജ് ശുണ്ഠിയെടുത്തു് കുട്ടികളേപ്പോലെ ഒരു എഴുത്തു നിറയെ ശകാരിച്ചുകൊണ്ട് അഭേദാനന്ദസ്വാമികൾക്കെഴുതി, 'അതേയ് ഞാനാവശ്യപ്പെട്ടതു് ടൈംപീസാണ്, എന്നിട്ട് പാമ്പിന്റെ വാലല്ലെ എനിക്ക് അയച്ചുതന്നതു് ?' എന്നൊക്കെ പറഞ്ഞു്.

ബലരാംബാബുവിന്റെ വൃദ്ധനായ പുരോഹിതൻ രാംദയാൽ ചക്രവൎത്തി സംസാരദുഃഖത്താൽ തപ്തനായി സഹിക്കവയ്യാതെ ഒരു ദിവസം ലാട്ടുമഹാരാജിന്റെ അടുത്തുവന്ന് തന്റെ, തോന്നിയവാസിയായി നടക്കുന്ന മകനെപ്പററി ഒരുപാട് ആവലാതി പറഞ്ഞു. എല്ലാം കേട്ടു കഴിഞ്ഞപ്പോൾ ലാട്ടുമഹാരാജ് അദ്ദേഹത്തോടു പറഞ്ഞു: 'മക്കൾ അച്ഛൻ പറഞ്ഞതു കേട്ടു നടക്കാതിരുന്നാൽ അച്ഛന്റെ മനസ്സിന് എത്രമാത്രം വേദന ഉണ്ടാവുമെന്ന് ഇപ്പോൾ (സ്വന്തം അനുഭവത്തിൽനിന്നുതന്നെ) മനസ്സിലായില്ലെ ? ങ്ആ, അതുപോലെ തന്നെയാണ് ജഗത്പിതാവിന്റെ വാക്കു കേൾക്കാതെ നിങ്ങളൊക്കെ പിഴച്ച വഴിയേ പോവുമ്പോൾ അദ്ദേഹത്തിന്റെ മനസ്സിനും വേദനയുണ്ടാവുക, മനസ്സിലായോ ? എന്തിനാണ് മനസ്സ് വിഷമിക്കുന്നതു്, ഹേ ? അദ്ദേഹം ദയാമയനാണ്, മക്കളുടെ തെററുകളെ പൊറുത്തു് അവയെ ഇല്ലായ്മ ചെയ്തുകൊണ്ടാണ് ഇരിപ്പ്. അതേപോലെ നിങ്ങളും നിങ്ങളുടെ മകനു് മാപ്പുകൊടുത്തു് അവന്റെ

തെററുകളെ പൊറുക്കണം. അതൊന്നും ഇങ്ങനെ മനസ്സിൽ വെച്ചുകൊണ്ടിരിക്കരുത്, അതൊക്കെ മറന്നു കളഞ്ഞേക്കൂ.' രാംദയാൽബാബു പിന്നൊന്നും മിണ്ടിയില്ല.

കാശിയിൽവെച്ചൊരിക്കൽ രാംദയാൽ ബാബുവിനോട് സാധുസംഗത്തിൻെറ മാഹാത്മ്യത്തെപ്പററി ഓരോന്ന് പറഞ്ഞുകൊണ്ടിരിക്കെ ലാട്ടുമഹാരാജ് പറയുകയുണ്ടായി: 'ഇതു് നോക്കൂ ! പിംഗള ഒരു വേശ്യയായിരുന്നു, അഷ്ടാവക്രമുനിയുമായി ഒരു നിമിഷനേരത്തെ സമ്പക്കമേ വേണ്ടിവന്നുള്ളു അവളുടെ മനസ്സ് അപ്പാടെ ഒന്ന് തിരിഞ്ഞുനില്ക്കാൻ. ഒരു ദിവസം രാത്രി പിംഗള അവളുടെ വീട്ടിൽനിന്ന് പുറത്തിറങ്ങും, മൌഢ്യത്തോടെ മുഖം കയററിപ്പിടിച്ച് വീണ്ടും അകത്തേയ്ക്ക് പോകും, ഇങ്ങനെ പലപ്രാവശ്യം ചെയ്യുന്നതു് മുനി കാണാനിടയായി. ആരെയാണോ അവൾ കാത്തിരുന്നത് ആ വ്യക്തി വീട്ടിലേയ്ക്ക് വരുന്നതു് കാണാനില്ല. അതു കണ്ടപ്പോൾ മുനിക്ക് അങ്ങേയററത്തെ കരുണ തോന്നി: 'പാവം സ്ത്രീ ! കഷ്ടം ! അവൾക്കീ മനസ്സ് ശ്രീഭഗവാനിൽ ഉറപ്പിക്കാൻ കഴിഞ്ഞിരുന്നെങ്കിൽ !' മുനിയുടെ മനസ്സിൽക്കൂടി ഇങ്ങനെയൊരു വിചാരം പെട്ടെന്നങ്ങു വന്ന് മാഞ്ഞു മറഞ്ഞതേയുള്ളു. അതോടെ പിംഗളയുടെ മനസ്സ് ആകെ ഒരു തകിടംമറിച്ചിൽ ! പിംഗള അന്നു ഭക്തകളിൽ ഭക്തയായി മാറി, അവധൂതൻെറ ഗുരുവായിത്തീന്നു എന്നു പറയുമ്പോഴോ! അതുകൊണ്ടാണ് ഞാൻ പറയുന്നതു് സാധുസംഗം ചെയ്യണം, സാധുസംഗം ചെയ്യണം എന്ന്. ഏതേതു രൂപത്തിൽ ഹരി എത്തുമെന്ന് ആക്കും പറയാൻ പററില്ല. എന്തുതന്നെ വന്നാലും സാധുസംഗം വിട്ടുകളഞ്ഞേക്കരുതു്. അവരുടെ കരുണ കടുകുമണിയോളം നേടാൻ കഴിഞ്ഞാൽ മതി ജീവിതത്തിലെ സവ്വവിഘ്നങ്ങളും ഓടിയോടി മറയും.'

ചിലപ്പോൾ ചില വിചാരം മനസ്സിൽ പെട്ടെന്നങ്ങ് പൊന്തി വരുന്നതു് അതേ പടി വളരെ വേഗത്തിൽ അമന്നില്ലാതാവുകയും ചെയ്യുക എന്നതു് ലാട്ടുമഹാരാജിൽ കണ്ടുവന്നിരുന്ന ഒരു പ്രത്യേകതയായിരുന്നു. ഒരു ദിവസം അദ്ദേഹത്തിനു് തോന്നി ഗുരുമഹാരാജിൻെറ കട്ടിൽ (ദക്ഷിണേശ്വരത്തു് ഭഗവാൻെറ മുറിയിൽ ഇന്നും സൂക്ഷിച്ചിരിക്കുന്നതു്) പിച്ചളകൊണ്ടു് പൊതിയേണമെന്ന്. അദ്ദേഹത്തിനു് ഇങ്ങനെയൊരു ആഗ്രഹമുണ്ടെന്നറിഞ്ഞ ഉടനെ ഒരു ഭക്തൻ അതിൻെറ സകല ഭാരവും താൻ ഏററു എന്ന് പറഞ്ഞു. നാലു് ദിവസം കഴിഞ്ഞപ്പോഴേയ്ക്കും ലാട്ടുമഹാരാജിൻെറ ആഗ്രഹം തണുത്തുപോയി. ''മഹാരാജ്! ആശാരിയെ ഏപ്പാടു ചെയ്യട്ടെ?'' എന്ന് ആ ഭക്തൻ – ശ്രീയുത് രാജകുമാർ ബന്ദ്യോപാദ്ധ്യായൻ – ചോദിച്ചപ്പോൾ ലാട്ടുമഹാരാജ് അയാളോട് പറയുകയാണ്: 'നോക്കൂ! ഗുരുദേവനു് ലോഹം കൊണ്ടുള്ള ഒരു വസ്തുവും തൊടാൻപോലും പററിയിരുന്നില്ല. അതുകൊണ്ടു് അദ്ദേഹത്തിൻെറ കട്ടിൽ പിച്ചളകൊണ്ടു് പൊതിയേണ്ടതില്ലെന്നാണ് എനിക്കു തോന്നുന്നതു്.' പോരെ, കഴിഞ്ഞില്ലെ!

ഗിരീശ്ബാബുവിനു് രോഗം കലശലായിക്കിടക്കുന്ന കാലത്തു് ലാട്ടുമഹാരാജ് അദ്ദേഹത്തെ ഒരിക്കലും കാണാൻ പോകാറില്ല. ആളുകൾ അതേക്കുറിച്ചു് വായിൽത്തോന്നിയതൊക്കെ പറഞ്ഞുനടന്നിരുന്നു. ഗിരീശ് ബാബു ഒന്ന് കാണാൻ ചെല്ലാൻ പറഞ്ഞു് ആളെ അയച്ചിട്ടുംകൂടി അദ്ദേഹം പോകാൻ കൂട്ടാക്കിയില്ല. ഒരു ദിവസം ഒരു ഭക്തൻ ഇതിൻെറ കാരണമെന്തെന്ന് ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: ''അതേയ്, ഒരു കാര്യം, എനിക്കില്ലെ ഗിരീശ്ബാബുവിൻെറ കഷ്ടപ്പാടു കാണാനുള്ള ശേഷിയില്ല, അറിയാമോ?'' ഈ കൊച്ചു വാചകത്തിൽ മുററിത്തഴച്ചു നില്ക്കുന്നതു് കാണാനില്ലെ, ലാട്ടുമഹാരാജിനു് ഗിരീശ്ബാബുവിനോടുണ്ടായിരുന്ന അത്യഗാധമായ സ്നേഹം. അദ്ദേഹം എന്നും രണ്ടു നേരവും ഗിരീശ്ബാബുവിൻെറ വിവരമറിഞ്ഞുവരാൻ ആളെ പറഞ്ഞയയ്ക്കും. ഗിരീശ്ബാബുവിൻെറ അന്തിമശ്വാസം രാമകൃഷ്ണഭഗവാൻെറ തൃപ്പാദങ്ങളിൽ അലിഞ്ഞു ചേന്ന ആ ദിവസം ലാട്ടുമഹാരാജ് ഒരാളോടും ഒരക്ഷരവും മിണ്ടിയിട്ടില്ല. പിറെറ ദിവസം ഗിരീശ്ബാബുവിനെക്കുറിച്ചുള്ള ഒരേ ഒരു വത്തമാനമേ രാപ്പകൽ പറഞ്ഞിട്ടുള്ളു. അതിൽ ഒന്നു രണ്ടു കാര്യം ഇവിടെ ചേക്കാം– ''നോക്കൂ, ഗുരുദേവനൊരു

ദിവസം ഗിരീശ്ബാബുവിനോട് അദ്ദേഹത്തിന്റെ കാലൊന്ന് അമർത്തി തടവിക്കൊടുക്കാൻ പറഞ്ഞു. അന്ന് ഗിരീശ്ബാബുവിന് ഗുരുദേവനിൽ ശക്തിയായ വിശ്വാസം വന്നുകഴിഞ്ഞിട്ടില്ല. പിന്നീട് പതുക്കെ വിശ്വാസം വേരുറച്ച് തഴച്ച് വന്നതിനുശേഷം അദ്ദേഹത്തിന്റെ തൃപ്പാദസേവ ചെയ്യാൻ ഭാഗ്യം ഒട്ടുണ്ടായതുമില്ല; (കാരണം അന്നേയ്ക്ക് പരമഹംസ ഭഗവാൻ ശരീരം വിട്ട് പൊയ്ക്കഴിഞ്ഞിരുന്നു.) ഗിരീശ്ബാബുവിന്റെ ഹൃദയത്തിൽ ഇത് ഒരു തീരാദുഃഖമായി തങ്ങിക്കിടന്നിരുന്നു എന്ന് തോന്നുന്നു. അതുകൊണ്ടോ അതോ മററെന്തെങ്കിലും കാരണംകൊണ്ടോ എന്നറിഞ്ഞില്ല ഗിരീശ്ബാബു ഒരിക്കൽ കമാർപുക്കുറിലേയ്ക്കു പോയി. ആറേഴമാസം തന്നെ അവിടെ താമസിച്ചു. എന്നും സന്ധ്യ കഴിഞ്ഞാൽ ഗുരുദേവന്റെ മുറിയിൽച്ചെന്ന് കുറെനേരം ഇരിക്കും – ഒരുപക്ഷെ ഗുരുദേവൻ കാലൊന്ന് അമർത്തിത്തരാൻ തന്നോട് പറഞ്ഞെങ്കിലൊ എന്ന് ആശിച്ചുകൊണ്ട്. അങ്ങനെ അനവധി ദിവസം അവിടെ കഴിച്ചുകൂട്ടിയതിനുശേഷം അദ്ദേഹം കൽക്കത്തേയ്ക്ക് തിരികെ പോന്നു... ഒരു ദിവസം ഗുരുദേവൻ അദ്ദേഹത്തോട് പറയുകയുണ്ടായി: 'നോക്കൂ! ഒരുവന് ഗംഗാമാതാവിന്റെ അടുത്തു ചെന്ന് തന്റെ സർവ്വാപരാധങ്ങളേയും പോരായ്മകളേയും ഹൃദയം തുറന്ന് ഏററു സമ്മതിക്കാൻ കഴിഞ്ഞു എന്നുവരികിൽ അവന്റെ സകല തെററുകളേയും പൊറുത്ത് അമ്മ അവയെ സമ്പൂർണ്ണമായും തുടച്ചുമാററിത്തരും.' ഈ വാക്കുകൾ ഗിരീശ്ബാബുവിന്റെ മനസ്സിൽ ആഞ്ഞു് തറച്ചു. അന്നു തുടങ്ങി അദ്ദേഹം എന്നും ഗംഗാമായിയുടെ അടുത്തു ചെന്ന് താൻ ചെയ്ത തെററുകളേയും തനിക്കു പററിയ അബദ്ധങ്ങളേയും ഒന്നൊഴിയാതെ തുറന്നു പറഞ്ഞിട്ടു പോരും. ഏതെങ്കിലും ദിവസങ്ങളിൽ അവിടംവരെ പോകാൻ ഒത്തില്ലെന്നു വന്നാലോ ആ ഭാഗത്തേയ്ക്കു തിരിഞ്ഞു നിന്നുകൊണ്ട് പറയേണ്ടതെല്ലാം പറഞ്ഞുതീർക്കും. അതുകൊണ്ടുതന്നെ അദ്ദേഹം പവിത്രനായിത്തീർന്നു. ഗിരീശ്ബാബു എന്തു ചെയ്താലും അതു ചെയ്യരുത് എന്നു പറഞ്ഞ് ഗുരുദേവൻ ഒരിക്കലും അദ്ദേഹത്തെ താക്കീത് ചെയ്യാറുണ്ടായിരുന്നില്ല. ഇതു കണ്ടിട്ട് ഒരു ഭക്തനൊരുദിവസം ഗുരുദേവനോട് പറഞ്ഞു: 'അവിടുന്ന് പറയേണ്ടതാമസം എന്തായാലും ഗിരീശ് ഉടനെ അതു് ചെയ്യുകയായി.' അപ്പോൾ ഗുരുദേവൻ പറയുകയാണ്, 'അല്ല, അങ്ങനെയല്ല കാര്യം. അയാളോട് ഒന്നും പറയേണ്ട ഭാരംതന്നെയില്ല, അയാൾ സ്വന്തമായി സകലതും ചെയ്തോളും, അതാണ്.' ഒരു ദിവസം നന്ദലാൽബ്രഹ്മചാരി ഗിരീശ്ബാബുവിനോട് ഗുരുമഹാരാജ് ഗിരീശിന്റെ മാത്രമേ മുക്തിയാർ ഏറെറടുത്തിട്ടുള്ളു, പിന്നെ ഒരൊററാളുടേയും എടുത്തിട്ടില്ല എന്നു പറഞ്ഞു. അതിന് ഗിരീശ്ബാബു നന്ദലാലിനോട് പറയുകയാണ്: 'നോക്കൂ! അങ്ങനത്തെ വർത്തമാനമൊന്നും പറയരുത്. അദ്ദേഹം സർവ്വരുടേയും ഭാരം ഏറെറടുത്തിട്ടുണ്ട്, ഒരു ഗിരീശിന്റെ മാത്രമല്ല എടുത്തിട്ടുള്ളത്. എന്നെപ്പോലെയുള്ള ലക്ഷം ലക്ഷം ഗിരീശന്മാരെ കണ്ണടച്ചു തുറക്കുന്നതിന്നിടയിൽ ഉദ്ധരിച്ചെടുക്കാൻ അദ്ദേഹത്തിന് കഴിയും.'

കാശിയിൽവെച്ച് ലാട്ടുമഹരാജ് ഒരിക്കലൊരു ഭക്തനോടു പറഞ്ഞു: ഗിരീശ്ബാബുവിന്റെ ചെയ്തികളെ സാധാരണ മനുഷ്യർക്കുണ്ടോ മനസ്സിലാക്കാനൊക്കുന്നു? ആളുകൾ വിചാരിക്കുന്നത് അദ്ദേഹത്തിന്റേത് മഹാ അലങ്കോലമായ, അഴഞ്ഞുകുഴഞ്ഞ ഒരു ജീവിതമായിരുന്നു എന്നാണ് – അതുകൊണ്ട് അതിനെ അനുകരിച്ചാൽ തങ്ങൾക്ക് അധഃപതനമേ വരുള്ളു എന്നാണവർ കരുതുന്നത്. പക്ഷെ അവർക്കുണ്ടോ അദ്ദേഹത്തിന്റെ മനസ്സ് കാണാനുള്ള കെൽപ്പ്–നാലണത്തൂട്ടിന് അഞ്ചണവിലകാണുന്ന വിശ്വാസമായിരുന്നു അദ്ദേഹത്തിന്. അതുപോലെയുള്ള വിശ്വാസവുംവെച്ചുകൊണ്ട് ആളുകളൊന്നു ജീവിക്കട്ടെ, കാണിച്ചുതരാം ഏതുതരത്തിൽ എത്രമാത്രം ഉന്നതി അവർക്ക് വന്നുചേരുമെന്ന്.'' ഗിരീശ്ബാബുവിന്റെ ദേഹത്യാഗാനന്തരം അദ്ദേഹം ഒരു ഭക്തനോട് പറയുകയുണ്ടായി: ''നോക്കൂ! ഇനി പണ്ടത്തേപ്പോലെ അടിക്കടി തിയേററിലേയ്ക്കു പോകരുത്, ട്ടോ. തിയേററിൽനിന്ന് പഠിക്കാൻ പലതുമുണ്ടെന്ന് ഞാൻ സമ്മതിച്ചേക്കാം; അതൊന്നും ഞാൻ ഇപ്പോൾ എടുത്തു പറയാനും മെനക്കെടുന്നില്ല, പക്ഷെ ഒരു കാര്യം.

# ശ്രീ മാതൃദേവീസംഭാഷണങ്ങൾ

## ധ്യാനം, കർമ്മം, ഈശ്വരകൃപ

1901-ൽ ഒരു ദിവസം മാതൃദേവി ഒരു സന്ന്യാസിശിഷ്യനോട് അദ്ധ്യാത്മസാധനകളെക്കുറിച്ച് അരുളിച്ചെയ്തു: 'പ്രഭാതത്തിലും സായംസന്ധ്യയ്ക്കും ധ്യാനം അഭ്യസിക്കുക. തല ചൂടാകാതെ വെച്ചുകൊണ്ട് ധ്യാനവും ജപവും ശീലിക്കുക. അതു് വളരെ വിഷമമുള്ള സംഗതിയാണ്. മമ്മട്ടിയെടുത്തു കിളയ്ക്കുക അതിലും എളുപ്പമായ പണിയാണ്.' ഗുരുദേവൻെറ പടത്തിൻെറ നേരെ നോക്കിക്കൊണ്ടു ദേവി പറഞ്ഞു: 'അദ്ദേഹത്തിൻെറ കൃപകൂടാതെ നിനക്ക് ഒന്നും നേടാൻ ഒക്കുകയില്ല.' ആശ്രമത്തിലെ ബഹുവിധങ്ങളായ ജോലിത്തിരക്കുകൊണ്ട് തനിക്ക് ജപവും ധ്യാനവും എല്ലാം നിയമം തെററാതെ അനുഷ്ഠിക്കുവാൻ സാധിക്കുന്നില്ലെന്ന് ശിഷ്യൻ പറഞ്ഞു. അപ്പോൾ അമ്മ ചോദിച്ചു: 'ഇതൊക്കെ ആരുടെ പ്രവൃത്തികളാണ്? അതെല്ലാം അദ്ദേഹത്തിൻെറതന്നെയല്ലേ?' വീണ്ടും അമ്മ പറയുകയാണ് 'ക്രമേണ സ്വന്തം മനസ്സുതന്നെ ഗുരുവായിത്തീർന്ന് വേണ്ട നിർദ്ദേശങ്ങൾ തരുന്നതായി നിനക്ക് അനുഭവപ്പെടും.'

ഒരു ദിവസം മാതൃദേവി അരുളിച്ചെയ്തു: 'നമ്മൾ എത്രയോ ജപിച്ചു; എത്രയോ അദ്ധ്യാത്മസാധനകൾ അനുഷ്ഠിച്ചു! പക്ഷെ ഒന്നുകൊണ്ടും ഒരു ഫലവുമില്ലല്ലൊ. മഹാമായ വഴി തുറന്നുതന്നില്ലെങ്കിൽ എങ്ങനെയാണ് ഒരുവന് മുക്തി ലഭിക്കുക? അല്ലയോ മനുഷ്യ, ഈശ്വരനെ ശരണമടയുക. എന്നാൽ മാത്രമേ മഹാമായ കനിവാർന്ന് മുക്തിമാർഗ്ഗം തുറന്നുതരൂ.' എന്നിട്ട് ദേവി, കമാർപുക്കുരിൽവെച്ചു നടന്ന ഗുരുദേവൻെറ ചരിത്രത്തിലെ ഈ കഥ പറഞ്ഞു: 'ഇടവമാസം കാലം. ഒരു ദിവസം വൈകുന്നേരം പെരുമഴ. വയലൊക്കെ വെള്ളം കൊണ്ട് മൂടി. ഗുരുദേവൻ കാട്ടിലേയ്ക്ക് ആ വെള്ളത്തിൽക്കൂടി നടന്നുപോവുകയായിരുന്നു. ആ വെള്ളത്തിൽ അനവധി മത്സ്യങ്ങൾ അടിഞ്ഞുകയറി. ആളുകൾ അവയെ കല്ലെറിഞ്ഞു കൊല്ലുകയായിരുന്നു. ഒരു മത്സ്യം ചാററിക്കറങ്ങി ഗുരുദേവൻെറ പാദത്തിങ്കൽ ചെന്ന് പററിക്കൂടി. അപ്പോൾ ഗുരുദേവൻ പറഞ്ഞു: ''ഇതിനെയെങ്കിലും കൊല്ലരുതേ. അതു് ഇതാ എൻെറ പാദത്തിൽ അഭയം തേടി വന്നിരിക്കുന്നു. നിങ്ങൾക്ക് കഴിയുമെങ്കിൽ അതിനെ ഹൽദാർപുക്കുർ കുളത്തിൽ കൊണ്ടിടുക.'' എന്നു പറഞ്ഞ് അദ്ദേഹംതന്നെ അതിനെ എടുത്തു് അവിടെ കൊണ്ടുവിട്ടു. മടങ്ങിവന്ന് അദ്ദേഹം ഈ സംഭവത്തെക്കുറിച്ച് ഞങ്ങളെ പറഞ്ഞു കേൾപ്പിച്ചു; എന്നിട്ടു പറഞ്ഞു: ''ഇതുപോലെ ഈശ്വരനെ ശരണം പ്രാപിക്കുമ്പോൾ മാത്രമേ ഒരുവൻ രക്ഷിക്കപ്പെടുകയുള്ളു.''

* * * *

നല്ലതും ചീത്തയും വകതിരിച്ചെടുക്കാനുള്ള സാമർത്ഥ്യം നിങ്ങൾക്കില്ല എന്നതാണ് ബുദ്ധിമുട്ട്. ആസക്തിയിലേയ്ക്ക് ഇത്ര ശക്തിയോടെ തള്ളിവലിക്കുന്ന വസ്തുക്കളോട് പടപൊരുതി ജയിക്കാൻ നിങ്ങളെക്കൊണ്ടാവുമോ? എന്തൊ! ഈ മനസ്സില്ലെ, അതു മഹാ തെമ്മാടിയാണ്, അറുതിരുമാലിയാണ്. എത്രതന്നെ എന്തൊക്കെത്തന്നെ പറഞ്ഞ് ബോദ്ധ്യപ്പെടുത്തിക്കൊടുത്താലും പ്രലോഭനം ഒന്ന് മുമ്പിൽ വന്നു നില്ക്കേണ്ട താമസം, പാഞ്ഞുചെന്ന് അതിൽ പററിപ്പിടിക്കുകയായി, അവയിലൊക്കെ കിടന്നുകുഴഞ്ഞു മറിഞ്ഞ് തട്ടിമുട്ടി നാശാവും, എന്നിട്ടും സദ്ബുദ്ധി ഉദിച്ചെങ്കിലല്ലെ വേണ്ടു? നിങ്ങൾക്കിപ്പോൾ നന്നേ ചെറുപ്രായമാണ്. അത്തരം പ്രലോഭനങ്ങളിൽനിന്നൊക്കെ കഴിവതും അകന്നു പെരുമാറുകയാണ് നല്ലതു്.''

## ഈശ്വരകൃപ അന്ത്യനിമിഷത്തിലെങ്കിലും

ഒരു സന്ന്യാസിശിഷ്യൻ മാതൃദേവിക്ക് നിരാശനിറഞ്ഞ ഒരെഴുത്തയച്ചു. ആ എഴുത്തിലെ ഉള്ളടക്കം മുഴുവനും വായിച്ചു കേട്ടപ്പോൾ ദേവി ഗൗരവത്തോടെ ശക്തിയായി പറഞ്ഞു: 'അതു് എങ്ങനെ സംഭവിക്കും ? ഗുരുദേവന്റെ തിരുനാമം അത്ര നിസ്സാരമോ ? ഇവിടെ വരികയും ഗുരുദേവനെ സ്മരിക്കുകയും ചെയ്യുന്നവർ നിശ്ചയമായും തങ്ങളുടെ ഇഷ്ടദേവതയെ ദർശിക്കും. അവർ ജീവിച്ചിരിക്കുന്ന കാലത്തു് ഒരു പക്ഷേ ഇനി, അതു് അവർക്കു് സാധിച്ചില്ലെങ്കിൽക്കൂടി, മരണസമയത്തെങ്കിലും നിശ്ചയമായും അവർക്കു് അതു് ലഭിക്കുന്നതാണു്.

*     *     *     *

## പരിശുദ്ധവും ത്യാഗപൂർണ്ണവുമായ ജീവിതം

മാനസൻ എന്നു പേരായ ഒരു യുവാവു് ദേവിയോടു് മന്ത്രോപദേശവും സന്ന്യാസവും സ്വീകരിക്കാനായി വന്നു. മാതൃദേവി സസന്തോഷം അയാളുടെ അപേക്ഷ സ്വീകരിച്ചു. അതു് അയാളെ വളരെ സന്തുഷ്ടനാക്കി. വൈകുന്നേരം അയാൾ കാളിഅമ്മാമന്റെ ഗൃഹത്തിൽ ഇരുന്നു് ജഗദംബയുടെ മഹിമയെക്കുറിച്ചുള്ള സ്തുതിഗീതങ്ങൾ പാടുകയായിരുന്നു. മാതൃദേവിക്കു് ആ ഗാനങ്ങൾ വളരെ ഇഷ്ടപ്പെട്ടു. രാധു, മാകു, നളിനി, ഒന്നുരണ്ടു് സഹോദരപത്നികൾ, ചില ഭക്തകൾ, ഇവരൊക്കെ ദേവിയുടെ ഒന്നിച്ചുണ്ടായിരുന്നു. ഒരു സഹോദരപത്നി പറയുകയാണു്: 'ദേവി ഈ യുവാവിനെ ഒരു സന്ന്യാസിയാക്കി.' അപ്പോൾ മാകു ഇങ്ങനെയും പറഞ്ഞു: 'അതു് ശരിയാണു്. ഈ അമ്മായി ചെയ്ത പണി കണ്ടോ ? ഈ നല്ല ചെറുപ്പക്കാരെ ഒക്കെ സന്ന്യാസിമാരായിത്തീരാൻ പ്രേരിപ്പിക്കുന്നു! അവരുടെ അച്ഛനമ്മമാർ എത്ര കഷ്ടപ്പെട്ടാണു് അവരെ വളർത്തിയെടുത്തതു്! അവരുടെ ആശകളെല്ലാം ഈ സന്താനങ്ങളിലല്ലേ കേന്ദ്രീകരിച്ചിരിക്കുന്നതു് ? അവരിൽനിന്നും എന്തെല്ലാം പ്രതീക്ഷിച്ചിട്ടുണ്ടാവും? അവയെല്ലാം ഇപ്പോൾ തകർന്നു് തരിപ്പണമായില്ലേ ! എന്നിട്ടു് ഈ ചെറുപ്പക്കാരൻ ഇനി എന്താണു് ചെയ്യാൻ പോകുന്നതെന്നല്ലേ ! ഒന്നിലോ ഋഷീകേശത്തു പോയി ആഹാരത്തിനുവേണ്ടി ഭിക്ഷ യാചിക്കും. അല്ലെങ്കിൽ ആസ്പത്രിയിൽ രോഗികളുടെ മലവും മൂത്രവും വാരി വൃത്തിയാക്കുവാൻ പോകും. എന്താ, കല്യാണം കഴിച്ചു് പാപ്പ്റപ്പിടുന്നതും ഒരുതരം മതജീവിതമല്ലേ?കേട്ടോ അമ്മായി,അവിടുന്നു് ഈ വിധത്തിൽ ഈ ചെറുപ്പക്കാരെയൊക്കെ സന്ന്യാസിമാരാക്കിയാൽ മഹാമായ തീർച്ചയായും അവിടുത്തെ പേരിൽ കോപിക്കുകതന്നെ ചെയ്യും. അവർക്കു് സന്ന്യാസിമാരാകണമെന്നുണ്ടെങ്കിൽ അവർ സ്വയം ആയിക്കൊള്ളട്ടെ. അവർ സന്ന്യാസജീവിതം സ്വീകരിക്കുന്നതിനു് അവിടുന്നു് നിമിത്തമാകുന്നതെന്തിനാണു് ?' ഇതിനു് മറുപടിയായി മാതൃദേവി ഇപ്രകാരം അരുളിച്ചെയ്തു: 'മാകൂ, ഇതു് കേൾക്കൂ, ഇവരൊക്കെ ദിവ്യസന്താനങ്ങളാണു്. അവർ ഈ ലോകത്തിൽ അനാഘ്രാതകുസുമങ്ങൾപോലെ പരിശുദ്ധരായി ജീവിക്കും. അതിലും മേന്മ വേറെ എന്തിനെങ്കിലും ഉണ്ടോ ? സംസാരജീവിതംകൊണ്ടു് കിട്ടാവുന്ന സുഖം എന്തു തരമാണെന്നു് നീതന്നെ അനുഭവിച്ചിട്ടുണ്ടല്ലോ; ഇത്ര കാലമായിട്ടും എന്നിൽനിന്നും നീ എന്താണു പഠിച്ചതു് ? ഈ ലൗകികജീവിതത്തോടു് ഇത്ര ആകർഷണം എന്തുകൊണ്ടു് ? എന്തുകൊണ്ടിത്ര മൃഗീയവാസന ? അതിൽനിന്നും എന്തു സുഖമാണു് നിനക്കു് കിട്ടുന്നതു്? പവിത്രവും ആദർശപരവുമായ ഒരു ജീവിതം സ്വപ്നത്തിൽപോലും സങ്കല്പിക്കാൻ നിനക്കു് സാദ്ധ്യമല്ലെന്നോ? ഇനിയെങ്കിലും നിനക്കും നിന്റെ ഭർത്താവിനും സോദരീസോദരഭാവത്തിൽ ജീവിച്ചുകൂടേ ? ഒരു പന്നിയെപ്പോലെ ജീവിക്കുവാൻ ഇത്ര ആഗ്രഹമോ ? ഈ ലോകത്തിലെ ദുരിതങ്ങൾ എന്റെ എല്ലുകളെ കാർന്നുതിന്നുകയാണു്!' അവിടെ സന്നിഹിതരായിരുന്ന സർവ്വരും മാതൃദേവിയുടെ ഈ അഭ്യർത്ഥന കേട്ടു് വികാരവിവശരായി. ദേവി തുടർന്നു് അരുളി: 'അവിവാഹിതനായി പരിശുദ്ധജീവിതം നയിക്കുന്ന ഒരു വ്യക്തി ഈശ്വരനോടു് പ്രാർത്ഥിച്ചാലും ഇല്ലെങ്കിലും വളരെ വേഗം ഈശ്വരനോടടുക്കും.മററുള്ളവർ ഭഗവാനെ സ്മരിക്കാൻ ശ്രമിക്കുന്നുണ്ടെങ്കിലും കൈയു് കാലുകൾ കെട്ടപ്പെട്ടവരായിട്ടു് ലൗകികബന്ധനത്തിൽനിന്നും മുക്തരാകാൻ പ്രയാസപ്പെടുന്നു.'

# ഗുരുവും ആചാര്യനും

ശ്രീ വിമലാനന്ദസ്വാമികൾ

**ഗുരു സന്ന്യാസിയോ ഗൃഹസ്ഥനോ?**

ചോദകഗുരുവിൻെറയും ബോധകഗുരുവിൻെറയും ധർമ്മങ്ങൾ ഏററിയകുറും സർവ്വാശ്രമമൂലമായ ഗാർഹസ്ഥ്യദശയിൽ നടത്തേണ്ടവതന്നെ എന്ന വസ്തുത ഇതുവരെ കഴിഞ്ഞ വിവരണത്തിൽനിന്നും സ്പഷ്ടമാണ്. സന്ന്യാസാശ്രമം സമ്പാദിച്ച് അനുഭവസമ്പന്നനായ ഗുരുവിനു ബ്രഹ്മവിദ്യ ഉപദേശിക്കുന്ന വിഷയത്തിൽ ഉള്ള പ്രാധാന്യം സൂചിപ്പിക്കുന്ന ശാസ്ത്രവാക്യങ്ങൾ ധാരാളം കാണാൻ കഴിയും. എങ്കിലും സ്വാധ്യായംമൂലം ഗ്രഹിച്ച ഉപനിഷദ്രൂപമായ ബ്രഹ്മവിദ്യകൂടിയും ഗൃഹസ്ഥനായ ആചാര്യൻ ഉപദേശിക്കുന്നതായി ധർമ്മശാസ്ത്രവിധികളും പുരാണോദാഹരണങ്ങളും തെളിയിക്കുന്നുണ്ട്. സന്ന്യാസസംസ്കാരംകൊണ്ടുമാത്രം ഈ വിഷയത്തിൽ ഭിക്ഷു ഗൃഹസ്ഥനിൽനിന്നും ശ്രേഷ്ഠനെന്നുള്ള ഭാവനയ്ക്കു പ്രമാണമില്ല. എങ്കിലും ചില അവാന്തരഭേദങ്ങളെ ആസ്പദമാക്കിയുള്ള സന്ന്യാസാശ്രമോത്കർഷം പ്രത്യേകിച്ചും സ്മരണീയമാണ്. ഗീത, യോഗവാസിഷ്ഠം തുടങ്ങിയ അഭ്യർഹിതങ്ങളായ ഉപദേശഗ്രന്ഥങ്ങളിൽ യോഗവും ജ്ഞാനവും മോക്ഷപ്രാപകങ്ങളായി പിന്നേയും പിന്നേയും നിർദ്ദേശിക്കുന്നുണ്ട്.

സിദ്ധിക്കുവേണ്ടിയുള്ള യോഗവും മുക്തിക്കുവേണ്ടിയുള്ള യോഗവും വിഭിന്നങ്ങളാണെന്ന് ഭഗവദ്ഗീതയും യോഗസൂത്രത്തിലെ വിഭൂതിപാദവും വായിച്ചിട്ടുള്ളവക്ക് ബോധ്യമാകണം. മോക്ഷപ്രാപകമായ യോഗമാർഗ്ഗമോ സാംഖ്യമെന്നു പറയുന്ന ജ്ഞാനമാർഗ്ഗമോ അവലംബിക്കുന്ന വിരക്തനായ ത്യാഗിയെ സന്ന്യാസിയെന്നു പൊതുവിൽ പറയുന്നു. ഗൃഹസ്ഥനായിരുന്നാലും ഈവിധനിഷ്ഠയുള്ള ഒരാളിനെ യോഗിയെന്നു പറയാറുണ്ട്, ഉപചാരമായി സന്ന്യാസി എന്നും പറയാറുണ്ട്—പ്രകടസന്ന്യാസിയല്ല, ഗുപ്തസന്ന്യാസിയാണെന്നു സാരം. ഈവിധമാണ് വസിഷ്ഠാദികൾ മുനികളും യോഗികളും ആയിത്തീർന്നിട്ടുള്ളതു്. പ്രഹ്ലാദൻ, ശബരി, വിഭീഷണൻ മുതലായവർ യോഗീശ്വരന്മാരല്ലെന്ന് ആരാണു പറയുക! ഗജേശ്വരൻ, ഭുശുണ്ഡി, ജടായു മുതലായ മനുഷ്യേതരരും ഭഗവത്തത്ത്വസാക്ഷാത്കാരമുണ്ടായിട്ടുള്ളവരാണ്. അതുമൂലംതന്നെ അവർ യോഗീശ്വരന്മാരുമാണ്. പക്ഷെ അവർ ഒരു ശിഷ്യപരമ്പര നേരിട്ടു നിർവ്വഹിച്ചിട്ടുള്ള ആചാര്യന്മാരല്ല എന്നു സ്പഷ്ടം. യോഗവും ജ്ഞാനവും മോക്ഷത്തിൽ എത്തിപ്പിക്കുന്നവ ആയാലും പ്രക്രിയ വിഭിന്നമാണ് — പരസ്പരസാപേക്ഷവുമാണ്. യോഗനിഷ്ഠന്മാർ പൊതുവിൽ സമ്പ്രദായരക്ഷണത്തിൽ താത്പര്യമുള്ളവരല്ല. അവരുടെ സമ്പർക്കം യോഗമാർഗ്ഗസാധനയ്ക്കു് അത്യാവശ്യമാണെങ്കിലും യാദൃച്ഛികമാണ്, സുലഭമല്ല. ജ്ഞാനനിഷ്ഠന്മാരാകട്ടെ പലരും ശബ്ദബ്രഹ്മനിഷ്ണാതന്മാരായി ബ്രഹ്മജ്ഞാനികളായിത്തീർന്നവരാകയാൽ അവരുടെ പഴയ ഉപകരണങ്ങൾ ശിഷ്യബോധനത്തിന്നു് അനായാസേന ലഭിക്കുന്നു. ശ്രവണമനനനിദിധ്യാസനക്രമം ബ്രഹ്മാഭ്യാസത്തിന്നു ഗുരുവിൽനിന്നും ലഭ്യമായിത്തീരുന്നു. ''നാരായണം പത്മഭവം വസിഷ്ഠം'' ഇത്യാദി ക്രമത്തിലും, ''സദാശിവസമാരംഭാം ശങ്കരാചാര്യമദ്ധ്യമാം, അസ്മദാചാര്യപര്യന്താം വന്ദേ ഗുരുപരമ്പരാം''എന്നും ഹരിഹരന്മാരെ അദ്വൈതസമ്പ്രദായത്തിലെ പരമഗുരുമുതലുള്ള പരമ്പര സൂചിപ്പിച്ചുകാണാൻ കഴിയും. നാരായണാവതാരങ്ങളും, യോഗേശ്വരേശ്വരനായ മഹേശ്വരൻെറ ദക്ഷിണാമൂർത്തിരൂപവും, ജ്ഞാനസ്വരൂപിണിയായ ദക്ഷിണാകാളികയും മററും അവാന്തരരുചിപോലെ യോഗികൾക്കും ജ്ഞാനികൾക്കും പരമാചാര്യത്വമുള്ള ത്രൈലോക്യഗുരുക്കന്മാരാണ്. ബഹുവചനം വ്യവഹാരത്തിൽ അനിവാര്യമായാലും പരമാർത്ഥത്തിൽ സ്ഥാനി ഒന്നേയുള്ളു എന്നു നേരത്തേ വിവരിച്ചു.

ശുദ്ധവൈദികമെന്നും, തന്ത്രമിശ്രമായ വൈദികമെന്നും, താന്ത്രികമെന്നും മൂന്നുവിധം ആചരണം കാണാൻ കഴിയും; ഇതിലെല്ലാം ജ്ഞാനവും യോഗവും അനുസ്യൂതമാണ്. ശുദ്ധ വൈദികാനുസാരിയായ ഉപനിഷത്തുകളും ധർമ്മ ശാസ്ത്രങ്ങളും ചാതുർവർണ്യത്തേയും ചതുരാശ്രമ ങ്ങളേയും ആചാരമൂലകമായി ദൃഢപ്പെടുത്തി. സമ്പൂർണ്ണമായി വിരക്തി ഉണ്ടാകുന്ന ദിവസം തന്നെ പരിവ്രാജകനായിത്തീരണമെന്നും, വിര ക്തിയില്ലെങ്കിൽ പ്രവ്രജിക്കരുതെന്നും, വിരക്തി ഉണ്ടായാൽ പ്രവ്രാജകനാകാതെ ഇരിക്കരുത് എന്നും അർത്ഥമുള്ള, 'യദഹരേവ വിരജേത് തദഹരേവ പ്രവ്രജേത്' എന്ന ജാബാലോപനി ഷദ്‌വാക്യം അതിലെ രണ്ട് ഏവകാരംമൂലം വിധിച്ചു. വൈരാഗ്യതാരതമ്യംപോലെ കുടീ ചകൻ, ബഹൂദകൻ, ഹംസൻ, പരമഹംസൻ എന്ന് ആവിധമുള്ള പാരിവ്രജ്യയിൽ ഭേദം കല്പിക്കപ്പെട്ടു. പരമഹംസസന്ന്യാസത്തിൽ വിദ്വത്സന്ന്യാസം, വിവിദിഷാസന്ന്യാസം എന്നു രണ്ടു ഭേദം വേണ്ടിവന്നു. വിവിദിഷാ എന്ന പദം, 'പിപാസാ', 'ബുഭുക്ഷാ' എന്നവ യെപ്പോലെ വ്യുത്പാദിതമാണ്. അറിയാനുള്ള അത്യാശയെന്ന് അതിന്ന് അർത്ഥമാണ്. ബ്രഹ്മ ജ്ഞാനം വേണമെന്ന് അത്യാശയുള്ളവർ വിവിദിഷാസന്ന്യാസം ഗ്രഹിച്ച് ബ്രഹ്മവിദ്യാ ഗുരുവിനെ പ്രാപിച്ച് ശ്രവണാദിസാധനം അനുഷ്ഠിക്കുന്നു. ബുഭുക്ഷയുള്ളവൻ ഉണ്ണുമ്പോൾ അതോടൊപ്പം വേറെ ജോലികളുംകൂടി ചെയ്യു യില്ല. അതുപോലെ വിവിദിഷു ജ്ഞാനാനുഷ്ഠാ നവും പിന്നൊന്നുംകൂടി ചെയ്യാൻ സമർത്ഥനല്ല. ഇതരവിഷയങ്ങളിൽ സമ്പൂർണ്ണവിരക്തനായി രിക്കും. അത്രമാത്രം ഉത്കടമായ ഇച്ഛയില്ലെ ങ്കിൽ ഗൃഹസ്ഥനായോ വാനപ്രസ്ഥനായോ സ്വകർമ്മങ്ങളും അനുഷ്ഠിച്ചുകൊണ്ട് ജ്ഞാനവി ചാരം വളരെ സാധിക്കും.

വിധിപ്രകാരം വിവിദിഷു നേരത്തെ തന്നെ അദ്ധ്യയനവിധിപ്രകാരം വേദാഭ്യാ സവും പതിനാറോ ഇരുപത്തിനാലോ നാല്പ തോ വൈദികസംസ്കാരങ്ങളും ഉള്ളവനായി രിക്കും. അവ ബ്രഹ്മജ്ഞാനത്തിന്ന് അർഹതയു ണ്ടാക്കുന്നു. ഗുരുസമീപമുള്ള ചിരാഭ്യാസഫല മായി വിവിദിഷുസന്ന്യാസി ബ്രഹ്മാത്മൈക്യ ബോധനിഷ്ഠനാകുമ്പോൾ വിദ്വത്സന്ന്യാസം സ്വീകരിച്ച് മനോനാശവും വാസനാക്ഷയവും പൂർത്തിയാക്കി ജീവന്മുക്തനായി ലോകത്തിൽ കാണപ്പെടുന്നു. വിദ്വത്സന്ന്യാസം ജീവന്മുക്തിക്കു കാരണമാണ്; അന്യർക്കു ജ്ഞാനോപദേശം ചെയ്യുന്നതും വിദ്വത്സന്ന്യാസിതന്നെയാണ്. മോക്ഷദഗുരു വിദ്വത്സന്ന്യാസിമാത്രമാണെന്ന് ഇതിൽനിന്നും സിദ്ധിക്കുന്നു. ഈ ജന്മത്തിൽ ത്തന്നെ നിരന്തരം ബ്രഹ്മാകാരവൃത്തിയിൽ സ്വാത്മാനന്ദസീമയിൽ കഴിയാനുള്ള അത്യന്ത ശുഭപ്രാരബ്ധമുള്ള ബ്രഹ്മജ്ഞൻ ജീവന്മുക്തനാ യിക്കഴിയുന്നു.

യസ്ത്വാത്മരതിരേവ സ്യാദ് ആത്മതൃപ്തശ്ച മാനവഃ
ആത്മന്യേവ ച സന്തുഷ്ടഃ തസ്യ കാര്യം ന വിദ്യതേ.

എന്നു ശ്രീഭഗവാൻ ഗീതയിൽ ജീവന്മുക്തനെ വർണ്ണിക്കുന്നു. ശുദ്ധവൈദികവിധിപ്രകാരം സമ്പൂർണ്ണവൈദികധർമ്മം പാലിച്ചിട്ടുള്ള വിപ്രനു മാത്രം ആത്യന്തികവിരക്തിഫലമായി വരുന്ന താണ് വിവിദിഷാസന്ന്യാസം എന്നു മുണ്ഡ കോപനിഷത്തു പറയുന്നു. എങ്കിലും വിദ്വത്സ ന്ന്യാസരൂപമായ ചരമഫലത്തിൽ എത്തിച്ചേ രുന്നതിന്ന് നേരിട്ടു യോഗമാർഗ്ഗവും ഉപകരണ മാണ്. ഭരതാദികൾ യോഗമാർഗ്ഗംവഴി വിദ്വത്സ ന്ന്യാസികളായവരാണ്. ഈ യോഗമാർഗ്ഗം തന്നെയാണ് പൌരാണികവും താന്ത്രികവുമായ സന്ന്യാസം. യോഗമാർഗ്ഗംവഴിയായാലും ജ്ഞാന മാർഗ്ഗംവഴിയായാലും എത്തിച്ചേരുന്നത് വിദ്വ ത്സന്ന്യാസവും ജീവന്മുക്തിയുംതന്നെ. അതിൽ താരതമ്യമില്ലതന്നെ. യോഗമാർഗ്ഗത്തിൽ അർത്ഥി ത്വവും സാമർത്ഥ്യവുമല്ലാതെ വൈദികത്തിലെ പര്യുദാസം ഇല്ല. അതുകൊണ്ട് വൈദിക സന്ന്യാസം മുഖ്യമാണെന്നും യോഗസന്ന്യാസം ഗൌണമാണെന്നും പറയുന്നു. ഫലം തുല്യം തന്നെ. കർമ്മഫലത്യാഗത്തോടും, പരമേശ്വരാ രാധനനായി അനാസക്തനായി അത്യന്തഭക്തി യോടുംകൂടി ഗൃഹസ്ഥാശ്രമത്തിൽത്തന്നെ ജീവി ക്കുന്ന ഒരാൾക്കു വിദ്വത്സന്ന്യാസത്തിന്നർഹനാ യിത്തീരാൻ കഴിയും. അലിംഗസന്ന്യാസിയാ യ അദ്ദേഹം ബാഹ്യാകാരത്തിൽ ഗൃഹസ്ഥനാ യാലും അദ്ദേഹത്തിനുള്ള ആന്തരമായ പക്വത വിദ്വത്സന്ന്യാസിയുടേതായിരിക്കും. പൂജനീയ ശ്രീ ഹർഷമിശ്രൻ, ശ്രീ വാചസ്പതിമിശ്രൻ, ശ്രീമദപ്പയ്യദീക്ഷിതർ മുതലായവർ ആവിധ മുള്ളവരായിരുന്നു എന്നു വിശ്വസിച്ചുവരുന്നു.

അതു് അത്യന്തകഠിനവും അതീവ വിരളവുമാണു്. അവധൂതത്വവും ജീവന്മുക്തിയും ആ വിധത്തിലുള്ള ചിലൎക്കു് സ്വതഃസിദ്ധമായിത്തീരുന്നു. ഇത്രയുംകൊണ്ടു് (1) മുഖ്യമോ ഗൌണമോ ആയിട്ടുള്ള വിദ്വത്സന്ന്യാസിയും (2) ജീവന്മുക്തനും (3) ഈശ്വരാവതാരങ്ങളുമാണു് മുമുക്ഷുവിൻെറ ഗുരു എന്നു നിശ്ചയമായിത്തീരുന്നു — വെറും ഗൃഹസ്ഥാചാൎയ്യനല്ല. അന്തർമ്മുഖതയുള്ള സമ്യഗ്ദൎശനസമ്പന്നനായ ഗുരുവിൻെറ കാരുണ്യമില്ലാത്തവനു് വേദശാസ്ത്രപാഠമാത്രത്താൽ ആത്മവിദ്യ ഉണ്ടാകയില്ലെന്നു ശുദ്ധവൈദികരത്തെ അകലത്തിൽനിന്നു സ്തുതിക്കുന്നവരും, അനേകജന്മസിദ്ധമായ പുണ്യപുഞ്ജപരിപാകംകൊണ്ടല്ലാതെ വെറും ഹഠംകൊണ്ടു് യോഗസിദ്ധമായ ബോധപാരമ്യം ഉണ്ടാവുകയില്ലെന്നു യോഗതത്പരരും പ്രത്യേകിച്ചും സ്മരിക്കേണ്ടതാണു്.

**ഗുരു മോക്ഷപ്രദനാകുന്നതെങ്ങനെ?**

തത്ത്വസാക്ഷാത്കാരരൂപമായ മോക്ഷം— സദേഹമുക്തി — കാരണഭേദംകൊണ്ടു് ദൈവം, ആൎഷം, പൌരുഷം എന്നു മൂന്നുവിധമായി തത്ത്വജ്ഞന്മാർ വൎണ്ണിക്കുന്നു. ദേവന്മാർ ഉപദേശിച്ചതു് ദൈവമായ തത്ത്വജ്ഞാനം. ഉദ്ധവൎക്കും അൎജ്ജുനനും, ശ്രീകൃഷ്ണഭഗവാൻ ഉപദേശിച്ചതിൻെറ ഫലമായിട്ടാണു് തത്ത്വജ്ഞാനം വന്നതു്. സദാശിവൻെറ ഉപദേശംമൂലം ശ്രീരാമചന്ദ്രനു് സ്വാത്മതത്ത്വം അനുഭവമായെന്നു പുരാണം പറയുന്നു. ഇന്നും അന്തർയാമിയായ പരമാത്മാവിനെ പഞ്ചദേവതാരൂപത്തിലോ അവതാരരൂപത്തിലോ നിരന്തരം ഭജിച്ചാൽ ഭഗവാൻ പ്രസാദിച്ചു് നേരിട്ടു് തത്ത്വജ്ഞാനം തരും.

> ത്വത്പാദാംബുജമൎച്ചയാമി പരമം
> ത്വാം ചിന്തയാമ്യന്വഹം
> ത്വാമീശം ശരണം വ്രജാമി വചസാ
> ത്വാമേവ യാചേ വിഭോ
> ഭിക്ഷാം മേ ദിശ ചാക്ഷുഷീം സകരുണാം
> ദിവ്യൈശ്ചിരം പ്രാൎത്ഥിതാം
> ശംഭോ ലോകഗുരോ മദീയമനസഃ
> സൌഖ്യോപദേശം കുരു.

ഈ ശ്ലോകം ശിവാനന്ദലഹരിയിലെ ഇതുപോലുള്ള അനേകം ശ്ലോകങ്ങളിൽ ഒന്നാണു്. മൂന്നാം പാദത്തിൽ '**ഭിക്ഷാം**' എന്ന പാഠം അച്ചടിച്ച പുസ്തകത്തിലുള്ളതാണു്. ചിലതിൽ '**ദീക്ഷാം**' എന്നാണു കാണുന്നതെങ്കിലും ശ്രീശങ്കരഭഗവത്പാദർ ലോകഗുരുവിനോടു നേരിട്ടു് തത്ത്വജ്ഞാനരൂപമായ ദീക്ഷക്കായി പ്രാൎത്ഥിക്കുന്നതായിട്ടാണു് ഇതിൽ വ്യക്തമാകുന്നതു് എന്നു വിദ്വാന്മാർ പറയുന്നു.

രണ്ടാമതായി ആൎഷമായ തത്ത്വജ്ഞാനം വരുന്നു. ആൎഷം എന്നതു കേവലസംജ്ഞയല്ല, അന്വൎത്ഥസംജ്ഞയാണു്. ഈ ജന്മത്തിൽ ഗുരൂപദേശം കൂടാതെ പ്രാഗ്ജന്മങ്ങളിലുള്ള ജ്ഞാനസിദ്ധികൊണ്ടുണ്ടാകുന്ന പ്രാതിഭജ്ഞാനമാണിതു്. 'അഹം വൃക്ഷസ്യ രേരിവാ' എന്നു തുടങ്ങിയുള്ള തൈത്തിരീയമന്ത്രം, ത്രിശങ്കുവിനു് ഈവിധമുണ്ടായിട്ടുള്ള തത്ത്വസാക്ഷാത്ക്കാരമാണു് വൎണ്ണിക്കുന്നതെന്നു് അവിടെ വ്യക്തമാണു്. വേറെയും ഉദാഹരണങ്ങൾ ശാസ്ത്രങ്ങളിൽ കാണാൻ കഴിയും. അടുത്തകാലത്തു് അഹംഗ്രഹോപാസനവഴി ശ്രീരമണമഹൎഷി ഗുരൂപദേശം കൂടാതെ അപ്രകാരം തത്ത്വജ്ഞാനിയായിത്തീൎന്നതായി അദ്ദേഹത്തിൻെറ ഉപദേശങ്ങളും ആചരണവും വ്യക്തമാക്കുന്നു. മഹൎഷി ഉപദേശിച്ചിട്ടുള്ള അഹംഗ്രഹോപാസന യോഗിയുടെ ചിത്തവൃത്തിനിരോധമല്ല. ചിത്തവൃത്തിനിരോധംകൊണ്ടു് ദ്രഷ്ടാവിനെ പരിശോധിക്കുന്നതു് ഉപാസനയല്ല, സ്വാത്മകൎമ്മമാണു്. ധ്യാനയോഗാദ്ധ്യായത്തിൻെറ അവസാനത്തിൽ ഭഗവാൻ, യോഗഭ്രഷ്ടന്മാർ പൂൎവ്വാഭ്യാസബലംകൊണ്ടു് സമ്പാദിക്കുന്നതായി പറയുന്നതും ചിലപ്പോൾ പ്രാതിഭതത്ത്വജ്ഞാനമായിത്തീരുന്നു.

മൂന്നാമതായി വരുന്നതു് ഒരു പുരുഷനിൽനിന്നു മറ്റൊരു പുരുഷനുണ്ടാകുന്നതായ പൌരുഷതത്ത്വജ്ഞാനംതന്നെ. ഇതാണു സാധാരണം. വിധിപ്രകാരം ഗുരുവിനെ സമീപിച്ചു് ശുശ്രൂഷാദികൾമൂലം തത്ത്വജ്ഞാനം സമ്പാദിക്കപ്പെടുന്നു. വരുണപുത്രനായ ഭൃഗു സ്വപിതാവിൻെറ സമീപംചെന്നു് ബ്രഹ്മോപദേശം ചെയ്യണമെന്നു പ്രാൎത്ഥിച്ചപ്പോൾ അദ്ദേഹം ഉപദേശിച്ച ക്രമം തൈത്തിരീയം ഭൃഗുവല്ലിയിൽ കാണാൻ കഴിയും. ശ്വേതകേതു, നാരദൻ, മൈത്രേയി, പ്രതൎദ്ദനൻ, ദേവഹൂതി, പ്രിയവ്രതൻ, ജഡഭരതൻ മുതലായി അനവധി ഉദാഹരണങ്ങൾ ഇതിന്നു് , ഉപനിഷത്തുകളിലും

പുരാണങ്ങളിലും കാണാവുന്നതാണ്. ഗുരു മനുഷ്യജാതീയനാകയാൽ പൗരുഷമെന്നു പറയുന്നു. പരീക്ഷിത്തുമഹാരാജാവിനുള്ള ശുകോപദേശവും മററും പൗരുഷംതന്നെ. എല്ലാ അർവ്വാചീനവേദാന്തപരമ്പരകളും ഈ വിധംതന്നെയാണു തുടന്നിട്ടുള്ളതു്. പൗരുഷമായ തത്ത്വജ്ഞാനലാഭം ഉപാസനാപൂർവ്വകമോ ഉപാസനാരഹിതമോ ആകാം. അത്യന്തഭക്തി ശ്രദ്ധാപുരസ്സരമായി ദേവതോപാസനചെയ്തതിന്റെ ഫലമായി ശ്രീരാമകൃഷ്ണദേവന്നു് ദക്ഷിണാകാളി, ശ്രീകൃഷ്ണൻ തുടങ്ങിയ ദേവതകം പ്രത്യക്ഷമായിരുന്നു. സ്വേഷ്ടദേവതാസാക്ഷാത്കാരംവരെ ഉപാസന ചെയ്തിട്ടുള്ളവരാണ്, കൃതോപാസ്തികം എന്നു ശാസ്ത്രത്തിൽ വർണ്ണിക്കപ്പെടുന്നവർ. അവക്കു് ബ്രഹ്മജ്ഞാനം ഗുരൂപദേശംകൊണ്ടു് തത്ക്ഷണം സിദ്ധിക്കുന്നു. നാല്പതുവർഷത്തെ പ്രയത്നംകൊണ്ടു് തോതാപുരിയോഗീശ്വരന്നു് ഉണ്ടായ അദ്വൈതസാക്ഷാത്കാരം മൂന്നു ദിവസംകൊണ്ടു ശ്രീരാമകൃഷ്ണന്നുണ്ടായി എന്നു പറയുന്നതു് ഈവിധമാണു് ഉപപാദിക്കേണ്ടതു്. ഉപാസന നേരത്തെ ചെയ്യാത്തവക്കു് ദീർഘസാധനാനുഷ്ഠാനവും അഭ്യാസവും വേണ്ടിവരുമെന്നു പ്രത്യക്ഷമാണു്. ഉണങ്ങിയ വൈക്കോലിൽ വീണ തീക്കനൽ, ഉടൻ കത്തിക്കാളുന്ന ജ്വാലാസമൂഹം ഉണ്ടാക്കുന്നു. അരണിത്തടിയാകട്ടെ വളരെ ഉരച്ചെങ്കിലേ അല്പം തീയുണ്ടാക്കുകയുള്ളു. ഇതു് തൃണാരണിമണിജന്യവഹ്നിന്യായമെന്നു പറയപ്പെടുന്നു.

ഇവിടെ ദൈവവും ആർഷവുമായ ജ്ഞാനത്തിനു് ഉപാസന അത്യാവശ്യമാണെന്നു പറയണം. പൗരുഷജ്ഞാനവിഷയത്തിൽ ഉപാസന ഇല്ലാത്തവക്കു് ക്ലേശമധികതരമാണെന്നു് ഭഗവാൻതന്നെ ഗീതയിൽ പിന്നെയും പിന്നെയും സൂചിപ്പിക്കുന്നു. പരിപക്വശിഷ്യന്നു് തത്ത്വജ്ഞാനം, ദീക്ഷവഴിയായിട്ടാണു് ഗുരു നൽകുന്നതു്.

ദീയതേ ജ്ഞാനസംബോധഃ ക്ഷീയതേ പാപസഞ്ചയഃ
ദീയതേ ക്ഷീയതേ തസ്മാത് സാ ദീക്ഷേത്യഭിധീയതേ.

ഉദ്ധരിച്ച പ്രാചേതസസ്മൃതിവചനം ദീക്ഷാശബ്ദം നിർവ്വചിക്കുന്നു. ദീക്ഷകൊണ്ടു പാപരാശി ഒടുങ്ങുന്നു; തത്ത്വജ്ഞാനം ജാജ്വല്യമാനമായി ഉദിക്കുന്നു. ഈ രണ്ടു ഫലവുമില്ലാത്ത ദീക്ഷ അന്വർത്ഥമായ ദീക്ഷയാകുകയില്ല. ഉപചാരമായി എന്തെങ്കിലും മന്ത്രിച്ചാൽ ദീക്ഷയായേക്കാം. ഉദാഹരണമായി ഒരു പദ്യഖണ്ഡം ഓർമ്മ വരുന്നു. 'സ ദീക്ഷിതോ യഃ സകലം സദ് ഈക്ഷതേ; സ പണ്ഡിതോ യഃ കരണൈരഖണ്ഡിതഃ.' സഃ ദീക്ഷിതഃ, സദ് ഈക്ഷിതഃ എന്നീ പദങ്ങളിലുള്ള കളി മാത്രമാണിതു്.

തത്ത്വജ്ഞാനപ്രദവും പാപകാന്താരദാഹകവുമായ ദീക്ഷ സാമ്പ്രദായികദൃഷ്ടിയിൽ മൂന്നു വിധമാണ്. ഒന്നാമതു താന്ത്രികദീക്ഷ. ഇതിനു മണ്ഡപവും ഹോമവും ദക്ഷിണയും അന്നസദ്ഗ്വും മററും ആവശ്യമാണു്. രണ്ടാമത്തേതു് ഗുരുവിന്റെ സങ്കല്പമാത്രംകൊണ്ടു് പ്രദാനം ചെയ്യപ്പെടുന്നു. ശ്രുതിപ്രസിദ്ധന്മാരായ ബ്രഹ്മവിദ്യാചാര്യന്മാരും തദനുയായികളും ഈവിധമുള്ള ശ്രൗതദീക്ഷയാണു് ദാനംചെയ്യുന്നതു്. ശ്രദ്ധയും ദൃഢതയും തപസ്സുംമാത്രമാണു് ഇതിന്നു് അപേക്ഷിതമായിട്ടുള്ളതു്. പുനർജന്മരഹിതമായ വിദേഹമുക്തി ശ്രൗതദീക്ഷകൊണ്ടു് ശിഷ്യന്നു ലഭിക്കുന്നു. സദേഹമുക്തിയും ഉത്തമശിഷ്യരിൽ ആവിർഭവിക്കുന്നു. മേൽപറഞ്ഞ രണ്ടുവിധ ദീക്ഷകളിൽനിന്നും ഭിന്നമാണു് ശക്തിപാതംകൊണ്ടു് വരുന്ന മൂന്നാമത്തെ പ്രകാരത്തിലുള്ള തത്ത്വസാക്ഷാത്കാരം. ഗുരുവിന്റെ ശക്തിപാതംകൊണ്ടുണ്ടാകുന്ന തത്ത്വജ്ഞാനംതന്നെയാണു് ശാംഭവീവേധദീക്ഷ. ഇതിന്റെ ഫലം സ്പർശമണിപോലെ ശിഷ്യനെ രൂപാന്തരപ്പെടുത്തുകയാണു്. ഇതുകൊണ്ടു് ശിഷ്യന്നു് ഗുരുവിനുള്ള സാക്ഷാത്കാരം സാധിക്കുന്നു എന്നു മാത്രമല്ല, ശിഷ്യനിലാകട്ടെ തന്നെ സമീപിക്കുന്ന അധികാരിശിഷ്യന്മാരെ സംസാരത്തിൽനിന്നും തരണം ചെയ്യിക്കുന്നതിനുള്ള ശക്തി ഉളവാക്കുകയും ചെയ്യുന്നു.

മുൻപു പറഞ്ഞ ദൈവം, ആർഷം എന്നീ രണ്ടു വകകളിൽ ശക്തിപാതം നേരിട്ടു ദേവതാസംപ്രയോഗമുള്ളപ്പോഠം സ്വതഃസിദ്ധമാണു്. ശക്തിപാതസാമഗ്രിയുള്ളപ്പോഠം പൗരുഷമായ തത്ത്വബോധത്തിലും അതു സംഭവിക്കുന്നു.

ജന്തോരപശ്ചിമതനോഃ സതി കർമ്മസാമ്യേ
നിശ്ശേഷപാശപടലച്ഛിദുരാ നിമേഷാത്
കല്യാണദേശികകടാക്ഷസമാശ്രയേണ
കാരുണ്യതോ ഭവതി ശാംഭവവേധദീക്ഷാ.

പിന്നീട് ജന്മം എടുക്കാൻ കാരണമില്ലാത്ത അധികാരിപുരുഷന് പുണ്യാപുണ്യകർമ്മങ്ങൾ ബന്ധകമല്ലാതെയാകുമ്പോൾ ദിവ്യമംഗളരൂപിയായ സദ്ഗുരുവിന്റെ കടാക്ഷത്തിന്ന വിധേയനാകയാൽമാത്രം ഒരു നിമിഷംകൊണ്ട് സർവ്വ ബന്ധങ്ങളെയും അകററുന്ന ശാംഭവവേധദീക്ഷ സിദ്ധിക്കുന്നു. വേധമെന്നു പറഞ്ഞാൽ സമാവേശം അഥവാ കലരുക എന്ന് ഇവിടെ അർത്ഥം. വെളിയിൽനിന്നും വന്നുചേരുകയല്ല സമാവേശം. നിത്യസന്നിഹിതമായുള്ളതു് അഭിവ്യക്തമായിത്തീരുകയാണ്. ശക്തിപാതദീക്ഷയെത്തന്നെയാണ് വേധദീക്ഷ എന്നു പറയുന്നതു്. അസാധാരണ മഹിമശാലികളായ ഗുരുക്കന്മാർക്കേ ഇതു സാദ്ധ്യമാകൂ. മഹായോഗീന്ദ്രനും സത്യസങ്കല്പനുമായ ബ്രഹ്മവിദ്യാചാര്യനു മാത്രമേ ഇതിന്നുകഴിവുള്ളൂ. ബീജഗുണംപോലെ തന്നെ ക്ഷേത്രവീര്യവും ഇതിന്ന് അത്യാവശ്യമാണ്. പാപം നിശ്ശേഷം നശിച്ച്, സമ്പൂർണ്ണ വിരക്തനാകയാൽ ശിഷ്യനിൽ പുണ്യകർമ്മം കാമ്യഫലം ജനിപ്പിക്കാതെ ഇരിക്കുന്ന അവസ്ഥയിൽമാത്രമേ ശക്തിപാതമുണ്ടാകയുള്ളൂ. ബാഹ്യരൂപത്തിൽ ശക്തിപാതം സ്ഥൂലമോ, സൂക്ഷ്മമോ, സൂക്ഷ്മതരമോ, സൂക്ഷ്മതമമോ ആയിരിക്കാം. നാലിലും ഗുരുവിന്റെ സങ്കല്പശക്തി പ്രധാനമാണ്. ഒന്നാമത്തേതിൽ സ്പർശവും, രണ്ടാമത്തേതിൽ ഭാഷണവും, മൂന്നാമത്തേതിൽ നോട്ടവും, നാലാമത്തേതിൽ ഉള്ളിലുള്ള ആശീർഭാവനയും ഉപകരണമായിത്തീരുന്നു. മേഘം കണ്ടമാത്രയിൽ കോകിലവും, മേഘധ്വനി കൊണ്ട് മയൂരവും വെവ്വേറെവിധത്തിൽ പെരുമാറുന്നു. കാക്കയുടെ കൂട്ടിൽ വളന്ന കുയിൽ കുയിലിനെപ്പോലെ പാടിത്തുടങ്ങുന്നു; പീലിവിടൎത്തി മയിൽ നൃത്തം ചെയ്യുന്നു. കുയിലിന്നും മയൂരത്തിന്നും അല്ലാതെ മററു പക്ഷികൾക്ക് ഇതു സാദ്ധ്യമല്ലെന്നു സ്പഷ്ടം; മേഘദർശനത്താലും മേഘധ്വനിയാലുംമാത്രമേ അതു സാദ്ധ്യമാകൂ. പക്ഷേ സ്ഥൂൎത്തി ഉണ്ടാകുന്നതു ദർശനശ്രവണങ്ങൾ മൂലംതന്നെ. ആമ അതിന്റെ നോട്ടംമാത്രം കൊണ്ട് കുഞ്ഞുങ്ങളെ വളൎത്തുന്നു. ഇതാണ് ദർശനവേധദീക്ഷയ്ക്കു് ഉദാഹരണം.

ഇങ്ങനെ മാതാ, പിതാ തുടങ്ങിയ ഗുരുക്കന്മാർമുതൽ വേദാർത്ഥവ്യാഖ്യാനംചെയ്യുന്ന ആചാര്യൻവഴിയായി ദർശനമാത്രത്താൽ മോക്ഷദനായ ജീവന്മുക്തയോഗീന്ദ്രാചാര്യൻവരെയുള്ള ഗുരുക്കന്മാരുടെയും ആചാര്യന്മാരുടെയും സാമാന്യവിവരം മേൽകൊടുത്തു. ഇതു ദിങ്മാത്രമാണ്. വിസ്തരം ആകരഗ്രന്ഥങ്ങളിൽനിന്നും ശ്രദ്ധാപൂർവ്വം ഗ്രഹിക്കേണ്ടതാണ്.

ഓം തത് സത്.

---

# ശാക്തതന്ത്രം

ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമി

ഹിന്ദുധർമ്മത്തിൽ വൈദികമെന്നും താന്ത്രികമെന്നും രണ്ടു സമ്പ്രദായങ്ങളുണ്ട്. വേദവിഹിതങ്ങളായ കർമ്മങ്ങൾ, ഉപാസനകൾ, ജ്ഞാനം ഈ സാധനകൾവഴി ശ്രേയോലാഭത്തിനു വേണ്ടി പരിശ്രമിക്കുന്നതു വൈദികസമ്പ്രദായമാകുന്നു. തന്ത്രവിധിയനുസരിച്ചുള്ള അനുഷ്ഠാനങ്ങൾകൊണ്ട് പ്രേയസ്സും ശ്രേയസ്സും നേടാനുള്ള മാർഗ്ഗമാണ് താന്ത്രികസമ്പ്രദായം. ഹിന്ദുക്കളിൽ ബഹുഭൂരിപക്ഷം ജനങ്ങളും ആചരിച്ചുപോരുന്ന ധർമ്മാനുഷ്ഠാനങ്ങൾ മിക്കവാറും താന്ത്രികമാണെന്നു പറയാം. കലിയുഗത്തിൽ തന്ത്രമാർഗ്ഗത്തിനാണ് പ്രാധാന്യമെന്ന് വിശ്വസിക്കുന്ന ഭക്തജനങ്ങളും വളരെയുണ്ട്. പൂജകൾ, ദൈവമന്ദിരദർശനം, തീർത്ഥാടനം മുതലായവയാണല്ലോ സാധാരണജനങ്ങൾ ധർമ്മാനുഷ്ഠാനമായി നടത്തിവരുന്നതു്. അവയെല്ലാം ഏറെക്കുറെ തന്ത്രശാസ്ത്രവിധിയനുസരിച്ചാണ് നടന്നുവരുന്നതു്. അതിനാൽ വൈദികസമ്പ്രദായത്തേക്കാൾ താന്ത്രികസമ്പ്രദായമാണ് ജനങ്ങൾ കൂടുതൽ ഇഷ്ടപ്പെടുന്നതെന്ന് തീൎച്ചമാ

ക്കാം. അതിനു് കാരണമുണ്ടു്; വേദങ്ങൾ പഠിക്കുവാനും അതു് അനുസരിച്ചുള്ള ആചാരവിചാരങ്ങൾ നടത്തുവാനും എല്ലാവൎക്കുമധികാരമില്ല. എന്നാൽ തന്ത്രാനുഷ്ഠാനങ്ങൾ നടത്താൻ എല്ലാ മനുഷ്യൎക്കും അധികാരമുണ്ടുതാനും. അതുകൊണ്ടാണു് തന്ത്രസമ്പ്രദായം സൎവ്വത്ര പ്രചുരപ്രചാരത്തിലിരിക്കുന്നതു്.

ബ്രാഹ്മണതന്ത്രമെന്നും അബ്രാഹ്മണതന്ത്രമെന്നും ഭാരതീയതന്ത്രശാസ്ത്രത്തെ രണ്ടായി വിഭജിച്ചിട്ടുണ്ടു്. വേദപ്രാമാണ്യത്തെ അംഗീകരിച്ചുകൊണ്ടു് രചിച്ചിട്ടുള്ള വൈഷ്ണവശൈവശാക്താദിതന്ത്രങ്ങളാണു് ബ്രാഹ്മണതന്ത്രങ്ങൾ. എന്നാൽ വേദത്തിന്റെ പ്രാമാണ്യത്തെ അംഗീകരിക്കാതെ സ്വതന്ത്രമായി രചിക്കപ്പെട്ടിട്ടുള്ളവയാണു് ജൈനബൗദ്ധാദിതന്ത്രശാസ്ത്രങ്ങൾ. അവ അബ്രാഹ്മണതന്ത്രങ്ങളെന്നു പറയപ്പെടുന്നു. ബ്രാഹ്മണതന്ത്രങ്ങളുടെ പരമലക്ഷ്യം ഭുക്തിയും മുക്തിയുമാണു്. ഇഹലോകപരലോകങ്ങളിലുള്ള സുഖാനുഭവം ഭുക്തിയും, ജീവേശ്വരൈക്യം മുക്തിയുമാകുന്നു. ഭുക്തി ഈശ്വരപ്രസാദം കൊണ്ടും മുക്തി ഈശ്വരസാക്ഷാത്കാരം കൊണ്ടും സിദ്ധിക്കുന്നതാണെന്നു് താന്ത്രികന്മാർ വിളംബരം ചെയ്യുന്നു.

### തന്ത്രം

'തനു വിസ്താരേ കരണേ ച' എന്ന ധാതുവിൽനിന്നുണ്ടായ ഒരു ശബ്ദമാണു് തന്ത്രം. വേദോക്തങ്ങളായ കൎമ്മജ്ഞാനങ്ങളെ വിസ്തരിക്കുന്ന – വിശദമായി പ്രതിപാദിക്കുന്ന – ശാസ്ത്രമെന്നു് ഇതിനു് അൎത്ഥം പറയാം.

തനോതി വിപുലാനൎത്ഥാൻ തത്ത്വമന്ത്രസമന്വിതാൻ
ത്രാണഞ്ച കുരുതേ യസ്മാത് തന്ത്രമിത്യഭിധീയതേ.

എന്നുള്ള ക്രമികാഗമിവാക്യമനുസരിച്ചു് തത്ത്വങ്ങളോടും മന്ത്രങ്ങളോടുംകൂടിയ വിവിധവിഷയങ്ങളെ വിശദമായി പ്രതിപാദിക്കുന്നതുകൊണ്ടും സാധകന്മാരെ സംരക്ഷിക്കുന്നതുകൊണ്ടും തന്ത്രമെന്നു പറയാമെന്നു് സിദ്ധിക്കുന്നു. തന്ത്രശാസ്ത്രത്തിനു് ആഗമമെന്നുകൂടി ഒരു പേരുണ്ടു്. ''ഭോഗമോക്ഷങ്ങൾക്കുള്ള ഉപായം ഏതൊന്നിൽ നിന്നാണോ സാധകന്മാരുടെ ബുദ്ധിയിൽ വന്നുചേരുന്നതു് അതാണു് ആഗമം'' – എന്നു് ശ്രീ വാചസ്പതിമിശ്രാചാൎയ്യർ അഭിപ്രായപ്പെടുന്നു.

ഈശ്വരൻ, ജീവൻ, ജഗത്തു് ഈ മൂന്നു തത്ത്വങ്ങളാണു് തന്ത്രശാസ്ത്രത്തിലെ പ്രമേയം. ഈ മൂന്നു തത്ത്വങ്ങളുടേയും സ്വരൂപത്തെ പ്രകാശിപ്പിച്ചു് പ്രപഞ്ചവിഷയങ്ങളിൽ ബദ്ധനായിരിക്കുന്ന ജീവനെ ഈശ്വരനോടു ചേൎത്തു് മുക്തനാക്കിത്തീൎക്കുകയാണു് തന്ത്രശാസ്ത്രപ്രമാണത്തിന്റെ പ്രയോജനം. കൎമ്മം, ഭക്തി, ജ്ഞാനം, യോഗം ഈ സാധനകൾവഴി ഈശ്വരസാക്ഷാത്കാരം നേടി മുക്തിയടയാനുള്ള മാൎഗ്ഗം തന്ത്രശാസ്ത്രങ്ങളിൽ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ടു്.

വേദാന്തവേദ്യനായ ഈശ്വരൻ നിർഗ്ഗുണനും നിരാകാരനും സച്ചിദാനന്ദസ്വരൂപനുമാകുന്നു. അതിനാൽ നിർഗ്ഗുണബ്രഹ്മമെന്ന പേരിലാണു് വേദാന്തശാസ്ത്രങ്ങളിൽ ഈശ്വരൻ പ്രതിപാദിക്കപ്പെടുന്നതു്. എന്നാൽ തന്ത്രപ്രമാണവേദ്യനായി ഈശ്വരൻ പൂൎണ്ണനും സച്ചിദാനന്ദസ്വരൂപനുമാണെങ്കിലും വെറും നിർഗ്ഗുണനും നിരാകാരനുമല്ല. ഐശ്വൎയ്യം, വീൎയ്യം, യശസ്സു്, ശ്രീ,ജ്ഞാനം, വൈരാഗ്യം, കാരുണ്യം, മാധുൎയ്യം, സൗന്ദൎയ്യം തുടങ്ങിയ ഉത്കൃഷ്ടഗുണങ്ങളുടെ പൂൎണ്ണമായ മൂൎത്തിത്വംകൂടി ആ ഈശ്വരനുണ്ടെന്നു് താന്ത്രികന്മാർ സിദ്ധാന്തിക്കുന്നു. ഈശ്വരൻ ഏകനാണെങ്കിലും അനേകരൂപത്തിൽ ഉപാസിക്കപ്പെടുന്നു.

### തന്ത്രഭേദം

ഉപാസ്യദേവതകളുടെ ഭേദമനുസരിച്ചു് ആ ദേവതകളെ പ്രതിപാദിക്കുന്ന തന്ത്രശാസ്ത്രങ്ങൾക്കും അനവധി ഭേദമുണ്ടു്. അവയിൽ വൈഷ്ണവം, ശൈവം, ശാക്തം ഈ തന്ത്രങ്ങൾക്കാണു് ജനങ്ങളുടെയിടയിൽ കൂടുതൽ പ്രചാരം സിദ്ധിച്ചിരിക്കുന്നതു്. പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കു ഹേതുഭൂതനായ ഈശ്വരനെ, വിഷ്ണുരൂപത്തിൽ ഉപാസിക്കുവാനുള്ള മാൎഗ്ഗങ്ങൾ നിൎദ്ദേശിക്കുന്നതു് വൈഷ്ണവതന്ത്രവും, ശിവരൂപത്തിലാരാധിക്കാനുള്ള മാൎഗ്ഗം ഉപദേശിക്കുന്നതു് ശൈവതന്ത്രവും, ശക്തിരൂപത്തിൽ സേവിക്കുവാനുള്ള സാധനകൾ പ്രതിപാദിക്കുന്നതു്, ശാക്തതന്ത്രവുമാണു്. ഈശ്വരനെ വിവിധഭാവത്തിലും വിവിധരൂപത്തിലും ഉപാസിക്കുന്ന ക്രമം ലോകത്തിലെവിടെയും ഉണ്ടു്. പുരുഷരൂപത്തിലും സ്ത്രീരൂപത്തിലും നപുംസകരൂപത്തിലും ആ ഈശ്വരനെ

ജനങ്ങരം സേവിച്ചുവരുന്നു. ശിവൻ, വിഷ്ണു മുതലായ ദേവതകരം ഈശ്വരൻെറ പുരുഷരൂപത്തിന്നും, ത്രിപുരസുന്ദരി, ദുർഗ്ഗ, കാളി മുതലായ ദേവികരം ഈശ്വരൻെറ സ്ത്രീരൂപത്തിന്നും, ബ്രഹ്മം, തത്ത്വം, സ്മരണം, ജ്ഞാനം മുതലായവ ഈശ്വരൻെറ നപുംസകരൂപത്തിന്നും ഉദാഹരണങ്ങളാണു്.

## ശാക്തതന്ത്രം

ഈശ്വരനെ സ്ത്രീരൂപത്തിൽ — മാതൃരൂപത്തിൽ — ഉപാസിക്കുവാനുള്ള അനുഷ്ഠാനക്രമങ്ങളാണു് ശാക്തതന്ത്രത്തിൽ പ്രധാനമായി പ്രതിപാദിച്ചിരിക്കുന്നതു്. ലോകത്തിൻെറ നാനാഭാഗങ്ങളിലും പൂർവ്വകാലങ്ങളിൽ സ്ത്രീരൂപത്തിൽ ഈശ്വരനെ ഉപാസിച്ചിരുന്നതായി ഗവേഷകന്മാർ അഭിപ്രായപ്പെടുന്നുണ്ടു്. വേദങ്ങളിൽ അദിതി, ഉമ തുടങ്ങിയ പദങ്ങരം കൊണ്ടു് സ്ത്രീരൂപത്തിൽ ഈശ്വരനെ ചിത്രീകരിക്കുന്നതായി കാണാം. മഹാലക്ഷ്മി, മഹാസരസ്വതി, മഹാകാളി തുടങ്ങി നാനാനാമങ്ങളിൽ ഈശ്വരനെ സമാരാധിക്കുന്ന സമ്പ്രദായം ഭാരതമൊട്ടുക്കു് ഇന്നും നിലനിന്നുപോരുന്നുണ്ടല്ലോ. ഈ സമ്പ്രദായം ഇന്ത്യയിൽ മാത്രമല്ല, മററു രാജ്യങ്ങളിലും നടന്നിരുന്നുവെന്നതിനു് ധാരാളം തെളിവുകളുണ്ടു്. പഴയ ഈജിപ്ററുകാരുടെ 'ഈസ്സിസ്സും', ബാബിലോണിയാക്കാരുടെ 'ഇസ്ക്കാറും' പശ്ചിമേഷ്യക്കാരുടെ 'അസ്താത്തിയും,' ജപ്പാൻകാരുടെ 'ഖാൻനൗവും' ഇന്ത്യക്കാർ ഇന്നാരാധിച്ചുപോരുന്ന ദുർഗ്ഗയുടെ നാമാന്തരങ്ങരം തന്നെയാണെന്നു് പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. ഇത്രയും പ്രതിപാദിച്ചതുകൊണ്ടു് ഈശ്വരനെ സ്ത്രീരൂപത്തിൽ — മാതൃരൂപത്തിൽ — ആരാധിക്കുവാനുള്ള സങ്കല്പം ചരിത്രാതീതകാലംമുതൽ തന്നെ മാനവഹൃദയത്തിൽ അങ്കുരിച്ചിരുന്നുവെന്നു് തെളിയുന്നുണ്ടല്ലോ.

നാനാതരത്തിൽ കാണപ്പെടുന്ന ഈ പ്രപഞ്ചത്തിൻെറ ഉൽപത്തിസ്ഥിതിനാശങ്ങരംക്കു് കാരണമായി വർത്തിക്കുന്ന സച്ചിദാനന്ദസ്വരൂപനായ ഈശ്വരൻെറ ഇച്ഛാജ്ഞാനക്രിയാരൂപമായ ശക്തിയാണു് ശാക്തതന്ത്രത്തിലെ പ്രധാനവിഷയം. പ്രപഞ്ചത്തിൻെറ പിതൃസ്ഥാനം ഈശ്വരനും മാതൃസ്ഥാനം ശക്തിക്കുമാണു് ശാക്തേയന്മാർ കല്പിച്ചിരിക്കുന്നതു്. അതിനാൽ ശിവനെ ജഗത്പിതാവായും ശക്തിയെ ജഗജ്ജനനിയായും ശാക്തതന്ത്രങ്ങരം വർണ്ണിക്കുന്നു. അദ്വൈതവേദാന്തികരം പ്രപഞ്ചകാരണമായ ശക്തിയെ — മായയെ — സ്വതന്ത്രസത്തയില്ലാത്തതിനാൽ പ്രപഞ്ചമെന്നപോലെ മിഥ്യയായിട്ടാണു് ദർശിക്കുന്നതു്. എന്നാൽ ശാക്തേയന്മാരാകട്ടെ ആ ശക്തിയെ ബ്രഹ്മത്തിൻെറ സഹജവും നിത്യവുമായ ഇച്ഛാജ്ഞാനക്രിയാരൂപത്തിൽ പുകഴ്ത്തുന്നു.

സദൈകത്വം ന ഭേദോ/സ്തി സർവ്വദൈവ മമാസ്യ ച
യോ/സൌ സാഹമഹം യാസൌ ഭേദോ/സ്തി
മതിവിഭ്രമാത്.

എന്നുള്ള ദേവീഭാഗവതവാക്യമനുസരിച്ചു്, ബ്രഹ്മവും ശക്തിയും ഭിന്നമല്ലെന്നു കാണാം. ദേവി പറയുന്നതായിട്ടാണല്ലോ ഈ ശ്ലോകത്തിൽ വർണ്ണിച്ചിരിക്കുന്നതു്. 'ഞാനും ബ്രഹ്മസ്വരൂപമായ ശിവനും ഒന്നുതന്നെയാണു്. ഞങ്ങരംക്കു തമ്മിൽ ഒരു ഭേദവുമില്ല. ശിവൻ തന്നെ ഞാൻ; ഞാൻതന്നെ ശിവൻ. ഞങ്ങരംക്കു തമ്മിൽ ഭേദമുണ്ടെന്നു തോന്നുന്നതു് ബുദ്ധിയുടെ ഭ്രമം നിമിത്തമാകുന്നു.' എന്നാണല്ലോ പ്രസ്തുത ശ്ലോകത്തിൻെറ സാരം. അതിനാൽ ബ്രഹ്മമെന്നപോലെ ശക്തിയും സത്യമാണെന്നു നിർണ്ണയിക്കാം.

ഘൃതകാഠിന്യവന്മൂർത്തിഃ സച്ചിദാനന്ദലക്ഷണാ
ശിവാദ്ഭേദേന നൈവാസ്തി ശിവ ഏവ ഹി സാ സദാ.
(സൂതസംഹിത)

'ഉറഞ്ഞിരിക്കുന്ന നെയ്യു് താനേതന്നെ മൂർത്തമായി കാണപ്പെടുന്നതുപോലെ സച്ചിദാനന്ദസ്വരൂപിണിയായ ശക്തി ഭക്തന്മാരുടെ മുമ്പിൽ മൂർത്തിരൂപത്തിൽ പ്രത്യക്ഷപ്പെടുന്നു. അതിനു് പരമശിവനിൽനിന്നു് ഒരു ഭേദവുമില്ല. അതിനാൽ അതു സച്ചിദാനന്ദസ്വരൂപമായ പരമശിവൻതന്നെയാകുന്നു.' ഈ സൂതസംഹിതാവാക്യം ബ്രഹ്മമെന്നപോലെ ശക്തിയും സത്യമാണെന്നുതന്നെയാണല്ലോ സിദ്ധാന്തിക്കുന്നതു്. ചന്ദ്രനും ചന്ദ്രികയുംപോലെ ശിവനും ശക്തിയും ഒന്നാണെങ്കിലും രണ്ടെന്നപോലെ പ്രതിഭാസിക്കുന്നു. ശിവനെക്കൂടാതെ ശക്തിയും ശക്തിയെക്കൂടാതെ ശിവനുമില്ല. ശാക്തതന്ത്രത്തിൽ സച്ചിദാനന്ദസ്വരൂപനായ ശിവൻ വെറും സാക്ഷിയാണു്. ശക്തിയാകട്ടെ സൃഷ്ടി,

സ്ഥിതി, സംഹാരം, തിരോധാനം, അനുഗ്രഹം ഈ പഞ്ചകൃത്യങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു. ശക്തി സഗുണരൂപത്തിലും നിർഗ്ഗുണരൂപത്തിലും വർത്തിക്കുന്നുണ്ടു്. വിരാഗികളായ ജ്ഞാനികൾക്കു് നിർഗ്ഗുണമായ ചിതിയാണു് ശക്തി. എന്നാൽ രാഗികൾക്കാകട്ടെ മഹാലക്ഷ്മി, മഹാസരസ്വതി, മഹാകാളി തുടങ്ങി നാനാ വിധത്തിലുള്ള സഗുണരൂപത്തിൽ ശക്തി അനുഭവപ്പെടുന്നു, എന്നു് ദേവീഭാഗവതത്തിൽ പറയുന്നുണ്ടു്. ധർമ്മസംസ്ഥാപനത്തിനുവേണ്ടി ശക്തി നാനാരൂപത്തിലുള്ള അവതാരലീലകളും കൈക്കൊള്ളുന്നുണ്ടു്. സാധകന്മാർ ദേവിയെ ഉപചാരപൂർവ്വം പൂജിച്ചു് സാക്ഷാത്ക്കരിച്ചു് സായുജ്യമുക്തിയിലെത്താനുള്ള സാധനകൾ തന്ത്രശാസ്ത്രത്തിൽ വളരെ വിസ്തരിച്ചു പ്രതിപാദിച്ചിരിക്കുന്നു. സാധകൻ സാധനകൾ കൊണ്ടു് ശിവശക്ത്യൈക്യം സാക്ഷാത്കരിക്കുമ്പോൾ സിദ്ധനായിത്തീരുന്നു. ആ സിദ്ധിക്കുവേണ്ടി തന്ത്രവിധിയനുസരിച്ചുള്ള ഭാവങ്ങളും ആചാരങ്ങളും ഗുരുമുഖത്തുനിന്നു് ഗ്രഹിച്ചു് ഭക്തിപൂർവ്വം അനുഷ്ഠിക്കണമെന്നു് തന്ത്രശാസ്ത്രം പ്രത്യേകം അനുശാസിക്കുന്നുണ്ടു്.

### ഭാവങ്ങളും ആചാരങ്ങളും

ശാക്തതന്ത്രത്തിൽ മൂന്നു ഭാവങ്ങൾക്കും ഏഴു് ആചാരങ്ങൾക്കും വളരെ പ്രാധാന്യം കല്പിച്ചിട്ടുണ്ടു്. പശുഭാവം, വീരഭാവം, ദിവ്യഭാവം എന്നു മൂന്നു ഭാവങ്ങളും വേദാചാരം, വൈഷ്ണവാചാരം, ശൈവാചാരം, ദക്ഷിണാചാരം, വാമാചാരം, സിദ്ധാന്താചാരം, കൗളാചാരം ഈ ഏഴു് ആചാരങ്ങളുമാണവ. ഭാവങ്ങൾ മാനസികവിചാരങ്ങളും ആചാരങ്ങൾ ആ വിചാരങ്ങൾക്കനുസൃതങ്ങളായ ബാഹ്യാചരണങ്ങളുമാണു്. മലകർമ്മമായാരോധരൂപമായ പാശത്താൽ ബദ്ധനായിക്കഴിയുന്ന ജീവന്റെ മാനസികാവസ്ഥയാണു് പശുഭാവം. സത്കർമ്മങ്ങളിൽ താത്പര്യവും, ഈശ്വരനിൽ ഉറച്ച ഭക്തിയും ഉള്ള ജീവൻ സംസാരബന്ധം ഇല്ലാതാക്കാൻ ശ്രമിക്കുന്നു. അങ്ങനെയുള്ള ജീവനാണു് ഉത്തമനായ പശു. മോക്ഷേച്ഛുകൊണ്ടു് ജ്ഞാനം സമ്പാദിച്ചു് അജ്ഞാനത്തെ ഇല്ലാതാക്കാൻ ശ്രമിക്കുന്ന ജീവന്റെ അവസ്ഥ വീരഭാവമാകുന്നു. ആ വീരഭാവത്തെ വികസിപ്പിച്ചു് അജ്ഞാനവും ദ്വൈതബുദ്ധിയും ഇല്ലാതാക്കി നിരന്തരം സച്ചിന്മയിയായ ദേവിയുടെ സ്വരൂപത്തിൽ തന്റെ വ്യക്തിത്വം സമർപ്പിച്ചു് അദ്വൈതരസം അനുഭവിക്കുന്ന ജീവന്റെ നിലയാണു് ദിവ്യഭാവം.

ആചാരങ്ങളിൽ വേദാചാരവും വൈഷ്ണവാചാരവും ശൈവാചാരവും ദക്ഷിണാചാരവും ജീവന്റെ പശുഭാവത്തെ നീക്കി വീരഭാവത്തിലെത്തിക്കുന്നതിനും, വാമാചാരവും സിദ്ധാന്താചാരവും വീരഭാവത്തെ വികസിപ്പിച്ചു് ആ ജീവനെ ദിവ്യഭാവത്തിലുയർത്തുന്നതിനും, കൗളാചാരം ദ്വൈതഭാവങ്ങളെയെല്ലാം ഇല്ലാതാക്കി അദ്വൈതഭാവനാഭാവിതമായ ദിവ്യഭാവത്തിലെത്തിച്ചു് ചിത്സ്വരൂപിണിയായ ദേവിയോടു് ഐക്യപ്പെടുത്തുന്നതിനും വേണ്ടിയാണു് തന്ത്രശാസ്ത്രങ്ങളിൽ വ്യവസ്ഥാപിക്കപ്പെട്ടിട്ടുള്ളതു്. ഭാവങ്ങളിൽ ദിവ്യഭാവവും ആചാരങ്ങളിൽ കൗളാചാരവും ശ്രേഷ്ഠതമമായി പരിഗണിക്കപ്പെടുന്നു. പക്ഷെ ചില ആചാര്യന്മാർ കൗളാചാരത്തെക്കാൾ സമയാചാരത്തിനാണു് പ്രാമുഖ്യം കൊടുത്തു കാണുന്നതു്. അതിനുള്ള കാരണം കൗളാചാരത്തിൽ 'മകാരപഞ്ചക'ത്തിനു പ്രാധാന്യം കൊടുത്തതാണു്. മദ്യം, മാംസം, മത്സ്യം, മുദ്ര, മൈഥുനം ഇവയാണു് മകാരപഞ്ചകം.

ശാക്തതന്ത്രത്തിൽ മുക്തിക്കുള്ള മുഖ്യസാധനം പൂജയാണു്. നിഷ്കളങ്കമായ ഭക്തിയുടെ ബാഹ്യപ്രകടനമാണല്ലോ പൂജ. ജലഗന്ധപുഷ്പധൂപാദികങ്ങളായ ഉപചാരങ്ങൾ കൊണ്ടു് ജഗജ്ജനനിയായ ശക്തിയെ സമാരാധിക്കുന്നതാണു് ദേവീപൂജ. ശക്തി സർവ്വവ്യാപിനിയാണെങ്കിലും ഭക്തന്മാരെ അനുഗ്രഹിക്കുന്നതിനുവേണ്ടി വിവിധങ്ങളായ മംഗളവിഗ്രഹങ്ങൾ കൈക്കൊള്ളുന്നുവെന്നു താന്ത്രികന്മാർ വിശ്വസിക്കുന്നു. കാളി, താര, ത്രിപുര, ഭുവനേശ്വരി, ഭൈരവി, ഛിന്നമസ്ത, ധൂമാവതി, മാതംഗി, കമല, ബഗളാമുഖി തുടങ്ങി അനേകം രൂപങ്ങളിൽ ശക്തിയെ പൂജിക്കുവാൻ തന്ത്രശാസ്ത്രം വിധിക്കുന്നുണ്ടു്. അധികാരിഭേദമനുസരിച്ചു് ശക്തിപൂജയ്ക്കും വ്യത്യാസമുണ്ടു്. ബാഹ്യമെന്നും ആഭ്യന്തരമെന്നും പൂജ രണ്ടുവിധത്തിൽ ആചരിക്കപ്പെടുന്നു. വെളിയിലുള്ള പ്രതിമാദികളിൽ ഇഷ്ടദേവതയെ

ആവാഹിച്ചിരുത്തി വിവിധമായ ഉപചാരങ്ങളോടുകൂടി സമാരാധിക്കുന്നതു ബാഹ്യപൂജയാകുന്നു. ആഭ്യന്തരപൂജ 'സാധാര'മെന്നും 'നിരാധാര'മെന്നും രണ്ടായി വിഭജിക്കപ്പെട്ടിരിക്കുന്നു. അവയിൽ മൂലാധാരം തുടങ്ങിയ ആധാരപത്മങ്ങളിൽ ഇഷ്ടദേവതയെ സാങ്കല്പികമായി പൂജിക്കുന്നതു് സാധാരവും ശുദ്ധമായ ബോധത്തിൽ –സാക്ഷിചൈതന്യത്തിൽ – ഭക്തിപൂർവ്വം മനസ്സുറപ്പിച്ചു് അഹംഗ്രഹരൂപത്തിൽ ബ്രഹ്മസ്വരൂപിണിയായി ദേവിയെ ധ്യാനിക്കുന്നതു് നിരാധാരപൂജയുമാകുന്നു. അധികാരിഭേദമനുസരിച്ചു് കൗളം, സമയം, മിശ്രം എന്നു് ശാക്തസമ്പ്രദായത്തിൽ മൂന്നുവിധത്തിലുള്ള പൂജകളുണ്ടു്. ദേവിയുടെ പ്രതീകമായി ശ്രീചക്രം, തരുണി മുതലായ അവലംബങ്ങളിൽ ഉപചാരപൂർവ്വം പൂജിക്കുന്നതു് കൗളസമ്പ്രദായമെന്നും, ഹൃദയാകാശത്തിൽ ചിത്സ്വരൂപിണിയായി ദേവിയെ അഭേദരൂപത്തിൽ ഭാവനചെയ്യുന്നതു് സമയസമ്പ്രദായമെന്നും പറയപ്പെടുന്നു. കൗളാചാരവും സമയാചാരവും കൂടിക്കലർന്നതാണു് മിശ്രസമ്പ്രദായം.

### കൗളാചാരം

ശാക്തേയന്മാരുടെയിടയിൽ വളരെ രഹസ്യമായി നടത്തിവരുന്ന ഒരു സാധനാക്രമമാണു് കൗളാചാരം. ത്രിപുടി നശിച്ചു് അദ്വൈതഭാവത്തിലെത്തുന്നതാണു് കൗളമെന്നു് 'ചിത്ഗഗനചന്ദ്രിക' യിൽ കാളിദാസൻ പറയുന്നു.

മേയമാതൃമിതിലക്ഷണം കുലം
പ്രാന്തതോ വ്രജതി യത്ര വിശ്രമം.

എന്നാണതിനു പ്രമാണം. കുലം എന്നതിനു് പ്രമാതാവു്, പ്രമാണം, പ്രമിതി ഈ രൂപത്തിലറിയപ്പെടുന്ന ത്രിപുടിയെന്നാണർത്ഥം.

'കുലം സജാതീയസമൂഹഃ സ ച ഏകവിജ്ഞാനവിഷയരൂപഃ, സാജാത്യാപന്നജ്ഞാതൃജ്ഞാനജ്ഞേയരൂപത്രയാത്മകഃ തതഃ സാ ത്രിപുടീ കുലം.' എന്നു് ഭാസ്കരരായാചാര്യരും 'സൗഭാഗ്യഭാസ്കര'ഭാഷ്യത്തിൽ കുലശബ്ദത്തിനു് ത്രിപുടിയെന്നർത്ഥം കൊടുത്തുകാണുന്നു. ഇതുകൊണ്ടു് സാധനയുടെ പക്വതയിൽ ത്രിപുടി നശിച്ചു് അദ്വൈതാനുഭൂതിയിലെത്തുന്ന നിലയാണു് കൗളമെന്നു സിദ്ധിക്കുന്നുണ്ടല്ലോ.

കർദ്ദമേ ചന്ദനേƒഭിന്നം പുത്രേ ശത്രൗ തഥാ പ്രിയേ,
ശ്മശാനേ ഭവനേ ദേവി തഥൈവ കാഞ്ചനേ തൃണേ
ന ഭേദോ യത്ര ദേവേശി സ കൗളഃ പരികീർത്തിതഃ.

എന്നു് 'ഭാവചൂഡാമണി'യിൽ കൗളന്റെ ലക്ഷണം ശിവൻ പാർവ്വതിക്കുപദേശിച്ചുകൊടുക്കുന്നതായി കാണുന്നു. ചെളിയിലും ചന്ദനച്ചാറിലും പുത്രനിലും ശത്രുവിലും ശ്മശാനത്തിലും ഭവനത്തിലും പൊന്നിലും പുല്ലിലും ഒരു ഭേദവും തോന്നാതെ എല്ലാത്തിലും ചിത്സ്വരൂപിണിയായ ആ ദേവിയെ ദർശിച്ചു് അദ്വൈതാനന്ദം അനുഭവിക്കുന്നവനാണു് യഥാർത്ഥ കൗളനെന്നു് ഈ തന്ത്രവാക്യം വിളംബരം ചെയ്യുന്നുണ്ടു്. എന്നാൽ ഏററവും ഉത്കൃഷ്ടവും പരിപാവനവുമായ ഈ കൗളസമ്പ്രദായത്തെക്കുറിച്ചു് ജനങ്ങളുടെ ഹൃദയത്തിൽ വളരെ നിന്ദ്യമായ ഒരു ധാരണ ഉറച്ചുപോയിട്ടുണ്ടെന്നുള്ളതാണു് സത്യം. അതിനുള്ള കാരണം കൗളാചാരത്തെക്കുറിച്ചുള്ള അജ്ഞാനമാണെന്നേ പറയുവാൻ നിവൃത്തിയുള്ളു.

അദ്വൈതാനുഭൂതിയാണു് കൗളാവസ്ഥയെന്നു പറഞ്ഞു കഴിഞ്ഞുവല്ലോ. ശാക്തേയതന്ത്രത്തിൽ ശിവനും ശക്തിയുമാണു് പ്രധാന പ്രമേയം. ശക്തി ജഡപ്രപഞ്ചരൂപത്തിൽ ബഹിർമുഖമായി പ്രകടമാകുന്ന ആ അവസ്ഥ അവിദ്യയാണു്. സാധനകൾകൊണ്ടും ആ ശക്തി അഖണ്ഡാകാരമായി സച്ചിദാനന്ദസ്വരൂപമായ ശിവഭാവത്തിൽ വിളയാടുന്നതു് വിദ്യയാകുന്നു. ഇങ്ങനെ വിദ്യാരൂപിണിയായ ആ ശക്തിയും ബ്രഹ്മസ്വരൂപമായ ശിവനും തമ്മിലുള്ള ഐക്യദർശനമാണു് കൗളന്മാരുടെ അദ്വൈതാനുഭൂതി.

കുലം ശക്തിരിതി പ്രോക്തമകുലം ശിവ ഉച്യതേ
കുലേƒകുലസ്യ സംബന്ധഃ കൗളമിത്യഭിധീയതേ.

എന്നു് പ്രസ്തുത വിഷയത്തെക്കുറിച്ചു് 'സ്വച്ഛന്ദതന്ത്ര'ത്തിൽ പറയുന്നു. കുലത്തിനു ശക്തിയെന്നും അകുലത്തിനു ശിവനെന്നും ശിവശക്തികളുടെ ഐക്യത്തിനു് കൗളമെന്നും അർത്ഥം പറയാമെന്നു് ഇതുകൊണ്ടു് തെളിയുന്നുണ്ടല്ലൊ. ശക്തിയുടെ ബഹിഃപ്രകടനം ത്രിപുടിരൂപത്തിലാണല്ലോ പ്രതിഭാസിക്കുന്നതു്. അവിദ്യാരൂപമായ ആ ഭാവത്തെ നശിപ്പിച്ചു് വിദ്യാരൂപമായി ശക്തി ശിവനിൽ ലയിക്കുന്ന അവസ്ഥ കൗളമാണെന്നു് ഇതുകൊണ്ടു തെളിയുന്നു. ശ്രീഭാസ്കരരായാചാര്യരും ശ്രീ കാളിദാസനും കുല

ത്തിന് ത്രിപുടിയെന്നർത്ഥം പറഞ്ഞതും സ്വച്ഛന്ദതന്ത്രത്തിൽ ശക്തിയെന്നർത്ഥം പറഞ്ഞതും പരസ്പരവിരുദ്ധമല്ലെന്ന് ഇതുകൊണ്ട മനസ്സിലാക്കാം.

കൗളാചാരം യോഗപ്രധാനമാണ്. സമഷ്ടിപ്രപഞ്ചത്തിന്റെ കാരണമായ ശിവശക്തികൾ വ്യഷ്ടിപ്രപഞ്ചമായ ശരീരത്തിൽ ജീവചൈതന്യമായും കുണ്ഡലിനീശക്തിയായുമാണ് പ്രകാശിക്കുന്നതു്. മൂലാധാരത്തിൽ ഉറങ്ങിക്കിടക്കുന്ന കുണ്ഡലിനീശക്തിയെ യോഗസാധനകൾകൊണ്ടുണർത്തി ഷഡാധാരങ്ങൾവഴി മേല്പോട്ടുയർത്തി ശിരസ്സിലുള്ള സഹസ്രാരപത്മത്തിൽ വിജയിച്ചരുളുന്ന ശിവസ്വരൂപമായ ജീവചൈതന്യത്തോട ചേർക്കുന്നതാണ് കൗളാചാരത്തിലെ മുഖ്യസിദ്ധാന്തമായ അദ്വൈതാനുഭൂതി.

മഹീം മൂലാധാരേ കമപി മണിപൂരേ ഹുതവഹം
സ്ഥിതം സ്വാധിഷ്ഠാനേ ഹൃദി മരുതമാകാശമുപരി
മനോഽപി ഭ്രൂ മദ്ധ്യേ സകലമപി ഭിത്വാ കലപഥം
സഹസ്രാരേ പദ്മേ സഹ രഹസി പത്യാ വിഹരസേ.

എന്ന് ശ്രീശങ്കരഭഗവത്പാദർ സൗന്ദര്യലഹരിയിൽ വർണ്ണിച്ചിരിക്കുന്നതു്, ശക്തിസ്വരൂപിണിയായ കുണ്ഡലിനിയും ശിവസ്വരൂപമായ ജീവചൈതന്യവും സഹസ്രാരപത്മത്തിൽ വെച്ചു സമ്മേളിച്ച് പരമനിർവൃതിയടയുന്ന ദിവ്യാനുഭൂതിയെക്കുറിച്ചാണെന്ന യോഗാനുഭവസമ്പന്നന്മാർക്കെല്ലാം അറിയുവാൻ കഴിയും. 'അല്ലയോ കുണ്ഡലനീരൂപിണിയായ ജഗദംബികേ, മൂലാധാരചക്രത്തിൽ പൃഥിവീതത്ത്വത്തേയും * മണിപൂരകചക്രത്തിൽ ജലതത്ത്വത്തേയും സ്വാധിഷ്ഠാനചക്രത്തിൽ വഹ്നിതത്ത്വത്തേയും അനാഹതചക്രത്തിൽ വായുതത്ത്വത്തേയും വിശുദ്ധിചക്രത്തിൽ ആകാശതത്ത്വത്തേയും ആജ്ഞാചക്രത്തിൽ മനസ്തത്ത്വത്തേയും ഭേദിച്ച് ശിരസ്സിലുള്ള സഹസ്രദളപത്മത്തിൽ ശോഭിക്കുന്ന ഏകാന്തസങ്കേതത്തിൽ രമണനോടുകൂടി ചേർന്ന് അവിടുന്ന രമിക്കുന്നു.' എന്നാണല്ലോ പ്രസ്തുത ശ്ലോകത്തിന്റെ യഥാശ്രുതാർത്ഥം. ജീവൻ പരമശിവന്റെ അംശവും, കുണ്ഡലിനി ശക്തിരൂപിണിയായ ത്രിപുരസുന്ദരിയുടെ അംശവുമാണ്. എന്നിട്ടും ജീവൻ അനാദിയായ അവിദ്യനിമിത്തം ബദ്ധനായി സ്വാതന്ത്ര്യമില്ലാതെ സംസാരത്തിൽ കിടന്നു ഴലുന്നു. അതിനു കാരണം ജീവന്റെ സർവ്വസ്വമായിരിക്കുന്ന ജ്ഞാനേച്ഛാക്രിയാശക്തികളുടെ– കുണ്ഡലിനിയുടെ– സംസർഗ്ഗം സ്വതന്ത്രമായി ലഭിക്കാത്തതാണ്. അതുകൊണ്ട് ഇന്ദ്രിയങ്ങൾ തുടങ്ങിയ നാഡികൾ വഴിയല്ലാതെ ജീവന് സ്വതന്ത്രമായി പ്രവർത്തിക്കുന്നതിനോ അറിയുന്നതിനോ കഴിവില്ല. അതിനുള്ള കാരണം ജീവന്റെ ജീവനസർവ്വസ്വമായ കുണ്ഡലിനീശക്തിയോടുള്ള വേർപാടാണെന്ന് യോഗികൾ സിദ്ധാന്തിക്കുന്നു. ഈ വേർപാട തന്നെയാണ് ജീവന്റെ ബദ്ധാവസ്ഥയും. ഇതിൽനിന്നുള്ള മോചനമാണ് ജീവന്റെ മുക്തി. നേത്രാദികളായ നാഡികളിൽനിന്ന് മോചനം സിദ്ധിക്കുമ്പോൾ ജീവൻ മുക്തനായിത്തീരുന്നു. അതിനുള്ള ഉപായം ഇഡ, പിംഗല എന്നു പറയപ്പെടുന്ന രണ്ടു നാഡികളിൽക്കൂടി സഞ്ചരിക്കുന്ന ജ്ഞാനക്രിയാശക്തികളെ– പ്രാണാപാനന്മാരെ–നിരോധിച്ച് മൂലാധാരത്തിലുറങ്ങിക്കിടക്കുന്ന കുണ്ഡലിനീശക്തിയെ ഉണർത്തി സുഷുമ്നാനാഡിവഴി സഹസ്രാരത്തിലെത്തിക്കുകയാണ്. മനുഷ്യശരീരത്തിൽ എഴുപത്തീരായിരം നാഡികളുണ്ടെന്ന് യോഗശാസ്ത്രം വെളിപ്പെടുത്തുന്നു. അവയിൽ ഇഡ, പിംഗല, സുഷുമ്ന എന്ന മൂന്നു നാഡികൾക്കാണ് ശ്രേഷ്ഠത്വമുള്ളതു്. സഹസ്രാരപത്മപ്രദേശംതന്നെയാണ് നാഡികളുടെ ഉൽപത്തിഭൂമി. അവിടെനിന്ന് ഇഡ, പിംഗല, സുഷുമ്ന എന്ന് മൂന്നു നാഡികൾ ഉണ്ടാകുന്നു. മേരുദണ്ഡമെന്നറിയപ്പെടുന്ന നട്ടെല്ലിന്റെ വലത്തുഭാഗത്ത് പിംഗലാനാഡിയും, ഇടത്തുഭാഗത്ത് ഇഡാനാഡിയും, അവയുടെ മദ്ധ്യഭാഗത്ത് സുഷുമ്നയും സ്ഥിതിചെയ്യുന്നു. ഈ സുഷുമ്നാനാഡി മൂലാധാരത്തിലാണ് പര്യവസാനിക്കുന്നതു്. ആ മൂലാധാരത്തിൽത്തന്നെയാണ് കുണ്ഡലിനീശക്തി ഉറങ്ങിക്കിടക്കുന്നതും. പാമ്പിനെപ്പോലെ തിറകൂടി – കുണ്ഡലാകാരത്തിൽ – ഇരിക്കുന്നതുകൊണ്ടാണ് ആ ശക്തിക്ക് കുണ്ഡലിനിയെന്ന പേരു സിദ്ധിച്ചതു്. സാധാരണജീവന്റെ മൂലാധാരത്തിലുള്ള സുഷുമ്നാഗ്രദ്വാരം അടഞ്ഞിരിക്കുകയാണ്. അതിനാൽ പ്രാണാപാനരൂപത്തിൽ പ്രവഹി

* മണിപൂരകചക്രത്തിൽ അഗ്നിതത്ത്വമെന്നും സ്വാധിഷ്ഠാനചക്രത്തിൽ ജലതത്ത്വമെന്നും പക്ഷാന്തരമുണ്ട്.

ക്കുന്ന സവ്വശക്തികളും ഇഡാപിംഗലാനാഡികാംവഴി ശരീരംമുഴുവൻ വ്യാപിച്ചു് ജീവനെ ആ ശരീരത്തിന്നു് അടിമയാക്കിത്തീക്കുന്നു. സഹസ്രാരപത്മത്തെ ചന്ദ്രമണ്ഡലമായി യോഗികാം ഭാവനചെയ്യുന്നുണ്ടു്. അവിടെനിന്നു് എപ്പോഴും അമൃതു പ്രവഹിച്ചുകൊണ്ടിരിക്കുന്നതായും യോഗശാസ്ത്രം വെളിപ്പെടുത്തുന്നു. ആ അമൃതു സേവിച്ചാണു് കുണ്ഡലിനി മൂലാധാരത്തിൽ മയങ്ങിക്കിടക്കുന്നതു്. ഇഡാപിംഗലാനാഡികാംവഴിയുള്ള പ്രാണാപാനന്മാരുടെ പ്രവത്തനംകൊണ്ടാണു് കുണ്ഡലിനീശക്തിക്കു് അമൃതു ലഭിക്കുന്നതു്. ആ പ്രാണാപാനന്മാരുടെ ഗതിവിഗതികളെ യോഗശക്തികൊണ്ടു് നിരോധിക്കുമ്പോാം കുണ്ഡലിനി അമൃതു് ആസ്വദിക്കാതെ ക്ഷുധാത്തയായി ഉണന്നു് സുഷുമ്നാനാഡിവഴി സഹസ്രാരത്തിലെത്തുന്നു. അപ്പോാം സവ്വപാശങ്ങളും അററു് ജീവചൈതന്യം ഇന്ദ്രിയാദിനാഡികളുടെയൊന്നും അപേക്ഷകൂടാതെ സവ്വജ്ഞനായും സ്വതന്ത്രനായും ഉണന്നു് സച്ചിദാനന്ദസ്വരൂപമായ ശിവസ്വരൂപത്തെ പ്രാപിക്കുന്നു. ഇതാണു് കൗളന്മാരുടെ ശിവശക്ത്യൈക്യരൂപമായ അദ്വൈതദശ്നം. അവരുടെ മുക്തിയും ഇതു തന്നെ.

---

# ഹൃദയേശ്വരൻ

## ടി. എം. ത്രിവിക്രമൻനമ്പൂതിരിപ്പാടു്

യുദ്ധം ചെയ്യില്ല എന്നും പറഞ്ഞു് ആയുധം താഴെ വെച്ചിരിപ്പായ അജ്ജുനനോടു് ഭഗവാൻ കുറെ ധമ്മോപദേശം ചെയ്തു. എന്നിട്ടു പറഞ്ഞു: ''യുദ്ധം ചെയ്യില്ല എന്ന നിന്റെ ഈ തീരുമാനമുണ്ടല്ലൊ, അതു് ശുദ്ധ അഹങ്കാരമാണു്, വെറുതെയാണു്: നിന്റെ പ്രകൃതി നിന്നെക്കൊണ്ടു് യുദ്ധം ചെയ്യിക്കും. നീ നിന്റെ സ്വാഭാവികമായ കർമ്മത്തിന്നടിമയാണു്. കേവലം അജ്ഞാനംമൂലം നീയിന്നു് ഒഴിവാക്കാൻ ശ്രമിക്കുന്ന കാര്യമുണ്ടല്ലൊ, അതുതന്നെ വശംകെട്ടിട്ടു് നീ ചെയ്തുപോകും. എല്ലാവരുടേയും ഹൃദയത്തിൽ അവരെ, യന്ത്രപ്പാവകളെയെന്നപോലെ,വട്ടംതിരിച്ചുകൊണ്ടു്ഈശ്വരൻ കുടികൊള്ളുന്നുണ്ടു്. സവ്വാത്മനാ അദ്ദേഹത്തെത്തന്നെ ശരണം പ്രാപിക്കു. അദ്ദേഹം പ്രസാദിച്ചാൽ നിനക്കു് പരമമായ ശാന്തി കൈവരും.''

യദഹങ്കാരമാശ്രിത്യ
ന യോത്സ്യ ഇതി മന്യസേ
മിഥ്യൈഷ വ്യവസായസ്തേ
പ്രകൃതിസ്ത്വാം നിയോക്ഷ്യതി.
സ്വഭാവജേന കൗന്തേയ
നിബദ്ധഃ സ്വേന കമ്മണാ
കത്തും നേച്ഛസി യന്മോഹാത്
കരിഷ്യസ്യവശോഽപി തത്.

ഈശ്വരസ്സവ്വഭൂതാനാം
ഹൃദ്ദേശേഽജ്ജുന തിഷ്ഠതി
ഭ്രാമയൻ സവ്വഭൂതാനി
യന്ത്രാരൂഢാനി മായയാ.
തമേവ ശരണം ഗച്ഛ
സവ്വഭാവേന ഭാരത
തത്പ്രസാദാത് പരാം ശാന്തിം
സ്ഥാനം പ്രാപ്സ്യസി ശാശ്വതം.

(ഗീത. 18. 59 – 62)

ഇവിടെ, യുദ്ധം അജ്ജുനന്റെ സ്വാഭാവികമായ കാര്യമായിരിക്കാം, എന്നുവെച്ചു് അതു് അയാാംക്കു് ഉപേക്ഷിക്കാൻ സാദ്ധ്യമാവില്ല എന്നു പറയുന്നതെന്തുകൊണ്ടു്? അതുപേക്ഷിക്കാൻ ശ്രമിക്കുന്നതു് അഹങ്കാരമാണു്, അജ്ഞാനമാണു് എന്നൊക്കെപ്പറയുന്നതും എന്തുകൊണ്ടു്? ഹൃദയത്തിലിരുന്നു് എല്ലാവരേയും വട്ടംകറക്കുന്ന ഈശ്വരനെ ശരണം പ്രാപിക്കണം എന്നു പറയുന്നതിന്നത്ഥമെന്തു്? ആ ഈശ്വരൻ പ്രസാദിച്ചാൽ ശാന്തി ലഭിക്കും എന്നും പറയുന്നതിന്നും അത്ഥമെന്തു്? ആലോചിച്ചു നോക്കാം.

സ്വന്തമായ ഭാവം, തനതായ നില, അതാണല്ലൊ സ്വഭാവം എന്നുവെച്ചാൽ. മനുഷ്യന്നു് അവന്റേതായ നിലയുണ്ടു്, മൃഗത്തിന്നു് അതി

ൻേറതായ നിലയുമുണ്ട്. ഇങ്ങനെ ഏതു വസ്തുവിന്നും അതിൻേറതായ നില — അതാവു എന്ന അവസ്ഥ — ഉണ്ട്. ഈ നില ആ വസ്തു ഉള്ളേടത്തോളം കാലം നിലനില്ക്കുകയും ചെയ്യും. അപ്പോഠം, ഒരു വസ്തുവിൽ അതുള്ളേടത്തോളം കാലം നിലനില്ക്കുന്ന ധമ്മമാണ് അതിൻെറ സ്വഭാവം. ഇങ്ങനെയായാൽ നേരത്തെ എഴുന്നേല്ക്കുന്ന സ്വഭാവം, പകലുറങ്ങുന്ന സ്വഭാവം എന്നൊക്കെ പറയാൻ വയ്യാതാവില്ലേ; നേരത്തെ എഴുന്നേൽക്കുന്ന ആഠം നേരത്തെ എഴുന്നേല്ക്കാതായി, പകലുറങ്ങുന്ന ആഠം പകലുറങ്ങാതായി എന്നൊക്കെ വരില്ലേ എന്നാണെങ്കിൽ, അവിടെയൊക്കെ ആ നേരത്തെ എഴുന്നേൽക്കലും, പകലുറങ്ങലുമെല്ലാം ഏറെക്കാലം ശീലിച്ചുപോയതുകൊണ്ട് ഏതാണ്ട് വിട്ടൊഴിയാത്ത നിലയിലായിരിക്കുന്നു എന്ന അത്ഥത്തിലാണ് അങ്ങനെ പറയാറ്. ശരിക്ക് ഒരാളുടെ സ്വഭാവം എന്നു പറയേണ്ടതു് ഒരിക്കലും ആയാളോടു വേർപിരിയാത്ത ധമ്മത്തെത്തന്നെയാണ്, സംശയമില്ല.

അങ്ങനേയും വല്ല ധമ്മവും ഉണ്ടോ? ഉണ്ടാവുമോ? ഇല്ല എന്നു പറകവയ്യ. ചിലരുടെ ബുദ്ധി എപ്പോഴും ചില പ്രത്യേകവഴിക്കുമാത്രം പ്രവത്തിച്ചുകൊണ്ടിരിക്കുന്നതു് കാണാറുണ്ടല്ലൊ, ഏതു പ്രതികൂലാവസ്ഥയിലും, മരണത്തിൽപ്പോലും, ആ വഴി കൈവിടാതിരിക്കുന്നതു് കാണാറുണ്ടല്ലൊ. കണ്ടേടത്തെല്ലാം കവിത കുത്തിക്കുറിച്ചതിന്നു് അച്ഛൻ പിടിച്ചടിച്ചപ്പോഠം, "Pappa, pappa, beat me not, Poetry will I never write" എന്നു പറഞ്ഞു് കരഞ്ഞ കുട്ടിയും, നരിയുടെ വായിൽപ്പെട്ടിട്ടും പ്രാണൻ പോകുന്നതുവരെ 'ശിവോഽഹം ശിവോഽഹം' എന്നു ജപിച്ചുകൊണ്ടിരുന്ന ഋഷിയും മററും ഇത്തരത്തിൽപ്പെട്ടവരാണല്ലൊ. അന്തഃകരണത്തിൻെറ ഈ വിധത്തിലുള്ള ആഭിമുഖ്യത്തെ ശരിക്കും സ്വഭാവമെന്നു വിളിക്കാം. ഇത്രയും പ്രകടമാവാറില്ലെങ്കിലും ആരുടെ അന്തഃകരണത്തിന്നും ചില കാര്യങ്ങളിലേയ്ക്കു് സവിശേഷമായ ഒരു ചായ്വുണ്ടാവും. അതിനാൽ, ആക്കും സ്വഭാവമെന്നൊന്നുണ്ടാവും. ഇതു് ജന്മസിദ്ധം, അഭ്യാസലബ്ധം ഇങ്ങനെ രണ്ടു തരത്തിലുണ്ട്. ജനിക്കുമ്പോഴേ അന്തഃകരണത്തിന്നു് ഒരു കാര്യത്തിലുള്ള ആഭിമുഖ്യമാണ് ആദ്യത്തേതു്; ചിരകാലശീലനംകൊണ്ട് വന്നു പെടുന്ന ആഭിമുഖ്യമാണ് രണ്ടാമത്തേതു്. ഇതിൽ സ്വതേ ആദ്യത്തേതിന്നു് ബലം കൂടും. എന്നാൽ, തീവ്രവും ദീഘകാലീനവുമായ അഭ്യാസംകൊണ്ട് രണ്ടാമത്തേതും ഏതാണ്ട് ആദ്യത്തേതിനോടൊപ്പമെത്താറുണ്ട്.

ഒരാളുടെ സ്വഭാവം ആയാളെക്കൊണ്ട് എന്തൊരു കമ്മമാണോ ചെയ്യിക്കുന്നതു്, എന്തൊരു കമ്മം ചെയ്യാനാണോ ആയാളെ പ്രേരിപ്പിക്കുന്നതു്, അതത്രേ ആയാളുടെ സ്വാഭാവികമായ കമ്മം. സ്വഭാവം എന്നൊന്നു് എല്ലാവക്കുമുണ്ടല്ലൊ. അപ്പോഠം, സ്വാഭാവികമായ കമ്മം എന്നൊന്നും എല്ലാവക്കുമുണ്ട്. പക്ഷേ, സ്വാഭാവികമായ കമ്മമൊന്നുമല്ല എല്ലാവരും ചെയ്തുപോരാറ്. സ്വാഭാവികമായ കർമ്മം സംഗീതം, ചെയ്യുന്ന പണി തടിക്കച്ചവടം; സ്വാഭാവികകർമ്മം കവിത, ചെയ്യുന്ന പണി കണക്കെഴുത്തു്; ഇങ്ങനെ എത്രയോ പേരെ കാണാറുണ്ടല്ലൊ. അതിരിക്കട്ടെ.

അപ്പോഠം, ഒരാളുടെ സ്വഭാവം അയാളിൽ സ്ഥിരമായി നില്ക്കുന്ന ഒന്നാണ്; അയാളുടെ തനതായ നില എന്നു പറയാൻ മാത്രം അത്രയും അയാളുമായി താദാത്മ്യപ്പെട്ടു നില്ക്കുന്ന ഒന്നാണ്. അതിനാൽ, അതിനെ അയാളിൽ നിന്നു് വേർപെടുത്തുക എന്നതു് വിഷമം പിടിച്ച കാര്യമാണ്. ഒരു സാധനം തൊലിപ്പുറമെ കുറച്ചുനേരം ഒട്ടിപ്പിടിച്ചാൽ അതു് വേർപെടുത്തിയെടുക്കാൻതന്നെ വലിയ പാടാണല്ലൊ. അപ്പോഠംപ്പിന്നെ ഹൃദയത്തിൽ ഏറെക്കാലം ഒട്ടിനിന്നു് ഒന്നായിത്തീന്ന വസ്തുവിനെ അവിടെനിന്നു് വേർപെടുത്താനുള്ള വിഷമം പറയാനുണ്ടോ? അങ്ങനെ സ്വഭാവമെന്നതു് ദുസ്ത്യജമാണ്; പഴകുംതോറും അതു് ഏറെയേറെ ദുസ്ത്യജമാവുകയും ചെയ്യും. അപ്പോഠം, അഭ്യാസലബ്ധമായ ഒരു സ്വഭാവത്തെ ഉപേക്ഷിയ്ക്കുന്നതിനേക്കാഠം പ്രയാസമാണ് ജന്മസിദ്ധമായ ഒരു സ്വഭാവത്തെ ഉപേക്ഷിക്കൽ. ഒരു സ്വഭാവം ജന്മസിദ്ധമാണ്, അഭ്യാസപുഷ്ടവുമാണ് എന്നു വന്നാൽ അതുപേക്ഷിക്കുക എന്നതാകട്ടെ, ഏതാണ്ടസാദ്ധ്യംതന്നെ എന്നു പറയാവുന്നതുമാണ്. അതിനാൽ, അങ്ങനെയുള്ള സ്വഭാവത്തിൻെറ പ്രേരണമൂലം ചെയ്യുന്ന കർമ്മത്തെ — സ്വാഭാവിക

കർമ്മത്തെ– ഉപേക്ഷിക്കുകയെന്നതും അസാദ്ധ്യം തന്നെ. എന്നിരിക്കെ, ഒരാൾ അങ്ങനെയുള്ള കർമ്മത്തെ ഉപേക്ഷിക്കാൻ ഒരുമ്പെടുകയാണെങ്കിലോ? എങ്കിൽ, ഒന്നുകിൽ അയാൾ തനിക്കെന്തിന്നും കഴിവുണ്ട്, എത്രമാത്രം ആഴത്തിൽ വേരൂന്നി ഉറച്ചതിനേയും പെട്ടെന്നു് പറിച്ചുകളയാനുള്ള കരുത്തുണ്ട് എന്ന ധാരണയിലാണു്, അല്ലെങ്കിൽ അയാൾക്കു് താൻ ഉപേക്ഷിക്കാൻ ഉദ്ദേശിക്കുന്ന വസ്തുവും താനും തമ്മിലുള്ള ബന്ധമെന്താണെന്നു് ഒട്ടും അറിഞ്ഞുകൂടാ. അഹങ്കാരത്തിൻേറയോ അജ്ഞാനത്തിൻേറയോ ഈ രണ്ടിൻേറയുമോ പിടിയിൽപ്പെട്ടിരിക്കയാണു് അയാൾ എന്നർത്ഥം.

ഇവിടെ അർജ്ജുനൻെറ കാര്യം നോക്കു. തലമുറതലമുറയായി യുദ്ധമേ തൊഴിലാക്കിപ്പോന്ന ക്ഷത്രിയവംശത്തിലാണു് അദ്ദേഹം പിറന്നതു്. അങ്ങനെ യുദ്ധംചെയ്യൽ അദ്ദേഹത്തിൻെറ ജന്മസിദ്ധമായ സ്വഭാവമാണു്. ഇനി ജനിച്ചതിൻെറ ശേഷമുള്ള കഥയോ? കുട്ടിക്കാലംതൊട്ടേ ആയോധനവിദ്യ പഠിച്ചുതുടങ്ങി, അതിപ്രശസ്തരായ ആചാര്യന്മാരുടെ കീഴിൽ അതിശ്രദ്ധയോടെ പഠിച്ചുതുടങ്ങി, ആ വിദ്യയിൽ അസാമാന്യമായ വൈദഗ്ദ്ധ്യം നേടി, അനേകം യുദ്ധങ്ങളിൽ പങ്കെടുക്കുകയും ചെയ്തു. അങ്ങനെ ജന്മസിദ്ധമായ സ്വഭാവത്തെ അഭ്യാസവശാൽ ആവോളം വളർത്തിപ്പോരികയും ചെയ്തു. എന്നിട്ടിപ്പോൾ ആ മനുഷ്യൻ ഒരു മഹായുദ്ധത്തിൻെറ എല്ലാ ചുമതലയും ഏറെറടുത്തു് അരയും തലയും മുറുക്കി ശത്രുസൈന്യത്തിൻെറ നേരെ മുമ്പിൽ വന്നുനിന്നിട്ടു താൻ യുദ്ധം ഉപേക്ഷിച്ചിരിക്കുന്നു എന്നു പറഞ്ഞാൽ അതു് സാദ്ധ്യമാവുന്ന കാര്യമാണോ? അതിനെ അഹങ്കാരത്തിൻേറയും അജ്ഞാനത്തിൻേറയും മുഴുപ്പു് എന്നല്ലാതെ എന്താണു് വിളിക്കുക?

ശരി; അഹങ്കാരവും അജ്ഞാനവും മോശം തന്നെ, അവയ്ക്കടിപ്പെട്ടു് എന്തെങ്കിലും ചെയ്യുന്നതും മോശംതന്നെ. എന്നാൽ, ഒരാൾക്കു് തൻെറ സ്വാഭാവികമായ കർമ്മം അധർമ്മമാണു് എന്നു തോന്നിയാൽ അയാൾ എന്താണു് ചെയ്യേണ്ടതു്? സ്വാഭാവികമായതുകൊണ്ടു് ആ കർമ്മം ചെയ്യണം എന്ന തോന്നലും, അധർമ്മമായതുകൊണ്ടു് അതു ചെയ്യരുതു് എന്ന തോന്നലും തമ്മിൽ ഏററുമുട്ടുമ്പോഴുണ്ടാവുന്ന മനഃക്ലേശത്തിൽനിന്നു മുക്തികിട്ടാൻ എന്താണു് വഴി?

വഴിയിതാണു്: ആദ്യംതന്നെ അവിടെ സ്വാഭാവികമായ ആ കർമ്മം അധർമ്മമാണു് എന്ന തോന്നലിനെ ഒന്നു പരിശോധിച്ചുനോക്കുക. വൈദ്യവൃത്തിയാണു് ഒരാളുടെ സ്വാഭാവികമായ കർമ്മം എന്നു വെയ്ക്കുക, അതയാൾക്കു് അധർമ്മമായിത്തോന്നുന്നു എന്നും വെയ്ക്കുക. എന്നാൽ, അയാൾ വേണ്ടതു് തനിക്കിങ്ങനെ തോന്നാനുള്ള കാരണമെന്തു് എന്നന്വേഷിച്ചുനോക്കുകയാണു്. പലേ കാരണങ്ങളെക്കൊണ്ടും രോഗസ്വരൂപം മനസ്സിലാവാൻതന്നെ വിഷമം, മനസ്സിലായാലും രോഗത്തിനു് പ്രതിവിധി തീർച്ചപ്പെടുത്താൻ അതിലേറെ വിഷമം, തീർച്ചപ്പെടുത്തിയാലും അതു നടപ്പിലാക്കാൻ അത്യന്തം വിഷമം; ഇതുകൊണ്ടൊക്കെക്കൂടി വൈദ്യൻെറ പ്രവൃത്തിയുടെ ഫലം പലപ്പോഴും വിപരീതമായിപ്പോവുന്നില്ലേ, ആയുരാരോഗ്യങ്ങളുടെ സംരക്ഷണത്തിന്നുപകരം വിധ്വംസനമായിപ്പോവുന്നില്ലേ എന്നാലോചിച്ചിട്ടാണോ അയാൾക്കു് വൈദ്യവൃത്തി അധർമ്മമായിത്തോന്നുന്നതു്? വൈദ്യവൃത്തി ഇന്നു് വൈദ്യവൃത്തിയായിക്കൊണ്ടു നടക്കാൻ പ്രയാസമായിരിക്കുന്നു, വൈദ്യന്നു് കച്ചവടക്കാരനാകാതെ ഗതിയില്ല എന്നു വന്നിരിക്കുന്നു എന്നോർത്തിട്ടാണോ അധർമ്മമായിത്തോന്നുന്നതു്? അതോ, ഇതുപോലെ വേറെ എന്തെങ്കിലും കാരണംകൊണ്ടാണോ അങ്ങനെ തോന്നുന്നതു്? ഇങ്ങനെയൊക്കെ ആലോചിച്ചുനോക്കുക. ഒപ്പം, ഇതും ആലോചിച്ചുനോക്കുക: ഇപ്പറഞ്ഞമാതിരിയുള്ള ചില തകരാറുകൾ ഒന്നല്ലെങ്കിൽ മറെറാന്നു് ഏതു പ്രവൃത്തിയിലും വരാൻ സാദ്ധ്യതയില്ലേ? ഈവക തകരാറുകൾ ആവുന്നതും ഒഴിവാക്കിക്കൊണ്ടു് വൈദ്യവൃത്തി തുടരുക എന്നതു് കേവലം അസാദ്ധ്യമാണോ?

ഈവിധമുള്ള ആലോചനയുടെ ഫലമായി ഒരാൾക്കു് സ്വാഭാവികമായ കർമ്മം അധർമ്മമാണു് എന്ന തൻെറ തോന്നൽ അടിസ്ഥാനമില്ലാത്തതാണു് എന്നാണു് തീർച്ചപ്പെടുന്നതു് എന്നിരിക്കട്ടെ; എന്നാൽ എളുപ്പമായി, അയാൾക്കു പിന്നെ ആ കർമ്മം മനശ്ശല്യമെന്യേ തുടരാമല്ലൊ. മറിച്ചാണെങ്കിലോ? ആ കർമ്മം

അധർമ്മമാണ് എന്ന തോന്നൽ മുന്നേപ്പോലെ നിലനില്ക്കുകയോ, മുന്നേക്കാരം ബലപ്പെട്ടുകയോ ആണെങ്കിലോ ?

എങ്കിൽ അയാരം വേണ്ടതു് ആ കർമ്മം തനിക്കിപ്പോഴും സ്വാഭാവികമായിത്തോന്നുന്നുണ്ടോ എന്നു് പരിശോധിച്ചുനോക്കുകയാണു്; വൈദ്യവൃത്തി അധർമ്മമാണോ എന്നു പരിശോധിച്ചു നോക്കുകയാണു്. വൈദ്യവൃത്തി അധർമ്മമാണു് എന്നു യുക്തികരംകൊണ്ടു് ബോധപ്പെട്ടിട്ടും ഒരാരംക്കു് പിന്നേയും അതു തുടരണമെന്നു തോന്നുന്നുണ്ടോ? പണത്തിന്നോ പദവിയ്ക്കോ പേരിന്നോവേണ്ടി അതു തുടരണമെന്നു തോന്നുന്നുണ്ടോ എന്നല്ല ചോദ്യം, അവയ്ക്കൊന്നും വേണ്ടിയല്ലാതെതന്നെ അതു തുടരണമെന്നു തോന്നുന്നുണ്ടോ എന്നാണു്. ഒരു കർമ്മം പണത്തിന്നോ മററോവേണ്ടി ചെയ്യണം എന്നു തോന്നുന്നു എന്നുവെച്ചു് അതു സ്വാഭാവിക കർമ്മമാണു് എന്നു പറയാൻ വയ്യ, അതിനൊന്നുംവേണ്ടിയല്ലാതെതന്നെ ആ കർമ്മം ചെയ്യണം എന്നു തോന്നുന്നുണ്ടെങ്കിലേ അതു് സ്വാഭാവികമായ കർമ്മമാണു് എന്നു പറയാൻ കഴിയൂ.

ഇങ്ങനെ പരിശോധിച്ചുനോക്കിയിട്ടു് ആ കർമ്മം തനിക്കു് സ്വാഭാവികമല്ല എന്നാണു് ഒരാരംക്കു് ബോധപ്പെടുന്നതു് എങ്കിൽ, സംശയമെന്യേ അയാരംക്കതുപേക്ഷിക്കാം. അതുപേക്ഷിക്കുന്നതു പിന്നെ സ്വാഭാവികമായ കർമ്മം ഉപേക്ഷലാവില്ല, അഹങ്കാരമോ അജ്ഞാനമോ ആവുകയുമില്ല.

ഇനി, മറിച്ചു് ആ കർമ്മം സ്വാഭാവികമാണു് എന്നാണു് ബോധപ്പെടുന്നതു് എങ്കിലോ? അപ്പോരം ഫലം, അധർമ്മമായതുകൊണ്ടു് ആ കർമ്മം ചെയ്യരുതു് എന്നൊരു വശത്തുനിന്നും, സ്വാഭാവികമായതുകൊണ്ടു് അതു ചെയ്യണം എന്നു് മറുവശത്തുനിന്നും കല്പന കിട്ടുകയാവില്ലേ? ഈ രണ്ടിന്നുമിടയിൽപ്പെട്ട മനസ്സിന്നുണ്ടാവുന്ന തിങ്ങൽ ഒഴിവാക്കാൻ എന്താണു് ചെയ്യേണ്ടതു് ?

ചെയ്യേണ്ടതിതാണു്: ആ കർമ്മം അധർമ്മമാണു് എന്ന തീരുമാനത്തേയും അതിന്നടിസ്ഥാനമായ യുക്തികളേയും എല്ലാം തല്ക്കാലത്തേയ്ക്കു് മറക്കുക; അതുപോലെ, അതു് തന്റെ സ്വാഭാവികമായ കർമ്മമാണു് എന്ന കാര്യത്തേയും മറക്കുക. എന്നിട്ടു് മനസ്സിനെ ഉള്ളിലോട്ടു് തിരിച്ചുവിടുക, കേവലം ഹൃദയാഭിമുഖമാക്കുക. അനുക്ഷണം ആവിർഭവിച്ചുകൊണ്ടിരിക്കുന്ന വികാരങ്ങളേയും വിചാരങ്ങളേയും എല്ലാം ആട്ടിയകററി മനസ്സിനെ ഹൃദയൈകതാനമാക്കാൻ ശ്രമിക്കുക. അങ്ങനെ മനസ്സു് ഹൃദയനിഷ്ഠമായിക്കഴിഞ്ഞാൽ ആ ഹൃദയത്തിന്റെ മുമ്പിൽ ഒരു ചോദ്യം സമർപ്പിക്കുക: പ്രസ്തുത കർമ്മം ചെയ്യണമോ ചെയ്യേണ്ടയോ എന്നു്. അതിന്നു് ഉടൻ ഉത്തരം കിട്ടിയെന്നുവരില്ല. ഉത്തരം കിട്ടുന്നതുവരെ ചോദ്യം ആവർത്തിച്ചുകൊണ്ടിരിക്കുക. കുറെക്കഴിഞ്ഞാൽ ഒരുത്തരം കിട്ടും. പക്ഷേ, അതു് വളരെ സൂക്ഷ്മമായ സ്വരത്തിലായിരിക്കും. പിന്നെ ആ സൂക്ഷ്മധ്വനിയിൽ മനസ്സിനെ ഏകാഗ്രമാക്കുക. ക്രമേണ ആ ധ്വനി വളർന്നുവന്നു് മററെല്ലാ ശബ്ദങ്ങളേയും കീഴ്പ്പെടുത്തിക്കൊണ്ടു് മുഴങ്ങിക്കേരംക്കാൻ തുടങ്ങും. എന്നുവെച്ചാൽ, മുൻപറഞ്ഞ കർമ്മം സ്വാഭാവികമാണു്, അതുകൊണ്ടതു ചെയ്യണം എന്നോ, അധർമ്മമാണു് അതുകൊണ്ടതു ചെയ്യരുതു് എന്നോ ഉള്ള വാദങ്ങളൊന്നും പിന്നെ കേരംക്കില്ല; അതു് ചെയ്യണം എന്നോ ചെയ്യരുതു് എന്നോ ഉച്ചസ്വരത്തിൽ ഒരാജ്ഞമാത്രമേ അവിടെ കേരംക്കൂ എന്നർത്ഥം. അങ്ങനെ അന്തർദ്വന്ദ്വം അവസാനിച്ചതുകൊണ്ടു് മനസ്സിന്നപ്പോരം പൂർണ്ണമായ ശാന്തി ലഭിക്കും.

ഇവിടെ ധർമ്മാധർമ്മനിർണ്ണയത്തിന്നു് ഇങ്ങനെ ഹൃദയത്തെ ആശ്രയിക്കുന്നതിന്നർത്ഥമെന്തു് എന്നാണെങ്കിൽ: ത്യാഗം ചെയ്യുന്നതു് ധർമ്മമാണു്, തട്ടിപ്പറിക്കുന്നതു് അധർമ്മമാണു് എന്നൊക്കെ ചില ധാരണ നമുക്കുണ്ടല്ലൊ. ഇതിനെയാണു് നാം നമ്മുടെ ധർമ്മബോധം എന്നു വിളിക്കുന്നതു്. ഇതിനെ അടിസ്ഥാനമാക്കിയാണു് നാം ഒരു പ്രവൃത്തി ധർമ്മമായി എന്നോ അധർമ്മമായി എന്നോ തീർച്ചപ്പെടുത്താറും. എന്നാൽ, ചിലപ്പോരം ഈ അടിസ്ഥാനത്തിന്നിളക്കം തട്ടാറുണ്ടു്, ചിലപ്പോരം നമുക്കു് ഇവിടെ ത്യാഗം ചെയ്യുന്നതു ധർമ്മമാണോ എന്നും തട്ടിപ്പറിക്കുന്നതു് അധർമ്മമാണോ എന്നും സംശയം ജനിക്കാറുണ്ടു്. അപ്പോരം നാം ചെയ്യാറു് ത്യാഗം ചെയ്യുന്നതു ധർമ്മമാവുന്നതെന്തുകൊണ്ടു് എന്നും തട്ടിപ്പറിക്കുന്നതു് അധർമ്മമാകുന്നതു്

എന്തുകൊണ്ട് എന്നും ആലോചിച്ചുനോക്കി അതിൻെറ അടിസ്ഥാനത്തിൽ പ്രകൃതത്തിൽ ത്യാഗം ധർമ്മമാണ് എന്നും തട്ടിപ്പറി അധർമ്മമാണ് എന്നും തീർച്ചപ്പെടുത്തുകയാണല്ലൊ. ഇനി ചിലപ്പോഠം ഈ അടിസ്ഥാനത്തിന്നും ഇളക്കം സംഭവിച്ചേക്കാം; ത്യാഗം ധർമ്മമാവുന്നതിന്നും തട്ടിപ്പറി അധർമ്മമാവുന്നതിന്നും കാരണമായി നാം കണ്ടെത്തിയ തത്ത്വത്തിൻെറ സാധുത്വത്തിൽത്തന്നെ നമുക്ക് സംശയം ജനിച്ചേക്കാം. ഉവ്വ്, ചിലപ്പോഠം അങ്ങനെ സംഭവിക്കാറുണ്ട്. അപ്പോഠം നാം ആ അടിസ്ഥാനത്തെത്തന്നെ പരിശോധിച്ചുനോക്കും; ആ അടിസ്ഥാനത്തിന്നും അടിസ്ഥാനമെന്ത് എന്നന്വേഷിച്ചുനോക്കും. ഇങ്ങനെ പോയിപ്പോയി ഒടുവിൽ നാം ചെന്നെത്തുക, നമ്മുടെ ധർമ്മബോധത്തിന്നും യുക്തിബോധത്തിന്നും എല്ലാം അടിയിലായി, അവയെല്ലാം നിയാമകമായി, ഇതരാനപേക്ഷമായി ധർമ്മാധർമ്മങ്ങളെ വേർതിരിച്ചു കാണാൻ കഴിവുള്ള, ഇന്നതു് ധർമ്മമെന്നും ഇന്നതു് അധർമ്മമെന്നും സ്വതന്ത്രമായി വിധി കല്പിക്കുന്ന ഒരു വസ്തുവിലാണ്. എല്ലാററിന്നും ആഭ്യന്തരമായ ഈ വസ്തു ഹൃദയം, അഥവാ ഹൃദയസ്ഥമായ ചൈതന്യം ആണ്. അപ്പോഠം, സ്വാഭാവികമായ കർമ്മം അധർമ്മമാണോ എന്ന സന്ദേഹം വന്നാൽ അതിൻെറ ആത്യന്തികനിവൃത്തിക്കും ഈ ഹൃദയത്തെത്തന്നെയാണല്ലൊ ആശ്രയിക്കേണ്ടതു്.

ഈ ഹൃദയസ്ഥമായ ചൈതന്യം ഇങ്ങനെ സൂക്ഷ്മമായി ധർമ്മത്തെ കാണിച്ചുകൊടുക്കുക മാത്രമല്ല, സൂക്ഷ്മമായി ധർമ്മാചരണത്തിന്നു് പ്രേരിപ്പിക്കുകയും ചെയ്യുന്നുണ്ട്. ഈ പ്രേരണമൂലമത്രേ എത്ര കൊടിയ അധർമ്മിഷ്ഠന്നും ചില കാര്യങ്ങഠം ചെയ്യേണ്ടതാണെന്നും ചില കാര്യങ്ങഠം ചെയ്യരുതാത്തതാണെന്നും ഒരു തോന്നൽ ചിലപ്പോഠം ഉണ്ടാകാററ്. ഒരു കാര്യം ചെയ്യേണ്ടതാണ് എന്ന തോന്നലിനൎത്ഥം അതു ധർമ്മമാണ് എന്നു തോന്നുന്നു എന്നും അതു ചെയ്യാൻ ലഘുവായിട്ടെങ്കിലും ഒരു പ്രയത്നം ഉള്ളിൽ ഉണ്ട് എന്നുമാണല്ലൊ. അതുപോലെ, ഒരു കാര്യം ചെയ്യരുതാത്തതാണ് എന്ന തോന്നലിനൎത്ഥം അതു് അധർമ്മമാണ് എന്നു തോന്നുന്നു എന്നും അതു ചെയ്യാതിരിക്കാൻ ലഘുവായിട്ടെങ്കിലും ഒരു പ്രയത്നം ഉള്ളിൽ ഉണ്ട് എന്നുമാണല്ലൊ. ഇങ്ങനെ എല്ലാവരേയും ധർമ്മമാൎഗ്ഗത്തിൽ പ്രവൎത്തിപ്പിക്കുന്നു എന്നതുകൊണ്ട്, ആ പ്രവൎത്തിപ്പിക്കാനുള്ള കഴിവിനെ അടിസ്ഥാനമാക്കി, ഈ ഹൃദയസ്ഥമായ ചൈതന്യത്തെ ഈശ്വരൻ എന്നു വിളിക്കുന്നു.

ഈ ഈശ്വരൻ ഒരേവിധത്തിലല്ല എല്ലാവരും ധർമ്മോപദേശം ചെയ്യുന്നതു്. ഉത്തമനായ ഒരാചാൎയ്യൻ ശിഷ്യൻെറ ബുദ്ധിയേയും ശ്രദ്ധയേയും കണക്കിലെടുത്തിട്ടാണല്ലൊ അയാളെ പഠിപ്പിക്കുക; വിദഗ്ദ്ധനായ ഒരു വൈദ്യൻ രോഗിയുടെ സത്ത്വബലാദികളേയും ആവശ്യത്തേയും നോക്കിയിട്ടാണല്ലൊ അയാളെ ചികിത്സിക്കുക. അതുപോലെ, ഈശ്വരനും ഓരോ ആളുടേയും അൎഹതയ്ക്കനുസരിച്ചാണ് അയാളെ ധർമ്മമാൎഗ്ഗത്തിൽ പ്രവൎത്തിപ്പിക്കുക. ഈശ്വരന് ഇതെങ്ങനെ സാദ്ധ്യമാവുന്നു എന്നു ചോദിച്ചാൽ സ്വന്തം ശക്തികൊണ്ട് എന്നേ മറുപടിയുള്ളൂ. എങ്കിൽ ഈശ്വരന്നു് ഈ ശക്തികൊണ്ട് എല്ലാവരേയും ഒററയടിക്ക് ഒരേ ധർമ്മമാൎഗ്ഗത്തിൽ പ്രവൎത്തിപ്പിക്കരുതേ, എന്തുകൊണ്ടദ്ദേഹം അതു ചെയ്യുന്നില്ല എന്നു ചോദിച്ചാൽ അറിഞ്ഞുകൂടാ എന്നേ മറുപടിയുള്ളൂ. അങ്ങനെ അവ്യാഖ്യേയമായ ഈ ശക്തിയെ മായ എന്നു വിളിക്കുന്നു.

ശരി. അപ്പോഠം ഹൃദയമാണല്ലൊ ഒടുവിൽ ധർമ്മവും അധർമ്മവും തീർച്ചപ്പെടുത്തേണ്ടതു്. ആ സ്ഥിതിക്ക് നാമെന്തിന്നു് ധർമ്മാധർമ്മങ്ങളെക്കുറിച്ച് വിമൎശിക്കാൻ മിനക്കെടുന്നു? എന്തിനിങ്ങനെ ബുദ്ധിയെ ക്ലേശിപ്പിക്കുന്നു ? നേരെ ഹൃദയത്തോടു് ചോദിച്ച് ധർമ്മവും അധർമ്മവും തീർച്ചപ്പെടുത്തിയാൽപ്പോരേ ?

മതി, ഒട്ടും പോരായ്കയില്ല. പക്ഷേ, ഇതെളുപ്പമാണെന്നു് ധരിച്ചുപോകേണ്ട. ഹൃദയത്തോടു ചോദിക്കാൻ മനസ്സിനെ ഹൃദയനിഷ്ഠമാക്കണം, അതിന്നു് മനസ്സിനെ തികച്ചും അന്തർമ്മുഖമാക്കണം; ആ അന്തർമ്മുഖത്വം കുറെ നേരം അവിച്ഛിന്നമായി നിലനിൎത്തുകയും വേണം. ഇതു രണ്ടും തുലോം വിഷമം പിടിച്ചതാണ്. കാരണം, സ്വതേ മനസ്സിന്നു് ബഹിർമ്മുഖവിഹാരമാണിഷ്ടം, എപ്പോഴും ചുററിത്തിരിയാനുമാണിഷ്ടം എന്നതുതന്നെ.

അതിന്നും പുറമെ, നമ്മുടെ ഹൃദയത്തിൽ ഒട്ടേറെ സ്വാൎത്ഥവാസനകൾ പററിച്ചേൎന്നു കിടപ്പുണ്ടാകും. അവയെയൊക്കെ തുടച്ചുനീക്കിയില്ലെങ്കിൽ മനസ്സിന്നു് ശരിക്കും ഹൃദയത്തെ സ്പൎശിക്കാൻ സാധിക്കില്ല, ഹൃദയത്തിൻെറ സന്ദേശം കേൾക്കാനും സാധിക്കില്ല. അതിനാൽ യുക്തിവിചാരംകൊണ്ടു് അവയെ നിശ്ശേഷം ദൂരികരിച്ചേ പററു; നിഷ്പക്ഷമായി ധർമ്മാധർമ്മവിമൎശം ചെയ്യേ പററൂ.

ഇപ്പോൾ, ആദ്യം ചോദിച്ച ചോദ്യങ്ങൾക്കു സമാധാനമായല്ലൊ, അൎജ്ജുനന്നു് എന്തുകൊണ്ടു് യുദ്ധം ഉപേക്ഷിക്കാൻ സാദ്ധ്യമാവില്ല, ഹൃദയസ്ഥനായ ഈശ്വരനെ ശരണം പ്രാപിച്ചാൽ എങ്ങനെ മനശ്ശാന്തി കിട്ടും എന്നൊക്കെ വ്യക്തമായല്ലൊ.

ഇവിടെ ഭഗവാൻ അൎജ്ജുനന്നു് നൽകിയ ആ ഉപദേശമുണ്ടല്ലൊ, ഹൃദയേശ്വരനെ സൎവ്വാത്മനാ ശരണം പ്രാപിക്കുക എന്ന ഉപദേശം, അതു് നമുക്കു് എത്രയും ശ്രദ്ധേയമത്രേ. കാരണം, നാമിന്നു് ഹൃദയത്തിൽനിന്നു് അത്രയും അകന്നുപോയിരിക്കുന്നു എന്നതുതന്നെ, അഹോരാത്രം ബഹിർമ്മുഖവ്യാപാരങ്ങളിൽ മുഴുകി ഹൃദയം എന്നൊന്നുണ്ടെന്നതു് മറന്നപോലെയായിരിക്കുന്നു എന്നതുതന്നെ.

---

# ഭാഗവതത്തിലെ ഈശ്വരതത്ത്വം

## പി. ആർ. നായർ

'ഭക്ത്യാ ഭാഗവതം ജ്ഞേയം' എന്നു പ്രസിദ്ധമാണു്. ഈശ്വരനിലുള്ള പരമപ്രേമമാണു ഭക്തിയെന്നു ശാണ്ഡില്യനും നാരദനും പ്രഖ്യാപിച്ചിരിക്കുന്നു. ഇതനുസരിച്ചു് ശ്രീമഹാഭാഗവതത്തിലെ ഈശ്വരതത്ത്വത്തെക്കുറിച്ചു് വ്യക്തമായ ധാരണയുണ്ടാവേണ്ടതാവശ്യമാണു്. അവതാരങ്ങളിലൂടെയും ആഖ്യാനങ്ങളിലൂടെയും ഈശ്വരമഹത്ത്വം പ്രശംസിക്കുന്ന പുരാണങ്ങളിലെ ഗൂഢസങ്കേതങ്ങൾ സാമാന്യനിലയിൽ സുഗ്രഹമല്ല. എന്നെപ്പോലെ അവിദഗ്ദ്ധനായ ഒരാൾ അവ വ്യാഖ്യാനിക്കാൻ പുറപ്പെടുന്നതു് സാഹസമായിരിക്കും. അതുകൊണ്ടു് വ്യാഖ്യാനമെന്ന ദുഷ്കരകൃത്യത്തിനൊരുങ്ങാതെ സ്പഷ്ടവും ലളിതവുമായ ആശയങ്ങൾ സമാഹരിക്കാനേ ഒരുങ്ങുന്നുള്ളു. 'മധുമക്ഷികാന്യായേന' ശേഖരിച്ചുവെച്ച അറിവുകളാണു് ഈ ലേഖനത്തിൻെറ ഉള്ളടക്കമെന്നുകൂടി പ്രസ്താവിച്ചുകൊള്ളട്ടെ.

ബ്രഹ്മാനുഭവസമ്പന്നാഃ ശാസ്ത്രജ്ഞാശ്ചാനസൂയവഃ
താത്പൎയ്യരസസാരജ്ഞാസ്ത ഏവാത്രാധികാരിണഃ.

എന്ന പ്രസിദ്ധമായ നിയമമുണ്ടു്. 'ബ്രഹ്മാനുഭൂതിനേടിയവരും ശാസ്ത്രനിഷ്ണാതരും അസൂയയററവരും അൎത്ഥബോധം സിദ്ധിച്ചവരുമായ പണ്ഡിതന്മാർമാത്രമേ ഭാഗവതാൎത്ഥം ഗ്രഹിപ്പാൻ ശക്തരാകുന്നുള്ളു.' അതുകൊണ്ടു് സാമാന്യക്കാരായ നമുക്കു് പൂൎവ്വസൂരികളുടെ കാലടിപ്പാടുകൾ പിൻതുടരാം. അവർ അവിടവിടെ ചൂണ്ടിക്കാണിച്ച രഹസ്യങ്ങൾ ആധുനികശാസ്ത്രങ്ങളോടും ആസ്തിക്യചിന്തയോടും പൊരുത്തപ്പെടുന്നതെങ്ങനെയെന്നും വിവേചിക്കണമല്ലോ.

ബ്രഹ്മസൂത്രത്തിലെന്നപോലെ മഹാഭാഗവതത്തിലും 'ജന്മാദ്യസ്യ യതഃ' എന്നു കാണുന്നു. 'ഈ പ്രപഞ്ചം എവിടെനിന്നുണ്ടായി? എങ്ങോട്ടു പോകുന്നു?' ജിജ്ഞാസുവിൻെറ ഉപരമിക്കാത്ത മനസ്സു് തത്ത്വചിന്തയിലേയ്ക്കു കടക്കുന്നതിവിടെയാണു്. കരണാന്വേഷണമാണു് കാഴ്ചപ്പാടുകളുടെ മുൻപിലുള്ളതു്. തത്ത്വദൎശികൾ പ്രപഞ്ചസത്തകളുടെ മൂലകാരണമായ ചൈതന്യത്തെ ദൎശിച്ചപ്പോഴാണു് അന്വേഷണത്തിൽനിന്നു വിരമിച്ചതു്. അവൎക്കു് വ്യക്തമായ അഭിപ്രായം ഈശ്വരതത്ത്വത്തെക്കുറിച്ചുണ്ടായിരുന്നു. പുരാണാദികളിൽ അവിടവിടെയായി അതു പറഞ്ഞിട്ടുമുണ്ടു്.

അഹമേവാസമേവാഗ്രേ നാന്യദ്യത്സദസത് പരം
പശ്ചാദഹം യദേതച്ച യോഽവശിഷ്യേത സോഽസ്മ്യഹം
(ഭാഗ. 2. 9. 32)

'സൃഷ്ടിയുടെ ആരംഭത്തിൽ ഞാൻമാത്രമേ ഉണ്ടായിരുന്നുള്ളൂ, മറ്റൊന്നുമില്ലായിരുന്നു. (അതായതു് ക്രിയാരഹിതമായ പൂർവ്വരൂപംതന്നെ.) അതു് സത്തുമായിരുന്നില്ല, അസത്തുമായിരുന്നില്ല.'

എന്താണിതിന്റെ അർത്ഥം? 'സത്തു്'' കാര്യരൂപമായ സ്ഥൂലഭാവത്തെ കുറിക്കുന്നു. സ്ഥൂലപ്രപഞ്ചം അന്നില്ലായിരുന്നു. അതുപോലെ 'അസത്തു്'' സൂക്ഷ്മപ്രപഞ്ചത്തെ വ്യപദേശിക്കുന്നു. അതും അന്നില്ലായിരുന്നു. സ്ഥൂലമോ സൂക്ഷ്മമോ ആയ പ്രപഞ്ചം രൂപപ്പെടുന്നതിനു മുമ്പും ''ഞാനു''ണ്ടായിരുന്നു. പ്രപഞ്ചം ഒന്നാകെ ഈശ്വരനിൽ അന്തർമ്മുഖവും നിഷ്ക്രിയവും ആയിരുന്നുവെന്നാണല്ലോ ഇതിന്റെ ആശയം. സൃഷ്ടിക്കുശേഷവും 'ഞാനു'ണ്ടു്. ഇപ്പോഴും സൃഷ്ടിയുമുണ്ടു്, 'ഞാനു'മുണ്ടു്. സൃഷ്ടമായതു് എന്നിൽനിന്നു ഭിന്നമല്ലതാനും. 'ഞാൻ' പ്രപഞ്ചമാകെ തിങ്ങിനില്ക്കുന്നു. ഇനി പ്രളയത്തിലായാലും 'ഞാനു'ണ്ടായിരിക്കും. എന്നിൽത്തന്നെ സകലതും പ്രകർഷേണ ലയിക്കുന്ന സ്ഥിതിയാണു പ്രളയം. അന്നു 'ഞാൻ' മാത്രമേ ശേഷിക്കൂ. ഇതാണു് 'എന്റെ' (ഈശ്വരന്റെ) യഥാർത്ഥസ്വരൂപം.

അനാദിയും അനന്തവും അദ്വിതീയവുമായ പരിപൂർണ്ണചൈതന്യമാണീശ്വരനെന്നു് ഇവിടെ സ്പഷ്ടമായിരിക്കുന്നു. ഇതുതന്നെ ഋഗ്വേദസംഹിതയിലുമുണ്ടു്. 'നാസദാസീന്നോ സദാസീത്തദാനീം' (അന്നു് സത്തും ഉണ്ടായിരുന്നില്ല, അസത്തും ഉണ്ടായിരുന്നില്ല. 8.7.17.) ഈശ്വരതത്ത്വം ശാശ്വതമാണെന്നും സഗുണമോ നിർഗ്ഗുണമോ ആയ വ്യവഹാരമേതും അതിനു യോജിക്കുമെന്നും പുരാണകാരൻ വ്യഞ്ജിപ്പിച്ചിരിക്കുന്നു. ജീവനും ജഗത്തും ബ്രഹ്മസ്വരൂപമാണെന്നുള്ള അദ്വൈതഭാവനയും ഇവിടെ ഉൾക്കൊള്ളിച്ചുകാണുന്നു.

ജ്ഞാനമാർഗ്ഗികൾക്കുമാത്രം ഉപലഭ്യമായ ബ്രഹ്മാവബോധത്തെ മുൻനിർത്തിയാണു് മേൽപ്രകാരം ഈശ്വരനിർവചനം ചെയ്തതു്. ഇതേ ഗ്രന്ഥത്തിൽത്തന്നെ ത്രിമൂർത്തികല്പനയും അവതാരമഹത്ത്വങ്ങളും ഭഗവല്ലീലകളും സുലഭമാണു്. സഗുണഭക്തർക്കാവശ്യമായ സാധനാഭേദങ്ങളും ഇടയ്ക്കിടെ ഉപദേശിച്ചിട്ടുണ്ടു്. ഈവക സങ്കല്പങ്ങൾ ഏതുവിധം സമന്വയിക്കുമെന്നാണിനി പരിശോധിക്കേണ്ടതു്.

ഈശ്വരസ്വരൂപം ചൈതന്യമാണെന്നു് എല്ലാവരും സമ്മതിക്കുന്നു. അതു് സത്ത്വഗുണത്തിലൂടെ വെളിപ്പെടുംവരെ അവ്യക്തമായിത്തന്നെ ഇരിക്കും. തീപ്പെട്ടിക്കൊള്ളിയിൽ തീയുണ്ടോ? പ്രഥമദൃഷ്ടിയിലില്ല. ഉരസലുണ്ടാകുമ്പോൾ തീ വെളിപ്പെടുന്നു. ഏതാണ്ടിതുപോലെയാണു് ഗുണാവച്ഛിന്നമായ പ്രകൃതിയിൽ ഈശ്വരചൈതന്യം പ്രകാശിക്കുക. ഗുണങ്ങളുമായി ബന്ധിക്കാതെയുള്ള അവസ്ഥയിൽ നിർഗ്ഗുണബ്രഹ്മമെന്നാണു് ചൈതന്യത്തെ വിശേഷിപ്പിക്കേണ്ടതു്. അതായതു് അവ്യക്തവും നിർഗ്ഗുണവുമായ മൂലതത്ത്വം പ്രപഞ്ചത്തിന്റെ ഓരോ പരമാണുവിലും നിഹിതമാണെന്നു നാം വ്യക്തമായി ബോധിക്കുകതന്നെ വേണം.

ഗുണങ്ങൾ മൂന്നാകുന്നു; സത്ത്വം, രജസ്സു്, തമസ്സു്. ഗുണമെന്ന സംജ്ഞതന്നെ സാധാരണമായ അർത്ഥത്തിലല്ല. തദ്ഭാവമാണു ഗുണം. അവ്യക്തമായ ചിദ്വസ്തു (ചൈതന്യം) സത്ത്വഗുണത്തെ അവലംബിക്കുമ്പോൾ സ്വയം സാകാരമാകുന്നു. പ്രകൃതിയിൽ ഈശ്വരൻരൂപം ധരിക്കുന്നുവെന്നർത്ഥം. ആ രൂപം നാനാത്വമുള്ളതല്ല; ഒന്നേ ഒന്നു്. പ്രപഞ്ചപരമാണുക്കളിലെ പ്രഥമപരിണാമം വ്യക്തമായ ഏകരൂപമാണെന്നുതന്നെ ആശയം. സത്ത്വത്തിന്റെ സമനന്തരപരിണാമമാണു രജസ്സു്. ഏകത്വം നാനാത്വത്തിലേയ്ക്കു കടക്കുന്നതു് രജോഗുണത്തിലൂടെയാണു്. സമഷ്ടിയായ ഏകത്വം വ്യഷ്ടിയായ നാനാത്വത്തിലേയ്ക്കു മാറുന്നതുകൊണ്ടു് വിഭിന്നപ്രകൃതികളായി തോന്നിത്തുടങ്ങുന്നു. ആ തോന്നലുതന്നെയാണു് ബാഹ്യപ്രപഞ്ചത്തിലെ പ്രതിഭാസമത്രയും. പ്രകടമായ നാനാത്വം ഉണ്ടായതുപോലെ ഇല്ലാതാവുകയും ചെയ്യും. വ്യക്തത്തിന്റെ തിരോധാനമാണു് പ്രളയം അഥവാ നാശം. തമസ്സെന്ന ഗുണമാണിതിനു നിദാനം. പാൽ തിളയ്ക്കുമ്പോൾ പതയുണ്ടാകുന്നു. ആറിക്കഴിഞ്ഞാൽ ഉണ്ടായിടത്തുതന്നെ ലയിക്കുന്നു. ഉണ്ടാവലും ലയിക്കലും ഒരിടത്തുതന്നെ. ഇതേപ്രകാരം അവ്യക്തത്തിൽനിന്നുദിച്ചു് അവ്യക്തത്തിൽത്തന്നെ മറയുന്നതാണീ പ്രപഞ്ചം. ഇടയ്ക്കു കാണുന്ന 'തോന്ന

ലുകരം' രജോഗുണത്തിന്റെ വ്യവഹാര മാണെന്നു ശാസ്ത്രകാരന്മാർ സമർത്ഥിച്ചിരിക്കുന്നു.

ചുരുക്കത്തിൽ ബാഹ്യപ്രപഞ്ചം രജോ ഗുണപ്രഭവമാണ്. സത്ത്വം സ്ഥിതിയേയും, രജസ്സ് സൃഷ്ടിയേയും, തമസ്സ് സംഹാരത്തേയും പ്രതിനിധാനം ചെയ്യുന്ന തദ്ഭാവങ്ങളാണെന്ന് ലഘുവായിട്ടെങ്കിലും ധരിച്ചുവെയ്ക്കുന്നതു നന്ന്.

കാന്തം ഇരുമ്പിനെ ആകർഷിക്കുന്നു. മററൊരു കാന്തത്തെ വികർഷിക്കുന്നു. ആകർഷണവികർഷണങ്ങൾ ഭൗതികശാസ്ത്രത്തിനു സുപരിചിതമാണ്. അതിവിടെയും അനുസന്ധേയമാണെന്നെടുത്തു പറയട്ടെ. സ്ഥിതിഭാവമെന്ന സത്ത്വത്തിൽ രജസ്സ് ആകർഷണസ്വഭാവവും തമസ്സ് വികർഷണസ്വഭാവവുമാണ്. സൂക്ഷ്മതന്മാത്രകളുടെ —അത്യന്തം അവ്യക്തങ്ങളായ സൂക്ഷ്മപരമാണുക്കളുടെ — ആകർഷണവികർഷണങ്ങൾ പൂർവാചാര്യന്മാർ നല്ലവണ്ണം ഗ്രഹിച്ചിരുന്നതിന് വേണ്ടുവോളം തെളിവുണ്ട്. 'ആററം' എന്ന മൂലഘടകത്തെ അപേക്ഷിച്ച് തുലോം സൂക്ഷ്മമായ അവ്യക്തത്തിലേയ്ക്കും ചൈതന്യത്തിലേയ്ക്കും സോപാധികം കടന്നുചെന്ന ദിവ്യചക്ഷുസ്സുകൾ ഇന്നത്തെ സൂക്ഷ്മദർശിനിയന്ത്രങ്ങളല്ലെന്നു മാത്രം ധരിച്ചാൽ മതി.

ആ ദിവ്യചൈതന്യം ഒന്നേ ഉള്ളുവെങ്കിലും രജസ്തമസ്സുകളുടെ സമ്മിശ്രരൂപമായി ഭിന്നമെന്നപോലെ വ്യവഹരിക്കപ്പെടുന്നു. അതായതു് ശുദ്ധസത്ത്വമെന്ന പൂർവാവസ്ഥ ഒന്നാമത്തേതു്. രജോമിശ്രമായ സത്ത്വം രണ്ടാമത്തേതു്. തമോമിശ്രസത്ത്വം മൂന്നാമത്തേതു്. രജസ്തമസ്സുകൾ രണ്ടും കലന്ന സത്ത്വം നാലാമത്തേതു്. ഇങ്ങനെ സരൂപാവസ്ഥയിൽ ഈശ്വരതത്ത്വം നാലുതരത്തിലുണ്ടെന്നു പറയാം. ഇതിനെ ആസ്പദമാക്കിയാണ് പുരാണങ്ങളിലെ മൂർത്തിഭേദങ്ങൾ. ശുദ്ധസത്ത്വമായ ചൈതന്യം വിഷ്ണുവും, രജോമിശ്രസത്ത്വം ബ്രഹ്മാവും, തമോമിശ്രസത്ത്വം രുദ്രനുമാകുന്നു. രുദ്രൻതന്നെ ശിവനും. രജസ്തമസ്സുകൾ കലന്ന സത്ത്വം (നാലാമത്തേതു്) പുരുഷനെന്ന വിവിക്തസംജ്ഞകൊണ്ടറിയപ്പെടുന്നു. ഈ നാമങ്ങൾ വ്യവഹാരമാത്രപ്രധാനമാകുന്നു.

ഇങ്ങനെ പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്ക് ബ്രഹ്മാവിഷ്ണുരുദ്രന്മാരെ നിമിത്തമാക്കിയതിനർത്ഥമുണ്ട്. ഈ മൂന്നു കാര്യത്തിനും പുരുഷൻ ഉപാദാനകാരണമാണെന്ന നിലയ്ക്ക് അതിനും മഹത്ത്വം സിദ്ധിച്ചിരിക്കുന്നു. ചുരുക്കത്തിൽ അവ്യക്തനായ സർവേശ്വരന്റെ സാകാരഭാവമായി ത്രിമൂർത്തികളും പുരുഷനുമെന്ന നാലെണ്ണമുണ്ട്. ആദ്യം പറഞ്ഞ മൂന്നെണ്ണം നിമിത്തകാരണവും, പുരുഷൻ മാത്രം ഉപാദാനകാരണവുമാകുന്നു. കാര്യകാരണബന്ധം ശാസ്ത്രദൃഷ്ട്യാ അപഗ്രഥിക്കുമ്പോൾ ഒന്നുതന്നെയാണ്. ആ നിലയ്ക്ക് സങ്കല്പോപാധികളെല്ലാം സൂക്ഷ്മബോധത്തിൽ അജ്ഞാനരൂപമാണെന്നും ഈശ്വരൻ ഒന്നേയുള്ളുവെന്നും വ്യക്തമാകും. നിരാകാരനായ ഈശ്വരനെ സാകാരനായി ഉപാസിക്കുന്നവർക്ക് ഭേദബുദ്ധി നശിക്കുംവരെ മൂർത്തിഭേദത്തിൽ മനസ്സുറയ്ക്കുമെന്നല്ലാതെ സത്യമായ ചൈതന്യം ബോധ്യപ്പെടുന്നില്ല. നിരാകാര ചൈതന്യത്തെ ജ്ഞാനദൃഷ്ട്യാ ബോധിക്കുമ്പോഴാകട്ടെ ജഗദ്വസ്തുക്കൾ ആരോപിതങ്ങളായ നാമരൂപങ്ങളാൽ ഭിന്നിച്ചു നില്ക്കുന്നതായി ഗ്രഹിക്കുന്നു.

ഇപ്രകാരം നിത്യനിരാകാരമാണു സർവേശ്വരതത്ത്വം. ഗുണാതീതൻ, കാലാതീതൻ, നിർവികാരൻ, ശാന്തൻ, അഭയൻ എന്നും മററും മഹാഭാഗവതത്തിലെവിടെയും വിഷ്ണുവിനെ വിശേഷിപ്പിച്ചുകാണാം. ഇതിന്നാസ്പദമായ തത്ത്വചിന്തയെന്തെന്നു വഴിയെ പ്രസ്താവിക്കാം.

ത്രിമൂർത്തികളിൽ ശ്രേഷ്ഠൻ വിഷ്ണുവാണെന്നുപപാദിക്കുന്ന ധാരാളം കഥകൾ പുരാണങ്ങളിലുണ്ട്. 'ഭൃഗുപരീക്ഷ' ഇതിനൊരുദാഹരണമാണ്. ശൈവവൈഷ്ണവസമ്പ്രദായങ്ങളുടെ മേന്മ സ്ഥാപിക്കുന്നതിനുവേണ്ടി ഇത്തരം സന്ദർഭങ്ങൾ സൃഷ്ടിച്ചതാണെന്നുള്ള ചിലരുടെ നിഗമനം ശരിയല്ലെന്നാണ് എനിക്കു തോന്നുന്നതു്. മുൻപു പറഞ്ഞ സൃഷ്ടിപ്രക്രിയയുടെ അടിസ്ഥാനത്തിൽ വിഷ്ണുസങ്കല്പത്തിന്റെ പ്രാധാന്യം പ്രത്യേകം ചൂണ്ടിക്കാണിക്കാവുന്നതുമാണ്. ഇതിനനുകൂലമായ വേറെ പ്രസ്താവങ്ങൾ മഹാഭാഗവതത്തിലുണ്ട്:

> ന യത്ര കാലോഽനിമിഷാം പരഃ പ്രഭുഃ
> കുതോ ന ദേവാ ജഗതാം യ ഈശിരേ
> ന യത്ര സത്ത്വം ന രജസ്തമശ്ച
> ന വൈ വികാരോ ന മഹാൻ പ്രധാനം.

(ഭാഗ. 2. 2. 17.)

വിഷ്ണുവിൻെറ പരമപദത്തെ വർണ്ണിക്കുന്നു: 'അവിടെ ദേവകളെ നിയന്ത്രിക്കുന്ന കാലത്തിൻെറ ആധിപത്യമോ അവക്കു ജഗത്തിന്മേലുള്ള നിയാമകത്വമോ ഒന്നുംതന്നെയില്ല. സത്ത്വരജസ്തമസ്സുകളും അവിടെയില്ല. അഹങ്കാരതത്ത്വം, മഹത്തത്ത്വം, പ്രകൃതിതത്ത്വം എന്നിവയുമില്ല.' (ഇവിടെ മററൊരു പ്രക്രിയകൂടി സൂചിപ്പിച്ചിരിക്കുന്നു: മൂലപ്രകൃതിയിൽ പുരുഷൻ ചേഷ്ടിച്ചു; അഹങ്കാരം പ്രാദുർഭവിച്ചു; അതു് ഗുണമിശ്രിതമായി മൂന്നുതരത്തിൽ – അതായതു് സാത്ത്വികം, രാജസം, താമസമെന്നു് – രൂപംകൊണ്ടു; താമസാഹങ്കാരത്തിൽനിന്നു് 'മഹാൻ' എന്ന തത്ത്വമുണ്ടായി. മഹത്തത്ത്വമാണു് പ്രകൃതിയിലെ ചേഷ്ടാവിപരിണാമമായ സൃഷ്ടി.) ഇവിടെ സങ്കേതശബ്ദങ്ങൾക്കു സാമാന്യാർത്ഥം ഗ്രഹിച്ചാൽ പോരാ, ഗീതയിലെ,

> ഭൂമിരാപോഽനലോ വായുഃ
> ഖം മനോ ബുദ്ധിരേവ ച
> അഹങ്കാര ഇതീയം മേ
> ഭിന്നാ പ്രകൃതിരഷ്ടധാ.

എന്ന പ്രകൃതത്തിൽ അഹങ്കാരത്തിനു നൽകുന്ന അർത്ഥംതന്നെ സ്വീകരിക്കണം. യോഗികൾ 'നേതി, നേതി' (ഇതല്ല, ഇതല്ല) എന്നാവർത്തിച്ചു് ആ ദിവ്യപദത്തെ അനിർവാച്യമായി വർണ്ണിക്കുന്നു. ഭിന്നമായ സകലതിനെയും അവർ സർവ്വഥാ വർജ്ജിക്കുന്നു. ഹൃദയംകൊണ്ടു് ആ വിശിഷ്ടഭാവത്തെ നിരന്തരം സാക്ഷാത്കരിക്കയും ചെയ്യുന്നു. ഈ വിഷ്ണുപദത്തെയാണു യോഗികൾ പരമേശ്വരനായി കരുതുന്നതു്. ദേവകിയുടെ വാക്യമായി ഈ ആശയം ഭാഗവതകാരൻ സമർത്ഥിക്കുന്നതു നോക്കുക:

> രൂപം യത്തത്പ്രാഹുരവ്യക്തമാദ്യം
> ബ്രഹ്മ ജ്യോതിർന്നിർഗ്ഗുണം നിർവ്വികാരം
> സത്താമാത്രം നിർവിശേഷം നിരീഹം
> സ ത്വം സാക്ഷാദ്വിഷ്ണുരധ്യാത്മദീപഃ.
>
> (ഭാഗ. 10. 3. 24.)

'ഭഗവാനേ, വേദങ്ങളിൽ അവിടുത്തെ അവ്യക്തവും ആദിമവുമായ രൂപം വർണ്ണിച്ചിരിക്കുന്നു. അതു് നിർഗ്ഗുണവും നിർവ്വികാരവും സർവ്വവ്യാപകവുമായ ബ്രഹ്മംതന്നെ; നിഷ്ക്രിയവും സത്താമാത്രവും നിർവ്വിശേഷവുമാണതു്. ബുദ്ധ്യാദികളെ പ്രകാശിപ്പിക്കുന്നതും സ്വയം പ്രകാശിക്കുന്നതുമായ ആ വസ്തുതന്നെ അവിടുന്നു്, അതേ, അവിടുന്നു വിഷ്ണുവാകുന്നു.' ഇപ്രകാരം സർവ്വേശ്വരനെ സങ്കല്പിക്കുവാൻ സാമാന്യസാധകനു കഴിവില്ല. ഇതു ബോദ്ധ്യപ്പെട്ടുകൊണ്ടാണു് പൂർവ്വികന്മാർ അവതാരങ്ങളെ പ്രശംസിച്ചതു്. സാമാന്യനിലയിൽ പ്രപഞ്ചം മുഴവനും ഈശ്വരാവതാരമാകുന്നു. എങ്കിലും ഇവിടെപ്പറഞ്ഞ സത്ത്വഭാവത്തിൻെറ പ്രത്യക്ഷാനുഭവം സിദ്ധിക്കുന്ന വ്യക്ത്യംശങ്ങളെ വിശിഷ്ടപുരുഷന്മാരായി– അവതാരവരിഷ്ഠന്മാരായി– നാം കരുതിവരുന്നു. 'പരമഹംസാ'ദി പരിവ്രാജകന്മാർ ഇക്കൂട്ടത്തിൽപ്പെടുന്നവല്ലോ.

ഭാഗവതകാരൻ ആദ്യാവതാരം പുരുഷതത്ത്വമാണെന്നു വ്യക്തമാക്കിയിരിക്കുന്നു. (പുരുഷശബ്ദം ലിംഗസൂചകമല്ലെന്നു സൂചിപ്പിക്കട്ടെ!)

> ''ആദ്യോഽവതാരഃ പുരുഷഃ പരസ്യ.'' (2.6.42)

മത്സ്യാവതാരം തുടങ്ങിയ ആദിസങ്കല്പങ്ങളല്ല പുരുഷനെന്ന അവതാരത്തിൻെറ ഉള്ളടക്കം. ത്രിമൂർത്തികൾക്കുശേഷം സമ്മിശ്രഗുണഭാവങ്ങളായി രൂപംകൊണ്ട സത്ത്വഭാവംതന്നെ പുരുഷൻ. പ്രകൃതിയെയും തജ്ജന്യമായ പ്രപഞ്ചത്തെയും നിയന്ത്രിച്ചു നിത്യമായി വിഹരിച്ചുപോരുന്ന ചൈതന്യംതന്നെ പ്രസ്തുത പുരുഷൻ. നാനാത്വത്തിലെ ഏകത്വമെന്ന നിലയിലാണു് പുരുഷനിലെ വ്യക്തിത്വം. ഇതാണു് ഈശ്വരൻെറ ആദ്യത്തെ അവതാരമെന്നു സൂക്ഷ്മദൃക്കുകൾക്കു കാണാം.

പുരുഷൻ ശുദ്ധമുക്താവസ്ഥയിൽ പ്രപഞ്ചവ്യവഹാരം കൈക്കൊള്ളുമ്പോൾ ദിവ്യാനുഭവമുള്ള അവതാരമായിരിക്കും. ദശാവതാരവർണ്ണനകളുടെ കാതലായ അംശം ഇതാണെന്നു തോന്നുന്നു. ഇക്കാര്യം അന്യത്ര വ്യക്തമാക്കുന്നുണ്ടു്.

> ഭൂതൈർയദാ പഞ്ചഭിരാത്മസൃഷ്ടൈഃ
> പുരം വിരാജം വിരചയ്യ തസ്മിൻ
> സ്വാംശേന വിഷ്ടഃ പുരുഷാഭിധാനം
> അവാപ നാരായണ ആദിദേവഃ. (ഭാഗ.11.4.3 )

'ആദിദേവനായ നാരായണൻ സ്വസൃഷ്ടങ്ങളായ പഞ്ചഭൂതങ്ങളെക്കൊണ്ടു് പ്രപഞ്ചരൂപമായ വിരാട്ടെന്ന പുരത്തെ നിർമ്മിച്ചു. അതിൽ താൻ തന്നെ സന്നിവിഷ്ടനായി. അങ്ങനെ പുരുഷനെന്ന പേരിലറിയപ്പെട്ടു.' വിരാഡ്രൂപം

ഭാഗവതത്തിൽ വർണ്ണിച്ചിട്ടുണ്ടല്ലോ. എല്ലാം ഈശ്വരനിലൊതുങ്ങുമെന്നുള്ളതിനാൽ വിരാട്ട് പരിപൂർണ്ണസത്തയാകുന്നു. പുരുഷന്റെ (ഈശ്വരന്റെ) ദേഹം പ്രപഞ്ചവും പ്രാണൻ സർവ്വവ്യാപകചൈതന്യവുമാണ്. ത്രിമൂർത്തികൾ (വിഷ്ണു–ബ്രഹ്മാ-രുദ്രന്മാർ) ഗുണാവതാരങ്ങളാണെന്നിനി പ്രത്യേകിച്ചു പറയേണ്ടതുമില്ല. വാമനാവതാരകഥയോടനുബന്ധിച്ച് ഇതേ വിഷയം കൂടുതൽ വിശദമാക്കിയിരിക്കുന്നു. ബലിയുടെ മുമ്പിൽ വെളിപ്പെട്ട വിഷ്ണുവിന്റെ അംഗങ്ങളിൽ പ്രപഞ്ചം മുഴുവനും കാണാറായതു് പുരുഷതത്ത്വത്തിന്റെ പ്രകടഭാവമാണ്.

കായേ ബലിസ്തസ്യ മഹാവിഭൂതേഃ
സഹർത്വിഗാചാര്യസദസ്യ ഏതത്
ദദർശ വിശ്വം ത്രിഗുണം ഗുണാത്മകേ
ഭൂതേന്ദ്രിയാർത്ഥാശയജീവയുക്തം. (ഭാഗ.8.20.22.)

'ഋത്വിക്, ആചാര്യൻ, സദസ്യർ മുതലായവർക്കും മഹാബലിക്കും ആ മഹോന്നതനായ വാമനമൂർത്തിയുടെ ഗുണാത്മകശരീരത്തിൽ ത്രിഗുണമയമായ പ്രപഞ്ചം അപ്പാടെ കാണുമാറായി.' അതായതു് പ്രപഞ്ചരഹസ്യം വെളിപ്പെട്ടു. നിസ്സാരനായ വാമനബ്രഹ്മചാരിയിൽ പുരുഷതത്ത്വത്തിലെ പൂർണ്ണാവസ്ഥ ദർശിക്കുമാറുള്ള ബലിയുടെ ചിലർക്കെങ്കിലും ഉണ്ടായിക്കുടെന്നില്ല. ശ്രീകൃഷ്ണപരമാത്മാവു് അർജ്ജുനനെ വിശ്വരൂപം ദർശിപ്പിച്ചതു് ''ദിവ്യം ദദാമി തേ ചക്ഷുഃ'' (നിനക്കു ഞാൻ ദിവ്യചക്ഷുസ്സു തരുന്നു) എന്നു പറഞ്ഞുകൊണ്ടാണല്ലോ. ഇവിടെ ആ ദിവ്യചക്ഷുസ്സിന്റെ കഥ പറയാതിരുന്നതു് ബലിമഹാരാജന്റെ വ്യക്തിപ്രഭാവം കണക്കിലെടുത്തുകൊണ്ടാവണം.

വിശ്വരൂപദർശനം ഫലപാകമെത്തിയ സാധകന്മാർക്കു സുലഭമാണത്രേ! ബോധോദയത്തിനു തൊട്ടുമുമ്പു് ബുദ്ധദേവനു് വിശ്വരൂപം കാണാൻ കഴിഞ്ഞതായി അശ്വഘോഷൻ വർണ്ണിക്കുന്നു. ''ദദർശ നിഖിലം ലോകം ആദർശ ഇവ നിർമ്മലേ'' (തെളിഞ്ഞ കണ്ണാടിയിലെന്നപോലെ ലോകം മുഴുവൻ പ്രതിഫലിച്ചുകണ്ടു.)

പുരുഷൻ പിറന്നു. പിന്നീടുണ്ടായവ ഗുണാവതാരങ്ങൾ: ആദ്യം രജോഗുണം സ്വീകരിച്ചു് സൃഷ്ടികർത്താവായി; സത്വത്തോടുചേർന്നു വിഷ്ണുവും തമസ്സോടുചേർന്നു് രുദ്രനും ജനിച്ചു. എല്ലാം ഒന്നുതന്നെ. നാമരൂപങ്ങളിൽമാത്രമേ ഭേദമുള്ളു. അവനു് സ്വന്തമായി പേരില്ല, തന്മൂലം 'തത്'' (അതു്) എന്ന അനിർവ്വചനീയ നാമധേയം പുരസ്കൃതവുമായി. മേൽപ്പറഞ്ഞ തത്ത്വവിചാരത്തിന്റെ ചുരുക്കമാണിതു്.

ബ്രഹ്മാവിനു് ഹംസവും, വിഷ്ണുവിനു ഗരുഡനും, ശിവനു കാളയും വാഹനമായി. കമണ്ഡലു വിധാതാവിനും, ചക്രം വിഷ്ണുവിനും, ത്രിശൂലം ശിവനും മുഖ്യചിഹ്നങ്ങളാണ്. പ്രഥമസൃഷ്ടിയായ ജലത്തെ കമണ്ഡലുവും, നിത്യചൈതന്യത്തെ സുദർശനചക്രവും, ത്രിഗുണസാമ്യത്തെ ത്രിശൂലവും പ്രതിനിധാനം ചെയ്യുന്നുണ്ടാവാം. ഇവയ്ക്കു് വേറെയും സങ്കേതങ്ങളുണ്ടായിക്കൂടെന്നില്ല. സാധകന്റെ സങ്കല്പസുഗമതയ്ക്കുവേണ്ടി ഋഷിമാർ ഇപ്രകാരം നിർദ്ദേശിച്ചതിനു് വെറും കവി ചമത്കാരമെന്നു പേരിടുന്നതു ദുസ്സാഹസമാകുമെന്നുകൂടി സൂചിപ്പിച്ചുകൊള്ളുന്നു.

അടിസ്ഥാനതത്ത്വത്തിലുറപ്പിച്ചുവെച്ചവയാണു് ഹിന്ദുക്കളുടെ ദേവതാസങ്കല്പങ്ങൾ. ഭാഗവതത്തിന്റെ ഏടുകളിൽ ഇക്കാര്യം സുഗ്രഹമാകുന്നു. ഭക്തന്മാർക്കു് ഭാവനയ്ക്കനുസരിച്ചു ഭഗവദ്രൂപം സാക്ഷാത്കരിക്കാം. അരൂപിയാണീശ്വരനെങ്കിലും വിവിധരൂപത്തിൽ അവിടുന്നു വെളിപ്പെടുന്നു. കല്പാവതാരം, മന്വന്തരാവതാരം യുഗാവതാരം, സ്വല്പാവതാരം എന്നു വിഭജിച്ചുകൊണ്ടുള്ള അവതാരനിർദ്ദേശംതന്നെ ഈ അർത്ഥത്തിലാണല്ലോ.

'സ്ഥൂലത്തിൽനിന്നു സൂക്ഷ്മത്തിലേയ്ക്കു'' എന്ന വിലോമപ്രക്രിയയാണു് അദ്ധ്യാത്മവാദത്തിന്റെ സ്വഭാവം. ജഡപ്രകൃതിയും ജീവനുമാണു് പ്രപഞ്ചത്തിന്റെ പൊരുളെന്നു രൂഢമായി ധരിക്കുന്നവർക്കു് ഈ വിഷയം മനസ്സിലാകുന്നില്ല. അന്തർമ്മുഖവീക്ഷണംമാത്രമേ പുരുഷതത്ത്വം ദർശിപ്പാൻ സഹായിക്കുകയുള്ളു. അതിനുള്ള പ്രേരണയും സാധനാപദ്ധതിയും ഭക്തിശാസ്ത്രസിദ്ധാന്തമനുസരിച്ചു് ഭാഗവതത്തിൽ നിബന്ധിച്ചിരിക്കുന്നു.

ഈ ലേഖനത്തിന്റെ ഉള്ളടക്കം ചുരുക്കിപ്പറയാം. പ്രപഞ്ചത്തിന്റെ പൂർവ്വരൂപം അവ്യക്തമായ ചൈതന്യമാണ്. അതിലുൾപ്പെട്ട ഗുണ

ഭാവങ്ങളാണു സൃഷ്ടികരം, അവ ഈശ്വരേച്ഛയ്ക്കു വഴങ്ങുന്നു. പൂർവ്വാവസ്ഥയിലേയ്ക്കു മടങ്ങുന്നു. ഇടയ്ക്കുള്ള പരിണാമക്രമത്തിൽ നാമാകട്ടെ ഒന്നു മൊന്നുമറിയാതെ ഭ്രമിച്ചിട്ടു കാര്യമില്ല. ഏകേശ്വരത്വത്തിലുറച്ച ബുദ്ധിയും മനസ്സും നമ്മെ സർവ്വാത്മകചൈതന്യത്തിന്റെ സമഗ്രദർശനത്തിനു ശക്തരാക്കും. ഇതനുസരിച്ച സശ്രദ്ധം സംഗ്രഥിച്ചിട്ടുള്ള പുരാണങ്ങളുടെ കാതലായ തത്ത്വത്തിൻ കണ്ണോടിക്കാൻ മടിക്കരുതെന്നു മാത്രം.

---

# നാളന്ദ

**വി. ആർ. പരമേശ്വരൻപിള്ള, എം. ഏ.**

നമ്മുടെ ജന്മഭൂമിയിൽ പത്തു ശതവർഷക്കാലം വിജ്ഞാനപ്രഭ വിതറി വിശ്വവിഖ്യാതിനേടിയ പ്രാചീന വിദ്യാപീഠമാണു് നാലന്ദാവിഹാരം. അതിന്റെ അവശിഷ്ടങ്ങൾ കാണപ്പെടുന്ന സ്ഥലത്തിന്റെ ആധുനികനാമധേയം ബഡ്ഗാവോൺ അഥവാ വടഗ്രാമം എന്നാകുന്നു. പാററ്നായിൽനിന്നു് അമ്പത്തിയഞ്ചു മൈൽ തെക്കുകിഴക്കും രാജഗൃഹത്തിൽനിന്നു് ഏഴുമൈൽ വടക്കുമായിട്ടാണിതു്. ബാക്തിയാർ പൂർലൈററ്റെയിൽവേയിൽ നാലന്ദാസ്റ്റേഷനിൽനിന്നു രണ്ടുമൈൽ അകലെ പ്രസ്തുത അവശിഷ്ടങ്ങൾ വ്യാപിച്ചുകിടക്കുന്നു. പത്തൊമ്പതാം നൂററാണ്ടിന്റെ ആദ്യപാദത്തിൽ ബുക്കാനൻ ഹാമിൽട്ടൻ അവിടെനിന്നു് ഏതാനും ബൗദ്ധവിഗ്രഹങ്ങളും ഹൈന്ദവപ്രതിമകളും കണ്ടെടുക്കുകയുണ്ടായി. എങ്കിലും ദീർഘവിസ്മൃതിയിലാണ്ടുകിടന്ന ഈ പ്രാചീനവിജ്ഞാനകേന്ദ്രത്തെ ലോകത്തിന്റെ ശ്രദ്ധയ്ക്കു വിഷയമാക്കിയതു് 1861ൽ ജനറൽ അലക്സാണ്ടർ കന്നിങ്ഹാം ആയിരുന്നു. ഫാഹിയേൻ, യുവാൻചാങ്, ഇററ്സിങ്ങ് മുതലായ ചീനാസഞ്ചാരികളുടെ വിവരണങ്ങളും പുരാതനലിഖിതങ്ങളിലെ പ്രസ്താവനകളും ആസ്പദമാക്കി ആ പാശ്ചാത്യൻ നാലന്ദായുടെ യഥാർത്ഥസ്ഥാനം കണ്ടറിഞ്ഞു.

ശ്രീബുദ്ധന്റെ ശിഷ്യപ്രധാനനായ സാരീപുത്രന്റെ ജന്മദേശം ഈ സ്ഥലമാണെന്നു് 'മഹാസുദസ്സനജാതക'ത്തിൽ പറഞ്ഞിരിക്കുന്നു. നാല, നാലക, നാലകഗ്രാമ, നാലന്ദ എന്നിങ്ങനെയെല്ലാം അതിനെ വിളിച്ചിരുന്നു. അവിടത്തെ സരസ്സിലുണ്ടായിരുന്ന ഒരു നാഗത്തിന്റെ നാമത്തിൽനിന്നാണു് ഈ പേരുണ്ടായതെന്നു് ഐതിഹ്യമുദ്ഘോഷിക്കുന്നു. ബുദ്ധഭഗവാൻ ബോധിസത്വനായിരുന്ന മുൻജന്മങ്ങളിലൊന്നിൽ അവിടം രാജധാനിയാക്കി വാണിരുന്നു എന്നും ഭഗവാന്റെ അപരിമിതമായ വദാന്യതനിമിത്തം ആ സ്ഥലത്തിനു് നാലംദാ എന്ന പേരുണ്ടായി എന്നും ഒരു കഥയുണ്ടു്.

മഹാവീരനും ശ്രീബുദ്ധനും പല പ്രാവശ്യം നാലന്ദാ സന്ദർശിച്ചതായി കാണുന്നു. ശാക്യസിംഹൻ അവിടെ വിശ്രമിച്ചിരുന്ന മാന്തോപ്പു് 'പാവാരിക' എന്ന പേരിൽ അറിയപ്പെട്ടിരുന്നു. ഭഗവാൻ തന്റെ അവസാന യാത്രയിൽ ശിഷ്യസഹസ്രങ്ങളാൽ പരീതനായി അവിടം സന്ദർശിച്ചു എന്നു് 'മഹാപരിനിബ്ബാനസുത്ത' എന്ന പാലിഗ്രന്ഥം പ്രസ്താവിക്കുന്നു. ഇതൊരു ആമ്രോദ്യാനമായിരുന്നു എന്നും പത്തുകോടി സ്വർണ്ണനാണയം വിലയ്ക്കു് അഞ്ഞൂറു വ്യാപാരികൾ ഒന്നുചേർന്നു ഇതു വാങ്ങിച്ചു് ബുദ്ധഭഗവാനു് സമ്മാനിച്ചു എന്നും കേട്ടിട്ടുണ്ടു്. ആ ദീനബന്ധുവിന്റെ പരിപാവനസാന്നിദ്ധ്യം ലഭിക്കാൻ പലപ്പോഴും ഭാഗ്യമുണ്ടായ മാന്തോപ്പുതന്നെയാണു് പിൽക്കാലത്തു് നാലന്ദാവിഹാരമായിത്തീർന്നതെന്നു് യുവാൻചാങ് രേഖപ്പെടുത്തിയിരിക്കുന്നു.

നാലന്ദാവിഹാരം എപ്പോഴാണു് നിർമ്മിച്ചതെന്നു നിർണ്ണയിക്കാൻ തക്ക സാക്ഷ്യങ്ങൾ

ലഭിച്ചിട്ടില്ല. ഫാഹിയേൻ അക്കാര്യത്തിൽ മൗനംഭജിക്കയാണ്ˇ ചെയ്തിരിക്കുന്നതു്. അതേ സമയത്തു് സാരീപുത്രന്റെ ജനനസ്ഥലവും അന്ത്യവിശ്രമസ്ഥാനവുമായ നാലത്തേയും അവിടത്തെ സ്തൂപത്തേയുംപററി ആ സഞ്ചാരി പറയുന്നുമുണ്ടു്. യുവാൻചാങ്ങും ഇററ്സിങ്ങും നാലന്ദാവിഹാരത്തിനു് വളരെ പഴക്കമുള്ളതായി പ്രസ്താവിച്ചിരിക്കുന്നു. അവിടെ സാരീപുത്രന്റെ ചൈത്യത്തിൽ അശോകൻ വഴിപാടു നടത്തിയെന്നും ആ മഹാൻ അവിടെയൊരു ക്ഷേത്രം പണിയിച്ചു എന്നും അദ്ദേഹമായിരിക്കണം നാലന്ദാവിഹാരത്തിന്റെ പ്രഥമസ്ഥാപകനെന്നും താരാനാഥൻ പറയുന്നു. ബുദ്ധമതത്തിലെ മഹായാനശാഖയിൽ മഹാവിജ്ഞാനിയായിരുന്ന നാഗാർജ്ജുനൻ (രണ്ടാം ശതവർഷം) അഭ്യസനം നടത്തിയതു് അവിടെയായിരുന്നുവെന്നും പിൽക്കാലത്തു് ആ പണ്ഡിതാഗ്രണി അവിടെ പ്രഥമാചാര്യപദമലങ്കരിച്ചുവെന്നും കാണുന്നുണ്ടു്. നാഗാർജ്ജുനന്റെ ബ്രാഹ്മണസഹജീവി ആയിരുന്ന സുവിഷ്ണു, ഹീനയാന–മഹായാനശാഖകരം നശിക്കാതിരിക്കാനായി അവിടെ നൂററിയെട്ടു ക്ഷേത്രങ്ങരം പണിയിച്ചുപോലും. ഫാഹിയേൻ ഇന്ത്യ സന്ദർശിച്ച കാലത്തു് നാലന്ദായുടെ പ്രശസ്തി ഉച്ചകോടിയിൽ എത്തിയിട്ടില്ലായിരുന്നു. എന്നിരുന്നാലും പുരാതന ബൗദ്ധകൃതികളിൽ ആ പുണ്യസങ്കേതത്തെപ്പററി കാണപ്പെടുന്ന സംഖ്യാതീതമായ പ്രസ്താവനകരം അതിന്റെ മഹിമാതിശയത്തിനു് തെളിവായി നില്ക്കുന്നു. ഏഴാം നൂററാണ്ടിലും അനന്തരകാലങ്ങളിലും നാലന്ദായിൽ കണ്ട സർവ്വതോമുഖമായ ഔന്നത്യം മൂന്നും നാലും നൂററാണ്ടുകളിൽ കാണ്മാൻ തരമില്ലല്ലോ. പുരാവസ്തുഗവേഷണവകുപ്പുകാർ ഇവിടെ തുടർച്ചയായി നടത്തിയ ഖനനങ്ങരം മുഖേന അതിന്റെ പഴമയ്ക്കു അനുകൂലമായ അസംഖ്യം സാക്ഷ്യങ്ങരം ലഭിച്ചിട്ടുണ്ടു്. ക്രിസ്തുവർഷാരംഭത്തിനുമുമ്പുതന്നെ അവിടം ഒരു വലിയ ആദ്ധ്യാത്മികകേന്ദ്രമായി പരിവർത്തനം ചെയ്തു കഴിഞ്ഞിരുന്നു. നാഗാർജ്ജുനപ്രഭൃതികരം അവിടെവെച്ചു നടത്തിയ തത്ത്വശാസ്ത്രവാദങ്ങരം അന്നു ലോകമൊട്ടുക്കുള്ള മഹാവിജ്ഞാനികളുടെ ശ്രദ്ധയെ ആകർഷിച്ചിരുന്നു.

ബുദ്ധഭഗവാന്റെ നിർവ്വാണാനന്തരം വളരെക്കാലം കഴിഞ്ഞു് ശക്രാദിത്യനെന്ന രാജാവു്, ബുദ്ധൻ ധർമ്മം സംഘം എന്നീ മണിത്രയത്തെ ആദരിച്ചു നാലന്ദായിൽ ഒരു സംഘാരാമം പണിയിച്ചു. അദ്ദേഹത്തിന്റെ പുത്രനും പിൻഗാമിയുമായിരുന്ന ബുദ്ധഗുപ്തൻ സ്വപിതാവിന്റെ പാദമുദ്രകളെ പിന്തുടർന്നു് അതിന്റെ തെക്കുഭാഗത്തു് മറെറാരു സംഘാരാമമുണ്ടാക്കി. പിന്നീടു് അതിന്റെ കിഴക്കുഭാഗത്തു് തഥാഗതഗുപ്തനും, വടക്കുകിഴക്കുഭാഗത്തു ബാലാദിത്യനും ഓരോസംഘാരാമം സ്ഥാപിച്ചു. നാലാം സംഘാരാമത്തിന്റെ ഉദ്ഘാടനവേളയിൽ രാജകീയക്ഷണമനുസരിച്ചു് സംസ്ഥാനത്തിന്റെ നാനാഭാഗങ്ങളിൽനിന്നുമായിഅസംഖ്യം ഭിക്ഷുക്കരം സന്നിഹിതരായിരുന്നു. അക്കൂട്ടത്തിൽ രണ്ടു ചീനക്കാരും വന്നിരുന്നു. അവരെക്കണ്ടു കൃതജ്ഞത പ്രകാശിപ്പിക്കാനായി രാജാവു വന്നപ്പോഴേയ്ക്കും വിസ്മയാവഹമായ വിധത്തിൽ അവർ മറഞ്ഞുകളഞ്ഞു. തന്മൂലമുളവായ നിരാശയാൽ അദ്ദേഹം രാജപദവി വെടിഞ്ഞു് ഭിക്ഷുസംഘത്തിൽ ചേർന്നുവത്രേ ! പ്രഥമസംഘാരാമത്തിന്റെ പടിഞ്ഞാറുഭാഗത്തു് ബാലാദിത്യന്റെ പുത്രനായ വജ്രൻ മറെറാരു സംഘാരാമമുണ്ടാക്കി. അതിന്റെ വടക്കുഭാഗത്തു് മധ്യഭാരതത്തിലെ ഒരു രാജാവു് വമ്പിച്ച മറെറാരു സംഘാരാമവും, അവിടത്തെ എല്ലാ മന്ദിരങ്ങളേയും വലയം ചെയ്യുന്ന വലിയ ഒരു കോട്ടമതിലും പണിയിക്കയുണ്ടായി. മതിലിൽ മധ്യഭാഗത്തു് അതിരമണീയമായ ഒരു പ്രവേശനപഥവും നിർമ്മിച്ചു. മേൽ പ്രസ്താവിച്ച സംഘാരാമങ്ങളിലധികവും ഉണ്ടാക്കിയതു് ഗുപ്തസാമ്രാട്ടുകളാണെന്നുള്ള വസ്തുത സ്പഷ്ടമാകുന്നു.

യുവാൻചാങ് ഇവിടെ വന്നപ്പോരം ബുദ്ധഭഗവാന്റെ എൺപതടിപൊക്കമുള്ള ഒരു താമ്രവിഗ്രഹം കണ്ടതായി രേഖപ്പെടുത്തിയിരിക്കുന്നു. അശോകന്റെ പരമ്പരയിൽ അവസാനത്തെ അംഗമായിരുന്ന പൂർണ്ണവർമ്മൻ ആറാം നൂററാണ്ടിൽ സ്ഥാപിച്ചതായിരുന്നു അതു്. കന്യാകുബ്ജത്തിലെ ഹർഷവർദ്ധനൻ (606 – 647) നാലന്ദായുടെ ആവശ്യത്തിനുവേണ്ടി മുക്തഹസ്തം ദാനങ്ങരം നടത്തുകയും പിത്തളകൊണ്ടു് ഒരു സംഘാരാമമുണ്ടാക്കുകയും ചെയ്തു. അതിന്റെ പണി നടന്നുകൊണ്ടിരുന്ന കാലത്താണു് യുവാൻചാങ്ങിന്റെ ആഗമനം. നൂറു ഗ്രാമ

ങ്ങളുടെ നികുതി മുഴുവൻ ആ രാജേശ്വരൻ നാലന്ദായ്ക്കു വിട്ടുകൊടുത്തു. അതിനെത്തുടൎന്നു് ഉദാരന്മാരായ ഇരുന്നൂറു പൗരന്മാർ സംഘാരാമത്തിനാവശ്യമുള്ള അരിയും പാലും വെണ്ണയും കൊടുത്തുകൊള്ളാമെന്നേററു. ലോകസേവനനിരതരായ അവിടത്തെ ഭിക്ഷുക്കളെ ഹൎഷൻ അത്യധികം ആദരിച്ചിരുന്നു. അവരുടെ ദാസനാണു് താൻ എന്നു പ്രഖ്യാപനം ചെയ്യാനും അദ്ദേഹം മടിച്ചില്ല. അക്കാലത്തു് കന്യാകുബ്ജത്തിൽ വെച്ചു നടന്ന ചരിത്രപ്രസിദ്ധമായ മതമഹാസമ്മേളനത്തിൽ നാലന്ദായിൽനിന്നു് ആയിരം ഭിക്ഷുക്കൾ പങ്കുകൊണ്ടിരുന്നു. ആ വിദ്യാപീഠത്തിന്റെ പ്രശസ്തിക്കും പുരോഗതിക്കും സമൃദ്ധിക്കും രാജകീയസൗജന്യം പ്രധാന ആസ്പദമായിരുന്നു. അവിടെ മന്ദിരങ്ങൾ പണിയിക്കുന്നതിലും നവീനപദ്ധതികൾ നടപ്പിൽ വരുത്തുന്നതിലും അനേകം രാജാക്കന്മാർ അഹമഹമികയാ സന്നദ്ധരായിരുന്നു. അക്കാലത്തെ ശില്പികൾ അവരുടെ കൎമ്മകുശലത മുഴുവൻ ആ പവിത്ര സ്ഥാപനത്തിനുവേണ്ടി വളരെക്കാലം വിനിയോഗിച്ചു.

എട്ടാം നൂററാണ്ടുമുതൽ നാലു ശതവൎഷക്കാലം പൂൎവ്വേന്ത്യ വാണിരുന്ന പാലരാജാക്കന്മാർ നാലന്ദായുടെ അഭിവൃദ്ധിയിൽ ജാഗരൂകരായിരുന്നു. അതിന്റെ സഹോദരസ്ഥാപനങ്ങളായിക്കരുതാവുന്ന വിക്രമശില, സോമപുരം ആദിയായ വിദ്യാപീഠങ്ങളേയും അവർ പോഷിപ്പിക്കുകയുണ്ടായി. യവദ്വീപം, സുവൎണ്ണദ്വീപം മുതലായ വിദൂരദേശങ്ങളിലെ രാജാക്കന്മാരും നാലന്ദായുടെ സംരക്ഷണത്തിൽ ശ്രദ്ധ പതിപ്പിച്ചിരുന്നതായിക്കാണുന്നു.

ഹീനയാന_മഹായാനഗ്രന്ഥങ്ങൾ, വേദങ്ങൾ, ഹേതുവിദ്യ, ശബ്ദവിദ്യ, ചികിത്സാവിദ്യ ആദിയായവ അവിടത്തെ പഠനവിഷയങ്ങളായിരുന്നു. അന്നു ലോകത്തു് അറിയപ്പെട്ടിരുന്ന സകല വിജ്ഞാനശാഖകൾക്കും അവിടത്തെ പാഠപദ്ധതിയിൽ സ്ഥാനം നൽകിയിരുന്നു.

നാലന്ദായിലെ ഭിക്ഷുക്കളുടെ പ്രാപ്തിയും ധിഷണാവൈഭവവും സന്മാൎഗ്ഗനിഷ്ഠയും യശസ്സും വിദൂരദേശങ്ങളിൽപ്പോലും അറിയപ്പെട്ടിരുന്നു. പരിശുദ്ധവും കളങ്കരഹിതവുമായിരുന്നു അവരുടെ നടത്ത. സാന്മാൎഗ്ഗികനിയമങ്ങളെ ഇത്ര ആത്മാൎത്ഥതയോടെ പരിപാലിച്ചിരുന്നവർ മറെറാങ്ങും ഉണ്ടായിരുന്നില്ല. സംഘാരാമനിയമങ്ങൾ അതീവ കൎക്കശങ്ങളായിരുന്നു. പ്രഭാതംമുതൽ പ്രദോഷംവരെ അദ്ധ്യയനത്തിലും വാദപ്രതിവാദങ്ങളിലും ദത്തശ്രദ്ധരായിരുന്ന ആ ഭിക്ഷുക്കളെ എല്ലാ നാട്ടുകാരും ആദരിക്കുകയും ആ ശാന്തിധനന്മാരുടെ ആദേശവാണികളെ പൂൎണ്ണമനസ്സോടെ കൈക്കൊള്ളുകയുംചെയ്തിരുന്നു. സംഘാരാമത്തിലെ അംഗങ്ങളെല്ലാവരും വയോഭേദമോ ജ്ഞാനഭേദമോ കൂടാതെ പരസ്പരം സഹകരിച്ചുവന്നു. വിജ്ഞാനതൃഷ്ണയാൽ പ്രേരിതരായ അനേകം പേർ അയൽനാടുകളിൽനിന്നു് ഇവിടെ വന്നു് അദ്ധ്യയനത്തിലും വാദപ്രതിവാദത്തിലും പങ്കുകൊണ്ടു് വിജ്ഞാനസമ്പന്നരായി മടങ്ങിയിട്ടുണ്ടു്. അതിവേഗം ജനസമ്മതി നേടാൻ വേണ്ടി ചില പണ്ഡിതമ്മന്യന്മാർ തങ്ങൾ നാലന്ദായിൽ ചേൎന്നു് അധ്യയനം പൂൎത്തിയാക്കിയവരാണെന്നു വ്യാജം പറഞ്ഞു നടന്നിരുന്നതായും കാണുന്നുണ്ടു്. അന്തേവാസികളിൽ ഒരു വലിയ വിഭാഗം ദീൎഘകാലം അവിടെപ്പാൎത്തു് അധ്യയനം നടത്താൻ വന്നു ചേൎന്നവരായിരുന്നു. കുറച്ചുകാലം പരിശീലനം നടത്തിയശേഷം സ്വന്തനാടുകളിലേയ്ക്കു മടങ്ങിപ്പോകുന്നവരും ആയുഷ്കാലംമുഴുവൻ ബ്രഹ്മചര്യനിഷ്ഠയോടുകൂടി അധ്യയനം നടത്താൻ വന്നവരും നാലന്ദായിലുണ്ടായിരുന്നു.

നാലന്ദായിൽ പ്രവേശനം ലഭിക്കുക ക്ഷിപ്രസാധ്യമായിരുന്നില്ല. ശാസ്ത്രശാഖകളിൽ നല്ല വൈദഗ്ധ്യം നേടിയവൎക്കുമാത്രമേ അവിടെ പ്രവേശനം ലഭിച്ചിരുന്നുള്ളു. പ്രവേശനമാഗ്രഹിക്കുന്നവർ ദ്വാരപണ്ഡിതന്റെ മുമ്പിലെത്തി തങ്ങളുടെ പാണ്ഡിത്യം, വാഗ്വൈഭവം മുതലായവ ബോധ്യപ്പെടുത്തണം. അത്തരം പരീക്ഷയിൽ പത്തിനു രണ്ടോ മൂന്നോ പേരെ ജയിച്ചിരുന്നുള്ളു. എന്നിട്ടും ഭാരതത്തിന്റെ എല്ലാഭാഗങ്ങളിൽനിന്നും മാത്രമല്ല ചീന മുതലായ വിദൂരദേശങ്ങളിൽനിന്നു പോലും അനവധി വിദ്യാൎത്ഥികൾ തങ്ങളുടെ ലൗകികമായ ഉയൎച്ച താഴ്ചകൾ വകവെയ്ക്കാതെ നാലന്ദായിലെത്തി അവിടത്തെ കൎശനനിയ

മങ്ങളംക്കു വിധേയരായിവസിച്ച് വിജ്ഞാന ധനം വേണ്ടിടത്തോളം ആജ്ജിച്ചിരുന്നു. യുവാൻചാങ്ങ്, ഇററ്സിങ്ങ് ആദിയായ ചീന സഞ്ചാരികൾ ഇവിടെ വളരെക്കാലം താമസിച്ച് അഭ്യസനം നടത്തിയവരാണ്. അവരുടെ വിലയേറിയ വിവരണങ്ങളാണ് ഈ വിശ്വവിദ്യാലയത്തെപ്പററി അറിയാൻ നമ്മെ അധികം സഹായിച്ചിട്ടുള്ളത്.

നാഗാർജ്ജുനൻ, വസുബന്ധു, ദിങ്നാഗൻ, ശാന്തരക്ഷിതൻ, പത്മസംഭവൻ, ധർമ്മപാലൻ, ശീലഭദ്രൻ, ദീപങ്കരൻ മുതലായ മഹാവിജ്ഞാനികൾ ഇവിടെ ആചാര്യപദം അലങ്കരിച്ചിരുന്നവരാണ്. ജന്മനാ ബുദ്ധിശൂന്യരായിട്ടുള്ളവരെപ്പോലും ബുദ്ധിസമ്പന്നരാക്കാൻ പാടവമുള്ള ധർമ്മപാലചന്ദ്രപാലന്മാർ, തങ്ങളുടെ അദ്ധ്യാപനപ്രഭകൊണ്ട് അയൽദേശങ്ങളെപ്പോലും ജാജ്വല്യമാനമാക്കിത്തീർത്ത ഗുണമതി, സ്ഥിരമതി എന്നീ ദേശീയോത്തമന്മാർ, വാഗീശ്വരിയുടെ പരിപൂർണ്ണാനുഗ്രഹത്തിനു പാത്രമായി വിളങ്ങിയ പ്രഭാമിശ്രൻ, ഗംഗാധരിയെ അനുസ്മരിപ്പിക്കുന്ന പ്രഭാഷണാമൃതത്താൽ ശ്രോതൃഹൃദയങ്ങളെക്കവന്ന ജനമിശ്രൻ, സംഭാഷണചാതുരികൊണ്ടും സ്വഭാവമാധുര്യംകൊണ്ടും ശിഷ്യലക്ഷങ്ങളുടെ ഭക്ത്യാദരങ്ങൾക്കു ഭാജനമായി പ്രശോഭിച്ച ജ്ഞാനചന്ദ്രൻ മുതലായവർ ഇവിടെ വസിച്ച് സരസ്വതീസപര്യ അനുഷ്ഠിച്ച ധന്യാത്മാക്കളിൽ ചിലരാണ്.

നാലന്ദായിലെ ദിനചര്യ പ്രത്യേകം ശ്രദ്ധേയമാകുന്നു. സമയമറിയുന്നതിനു് അവിടെ ഒരു 'വാട്ടർ ക്ലാക്ക്' സ്ഥാപിച്ചിരുന്നു. ദിനരാത്രങ്ങളെ നാലുവീതം മണിക്കൂറുകളായും ഓരോ മണിക്കൂറിനേയും നാലംശങ്ങളായും ഭാഗിച്ചിരുന്നു. ഒരു വലിയ ലോഹപാത്രത്തിൽ വെള്ളം നിറച്ചു കേന്ദ്രസ്ഥാനത്തു വെച്ചിരുന്നു. അതിനുള്ളിൽ ചുവട്ടിൽ ചെറുദ്വാരമുള്ള മറെറാരു പാത്രം വെച്ചിരുന്നു. രണ്ടാമത്തെ പാത്രം അടിയിലുള്ള ചെറു ദ്വാരത്തിലൂടെ വെള്ളം കയറി നിറഞ്ഞു മുങ്ങുന്നതിനു് വേണ്ടിവരുന്ന സമയമാണ് കാൽ മണിക്കൂർ. ഓരോ കാൽ മണിക്കൂറും തികയുമ്പോൾ മണിയടിക്കുക പതിവാണ്. ഒരു മണിക്കൂർ തികയുമ്പോൾ ശംഖനാദം മുഴക്കും. പകൽ ആദ്യത്തെ രണ്ടു മണിക്കൂർ പൂർത്തിയാകുന്നതു് നട്ടുച്ചയ്ക്കായിരിക്കും. പ്രഭാതശംഖദ്ധ്വനി സംഘാരാമവാസികളെ മുഴവൻ ഉണർത്തുന്നു. അപ്പോൾ എല്ലാവരും ദിനകൃത്യങ്ങൾക്കു പുറപ്പെടുകയായി. സമീപത്തുള്ള കുളങ്ങളിൽ ചെന്നു കുളിച്ചശേഷം ഓരോരുത്തരും സ്തൂപത്തെ വലംവെയ്ക്കുന്നു. അനന്തരം ശിഷ്യഗണങ്ങൾ പഴയ പാഠങ്ങൾ പഠിക്കുന്നതിലോ ആചാര്യപാദരുടെ സന്നിധിയിലെത്തി അദ്ധ്യയനം ചെയ്യുന്നതിലോ ഏർപ്പെടുന്നു. അതിനുശേഷമാണ് പ്രഭാതഭക്ഷണം. അതു് അത്യന്തം ലഘുവായിരുന്നു. പ്രധാന ആഹാരം ഉച്ചനേരത്തേതാണ്. സസ്യഭക്ഷണമേ അനുവദിച്ചിരുന്നുള്ളു. അതും സത്വഗുണപോഷകമായ സാധനങ്ങൾ മാത്രം അടങ്ങിയവയാണെന്നു കൂടി ഓർമ്മിക്കാനുണ്ട്. ഇടയ്ക്കുള്ള സമയമെല്ലാം വിജ്ഞാനസമ്പാദനത്തിനു് ഉപയോഗിക്കുന്നു. സൂര്യാസ്തമനത്തോടുകൂടി ചൈത്യവന്ദനവും കീർത്തനാലാപവും നടത്തുന്നു. അതിൽ സകലരും ഭക്തിപൂർവ്വം പങ്കുകൊള്ളുന്നു. ഒന്നാം യാമം കഴിഞ്ഞു് എല്ലാവരും നിദ്രയ്ക്കു പോകും.

നാലന്ദായിലെ ഗുരുശിഷ്യബന്ധവും ആതിഥ്യമര്യാദയും സേവനതൃഷ്ണയും പരസ്പരബഹുമാനവും സ്തുത്യർഹമായിരുന്നു. യുവാൻചാങ്ങ് നാലന്ദായിലെത്തിയപ്പോൾ അദ്ദേഹത്തിനു ഹൃദയംഗമമായ സ്വാഗതം ലഭിച്ചു. അക്കാലത്തു് അവിടത്തെ പ്രഥമാചാര്യപദം അലങ്കരിച്ചിരുന്നതു് ശീലഭദ്രനായിരുന്നു. ആ ചീനക്കാരൻ വിജ്ഞാനസമ്പാദനാർത്ഥം അവിടെ വളരെക്കാലം താമസിക്കുകയുണ്ടായി. ശീലഭദ്രന്റെ അതിവിപുലമായ വൈദുഷ്യത്തേയും വ്യക്തിമാഹാത്മ്യത്തേയും യുവാൻചാങ്ങ് ഭംഗിയായി ചിത്രീകരിച്ചിട്ടുണ്ട്. അവിടെവെച്ച് അദ്ദേഹം മോക്ഷദേവൻ എന്ന ഭാരതീയനാമം സ്വീകരിച്ചതായും കാണുന്നു. നാലന്ദായിൽ നിന്നു പോയശേഷവും അവിടത്തെ അന്തേവാസികൾക്ക് അദ്ദേഹം സ്മരണീയനായിരുന്നു. യുവാൻചാങ്ങ് ചൈനയിൽ തിരിച്ചെത്തി വളരെക്കാലം കഴിഞ്ഞശേഷം, നാലന്ദായിൽ നിന്ന് പ്രജ്ഞാദേവൻ എന്ന ഭിക്ഷു ഒരു ജോടി വസ്ത്രം അദ്ദേഹത്തിനു് അയച്ചുകൊടുത്തതായും താനും സഹപാഠികളും ദിവസവും പ്രാർത്ഥനാ

വേളയിൽ അദ്ദേഹത്തെ സ്മരിക്കുന്നുണ്ടെന്നു് അറിയിച്ചതായും കാണുന്നു.

അക്കാലമായപ്പോഴേയ്ക്കും നാലന്ദായുടെ പ്രശസ്തി ലോകമൊട്ടുക്കു പരന്നുകഴിഞ്ഞിരുന്നു. യുവാൻചാംങ്ങ് തിരിച്ചു പോയശേഷവും മൂന്നു ദശാബ്ദത്തിനുള്ളിൽ പതിനൊന്നു ചീനക്കാർ നാലന്ദാ സന്ദർശിക്കുകയുണ്ടായി. ചൈനയ്ക്കും ഇന്ത്യയ്ക്കും തമ്മിലുള്ള അത്യധികമായ ദൂരവും അക്കാലത്തെ യാത്രാക്ലേശങ്ങളുംകൂടി ഈ ഘട്ടത്തിൽ സ്മരിക്കാനുണ്ടു്. പിൽക്കാലത്തു് ഇന്ത്യയിലെത്തിയ ചീനക്കാരിൽ പ്രഥമഗണനീയൻ ഇററ്'സിങ്ങ് ആണു്. 673–ൽ നാലന്ദായിലെത്തിയ അദ്ദേഹം വിദ്യാവ്യസനിയായി കുറെക്കാലം അവിടെ കഴിച്ചുകൂട്ടി. അവിടത്തെ ഭിക്ഷുക്കളുടെ മാതൃകായോഗ്യമായ ജീവിതചര്യയെ അദ്ദേഹം മുക്തകണ്ഠം വാഴ്ത്തിയിരിക്കുന്നു. മൂവായിരത്തിലധികം ഭിക്ഷുക്കൾ അവിടെ വസിച്ചിരുന്നുവെന്നും അവരുടെ അച്ചടക്കം ശ്ലാഘനീയമായിരുന്നുവെന്നും ഇററ്സിങ്ങ് രേഖപ്പെടുത്തിയിട്ടുണ്ടു്. നാലന്ദായിലെ പാഠപദ്ധതി സകല ശാസ്ത്രശാഖകളേയും ഉൾക്കൊണ്ടിരുന്ന ഒന്നാണെന്നും ആ ചീനദേശീയൻ പ്രസ്താവിച്ചിരിക്കുന്നു. അവിടത്തെ ഗ്രന്ഥശാല എത്രയും വമ്പിച്ച ഒരു സ്ഥാപനമായിരുന്നു, അതു സ്ഥാപിച്ചിരുന്ന മഹാസൗധമാണു് ധർമ്മ കുഞ്ജം. രത്നസാഗരം, രത്നോദധി, രത്നരഞ്ജകം എന്നീ വിഭാഗങ്ങൾ അടങ്ങിയതായിരുന്നു ആ മന്ദിരം. ഒമ്പതു നിലയുള്ളതായിരുന്നു രത്നോദധി. പ്രജ്ഞാപാരമിതസൂത്രം, സമാജഗുഹ്യ മുതലായ അമൂല്യഗ്രന്ഥങ്ങൾ അതിൽ സൂക്ഷിച്ചിരുന്നു.

ഏകദേശം ആയിരം സംവത്സരക്കാലം സംസ്കാരരംഗമായി വിളങ്ങിയ ആ അത്യുന്നത സ്ഥാപനം പന്ത്രണ്ടാം ശതവർഷാവസാനത്തിൽ മുസ്ലീം ആക്രമണത്താൽ അസ്തംഗതമായി.

വലഭീ, വിക്രമശീല, ജഗദ്ദല, ഓദന്തപുരി മുതലായവയായിരുന്നു ഉത്തരഭാരതത്തിലെ മററു സംസ്കാരകേന്ദ്രങ്ങൾ. തെക്കേ ഇന്ത്യയിൽ നാഗാർജ്ജുനകൊണ്ട, കാഞ്ചീപുരം, ശ്രീമൂലവാസം, പാർത്ഥിവശേഖരപുരം, കാന്തളൂർശാല (തിരുവനന്തപുരം), ശ്രീവല്ലഭപ്പെരുംശാല (കന്യാകുമാരി), കുണവായിർകോട്ടം (തൃക്കണാമതിലകം) മുതലായവ പേരുകേട്ട വിദ്യാപീഠങ്ങളായിരുന്നു.

---

# ശ്രീഭഗവാനുവാച

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടു്

ക്ഷേത്രേ മഹേശം പ്രഭജൻ മനുഷ്യോ
ഗേഹം പ്രവിഷ്ടസ്തു വധൂമുപാസ്തേ;
കീരോഽന്യദാ നാമ ഗൃണൻ മുരാരേർ –
ദ്ദൃഷ്ടേ ബിഡാലേ തു 'കികീ'തി രൌതി. 1

അമ്പലത്തിൽ ചെന്നാൽ ഈശ്വരനെ ഭജിക്കുന്ന മനുഷ്യൻ വീട്ടിലേയ്ക്കു കടന്നാലാകട്ടെ ഭാര്യയെ സേവിക്കുകയായി. മററു സമയത്തു ഭഗവന്നാമം ജപിക്കുന്ന തത്ത പൂച്ചയെ കാണേണ്ടതാമസം 'കീകീ' എന്നു ചിലച്ചുതുടങ്ങുകയായി.

ഗ്രാമ്യസ്യ വേദാന്തവികത്ഥിതോഽപി
സ്രക്ചന്ദനാദൌ രമതേഽന്തരാത്മാ;
ഗൃധ്രസ്യ ദിവ്യുത്പതതോഽപി ദൃഷ്ടിർ–
നിത്യം ശവാനേവ ഗവേഷയേത. 2

വേദാന്തം പുലമ്പിയാലും ഗ്രാമ്യന്റെ അന്തരാത്മാവു സ്രക്ചന്ദനാദി വിഷയത്തിലാണു രമിക്കുന്നതു്. മാനത്തു പറന്നാലും കഴുകന്റെ കണ്ണു് എപ്പോഴും ശവങ്ങളെത്തന്നെയാണു തേടുക.

ഈശപ്രേണനേഽപി ചലൻ മനുഷ്യ –
'ശ്ചേഷ്ട സ്വശക്ത്യേ'തി കരോത്യഹന്താം;
സ്ഥാലീജലേ തണ്ഡുലമഗ്നിതാപാ –
ന്നൃത്യന്നിജേഹാം മനുതേ സ്വതന്ത്രാം. 3

ഈശ്വരപ്രേരണകൊണ്ടാണു നടക്കുന്നതെങ്കിലും മനുഷ്യൻ 'ഞാനെന്റെ ശക്തികൊണ്ടു ചേഷ്ടിക്കുന്നു' എന്നഹങ്കരിക്കുകയാണു്. പാത്രത്തിലെ വെള്ളത്തിൽ തീച്ചൂടുകൊണ്ടു തുള്ളിക്കളിക്കുന്ന അരി തന്റെ പ്രവൃത്തിയെ സ്വതന്ത്രമായിക്കരുതുകയാണു്.

മൂഢസ്യ ദൃഷ്ടിർജഡമേവ പശ്യേ –
ച്ചൈതന്യമേകം വിദുഷസ്തു ദൃഷ്ടിഃ;
ഭാഷാനഭിജ്ഞഃ പ്ലവതേ ഹി ശബ്ദേ,
ഭാഷാപ്രവീണസ്ത്വവഗാഹതേഽർത്ഥേ. 4

മൂഢന്റെ കണ്ണു ജഡത്തെ മാത്രവും വിദ്വാന്റെ കണ്ണാകട്ടെ ചൈതന്യത്തെമാത്രവും കാണുന്നു. ഭാഷ തിരിയാത്തവൻ ശബ്ദത്തിൽ നീന്തുകയും, ഭാഷ അറിയുന്നവനാണെങ്കിൽ അർത്ഥത്തിലാഴുകയുമാണല്ലോ ചെയ്യാറു്.

ബഭൂവ ജാല്മേഷു ജഡായമാന –
ശ്ശുകഃ പരീക്ഷിത്സദസീശതുല്യഃ;
ഖദ്യോതകീടോഽഹനി നിഷ്പ്രഭസ്സൻ
ജ്യോതിർമയസ്സ്യാത് സഹസാ രജന്യാം. 5

കന്നന്മാരുടെ ഇടയിൽ ജഡനെപ്പോലെ പെരുമാറിയിരുന്ന ശ്രീശുകൻ പരീക്ഷിത്തിന്റെ സദസ്സിൽ ഈശ്വരതുല്യനായിത്തീർന്നു. മിന്നാമിന്നി പകലൊക്കെ നിറംകെട്ടുകൊണ്ടിരുന്നു് അന്തിയാകുമ്പോൾ പൊടുന്നനെ ജോതിർമയമായിച്ചമയും.

നിഷ്കിഞ്ചനത്വം സുഖദം യതീനാം,
ദുഃഖൈകമൂലം ഗൃഹമേധിനാന്തു;
നിർദന്തഹാസസ്സരസോഽതിഹൃദ്യോ
ബാലസ്യ, വൃദ്ധസ്യ തു ശുഷ്കഗർഹ്യഃ. 6

നിഷ്കിഞ്ചനത്വം സന്ന്യാസികൾക്കു സുഖകരമാണു്; ഗൃഹസ്ഥന്മാർക്കാകട്ടെ ദുഃഖമാത്രപ്രദമാകുന്നു. ബാലന്റെ പല്ലില്ലാത്ത ചിരി സരസവും അത്യന്തം ഹൃദ്യവുമാണു്. എന്നാൽ വൃദ്ധന്റെ പല്ലില്ലാത്ത ചിരി ശുഷ്കവും നിന്ദ്യവുമത്രേ.

പുണ്യാം കഥാമേവ ശൃണോതി വിജ്ഞഃ,
പുണ്യാമപുണ്യാം ച ശൃണോതി മൂർഖഃ;
ആലേഢി മാധ്വീരസമേവ ഭൃംഗോ,
മാധ്വീം മലം ചാത്തി തു മക്ഷികൌഘഃ. 7

വിവേകി സത്കഥമാത്രമേ കേൾക്കു; മൂർഖൻ സത്കഥയും അസത്കഥയും രണ്ടും കേൾക്കും. വണ്ടു തേൻ മാത്രമേ നുകരൂ. ഈച്ചകളാകട്ടെ തേനും മലവും രണ്ടും നക്കും.

അത്യുന്നതിം നമ്രതയാ വ്രജന്ത –
സ്ത്യാഗേന സർവ്വസ്വമുപാർജയന്തഃ,
സ്നേഹേന ലോകത്രിതയം ജയന്തഃ,
കൃതസ്നാദ്ഭുതാഃ കേചന സന്തി സന്തഃ. 8

താഴ്മകൊണ്ടു് എന്തെന്നില്ലാത്ത ഉയർച്ചയെ പ്രാപിക്കുകയും, ത്യാഗംകൊണ്ടു സർവ്വസ്വത്തെയും നേടുകയും, സ്നേഹംകൊണ്ടു മൂപ്പാരിനെയും കീഴടക്കുകയും ചെയ്യുന്ന സർവ്വാശ്ചര്യന്മാരായ ചില സത്തുക്കളുണ്ടു്.

നാനാഗുണാനാം സമുപാർജനേന
സമ്പദ്യതേ ശിഷ്ടജനോ വിനീതഃ;
വൃക്ഷാഃ ഫലാനാം പരയാ സമൃദ്ധ്യാ
സദ്യോ ഭവന്തി സ്വയമേവ നമ്രാഃ. 9

നാനാ ഗുണങ്ങൾ സമ്പാദിക്കുന്നതുകൊണ്ടു സജ്ജനം വിനീതനായിച്ചമയുന്നു. അത്ര അധികം കായ്ച്ചാൽ മരങ്ങൾ പെട്ടെന്നു താനേ ചാഞ്ഞുവശാവുന്നു.

സാധുശ്ച ദുഷ്ടശ്ച പരോപകാരം
നൈവാചരേതാം, പ്രഥമഃ പരസ്മിൻ
ആത്മൈകനിർവ്വർണ്ണനതോ, ദ്വിതീയ –
സ്ത്വത്യുത്കടസ്വാർത്ഥവിജൃംഭിതത്വാത്. 10

ശിഷ്ടനും ദുഷ്ടനും പരോപകാരം ചെയ്യുകയേയില്ല: ഒന്നാമൻ പരനിൽ അവനവനെ മാത്രം കാണുന്നതുകൊണ്ടും, രണ്ടാമൻ അത്യുത്കടമായ സ്വാർത്ഥത്തിന്റെ പുളപ്പുകൊണ്ടും.

സത്സങ്ഗലാഭേ സതി മാനുഷസ്യ
നാനാമനസ്സംയമനശ്രമൈഃ കിം?
ആവാതി ശീതേ മൃദുളേ സമീരേ
തപ്തസ്യ ജന്തോഃ കിമു വീജനേന? 11

മനുഷ്യനു സത്സങ്ഗം ലഭിക്കാനിടയാകുന്നപക്ഷം മനസ്സിനെ അടക്കാനുള്ള പല

പണികളെന്തിനു്? ചുട്ടേല്ക്കുന്ന പ്രാണിയ്ക്കു കുളിർത്തെത്തെന്നൽ വീശുമ്പോറം വിശറി എന്തിനു്?

ഭോഗാഭിലാഷേ ഹൃദി ജൃംഭമാണേ
തത്ര സ്ഥിതാ ദൈവഗുണാ ന ഭാന്തി;
ദേദീപ്യമാനേ തപനേഽന്തരിക്ഷേ
താരാഗണസ്സന്നപി നോ ചകാസ്തി. 12

ഭോഗേച്ഛ നെഞ്ചിൽ കൂത്താടുമ്പോറം അവിടെയുള്ള ദൈവസമ്പത്തു ശോഭിക്കില്ല. മാനത്തു കതിരവൻ കത്തിയെരിയുമ്പോറം നക്ഷത്രജാലം ഉണ്ടായാലും പ്രകാശിക്കില്ല.

നൈവേശ്വരസ്സർവ്വഗതോഽപി ശക്യോ
ദ്രഷ്ടും നിദിധ്യാസനമന്തരേണ;
ഹൈയങ്ഗവീനം മഥനം വിനാ കിം
സർവ്വത്ര ദുഗ്ദ്ധേ സ്ഥിതമപ്യുദേതി? 13

എങ്ങുമുണ്ടെങ്കിലും ഈശ്വരനെ നിദിധ്യാസനം കൂടാതെ കാണാൻ സാധിക്കുകയേയില്ല. പാലിലെല്ലാടത്തുമിരിക്കുന്നുണ്ടെങ്കിലും വെണ്ണ കടയാതെ പൊന്തിവരുമോ?

ലുബ്ധസ്യ വിത്തേ, തനയേ ജനന്യാ-
സ്തന്വ്യാം വിടസ്യാപി യഥാ തഥൈവ
തീവ്രാ രതിശ്ചേത് പരമേശ്വരേ സ്യാത്
സദ്യസ്സ ആവിർഭവിതാ പുരസ്താത്. 14

ലുബ്ധനു പണത്തിലും, അമ്മയ്ക്കു മകനിലും, വിടനു നാരിയിലും തോന്നുന്നമാതിരി അത്ര തന്നെ തീവ്രമായ രാഗം ഈശ്വരനിലുണ്ടായാൽ ഉടനെ തന്തിരുവടി മുമ്പിൽ പ്രത്യക്ഷപ്പെടും.

തോയേ നിമഗ്നസ്യ നരസ്യ യാവ-
ത്യുഗ്രാ ത്വരാസ്തി ശ്വസിതും സുഖേന,
താവത്യപാരാ ഹരിദർശനേ ചേ-
ദസ്തി ത്വരാ, ദ്രക്ഷ്യതി സാധകസ്തം. 15

വെള്ളത്തിൽ മുങ്ങിക്കിടക്കുന്ന മനുഷ്യനു ഒന്നയച്ചു ശ്വാസം വീക്കാൻ എത്ര കലശലായ ബദ്ധപ്പാടുണ്ടോ, അത്ര അതിരററ പൊരിച്ചിൽ ഈശ്വരനെ കാണാനുണ്ടായാൽ സാധകൻ അവിടുത്തെ ദർശിക്കും.

വിദ്വാൻ സദാ സോഽഹമിതി പ്രജല്പൻ
ലബ്ധാനുഭൂതിർന യഥാർത്ഥതസ്സ്യാത്;
പ്രായേണ സുപ്തോഽഹമിതി ബ്രുവാണോ
മർത്ത്യോ ന സുപ്തഃ പരമാർത്ഥതസ്സ്യാത്. 16

'സോഽഹം' എന്നെപ്പോഴും ജല്പിയ്ക്കുന്ന പണ്ഡിതൻ യഥാർത്ഥത്തിൽ അനുഭവമുള്ളവനാവില്ല. 'ഞാനുറങ്ങുകയാ'ണെന്നു പറയുന്ന ആറം മിക്കവാറും പരമാർത്ഥത്തിൽ ഉറങ്ങുകയാവില്ല.

---

# തഥാഗതകഥാമൃതം

**പോറം കാരുസ്**

**ഒരു പിടി കടുക്**

പണ്ടൊരു ധനികനുണ്ടായിരുന്നു. പെട്ടെന്നൊരു ദിവസം തന്റെ സ്വർണ്ണമെല്ലാം ചാമ്പലായിപ്പോയതായി അയാറം കണ്ടു; അയാറം കിടപ്പിലായി; ആഹാരമൊന്നും കഴിക്കാൻ കൂട്ടാക്കിയില്ല. ധനികന്റെ രോഗത്തെപ്പററി കേട്ടു കാണാൻ വന്ന ഒരു സ്നേഹിതൻ അയാളുടെ ദുഃഖകാരണം ചോദിച്ചു മനസ്സിലാക്കി. സ്നേഹിതൻ പറഞ്ഞു: 'താൻ തന്റെ പണം നല്ല വിധത്തിൽ ഉപയോഗിച്ചില്ല. താനതു് കൂനകൂട്ടി വെച്ചിരുന്നപ്പോറം അതു് ചാമ്പലിനെക്കാറം മെച്ചമായിരുന്നില്ല. ഇനി ഞാൻ പറയുന്നതു കേറക്കുക. അങ്ങാടിയിൽ പായു് വിരിച്ചു് ഈ ചാമ്പൽ അതിൽ വാരിക്കൂട്ടി അതുകൊണ്ടു് കച്ചവടം നടത്തുകയാണെന്നും നടിച്ചിരിക്കുക.'

സ്നേഹിതൻ ഉപദേശിച്ചതുപോലെ അയാറം ചെയ്തു. 'താനെന്തിനാണു് ചാരം വില്ക്കുന്നതു്?' എന്നു് അയൽക്കാരൻ ചോദിച്ചപ്പോറം 'ഞാൻ എനിക്കുള്ള വക വില്ക്കാൻ

വെച്ചിരിക്കുന്നു.' എന്നയാൾ സമാധാനം പറഞ്ഞു.

കുറച്ചു കഴിഞ്ഞപ്പോൾ, അനാഥയും ദരിദ്ര്യയും ആയ കൃശഗൗതമിയെന്ന ഒരു പെൺകുട്ടി അതുവഴി വന്നു. ആ ധനികനെ അങ്ങാടിയിൽ കണ്ടു് അവൾ ചോദിച്ചു: 'പ്രഭോ, അങ്ങെന്തിനാണിങ്ങനെ പൊന്നും വെള്ളിയും വില്ക്കാൻ കൂട്ടിയിട്ടിരിക്കുന്നതു് ?'

ധനികൻ പറഞ്ഞു, 'നീയാ പൊന്നും വെള്ളിയുമൊന്നെടുത്തിങ്ങോട്ടു തരുമോ ?' കൃശഗൗതമി ചാമ്പൽ ഒരു പിടി കൈയ്യിൽ വാരിയതും അതാ അതു് വീണ്ടും സ്വർണ്ണമായി മാറി.

കൃശഗൗതമിക്കു് അദ്ധ്യാത്മജ്ഞാനത്തിൽ നിന്നുമുണ്ടാകുന്ന മനോദൃഷ്ടിയുണ്ടെന്നും വസ്തുക്കളുടെ യഥാർത്ഥമൂല്യം മനസ്സിലാക്കാൻ കഴിവുണ്ടെന്നും കണ്ടു് ആ ധനികൻ അവളെ തന്റെ മകനെക്കൊണ്ടു് കല്യാണം കഴിപ്പിച്ചു. എന്നിട്ടു പറഞ്ഞു: 'പലരുടെ കൈയ്യിലും പൊന്നു് ചാമ്പലിനെക്കാൾ മെച്ചമൊന്നുമല്ല; എന്നാൽ കൃശഗൗതമിയുടെ കൈയ്യിൽ ചാമ്പൽ തനിത്തങ്കമായിത്തീരുന്നു.'

കൃശഗൗതമിക്കു് ഒരൊററ മകൻ മാത്രമേ ഉണ്ടായിരുന്നുള്ളു; അവൻ മരിച്ചു. ശോകസന്തപ്തയായ അവൾ മകന്റെ മൃതദേഹവും എടുത്തുകൊണ്ടു് മരുന്നന്വേഷിച്ചു് അയൽക്കാരുടെയെല്ലാം അടുത്തു പോയി. ആളുകൾ പറഞ്ഞു: 'അവൾക്കു് ബുദ്ധിഭ്രമം നേരിട്ടിരിക്കുന്നു. കുട്ടി ചത്തുപോയിരിക്കുന്നു.'

അവസാനം കൃശഗൗതമി ഒരാളെ കണ്ടു; അവളുടെ അപേക്ഷയ്ക്കു് ഉത്തരമായി അയാൾ ഇങ്ങനെ പറഞ്ഞു: 'നിന്റെ കുട്ടിക്കു മരുന്നു തരാൻ എന്നെക്കൊണ്ടാവില്ല; പക്ഷെ ആവുന്ന ഒരു വൈദ്യനെ എനിക്കറിയാം.'

അവൾ അപേക്ഷിച്ചു: 'മാന്യരേ, സദയം പറയൂ, ആരാണതു് ?' അയാൾ പറഞ്ഞു: 'ശാക്യമുനിയുടെ, ബുദ്ധന്റെ, അടുത്തു പോകൂ.'

കൃശഗൗതമി ബുദ്ധനെ സമീപിച്ചപേക്ഷിച്ചു: 'പ്രഭോ, ഗുരോ, എന്റെ കുട്ടിയെ രക്ഷിക്കുന്ന മരുന്നു നൽകിയാലും.'

ബുദ്ധൻ അരുളി: 'ഒരു പിടി കടുകുവേണം.' ആഹ്ലാദത്തോടെ അവൾ അതു കൊണ്ടുവരാം എന്നു പറഞ്ഞപ്പോൾ ബുദ്ധൻ പറഞ്ഞു: 'ശിശുവോ ഭർത്താവോ പിതാവോ സുഹൃത്തോ ആരും നഷ്ടപ്പെട്ടിട്ടില്ലാത്ത വീട്ടിൽനിന്നുവേണം കടുകു് മേടിക്കാൻ.'

പാവപ്പെട്ട കൃശഗൗതമി വീടുതോറും കയറിയിറങ്ങി; ആളുകൾ അവളുടെപേരിൽ അനുതാപം തോന്നി പറഞ്ഞു, 'ഇതാ കടുകു്: എടുത്തോളൂ.' പക്ഷേ, 'നിങ്ങളുടെ കുടുംബത്തിൽ മകനോ മകളോ അച്ഛനോ അമ്മയോ ആരെങ്കിലും മരിച്ചിട്ടുണ്ടോ ?' എന്നവൾ ചോദിച്ചപ്പോൾ, അവർ മറുപടി നല്കി: 'ഹാ കഷ്ടം! ഇരിക്കുന്നവർ ചുരുക്കം, മരിച്ചവർ നിരവധി. കടുത്ത ദുഃഖത്തെപ്പററി ഞങ്ങളെ ഓർമ്മിപ്പിക്കരുതേ!' പ്രിയപ്പെട്ടവരാരെങ്കിലും മരിക്കാതെ ഒരു വീടുമുണ്ടായിരുന്നില്ല.

കൃശഗൗതമി തളർന്നു, അവളുടെ ആശയററു. പട്ടണത്തിലെ വഴിവിളക്കുകൾ ആളിക്കത്തിയിട്ടു് അണയുന്നതും നോക്കിക്കൊണ്ടു് അവൾ വഴിയരികിൽ ഇരിപ്പായി. അവസാനം എങ്ങും കൂരിരുൾ. ആളുകളുടെ വിധിയും ആളിയെരിഞ്ഞണഞ്ഞുപോകുന്നതിനെക്കുറിച്ചു് അവൾ ആലോചിച്ചു. അവൾ സ്വയം നിനച്ചു: 'എത്ര സ്വാർത്ഥപരയാണു ഞാൻ എന്റെ ദുഃഖത്തിൽ! മരണം ഏവരുടെയും വിധിയാണു്; എങ്കിലും നൈരാശ്യത്തിന്റെ ഈ താഴ്വരയിൽ, സ്വാർത്ഥത മുഴുവൻ അടിയറ വെച്ചവനെ അമരത്വത്തിലേയ്ക്കു നയിക്കുന്ന ഒരു പാതയുണ്ടു്.'

തന്റെ മകനോടുള്ള ആസക്തിയാകുന്ന സ്വാർത്ഥം വെടിഞ്ഞു് കൃശഗൗതമി പുത്രശരീരം കാട്ടിൽ കുഴിച്ചിട്ടു. ബുദ്ധന്റെയടുത്തു മടങ്ങിയെത്തി അവൾ അദ്ദേഹത്തിൽ ശരണമടഞ്ഞു; യാതനാപൂർണ്ണമായ ഹൃദയത്തിനു് ആശ്വാസമേകുന്ന സിദ്ധൗഷധമായ ധർമ്മത്തിൽ അവൾ ശാന്തി കണ്ടെത്തി.

ബുദ്ധൻ അരുളി: 'ലോകത്തിൽ മർത്ത്യന്റെ ജീവിതം അസ്വസ്ഥവും ക്ഷണികവും ദുഃഖപൂർണ്ണവുമാകുന്നു. എന്തെന്നാൽ പിറന്നവർക്കു് മരണം കൂടാതെ കഴിക്കാൻ യാതൊരു മാർഗ്ഗവുമില്ല;

വാദ്ധക്യമായാൽ മരണം വരുന്നു. അതാണു് ജീവികളുടെ സ്വഭാവം.

പഴുത്ത പഴങ്ങൾ താഴെ വീഴാൻ ഇടയുള്ളതുപോലെ, മർത്ത്യർ ജനനംമുതൽ ഏതു നേരവും മരണത്തിനിരയാണു്. കുശവനുണ്ടാക്കുന്ന കലവും കുടവുമൊക്കെ ഉടഞ്ഞു തകരും പോലെയാണു് മർത്ത്യജീവിതം. ബാലനും തരുണനും മൂഢനും ബുദ്ധിമാനും ഏവരും മൃത്യുവിൻെറ കൈയ്യിൽ പെടുന്നു; സവ്വരും മരണത്തിനധീനരാകുന്നു. മരണത്തിനു വശഗരായി ജീവിതത്തിൽനിന്നും പിരിഞ്ഞു പോകുന്നവരിൽ മകനെ അച്ഛനോ ബന്ധുക്കൾക്കു് സ്വജനങ്ങളെയോ രക്ഷിക്കാൻ കഴിയുകയില്ല. ശ്രദ്ധിക്കു! സ്വജനങ്ങൾ നോക്കിയിരിക്കെ, സങ്കടം കൊണ്ടു് കലശലായി മുറവിളി കൂട്ടിക്കൊണ്ടിരിക്കെ, മർത്ത്യർ ഓരോരുത്തരായി, കശാപ്പുകളത്തിലേയ്ക്കു കാള എന്നപോലെ നയിക്കപ്പെടുന്നു.

അതിനാൽ ലോകം മരണംകൊണ്ടും വിനാശംകൊണ്ടും പീഡിതമാണു്. ലോകത്തിൻെറ സ്വഭാവമറിഞ്ഞു് വിവേകശാലികൾ ശോകവശഗരാകുന്നില്ല. പലപ്പോഴും കാര്യങ്ങൾ സംഭവിക്കുന്നതു് ആളുകൾ പ്രതീക്ഷിക്കുന്നതിനു് വിപരീതമായിട്ടാണു്; അപ്പോൾ കടുത്ത നിരാശതയുണ്ടാകും; ലോകത്തിൻെറ ഗതിയതാണു്.

വിലപിച്ചതുകൊണ്ടോ വിഷാദിച്ചതുകൊണ്ടോ ഒന്നും ആക്കും മനശ്ശാന്തി ലഭിക്കുകയില്ല; നേരേ മറിച്ചു് വേദന വദ്ധിക്കും, ദേഹം തളരുകയും ചെയ്യും. അവൻ രോഗാധീനനാകും, വിളറിപ്പോകും. അവൻെറ മാഴ്കൽ കൊണ്ടൊന്നും മരിച്ചവരാരും തിരിച്ചുവരുകയുമില്ല. ആളുകൾ മരിക്കുന്നു; അവരുടെ മരണാനന്തരമുള്ള ഗതി അവരുടെ കമ്മമനുസരിച്ചായിരിക്കും. നൂറോ ഏറെയോ വഷം ജീവിച്ചിരുന്നാലും ഒരുവൻ ഒടുവിൽ സ്വജനങ്ങളിൽനിന്നു വേർപെടുത്തപ്പെടും, ഈ ലോകത്തിലെ ജീവിതം വിട്ടുപോകും. ശാന്തി തേടുന്നവൻ വിലാപത്തിൻെറയും സന്താപത്തിൻെറയും സങ്കടത്തിൻെറയും ശരത്തെ പറിച്ചു കളയണം.

ശരം ഊരിക്കളഞ്ഞു സ്വസ്ഥനായാൽ ശാന്തി നേടും; സകല സന്താപങ്ങളെയും കീഴടക്കിയവൻ ശോകമുക്തനും ധന്യനും ആയിത്തീരുന്നു.'

---

# പുസ്തകാഭിപ്രായം

## ചെമ്പരത്തിപ്പൂ

വിദ്വാൻ കെ. കെ. കുറുപ്പു്, കുട്ടമത്തു്.

പ്രസാധകർ കുട്ടമത്തു് പബ്ലിക്കേഷൻസ്, നീലേശ്വരം. പേജ് 22+78=100. വില 2.35

ഈയിടെയായി പുതിയ കവിതാപുസ്തകങ്ങളുടെ ആവിർഭാവം വളരെ ചുരുങ്ങിയിരിക്കുകയാണു്. അതുകൊണ്ടു വല്ലപ്പോഴെങ്കിലും ഒരു പുതിയ പുസ്തകം ഉണ്ടായിക്കാണുന്നതു് കാവ്യാസ്വാദകക്കു് ഒരു ഉത്സവം വന്നാലത്തെ സന്തോഷമാണു പ്രദാനം ചെയ്യുന്നതു് എന്നു പറയേണ്ടിയിരിക്കുന്നു. അതിനാൽ ചെമ്പരത്തിപ്പൂ കയ്യിൽ കിട്ടിയപ്പോൾ കൌതുകപൂവ്വം അതിൻെറ പ്രവേശനമാഗ്ഗത്തിലൂടെത്തന്നെ ഒരു ഉല്ലാസയാത്ര ഞാൻ നടത്തി.

പ്രശസ്തനായ ഒരു ഗ്രന്ഥകത്താവും സാഹിത്യമമ്മജ്ഞനുമായ സി. പി. ശ്രീധരൻ എഴുതിയ 'ധന്യതനല്കുന്ന കവിത' എന്ന അവതാരികയിലൂടെ വിദ്വാൻ കുട്ടമത്തിൻെറ കാവ്യശൈലിയും കവിപ്രതിഭയും, 'എൻെറ കവിത' എന്ന മുഖവുരയിലൂടെ അദ്ദേഹത്തിൻെറ പലവിധ യോഗ്യതകളും പരാധീനതകളും മനസ്സിലാക്കുവാൻ സാധിച്ചു. അതോടെ, മുമ്പിനാലേ 'ചിലമ്പൊലി'യിലൂടെ ഉള്ളിൽ ഉളവായിരുന്ന കവിയെപ്പററിയുള്ള മതിപ്പു് പതിന്മടങ്ങു് വദ്ധിക്കുകയും ചെയ്തു. തറവാട്ടുപാരമ്പര്യത്തിൻെറ പുനഃപ്രതിഷ്ഠയ്ക്കു് ഒരു വാഗ്ദാനമെന്നോണം 'എൻെറ നാടിൻെറ സംസ്കാരമെന്നെന്നും ഞാൻ പുലത്തിടും, എന്നമ്മയുടെ നാദം ഞാൻ മുഴക്കും സത്യസുന്ദരം.' എന്ന ദൃഢപ്രതിജ്ഞയുടെ പരിവേഷം പൂണ്ടു് വിലസുന്ന ആ വംശാങ്കുരത്തിൻെറ ചിത്രം മനസ്സിലെ മതിപ്പിനു മകുടം ചാത്തുകയും ചെയ്തു. എന്നാൽ തന്നിലെ ഗുണാധാനത്തിൻെറ

നിദാനങ്ങളം പറയുന്ന കൂട്ടത്തിൽ........''പണ്ഡിതാഗ്രണികളുടേയും പാരമ്പര്യം എന്നിൽ ദേവീഭക്തിയും ശാസ്ത്രപഠനൌത്സുക്യവും അങ്കുരിപ്പിച്ചു. അതിനു് ഉപോൽബലകമായ വിധത്തിൽ വേദവേദാംഗവിജ്ഞനായ ബ്രാഹ്മണോത്തമന്റെ പിതൃത്വം മന്ത്രതന്ത്രോപാസനാദി തൽപരതയും ആദർശപ്രതിപത്തിയും ആസ്തിക്യബോധവും വളർത്തി.'' എന്നു കവി ചെയ്തിരിക്കുന്ന പ്രസ്താവത്തിലെ അബദ്ധം അതു വായിക്കുന്നവരിൽ അമർഷവും അവജ്ഞയും അങ്കുരിപ്പിക്കുമല്ലോ എന്നോർത്തു് ഈ നിരൂപകൻ അനുകമ്പിതനാവുകയും ചെയ്തു.

നിത്യനൂതനതയുടെ നിറപ്പകിട്ടും സംസ്കാരത്തിന്റെ സൗരഭ്യപ്പൊലിമയും ഒത്തിണങ്ങിയ 20 ദളങ്ങളിൽ വിരിയിച്ചെടുത്ത ഒരു മലർത്തൊത്താണു് ഈ ചെമ്പരത്തിപ്പൂ. പല ദളങ്ങളിലും രൂപഭാവവൈകല്യങ്ങളുടെ പുഴക്കുത്തു വീണിട്ടുണ്ടെങ്കിലും ആ ദുഃസ്ഥിതിസ്പർശമേശാത്ത കുറെ കുറിയ ദളങ്ങളുണ്ടിതിൽ. അവയുടെ ശോഭാതിശയമാണു വാസ്തവത്തിൽ ഈ മുഴുവൻ കാവ്യത്തിന്റെ കാമനീയകത്തെ കാത്തു സൂക്ഷിക്കുന്നതു് എന്നു് എനിക്കു് തോന്നുന്നു.

ഏതാനും കവിതകൾക്കു മാത്രം ഈ സൌഭാഗ്യം സംസിദ്ധമായതു് എന്തുകൊണ്ടു്? കലയുടെ കാതലായ ഭാവത്തെ കമനീയമായി ആവിഷ്കരിക്കുവാൻ കവിക്കു കഴിഞ്ഞു എന്നതുകൊണ്ടുതന്നെ. വാസനാസമ്പത്തിനും കവിപ്രതിഭയ്ക്കും വിധേയമായ ആ കഴിവു് സർവ്വസമ്പൂജ്യമാണെന്നു കവിതന്നെ കണ്ഠതഃ പറഞ്ഞിട്ടുമുണ്ടു്.

''കവനകലയിങ്കലീ വിശ്വം പകർത്തുന്ന
കവിയുടയ കൌശലം സർവ്വസമ്മാന്യമാം;
മിഴിവൊടുലകിന്നകം സംസ്കരിച്ചീടുവാൻ
കഴിവെഴുമൊരക്കാവ്യമൂല്യം ജയിപ്പതേ!''

കവിയുടെ അല്ലെങ്കിൽ കലാകാരന്റെ ആത്മാവിൽ ആനന്ദം ഉറവെടുക്കുന്ന ചില അപൂർവ്വസന്ദർഭങ്ങളുണ്ടു്–വർണ്ണ്യവിഷയവും കവിഹൃദയവും തമ്മിലുള്ള ആത്യന്തികസമ്പർക്കത്തിൽനിന്നു് ഉളവാകുന്ന ഹൃദയസംവാദത്തിന്റെ അനർഘനിമിഷങ്ങൾ! സാന്ദർഭികമായ ആ ആനന്ദാനുഭൂതി, അല്ലെങ്കിൽ ആത്മലയം കവിഹൃദയത്തിൽ ചലനങ്ങൾ അഥവാ ഭാവങ്ങൾ സൃഷ്ടിക്കുന്നു. നിയതാർത്ഥങ്ങളായ വാക്കുകളിലൂടെ ആ ഭാവങ്ങൾ രൂപം കൊള്ളുമ്പോൾ കാവ്യകല രൂപമെടുക്കുകയായി. ഇതാണല്ലൊ കവിതയിലൂടെ നടക്കുന്ന ഭാവാവിഷ്കരണത്തിന്റെ സ്വഭാവം. ഭാവാവിഷ്കരണത്തിലുണ്ടായ വിജയമാണു ചെമ്പരത്തിപ്പൂവിലെ ഏതാനും കവിതകളുടെ മേന്മ. ആ മേലേക്കിട കവിതകളിൽ ചിലവ,–വിശ്വകവേ! തൊഴാം, കൈത്തിരി, പൂമരം, പൂമ്പാററ, ചെടിയുടെ പാട്ടു്, കവിയുടെ പരിദേവനം, നൃത്തം ചവിട്ടു നീ, സൗന്ദര്യാനുഭൂതി എന്നിവയാണു്. പൂമ്പാററ എന്ന കവിത അവയിലും മുന്നിനില്ക്കുന്നു.

എന്തിലും സൗന്ദര്യം കണ്ടു പുറകേ പായുന്ന ചപലപ്രകൃതിയായ മനുഷ്യൻ പുറംമോടിയുടെ മാസ്മരശക്തിയിൽ പെട്ടു മയങ്ങുകയും വിവേകമുണരുമ്പോൾ തെററു തിരുത്തി തിരിച്ചു പോന്നു് ആന്തരികസൗന്ദര്യത്തിന്റെ തണലിൽ അഭയം തേടുകയും ചെയ്യുന്നു. അപ്പോഴും ആ തിരിച്ചുവരവിനു് ഇടയാക്കിയ ബാഹ്യസൗന്ദര്യത്തിന്റെ പ്രചോദനശക്തിയെ മനസ്സിൽ സൂക്ഷിക്കുകയും ചെയ്യുന്നു. ഇതാണു പൂമ്പാററയിലെ പ്രമേയം.

''പുറമോടികണ്ടു പരിഭ്രമിച്ചോടുകിൽ
ഫലമോ പരാജയം മാത്രം.''

എന്ന കൊച്ചുവരികളിലാണു് ഈ കവിതയുടെ കനം മുഴുവൻ തൂങ്ങിനില്ക്കുന്നതു്. ബാഹ്യസൗന്ദര്യം ഹേയമെന്നു കരുതി അതിലഭിരമിക്കാതെ അനാസ്ഥ ഭാവിച്ചു് ഓടിയൊളിക്കലല്ല പ്രത്യുത അതിനെ ഉപാധിയാക്കിക്കൊണ്ടു് ആന്തരികസൗന്ദര്യം കണ്ടെത്തുന്നതിലാണു ജീവിതവിജയമെന്ന കവിയുടെ ഉൽബോധനം വളരെ ഹൃദ്യമായിരിക്കുന്നു.

കാവ്യസാധനകൊണ്ടു ഭാവതരളമായിത്തീരുന്ന കവിഹൃദയം ആനന്ദതുന്ദിലതയോടെ മധുരഗാനമാലപിക്കുന്നതു നോക്കുക:-

പുലരിതൻ സുസ്മിതമുലകിൽ പുതിയൊരു
പുളകമണിയിക്കും കാലം.
കനകക്കതിരുകൾ ഗഗനമാം പാടത്തിൽ
കനമോടു ചായുന്ന കാലം.
പുതുമയുലാവുന്ന ലാവണ്യമേതിലും
പുതുമയിൽ കാണുന്ന കാലം.
അരുമയിൽതാരുണ്യമെൻമനോരാജ്യത്തു–
മരുണിമ നല്കിടും കാലം.
ചതുരതയേറിയ ചടുലമിഴികളിൽ
ചപലത പൂണുന്ന കാലം.
ചുടുരക്തമോടിത്തുടിച്ചുകൊണ്ടേതിലും
ചുറുചുറുക്കേന്തുന്ന കാലം.

കവിത ഭാവപ്രധാനമായതുകൊണ്ടുമാത്രമായില്ല. ഭാവത്തിനു ശില്പപരമായ സൌന്ദര്യവുംകൂടിയുണ്ടായിരിക്കണം. കുറച്ചു നന്ദത്തിയിരിക്കുന്ന അസ്തമയവർണ്ണനയുടെ ശില്പരാമണീയകവും ചമൽക്കൃതിയും അത്യന്തഹൃദ്യമായിട്ടുണ്ടു്.

''വാനോടുരുമ്മി നില്ക്കുന്നതായ്‌ തോന്നുമ-
ഫേനോർമ്മിമാലയെഴുന്നോരുദധിയിൽ
നന്മയിൽ തൻ 'കര' മെല്ലാമുലകിനു
മേന്മവരുത്തുവാനപ്പിച്ചനന്തരം
തീർത്ഥോദകസ്നാനതല്പരനെന്നപോൽ
മാർത്താണ്ഡദേവനരുണാംബരത്തൊടും
ചെല്ലാൻ തുടങ്ങവെ പക്ഷികളുല്ലാസ–
മില്ലാതെ തൻ കൂടു നോക്കിപ്പറക്കയായ്‌.''

കവി കുന്നിൻമുകളിൽ ഇരുന്നുകൊണ്ടു കണ്ട അസ്തമയരംഗിയെ ഭാവനാശില്പംകൊണ്ടു ഭാസുരമാക്കിത്തീർത്തിരിക്കുകയാണ്. പ്രസ്തുത ഈരടികൾ വായിച്ചപ്പോൾ,

''ആദായ ദണ്ഡം സകലാസു ദിക്ഷു
യോƒയം പരിഭ്രാമ്യതി ഭാനുഭിക്ഷുഃ
അബ്ധൗ നിമജ്ജന്നിവ താപസോയം
സന്ധ്യാഭ്രകാഷായമധത്ത സായം.''

എന്ന നൈഷധീയപദ്യം ഓർമ്മവന്നു. വൈശദ്യം കൊണ്ടും ഔചിത്യദീക്ഷകൊണ്ടും കറുപ്പ് ഹംസിനെ അധഃക്കരിക്കുന്നില്ലെ എന്നു തോന്നാതിരുന്നുമില്ല. കാരണം, കറുപ്പിന്റെ വർണ്ണനയിൽ സൂര്യൻ, ലോകക്ഷേമത്തിനായി സർവ്വസ്വവും വെടിയുന്ന യഥാർത്ഥ സന്ന്യാസിയായിട്ടാണ് അനുഭവപ്പെടുന്നതു്. ആ നിലയ്ക്കു ''കര''ത്തിന്റെ സ്ഥാനം ''വസു''വിനു നല്കാമായിരുന്നു എന്നും തോന്നി.

ഇങ്ങനെയൊക്കെ ആണെങ്കിലും അവതാരികയും മുഖവുരയും മനസ്സിലുയർത്തിയ പ്രതീക്ഷയെ ആദ്യന്തം ഉയർത്തിപ്പിടിക്കുവാൻ സമാഹാരത്തിലെ ചുരുക്കം ചില കവിതകൾക്കേ കഴിഞ്ഞിട്ടുള്ളു എന്ന പരമാർത്ഥം ഞാൻ മറച്ചുവെയ്ക്കുന്നില്ല. കവി, തന്റെ തറവാട്ടു പാരമ്പര്യത്തെ കാവ്യരചനയിൽ ഒരു ബാദ്ധ്യതയായി എടുത്തിട്ടുണ്ടോ എന്നു തോന്നും ചില കവിതകളിലെ പദപ്രയോഗങ്ങളും രചനാരീതിയും കണ്ടാൽ. ഒക്കെ ''കൂട്ടത്തിൽ പോവും'' എന്ന മട്ടിലാണ് അവ ഇടയിൽ തിരികിവെച്ചിരിക്കുന്നതു്. ഏതാനും ഉദാഹരണങ്ങൾ നോക്കുക:—

''എങ്ങുമേ സാംസ്കാരികാധഃപതന മി....''
''ഏതുമേ സംഘടിതമായ സംഘർഷ....''
''ദൈവീസമ്പത്തു വളർത്തുക നിത്യവും....''
''ഒത്തൊരുമയിൽ കഴിയുവാൻ വേണ്ടുന്ന....''
(മഞ്ജരി)

ഇനി കാകളിയുടെ ചില സാമ്പിൾ—

''അത്തലും മുത്തുമായ് കാലചക്രം ക്രമാൽ
പത്തിരുപതാണ്ടു ചുററിത്തിരിയവേ.''
''അച്ഛനമ്മമാർക്കുപോലും വഴങ്ങാതെ
ഇച്ഛപോലെല്ലാം നടപ്പു തന്മക്കളും.''

കേകയുടെ രചന ചിലതു കാണിക്കാം.

''വീട്ടിൽനിന്നാൾ വന്നതുനിമിത്തം മക്കളേയും
കൂട്ടി ഞാൻ പെട്ടെന്നങ്ങു പോകുന്നു; ക്ഷമിക്കണം''
അന്നത്തെ നാട്ടുവാഴിപ്രഭുക്കളമ്മാവന്മാ—
രെന്നച്ഛനമ്മമാരോടൊത്തുചേർന്നാലോചിച്ച്
നിശ്ചയിച്ചുറച്ചാഘോഷിച്ചാരെൻ വിവാഹ! മി—
ന്നാശ്ചര്യമെന്നെയ്യാകെ കോൾമയിരണിയിപ്പൂ.''

അത്യാധുനികതയുടെ സ്പർശമുള്ള ''സൌന്ദര്യാനുഭൂതി'' ആ മാർഗ്ഗത്തിലെ ഒരു പരീക്ഷണക്കവിതയാണെന്നു തോന്നി. അതിൽ കവി വിജയിച്ചിട്ടുണ്ടു്. പക്ഷെ, താഴെ കാണുന്ന വരികളിലെ വ്യതിയാനം എന്തിനാണെന്നു മനസ്സിലായില്ല.

പരമാർത്ഥമോർത്താലൊരു വസ്തുവിന്റെ—
യകവും പുറവും മാത്രം.
പലപലയുഗചരിതസാക്ഷിയാം
ജലധിതരണം ചെയ്യേ.
അഴകെഴുമുള്ളിലുദിച്ചനഗ്ഗള
മൊഴുകും കവിതപോലെ.

കടലും കടലാടിയും തമ്മിലുള്ള ബന്ധമേ ചില കവിതകൾക്കും ശീർഷകങ്ങൾക്കും തമ്മിലുള്ളതായിട്ടു തോന്നിയുള്ളു. ''കർമ്മഭൂമി'', ''മനസ്വിനി'' ഇവ രണ്ടും ആ വകുപ്പിൽപെടുന്നവയാണ്.

സംസ്കൃതവൃത്തത്തിലുള്ള ആറു് ഈശ്വരപ്രാർത്ഥനാശ്ലോകങ്ങളും കർമ്മഭൂമി എന്ന പദത്തിൽ അവസാനിക്കുന്നതും ഭരതവാക്യമട്ടിലുള്ളതുമായ മറെറാരു ശ്ലോകവും അടങ്ങിയതാണ് ''കർമ്മഭൂമി.'' കർമ്മഭൂമി എന്ന നാമകരണത്തിന്റെ പൊരുൾ ഒരുതരത്തിലും വ്യക്തമാകുന്നില്ല.

''മനസ്വിനി''യിലെ നായിക ശുദ്ധസാത്വികപ്രേമത്തിനു പാത്രമായ കാമുകിയാണെന്നും ആ കാമുകി പ്രകൃതീശ്വരിയോ കാമുകഭാവം കൈവരിച്ച ജീവാത്മാവിന്റെ പരമാത്മഭാവനയോ ആകാമെന്നു ശ്രീ സി. പി. ശ്രീധരൻ വ്യാഖ്യാനിച്ചുകണ്ടു. തൊട്ടതൊക്കെ പൊന്നാക്കുന്ന അനുഗ്രഹസിദ്ധിക്കു് അസാദ്ധ്യമായതു് എന്തുണ്ടു്? അല്ലെങ്കിൽ ആ കവിതയിലെ കാമോദന്തത്തിലും ശുദ്ധസാത്വികപ്രേമത്തിന്റെ അന്തർധാരയുണ്ടായിരിക്കാം. പക്ഷെ അതിലേയ്ക്കു് ഊളിയിട്ടിറങ്ങിച്ചെന്നിട്ടും അടിതൊടാനൊ അന്തർധാര കണ്ടെത്താനൊ എനിക്കു സാധിച്ചില്ല. അതിലെ പ്രണയവഞ്ചനയുടെ ഓർപ്പുളി മേലൊട്ടിപ്പിടിച്ചതല്ലാതെ.

കവിയുടെ നാലഞ്ചു കൃതികൾ അണിയറയ്ക്കുള്ളിൽ ഒരുങ്ങുന്നുണ്ടെന്നറിയുന്നു. ചെമ്പരത്തിപ്പൂവിന്റെ ദളചയനത്തിൽ വന്ന നോട്ടപ്പിശകു് അവയിൽ ഉണ്ടാകാതിരിക്കട്ടെ. കുട്ടമത്തു കുടുംബത്തിന്റെ അജ്ഞാനപാരമ്പര്യം പുതുതലമുറയിലും പുലരുന്നതിനു പൂർവ്വസൂരികളുടെ അനുഗ്രഹവും പ്രിയമാതുലന്റെ ആശീർവാദവും ഭാഗിനേയനു ഭാവുകമരുളട്ടെ!

—സി. ദാമോദരമേനോൻ.

# വാർത്തകൾ

**ശ്രീ ശാരദാജയന്തി**

ശ്രീ ശാരദാദേവിയുടെ ഇക്കൊല്ലത്തെ ജന്മദിനോത്സവം ഡിസംബർ 9-ാംനു- വ്യാഴാഴ്ച വിശേഷാൽ പൂജയോടുകൂടി ആശ്രമത്തിലും ശ്രീശാരദാമന്ദിരത്തിലും വെച്ചാഘോഷിക്കുന്നതാണ്. ആഘോഷങ്ങളിൽ പങ്കെടുക്കുന്നതിന്നു് എല്ലാ സുഹൃത്തുക്കളേയും ക്ഷണിച്ചുകൊള്ളുന്നു.

**ആദ്ധ്യാത്മികഅന്തര്യോഗം**

ഇക്കൊല്ലത്തെ ആദ്ധ്യാത്മിക അന്തർയോഗം 1971 ഡിസംബർമാസം 25 മുതൽ 29 വരെയുള്ള തീയതികളിൽ ഇവിടെവെച്ചു നടത്തുവാൻ നിശ്ചയിച്ചിരിക്കുന്നു. 24-ാംനു- വൈകുന്നേരം അന്തർയോഗം ഉദ്ഘാടനം ചെയ്യപ്പെടുന്നതാണ്.

ലൗകികവ്യവഹാരങ്ങളിലേപ്പെട്ടു ക്ലേശിക്കുന്ന ഗൃഹസ്ഥാശ്രമികൾ, മനശ്ശാന്തിയും സുഖവും ലഭിയ്ക്കാൻ ഇടയ്ക്കിടെ ഗൃഹകാര്യങ്ങളിൽനിന്നു വിട്ടൊഴിഞ്ഞു സത്സംഗത്തിലും ഏകാന്തധ്യാനത്തിലും അല്പദിവസങ്ങൾ ചെലവഴിക്കണമെന്നതു ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ ഉപദേശങ്ങളിൽ പ്രധാനമായ ഒന്നാണ്. അതിലേയ്ക്കു ഭക്തജനങ്ങൾക്കു് ഒരവസരം ഉണ്ടാക്കിക്കൊടുക്കുകയാണു് ആണ്ടുതോറുമുള്ള ഈ അന്തർയോഗത്തിൻെറ ഉദ്ദേശം. ഇതിൽ പങ്കുകൊള്ളുവാൻ ആഗ്രഹിക്കുന്നവർ കഴിയുന്നതും മുൻകൂട്ടി വിവരം അറിയിക്കേണ്ടതും ഡിസംബർ 24-ാം തീയതി വൈകുന്നേരം 4 മണിക്കുമുമ്പ് ഇവിടെ എത്തിച്ചേരേണ്ടതുമാണ്. അന്തർയോഗം കഴിഞ്ഞു് 30-ാം തീയതി രാവിലെ എല്ലാവരും മടങ്ങിപ്പോകാവുന്നതാണ്.

ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ, ശ്രീ സിദ്ധിനാഥാനന്ദസ്വാമികൾ, ശ്രീ മുദാനന്ദസ്വാമികൾ മുതലായവർ പ്രഭാഷണങ്ങൾ നടത്തുന്നതാണ്.

പതിവുപോലെ സ്ത്രീകൾക്കു ശാരദാമന്ദിരത്തിലും, പുരുഷന്മാർക്കു് ആശ്രമത്തിലും താമസസൗകര്യങ്ങൾ ചെയ്യുന്നതാണ്.

ഇവിടെ താമസിച്ചു് അന്തര്യോഗത്തിൽ പങ്കെടുക്കുവാൻ ഉദ്ദേശിക്കുന്നവർ കിടക്കുവാനുള്ള ഉപകരണങ്ങൾ അവരവർതന്നെ കൊണ്ടുവരേണ്ടതാണ്. താമസത്തിനുള്ള ചെലവിലേയ്ക്കും മററുമായി ആളൊന്നുക്കു് 20 രൂപ ആശ്രമം ആപ്പീസിൽ കൊടുക്കേണ്ടതുമാകുന്നു. അന്തർയോഗം കഴിയുന്നതുവരെ അവർ ആശ്രമപരിസരം വിട്ടു് പുറത്തുപോകാൻ പാടില്ല.

ചെറിയ കുട്ടികളെ യോഗസ്ഥലത്തു് കൊണ്ടുവരാൻ പാടില്ല. സ്ഥലവാസികൾക്കു വീട്ടിൽനിന്നു വന്നു അന്തർയോഗപരിപാടികളിൽ പങ്കെടുക്കാവുന്നതാണ്.

എന്നു്,

ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ,
പുറനാട്ടുകര പോസ്റ്റ്, തൃശ്ശൂർ.

ശക്രാനന്ദസ്വാമി,
അദ്ധ്യക്ഷൻ.

**തിരുവനന്തപുരം ആശ്രമം**

മാസംതോറുമുള്ള അന്തർയോഗം 12-ാംനു- നാലുമണിമുതൽ നടത്തപ്പെടും.